


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# പ്രബുദ്ധകേരളം

## അമ്പത്തഞ്ചാം വാല്യം

## 1970




**ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!**

പത്രാധിപർ: **ഈശ്വരാനന്ദസ്വാമികൾ**

സഹപത്രാധിപർ: **സിദ്ധിനാഥാനന്ദസ്വാമി**

ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ

**പുറനാട്ടുകര—തൃശ്ശൂർ.**

വാർഷികവരിസംഖ്യ 6 രൂപ. **ഒററപ്രതി 50 പൈസ.**

# ഉള്ളടക്കം



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 55 | 1970 ജനുവരി | ലക്കം 1 |
| --- | --- | --- |


## അ മൃ ത വാ ണി

ഓരോ ജീവനും പരിപൂർണ്ണനാകണമെന്നതു നിയതിനിശ്ചയമാണ്. ഒടുക്കം ആ പരിപൂർത്തിയെത്തുമെന്നുള്ളതും നിശ്ചയം. നാം ഇപ്പോൾ ഏതു നിലയിലായിരിക്കുന്നുവോ അതു നമ്മുടെ പൂർവ്വകർമ്മങ്ങളുടെയും വിചാരങ്ങളുടെയും ഫലമാകുന്നു. മേൽ നമുക്ക് ഏതു നില വരുമെന്നതു് നമ്മുടെ ഇപ്പോഴത്തെ കർമ്മങ്ങളുടെയും വിചാരങ്ങളുടെയും ഫലവുമായിരിക്കും. ഇങ്ങനെ നമ്മുടെ നില നാം തന്നെയാണു രൂപപ്പെടുത്തുന്നതു് എന്നുവെച്ച് നമുക്കു പുറമേനിന്നു് സഹായം സ്വീകരിക്കരുതെന്നില്ല; എന്നല്ല, വളരെയധികം ജനങ്ങൾക്കും ആ വിധം സഹായം അവശ്യം ആവശ്യവുമാണ്. അതുണ്ടാകുമ്പോൾ ജീവന്റെ കഴിവുകൾക്കും പ്രകൃഷ്ടശക്തികൾക്കും പ്രസരിപ്പു കൂടും, അദ്ധ്യാത്മജീവിതത്തിനു് ഉണർവ്വ് കൂടും, വളർച്ചയ്ക്കു വേഗം കൂടും, ഒടുവിൽ പരിശുദ്ധിയും സിദ്ധിയും കൈയ്‌വരുകയും ചെയ്യും.

പ്രസരിപ്പിനുള്ള ഈ പ്രേരണ ഗ്രന്ഥങ്ങളിൽനിന്നു ലഭ്യമല്ല. ഒരു ജീവനു മറെറാരു ജീവനിൽനിന്നല്ലാതെ വേറെ എങ്ങുനിന്നും അതു ലഭിക്കാവതല്ല. ആയുഷ്കാലം മുഴുവൻ ഗ്രന്ഥങ്ങൾ പഠിക്കാം, വലിയ ബുദ്ധിശാലികളാകാം; എന്നാൽ അതുകൊണ്ടൊന്നും നമുക്ക് അദ്ധ്യാത്മവികാസം ഉണ്ടായിട്ടില്ലെന്നു് ഒടുവിൽ കാണാം. ഉയർന്നതരം ബുദ്ധിവികാസത്തോടൊപ്പം ആ തോതിൽ ആദ്ധ്യാത്മികവികാസവും എപ്പോഴും ഉണ്ടാകണമെന്നില്ല. ഗ്രന്ഥപഠനത്തിൽനിന്നു് അദ്ധ്യാത്മസഹായം ഉണ്ടാകുന്നു എന്ന ഒരു തെററിദ്ധാരണ നമുക്കു ചിലപ്പോൾ പററാറുണ്ടു്. എന്നാൽ ആ പഠനംകൊണ്ടു് എന്തു ഫലമുണ്ടായി എന്നു നാം ഒരാത്മപരീക്ഷണം നടത്തിയാൽ നമ്മുടെ ബുദ്ധിക്കു മാത്രമേ ലാഭമുണ്ടായിട്ടുള്ളു, അന്തരാത്മാവിനു് ഒന്നും കിട്ടിയില്ല, എന്നു കാണാം. അദ്ധ്യാത്മവികാസത്തെ ത്വരപ്പെടുത്തുവാൻ ഗ്രന്ഥങ്ങൾക്കു ശക്തിയില്ലാത്തതുകൊണ്ടത്രേ, നമ്മളിൽപ്പലർക്കും അദ്ധ്യാത്മവിഷയങ്ങളെപ്പററി വിസ്മയകരമായി പ്രസംഗിക്കാൻ കഴിവുണ്ടായിട്ടും ആചരണത്തിലും ശരിയായ അദ്ധ്യാത്മജീവിതം നയിക്കുന്നതിലും പരിതാപകരമാംവണ്ണം പരാജയം പിണഞ്ഞുകാണുന്നതു്. ജീവനെ ഉണർത്തിവിടുവാനുള്ള പ്രേരണ മറെറാരു ജീവനിൽനിന്നുതന്നെ വരണം, നിശ്ചയം.

— വിവേകാനന്ദസാഹിത്യസർവ്വസ്വം, ഒന്നാംഭാഗം, പേജ് 432–433.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീരാമകൃഷ്ണപരമഹംസദേവൻ തൻെറ ലോകലീല അവസാനിപ്പിക്കാൻ ഒരുമ്പെടുകയാണ്. അദ്ദേഹത്തിൻെറ തൊണ്ടയിലെ കാൻസർരോഗത്തിന് വേണ്ടുംവണ്ണം ചികിത്സിക്കുന്നതിനും ഭക്തന്മാക്കും ശിഷ്യന്മാക്കും ശുശ്രൂഷിക്കാൻ വേണ്ട സൗകര്യമാകുന്നതിനുമായി പരമകാരുണികനായ അവതാരപുരുഷൻ കല്ക്കത്താനഗരിയിലുള്ള കാശിപ്പൂർ ഉദ്യാനവാടിയിൽ താമസിച്ചുവരികയാണ്. അന്നവിടെ നടന്ന രസകരങ്ങളും ആനന്ദദായകങ്ങളും അത്ഭുതാവഹങ്ങളും ഭക്തിരസപ്രദായകങ്ങളും അലോകസാധാരണങ്ങളുമായ സംഭവഗതികളെ ശ്രീ ലാട്ടുമഹാരാജിൻെറ സംഭാഷണങ്ങളിൽനിന്ന കേട്ട വിധത്തിൽ തന്നെ ഇവിടെ ഒരുമിച്ച് പകത്താം:

''കാശിപ്പൂരുവെച്ച് ഗുരുദേവൻെറ ജന്മോത്സവം വളരെ ചുരുക്കത്തിൽ മാത്രമേ കൊണ്ടാടിയുള്ളു. അന്ന് ലൊറേൻെറ പാട്ടുണ്ടായിരുന്നു. സുരേന്ദർബാബു തടിയനൊരു ജമന്തിമാല ഗുരുദേവൻെറ കഴുത്തിൽ അണിയിച്ചു. ബലരാംബാബുവും മാസ്റ്റർമഹാശയനും ഒരു വസ്ത്രവും ഒരു ഉത്തരീയവും കാഴ്ചവെച്ചു. പിന്നെ ഒരു ജോടി ചെരുപ്പും ആരോ കൊടുക്കുകയുണ്ടായി–ആരാണെന്ന് എനിക്കോർമ്മയില്ല. അതാരോ കട്ടുകൊണ്ടുപോയി. എന്നിട്ടു പിന്നെ കൊണ്ടുവന്ന ഒരു ജോടിചെരുപ്പാണ് ഇന്ന് മഠത്തിൽ വെച്ച് പൂജിക്കുന്നത്.

പിന്നൊരു കഥ കേഠംക്കണോ! ഒരു ദിവസം ഗുരുദേവൻ സ്വന്തം ഫോട്ടോ കണ്ടിട്ടു പറയുകയാണ്: 'ഇതു് കണ്ടില്ലെ – ഇതു മഹായോഗിയുടെ മൂത്തിയാണ്! ഇതിനെ ഞാനൊന്ന് പൂജിക്കട്ടെ, കുറച്ച് പൂവ് കൊണ്ടുവരൂ.' ഭവനാഥനുടനെ ഗുരുദേവൻെറ കൈയ്യിൽ കുറച്ച് പൂക്കഠം കൊടുത്തു. അദ്ദേഹം തൻെറ ഫോട്ടോവിനെത്തന്നെ, നെഞ്ചത്തുവെച്ചിട്ട്, കിടന്ന കിടപ്പിൽ കിടന്നുകൊണ്ട്, പൂജിക്കുകയും ചെയ്തു. ഇതിനുമുമ്പ് വേറൊരു ദിവസവും അദ്ദേഹം തൻെറ ഒരു ഫോട്ടോ മാതൃദേവിയെ കാണിച്ചിട്ടു പറയുകയുണ്ടായത്രെ, 'നോക്കിക്കോളൂ, ഒരു കാലത്തു് വീടുതോറും ഇതിനു പൂജനടക്കും.' അദ്ദേഹം അന്ന് പറഞ്ഞ ആ വാക്കുകഠം എത്ര സത്യമായിത്തീന്നിരിക്കുന്നു എന്ന് ഞാനത്ഭുതപ്പെടുകയാണ്... ഇനി ഒരു ദിവസത്തെ കഥ: അദ്ദേഹമന്ന് രാംലാൽദാദയുടെകൂടെ കോണി ഇറങ്ങിവന്ന് തോട്ടത്തിൽ നടക്കാൻ തുടങ്ങി. അന്ന് ഒഴിവുദിവസമായിരുന്നതിനാൽ ഗിരീശ്ബാബു, രാംബാബു, അതുൽബാബു, അക്ഷയൻ, മാസ്റ്റർ, ഹരീശ് തുടങ്ങി പലരും ആ സമയത്തു് തോട്ടത്തിലുണ്ടായിരുന്നു. ഗുരുദേവൻ ഇറങ്ങിപ്പോയ തക്കംനോക്കി ഞാനും ശരോട്ടും കൂടി അദ്ദേഹത്തിൻെറ തലയിണകഠം, കിടക്ക, കമ്പിളിപ്പുതപ്പ്, വിരിപ്പുകഠം എന്നിവ മുററത്തു നിവത്തിവിരിച്ചിട്ടു ഒന്നുണങ്ങിക്കിട്ടാൻ. സമയം ഉച്ചയ്ക്ക് രണ്ടരമണിയോടടുത്തിരിക്കും. ഇനി പറയാൻപോകുന്നതു് ഞാൻ പിന്നീട് കേട്ട വത്തമാനമാണ്, ട്ടോ. അദ്ദേഹമന്ന് അവിടെ കൂടിയിരുന്ന ഭക്തന്മാരെ എല്ലാരേയും 'നിങ്ങളിൽ ചൈതന്യം ഉണരട്ടെ.' എന്നു പറഞ്ഞു് അനുഗ്രഹിച്ചുകൊണ്ടു് അവരെയെല്ലാം സ്പർശിച്ചുവത്രെ.''

ഒരു ഭക്തൻ: 'അവിടുന്നെന്താണ്, മഹാരാജ്, അന്ന് താഴത്തേയ്ക്കിറങ്ങിവരാഞ്ഞതു് ? അന്നു ഭഗവാൻ ''കല്പതരു'' ആയി, ആരൊക്കെ എന്തൊക്കെയാണ് ആഗ്രഹിച്ചതു് അതൊക്കെ അതേപോലെ നൽകി അനുഗ്രഹിക്കുകയുണ്ടായി എന്നൊക്കെ കേട്ടിട്ടുണ്ടല്ലൊ!' അതിന് ലാട്ടുമഹാരാജ് ഉത്തരം പറഞ്ഞതിങ്ങനെയാണ്: 'അദ്ദേഹം ഞങ്ങളെ അതിന്നു മുമ്പേതന്നെ അനുഗ്രഹം ചൊരിഞ്ഞു് സമ്പൂർണ്ണരാക്കി നിത്തിയിരിക്കയല്ലെ? ഇനിയും അവിടെച്ചെന്ന് എന്തു് ചോദിക്കാനാണ് ?'

കഥ തുടരട്ടെ: ''ദോൽപൂർണ്ണിമാദിവസം ഞങ്ങഠം ഗുരുദേവൻെറ പാദങ്ങളിൽ മതിവരുവോളം കുങ്കുമം അർപ്പിച്ചു. അദ്ദേഹം അന്ന് ഞങ്ങളിൽ ഒരാളേയും വിടാതെ സകലരേയും ഉള്ളു

നിറഞ്ഞു് അനുഗ്രഹിക്കുകയുണ്ടായി. ലൊറേനെ വിളിച്ച്ദ്ദേഹം പറഞ്ഞു, 'നീ എന്തിനു വേണ്ടി യാണോ ഈ കിടന്നു കരയുന്നതു് അതു് ഞാൻ നിനക്കു് തന്നേക്കാം. പക്ഷെ ആദ്യം നീ എനിക്കുവേണ്ടി കുറെ കിണഞ്ഞു് പണിയെടുക്കേണ്ടതുണ്ടു്. നിന്നെ ഉദ്ദേശിച്ചു് ഞാനിത്രനാളും മനസ്സു നൊന്തു് കഴിഞ്ഞുകൂടിയില്ലെ, നീ ഇനി ഇവക്കു് (സതീർത്ഥ്യർക്കും ജനസാമാന്യത്തിനും) വേണ്ടി കുറെ മനസ്സു വിഷമിക്കണം. ഞാൻ പതിനാറാണ്ടു് പാടുപെട്ടുകഴിഞ്ഞു; നീ ഒരെണ്ണമുള്ള പണി എടുത്തേ തീരൂ. ഞാൻ നിന്നെ സിംഹാസനത്തിൽ കയററി ഇരുത്താം.' അതുകൊണ്ടല്ലെ ഗുരുദേവൻ അന്തർദ്ധാനം ചെയ്തതിനുശേഷം ലൊറേൻ ഞങ്ങളെയെല്ലാം കൂട്ടിയിണക്കി ഒരു മഠം സ്ഥാപിച്ചതു്. ശിവരാത്രിനാൾ ഗുരുദേവൻ രാത്രി മുഴുവൻ ശിവനാമം കേട്ടുകൊണ്ടു് ഉറക്കമിളച്ചു കഴിച്ചുകൂട്ടി. അന്നു് കാശിപ്പൂർതോട്ടത്തിൽ ലൊറേൻ അഗ്നി ജ്വലിപ്പിച്ചു് ഒരു ധ്യാനമണ്ഡോട്ടാരംഭിച്ചു. എല്ലാവരുമെത്തി അവിടേയ്ക്കു്; രാത്രിമുഴുവൻ ശിവപൂജയും പൊടിതകൃതിയായി ഭജനയും നടത്തി. അന്നു് രാത്രി ഗുരുദേവൻ പറയുകയാണു്: 'നോക്കൂ, ശിവൻ മഹായോഗിയാണു്, മഹാജ്ഞാനിയാണു്, മഹാപ്രേമിയും, അതുപോലെതന്നെ മഹാത്യാഗിയുമാണു്. സച്ചിദാനന്ദസാഗരത്തിൽനിന്നു് ശിവൻ മൂന്നു കുടന്ന വെള്ളം കുടിച്ചിട്ടുണ്ടു്, അതുകൊണ്ടാണു് അദ്ദേഹത്തിനു് ഉത്തമമഹേശ്വരൻ എന്ന പേരു് ലഭിച്ചതു്. ശുകദേവനും മഹാജ്ഞാനിയും, മഹാപ്രേമിയുമായിരുന്നു. അദ്ദേഹം സന്ന്യാസികളിൽ രാജാവായിരുന്നു. അദ്ദേഹമാകട്ടെ ആ സച്ചിദാനന്ദസാഗരത്തെ ഒന്നു് സ്പർശിക്കുക മാത്രമേ ചെയ്തിട്ടുള്ളു; എന്നാൽ ദേവർഷിയായ നാരദനോ അങ്ങകലെ നിന്നുകൊണ്ടു് സച്ചിദാനന്ദസാഗരത്തെ ഒരു നോക്കു് കണ്ടിട്ടേയുള്ളു, എന്നിട്ടും അതുകൊണ്ടു മാത്രം അദ്ദേഹം ഭക്താഗ്രഗണ്യനായിത്തീർന്നു. അവിടെനിന്നു വീശുന്ന കാററിൻെറ ഒരു കണിക ജീവൻെറ മേലെങ്ങാനും ഒന്നു് പതുക്കെ വീണുപോയാൽ മതി അതോടെ ആ ജീവൻ ആകെയങ്ങു് അലിഞ്ഞില്ലാതായിത്തീരും — കാണലിൻേറയും തൊടലിൻേറയുമൊക്കെ കഥ പിന്നെ പറയണോ?'—ഗുരുദേവൻെറ രോഗശമനത്തിനുവേണ്ടി മാതൃദേവി ഒരു ദിവസം താരകേശ്വരം ശിവക്ഷേത്രത്തിൽ വഴിപാടു് കഴിക്കാൻ പുറപ്പെട്ടു. അപ്പോൾ അദ്ദേഹം വിരൽഞ്ഞൊട്ടൊടിച്ചു് അമ്മയെ മനസ്സിലാക്കിക്കൊടുത്തു ഈ വഴിപാടുകൊണ്ടു് ഫലമൊന്നും ഉണ്ടാവാൻ പോകുന്നില്ലെന്നു്.....ഒരുദിവസം ധ്യാനത്തിൽ മുഴുകി ഇരുന്നിരുന്ന ലൊറേൻ പെട്ടെന്നു് അടുത്തിരുന്ന ആളോടു പറഞ്ഞു: 'എന്നെ ഒന്നു് തൊടൂ.' അയാളു് ഒന്നു് തൊട്ടില്ലെ — മിന്നൽപിണർപോലെ ഒരു ശക്തിപ്രവാഹം ആ തൊട്ട ആളുടെ ശരീരത്തിൽക്കൂടി പാഞ്ഞു, മാളികമുകളിലെ മുറിയിൽ കിടന്നിരുന്ന ഗുരുദേവനു് കാര്യമുടനെ മനസ്സിലായി. അദ്ദേഹം പറഞ്ഞു: 'അവനോടു്(ലൊറേൻ) ഒന്നിവിടംവരെ വരാൻ പറയൂ വേഗം.' ലൊറേൻ അടുത്തുവന്ന ഉടനെ അദ്ദേഹം പറഞ്ഞു, 'നീ എന്തൊക്കെയാണീ കാണിക്കുന്നതു്? ആദ്യം കുറെ സമ്പാദിച്ചുകഴിഞ്ഞിട്ടു വേണ്ടെ തോന്നിയപോലെ ചെലവാക്കിത്തുടങ്ങാൻ? സമ്പാദിക്കുന്നതിനു മുമ്പു് ഇങ്ങനെ കണ്ടമാനം ചെലവാക്കാൻ പുറപ്പെട്ടാൽ നീ എന്താണു് കണ്ടിരിക്കുന്നതു് കാര്യങ്ങൾ അങ്ങേ അററംവരെ എത്തിക്കാൻ?' ഒരു ദിവസം കാളീപ്രസന്നൻ (അഭേദാനന്ദസ്വാമികൾ) ഗുരുദേവനോടു് ബുദ്ധദേവനെപ്പററി പലതും ചോദിച്ചു. ബുദ്ധദേവൻ ഈശ്വരസത്തയിൽ വിശ്വസിച്ചിരുന്നില്ലെന്നാണു് അന്നൊക്കെ കാളിയുടെ വിശ്വാസം. ഒരു ദിവസം അതേച്ചൊല്ലി പൊടിതകപ്പനായൊരു വാദപ്രതിവാദംതന്നെ നടക്കുകയുണ്ടായി. ഗുരുദേവൻ പറഞ്ഞു: 'ബുദ്ധഭഗവാൻ നാസ്തികനായിരുന്നു എന്നു പറയുന്നതിൽ എന്താണർത്ഥം? അദ്ദേഹം കണ്ടുകൊണ്ടിരുന്ന സ്വരൂപത്തിൽ അസ്തി — നാസ്തികൾക്കു് രണ്ടിനും സ്ഥാനമില്ല.' ... ഒരിക്കൽ രാംബാബു വന്നിട്ടു് മുകളിൽപോയി ഗുരുദേവനെ ഒന്നു കണ്ടു് വന്ദിച്ചാൽ കൊള്ളാമെന്നു് ആഗ്രഹം പ്രകടിപ്പിച്ചു. നിരഞ്ജനൻ എന്തുതന്നെ ആയാലും അദ്ദേഹത്തെ മുകളിലോട്ടു പോകാൻ സമ്മതിക്കില്ല. അപ്പോൾ രാംബാബു കുറച്ചു് മധുരപലഹാരവും ഒരു മാലയും എൻെറ കൈയ്യിൽ തന്നിട്ടു് പറഞ്ഞു, 'ഇതൊന്നു് മുകളിൽ കൊണ്ടുപോയിട്ടു പ്രസാദമാക്കി കൊണ്ടുത്തരൂ.' ഇതു കേട്ടപ്പോൾ എൻെറ മനസ്സിനു് വലിയ വേദന തോന്നി. ഞാൻ നിരഞ്ജനനോടു് പറഞ്ഞു, 'അദ്ദേഹത്തെ മുകളിലേയ്ക്കു് വിടൂ, നിരഞ്ജ

നൻ. സ്വന്തം ആകെകളോട്ട് ഈ നിയമമൊക്കെ പാലിക്കേണ്ട ആവശ്യമുണ്ടോ?' ഞാൻ പറയുന്നതു് നിരഞ്ജനൻെറ ചെവിയിൽ കയറി യാലല്ലെ വേണ്ടൂ! അയാളുടെ വാശി മുറുകിവ രികയാണ്. ഞാനപ്പോൾ പറഞ്ഞു, 'ശ്യാമപു ക്കുരുവെച്ച് ദാനാകാളി അന്നൊരു ദിവസം വിനോദിനിയെ * സായ്പിൻെറ വേഷം കെട്ടി ച്ചുകൊണ്ടു വന്നപ്പോൾ അവരെ തനിക്ക് കട ത്തിവിടാനുള്ള മനസ്സ് വന്നു ഇല്ലെ? ഇദ്ദേഹത്തെ പ്പോലുള്ളവരെ കടത്തിവിടാനും പാടില്ല!!' ഇതു കേട്ടപ്പോൾ നിരഞ്ജനൻെറ ഉള്ളിൽക്കൂടി എന്തൊക്കെ വിചാരങ്ങളാണ് കടന്നുപോയതെ ന്നറിഞ്ഞുകൂടാ. ഏതായാലും അയാൾ രാംബാബു ൻെറ നേരെ തിരിഞ്ഞിട്ട് പറഞ്ഞു: 'ഉം, അങ്ങു പൊയ്ക്കോളൂ മുകളിലേയ്ക്കു്.' അന്നു പിന്നീടു ഞാൻ ചെന്നപ്പോൾ ഗുരുദേവൻ എന്നോടു പറഞ്ഞു, 'നോക്കു! ഒരിക്കലും ആരു ടേയും ദോഷവശം കാണരുതു്, ആളുകളുടെ ഗുണങ്ങളെ മാത്രമേ കാണാവൂ.' അദ്ദേഹം പറ ഞ്ഞതു കേട്ടപ്പോൾ എനിക്ക് കഠിനമായ സങ്കടം വന്നു. ഞാൻ വീണ്ടും നിരഞ്ജനൻെറ അടുത്തു വന്ന് പറഞ്ഞു, 'സഹോദരാ, എന്നെ പ്പോലുള്ള ഒരു പമ്പരവിഡ്ഢിയുടെ വാക്കുകൾ കേട്ട് മനസ്സു വിഷമിക്കരുതു്, ട്ടോ.' ഒരു ദിവസം കാശിപ്പൂരുവെച്ചു് ഗുരുദേവൻ എന്നോടു പറഞ്ഞു, 'ദേ, ലേട്ടോ, ഗിരീശ് വന്നിട്ടുണ്ട്. ആ ഹുക്കയിൽ പുകയിലയൊന്ന് നിറച്ച് ഒരുക്കി വെക്കൂ.' കുറച്ചു കഴിഞ്ഞപ്പോൾ വീണ്ടും, 'ലേട്ടോ, ഒരൊററ ഓട്ടത്തിന് പോയി ആ പീടികയിൽനിന്ന് ചുടുചുടാന്ന് വട മേടിച്ചു കൊണ്ടുവരൂ, പോയതറിയാതെ വരണം.' ഞാന ടനെ അതു മേടിച്ചു കൊണ്ടുവന്നു. അന്നദ്ദേഹം സ്വയം ഒരു ഗ്ലാസ് വെള്ളമെടുത്ത് ഗിരീശ് ബാബുവിനു കൊടുത്തു. ഒരു വർഷം തികച്ച് പരമഹംസദേവനെ പരിചരിക്കണമെന്ന് ഗിരീശന് ശക്തിയായൊരു ആഗ്രഹമായി രുന്നു. ശരിക്കും ഒരു വർഷം ഭഗവാൻ ഗിരീശ ൻെറ സേവനം സ്വീകരിക്കുകയും ചെയ്തു. ഗിരീശ്ബാബു ഞങ്ങളോടു പറയാറുണ്ട്, 'എൻെറ വയസ്സുകാലത്താണ് ഗുരുമഹാരാജ് എന്നോട്ട് കൃപ കാണിച്ചതു്. ചെറുപ്പത്തില ദ്ദേഹം എന്നോട്ട് കനിഞ്ഞിരുന്നെങ്കിൽ ഹ്ഹം,

* ഒരു നാടകക്കാരി.

ഈ സന്ന്യാസം, സന്ന്യാസം എന്നു പറയുന്നതു് എന്താണു സാധനമെന്ന് ഞാനൊന്നു കാണിച്ചു കൊടുക്കാമായിരുന്നു.' കാൽക്രൂപസ്സു് അഞ്ചുണ വിലയുള്ള വിശ്വാസംവെച്ചു പുലർത്തുന്നവൻെറ നാവിലേ ഇതു് ശോഭിക്കൂ! അല്ലാതെ ഞാനോ നിങ്ങളോ ഇതു പറയാൻ പുറപ്പെട്ടാൽ അതു് വെറും അസംബന്ധം പുലമ്പലു മാത്രമായി കലാശിക്കും....ഒരു ദിവസം ഗുരുദേവൻ എന്നോടു ചോദിച്ചു, 'ഹരീശൻെറ വർത്തമാനമെന്താണ്? ഈയിടെ ഇങ്ങോട്ടൊന്നും കാണാറേ ഇല്ലല്ലൊ, എന്തുപററി? അവൻെറ വീട്ടിൽ പോയി വിവര മൊക്കെ ഒന്നറിഞ്ഞിട്ടു വരണം. പോരുംവഴി നിത്യഗോപാലിനോടും താരകിനോടും ഇവിടം വരെ ഒന്നു വരാൻ പറയുകയും വേണം.' നിത്യ ഗോപാലിനോട്ട് ഭക്തന്മാർക്ക് മന്ത്രോപദേശം നൽകാൻ ഗുരുദേവൻ പറഞ്ഞിരുന്നു. നിത്യ ഗോപാൽ പക്ഷെ പേടിച്ചിട്ട് അതിനു കൂട്ടാ ക്കിയില്ല. അപ്പോൾ ഗുരുദേവൻ പറഞ്ഞു, 'എന്നെ കണ്ടിട്ട് നിങ്ങളുടെ മനസ്സ് കേഴുന്നി ല്ലെ? വർത്തമാനം പറഞ്ഞു പറഞ്ഞു് ഞാൻ തളർന്നു.'

'നിങ്ങളിനി മന്ത്രദീക്ഷ നൽകിത്തുടങ്ങൂ; പേടിക്കാനൊന്നുമില്ല. ഇനി അഥവാ എന്തെ ങ്കിലുമബദ്ധം പററി എന്നിരിക്കട്ടെ, അതിന് ഉത്തരവാദി ഞാനായിരിക്കും,പോരെ!'ഇങ്ങനെ വിജയ (ശ്രീ വിജയകൃഷ്ണഗോസ്വാമി) ബാബു വിനോടും അദ്ദേഹമൊരിക്കൽ പറയുകയുണ്ടാ യിട്ടുണ്ട്: 'നിങ്ങൾ അദ്വൈത (അദ്വൈതഗോ സ്വാമി) വംശത്തിൽപെട്ട ആളല്ലെ? നിങ്ങൾ ഉപദേശം കൊടുക്കുന്നതുകൊണ്ട് ഒരു ദോഷവും വരാനില്ല.'....ഒരു ദിവസം സുരേന്ദ്രബാബു അല്പമൊരഹങ്കാരഭാവത്തോടുകൂടി ഗുരുദേവൻെറ അടുത്തു പറഞ്ഞു, 'ഈ കണ്ടവരുടെയൊക്കെ (മററുള്ള ഭക്തന്മാരെ ഉദ്ദേശിച്ചാണ് ഇതു പറ ഞ്ഞതു്)കൈയിൽനിന്ന് ഇവർ പണം മേടിക്കു ന്നതെന്തിനാണ്? എന്നെ ഒന്ന് അറിയിച്ചാൽ മതിയായിരുന്നല്ലൊ.' അപ്പോൾ ഗുരുദേവൻ പറഞ്ഞു, 'നിങ്ങളല്ലെങ്കിൽത്തന്നെ കൊടുക്കുന്നു ണ്ടല്ലൊ, പിന്നെന്താ?' സുരേന്ദർബാബു താഴ ത്തെ നിലയിലേയ്ക്കിറങ്ങിപ്പോയപ്പോൾ അദ്ദേ ഹം കേദാർബാബുവിനോടു പറഞ്ഞു, 'ചെല്ലു, താഴെ ചെന്ന് സുരേശിനെ ഒന്ന് പറഞ്ഞു മന

സ്സിലാക്ക,അനാവശ്യമായിട്ട വെറുതെ കശപിശ കൂട്ടരുതെന്നു്.' ഒരു ദിവസം ഗുരുദേവൻ ശശിയെ കൊഞ്ചിച്ചുകൊണ്ടു പറയുകയാണു്, 'നോക്കൂ, നിങ്ങളെല്ലാവരുംകൂടി ഇത്ര കരുതലോടെ സ്നേഹത്തോടെ ശുശ്രൂഷിച്ചു ശുശ്രൂഷിച്ചു് എന്നെ ഇവിടെ ബന്ധിച്ചു് നിർത്തിയിരിക്കുകയാണു് നിങ്ങളൊന്നു് സമ്മതം മൂളിയാൽ ഞാനവിടം വരെ ഒന്നുപോയി ആകെ എല്ലാം ഒന്ന നോക്കിയിട്ട പോരാം.' ഈ വർത്തമാനം അമ്മ (ശ്രീമാതൃദേവി)യുടെ ചെവിയിലെത്തി. അമ്മ യോഗിൻെറ അടുത്തു് ഞങ്ങളോട്ട പറയാൻ പറഞ്ഞയച്ചു, അന്നത്തെ ദിവസം പുറത്തുനിന്നു് ഒരൊററ ആളെയും ഗുരുദേവൻെറ അടുത്തു വിടരുതെന്നു്. അന്നുച്ചതിരിഞ്ഞു് പുറത്തുനിന്നൊരൊററ ഭക്തനേയും ഞങ്ങരം അകത്തു് കടക്കാൻ സമ്മതിച്ചില്ല. ഒരു ഭ്രാന്തത്തിമാത്രം വന്നു് വല്ലാതെ ലഹള കൂട്ടി. പാററാവുകാരനായ നിരഞ്ജനനാണെങ്കിൽ അവരെ മുകളിലേയ്ക്കു പോകാൻ സമ്മതിക്കില്ല; അവരോ പരമഹംസഭഗവാനെ കണ്ടിട്ടേ മടങ്ങൂ. അടിപിടിലഹള! അപ്പോഴേയ്ക്കും മുകളിൽ നിന്നു് ആരം വന്നു ഗുരുദേവൻ ഭ്രാന്തത്തിയെ വിളിക്കുന്നുവെന്നു്. ശശി വന്നു് അവരെ മുകളിലേയ്ക്കു് കൂട്ടിക്കൊണ്ടു പോയി. ഒരു ദിവസം രാംലാൽദാദാ ഒരാളെ കൂട്ടിക്കൊണ്ടു വന്നു. ആളൊരു വലിയ മന്ത്രവാദിയാണു്, ബാധകളൊഴിപ്പിക്കുന്നതിലും മററും അതിസമർത്ഥൻ. കാര്യങ്ങളെല്ലാം കേട്ടപ്പോരം അദ്ദേഹം പറയുകയാണു്, 'ഇദ്ദേഹത്തെ ഇനി മന്ത്രവാദവും മററും ചെയ്തു് ബാധ ഒഴിപ്പിക്കാൻ ശ്രമിക്കേണ്ട ആവശ്യം വല്ലതുമുണ്ടോ? ഇദ്ദേഹം സ്വന്തമായിട്ടൊന്നു വെറുതെ ആഗ്രഹിച്ചാൽ മതിയല്ലൊ ഈ രോഗമൊക്കെ പറപറക്കാൻ.' എന്നിട്ടും ഗുരുദേവൻെറ ശരീരത്തിൽ ആകെ ഒന്നു് ഊതിയിറക്കാൻ പറഞ്ഞു് രാംലാൽദാദാ നിർബ്ബന്ധിച്ചു. ആ മനുഷ്യൻ മന്ത്രം ചൊല്ലി ഊതാനൊരുമ്പെടുന്നതു കണ്ടപ്പോരം ഗുരുദേവൻ അയാളെ വിലക്കി: 'അരുതു്, നിങ്ങളാർജ്ജിച്ചു വെച്ചിട്ടുള്ള ശക്തി ഇങ്ങനെ വെറുതെ ചോർത്തിക്കളയരുതു്.'...... ഒരു ദിവസം ജബൽപ്പൂരു നിന്നൊരാരം വന്നു. ആളൊ ഒരു ഭയങ്കരനാസ്തികൻ; ഒരിക്കലും പ്രാർത്ഥിക്കുകയോ തൊഴുകയോ ഇല്ല. അയാരം പറയും, 'ഈശ്വരൻ എന്നൊരാളില്ല, പിന്നെ ആരുടെ അടുക്കലാണു് ഞാൻ പ്രാർത്ഥിക്കേണ്ടതു്?' അയാരം പറയുന്നതു് കേട്ടപ്പോരം ഗുരുദേവൻ പറഞ്ഞു, 'ആട്ടെ, ഒരു കാര്യം ചെയ്തോളൂ. യാതൊരു കുഴപ്പവും പററാത്ത വിധത്തിൽ പ്രാർത്ഥിക്കാൻ ഞാൻ പറഞ്ഞുതരാം. ദാ ഇങ്ങനെ പ്രാർത്ഥിച്ചാൽ മതി: "ആരെങ്കിലുമുണ്ടെങ്കിൽ എൻെറ വാക്കുകളൊന്നു് കേരംക്കണേ." ഗുരുമഹാരാജിൻെറ വാക്കു് കേട്ടപ്പോരം അയാരം പറഞ്ഞു, 'ശരി, അങ്ങു പറഞ്ഞതുപോലെ ഞാൻ ചെയ്തുനോക്കാം.' എന്നിട്ടെന്തുണ്ടായി എന്നാ വിചാരം? ആ മനുഷ്യൻ അധികം നാരം കഴിയുന്നതിന്നു മുമ്പു് ഗുരുദേവൻെറ പരമഭക്തനായിത്തീർന്നു, അതുതന്നെ. ഗുരുദേവനെ സമീപിച്ചിട്ടു് അദ്ദേഹം പറഞ്ഞതനുസരിച്ചു് ചെയ്തിട്ടുള്ളവരൊക്കെ പില്ക്കാലത്തു് അദ്ദേഹത്തിൻെറ ഭക്തന്മാരായിത്തീരുകയാണുണ്ടായിട്ടുള്ളതു്. കാശിപ്പൂരുവെച്ചു് ഒരു ദിവസം ലൊറേൻ ഗുരുദേവനോടു പറഞ്ഞു, 'രാപകൽ സമാധിയിലങ്ങനെ മുഴുകി ഇരിക്കാൻതക്ക വണ്ണം ആക്കിത്തീർത്തുതരണം എന്നെ.' ഗുരുദേവൻ അതു കേട്ടപ്പോരം പറഞ്ഞു, 'അയ്യേ, നീ ഇത്ര ഹീനബുദ്ധിയോ?' എന്നു്..... കാശിപ്പൂർ ഉദ്യാനത്തിലുള്ള കുളത്തിൽനിന്നു് മത്സ്യം പിടിക്കാൻവേണ്ടി ഒരാരം ചൂണ്ടയിട്ടു. ഞാനയാളോടു ചോദിച്ചു, 'കൊള്ളാം, സഹോദരാ, താൻ വേദവും വേദാന്തവുമൊക്കെ പഠിച്ച ആളല്ലെ? ആ വേദാന്തത്തിലെങ്ങാനും പറഞ്ഞിട്ടുണ്ടോ ഈ മത്സ്യത്തിനെ പിടിച്ചു് ഇങ്ങനെ മരണയാതന അനുഭവിപ്പിക്കണമെന്നു്?' അയാരംക്കു നാണമായി. എൻെറ മുമ്പിൽവെച്ചുതന്നെ മത്സ്യത്തിനെ തിരികെ കുളത്തിലേയ്ക്കു് വിട്ടിട്ടു ചൂണ്ട ഒടിച്ചുകളഞ്ഞു. ഒരു ദിവസം യോഗിനു് സുഖക്കേടാണെന്നു കേട്ടിട്ടു് ഗുരുദേവനു വലിയ വ്യസനമായി. അദ്ദേഹം പറഞ്ഞു, 'എൻെറ ശുശ്രൂഷയ്ക്കു് കോട്ടം തട്ടിയെങ്കിലോ എന്നു ഭയന്നു് നിങ്ങളൊക്കെ സ്വന്തം ദേഹം നോക്കാതെ നശിപ്പിച്ചുകളയുകയാണു്. നിങ്ങളുടെയൊക്കെ ആരോഗ്യം നശിച്ചു ദേഹം ഇല്ലാതായാൽ പിന്നെ എന്നെ ശുശ്രൂഷിക്കാൻ ആരുണ്ടാവും ബാക്കി? സമയം തെററിയും മററും എൻെറ കുട്ടികളെ, നിങ്ങരം ആഹാരം കഴിക്കരുതു്.' അന്നുതുടങ്ങി ഞങ്ങളിലാരെങ്കിലും അസമയത്തു ഭക്ഷണം കഴിക്കുന്നതു് കണ്ടാൽ അദ്ദേഹം കഠിനമായി ശകാരിച്ചിരുന്നു. എത്ര ദിവസമാണു് ശശിയെ വിളിച്ചു് അദ്ദേഹം പറഞ്ഞിട്ടുള്ളതു്:

'കുട്ടീ, ഒന്നുപോയി കുളിച്ച് ഊണു കഴിക്കൂ. എനിക്കിപ്പോഴും നല്ല സുഖം തോന്നുന്നുണ്ട്. കുറേ നേരത്തേയ്ക്ക് എനിക്കൊന്നും ആവശ്യം വരില്ല. നീ ഒന്നുപോയി ആഹാരം കഴിച്ചിട്ടു വരൂ.' എന്നിട്ട് എത്ര തവണയാണ് അയാളുടെ കൈയിൽനിന്നും വിശറി തട്ടിപ്പറിച്ച് എൻെറ കൈയിൽ തന്നിട്ടുള്ളത്! വൃദ്ധഗോപാൽദാദയാണ് അതതു സമയത്ത് ഗുരുദേവന് മരുന്നു കൊടുത്തിരുന്നത്. ഒരിക്കൽ മരുന്നു കൊടുക്കേണ്ട നേരത്ത് ഗോപാൽദാദ വരുന്നതു കാണാഞ്ഞിട്ട് അദ്ദേഹം ആരോടോ കൈയ്ഞൊടിച്ചുകൊണ്ട് ചോദിച്ചു, 'ആ വയസ്സൻ എവിടെപ്പോയി ?' ഗോപാൽദാദ ഉറങ്ങുകയാണെന്നു കേട്ടപ്പോഴും അദ്ദേഹത്തിനു വലിയ സന്തോഷമായി. അദ്ദേഹം പറഞ്ഞു, 'നന്നായി. എത്ര രാത്രിയായി ഉറക്കമിളയ്ക്കുന്നു! കുറച്ചു കിടന്നുറങ്ങട്ടെ. അയാളെ ആരും വിളിച്ചുണർത്തരുത്. നിങ്ങളാരെങ്കിലും ആ മരുന്നൊന്ന് എടുത്തു തന്നാൽമതി.' .... ഒരു ദിവസം ശശധർ മഹാശയൻ (പ്രസിദ്ധപണ്ഡിതൻ) പരമഹംസദേവനെ കാണാൻ വന്നു. അദ്ദേഹം വന്നിട്ടു ഭഗവാനോടു പറഞ്ഞു, 'സമാദ്ധ്യവസ്ഥയിൽ ഒരു തവണ ആ മനസ്സിനെ ദേഹത്തിൻെറ നേരെ ഒന്നു കൊണ്ടുവന്നാൽ മതി; എങ്കിൽ ഈ സുഖക്കേടെല്ലാം മാറുമല്ലൊ.' ഗുരുദേവൻ പറഞ്ഞു, 'സമാധിസമയത്ത് ദേഹത്തെപ്പററി ചിന്തിക്കാൻ പററിയാലല്ലെ വേണ്ടു ഹേ ?' ദക്ഷിണേശ്വരത്തുവെച്ചൊരിക്കൽ ഹൃദയൻ ഗുരുദേവനോടു കാളീദേവിയോട് സിദ്ധികാം ചോദിച്ചു മേടിക്കാൻ പറയുകയുണ്ടായത്രെ. അദ്ദേഹത്തിൻെറ അന്നത്തെ നിലയോ ആരെന്തു പറഞ്ഞാലും ഉടനെ അതങ്ങു വിശ്വസിക്കും. നേരെഓടി ക്ഷേത്രത്തിലേയ്ക്ക്, കാളീദേവിയുടെ അടുത്ത് അപേക്ഷ അറിയിക്കാൻ. ദേവി ഉടനെ ഒരു ദർശനംകാണിച്ചുകൊടുത്തു:മുപ്പതു വയസ്സ് പ്രായം തോന്നിക്കുന്ന ഒരു വേശ്യ–അവളുടെ വയറിളകി മലമങ്ങനെ പുറത്തു ചാടുന്നു. അത് കണ്ടതോടെ ദേവിയോട് സിദ്ധികാംക്കുവേണ്ടി പ്രാർത്ഥിക്കാൻകൂടി പററാത്ത ഒരു നില അദ്ദേഹത്തിന് വന്നുചേർന്നു. തിരിച്ചുവന്ന് ഹൃദയനെ ഒരുപാടു ശകാരിച്ചു....രാംലാൽദാദാ ഒരു ദിവസം വിഷ്ണുക്ഷേത്രത്തിലെ പുരോഹിതനോടു ഗുരുദേവന്റെ സുഖക്കേട് മാറിക്കിട്ടുന്നതിന്ന് വേണ്ടി തുളസീപ്പൂകൊണ്ട് അച്ചന നടത്താൻ പറഞ്ഞു. എന്നിട്ട് ആ തുളസിപ്പൂവും തീർത്ഥവും നിത്യേന ദക്ഷിണേശ്വരത്തുനിന്ന് കാശിപ്പൂരിലേയ്ക്കെത്തിക്കാനും ഏർപ്പാടു ചെയ്തു. ഇങ്ങനെ ഒരു പത്തുപതിനാറു ദിവസം കഴിഞ്ഞു. അപ്പോഴും ഗുരുദേവൻ എന്നോട് പറഞ്ഞു, 'ഏയ് ലേട്ടോ, എൻെറ സുഖക്കേടുമാറാൻവേണ്ടി തുളസിപ്പൂജ നടത്തിക്കരുതെന്ന് രാംലാലിനോട് ഒന്നു ചെന്ന് പറയൂ. ഭഗവാൻെറ അടുത്ത് ഇങ്ങനെ ഓരോ കാര്യം നടത്തിക്കിട്ടാൻവേണ്ടി പൂജ സമർപ്പിക്കുന്നതു ശരിയല്ലെന്ന് ഒന്നവനെ പറഞ്ഞു മനസ്സിലാക്കൂ.'...ഒരു ദിവസം ദേവ്ഭോഗിലെ നാഗമഹാശയൻ ഗുരുദേവനെ കാണാൻ വന്നപ്പോഴും കേട്ടു നെല്ലിക്ക തിന്നാൻ ഗുരുദേവന് വലിയ ആഗ്രഹമെന്ന്. അതു കേട്ടതും ഉടനെ നാഗമഹാശയൻ ഇറങ്ങി പുറപ്പെട്ടു നെല്ലിക്ക തേടി. മൂന്നു ദിവസം കഴിഞ്ഞപ്പോഴും നെല്ലിക്കയും കൊണ്ടതാ അദ്ദേഹം പടി കടന്നുവരുന്നു. ഈ മൂന്നു ദിവസവും അദ്ദേഹം നെല്ലിക്കയുണ്ടോ എന്നു ചോദിച്ചുകൊണ്ട് കൽക്കത്താനഗരത്തിലെ പീടികകളായ പീടികകളിൽ മുഴുവൻ കയറി ഇറങ്ങുകയായിരുന്നുവത്രെ! കുളിച്ചിട്ടില്ല, ഉണ്ടിട്ടില്ല, എന്തിന്, നല്ലവണ്ണമൊന്ന് ഉറങ്ങിയിട്ടുപോലുമില്ല! അകാലത്ത് ഒന്നാംതരം നെല്ലിക്ക കണ്ടിട്ടു ഗുരുദേവൻ അന്വേഷിച്ചു,'ഈ നെല്ലിക്ക ആരാണ് കൊണ്ടുവന്നത് ?' നാഗമഹാശയൻ ഒന്നും മിണ്ടാതെ നിന്നതേയുള്ളു. നാഗമഹാശയൻ കുളിച്ചിട്ടുമില്ല ഉണ്ടിട്ടുമില്ല എന്നറിഞ്ഞ ഉടനെ ഗുരുദേവൻ അദ്ദേഹത്തോട് പോയി കുളിച്ച് എന്തെങ്കിലും കഴിച്ചിട്ടു വരാൻ പറഞ്ഞു. നാഗമഹാശയനാവട്ടെ മുമ്പിൽ ചോറ് വിളമ്പിവെച്ചപ്പോഴും പറയുകയാണ്, 'ഇന്ന് ഏകാദശിയാണ്, ഞാനിന്ന്, ഒന്നും കഴിക്കില്ല.' അത് കേട്ടപ്പോഴും ഗുരുദേവൻ എന്നോട് പറഞ്ഞു, 'ആ വിളമ്പിയ കിണ്ണം ഒന്നിങ്ങോട്ടെടുക്കൂ.' അദ്ദേഹമതിൽനിന്ന് ഒരു വറ്റെടുത്ത് വായിലിട്ടു. ആ ചോറു പ്രസാദമായി എന്ന് കേട്ടതോടെ നാഗമഹാശയൻ പിന്നെ യാതൊരു തടസ്സവും പറയാതെ വേഗം അത് മുഴുവൻ കഴിച്ചു. ഏകാദശി ആയിട്ടും ഊണ് കഴിച്ചു. ഹോ! അത്ര വിശ്വാസം ഇനി വേറൊരാളിലും

കാണില്ല. അദ്ദേഹം ഗുരുദേവനെ ശരിക്കും ഈശ്വരനായി കണ്ടുകൊണ്ടാണ് പൂജിച്ചിരുന്നതു്. ഒരിക്കലും ഗുരുദേവന്റെ പായ് തൊടത്തക്കവിധത്തിൽ ഇരിക്കുകയേ ഇല്ല. ഒരിക്കൽ അദ്ദേഹത്തിനു് ദക്ഷിണേശ്വരത്തുവെച്ച് ഇലയിൽ പ്രസാദം വിളമ്പിക്കൊടുത്തു. അദ്ദേഹം പ്രസാദത്തോടൊപ്പം ആ ഇലയും തിന്നു. പ്രസാദമായിത്തീൎന്ന ഇല കളയാൻ പാടില്ല!!''

---

# നിമിത്തമാത്രം ഭവ സവ്യസാചിൻ

**സിദ്ധിനാഥാനന്ദസ്വാമി**

ശ്രീഭഗവാൻ ഗീതോപദേശം ചെയ്യുന്നതു് 'നീ ഭക്തനും സഖാവും ആയതുകൊണ്ടു് ആകുന്നു.' എന്നു് അൎജ്ജുനനോടു് ഗീതാദിയിൽതന്നെ അരുളുന്നുണ്ടു്. 'ഇഷ്ടനായ നിനക്കു് ഹിതം ഉപദേശിക്കാം.' എന്നരുളിയിട്ടു് തന്നെ ഭജിക്കാനും യജിക്കാനും നമിക്കാനും ആണു് നിൎദ്ദേശിക്കുന്നതു്; തദ്വാരാ തന്നെ പ്രാപിക്കുമെന്നു പ്രതിജ്ഞയും നല്കുന്നു. അഭക്തനു് ഗീത ഉപദേശിക്കരുതെന്നും അരുളിയിട്ടുണ്ടു്. ഇതിൽനിന്നും ഗീതാജ്ഞാനത്തിനെന്നല്ല ഏതു് അദ്ധ്യാത്മജ്ഞാനത്തിനും അൎഹൻ ഭക്തനാണെന്നു സിദ്ധിക്കുന്നു. ജ്ഞാനിയെയുംകൂടി ഭക്തന്മാരുടെ വകുപ്പിലാണു ഭഗവാൻ ചേൎക്കുന്നതു്. മൂലവും ഫലവും ഭക്തി തന്നെ. ഉപായവും ഉപേയവും ഭക്തിതന്നെ. ഭഗവത്സ്വരൂപമായ സച്ചിദാനന്ദത്തിലെ ആനന്ദാംശമാണു് ജീവജാലങ്ങളിൽ സ്നേഹമായി പ്രകാശിക്കുന്നതു്. ലീലാലോലനായ ഭഗവാന്റെ ലീല തുടരുന്നതിനാണു് ആ ആനന്ദാംശം ജീവികൾക്കു നല്കിയിരിക്കുന്നതു്. സ്നേഹരൂപമായ ഈശ്വരാംശം ഇല്ലെങ്കിൽ ജീവിതം ദുസ്സഹമാകും. ഭഗവാൻ നമ്മിലൎപ്പിച്ചിട്ടുള്ള സ്വാംശമായ സ്നേഹത്തെ ഭഗവാനെ സ്നേഹിക്കാൻ ഉപയോഗിക്കുമ്പോൾ അതു ഭക്തിയായി.

സാധാരണയായി സ്നേഹം സ്വശരീരത്തിലും അതിന്റെ സുഖസൗകൎയ്യങ്ങൾക്കു അനുകൂലങ്ങളായ വിഷയങ്ങളിലുമാണു നിലകൊള്ളുന്നതു്. സ്ഥൂലവിഷയങ്ങളിലാകുമ്പോൾ അതു കാമമായി; കാമരഞ്ജിതമായ മനോവൃത്തിയാണു രാഗം. രാഗം ഈശ്വരാഭിമുഖമാകുമ്പോൾ പ്രേമമായി; അതു തന്നെ ഭക്തിയും. കാമമായും രാഗമായും പ്രകടമായി മനുഷ്യനെ കൂടുതൽ കൂടുതൽ ക്ലേശനാശങ്ങളിൽ കുടുക്കുന്ന വികാരത്തെ ഗതി മാററി പരിശുദ്ധമാക്കുകയാണു ഭക്തിയുടെ മാൎഗ്ഗം; അതായതു് സ്നേഹം ഈശ്വരാഭിമുഖമാക്കുകയെന്നതു്. കാമമെന്നോ രാഗമെന്നോ പ്രേമമെന്നോ പറയുന്ന വികാരവിശേഷം ഒന്നുതന്നെ; അതിന്റെ ലക്ഷ്യത്തിലാണു വ്യത്യാസം. ലക്ഷ്യം മാറുമ്പോൾ ഫലത്തിലും ഭേദമുണ്ടാകും. രാഗം ബന്ധകമാകുമ്പോൾ പ്രേമം മോചകമാകുന്നു. ഹൃദയദ്രവീകരണവും രോമഞ്ചവും ആനന്ദബാഷ്പവും ഭക്തിയുടെ ചിഹ്നങ്ങളാണു്. ഹൃദയം ദ്രവിക്കുമ്പോൾ ഇച്ഛാശക്തി ദുൎബ്ബലമാകുന്നു. വ്യക്തിയുടെ ഇച്ഛ മാററി തൽസ്ഥാനത്തു് ഈശ്വരേച്ഛ ഉറപ്പിക്കാനാണു് ഭക്തൻ ശ്രമിക്കുന്നതു്. ഈ സ്വേച്ഛാനിരസനവും ഈശ്വരവിധേയത്വവുമാണു് ഭക്തിയുടെ ലക്ഷ്യം. പ്രാരംഭദശയിൽ വളരെ കരുതിയിരിക്കേണ്ട ഒരു പ്രക്രിയയാണിതു്.

അത്യന്തസക്തനോ അത്യന്തവിരക്തനോ അല്ലാത്ത മദ്ധ്യവൎത്തിക്കാണു് ഭക്തി നിൎദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. രാഗമായും പ്രേമമായും പ്രകടമാകുന്നതു് ഒരേ വികാരംതന്നെയായതുകൊണ്ടു്, ഭക്ത്യുദ്ദീപകങ്ങളായ സാഹചൎയ്യങ്ങളിൽ വികാരപരവശതയ്ക്കു് അധീനരാകുന്നവർ, തുടൎന്നു് ആ മനോഭാവത്തെ നിയന്ത്രണത്തിലും ഉന്നതനിലയിലും നിൎത്താൻ പ്രത്യേകം സൂക്ഷിക്കേണ്ടതുണ്ടു്. വികാരത്തിന്റെ സ്വാഭാവികമായ ഗതി ബാഹ്യവിഷയങ്ങളിലേയ്ക്കാണു്. അതിന്റെ ഗതിയെ ആരാദ്ധ്യവസ്തുവിലേയ്ക്കു തിരിക്കുകയാണു് ഭക്തിസാധന. ഉദ്ദീപ്തമായ

വികാരത്തിന് ഉചിതമായ നിരോധനവും നിയന്ത്രണവും ലക്ഷ്യവും നല്കാത്തപക്ഷം അതു് കൂടുതൽ ശക്തിയോടെ മററു ചാലുകളിൽകൂടി പാഞ്ഞെന്നുവരും. ഇതു ഭക്തിസാധകന്റെ സവിശേഷശ്രദ്ധ പതിയേണ്ട ഒരു സംഗതിയാകുന്നു.

ഈശ്വരനിലുള്ള പരമപ്രേമം എന്നാണു് ഭക്തിക്കു് ആചാര്യന്മാർ നിർവ്വചനം നല്കുന്നതു്. അതു് ആഴിയിലേയ്ക്കു് പുഴയൊഴുകുംപോലെ ഇടതടവില്ലാതെ തുടരണം എന്നും അവർ അനുശാസിക്കുന്നു. പ്രീതിപൂർവ്വകം സതതം ഭജിക്കുന്നവർ തന്നെ പ്രാപിക്കുമെന്ന പ്രഖ്യാപനത്തിലൂടെ ഗീതാചാര്യനും അനുസ്യൂതസ്മരണത്തിന്റെ അനുപേക്ഷണീയതയെ ഊന്നിപ്പറയുന്നു. അന്യചിന്തകളെല്ലാം കൈയ്‌വിട്ടു് എന്നും എപ്പൊഴും ദൃഢനിശ്ചയത്തോടെ തന്നെ സ്മരിക്കുകയും കീർത്തിക്കുകയും നമിക്കുകയും ഉപാസിക്കുകയും ചെയ്യുന്നവനു് താൻ സുലഭനാണു്; ആ ഭക്തന്റെ യോഗക്ഷേമമെല്ലാം താൻതന്നെ ഏറെറടുക്കുന്നതാണു് എന്നു ഭഗവാൻ അരുളുന്നു. ഇതിൽ നിന്നും ഭക്തി ഫലപൂർത്തിയിലെത്തണമെങ്കിൽ എന്താണു കരണീയമായിട്ടുള്ളതു്, എന്ന കാര്യം വെളിവാക്കപ്പെടുന്നു.

ശ്രീകൃഷ്ണന്റെ സഖാവും സ്യാലനുമായിട്ടാണു് അർജ്ജുനന്റെ നിലപാടു് രണരംഗത്തിലെത്തുന്നതുവരെ. അവിടെ മരണത്തിന്റെ മുമ്പിലെത്തിയപ്പോഴാണു് അർജ്ജുനനു് ജീവിതത്തെക്കുറിച്ചു് ചിന്ത വന്നതു്. താനിതുവരെ അഭികാമ്യമായി കരുതിയിരുന്ന അർത്ഥകാമങ്ങൾ മതിയാവുകയില്ല ജീവിതസമരത്തിനു തന്നെ സന്നദ്ധനാക്കാൻ എന്നപ്പോൾ മനസ്സിലായി. അതുവരെ കൃഷ്ണനെ 'ഹേ യാദവ, ഹേ സഖേ', എന്നൊക്കെ വിളിച്ചുപോന്ന വിജയന്റെ താൻപോരിമയെല്ലാം പോയ്പോയി; തൻ പോരായ്മകളൊക്കെ തെളിഞ്ഞു. ഉടൻ കിരീടി കണ്ണന്റെ കാല്ക്കൽ വീണു, കേണു, 'ശിഷ്യസ്തേഹം ശാധി മാം ത്വാം പ്രപന്നം.' 'ഞാൻ അങ്ങയുടെ ശിഷ്യൻ; അങ്ങയെ ഞാൻ ശരണമടയുന്നു. എനിക്കു വേണ്ടതു് ഉപദേശിച്ചുതന്നാലും.' 'പാണ്ഡവാനാം ധനഞ്ജയഃ' എന്നിങ്ങനെ പാർത്ഥനെ പ്രാണഭൂതനായി കരുതിയിരുന്ന ആ സാരഥി ഇതുവരെ ആ സഖാവിനു് അദ്ധ്യാത്മോപദേശമൊന്നും നല്കിയിരുന്നില്ല. ഈശ്വരന്റെ നിസ്സീമതയും തന്റെ നിസ്സാരതയും മനസ്സിലാകുമ്പോഴല്ലേ വിനയം വരൂ? അഹങ്കാരഗിരിയിൽ ഉപദേശവർഷം തങ്ങിനില്ക്കുകയില്ലല്ലൊ. അഹങ്കാരശൂന്യമായ ഹൃദയഗുഹയിൽ അമൃതവർഷം തങ്ങിനില്ക്കും. പാർത്ഥനു ഭജിക്കാൻ ഭഗവാനെത്തന്നെ കിട്ടി. മററുള്ളവർക്കോ? പാർത്ഥസാരഥി അരുളുന്നു: 'ശുശ്രൂഷാബുദ്ധിയോടെ ആത്മജ്ഞാനികളെ സമീപിച്ചു് സാഷ്ടാംഗം നമസ്കരിച്ചു് വിനയപുരസ്സരം അറിയേണ്ടതിനെക്കുറിച്ചു ചോദിക്കുക; അവർ ജ്ഞാനോപദേശം ചെയ്യും.' എന്നു്. ഇപ്രകാരമുള്ള ഗുരൂപസത്തി ഏതു മാർഗ്ഗം സ്വീകരിക്കുന്ന സാധകനും ആവശ്യമാണു്; ഭക്തിസാധകനു് വിനയവും ശുശ്രൂഷാസന്നദ്ധതയും തികഞ്ഞ അളവിൽ ഉണ്ടായിരിക്കണം; കാരണം, അയാൾ അഹങ്കാരനിരസനത്തിനു സ്വീകരിക്കുന്ന മാർഗ്ഗം നമ്രതയും ഗുരുകാരുണ്യവുമാണു്. ഇതരമാർഗ്ഗങ്ങളെ അപേക്ഷിച്ചു് പൗരുഷത്തിനു് സ്ഥാനം ഈ മാർഗ്ഗത്തിൽ ഏററവും കുറവാണു്. ഭക്തൻ തനിക്കു നൽകപ്പെട്ടിട്ടുള്ള പൗരുഷത്തെ, അതിന്റെ അപര്യാപ്തത മനസ്സിലാക്കി ഭഗവാനു് അടിയറവെയ്ക്കുന്നു. അർജ്ജുനൻ പ്രപന്നനാവുകയാണല്ലോ ചെയ്തതു്. പ്രപത്തിയാണു ഭക്തന്റെ സാധനയും സിദ്ധിയും.

ഈ പ്രപത്തി പൂർണ്ണമാകാൻ നിരന്തരമായ സാധന കൂടിയേ കഴിയൂ. ആപത്തു വരുമ്പോൾ ഈശ്വരനെ വിളിച്ചു കേഴും, സർവ്വവും ഈശ്വരേച്ഛയ്ക്കു് വിധേയമാക്കിച്ചെയ്യും. പക്ഷെ, ആപത്തകലുമ്പോൾ പഴയ അഹങ്കാരപന്നഗം ഫണം ഉയർത്തും. ആ പന്നഗത്തിന്റെ വിഷപ്പല്ലു പറിക്കാനാണു് നിരന്തരജാഗ്രതയും സാധനയും. പാർത്ഥനു് ഉപദേഷ്ടാവായിട്ടു് ഭഗവാനെത്തന്നെ കിട്ടിയതുകൊണ്ടു് ദീർഘകാലസാധന കൂടാതെ ഭഗവത്തത്ത്വബോധം ഉണ്ടായി എന്നു കരുതാം. പാർത്ഥനുപോലും വിശ്വദർശനത്തിൽ ഭയമുണ്ടായല്ലൊ. അതിനു കാരണം, സാധനകൊണ്ടു് പക്വത വരാതെ ഈശ്വരകാരുണ്യംകൊണ്ടു മാത്രം ലഭിച്ച ഒരു ദർശനമാണതു്. സാധന പക്വമാകാത്തതുകൊണ്ടാണു് ഹർഷത്തോടൊപ്പം ഭയവും അർജ്ജുനനുണ്ടായതു്. സാരഥ്യം നേരിട്ടു വഹിക്കാൻ ഭഗവാനെ കിട്ടാൻ ഭാഗ്യമില്ലാത്തവർക്കു് ഭഗവാൻറതന്നെ മാർഗ്ഗനിർദ്ദേശങ്ങളുണ്ടു്.

ഈഷദ്ഭേദത്തോടെ ഗീതാചാര്യൻ ഒരു ശ്ലോകം രണ്ടു തവണ ഉപദേശിക്കുന്നുണ്ട്: ആ ആവർത്തനം അതിലുപദിഷ്ടമായ അനുഷ്ഠാനത്തിൻെറ ശ്രേഷ്ഠതയെയാണല്ലൊ വെളിവാക്കുന്നതു്. ആ ശ്ലോകം ഇതാണ്:

മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി യുക്ത്വൈവമാത്മാനം
മത്പരായണഃ. (9.34)

മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യം തേ പ്രതിജാനേ
പ്രിയോഽസി മേ. (18.65)

നാലാം പാദമൊഴിച്ച് ബാക്കിയെല്ലാം ഒന്നുതന്നെയാണല്ലൊ രണ്ടിടത്തും. ആദ്യത്തെ ശ്ലോകത്തിലെ മൂന്നും നാലും പാദങ്ങളിൽ ഉൾപ്പെട്ടു കിടക്കുന്ന 'യുക്ത്വൈവമാത്മാനം' 'ഇങ്ങനെ മനസ്സിന്നിൽ യോജിപ്പിച്ച്,' എന്നതു് മുന്നും പിന്നും പറഞ്ഞതിനെ ഒന്നു ചുരുക്കി എടുത്തു കാട്ടുകയാണ് ചെയ്യുന്നതു്. 18-ാം അദ്ധ്യായത്തിലെ പുനഃപ്രഖ്യാപനത്തിൽ, താനുപദേശിച്ച സാധന സുദൃഢമായാൽ താൻ നിർദ്ദേശിച്ച ഫലം നിശ്ചയമായും ലഭിക്കും എന്നു് ഭഗവാൻ പ്രതിജ്ഞ ചെയ്യുന്നു. ആ പ്രതിജ്ഞയ്ക്കു് ഒരു കാരണവും പറയുന്നുണ്ട്: 'പ്രിയോഽസി മേ,' 'നീയെനിക്കു പ്രിയനായ'തുകൊണ്ടെന്നു്. പാർത്ഥൻ മാത്രമല്ല ഗീതോപദേശം അനുസരിക്കുന്നവരൊക്കെ ഗീതാചാര്യനു പ്രിയന്മാരാണ്. അതുകൊണ്ടാണല്ലൊ 'പാർത്ഥായ പ്രതിബോധിത'മായ ഗീത നമുക്കും അനുകാര്യമായതു്. അതിനാൽ പാർത്ഥനിൽക്കൂടി ഭഗവാൻ ഫലസിദ്ധിയിലും 'പ്രിയ'ഭാവത്തിലും നമുക്കെല്ലാം നല്കുന്ന ഒരു പ്രതിജ്ഞയാണിതു്.

'അധുനാ സർവ്വസ്യ ഗീതാശാസ്ത്രസ്യ സാരഭൂതോഽർഥോ നിഃശ്രേയസാർഥോ അനുഷ്ഠേയത്വേന സമുച്ചിത്യ ഉച്യതേ.' 'ഇനി, ഗീതയുടെ കാതലും മോക്ഷഫലകവും ആയ കാര്യം അനുഷ്ഠാനത്തിനുവേണ്ടി ഒരുമിച്ചുപദേശിക്കുന്നു.' എന്നു് സ്വഭാഷ്യത്തിൽ ശ്രീ ശങ്കരാചാര്യസ്വാമികൾ ഉപക്രമം കുറിക്കുന്ന ഒരു ശ്ലോകമുണ്ട്: അതിതാണ്:

മത്കർമ്മകൃന്മത്പരമോ മദ്ഭക്തഃ സംഗവർജിതഃ
നിർവ്വൈരഃ സർവ്വഭൂതേഷു യഃ സ മാമേതി പാണ്ഡവ.
(11.55)

'സർവ്വവേദാന്തസാരവിഹിതം' എന്നു് ആചാര്യസ്വാമികൾ വിശേഷിപ്പിക്കുന്ന ഒരു ശ്ലോകവുമുണ്ട്. രണ്ടാം അദ്ധ്യായത്തിൽ പാർത്ഥൻ, തനിക്കു് ശ്രേയസ്കരമായിട്ടുള്ളതെന്താണെന്നു് നിശ്ചയിച്ച് ഉപദേശിക്കണമെന്നപേക്ഷിച്ചുകൊണ്ടാണു ശരണമടഞ്ഞു് ശിഷ്യനായതു്. ആ പ്രിയശിഷ്യനു് ദൃഢമായും ഹിതകരമെന്നു് നിർണ്ണയിച്ച് ശ്രീഭഗവാൻ നൽകുന്ന അവസാനത്തെ ഉപദേശവും ഇതുതന്നെ. മുൻപറഞ്ഞവ മൂന്നും ഭക്തിയുടെ സാധനയും ഇതു് ഭക്തിയുടെ ഫലവുമായി കരുതാം. ഇതാണ് ആ ശ്ലോകം:

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ
ശുചഃ. (18.66.)

ഈ ശ്ലോകങ്ങളുടെ താത്പര്യം അല്പംകൂടി ആലോചിക്കാം. ഇവയിൽ ആദ്യത്തെ രണ്ടു ശ്ലോകങ്ങളിൽക്കൂടിയുള്ള അനുശാസനം: 'മനസ്സ് എന്നിൽ ഉറപ്പിക്കുക, എന്നെ ഭജിക്കുക, യജിക്കുക, നമിക്കുക, എന്നെ പരമാശ്രയമായിട്ടു കരുതുക.' മൂന്നാമത്തേതിൽ, വിഷയവിരക്തിയും സർവ്വഭൂതമൈത്രിയും കൂടുതലായി നിർദ്ദേശിച്ചിട്ടുണ്ട്. പ്രിയനായ പാണ്ഡവൻ തദ്ദ്വാരാ തന്നെ പ്രാപിക്കുമെന്ന പ്രതിജ്ഞ മൂന്നിലുമുണ്ട്. വിഷയാസക്തി കുറച്ചൊന്നു കുറഞ്ഞാൽ മാത്രമേ ഉത്കൃഷ്ടചിന്തകൾ ഉദിക്കൂ. ആസക്തി കുറയുമ്പോൾ സ്വാർത്ഥഭോഗത്തിനുവേണ്ടി പരപ്രാണികളെ പീഡിപ്പിക്കുകയില്ല. മാത്രമല്ല, അവയെ ഈശ്വരലീലാരൂപങ്ങളായി കാണാൻ ശ്രമിക്കുകയും മൈത്രിയോടെ വർത്തിക്കാൻ യത്നിക്കുകയും ചെയ്യും. അടുത്തതായി കൂടുതൽ ആന്തരമായ സാധനകളിലേയ്ക്കു കടക്കുന്നു. മനസ്സ് ഈശ്വരനിൽ ഉറപ്പിക്കണം: വിഷയങ്ങളിലേയ്ക്കു് പാഞ്ഞുകൊണ്ടിരിക്കുന്ന മനസ്സിനെ പിടിച്ചുനിർത്തി ഈശ്വരാഭിമുഖമാക്കണം. വിഷയങ്ങൾ ആകർഷകങ്ങളായി തോന്നുന്നതുകൊണ്ടാണല്ലൊ മനസ്സ് താനേ അങ്ങോട്ടു പായുന്നതു്. സുഖതൃഷ്ണിയായ മനസ്സിനു് വിഷയങ്ങളേക്കാൾ ആനന്ദകരമായ വസ്തു കാണിച്ചുകൊടുത്താൽ അതങ്ങോട്ടു് പൊയ്ക്കൊള്ളും. ആ വസ്തുവാണ് ആത്മസ്വരൂപിയായ ഈശ്വരൻ. ആ സച്ചിദാനന്ദസ്വരൂപത്തിൻെറ മാധുര്യം നുകർന്നാൽ വിഷയങ്ങൾ വിരസങ്ങളാകും. ആരാധ്യവിഷയകമായ ഈ രാഗംതന്നെ ഭക്തി. ഭക്തിസാധ

നയിലെ മുഖ്യസാധന, ഈശ്വരനാണ് ഏററവും പ്രിയംകരവും ആരാധ്യവുമായ വസ്തു എന്ന ബോധമാകുന്നു. യജനമെന്നാൽ ശ്രൗതവും സ്മാർത്തവുമായ വിഹിതകർമ്മങ്ങളുടെ അനുഷ്ഠാനമാണ്. ഇവയിൽ സാധകനു് ജീവിതയാത്രയിൽ അനുഷ്ഠിക്കേണ്ടിവരുന്ന സകല സത് കർമ്മങ്ങളെയും ഉൾപ്പെടുത്താം. അവ ഭഗവത് പ്രീതിക്കായിഭഗവദർപ്പിതമായി ചെയ്യുക. സാധനയുടെ സാതത്യത്തിനു് ഇതു് അപരിത്യാജ്യമത്രെ. ഭഗവാനെ ഭജിക്കുന്നതിനുള്ള അഭിലാഷംപോലും തത്കൃപകൊണ്ടേ കിട്ടൂ. തൻേറതായിട്ടൊന്നുമില്ല എന്ന ബോധത്തോടെ ത്രിവിധകരണങ്ങളെയും തത്പാദങ്ങളിലർപ്പിക്കുകയാണു് നമസ്കാരം. അങ്ങനെ തികച്ചും മുക്തിയാർ കൊടുക്കണമെങ്കിൽ അതു് മുക്തിപ്രദനമാത്രമേ പാടുള്ളൂ; ആ മുകുന്ദൻ മാത്രമാണു് തനിക്കാശ്രയം എന്ന ബോധം ദൃഢമായി ആദ്യന്തം ഉണ്ടായിരിക്കുകയും വേണം. ഇങ്ങനെ സംഗവർജ്ജിതനായി, സർവ്വഭൂതമൈത്രിയോടെ നിരന്തരം മുകുന്ദനെ നിനയ്ക്കുകയും ഭജിക്കയും യജിക്കയും നമിക്കയും ചെയ്താൽ എന്തു ലഭിക്കും? 'മററെല്ലാം വെടിഞ്ഞു് എന്നെത്തന്നെ ശരണമടയുക; നിന്നെ ഞാൻ സർവ്വപാപങ്ങളിൽനിന്നും കരകയററിക്കൊള്ളാം; നീയേതും വ്യാകുലനാകേണ്ട.' എന്നാണു പാർത്ഥസാരഥിയുടെ പ്രതിജ്ഞ.

ഇങ്ങനെ പ്രപന്നനായവൻെറ നിലയെന്താണു്? 'നിമിത്തമാത്രം ഭവ സവ്യസാചിൻ.' ഭഗവാൻെറ വിഭൂതിവിവരണം കേട്ട വിജയനു് ആ സ്വരൂപമൊന്നു നേരിൽ കാണണമെന്നു് ആഗ്രഹം തോന്നി; അതിനായി ഭഗവാനോടു് അപേക്ഷിച്ചു. ഭഗവാൻ തൻെറ വിശ്വസംഹാരരൂപം കാണിച്ചു; അതു കണ്ടു കിരീടി നടുങ്ങി. 'സർവ്വേശ്വര, അവിടേയ്ക്കു് നമസ്കാരം. ആരാണവിടുന്നു് എന്നരുളിച്ചെയ്താലും.' എന്നായി അർജ്ജുനൻ. ''വിശ്വസംഹാരകമായ കാലമാണു് ഞാൻ. ലോകത്തെയെല്ലാം സംഹരിക്കാനാണു് എൻെറ സംരംഭം. നീയില്ലെങ്കിൽത്തന്നെയും എതിരാളികളാരും ബാക്കി കാണുകയില്ല. അതിനാൽ നീയെഴുന്നേററു് അന്യരാൽ അജയ്യരായ ഭീഷ്മദ്രോണാദികളെ വെന്നു് യശസ്സു സമ്പാദിക്കുക, സമൃദ്ധമായ രാജ്യം ആളുക. ഇവരെയെല്ലാം ഞാൻ നേരത്തേതന്നെ ഗതപ്രാണരാക്കിക്കഴിഞ്ഞിരിക്കുന്നു. 'നിമിത്തമാത്രം ഭവ സവ്യസാചിൻ.' അതിനാൽ അല്ലയോ വില്ലാളിവീര, നീ എൻെറയൊരു ഉപകരണം മാത്രമായിത്തീർന്നാലും.'' ഈ നിമിത്തമാത്രനിർദ്ദേശം, 'മാമേകം ശരണം വ്രജ' 'എന്നെത്തന്നെ ശരണമടയുക.' എന്ന ഉപദേശത്തിൻെറ മറുവശമാണു്. നിമിത്തസാധകൻ 'തന്നെ' മാററി, ഈശ്വരാവേശത്തിനു് ഇടം കൊടുക്കുന്നു. ശരണാന്വേഷി ഈശ്വരനെ തേടി അങ്ങോട്ടുടുക്കുന്നു. നിമിത്തത്തിനു് കർത്തൃത്വമോ ഭോക്തൃത്വമോ ഇല്ല. അതുകൊണ്ടാണല്ലൊ അങ്ങനെയുള്ളവൻ ഈ ലോകത്തെ മുഴുവൻ ഹനിച്ചാലും അവൻ ഹനിക്കുന്നുമില്ല, ബദ്ധനാകുന്നുമില്ല എന്നും നിമിത്തഭൂതനായ അർജ്ജുനനെ സർവ്വപാപങ്ങളിൽനിന്നും താൻ രക്ഷിച്ചുകൊള്ളാമെന്നും ശ്രീഭഗവാൻ ഉറപ്പു കൊടുക്കുന്നതു്.

മഹാഭാരതയുദ്ധത്തിൽ ദ്രോണവധം കഴിഞ്ഞ അവസരത്തിൽ അർജ്ജുനനു് ഒരദ്ഭുതദർശനം ഉണ്ടായി. യാദൃച്ഛികമായി വന്നുചേർന്ന വ്യാസനോടു് അർജ്ജുനൻ ചോദിച്ചു:

സംഗ്രാമേ ന്യഹനം ശത്രൂഞ്ശരൗഘൈർവിമലൈരഹം
അഗ്രതോ ലക്ഷയേ യാന്തം പുരുഷം പാവകപ്രഭം,
ജ്വലന്തം ശൂലമുദ്യമ്യ യാം ദിശം പ്രതിപദ്യതേ
തസ്യാം ദിശി വിദീര്യന്തേ ശത്രവോ മേ മഹാമുനേ.
(ദ്രോണ. 202. 4–5)

'മഹർഷേ, പോരിൽ ഞാൻ വൈരികളുടെ നേർക്കു് ശരമയച്ചു. തിളങ്ങുന്ന ശൂലവുമേന്തി മുമ്പേ നടക്കുന്ന പാവകപ്രഭനായ ഒരു പുരുഷനെ ഞാൻ കാണുന്നു. ആ പുരുഷൻ പോകുന്ന വഴിക്കുള്ള ശത്രുക്കളൊക്കെ നാശമടയുന്നു. ആ പുരുഷൻ നശിപ്പിക്കുന്ന പോരാളികളെ ഞാൻ നശിപ്പിക്കുന്നതായി ആളുകൾ കരുതുന്നു. അദ്ദേഹം പടയെ തകർക്കുന്നു, ഞാൻ പിന്നാലെ ചെല്ലുന്നു. സൂര്യസന്നിഭനും ശൂലപാണിയുമായ ആ പുരുഷോത്തമൻ ആരെന്നു പറഞ്ഞുതന്നാലും. അദ്ദേഹം നിലം തൊടുന്നില്ല; ശൂലം പ്രയോഗിക്കുന്നില്ല. അദ്ദേഹത്തിൻെറ പ്രഭാവത്താൽ സ്വശൂലത്തിൽനിന്നും ആയിരക്കണക്കിനു ശൂലങ്ങൾ പൊഴിഞ്ഞുകൊണ്ടിരിക്കുന്നു.' വിസ്മയവിവശനായ വിജയൻെറ ചോദ്യത്തിനുത്തരമായി വ്യാസൻ പരമശിവൻെറ മഹിമ വർണ്ണിച്ചു. ആ പശുപതിതന്നെയല്ലൊ സംഹാരരുദ്രൻ. രുദ്രസംഹൃതരായ സൈനികരെയാണു് നിമിത്ത

ഭൃതനായ പാത്ഥൻ കൊന്നതു്. 'ഞാനിവരെ പണ്ടേ കൊന്നതാണു്.' എന്നു വിശ്വരൂപപ്രദശ്നാവസരത്തിൽ ഭഗവാനരുളിയതു് ഇപ്പോഠം അജ്ജ്ജുനൻ നേരിൽ കണ്ടു. രുദ്രരൂപനായ ശ്രീഭഗവാൻെറ നിമിത്തംമാത്രമാണു് താനെന്നും അജ്ജ്ജുനനു് ഉറപ്പായി. ഇവിടെ അജ്ജ്ജുനനു് കർത്തൃത്വം എവിടെ ? നിമിത്തം, നിമിത്തമാകുന്നതുകൊണ്ടുതന്നെ കൃതകൃത്യമാകുന്നു. 'ആത്മാനം രഥിനം വിദ്ധി.' ശരീരരഥത്തിൽ അന്തൎയ്യാമി ആത്മാവാണു്; 'ബുദ്ധിം തു സാരഥിം വിദ്ധി.' ആ രഥത്തെ നയിക്കുന്ന സാരഥി ബുദ്ധിയാണു്, എന്നും ഉപനിഷത്തരുളുന്നു. അജ്ജ്ജുനൻെറ ആത്മാവു് ഭഗവാൻ; അജ്ജ്ജുനൻെറ ബുദ്ധിയെ പ്രേരിപ്പിക്കുന്നതു് ഭഗവാൻ; ശരങ്ങഠംക്കു മുമ്പേ പോയി വൈരികളെ ഹനിക്കുന്നതും ഭഗവാൻ. ഈ സ്ഥിതിയിൽ അജ്ജ്ജുനനെവിടെ ? അജ്ജ്ജുനൻ തന്നെ തേടിനോക്കിയെങ്കിൽ ഭഗവാനെ കണ്ടെത്തിയേനെ. അതാണു് 'നിമിത്തമാത്രം ഭവ സവ്യസാചിൻ' എന്നതിൻെറ പരമപദം. അവിടെ പ്രപത്തി പൂത്തിയായി. ഭക്തൻെറ 'അഹ'വും ഭഗവാൻ തന്നെ. ഉള്ളു പൊള്ളയായ പുല്ലാംകുഴൽ ഭഗവാൻ തൃക്കൈയ്യിലെടുത്തു് മോഹനരാഗം ആലപിക്കുമ്പോഠം വിശ്വവിസ്മാപകവും വിസ്മാരകവുമായ ഭഗവദ്ഗീതം കേഠംക്കാം.

മന്മനസ്കം, മദ്ഭജനം, മദ്യജനം, മത്പരായണത്വം, നമനം എന്ന ഭഗവത്പ്രോക്തമായ പഞ്ചാംഗഭക്തിയെത്തന്നെ ഭാഗവതകാരൻ ശ്രവണം, കീത്തനം, സ്മരണം, പാദസേവനം, അച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം എന്നിങ്ങനെ കുറെക്കൂടി വിഭജിച്ചു് നവധാഭക്തിയാക്കിയിരിക്കുന്നു. ഭാഗവതാദി ഭഗവച്ചരിതങ്ങഠം കേട്ടും ഭഗവന്നാമങ്ങഠം കീത്തിച്ചും തദ്രൂപം സ്മരിച്ചും മനസ്സു ഭഗവാനില്വറപ്പിക്കണം. ഇവ മൂന്നും മന്മനസ്കത്തിൽ ഉഠംപ്പെടും. ഭഗവാൻെറയും ഭക്തന്മാരുടെയും പാദസേവനം, അച്ചനം, വന്ദനം എന്നിവ മദ്ഭജനത്തിൻെറ അംഗങ്ങളാകുന്നു. ഭൃത്യൻ യജമാനനുവേണ്ടി കൃത്യങ്ങഠം ചെയ്യുംപോലെ സ്വധമ്മങ്ങഠം യജ്ഞാത്ഥമായിട്ടു ചെയ്യുന്നതു് മദ്യജനമായി. തൻെറ സവ്വസ്വവും സവ്വേശ്വരനാണെന്ന ബോധം ഉറച്ചു്, ഭഗവാനിൽനിന്ന കററിനിത്തുന്ന കുററങ്ങളും കുറവുകളും പരിഹരിച്ചു് ജീവൻ ദേഹാഭിമാനമുക്തനാകുമ്പോഠം ആത്മസഖനായി, ആത്മാവുമായി സഖ്യഭാവത്തിലെത്തി. മത്പരായണൻ ആത്മസഖനാണു്. തൻെറ ഉണ്മ പരംപൊരുളാണെന്നറിഞ്ഞാൽ അടുത്ത കത്തവ്യം നമസ്കരണമാണു്, ആത്മനിവേദനമാണു്.

നൈസഗ്ഗികമായ സ്നേഹത്തിൻെറ ഈശ്വരാഭിമുഖമായ പ്രവാഹമാണു് ഭക്തിയെന്നു പറയുകയുണ്ടായല്ലൊ. പൂവ്വവാസനകഠം ആദ്യകാലത്തു് വല്ലാതെ അലട്ടിക്കൊണ്ടിരിക്കും. അകത്തെയും പുറത്തെയും ശത്രുക്കഠം അവരുടെ അടവുകളെല്ലാം പ്രയോഗിക്കും. മാരാദിവൈരികളെ അകക്കാമ്പിൽനിന്നും പുറത്താക്കാനും മാധവനെ ഹൃദയത്തിൽ പ്രതിഷ്ഠിക്കാനുമാണു് ഭക്തൻ ശ്രമിക്കുന്നതു്. അതിനു് വൈരികളോടു പുറത്തു കടക്കാൻ പറയുന്നു, മാധവനെ ക്ഷണിക്കുന്നു.

മാര മാ രമ മദീയമാനസേ
മാധവൈകനിലയേ യദൃച്ഛയാ;
ഹേ രമാരമണ വാര്യതാമസൗ
കഃ സഹേത നിജവേശ്മലംഘനം ?

താൻ പറഞ്ഞതുകൊണ്ടൊന്നും വൈരി വിടാൻ ഭാവമില്ലെന്നു കാണുമ്പോഠം കൂടുതൽ കാതരതയോടെ മാധവനെ വിളിച്ചുകേഴും. കേഴൽ ഉള്ളുരുകിയാണെങ്കിൽ മാധവൻ കേഠംക്കും. പുഴയിൽ വളവും പുളവും കടന്നു് എതിർ കാററും നീങ്ങിക്കിട്ടിയാൽ പായു് നിവത്തിക്കെട്ടി സ്വസ്ഥമായിരുന്നു് ഹുക്ക വലിക്കാം, എന്നാണു ശ്രീരാമകൃഷ്ണൻ പറയാറു്. കരുണയാകുന്ന കാററു് അനുഭവപ്പെട്ടു തുടങ്ങിയാൽ തുഴയൽ നിത്താം. സത്കമ്മങ്ങളാകുന്ന ഇരുകരകഠംക്കിടയിൽക്കൂടി, ജ്ഞാനമാകുന്ന അടിത്തട്ടിൻമീതെ, ധ്യാനമാകുന്ന നീഞ്ഞൊളികൊണ്ടു് തെളിഞ്ഞൊഴുകുന്ന ഭക്തിയാകുന്ന നദിയിത്ക്കൂടി, ജീവിതമാകുന്ന വഞ്ചിയെ കരുണയാകുന്ന കാററിനു് അനുസൃതമായി ഒഴുക്കിയാൽ സച്ചിദാനന്ദസാഗരത്തിൽ എത്തിച്ചേരാം. സച്ചിദാനന്ദസ്വരൂപൻെറ നിമിത്തം മാത്രമാണെന്ന ബോധവും സ്മരണയും നിലനിത്തുകതന്നെ ഭക്തൻെറ യോഗവും മുക്തിയും.

# ഒരു ഉദ്ബോധനം

## ശ്രീമദ് വീരേശ്വരാനന്ദസ്വാമികൾ

[ശ്രീമത് സ്വാമി വീരേശ്വരാനന്ദജി കാലടി ബ്രഹ്മാനന്ദോദയം സ്കൂളിലെ വിദ്യാൎത്ഥികളോട് 21-11-1969-ൽ ചെയ്ത പ്രഭാഷണം.]

സ്വാതന്ത്ര്യലബ്ധിക്കുശേഷം നമ്മുടെ നാട്ടിൽ യുവാക്കളുടെ ഇടയിൽ രാഷ്ട്രത്തിൻെറ പുനൎനിൎമ്മാണത്തിന്നു വളരെയധികം ഉത്സാഹം കാണുന്നുണ്ട്. അതു് തീൎച്ചയായും അഭിനന്ദനീയമാണ്. എന്നാൽ, ഈ പ്രവൃത്തി ആരംഭിക്കുന്നതിന്നു മുമ്പായി ഏതു തരത്തിലുള്ള ഭാരതമാണ് നിൎമ്മിക്കേണ്ടതെന്നു് ശരിയായി അറിഞ്ഞിരിക്കണം.

ഒരു ചിത്രകാരൻ കാൻവാസ് കൈയിൽ കിട്ടിയ ഉടനെ അതിൽ ചായം തേയ്ക്കാൻ തുടങ്ങുകയില്ല. ആദ്യമായി താൻ ഏതു തരത്തിലുള്ള ചിത്രമാണ് നിൎമ്മിക്കാൻ പോകുന്നതു്, അതിന്നു് ഏതെല്ലാം ചായങ്ങൾ ഉപയോഗിക്കണം എന്നു് അയാൾ മനസ്സിൽ നിൎണ്ണയിക്കും. എന്നാലേ, മനസ്സിൽ കണ്ട രൂപം കാൻവാസിലേയ്ക്കു പകൎത്താൻ അയാൾക്കു് സാധിക്കൂ. ഒരു എഞ്ചിനിയർ പെട്ടെന്നൊരു കെട്ടിടം പണിയാൻ തുടങ്ങുകയില്ല. ആദ്യമായി അതെന്തിനുള്ളതാണെന്നു മനസ്സിലാക്കും. അതൊരു വിദ്യാലയമോ, ആസ്പത്രിയോ, പബ്ലിക് ആപ്പീസോ, താമസസ്ഥലമോ എന്നറിഞ്ഞതിന്നുശേഷം അതിൻെറ പ്ലാൻ തയാറാക്കും. പിന്നെയാണ് പണി ആരംഭിക്കുക. അതുപോലെ നിങ്ങളും ഭാവിഭാരതത്തിൻെറ ഒരു ശരിയായ രൂപം മനസ്സിൽ കാണണം. അതിനുശേഷം അതു് നിൎമ്മിക്കാൻ തുടങ്ങണം.

നിങ്ങൾ ഇന്ത്യയെ ഒരു പട്ടാളരാജ്യമാക്കാനാണോ ഉദ്ദേശിക്കുന്നതു്? അതാവില്ലെന്നു് എനിക്കുറപ്പുണ്ട്. കാരണം, പട്ടാളരാഷ്ട്രങ്ങൾ ഒന്നുംതന്നെ അധികംകാലം നിലനിന്നിട്ടില്ല. ഹിററ്ലറും മുസ്സോളിനിയും പോയ വഴി നോക്കുക. അല്ലെങ്കിൽ അമേരിക്കയെപ്പോലെ ധനസമൃദ്ധമായ ഒരു രാഷ്ട്രമാക്കാനാണോ ആഗ്രഹിക്കുന്നതു്? നമ്മുടെ രാഷ്ട്രം ദരിദ്രമാണ്. നമ്മുടെ നാട്ടിലെ ജനകോടികൾക്കു് ആഹാരം നല്കുവാൻ നമുക്കു ധനം ആവശ്യമാണ്. എന്നാൽ, ആഹാരംകൊണ്ടുമാത്രം നമ്മുടെ പ്രശ്നം പരിഹരിക്കുക സാദ്ധ്യമാണോ? അമേരിക്കയ്ക്കും അതുപോലെ പുരോഗമിച്ചിട്ടുള്ള മററു രാഷ്ട്രങ്ങൾക്കും, അത്രയേറെ സമ്പത്തുണ്ടായിട്ടും അവിടത്തെ ജനങ്ങൾക്കു് സുഖവും സമാധാനവും പ്രദാനം ചെയ്യാൻ കഴിയുന്നുണ്ടോ? ഇല്ല. അവിടങ്ങളിലുള്ള യുവാക്കന്മാരും യുവതികളും ജീവിതത്തിൽ വിശേഷിച്ചൊന്നും നേടാനില്ലാതെ, ഒരുതരം നൈരാശ്യത്തോടെ ഹിപ്പികളെപ്പോലെയും ബീററിൽസുകളെപ്പോലെയും അലഞ്ഞു നടക്കുന്നു. അവരിൽ പലരും വലിയ ധനികരാണ്. എന്നിട്ടും അവൎക്കു നൈരാശ്യം തോന്നാൻ കാരണമെന്തു്? അതോ, അവരുടെ ജീവിതത്തിനു് ഒരു ലക്ഷ്യവുമില്ല. നമുക്കു് സൈനികശക്തി വേണം; അതു നമ്മുടെ സ്വാതന്ത്ര്യത്തെ സംരക്ഷിക്കാനാണ്. നമുക്കു സമ്പത്തു വേണം; അതു നമ്മുടെ പട്ടിണിപ്പാവങ്ങളെ തീററിപ്പോററാനാണ്. എന്നാൽ, ഇതൊന്നുമല്ല നമ്മുടെ രാഷ്ട്രത്തിൻെറ ആദൎശം. ഇവയ്ക്കു പുറമെ ചിലതുകൂടി നമുക്കാവശ്യമാണ്. നമുക്കു് സമ്പത്തും ശക്തിയും നല്കുന്നതോടൊപ്പം സുഖവും സമാധാനവും പ്രദാനം ചെയ്യുന്ന ആ വസ്തു എന്താണ്?

നമ്മുടെ നാട്ടിൻെറ പ്രാചീനചരിത്രത്തിലേയ്ക്കു് ഞാൻ നിങ്ങളുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. അശോകൻെറയും ചന്ദ്രഗുപ്തൻെറയും മററുംകാലത്തു് ഇന്ത്യ എത്ര സമ്പന്നവും സുശക്തവുമായിരുന്നു, ജനങ്ങൾ എത്ര സമാധാനത്തോടും സുഖത്തോടും

കൂടിയാണു് ജീവിച്ചിരുന്നതു്, എന്നു നോക്കുക. വൈദികകാലത്തും ബുദ്ധമതകാലത്തും ഇവിടെ ഉന്നതിയുണ്ടായിരുന്നു. അതിന്നു പററിയ ആദർശങ്ങളും ഉണ്ടായിരുന്നു. പിന്നെ ഈ അധഃപതനം സംഭവിച്ചതെങ്ങനെ? അതിൻെറ കാരണങ്ങൾ കണ്ടുപിടിക്കുകതന്നെ വേണം. ഭാവിഭാരതത്തെ നിർമ്മിക്കാൻ തുടങ്ങുന്നതിന്നുമുമ്പായി നമ്മെ മഹത്ത്വത്തിലേയ്ക്കു നയിച്ച ആദർശങ്ങളെ സ്വീകരിക്കുകയും നമ്മുടെ അധഃപതനത്തിന്നു കാരണമായവയെ ഉപേക്ഷിക്കുകയും ചെയ്യണം. കൂടാതെ, അന്നില്ലാതിരുന്ന ശാസ്ത്രം സാങ്കേതികജ്ഞാനം എന്നിവ കൂട്ടിച്ചേർക്കുകയും വേണം. നാം പലതിനെപ്പററിയും ഇതു ശാസ്ത്രീയമല്ല, കേവലം അന്ധവിശ്വാസമാണു്, എന്നു പറയുന്നുണ്ടു്. ഞാനൊന്നുചോദിക്കട്ടെ: നമ്മുടെ പഴയ കാലത്തെ പാടേ അവഗണിക്കുക എന്നതു ശാസ്ത്രീയമാണോ? അതിലെ നന്മകളെ അവഗണിച്ചുകൊണ്ടു നാം പാശ്ചാത്യ ആദർശങ്ങളുടെ പിന്നാലെ നടന്നു. അവയാകട്ടെ പഴക്കം ചെന്നവയോ പാകം വന്നവയോ അല്ല. ചിലതു് അടുത്തകാലത്തു മാത്രം ഉണ്ടായവയാണു്. അവ പാശ്ചാത്യരാഷ്ട്രങ്ങളുടെ പ്രശ്നങ്ങളെപ്പോലും പരിഹരിച്ചിട്ടുണ്ടോ? അവിടത്തെ ജനങ്ങൾക്കു സുഖവും സമാധാനവും നല്കിയിട്ടുണ്ടോ? ഇല്ലെങ്കിൽ പിന്നെ എന്തിനു് ആ ആദർശങ്ങളുടെ പിന്നാലെ പോകാൻ തുടങ്ങുന്നു?

എൻെറ യുവസുഹൃത്തുക്കളേ, നാമെല്ലാം മനുഷ്യരാണു്. മനുഷ്യൻ എന്നാൽ, മനനം ചെയ്യുന്നവൻ എന്നർത്ഥം. ദൈവം നമുക്കു വിവേചനശക്തി നല്കിയിട്ടുണ്ടു്. അതു നാം ഉപയോഗിക്കണം. വല്ലവരുടേയും വാചാലതയിൽ മുഗ്ദ്ധരായി അവരുടെ പിന്നാലെ ഓടിപ്പോകുന്നതു ശരിയല്ല. നിങ്ങൾ നമ്മുടെ പ്രാചീനകാലത്തെപ്പററിയും ആധുനികകാലത്തെപ്പററിയും കിട്ടാവുന്നേടത്തോളം വസ്തുതകൾ ശേഖരിച്ചു് അവയെപ്പററി നല്ലപോലെ ചിന്തിക്കണം. എന്നിട്ടുവേണം ഭാവിക്കുള്ള പരിപാടി തയാറാക്കാൻ എന്നു ഞാൻ ഉപദേശിക്കുന്നു. വികാരത്തിന്നു വശംവദരായി വല്ലതും ചെയ്യാൻ തുടങ്ങരുതു്. എല്ലാററിന്നും ആദ്യമായി വേണ്ട പ്രധാനവസ്തു സ്വഭാവശുദ്ധിയാണു്. അതില്ലാതെ മഹത്തായ ഒന്നുംതന്നെ നേടുക സാധ്യമല്ല. മഹാത്മജിയെ നോക്കുക. അദ്ദേഹം തൻെറ സ്വഭാവശുദ്ധിയുടെ മഹത്ത്വം കൊണ്ടു രാഷ്ട്രത്തെ മുന്നോട്ടുനയിക്കുകയും ഇന്ത്യ വിട്ടുപോകാൻ ഇംഗ്ലണ്ടിനെ നിർബ്ബന്ധിക്കുകയും ചെയ്തു. അദ്ദേഹം ആററംബോമ്പോ പീരങ്കിയോ ഉപയോഗിച്ചില്ല, നാട്ടിൽ ചോരയൊഴുക്കുകയോ അന്താരാഷ്ട്രീയമത്സരങ്ങൾക്കു വഴിവെയ്ക്കുകയോ ചെയ്തില്ല.

അതിനാൽ ഇന്ത്യയുടെ പുനർനിർമ്മാണത്തിന്നാഗ്രഹിക്കുന്ന യുവാക്കൾ ആദ്യമായി നല്ല സ്വഭാവശുദ്ധിയുള്ളവരായിത്തീരണം. എന്നിട്ടു് സ്വന്തം ബുദ്ധികൊണ്ടാലോചിച്ചു് ഏതുതരം ഇന്ത്യയാണു് നിർമ്മിക്കേണ്ടതെന്നു തീരുമാനിച്ചതിന്നുശേഷം പ്രവൃത്തി ആരംഭിക്കണം. അതിന്നായി ജീവിതം ബലിയർപ്പിക്കേണ്ടിവരുന്നതായാൽ അതിന്നു സന്നദ്ധരാവണം.

ഇത്തരം പഠനത്തിന്നു സ്വാമി വിവേകാനന്ദൻെറ കൃതികൾ സഹായകമായിരിക്കും. അതു നിങ്ങൾക്കു ഭാരതീയസംസ്കാരത്തിൻേറയും ആദർശങ്ങളുടേയും ശരിയായ രൂപം മനസ്സിലാക്കിത്തരുമെന്നു ഞാൻ വിശ്വസിക്കുന്നു.

(വിവ: എസ്. വി. കൃഷ്ണവാര്യർ.)

---

ദേവൈഃ സമ്പ്രാർഥിതോ ഹന്തും രാവണം ലോകകണ്ടകം
കൗസല്യായാം ദാശരഥിർജാതോഽഹം മുനിപുംഗവാഃ,
ധർമ്മസംസ്ഥാപനാർത്ഥായ ദ്വാപരാന്തേ യദോഃ കുലേ
ദേവക്യാം ച ജനിഷ്യാമി വസുദേവാന്മഹാമതേഃ,
കമാരപുകുരഗ്രാമേ ക്ഷുദിരാമാഭിധാദ്ദ്വിജാത്
ചന്ദ്രാദേവ്യാം ഭവിഷ്യാമി പുനശ്ചാഹം ന സംശയഃ
യശ്ച രാമോ ദാശരഥിർയശ്ച കൃഷ്ണോ ജഗദ്ഗുരുഃ
സ ഏവാവതരിഷ്യാമി രാമകൃഷ്ണാഭിധാനഭാക്,
കലിദാവാഗ്നിസന്തപ്തമർത്യലോകമഹാഭിഷക്
രാമകൃഷ്ണോ മുനിർധർതാ ലോകാൻ തമസി മജ്ജതഃ.

(ഭവിഷ്യത്പുരാണം.)

# ക്രമസന്ന്യാസം

## ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

### സന്ന്യാസാശ്രമം

അജ്ഞാനപര്യന്തമുള്ള അനാത്മവസ്തുക്കളെ എല്ലാം ത്യജിക്കുക എന്നാണ് സന്ന്യാസശബ്ദത്തിന്റെ ശരിയായ അർത്ഥം. എന്നാൽ മുക്തിസാധനങ്ങളായി വേദാന്തതത്ത്വങ്ങൾ ശ്രവിക്കുന്നതിനും, മനനം ചെയ്യുന്നതിനും, നിരന്തരം ധ്യാനിക്കുന്നതിനും വേണ്ടി വേദവിഹിതങ്ങളായ നിത്യനൈമിത്തികാദികർമ്മങ്ങളെ വേദവിധി അനുസരിച്ചുതന്നെ പരിത്യജിക്കുന്നതിനാണ് സന്ന്യാസം എന്നു സാധാരണ പറയാറ്. ആദ്യത്തെ അർത്ഥം വിദ്വത്സന്ന്യാസത്തെയും, രണ്ടാമത്തെ അർത്ഥം വിവിദിഷാസന്ന്യാസത്തെയുമാണ് ചൂണ്ടിക്കാണിക്കുന്നത്. ക്രമസന്ന്യാസമെന്നും തീവ്രസന്ന്യാസമെന്നും, സന്ന്യാസം രണ്ടു വിധത്തിലുണ്ട്. ബ്രഹ്മചര്യാശ്രമത്തിലും ഗൃഹസ്ഥാശ്രമത്തിലും വാനപ്രസ്ഥാശ്രമത്തിലും വിധിച്ചിട്ടുള്ള ധർമ്മങ്ങൾ യഥാശക്തി നിർവ്വഹിച്ചതിനുശേഷം സന്ന്യാസാശ്രമത്തിൽ പ്രവേശിക്കുന്നതിനാണ് ക്രമസന്ന്യാസം എന്നു പറയുന്നത്. ബ്രഹ്മചര്യാശ്രമത്തിൽനിന്നോ, ഗൃഹസ്ഥാശ്രമത്തിൽനിന്നോ, ആത്മലാഭത്തിനു വേണ്ടി സന്ന്യസിക്കുന്നത് തീവ്രസന്ന്യാസമാകുന്നു.

### ക്രമസന്ന്യാസം

ഇവിടെ ക്രമസന്ന്യാസത്തെക്കുറിച്ചാണ് വിവരിക്കുന്നത്. വാനപ്രസ്ഥന്മാർ രണ്ടു പ്രകാരത്തിൽ സന്ന്യസിക്കാറുണ്ട്. അവയിൽ ഒന്നാമത്തേത് ശാസ്ത്രവിധിപ്രകാരമുള്ള സന്ന്യാസസംസ്കാരക്രിയകൾ നടത്തി സർവ്വകർമ്മപരിത്യാഗത്തിന്റെ ചിഹ്നമായി ശിഖയും, യജ്ഞോപവീതവും, ഉപേക്ഷിച്ച് ബ്രഹ്മധ്യാനത്തോടുകൂടി മൗനമായി വടക്കോട്ടു യാത്രചെയ്യുക എന്നുള്ളതാണ്. ആഹാരം ഒന്നും കഴിക്കാതെ ഒരിടത്തും വിശ്രമിക്കാതെ ബാഹ്യപ്രപഞ്ചത്തെക്കുറിച്ച് ഓർക്കാതെ ആത്മധ്യാനത്തിൽ മാത്രം മുഴുകിയിരിക്കുന്ന സന്ന്യാസി ദേഹം നിലത്തു പതിക്കുന്നതുവരെ ആ യാത്ര തുടർന്നുകൊണ്ടിരിക്കും. ഇതിനു് 'വീരസന്ന്യാസം' എന്നുകൂടി ഒരു പേരുണ്ട്. യാത്ര തിരിച്ചാൽ തിരിഞ്ഞു നോക്കാൻ പാടില്ല എന്നാണ് നിയമം. പാണ്ഡവന്മാർ ഒടുവിൽ ഈ സന്ന്യാസം സ്വീകരിച്ചാണ് മഹാപ്രസ്ഥാനം ചെയ്തതു് എന്നു വൃദ്ധന്മാർ പറയാറുണ്ട്. ഇങ്ങനെയുള്ള സന്ന്യാസത്തെക്കുറിച്ച് 'ഹാരീതസ്മൃതി' അഞ്ചാം അദ്ധ്യായത്തിൽ വാനപ്രസ്ഥാശ്രമധർമ്മവർണ്ണനയിൽ ഇങ്ങനെ വിവരിക്കുന്നു:

> ഏവം ച കുർവ്വതാ യേന
> കൃതബുദ്ധിർയഥാക്രമം
> അഗ്നിം സ്വാത്മനി കൃത്വാ തു
> പ്രവ്രജേദുത്തരാം ദിശം.
> ആദേഹപാതം വനഗോ
> മൗനമാസ്ഥായ താപസഃ
> സ്മരന്നതീന്ദ്രിയം ബ്രഹ്മ
> ബ്രഹ്മലോകേ മഹീയതേ.

'ഇപ്രകാരം വാനപ്രസ്ഥധർമ്മം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന താപസൻ, ക്രമേണ ആത്മജിജ്ഞാസ വർദ്ധിച്ചാൽ വേദവിധി അനുസരിച്ച് അഗ്നിയെ ആത്മാവിൽ ലയിപ്പിച്ച് പരിവ്രാജകനായി ഉത്തരദിക്കിലേയ്ക്കു പോകണം. ആ താപസൻ ഇന്ദ്രിയാതീതമായ ബ്രഹ്മത്തെത്തന്നെ ധ്യാനിച്ചുകൊണ്ടു ശരീരപാതംവരെ മൗനമായി യാത്രചെയ്യണം. അങ്ങനെ ചെയ്താൽ ശരീരനാശാനന്തരം അദ്ദേഹത്തിന് അർച്ചിരാദിമാർഗ്ഗം വഴി ബ്രഹ്മലോകത്തെത്തി ബ്രഹ്മലോകസുഖം അനുഭവിക്കുന്നതിനും ബ്രഹ്മപ്രളയത്തിൽ ബ്രഹ്മാവിനോടുകൂടി ക്രമമുക്തി അടയുന്നതിനും സാധിക്കും.' എന്നാണ് ഈ ഹാരീതസ്മൃതി വാക്യത്തിൽനിന്നും മനസ്സിലാക്കേണ്ടതു്. ഇങ്ങനെയുള്ള സന്ന്യാസത്തിന് ശ്രാദ്ധാദികളും വിരജഹോമവും പ്രൈഷോച്ചാരണവും മററും

വേണ്ടെന്നും ആത്മധ്യാനം മാത്രം മതിയെന്നും അഭിപ്രായപ്പെടുന്ന ആചാര്യന്മാരും ഉണ്ട്. സർവ്വകർമ്മപരിത്യാഗം ചെയ്ത് ജലത്തിൽ ചാടിയോ, അഗ്നിയിൽ പ്രവേശിച്ചോ, അനശനദീക്ഷ സ്വീകരിച്ചോ ബുദ്ധിപൂർവ്വം ശരീരം ഉപേക്ഷിക്കുന്നതും വീരസന്ന്യാസമാണെന്നും ചില സ്മൃതികളിൽ കാണുന്നു. വേദവിഹിതങ്ങളായ നിത്യനൈമിത്തികാദികർമ്മങ്ങൾ അനുഷ്ഠിക്കുവാൻ കഴിവില്ലാതെ വരുമ്പോഴാണ് അങ്ങനെ ചെയ്യുന്നത്. എന്തെന്നാൽ ഒരു ആശ്രമത്തിൽ നിവസിക്കുമ്പോൾ ആ ആശ്രമത്തിൽ ചെയ്യേണ്ട കർമ്മങ്ങൾ ചെയ്യാതിരുന്നാൽ പാപം വന്നുചേരും. അതു വരാതിരിക്കാനാണ് വീരസന്ന്യാസം സ്വീകരിച്ചിരിക്കുന്നതു്.

ഇനിയും വാനപ്രസ്ഥന്റെ മറ്റൊരുവിധത്തിലുള്ള സന്ന്യാസക്രമത്തെക്കുറിച്ചാണ് പ്രതിപാദിക്കുന്നതു്. കൂർമ്മപുരാണത്തിൽ വാനപ്രസ്ഥന്റെ സന്ന്യാസാശ്രമപ്രവേശനത്തെക്കുറിച്ച് ഇങ്ങനെ പറയുന്നു:

> ഏവം വനാശ്രമേ സ്ഥിത്വാ
> തൃതീയം ഭാഗമായുഷഃ
> ചതുർത്ഥമായുഷോ ഭാഗം
> സന്ന്യാസേന നയേത് ക്രമാത്.
> അഗ്നീനാത്മനി സംസ്ഥാപ്യ
> ദ്വിജഃ പ്രവ്രജിതോ ഭവേത്
> യോഗാഭ്യാസരതഃ ശാന്തോ
> ബ്രഹ്മവിദ്യാപരായണഃ.
> യദാ മനസി സമ്പന്നം
> വൈതൃഷ്ണ്യം സർവ്വവസ്തുഷു
> തദാ സന്ന്യാസമിച്ഛേത്തു
> പതിതഃ സ്യാദ്വിപര്യയേ.

'ഇപ്രകാരം ആയുസ്സിന്റെ മൂന്നാമത്തെ ഭാഗം തപസ്സിനുവേണ്ടി വാനപ്രസ്ഥാശ്രമത്തിൽ വിനിയോഗിച്ചിട്ട് നാലാമത്തെ ഭാഗം സന്ന്യാസാശ്രമത്തിൽ വിനിയോഗിക്കേണ്ടതാണ്. ആഹിതാഗ്നികളെ ആത്മാവിൽ ഉദ്വസിച്ചിട്ട് സന്ന്യാസാശ്രമത്തിൽ പ്രവേശിക്കുന്ന മുമുക്ഷു ചിത്തനിരോധരൂപമായ യോഗം അഭ്യസിക്കുകയും ജീവബ്രഹ്മൈക്യപ്രതിപാദകമായ വേദാന്തശാസ്ത്രം പരിശീലിക്കയും വേണം. എപ്പോഴും ശാന്തചിത്തനായി കഴിയണം. ഇഹലോകസുഖങ്ങളിലും പരലോകസുഖങ്ങളിലും ലേശംപോലും ആഗ്രഹമില്ലാതെ വന്നതിനുശേഷമേ സന്ന്യാസാശ്രമത്തിൽ പ്രവേശിക്കാവൂ. അങ്ങനെയല്ലാതെ സന്ന്യാസം സ്വീകരിച്ചാൽ സന്ന്യാസധർമ്മങ്ങളിൽനിന്നു വ്യതിചലിച്ച് ഭ്രഷ്ടനായിത്തീരുന്നതാണ്.' എന്നാണല്ലോ ഈ പദ്യങ്ങളുടെ അർത്ഥം.

വാനപ്രസ്ഥൻ സന്ന്യാസസംസ്കാരം സ്വീകരിച്ച്, വസ്ത്രങ്ങളും ശിഖയും യജ്ഞോപവീതവും ഉപേക്ഷിച്ച് ഉത്തരാഭിമുഖം കുറച്ചു നടക്കുമ്പോൾ ആചാര്യൻ അയാളെ തിരിയെ വിളിച്ചു സന്ന്യാസാശ്രമചിഹ്നങ്ങളായ കാഷായവസ്ത്രവും ദണ്ഡും കമണ്ഡലുവും മററും അയാൾക്കു കൊടുക്കും. അതിനുശേഷം അയാളുടെ വലത്തെ ചെവിയിൽ മുക്തിദായകമായ പ്രണവമന്ത്രവും ഉപദേശിച്ചുകൊടുക്കുന്നതാണ്. വാനപ്രസ്ഥൻ, ബ്രഹ്മജ്ഞാനിയാണെങ്കിൽ സർവ്വസംഗപരിത്യാഗചിഹ്നമായ ശിഖയും യജ്ഞോപവീതവും ഉപേക്ഷിച്ച് ദിഗംബരനായിട്ടോ കാഷായവസ്ത്രം ധരിച്ചോ ഏകാന്തത്തിലിരുന്നു ജീവന്മുക്തിസുഖം അനുഭവിക്കുവാനും സമാധിദാർഢ്യം വരുത്തുവാനുംവേണ്ടി സന്ന്യാസാശ്രമം സ്വീകരിക്കുന്നു. ജിജ്ഞാസുവാണെങ്കിൽ കാഴ്ചദ്രവ്യങ്ങളുമായി സദ്ഗുരുവിനെ സമീപിച്ച് ശുശ്രൂഷ ചെയ്ത് അദ്ദേഹത്തെ സന്തോഷിപ്പിച്ച് വേദാന്തമഹാവാക്യങ്ങൾ ശ്രവിച്ച് ആത്മസാക്ഷാത്കാരം നേടുവാൻ ആയിരിക്കും സന്ന്യാസാശ്രമത്തിൽ പ്രവേശിക്കുന്നതു്. ഇങ്ങനെ ബ്രഹ്മചര്യാദി മൂന്ന് ആശ്രമങ്ങളിൽനിന്നു യഥാക്രമം ധർമ്മാർത്ഥകാമങ്ങൾ സമ്പാദിച്ചതിനുശേഷം ചിത്തശുദ്ധിയും ബ്രഹ്മജിജ്ഞാസയും ഉണ്ടായി മോക്ഷത്തിനുവേണ്ടി സന്ന്യാസം സ്വീകരിക്കുന്നതാണ് ക്രമസന്ന്യാസം. ജാബാലോപനിഷത്തിൽ അതിന്റെ ക്രമത്തെക്കുറിച്ചു പറയുന്നതിങ്ങനെയാണ്: 'ബ്രഹ്മചര്യം പരിസമാപ്യ ഗൃഹീ ഭവേദ് ഗൃഹീ ഭൂത്വാ വനീ ഭവേദ് വനീ ഭൂത്വാ പ്രവ്രജേത്.' ബ്രഹ്മചര്യം കഴിഞ്ഞു ഗൃഹസ്ഥാശ്രമത്തിലും അതു കഴിഞ്ഞു വാനപ്രസ്ഥാശ്രമത്തിലും കഴിച്ചുകൂട്ടിയിട്ട് സന്ന്യസിക്കണമെന്നാണ് ഈ ശ്രുതിവാക്യങ്ങൾ ഉപദേശിക്കുന്നതു്.

> അധീത്യ വിധിവദ്വേദാൻ
> പുത്രാംശ്ചോത്പാദ്യ ധർമ്മതഃ
> ഇഷ്ട്വാ ച വിധിവദ്യജ്ഞൈർ-
> മനോ മോക്ഷേ നിവേശയേത്.

എന്നു മനുസ്മൃതിയിലും ക്രമസന്ന്യാസത്തെ

കുറിച്ചു് സൂചിപ്പിക്കുന്നുണ്ടു്. 'ബ്രഹ്മചര്യാശ്രമത്തിൽവെച്ചു് ഗുരുസന്നിധിയിലിരുന്നു ധർമ്മത്തിൻെറയും ബ്രഹ്മത്തിൻെറയും സ്വരൂപത്തെ പ്രതിപാദിക്കുന്ന വേദങ്ങൾ വിധിപോലെ അദ്ധ്യയനം ചെയ്യണം. അതിനുശേഷം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു് വംശത്തിൻെറ നിലനില്പിനുവേണ്ടി സന്താനത്തെ ഉത്പാദിപ്പിക്കയും വേദവിധി അനുസരിച്ച ജ്യോതിഷ്ടോമാദി യജ്ഞങ്ങൾ നടത്തുകയും ചെയ്തിട്ടു് മനസ്സു് മോക്ഷമാർഗ്ഗത്തിലേയ്ക്കു് തിരിക്കണം,' എന്നാണു് ഈ ശ്ലോകത്തിൻെറ സാമാന്യമായ അർത്ഥം. മനസ്സു മോക്ഷത്തിലുറപ്പിക്കുക എന്നതിനർത്ഥം സന്ന്യാസാശ്രമത്തിൽ പ്രവേശിച്ചു് ശ്രവണമനനാദി ജ്ഞാനസാധനകൾകൊണ്ടു് മോക്ഷത്തിനുള്ള മാർഗ്ഗം തേടുക എന്നാണു്. ഒരു മനുഷ്യൻ ജനിക്കുമ്പോൾ അയാൾക്കു് ഋഷികളോടും ദേവന്മാരോടും പിതൃക്കളോടും കടപ്പാടുണ്ടു്. ഋഷികളോടുള്ള കടപ്പാടു് വേദാദ്ധ്യയനംകൊണ്ടും ദേവന്മാരോടുള്ളതു് യജ്ഞങ്ങൾകൊണ്ടും പിതൃക്കളോടുള്ളതു് സ്വസന്താനങ്ങളെക്കൊണ്ടുമാണു തീർക്കേണ്ടതെന്നു ശ്രുതികൾ ഉപദേശിക്കുന്നു.

ആശ്രമാദാശ്രമം ഗത്വാ ഹുതഹോമോ ജിതേന്ദ്രിയഃ
ഭിക്ഷാബലിപരിശ്രാന്തഃ പ്രവ്രജേത് പ്രേത്യ വർദ്ധതേ.

എന്ന ശ്ലോകത്തിൽ മനു യഥാക്രമം മൂന്നു് ആശ്രമങ്ങളിലുമുള്ള ധർമ്മങ്ങൾ അനുഷ്ഠിച്ചു് സന്ന്യാസാശ്രമത്തിൽ പ്രവേശിച്ചു് മുക്തി നേടണമെന്നു് വ്യക്തമായി പറയുന്നുണ്ടു്. ബ്രഹ്മചര്യവും ഗാർഹസ്ഥ്യവും വാനപ്രസ്ഥവും, പ്രവൃത്തിപ്രധാനവും സന്ന്യാസം നിവൃത്തിപ്രധാനവും ആണല്ലോ. അതിനാൽ സന്ന്യാസിയുടെ പ്രവൃത്തികളെല്ലാം നിവൃത്തിപരമായിരിക്കണമെന്നാണു് ശ്രുതികളും സ്മൃതികളും അനുശാസിക്കുന്നതു്.

ബ്രഹ്മചര്യമഹിംസാ ച
സത്യമസ്തേയമാർജ്ജവം
വേദാന്തശ്രവണം ധ്യാനം
ഭിക്ഷോഃ കർമ്മാണി നിത്യശഃ.

ദൃഢമായ ബ്രഹ്മചര്യം, അഹിംസാവ്രതം, സത്യപരിപാലനം, അസ്തേയം, ആർജ്ജവം, വേദാന്തവാക്യശ്രവണം, ബ്രഹ്മധ്യാനം ഈ കർമ്മങ്ങൾ നിത്യവും സന്ന്യാസികൾ പുലർത്തേണ്ടതാണു് എന്നു് യതിധർമ്മസംഗ്രഹത്തിൽ പറയുന്നു. കാമവികാരംനിമിത്തം മനസ്സു് ബ്രഹ്മചിന്തയിൽനിന്നു വ്യതിചലിക്കാതിരിക്കത്തക്കവിധത്തിലായിരിക്കണം വാക്കുകൊണ്ടും മനസ്സുകൊണ്ടും ശരീരംകൊണ്ടും സന്ന്യാസിമാർ ചെയ്യുന്ന പ്രവൃത്തികൾ. ഇങ്ങനെ എല്ലാ പ്രവൃത്തികളിലും കാമവികാരത്തെ ജയിക്കത്തക്ക സങ്കല്പം ഉണ്ടായിരിക്കുന്നതാണു് ശരിയായ ബ്രഹ്മചര്യവ്രതം. സന്ന്യാസധർമ്മത്തിൽ പ്രധാനപ്പെട്ട ഒന്നാണിതു്. സന്ന്യാസാശ്രമം സ്വീകരിച്ചിട്ടുള്ളവർ ബ്രഹ്മചര്യവ്രതം അനുഷ്ഠിക്കണമെന്നുള്ളതു് സനാതനധർമ്മത്തിൻെറ അനിഷേധ്യമായ ഒരു സിദ്ധാന്തമാണു്. വല്ല അവധൂതപ്രായന്മാരിൽ ആരെങ്കിലും അതിനു വിപരീതമായി പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അവരെ അതിവർണ്ണാശ്രമികളുടെ കൂട്ടത്തിൽ പരിഗണിച്ചാൽ മതി. വിധിനിഷേധങ്ങൾക്കു് അതീതരാണല്ലോ അതിവർണ്ണാശ്രമികളായ അവധൂതന്മാർ. പക്ഷേ അവരെ അനുകരിക്കുവാൻ പാടില്ല.

വാക്കുകൊണ്ടും, മനസ്സുകൊണ്ടും, പ്രവൃത്തികൊണ്ടും ഒരു ജന്തുവിനേയും ദ്രോഹിക്കാതെയും നശിപ്പിക്കാതെയും ഇരിക്കുന്നതാണു് അഹിംസാവ്രതം. ദയയും സർവ്വാത്മഭാവവും അക്രോധവും ക്ഷമയുംകൊണ്ടു് സന്ന്യാസി എല്ലാവിധത്തിലുമുള്ള ഹിംസയിൽനിന്നും പിൻതിരിയണം. ഉള്ളതു് ഉള്ളതുപോലെ പറയുകയും ചിന്തിക്കുകയും ചെയ്യുന്നതാണു് സത്യസംരക്ഷണം. അതിനു വിപരീതമായി ജീവിക്കുവാൻ സന്ന്യാസിക്കധികാരമില്ല. അന്യരുടെ വസ്തുക്കൾ അപഹരിക്കാതിരിക്കുന്നതാണു് അസ്തേയവ്രതം. അപരിഗ്രഹംകൊണ്ടും വൈരാഗ്യംകൊണ്ടും വേണം അസ്തേയവ്രതം സംരക്ഷിക്കുവാൻ. നിർമ്മലവും, കുടിലത ഇല്ലാത്തതുമായ മനോഭാവമാണു് ആർജ്ജവം. അതു സന്ന്യാസിക്കുള്ള ഒരു ഭൂഷണമാണു്. സന്ന്യാസാശ്രമത്തിൽ പ്രവേശിക്കുന്നതു മോക്ഷം നേടുവാനാണല്ലോ. അതിനുള്ള മുഖ്യമായ സാധന ബ്രഹ്മജ്ഞാനമാകുന്നു. അതു സിദ്ധിക്കുന്നതിനു് ഉപനിഷത്തുകൾ, ബ്രഹ്മസൂത്രങ്ങൾ, ശ്രീമദ്ഭഗവദ്ഗീത തുടങ്ങിയ വേദാന്തശാസ്ത്രങ്ങൾ ഗുരുമുഖത്തിൽനിന്നും ശ്രവിച്ചു് അതിൻെറ അർത്ഥം ഗ്രഹിച്ചു് ജ്ഞാനം വർദ്ധിപ്പിക്കുന്നതിനു് എപ്പോഴും സന്ന്യാസികൾ ശ്രദ്ധിക്കേണ്ടതാണു്. ഗുരുമുഖ

ത്തിൽനിന്നും ശാസ്ത്രത്തിൽനിന്നും ബോധിച്ച ബ്രഹ്മസ്വരൂപത്തെ മനനംകൊണ്ടും നിദിധ്യാസനംകൊണ്ടും, ആത്മസ്വരൂപമാണെന്നു് ഉറപ്പിക്കുന്നതാണു് ബ്രഹ്മധ്യാനം.

ഭിക്ഷാടനം ജപോ ധ്യാനം സ്നാനം ശൗചം സുരാർച്ചനം
കർത്തവ്യാനി ഷഡേതാനി യതിനാ നൃപദണ്ഡവത്.

എന്നു മേധാതിഥി വിവിദിഷാസന്ന്യാസിയുടെ ധർമ്മത്തെപ്പററി ഉപദേശിക്കുന്നുണ്ടു്. ഭിക്ഷാടനം, പ്രണവജപം, ബ്രഹ്മധ്യാനം, സ്നാനം, കായികവും വാചികവും മാനസികവുമായ ശുചിത്വം, ഈശ്വരപൂജ ഈ ആറു കർമ്മങ്ങളും രാജകല്പനപോലെ സന്ന്യാസി അനുഷ്ഠിക്കണമെന്നാണു് ഇതിൽ പറയുന്നതു്. യതിധർമ്മത്തെക്കുറിച്ചു് വേറൊരു ലേഖനമെഴുതാൻ ഉദ്ദേശിക്കുന്നതുകൊണ്ടു് ബാക്കി കാര്യങ്ങൾ അതിൽ പ്രതിപാദിക്കുന്നതാണു്.

---

# നമ്മുടെ ജീവിതലക്ഷ്യം

**സത്യാനന്ദസ്വാമി**

'ഏതൊരു രാഷ്ട്രത്തിൻെറയും അഭ്യുദയം അതിലെ ജനസാമാന്യത്തിൻെറ വിദ്യാഭ്യാസവും ബുദ്ധിവികാസവുമനുസരിച്ചിരിക്കുന്നു.'
—വിവേകാനന്ദസ്വാമികൾ.

രാഷ്ട്രവും രാഷ്ട്രീയവും വളരെ വികൃതമായി ചിത്രീകരിക്കപ്പെട്ടുവരുന്ന ഈ സന്ദർഭത്തിൽ മേലുദ്ധരിച്ച മഹദ്വചനത്തിൻെറ പൊരുളും ശരിക്കും ഗ്രഹിക്കാൻ സാധാരണക്കാർക്കു വിഷമമുണ്ടു്. 'അഭ്യുദയത്തി'ൻെറ കഥയും ഏതാണ്ടങ്ങനെതന്നെയെന്നു പറയാം.

ശ്രേയസ്സു് അഥവാ ഉത്കർഷമാണു് അഭ്യുദയം. അതിനുള്ള ഇച്ഛ മനുഷ്യജാതിസാധാരണമത്രേ. 'എനിക്കു വളരണം, വലുതാകണം, ജ്ഞാനവും സമ്പത്തും സുഖവും വർദ്ധിക്കണം,' എന്നു് എല്ലാവരും സ്വാഭാവികമായി ആഗ്രഹിക്കുന്നുണ്ടു്. പക്ഷെ എത്രത്തോളം വളരണം, എങ്ങനെ വളരണം, എന്നു് എല്ലാവർക്കും ഒരുപോലെ വ്യക്തമല്ല. വളർച്ചയുടെ അവധിയും പലവിധത്തിലാണു കാണുക. ഇതിൽ സമാനദൃഷ്ടിയോടുകൂടിയവർ, വ്യക്തമായ ഒരഭ്യുദയലക്ഷ്യം കൈക്കൊണ്ടു്, അതിൻെറ സാധ്യത്തിനായി ഏകഭാവേന സംഘടിച്ചു് നിരന്തരയത്നത്തിലേർപ്പെടുക ലോകസാധാരണമാണു്. അങ്ങനെ സംഘടിതയത്നത്തിലേർപ്പെട്ടു ജീവിക്കുന്ന ജനസമുദായത്തെയാണു് 'രാഷ്ട്ര'മെന്നും ജനതയെന്നും മററും നാം പറയുന്നതു്. വ്യക്തമായ ഒരു ജീവിതലക്ഷ്യവും അതു നേടാൻ ഉപയുക്തമായ യത്നവും ഒരു ദേശത്തെ അധിവസിക്കുന്ന വ്യക്തികളിൽ സമാനമായിട്ടില്ലെന്നുവന്നാൽ, അവർക്കു് ഒരു രാഷ്ട്രമായി സംഘടിച്ചു ജീവിക്കുക സാധ്യമല്ല — നിറത്തിലും പൊക്കത്തിലും വണ്ണത്തിലും സമാനത്വമുണ്ടെന്നു വന്നാൽതന്നെയും! ആന്തരപ്രകൃതിയാണു് രാഷ്ട്രഘടനയുണ്ടാക്കുന്നതു്, അല്ലാതെ ആകൃതിയല്ല. സ്വഭാവത്തിലാണു് ഒരു രാഷ്ട്രത്തിലെ ജനങ്ങൾക്കു് ഏകഭാവം; സംഘടിതമായ ജീവിതയത്നം അതുകൊണ്ടേ സാധ്യമാകൂ.

അഭ്യുദയപ്രാപ്തിക്കുള്ള ഉപായം എപ്പോഴും എവിടെയും വിദ്യാഭ്യാസമാണു്. അതു് മനുഷ്യൻ നൈസർഗ്ഗികമായിത്തന്നെ അറിയുന്നുണ്ടു്. എന്തെന്നാൽ വിദ്യയിൽനിന്നു് — സത്യമായ ജ്ഞാനത്തിൽനിന്നു് — അഭിന്നമാണു് ലക്ഷ്യമായ സുഖസമൃദ്ധി. അതു സാധിക്കാനുള്ള ജീവിതയത്നമെല്ലാം വിദ്യാഭ്യാസമാണെന്നു പറയാം, ലക്ഷ്യപ്രാപ്തിക്കു ഉപയുക്തമായിരുന്നാൽ! അതു വഴിപോലെ സാധിച്ചു് സ്വയം കൃതാർത്ഥമാവുക എന്നുള്ളതാണു് എല്ലാ വിദ്യാഭ്യാസത്തിൻെറയും ലക്ഷ്യം. ഉപായവും ഉപേയവും ഭിന്നങ്ങളല്ല, രണ്ടും ഒന്നുതന്നെ. എന്നാൽ എവിടെ, എപ്പോഴാണോ ഈ നിയമത്തിനു ഭംഗമുണ്ടാവുന്നതു് — മാർഗ്ഗം ലക്ഷ്യത്തിനു് യോജിക്കാതെ വരുന്നതു് — അവിടെ ജീവിതം

ശിഥിലമായിത്തീരുക സ്വാഭാവികമാണ്. അപര്യാപ്തമായ, അയുക്തമായ, വിദ്യാഭ്യാസത്താൽ വർദ്ധിച്ചുവരുന്ന അസംതൃപ്തിയും അശാന്തിയും നിമിത്തം ജനതാജീവിതത്തിന്റെ ഏകഭാവം നശിക്കുന്നു; രാഷ്ട്രഘടനതന്നെ തകർന്നുപോകുന്നു. അങ്ങനെ വരുന്ന സന്ദർഭങ്ങളിലാണ്, ഉത്കൃഷ്ടമായ ജീവിതലക്ഷ്യം കാണിച്ചുകൊടുത്ത് ഋതപഥത്തിൽ ജനതയെ നയിക്കാൻ പ്രാപ്തരായ മഹാപുരുഷന്മാർ ആവിർഭവിച്ച് രാഷ്ട്രത്തെ രക്ഷിക്കുന്നത്. അവർ യഥാകാലം ഉണ്ടാകുന്നില്ലെങ്കിൽ ആ രാഷ്ട്രം എന്നേയ്ക്കുമായി ഭൂമുഖത്തുനിന്ന് അന്തർദ്ധാനം ചെയ്യുതന്നെ.

ലോകചരിത്രത്തിൽ എത്രയോ രാഷ്ട്രങ്ങളും ജനസമുദായങ്ങളും ഇപ്രകാരം അന്തർദ്ധാനം ചെയ്തിരിക്കുന്നു! പ്രാചീനകാലങ്ങളിൽ അതിപ്രഭാവത്തോടുകൂടി ഉയർന്ന ഗ്രീസ്, റോം, കാർത്തേജ്, അസ്സീറിയാ തുടങ്ങിയ രാഷ്ട്രങ്ങൾ ഇന്നു വെറും നാമങ്ങൾ മാത്രം. എന്നാൽ, അനാദികാലംമുതൽ ഇന്നുവരേയ്ക്കും ഭാരതജനത അതിന്റെ രാഷ്ട്രലക്ഷണങ്ങളോടുകൂടി നില്ക്കുന്നുണ്ട്. കാരണം വ്യക്തമാണ്: അനശ്വരമായ ഒരുത്കൃഷ്ടജീവിതലക്ഷ്യവും അതു നേടാനുള്ള ഋതപഥവും ഈ ജനതയ്ക്കുണ്ട്. മാത്രമല്ല, ആ മാർഗ്ഗം അനുസരിക്കുന്ന വിഷയത്തിൽ ജനതയ്ക്കു വിഷമം നേരിട്ട സന്ദർഭങ്ങളിലെല്ലാം വിദ്യാവിചക്ഷണന്മാരായ മഹാപുരുഷന്മാർ ആവിർഭവിച്ച് രാഷ്ട്രത്തെ രക്ഷിക്കുകയുംചെയ്തിട്ടുണ്ട്.

നമ്മുടെ രാഷ്ട്രത്തിന്റെ ഭാഗധേയം നിർണ്ണയിക്കാൻ കാലംതോറും ആവിർഭവിച്ച വിദ്യാവിചക്ഷണന്മാരെല്ലാം ഋഷീശ്വരന്മാരാണ്. ധർമ്മസ്ഥാപകന്മാരെന്നും ലോകാചാര്യന്മാരെന്നും ഈശ്വരാവതാരങ്ങളെന്നും കീർത്തിക്കപ്പെടുന്ന ആ മഹാപുരുഷന്മാർ കാണിച്ചുതന്ന ജീവിതലക്ഷ്യവും വിദ്യാഭ്യാസപദ്ധതിയുമാണ് നമുക്കുള്ളത്. ഋഷീശ്വരന്മാരുടെ പാരമ്പര്യത്തിൽ വന്നിട്ടുള്ളതിനാൽ 'ആർഷം' എന്നു പറയപ്പെടുന്ന ആ വിദ്യാഭ്യാസത്തിന്റെ മഹത്തായ ലക്ഷ്യം സർവ്വലോകത്തേയും ആർഷമാക്കുക എന്നുള്ളതാകുന്നു. അതായത്, തങ്ങൾ ഏതുവഴിക്ക് പരമമായ അഭ്യുദയം നേടിയോ, അതേ വഴിക്ക് മററുള്ളവരെയും നയിച്ച് സ്വപദത്തിലേയ്ക്കു ഉയർത്തുക. 'യോഗ'മാണ് ആ അഭ്യാസപദ്ധതിയുടെ വിശേഷലക്ഷണം. അതിനാൽ ശിക്ഷിതമാവുന്ന മനുഷ്യബുദ്ധി അത്യന്തസംസ്കൃതമായി സംപൂർണ്ണവികാസം പ്രാപിക്കുന്നു. പ്രജ്ഞയുടെ ഋതംഭരതയാൽ അനുഗൃഹീതമായ ഈ ആർഷപദമത്രേ വിദ്യാഭ്യാസത്തിന്റെയെല്ലാം പരമലക്ഷ്യം; പരവും അപരവുമായ സർവ്വവിദ്യകളും അതിൽ സംപൂർണ്ണമായി സാഫല്യമടയുന്നു. ഇന്നു നമ്മുടെ അഭ്യുദയത്തിനായി വിവേകാനന്ദസ്വാമികൾ കാണിച്ചുതരുന്ന വിദ്യാഭ്യാസലക്ഷ്യവും അതാകുന്നു:

'സ്വഭാവത്തെ സംസ്കരിച്ച്, മനോബലം വളർത്തി, ബുദ്ധിശക്തിയെ വികസിപ്പിച്ച്, മനുഷ്യനെ സ്വതന്ത്രനാക്കുന്ന വിദ്യാഭ്യാസമാണു നമുക്കാവശ്യം. മനുഷ്യനെ സത്വസമ്പന്നനാക്കുകയാവണം എല്ലാ വിദ്യാഭ്യാസത്തിന്റെയും ശിക്ഷണങ്ങളുടെയും പരമലക്ഷ്യം.' 'മനുഷ്യനിൽ സ്വതസ്സിദ്ധമായിരിക്കുന്ന പൂർണ്ണതയുടെ ആവിഷ്കരണമത്രേ വിദ്യാഭ്യാസം.'

നമ്മുടെ രാഷ്ട്രത്തിനു ആർഷപാരമ്പര്യത്തിൽ സിദ്ധിച്ചിട്ടുള്ള 'ദേശീയ' വിദ്യാഭ്യാസത്തിന്റെ ലക്ഷ്യവും ലക്ഷണവുമത്രേ മേൽ ഉദ്ധരിച്ചത്.

---

ദ്യോവാകമമ്പലം തന്നിൽ മേവീടുന്ന
ലോകാധിനായികയായ തായേ,
ബ്രഹ്മനും വിഷ്ണുവും ശ്രീമഹാദേവനും
നിന്നിൽനിന്നല്ലയോ രൂപമാന്നു?
ദ്വാദശാദിത്യന്മാർ നിന്നിൽനിന്നുണ്ടായി

ദ്വാദശഗോപകിശോരകരും
പത്തവതാരവുമെന്നല്ല വിദ്യകൾ
പത്തുദ്ഭവിച്ചതും നിന്നിൽനിന്നു്.
തൃക്കഴൽത്തോണിയിലമ്മേ, നിനക്കെന്നെ-
യക്കരെയെത്തിച്ചാലെന്തു ചേതം?

വചനാമൃതം 1. 284.

# ജീവന്മുക്തിവിവേകം – 13

ജീ. ബാലകൃഷ്ണൻനായർ

## വിദേഹമുക്തികാലം

ആത്മജ്ഞാനംകൊണ്ടേ വിദേഹമുക്തി കൈയ്‌വരൂ എന്നു കണ്ടുവല്ലോ. ജ്ഞാനോദയമുണ്ടായാൽ അപ്പോഴുതന്നെ വിദേഹമുക്തിയും ലഭിക്കുന്നു. ബ്രഹ്മസത്തയിൽ അവിദ്യാധ്യാരോപിതങ്ങളാണല്ലോ ബന്ധങ്ങളും. അവ വിദ്യകൊണ്ടില്ലാതായിത്തീരുന്നു. വിദ്യകൊണ്ടു നശിക്കുന്ന ദേഹാദിബന്ധങ്ങളും വീണ്ടുമുണ്ടാകുന്നില്ല. തോന്നാത്ത ബന്ധത്തെ അനുഭവിക്കുക വയ്യല്ലോ. വിദേഹമുക്തിയുടെ ഈ വിദ്യാസമകാലീനത്വം ഭാഷ്യകാരനായ ശങ്കരഭഗവത്പാദർ സമന്വയസൂത്രത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ആത്മസ്വരൂപത്തിൽ കർമ്മത്തിനു് ഒരു പ്രസക്തിയുമില്ലെന്നാണ് അവിടെ അദ്ദേഹം തെളിയിച്ചിട്ടുള്ളതു്. കർമ്മത്തിനൊരു പ്രസക്തിയുമില്ലാത്ത നിത്യമുക്തശുദ്ധബുദ്ധസ്വഭാവനായ ആത്മാവാണ് താനെന്നുള്ള ജ്ഞാനം വിദ്യകൊണ്ടു നേടിക്കഴിഞ്ഞാൽ പിന്നെ ദേഹാദിബന്ധങ്ങൾക്ക് ഒരു സ്ഥാനവും ഉണ്ടായിരിക്കുകയില്ലല്ലോ. മറെറാരു സൂത്രത്തിന്റെ വിവരണത്തിലും ഭാഷ്യകാരൻ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ടു്. ബ്രഹ്മസൂത്രം നാലാമദ്ധ്യായം ഒന്നാംപാദം പതിമ്മൂന്നാം സൂത്രം വിവരിക്കുമ്പോഴാണതു്: 'തദധിഗമ ഉത്തരപൂർവ്വാഘയോരശ്ലേഷവിനാശൗ തദ്വ്യപദേശാത്' എന്നാണ് സൂത്രം. ബ്രഹ്മജ്ഞാനത്തോടെ ഭാവിയിലുണ്ടാകാവുന്ന ബന്ധങ്ങളും വരാതാവുകയും നേരത്തേ ഉണ്ടായിരുന്ന ബന്ധങ്ങളും പാടേ നശിച്ചുപോവുകയും ചെയ്യുന്നു. ഇക്കാര്യം ഉപനിഷത്തുകളെല്ലാം പ്രഖ്യാപിച്ചിട്ടുണ്ടു്. ഇതുയുമാണ് സൂത്രാർത്ഥം. ജ്ഞാനി സംസാരവ്യാപാരങ്ങളിൽ കഴിയുന്നതായി മററുള്ളവർക്കു തോന്നിയാലും വെള്ളത്തിലെ താമരയിലപോലെ ഒരു കർമ്മവുമായും ബന്ധപ്പെടാതെ കഴിയുന്നുവെന്നാണ് വിദ്വന്മതം. അതുകൊണ്ടു് ജ്ഞാനാനന്തരകർമ്മമൊന്നും അദ്ദേഹത്തെ സ്പർശിക്കുന്നില്ല. ഇപ്രകാരം തീ പിടിച്ച പഞ്ഞിക്കെട്ടെന്നപോലെ ഭൂതകാലബന്ധം എരിഞ്ഞു് നശിക്കുന്നുവെന്നും ശ്രുതിതന്നെ വെളിപ്പെടുത്തിയിട്ടുണ്ട്.

## പൂർവ്വപക്ഷം

തല്ക്കാലദേഹം വിട്ടുപോയതിനുശേഷമേ വിദേഹമുക്തിയുള്ളൂ എന്നു് പലരും പറയുന്നുണ്ടല്ലോ. ഛാന്ദോഗ്യോപനിഷത്തു് ഇങ്ങനെ ഘോഷിക്കുന്നു: 'ജ്ഞാനിക്കു് ശരീരമോചനം വരുന്നതുവരെ മാത്രമേ താമസിക്കേണ്ടതുള്ളൂ. അതോടെ അദ്ദേഹം സത്യസ്വരൂപമായി ഭവിക്കുന്നു.' 'വാക്യവൃത്തി'യിൽ ആചാര്യപാദരും ഇതേ ആശയംതന്നെ പ്രതിപാദിച്ചുകാണുന്നു: 'പ്രാരബ്ധകർമ്മാനുഭവമുള്ളപ്പോഴുതന്നെ ജീവന്മുക്തനായി ഭവിക്കുന്നു. കുറേക്കാലം കഴിഞ്ഞു് പ്രാരബ്ധകർമ്മവും ക്ഷയിക്കും. അതോടെ അതിരററ ആനന്ദസ്വരൂപമായ വൈഷ്ണവ പരമപദം പ്രാപിക്കുന്നു. പുനർജ്ജന്മമില്ലാത്ത കൈവല്യപദമാണിതു്.' സൂത്രകാരനും ഇക്കാര്യം വെളിപ്പെടുത്തിയിട്ടുണ്ടു്. നാലാമദ്ധ്യായം ഒന്നാം പാദത്തിലെ അവസാനസൂത്രമാണിക്കാര്യം ചർച്ചചെയ്യുന്നതു്. 'ഭോഗേന ത്വിതരേ ക്ഷപയിത്വാ സമ്പദ്യതേ.' എന്നാണ് സൂത്രം. പ്രാരബ്ധകർമ്മഫലങ്ങളായ പുണ്യപാപങ്ങളും ഭോഗം കൊണ്ടൊടുങ്ങിയാലേ വിദേഹമുക്തിയുള്ളൂവെന്നാണ് സൂത്രാർത്ഥം. യോഗവാസിഷ്ഠത്തിൽ വസിഷ്ഠനും ഇങ്ങനെ പ്രഖ്യാപിക്കുന്നു:

ജീവന്മുക്തപദം ത്യക്ത്വാ
സ്വദേഹേ കാലസാത്കൃതേ
വിശത്യദേഹമുക്തത്വം
പവനോƒസ്പന്ദതാമിവ.

സ്വദേഹം കാലവശമായി പതിക്കുന്നതോടെ ജീവന്മുക്തപദം തീരുന്നു. അതോടെ കാററു് ചലനമുപേക്ഷിച്ചാലെങ്ങനെയോ അതുപോലെ വിദേഹമുക്തി കൈയ്‌വരുന്നു.

ഈ സ്ഥിതിയിൽ ജ്ഞാനസമകാലീനയാണ് വിദേഹമുക്തിയെന്ന അഭിപ്രായം എങ്ങനെ യോജിക്കാനാണ് ?

## സിദ്ധാന്തം

മേൽ വിവരിച്ച സംശയം ശരിതന്നെ; അതു കൊണ്ട് ദോഷമൊന്നും വരാനില്ല. അഭിപ്രായ ഭേദത്തോടുകൂടി ഈ രണ്ടു പക്ഷവും സ്വീകരിക്കുന്നതിനു വിരോധമില്ല. 'വിദേഹമുക്തി' എന്ന പദത്തിലെ ദേഹശബ്ദം എല്ലാ ദേഹത്തെയും അർത്ഥമാക്കുന്നുവെന്ന് കരുതിക്കൊണ്ടാണ് പലരും അർത്ഥം വർണ്ണിക്കുന്നതു്. നാമതിനെ ഭാവിദേഹമെന്ന മാത്രമേ അർത്ഥമാക്കിയിട്ടുള്ളു. അതുണ്ടാകാതിരിക്കാൻ വേണ്ടിയാണല്ലോ ജ്ഞാനസമ്പാദനം. താൽക്കാലിക ദേഹം ജ്ഞാനസമ്പാദനത്തിനു മുൻപേതന്നെ ഉണ്ടായിക്കഴിഞ്ഞതാണല്ലോ. അതുകൊണ്ടു് ജ്ഞാനംകൊണ്ടും അതിന്റെ പരിണാമത്തെ തടയാൻ പററുകില്ലെന്ന് തീർച്ചയല്ലേ ? ഈ ദേഹത്തിൽനിന്നും മോചിക്കുകയെന്നുള്ളതല്ല താനും ജ്ഞാനോദ്ദേശ്യം. അജ്ഞാനികൾക്കും പ്രാരബ്ധകർമ്മം ക്ഷയിച്ചാൽ ഈ ദേഹം വേർപെട്ടു പോകും.

## ജ്ഞാനവും സൂക്ഷ്മദേഹവും

ജ്ഞാനത്തിന്റെ ലക്ഷ്യം തൽക്കാലസ്ഥൂല ദേഹത്തിൽനിന്നുള്ള മോചനമല്ലെങ്കിൽ തൽക്കാല സൂക്ഷ്മദേഹത്തിൽനിന്നുള്ള മോചനമായിക്കോട്ടെ ? അതും പറയാൻ സാദ്ധ്യമല്ല. ജ്ഞാനം ലഭിച്ചു് ജീവന്മുക്തി നേടുമ്പോൾ സൂക്ഷ്മദേഹവും പൂർണ്ണമായി വിട്ടുപോകുന്നതു കാണുന്നില്ലല്ലൊ. അതും ശരിതന്നെ. പ്രാരബ്ധകർമ്മമെന്ന പ്രതിബന്ധമുള്ളതുകൊണ്ടു് അതു മാറുന്നതുവരെ ജ്ഞാനം ലഭിച്ചുകഴിഞ്ഞാലും അതിനു് കുറച്ചു കാലത്തേയ്ക്കു് സൂക്ഷ്മദേഹത്തെ ക്ഷയിപ്പിക്കാൻ കഴിഞ്ഞില്ലെന്നു വരാം. പ്രതിബന്ധം തീർന്നാൽ ജ്ഞാനം സൂക്ഷ്മദേഹത്തെ പാടെ അകററാൻ കഴിവുള്ളതായിത്തീരുമല്ലോ. ഈ അഭിപ്രായവും ശരിയല്ല. ശാങ്കരഭാഷ്യത്തിനു് പഞ്ചപാദികാ വ്യാഖ്യാനം രചിച്ച പത്മപാദാചാര്യർ ജ്ഞാനം അജ്ഞാനത്തെ മാത്രമേയകററുന്നുള്ളു വെന്നു് സയുക്തികം പ്രതിപാദിച്ചിട്ടുണ്ടു്. അപ്പോൾ സൂക്ഷ്മദേഹക്ഷയത്തിനു പിന്നെയെന്താണുപായം ? സൂക്ഷ്മദേഹത്തെ നിലനിർത്തുന്ന സാമഗ്രി ഇല്ലാതായാൽ അതില്ലാതാകും. കാര്യമകലാൻ രണ്ടുപായങ്ങളാണുള്ളതു്: ഒന്നു വിരോധിപദാർത്ഥത്തിന്റെ സദ്ഭാവം. മറെറാന്നു് സാമഗ്രിയുടെ അഭാവം. ഒരു ദീപം എരിയുന്നുവെന്നു കരുതുക. ശക്തിയായ കാററടിച്ചാൽ അതു കെട്ടുപോകും. ഇവിടെ കാററെന്ന വിരോധിയുടെ സാന്നിദ്ധ്യമാണ് ദീപമെന്ന കാര്യത്തെ ഇല്ലാതാക്കുന്നതു്. അതുപോലെ എണ്ണ തിരി മുതലായ സാമഗ്രികൾ ഇല്ലാതായാലും ദീപം ഇല്ലാതാകുന്നതാണ്. സൂക്ഷ്മദേഹത്തെ നേരിട്ടില്ലാതാക്കുന്ന വിരോധികളെയൊന്നും കാണുമാനില്ല. സൂക്ഷ്മദേഹത്തെ നിർമ്മിക്കുന്ന സാമഗ്രി രണ്ടാണ്, പ്രാരബ്ധകർമ്മവും അനാരബ്ധകർമ്മവും. ഈ രണ്ടു കർമ്മങ്ങളും കൊണ്ടു് അജ്ഞാനികൾക്കു് ഇഹലോകത്തും പരലോകത്തും സൂക്ഷ്മദേഹങ്ങൾ നിർമ്മിക്കപ്പെടുന്നു. ജ്ഞാനികൾക്കു സൂക്ഷ്മദേഹസാമഗ്രിയായ അനാരബ്ധകർമ്മം ജ്ഞാനംകൊണ്ടുതന്നെ ഇല്ലാതാകുന്നു; പ്രാരബ്ധകർമ്മസാമഗ്രി ഭോഗംകൊണ്ടും വിട്ടകലുന്നു. ഇങ്ങനെ എണ്ണയും തിരിയുമില്ലാതായാൽ ദീപമില്ലാതാകുന്നതുപോലെ പ്രാരബ്ധാനാരബ്ധകർമ്മങ്ങൾ രണ്ടുമൊടുങ്ങിയാൽ ലിംഗദേഹവും അതോടെ അപ്രത്യക്ഷമാകുന്നു. അതുകൊണ്ടു് സൂക്ഷ്മദേഹനിവൃത്തി ജ്ഞാനത്തിന്റെ നേരിട്ടുള്ള ഫലമല്ലെന്നറിയേണ്ടതാണ്.

## ജ്ഞാനഫലം അജ്ഞാനനിവൃത്തിയാണ്

ജ്ഞാനഫലം അജ്ഞാനനിവൃത്തിയാണെന്നു നേരത്തെ പറഞ്ഞുവല്ലൊ. ഈ ന്യായമനുസരിച്ചു് ഭാവിദേഹനിവൃത്തിയും ജ്ഞാനഫലമല്ലെന്നല്ലേ വരുന്നതു് ? ഇനി ജ്ഞാനം ഭാവിദേഹത്തെ നിവർത്തിപ്പിക്കുന്നുവെന്നു് പറയുന്നുവെങ്കിൽ ഏതു രീതിയിലാണ് നിവർത്തിപ്പിക്കുന്നതു് ? ഭാവിദേഹം ഉണ്ടാകാതെ തടയുകയാണോ അതോ ഭാവിദേഹം ഇല്ലാതിരിക്കുന്ന സ്ഥിതി തുടർന്നു നിലനിർത്തുകയാണോ ?ഇതിലാദ്യത്തേതാണെന്നു പറയുക വയ്യ. ഭാവിദേഹം ഉണ്ടാകാതെ സൂക്ഷിക്കേണ്ട കാര്യമില്ലല്ലോ. അതുണ്ടായിട്ടില്ലാത്തതുകൊണ്ടു് അതിന്റെ ഇല്ലായ്മ അനാദിയാണ്; അതു ജ്ഞാനംകൊണ്ടു് കിട്ടിയതല്ല. ഇനി ഭാവിദേഹത്തിന്റെ ഇല്ലായ്മയെ തുടർന്നു പരിപാലിക്കുകയാണോ ജ്ഞാനഫലം ?

അതും പറക വയ്യ. ജ്ഞാനംകൊണ്ടു് അനാരബ്ധ കർമ്മമെന്ന ഭാവിദേഹസാമഗ്രി നഷ്ടപ്പെട്ടതോടെ അനാദിയായ ആ ദേഹാഭാവത്തെ പിന്നെ പരിപാലിക്കേണ്ട ആവശ്യവും വരുന്നില്ല. ഇനി അനാരബ്ധകർമ്മനിവൃത്തിയാണു് ജ്ഞാനഫലമെന്നു പറയാമോ? അതും വയ്യ. ജ്ഞാനം അജ്ഞാനത്തെ മാത്രമേ നശിപ്പിക്കുന്നുള്ളുവെന്നു നേരത്തെ പറഞ്ഞല്ലോ. ഇതൊന്നും അത്ര സാരമുള്ള സംശയങ്ങളല്ല. ഭാവിജന്മനിവാരണമാണു് ജ്ഞാനമെന്നുള്ളതു് സർവ്വസമ്മതമത്രേ. ജ്ഞാനം പരമപദത്തിലെത്തിക്കുമെന്നും അതോടെ ജന്മമവസാനിക്കുമെന്നും കഠോപനിഷത്തു് പ്രഖ്യാപിക്കുന്നു. ഇങ്ങനെ വേണ്ടുവോളം ശ്രുതിവാക്യങ്ങൾ ഈ വിഷയത്തിൽ പ്രമാണമായുണ്ടു്. ജ്ഞാനം അജ്ഞാനമാത്രനിവർത്തകമെന്നു നേരത്തെ പറഞ്ഞ നിയമത്തിനു് ഇതു വിരുദ്ധമല്ലേ? അല്ല. അജ്ഞാനത്തോടൊത്തു വർത്തിക്കുന്നവയാണു്, 'ഞാനാത്മാവല്ല.' എന്നു തുടങ്ങിയ ദേഹോത്പത്തിഹേതുകങ്ങളായ ഭാവങ്ങൾ. അജ്ഞാനശബ്ദംകൊണ്ടു് ഈ ഭാവങ്ങളെല്ലാം അർത്ഥമാക്കുന്നുണ്ടെന്നാണു് പഞ്ചപാദികാചാര്യൻ പ്രസ്താവിക്കുന്നതു്. മറിച്ചായാൽ അതനുഭവവിരുദ്ധമാകും. ജ്ഞാനോദയത്തിൽ അജ്ഞാനനിവൃത്തിപോലെതന്നെ അനാത്മതാദിനിവൃത്തിയും അനുഭവിക്കുന്നുണ്ടല്ലോ. അതുകൊണ്ടു് ഭാവിദേഹം വരാതാവുകയെന്ന രൂപത്തിലുള്ള വിദേഹമുക്തി ജ്ഞാനോദയത്തോടെതന്നെ സംഭവിക്കുന്നു. ഇക്കാരണത്താലാണു് ബൃഹദാരണ്യകോപനിഷത്തിൽ ജ്ഞാനോദയമുണ്ടായ ജനകനെ യാജ്ഞവല്ക്യൻ, 'അങ്ങു് അഭയം നേടിയിരിക്കുന്നു.' എന്നനുമോദിക്കുന്നതു്. 'കുട്ടീ, ഇതുതന്നെയാണമൃതം.' എന്നും വെളിപ്പെടുത്തുന്നു. 'ആ സത്യത്തെ ഈവിധമറിയുന്നയാൾ ഈ ലോകത്തുവെച്ചു് അമൃതനായിത്തീരുന്നു.' എന്നു് പുരുഷസൂക്തവും ഘോഷിക്കുന്നു. അതുകൊണ്ടു് ജ്ഞാനസമകാലീനയാണു് വിദേഹമുക്തിയെന്നു് അംഗീകരിക്കുന്നതാണു് ഉത്തമപക്ഷം.

---

# ആത്മാവു് അണുവോ മഹത്തോ?

**പണ്ഡിററു് സി. രാമകൃഷ്ണൻനായർ**

(ഡിസംബർ ലക്കത്തിൽനിന്നു് തുടർച്ച)

അണുത്വം ആത്മാവിനുണ്ടെന്നു നിസ്തർക്കം ഉറപ്പിക്കുകയാണെങ്കിൽ ശരീരത്തിൽ ഏതെങ്കിലും ഒരു സ്ഥലത്തു് മാത്രമേ അതു് ഇരിക്കയുള്ളു എന്നു സമ്മതിക്കണം. അങ്ങനെയാണെങ്കിൽ മദ്ധ്യാഹ്നസമയത്തു് വഴിയേ പോകുന്ന ഒരുത്തനു് വെയിലേററു് ശരീരം മുഴുവൻ അസഹനീയമായ ചൂടുണ്ടാകാൻ പാടില്ല. തണുത്ത വെള്ളത്തിൽ ചാടി മുങ്ങുന്നവനു് സർവ്വാംഗം തണുപ്പും അനുഭവപ്പെടരുതു്. ജീവൻ അണുവാകയാൽ ഒരേ സമയം സർവ്വാംഗങ്ങളിലുമുണ്ടാകുന്ന പ്രകാരഭേദങ്ങൾ അനുഭവപ്പെടരുതു്. എന്നാൽ അങ്ങനെ കാണാത്തതിനാൽ ജീവനിൽ അണുത്വം ആരോപിക്കുന്നതു ശരിയല്ലെന്നാണവർ പറയുന്നതു്.

ഇതിനു സമാധാനം പറയാനുണ്ടു്. എന്തെന്നാൽ അണുപ്രമാണത്തിൽ ശരീരത്തിൽ ഒരിടത്തിരുന്നുകൊണ്ടു് സർവ്വശരീരത്തിലും ഒരുപോലെ വ്യാപിച്ചിരിക്കുന്ന ത്വഗിന്ദ്രിയത്തിന്റെ സഹായത്തോടുകൂടി, ശരീരം മുഴുവനും വ്യാപിക്കുന്ന അവസ്ഥകളെ സാക്ഷാത്ക്കരിക്കാനുള്ള കഴിവു് ആത്മാവിനുണ്ടാകാവുന്നതാണു്. ഉദാഹരണം പറഞ്ഞാൽ രണ്ടു പുരികങ്ങളുടെ ഇടയ്ക്കു് നെററിയിൽ ചന്ദനംകൊണ്ടു തിലകം ചാർത്താറുണ്ടല്ലൊ. ആ ചന്ദനപ്പൊട്ടു് സകലശരീരവ്യാപിയായ ഒരു കുളിർമ്മയോ ആഹ്ലാദമോ ഉണ്ടാക്കുന്നുണ്ടു്. അതുകൊണ്ടു് ആത്മാവു് അണുവല്ലെന്നു വരുന്നതല്ല. 'സ വാ ഏഷ ആത്മാ ഹൃദി' എന്ന ഛാന്ദോഗ്യോപനി

ഷത്തിലും,'ഹൃദി ഹ്യേഷ ആത്മാ' എന്ന പ്രശ്നോപനിഷത്തിലും പറഞ്ഞിട്ടുള്ളതിൻെറ അൎത്ഥം ആത്മാവു് ഹൃദയാന്തൎഭാഗത്തിൽ വൎത്തിക്കുന്നു എന്നുതന്നെയാണു്. അതുകൊണ്ടു് ഭ്രൂമദ്ധ്യത്തിലെ ചന്ദനപ്പൊട്ടിൻെറ ദൃഷ്ടാന്തം ഇവിടെ യോജിക്കുകതന്നെ ചെയ്യും. ഹൃദയാന്തൎഭാഗത്തു് ഒരിടത്തിരുന്നുകൊണ്ടു് ആത്മാവിനു് ശരീരവ്യാപികളായ ഏതു കാൎയ്യവും നിൎവ്വഹിക്കാൻ കഴിയുമെന്നുള്ളതു തീൎച്ചയാണു്. ഇരുട്ടു നിറഞ്ഞ ഒരു മുറിയിൽ ഒരു ചെറിയ ദീപം കത്തിച്ചുവെച്ചാൽ അതിൻെറ പ്രകാശം ആ മുറിയിൽ മുഴുവനും വ്യാപിച്ചു് ആ ഇരുട്ടിനെ എങ്ങനെയാണു് നശിപ്പിക്കുന്നതെന്നു നമുക്കറിയാം. അതുപോലെയാണു് അണുപരിമാണമായ ആത്മാവും.

ഈ വാദം കേട്ടാൽ ശരിയാണെന്നു തോന്നുമെങ്കിലും ആ ഉപമയിൽ ഒരു യുക്തിഭംഗമുണ്ടു്. സാവയവദ്രവ്യങ്ങൾ ഒരു കേന്ദ്രത്തിൽനിന്നു മറ്റൊരിടത്തേയ്ക്കു വ്യാപിക്കാവുന്നതാണു്. ചന്ദനം സാവയവദ്രവ്യമാണു്. അതു ശരീരത്തിൻെറ മൎമ്മഭാഗത്തിൽ മാത്രം ചേൎന്നിരുന്നാലും എല്ലാ ശരീരഭാഗങ്ങളിലേയ്ക്കും അതിൻെറ കുളിൎമ്മ വ്യാപിച്ചു് സൎവ്വശരീരവ്യാപിയായ ഒരു ആഹ്ലാദം ഉണ്ടാക്കിയെന്നു വരാം. ദീപപ്രഭയും അവയവമുള്ളതാണു്. തേജോദ്രവ്യമാണതു്. അതിനു രശ്മികളുടെ വികിരണരൂപത്തിൽ പരക്കുവാൻതക്കവണ്ണം ആ ദീപകേന്ദ്രം നിബിഡാവയവവുമാണു്.

എന്നാൽ ആത്മാവു് നിരവയവവും അണുവുമാണു്. ശരീരത്തിൽ ഒരിടത്തുമാത്രമിരിക്കുന്നതുമാണു്. അങ്ങനെയുള്ള ആത്മാവു് ശരീരത്തിൽ സൎവ്വത്ര വ്യാപിച്ചു് വസ്തുതകളെ ഒരേ സമയം ഗ്രഹിക്കുമെന്നു പറയുന്നതു് യുക്തിസഹമല്ല. വാസ്തവത്തിൽ സൎവ്വാംഗശൈത്യവും സൎവ്വാംഗസന്താപവും നാം അനുഭവിക്കുന്നുണ്ടുതാനും. ആ നിലയ്ക്കു് ആത്മാവു് അണുവാണെന്ന വാദം ശരിയാകുമോ എന്നാണു് ചോദിക്കാനുള്ളതു്. ശരിയാകുമെന്നുതന്നെ പറയാം. ആത്മാവു് അണുവാണെങ്കിലും അതിൽ ചൈതന്യം എന്ന ഒരു ഗുണംകൂടി ചേൎന്നിരിപ്പുണ്ടു്. ആ ചൈതന്യം സൎവ്വശരീരങ്ങളിലും വ്യാപിച്ചു നിൽക്കുമെന്നു ഛാന്ദോഗ്യശ്രുതി 8-ാം അദ്ധ്യായം 8-ാം ഖണ്ഡത്തിൽ പറഞ്ഞിട്ടുണ്ടു്. 'സൎവ്വമേവ ആത്മാനം പശ്യാവ ആലോമഭ്യ ആനഖേഭ്യഃ പ്രതിരൂപമിതി,' 'ഞങ്ങൾ മുഴുവനും ആത്മാവിനേയും രോമങ്ങൾമുതൽ നഖങ്ങൾവരെയുള്ള പ്രതിരൂപത്തെ ഇതാ കാണുന്നു.' എന്നു പ്രജാപതിയോടു് ഇന്ദ്രനും വിരോചനനും പറഞ്ഞിട്ടുണ്ടു്. ആത്മാവു് കൎത്താവും ചൈതന്യം കരണവുമാകയാൽ ആത്മാവു് ചൈതന്യഗുണംകൊണ്ടു് ശരീരം മുഴുവൻ വ്യാപിച്ചു് വിരാജിക്കുന്നതായി 'പ്രജ്ഞയാ ശരീരം സമാരുഹ്യ' 'ആത്മാവു് പ്രജ്ഞകൊണ്ടു് ശരീരത്തിൽ പ്രവേശിച്ചു.' എന്ന കൗഷീതകീബ്രാഹ്മണത്തിലേ വാക്യവും ആത്മാവു് അണുതന്നെയാണെന്നാണു് സ്ഥാപിക്കുന്നതു്.

വേദാന്തികൾക്കു് ആത്മാവിൽ അണുത്വം സമ്മതമല്ല.

ആത്മാവു് അണുവല്ല, വിഭുവാണു്, സൎവ്വവ്യാപിയാണു്, എന്നുതന്നെയാണു് അവർ സിദ്ധാന്തിക്കുന്നതു്. പരബ്രഹ്മം, വിഭുവാണെന്ന കാൎയ്യത്തിൽ രണ്ടു കൂട്ടൎക്കും അഭിപ്രായഭേദമില്ല. വേദാന്തി ജീവനോടു്,'നീ ബ്രഹ്മമാകുന്നു' എന്നു പറയുന്നു. 'തത് ത്വമസി' മഹാവാക്യം അതുതന്നെയാണല്ലൊ പ്രഖ്യാപിക്കുന്നതു്. അതു ശരിയായി ബോധിച്ച ജീവൻ, 'അഹം ബ്രഹ്മ അസ്മി.' (ഞാൻ ബ്രഹ്മമാകുന്നു) എന്നു സമ്മതിക്കയും ചെയ്യുന്നു. ഇങ്ങനെ ജീവാത്മാവു ബ്രഹ്മംതന്നെയാണെന്നു സ്ഥാപിച്ചുകഴിഞ്ഞാൽ പിന്നീടു് അതു അണുസ്വരൂപമാണെന്ന വാദത്തിനു സ്ഥാനമേയില്ല. അനാദിയായി പറയപ്പെട്ടവയിൽ ഒന്നാണു് ജീവനും. ജീവാത്മാവിനു് ഉത്പത്തിയുള്ളതായി ശ്രുതി പറയുന്നില്ല.

പരബ്രഹ്മം ഭൂതവസ്തുക്കളിൽ പ്രവേശിച്ചു നിലകൊള്ളുന്നതായി പറയുന്നുണ്ടു്. പരബ്രഹ്മവും ജീവനും ഒന്നാണെന്നു മാത്രമല്ല, ജീവാത്മാവിനു വിഭുത്വമുണ്ടെന്നുകൂടി പറയപ്പെടുന്നു.

'സ വാ ഏഷ മഹാനജ ആത്മാ യോഽയം വിജ്ഞാനമയഃ പ്രാണേഷു.' എന്നുള്ള ശ്രുതികളും സ്മൃതികളും ആ വസ്തുത സമൎത്ഥിക്കുന്നുണ്ടു്.

ശരീരത്തിൽ എവിടെയെങ്കിലും ഒരു മുള്ളു തറച്ചാൽ വേദനയുണ്ടാകും. അതു് ആ തറച്ച പ്രദേശത്തു മാത്രമേ അനുഭവപ്പെടുന്നുള്ളു. ശരീരം മുഴുവൻ പൊതിഞ്ഞിരിക്കുന്ന ത്വഗിന്ദ്രിയത്തിൻെറ ശക്തികൊണ്ടും നാഡീവ്യൂഹത്തിൻെറ പ്രസരണസ്വഭാവംകൊണ്ടും വേദന ശരീരത്ത-

ലെല്ലാം അനുഭവപ്പെടുന്നു. ചൈതന്യം സർവ്വ ശരീരവ്യാപിയാണെങ്കിൽ മാത്രമേ ആ അനുഭവം ഉണ്ടാവുകയുള്ളൂ. ത്വഗിന്ദ്രിയത്തിലും നാഡികളിലും ഒന്നുപോലെ ചൈതന്യം വ്യാപിച്ചിരിക്കതന്നെ വേണം. അണുവായി ശരീരത്തിന്റെ ഒരു കോണിൽ പററിയിരിക്കുന്ന ജീവാത്മാവിന്റെ ചൈതന്യം ശരീരത്തിലെല്ലാം വ്യാപിച്ചതാണെന്ന വാദം ശരിയല്ല. എന്തുകൊണ്ടെന്നാൽ ചൂടും പ്രകാശവും അഗ്നിയുടെ ഗുണങ്ങളാണെന്നാണ് പലരും ധരിച്ചിരിക്കുന്നതു്. എന്നാൽ അവ അഗ്നിയുടെ സ്വരൂപംതന്നെയാണ്. അതുപോലെ ജീവന്റെ ഉപകരണമോ ഗുണമോ ആണ് ചൈതന്യമെന്നുള്ള ധാരണ തെററാണ്. ചൈതന്യംതന്നെയാണ് ജീവന്റെ സ്വരൂപം. ഒന്നു ഗുണവും മററതു ഗുണിയുമാണെന്ന വേർതിരിക്കാൻ നിവൃത്തിയില്ല. ശരീരപരിമാണത്വം ജീവനുണ്ടെന്നു പറഞ്ഞാൽ ശരീരനാശത്തിൽ അതും നശിക്കണം. അങ്ങനെ ജീവനു് അനിത്യത്വവും വരും. അതും യോജിക്കുകയില്ല. ഇതുകൊണ്ടെല്ലാം ജീവാത്മാവ് വിഭുതന്നെ എന്നു സമ്മതിക്കേണ്ടിവരും.

ഇങ്ങനെ പറയുന്ന വേദാന്തിയോടു് ഒരു ചോദ്യമുണ്ടു്: ശ്രുതിയിൽ ജീവാത്മാവിനു് അണുത്വപരങ്ങളായ വ്യവഹാരങ്ങളുണ്ടല്ലൊ; അതിനു് എന്തു സമാധാനമാണു പറയാനുള്ളതു്?

പറയാം: ഇവിടെ ഉപാധിയെന്നും ഉപഹിതമെന്നും പറയപ്പെടുന്ന രണ്ടിനേയും മനസ്സിലാക്കണം. കുടത്തിൽ വെള്ളം വെച്ചിരിക്കുന്നു. വെള്ളത്തിന്റെ ഉപാധി കുടവും, കുടത്തിന്റെ ഉപഹിതവസ്തു വെള്ളവുമാണ്. അതുപോലെ ബുദ്ധിയാകുന്ന ഉപാധിയിലാണ് ജീവനാകുന്ന ഉപഹിതവസ്തു പ്രകാശിക്കുന്നതു്. അങ്ങനെ ബുദ്ധിയാകുന്ന ഉപാധിയുടെ ധർമ്മം മാത്രമാണ് അണുത്വം. ആ ഉപാധിയുടെ ധർമ്മത്തെ ഉപഹിതമായ ആത്മാവിൽ ആരോപിക്കുകയാണ് അവിദ്യാവശഗന്മാരായവർ ചെയ്യുന്നതു്. 'ബ്രഹ്മ സത്യം ജഗന്മിഥ്യാ' എന്ന പാരമാർത്ഥികതത്ത്വം സാക്ഷാത്ക്കരിച്ചവർക്കു് ഈ വ്യവഹാരങ്ങളില്ല. മന്ദാധികാരികൾ ജഗത്തിന്റെ സത്തയെ അംഗീകരിക്കുന്നവരാകയാൽ അവർക്കനുകൂലമായി ശ്രുതി ജീവനേയും അതിന്റെ ഉപാധിയായി ബുദ്ധിയേയും മററും വ്യവഹരിക്കാറുണ്ടു്. ആത്മാവ് അസംഗനും അകർത്താവുമാണെന്നുള്ളതാണ് സത്യം; എങ്കിലും, അന്തഃകരണനിഷ്ഠങ്ങളായ കർത്തൃത്വം ഭോക്തൃത്വം മുതലായവ ആത്മാവിൽ അദ്ധ്യസിച്ചുകൊണ്ടു്, 'ഞാൻകർത്താവാണ്, ഭോക്താവാണ്.' എന്ന വ്യവഹാരം സാധാരണമായിരിക്കുന്നു. ഉർദ്ധ്വലോകപ്രാപ്തിയും അവിടെനിന്നു് ഇങ്ങോട്ടുള്ള വരവും എല്ലാം ഉപാധിനിമിത്തമായിട്ടുള്ളതുമാത്രമാണ്. ഉപാധിനിർമ്മുക്തമായ ആത്മാവ് പൂർണ്ണമാകയാൽ അതിനു ഗതിയോ ആഗതിയോ ഒന്നുമില്ലെന്നു ശ്രുതി സന്ദേഹമെന്യേ വെളിപ്പെടുത്തിയിട്ടുണ്ടു്.

ബ്രഹ്മഭാവം ഏതോ അതാണു മോക്ഷമെന്നു് എല്ലാ വാദികളും ഒരുപോലെ സമ്മതിക്കുന്നു. അതു് നിത്യമാണെന്നുള്ളതിലും സംശയമില്ല. ബ്രഹ്മത്തിനു് അണുത്വം കല്പിക്കുകയാണെങ്കിൽ അതു പരിച്ഛിന്നമാണ് എന്നുവരും. പരിച്ഛിന്നവസ്തു സാവയവവും (അവയവമുള്ളതു്) ജന്യവും (ഒന്നിൽനിന്നുണ്ടായതു്)അനിത്യവുമായിരിക്കും. ബ്രഹ്മം അനിത്യമാണെന്നു വന്നാൽ ബ്രഹ്മഭാവമായ മോക്ഷവും അനിത്യമായേ മതിയാകൂ. അതുകൊണ്ടു മോക്ഷം നിത്യമാണെന്നുള്ള പക്ഷക്കാരാരും ബ്രഹ്മം അണുസ്വരൂപമാണെന്നു വാദിക്കാൻ മുമ്പോട്ടു വരികയില്ല

ദുഃഖത്തിന്റെ അത്യന്താഭാവമാണു മോക്ഷം; അതായതു്, മുക്തനു പിന്നെ ഒരിക്കലും ദുഃഖമുണ്ടാകുന്നില്ല എന്നാണ് എല്ലാവരും സിദ്ധാന്തിക്കുന്നതു്.

ബ്രഹ്മം എല്ലായിടത്തും നിറഞ്ഞിരിക്കയാൽ സർവ്വാത്മകമാണ് എന്നും ബ്രഹ്മമല്ലാതെയാതൊന്നുമില്ലെന്നും ആത്മാവ് ബ്രഹ്മംതന്നെയാണെന്നും സാക്ഷാത്കരിക്കാത്തവർക്കു മോക്ഷത്തിനു് തത്സ്വരൂപം സിദ്ധമാകുന്നതല്ല. 'ദ്വിതീയാദ്വൈ ഭയം ഭവതി'എന്ന ശ്രുതിയനുസരിച്ച് ബ്രഹ്മമല്ലാതെ രണ്ടാമതൊരു വസ്തു ഉണ്ടെങ്കിൽ ദുഃഖത്തിന്റെ അത്യന്താഭാവം സംഭവിക്കുകയില്ല. അതുകൊണ്ടു് ദുഃഖത്തിന്റെ അത്യന്താഭാവമാണ് മോക്ഷമെന്നു സമ്മതിക്കുന്ന ഒരുത്തർക്കും ആത്മാവു ബ്രഹ്മംതന്നെ എന്ന വാസ്തവം സ്വീകരിക്കാതെ കഴിയുകയില്ല. ബ്രഹ്മം വിഭുവാണെന്നു സമ്മതിച്ചാൽ അതിൽനിന്നും അഭിന്നമായ ആത്മാവും വിഭു ആകാതെ നിവൃത്തിയില്ല. അതുകൊണ്ടു് ആത്മാവു യഥാർത്ഥത്തിൽ വിഭു– സർവ്വവ്യാപി–യും പരിണാമരഹിതനും ആകുന്നു എന്ന സിദ്ധാന്തം സംശയമില്ലാതെ സ്വീകരിച്ചു് ഉറപ്പിക്കാവുന്നതാണ്.

---

# നമ്മുടെ അമ്മ

## പ്രവ്രാജിക ധീരാപ്രാണാ

''ഞാൻ സത്സന്താനങ്ങളുടെ അമ്മയാണ്, ദുഷ്ടസന്താനങ്ങളുടേയും അമ്മയാണ്. നിനക്കു വിഷമതകൾ വരുമ്പോഴെല്ലാം തന്നത്താൻ പറയുക, 'എനിക്കൊരമ്മയുണ്ട്.' എന്ന്.'' അനവരതം ലൗകികക്ലേശങ്ങൾക്കടിമപ്പെട്ട് ഉഴലുന്ന തന്റെ സന്താനലക്ഷങ്ങൾക്ക് ശ്രീശാരദാമണീദേവി നല്കിയിട്ടുള്ള ആശ്വാസവചനങ്ങളാണ് ഇവ. 'അമ്മ' എന്ന രണ്ടക്ഷരം ഉച്ചരിക്കുന്നതു തന്നെ ആശ്വാസദായകമാണ്. ഏതു വിഷമം നേരിടുമ്പോഴും നാമറിയാതെ വിളിച്ചുപോകും 'അമ്മേ' എന്ന്.

ജഗജ്ജനനിയായ ശ്രീ ശാരദാമണീദേവിയെ ലോകം അറിയുന്നതുതന്നെ 'മാതൃദേവി' എന്ന പേരിലാണ്. ശ്രീരാമകൃഷ്ണദേവന്റെ അന്തരംഗശിഷ്യന്മാരാണ് ആദ്യമായി ഈ പേരിൽ അമ്മയെ സംബോധന ചെയ്തതു്. അവൎക്ക് സ്വാനുഭവങ്ങളിൽനിന്ന് മനസ്സിലാക്കാൻ കഴിഞ്ഞു തങ്ങളുടെ ജനയിത്രിയെക്കാൾ ആയിരം മടങ്ങ് സ്നേഹം മാതൃദേവിയിൽനിന്നു തങ്ങൾക്ക് കിട്ടിയിട്ടുണ്ടെന്ന്. പരമഹംസദേവന്റെ പ്രഥമശിഷ്യൎക്കു മാത്രമല്ല, പിന്നീടുണ്ടായിട്ടുള്ള സന്ന്യാസിശ്രേഷ്ഠന്മാൎക്കും ഇതുതന്നെ അനുഭവിച്ചറിയാൻ ഭാഗ്യമുണ്ടായി; ഇതു് അവരുടെ ജീവിതകഥകൾ തെളിച്ചുപറയുന്നുണ്ട്. ശ്രീ വിരജാനന്ദസ്വാമികൾ മഠത്തിൽ ബ്രഹ്മചാരിയായി ചേൎന്നതിനുശേഷം ആദ്യമായി അമ്മയെ ദൎശിച്ചപ്പോഴുണ്ടായ അനുഭവത്തെപ്പററി പറഞ്ഞിരിക്കുന്നതു് നോക്കൂ: 'എന്റെ അമ്മ (പ്രസവിച്ച അമ്മ)യെ ഞാൻ നല്ലവണ്ണം സ്നേഹിച്ചിരുന്നു, സംശയമില്ല; അമ്മയ്ക്കെന്നോടും വലിയ സ്നേഹമായിരുന്നു. പക്ഷെ മാതൃദേവിയോ ജന്മജന്മാന്തരങ്ങളായി എന്റെ അമ്മയാണ്', എന്നുമെന്നും എന്റെ അമ്മതന്നെ. അമ്മയുടെ സ്നേഹത്തിന്റെ ആഴത്തെപ്പററി ഞാനതിനുമുമ്പ് പലരിൽനിന്നും കേട്ടിരുന്നു. പക്ഷെ, നമ്മുടെ ഹൃദയത്തേയും ആത്മാവിനേയും സമ്പൂൎണ്ണമായും കവൎന്നെടുത്തു് നമ്മെ തന്നേക്കാളേറെ ഇഷ്ടപ്പെട്ട് തന്നിലേയ്ക്കാകർഷിച്ച് അടുപ്പിക്കുമെന്ന് മനസ്സിലാക്കാൻ കഴിഞ്ഞതു് ആ ദിവ്യസന്നിധാനത്തിലെത്തി ആ സ്നേഹവാത്സല്യം പാനംചെയ്യാൻ ഭാഗ്യം കിട്ടിയപ്പോൾ മാത്രമാണ്.' മാതൃദേവിയുടെ അനുഗ്രഹാശിസ്സുകളുടേയും പ്രോത്സാഹനങ്ങളുടേയും ഫലമായിട്ടാണ് തനിക്ക് ശ്രീരാമകൃഷ്ണദേവനെ ആശ്രയിച്ച് വിജയകരമായ ഒരു ത്യാഗജീവിതം അനുഷ്ഠിക്കാൻ സാധിച്ചതെന്ന് ആ സന്ന്യാസിവൎയ്യൻ പലവുരു തന്റെ ഭക്തന്മാരോടും ശിഷ്യന്മാരോടും ഉള്ളുതുറന്ന് സമ്മതിച്ചിട്ടുണ്ട്. ആരെല്ലാം എന്നെല്ലാം ആ മാതൃപാദങ്ങളെ ആശ്രയിച്ചിട്ടുണ്ടോ അവരെയെല്ലാം ഇതേപോലെ അമ്മ തന്റെ സ്നേഹത്തിനും കൃപയ്ക്കും പാത്രമാക്കിയിട്ടുണ്ട് എന്നതു് അനുഭവസിദ്ധമായ ഒരു വസ്തുത മാത്രമത്രെ.

അവതാരവരിഷ്ഠനായ ശ്രീരാമകൃഷ്ണദേവൻ തന്റെ ശിഷ്യന്മാരെ തിരഞ്ഞെടുക്കുന്നതിൽ വളരെയധികം ശ്രദ്ധയും വിവേചനവും കാണിച്ചിരുന്നു. നിസ്സ്വാൎത്ഥത, ത്യാഗം, വൈരാഗ്യം, ശ്രദ്ധ എന്നിങ്ങനെ സന്ന്യാസജീവിതത്തിനും ആദ്ധ്യാത്മികസാധനകൾക്കും അനുപേക്ഷണീയങ്ങളായ ഗുണങ്ങൾ വിലസുന്ന മനുഷ്യരത്നങ്ങളെയാണ് അദ്ദേഹം ശിഷ്യന്മാരായി വരിച്ചിരുന്നതു്. തന്റെ അവതാരോദ്ദേശ്യം സാധിക്കുന്നതിനു് സഹായികളാവാനുള്ളവരല്ലെ അവർ! എന്നാൽ മാതൃദേവിയെ സംബന്ധിച്ചേടത്തോളം ദേവിയുടെ മാതൃഹൃദയമാണ് ഇക്കാൎയ്യത്തിൽ മുൻകൈയെടുത്തു് പ്രവൎത്തിച്ചിരുന്നതു്. തന്നെ 'അമ്മേ' എന്ന് സംബോധന ചെയ്തുകൊണ്ട് സമീപിക്കുന്നവരുടെ ഗുണദോഷങ്ങളെ തെല്ലും പരിഗണിക്കാതെ അമ്മ അവൎക്കെല്ലാം അഭയം നൽകിയിരുന്നു. സ്വഭാവദുഷ്യമുള്ള ഒരു സ്ത്രീയുമായി അമ്മ ഒരിക്കൽ സംഭാഷണം ചെയ്യുന്നതു് പരമഹംസദേവൻ കാണാനിടയായി. അദ്ദേഹം

ഉടനെ ഇനി മേലാൽ ആ സ്ത്രീയുമായി അടുത്തു് പെരുമാറരുതെന്നും അവളെ ക്ഷേത്രോദ്യാനത്തിൽ കടക്കാൻതന്നെ സമ്മതിക്കരുതെന്നും ദേവിയോടു പറഞ്ഞു. സ്വഭർത്താവിന്റെ, ആ അവതാരപുരുഷന്റെ, ഈ വാക്കുകളെ ദേവി നിരസിക്കുകയാണു് ചെയ്തതു്! അമ്മയുടെ മാതൃഹൃദയം വിളിച്ചുപറഞ്ഞു, 'അതു മാത്രം അങ്ങു് എന്നോടാവശ്യപ്പെടരുതു്. സ്വന്തം കുട്ടി ചെളിക്കുണ്ടിൽ വീണെന്നുവെച്ചു് ഒരമ്മ ഒരിക്കലും അതിനെ ഉപേക്ഷിക്കാറില്ല. ചെളിക്കുണ്ടിൽ നിന്നെടുത്തു് തേച്ചുകഴുകി വൃത്തിയാക്കി കുഞ്ഞിനെ മടിയിൽവെച്ചു് വാത്സല്യപൂർവ്വം താലോലിക്കുകയാണു് ചെയ്യുക. നാം ഈ ലോകത്തിന്റെ മുഴുവൻ മാതാപിതാക്കന്മാരാണല്ലൊ.' അങ്ങനെ ചീത്ത കുട്ടികൾക്കും നല്ല കുട്ടികൾക്കും തങ്ങളുടെ അടുത്തു തുല്യസ്ഥാനമുണ്ടെന്നു് ഈ വിധത്തിൽ ദേവി കാണിച്ചുതന്നു. ഭഗവാൻ മറുപടിയൊന്നും പറഞ്ഞില്ല. ശരിതന്നെയെന്നു് തലയാട്ടി സമ്മതിക്കുക മാത്രം ചെയ്തു. യഥാർത്ഥ മാതൃസ്നേഹം എന്തെന്നു് മറന്നുകൊണ്ടിരിക്കുന്ന, പ്രത്യുപകാരം പ്രതീക്ഷിച്ചു് മക്കളെ സ്നേഹിക്കുന്ന, ഇന്നത്തെ അമ്മമാർക്കു് ഇതൊരു ഗുണപാഠമാകുമെങ്കിൽ!

ഒരിക്കൽ മാതൃദേവി ജയരാംവാടിയിൽ നിന്നും കൽക്കത്തയിലേയ്ക്കു് വരികയായിരുന്നു. വണ്ടി മൂന്നു മണിക്കൂർ വൈകിയാണു് സ്റ്റേഷനിൽ എത്തിയതു്. അമ്മ വളരെ ക്ഷീണിച്ചു. സ്റ്റേഷനിൽ ശ്രീ ബ്രഹ്മാനന്ദസ്വാമികളും പ്രേമാനന്ദസ്വാമികളും കുറെ ഭക്തന്മാരും കാത്തുനിന്നിരുന്നു. യോഗിൻമായും ഗോലാപ്മായുമൊരുമിച്ചു് അമ്മ പ്ലാററുഫോറത്തിൽ ഇറങ്ങിയതോടെ സ്വാമിമാർ ഇരുവരും അമ്മയുടെ കാൽതൊട്ടു നമസ്കരിക്കുന്നതിനുവേണ്ടി ഓടിയെത്തി. ഗോലാപ്മാ ഉടനെ ഗർജ്ജിച്ചു: 'മഹാരാജ്, ഇങ്ങനെ ബുദ്ധികേടു കാണിക്കുന്നതെന്താണു്? ഈ പൊരിയുന്ന വെയിലത്തു് ഇത്രദൂരം യാത്രചെയ്തു് അമ്മ വല്ലാതെ ക്ഷീണിച്ചു തളർന്നിരിക്കുകയാണു്. നിങ്ങളൊക്കെത്തന്നെ ഇത്ര ക്ഷമകേടു കാണിച്ചാൽ മററുള്ളവരെ ഞാനെങ്ങനെ അടക്കിനിർത്തും?' സ്വാമിമാർ രണ്ടുപേരും ലജ്ജിതരായി സങ്കടപ്പെട്ടു് പിൻവാങ്ങി. ദേവി കുതിരവണ്ടിയിൽ കയറി താമസസ്ഥലത്തെത്തി കോണികയറി മുകളിലേയ്ക്കു പോയി. അപ്പോൾ ഗിരീശ്ബാബുവുണ്ടു് താഴത്തെ നിലയിൽ കാത്തുനില്ക്കുന്നു. അദ്ദേഹത്തിന്റെ ശബ്ദം കേട്ടതും ഗോലാപ്മാ വിളിച്ചു പറഞ്ഞു: 'ഹോ ഗിരീശ്ബാബു, നിങ്ങളുടെ ഭക്തിക്കു മുമ്പിൽ ഞാൻ തോററു മുട്ടുകുത്തുകയാണു്. ഒന്നു കേൾക്കട്ടെ, നിങ്ങൾ ഇവിടെ അമ്മയെ കാണാനെത്തിയതല്ലേ? അമ്മയാണെങ്കിൽ അങ്ങേയററം തളർന്നിരിക്കുന്നു. ഒരിത്തിരി നേരം വിശ്രമിക്കാൻകൂടി ഇടംകൊടുക്കാതെ അമ്മയെ ഇപ്രകാരം വന്നു് വിഷമിപ്പിക്കുന്ന ഭക്തി എന്തു ഭക്തിയാണെന്നു് എനിക്കു മനസ്സിലാക്കാൻ സാധിക്കുന്നില്ല.' അതേ സ്വരത്തിൽ ഗിരീശ്ബാബു അവരുടെ മുഖത്തടിക്കുന്ന വിധത്തിൽ പറഞ്ഞു: 'എന്തൊരു ബഹളമാണു് ഇവർ ഉണ്ടാക്കുന്നതു്? ഞാൻ വിചാരിച്ചു ക്ഷീണിച്ചു വലഞ്ഞിരിക്കുന്ന അമ്മ വത്സലസന്താനങ്ങളുടെ മുഖം കണ്ടു് ഒന്നാശ്വസിക്കുമല്ലൊ എന്നു്. എന്നാൽ ഈ സ്ത്രീ ഇതാ എന്നെ മാതൃഭക്തി പഠിപ്പിക്കാൻ വന്നിരിക്കുന്നു, ഛേ!' ഇതും പറഞ്ഞു് ഗിരീശബാബു സ്വാമിമാരേയും കൂട്ടി കോണികയറി അമ്മയുടെ മുമ്പിലെത്തി. ആ തൃപ്പാദങ്ങളിൽ പ്രണമിച്ചെഴുന്നേററ തന്റെ പ്രിയസന്താനങ്ങളെ കണ്ടു് അമ്മയുടെ മനം കുളിർത്തു. ഗിരീശന്റെ ധിക്കാരത്തെപ്പററി ഗോലാപ് ആവലാതി ബോധിപ്പിച്ചു മാതൃദേവിയുടെ അടുത്തു്. അമ്മയ്ക്കു് ഒററ മറുപടിയേ കൊടുക്കാനുണ്ടായിരുന്നുള്ളു:'എന്റെ ഗോലാപ്, ഞാനെത്ര പ്രാവശ്യം നിന്നോടു പറഞ്ഞിട്ടുണ്ടു് എന്റെ കുട്ടികളുടെ കാര്യത്തിൽ നീ ഇടപെടരുതു് എന്നു്!'

ഭക്തന്മാരും ശിഷ്യന്മാരുമായ പലരും കുഴപ്പംപിടിച്ച നിരവധി പ്രശ്നങ്ങളുമായി ദേവിയെ സമീപിക്കുക പതിവായിരുന്നു. ആദ്ധ്യാത്മിക ജീവിതത്തിൽ സഞ്ചരിക്കുന്ന ഏതൊരുവനും അവശ്യം നേരിടേണ്ടിവരുന്ന വിഷമഘട്ടങ്ങളെ തരണം ചെയ്യാൻ ദേവി നിർദ്ദേശിച്ചിരുന്ന മാർഗ്ഗങ്ങൾപോലും മാതൃവാത്സല്യം വഴിഞ്ഞൊഴുകുന്നവയായിരുന്നുവെന്നു് കാണാം. ഒരു ശിഷ്യൻ ഒരിക്കൽ അമ്മയോടു പറയുകയുണ്ടായി: 'അമ്മേ, എനിക്കു് സാധനകളൊന്നുംതന്നെ ചെയ്യാൻ സാധിക്കുന്നില്ല. ഈ ജന്മത്തിൽ എനിക്കൊരു ഗതിയുമുണ്ടെന്നു തോന്നുന്നില്ല.' സ്നേഹമൂറുന്ന

സ്വരത്തിൽ അമ്മ ആശ്വാസമരുളി, 'കുട്ടി, ഇങ്ങനെ പറയുന്നതു ശരിയല്ല. ഗുരുദേവൻ എപ്പോഴും നിൻെറ കൂടെയുണ്ട്. പിന്നെ ഞാനും ഉണ്ടല്ലൊ. നിനക്കു് ഭയപ്പെടാനൊന്നുമില്ല.' 'പിന്നെ ഞാനുമുണ്ട്.' തൻെറ കുട്ടിയുടെ പോരായ്മകൾ നികത്തുവാനും, ബലഹീനത കാണുന്നിടത്തു് പിന്നിൽനിന്നു് ശക്തി നല്കുന്നതിനും, വഴി തെററിപ്പോകുമെന്നു് സംശയം തോന്നുന്ന സന്ദർഭത്തിൽ പതുക്കെ നേർവ്വഴിക്കു് നടത്തുന്നതിനും – ഇതു പോരേ? പിന്നൊരിക്കൽ വേറൊരു ഭക്തൻ അമ്മയുടെ മുമ്പിൽ തൻെറ സങ്കടമുണർത്തിച്ചു, 'അമ്മേ, ധ്യാനത്തിനിരിക്കേണ്ട താമസം എൻെറ മനസ്സ് പിടിവിട്ടോടി വേണ്ടാത്ത ചിന്തകളിൽച്ചെന്നു് തട്ടുകയായി. എത്രതന്നെ ശ്രമിച്ചാലും താഴ്ന്നു പോകുന്ന മനസ്സിനെ മേലോട്ടു കൊണ്ടുവരുവാൻ എനിക്കു സാധിക്കുന്നില്ല.' അല്പമെങ്കിലും ധ്യാനം ശീലിക്കാൻ ശ്രമിക്കുന്നവർക്കൊക്കെ നേരിടേണ്ടിവരുന്ന ഒരു സ്ഥിതിയാണിതു്. എന്നും സാധകന്മാർ ഇതു ചോദിക്കുകയും എന്നും ആദ്ധ്യാത്മികഗുരുക്കന്മാർ ഇതിനു് ഓരോ പരിഹാരമാർഗ്ഗം നിർദ്ദേശിക്കുകയും ചെയ്തുവന്നിട്ടുണ്ടു്. എന്നാൽ അമ്മ നൽകിയ മാർഗ്ഗം ഒന്നു് നോക്കൂ: 'സാരമില്ല, കുട്ടി. ഭഗവാൻെറ പടത്തിൽ നോക്കിയിരുന്നുകൊണ്ടു് നീ നാമം ജപിച്ചോളൂ. ഭഗവാൻ നിന്നെ രക്ഷിക്കും.പിന്നെ ഞാനുമില്ലേ നിൻെറ പിന്നിൽ? കീഴ്പോട്ടു പോകുക എന്നതു് മനസ്സിൻെറ സ്വഭാവമാണു്. അതു് വെള്ളത്തിൻെറ മാതിരിയാണു്. വെള്ളം സൂര്യകിരണങ്ങളേററു് നീരാവിയായി മേലോട്ടുയരുന്നതുപോലെ ഭക്തികിരണങ്ങളെക്കൊണ്ടു് നമ്മുടെ താഴോട്ടുപോകുന്ന മനസ്സിനെ ഉയർത്തിക്കൊണ്ടുവരുവാൻ സാധിക്കും. ആത്മാർത്ഥമായി ഭഗവാനെ വിളിച്ചു് കേഴൂ. നമ്മുടെ കഴിവും കഴിവുകേടുമെല്ലാം അദ്ദേഹത്തിനറിയാം.' ദേവി തൻെറ ശിഷ്യഗണങ്ങളോടു് ഘടികാരം നിരന്തരം ടിക്ക് ടിക്ക് എന്നടിക്കുന്നതുപോലെ ധാരമുറിയാതെ ഈശ്വരനാമം ജപിക്കണമെന്നു് ഉപദേശിച്ചിരുന്നു. ദേവിയും അതു് അക്ഷരംപ്രതി പാലിക്കുന്നതു് കണ്ടിട്ടു് ഒരു ശിഷ്യ ഒരിക്കൽ അമ്മയോടു ചോദിച്ചു, 'സാക്ഷാൽ ജഗജ്ജനനിയായ അവിടുന്നു് ഇങ്ങനെ രാപകൽ ജപിക്കുന്നതിൻെറ ആവശ്യമെന്താണു്?' അമ്മ നൽകിയ മറുപടി ശ്രദ്ധേയമാണു്: 'എൻെറ സ്വന്തം മുക്തിക്കുവേണ്ടിയല്ല ഞാനിതു ചെയ്യുന്നതു്. എത്രയോ പേർ എൻെറ അടുത്തുവന്നു് മന്ത്രദീക്ഷ മേടിച്ചുകൊണ്ടു പോകുന്നുണ്ടു്. ലൗകികപ്രാരബ്ധങ്ങൾകൊണ്ടും മററനേകം ബുദ്ധിമുട്ടുകൾകൊണ്ടും അവരിൽ പലക്കും സാധനകൾ ശരിയാംവണ്ണം അനുഷ്ഠിക്കാൻ പററുന്നില്ലെന്നു് എനിക്കറിയാം. പക്ഷേ അവരുടെ ജന്മസാഫല്യത്തിനുത്തരവാദിയാണു ഞാൻ. അതുകൊണ്ടു് അവർ സാധനകൾ അനുഷ്ഠിച്ചാലും ഇല്ലെങ്കിലും അവരെ കരകയറേറണ്ടതു് എൻെറ ചുമതലയാണു്. അവരെ ഉദ്ദേശിച്ചാണു് ഞാൻ ഇത്ര ജപധ്യാനാദികൾ നടത്തുന്നതു്.' മാതൃവാത്സല്യം നിറഞ്ഞൊഴുകുന്ന ആ ഹൃദയത്തിൻെറ ആഴം നോക്കുക. അമ്മയുടെ സ്വത്തിനവകാശികളാണല്ലൊ സന്താനങ്ങൾ. മക്കൾ സ്വന്തമായി സമ്പാദിക്കാത്ത പക്ഷം അവർക്കു വേണ്ടതു കരുതിവെയ്ക്കാതെ മാതാപിതാക്കൾക്കു് സമാധാനമുണ്ടാവുകയില്ല. ശരീരമുക്തിക്കുന്നതുവരെ വളരെ നിഷ്ഠയോടുകൂടി മാതൃദേവി സാധനകളനുഷ്ഠിച്ചതിൻെറ രഹസ്യം ഇതു മാത്രമായിരുന്നു.

ദേവി കല്ക്കത്തയിൽ താമസിക്കുമ്പോൾ പടുവികൃതിയായ ഒരു പെൺകുട്ടി തൻെറ അമ്മയുടെകൂടെ മാതൃദേവിയെ സന്ദർശിക്കാൻ വരിക പതിവായിരുന്നു. ദുർവ്വാശികൊണ്ടും കുസൃതിത്തരങ്ങളാലും വീട്ടുകാരെ വളരെയധികം കഷ്ടപ്പെടുത്തിയിരുന്ന ആ കുട്ടി അമ്മയുടെ മുമ്പിലെത്തുമ്പോൾ അടക്കത്തിൻേറയും ഒതുക്കത്തിൻേറയും മൂർത്തിയായിട്ടാണു് കാണപ്പെട്ടിരുന്നതു്. അമ്മ എന്നും അവൾക്കു് വയറുനിറയെ തിന്നാൻ കൊടുത്തിരുന്നു.ഒരിക്കൽ ജയരാംവാടിയിലേയ്ക്കു യാത്ര പുറപ്പെട്ടു നില്ക്കുന്ന അമ്മ ആ കുട്ടിയോടു് ചോദിച്ചു, 'എന്നെ നിനക്കു് ഇഷ്ടമുണ്ടോ?' 'പിന്നെ,' അവൾ കൈയ് രണ്ടും കഴിയുന്നത്ര പരത്തി കാണിച്ചുകൊണ്ടു് പറഞ്ഞു, 'ഇത്രത്തോളം ഇഷ്ടമാണെനിക്കു്.' ദേവി ജയരാംവാടിയിൽ പോയാലും അവൾ അമ്മയെ മറക്കില്ലെന്നു വാക്കുകൊടുത്തു. അതിനു തെളിവായി വീട്ടിലെ ആളുകളെയെല്ലാം സ്നേഹിച്ചാൽ മതിയെന്നാണു് അമ്മ പറഞ്ഞതു്. കുട്ടി അതിനു് ഒരുക്കമായിരുന്നു. അവൾ ഇനി ഒരു വികൃതിയും

കാണിക്കുകയില്ല. പക്ഷെ ഒരാളെ കൂടുതലും മറെറാരാളെ കുറവും എന്ന മട്ടിലല്ലാതെ സകല രേയും ഒരുപോലെ അവരം സ്നേഹിച്ചുവെന്നു് അമ്മയ്ക്കു് എങ്ങനെ അറിയാൻ കഴിയും, എന്നായി അമ്മ. കുട്ടി കുഴപ്പത്തിലായി. അവരം ചോദിച്ചു: 'ആട്ടെ, എന്നാൽ എല്ലാവരേയും ഒന്നുപോലെ ഇഷ്ടപ്പെടാൻ എന്താണു് ഞാൻ ചെയ്യേണ്ടതു്, ഒന്നു പറഞ്ഞുതരു.' അതിനമ്മ നിർദ്ദേശിച്ച മാർഗ്ഗം നാമെല്ലാവരും വളരെ ശ്രദ്ധിച്ചു് മനസ്സിലാക്കേണ്ടതാണു്. 'എല്ലാവ രേയും ഒരേപോലെ സ്നേഹിക്കാനുള്ള മാർഗ്ഗം ഞാൻ പറഞ്ഞുതരാം. നീ സ്നേഹിക്കുന്നവരിൽ നിന്നും ഇങ്ങോട്ടു് യാതൊന്നും ആവശ്യപ്പെട രുതു്. അങ്ങനെ നീ ആവശ്യപ്പെട്ടാൽ ചിലർ നിനക്കു് കൂടുതൽ തരും, ചിലർ കുറവും. അങ്ങനെയാകുമ്പോരം കൂടുതൽ തരുന്ന ആളോടു് നിനക്കു് കൂടുതലിഷ്ടം കാണും; കുറച്ചു തരുന്ന ആളോടു് കുറവുമായിരിക്കും ഇഷ്ടം. അപ്പോരം നിന്റെ സ്നേഹം എല്ലാവരോടും ഒരുപോലെ അല്ലാതായിത്തീരും. നിനക്കു് സകലരേയും പക്ഷഭേദം കൂടാതെ സ്നേഹിക്കാൻ പററാതാവും.' അമ്മയുടെ നിർദ്ദേശം അക്ഷരംപ്രതി അനുഷ്ഠിച്ച ആ കുട്ടിയുടെ പെരുമാററത്തിൽ അതിശയനീയ മായ മാററം വന്നുവെന്നതു് ഇവിടെ പ്രസ്താവ്യ മാണു്. മാതൃദേവിയുടെ സ്നേഹം യഥാർത്ഥത്തിൽ പ്രതിഫലം പ്രതീക്ഷിക്കാത്ത ഒന്നായിരുന്നു. സത്സ്വഭാവികളോടും ദുസ്സ്വഭാവികളോടും ഒരേ രീതിയിലാണു് ദേവി പെരുമാറിയിരു ന്നതു്. ഒരിക്കൽ സന്ദർഭവശാൽ മൃഗങ്ങളുടേയും പക്ഷികളുടേയും അണ്ഡജീവികളുടേയുംകൂടി അമ്മയാണു് താൻ എന്നു് ദേവി പ്രസ്താവിക്കു കയുണ്ടായിട്ടുണ്ടു്. ഗിരീശ്ബാബു ഒരു ദിവസം അമ്മയോടു ചോദിച്ചു: 'അവിടുന്നു് ഏതു തരത്തിലുള്ള അമ്മയാണു് ?' ഉടനെ വന്നു മറുപടി, 'നിന്റെ ശരിയ്ക്കുള്ള അമ്മ, നിന്റെ ഗുരുവിന്റെ പത്നി മാത്രമോ, വളർത്തമ്മയോ, സാധാരണരീതിയിലുള്ള ഒരമ്മ മാത്രമോ അല്ല. തികച്ചും ശരിയായ അർത്ഥത്തിലുള്ള അമ്മ.' അതുകൊണ്ടാണു് നിറഞ്ഞ കണ്ണുകളോടെ ഗദ് ഗദസ്വരത്തിൽ അദ്ദേഹം ചില ഭക്തന്മാരോടു പറഞ്ഞതു്, 'ഈശ്വരൻ ഒരു മനുഷ്യനെപ്പോലെ – നമ്മളാരേയും പോലെതന്നെ – ജന്മമെടുത്തി രിക്കുന്നുവെന്നു് വിശ്വസിക്കാൻ പ്രയാസം. സാക്ഷാൽ ജഗന്മാതാവുതന്നെയാണു് വെറും ഒരു ഗ്രാമീണസ്ത്രീയുടെ രൂപത്തിൽ നമ്മുടെ മുമ്പിൽ വന്നു നില്ക്കുന്നതെന്നു നിങ്ങളിൽ ആർക്കെ ങ്കിലും സ്വപ്നത്തിൽ പോലും വിശ്വസിക്കാൻ കഴിയുമോ ? മഹാമായതന്നെ ഒരു സാധാരണ ക്കാരിയെപ്പോലെ ഈ വീട്ടുപണികളെല്ലാം ചെയ്യുന്നുവെന്നു നിങ്ങരംക്കു് ഊഹിക്കാനെങ്കിലും കഴിവുണ്ടോ ? പക്ഷെ സത്യം ഇതാണു്. ഇക്കാ ണുന്നതു് മഹാമായ തന്നെയാണു്, മഹാശക്തി തന്നെ, സാക്ഷാൽ ലോകമാതാവുതന്നെ. ഈശ്വ രന്റെ മാതൃത്വാദർശം ലോകത്തിൽ സ്ഥാപിക്കു ന്നതിനും സകലർക്കും മുക്തി പ്രദാനം ചെയ്യുന്ന തിനും വേണ്ടി അവതരിച്ചിരിക്കുകയാണു് നമ്മുടെ അമ്മ.'

അമേരിക്കയിൽനിന്നും അയച്ച ഒരു കത്തിൽ ശ്രീ വിവേകാനന്ദസ്വാമികരം ഒരു സന്ന്യാസിസഹോദരനു് അമ്മയെപ്പററി ഇപ്ര കാരം എഴുതിയിരിക്കുന്നു: 'അമ്മ എത്ര വലിയ ഒരമൂല്യനിധിയാണെന്നു് നിങ്ങരം മനസ്സിലാ ക്കിയിട്ടില്ല. സാധാരണജനങ്ങരംക്കു് അമ്മയുടെ യഥാർത്ഥരൂപം ഇപ്പോരം മനസ്സിലാവുന്നതല്ല. എന്നാൽ കാലക്രമേണ അവർക്കതു സാധിക്കും. എന്റെ സഹോദരാ, ജഗച്ഛക്തിയുടെ സഹായം കൂടാതെ ഈ ലോകത്തിനു് മുക്തിയുണ്ടാകുന്ന തല്ല.......ലോകം രാമകൃഷ്ണനെ എന്നെന്നേയ്ക്കു മായി മറന്നുകൊള്ളട്ടെ, എനിക്കതിൽ ഭയ മില്ല. പക്ഷെ അമ്മയെ മറക്കുന്നപക്ഷം അതു് വലിയ വിപത്തിനു് വഴി തെളിയ്ക്കുകയാ യിരിക്കും–....... അമ്മ എന്നിൽ ചൊരിഞ്ഞി രിക്കുന്ന കാരുണ്യം ഗുരുദേവനിൽനിന്നും എനിക്കു ലഭിച്ചിട്ടുള്ളതിന്റെ ആയിരമായിരം ഇരട്ടിയാണു്. അമ്മ ആജ്ഞ നല്കുകയേ വേണ്ടു, ഈ ലോകത്തിൽ ഏതു ദുഷ്കരമായ പ്രവൃത്തിയും എനിക്കു് നിഷ്പ്രയാസം നിർവ്വഹിക്കാൻ കഴിയും.' ശ്രീരാമകൃഷ്ണദേവന്റെ ആദ്ധ്യാത്മികസന്താന മായ ശ്രീ ബ്രഹ്മാനന്ദസ്വാമികരം ഒരിടത്തു് പറഞ്ഞിട്ടുണ്ടു്, 'ശ്രീരാമകൃഷ്ണനെപ്പോലെയുള്ള ഒരവതാരപുരുഷന്റെ ആരാധന * ഒരു

* ശ്രീ ശാരദാമണിയെ ജഗദീശ്വരിയുടെ പീഠത്തി ലിരുത്തി ശ്രീരാമകൃഷ്ണദേവൻ ചെയ്ത ഷോഡശീപൂജ യാണു് ഇവിടെ ഉദ്ദേശിക്കുന്നതു്.

സാധാരണ മനുഷ്യജീവിക്കു് ദഹിക്കുമോ ? അതിൽനിന്നുതന്നെ മനസ്സിലാക്കാൻ കഴിയുന്നില്ലേ ശക്തിയുടെ എത്ര വലിയ ഉറവിടമായിരുന്നു അമ്മയെന്നു് ?' ദക്ഷിണേശ്വരത്തു് ശ്രീരാമകൃഷ്ണദേവനെ പരിചരിച്ചിരുന്ന ലാട്ടു ഒരു ദിവസം പഞ്ചവടിയിൽ ഇരുന്നു് ധ്യാനിക്കുകയായിരുന്നു. തത്സമയം പരമഹംസദേവൻ അവിടെ വന്നു് ശിഷ്യനെ ധ്യാനത്തിൽനിന്നും തട്ടിയുണർത്തിയിട്ടു് പറഞ്ഞു, 'ഹേ ലേട്ടോ, നീ ഇരുന്നു് ആരെയാണോ ധ്യാനിക്കുന്നതു് ആ ആൾ അടുക്കളയിൽ ചപ്പാത്തിപരത്തി കഷ്ടപ്പെടുകയാണു്! നിനക്കവിടെ ചെന്നു് കുറച്ചു സഹായിച്ചുകൂടേ ?' ഇതു് കേട്ട മാത്രയിൽ ലാട്ടുവിനു മനസ്സിലായി ആരെ ഉദ്ദേശിച്ചാണു് ഗുരുദേവൻ പറയുന്നതെന്നു്. ലാട്ടു നഹബത്തിലേയ്ക്കു് ഒരോട്ടം. അവിടെച്ചെന്നു് മാതൃദേവിയോടു്, 'ഇനി എന്നെ പററിക്കാനൊന്നും നോക്കണ്ട, എനിക്കെല്ലാം മനസ്സിലായിക്കഴിഞ്ഞു.' എന്നു പറഞ്ഞു് ചപ്പാത്തിക്കോൽ തട്ടിപ്പറിച്ചു് ചപ്പാത്തി പരത്താൻ തുടങ്ങി. അമ്മ ഒരു പുഞ്ചിരിയോടുകൂടി ചോദിച്ചു, 'എന്താണിത്ര മനസ്സിലാക്കാനുള്ളതു്', ഞാൻ നിൻെറ അമ്മ, അത്രതന്നെ.' അതെ അമ്മതന്നെ. പക്ഷെ ലാട്ടുവിൻെറ മാത്രമല്ല, ലോകത്തിൻെറ മുഴുവൻ, നമ്മുടെ എല്ലാവരുടേയും, അമ്മ.

കൃപാം കുരു മഹാദേവി സുതേഷു പ്രണതേഷു ച
ചരണാശ്രയദാനേന കൃപാമയി നമോഽസ്തു തേ.

---

# ഭക്തി

**കുട്ടികൃഷ്ണമാരാരു്**

അനുഗ്രഹബുദ്ധ്യാ അയച്ചുതന്ന 'ശ്രീരാമകൃഷ്ണവചനാമൃതം, രണ്ടാംപുസ്തകം' കിട്ടി, അളവററ സന്തോഷിയ്ക്കുന്നു. മുഴുവൻ വായിയ്ക്കുകയും, ഞാൻ കൊണ്ടുചെന്ന പാത്രം വഴിയുവോളം മുക്കിയെടുക്കുകയും ചെയ്തു. ഞാനറിഞ്ഞേടത്തോളം ഭക്തിസിദ്ധനായി ഭക്തി പ്രചരിപ്പിയ്ക്കാനുണ്ടായ ഒരു ഭഗവദവതാരമാണു് ഇതു്. അതുകൊണ്ടു ഭക്തിയെപ്പററി ഞാനറിഞ്ഞേടത്തോളം എഴുതിനോക്കാം.

ഭക്തിയെക്കുറിച്ചു നാരദൻെറ – 'നാരം പരമാത്മവിഷയകം ജ്ഞാനം ദദാതീതി നാരദഃ' എന്നുള്ള പ്രമാണത്തിനൊത്തു പരമാത്മജ്ഞാനം നല്കുന്ന ആളുടെ– നിർവ്വചനം ഇതാണു്: 'സാ ത്വസ്മിൻ പരമപ്രേമരൂപാ'(നാരദഭക്തിസൂത്രം 1.2) അർത്ഥം: നമ്മുടെ അകത്തിരുന്നു നമ്മെ പുലർത്തിക്കൊണ്ടിരിയ്ക്കുന്ന പരമാത്മാംശമായ ജീവാത്മാവിനോടുള്ള പരമപ്രേമമാണു് ഭക്തി. അതിനെ നാനാവാസനാമാലിന്യങ്ങളകററി ശുദ്ധീകരിച്ചു പരമാത്മാവിനോടിണക്കുക. ഇതൊന്നുമാത്രമാണു് ആ ഭക്തിസൂത്രത്തിൽ നീളെ വിസ്തരിച്ചിരിയ്ക്കുന്നതും. ഗീതയിലെ ഒരു ശ്ലോകത്തിൽ ഇതു കുറേക്കൂടി വിശദീകരിച്ചിട്ടുണ്ടു്:

അവിഭക്തം ച ഭൂതേഷു
വിഭക്തമിവ ച സ്ഥിതം
ഭൂതഭർത്തൃ ച തജ്ജ്ഞേയം
ഗ്രസിഷ്ണു പ്രഭവിഷ്ണു ച. (13.16)

അർത്ഥം: ഭൂതങ്ങളിൽ (തങ്കൽനിന്നുളവായവയിൽ)വിഭക്തം പോലിരിക്കുന്നതെങ്കിലും വിഭജിയ്ക്കാതിരിക്കുന്ന വസ്തുവാണു് അവയെ ഭരിക്കുന്നതും വിഴുങ്ങുന്നതും വീണ്ടും ഉളവാക്കിവിടുന്നതും.

'അവിഭക്തം വിഭക്തമിവ ച സ്ഥിതം' എന്നുള്ള വിപരീതപ്രസ്താവത്തിൻെറ പൊരുളാണു് ആദ്യമറിയേണ്ടതു്. സച്ചിദാനന്ദാത്മാവായ ബ്രഹ്മമാണു് ഈ നിർദ്ദിഷ്ടവസ്തു. ബ്രഹ്മം ഏററവും ബൃഹത്തായതുകൊണ്ടു പ്രപഞ്ചത്തിലെങ്ങും വ്യാപിച്ചിരിക്കുന്നതാണു്. അതുകൊണ്ടാണു് ബ്രഹ്മം അവിഭക്തവും അവിഭാജ്യവുമാകുന്നതു്. അഖണ്ഡസച്ചിദാനന്ദം എന്നും പറയുന്നു. സതു് = സത്യം, ഉണ്മ. ഒരുണ്മയിൽനിന്നല്ലാതെ മറെറാരുണ്മയുണ്ടാവില്ലെന്നു പുത്തൻ സയൻസുതന്നെ കണ്ടുപിടിച്ചിരിക്കുന്ന 'കഥമസതഃ സജ്ജായേത' (ഛാന്ദോഗ്യോപനിഷതു്, 6. 2. 2) എന്നു പഴയ ഋഷിമാരും സാക്ഷാതു്

കരിച്ചിട്ടുണ്ട്. പ്രപഞ്ചത്തിന്റെ മുരടായി അങ്ങനെയൊരു സത്യമുണ്ടായേ തീരൂ എന്നുകണ്ട്, അതിന്റെ നാരായണനെന്നു പേരിട്ടിട്ടാണ് പ്രപഞ്ചാധിഷ്ഠാനം സത്യനാരായണനാണെന്ന് ചൊല്ലുന്നത്. ചിത് = ജ്ഞാനം, അറിവ്. ആനന്ദം പരക്കെ ആസ്വദിച്ചുകൊണ്ടിരിക്കുന്നതു തന്നെ. അവരവരുടെ രുചിഭേദങ്ങൾക്കൊത്ത് ആസ്വദിച്ചാനന്ദിയ്ക്കാവുന്നതുകൊണ്ടാണ് അഖണ്ഡസച്ചിദാനന്ദം ഭൂതങ്ങളിൽ വിഭക്തം പോലിരിക്കുന്നത്. ജ്ഞാനത്തിന്റെ വീണ്ടും ഒരു വിഭജനംകൂടിയുണ്ട്. ദക്ഷിണാമൂർത്തിസ്തവം നാലാം പദ്യത്തിൽ അതു വിസ്തരിച്ചിട്ടുണ്ട്. * സാരമിതാണ്: സ്പർശാദികളായ ജ്ഞാനേന്ദ്രിയങ്ങളിൽ വിഭജിച്ചിരിപ്പുള്ള ജ്ഞാനങ്ങൾകൊണ്ടാണ് നാം സൗകുമാര്യാദികളായ പ്രകൃതിഗുണങ്ങൾ നുകർന്നുകൊള്ളുന്നത്.

ആ സത്യജ്ഞാനാനന്ദങ്ങൾ ഭൂതങ്ങളെ ഭരിച്ചുകൊണ്ടിരിക്കുന്നതിനെപ്പററി വിസ്തരിയ്ക്കേണ്ടതില്ല. അവയെ തുണകൂട്ടി ജീവിതാനന്ദങ്ങൾ നുകരുവാനാണല്ലോ നാം കർമ്മഭൂമിയിലേയ്ക്കു കടന്നുവരുന്നത്. അവ വിട്ടുപോയാലോ, ഭൂതങ്ങൾ മിഥ്യയായി കെട്ടനാററി അറിവററു നിരാനന്ദമായി മണ്ണിലോ തീയിലോ ചെന്നടിയുന്നു. എന്നാൽ, ആ അഖണ്ഡസച്ചിദാനന്ദം തങ്കൽ നിന്നു ഭാഗിച്ചു പിരിഞ്ഞവയെ താൻതന്നെ ചെന്നു മുടിച്ചു എന്നു വരാതെ കഴിപ്പാൻവേണ്ടി പരസ്പരദ്വേഷികളായ ദേവന്മാരെയും അസുരന്മാരെയും മുമ്പേ സൃഷ്ടിച്ചുവിട്ടു. ഏകബ്രഹ്മത്തിൽനിന്നുളവായവരാണെന്നുള്ള സാഹോദര്യം വിസ്മരിച്ച് 'അവനും ഞാനും വേറെ വേറെ' എന്നിങ്ങനെ വളരുന്ന ഭേദബുദ്ധിയാണ് അസുരത്വം. അതു കാരണം, അന്യരാരെ കൊന്നാലും തങ്ങൾക്കൊരു ചേതവുമില്ലെന്ന് അസുരന്മാർ നിശ്ചയിച്ചിരിക്കുന്നു. ദേവന്മാരുടെ കഥ മറിച്ചാണ്. ഗീത അരുൾചെയ്യുന്നു:

ആത്മൗപമ്യേന സർവ്വത്ര സമം പശ്യതി യോ/ർജ്ജുന,
സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ.
(6. 32)

അർത്ഥം: 'അർജ്ജുന, സ്വാത്മാവിനെ ഉപമയാക്കി, തനിക്കു സുഖമായതും ദുഃഖമായതും മറേറവർക്കും സുഖവും ദുഃഖവുമാകുമെന്നു ബോധിച്ചവനത്രേ പരമയോഗി.' (ഇതിനെയാവാം ശ്രീരാമകൃഷ്ണദേവൻ നിരാകാരബ്രഹ്മമെന്നും സാകാരബ്രഹ്മമെന്നും വ്യവഹരിക്കുന്നത്.) അതായതു് സ്വാത്മാവിനെ വികസിപ്പിച്ചു വികസിപ്പിച്ചു പരമാത്മാവിനോട് അദ്വൈതീഭവിപ്പിയ്ക്കാൻ പരിശ്രമിക്കുന്നവർ. അവരത്രേ മഹാത്മാക്കൾ. ഹിംസാദിവാസനാമാലിന്യങ്ങളുമായി വന്നവർ മനസ്സുകൊണ്ടോ വാക്കുകൊണ്ടോ ആയുധം കൊണ്ടോ തന്റെ നേർക്കു ഹിംസ പ്രയോഗിച്ചാലും 'കർമ്മഗതി' എന്നു കണ്ടടങ്ങുന്നവർ. ഈ സമസുഖദുഃഖദർശനംകൊണ്ടു കഷ്ടപ്പെടുന്നതും മഹാത്മാക്കൾതന്നെ. ദുരാത്മാക്കളുമായി സന്ധി ചെയ്‌വാൻ അവരുടെ അടുക്കലേയ്ക്കു ചെല്ലുകയും, അതുകൊണ്ടും പൊറുതിയില്ലെങ്കിൽ ക്ഷീരാബ്ധിശായിയായ ഭഗവാന്റെ അടുക്കൽ ചെന്നു സങ്കടം ബോധിപ്പിച്ചു ധർമ്മസംസ്ഥാപനം ചെയ്തുതരുവാൻ അപേക്ഷിയ്ക്കുകയും ഈ മഹാത്മാക്കൾതന്നെ വേണമല്ലോ. ക്ഷീരാബ്ധിശായിയുടെ ജ്ഞാനമാകട്ടേ, 'ന ഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ' (4.38) എന്നു ഗീതയിൽ വർണ്ണിച്ചതിൻപടി സുപവിത്രമാണു; വേദാന്തശൈലിയിൽ നിത്യശുദ്ധബുദ്ധമുക്തമാണ്; കീഴ്‌ലോകങ്ങളിലെ ഹിംസാദിവാസനാഭേദങ്ങൾക്കു പറന്നണയരുതാത്തത്ര അകലെയിരിയ്ക്കുന്നതാണ്.

ക്രൈസ്തവമതത്തിൽ ആദാമിന് യഹോവയായ ദൈവത്തിൽനിന്ന്, കർമ്മഗതിയിൽ നിന്ന് ലഭിച്ച ശാപകഥയും ഈ വേദാന്തരഹസ്യത്തെ ഉദാഹരിക്കുന്നതാണെന്നു തോന്നുന്നു. 'പുരുഷസൂക്ത'ത്തിൽ ഭൂതഭവ്യങ്ങളായി പിരിയുന്ന ആദിമപുരുഷനെന്നു സംക്ഷേപിച്ചും, ഗീതയിൽ ഈ ജഗത്തിന്റെ പിതാവും മാതാവും ധാതാവും പിതാമഹനും മററുമാണെന്ന് വിസ്തരിച്ചും വിവരിച്ച (9.17) പരമാത്മാവാണ് ആദാം; ആ പിരിയൽകൊണ്ടുണ്ടായ ദൗർബ്ബല്യമാണ് പത്നിയായ ഹവ്വ. കൗശലക്കാരനായ സർപ്പം, ദൗർബല്യത്തിൽനിന്നുളവാകുന്ന ആസുരസമ്പത്തുകളും. ഗീത അരുൾചെയ്യുന്നു: 'ദംഭോ ദർപ്പോഭിമാനശ്ച ക്രോധഃ പാരുഷ്യമേവ ച അജ്ഞാനം' (16. 4) അജ്ഞാനമാണ് ആദ്യകാരണം; അതിൽനിന്നുളവാകുന്നവയാണ് മറെറ

---

* നാനാച്ഛിദ്രഘടോദരസ്ഥിതമഹാ-
ദീപപ്രഭാഭാസ്വരം
ജ്ഞാനം യസ്യ തു ചക്ഷുരാദി കരണ-
ദ്വാരാ ബഹിഃസ്പന്ദതേ
ജാനാമീതി തമേവ ഭാന്തമനുഭാ-
ത്യേതത് സമസ്തം ജഗത്
തസ്മൈ ശ്രീഗുരുമൂർത്തയേ നമ ഇദം
ശ്രീദക്ഷിണാമൂർത്തയേ.

ല്ലാം.ദംഭമാകട്ടേ, ചതിച്ചിട്ടെങ്കിലും കൊല്ലുക തന്നെ. നന്മതിന്മകളെ തിരിച്ചറിയാനുതകുന്ന വൃക്ഷഫലം(ഉത്പത്തിപുസ്തകം രണ്ടാമധ്യായം) വിവേകമാണ്. അതിൽനിന്നു പരിണമിച്ചുണ്ടാകുന്ന ഫലം വൈരാഗ്യവും, തൽപരിണാമമായ ജ്ഞാനയോഗവുമാണ്. ആ ഫലം മാത്രം തിന്നുപോകരുതെന്നു ദൈവം കല്പിച്ചതിന്റെ പൊരുളും, സാംസാരികജീവിതത്തിലെ കയ്പുകളുടെ രുചിയറിയാതെ അതാസ്വദിച്ചാൽ അതിലെ ശാശ്വതാനന്ദമാസ്വദിക്കാവതല്ലെന്നു കരുതിയാവാം. ആദാമിനു കിട്ടിയ ശാപത്തിന്റെ പരിണാമം നഗ്നതാബോധം മാത്രമാണല്ലോ. (മൂന്നാമധ്യായം ഒടുവിൽ) നഗ്നതാരഹിതമായ, കാറുകൊണ്ടു മൂടിയ വിശ്വജ്യോതിസ്സിനു പ്രപഞ്ചത്തെ പരിണമിപ്പിക്കുവാൻ കഴിവില്ലെന്നാശയം.

ഇസ്ലാംമതവും ആദാമിനെയും ഹവ്വയെയുമെല്ലാം അംഗീകരിച്ചതായി കേൾക്കുന്നതുകൊണ്ട് അവിടെയും ഇതുതന്നെയാവാം കഥാരഹസ്യം. കൂടാതെ, ശ്രീരാമകൃഷ്ണദേവൻ എല്ലാ മതങ്ങളുടെ വഴിക്കും സാധന ചെയ്ത് ഈശ്വരസാക്ഷാത്ക്കാരം പ്രാപിച്ചതുകൊണ്ട് ഏതു മതമാർഗ്ഗത്തിന്റെയും ലക്ഷ്യം അതുതന്നെയാണെന്നു തെളിയിച്ചുമിരിക്കുന്നു. ഈ വഴിക്കുതന്നെയാണ് മഹാത്മജിയും മഹാത്മതയിലെത്തിയത്. അവിടുന്ന് അശരീരിവാക്യങ്ങളായി പരമാത്മാവിൽനിന്നെത്തുന്ന സന്ദേശങ്ങളിൽ ശ്രദ്ധിച്ച് (അവിടത്തെയോ അനുയായികളുടേയോ അസംസ്കൃതഭാഷയിൽ അന്തർവ്വാണിയെ പിന്തുടർന്ന്) യുഗോചിതമായ അഹിംസാവ്രതം കൈക്കൊണ്ടു വിശ്വപ്രേമംകൊണ്ടും വിശ്വകാരുണ്യംകൊണ്ടും ലോകമാകെ ജയിച്ചുകീഴടക്കി. യുഗൗചിത്യബോധംകൊണ്ടല്ല, ബുദ്ധനേയോ ക്രിസ്തുവിനെയോ അനുകരിച്ചിട്ടാണ് ഗാന്ധിജി അഹിംസാവ്രതം സ്വീകരിച്ചതും മററുമെന്നു കരുതിക്കൂട. ഒന്നാമതു്, മഹാത്മാക്കളാകുവാൻ പരിശ്രമിക്കുന്നവർക്കു സ്വഭാവത്തിനൊത്തു മൗലികമായ ഒരു മാർഗ്ഗമുണ്ടായിരിക്കും. അനുകരണമേതും ഭാവരൂപങ്ങളുടെ പകർപ്പുകൾ മാത്രമാകയല്ലാതെ മൗലികമായി അതിലൊന്നുമുണ്ടാവില്ല. മഹാത്മജിയാകട്ടേ, മൗലികമായിത്തന്നെ പലരെയും അഹിംസാപ്രവണരാക്കിവെച്ചു. അവിടുന്നു പോയതിനുശേഷം മേൽവിവരിച്ച ഭേദബുദ്ധികൾ കടന്നാക്രമണം തുടങ്ങിയില്ലേ എന്നു ചോദ്യമുണ്ടെങ്കിൽ, വെളിച്ചം പോയാലുടനെ ഇരുട്ടവിടെ പറന്നെത്തുമല്ലോ എന്നാണ് മറുപടി. ഏതു നിലയ്ക്കും നാഥുറാംഗോഡ്സേ, മഹാഭാരതത്തിലെ അശ്വത്ഥാമാവിനെപ്പോലെ ശപ്താത്മാവുതന്നെ.

ഉപസംഹരിക്കുന്നതിനുമുമ്പു ഗീതയിലെ അന്തിമാധ്യായത്തിലെ ഒരു ശ്ലോകംകൂടി ഉദ്ധരിക്കേണ്ടിയിരിക്കുന്നു.

സർവ്വഭൂതേഷു യേനൈകം ഭാവമവ്യയമീക്ഷതേ
അവിഭക്തം വിഭക്തേഷു തജ്ജ്ഞാനം വിദ്ധി

(സാത്ത്വികം. (18· 20)

അർത്ഥം: എല്ലാ ഭൂതങ്ങളിലും അക്ഷയമായിരിപ്പുള്ള ഏകഭാവം, വിഭക്തങ്ങളിൽ അവിഭക്തമായിരിപ്പുള്ള ഏകഭാവം, കാണുമാറാകുന്നതത്രേ സാത്ത്വികജ്ഞാനം.

അതായതു മുമ്പൊരിടത്തു വിവരിച്ചതിൻ വിധമുള്ള സുപവിത്രജ്ഞാനംതന്നെ. കണ്ണാടിപോലെ മുമ്പിൽപെട്ടതെല്ലാം പ്രതിബിംബിക്കുന്ന ശുദ്ധജ്ഞാനം, രത്നങ്ങളെപ്പോലെ 'ചകചക' എന്നു തിളങ്ങുന്ന ശുദ്ധബോധം. ആ തിളക്കവും പ്രതിബിംബങ്ങളും ചിത്തചാപല്യംകൊണ്ടു തോന്നുന്ന മിഥ്യാജ്ഞാനമാണെന്നറിയുകയേ വേണ്ടൂ. അത്രത്തോളം വിശേഷജ്ഞാനമുള്ള മനുഷ്യർക്ക് ആ പവിത്രജ്ഞാനത്തോട് ഏകീഭവിക്കാം. തിര്യക്കുകളാകട്ടെ, തിളക്കം കണ്ടു കണ്ണു ചിന്നിയും പ്രതിബിംബത്തിന്റെ നേർക്ക് അട്ടഹസിച്ചു ചാടിയും സ്വയം അപായപ്പെട്ടുപോകുന്നു; ചില മനുഷ്യരും.

ഉപസംഹാരം: ശ്രീരാമകൃഷ്ണദേവൻ, പഞ്ചസാരയാകുവാനല്ല, പഞ്ചസാര ഭുജിക്കുവാനാണ് താൻ അഭിലഷിക്കുന്നതെന്നു പലപ്പോഴും പറയാറുണ്ട്; പക്ഷേ താൻതന്നെ പഞ്ചസാരയായി ബുദ്ധിയുള്ള ശിഷ്യന്മാരുടെ വായിൽ കിടന്നലിഞ്ഞോ, കൊച്ചു കഥകളാകുന്ന ശുദ്ധജലത്തിലലിഞ്ഞോ അവർക്കു ജ്ഞാനവിജ്ഞാനാനന്ദങ്ങൾ നല്കിയ സംഗതികളും ഇതിൽ പലതുണ്ട്. ലോകാനുഗ്രഹോത്സുകർ അങ്ങനെ തന്നെയാണല്ലോ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

# പ്രസാദലാഭം

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

അജ്ഞാനശാൎവ്വരഹരോ വിഷയോന്മുഖാനാം
സ്നേഹാമൃതാശനരതോ നിജസേവകാനാം
നിർഭാസകോ നിഖിലയോഗമഹാപഥാനാം
ദേദീപ്യതേ ഭുവി ഗദാധരധർമദീപഃ.

ശ്രീരാമകൃഷ്ണൻ മുമ്പിൽ പ്രത്യക്ഷനായിട്ട് കുഞ്ഞേ, നിനക്കു മന്ത്രദീക്ഷ കിട്ടിയാൽക്കൊള്ളാമെന്നുണ്ടെങ്കിൽ വേഗമിങ്ങോട്ടു വന്നു കൊൾക.' എന്നരുളിച്ചെയ്തു. ഭക്തൻ ഞെട്ടി കൺമിഴിച്ചു നോക്കി. ആരെയും അടുക്കെ കണ്ടില്ല. അപ്പോഴാണ് അതു കിനാവാണെന്നു മനസ്സിലായതു്. എങ്കിലും കിനാവിനെക്കാൾ കൂടുതൽ സ്ഫുടതയും ദാർഢ്യവുമുണ്ടായിരുന്നു ആ ദർശനത്തിനു്. അദ്ദേഹം ആലോചനയിൽ മുഴുകിക്കൊണ്ടു സ്വല്പസമയം കിടക്കയിൽത്തന്നെ കിടന്നു. തന്റെ അനുഭവം ഭ്രമമല്ലെന്നും പ്രമയാണെന്നും തീർച്ചപ്പെടുത്തി. പരമകാരുണികനായ ഭഗവാൻ പരമാർത്ഥത്തിൽ തന്നെ ദക്ഷിണേശ്വരത്തേയ്ക്കു ക്ഷണിച്ചിരിക്കുകയാണ്. ഈ അനർഘാവസരത്തെ പാഴാക്കിയാലുണ്ടാവുന്ന ചേതം ചെറുതാവില്ല. ഒരു നിമിഷം താമസിയ്ക്കാതെ പുറപ്പെടണം. ആ സുകൃതിയുടെ വിചാരത്തിന്റെ പോക്കു് അങ്ങനെയായിരുന്നു. പരമഹംസദേവന്റെ ശ്രവണം അദ്ദേഹത്തിനു പല തവണ സിദ്ധിച്ചിട്ടുണ്ടു്. ഒരു കുറി ദർശനവും കൈയ്‌വന്നിട്ടുണ്ടു്. ഉപദേശം വാങ്ങണമെന്ന് ഒരിയ്ക്കലും ആശിച്ചിട്ടില്ല. എന്നാൻ ഈ സുപ്രഭാതത്തിലെ സ്വപ്നം ആ അഭിലാഷത്തെ അങ്കുരിപ്പിയ്ക്കുക മാത്രമല്ല, അത്യുത്കടമാക്കുകതന്നെ ചെയ്തിരിക്കുന്നു. ആ ജിജ്ഞാസു ഭഗവാനെ കാണാനും അനുഗ്രഹം നേടാനും പൊരിഞ്ഞു പിടഞ്ഞു തുടങ്ങി. ഇടവും വലവും നോക്കാതെ, അദ്ദേഹം ഉന്മത്തനെപ്പോലെ എഴുന്നേററാരോട്ടം.

ദക്ഷിണേശ്വരക്ഷേത്രം വളരെ ദൂരത്താണ്, വഴി ബഹു ദുർഘടവും. വാഹനസൗകര്യമില്ല. കാൽനടയായിത്തന്നെ വേണം പോകാൻ. യാത്രാക്ലേശത്തെ ആ മുക്തിപഥികൻ വകവെച്ചില്ല. കിട്ടാൻ ഭാവിക്കുന്ന പ്രതിഫലമോർത്താൽ അതെല്ലാം പുല്ല പുല്ലു്. ഭഗവാന്റെ ദർശനാനുഗ്രഹങ്ങൾക്കു് അത്ര ചെറിയ വില കൊടുത്താൽ മതിയോ എന്നേ ആ വിവേകി സംശയിച്ചുള്ളു. വിശപ്പും ദാഹവും, വിയർപ്പും കിതപ്പും, കാൽകഴപ്പും, മെയ്‌തളർച്ചയുമൊന്നും അദ്ദേഹമറിഞ്ഞില്ല. പണ്ടു ജാഗ്രത്തിൽ ശ്രീരാമകൃഷ്ണന്റെ തിരുമേനി കാണുകയും തിരുമൊഴികൾ കേൾക്കുകയും ചെയ്തപ്പോളനുഭവപ്പെടാത്ത ഉത്തേജനവും അത്യൗത്സുക്യവുമാണ് അന്നു വെളുപ്പിനു സ്വപ്നത്തിൽ തന്തിരുവടിയുടെ സ്വരൂപാലോകനംകൊണ്ടും സുഭാഷിതാകർണ്ണനംകൊണ്ടും സിദ്ധിച്ചതു്. അതിന്റെ കാരണമാക്കറിയാം ? ജാഗ്രത്തിനെക്കാൾ കൂടുതൽ യഥാർത്ഥവും ഊർജ്ജസ്വലവുമായ സ്വപ്നമുണ്ടെന്നു് അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. തന്തിരുവടി കാട്ടിക്കൊടുത്തിട്ടു ജീവൻ ഈശ്വരനെ കാണുന്നതും അല്ലാതെ കാണുന്നതും തമ്മിൽ എത്ര വ്യത്യാസം! ഭഗവാന്റെ സന്നിധിയിലേയ്ക്കു് അവിടുന്നു വലിച്ചിട്ടു പോകുന്നതും അല്ലാതെ പോകുന്നതും തമ്മിൽ എന്തന്തരം! കാററത്തു പറക്കുന്ന പഞ്ഞിപോലെ, പുഴയിലൊലിക്കുന്ന മരത്തടിപോലെയായിരുന്നു ആ മുമുക്ഷുവിന്റെ പ്രയാണം. അദ്ദേഹത്തിനു സ്വയം യാതൊരു യത്നവും വേണ്ടിയിരുന്നില്ല. ആരോ തന്നെ എടുത്തുകൊണ്ടോടുന്ന മാതിരിയാണ് തോന്നിയതു്. അദൃശ്യമായ ഒരു ദിവ്യരഥത്തിൽ – മനോരഥത്തിൽ – അദ്ദേഹം കുതിയ്ക്കുകയായിരുന്നു. അങ്ങനെ പകൽ മുഴുവൻ ഇടവിടാതെ സഞ്ചരിച്ചും രാത്രിമാത്രം വല്ലേടത്തും വിശ്രമിച്ചും ഭക്തൻ ഏതാനും ദിവസങ്ങൾകൊണ്ടു തീർത്ഥയാത്രയുടെ കര കണ്ടു.

ചണ്ഡഭാനു ആയിരം കരങ്ങൾകൊണ്ടു മാനവനെ തപിപ്പിക്കുന്ന നട്ടുച്ചനേരം. ആ പൊരിവെയിലത്തു് അതാ ദേഹം വിയർത്തു കുളിച്ചു്,

അവയവങ്ങരം മണ്ണു പുരണ്ടു്, മുഖം വാടി വരണ്ടു്, കണ്ണുകരം കലങ്ങി മറിഞ്ഞു്, ഉടുപ്പു് അഴിഞ്ഞിഴഞ്ഞു്, തലമുടി ചിന്നിച്ചിതറി, അതിപ്രാകൃതമായ വേഷത്തോടെ ഒരു വഴിപോക്കൻ കാളീക്ഷേത്രത്തിലേയ്ക്കു കയറി വരുന്നു. അദ്ദേഹത്തിൻെറ വ്യവസായാത്മികയായ ബുദ്ധിയും ഏകതാനയായ ദൃഷ്ടിയും ഋജുവായ പാദവിന്യാസവും അങ്ങോട്ടുമിങ്ങോട്ടും പാളാതെ നേരെ വാണംകണക്കെ വായുകോണിലെ പള്ളിയറയിലേയ്ക്കാണു് പായുന്നതു്. ഉമ്മറത്തു ചെന്നു് ഉള്ളിലേയ്ക്കു നോക്കുന്നു. ഇഷ്ടദേവനെ അവിടെ കാണുന്നില്ല. പള്ളിക്കട്ടിലും രണ്ടും ശൂന്യമായിക്കിടക്കുന്നു. തന്തിരുവടി എങ്ങോട്ടെഴുന്നള്ളി ? ഈ ചോദ്യം വിവശനുവിൻെറ പരക്കംപായുന്ന രണ്ടു മിഴികളിൽനിന്നു മാത്രമല്ല, പൊരിയുന്ന സപ്തധാതുക്കളിൽനിന്നും പിടയുന്ന ദശപ്രാണങ്ങളിൽനിന്നും തളരുന്ന ആയിരം നാഡികളിൽനിന്നും എരിയുന്ന ലക്ഷം രോമകൂപങ്ങളിൽനിന്നും നിഗ്ഗമിക്കുന്നു. എന്തോ ആപച്ഛങ്കമൂലം വൈഖരീവൃത്തി കൊണ്ടു് ആ അമ്പു തൊടുക്കാൻ പേടി. എങ്കിലും ഉത്കണ്ഠയുടെ ശക്തിയാൽ കോലായിൽ നിന്നിരുന്ന ഭഗവാൻെറ ഒരന്തേവാസിയോടു്, 'ഗുരുമഹാരാജെവിടെ ?' എന്നന്വേഷിക്കുന്നു. പ്രശ്നം കേട്ടു് ഒന്നന്ധാളിച്ചു്, രണ്ടു വിനാഴിക മിണ്ടാതെ നിന്നശേഷം അന്തേവാസി 'അപ്പോരം താങ്കരം വത്തമാനമൊന്നും കേട്ടില്ലേ ?' എന്നു് ഒരു പ്രത്യുപ്രശ്നമെയ്യുകയാണു്. 'എന്തു വത്തമാനം ?' എന്നു് ആഗതൻ. അതിനെങ്ങനെ സമാധാനമോതും ? പൃച്ഛകൻ പാവം ! സംഗതിയൊന്നുമറിഞ്ഞിട്ടില്ലെന്നു സ്പഷ്ടം; കാര്യം പെട്ടു പൊളിച്ചു് അദ്ദേഹത്തിനു പ്രാണസങ്കടം നൽകാനുള്ള മടികൊണ്ടു് അന്തേവാസി മൗനം ദീക്ഷിക്കുന്നതേയുള്ളു. വഴിപോക്കൻ അക്ഷമനായി ചോദ്യമാവത്തിക്കുന്നു.

ആതിഥേയൻ: താങ്കളാരാണു് ? എവിടെനിന്നു വരുന്നു ? ഉണ്ടുവോ ?

അതിഥി: എൻെറ അങ്ങോട്ടുള്ള ചോദ്യത്തിനു മറുപടി പറയൂ ആദ്യം. എന്നിട്ടാവാം ഇങ്ങോട്ടു ചോദ്യങ്ങരം.

ആതിഥേയൻ: താങ്കരം യാത്രകൊണ്ടു കലശലായി ക്ഷീണിച്ചിരിക്കുന്നു. വേഗം കുളിച്ചു് ആഹാരം കഴിച്ചു വരൂ. പിന്നെ കഥകളെല്ലാം സാവധാനത്തിൽ വിസ്തരിച്ചു പറഞ്ഞുതരാം. ഊട്ടുപുരയിൽ ഇലവെച്ചു കഴിഞ്ഞു. ഒട്ടും അമാന്തിക്കേണ്ട.

അതിഥി: ആഹാരമോ, ഗുരുമഹാരാജിനെ കാണാതെ എന്താഹാരം ? എൻെറ വയററിനല്ല, കണ്ണിനാണു് വിശപ്പു്. ആ വിശപ്പു മാറാനുള്ള പാരണ ഭഗവാൻെറ ക്രുപാവലോകനമാണു്. ഉപവസിക്കുന്ന എൻെറ നേത്രങ്ങരംക്കു് ആ അമൃതു വിളമ്പിത്തരൂ. എന്താ താങ്കരം മിണ്ടാത്തതു് ?

ആതിഥേയൻ കുടുങ്ങി. അദ്ദേഹം ഇതികത്തവ്യതാമൂഢനായി. രഹസ്യം ഒളിച്ചുവെയ്ക്കുന്നതിനും വെളിപ്പെടുത്തുന്നതിനും രണ്ടിനുമാളല്ലാതെ മിഴിച്ചുനിന്നു. ഉരുണ്ടുപുരണ്ട അദ്ദേഹത്തിൻെറ ഉത്തരങ്ങരം അതിഥിയുടെ ദുശ്ശങ്കകളെയും പൂർവ്വപക്ഷങ്ങളെയും ഉത്തരോത്തരം വർധിപ്പിച്ചതേയുള്ളു. അലറുന്ന മട്ടിൽ തൊണ്ടയിടറിക്കൊണ്ടു തുരുതുരെ ഈ വിദുരൻ ചെയ്ത 'വാത്താം സഖേ കീത്തയ തീത്ഥകീത്തേഃ' എന്ന അഭ്യത്ഥനയ്ക്കു്, വേറെ നില്ക്കള്ളിയില്ലാതെ ഒടുക്കംകാലം ആ ഉദ്ധവൻ വഴങ്ങുകയും, 'പ്രദശ്യാതപ്തതപസാമവിതൃപ്തദൃശാം നൃണാം ആദായാന്തരധാദ്യസ്തു സ്വബിംബം ലോകലോചനം,' എന്ന കള്ളി വെളിച്ചത്താക്കുകയും ചെയ്തു. അർബുദഗ്രസ്തനായ ശ്രീരാമകൃഷ്ണദേവനെ ചികിത്സയ്ക്കുവേണ്ടി കല്ക്കത്തയ്ക്കു കൊണ്ടുപോയതും അവിടെ വെച്ചു് രോഗം മൂർച്ഛിച്ചു തന്തിരുവടി മഹാസമാധി പ്രാപിച്ചതുമായ വൃത്താന്തം ചുരുക്കി വണ്ണിച്ചു കേരംപ്പിച്ചു. പ്രസ്തുത ഹാലാഹലം കാതിൽ പതിച്ച സമയത്തു് അവിടെ നടന്ന കോലാഹലം വാചാമഗോചരമത്രേ! 'ഹാ വഞ്ചിതോ/ഹം!'– 'അയ്യോ ഭഗവാനേ, ചതിച്ചുവല്ലോ!' – എന്നു നെഞ്ഞത്തു തച്ചുനിലവിളിച്ചുകൊണ്ടു് അഭ്യാഗതൻ മുറിഞ്ഞ മരംപോലെ മറിഞ്ഞുവീണു. അന്തേവാസി അതു കണ്ടു സാമാന്യത്തിലധികം പരിഭ്രമിച്ചു. മൂർച്ഛിതൻെറ മുഖത്തു വെള്ളം തളിച്ചു്, വിശറികൊണ്ടു വീശിത്തുടങ്ങി. ഏറെ നേരം വൈകാതെ അതിഥിമന്ദിരത്തിൽ നിന്നും സാപ്പാടു കഴിഞ്ഞു് ഏതാനും പേർ അവിടെ എത്തിച്ചേന്നു. അവരും ആതുരൻെറ ശീതോപചാരങ്ങളിലും ശുശ്രൂഷകളിലും യഥാശക്തി പങ്കുകൊണ്ടു. ആത്തൻ മോഹാലസ്യം തീന്നു കണ്ണു മിഴിയ്ക്കാനും ബുദ്ധി തെളിഞ്ഞു

മിണ്ടിത്തുടങ്ങാനും ഒരുപാടു സമയം പിടിച്ചു. എന്നാൽ സീതയെപ്പററിയുള്ള കാളിദാസന്റെ പ്രസ്താവനപോലെ ആ പ്രബോധം 'മോഹാദ ഭൂത് കഷ്ടതരഃ' എന്നു വേണം പറയാൻ. ഒട്ടേറെ ആളുകളുടെ ഭഗീരഥപ്രയത്നത്താൽ ലഭിച്ച ബോധാവസ്ഥ മൂർച്ഛാവസ്ഥയെക്കാരം എത്രയോ ഇരട്ടി അവനവന്നും കാണികരംക്കും ശോകാവഹമായിരുന്നു. ആ തപസ്വി വിരഹവ്യഥ താങ്ങാൻ ശേഷിയില്ലാതെ ശ്രീരാമകൃഷ്ണന്റെ പാദപാംസുക്കളാൽ പവിത്രീകൃതമായ പള്ളിയറയിൽ കിടന്നുരുണ്ടുകൊണ്ടു് ഇടനെഞ്ഞു പൊട്ടി വിലപിച്ചുതുടങ്ങി. 'ഭഗവാനേ, ഇതിനാണോ നിന്തിരുവടി ഇയ്യുള്ളവനെ ഇങ്ങോട്ടു ക്ഷണിച്ചു വരുത്തിയതു്? ഉറങ്ങുന്നവനെ വിളിച്ചുണർത്തി അത്താഴമില്ലെന്നു പറയേണ്ടിയിരുന്നില്ല. ഒരു ദീനനെ ഇങ്ങനെ കലശൽ കൂട്ടിയതു് അനാഥവത്സലനായ ഇവിടേയ്ക്കു ചേർന്നതാണോ? ഞാനങ്ങോട്ടാവശ്യപ്പെടാതെ നിന്തിരുവടി ഇങ്ങോട്ടേററതാണു് ഇവിടെ വന്നാൽ മന്ത്രോപദേശം തരാമെന്നു്. സത്യസ്വരൂപനും കാരുണ്യമൂർത്തിയുമായ ആരം തന്നെ ഈ മട്ടിൽ പെരുമാറിയാൽ മനുഷ്യരിനി ആരെ വിശ്വസിക്കും?' എന്നിപ്രകാരം പരിഭവങ്ങളും പരാതികളും പറഞ്ഞുകൊണ്ടു നിലമെല്ലാം ബാഷ്പധാരയാൽ കഴുകാനാരംഭിച്ചു. അതിദയനീയമായ ആ രംഗം നാവുകൊണ്ടു വർണ്ണിക്കാവതല്ല. ആ കാഴ്ച കണ്ടുനിന്നവരിൽ കരളലിയാത്തവരും കണ്ണു നനയാത്തവരും ആരുമില്ല. ചിലർ അവിടെ നില്ക്കാൻ കെല്പില്ലാതെ ഇറങ്ങിപ്പോയി. പലരും സാമദാനങ്ങളെക്കൊണ്ടു് അനുനയിക്കാൻ ഉദ്യമിക്കാതിരുന്നില്ല. ആ ഉദ്യമം വ്യർത്ഥവും വിഡ്ഢിത്തവുമാണെന്നു് പിന്നീടു ബോദ്ധ്യപ്പെട്ടു. മർത്ത്യന്റെ സാന്ത്വനോക്തികരംകൊണ്ടൊന്നും ആറുന്നതായിരുന്നില്ല ആ ആത്തന്റെ ആധി. അദ്ദേഹത്തിന്റെ അന്തർവ്യാധി മാററാനുള്ള ഔഷധം മനുജന്റെ കൈയ്‌വശമില്ല. ആ മുമുക്ഷുവിനു് ജഗത്തു മുഴുവനിരുണ്ടിരുന്നു, ശൂന്യപ്രായമായിരുന്നു. അദ്ദേഹം യാതൊന്നും കാണുകയാവട്ടെ, കേരംക്കുകയാവട്ടെ ചെയ്തിരുന്നില്ല. ഇടവിടാതെ വിലാപങ്ങളും പ്രലാപങ്ങളും, ഗദ്ഗദങ്ങളും നെടുവീർപ്പുകളും അദ്ദേഹത്തിന്റെ കണ്ഠത്തിൽ നിന്നും നിർഗ്ഗളിച്ചിരുന്നു. അങ്ങനെ അരുന്തുദമായ മാനസീവ്യഥയാൽ ഓരോ ക്ഷണവും ഓരോ യുഗംപോലെ ഉന്തിത്തള്ളിയാണു് അദ്ദേഹം കൊണ്ടുപോയിരുന്നതു്. ഭഗവദ്ദർശനത്തിനുവേണ്ടി അത്രയൊക്കെ കരയാനും പിഴിയാനും സാധിക്കുന്ന ജീവന്റെ പൂർവ്വപുണ്യത്തേയും മഹാഭാഗ്യത്തേയുമോർത്തു വിവേകികരം അനുകമ്പാശ്രുക്കളോടൊപ്പം ആനന്ദബാഷ്പങ്ങളും വാർത്തിട്ടുണ്ടാവണം.

സമയം സന്ധ്യയോടടുത്തു. ആർത്തന്റെ പരിദേവനത്തിനു ശക്തികൂടുന്ന മട്ടല്ലാതെ കുറയാനുള്ള വട്ടമൊന്നുമില്ല. ആദിത്യനസ്തമിച്ചു. ശ്രീകോവിലുകളിൽ ദീപാരാധനകരംക്കുള്ള ശംഖധ്വനിയും ഘണ്ടാനാദവും മുഴങ്ങി. ആകാശത്തട്ടിൽ ആരാത്രികങ്ങരംക്കുള്ള താരാദീപങ്ങരം തെളിഞ്ഞു വിളങ്ങി. നീരാജനംകണ്ടു തൊഴുതാൽ മനശ്ശാന്തികിട്ടുമെന്നു ക്ഷേത്രവാസികളുപദേശിച്ചു. പ്രയോജനമുണ്ടായില്ല. ആരെന്തുരയ്ക്കുന്നതിനും 'ദീനബന്ധോ, ദയാസിന്ധോ, ഭക്തവത്സല, ഗുരുമഹാരാജ്, ശ്രീരാമകൃഷ്ണ!' എന്ന തിരുനാമങ്ങരം മാത്രമായിരുന്നു ഉത്തരം. അത്താഴപ്പൂജ കഴിഞ്ഞു നട അടച്ചു. അന്നപാനീയങ്ങരം കഴിപ്പിക്കാൻ അപ്പോഴും ഒരു ശ്രമം നടന്നു. അതും ഫലിച്ചില്ല. ഗോപുരങ്ങളെല്ലാം മടച്ചു. അതിഥിയെ അകത്തിട്ടു പൂട്ടിപ്പോകുന്നതു ശരിയല്ലാത്തതിനാൽ പള്ളിയറയുടെ ഒരുമ്മറം മാത്രം തുറന്നുവെച്ചു. വാതിൽ ചാരുകമാത്രം ചെയ്തു. പുറത്തിറയത്തു് അന്തേവാസിയും സഹചാരികളും കിടന്നു. അവരുറങ്ങുന്നതുവരെ അകത്തുനിന്നും ആക്രന്ദനം അലച്ചിരുന്നു. അതു പിന്നീടെത്രനേരം തുടർന്നുവെന്നു രൂപമില്ല.

അഹസ്സു പകർന്നു; കോഴികൂകി. സാരസ്വതയാമം തുടങ്ങി. അന്തേവാസി ഉണർന്നു. ചെവിയോർത്തുനോക്കി. ശബ്ദമൊന്നും കേരംക്കുന്നില്ല. ഒരു സമയം വഴിപോക്കൻ പകലത്തെ അത്യദ്ധ്വാനത്താൽ ക്ഷീണിച്ചുറങ്ങിയിരിക്കണം. മെല്ലെ പള്ളിയറയുടെ വാതിൽതുറന്നു്, അവിടെ എരിഞ്ഞിരുന്ന വിളക്കു് നല്ലവണ്ണം തെളിയിച്ചു, സൂക്ഷിച്ചു നോക്കി. എന്താശ്ചര്യം! ഇന്നലെ അതിവിഷണ്ണനായിരുന്ന ആളെ ഇന്നു് സുപ്രസന്നനായിട്ടാണു് കാണുന്നതു്. അദ്ദേഹത്തിന്റെ മുഖം ചെന്താമരപ്പൂപോലെ സംഫുല്ലം. അഴലിന്റെ നിഴൽപോലുമില്ല. തലേനാളത്തെ യാതനകളും പ്രാണസഞ്ചാരങ്ങളുമെല്ലാം എവി

ടെപ്പോയി? അന്തേവാസി ജിജ്ഞാസയോടെ ചോദിച്ചു: 'ആളേ മാറിയമാതിരിയാണല്ലോ താങ്കളെ ഞാനിന്നു കാണുന്നതു്. താങ്കളുടെ സകല സങ്കടങ്ങളും പറപറന്നപോലിരിക്കുന്നു. ഇത്ര പെട്ടെന്നു് ഇങ്ങനെയൊരു മാററം വരാനുള്ള ഹേതുവെന്താണു്? താങ്കളുടെ മനോരഥം സാധിച്ചുവോ?' ചോദ്യം കേട്ടു് അതിഥി സൗമ്യസ്വരത്തിൽ, 'ഇല്ലെങ്കിൽ എന്നെ ഇങ്ങനെ ചിരിക്കുന്നതായിട്ടു കാണുമോ? ഇന്നലെ എൻെറ കണ്ണിലൂടെ ഒലിച്ചിരുന്ന വെള്ളം ഇന്നു ചുണ്ടിലൂടെ പാലായൊഴുകണമെങ്കിൽ തക്കതായ കാരണമുണ്ടാവണ്ടേ?' എന്നീ വണ്ണം ഫലം കൊണ്ടു നിമിത്തത്തെ അനുമിച്ചു കൊള്ളാൻ സ്വാതന്ത്ര്യം നൽകുക മാത്രാണു് ചെയ്തതു്. താവന്മാത്രത്താൽ ആകാങ്ക്ഷ ശമിയ്ക്കാത്ത അന്തേവാസി വീണ്ടും തിരക്കി: 'താങ്കൾക്കു സിദ്ധിച്ച ദിവ്യാനുഭൂതിയെന്താണു്? പറയാൻ വിരോധമില്ലെങ്കിൽ കേൾക്കാൻ കൗതുകമുണ്ടു്.' അതിഥി അഞ്ചെട്ടു നിമിഷം മൂകനായി മേവിയശേഷം സ്വാനുഭവത്തെ ഇപ്രകാരം പ്രകാശിപ്പിച്ചു:

"വിരഹവേദനകൊണ്ടും ആശാഭംഗം കൊണ്ടും വീപ്പുമുട്ടി തൻേറടമില്ലാതെ ഞാൻ നിലത്തുരുണ്ടു നിലവിളിയ്ക്കുകയായിരുന്നു. പെട്ടെന്നു് ആരോ എന്നെ വന്നു തൊട്ടതായി ത്തോന്നി. ആ സ്പർശം എൻെറ ഉടലിനെ ഉടനീളം പൊട്ടിത്തരിപ്പിച്ചു. അകത്തും പുറത്തുമുണ്ടായിരുന്ന ചുട്ടനീറൽ ഞൊടിയിടകൊണ്ടു പമ്പ കടന്നു. ഒരു വെളിച്ചം എൻെറ കൺപോളകളിൽ വന്നടിച്ചു. കണ്ണീർ വാർത്തു് ചീർത്തിരുന്ന അവയിൽ തഴുകയിടുന്ന മാതിരി സുഖം തോന്നി. ഞാൻ കണ്ണു മിഴിച്ചു നോക്കി. ഹാ! ആരെയാണു ഞാനപ്പോൾ കണികണ്ടതു്? സാക്ഷാൽ സച്ചിദാനന്ദമൂർത്തിയെ, കൈവല്യവല്ലഭനെ, ശ്രീരാമകൃഷ്ണനെ. സ്വപ്നത്തിലോ സമാധിയിലോ അല്ലാതെ ജാഗ്രത്തിലായിരുന്നു ആ കാഴ്ച. ആ സമയത്തു ഞാനനുഭവിച്ച മഹാഹ്ലാദത്തെ ഞാനെങ്ങനെ വിവരിയ്ക്കേണ്ടു? 'പീയൂഷാപ്ലാവിതോഽഹം.' ഞാൻ സസംഭ്രമം പിടഞ്ഞെഴുന്നേററു് ആ മഹാപുരുഷൻെറ ചരണാംബുജങ്ങളിൽ വടിപോലെ വീണു നെററി മുട്ടിച്ചു. കഴലിണയുടെ തണലും തണുപ്പും മയവും മണവും നുകന്നുകൊണ്ടു ഞാനവിടെ കാണിനേരം കിടന്നു. പിന്നെ തലപൊക്കി ആ യോഗതല്പത്തിൽനിന്നും വീണ്ടുമുത്ഥാനം ചെയ്തു. ഭഗവന്മുഖത്തേയ്ക്കുതന്നെ ഉററുനോക്കിക്കൊണ്ടു മരുവി. അഹോ! എന്തൊരു ലാവണ്യവും കാരുണ്യവുമാണു് അവിടെ കളിയാടിയിരുന്നതു്! എൻെറ ഇമവെട്ടാത്ത മിഴികൾ അവയെ കൊതിയോടെ കോരിക്കുടിക്കാൻ ശ്രമിച്ചു. പക്ഷെ അണപൊട്ടി ഒഴുകിയിരുന്ന കണ്ണുനീർ സമ്മതിച്ചില്ല. ശോകാശ്രുവർഷത്താൽ സിദ്ധിച്ച ആ ദർശനത്തെ ഹർഷാശ്രുവർഷം മാച്ചുതുടങ്ങി. മുമ്പെ അജ്ഞാനതിമിരം തടസ്സപ്പെടുത്തിയ സാക്ഷാത്കാരത്തെ ഇപ്പോൾ പ്രേമോല്ലാസമാണു് പ്രതിബന്ധിച്ചതു്. അതിശക്തിയാൽ കുതിച്ചു ചാടിയിരുന്ന ബാഷ്പനിർഝരിയെ കൈയു് കൊണ്ടു തുടരെത്തുടരെ തുടച്ചു നീക്കി ഞാൻ ആ നിർവ്വാണമഹോത്സവത്തെ ആവുന്നത്ര സ്വാദോടെ നുകന്നുകൊണ്ടിരിയ്ക്കെ, ആ ജഗദ്ഗുരുവിൻെറ ശ്രുതിസുഗന്ധിയായ വദനാരവിന്ദത്തിൽനിന്നും എന്തോ ചിന്മകരന്ദം എൻെറ ശ്രുതിപുടത്തിൽ അല്ല, ജീവനാഡിയിൽ, പതിച്ചു. എൻെറ ജീവിതം മുഴുവൻ മധുരിച്ചു. മനോരഥമെല്ലാം പൂരിതമായി. പ്രാണനാകെ കുളിത്തു. അന്തരംഗം നിർവൃതമായി. പ്രത്യഗാത്മാവു ധന്യനായി. ഓം ശാന്തിശ്ശാന്തിശ്ശാന്തിഃ! പരമകാരുണികനും ഭക്തചിന്താമണിയുമായ ഭഗവാൻ ഇപ്രകാരം അനന്യഗതികനായ ഇയ്യുള്ളവനെ സംസാരസാഗരത്തിൽനിന്നും കര കയററി അനുഗ്രഹിച്ചശേഷം വിദ്യുല്ലതകണക്കെ സഹസാ അന്തർധാനം ചെയ്തു. എഴുന്നള്ളാൻ കാലത്തു് പിടിപ്പതു പ്രസാദവുമേകി. അതെല്ലാം ഞാൻ ഇപ്പോൾ ആസ്വദിച്ചു കഴിഞ്ഞതേയുള്ളു. ഇതാ നോക്കു!" എന്നു പറഞ്ഞു കൈയു് കാണിച്ചുകൊടുത്തു. അന്തേവാസി ആ പാണിതലത്തിൽ പായസം ഇഴുകിപ്പററിയിരിക്കുന്നതു കണ്ടു് എന്തെന്നില്ലാതെ വിസ്മയിച്ചുപോയി. ഗുരുമഹാരാജിൻെറ ലോകോത്തരമായ ലീലാവിലാസമോർത്തു കണ്ണീർ വാർത്തു. *

> ന യത് പ്രസാദായുതഭാഗലേശ-
> മന്യേ ച ദേവാ ഗുരവോ ജനാസ്സ്വയം
> കർത്തും സമേതാഃ പ്രഭവന്തി പുംസ-
> സ്തമീശ്വരം ത്വാം ശരണം പ്രപദ്യേ.

* യശശ്ശരീരനായ ശ്രീ ശേഷാദ്രിഅയ്യർ ഒററപ്പാലത്തു വെച്ചു് പറഞ്ഞതാണു് ഈ കഥ.

# ശ്രീ പ്രേമാനന്ദസ്വാമികൾ

**രമേശ്**

[ശ്രീരാമകൃഷ്ണൻ തൻെറ ശിഷ്യന്മാരിൽ ആറുപേരെ ഈശ്വരകോടികൾ – ആജന്മസിദ്ധന്മാർ – എന്ന് പറയാറുണ്ടായിരുന്നു. അവരിൽ ഒരാളാണ് ശ്രീ പ്രേമാനന്ദസ്വാമികൾ. കഴിഞ്ഞ ഡിസംബർ 17–ാംനു അദ്ദേഹത്തിൻെറ ജന്മനാളായിരുന്നു.]

പ്രേമം ഒരു വസ്തുവല്ല, അതിനൊരു രൂപം കല്പിക്കുവാൻ. എന്നാൽ നിർമ്മലഹൃദയങ്ങളിൽ നിന്നുത്ഭവിച്ച് ധാര മുറിയാതെ ഭഗവദുന്മുഖം പ്രവഹിച്ച്, ലക്ഷ്യത്തിലെത്തി കെട്ടിനിന്ന് ഉറഞ്ഞു കട്ടിയായി രൂപം കൊള്ളാറുണ്ട്; അതാണ് രാധ. രാധ ശ്വാസോച്ഛ്വാസം ചെയ്യുന്നതുപോലും കൃഷ്ണനുവേണ്ടി ആയിരുന്നു, തനിക്കുവേണ്ടി ആയിരുന്നില്ല. തന്നിൽ ശ്രീകൃഷ്ണസ്മരണ ഉണ്ടാക്കുവാൻ പര്യാപ്തമല്ലാത്ത ഒരു വസ്തുവും രാധ കണ്ടില്ല. എല്ലാ വസ്തുക്കളിലും വ്യക്തികളിലും ശ്രീകൃഷ്ണനെത്തന്നെയാണ് രാധ കണ്ടതു്. അതുമല്ല, രാധ രാധയായി ജീവിക്കുകയല്ല, കൃഷ്ണനായി ഭവിക്കുകയായിരുന്നു. ഇതായിരുന്നു ശ്രീ പ്രേമാനന്ദസ്വാമികളുടെ അവസ്ഥയും. താൻ ചെയ്യുന്നതെന്തും ശ്രീരാമകൃഷ്ണനു വേണ്ടിയായിരുന്നു. ഭക്തന്മാരെ അദ്ദേഹം സ്നേഹിക്കുന്നു, സ്വീകരിക്കുന്നു, ശുശ്രൂഷിക്കുന്നു; കാരണം, ഭക്തനും ഭഗവാനും ഒന്നു തന്നെ! പരിസരം ഭംഗിയായി സൂക്ഷിക്കുന്നു– ഭഗവാൻെറ വിഹാരരംഗമായതുകൊണ്ട്! ഇളംതലമുറയെ ജീവനെപ്പോലെ സ്നേഹിക്കുന്നു – ഭഗവാൻെറ കൊടിക്കീഴിൽ അണിനിരന്നതുകൊണ്ട്! പ്രേമാനന്ദസ്വാമികളുടെ ഈ സവിശേഷമാഹാത്മ്യം മുൻകൂട്ടിക്കണ്ടു ശ്രീരാമകൃഷ്ണൻ. 'രാധയുടെ അവതാരമാണ് ബാബുരാമൻ,' എന്ന് പലപ്പോഴും അദ്ദേഹം വ്യക്തമായി പറഞ്ഞിട്ടുണ്ട്. ആ മഹച്ചരിത്രത്തിലേയ്ക്ക് നമുക്ക് ഒന്ന് എത്തിനോക്കാം.

ബാബുരാംഘോഷ് എന്നായിരുന്നു പ്രേമാനന്ദസ്വാമികളുടെ ചെറുപ്പത്തിലെ പേരു്. 1861 ഡിസംബർ 10–ാംനു ബംഗാളിലുള്ള ഹുഗ്ലീജില്ലയിൽ അനന്തപുരം എന്ന സ്ഥലത്ത് ജനിച്ചു. ഉത്കൃഷ്ടകുലജാതരായിരുന്നു മാതാപിതാക്കളായ മാതംഗിനീദാസിയും താരാപ്രസന്നഘോഷും.

ശ്രീരാമകൃഷ്ണൻെറ ഭക്താഗ്രേസരരിൽ ഒരാളായ ബലരാംബോസ് വിവാഹം ചെയ്തിരുന്നതു് ബാബുരാമൻെറ ഒരു സഹോദരിയെ ആയിരുന്നു. ഈ ബന്ധം ബാബുരാമൻെറ വീട്ടുകാരെ, പ്രത്യേകിച്ചും അമ്മയെ, ശ്രീരാമകൃഷ്ണനുമായി വളരെ അടുപ്പിച്ചു. ശ്രീരാമകൃഷ്ണദർശനം കൊണ്ട് താൻതന്നെ പരിശുദ്ധയായിയെന്ന് ആ അമ്മ അഭിമാനംകൊണ്ടിരുന്നു.

ബാബുരാമനു് ചെറുപ്പംമുതലേ ലൗകികജീവിതത്തോട് വലിയ വെറുപ്പും ഭയവും ആയിരുന്നു. 'നിന്നെ പിടിച്ച് വിവാഹം ചെയ്യിക്കു'മെന്ന് ആരെങ്കിലും പറഞ്ഞാൽ മതി, 'അയ്യോ എന്നെ വിവാഹം ചെയ്യിക്കരുതേ, അരുതേ !' എന്നു പറഞ്ഞു് മുറവിളി കൂട്ടുവാൻ. ചെറുപ്പത്തിൽതന്നെ വേരു പിടിച്ച ഭഗവദ്ഭക്തിക്ക് വളം വെയ്ക്കുന്നതായിരുന്നു ആ ബാലനു കിട്ടിയ സാഹചര്യം മുഴുവൻ. വീട്ടിൽ, ഭഗവദ്ഭക്തരായ മാതാപിതാക്കൾ; സഹോദരീഗൃഹത്തിലാണെങ്കിലോ ശ്രീരാമകൃഷ്ണഭക്താഗ്രേസരനായ സ്യാലൻ ബലരാംബോസ് സ്കൂളിൽ ചെന്നാൽ ശ്രീരാമകൃഷ്ണൻെറ കഥാമൃതസാഗരത്തിൽ അനുനിമിഷം നീന്തിത്തുടിച്ച് ഭക്തിപരവശനായ ഹെഡ്മാസ്റ്റർ – മാസ്റ്റർ മഹാശയൻ! ഇനി ക്ലാസ്സിലെത്തിയാലോ, ഉററ ചങ്ങാതി ശ്രീരാമകൃഷ്ണൻെറ മാനസപുത്രനായ രാഖാലും! ഇതിലധികം എന്തു വേണം പ്രകൃത്യാ ഭക്തനും ശാന്തനുമായ ഒരു ബാലനു് ഭഗവത്പാദകമലങ്ങളിൽ അഭയം പ്രാപിക്കുവാനും ലഭിക്കുവാനും ?

ബാബുരാം ഗ്രാമീണവിദ്യാലയത്തിലെ പഠിപ്പു പൂർത്തിയാക്കി, കല്ക്കട്ടായിലുള്ള മെട്രോ

പൊളിററൻ ഇൻസ്റ്റിററ്യൂഷനിൽ പഠിക്കുന്ന കാലത്താണ് മാസ്റ്റർ മഹാശയനും രാഖാലും ആയി പരിചയപ്പെട്ടതു്. ഭഗവന്നാമകീർത്തനം കേൾക്കുമ്പോൾ, ശ്രീ ചൈതന്യദേവനെപ്പോലെ പുളകമണിയുകയും ആനന്ദനൃത്തം വെയ്ക്കുകയും ബാഹ്യബോധം വിടുകയും ചെയ്യുന്ന ഒരു അത്ഭുതസന്ന്യാസി ദക്ഷിണേശ്വരത്തുണ്ടെന്നു ബാബുരാം തൻെറ ജ്യേഷ്ഠനിൽനിന്നു് കേട്ടിട്ടുണ്ടായിരുന്നു. ആ മഹായോഗിയെ കൂടെക്കൂടെ കാണാറുള്ള ആളാണ് തൻെറ കൂട്ടുകാരനായ രാഖാൽ എന്നറിഞ്ഞപ്പോൾ ബാബുരാമനു് വലിയ സന്തോഷമായി. ദക്ഷിണേശ്വരത്തു പോയി ആ ദിവ്യപുരുഷനെ ഒന്നു കാണണമെന്നു് തീരുമാനിച്ചു.

ഒരു ദിവസം ബാബുരാം രാഖാലുമൊരുമിച്ചു് ദക്ഷിണേശ്വരത്തു ചെന്നു. ആ സമയത്തു് ശ്രീരാമകൃഷ്ണദേവൻ മുറിയിൽ ഉണ്ടായിരുന്നില്ല. അതുകൊണ്ടു് ബാബുരാമനെ അവിടെ നിർത്തിയിട്ടു് രാഖാൽ കാളീക്ഷേത്രത്തിലേയ്ക്കു് പോയി. അല്പനിമിഷങ്ങൾക്കുശേഷം ശ്രീരാമകൃഷ്ണൻ രാഖാലിൻെറ സഹായത്തോടെ വന്നെത്തി. അപ്പോൾ അദ്ദേഹത്തിനു് ബാഹ്യബോധം ഉണ്ടായിരുന്നില്ല; ഭാവാവസ്ഥയിലായിരുന്നു. മുറിയിൽ വന്നിരുന്നു് കുറച്ചു കഴിഞ്ഞപ്പോൾ മനസ്സു് ബാഹ്യതലത്തിലേയ്ക്കു് ഇറങ്ങിവന്നു. അപ്പോഴാണ് നവാഗതനായ ബാബുരാം ദൃഷ്ടിയിൽപ്പെട്ടതു്. ബലരാമബോസിൻെറ ബന്ധുവാണ് എന്നറിഞ്ഞപ്പോൾ ഭഗവാൻ പറയുകയാണ്, 'ആഹാ, എന്നാൽ നീ നമ്മുടെയും ബന്ധുവാണ്.' എന്നു്. അവിടുന്നു് ബാബുരാമനെ അരികത്തു് വിളിച്ചുനിർത്തി, ആദ്ധ്യാത്മികജീവിതത്തിനു് പററിയവനാണോ എന്നറിയാൻ അംഗലക്ഷണങ്ങൾ പരിശോധിച്ചു. പരിശോധന കഴിഞ്ഞപ്പോൾ 'കൊള്ളാം കൊള്ളാം,' എന്നു സന്തോഷത്തോടെ വിളിച്ചുപറഞ്ഞു. രത്നവ്യാപാരിക്കല്ലേ അറിയൂ രത്നത്തിൻെറ വില! ലോകമാകെ ജ്ഞാനപ്രഭ പരത്തുവാൻവേണ്ടി ആദ്ധ്യാത്മികരത്നങ്ങൾ ശേഖരിച്ചുകൊണ്ടിരുന്ന ആ രത്നാകരൻെറ ഭണ്ഡാരത്തിൽ അങ്ങനെ ഒരു രത്നം കൂടിയായി.

ബാബുരാമനും രാഖാലും അന്നവിടെ താമസിച്ചു. അന്നു രാത്രി, തൻെറ ശിഷ്യോത്തമനായ നരേന്ദ്രനെകാണാൻ ഉത്കണ്ഠാകുലനായി ഉറക്കമിളച്ചു സമയം കഴിച്ചുകൂട്ടിയ ശ്രീരാമകൃഷ്ണൻെറ അവസ്ഥ കണ്ടു് ബാബുരാം അത്ഭുതപ്പെട്ടുപോയി; ഇങ്ങനെയുമുണ്ടോ, ഒരു സ്നേഹം! മാതൃവാത്സല്യം, സഹോദരസ്നേഹം, ഭാര്യാഭർത്തൃരാഗം, കാമുകീകാമുകപ്രണയം ഇവയെല്ലാം ഒന്നിച്ചുകൂട്ടിയാൽ, ഈ അത്ഭുതപ്രേമത്തിൻെറ ലക്ഷത്തിലൊരംശമാവില്ല എന്നതു നിശ്ചയം തന്നെ! പിറേറ ദിവസം ബാബുരാം താമസസ്ഥലത്തേയ്ക്കു് തിരിച്ചുപോയപ്പോൾ തികച്ചും അത്ഭുതസ്തബ്ധനായിരുന്നു. കാരണം, താൻ ചെറുപ്പത്തിൽ സ്വപ്നത്തിൽ കണ്ടിട്ടുള്ള അതേ സ്ഥലങ്ങളും ദൃശ്യങ്ങളുമായിരുന്നു ദക്ഷിണേശ്വരത്തു് കണ്ടെത്തിയതു്.

അടുത്ത മുറിയിൽ സ്വർണ്ണം കൂനകൂടി കിടക്കുക, ഒരു കള്ളനു് അതു് അറിവുണ്ടായിരിയ്ക്കുക! പിന്നെ അതു കൈയ്ക്കലാക്കുന്നതുവരെ അയാൾക്കു സമാധാനം ഉണ്ടാവുമോ! അതായിരുന്നു ബാബുരാമൻേറയും അവസ്ഥ. തിരിച്ചുപോയെങ്കിലും മനസ്സു മുഴുവൻ ദക്ഷിണേശ്വരത്തായിരുന്നു. അതുകൊണ്ടു് അടുത്ത ഞായറാഴ്ചയും രാഖാലിനോടുകൂടി വീണ്ടും ദക്ഷിണേശ്വരത്തു് വന്നു. അന്നു് നരേന്ദ്രനുമായി പരിചയപ്പെട്ടു; പ്രഥമദർശനത്തിൽത്തന്നെ നരേന്ദ്രൻെറ വ്യക്തിപ്രഭാവം മനസ്സിലാക്കുകയും ചെയ്തു. അദ്ധ്യാത്മവിദ്യ ഉൾക്കൊള്ളാൻ എല്ലാവരും പ്രാപ്തരല്ല. ബാബുരാം സത്പാത്രമാണെന്നു് പ്രഥമപരീക്ഷണത്തിൽത്തന്നെ ശ്രീരാമകൃഷ്ണൻ മനസ്സിലാക്കിയിരുന്നു. പവിത്രാത്മാക്കളുടെ സ്പർശമേ അക്കാലത്തു് ശ്രീരാമകൃഷ്ണനു് സഹിക്കാൻ സാധിച്ചിരുന്നുള്ളു. അതുകൊണ്ടു് ബാബുരാമനെ തൻെറ സേവകനായി കിട്ടിയാൽ കൊള്ളാമെന്നു് അദ്ദേഹം ആഗ്രഹിച്ചു; അതു പ്രകടിപ്പിയ്ക്കുകയും ചെയ്തു. ബാബുരാമൻ കാത്തിരിയ്ക്കുകയായിരുന്നു,അങ്ങനെ ഒന്നു കേൾക്കുവാൻ. അതനുസരിച്ചു് ഗുരുശുശ്രൂഷയ്ക്കുവേണ്ടി ബാബുരാം ദക്ഷിണേശ്വരത്തു താമസവും തുടങ്ങി.

കിഴക്കോട്ടു് അടുക്കുകയെന്നാൽ പടിഞ്ഞാറുനിന്നു് അകലുകയെന്നാണർത്ഥം. ബാബുരാമനു് അദ്ധ്യാത്മവിദ്യയിൽ രുചികൂടിയപ്പോൾ ഭൗതികവിദ്യയിൽ രുചി കുറഞ്ഞു. ആ രുചി കാരണം എൻട്രൻസ് പരീക്ഷയിൽ അദ്ദേഹം തോററു. ബാബുരാം തോററുവെന്നറിഞ്ഞപ്പോൾ ആ മഹാചാര്യൻ സന്തോഷിയ്ക്കുകയാണു ചെയ്തതു്, ശിഷ്യൻ ബന്ധനമുക്തനാകുന്നതോർത്തു്! ശ്രീരാമകൃഷ്ണൻ, ബാബുരാമൻെറ അമ്മയോടു്, പുത്രനെ

തനിക്കു വിട്ടുതരണമെന്നു് ആവശ്യപ്പെട്ടു. ശ്രീരാമകൃഷ്ണഭക്തയായ ആ അമ്മ അഭിമാനത്തോടെ അതു സമ്മതിച്ചു. എന്നാൽ പുത്രനെ വിട്ടുകൊടുക്കുമ്പോൾ അവർ ഒരു വരം ആവശ്യപ്പെട്ടു: തനിയ്ക്കു് ആദ്ധ്യാത്മികപുരോഗതി കൈവരുവാനും, പുത്രമരണം കാണാതിരിക്കുവാനും തന്നെ അനുഗ്രഹിക്കണം എന്നു്. ശ്രീരാമകൃഷ്ണൻ അതിനു് അനുഗ്രഹിക്കുകയും ചെയ്തു. ബാബുരാം ദക്ഷിണേശ്വരത്തു് സ്ഥിരതാമസമാക്കി.

ഈ അത്ഭുതഗുരു ശിഷ്യർക്കു നല്കിയിരുന്ന പരിശീലനങ്ങൾ പ്രത്യേക വിധത്തിലായിരുന്നു. സ്നേഹാർദ്രമായ അവിടുത്തെ ഓരോ വാണിയും ചലനവും പുതിയ പുതിയ പാഠങ്ങൾ തന്നെ ആയിരുന്നു. രാത്രിയിൽ ഗുരുവിനെ വീശിക്കൊണ്ടിരിക്കുമ്പോൾ ചിലപ്പോൾ ശിഷ്യൻ ഉറങ്ങിപ്പോകാറുണ്ടു്. അപ്പോൾ ആ ഗുരു ചെയ്തിരുന്നതു് എന്താണെന്നോ? ശിഷ്യനെ താങ്ങിയെടുത്തു് തന്റെ കിടക്കയിൽ കൊതുകുവലയ്ക്കകത്തു് കിടത്തി ഉറക്കും; പുറത്തു കിടത്തിയാൽ കൊതുകു കടിച്ചേക്കും! ഇങ്ങനെയൊരു ശിഷ്യവാത്സല്യം ലോകം ഇതിനു മുമ്പു് കണ്ടിട്ടുണ്ടോ എന്നു സംശയമാണു്. 'ഇവിടെ വൃഥാ തിമത്തു ജീവിച്ചതുകൊണ്ടുമാത്രം കാര്യമായില്ല. ഉള്ള നേരത്തിനു് വല്ല സിദ്ധികളും ഗുരുവിൽ നിന്നു് സമ്പാദിക്കുക.' എന്നു് ഒരു ദിവസം ഹസ്രാ ബാബുരാമനോടു് പറഞ്ഞു. ഇതറിഞ്ഞു് ഗുരുമഹാരാജ് പറയുകയാണു്: 'ഇപ്പോൾ ത്തന്നെ ഈ ഞാൻ മുഴുവൻ നിന്റേതാണു്. അതുകൊണ്ടു് നീ തൃപ്തനല്ലെ ? ഞാൻ സത്യസാക്ഷാത്കാരരൂപത്തിൽ നേടിയിട്ടുള്ളതെല്ലാം നിങ്ങൾക്കു് എല്ലാവർക്കുംകൂടി ഉള്ളതാണു്. ഞാനുമായിട്ടുള്ള ബന്ധം സാക്ഷാത്കരിച്ചാൽ സർവ്വസിദ്ധികളുടേയും താക്കോൽ നിന്റെ കൈയിലാകും,' എന്നു്.

ശ്രീരാമകൃഷ്ണദേവൻ 1886 ആഗസ്റ്റ് 16–ാംനു- ഭൗതികശരീരം ഉപേക്ഷിച്ചു. അതിനുശേഷം സതീർത്ഥ്യരോടൊപ്പം ബാബുരാമൻ വരാഹനഗർ മഠത്തിൽ താമസമാക്കി. ആ കൊല്ലത്തെ ക്രിസ്തുമസ്കാലത്തു് നരേന്ദ്രന്റെ നേതൃത്വത്തിൽ ശ്രീരാമകൃഷ്ണശിഷ്യന്മാർ ബാബുരാമന്റെ ജന്മസ്ഥലത്തു് ഒരുമിച്ചുകൂടി ഒരാഴ്ക്കാലം ചൂടുപിടിച്ച ചർച്ചകളിലും തീവ്രസാധനകളിലും മുഴുകി കഴിച്ചു. നേരത്തെതന്നെ നീറിത്തുടങ്ങിയ ത്യാഗാഗ്നി ഇപ്പോൾ അവരിൽ ആളിക്കത്തി. തിരിച്ചു് വരാഹനഗർ ആശ്രമത്തിൽ വന്നു് നരേന്ദ്രന്റെ നേതൃത്വത്തിൽ എല്ലാവരും സന്ന്യാസം സ്വീകരിച്ചു. 'പ്രേമസ്വരൂപിണിയായ രാധയുടെ അവതാരമാണു് ബാബുരാം' എന്നു് ശ്രീ ഗുരുമഹാരാജ് പറയാറുള്ളതു് അനുസ്മരിച്ചു് വിവേകാനന്ദസ്വാമികൾ പ്രേമാനന്ദൻ എന്ന പേരും കൊടുത്തു.

സന്ന്യാസാനന്തരം പ്രേമാനന്ദസ്വാമികൾ സാധനഭജനകളിൽ ആമഗ്നനായി. 1897–ൽ രാമകൃഷ്ണാനന്ദസ്വാമികൾ മദ്രാസിലേയ്ക്കു് പോയപ്പോൾ, അദ്ദേഹം ചെയ്തിരുന്ന ചുമതലകൾ പ്രേമാനന്ദസ്വാമികൾ ഏറ്റെടുത്തു.

വിവേകാനന്ദസ്വാമികളുടെ മഹാസമാധി കഴിഞ്ഞപ്പോൾ പ്രേമാനന്ദസ്വാമികൾക്കു് ചുമതല കൂടി. മഠത്തിന്റെ മുഴുവൻ ചുമതലയും വഹിക്കുക, നവാഗതക്കു് പാഠം എടുക്കുക, പൂജ ചെയ്യുക, അതിഥികളെ സ്വീകരിക്കുക എന്നിങ്ങനെ പലതും അദ്ദേഹം സ്വയം ചെയ്തു. ഈ അവസരത്തിലാണു്, രാധയുടെ പ്രേമവായ്പും ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യവാത്സല്യവും ഭക്തിയും അത്ഭുതശക്തികളും പ്രേമാനന്ദസ്വാമികളിൽ സ്പഷ്ടദൃഷ്ടമായതു്.

ഒരിക്കൽ ഒരു ചെറുപ്പക്കാരൻ ദുഷിച്ച ജീവിതംകൊണ്ടു് നശിക്കാറായി. അയാൾ ചെയ്യാത്ത ദുഷ്പ്രവൃത്തികൾ ഒന്നും ഇല്ല. വീട്ടുകാർപോലും അയാളെ ഉപേക്ഷിച്ച മട്ടായി. അപ്പോൾ ആരോ പറഞ്ഞു പ്രേമാനന്ദസ്വാമികൾ വിചാരിച്ചാൽ ഇയാൾ നല്ലവനാകുമെന്നു്. വലിയ പ്രതീക്ഷയോടെ അല്ലെങ്കിലും വീട്ടുകാർ സ്വാമികളെ വിവരം അറിയിച്ചു. സ്വാമികൾ ആ വീട്ടിൽ ചെന്നു; യുവാവുമായി പരിചയപ്പെട്ടു. തിരിച്ചുപോകുമ്പോൾ അയാളെ ബേലൂർമഠത്തിലേയ്ക്കു് ക്ഷണിച്ചു. യുവാവു് ക്ഷണം സ്വീകരിച്ചു. ആ സന്ന്യാസിശ്രേഷ്ഠന്റെ അത്ഭുതപ്രേമം അയാളെ അത്ഭുതപ്പെടുത്തി. ഇതിനുമുമ്പു് തന്നെ ആരും ഇതുപോലെ സ്നേഹിച്ചിട്ടില്ല, വിശ്വസിച്ചിട്ടുമില്ല. എന്തിനധികം, അയാൾ ദുർമ്മാർഗ്ഗങ്ങളിൽനിന്നു് പിന്തിരിഞ്ഞു. ഒടുവിൽ സർവ്വസംഗപരിത്യാഗിയായ സന്ന്യാസിയും ആയി. ശ്രീരാമകൃഷ്ണദേവനും ഗിരീശ്ചന്ദ്രഘോഷും തമ്മിലുള്ള ബന്ധം നമുക്കു് ഇവിടെ കാണാൻ കഴിയുന്നു.

പ്രേമാനന്ദസ്വാമികൾ പറയാറുണ്ടു് ഭക്തനിൽ ഭഗവാൻ തന്നെയാണുള്ളതെന്നു്; ഭക്തനെ

പ്രീതിപ്പെടുത്തിയാൽ ഭഗവാനെത്തന്നെയാണ് പ്രീതിപ്പെടുത്തുന്നതെന്ന്; എന്നാൽ താൻ ഭക്തന്മാരെ പ്രീതിപ്പെടുത്തുമ്പോൾ തന്റെ കീഴിലുള്ളവക്ക് ശല്യം ഉണ്ടാകരുതെന്നും അദ്ദേഹത്തിനു് നിഷ്കർഷ ഉണ്ടായിരുന്നു. ചില ജോലിത്തിരക്കുള്ള ദിവസം ആഹാരം കഴിഞ്ഞു് വിശ്രമിക്കുമ്പോളായിരിക്കും വളരെ അകലെനിന്നും ഭക്തന്മാർ വരിക. ഉടനെ വിശ്രമിക്കുന്നവരെ വിളിച്ചു ശല്യപ്പെടുത്താതെ, സ്വാമികൾ തന്നെ അടുക്കളയിൽ പോയി ആഹാരം പാകം ചെയ്യുന്ന രംഗങ്ങൾ കണ്ടാൽ ഏതൊരു ഭക്തന്റെ കണ്ണിലാണ് വെള്ളം നിറയാതിരിക്കുക!

മതപഠനത്തിനുവേണ്ടി, അവധികാലത്തു് കുട്ടികൾ മഠത്തിൽ താമസിക്കുക പതിവാണ്. അപ്പോൾ പ്രേമാനന്ദസ്വാമികൾ അവക്ക് തികച്ചും ഒരു അമ്മതന്നെയായിരുന്നു. തന്റെ താലത്തിലുള്ള നല്ല സാധനങ്ങൾ പങ്കുവെച്ചു കൊടുത്തിട്ടേ അദ്ദേഹം ആഹാരം കഴിച്ചിരുന്നുള്ളു. ആരെങ്കിലും തെററു ചെയ്താൻ അതു് അവരുടെ തെററല്ല; പ്രത്യുത, തന്റേതാണ് എന്നത്രെ അദ്ദേഹം കരുതിയിരുന്നതു്. അതുകൊണ്ടു് അദ്ദേഹത്തിനു് ആരെയും ശാസിക്കുവാൻ കഴിഞ്ഞില്ല. അദ്ദേഹം പറയുകയാണു്: 'ഭഗവൻ, അവിടുന്നാണു് എല്ലാമായിരിക്കുന്നതു്. ഞാൻ ആരെയാണു് ശകാരിക്കുക?' എല്ലാ പ്രവൃത്തികളും അദ്ദേഹം ശ്രീഗുരുമഹാരാജിനുവേണ്ടി ചെയ്തു. എല്ലാവരിലും ശ്രീഗുരുമഹാരാജിനെ ദർശിച്ചു. പരിസരം അദ്ദേഹം വൃത്തിയായി സൂക്ഷിച്ചു–തനിക്കുവേണ്ടിയല്ല–ശ്രീഗുരുമഹാരാജ് അതിലെ സഞ്ചരിക്കേണ്ടതുകൊണ്ടു്. അന്നു് രാമകൃഷ്ണമിഷന്റെ അദ്ധ്യക്ഷനായിരുന്ന ബ്രഹ്മാനന്ദസ്വാമികൾ, പ്രേമാനന്ദസ്വാമികളേക്കാൾ പ്രായത്തിൽ ഇളയവനായിരുന്നു. എങ്കിലും പ്രഭാതകൃത്യങ്ങൾ ആരംഭിക്കുംമുമ്പ് സ്വാമികൾ അദ്ധ്യക്ഷനെ നമസ്കരിക്കാറുണ്ടു്. കാരണം, അദ്ദേഹം ശ്രീഗുരുമഹാരാജിന്റെ പ്രതിപുരുഷനാണു്!

ഒന്നും ആവശ്യത്തിലധികം കരുതിവെയ്ക്കരുതെന്നും, ഭോഗ്യവസ്തുക്കളിൽ കണ്ണുവെയ്ക്കരുതെന്നും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഭോഗ്യവസ്തുക്കളിൽ ആരുടെയെങ്കിലും കണ്ണു പോകുന്നതു കണ്ടാൽ, പരമശാന്തനെങ്കിലും അദ്ദേഹം അവരെ ശാസിച്ചിരുന്നു. അതു കഴിഞ്ഞാലോ അയാൾക്ക് പ്രയാസം ഉണ്ടാക്കിയതോർത്തു് കണ്ണീർ വാർക്കുകയും ചെയ്യും.

ആ യതിശ്രേഷ്ഠന്റെ ദൃഷ്ടിയിൽ സ്ത്രീകളെല്ലാം ജഗദംബയുടെ പ്രത്യക്ഷമൂർത്തികളായിരുന്നു. അവരോടുള്ള അദ്ദേഹത്തിന്റെ പെരുമാററം ഒരു കൊച്ചുകുഞ്ഞിന്റേതുപോലെയാണ്. അതുകൊണ്ടുതന്നെ, ജഗജ്ജനനിയുടെ ആ ഓമനപ്പുത്രന്റെ തിരുമൊഴികൾ കേൾക്കാൻ യാഥാസ്ഥിതികകുടുംബങ്ങളിലെ മൂടുപടം ധരിച്ച മുസ്ലിം സ്ത്രീകൾപോലും വന്നിരുന്നു. സ്ത്രീകളെ ബഹുമാനിക്കാതിരിക്കുകയും അവക്ക് വിദ്യാഭ്യാസം കൊടുക്കാതിരിക്കുകയും ചെയ്താൽ രാഷ്ട്രം ഒരിക്കലും അഭിവൃദ്ധിപ്പെടുകയില്ലെന്നു് അദ്ദേഹം ഉറപ്പിച്ചുപറഞ്ഞു.

ഒരുപാടു ജോലി ഉണ്ടായിരുന്ന അദ്ദേഹത്തിനു വിശ്രമം ആവശ്യമായിരുന്നു. 1910–ൽ ശിവാനന്ദസ്വാമികളോടും തുരീയാനന്ദസ്വാമികളോടുംകൂടി അദ്ദേഹം അമരനാഥത്തിലേയ്ക്കു് തീർത്ഥയാത്ര പുറപ്പെട്ടു. അവിടെനിന്നും തിരിച്ചുവന്നു് വീണ്ടും ബംഗാളിന്റെ പല ഭാഗങ്ങളിലും സഞ്ചരിച്ചു. ആ സഞ്ചാരംകൊണ്ടു് അദ്ദേഹത്തിൽനിന്നു് പ്രവഹിച്ച പ്രേമസുധ പൊതുജനങ്ങൾക്ക് ആസ്വദിക്കാൻ കഴിഞ്ഞെങ്കിലും അദ്ദേഹത്തിന്റെ ആരോഗ്യം നശിച്ചു. പനി പിടിച്ചാണു് മഠത്തിൽ തിരിച്ചുവന്നതു്.

ഡോക്ടർമാരുടെ പരിശോധനയിൽ അതു് അപകടകരമായ ഒരിനം പകച്ചപ്പനി ആണെന്നു തെളിഞ്ഞു. നല്ല കാലാവസ്ഥയുള്ള ദേവഘറിലേയ്ക്കു് അദ്ദേഹത്തെ കൊണ്ടുപോയി. ഒന്നര വർഷത്തെ കഷ്ടപ്പാടിനുശേഷം ഏതാണ്ടു് രോഗവിമുക്തനായിരിക്കുമ്പോൾ അദ്ദേഹത്തിനു് ഇൻഫ്ളുവൻസാ പിടിപെട്ടു. അവിടെനിന്നു കല്ക്കത്തയിലുള്ള ബലരാമബോസിന്റെ വീട്ടിലേയ്ക്കു് കൊണ്ടുവന്നു. അവിടെ വൈദ്യശാസ്ത്രം പരാജയപ്പെടുകയാണുണ്ടായതു്. 1918 ജൂലായ് 30–ാംനു ചൊവ്വാഴ്ച ഉച്ച കഴിഞ്ഞു്, അദ്ദേഹം ഭൗതികശരീരം ഉപേക്ഷിച്ചു; ആ പ്രേമപ്രവാഹം പരമാനന്ദവാരിധിയിൽ ലയം പ്രാപിച്ചു. അന്ത്യനിമിഷംവരെ, ശ്രീരാമകൃഷ്ണന്റെ തിരുനാമം ഉച്ചരിച്ചുകൊണ്ടിരുന്നു ആ ചുണ്ടുകൾ.

# പുസ്തകാഭിപ്രായം

## ശ്രീമൂകാംബികാപുരാണം

ഗ്രന്ഥകർത്താവു്: സ്വാമി ആചാര്യതീർത്ഥർ,

പ്രസാധകൻ: ടി.എ. നമ്പ്യാർ,

4-ാംപതിപ്പു്, പേജ് 35. വില. 0.95 പൈസ.

മൂകാംബികാക്ഷേത്രത്തിന്റേയും അവിടത്തെ ആരാധനാമൂർത്തിയായ ശ്രീ മൂകാംബികയുടേയും ആവിർഭാവ ചരിത്രത്തെപ്പററി മനസ്സിലാക്കാൻ മാർഗ്ഗം കാണാതെ വലഞ്ഞിരുന്ന മലയാളികൾക്കു 1959-ൽ ഇദംപ്രഥമമായി ശ്രീമത് സ്വാമി ആചാര്യതീർത്ഥർ സുഗമമായ ഒരു വഴി തുറന്നുകൊടുത്തു. അതാണ മൂകാംബികാപുരാണം എന്ന പേരിലുള്ള ഈ ഗാനകൃതി. 'സ്കാന്ദപുരാണത്തിൽനിന്നു് എടുത്തു കന്നഡഭാഷയിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു മൂലഗ്രന്ഥം വായിച്ചു കേൾക്കാനിടയായതോടെ' സ്വഹൃദയത്തിൽ പതിഞ്ഞ കഥാതത്ത്വത്തിൽനിന്നാണു് ആചാര്യതീർത്ഥർ മൂന്നു നാൾകൊണ്ടു് ഈ കഥാഗാനത്തിന്റെ പൂമ്പട്ടു നെയ്തെടുത്തിട്ടുള്ളതു്. 'മലയാളികളുടെ ഇംഗിതനിവൃത്തിക്കായി ഇങ്ങനെയൊരു ഭാഷാഗാനം ഇവനിലൂടെ പുറത്തുവരികയും ചെയ്തു.' എന്നാണു് കർത്തൃത്വാഭിമാനത്തെ അമർത്തിക്കൊണ്ടു് ആചാര്യതീർത്ഥർ ഗ്രന്ഥനിർമ്മിതിയിൽ തന്റെ നിമിത്തമാത്രതയെ പ്രഖ്യാപിച്ചിരിക്കുന്നതു്. ഏതാനും പദപ്രയോഗവൈകല്യങ്ങളേയും പ്രതിപാദനാചാരുതയേയും നീക്കിനിർത്തിയാൽ, മൂന്നു ദിനംകൊണ്ടു് എഴുതിത്തീർത്ത ഈ കൃതി, രചനാഗുണം തികഞ്ഞതുതന്നെയാണെന്നു പറയാം. എന്നാൽ, പ്രഥമദൃഷ്ടിയിൽപോലും പ്രകടമാകുന്ന വൈകല്യങ്ങൾ കൃതിയെ തെല്ലു തരംതാഴ്ത്തിയിരിക്കുന്നുവെന്നു പറയാതെ തരമില്ല. പ്രാരംഭപ്പതിപ്പുകളിൽപോലും ഒഴിവാക്കാമായിരുന്ന ആവക വൈകല്യങ്ങളെ ഈ പുസ്തകം, നാലാം പതിപ്പുവരെ എത്തിയിട്ടും നിലനിർത്തിപ്പോരുന്നതിനു യാതൊരു ന്യായീകരണവും കാണുന്നില്ല. സ്ഥലപരിമിതിമൂലം ഉദാഹരണങ്ങൾ ഉദ്ധരിക്കുന്നില്ലെന്നു മാത്രം. ആചാര്യതീർത്ഥരുടെ കാവ്യശില്പത്തിന്റെ സൗഷ്ഠവവും പ്രസന്നതയും ഈ ഭാഷാഗാനത്തിൽ നിർല്ലോഭം പ്രകടമാകുന്നുണ്ടെന്നുള്ളതിനു സംശയമില്ല. പക്ഷെ, അവസ്ഥ ദൃഷ്ടിദോഷം തട്ടാതിരിക്കാൻ നാട്ടിനിർത്തിയ 'നോക്കുകുത്തികൾ'പോലെ എഴുതിയ 'രണ്ടു വാക്കു്' 'കഥാസംക്ഷേപം' 'ആമുഖം' എന്നീ മുഖക്കുറിപ്പുകൾ അവയുടെ വിധാനത്തിൽ വികലങ്ങളായിത്തീർന്നിരിക്കുന്നു. ഗദ്യഭാഗങ്ങളിൽ പ്രയോഗിച്ചിട്ടുള്ള അസ്ഥാനസ്ഥങ്ങളായ വിവിധ ചിഹ്നനങ്ങൾ ആരേയും അമ്പരപ്പിക്കുകയും ചെയ്യും. അതുകൊണ്ടു മലയാളികൾക്കായി നല്ലൊരു കാര്യം ചെയ്തുവെന്നു് അഭിമാനിക്കുന്ന ഗ്രന്ഥകാരനു്, ആ വകയിൽ ആത്മതൃപ്തിയായ അനശ്വരഫലം കൂടി ലഭിക്കണമെങ്കിൽ അദ്ദേഹം തന്റെ കൃതിയിലെ വികലതകൾ പലതും ഒഴിവാക്കേണ്ടതുണ്ടു്. ഇനിയും പ്രസാധനസാദ്ധ്യതയുള്ള ഒരു കൃതിക്കു് അതു് ഒഴിച്ചുകൂടാത്തതുമാണു്.

സി.ഡി.എം.

* * * *

## ചിലമ്പൊലി

ഗ്രന്ഥകർത്താവു്: കൃഷ്ണമംഗലം,

പ്രസാധകർ: കട്ടമത്തു് പബ്ലിക്കേഷൻസ്,

നീലേശ്വരം (കണ്ണൂർ).

പേജ് 50. വില 1.25.

കാവ്യരചനാശില്പത്തിൽ കൃതഹസ്തനും ശ്രീമൂകാംബികയിൽ ലീനചിത്തനുമായ ഒരു ഭക്തകവിയുടെ ഹൃത്സ്പന്ദനമാണു ചിലമ്പൊലിയിൽ അനുരണനം ചെയ്യുന്നതു്. ശ്രീമൂകാംബികാപുരാണത്തിലെ പല കഥാസന്ദർഭങ്ങളിലേയ്ക്കും കാവ്യസൗഭഗം കളിയാടുമാറു കവി നടത്തുന്ന നിമിഷാവലോകനം ഒരു മധുരാനുഭൂതിതന്നെയാണു് അനുവാചകരിൽ ഉളവാക്കുന്നതും. അക്ലിഷ്ടമായ രചന, പുതുമ കലന്ന ആവിഷ്കരണരീതി. സർവ്വോപരി ഭക്തിനിർഭരമായ ഭാവോജ്ജ്വലത, എന്നിവയുടെ കാര്യത്തിൽ മുന്നിട്ടുനില്ക്കുന്ന ഈ സ്തോത്രകാവ്യം ഭക്തന്മാർക്കും സഹൃദയന്മാർക്കും ഒരുപോലെ ആനന്ദസന്ദായകമാണു്. മലയാളത്തിലെ സങ്കീർത്തനശാഖയ്ക്കു കിട്ടിയിട്ടുള്ള പുതുമയുററ ഒരു സംഭാവനയാണു ചിലമ്പൊലി. ഗതാനുഗതികത്വംമൂലം വിരസതയെ കടഞ്ഞു തെറിപ്പിക്കാൻ ഇപ്പോഴും മടിച്ചുകൊണ്ടിരിക്കുന്ന കീർത്തനകാവ്യങ്ങൾക്കു് ഈ ''ചിലമ്പൊലി'' ഒരു കാല്യകാഹളമായിത്തീരട്ടെ!

സി.ഡി.എം.

---

# റിപ്പോർട്ട്

തൃശ്ശൂരുനിന്നു് അഞ്ചുനാഴിക പടിഞ്ഞാറുള്ള മനോഹരമായ വിലങ്ങൻ കുന്നിന്റെ ഉപത്യകയിൽ കഴിഞ്ഞ 42 വർഷമായി പ്രശസ്തമായ രീതിയിൽ പ്രവർത്തനം നടത്തിവരുന്ന ആശ്രമത്തിന്റെ 1968-69-ലെറിപ്പോർട്ടാണു് നമ്മുടെ മുമ്പിലുള്ളതു്. 1924-ൽ വളരെയധികം കൊടുതികൾ വരുത്തിവെച്ച വെള്ളപ്പൊക്കംകൊണ്ടുണ്ടായ ദുരിതങ്ങളുടെ നിവാരണത്തിന്നായി കേരളത്തിലെത്തിയ ശ്രീരാമകൃഷ്ണമിഷനിലെ സ്വാമിജിമാരിൽ നിന്നു് പ്രചോദനമുൾക്കൊണ്ടു് 1927-ൽ ആരംഭിച്ച ഈ സ്ഥാപനം 1929 മുതൽ ശ്രീരാമകൃഷ്ണമഠത്തിന്റെ ഒരു അംഗീകൃതശാഖയായിട്ടു പ്രവർത്തിച്ചുവരുന്നു. ചുററുപാടുമുള്ള ഹരിജനങ്ങൾക്കു് വിദ്യാഭ്യാസപരമായും സാമ്പത്തികമായും വേണ്ട സഹായം നൽകുക എന്ന ലക്ഷ്യത്തോടുകൂടി ആരംഭിച്ച ആ ചെറിയ സ്ഥാപനം ഇന്നു് അതിന്റെ ബഹുമുഖമായ പ്രവർത്തനംകൊണ്ടു് ബഹുജനസമ്മതിയും പ്രശസ്തിയും ആർജ്ജിച്ച ഒരു മഹാസ്ഥാപനമായി വളർന്നുവന്നിരിക്കുന്നു. താഴെ പറയുന്ന വിഭാഗങ്ങൾ ഇപ്പോൾ അവിടെ പ്രവർത്തിച്ചുവരുന്നു.

1 ശ്രീരാമകൃഷ്ണഗുരുകുലവും അനാഥാലയവും
2 വിദ്യാമന്ദിരംഹൈസ്കൂളും പ്രൈമറിസ്കൂളും

3 ഹരിജനക്ഷേമകേന്ദ്രം
4 ഡിസ്പെൻസറിയും ആസ്പത്രിയും
5 ദുരിതാശ്വാസസഹായം
6 ആദ്ധ്യാത്മികവും മതപരവുമായ പ്രവൎത്തനം
7 പൂങ്കുന്നത്തുള്ള വിവേകാനന്ദവിജ്ഞാനഭവനം
8 പ്രസിദ്ധീകരണവിഭാഗം.

ഭാരതത്തിൻെറ ലോകോത്തരമായ സംസ്കാരത്തിലും പാരമ്പര്യത്തിലും വിശ്വാസവും അഭിമാനവുമുള്ളവരും ബുദ്ധിക്കും ഹൃദയത്തിനും വികാസം പ്രാപിച്ചവരുമായ ഉത്തമപൗരന്മാരായി കുട്ടികളെ വാൎത്തെടുക്കുവാൻവേണ്ടി നടത്തിവരുന്ന ഗുരുകുലത്തിൽ ഈ വൎഷം 128 കുട്ടികളുണ്ടായിരുന്നു. അവരിൽ 20 പേരുടെ ചെലവുകളെല്ലാം ആശ്രമം തന്നെയാണ് വഹിച്ചു വന്നിരുന്നതു്. പതിവായുള്ള പ്രാൎത്ഥന, ഭജന, ഗീതാപാരായണം, മതക്ലാസ്സുകൾ, സദാചാരപാഠങ്ങൾ മുതലായവ വഴി അന്തേവാസികളുടെ സ്വഭാവത്തിൽ അഭികാമ്യമായ മാററം ഉണ്ടാക്കിത്തീൎക്കുന്നതിൽ ഗുരുകുലാധികാരികൾ എപ്പോഴും ജാഗരൂകരാണ്. ഭഗവദ്ഗീതയിലും മതവിഷയങ്ങളിലും പരീക്ഷകൾ നടത്തി വിജയികൾക്കു് സമ്മാനം കൊടുത്തും കുട്ടികളെ പ്രോത്സാഹിപ്പിക്കാറുണ്ടു്. കേരളത്തിൻെറ വിവിധ ഭാഗങ്ങളിൽ നിന്നുള്ള കുട്ടികൾ ഇവിടെ താമസിച്ചു പഠിച്ചുവരുന്നു.

വിദ്യാമന്ദിരം ഹൈസ്കൂളിലും പ്രൈമറിസ്കൂളിലും കൂടി 1458 വിദ്യാൎത്ഥികൾ പഠിക്കുന്നുണ്ടു്. അവരിൽ ശരാശരി 395 കുട്ടികൾക്കു് പ്രതിദിനം 'കെയറി' ൻെറ സഹായത്തോടുകൂടി ഭക്ഷണവും കൊടുത്തിരുന്നു. സ്ഥലപരിമിതിമൂലം വളരെയധികം വിഷമം സ്കൂളിൽ അനുഭവപ്പെടുന്നുണ്ടു്.

ആശ്രമം നടത്തിവരുന്ന ഡിസ്പെൻസറിയും ആസ്പത്രിയും ചുററുപാടുമുള്ള രോഗാതുരന്മാൎക്കു് വലിയ ഒരനുഗ്രഹംതന്നെയാണു്. പ്രസ്തുത വൎഷത്തിൽ 24,781 രോഗികൾക്കു് ഡിസ്പെൻസറിയിൽനിന്നും മരുന്നു കൊടുത്തിട്ടുണ്ടു്. 227 രോഗികളെ ആസ്പത്രിയിൽ കിടത്തി ചികത്സിച്ചിട്ടുമുണ്ടു്. സമൎത്ഥനായ ഒരു ഡോക്ടരുടെ മേൽനോട്ടത്തിലാണു് ചികിത്സകൾ നടത്തിവരുന്നതു്.

പൂങ്കുന്നത്തുള്ള വിവേകാനന്ദവിജ്ഞാനഭവനത്തിൽ നല്ല ഒരു ലൈബ്രറിയും വായനശാലയും നടത്തിവരുന്നു. മതപ്രഭാഷണങ്ങളും ജയന്തിയാഘോഷങ്ങളും സാംസ്കാരികകലാപ്രകടനങ്ങളും മററും നടത്തുന്നതിന്നു പുറമെ സംസ്കൃതഭാഷാപ്രചരണത്തിന്നായി ഭാരതീയ വിദ്യാഭവൻെറ വക സംസ്കൃതവിശ്വപരിഷത്തിൻെറ ഒരു ശാഖയും ഇവിടെ പ്രവൎത്തിച്ചുവരുന്നു. സരള സംസ്കൃതപരീക്ഷയ്ക്കു് ധാരാളം കുട്ടികൾ ഇവിടെനിന്നും ചേരാറുണ്ടു്. സംസ്കൃതത്തിൽ മത്സരപരീക്ഷകൾ നടത്തുക, നാടകം അഭിനയിപ്പിക്കുക മുതലായി പല വിധത്തിലും സംസ്കൃതഭാഷാഭിവൃദ്ധിക്കു വേണ്ടിയുള്ള ശ്രമങ്ങൾ ഇവിടെ നടന്നുവരുന്നു.

ധാൎമ്മികപ്രവൎത്തനങ്ങളിലും ആശ്രമം ശ്രദ്ധ കേന്ദ്രീകരിക്കുന്നുണ്ടു്. തൃശ്ശൂർ ടൗണിൽ ഞായറാഴ്ചതോറും ഭാഗവതം ക്ലാസ്സെടുക്കുന്നതിന്നു പുറമെ കേരളത്തിൻെറ പല ഭാഗങ്ങളിലും പ്രഭാഷണങ്ങൾ നടത്തിയും ആശ്രമത്തിൽ വെച്ചു് മാസംതോറും അന്തൎയ്യോഗം നടത്തിയും മററും ജനങ്ങളുടെ ഇടയിൽ മതബോധം ഉണ്ടാക്കിത്തീൎക്കുവാനുള്ള ശ്രമം തുടൎന്നുവരുന്നു. ഡിസംബർമാസത്തിൽ നടത്താറുള്ള അഞ്ചു ദിവസത്തെ അന്തൎയ്യോഗത്തിൽ കേരളത്തിൻെറ പല ഭാഗത്തുനിന്നും ധാരാളം ഭക്തജനങ്ങൾ പങ്കെടുക്കാറുണ്ടു്. മതപരമായ പല പുസ്തകങ്ങളും പ്രസിദ്ധപ്പെടുത്തുന്നുണ്ടു്. ശ്രീരാമകൃഷ്ണവചനാമൃതം, ഹിന്ദുധൎമ്മപരിചയം, ശ്രീരാമകൃഷ്ണദേവൻെറ ജീവിതചരിത്രം മുതലായ പല വിലപ്പെട്ട പുസ്തകങ്ങളും അടുത്തകാലത്തു് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. പ്രബുദ്ധകേരളം മാസിക അദ്ധ്യാത്മസന്ദേശം പ്രചരിപ്പിച്ചുപോരുന്നു.

ഈ വൎഷത്തിലെ മറെറാരു പ്രധാന സംഭവം നെട്ടിശ്ശേരിവാരിയത്തു് ശൂലപാണിവാരിയർ തൻെറ അന്ത്യകാലത്തു് ഏതാണ്ടു് ഒന്നര ലക്ഷം രൂപ വില വരുന്ന അദ്ദേഹത്തിൻെറ വീടും പറമ്പും തൃശ്ശൂർ ടൗണിലുള്ളതു് ആശ്രമത്തിന്നു് സംഭാവന ചെയ്യുവെന്നുള്ളതാണു്.

ഇന്നത്തെ അശാന്തിയും അസമാധാനവും നിറഞ്ഞ അന്തരീക്ഷത്തിൽ ഇതുപോലെയുള്ള സ്ഥാപനങ്ങളുടെ പ്രവൎത്തനങ്ങൾ വിപുലപ്പെടുത്തേണ്ടതു് ആവശ്യമാണു്. സാമ്പത്തികപരാധീനത അതിന്നു് ഒരു പ്രതിബന്ധമായി നില്ക്കാതിരിക്കുവാൻ ഉദാരമതികളും സമുദായസ്നേഹികളുമായ പൊതുജനങ്ങളുടെ നിർല്ലോഭമായ സഹായസഹകരണങ്ങൾ ഉണ്ടാകുമെന്നു് ആശ്രമാധികൃതർ പ്രതീക്ഷിക്കുന്നു.

---

## ശ്രീമദ് വീരേശ്വരാനന്ദസ്വാമികളുടെ കേരളസന്ദർശനം

ശ്രീരാമകൃഷ്ണസംഘം അദ്ധ്യക്ഷൻ ശ്രീമദ് വീരേശ്വരാനന്ദസ്വാമികൾ ഡിസംബർ ഒന്നാം തീയതി വൈകുന്നേരം കാലടിയിൽനിന്നും ഇവിടെ വന്നുചേൎന്നു. അന്നു വൈകുന്നേരം പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ചു് ഭക്തന്മാരും സുഹൃത്തുക്കളും ചേൎന്നു് സ്വാമിജിക്കു് ഭക്തിപൂൎണ്ണമായ ഒരു സ്വീകരണം നല്കുകയുണ്ടായി. സ്വീകരണത്തിനു മറുപടി പറഞ്ഞുകൊണ്ടു് സ്വാമിജി, ഭാരതത്തിൻെറ സന്ദേശം ആദ്ധ്യാത്മികമാണെന്നും അതിൽക്കൂടി മാത്രമേ ശാശ്വതശാന്തി നേടാൻ സാധിക്കൂ എന്നും ഉദ്ബോധിപ്പിച്ചു. തുടൎന്നുള്ള ദിവസങ്ങളിൽ വിലങ്ങൻ ആശ്രമത്തിൽവെച്ചു് അനേകം ഭക്തജനങ്ങൾ സ്വാമിജിയെ സന്ദൎശിച്ചു് അനുഗ്രഹാശിസ്സുകൾ നേടി. അമ്പത്തിരണ്ടു് സാധകർ സ്വാമിജിയിൽനിന്നും മന്ത്രോപദേശം സ്വീകരിച്ചു. അഞ്ചാം തീയതി മൂന്നു മണിക്കു് സ്വാമിജി കോഴിക്കോട്ടേയ്ക്കു് യാത്രയായി. കാലടിയിൽ സ്വാമിജി മൂന്നു ദിവസം വിശ്രമിക്കുകയുണ്ടായി. അവിടെ വെച്ചു് 17 പേൎക്കു് മന്ത്രദീക്ഷ നൽകി. കോഴിക്കോട്ടു് സ്വാമിജി മൂന്നു ദിവസം താമസിക്കുകയും 22 പേൎക്കു് മന്ത്രദീക്ഷ നല്കുകയും ചെയ്തു. അവിടെനിന്നും 8-ാം തീയതി മംഗലാപുരത്തേയ്ക്കു പോയി.

---

ശ്രീമദ് വിവേകാനന്ദസ്വാമികളുടെ ജന്മതിഥി – ജനുവരി. 30

ശ്രീരാമകൃഷ്ണദേവൻെറ ജന്മതിഥി – മാൎച്ച്. 9.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 55 | 1970 ഫെബ്രുവരി | ലക്കം 2 |
|---|---|---|

## അമൃതവാണി

ഏതു ജീവിയുടേയും ജീവശക്തി പ്രാണനത്രേ. പ്രാണൻെറ അതിസൂക്ഷ്മവും അത്യുത്കൃഷ്ടവുമായ വ്യാപാരം വിചാരമാകുന്നു. എന്നാൽ വിചാരമെന്നു പറഞ്ഞതുകൊണ്ടു് മുഴുവനായില്ല. ബോധാവസ്ഥയിൽ എത്താത്ത വിചാരമുണ്ടു് – അതിനെ വാസനയെന്നു പറയുന്നു; അതു ക്രിയാഭൂമികകളിൽ ഏററവും താഴത്തേതാണു്. നമ്മെ ഒരു കൊതുകു കടിച്ചാൽ നാമറിയാതെ നമ്മുടെ കൈയ് തനിയെ അതിനെ അടിക്കുന്നു. ഇതു വിചാരത്തിൻെറ ഒരു പ്രകാശനമാണു്. ശരീരത്തിൻെറ സ്വയംവ്യാപാരങ്ങളെല്ലാം ഈ വിചാരഭൂമികയിൽ ചേർന്നതാകുന്നു. മറെറാരു വിചാരഭൂമികയാണു് ബോധാവസ്ഥ. ഞാൻ തർക്കിക്കുന്നു, നിർണ്ണയം ചെയ്യുന്നു, മനനം ചെയ്യുന്നു, ഊഹിക്കുന്നു, അപോഹിക്കുന്നു. അതുകൊണ്ടും വിചാരശക്തിയുടെ വ്യാപാരം മുഴുവനുമായില്ല. തർക്കത്തിനു് ഒരവധിവരെയേ പോകാനാവൂ, അതിനപ്പുറമെത്താൻ കഴിവില്ല. അതു ചുററിത്തിരിയുന്ന വട്ടം നന്നെ ചെറിയതുതന്നെ. എന്നാൽ ഈ ബോധമണ്ഡലത്തിലേയ്ക്കു വിഷയങ്ങൾ പാഞ്ഞുവരുന്നുണ്ടെന്നു നമുക്കനുഭവമാകുന്നു. വാൽനക്ഷത്രങ്ങൾ വരുംപോലെ ചില വസ്തുതകൾ ഈ മണ്ഡലത്തിലേയ്ക്കു് കടന്നുവരുന്നു; അവ പുറമേനിന്നാണു് വരുന്നതെന്നു നിശ്ചയംതന്നെ; നമ്മുടെ തർക്കത്തിനാണെങ്കിലോ അതിർത്തിക്കപ്പുറം പോകാനുമാവില്ല. ഈ ചെറുമണ്ഡലത്തിലേയ്ക്കു തള്ളിക്കടക്കുന്ന വിഷയങ്ങളുടെ കാരണങ്ങൾ ഈ പരിധിക്കു പുറത്താണു്. ഈ ബോധഭൂമികയിൽനിന്നു് ഇനിയും മേലെ, ബോധാതീതാവസ്ഥയിൽ വർത്തിക്കാനും മനസ്സിനു കഴിയും. അതിനു സമാധിയെന്നും, തികഞ്ഞ ഏകാഗ്രത എന്നും ബോധാതീതാവസ്ഥയെന്നും പറയാറുണ്ടു്. ആ അവസ്ഥയിലെത്തുമ്പോൾ മനസ്സു തർക്കത്തിൻെറ അതിർത്തികളെ കടന്നുപോയി, ഒരു തർക്കത്തിനും ഒരു സഹജവാസനയ്ക്കും ഒരു കാലത്തും അറിയാനാകാത്ത വസ്തുതകളെ നേരിട്ടു കാണുന്നു. പരിശീലിപ്പിക്കാമെങ്കിൽ ശരീരത്തിലുള്ള സൂക്ഷ്മശക്തികളുടെ സർവ്വപ്രയോഗങ്ങളും, അതായതു പ്രാണൻെറ നാനാചേഷ്ടകളും, മനസ്സിനെ മേല്പോട്ടു തള്ളിക്കൊടുക്കും, ഉപരിഭൂമികകളെ ആരോഹണം ചെയ്തു സമാധിയെ പ്രാപിക്കുവാൻ സഹായിക്കും. അവിടെ നിന്നുകൊണ്ടു മനസ്സു വ്യാപരിക്കുകയും ചെയ്യുന്നു.

— വിവേകാനന്ദസാഹിത്യസർവ്വസ്വം, ഒന്നാം ഭാഗം, പേജ്– 182

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീ ലാട്ടുമഹാരാജ് പൂർവ്വകഥകളെ വിവരിക്കുന്നകൂട്ടത്തിൽ പറയുകയാണ്: ''ഒരുദിവസം ഗുരുദേവന് (അദ്ദേഹം കാശീപൂരിൽ രോഗശയ്യയിൽ കിടക്കുകയാണ്) ഞാവൽപ്പഴം തിന്നാനൊരു ആഗ്രഹം. തണുപ്പുകാലം അവസാനിക്കുകയാണ്, ഞാവൽപ്പഴം കിട്ടാനേ ഇല്ല. കല്ക്കത്തയിലെ അങ്ങാടി മുഴവൻ തിരഞ്ഞു. ഒരൊററ എണ്ണം കിട്ടാനില്ല. പക്ഷേ, എന്തിന്! എന്നിട്ടൊരു സംഗതിയുണ്ടായി, എന്താണെന്നോ? അതാണ് കേൾക്കേണ്ട പൂരം! അന്നതന്നെ ഏതോ ഒരു തോട്ടത്തിൽ ഞാവൽ പൂത്തുനിൽക്കുന്നതു് താൻ കാണുകയുണ്ടായി എന്ന് ഒരു ഭക്തൻ ശശിയെ അറിയിച്ചു. ശശി ഉടനെ അവിടെ ചെന്നന്വേഷിച്ച് ഒരു വിധം തപ്പിപിടിച്ച് ഞാവൽപഴവും സമ്പാദിച്ച് തിരിച്ചെത്തി. ഞാവൽപഴം കണ്ടിട്ട് ഗുരുദേവൻ അത്ഭുതപ്പെട്ടു. അദ്ദേഹം ചോദിച്ചു: 'ങ്ഏ, ഈ കാലത്തു് ഞാവൽപ്പഴം എവിടന്ന് കിട്ടി?' എന്തൊക്കെയായിരുന്നാലും ആ ഞാവൽപ്പഴം വായിൽ വെയ്ക്കാൻ അദ്ദേഹത്തിന് പററിയില്ല, എന്താണാവോ!...ചില ദിവസം ഗുരുദേവൻെറ തൊണ്ടയിൽക്കൂടി ആഹാരപദാർത്ഥമൊന്നും ഇറങ്ങിപ്പോവില്ല. അപ്പോൾ മാതൃദേവി ഒരു ഈർക്കിലിയിൽ പഞ്ഞി ചുററി അതുകൊണ്ട് തൊണ്ട വൃത്തിയാക്കിക്കൊടുക്കും. ഒരിക്കൽ അങ്ങനെ ചെയ്തുകൊണ്ടിരിക്കുമ്പോൾ ആ ഈർക്കിലിയുടെ അററം തൊണ്ടയിൽ മുട്ടി വേദനിപ്പിച്ചു. അമ്മ വിഷമിച്ച് വിളറിപ്പോയി. പക്ഷേ ഗുരുദേവനുടനെ പറഞ്ഞു, 'ഓ, ഈർക്കിലി പതുക്കെ ഒന്ന് കൊണ്ടു, അല്ലെ? സാരമില്ല; പണി മുഴുവനാക്കിക്കോളൂ.' ഗുരുദേവൻെറ ശരീരം ഇനി അധികകാലം നില്ക്കില്ല എന്ന് മാതൃദേവിക്ക് മനസ്സിലായി. എന്താണെന്നു വെച്ചാൽ അദ്ദേഹംതന്നെ മുമ്പൊരിക്കൽ അമ്മയോട് പറഞ്ഞിട്ടുണ്ട്: 'എല്ലാവരും എന്നെ തൊടുന്നതും, ആരു് തൊട്ട ആഹാരമായാലും ഞാനതെല്ലാം കൂസൽകൂടാതെ കഴിക്കുന്നതും കണ്ടു തുടങ്ങിയാൽ തീർച്ചപ്പെടുത്തിക്കോളൂ ഈ ദേഹം പിന്നെ അധികനാളൊന്നും നിലനില്ക്കില്ലെന്ന്.' മാതൃദേവി പിന്നേയും ഒരു കാര്യം പറയാറുണ്ട്: 'ഒരിക്കൽ നാട്ടിൽവെച്ച് അദ്ദേഹത്തിൻെറ ജ്യേഷ്ഠന് ടൈഫോയ്ഡ് പിടിപെട്ടു. സുഖക്കേടുകാലത്തു് അദ്ദേഹം ജ്യേഷ്ഠനെ വെള്ളം കുടിക്കാൻ സമ്മതിച്ചിരുന്നില്ല. അതിനാലൊരു ദിവസം ജ്യേഷ്ഠൻ പറഞ്ഞു: 'മരിക്കാൻകാലത്തു് നിൻെറ തൊണ്ടയിൽക്കൂടി വെള്ളമിറങ്ങാതെ നീ മരിക്കും, കണ്ടോളൂ.' ജ്യേഷ്ഠൻെറ വാക്കു് നിഷ്ഫലമായിപ്പോകാതിരിക്കാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു.' ഇതു പറയുന്നകൂട്ടത്തിൽ ഹലധാരിജ്യേഷ്ഠൻെറ കാര്യവും അമ്മ എടുത്തു് പറയും: 'ഒരിക്കൽ ഹലധാരിദാദാ ദക്ഷിണേശ്വരത്തുവെച്ച് അദ്ദേഹത്തോട് പറയുകയുണ്ടായത്രെ, 'നിൻെറ തൊണ്ടയിൽനിന്നു രക്തം ചാടും', എന്ന്. ഞാൻ പിന്നീട് കേട്ടു ഗുരുദേവൻെറ തൊണ്ടയിൽ നിന്ന് ശരിക്കും കറുത്ത മഷിയുടെ നിറത്തിൽ രക്തം കട്ടകട്ടയായി പുറത്തു ചാടി എന്ന്. അങ്ങനെ തന്നത്താൻ എത്ര കഷ്ടപ്പാട് അനുഭവിച്ചിട്ടായാലും വേണ്ടില്ല അദ്ദേഹം സ്വന്തപ്പെട്ടവരുടെ വാക്കുകൾ മിഥ്യയാവാതെ കരുതി രക്ഷിച്ചു പോന്നിരുന്നു. സത്യത്തിൽ അടിയുറച്ച് നിന്നതുകൊണ്ടാണതു് സാധിച്ചതു്''....

''ഹൊ, നമ്മുടെ മാതൃദേവിയേപ്പോലെ ഇത്ര ബുദ്ധിയുള്ളൊരു സ്ത്രീയെ ഞാനീ ഭൂലോകത്തു വേറെങ്ങും കണ്ടിട്ടില്ലപ്പാ! ഗുരുദേവനെ ശുശ്രൂഷിക്കുന്നതിന്നിടയ്ക്ക് ഞങ്ങളിൽ ചിലക്ക് അതികഠിനമായ നിരാശ വന്ന് മൂടും; ഞൊടിയിടയിൽ അമ്മയ്ക്കതു് മനസ്സിലായിക്കഴിയും. ഉടനെ യോഗിനെ വിളിച്ച് ഞങ്ങളുടെ അടുത്തേയ്ക്ക് പറഞ്ഞയയ്ക്കും: 'അവനോടിങ്ങനെ നിരാശപ്പെടരുതെന്ന് പറയൂ. അദ്ദേഹത്തിൻെറ ദേഹസ്ഥിതി രണ്ടു ദിവസമായി അല്പംമെച്ചപ്പെട്ടിട്ടുണ്ടല്ലൊ. മുറിവായ് പുറത്തേയ്ക്കായി ക്കഴിഞ്ഞു, പിന്നെന്താ!' ഇങ്ങനെയൊക്കെ ഓരോന്നു പറഞ്ഞു് ഞങ്ങളെ ധൈര്യപ്പെടുത്താൻ നോക്കും. ഒരു ദിവസം ഗുരുദേവൻ എല്ലാവ

രേയും അടുത്തേയ്ക്കു വിളിച്ചിട്ടു പറഞ്ഞു: 'ഒരു കാര്യം, നിങ്ങൾ ചെറിയ ചെറിയ സെററുകളായി തരം തിരിയരുത്. എല്ലാവരുംകൂടി ഒററക്കെട്ടായിനിന്നാൽ എല്ലാവർക്കും സന്തോഷമായിരിക്കും. എന്നാൽ ഓരോരുത്തനും ചെറു ചെറു സംഘം ഉണ്ടാക്കാൻ പുറപ്പെട്ടാലോ കഷ്ടപ്പാടു മാത്രമായിരിക്കും ഫലം.' അന്നു് എല്ലാവരും തമ്മിൽ അതിഗംഭീരമായൊരു തർക്കം നടന്നു. തർക്കത്തിൻെറ അവസാനത്തിൽ പിടിയും വലിയും മററുമായി. ഇഷ്ടംപോലെ തർക്കിച്ചോളാനും വാദിച്ചോളാനും ഗുരുദേവൻ പറഞ്ഞിട്ടുണ്ടു്. പക്ഷേ തർക്കം മൂത്തുമൂത്തു് ഓരോ ചെറിയ കൂട്ടുകെട്ടുകളായി പിരിയരുതെന്നു് അദ്ദേഹം നിഷ്കർഷിച്ചു പറഞ്ഞിരുന്നു.''

ശ്രീ ഗുരുദേവൻെറ മഹാസമാധിയുടെ തലേ ദിവസം നടന്ന ഒരു സംഭവം: ''ഉച്ചനേരം. പെട്ടെന്നു് ഇടിവെട്ടുന്നപോലൊരു ശബ്ദം. മാതൃദേവിയും ലക്ഷ്മീദീദിയും (ഗുരുമഹാരാജിൻെറ സഹോദരീപുത്രി) ഓടിഎത്തി ഗുരുദേവൻെറ മുറിയിലേയ്ക്കു് ശബ്ദമെന്തെന്നറിയുവാൻ – ലക്ഷ്മീദീദി പേടിച്ചു് കിടുകിടാന്നു് വിറയ്ക്കുകയായിരുന്നു. അവരുടെ ഭയഭാവം കണ്ടിട്ടു് ഗുരുദേവൻ പറഞ്ഞു, 'വീപ്പിച്ച മുഖം കാണുന്നതു് എനിക്കിഷ്ടമല്ലെന്നറിഞ്ഞുകൂടെ ?' ഉടനെ ലക്ഷ്മീദീദി പൊട്ടിച്ചിരിച്ചു.''

ഇക്കാലത്തുതന്നെ ഉണ്ടായ ഒരു സംഭവം ഗുരുമഹാരാജിൻെറ ഭക്തനായ ശ്രീവൈകുണ്ഠനാഥസന്ന്യാൽ പറഞ്ഞതു് അതേപടി ഇവിടെ പകർത്താം: ''സമയം വൈകുന്നേരം. അരിപ്പായസം കൊണ്ടുവന്നപ്പോൾ ഗുരുദേവൻ പറഞ്ഞു: 'എന്നെ ഒന്നു് എഴുന്നേല്പിച്ചിരുത്തു; ഇരുന്നുകൊണ്ടു് ആഹാരം കഴിക്കാൻ തോന്നുന്നു.' അദ്ദേഹം പറഞ്ഞതനുസരിച്ചു് ഞങ്ങൾ കുറച്ചു പേർകൂടി പിടിച്ചു് അദ്ദേഹത്തെ എഴുനേൽപ്പിച്ചിരുത്തി. ലാട്ടുവും ബുഡോഗോപാൽദാദയും അക്കൂട്ടത്തിലുണ്ടായിരുന്നു. ഗുരുദേവൻ കൈവിരൽ പായസത്തിൽ മുക്കി അതു് വായിൽ വെച്ചു. എന്നിട്ടു പറയുകയാണ്, 'എൻെറ ഉള്ളിൽ എന്തൊരു കത്തിക്കാളുന്ന വിശപ്പാണെന്നറിയാമോ ? ചോറും പരിപ്പും ഒക്കെക്കൂടി വയറു നിറയെ വാരിവാരിത്തിന്നാനൊരു ആർത്തിയാണു് ഓരോ എല്ലിന്നകത്തുപോലും. പക്ഷേ പറഞ്ഞിട്ടെന്താ ഫലം ? മഹാമായ ഒരു നറുങ്ങു് ചോറു് അകത്തേയ്ക്കാക്കാൻ സമ്മതിച്ചെങ്കിലല്ലെ വേണ്ടൂ!''

ഇതാ ഇനി ലാട്ടുമഹാരാജിൻെറ ഭാഷയിൽക്കൂടി പരമഹംസദേവൻെറ മഹാസമാധി കാണാൻ നാം ഒരുമ്പെടുകയാണു്. ഭക്തിപൂർവ്വം നമുക്കതു് ദർശിക്കാം: ''എന്നും ഉറങ്ങാൻ കിടന്നാൽ പറയുന്നതുപോലെതന്നെ അന്നും ഗുരുദേവൻ പറഞ്ഞു, 'ഹരി ഓം തത് സത്.' ഞാനദ്ദേഹത്തെ വിശറികൊണ്ടു വീശുകയാണു്. ഏകദേശം ഒരു പതിനൊന്നു മണിയായപ്പോൾ അദ്ദേഹം ദീർഘനിഃശ്വാസമിട്ടു. ഉടനെ ഞങ്ങൾക്കു തോന്നി അദ്ദേഹം സമാധിയിലാണ്ടുപോയി എന്നു്. ലൊറേൻ ഉടനെ ഞങ്ങളോടെല്ലാവരോടും 'ഹരി ഓം തത് സത്'' ഉറക്കെ ജപിക്കാൻ പറഞ്ഞു. വളരെ അധികം നേരം ഞങ്ങളങ്ങനെ നാമസംകീർത്തനം ചെയ്തുകൊണ്ടിരുന്നു. രാത്രി ഏകദേശം ഒരു മണി ആയപ്പോഴേയ്ക്കും ഗുരുദേവൻെറ മഹാസമാധിക്കു ഭംഗം വന്നു. അപ്പോൾ സ്വല്പം റവപ്പായസം കഴിച്ചു. ശശിയാണു് അതു കഴിപ്പിച്ചതു്. അതു കഴിച്ചതും പിന്നെ താമസമുണ്ടായില്ല അദ്ദേഹം വീണ്ടും സമാധിയിലായി. ലൊറേന്നു് അതു കണ്ടപ്പോൾ സംശയം തോന്നി. ബുഡോഗോപാൽ ദാദായെ വിളിച്ചു പറഞ്ഞു, 'രാംലാൽദാദായെ ഒന്നു് വിളിച്ചുകൊണ്ടു വരാമോ ?' ഗോപാൽ ദാദ എന്നേയും കൂട്ടിനു വിളിച്ചു് ഉടനെ ദക്ഷിണേശ്വരത്തേയ്ക്കു് നടന്നു. രാംലാൽദാദാ ആ കൂരിരുട്ടത്തുതന്നെ ഞങ്ങളോടൊപ്പം കാശീപൂരിലേയ്ക്കു് പോന്നു. ഇവിടെ വന്നു് ആകപ്പാടെ ഒന്നു് നോക്കിയിട്ടു് പറഞ്ഞു, 'ഇപ്പോഴും ബ്രഹ്മതാലു ചൂടായിത്തന്നെ ഇരിക്കുന്നുണ്ടു്. നിങ്ങളാ ക്യാപ്റ്റനെ(ശ്രീ വിശ്വനാഥ ഉപാദ്ധ്യായനെ) ഒന്നു് വിവരമറിയിച്ചാൽ വേണ്ടില്ല..' നേരം വെളുക്കുന്നതിനു മുമ്പായി ഡോക്ടറെ കൊണ്ടു വന്നു. ഡോക്ടർ മഹേന്ദ്രലാൽ സർക്കാർ പരിശോധിച്ചിട്ടു പറഞ്ഞു, 'ഗുരുദേവൻ ഈ ദേഹം ഉപേക്ഷിച്ചിട്ടു് പൊയ്ക്കുളഞ്ഞിരിക്കുന്നു.' ഗുരുദേവൻെറ ഭക്തനായ ഉപാദ്ധ്യായൻ (നേപ്പാൾ മഹാരാജാവിൻെറ പ്രതിനിധി) അപ്പോഴേയ്ക്കും എത്തി. അദ്ദേഹം ഗുരുദേവൻെറ തലയിലും മേലും ആസകലം നെയ്യു പുരട്ടി ഉഴിയാൻ പറഞ്ഞു. ശശി ഗുരുദേവൻെറ മേലാകെ നെയ്യു

പുരട്ടി; വൈകുണ്ഠസന്ന്യാൽ കാലിലും നെയ്യു പുരട്ടി തടവാൻ തുടങ്ങി. അതുകൊണ്ടൊന്നും യാതൊരു ഗുണവും കണ്ടില്ല. അത്രത്തോള മായപ്പോഴേയ്ക്കും തന്നത്താൻ അടക്കാനാവാതെ മാതൃദേവി ഗുരുദേവൻെറ മുറിയിലേയ്ക്കു ഓടി വന്നു, 'അമ്മേ, കാളീ! ഞാനെന്തു തെററു ചെയ്തിട്ടാണു എന്നെ ഇവിടെ നിർത്തി അമ്മ പൊയ്ക്കളഞ്ഞതു ?' എന്നു ചോദിച്ചുകൊണ്ടു നിലവിളിക്കാൻ തുടങ്ങി. ബാബുരാമും യോഗിനും വേഗം അമ്മയുടെ അടുത്തേയ്ക്കു ചെന്നു; ഗോലാപ്മാ ഒരു വിധം അമ്മയെ ആ മുറിയിൽനിന്നു കൊണ്ടുപോയി. അപ്പോഴേയ്ക്കും വിവരം കേട്ടുകേറംപ്പിച്ചു കല്ക്കത്തയിലെ ഭക്ത ന്മാർ ഓടിയെത്തിത്തുടങ്ങി. അക്ഷയമാസ്റ്ററും ഹുട്കോഗോപാലനും ആണു അവരെ വിവരം അറിയിച്ചതു എന്നാണു പിന്നീടു അറിവാ യതു. ഒരു മാതിരി എല്ലാവരും എത്തി. അവരെല്ലാവരും ചുററും നിന്നുകൊണ്ടു ഗുരു ദേവൻെറ ഒരു ഫോട്ടോ എടുത്തു. ഇതൊക്കെ കഴിഞ്ഞു വന്നപ്പോഴേയ്ക്കും നേരം വളരെ വൈകിക്കഴിഞ്ഞു. എന്നിട്ടു പൂക്കളും മാലകളും കൊണ്ടു അലങ്കരിച്ച കട്ടിലിൽ ഗുരുദേവനെ കിടത്തി, വഴിക്കെല്ലാം കീർത്തനങ്ങൾ ചൊല്ലി ക്കൊണ്ടു ശ്മശാനത്തിലേയ്ക്കുള്ള യാത്ര പുറപ്പെട്ടു. രാംബാബു എന്നോടു പറഞ്ഞു, 'നീ തോട്ട ത്തിൽ(കാശീപൂർ)കുറച്ചു നേരം നില്ക്കു. പിന്നീടു അക്ഷയബാബു (ഏതക്ഷയബാബുവാണെന്നെ നിക്കു മനസ്സിലായതുമില്ല) വന്നാൽ നിനക്കു അവിടേയ്ക്കു (ശ്മശാനത്തിലേയ്ക്കു) പോകാം.' അതുകൊണ്ടു ഞാൻ ഉദ്യാനവാടിയിലിരുന്നതേ യുള്ളു. മാതൃദേവി ആ ഒരൊററ കരച്ചിൽ, ഒരൊററ തേങ്ങൽ തേങ്ങിയതേയുള്ളു, പിന്നെ ആ തൊണ്ടയിൽനിന്നു ഒരു ശബ്ദം പുറത്തു വരു ന്നതു ഒരാളും കേട്ടിട്ടില്ല. ഹൊ, ഒരു സ്ത്രീക്കു ഇത്ര ധൈര്യവും മനക്കരുത്തും ഞാൻ പിന്നാ രിലും കണ്ടിട്ടില്ല, അത്ഭുതംതന്നെ! രാത്രി ഞാൻ ശ്മശാനത്തിൽ പോയി. പലരും ഗംഗാ തീരത്തു മിണ്ടാതിരിക്കുന്നുണ്ടു. ശശി ഒരു വിശറിയും കൈയിൽ പിടിച്ചു ചിതയുടെ അടുത്തിരിപ്പുണ്ടു, അടുത്തുതന്നെ ശരോട്ടും ഉണ്ടു. ഞാൻ ചെന്നു ശശിയുടെ കൈയും പിടിച്ചു അയാളെ അവിടെനിന്നു നീക്കാൻ നോക്കി, ശരോട്ടും ലൊറേനുംകൂടി എന്തെല്ലാം പറഞ്ഞു സമാധാനിപ്പിക്കാൻ ശ്രമിച്ചു! ശശി ഒരക്ഷരം മിണ്ടാൻപോലും കൂട്ടാക്കിയില്ല. കേറംക്കണോ അയാളുടെ കഥ! ഗുരുദേവൻെറ അസ്ഥിയും ഭസ്മവും ഒരു കുടത്തിലാക്കി ശശി തലയിൽ വെച്ചുകൊണ്ടാണു കാശീപൂർ തോട്ടത്തിലേയ്ക്കു കൊണ്ടുവന്നതു. ഗുരുദേവൻ കിടക്കാറുള്ള കിടക്കമേൽ അതു സ്ഥാപിച്ചു. പിറെറ ദിവസം ഗോലാപ്മാ ഞങ്ങളോടു പറയുക യാണു, ശ്രീ മാതൃദേവി കൈയിൽക്കിടന്നി രുന്ന വള ഊരാൻ ഭാവിച്ചപ്പോൾ ഗുരുദേവൻ പെട്ടെന്നു പ്രത്യക്ഷപ്പെട്ടു അങ്ങനെ ചെയ്യരു തെന്നു പറഞ്ഞു വിലക്കിയെന്നു. അദ്ദേഹം പറഞ്ഞുവത്രെ, 'ഇതു കേമായി, ഞാനതിനു വല്ലിടത്തേയ്ക്കും പൊയ്ക്കളഞ്ഞോ? നോക്ക കണ്ടില്ലെ, ഞാനിതാ ഇവിടെത്തന്നെയുണ്ടു, ഈ മുറിയിൽനിന്നൊന്നു ആ മുറിയിലേയ്ക്കു പോയി എന്നു മാത്രം.' ഗോലാപ്മാ വന്നു പറഞ്ഞതോടെ കരഞ്ഞുപിഴിഞ്ഞു സങ്കടപ്പെ ട്ടിരുന്നവരുടെ സങ്കടമൊക്കെ പമ്പകടന്നു. ഉടനെ എല്ലാവരുംകൂടി തീരുമാനിച്ചുറച്ചു, ഇത്ര നാളും നടന്നിരുന്നപോലെയൊക്കെ അതേപടി നമുക്കിനിയും നടത്താം. നിരഞ്ജൻ, ശശി, ബുഡോഗോപാൽദാദാ, താരക്ദാദാ ഇവ രൊക്കെ അവിടെത്തന്നെ അന്നു താമസിച്ചു. ഞാനും യോഗിനും ശ്രീ മാതൃദേവി പറഞ്ഞ പ്രകാരം ഗുരുദേവൻെറ നിവേദ്യത്തിനു വേണ്ടതൊക്കെ ഏർപ്പാടു ചെയ്യുന്നതിനായി കല്ക്കത്തയ്ക്കു പോയി. അന്നുച്ചയ്ക്കു ഗുരുദേവനു അന്നപ്രസാദം നിവേദിച്ചു. എല്ലാവരുംകൂടി അദ്ദേഹത്തിൻെറ മുറിയിലിരുന്നു ഭജനകളും കീർത്തനങ്ങളും പാടി. രാത്രി റവപ്പായസവും നിവേദിച്ചു. പൊടിതകപ്പ്നായി രാമനാമവും ചൊല്ലി കേറംപ്പിച്ചു. എന്നിട്ടു ഓരോരുത്തനും അവനവൻെറ വീട്ടിലേയ്ക്കു പോയി. ഞാനും ഗോപാൽദാദയും താരക്ദാദയും മാത്രം അന്ന വിടെ കഴിച്ചുകൂട്ടി. മൂന്നാലു ദിവസം കഴി ഞ്ഞപ്പോൾ മാതൃദേവി എന്നേയും ലക്ഷ്മീദീദി യേയും ഗോലാപ്മായേയും കൂട്ടി ദക്ഷിണേശ്വ രത്തേയ്ക്കു പോയി, സന്ധ്യയ്ക്കുമുമ്പായി കാശീ പൂരിലേയ്ക്കു തിരിച്ചുവരികയും ചെയ്തു. ഞാൻ പിന്നീടു കേട്ട വർത്തമാനമാണു, ട്ടോ, അന്നു വൈകുന്നേരമായപ്പോൾ രാംബാബു ഉദ്യാന ത്തിൽ ചെന്നിരുന്നുവത്രെ. ശശി, നിരഞ്ജനൻ,

ലൊറേൻ, രാഖാൽ, ബാബുരാം ഇവരൊക്കെ ഉച്ചയ്ക്കുതന്നെ എത്തിക്കഴിഞ്ഞിരുന്നു. രാംബാബു അന്ന് ആശ്രമം (അതായതു് കാശീപൂരിലെ ഉദ്യാനമന്ദിരം) വേണ്ടെന്നുവെച്ചിട്ട് എല്ലാവരോടും താന്താങ്ങളുടെ വീടുകളിലേയ്ക്കു് പോകാനാവശ്യപ്പെട്ടു. ഇതു കേട്ടപ്പോറം നിരഞ്ജനും ശശിക്കും അതികഠിനമായ വ്യസനമായി. ഇതുവരെ നടന്നുവന്നതുപോലെതന്നെ ഗുരുദേവന്റെ സേവാപരിചരണം മുടക്കംകൂടാതെ തുടന്ന് നടത്തിക്കൊണ്ടുപോകണമെന്നായിരുന്നു അവരുടെ ആഗ്രഹം. നിരഞ്ജൻ ആ രാത്രി തന്നെ ബലരാംബാബുവിന്റെ വീട്ടിൽപോയി. പിറേറദിവസം ശ്രീ മാതൃദേവിയെ കൂട്ടിക്കൊണ്ടു പോകുന്നതിന്നായി ബലരാംബാബുതന്നെ കാശീപൂരിലേയ്ക്കു് വന്നു. ഗുരുദേവന്റെ വസ്ത്രങ്ങളും മററു് നിത്യോപയോഗവസ്തുക്കളും അമ്മ പോകുമ്പോറം ബലരാംബാബുവിന്റെ വീട്ടിലേയ്ക്കു് കൊടുത്തയച്ചു. അമ്മ ബലരാംബാബുവിന്റെ വീട്ടിലേയ്ക്കു് പോയി. ഞാനും ഗോപാൽദാദയും താരക്ദാദയും തോട്ടത്തിൽ ബാക്കിയായി. മററുള്ളവരൊക്കെ ഉച്ചയോടു കൂടി വരും, രാത്രിയായാൽ പോവുകയുംചെയ്യും. (ഗുരുദേവന്റെ അസ്ഥികരം ഉറംക്കൊള്ളുന്ന) കുടം കാംകുർഗാച്ചിയിലെ ഉദ്യാന (യോഗോദ്യാനം)ത്തിൽ സ്ഥാപിച്ചു് അവിടെ ഒരു മഠം ആരംഭിക്കണമെന്നു് രാംബാബുവിനു് അതിയായ മോഹമുണ്ടായിരുന്നു. പക്ഷെ രാംബാബുവിന്റെ ഈ പ്ലാൻ ശശിക്കും നിരഞ്ജനും പിടിച്ചില്ല. അവരു് വാശിപിടിച്ചു, 'ഞങ്ങളീ കുടം തരില്ല' എന്നു്. ലൊറേൻ എത്ര പറഞ്ഞുനോക്കി അവരോടു്: 'നോക്കു, ഇതൊന്നു് കേറംക്കു നിങ്ങളു് ! കഷ്ടം, ഈ മൺകുടത്തിന്റെ പേരിൽ നമ്മളിങ്ങനെ വഴക്കടിക്കുന്നതു് എന്തു പോരായ്മയാണു്! നമ്മളാരൊക്കെ എവിടൊക്കെയാണു് ചെന്നു പാറുക എന്നതിനു് വല്ലതീർച്ചയുമുണ്ടോ? രാംദാദയാണെങ്കിൽ അദ്ദേഹത്തിന്റെ ഉദ്യാനമാളിക ഗുരുദേവന്റെ പേരിൽ എഴുതിത്തരാനും ആഗ്രഹിക്കുന്നു. അപ്പോറംപ്പിന്നെ അതുതന്നെയല്ലെ ശരി? അവിടെവെച്ചു് ഇനിയും ആയികൂടെ നമ്മളിതുവരെ ചെയ്തുവന്ന പൂജ? എന്റെ അഭിപ്രായപ്രകാരം അദ്ദേഹം കാണിച്ചുതന്ന ആദർശാനുസാരം ജീവിതം പടുത്തുയർത്തിയാൽ തന്നെയേ നമ്മുടെ ഉദ്ദേശ്യം സാഫല്യത്തിൽ ചെന്നെത്തുകയുള്ളു.'

ജന്മാഷ്ടമിയുടെ തലേദിവസം ഞാൻ രാംബാബുവിന്റെ വീട്ടിൽ ചെന്നു. അവിടെ നിന്നു് കാംകുർഗാച്ചിയിലെ ഉദ്യാനത്തിലേയ്ക്കും പോയി. പിറേറ ദിവസം രാവിലെ രാംബാബുവിന്റെ വീട്ടിൽനിന്നു് എല്ലാവരും കൂടി ഭജന പാടിപ്പാടി കാംകുർഗാച്ചിയിലെത്തി. ശശിതന്നെയാണു് കുടം തലയിലേററി കൊണ്ടുവന്നതു്. അവിടെ എത്തിയതിന്നു ശേഷം (പ്രത്യേകം തയ്യാറാക്കിയ കുഴിയിൽ) കുടത്തിന്നു മീതെ മണ്ണിടുന്നതു കണ്ടിട്ടു് ശശി പൊട്ടിക്കരഞ്ഞുപോയി – 'അയ്യോ! ഗുരുദേവനു് മേലു് വേദനിക്കുമല്ലൊ!' ശശിയുടെ ഈ നിലവിളി കേട്ടിട്ടു് സകലരുടേയും കണ്ണു നിറഞ്ഞൊഴുകി. ശ്മശാനത്തിൽനിന്നു് മടങ്ങുംവഴി ഉപേൻബാബു ('വസുമതി' പത്രത്തിന്റെ ഉടമസ്ഥൻ ഉപേന്ദ്രനാഥമുഖോപാദ്ധ്യായൻ) വിനെ പാമ്പു് കൊത്തി. നിത്യഗോപാൽബാബു (ജ്ഞാനാനന്ദ അവധൂതൻ)ഉടനെതന്നെ ആ മുറിവായിൽ ഇരുമ്പു് ചുട്ടുപഴുപ്പിച്ചുവെച്ചു് പൊള്ളിച്ചു. ആ മുറിവു് ഇനിയും ഉണങ്ങിയിട്ടില്ല. എന്നിട്ടും ഉപേൻബാബു ഭജന പാടിപ്പാടി കാംകുർഗാച്ചിയിലേയ്ക്കുള്ള ആ വഴി മുഴുവൻ നടന്നു. അദ്ദേഹത്തിനു് സാധുസംഗം വലിയ ഇഷ്ടമായിരുന്നു. പുസ്തകവും കക്ഷത്തിൽ വെച്ചു് അദ്ദേഹം ദക്ഷിണേശ്വരത്തേയ്ക്കു് നടന്നുവരും, കാശീപൂരിലേയ്ക്കും വന്നിരുന്നു. എന്നിട്ടു ഗുരുദേവൻ അദ്ദേഹത്തോടു് പറയാറുണ്ടു്, 'നീ രഥവും കാണും, പിന്നെ പഴവും വില്ക്കും,' എന്നു്. കാംകുർഗാച്ചിയിലെ ഉത്സവത്തിനുശേഷം രാംലാൽദാദാ പൊടിപൊടിച്ചൊരു സദ്യ നടത്തി. എന്തു് കേമമായ ഭജനയും സങ്കീർത്തനവുമായിരുന്നു അതിന്റെ കൂടെ! മാതൃദേവിയെ കൂട്ടിക്കൊണ്ടുവരാൻവേണ്ടി രാംലാൽദാദാ ബലരാംബാബുവിന്റെ വീട്ടിൽ ചെന്നു. പക്ഷെ അമ്മയ്ക്കു് പോരാൻ തീരെ സമ്മതമുണ്ടായിരുന്നില്ല. ദക്ഷിണേശ്വരത്തുവെച്ചു് രാംലാൽദാദാ നടത്തിയ സദ്യയിലും ഉത്സവത്തിലും ഞാനും പങ്കുകൂടുകയുണ്ടായി. ഗുരുദേവന്റെ മഹാസമാധിക്കുശേഷം കാശീപൂർ ഉദ്യാനത്തോടു് എനിക്കു് തീരെ താല്പര്യമില്ലാതെയായി. ഞാൻ മിക്കപ്പോഴും രാംബാബുവിന്റെ ഉദ്യാനത്തിൽ പോകും. പക്ഷെ അവിടേയും മനസ്സു് നില്ക്കുന്നില്ല. അപ്പോറം ഞാൻ

ലൊറേൻെറ വീട്ടിലേയ്ക്ക് ചെല്ലും. എന്തെല്ലാം കഥകളാണ് ലൊറേന്ന് പറയാനുള്ളതു്, ഹൊ! ഞാൻ ചോദിക്കും, 'ഏയ്, ലൊറേൻ! നിങ്ങളെ ഗുരുദേവന് എന്തൊരിഷ്ടമായിരുന്നു, ഞാൻ പലപ്പോഴും അതിശയിക്കാറുണ്ട്, നിങ്ങളെ പിരിഞ്ഞു് അദ്ദേഹത്തിനു എങ്ങനെ ഇരിക്കാൻ കഴിയുന്നു എന്ന്.' ലൊറേൻ അതു കേട്ടിട്ട് ഉറക്കെ ചിരിച്ചുകൊണ്ട് പറയും, 'പോടോ! തന്നെ പിരിഞ്ഞിട്ടാണ് ഇനി അദ്ദേഹത്തിന് ഇരിക്കാൻ കഴിയുക, ഹ്ഹും! കൊള്ളാം, കൊള്ളാം. തന്നോട്, ശശിയോട്, രാഖാലിനോട് ഒക്കെ ഹൊ, എന്തായിരുന്നു ഗുരുദേവനൊരു സ്നേഹം, വാത്സല്യം! നിങ്ങളൊക്കെ അല്ലെ പാടുപെട്ട് അദ്ദേഹത്തെ പരിചരിച്ചതു്, ഞാൻ വല്ലതും ചെയ്തിട്ടുണ്ടോ?' കണ്ടില്ലെ, ലൊറേൻെറ ഒരു വിനയം?

ഒരു ദിവസം ഞങ്ങളിലൊരാൾ എൻെറ മുമ്പിൽവെച്ച് സങ്കടപ്പെടാൻ തുടങ്ങി! അയാൾ ആവലാതിപ്പെടുകയാണ്, 'നോക്കൂ, അദ്ദേഹം നമ്മളെയൊക്കെ പററിച്ച് പൊയ്ക്കളഞ്ഞില്ലെ? അതു കേട്ടപ്പോൾ എൻെറ മനസ്സ് വല്ലാതെ വേദനിച്ചു. ഞാൻ പറഞ്ഞു, 'അതേയ്, അവിശ്വാസികൾക്ക് അദ്ദേഹം മരിച്ചുപോയതുതന്നെ, സംശയമില്ല. പക്ഷെ വിശ്വാസികൾക്ക് അദ്ദേഹം ഇപ്പോഴും ജീവനോടെ ഇരിപ്പുണ്ട്. കണ്ടില്ലെ അദ്ദേഹം ശ്രീ മാതൃദേവിയുടെ മുമ്പിൽ വന്നു നിന്നതു്! അത്രത്തോളം വിശ്വാസമുണ്ടെങ്കിൽ നിങ്ങളുടെ മുമ്പിലും വന്നു നില്ക്കും.'

ശ്രീ മാതൃദേവിയേയും ലക്ഷ്മീദീദിയേയും ബലരാംബാബു തീർത്ഥയാത്രയ്ക്ക് പറഞ്ഞയയ്ക്കുന്നു എന്ന് ഞാൻ കേട്ടു. കൂടെ യോഗിനും കാളിയുമാണ് പോകുന്നതു്. അമ്മ തീർത്ഥാടനത്തിന് പുറപ്പെടുന്നുണ്ടെന്ന് കേട്ടപ്പോൾ മുതൽ അമ്മയുടെ കൂടെ പോകാൻ എനിക്കുമൊരു മോഹം. അമ്മയ്ക്കുതു് എത്രവേഗം മനസ്സിലായെന്നോ! അമ്മ എന്നേയും കൂടെ കൊണ്ടുപോയി. മാസ്റ്റർ മഹാശയൻ അദ്ദേഹത്തിൻെറ ഭാര്യയേയും അമ്മയുടെ കൂടെ പറഞ്ഞയച്ചു. ഗോലാപ്മാ അമ്മയെ വിടാതെ പിടികൂടി. അങ്ങനെ അമ്മയുടെ കൃപകൊണ്ട് എനിക്കൊരു തീർത്ഥാടനവും സാധിച്ചു. ഇത്തരത്തിൽ സ്നേഹം കൊണ്ടാകെ മൂടിപ്പൊതിഞ്ഞുകൊണ്ടാണ് ശ്രീ മാതൃദേവി ഞങ്ങളെയെല്ലാം കൂട്ടിയിണക്കി കൊണ്ടുനടന്നിരുന്നതു്.''

---

# ധന്യമപ്പൊന്നുഷസ്സെന്നുദിക്കും?

എന്നുള്ളിൽ ഭക്തിയെ ചെമ്മേയുണർത്തുന്ന
ധന്യമപ്പൊന്നുഷസ്സെന്നുദിക്കും?
നാമം ജപിച്ചു സംതൃപ്തനായെന്നു ഞാൻ
പ്രേമബാഷ്പാവിലനേത്രനാകും?
മാമകചിത്തമാത്മാവും വിശുദ്ധമായ്
മേവുന്ന നാളെന്നു വന്നുചേരും?
വൃന്ദാവനത്തിലെ ധന്യകുഞ്ജങ്ങളിൽ
ചെന്നൊന്നു പൂകുവതെന്നു ഞാനും?
ബോധോദയത്താൽ തമസ്സററു സംസാര-
മോഹനിർമ്മുക്തനായ്ത്തീരുമോ ഞാൻ?
അപ്പരമാത്മകമാം രാസവിദ്യയെ
കെല്പോടെ വേണ്ടപോലഭ്യസിച്ചും,
ചിന്താമണിസ്പർശമേററും ചിരേണയെൻ-
സ്വന്തമിഗ്ഗാത്രമാം ലോഹപിണ്ഡം,
നന്മ ചേരുമ്മാറു മാറേറെ വദ്ധിച്ചു
ചിന്മയസ്വർണ്ണമായെന്നു മാറും?
ഭക്തിയും ധർമ്മവും ജാതിവിചാരവും
എന്നുപേക്ഷിക്കും ഞാനാകമാനം?
മാമൂല്യം ലജ്ജയും ക്ലേശവും മാനവും
ഞാനുപേക്ഷിക്കുന്ന നാൾ വരുമോ?
ഭക്തപദധൂളികൊണ്ടു സർവ്വാംഗവും
ഭക്തിപുരസ്സരം ഞാനണിയും.
ത്യാഗത്തിൻഭാണ്ഡം ചുമലിലെടുത്തു ഞാൻ
പോകുന്നതെന്നു കാളിന്ദിതന്നിൽ?
അന്നദിതന്നിലെ പുണ്യജലം മൃത-
സഞ്ജീവനിതന്നെയല്ലോ നൂനം.
കൈക്കുമ്പിൾകൊണ്ടതു മുക്കിക്കുടിച്ചു ഞാൻ
ചിക്കെന്നു പ്രേമത്താൽ ഭ്രാന്തനാവും.
പൊട്ടിച്ചിരിക്കും ഞാൻ ആനന്ദമത്തനായ്
പെട്ടെന്നു കണ്ണീരുറന്നു കേഴും.
ധന്യമാം സച്ചിദാനന്ദാബ്ധിതന്നിൽ ഞാൻ
മുങ്ങിത്തുടിച്ചുകളിക്കും നൂനം.
ഭക്തിയാൽ മത്തനായ് മററുള്ളോരെയും ഞാൻ
ഭക്തിസുധയൂട്ടി മത്തരാക്കും.
ശ്രീഹരിപാദത്തിൽ സർവ്വദാ വാണു ഞാൻ
ഹാ, ലീലയാടിക്കൊണ്ടാനന്ദിക്കും.

– ശ്രീരാമകൃഷ്ണവചനാമൃതം, ഭാഗം, 3. പേജ് 189.

---

# തസ്മാദ് യോഗീ ഭവാര്‍ജ്ജുന!

**സിദ്ധിനാഥാനന്ദസ്വാമി**

അനുഭൂതിയാണ് മതം. അനുഭൂതിയെ അടിസ്ഥാനപ്പെടുത്തിയുള്ള വിവരണമാണ് തത്ത്വചിന്ത. പരംപൊരുൾ മനസ്സിന്ന് അഗ്രാഹ്യവും അനുഭൂതിമാത്രവേദ്യവും ആയിരിക്കെ, ആ പരമപദത്തെ സംബന്ധിച്ച് മനസ്സിന്ന ഗ്രഹിക്കാവുന്ന ദര്‍ശനമാണ് തത്ത്വചിന്തയില്‍ക്കൂടി പ്രകാശിപ്പിക്കുന്നത്. പരമമായ അനുഭവം ഏവര്‍ക്കും ഒന്നോ ഒരുപോലെയോ ആയാലും അതിനെക്കുറിച്ചുള്ള ഓരോരുത്തരുടെയും വിവരണം വ്യത്യസ്തമായിരിക്കും. അനുഭൂതി മൂകാസ്വാദനംപോലെ അവര്‍ണ്ണ്യമാണെന്നാണ് അറിവുള്ളവരുടെ അഭിപ്രായം. എന്നാലും പലരും ആവുംപോലെ വര്‍ണ്ണിക്കാന്‍ ശ്രമിച്ചിട്ടുണ്ട്. വര്‍ണ്ണിക്കുന്ന ആളുടെ സിദ്ധാന്തവും സംസ്കാരവും വാഗ്‌വൈഭവവും അനുസരിച്ച് ഓരോന്നും വിഭിന്നമായിരിക്കും. ഇങ്ങനെയുള്ള ആസ്തികദര്‍ശനങ്ങളില്‍ ആറെണ്ണം മുഖ്യമായുണ്ട്. അവയെ ചിന്താപ്രധാനമെന്നും അനുഷ്ഠാനപ്രധാനമെന്നും രണ്ടായി തിരിക്കാം. പതഞ്ജലിപ്രണീതമായ യോഗദര്‍ശനവും ജൈമിനിനിര്‍ദ്ദിഷ്ടമായ പൂര്‍വ്വമീമാംസയും അനുഷ്ഠാനപ്രധാനങ്ങളും ന്യായം, വൈശേഷികം, സാംഖ്യം, വേദാന്തം എന്നിവ ചിന്താപ്രധാനങ്ങളുമായി കണക്കാക്കാം. ഇവയില്‍ പൂര്‍വ്വമീമാംസാവിഹിതങ്ങളായ അനുഷ്ഠാനങ്ങള്‍ ഗൃഹസ്ഥന്റെ പഞ്ചമഹായജ്ഞങ്ങളുടെ രൂപത്തില്‍ നിലനിന്നുപോന്നു. യോഗസാധന സര്‍വ്വവര്‍ണ്ണികളും ആശ്രമികളും തങ്ങളുടെ നിത്യജീവിതത്തില്‍ ഏറെക്കുറെ അനുഷ്ഠിച്ചുപോരുന്നു. ആസ്തികന്മാര്‍ മാത്രമല്ല നാസ്തികരെന്നു കരുതപ്പെട്ടുപോരുന്ന ബൗദ്ധന്മാരും ജൈനന്മാരും, പോരാ, ഹൈന്ദവേതരസാധകരും യോഗമാര്‍ഗ്ഗത്തെ തങ്ങളുടെ അനുഷ്ഠാനപദ്ധതിയുടെ അവിഭാജ്യഘടകമാക്കി സ്വീകരിച്ചിട്ടുണ്ട്. ഇപ്രകാരം യോഗമാര്‍ഗ്ഗം സാര്‍വ്വത്രികമായ ഒരു അദ്ധ്യാത്മപദ്ധതിയത്രെ.

ഈ യോഗത്തിന്റെ സര്‍വ്വാനുകൂല്യം കാരണം ഇതരമാര്‍ഗ്ഗാവലംബികള്‍ അതിനെ സ്വായത്തമാക്കുകയും അതിന്റെ സ്വതന്ത്രമായ നിലനില്പിനെ അംഗീകരിക്കാതിരിക്കുകയും ചെയ്യുന്ന ഒരു സ്ഥിതിവിശേഷംവരെ കാര്യമിപ്പോള്‍ എത്തിയിട്ടുണ്ട്. ഭാഗവതത്തില്‍ ഏകാദശത്തില്‍ ഇങ്ങനെ പറയുന്നു:

യോഗാസ്ത്രയോ മയാ പ്രോക്താ
നൃണാം ശ്രേയോവിധിത്സയാ
ജ്ഞാനം കര്‍മ്മ ച ഭക്തിശ്ച
നോപായോഽന്യോഽസ്തി കുത്രചിത്.

(ഭാഗ. 11.20.6)

'ജനങ്ങളുടെ ശ്രേയസ്സിനുവേണ്ടി നിര്‍ദ്ദേശിക്കപ്പെട്ടിട്ടുള്ള യോഗങ്ങള്‍ ജ്ഞാനം, കര്‍മ്മം, ഭക്തി എന്നു മൂന്നാണ്; വേറെ ഒന്നുമില്ല.' ഇവര്‍ മൂവരുംകൂടി അഹമഹമികയാ സാക്ഷാല്‍ 'യോഗ'ത്തെ ഗ്രസിച്ചുകളഞ്ഞുവെന്നല്ലേ ഇതിനര്‍ത്ഥം ? അതു് 'യോഗ'മാര്‍ഗ്ഗത്തിന്റെ സര്‍വ്വാശ്രയണീയതയെയാണല്ലൊ കാണിക്കുന്നത്. അതിനാല്‍തന്നെ, അനുഷ്ഠാനപ്രധാനമായ ഗീതാശാസ്ത്രം യോഗമാര്‍ഗ്ഗത്തിന്ന് മുഖ്യസ്ഥാനം നല്കുന്നുണ്ട്. പോരാ, ഇതരമാര്‍ഗ്ഗാവലംബികളെക്കാള്‍ യോഗിയാണ് ശ്രേഷ്ഠന്‍, ''തസ്മാദ് യോഗീ ഭവാര്‍ജ്ജുന.' 'അതിനാല്‍ നീയൊരു യോഗിയാവുക.' എന്നുപോലും ശ്രീഭഗവാന്‍ ഉപദേശിക്കുന്നുണ്ട്.

തപസ്വിഭ്യോഽധികോ യോഗീ
ജ്ഞാനിഭ്യോഽപി മതോഽധികഃ
കര്‍മ്മിഭ്യശ്ചാധികോ യോഗീ
തസ്മാദ് യോഗീ ഭവാര്‍ജ്ജുന. (ഗീത. 6.46.)

ഇവിടെ ഭക്തനെ മാത്രം കാണുന്നില്ല. ഭക്തന്‍ യോഗിക്ക് സമനോ യോഗിയേക്കാള്‍ ശ്രേഷ്ഠനോ എന്നായിരിക്കുമോ വിവക്ഷ ? ഭഗവാന്ന് ഭക്തനോട് കൂടുതല്‍ പ്രതിപത്തിയുണ്ടാവുക സ്വാഭാവികമാണല്ലൊ. അഥവാ ഇവര്‍ നാല്‍വരും ഭക്തന്മാരാണ്, അവരില്‍ യോഗി

ഭക്തനാണ്, കൂടുതൽ വിശിഷ്ടൻ എന്നായിരിക്കുമോ ഉദ്ദേശം ?

ഈ മാർഗ്ഗത്തിന് പാതഞ്ജലയോഗദർശനമെന്നും അഷ്ടാംഗയോഗമെന്നും ഷഡംഗയോഗമെന്നും രാജയോഗമെന്നും ധ്യാനയോഗമെന്നും അഭ്യാസയോഗമെന്നും പേരുകളുണ്ട്. കൂടാതെ യോഗമെന്നു മാത്രം പറഞ്ഞാലും പലപ്പോഴും രാജയോഗത്തെയാണ് ഉദ്ദേശിക്കാറ്. പതഞ്ജലിമഹർഷിയാൽ പ്രണീതമായതുകൊണ്ട് പാതഞ്ജലയോഗം. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ എട്ടു പടികളോടുകൂടിയ പദ്ധതിയാകയാൽ അതിനെ അഷ്ടാംഗയോഗമെന്നു വിളിക്കുന്നു. ഇവയിൽ, ബാഹ്യാഭ്യന്തരശൗചപ്രധാനങ്ങളായ യമനിയമങ്ങൾ എല്ലാ അദ്ധ്യാത്മമാർഗ്ഗങ്ങൾക്കും പൊതുവേ വേണ്ടവയാകയാൽ അവ രണ്ടും വിട്ട് ഷഡംഗയോഗമെന്നും ഇതിനു പേർ പറയാറുണ്ട്. യോഗങ്ങളിൽവെച്ചു രാജാവായതുകൊണ്ടും സർവ്വോത്കർഷേണ രാജിക്കുന്നതുകൊണ്ടും രാജയോഗമെന്നും ഇതറിയപ്പെടുന്നു. അനുഷ്ഠാനപ്രധാനമായ ഈ മാർഗ്ഗത്തിലെ മുഖ്യസാധന ധ്യാനമായതിനാൽ ഇതു് ധ്യാനയോഗമായി. ദീർഘകാലം നിരന്തരം സശ്രദ്ധം അനുഷ്ഠേയമായ പരിശീലനമായതിനാൽ ഇതു് അഭ്യാസയോഗവുമാണ്.

എല്ലാ യോഗങ്ങളുടേയും ലക്ഷ്യം മനോനിഗ്രഹമാകുന്നു. സ്വാധ്യായം, ജപം, തപം, തീർത്ഥാടനം എന്നുവേണ്ട സകല സാധനകളുടെയും ലക്ഷ്യം അതൊന്നാണ്. 'സർവ്വേ മനോനിഗ്രഹലക്ഷണാന്താഃ, പരോ ഹി യോഗോ മനസഃ സമാധിഃ.' ലക്ഷ്യം മനോനിഗ്രഹമാണ്, അതുതന്നെ പരമമായ യോഗവും എന്നു ഭാഗവതകാരൻ പ്രസ്താവിക്കുന്നുണ്ട്. ലക്ഷ്യപ്രാപ്തിക്ക് പലരും പല വഴികൾ സ്വീകരിക്കുന്നുവെന്നു മാത്രം. നിഷ്കാമകർമ്മങ്ങളിൽകൂടി മനശ്ശുദ്ധിയുടെ ഗതി തിരിച്ചുവിടുന്നു; വിക്ഷേപങ്ങൾ കുറയുന്നു. ഈശ്വരഭജനംകൊണ്ട് വികാരങ്ങളെ ശുദ്ധിചെയ്യുന്നു. വിചാരംകൊണ്ട് മനോഗതി ലക്ഷ്യത്തിലേയ്ക്കു് നയിക്കപ്പെടുന്നു. യോഗം മനസ്സിനെ ലക്ഷ്യത്തിലുറപ്പിക്കുന്നു. ഈ നിലയിൽ നോക്കുമ്പോൾ ഇതരയോഗങ്ങൾ ഈ സമാധിയോഗത്തിന്റെ ബാഹ്യസാധനകളാണ്; രാജയോഗം അതിനുള്ള അന്തരംഗസാധനവും.

ഗീതയുടെയും പാതഞ്ജലയോഗത്തിന്റെയും സിദ്ധാന്തങ്ങൾക്കു തമ്മിൽ ഭേദമുണ്ടെങ്കിലും രണ്ടു ശാസ്ത്രങ്ങളിലും പ്രതിപാദിച്ചിട്ടുള്ള യോഗത്തിന്റെ ഫലം വിഭിന്നമാകണമെന്നില്ല. ഒരേ അനുഭവത്തെക്കുറിച്ച് വിഭിന്ന വിവരണങ്ങൾ ഉണ്ടാകാമല്ലൊ. യോഗദർശനകാരൻ പുരുഷബഹുത്വവും പ്രകൃതിയുടെ നിത്യത്വവും അംഗീകരിക്കുമ്പോൾ അദ്വൈതവാദിയായ ഗീതാകാരനു് പുരുഷൻ ഏകനും പ്രകൃതി അനിത്യവുമത്രെ. സിദ്ധാന്തമെന്തായാലും സമാധി പ്രാപിച്ചാൽ അനുഭൂതി ഒന്നു തന്നെയാകാതെ തരമില്ല. ദ്രഷ്ട്യസ്വരൂപാവസ്ഥിതിയും ബ്രഹ്മഭാവപ്രാപ്തിയും ഒന്നുതന്നെ.

അദ്ധ്യാത്മമാർഗ്ഗത്തിൽ ഒരുവന്റെ ശത്രുവും മിത്രവും അവനവന്റെ മനസ്സുതന്നെ. നിയന്ത്രണാധീനമായ മനസ്സു മിത്രം; നിരങ്കുശമായ മനസ്സ് ശത്രുവും. ഈ മനസ്സിനെ മർക്കടത്തോട് ഉപമിക്കാറുണ്ട്.

> കപിരപി മദിരാമത്തഃ സോന്മത്തോ വൃശ്ചികേന സംദഷ്ടഃ
> തദപി പിശാചഗ്രസ്തഃ തസ്യ വിചേഷ്ടിതം കിം ബ്രൂമഃ ?

'പീത്വാ മോഹമയീം പ്രമാദമദിരാമുന്മത്തഭൂതം ജഗത്.' മനമാകുന്ന മർക്കടൻ പ്രമാദമദിര കുടിച്ചു മത്തൻ; അഹംകാരംകൊണ്ട് ഉന്മത്തൻ; ഈർഷ്യാസൂയാദി തേളിന്റെ കുത്തുകൊണ്ടു കിടന്നുപിടയുന്നു; ആശാപിശാചിയുടെ പിടിയിൽ കുടുങ്ങിയിരിക്കുന്നു. പോരേ ദുരിതം ? ഇമ്മാതിരിയുള്ള മർക്കടനെ അടക്കി ഇണക്കി പാട്ടിലാക്കാനാണ് യോഗിയുടെ ഉദ്യമം. ഒരു നിമിഷം കണ്ണുതെററിയാൽ മർക്കടൻ ചാപല്യം കാട്ടുമെന്നു തീർച്ച.

ചിത്തവൃത്തിനിരോധരൂപമായ യോഗം അഭ്യസിക്കാൻ ആഗ്രഹിക്കുന്നവൻ വിഹിതകർമ്മങ്ങൾ മാത്രമേ ചെയ്യാവൂ; അതും നിഷ്കാമമായിട്ട്. ഫലാസക്തി കുറയുമ്പോൾ രാഗദ്വേഷങ്ങൾ കുറയും. അതോടെ, കർത്തൃത്വബുദ്ധിയും ബാഹ്യകർമ്മങ്ങളും ചുരുങ്ങും, കാമങ്ങളും കർമ്മങ്ങളും കുറയുന്നതോടെ കൂടുതൽ കൂടുതൽ ശാന്തി അനുഭവപ്പെടും. സകല ജനങ്ങളേയും ശത്രുമിത്ര

ഭാവംകൂടാതെ സമമായി വീക്ഷിക്കണം. ശുദ്ധവും ഏകാന്തവുമായ സ്ഥാനത്തു് അധികം ഉയൎന്നോ അധികം താഴ്ന്നോ അല്ലാതെ ധ്യാനാസനം സ്ഥാപിക്കണം. കുശ നിരത്തി അതിന്മേൽ തോൽ വിരിച്ചു് മേലെ തുണി വിരിച്ചാൽ ധ്യാനത്തിനുള്ള ആസനമായി. ഇരിക്കേണ്ടതെങ്ങനെ? ക്ലേശംകൂടാതെ ദീൎഘസമയം ഇരിക്കാൻ സാധിക്കുന്ന ഏതെങ്കിലും ആസനം സ്വീകരിക്കാം. അതിൽ ശ്രദ്ധിക്കേണ്ട മുഖ്യസംഗതി: ഉടലും കഴുത്തും ശിരസ്സും ഇളകാതെ നേർനിലയിൽ നിൎത്തണം. അങ്ങുമിങ്ങും നോക്കാതെ ദൃഷ്ടി നാസികാഗ്രത്തിൽ ഉറപ്പിക്കണം; മനസ്സു് ആത്മാവിലും. ഇപ്രകാരം മനസ്സു് നിരന്തരം ദൃഢമായി ആത്മരൂപിയായ സൎവ്വേശ്വരനിൽ ഉറപ്പിച്ചാൽ മോക്ഷരൂപമായ ശാന്തി അനുഭൂതമാകും.

ആഹാരം, വിഹാരം, നിദ്ര എന്നിവയൊക്കെ ആത്മാനുസന്ധാനത്തിനു് അനുകൂലമായിരിക്കണം. ഇവ ഏറുകയോ കുറയുകയോ ചെയ്താൽ ആലസ്യം ക്ഷീണം തുടങ്ങിയവ ബാധിക്കും; അഭ്യാസത്തിനു് ശൈഥില്യം നേരിടും. വിവിക്തദേശസേവിത്വം, ബ്രഹ്മചൎയ്യനിഷ്ഠ, യുക്താഹാരവിഹാരം എന്നിവകൊണ്ടു് യമനിയമാദികൾ സൂചിപ്പിച്ചു. ആവക കാൎയ്യങ്ങൾ യോഗശാസ്ത്രത്തിൽ വിശദമായി വൎണ്ണിച്ചിട്ടുള്ളതുകൊണ്ടു ഗീതാചാൎയ്യൻ അവയെ സൂചിപ്പിക്കുകയേ ചെയ്യുന്നുള്ളു. ആ അനുഷ്ഠാനപദ്ധതി, തനിക്കഭിമതമായ ലക്ഷ്യം പ്രാപിക്കാൻ ഉപയോഗിക്കുകയാണു ഗീതാചാൎയ്യൻ ചെയ്യുന്നതു്. ചിത്തവൃത്തിനിരോധംകൊണ്ടു് രാജയോഗി തൃപ്തനാകുന്നു. ഗീതയ്ക്കു് ചിത്തവൃത്തിനിരോധം ഒരുപായമേ ആകുന്നുള്ളു. ആത്മാനുസന്ധാനവും ആത്മനിഷ്ഠയുമാണു ലക്ഷ്യം. ഈശ്വരപ്രണിധാനവും പ്രണവജപവും പാതഞ്ജലയോഗവും സ്വീകരിക്കുന്നുണ്ടെങ്കിലും, ആ ദൎശനത്തിൽ അവ ചിത്തൈകാഗ്ര്യത്തിനുള്ള പലേ ഉപായങ്ങളിൽ ഒന്നു മാത്രമാണു്. ഗീതയുടെ നിലയതല്ല; ഏകാഗ്രത ആത്മാവിൽ, അഥവാ സൎവ്വേശ്വരനിലാണു്. നിരതിശയമായ ബ്രഹ്മസംസ്പൎശമാണു് ഗീതായോഗിയുടെ ലക്ഷ്യം.

അനുഷ്ഠാനപ്രധാനമായ യോഗമാൎഗ്ഗത്തിന്റെ ആന്തരതരങ്ങളായ ധാരണാധ്യാനസമാധികളെക്കുറിച്ചാണു് ഗീത കൂടുതൽ ഊന്നിപ്പറയുന്നതു്. പ്രശാന്താത്മാവും നിർഭയനും ജിതമാനസനുമായി 'മച്ചിത്തനും മത്പരനും' ആകാനാണു് ഗീത ഉപദേശിക്കുന്നതു്. രാജയോഗനിൎദ്ദിഷ്ടമായ ബഹിരംഗസാധനകൾ അതേപടി സ്വീകരിക്കുകയും അതേസമയം, സ്വസിദ്ധാന്തത്തിനു് അനുരൂപമായ ലക്ഷ്യം നേടാൻ അനുകൂലമായ ആന്തരസാധനകൾ നിൎദ്ദേശിക്കുകയുമത്രെ ഗീതയുടെ യോഗം. ഗീതായോഗി സമദൎശനനും ഗതശോകനും ബ്രഹ്മഭൂതനും ആയിത്തീരുന്നു.

മനോനിയന്ത്രണത്തിനു് മനസ്സുകൊണ്ടു തന്നെ നേരിട്ടുള്ള പ്രയത്നമായതുകൊണ്ടു് ഈ മാൎഗ്ഗം ഏററവും ക്ലേശകരമാകുന്നു. ഇതരമാൎഗ്ഗങ്ങളിൽ മനസ്സിന്റെ പ്രവൎത്തനഗതിക്കു് നിയന്ത്രണങ്ങളേൎപ്പെടുത്തി അനുകൂലമായ വഴികളിലേയ്ക്കു തിരിച്ചുവിടുകയാണു ചെയ്യുന്നതു്. ഇവിടെയോ, മനസ്സു് തന്നോടുതന്നെ ഏററുമുട്ടുകയാണു്. വൃത്തിനിരോധം കൃച്ഛ്രസാധ്യമായതുകൊണ്ടു് ഗീതയും ഇതരശാസ്ത്രങ്ങളും ഇതു വളരെ സാവധാനത്തിൽ അനുശീലിക്കേണ്ടതാണെന്നു മുന്നറിയിപ്പു നൽകുന്നുണ്ടു്. അശ്രദ്ധയോഗനായ ഒരാചാൎയ്യന്റെ നിരീക്ഷണത്തിലും നിൎദ്ദേശത്തിലും മാത്രമേ ഈ മാൎഗ്ഗത്തിൽ പ്രയതിക്കാവൂ എന്നു് ആചാൎയ്യന്മാർ പ്രത്യേകം നിഷ്കൎഷിക്കുന്നു. പ്രാണനിയമനം ഇതിലെ ഒരംഗമാണല്ലോ. യമനിയമങ്ങൾ അന്യൂനമായി പാലിക്കാതെ ആസനപ്രാണായാമങ്ങൾ ആരംഭിച്ചാൽ ആപത്തിനിടയുണ്ടു്. അതിനാൽ ആചാൎയ്യസ്വാമികൾ, 'രഹസി സ്ഥിതഃ, ഏകാകീ' എന്ന ഗീത ആറാമദ്ധ്യായം പത്താം ശ്ലോകത്തിലെ പദങ്ങൾക്കൎത്ഥം പറയുമ്പോൾ, 'രഹസി സ്ഥിതഃ ഏകാകീ ചേതി വിശേഷണാത് സംന്യാസം കൃത്വേത്യർത്ഥഃ' സന്ന്യാസിയാണു് യോഗാനുഷ്ഠാനത്തിനൎഹൻ എന്നു പ്രസ്താവിക്കുന്നു. അത്യന്തം അവധാനതയോടെ മാത്രമേ ഈ മാൎഗ്ഗം അഭ്യസിക്കാവൂ എന്നതിന്റെ സൂചനയാണിതു്. യോഗാംഗങ്ങളായ ജപധ്യാനങ്ങൾ ഒരു പരിധിവരെ സകലയാളുകൾക്കും ശ്രേയസ്കരവും അനുഷ്ഠേയവുമാണെന്നിരിക്കിലും തികച്ചും ഒരു യോഗിയാകണമെങ്കിൽ വളരെയേറെ യോഗ്യതകൾ സമ്പാദിക്കേണ്ടതുണ്ടു്. എന്നാൽ സാമാന്യജനങ്ങളുടെ ഇടയിൽ അദ്ധ്യാത്മജീവിതം എന്നുവെച്ചാൽ

യോഗാഭ്യാസം എന്നാണു് സാധാരണയായുള്ള ധാരണ. യോഗാഭ്യാസം മാത്രം പോരാ, അദ്ഭുതസിദ്ധികളും കാണിക്കണം. യോഗശാസ്ത്രകർത്താവായ പതഞ്ജലി, യോഗിക്കു് അനുഷ്ഠാനത്തിൽ മുന്നേറുമ്പോറം അദ്ഭുതസിദ്ധികറം ലഭിക്കുമെന്നു പ്രസ്താവിക്കുന്നുണ്ടു്. ഈ സിദ്ധികറം, യോഗത്തിൻെറ ഫലപ്രദായിത്വത്തിൽ വിശ്വാസം ജനിപ്പിക്കാൻ ഉതകുമെങ്കിലും സാധകനെ സംബന്ധിച്ചിടത്തോളം അതു് വിഘ്നകാരിയാണെന്നു് അദ്ദേഹം എടുത്തു പറയുന്നു. സിദ്ധികറം പ്രകടിപ്പിക്കാൻ പോയാൽ ജനങ്ങളുടെ സമ്മാനാദരങ്ങറംക്കു് പാത്രമാകാനും തദ്വാരാ സാധകൻ സ്വലക്ഷ്യം വിസ്മരിക്കാനും ഇടയുണ്ടു്. ഇതും യോഗസാധകൻ പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു സംഗതിയത്രേ. ശ്രദ്ധേയമായ മറെറാരു കാര്യം കൂടിയുണ്ടു്. ഇതു് യോഗസാധകനു് മാത്രമല്ല, എല്ലാ അദ്ധ്യാത്മസാധകന്മാർക്കും ബാധകമാണു്; മനോനിരോധസാധകനു് കൂടുതൽ ബാധകമാണെന്നു മാത്രം. യോഗോപദേശം കേട്ടു കഴിഞ്ഞപ്പോറം അർജ്ജുനൻ ചോദിക്കുകയുണ്ടായി: 'അല്ലയോ കൃഷ്ണ, മനസ്സു് ചഞ്ചലവും കരണക്ഷോഭകവും പ്രബലവുമാണല്ലൊ. അതിനെ അടക്കിനിർത്തുന്നതു കാററിനെ പിടിച്ചു കെട്ടുംപോലെ ദുഷ്കരമാണെന്നു തോന്നുന്നു.' അതിനു സമാധാനമായി ശ്രീഭഗവാൻ അരുളിയതു്, അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും അതു സാധിക്കാമെന്നാണു്. അഭ്യാസവൈരാഗ്യങ്ങറം കൂടാതെ അതു സാധ്യമല്ലതന്നെ. ദീർഘകാലം നിരന്തരം സശ്രദ്ധം അഭ്യസിച്ചാൽ മാത്രമേ യോഗനിഷ്ഠനാകാൻ കഴിയൂ എന്നു് പതഞ്ജലിമഹർഷിയും പ്രസ്താവിക്കുന്നുണ്ടു്. ഇത്ര ക്ലേശകരമായ യോഗം അഭ്യസിക്കാൻ ആരംഭിച്ചിട്ടു് ഫലസിദ്ധിയിലെത്തിയില്ലെങ്കിൽ അവൻെറ ഗതിയെന്താകും, എന്നു് അർജ്ജുനൻ പിന്നീടു ചോദിച്ചു. എല്ലാ സാധകന്മാരുടെയും ഒരു ചോദ്യമാണിതു്. അതിനു് ശ്രീഭഗവാൻ ആശ്വാസകരവും ആശാവഹവുമായ ഒരു സമാധാനം നല്കുന്നു: 'അവനു് ഇഹത്തിലോ പരത്തിലോ നാശമില്ല. നന്മ ചെയ്യുവനു് ഒരു കാലവും തിന്മ വരുകയില്ല. അവൻ സുകൃതികളുടെ പുണ്യലോകങ്ങളിൽ ദീർഘകാലം പാർത്തശേഷം പവിത്രരും ധന്യരുമായവരുടെ കുലത്തിൽ വന്നു പിറക്കുന്നു. പൂർവ്വാഭ്യാസത്തിൻെറ വാസനാബലത്താൽ വീണ്ടും ലക്ഷ്യപ്രാപ്തിക്കായി കൂടുതൽ ഉത്സാഹത്തോടെ പ്രയത്നിക്കുന്നു. അങ്ങനെ പ്രയത്നിക്കുന്നവൻ പരിശുദ്ധനായി അനേകം ജന്മം കൊണ്ടെങ്കിലും സംസിദ്ധനായിത്തീരുന്നു.'

പ്രിയശിഷ്യനായ പാർത്ഥനു് ഇപ്രകാരം ഉറപ്പു കൊടുത്തശേഷം, ഈ യോഗമാണു് സർവ്വോത്കൃഷ്ടമെന്നരുളുകയും 'തസ്മാദ് യോഗീ ഭവാർജ്ജുന,' 'അതിനാൽ നീയൊരു യോഗിയായാലും.' എന്നു് ശ്രീഭഗവാൻ നിർദ്ദേശിക്കുകയും ചെയ്യുന്നു. അദ്ധ്യാത്മസാധനകളിൽ സർവ്വാന്തരമായ ധ്യാനയോഗത്തിൻെറ സാധനാക്രമങ്ങറം ഏറെക്കുറെ എല്ലാ മാർഗ്ഗാവലംബികളും മതാനുയായികളും സ്വീകരിച്ചുപോരുന്നു. മതം അനുഷ്ഠാനതലത്തിലെത്തിയിട്ടുള്ളിടത്തൊക്കെ ധ്യാനയോഗം അനുപ്രവേശിച്ചിട്ടുണ്ടു്. അതുകൊണ്ടത്രെ ഇതു് രാജയോഗമായതു്.

# ആരാത്രികം

ഗഗനത്തിൻ താലത്തിലിരുനെയ്യു് വിളക്കായ്
തെളിയുന്ന കതിരോനും തിങ്കറംക്കല താനും;
കതിരുതിർത്താരകളങ്ങിങ്ങിണങ്ങി
അരിമണിത്തൊത്തുകറംപോലെ വിളങ്ങി.

മലയജപരിമളം പൂശി വന്നെത്തി
മലയാനിലൻ ധൂപം വീശിപ്പരത്തി;
മലരണിക്കാടുകളിൽ നിറമാലകറം തൂക്കി
മഹിതമൊരാരതിക്കെല്ലാമൊരുക്കി.

എന്തെന്തൊരാനന്ദദമാരാത്രികഘോഷം!
എന്തെന്തൊരു നീരാജനശോഭാപരിവേഷം!
പ്രണവാഭിഗമ്യമനാഹതനിനദം
ഭവഭഞ്ജന, ഭഗവൻ, തവ ഭേരീനിനദം
ഹരി തന്നടിമലർ തൻമധു നുകരാനതിമോഹം.
ഇരവും പകലൊരുപോൽ മനതാരിന്നൊരു ദാഹം
കരുണാമൃതലവമെന്നുടെ രസനോപരി തൂകി
തവ നാമമതിന്നുറെറാരു ഗൃഹമാക്കുക വേഗം.

— ശ്രീരാമകൃഷ്ണവചനാമൃതം, ഒന്നാം പുസ്തകം 224–225

# ജീവന്മുക്തിവിവേകം - 14

ജീ. ബാലകൃഷ്ണൻനായർ

## പ്രാരബ്ധവും വിദേഹമുക്തിയും

വിദേഹമുക്തി ജ്ഞാനസമകാലീനമല്ലെന്നുവന്നാൽ ചില പൊരുത്തക്കേടുകൾ കാണാൻ ഇടയാകും. ജ്ഞാനോദയമുണ്ടായി തത്ഫലമായ വിദേഹമുക്തി ഉടനെ സംഭവിക്കുന്നേമില്ല. കുറേനാൾകൂടി കഴിഞ്ഞേ അതുണ്ടാവൂ. അങ്ങനെയായാൽ ജ്ഞാനോദയവും ജ്യോതിഷ്ടോമാദിയാഗങ്ങൾപോലെയാണെന്നു പറയേണ്ടിവരും. ജ്യോതിഷ്ടോമാദിയാഗങ്ങൾക്ക് ഉടനെ ഫലമുണ്ടാകുന്നില്ല. യാഗാനന്തരം യാഗഫലം നൽകുന്ന 'അപൂർവ്വം' എന്നൊരു ശക്തിയെ അംഗീകരിക്കേണ്ടിവരുന്നു. അതുപോലെ ജ്ഞാനമുണ്ടായാലും കാലാന്തരജന്യമാണ് വിദേഹമുക്തിയെന്നു പറഞ്ഞാൽ അതു നേടിത്തരാൻ ജ്ഞാനജന്യമായ ഒരപൂർവ്വത്തെ കല്പിക്കേണ്ടിവരും. അപ്പോൾ ജ്ഞാനശാസ്ത്രവും കർമ്മശാസ്ത്രത്തിൽ അന്തർഭവിക്കുന്നുവെന്ന് സ്വീകരിക്കേണ്ടതായും വരും. ഇവിടെ ഒരു സംശയം വരാം. മണിമന്ത്രാദി അഗ്നിയുടെ ദഹനശക്തിയെ തടയുന്നു. അതുപോലെ പ്രാരബ്ധം വിദേഹമുക്തി നൽകാനുള്ള ജ്ഞാനത്തിന്റെ ശക്തിയെ തടയുന്നുവെന്ന് കരുതിക്കൂടെ ? മണിമന്ത്രാദിപ്രതിബന്ധങ്ങൾ മാറുമ്പോൾ അഗ്നി വീണ്ടും ദാഹസമർത്ഥമായിത്തീരുന്നതുപോലെ പ്രാരബ്ധപ്രതിബന്ധം തീരുമ്പോൾ ജ്ഞാനം വിദേഹമുക്തിയെ കൊടുക്കുന്നുവെന്ന് കരുതാമല്ലോ. ഈ സംശയം ശരിയല്ല. പ്രാരബ്ധത്തിനും വിദേഹമുക്തിക്കും തമ്മിൽ യാതൊരു വിരോധവുമില്ല. ഭാവിദേഹങ്ങളിൽനിന്നും മോചനം ലഭിക്കുന്നതാണ് വിദേഹമുക്തിയെന്നാണല്ലോ നമ്മുടെ പക്ഷം. എന്നെന്നേയ്ക്കുമായി ഭാവിദേഹത്തെ തടയുന്നതാണ് വിദേഹമുക്തി. വർത്തമാനദേഹത്തെ നിലനിർത്തുകയാണ് പ്രാരബ്ധത്തിന്റെ ജോലി. അതുകൊണ്ട് വിദേഹമുക്തിക്കും പ്രാരബ്ധത്തിനും തമ്മിൽ ഒരു വിരോധവുമില്ലെന്നോർക്കണം. അവ തമ്മിൽ വിരോധമുണ്ടെങ്കിലല്ലേ പ്രാരബ്ധത്തിനു വിദേഹമുക്തിയെ തടയാൻ കഴിയൂ ?

## ആത്മജ്ഞാനം നിത്യമാണ്

ആത്മജ്ഞാനം നിത്യമാണ്. അതൊരിക്കലുണ്ടായാൽ പിന്നെ നിത്യമായി തുടരുന്നു. ജ്ഞാനം ഉണ്ടായ ശേഷം അതു പ്രതിബന്ധിക്കപ്പെടുന്നുവെന്നും മോക്ഷത്തിന് ഉടനെ കാരണമാകുന്നില്ലെന്നും പറഞ്ഞാൽ ആ ജ്ഞാനം ക്ഷണികമാണെന്നു പറയേണ്ടിവരും. ജ്ഞാനം നിത്യമാണെങ്കിൽ അതു പ്രതിബന്ധിക്കപ്പെടുകവയ്യല്ലോ. ജ്ഞാനം ക്ഷണികമാണെന്നംഗീകരിച്ചാൽ മുൻപുണ്ടായ ജ്ഞാനം പിന്നെയൊരിക്കൽ വിദേഹമുക്തിയെ ഉളവാക്കുന്നുവെന്ന് പറയുവാൻ പററുകയില്ല. പണ്ടുണ്ടായ ജ്ഞാനം ഇപ്പോഴില്ലല്ലോ. അന്തിമസാക്ഷാത്കാരത്തെ ഉളവാക്കുന്ന ഒരവസാനജ്ഞാനത്തെ അംഗീകരിക്കാനും സാദ്ധ്യമല്ല. ഈ അവസാനജ്ഞാനത്തെയുളവാക്കാനുള്ള സാധനസാമഗ്രികൾ അപ്പോഴുണ്ടായിരിക്കുകയില്ല. പ്രതിബന്ധമായിനിന്ന പ്രാരബ്ധം ഒടുങ്ങുന്നതോടെ ഗുരു, ശാസ്ത്രം, ദേഹേന്ദ്രിയങ്ങൾ തുടങ്ങി അശേഷജഗത്തും നിവൃത്തമാകുന്നതാണ്. പിന്നെയെന്തായിരിക്കും ജ്ഞാനസാമഗ്രിയായി ബാക്കി നിൽക്കുക? നേരേമറിച്ച് പ്രാരബ്ധമുള്ളപ്പോൾ ജ്ഞാനസാമഗ്രിയായി വർത്തമാനദേഹേന്ദ്രിയാദി നിലനിൽക്കുന്നതുകൊണ്ട് സ്പഷ്ടമായിത്തന്നെ ഭാവിദേഹവിമുക്തി അനുഭവിച്ചറിയാൻ കഴിയുന്നതാണ്. പ്രാരബ്ധക്ഷയത്തിനുശേഷം വിദേഹമുക്തി അനുഭവിക്കാൻ കേവലാത്മാവുണ്ടല്ലോയെന്ന് ചിലർ ചോദിച്ചേയ്ക്കാം. പ്രാരബ്ധം ക്ഷയിച്ച് തല്ക്കാലദേഹവും വീണുകഴിഞ്ഞശേഷമുള്ള കേവലാത്മസ്ഥിതിയിൽ ദേഹവിമുക്തിയുടെ പ്രശ്നമേ ഉദിക്കുന്നില്ലെന്നോർക്കണം. അവിടെ ജീവന്മുക്തിയും വിദേഹമുക്തിയും അപ്രസക്തമാണ്.

ഇനിയും ഒരു സംശയം വരാം. ശ്വേതാശ്വതരോപനിഷത്തിൽ ഇങ്ങനെ കാണുന്നുണ്ടല്ലോ: ജ്ഞാനമുണ്ടായിട്ടും 'വീണ്ടും ദേഹാവസാനത്തിൽ വിശ്വമായ നിവൃത്തിക്കുന്നു' എന്നു്. മുക്തി രഹസ്യം മേൽവിവരിച്ച രീതിയിലാണെങ്കിൽ ഈ ശ്രുതിവാക്യത്തിനെന്താണർത്ഥം ? പറയാം. പ്രാരബ്ധം ഒടുങ്ങുന്നതോടുകൂടി കർമ്മനിമിത്തം പൂർണ്ണമായൊടുങ്ങുന്നതാണു്. അതുകൊണ്ടപ്പോൾ ദേഹേന്ദ്രിയാദി സർവ്വകാര്യനിവൃത്തി സംഭവിക്കുന്നുവെന്നാണീ ഉപനിഷദ്വാക്യത്തിനർത്ഥം. അതുകൊണ്ടു് നിങ്ങൾക്കിഷ്ടമായ തല്ക്കാലദേഹനിവൃത്തിരൂപത്തിലുള്ള വിദേഹമുക്തി ദേഹവിയോഗം കഴിഞ്ഞു് സംഭവിച്ചോട്ടെ. നമുക്കഭിമതമായ ഭാവിദേഹമോക്ഷരൂപത്തിലുള്ള വിദേഹമുക്തി ജ്ഞാനോദയവേളയിൽതന്നെ സംഭവിക്കുന്നതാണു്. ഇതു കരുതിയാണു് വേദാന്തശാസ്ത്രം ഇങ്ങനെ ഉദ്ഘോഷിക്കുന്നതു്:

തീർത്ഥേ ശ്വപചഗൃഹേ വാ
നഷ്ടസ്മൃതിരപി പരിത്യജൻ ദേഹം
ജ്ഞാനസമകാലമുക്തഃ
കൈവല്യം യാതി ഹതശോകഃ.

ഒരു ജ്ഞാനി തീർത്ഥസ്ഥാനത്തിലോ ചണ്ഡാലഗൃഹത്തിലോ ദേഹം വെടിയട്ടെ. അഥവാ പ്രജ്ഞയററു് ശരീരമുപേക്ഷിക്കട്ടെ. അദ്ദേഹം ജ്ഞാനോദയവേളയിൽതന്നെ മുക്തനാണു്. അതുകൊണ്ടു് ശോകരഹിതമായ കൈവല്യപദം പ്രാപിക്കുന്നു. ഇങ്ങനെ തത്ത്വജ്ഞാനം വിദേഹമുക്തിക്കു് കാരണമാണു്. അതാണതിന്റെ പ്രാധാന്യവും.

### ജ്ഞാനോപായം

വാസനാക്ഷയവും മനോനാശവും വേർതിരിഞ്ഞുനിന്നു് ജ്ഞാനത്തെയുളവാക്കുന്ന ഉപായങ്ങളാണു്. അതുകൊണ്ടു് വിദേഹമുക്തിയിൽ അവ അപ്രധാനങ്ങൾ. ആസുരവാസനയെ ക്ഷയിപ്പിക്കുന്ന ദൈവവാസന ജ്ഞാനം നേടിത്തരുന്നുവെന്നു് ശ്രുതിയിലും സ്മൃതിയിലും പ്രസിദ്ധമാണു്. 'മനസ്സൊതുങ്ങി, ഇന്ദ്രിയങ്ങളടങ്ങി, കർമ്മമോഹം വെടിഞ്ഞു് എന്തും സഹിക്കാൻ കരുത്തുള്ളവനായി ആത്മാവിൽതന്നെ ആത്മാവിനെ ദർശിക്കേണ്ടതാണു്,' എന്നാണു് ബൃഹദാരണ്യകോപനിഷത്തു് പ്രഖ്യാപിക്കുന്നതു്. ഗീത പതിമ്മൂന്നാമദ്ധ്യായത്തിൽ എട്ടുമുതൽ പന്ത്രണ്ടുവരെയുള്ള അഞ്ചു ശ്ലോകങ്ങളിൽ ജ്ഞാനോപായമെന്തൊക്കെയാണെന്നു ഭഗവാൻ വ്യക്തമാക്കിയിട്ടുണ്ടു്. ദേഹത്തെ ആശ്രയിച്ചുകൊണ്ടുള്ള വർണ്ണാശ്രമാഭിമാനങ്ങൾ ഉപേക്ഷിക്കേണ്ടതാണു്. അതുപോലെ മററുള്ളവരൊക്കെ തന്റെ മുമ്പിൽ തല കുനിക്കേണ്ടവരാണെന്ന മട്ടിലുള്ള ദംഭം ഉപേക്ഷിച്ചു് അദംഭിത്വം കൈക്കൊള്ളണം. സകല ജീവജാലങ്ങളിലും മാനസികമായ ദ്രോഹചിന്ത വെടിഞ്ഞു് അഹിംസ പരിശീലിക്കണം. എന്തും സഹിക്കാനും ക്ഷമിക്കാനും അഭ്യസിക്കണം. ഏതു കാര്യത്തിലും വക്രബുദ്ധി വെടിഞ്ഞു നേരായ മാർഗ്ഗം സ്വീകരിക്കണം. ഗുരുവിനെ നിഷ്ക്കളങ്കമായും ഭക്തിയോടും അനുസരിക്കണം. മനസ്സും വാക്കും ശരീരവും ശുദ്ധമാക്കി വെയ്ക്കണം. ലക്ഷ്യത്തിൽ നിന്നും ഒരിക്കലും ചലിച്ചുപോകാതെ സ്ഥിരത പാലിക്കണം. ഭൗതികസുഖചിന്തകളിലും കാമക്രോധാദിവികാരങ്ങളിലുംനിന്നു ചിത്തത്തെ പിൻതിരിപ്പിക്കണം. ഇന്ദ്രിയങ്ങൾ കൊതിക്കുന്ന പദാർത്ഥങ്ങളിൽ വിരക്തനായിത്തീരണം. കർമ്മങ്ങളിൽ താനാണു ചെയ്യുന്നതു് എന്ന അഹംബുദ്ധി വെടിയണം. ലോകജീവിതം ജന്മം, മരണം, ജര, രോഗം, ദുഃഖം തുടങ്ങിയ ദോഷങ്ങൾകൊണ്ടു നിറഞ്ഞതാണെന്നു കാണണം. ആഗ്രഹങ്ങൾ കുറയ്ക്കണം. പുത്രൻ, ഭാര്യ, വീടു്, ധനം എന്നിവയിലെല്ലാം തന്റേതെന്നുള്ള ഭാവം അകററണം. ഇഷ്ടമോ അനിഷ്ടമോ വന്നാലും സദാ സമചിത്തനായി വർത്തിക്കണം. എല്ലാം ഈശ്വരസ്വരൂപമായിക്കണ്ടു് അനന്യഗതിയായി ആ സത്യസ്വരൂപനെ ശരണം പ്രാപിക്കണം. ജനക്കൂട്ടത്തിൽ പെട്ടുപോകാതെ ഏകാന്തമായി ധ്യാനം ശീലിക്കണം. ആത്മാവാണു് സത്യമെന്നറിഞ്ഞു് പുറമേയും ആത്മസ്വരൂപം ദർശിക്കാൻ അഭ്യസിക്കണം. ഇത്രയുമാണു് ജ്ഞാനം നേടാനുള്ള ഉപായം. ഇതിനെതിരായുള്ളതൊക്കെ അജ്ഞാനത്തിനു കാരണമായിത്തീരും. മനോനാശവും ജ്ഞാനത്തിനു കാരണമാണെന്നു് ശ്രുതിയിലും സ്മൃതിയിലും വിവരിച്ചിട്ടുണ്ടു്. സങ്കല്പങ്ങളെ വെടിഞ്ഞു് ധ്യാനിച്ചാൽ അവനെ കാണാറാകുന്നു, എന്നാണു മുണ്ഡകോപനിഷത്തു് പറയുന്നതു്. 'അന്തർമ്മുഖ

മായ യോഗപരിശീലനംകൊണ്ട്, ആ ദേവനെ ധ്യാനിച്ചറിഞ്ഞ് ധീരൻ ഹഷശോകങ്ങളെ വെടിയുന്നു.' എന്നു കഠോപനിഷത്തു് വെളിപ്പെടുത്തിയിട്ടുണ്ട്. ഭാരതം ശാന്തിപവ്വത്തിൽ വ്യാസഭഗവാൻ പ്രഖ്യാപിക്കുന്നതിങ്ങനെയാണ്: 'നിദ്രയ്ക്കടിമപ്പെടാതെ ശ്വാസജയം നേടി ഇന്ദ്രിയങ്ങളെ അടക്കി പ്രസന്നരായി യോഗം അഭ്യസിക്കുന്നവർ ആത്മജ്യോതിസ്സിനെ കണ്ടെത്തുന്നു. വിദ്യകൊണ്ടു നേടാവുന്ന ആ ജ്യോതിസ്സിനു നമോവാകം.'

---

# ക്രമസന്ന്യാസം

## ശ്രീ വിദ്യാനന്ദതീത്ഥപാദസ്വാമികൾ

നാലാശ്രമികളും ഒരുപോലെ അനുഷ്ഠിക്കേണ്ട ധമ്മങ്ങളും പ്രത്യേകം പ്രത്യേകം അനുഷ്ഠിക്കേണ്ട ധമ്മങ്ങളും ഉണ്ട്.

ധൃതിഃ ക്ഷമാ ദമോഽസ്തേയം
ശൗചമിന്ദ്രിയനിഗ്രഹഃ
ധീർവിദ്യാ സത്യമക്രോധോ
ദശകം ധമ്മലക്ഷണം.

എന്നു് സവ്വാശ്രമസാധാരണമായ ധമ്മത്തെക്കുറിച്ചു് മനു ഉപദേശിക്കുന്നു. ധൈയ്യം, ക്ഷമ, മനോനിയന്ത്രണം, അന്യായമായി അന്യന്റെ ധനം അപഹരിക്കാതിരിക്കുക, ജലംകൊണ്ടും മണ്ണുകൊണ്ടും ശരീരത്തിനു ശുദ്ധിവരുത്തുക, ഭോഗ്യവിഷയങ്ങളിൽ പററിപ്പിടിക്കാതെ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുക, വേദവേദാന്താദി ശാസ്ത്രജ്ഞാനം സമ്പാദിക്കുക, നന്മതിന്മകൾ തിരിച്ചറിയുവാനുള്ള വിവേകശക്തി ഉണ്ടാക്കുക, അന്യരോടു കോപിക്കാതിരിക്കുക, ഈ പത്തു ധമ്മങ്ങളും നാലു് ആശ്രമികളും ഒരുപോലെ അനുഷ്ഠിക്കേണ്ടതാണെന്നാണ് മനുവിന്റെ അഭിപ്രായം. എന്നാൽ അഖണ്ഡമായ ബ്രഹ്മചര്യവും ഗുരുശുശ്രൂഷയും വേദാദ്ധ്യയനവും ബ്രഹ്മചാരിയുടേയും, അത്ഥസമ്പാദനവും ഭാര്യാപരിഗ്രഹവും സന്താനോത്പാദനവും ഗൃഹസ്ഥന്റേയും, ശീതാതപാദികൾ സഹിച്ചു് കഠിനമായ തപസ്സ് ആചരിക്കുക വാനപ്രസ്ഥന്റേയും, നിരന്തരമുള്ള വേദാന്തശ്രവണവും ബ്രഹ്മധ്യാനവും സന്ന്യാസിയുടേയും വിശേഷധമ്മങ്ങളാണ്. ഈ നാലു് ആശ്രമങ്ങൾക്കും വിധിക്കപ്പെട്ടിട്ടുള്ള എല്ലാ ധമ്മങ്ങളും വിധിപോലെ അനുഷ്ഠിക്കുന്ന മനുഷ്യൻ അനത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയുമാകുന്ന മോക്ഷപദത്തിലെത്തി ജീവിതകൃത്യം സഫലമാക്കിത്തീക്കുമെന്നാണ് സനാതനധമ്മം വിളംബരം ചെയ്യുന്നതു്.

മനുഷ്യന്റെ ജീവിതലക്ഷ്യം മോക്ഷമാണ്. അതിനുള്ള സാധനസാമഗ്രികളായിട്ടാണ് ആശ്രമധമ്മങ്ങളും ധമ്മാത്ഥകാമങ്ങളും അംഗീകരിക്കപ്പെട്ടിട്ടുള്ളതു്. എന്നാൽ ഇന്നത്തെ സാധാരണ മനുഷ്യൻ ധമ്മത്തേയും മോക്ഷത്തേയും ഉപേക്ഷിച്ചു് അത്ഥകാമങ്ങൾ നേടാൻ പരിശ്രമിക്കുന്നു. ഏതു് അധമ്മമാഗ്ഗങ്ങളിൽ കൂടിയും അത്ഥസമ്പാദനവും കാമസംപൂത്തിയും വരുത്തുന്നതാണ് മനുഷ്യന്റെ ജീവിതലക്ഷ്യമെന്നുപോലും ഇന്നത്തെ ഭൗതികവാദികൾ ഉദ്ഘോഷിക്കാറുണ്ട്. ഈ ഉദ്ഘോഷണമാണ് ഇന്നു ജനങ്ങളുടെ ഇടയിൽ വ്യാപിച്ചിരിക്കുന്ന അസമാധാനത്തിനും ഹിംസാമയമായ സമരത്തിനുമുള്ള പ്രധാനകാരണം. ഹിംസ, മോഷണം, അസത്യം, വ്യഭിചാരം, അപഹരണം, അസന്തോഷം, അസഹിഷ്ണുത്വം, അശൗചം, ശ്രുതിപരിത്യാഗം, ഈശ്വരനിന്ദ, ദേഹാത്മവാദം, മുതലായവ, യഥാത്ഥമനുഷ്യധമ്മമാണെന്നു വാദിക്കാൻപോലും സവ്വകലാശാലാബിരുദധാരികളായ ഇന്നത്തെ ചാർവാകന്മാർ ഒട്ടുംതന്നെ മടിക്കുന്നില്ല. അവരുടെ ജല്പനങ്ങൾ സാധാരണ ജനങ്ങൾ പരമപ്രമാണമായി അംഗീകരിക്കുന്നതുകൊണ്ടാണ് ഇന്നു സവ്വത്ര സമാധാനമില്ലായ്മയും നൈരാശ്യവും വദ്ധിച്ചുവരുന്നതു്. ഇതിനുള്ള പരിഹാരമാഗ്ഗം ശരിയായ ജീവിത

ലക്ഷ്യം മനസ്സിലാക്കി ആ ലക്ഷ്യത്തിലെത്തിച്ചേരുവാൻ ആശ്രമധൎമ്മങ്ങൾ അനുഷ്ഠിക്കുകയാണു്.

ധൎമ്മാൎത്ഥകാമങ്ങളിൽ ഒന്നിനെ മാത്രം സേവിക്കുന്നവൻ അധമനും, രണ്ടിനെ സേവിക്കുന്നവൻ മദ്ധ്യമനും, ധൎമ്മാൎത്ഥകാമങ്ങൾ മൂന്നിനേയും ഒരുമിച്ചു സേവിക്കുന്നവൻ ഉത്തമനുമാണെന്നു മഹാഭാരതത്തിൽ പറയുന്നു. പക്ഷേ നാലു പുരുഷാൎത്ഥങ്ങളിലും ശ്രേഷ്ഠമായിട്ടുള്ളതു് മുക്തിയാണു്. അതു് അനശ്വരവും നിത്യസുഖസ്വരൂപവുമാകുന്നു.

തത്രാപി മോക്ഷ ഏവാൎത്ഥ
ആത്യന്തികതയേഷ്യതേ,
ത്രൈവൎഗ്ഗ്യോ/ൎത്ഥോ യതോ നിത്യം
കൃതാന്തഭയസംയുതഃ.

എന്നു ഭാഗവതത്തിലും പറയുന്നുണ്ടു്. ത്രിവൎഗ്ഗമാകുന്ന ധൎമ്മാൎത്ഥകാമങ്ങളിൽ എന്നും മരണഭയം ഉണ്ടു്. എന്നാൽ മോക്ഷം നിത്യവും ആനന്ദസ്വരൂപവും ആയതിനാൽ അവിടെ ഭയത്തിനു് അവകാശമില്ല. ധൎമ്മാൎത്ഥകാമങ്ങൾ ദുഷ്ടാമബുദ്ധിയോടെ സ്വീകരിച്ചാൽ നരകപ്രാപ്തിയും വിധിപോലെ സകാമബുദ്ധിയോടുകൂടി സമ്പാദിച്ചാൽ പുണ്യലോകലാഭവും നിഷ്കാമബുദ്ധിയോടുകൂടി സേവിച്ചാൽ മോക്ഷസാധനവുമായിത്തീരും. പക്ഷേ അവ മൂന്നും ഒരുമിച്ചുതന്നെ സേവിക്കേണ്ടതാണു്. അങ്ങനെ ചെയ്താൽ അന്തഃകരണശുദ്ധിയും ജ്ഞാനവും സിദ്ധിച്ചു് മുക്തിപദത്തിലെത്താൻ കഴിയും. ത്രിവൎഗ്ഗം മോക്ഷത്തിനു ഹേതുവായില്ലെങ്കിൽ അവ ശ്രേയസ്കരമാവുകയില്ലെന്നു് ഭാഗവതത്തിൽ വീണ്ടും പറയുന്നുണ്ടു്:

ധൎമ്മസ്യ ഹ്യാപവൎഗ്ഗ്യസ്യ നാൎത്ഥോ/ൎത്ഥായോപകല്പതേ
നാൎത്ഥസ്യ ധൎമ്മൈകാന്തസ്യ കാമോ ലാഭായ ഹി സ്മൃതഃ
കാമസ്യ നേന്ദ്രിയപ്രീതിർ ലാഭോ ജീവേത യാവതാ
ജീവസ്യ തത്ത്വജിജ്ഞാസാ നാൎത്ഥോ യശ്ചേഹ കൎമ്മഭിഃ.

'അപവൎഗ്ഗസാധകരൂപമായ ധൎമ്മത്തിന്റെ ഫലം മോക്ഷമാണു്; അൎത്ഥസമ്പാദനമല്ല. അതുപോലെ അൎത്ഥസമ്പാദനത്തിന്റെ ഫലം ധൎമ്മാചരണമാകുന്നു; വെറും വിഷയഭോഗങ്ങളല്ല. കാമത്തിന്റെ ഫലം ജീവിതാവസാനംവരെ വിവിധ വിഷയസേവനംകൊണ്ടു് ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തുകയല്ല; മോക്ഷലാഭത്തിനായി ജീവിതം നിൎവ്വഹിക്കുകമാത്രമാണു്. അതുപോലെ ഈ ജീവിതത്തിന്റെ പ്രയോജനം നാനാതരത്തിലുള്ള യജ്ഞാദികൎമ്മങ്ങൾ കൊണ്ടു് ഇഹലോകസുഖവും സ്വൎഗ്ഗസുഖവും നേടുകയെന്നുള്ളതല്ല; ബ്രഹ്മത്തെ അറിയുവാനുള്ള ആഗ്രഹമുണ്ടാവുകയാകുന്നു.

ഗുരുവിനെ ശുശ്രൂഷിക്കുക, വേദങ്ങൾ ധൎമ്മശാസ്ത്രങ്ങൾ ആദിയായവ അദ്ധ്യയനം ചെയ്യുക മുതലായ കൎമ്മങ്ങൾകൊണ്ടു് ബ്രഹ്മചൎയ്യാശ്രമത്തിൽവെച്ചു് ധൎമ്മത്തിന്റെ സ്വരൂപം മനസ്സിലാക്കുകയും അതനുസരിച്ചു് ജീവിതയാത്ര ആരംഭിക്കയും വേണം. അതിനുശേഷം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു് ഭാൎയ്യയോടുകൂടി വസിച്ചു് ഈശ്വരപൂജ, പഞ്ചയജ്ഞങ്ങൾ, ന്യായമായ രീതിയിൽ ധനസമ്പാദനം, പുത്രോത്പാദനം, മുതലായവകൊണ്ടു് അൎത്ഥവും കാമവും സമ്പാദിക്കണം. അൎത്ഥകാമങ്ങൾ നിത്യസുഖത്തെ നൽകുകയില്ലെന്നു വിചാരിച്ചറിഞ്ഞു് അവയിൽനിന്നു വിരക്തിയും പരമാത്മാവിൽ രക്തിയും വൎദ്ധിക്കത്തക്കവിധമുള്ള തപോമയമായ കൎമ്മങ്ങൾ വാനപ്രസ്ഥാശ്രമത്തിൽവെച്ചു് അനുഷ്ഠിക്കേണ്ടതാണു്. ഇങ്ങനെ പ്രവൃത്തിപ്രധാനമായ മൂന്നു് ആശ്രമങ്ങളിലും വിധിക്കപ്പെട്ടിട്ടുള്ള കൎമ്മങ്ങൾ അനുഷ്ഠിച്ചാൽ അദൃഷ്ടമായ പുണ്യസമ്പത്തുണ്ടാകും. അതു് പാപത്തെ നശിപ്പിക്കുകയും അന്തഃകരണത്തെ ശുദ്ധമാക്കുകയും ചെയ്യും. അതോടെ സംസാരവിഷയങ്ങൾ നശ്വരങ്ങളും ബന്ധകരങ്ങളുമാണെന്നു ചിന്തിക്കുവാൻ തുടങ്ങും. ആ ചിന്ത, വൈരാഗ്യത്തിനു കാരണമായിത്തീരുന്നതാകുന്നു. വൈരാഗ്യം വൎദ്ധിച്ചാൽ മോക്ഷം നേടാനുള്ള ആഗ്രഹം ഉണ്ടാകും. അതിന്റെ ഫലമായി മോക്ഷത്തിനുള്ള സാധനസാമഗ്രികൾ സമ്പാദിക്കുവാൻ തുടങ്ങും. ആത്മജ്ഞാനമാണു് മോക്ഷത്തിനുള്ള മുഖ്യകാരണമെന്നറിയുമ്പോൾ അതു സമ്പാദിക്കുവാൻ വേണ്ടി നിത്യനൈമിത്തികാദി വൈദികകൎമ്മങ്ങളുപേക്ഷിച്ചു് സംന്യാസാശ്രമം സ്വീകരിക്കും. അവിടെവെച്ചു് സദ്ഗുരുവിനെ സമാശ്രയിച്ചു് പ്രണവോപാസനാരൂപമായ യോഗം പരിശീലിച്ചു് അന്തഃകരണവൃത്തികളെ നിരോധിക്കും. അതിന്റെ ഫലമായി ചിത്തവൃത്തി അന്തൎമുഖമായിത്തീരുമ്പോൾ ആചാൎയ്യൻ തത്ത്വമസ്യാദി മഹാവാക്യങ്ങൾ ഉപദേശിച്ചു

കൊടുക്കും. ശ്രവണം, മനനം, നിദിധ്യാസനം, മുതലായവകൊണ്ടു് മഹാവാക്യങ്ങളുടെ അത്ഥമായ ജീവബ്രഹ്മൈക്യഭാവം നിണ്ണയിച്ചു് താൻ ബ്രഹ്മമാണെന്നുള്ള അനുഭൂതിയിലെത്തും. അതോടുകൂടി ദേഹാദിദൃശ്യങ്ങളിലുള്ള അഹന്തയേയും, മമതയേയും, നിലനിത്തിയിരുന്ന അവിദ്യ നശിച്ചു് ബ്രഹ്മാവസ്ഥാനരൂപമായ മുക്തിപദത്തിലെത്തി ജീവൻ കൃതകൃത്യനായിതീരും. ഇങ്ങനെയാണു് ആശ്രമധമ്മങ്ങളുടേയും നാലു പുരുഷാത്ഥങ്ങളുടേയും ക്രമവും ഫലവും വേദപുരാണേതിഹാസങ്ങളിൽ വണ്ണിക്കപ്പെട്ടിരിക്കുന്നതു്. നാരദപരിവ്രാജകോപനിഷത്തിൽ ഈ വിഷയത്തെക്കുറിച്ചു് വിവരിക്കുന്നുണ്ടു്. ഒരിക്കൽ നാരദൻ നൈമിശാരണ്യത്തിൽ ചെന്നപ്പോഠം ശൗനകാദി മഹഷിമാർ അദ്ദേഹത്തോടു ചോദിച്ചു, 'അല്ലയോ ബ്രഹ്മപുത്രനായ ഭഗവാനേ, മുക്തിക്കുള്ള ഉപായം എന്താണെന്നു് അവിടുന്നു് ഞങ്ങഠംക്കു പറഞ്ഞുതരേണമേ.' എന്നു്. അതിനു നാരദമഹഷി പറഞ്ഞ മറുപടി ഇങ്ങനെയാണു്:

'സത്കുലഭവോപനീതഃ സമ്യഗുപനയനപൂവ്വകം ചതുശ്ചത്വാരിംശത് സംസ്കാരസമ്പന്നഃ സ്വാഭിമതൈകഗുരുസമീപേ സ്വശാഖാദ്ധ്യയനപൂവ്വകം സവ്വവിദ്യാഭ്യാസം കൃത്വാ ദ്വാദശവഷ്ഗുരുശുശ്രൂഷാപൂവ്വക ബ്രഹ്മചയ്യം, പഞ്ചവിംശതിവത്സരം ഗാഹസ്ഥ്യം പഞ്ചവിംശതിവത്സരം വാനപ്രസ്ഥാശ്രമം തദ്വിധിവത് ക്രമാന്നിവത്ത്യ ചതുവ്വിധബ്രഹ്മചയ്യം ഷഡ്വിധ ഗാഹസ്ഥ്യം ചതുവ്വിധം വാനപ്രസ്ഥധമ്മം സമ്യഗഭ്യസ്യ തദുചിതം കമ്മ സവ്വം നിവ്വർത്യ, സാധനചതുഷ്ടയസമ്പന്നഃ സവ്വ സംസാരോപരി മനോവാക്കായകമ്മഭിഃ യഥാശാനിവൃത്തഃ തഥാ വാസനൈഷണോപര്യപി, നിവ്വൈരഃ ശാന്തോ ദാന്തഃ സന്ന്യാസീ പരമഹംസാശ്രമേണ അസ്ഖലിതസ്വരൂപധ്യാനേന ദേഹത്യാഗം കരോതി സ മുക്തോ ഭവതി സ മുക്തോ ഭവതി.'

'നല്ല വംശത്തിൽ ജനിച്ച വിനയസമ്പന്നനും ഗഭാധാനംതുടങ്ങി സപ്തസോമയജ്ഞപര്യന്തമുള്ള നാല്പത്തിനാലു വൈദികസംസ്കാരം കൊണ്ടു് പരിശുദ്ധി വന്നവനുമായ മനുഷ്യനാണു് മോക്ഷത്തിനു് അധികാരി. അയാഠം ബാല്യകാലത്തു് ഉപനയനം കഴിഞ്ഞു്തനിക്കിഷ്ടമുള്ള ഗുരുവിൻെറ സമീപത്തു് നിവസിച്ചു് സ്വവേദശാഖ തുടങ്ങി എല്ലാ വിദ്യകളും അഭ്യസിക്കേണ്ടതാണു്. കൂടാതെ പന്ത്രണ്ടുവഷം ഗുരുശുശ്രൂഷയിൽതന്നെ മുഴുകിയിരിക്കയും വേണം. അതിനുശേഷം ക്രമേണ ഇരുപത്തഞ്ചുവഷം ഗൃഹസ്ഥാശ്രമധമ്മങ്ങളും ഇരുപത്തഞ്ചുവഷം വാനപ്രസ്ഥാശ്രമധമ്മങ്ങളും അനുഷ്ഠിക്കണം. അക്കാലങ്ങളിൽ ഗായത്രൻ, ബ്രാഹ്മൻ, പ്രാജാപത്യൻ, നൈഷ്ഠികൻ, ഈ നാലുതരത്തിലുള്ള ബ്രഹ്മചാരികളുടേയും വാത്താകൻ, ശാലീനൻ, യായാവരൻ, ഘോരസന്യസികൻ, ഉഞ്ഛവൃത്തി, അയാചിതൻ, ഇങ്ങനെ ആറുതരത്തിലുള്ള ഗൃഹസ്ഥന്മാരുടെയും വൈഖാനസൻ, ഔദുംബരൻ, വാലഖില്യൻ, ഫേനപൻ ഇങ്ങനെ നാലുതരത്തിലുള്ള വാനപ്രസ്ഥന്മാരുടെയും ധമ്മങ്ങഠം നല്ലതുപോലെ അഭ്യസിക്കണം. അതിനുശേഷം ബ്രഹ്മചയ്യാദി മൂന്നു് ആശ്രമങ്ങഠംക്കും യോജിച്ച കർമ്മങ്ങളിൽനിന്നു പിൻതിരിഞ്ഞു് മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മങ്ങഠംകൊണ്ടും, സംസാരസുഖം അനുഭവിക്കണമെന്നുള്ള ആശയും, വിത്തൈഷണയും പുത്രൈഷണയും ദാരൈഷണയും ആകുന്ന ഏഷണാത്രയവും ഉപേക്ഷിച്ചു് സാധനചതുഷ്ടയസമ്പന്നനായി സന്ന്യാസാശ്രമം സ്വീകരിക്കണം. അവിടെ ഒരു ജന്തുവിനോടും വൈരമില്ലാതെ ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രിച്ചു് സമചിത്തനായി ബ്രഹ്മധ്യാനപരനായി കഴിയണം. ഇങ്ങനെ ദൃഢമായ ബ്രഹ്മധ്യാനനിഷ്ഠയോടുകൂടി ദേഹം ഉപേക്ഷിക്കുന്ന സന്ന്യാസി മുക്തനായിത്തീരുക തന്നെചെയ്യും.' എന്നാണു് ഈ ഉപനിഷദ്വാക്യങ്ങളുടെ സാരം. ഈ ഉപനിഷദ്ഭാഗങ്ങഠം ആശ്രമധർമ്മങ്ങളുടെയെല്ലാം ലക്ഷ്യം പരമപുരുഷാത്ഥമായ മോക്ഷമാണെന്നു പ്രഖ്യാപിക്കയാണു് ചെയ്യുന്നതു്.

ക്രമസന്ന്യാസത്തിൽ ഗൗണസന്ന്യാസമെന്നും, മുഖ്യസന്ന്യാസമെന്നും രണ്ടു പിരിവുണ്ടു്. പ്രായാധിക്യം അനാരോഗ്യം തുടങ്ങിയ കാരണങ്ങഠംകൊണ്ടു് വിഹിതങ്ങളായ കർമ്മങ്ങഠം നടത്തുവാൻ കഴിയാതെ വരുമ്പോഠം സർവ്വകർമ്മങ്ങളും ഉപേക്ഷിച്ചു് കാഷായം, കമണ്ഡലു തുടങ്ങിയ സന്ന്യാസചിഹ്നങ്ങഠം സ്വീകരിക്കുന്നതാണു് ഗൗണസന്ന്യാസം. ഇങ്ങനെ സന്ന്യസിക്കുന്ന മനുഷ്യനു് സന്ന്യാസത്തിൻെറ മുഖ്യ

ഫലമായ ബ്രഹ്മജ്ഞാനം സമ്പാദിക്കാൻ കഴിയാതെവരും. അതുകൊണ്ട് ആ സന്ന്യാസി മുക്തിക്ക് അർഹനായിത്തീരുന്നില്ല. എന്നാൽ വേദവിധി അനുസരിച്ച് കർമ്മങ്ങൾ ഉപേക്ഷിക്കുന്നതുകൊണ്ട് സന്ന്യാസി എന്ന പേരിന് അർഹത ഉണ്ടാകുന്നു. ഇവർക്ക് നാമസന്ന്യാസി എന്നൊരു പേരുകൂടി ഉള്ളതായി കാണുന്നു.

സാധനത്വേന ദൃഷ്ടാനാം സർവ്വേഷാമപി കർമ്മണാം
വിധിനാ യഃ പരിത്യാഗഃ സ സന്ന്യാസഃ സതാം മതഃ.

എന്നുള്ള വേദാന്തസിദ്ധാന്തസംഗ്രഹവാക്യം ഇതിനു പ്രമാണമാണ്. വിഹിതകർമ്മങ്ങളെല്ലാം വിധിയാംവണ്ണം ഉപേക്ഷിക്കുന്നതും സന്ന്യാസമാണെന്നു സജ്ജനങ്ങൾ സമ്മതിച്ചിട്ടുണ്ടെന്ന് ഇതുകൊണ്ട് അറിയാം. വിഷയവിരക്തിയും ബ്രഹ്മജിജ്ഞാസയും ഇല്ലാത്തതുകൊണ്ടാണ് ഈ സന്ന്യാസം ഗൗണമെന്നു പറയപ്പെടുന്നത്. എന്നാൽ മുഖ്യസന്ന്യാസം ബ്രഹ്മജ്ഞാനംകൊണ്ട് ചിത്തത്തിൽനിന്ന് ദൃശ്യവിഷയങ്ങളെയെല്ലാം ഉപേക്ഷിക്കയാകുന്നു.

ജീവിതത്തിന്റെ ഉദ്ദേശ്യം പരമപുരുഷാർത്ഥമായ മോക്ഷമാണെന്നു ആസ്തികദർശനങ്ങളെല്ലാം ഒരുപോലെ സിദ്ധാന്തിക്കുന്നു. 'അഖണ്ഡസൗഖ്യസ്ഥിതി'യാണു മോക്ഷം. അതു നേടാനുള്ള മുഖ്യസാധനം സന്ന്യാസധർമ്മമാകുന്നു. 'ന സന്ന്യാസാത് പരോ ധർമ്മോ വർത്തതേ മുക്തികാരണം' എന്ന് ബൃഹദ്ധർമ്മപുരാണത്തിൽ പറയുന്നുണ്ട്. നാല് ആശ്രമങ്ങളിലും വെച്ച് ശ്രേഷ്ഠത സന്ന്യാസാശ്രമത്തിനാണ് കല്പിക്കപ്പെട്ടിട്ടുള്ളത്. 'ഗൃഹസ്ഥാശ്രമം എന്റെ തുടയും, ബ്രഹ്മചര്യാശ്രമം എന്റെ ഹൃദയവും, വാനപ്രസ്ഥാശ്രമം വക്ഷസ്സും, സന്ന്യാസാശ്രമം എന്റെ ശിരസ്സുമാണെ'ന്നു ഭഗവാൻ ശ്രീകൃഷ്ണൻ പറയുന്നതായി ഭാഗവതം ഏകാദശത്തിൽ വർണ്ണിക്കുന്നു.

എൺപത്തിനാല് ലക്ഷം ജന്മം കഴിഞ്ഞാണ് മോക്ഷലാഭത്തിനു യോഗ്യമായ മനുഷ്യശരീരം ജീവനു ലഭിക്കുന്നത്. അതു ലഭിച്ചിട്ടും സത്സംഗത്തിനും, വേദവേദാന്താദി ശാസ്ത്രപഠനത്തിനും സൗകര്യമുണ്ടാക്കാതിരിക്കുന്നത് വലിയ തെററാണ്. ഇവിടെവെച്ചുതന്നെ മുക്തിക്കുവേണ്ടി ആത്മസ്വരൂപമറിയുന്നതാണ് ജന്മസാഫല്യവും ഭാഗ്യവും. അങ്ങനെ അറിഞ്ഞില്ലെങ്കിൽ മനുഷ്യനു വലിയ നഷ്ടവും ഭാഗ്യദോഷവും വന്നുചേരുന്നതാണ്. അതിനാൽ എല്ലാ മനുഷ്യരും ധർമ്മാർത്ഥകാമങ്ങളാകുന്ന പുരുഷാർത്ഥങ്ങൾവഴി പരമപുരുഷാർത്ഥമായ മോക്ഷം നേടാൻ സന്ന്യാസാശ്രമത്തെ സമാശ്രയിക്കേണ്ടതാകുന്നു.

സർവ്വമിത്രഃ സർവ്വസഹഃ ശമേ രക്തോ ജിതേന്ദ്രിയഃ
വ്യപേതഭയമന്യുശ്ച ആത്മവാൻ മുച്യതേ നരഃ.
(മഹാഭാരതം)

ഓം ശാന്തി ഃ ശാന്തി ഃ ശാന്തി ഃ.

---

# ഞാനാളല്ല

## എം. വി. കൃഷ്ണവാരിയർ, പാലാഴി.

ഞാനാരാണെന്റെയേതാണവനി,വന,പരൻ
നീയു, മാരാ,രിതൊന്നും
നൂനം നേരായറിഞ്ഞുള്ളവരൊരുവരുമി-
ന്നോളമില്ലെന്നിരിയ്ക്കെ,
ഞാനാ,ണെന്റേ,തവന്റെ,തിവനുടെയിനിമ-
റേറാന്റെ നിന്റേയുമെന്നീ-
നാനാഭേദം നിനച്ചിങ്ങടിപിടി ദിവസം
തോറുമേറുന്നു ചിത്രം.
എങ്ങുന്നെന്തിന്നു വന്നേനിവ,നിനിയിവിടെ
ച്ചെയ്യതീർക്കേണ്ടതെന്തെ-
ന്നെങ്ങോ,ട്ടെന്നാണു പോ,ക്കെന്നിവ മനസി നിന-
ച്ചന്തമില്ലാത്ത മട്ടിൽ
തിങ്ങും മാലാ,ർത്തിരമ്പും തുമുലഭവമഹാം-
ഭോധിയിൽപെട്ടു നിത്യം
മുങ്ങിപ്പൊങ്ങിക്കുഴങ്ങീ ശിവ! ശിവ!യിതിലും
മേലെയെന്തുള്ള കഷ്ടം!

എങ്ങും തിങ്ങിനിറഞ്ഞു നിത്യമിവിടെ-
ക്കാണുന്നവയ്യൊക്കെയും
താങ്ങായ്നിന്നു നിരന്തരം നിഖിലവും
കാക്കും പരാശക്തിയെ,
തിങ്ങും ഭക്തിരസം കലന്നനിശവും
തന്നുള്ളിലോർക്കുന്നവ-
ർക്കെങ്ങും മേലിലലഞ്ഞിടേണ്ട ഭവസ-
ന്താപം ശമിപ്പിക്കുവാൻ.
ഇക്കാണുന്ന ജഗത്തിലൊക്കെ നിറവാ-
ന്നല്ലൊ വിരാജിപ്പതെ-
ന്നുൾക്കാമ്പിൽക്കലിതാദരം കരുതുവോ-
നേകുന്നു നീ ദർശനം;
ഇക്കാര്യം വഴിപോലറിഞ്ഞു തെളിവാ-
ന്നുള്ളോരു ഞാനിന്നിമേൽ
ത്വത്കാരുണ്യസുധാശയാലലയുവാ-
നാളല്ല നാടെങ്ങുമേ.

# ശ്രീ വിവേകാനന്ദസ്വാമികൾ — വിനയത്തിന്റെ മൂർത്തി

## പ്രവ്രാജിക അജയാപ്രാണാ

'എനിക്കതു് ആലോചിക്കാനേ വയ്യ. ഞാനെന്റെ വ്യക്തിത്വത്തിൽ ഒട്ടിപ്പിടിച്ചു നില്ക്കും, വിടില്ല – ഒരുപക്ഷേ അതത്ര സാരമായ ഒന്നല്ലായിരിക്കാം, എങ്കിലും ശാശ്വതമായ ഐക്യത്തോടു് ചേർന്നലിഞ്ഞില്ലാതാകുവാൻ, അയ്യോ, എനിക്കാഗ്രഹമേ ഇല്ല.' പരമമായ മുക്തി കൈയ്‌വരുന്ന സമയത്തു് ഓരോരുത്തനിലും കുടികൊള്ളുന്ന ആത്മസത്ത പരമേശ്വരനിൽ സമ്പൂർണ്ണമായും വിലീനമായിത്തീരുമെന്നു കേട്ടു് ഇപ്രകാരം ഭയന്നു വിറച്ച ലോകഗായികയ്ക്കു് ആശ്വാസമേകുന്ന ശാന്തിവചനം – അതൊരു കൊച്ചുകവിതയായിരുന്നു: ''ഒരു ദിവസം ഒരു നീർത്തുള്ളി പ്രശാന്തഗംഭീരമായ സാഗരത്തിൽച്ചെന്നു പതിച്ചു. എങ്ങു നോക്കിയാലും പരന്നു നിവന്നുകിടക്കുന്ന സാഗരത്തെ കണ്ടിട്ടു് അതു പൊട്ടിക്കരഞ്ഞു – ഇതാ നിങ്ങളിപ്പോൾ ചെയ്യുന്നതുപോലെ വിതുമ്പി വിതുമ്പി കരഞ്ഞുകൊണ്ടു് അതു് ആവലാതികൾ ചൊരിയാൻ തുടങ്ങി. ഇതു കണ്ടപ്പോൾ ഗംഭീരമായ ആ കടൽ ഉറക്കെ ചിരിച്ചിട്ടു് ആ വെള്ളത്തുള്ളിയെ കളിയാക്കി, 'നീ എന്തിനാണു് കരയുന്നതെന്നു് എനിക്കു മനസ്സിലാകുന്നേ ഇല്ല. നീ എന്നിൽ വന്നു് പതിച്ചതുമൂലം നിനക്കു് എന്നിൽ പാർപ്പുറപ്പിച്ചിട്ടുള്ള എണ്ണമററ നിന്റെ സഹോദരീസഹോദരന്മാരുമായി ചേരുവാൻ കഴിഞ്ഞില്ലെ? ഇനി ഇതല്ലാ, നിനക്കിവിടം വിട്ടു പോകണമെന്നുണ്ടെങ്കിലോ ഒരൊററ കാര്യമേ ചെയ്യേണ്ടതുള്ളു – ഒരു സൂര്യരശ്മിയിന്മേൽ പിടിച്ചു കയറിപ്പൊയ്ക്കോളൂ ആ മേഘപടലങ്ങളുടെ അടുത്തേയ്ക്കു്. ആ മേഘക്കൂട്ടത്തിൻനിന്നു്, എന്റെ കൊച്ചു മഴത്തുള്ളി, നിനക്കിഷ്ടം തോന്നുമ്പോൾ ദാഹിച്ചു് പൊരിഞ്ഞു കിടക്കുന്ന ഭൂതലത്തിനു് ഒരു അനുഗ്രഹവും ആശിസ്സുമെന്നോണം എപ്പോൾ വേണമെങ്കിലും നിനക്കിറങ്ങി വരികയും ചെയ്യാമല്ലൊ.''

അന്നു് പാരീസിൽവെച്ചു് വിശ്വവിശ്രുത ഗായികയായ കാൽവേ മദാമ്മയ്ക്കു് ഈ ഉപദേശം നൽകിയ അവസരത്തിൽ ശ്രീ വിവേകാനന്ദസ്വാമികളും ആ മഹാസാഗരത്തെപ്പോലെ ഒന്നു് ചിരിച്ചുകാണും. തൽസമയം അദ്ദേഹം പണ്ടു് കല്ക്കത്താനഗരിയിലെ ഒരു ഉദ്യാനവാടിയിൽ രോഗശയ്യയിൽ കിടക്കുന്ന യുഗാവതാരപുരുഷന്റെ കാൽക്കൽ പിടിവാശിക്കാരനായി നില്ക്കുന്ന യുവാവിനെ ഉൾക്കണ്ണാലെ കണ്ടുകാണും. പക്ഷേ അന്നവിടെ നടന്ന സംഭാഷണം ഇന്നിവിടെ ഈ പാശ്ചാത്യനഗരിയിൽ വെച്ചു നടന്ന സംഭാഷണത്തിൽനിന്നു തികച്ചും വിപരീതമായ ഒരു പരിതഃസ്ഥിതിയിലുള്ളതായിരുന്നു എന്നുമാത്രം. 'മററുള്ളവരെല്ലാം പത്തു് ഇതളുകളുള്ളതും ഏറിവന്നാൽ നൂറിതളുകളുള്ളതുമായ താമരയാണെങ്കിൽ നരേന്ദ്രൻ സഹസ്രദളങ്ങളോടുകൂടിയ ഒരു വൻതാമരയാണു്; മററുള്ളവർ കൊച്ചു കൊച്ചു കുടങ്ങളും കലങ്ങളുമാണെങ്കിൽ നരേന്ദ്രൻ വലിയ ഒരു വീപ്പയാണു്; മററുള്ളവർ കുളങ്ങളും ചെറു തടാകങ്ങളുമാണെങ്കിൽ നരേന്ദ്രൻ ഹൽദാർപുക്കുർ പോലുള്ളൊരു പെരുംതടാകമാണു്; മററുള്ളവർ ചെമ്മീനോ ചെറുവരാൽമത്സ്യമോ ആണെങ്കിൽ നരേന്ദ്രൻ അതികായനായ മകരമത്സ്യമാണു്; സർവ്വവും ഉൾക്കൊള്ളുന്നൊരു ഭീമാധാരമാണവൻ'– എന്നിങ്ങനെയുള്ള വിശേഷണവർഷംകൊണ്ടു് അഭിഷേകം ചെയ്യപ്പെട്ടിരുന്ന ആ യുവാവു് മായാപ്രപഞ്ചത്തിന്റെ നൂലാമാലകൾക്കു് പിടികൊടുക്കാതെ നിർവ്വികല്പസമാധിയുടെ പ്രശാന്തഗഗനത്തിൽ ഒരു സ്വതന്ത്രവിഹഗമായി മൂന്നു നാലു ദിവസമെങ്കിലും സോല്ലാസം ചുററിപ്പറന്നാനന്ദിക്കാൻ കൊതിപൂണ്ടു് ഗുരുപാദത്തെ ആശ്രയിച്ചിരിക്കയാണു്. യുവശിഷ്യനെ നോക്കി ലോകഗുരുവായ ശ്രീരാമകൃഷ്ണൻ അരുളിച്ചെയ്തു:–''നീയൊരു വിഡ്ഢിയാണു്. അതിലും ശ്രേഷ്ഠമായൊരു അവസ്ഥയുണ്ടു്. നീതന്നെ

യല്ലെ ഇവിടെ പാടുക പതിവു്, 'ഹേ പ്രഭോ, ഇക്കാണുന്ന സകലവും അങ്ങുതന്നെയാണു്' എന്നു്.'' സാഗരമായി മാറാൻ കൊതിച്ചുട്ടത്ത വെള്ളത്തുള്ളിക്കു് അതിന്നനുവാദം നിഷേധിക്കപ്പെട്ടു. വരണ്ടുണങ്ങിയ ജനഹൃദയങ്ങളിലേയ്ക്കു് കുളുർമ്മയേറുന്ന വാക്കുകൾ വർഷിക്കാൻ കടലുകൾക്കപ്പുറത്തേയ്ക്കു് ഒരു യാത്രയയപ്പു് അധികം താമസിയാതെ നൽകാനുള്ളതല്ലെ? അതിനുള്ള തയ്യാറെടുപ്പിലെ ആദ്യത്തെ പടിയാണിതു്. അടുത്ത പടികൾ ക്രമേണ ഓരോരോ ഘട്ടത്തിൽ വെളിപ്പെടുന്നതു് ആ ജീവിതത്തിൽ കൂടി ഒരു തീർത്ഥയാത്ര നടത്തിയാൽ ഏവനും കാണാം.

''സ്വജനങ്ങളോടുള്ള മമത മായ, പരജനങ്ങളോടുള്ള മമത ദയ'' എന്നാണു് ഗുരുദേവൻ ആ രണ്ടു പദങ്ങൾക്കും നിർവ്വചനം നൽകിയിരുന്നതു്. സാധാരണ ജനങ്ങൾ ദയ കാണിക്കാൻ തയ്യാറെടുത്തു വരുമ്പോൾ സാവധാനത്തിൽ അതു് അറിഞ്ഞോ അറിയാതേയോ മായയായി മാറുന്നതു കാണാം. എന്നാൽ വിവേകാനന്ദസ്വാമികളെ സംബന്ധിച്ചേടത്തോളം സംഗതി നേരെ മറിച്ചായിരുന്നു. അമേരിക്കയിലെ പട്ടണങ്ങളിൽ രംഗപ്രവേശം ചെയ്യുന്നതിനുമുമ്പായി കാശിയിൽനിന്നെഴുതിയ ഒരു കത്തിലെ ഉള്ളടക്കം നോക്കു: 'ഹേ ചങ്ങാതി, അതികഠിനമായ വേദാന്തദർശനങ്ങളിലാണു് ഞാൻ വിശ്വസിക്കുന്നതെങ്കിലും എന്റെ ഹൃദയത്തിനു് മാർദ്ദവം കുറെ ഏറിപ്പോയി എന്ന പരമാർത്ഥം നിങ്ങളൊരുപക്ഷേ അറിഞ്ഞിരിക്കയില്ല. ഇതെന്റെ വീഴ്ചയ്ക്കു് കാരണമായേക്കാനും വഴിയുണ്ടു്. എന്താണെന്നോ, എന്റെ സ്വന്തം ശ്രേയസ്സിനെപ്പററി ഒന്നു ചിന്തിക്കാമെന്നുവെച്ചു് ഞാൻ പുറപ്പെടുമ്പോഴൊക്കെ ഞാനറിയാതെ എന്റെ മനസ്സു് മററുള്ളവരുടെ താല്പര്യങ്ങളെക്കുറിച്ചുള്ള ചിന്തകളിലേയ്ക്കു് വഴുതി വഴുതി നീങ്ങുന്നതു കാണാം.' അതിലത്ഭുതപ്പെടാനില്ല. കാലദേശാദികൾക്കു് അതീതമായൊരു മണ്ഡലത്തിൽ ധ്യാനാനന്ദത്തിൽ ആമഗ്നനായി വാണ ഋഷിവര്യനെ, തേജഃപുഞ്ജത്തിൽനിന്നടലെടുത്ത ആ ദിവ്യശിശു സമാധിയിൽനിന്നുണർത്തി ഈ സംസാരമദ്ധ്യത്തിലേയ്ക്കു വലിച്ചിഴച്ചു കൊണ്ടുവന്നതു പിന്നെ എന്തിനാണു്? സ്വന്തം മുക്തിയിൽ, സ്വന്തം ശ്രേയസ്സിൽ, സ്വന്തം ആനന്ദത്തിൽ വീണ്ടും മുഴുകിപ്പോകാൻ മാത്രമാണോ അതോ വെന്തുരുകുന്ന ജനകോടികളുടെ ഹൃദയങ്ങളിലേയ്ക്കു് ശാന്തി പകരുന്നതിന്നോ! അവതാരോദ്ദേശം സാധിച്ചെടുക്കേണ്ടെ?

യൂറോപ്പിലെ യാത്രയ്ക്കിടയിൽ പ്രസിദ്ധ വാഗ്മിയും നിരീശ്വരവാദിയുമായ റോബട്ടു് ഇംഗർസോളും സ്വാമിജിയും തമ്മിൽ നടന്ന സംഭാഷണത്തിലെ ഒരു ഭാഗം പ്രത്യേകം ശ്രദ്ധേയമാണു്. 'ആത്മാവു്, ഈശ്വരൻ, പുനർജന്മം, ആദ്ധ്യാത്മികത എന്നെല്ലാം പറയുന്നതു് വാക്കുകളെക്കൊണ്ടുള്ള വെറും ചെപ്പിടിവിദ്യകളാണു്, അവ പൊള്ളയായ ചില പദങ്ങൾ മാത്രമാണു് എന്നാണു് ആ പാശ്ചാത്യ ചിന്തകന്റെ വാദം. ഈ ലോകം മാത്രമല്ലേ നമുക്കു് നിശ്ചിതമായൊരു വസ്തുവുള്ളു? അതുകൊണ്ടു് ഇതിനെ കഴിവുള്ളേടത്തോളം അനുഭവിക്കണം, നാരങ്ങയിൽനിന്നു് കിട്ടാവുന്നേടത്തോളം നീരു് പിഴിഞ്ഞൂററി കുടിക്കണമെന്നു് വിശ്വസിക്കുന്ന ആളാണു് ഞാൻ.' എന്ന ഇംഗർസോളിന്റെ അഭിപ്രായത്തിന്നു് ഉടനെ കിട്ടി ആഷ്സംസ്കാരത്തിന്റെ പ്രഭാവവും അന്തസ്സും തുളുമ്പുന്നൊരു മറുപടി: 'ഈ നാരങ്ങ പിഴിഞ്ഞെടുക്കുന്നതിന്നു് നിങ്ങളുടേതിനേക്കാൾ ഫലപ്രദമായൊരു മാർഗ്ഗമാണു് ഞാൻ സ്വീകരിച്ചിട്ടുള്ളതു്. അതുവഴി എനിക്കു് ഇതിലുമധികം രസവും പിഴിഞ്ഞെടുക്കാൻ കഴിയുന്നുണ്ടു്. എനിക്കറിയാം എനിക്കു് മരണമേ ഇല്ലെന്നു്. എനിക്കൊരു ധിറുതിയുമില്ല, പരിഭ്രാന്തിയുമില്ല. ഭയപ്പെടാൻ യാതൊരു വസ്തുവുമില്ലെന്നു ബോദ്ധ്യമുള്ളതുകൊണ്ടു് ഈ പിഴിച്ചിൽ തന്നെ ഞാൻ വളരെ സുഖമായി ആസ്വദിക്കുകയാണു്. എനിക്കൊന്നിനോടുമില്ല ഒരു കടപ്പാടു്; ഭാര്യ, കുട്ടികൾ, സ്വത്തു് ഈവക യാതൊരു ബന്ധനങ്ങളുമില്ല. അതുകൊണ്ടു് ഭൂമിയിലെ സർവ്വ സ്ത്രീപുരുഷന്മാരേയും സ്നേഹിക്കുവാൻ എനിക്കു യാതൊരു ബുദ്ധിമുട്ടുമില്ല. ഹൊ! നിങ്ങളൊന്നാലോചിച്ചു നോക്കൂ, മനുഷ്യരാശിയിലെ ഓരോ അംഗത്തേയും ഈശ്വരനായി കണ്ടുകൊണ്ടു് സ്നേഹിച്ചാലത്തെ ഒരു സുഖം! ഞാൻ പിഴിയുന്നമാതിരി നിങ്ങളാ നാരങ്ങ ഒന്നു് പിഴിഞ്ഞു നോക്കു. ഒരൊററ കണിക ബാക്കിനിൽക്കാതെ രസം മുഴുവൻ നിങ്ങളുടെ കൈയ്യിൽ വരുന്നതു കാണാം.' ലോകത്തെ മുഴുവൻ ഈശ്വരസ്വരൂപ

മായി കണ്ടിരുന്നു എന്നതാണ് ആ ജീവിതത്തിലെ രഹസ്യം. സ്വാത്ഥലേശം കൂടാതെ, സമ്പൂണ്ണത്യാഗമനോഭാവത്തോടെ ലോകസേവനത്തിന്നു് ഇറങ്ങുന്നവൻെറ ഹൃദയം ഭക്തിനിർഭരമായിരിക്കും, ഈശ്വരാപ്പിതമായിരിക്കും, വിനയസമ്പൂണ്ണമായിരിക്കും. ഈശ്വരൻ എങ്ങും തിങ്ങിനിറഞ്ഞു നിൽക്കുന്ന ഈ പ്രപഞ്ചത്തിൽ തൻെറ നിസ്സാരത അവനു് എളുപ്പത്തിൽ വെളിപ്പെടും. ജഗന്നിയന്താവിൻെറ കൈയ്യിൽ താനൊരു ഉപകരണം മാത്രമാണെന്ന വസ്തുത അവൻ ഓരോ അടിവെപ്പിലും സ്മരിക്കും.

ശ്രീ വിവേകാനന്ദസ്വാമികളുടെ ജീവിതത്തേയും അദ്ദേഹം പാശ്ചാത്യദേശങ്ങളിൽ ചെയ്ത പ്രസംഗപരമ്പരയേയും പഠിച്ച പലരും അദ്ദേഹത്തെ ഒരു ജ്ഞാനയോഗി എന്നു് വിശേഷിപ്പിക്കാറുണ്ടു്. എന്നാൽ ഒന്നു് ഗാഢമായി വിശകലനം ചെയ്യുന്ന പക്ഷം ജ്ഞാനയോഗി എന്ന പദം ആ ലോകാചാര്യൻെറ വ്യക്തിവൈഭവത്തിൻെറ ഭാഗികമായൊരു വിശേഷണം മാത്രമെ ആകുന്നുള്ളു എന്നു് മനസ്സിലാക്കാം. 'ശ്രീരാമകൃഷ്ണൻെറ പുറമെ മുഴുവൻ ഭക്തിയും ഉള്ളു നിറയെ ജ്ഞാനവുമായിരുന്നു, എന്നാൽ വിവേകാനന്ദൻെറ പുറമെ മുഴുവൻ ജ്ഞാനവും ഉള്ളു നിറയെ ഭക്തിയുമായിരുന്നു.' എന്നതു വാസ്തവമാണു്. ഭക്തിജ്ഞാനങ്ങൾ ഒന്നു് മറെറാന്നിൽനിന്നു് വേർതിരിക്കാനാവാത്ത വിധം അത്രമാത്രം തമ്മിൽ ഇഴകിച്ചേർന്നു് അദ്ദേഹത്തിൻെറ ഓരോ പ്രവൃത്തിയിലും പ്രകാശിക്കുന്നു. 'ചെകുത്താൻേറതുപോലെയുള്ള ആ രണ്ടു് കണ്ണു'കളുടെ വശ്യതയിൽ കുടുങ്ങി ജോലി ഉപേക്ഷിച്ചു് ശിഷ്യനായി പിന്നാലെ ഇറങ്ങിത്തിരിച്ച ഹത്രാസിലെ സ്റ്റേഷൻമാസ്റ്ററായ ശരച്ചന്ദ്രഗുപ്തയ്ക്കെഴുതിയ ഒരു കത്തിൽ സ്വാമിജി എഴുതിയിരിക്കയാണു്, 'എനിക്കൊരു ജീവിതലക്ഷ്യം സാധിച്ചെടുക്കേണ്ടതുണ്ടു്. പക്ഷേ എൻെറ ശക്തിയുടെ നിസ്സാരത കണ്ടിട്ടു് ഞാൻ നിരാശതയിൽ മുങ്ങിപ്പോകുന്നു. എൻെറ നാടിൻെറ പുനരുദ്ധാരണത്തിനുവേണ്ടി ജീവിതമപ്പിക്കാൻ എൻെറ ഗുരു എന്നോടാജ്ഞാപിച്ചിട്ടുണ്ടു്. ഇന്നാട്ടിൽ ആദ്ധ്യാത്മികത വഴുതി കീഴ്പോട്ടിറങ്ങി ഏററവും അടിത്തട്ടിലെത്തിക്കഴിഞ്ഞു, പട്ടിണിയാണെങ്കിൽ നാട്ടിലുടനീളം നൃത്തം ചവിട്ടുകയാണു്.' പിന്നീടു് വീണ്ടും, 'കുറച്ചുനാൾ വാരാണസിയിൽ താമസിച്ചിട്ടു ഞാനൊന്നു് നോക്കട്ടെ വിശ്വനാഥനും അന്നപൂണ്ണയുംകൂടി എൻെറ വിധി ഒരുക്കി എടുക്കുന്നതു് എങ്ങനെയാണെന്നു്. ഒന്നുകിൽ ഞാനെൻെറ ആദശ്ത്തെ സാക്ഷാത്കരിക്കും, അല്ലെങ്കിൽ ആ പരിശ്രമത്തിൽ ഞാനെൻെറ ജീവൻ ബലികഴിക്കും–ഹേ ഭഗവൻ, എന്നെ ഇതിൽ സഹായിക്കേണമേ!' ഈ കത്തിൽ തെളിഞ്ഞു കാണുന്നതു് ഒരു ജ്ഞാനിയുടെ ദൃഢതയും പക്വതയും ആത്മവിശ്വാസവും നിറഞ്ഞ മേഘഗജ്ജനമല്ല, ആത്മാപ്പണം ചെയ്തുകഴിഞ്ഞു് ദൈവകല്പനയെ കാത്തുനില്ക്കുന്ന ഒരു ഭക്തൻെറ വിനയപൂണ്ണമായ പ്രാത്ഥനയാണു്.

ഒരു സന്ന്യാസിയുടെ ഏററവും വലിയ ശത്രു അഹങ്കാരമാണെന്നു് ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ടു്. ലോകാദരം, തപഃശക്തി, പാണ്ഡിത്യം, വ്യക്തിപ്രഭാവം എന്നിങ്ങനെ എന്തെങ്കിലും സ്വന്തം മേന്മയിൽ ദംഭം വന്നു പോയാൽ അതു ക്രമേണ ഒരുവൻെറ വിനയത്തെ മെല്ലെ മെല്ലെ നശിപ്പിച്ചുകളയും. അലഹബാദിൽ സാധു അമൂല്യൻ എന്ന ഒരു മഹാത്മാവുണ്ടായിരുന്നു. കോളേജുവിദ്യാഭ്യാസകാലം മുതല്ക്കേ സ്വാമിജിയും ഇദ്ദേഹവും സഹപാഠികളും, ചങ്ങാതിമാരും പരസ്പരം ആരാധകരുമായിരുന്നു. അസാധാരണ കഴിവുകളോടുകൂടിയ അമൂല്യൻ ക്രമേണ ജനസമ്മതി നേടിയ ഒരു മഹാത്മാവായിത്തീന്നു. പക്ഷേ തൻെറ കഴിവുകളേയും ഔന്നത്യത്തേയും തപസ്സിനേയും കുറിച്ചുള്ള അതിരു കടന്ന മതിപ്പു് അദ്ദേഹത്തെ അധഃപതനത്തിൻെറ ഏററവും താഴ്ന്ന പടിയിലേയ്ക്കു് തള്ളിയിട്ടു. ഇതു് വിവേകാനന്ദസ്വാമികളെ വളരെ വേദനിപ്പിച്ചു. അദ്ദേഹം തൻെറ ശിഷ്യന്മാക്കും ഭക്തന്മാക്കും പലപ്പോഴും ഇതേപ്പററി താക്കീതു് നല്കിയിരുന്നു. ഭക്തിനിർഭരമായൊരു മനസ്സിനു് മാത്രമേ അഖിലലോകനിയന്താവായ ജഗദീശ്വരൻെറ കൈയ്യിലെ വെറുമൊരു കളിപ്പാവമാത്രമാണു് താനെന്നു് അനുഭവിച്ചറിയാനൊക്കൂ. സവ്വജ്ഞനെപ്പോലെ പെരുമാറുമ്പോഴും സമാദരിക്കപ്പെടുമ്പോഴും ഈ ഭാവന മനസ്സിൻെറ അടിത്തട്ടിൽ തെല്ലും മങ്ങൽ തട്ടാതെ സദാ സ്മരിച്ചുകൊണ്ടിരിക്കണം. ഒരിക്കൽ കാളീദാസ്മിത്ര എന്ന ഒരു കലാകാരൻ– ചിത്രകലയിൽ അപാരപണ്ഡിതനായിരുന്ന

അദ്ദേഹം-സ്വാമിജിയെ കാണാൻ വന്നു. കാളീദാസിനെ സ്വല്പനേരം നോക്കിയിരുന്നതോടെ സ്വാമിജിയുടെ മുഖഭാവം മാറാൻ തുടങ്ങി. അതോടൊപ്പം ചിത്രരചനയുടെ വിവിധഭാവങ്ങളെക്കുറിച്ച് അതിഗംഭീരമായൊരു വാഗ് ധോരണി ആ മുഖത്തുനിന്നും പ്രവഹിക്കാനും തുടങ്ങി. ജീവിതകാലമത്രയും ചിത്രരചനയായിരുന്നോ അദ്ദേഹത്തിന്റെ ജീവിതകൃത്യം! അതിവിദഗ്ദ്ധന്മാരായ ചിത്രകാരന്മാരുടെ സദസ്സിനോടാണോ ഈ പ്രസംഗം! വിഷയം പതുക്കെ വിരിഞ്ഞു വിരിഞ്ഞ് വർണ്ണങ്ങൾ തമ്മിലുള്ള പൊരുത്തം, വിവിധ രചനാരീതികൾ, ചിത്രീകരിക്കപ്പെടുന്ന വസ്തുവിന്റെ നാനാഭാവങ്ങൾ, രസങ്ങൾ, കണ്ണിന്റെ നിലകൾ, ശരീരത്തിന്റെ വിവിധ ഭാഗങ്ങളുടെ ഭാവഭംഗികൾ, എന്നിവയിൽക്കൂടി നീങ്ങിനീങ്ങി ഇററലി, ഫ്രാൻസ്, ചൈന, പേർഷ്യ, ജപ്പാൻ, ബൗദ്ധഭാരതം, മുഗളഭാരതം എന്നിവിടങ്ങളിലെ കലാവൈഭവങ്ങളുടെ താരതമ്യപഠനം വരെ എത്തി. ചിത്രം എന്ന വാക്കിന്റെ മൂലം 'ചിത്'' (ഹൃദയം) എന്നാണ്. ചിത്തത്തിൽ പ്രതിബിംബിക്കുന്നതെന്തും ചിത്രമായി. താനൊരു വിഷയത്തെക്കുറിച്ച് ചിന്തിക്കാനൊരുമ്പെടുമ്പോൾ ഉടനെ മനസ്സിനെ 'ചിദാകാശ'ത്തിന്റെ നേരെ തിരിച്ചുനിർത്തും. അപ്പോൾ ആ വിഷയത്തിന്റെ സകലവശങ്ങളേയും സംബന്ധിച്ച കാര്യങ്ങളെല്ലാം ഒന്നിനു പിന്നിലൊന്നായി ആ പടലത്തിൽക്കൂടി കടന്നുപോവുകയായി. അവയെ പിന്നെ വാക്കുകളിൽക്കൂടി പ്രകടിപ്പിക്കുകയേ വേണ്ടൂ അദ്ദേഹത്തിനു്. ഇത്രയും പറഞ്ഞിട്ട് വിനയപൂർവ്വം സ്വാമിജി അവസാനിപ്പിക്കുകയാണ്, 'ഒരു ശ്രീശങ്കരന്റെ ബുദ്ധിയെപ്പററി ഭാവന ചെയ്യുന്നതോടെ ഞാനൊരു ശങ്കരനായി മാറുന്നു; ഒരു ബുദ്ധന്റെ ബുദ്ധിവൈഭവത്തെപ്പററി ധ്യാനിക്കുന്നതോടെ ഞാനൊരു ബുദ്ധനായി മാറുന്നു. ഒരു പ്രത്യേക വിഷയത്തിൽ ഏകാഗ്രഭാവേന ഞാൻ മനസ്സിനെ ഉറപ്പിച്ചു നിർത്തേണ്ട താമസം എന്റെ ആലോചനാശക്തിക്ക് ഇതുവരെ ചെന്നെത്താൻപോലും കഴിഞ്ഞിട്ടില്ലാത്ത ആ വിഷയത്തിലെ നിഗൂഢതത്ത്വങ്ങളും സാരങ്ങളും ഓരോന്നായി എന്റെ കൺമുമ്പിൽ വന്നു് നിരക്കുകയായി. എന്നിട്ട് ഞാനങ്ങു തുടങ്ങും അതേപ്പററി സംസാരിക്കാൻ എന്നെത്തന്നേയും മറന്നുകൊണ്ടു്. എനിക്കു് സ്വന്തമായി യാതൊരു പഠിപ്പുമില്ല, ഞാൻ വെറുമൊരു സാധാരണ മനുഷ്യനാണു് എന്നു് നിങ്ങൾക്കെല്ലാവർക്കും അറിയാവുന്ന കാര്യമാണല്ലൊ!' നോക്കൂ, തന്നേയും തന്റെ സർവ്വസ്വത്തേയും ഭഗവത്പാദങ്ങളിൽ സമർപ്പിച്ച് ഭക്തിസമന്വിതം കൈയ്ക്കൂപ്പി നിൽക്കുന്ന ആ വിനയത്തിന്റെ പോക്കു്!

സംസ്കൃതത്തിൽ തികഞ്ഞ ജ്ഞാനം സമ്പാദിച്ചിട്ടുള്ള പണ്ഡിററ് ശിവാനന്ദൻ ബംഗാളിലെ ഒരു ഇടത്തരം ജന്മിയായിരുന്നു. വാർദ്ധക്യകാലത്തു് ശ്രീ കാശീവിശ്വനാഥന്റെ പരിപാവനസന്നിധിയിൽ സാധനാനുഷ്ഠാനം ചെയ്തു് ജീവിക്കുകയാണദ്ദേഹം. സ്വാമിജിയെപ്പററി കേട്ടതുമുതൽ അദ്ദേഹത്തെ ഒന്നു് കാണാൻ ഉത്ക്കടമായ ആഗ്രഹം പണ്ഡിററ്ജിക്കു്. പക്ഷെ താനിനി കാശിക്കു പുറമെ കാൽ ചവിട്ടുകയില്ലെന്നു് ഒരു പ്രതിജ്ഞയും എടുത്തിരിക്കുകയാണു്. സ്വാമിജി കൽക്കത്തയിലും! എന്തു ചെയ്യും? അങ്ങനെയിരിക്കെ 1902-ൽ സ്വാമിജി കാശി സന്ദർശിച്ചു. രണ്ടുപേരും വലിയ സ്നേഹിതന്മാരായിത്തീർന്നു. സ്വാമിജിയുടെ ഗുണഗണങ്ങളെ കീർത്തിച്ചുകൊണ്ടു് പണ്ഡിററ്ജി ഒരു മംഗളപത്രം എഴുതിയുണ്ടാക്കി അതുംകൊണ്ടു് സ്വാമിജി താമസിക്കുന്നിടത്തേയ്ക്കു് യാത്രയായി. പോകുംവഴി കൂടെ ഉണ്ടായിരുന്നവർ ചോദിച്ചു: 'പണ്ഡിററ്ജി, സ്വാമിജിയെപ്പററിയങ്ങേയ്ക്കെന്താണഭിപ്രായം?' പണ്ഡിററ്ജി പറയുകയാണു്, 'അദ്ദേഹം യഥാർത്ഥത്തിലൊരു യോഗിയാണു്. അതുകൊണ്ടല്ലെ ഞാൻ നിത്യേന അദ്ദേഹത്തെ കാണാൻ പോകുന്നതു്? അദ്ദേഹം ഇന്നുവരെ ചെയ്തിട്ടുള്ള പ്രസംഗങ്ങളും പ്രഭാഷണങ്ങളും അദ്ദേഹത്തെ ഇത്ര ലോകമാന്യനാക്കിത്തീർത്തെങ്കിലും അവ അദ്ദേഹത്തിന്റെ ആത്മോദ്ധാരണശക്തിക്കു മുമ്പിൽ തുലോം നിഷ്പ്രഭങ്ങളാണെന്നാണു് എന്റെ അഭിപ്രായം. ഈശ്വരശക്തിയാണു് ആ ദേഹത്തിനുള്ളിൽ കിടന്നു കളിക്കുന്നതു്. അതിന്റെ എത്രയോ ചെറിയൊരു സ്ഫുരണം മാത്രമാണു് പുറത്തേയ്ക്കു് പ്രകാശിക്കുന്നതു്. അദ്ദേഹത്തിന്റെ മഹത്ത്വവും ശക്തിയും അളന്നു തിട്ടപ്പെടുത്താൻ അസാദ്ധ്യമാണു്. അതിരുകളില്ലാത്ത ഒരു മഹാസമുദ്രമാണദ്ദേഹം!' വഴിക്കു

വെച്ച് സ്വാമിജി ഒരു വണ്ടിയിൽ ഭിംഗയിലെ മഹാരാജാവിനെ കാണാൻ പോകുന്നതു് അവർ കണ്ടു. രണ്ടു വണ്ടികളും നിന്നു. തെല്ലൊരു ശങ്കയോടും പരിഭ്രമത്തോടും കൂടി പണ്ഡിററ്ജി കൈയ്യിൽ ഭദ്രമായി സൂക്ഷിച്ചിരുന്ന കടലാസ്സു ചുരുരം സ്വാമിജിയുടെ കൈയ്യിൽ സമപ്പിച്ചു. ഒററ നോട്ടത്തിൽ അതിലെ ഉള്ളടക്കം മനസ്സിലാക്കിയ സ്വാമിജി വണക്കത്തോടുകൂടി പറഞ്ഞു, 'പണ്ഡിററ് മഹാരാജ്, എന്താണങ്ങ് ചെയ്യതു്! ഞാൻ വെറും സാധാരണക്കാരനായൊരു മനുഷ്യനല്ലെ! ഇക്കണ്ട സ്തുതിഗീതങ്ങളും കീത്തിവചസ്സുകളുമൊന്നും എനിക്കുള്ളതല്ല. ഞാനായിട്ട് യാതൊന്നും ചെയ്യിട്ടില്ല. ഈശ്വരൻെറ ഇച്ഛയാണ് ഇതെല്ലാം ചെയ്യൊപ്പിക്കുന്നതു്. അദ്ദേഹം ഒന്നു വിചാരിക്കുകയല്ലെ വേണ്ടു, എന്തുവേണമെങ്കിലും ഈ കരുവിനെക്കൊണ്ട് ചെയ്യിച്ചെടുക്കാൻ അദ്ദേഹത്തിനുണ്ടോ വിഷമം!' വിനയത്തിലും ആത്മാത്ഥതയിലും കുതിന്ന ഈ വാക്കുകരം, ഭക്തിനിർഭരമായ ഒരു ഹൃദയത്തിൽനിന്ന് സ്വാഭാവികമായി ഒഴുകിയ ഈ വാക്കുകരം, കാന്തം ഇരുമ്പിനെയെന്നപോലെ പണ്ഡിററ്ജിയെ എന്നെന്നേയ്ക്കുമായി സ്വാമിജിയോടടുപ്പിച്ചു, ഒരു ചിരാരാധകനാക്കിത്തീത്തു.

കാശിയിൽ കേദാർനാഥക്ഷേത്രത്തിലെ ഋഷിതുല്യനായ പൂജാരിമഹാശയൻ സ്വാമിജിയെ കാണാൻ ചെന്നു. 'നമോ നാരായണായ' എന്ന അഭിവാദനത്തോടുകൂടി എണ്പതു വയസ്സായ ആ മഹാത്മാവ് സംസ്കൃതത്തിൽ സ്വാമിജിയെ കീത്തിച്ചുകൊണ്ട് ഒരു ശ്ലോകം ചൊല്ലി. അദ്ദേഹം പറഞ്ഞു, 'സ്വാമിജി, അവിടുന്ന് ശിവൻെറ അവതാരമാണ്. ജനസമുദായത്തിൻെറ ഉദ്ധാരണത്തിനുവേണ്ടി അങ്ങ് അവതാരമെടുത്തതാണ്. യൂറോപ്പിലും അമേരിക്കയിലും അവിടുന്നു പ്രദശിപ്പിച്ച ശക്തിവിശേഷം ചരിത്രത്തിൽത്തന്നെ ഇടം പ്രഥമമായിട്ടുള്ളതാകുന്നു. വേദങ്ങളിലും മററു ശാസ്ത്രങ്ങളിലും അടങ്ങിയ തത്ത്വങ്ങരംക്കും അവയുടെ പ്രായോഗികവശങ്ങരംക്കും അങ്ങു നൽകിയ വ്യാഖ്യാനങ്ങളും വിശദീകരണങ്ങളും ഞങ്ങളെ – സന്ന്യാസിമാരേയും ഹിന്ദുലോകത്തെ മുഴുവനുംതന്നെ – എന്നെന്നേയ്ക്കും അങ്ങയോട് കടപ്പെട്ടവരാക്കിത്തീത്തു!' വിദ്യാവയോവൃദ്ധനായ ആ യതിവര്യൻ ഇങ്ങനെ തുടന്നു. സ്വാമിജിയുടെ ഹൃദയം സ്നേഹംകൊണ്ടും സന്തോഷംകൊണ്ടും വിനയംകൊണ്ടും നിറഞ്ഞൊഴുകി. അദ്ദേഹം പറഞ്ഞു, 'മഹാരാജ്, എനിക്കത്രയധികമൊന്നും ചെയ്യതീക്കാനൊത്തിട്ടില്ല. വല്ലതുമല്ലും ചെയ്യാൻ കഴിഞ്ഞതുതന്നെ ഭഗവാൻെറ അപാരകൃപകൊണ്ടു മാത്രമാണ്. അദ്ദേഹത്തിൻെറ ഇച്ഛയും ശക്തിപ്രകടനവുമാണ് ഈ നടന്നതും നടക്കുന്നതുമൊക്കെ; മഹത്ത്വമേറിയ വല്ലതും സംഭവിച്ചിട്ടുണ്ടെങ്കിൽത്തന്നെ അതു് എൻേറതല്ല, തീച്ച. ഈ ശരീരം അതു് നടത്താനുള്ള നിമിത്തവും വാഹനവും എന്നു മാത്രം, അത്രയേയുള്ളു. ഋഷിതുല്യനായ അവിടുന്ന് സ്വജീവിതത്തിൽ അനാദികാലം മുതല്ക്കുള്ള ജ്ഞാനഭണ്ഡാഗാരത്തെ മുഴുവൻ ജീവിച്ചു കാണിച്ചുതരികയാണ് ചെയ്യുന്നതു്. യഥാത്ഥജ്ഞാനത്താൽ പൂരിതനായ അങ്ങ് സദാ ഉണന്നാണിരിപ്പ്. അങ്ങയെപ്പോലുള്ളവർ എന്നെ ഒന്ന് അനുഗ്രഹിക്കുകയും കനിവോടെ എന്നെക്കുറിച്ച് ഒന്ന് ചിന്തിക്കുകയും മാത്രം ചെയ്യാൽ മതിയല്ലൊ, എനിക്കിതല്ല ഇതിലപ്പുറവും നിഷ്പ്രയാസം ചെയ്യാൻ കഴിയും. പിന്നെ, അവിടുന്ന് കേദാർനാഥൻെറ മുഖ്യപൂജകനുമല്ലേ? അവിടുന്നാണ് പരമശിവാവതാരം. ഞാൻ ഏററവും നിസ്സാരനായ ഒരു മനുഷ്യൻ മാത്രം.' അഹങ്കാരലേശം തീണ്ടാതെ ഭക്തിയും നൈമ്മല്യവും നിറഞ്ഞ യുവസന്ന്യാസിയിൽനിന്ന് ഉതിന്നുവീണ നിഷ്കളങ്കവചനങ്ങരം ആ വന്ദ്യവയോവൃദ്ധൻെറ ഹൃദയത്തെ കുളിപ്പിച്ചു. അദ്ദേഹം സ്വാമിജിയെ ഹൃദയം നിറഞ്ഞു് വീണ്ടും വീണ്ടും അനുഗ്രഹിച്ചു.

ശ്രീകൃഷ്ണഭഗവാനും രാധാറാണിയും ശ്രീവൃന്ദാവനധാമത്തിൽ ആടിക്കാണിച്ച ലീലയുടെ ചരിത്രപരമായ വാസ്തവികതയെപ്പററി ആധുനികവിദ്യാഭ്യാസം നേടിയ നരേന്ദ്രന് വലിയ സംശയമായിരുന്നു. ത്രിലോകജ്ഞനായ ഗുരു സ്വശിഷ്യന് അതേപ്പററി നൽകിയ വിശദീകരണം ഇപ്രകാരമായിരുന്നു: 'അതിൻെറ ചരിത്രസത്യത്തെപ്പററി സംശയം തോന്നുന്നെങ്കിൽ അപ്രകാരം രണ്ടു് വ്യക്തികളേ ഈ ലോകത്തിൽ ഉണ്ടായിട്ടില്ലെന്നുവെച്ചോളൂ; പക്ഷെ അവർ തമ്മിലുള്ള ദിവ്യപ്രേമം ഏവനും അനുകരിക്ക

ത്തക്കതാണ്, ജീവിതത്തിൽ സഫലീകരിക്ക ത്തക്കതാണ്, ഏവനാലും സാക്ഷാത്കരിക്ക പ്പെടേണ്ടതുമാണ്.' ഗുരുവാക്യത്തിൽ ശ്രദ്ധാവാനായ ശിഷ്യൻെറ ഹൃദയം കാലക്രമേണ രാധാകൃഷ്ണപ്രേമമയമായിത്തീൎന്നു. പിൽക്കാലത്തൊരിക്കലദ്ദേഹം പറയുകയാണ്: 'പുതുതായി കറന്നെടുത്ത പശുവിൻപാലിലെ പതകൊണ്ടു് നിങ്ങളുടെ വിരലിനു് മുറിവു പററുക സംഭാവ്യമാണോ? ഞാൻ പറയുന്ന ഒരുപക്ഷെ അതും സംഭവിച്ചേക്കാം, എന്നാൽ ശ്രീ രാധാറാണിയുടെ ഹൃദയം അതിലുമധികം മൃദുലകോമളമായിരുന്നു എന്നു്.' ശ്രീ രാധികയുടെ കൃഷ്ണപ്രേമം സ്വയം അനുഭവിച്ചറിഞ്ഞ ഹൃദയത്തിനു മാത്രമല്ലാതെ ദൃഢതയോടെ ഇത്തരം വാക്കുകൾ ഉച്ചരിക്കാനൊക്കുമോ? ആദ്ധ്യാത്മികതയുടെ ശരിയായ ലക്ഷണം പ്രദൎശനമല്ല, കഴിവതും മററുള്ളവരെ അറിയിക്കാതെ കഴിക്കാനുള്ള പരിശ്രമമാണ്. മാത്രമല്ല, ആദ്ധ്യാത്മികമായി മുന്നോട്ടു പോയിട്ടുള്ളവർ സദാ പ്രസന്നവദനരായിരിക്കും. 'പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പൎയ്യവതിഷ്ഠതേ.'– പ്രസന്നചിത്തന്മാരുടെ ബുദ്ധി യഥാസ്ഥാനം ഉറച്ചുനില്ക്കുന്നു. ഹൃദയം ആനന്ദവും സ്നേഹവുംകൊണ്ടു് നിറയും. സുരേന്ദ്രനാഥമിത്ര മരണശയ്യയിൽ കിടക്കുകയാണെന്നു് കേട്ടപ്പോൾ സ്വാമിജി പൊട്ടിക്കരഞ്ഞുപോയി. ഒരു സന്ന്യാസി സകല വികാരങ്ങളേയും ജയിച്ചവനാകണ്ടേ, എന്നിട്ടെന്തുകൊണ്ടാണദ്ദേഹം ഇത്ര നിയന്ത്രണമില്ലാതെ ദുഃഖിച്ചു് കരയുന്നതെന്നു് അത്ഭുതം പ്രകടിപ്പിച്ച പ്രമദദാസിനോടു് സ്വാമിജി ചോദിച്ചു, 'അങ്ങനെ പറയരുതു്. ഞങ്ങൾ വരണ്ടു മുരടിച്ച സന്ന്യാസിമാരല്ല. ഒരാൾ ലോകത്തെ ഉപേക്ഷിച്ചെന്നുവെച്ചു് സ്നേഹഭാവങ്ങളേയും അതോടെ ഉപേക്ഷിക്കണം എന്നാണോ നിങ്ങൾ കരുതിയിരിക്കുന്നതു്? പ്രത്യുത, സ്നേഹിക്കാനുള്ള കഴിവു് അയാളിൽ വദ്ധിച്ചുവരികയേയുള്ളു – അയാളുടേതു് സ്വാൎത്ഥലേശം തീണ്ടാത്ത ദിവ്യപ്രേമമാണ്.'

ആപത്തു വന്നലയ്ക്കുമ്പോൾ, കഷ്ടതകൾ ചുററും വന്നു് പററിക്കൂടുമ്പോൾ, വിഷമതകളും ദുഘടങ്ങളും അടിക്കടിവന്നു് നിരന്നു് നില്ക്കുമ്പോൾ, നിരാശതയും രോഗവും ശരീരത്തെ ക്ഷീണിപ്പിക്കുമ്പോൾ, കട്ടിപിടിച്ച കൂരിരുട്ട് ചുററും വന്നു മുട്ടുമ്പോൾ നമ്മുടെ മനസ്സിനെ പതറാനനുവദിക്കാതെ മേലോട്ടുയൎത്തുന്നതിന്നു്, ഉത്സാഹത്തോടെ മുന്നോട്ടു കുതിച്ചുപായാൻ ഉത്തേജിപ്പിക്കുന്നതിന്നു്, സ്വാമിജിയുടെ ഈ ആഹ്വാനം നാമെപ്പോഴും മനസ്സിൽ സ്മരിക്കേണ്ടതുണ്ടു്: 'സൎവ്വസമയവും രോഗത്തെപ്പററിത്തന്നെ ചിന്തിച്ചിരുന്നുകൊണ്ടു് എന്തു കിട്ടാനാണ്? സന്തോഷമായിട്ടിരിക്കൂ, അദ്ധ്യാത്മപരമായൊരു ജീവിതം നയിക്കുന്നതിൽ ശ്രദ്ധ പതിപ്പിക്കൂ, മനസ്സിനെ ഉന്നതതലങ്ങളിലേയ്ക്കു് ഉയൎത്തിക്കൊണ്ടുപോകാനുതകുന്ന ചിന്തകളെ വളൎത്തി എടുക്കൂ, ആഹ്ലാദിക്കൂ. എന്നാൽ അതോടൊപ്പംതന്നെ ശരീരത്തെ വല്ലാതെ ഇട്ടു് ക്ലേശിപ്പിക്കുന്നതോ പശ്ചാത്താപത്തിനിടം വരുത്തുന്നതോ ആയ ആഹ്ലാദപ്രകടനങ്ങളിലേയ്ക്കു ചെന്നെത്താതെ ശ്രദ്ധിക്കുകയും വേണം. ഇത്രയുമായാൽ സൎവ്വവും ശുഭമായി വരുന്നതു് കാണാം. മരണത്തെപ്പററി പറയുകയാണെങ്കിൽ നിങ്ങളേയും എന്നേയും പോലെയുള്ളവർ മരിച്ചെന്നുവെച്ചു് എന്താണ് നഷ്ടം? അതുമൂലം ഈ ഭൂമി അതിൻെറ അച്ചുതണ്ടിൽനിന്നു് തെററിപ്പോവുകയൊന്നുമില്ലല്ലൊ, ഉവ്വോ! നമ്മളെ കൂടാതെ മുന്നോട്ടു പോകുവാൻ ഈ ലോകത്തിനു് സാദ്ധ്യമല്ലെന്നു് ചിന്തിക്കാൻ തക്കവണ്ണം അത്ര കേമന്മാരൊന്നുമല്ലല്ലൊ നമ്മൾ!' അതുകൊണ്ടു്, "സങ്കടങ്ങളുടെ ഭീകരതകൾക്കു് നടുവിലും വിളിച്ചു് പറയൂ, 'എൻെറ ഈശ്വരാ, എൻെറ സ്നേഹപാത്രമേ!' എന്നു്. സൂൎയ്യനു് താഴെയുള്ള സകല യാതനകൾക്കിടയിലും പറയൂ, 'എൻെറ ഭഗവാനെ, പ്രേമസ്വരൂപാ, അവിടുന്നു് ഇവിടെത്തന്നെയുണ്ടു്, എനിക്കങ്ങയെ കാണാൻ കഴിയുന്നുണ്ടു്. അങ്ങെൻെറ കൂടെത്തന്നെയുണ്ടു്. ഞാനങ്ങയുടേതാണ്, ഇതാ എന്നെ അങ്ങു് സ്വീകരിക്കണേ. ഞാൻ ഈ ലോകത്തിൻേറയല്ല, അങ്ങയുടേതാണ്– എന്നെ അങ്ങു് ഉപേക്ഷിക്കല്ലെ!' സമസ്താനന്ദത്തിൻേറയും ഉറവിടമായ ഭഗവാൻ വിനയസമ്പൂൎണ്ണവും ഭക്തിനിൎഭരവുമായ ഈ പ്രാൎത്ഥന കേൾക്കാതിരിക്കില്ല."

# വിദ്യാഭ്യാസത്താൽ സ്വഭാവസംസ്കാരം

സഖ്യാനന്ദസ്വാമി

ദേശീയവും വ്യക്തിഗതവുമായ നമ്മുടെ ശ്രേയസ്സിന്നു് നിദാനമായി വിവേകാനന്ദ സ്വാമികൾ നിർദ്ദേശിക്കുന്ന വിദ്യാഭ്യാസപദ്ധതിയുടെ പ്രത്യേകലക്ഷണം 'പുരുഷവിധായകത്വ'മാണെന്നു പറയാം: അതായതു് നമ്മുടെ പൗരുഷമായ സ്വഭാവത്തെ സംസ്കരിച്ചു് അതിൽ അന്തർലീനമായിരിക്കുന്ന വിദ്യാശക്തികളെ പ്രകാശിപ്പിക്കാൻ സമർത്ഥമായിരിക്കണമെന്നു് താല്പര്യം.

'ബുദ്ധി (വിദ്യാ) ശക്തികളുടെ പ്രസരത്തെയും പ്രകാശനത്തെയും നിയമനം ചെയ്തു് ജീവിതം സഫലമാക്കുന്ന അഭ്യാസമത്രേ വിദ്യാഭ്യാസം.' 'സ്വഭാവത്തെ സംസ്കരിച്ചു മനോബലം വളർത്തി, ബുദ്ധിശക്തിയെ വികസിപ്പിച്ചു് മനുഷ്യനെ സ്വതന്ത്രനാക്കുന്ന വിദ്യാഭ്യാസമാണു് നമുക്കാവശ്യം.'

ഇതാണു് പുരുഷവിധായകലക്ഷണമായ വിദ്യാഭ്യാസം. പുരുഷവിധമായി നമ്മുടെ സ്വഭാവത്തെ സംസ്കരിക്കുന്നതെങ്ങനെയെന്നും നിരൂപിക്കാം.

## സംസ്കാരവും സ്വഭാവവും

'സംസ്കാര' ശബ്ദത്തിന്നു ശുദ്ധി എന്നാണു് സാമാന്യാർത്ഥം. ഓരോ ദ്രവ്യത്തിലും കലർന്നിരിക്കുന്ന വിജാതീയപദാർത്ഥങ്ങളെ ശോധിച്ചു് അതതിൻെറ സ്വഭാവശുദ്ധി വീണ്ടെടുക്കുന്ന പ്രക്രിയയല്ലേ ദ്രവ്യസംസ്കരണമെന്നു് പറയാറുണ്ടല്ലൊ. മനുഷ്യൻെറ അന്തരംഗസ്വഭാവത്തെ ശുദ്ധീകരിക്കുന്ന പ്രക്രിയയിൽ യോഗശാസ്ത്രം 'സംസ്കാര'ത്തിന്നു് ഒരു വിശേഷാർത്ഥം കൂടി സ്വീകരിക്കുന്നുണ്ടു്: നമ്മുടെ കർമ്മഫലമായി അന്തരംഗമായ ബുദ്ധിസത്വത്തിൽ മുദ്രിതമാവുന്ന അനുഭവങ്ങളുടെ സൂക്ഷ്മഭാവത്തിന്നു് 'സംസ്കാര'മെന്നാണു് ശാസ്ത്രസംജ്ഞ. അനുഭവം എന്നതു് ബോധവൃത്തിയാകുന്നു: അതായതു്, ബുദ്ധിയുടെ പ്രസാദരൂപമായ ഉദയം, അഥവാ സ്ഫുരണം. വൃത്തികളെല്ലാം ക്ഷണികങ്ങളാണു്; ഓരോന്നും വർത്തമാനക്ഷണത്തിൽ ഉദിച്ചു് ഉത്തരക്ഷണത്തിൽ അസ്തമിക്കുന്നു. എന്നാൽ, തജ്ജന്യമായ സംസ്കാരമാകട്ടെ, അതോടൊപ്പം അസ്തമിക്കുന്നില്ല; അതു് അന്തരംഗത്തിൽ മുദ്രിതമായി അവശേഷിക്കയാണു് ചെയ്യുന്നതു്. 'അഹം'ബോധപൂർവ്വകം വാങ്മനഃകായങ്ങളാൽ നിർവ്വഹിക്കപ്പെടുന്ന ഓരോ കർമ്മത്തിന്നുമുണ്ടു് അതിൻേറതായ സംസ്കാരം. അനാദികാലംമുതൽ ഇന്നുവരെ എന്തെല്ലാം നാം ബോധപൂർവ്വം പ്രവർത്തിച്ചിട്ടുണ്ടോ, അതിൻെറയെല്ലാം സംസ്കാരങ്ങൾ, ഒന്നൊഴിയാതെ, അന്തരംഗത്തിൽ സഞ്ചിതമായി കിടക്കുന്നുണ്ടു്. അബോധഭൂമികയിൽ സുപ്തമെന്നപോലെ വർത്തിക്കുന്ന ആ സംസ്കാരങ്ങൾ അനുകൂലസാഹചര്യങ്ങളിൽ ഉണർന്നു ബോധഭൂമികയിൽ പ്രവേശിക്കുമ്പോഴാണു് പൂർവ്വാനുഭവങ്ങളെ നാം സ്മരിക്കുന്നതു്. ഇപ്രകാരം സംസ്കാരം അവശേഷിച്ചിട്ടില്ലായിരുന്നുവെങ്കിൽ 'സ്മൃതി' എന്നൊന്നു് മനുഷ്യനു സാധ്യമാകുമായിരുന്നില്ല.

സദൃശങ്ങളായ കർമ്മങ്ങൾ സദൃശങ്ങളായ സംസ്കാരങ്ങളെ ജനിപ്പിക്കുന്നു. അവ ഒന്നുചേർന്നു് ഒരു ദൃഢസംസ്കാരമായി വളരുന്നതാണു് നിയമം. അങ്ങനെ ഓരോ കർമ്മവും അഭ്യാസവശാൽ — വീണ്ടും വീണ്ടും ആവർത്തിക്കപ്പെടുന്ന യത്നത്താൽ — ബലവത്തായ സംസ്കാരങ്ങളായി പരിണമിക്കുന്നതു് സ്വാഭാവികമാകുന്നു. നല്ലവണ്ണം ബലപ്പെട്ടാൽ അവ പിന്നെ അബോധഭൂമികയിൽ ഉറങ്ങിക്കിടക്കുന്നതല്ല; ബോധമണ്ഡലത്തിലേയ്ക്കു തള്ളിക്കയറാനുള്ള ഒരാഭിമുഖ്യം അവയ്ക്കുണ്ടായിരിക്കും. ആ വിഷയങ്ങളെ നമുക്കു് അതിവേഗത്തിൽ ഓർക്കാനും കഴിയും. കാരണം, സ്മൃതിപഥത്തിൽ അവ മായാത്തവണ്ണം ദൃഢമുദ്ര പതിപ്പിച്ചിരിക്കുന്നു. അഭ്യാസക്കുറവുനിമിത്തം സംസ്കാരങ്ങൾ പ്രായേണ ദുർബ്ബലങ്ങളായിരിക്കുമ്പോൾ അവയെ നമുക്കു്

പെട്ടെന്നു ഓക്കാൻ കഴിയുന്നതുമില്ല; അവ അബോധഭൂമികയുടെ അടിത്തട്ടിലേയ്ക്കു് അത്ര മാത്രം ആണ്ടുപോയിരിക്കുന്നതാണു് കാരണം. വേണ്ട ബലം സിദ്ധിച്ചാൽ അവയും യഥാകാലം ഉണർന്നുവരും. അങ്ങനെ ഏതെങ്കിലും സംസ്കാരം സാമാന്യത്തിലധികം ബലവത്തായാൽ, അതു നാം വിളിച്ചുണർത്താതെതന്നെ, ഊർജ്ജസ്വലമായി സ്വയമേവ ബോധമണ്ഡലത്തിൽ പ്രവേശിച്ചു് നമ്മുടെ വാങ്ങ്മനഃകായേന്ദ്രിയങ്ങളെ സ്വാധീനമാക്കി പ്രവർത്തിച്ചു തുടങ്ങുന്നു. അതാണു് കർമ്മനിയതി. അതിന്നനുസരിച്ചേ നമുക്കു ചിന്തിക്കാനും പറയാനും പ്രവർത്തിക്കാനുമാവൂ; മററുതരത്തിൽ, സ്വതന്ത്രമായി, ഒന്നും ചെയ്യാൻ നമുക്കാവില്ല. പൂർവാർജ്ജിതമായ നമ്മുടെ കർമ്മത്തിന്നധീനമായിരിക്കുന്നു ഓരോരുത്തരുടെയും ജീവിതം; സംസ്കാരരൂപമായ ആ കർമ്മങ്ങൾ സ്വാഭാവികമായിത്തീർന്നിരിക്കുന്നു. ജീവികളിൽ സഹജവാസനയായും ശീലമായും വെളിപ്പെടുന്നതെല്ലാം അഭ്യാസവശാൽ പരിചയിക്കപ്പെട്ട കർമ്മസംസ്കാരങ്ങളല്ലാതെ മറെറാന്നുമല്ല. ദൃഢതരമായ ആ സംസ്കാരങ്ങളുടെ ആകെത്തുകയത്രേ നമ്മളോരോരുത്തരുടെയും സ്വഭാവം – കർത്തൃനിഷ്ഠമായ അന്തഃകരണത്തിൻെറ ഭാവവിശേഷം. പൂർവാർജ്ജിതകർമ്മങ്ങളാൽ നിർണ്ണയിക്കപ്പെടുന്നതാണു് ഓരോരുത്തൻെറയും വർത്തമാനസ്വഭാവം. നാം ഇപ്പോൾ ആരു്, അഥവാ എന്തായിരിക്കുന്നുവോ, അതു് കഴിഞ്ഞകാലങ്ങളിൽ നാം ബോധപൂർവ്വം യത്നിച്ചു സമ്പാദിച്ച കർമ്മസംസ്കാരങ്ങളുടെ സമഷ്ടിയത്രേ. അവയിൽ താരതമ്യേന ബലമേറിയവ ബോധമണ്ഡലത്തെ ആവേശിച്ചു് വാങ്ങ്മനഃകായങ്ങളെ ചേഷ്ടിപ്പിക്കുന്നു; ബലം കുറഞ്ഞവ ഉണർന്നുവരാൻ കാലം പ്രതീക്ഷിച്ചു് അബോധമണ്ഡലത്തിൽ വർത്തിക്കയും ചെയ്യുന്നു.

### കർമ്മാശയം

അനാദിയായി തുടർന്നുവരുന്ന ജീവിതപ്രവാഹത്തിൽ നാം ചെയ്തിട്ടുള്ള കർമ്മങ്ങളശേഷവും അന്തരംഗത്തിൽ സംസ്കാരരൂപേണ സഞ്ചിതമായിരിക്കുന്നതിനാൽ അതിനെ 'കർമ്മാശയം' എന്നു പറയുന്നു: സൂക്ഷ്മസംസ്കാരരൂപമായ കർമ്മങ്ങളുടെ കലവറ എന്നു താല്പര്യം. ഇവയിൽ ചിലതെല്ലാം ശുഭകർമ്മങ്ങളാൽ ആർജ്ജിക്കപ്പെട്ട വിദ്യാസംസ്കാരങ്ങളായിരിക്കും; മററു ചിലതു് അശുഭകർമ്മജന്യമായ അവിദ്യാസംസ്കാരങ്ങളുമായിരിക്കും. ശുഭാശുഭമിശ്രമായും ചിലതൊക്കെയുണ്ടാകും. വിദ്യാഭ്യാസജന്യമായ ശോഭനസംസ്കാരങ്ങളെ ധർമ്മം എന്നും അവിദ്യാഭ്യാസജന്യമായ അശുഭസംസ്കാരങ്ങളെ 'അധർമ്മം' എന്നും ശാസ്ത്രങ്ങളിൽ പറയുന്നു. സത് – അസത്, പുണ്യം – പാപം, സുകൃതം – ശുക്ലം, ദുഷ്കൃതം – കൃഷ്ണം, ഗുണം – ദോഷം എന്നിങ്ങനെ വിപരീതാർത്ഥകങ്ങളായി വ്യവഹരിക്കപ്പെടുന്ന ദ്വന്ദ്വങ്ങളെല്ലാം ധർമ്മാധർമ്മരൂപമായ സംസ്കാരങ്ങളെക്കുറിക്കുന്നവയാകുന്നു. അവയുടെ സഞ്ചയമായ കർമ്മാശയം ഉണ്ടായിരിക്കുന്ന കാലമത്രയും അതിൻെറ ഫലമായി ജന്മമരണങ്ങളും സുഖദുഃഖാനുഭവങ്ങളും അവശ്യംഭാവിയാകുന്നുവെന്നാണു് യോഗശാസ്ത്രം പറയുന്നതു്:

> ക്ലേശമൂലഃ കർമ്മാശയോ ദൃഷ്ടാദൃഷ്ടജന്മവേദനീയഃ
> സതി മൂലേ തദ്വിപാകോ ജാത്യായുർഭോഗാഃ.
>
> (യോ സൂ.11.12,13)

'അവിദ്യാദിക്ലേശങ്ങളിൽനിന്നു ജനിക്കുന്ന ധർമ്മാധർമ്മരൂപമായ കർമ്മസംസ്കാരങ്ങൾ സഞ്ചിതമായിട്ടു് അവയുടെ ഫലം ഈ ജന്മത്തിലോ ഭാവിജന്മങ്ങളിലോ അനുഭവഗോചരമായിത്തീരുന്നു

കാരണമായ കർമ്മാശയം ഉണ്ടായിരിക്കേ, തത്ഫലമായി ജന്മവും ആയുസ്സും സുഖദുഃഖാനുഭവങ്ങളും അവശ്യം വന്നുചേരുന്നു.'

അവിദ്യാദിക്ലേശങ്ങൾ തദ്രൂപമായ സൂക്ഷ്മസംസ്കാരങ്ങളത്രെ. അവയാണു് സ്ഥൂലകർമ്മങ്ങളായി പരിണമിക്കുന്നതു്. കർമ്മത്തിനു് കരണം വേണം. അതിലേയ്ക്കു് കരണസംഘാതമായ ശരീരസൃഷ്ടി അവശ്യംഭാവിയാകുന്നു. ജന്മം എന്നതു് അതുതന്നെ. തുടർന്നു കർമ്മവും സുഖദുഃഖാനുഭവങ്ങളും ജീവനു് വന്നുചേരുന്നു. അവയിൽനിന്നു വീണ്ടും സംസ്കാരങ്ങളും ജന്മവും കർമ്മവും ഫലാനുഭവവുമായി അന്തമില്ലാതെ തുടരുന്നു സംസാരചക്രഗതി. സംസ്കാരബലം അത്യുത്കടമായിരിക്കുന്ന ചില വിശേഷസന്ദർഭങ്ങളിൽ കർമ്മം അതിവേഗം ഫലവത്തായിത്തീരുന്നു. അതിവിശിഷ്ടമായ ചില പുണ്യകർമ്മങ്ങളും അതുപോലെതന്നെ അത്യുത്കടപാപകർമ്മങ്ങളും പ്രായേണ ഇജ്ജന്മത്തിൽ

തന്നെ ഫലവത്താകുന്നതാണ് നിയതി. ഇപ്പോഴം പ്രാരബ്ധമായിരിക്കുന്ന കർമ്മങ്ങളുടെ ബലംനിമിത്തം ഫലിക്കാൻ അവസരമില്ലാതിരിക്കുന്നവ ഭാവിജന്മങ്ങളിലേയ്ക്ക് സംക്രമിച്ചു പോകുന്നു.

ജന്മാന്തരവാദം സമർത്ഥിക്കാനുള്ള പ്രധാന യുക്തികളിലൊന്ന് ഈ കർമ്മ – സംസ്കാര സിദ്ധാന്തമാണ്. ജീവികളിൽ ജന്മത്തോടുകൂടിത്തന്നെ അഭിവ്യക്തമാവുന്ന ചില വിശേഷ കർമ്മവാസനകൾക്ക് ഹേതു പൂർവ്വകർമ്മങ്ങളാകണം. അവയെ നിർവ്വഹിക്കാൻ ഒരു പൂർവ്വശരീരവും അപ്പോൾ ഉണ്ടായിരുന്നിരിക്കണം. അങ്ങനെ പൂർവ്വജന്മം സിദ്ധമായിരിക്കേ ഭാവിജന്മങ്ങൾക്ക് വേറെ ന്യായം ആവശ്യമില്ല; അവ സ്വഭാവേന സംഭവിക്കുന്നു.

## കർമ്മങ്ങളുടെ അവിദ്യാമൂലകത്വം

മനുഷ്യന്റെ കാര്യകാരണചിന്തയെ വിഷമിപ്പിക്കുന്ന ഒന്നാണ് കർമ്മചക്രഗതി: കർമ്മങ്ങളിൽനിന്നും സംസ്കാരം, അവയിൽനിന്നു വീണ്ടും കർമ്മം, ആ കർമ്മങ്ങളിൽനിന്നു പിന്നെയും സംസ്കാരം – ഇങ്ങനെ ആദിയുമന്തവുമില്ലാതെ തുടരുന്നു അത്. ഇതിൽ പൂർവ്വമേത്, പരമേത്, കാരണമേത്, കാര്യമേത് എന്നൊക്കെ നിർവ്വചിക്കാവതല്ല: ഒന്നു മററതിനു കാരണവും, അതേ സമയം അതിന്റെ കാര്യവും! ബീജാങ്കുരന്യായേന അനവസ്ഥിതമായി തുടരുന്ന ഈ കർമ്മചക്രഗതി ഒടുക്കം വേദാന്തദൃഷ്ട്യാ അവിദ്യാകല്പിതമത്രെ. മായികം എന്നും പറയാം – അനവസ്ഥിതിയുടെ അനിർവ്വചനീയതയാൽ. ദൃശ്യമായ ദേഹാദിവിഷയങ്ങളിൽ 'ഞാൻ' എന്ന ദ്രഷ്ടൃത്വാഭിമാനം യാതൊന്നോ അതു തന്നെ അവിദ്യ; അതിനാൽ കല്പിതമത്രെ കർമ്മ – സംസ്കാരചക്രഗതി. ശുദ്ധമായ വിദ്യയുടെ അഭ്യാസത്താൽ –'ഞാൻ ദേഹാദിവിഷയങ്ങളല്ല, സത്ചിത്സ്വരൂപമായ ആത്മാവാകുന്നു,' എന്ന നിരന്തരഭാവനയാൽ – നമ്മുടെ സ്വഭാവം സംസ്കൃതമായി, വിദ്യാസംസ്കാരത്താൽ അതിദൃഢമായി, ഭവിക്കുമ്പോഴേ അവിദ്യ നശിക്കുന്നുള്ളൂ. അതുവരെയും ജന്മവും ആയുസ്സും സുഖദുഃഖാനുഭവങ്ങളും മരണവുമാകുന്ന സംസാരഗതി തുടർന്നുകൊണ്ടിരിക്കുകതന്നെ ചെയ്യും. അവിദ്യാബന്ധത്തെ ഛേദിക്കാൻ പര്യാപ്തമായ, പുരുഷവിധായകമായ, വിദ്യാഭ്യാസത്താൽ സ്വഭാവം സംസ്കരിക്കേണ്ടതിന്റെ ആവശ്യം ഇതിനാൽ വ്യക്തമാവുന്നു.

## സ്വഭാവസംസ്കരണം

വിദ്യാസംസ്കാരങ്ങളാൽ അവിദ്യാസംസ്കാരങ്ങളെ ജയിക്കണം; നിരന്തരമായ ധർമ്മാചരണത്താൽ തദ്രൂപമായ വാസനകളെ ബലപ്പെടുത്തി അവയെക്കൊണ്ട് അധർമ്മവാസനകളെ അഭിഭവിപ്പിക്കണം – അതാണ് സ്വഭാവസംസ്കരണം. യോഗശാസ്ത്രത്തിൽ ഈ പ്രക്രിയയ്ക്കു 'പ്രതിപക്ഷഭാവനം' എന്നാണ് സംജ്ഞ. അവിദ്യാവാസനകൾ അഹങ്കാരം, ദംഭം, കാമം, ക്രോധം, ലോഭം, മദം, മാത്സര്യം, ഈർഷ്യ, ഹിംസ, അനൃതം മുതലായവയാകുന്നു. അവയുടെ പ്രതിപക്ഷം എന്നതു് വിപരീതമായ സദ്ഗുണങ്ങളാണ്. വിനയം, ഭക്തി, വൈരാഗ്യം, അക്രോധം, അലോഭം, ക്ഷമ, സ്നേഹം, ദാനം, ദയ, അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം അപരിഗ്രഹം, ഇന്ദ്രിയനിഗ്രഹം, സന്തോഷം, ആർജ്ജവം തുടങ്ങിയവ. വിദ്യാവിഷയകമായ ഈ സദ്ധർമ്മങ്ങളെ നിരന്തരം ശീലിക്കുമ്പോൾ അവയുടെ സംസ്കാരം വർദ്ധിച്ച് തദ്രൂപമായ ദൃഢവാസനകൾ ജനിക്കുന്നു. അവയാൽ പൂർണ്ണമാകണം നമ്മുടെ അന്തരംഗസ്വഭാവം. അങ്ങനെ ശുഭമായ വിദ്യാവാസനകളാൽ ഒരുവന്റെ സ്വഭാവം ദൃഢീകൃതമാകുമ്പോൾ ആ വാസനകൾ അവന്റെ മനോവാക്കായകർമ്മങ്ങളെ നിയന്ത്രിച്ചുതുടങ്ങും. അവിദ്യാവാസനകൾക്ക് പിന്നെ ഉണർന്നു പ്രവർത്തിക്കാൻ ഇടയില്ലാതെ, അവ താനേ ശമിക്കയാണു ചെയ്യുന്നതു്. അനൃതം, മദ്യപാനം, ഹിംസ മുതലായ ദുഷ്കൃത്യങ്ങളിൽ ഏർപ്പെടുന്നവർ ശീലംകൊണ്ടു കാലാന്തരത്തിൽ വലിയ കള്ളന്മാരും മദ്യപാനികളും കൊലയാളികളുമായിത്തീരുന്നതു് എങ്ങനെയോ, അങ്ങനെതന്നെ സത്യം, ആർജ്ജവം, അഹിംസ മുതലായ സദ്ധർമ്മങ്ങളിൽ പ്രവർത്തിക്കുന്നവർ കാലാന്തരത്തിൽ തികഞ്ഞ സത്യനിഷ്ഠരും ആർജ്ജവശാലികളും അഹിംസാനിരതരുമായിത്തീരുന്നു; ഒരേ കർമ്മനിയതിതന്നെയാണ് രണ്ടിടത്തും പ്രവർത്തിക്കുന്നതു്. അതിന്നു വിധേയമായി മനുഷ്യൻ സ്വകർമ്മത്താൽ ദേവനോ അസുരനോ, പുണ്യവാനോ പാപിയോ, ആയി ഭവിക്കുന്നു. ഒരുവൻ ദുഷ്കർമ്മസഞ്ചയത്താൽ ദുഃസ്വഭാവിയായി എത്രതന്നെ അധഃപതിച്ച

പോയാലും അവന് സജ്ജനസംസർഗ്ഗത്താൽ സത്കർമ്മനിരതനായി സ്വയം ഉദ്ധരിക്കാൻ കഴിയുമെന്ന് ഇതിനാൽ നിദ്ധിക്കുന്നു. തനിക്കു ബന്ധുവും ശത്രുവും താൻതന്നെ.

വിവേകിയായ മനുഷ്യൻ വിദ്യാശക്തിയെ ആശ്രയിച്ച് അവിദ്യാബന്ധത്തിൽനിന്നു സ്വയം ഉദ്ധരിക്കണം. തനിക്കു താൻതന്നെ ബന്ധുവും ശത്രുവും. അതായത് വിദ്യയാൽ സംസ്കരിപ്പെട്ട ബുദ്ധിസത്വം ബന്ധു; അത്, കർത്താവായ ജീവനെ മൃഗീയതയിൽനിന്ന് ഉദ്ധരിച്ച് സത്വസമ്പന്നനായി, ദേവതുല്യനായി, ഉയർത്തും. മറിച്ച്, അവിദ്യാകാമകർമ്മങ്ങളാൽ കലുഷമായ പ്രാകൃതബുദ്ധി അവനെ മൃഗീയതയിലേക്ക് അധഃപതിപ്പിക്കയും ചെയ്യും.

## സംസ്കൃതിയുടെ പൊരുൾ

സാത്വികമായ വിദ്യാഭ്യാസത്താൽ സംസ്കരിക്കപ്പെട്ട മനുഷ്യസ്വഭാവംതന്നെയാകുന്നു 'സംസ്കൃതി.' പ്രകൃതിയുടെ സത്വപരിണാമമായ ബുദ്ധി വിദ്യാശക്തിതന്നെയാണ്: സത്യവും ജ്ഞാനവും സുഖവും വൈരാഗ്യവും ഐശ്വര്യവും എല്ലാം അതിന്നു സ്വതഃസിദ്ധമാകുന്നു. അവിദ്യാകാമകർമ്മവാസനകളാൽ അവയു പ്രകാശിക്കാൻ കഴിയാതിരിക്കുന്ന പ്രാകൃതദശയിൽ, ആ പ്രതിബന്ധം നീക്കാൻ വിദ്യാസംസ്കാരങ്ങളെ സമ്പാദിക്കുകതന്നെ വേണം. അവയുടെ ബലാധിക്യത്താൽ അവിദ്യാസംസ്കാരങ്ങൾ ക്ഷയിച്ച്, ബുദ്ധിക്കു സ്വതസ്സിദ്ധമായ സാത്വികഭാവങ്ങൾ സ്വയമേവ പ്രകാശിക്കുന്നു. വിദ്യാഭ്യാസംകൊണ്ടു നാം സാധിക്കുന്നതും സാധിക്കേണ്ടതും അതാണ് – അവിദ്യാസംസ്കാരങ്ങളെ അഭിഭവിപ്പിക്കുക. ധർമ്മത്തിൻെറ ബലാധിക്യത്താൽ അധർമ്മത്തെ അഭിഭവിപ്പിക്കുക, എന്നും പറയാം. വിദ്യയും ധർമ്മവും യോഗവും ഭിന്നാർത്ഥകങ്ങളല്ല; സത്വത്തിൻെറ അഭിവ്യക്തിയാകുന്ന ഏകാർത്ഥത്തിൽ യോജിച്ചുനില്ക്കുന്നതാണ് എല്ലാം.

സച്ചിദാനന്ദാത്മാവായ പുരുഷൻെറ മഹിമയെ പ്രകാശിപ്പിക്കുന്ന ഉപാധിയത്രേ മനുഷ്യൻെറ ബുദ്ധിസത്വം. സത്യവും ശിവവും സുന്ദരവുമായി എന്തെല്ലാം മനുഷ്യസ്വഭാവത്തിൽ അഭിവ്യക്തമാവുന്നുണ്ടോ, അതെല്ലാം ആത്മാവായ പുരുഷൻേറതാകുന്നു. ജ്ഞാനം, വൈരാഗ്യം, ഐശ്വര്യം, വീര്യം, യശസ്സ്, കാന്തി തുടങ്ങിയ സാത്വികഗുണങ്ങളെല്ലാം പൗരുഷമാണ്, ദൈവികമാണ്. അവയെ അഭിവ്യക്തമാക്കുന്ന വിദ്യാഭ്യാസം 'പുരുഷവിധായക'മാവണം, പുരുഷവിധമാംവണ്ണം സ്വഭാവത്തെ സംസ്കരിക്കണം, എന്നു വിവേകാനന്ദസ്വാമികൾ പറയുന്നതിൻെറ പൊരുൾ നമുക്കിപ്പോൾ വ്യക്തമായി ഗ്രഹിക്കാൻ കഴിയും. പൗരുഷമായ മഹിമകളെ പ്രകാശിപ്പിക്കുംവിധം സ്വഭാവത്തെ സംസ്കരിക്കാത്ത അഭ്യാസമൊന്നും വിദ്യാഭ്യാസമല്ല, അവിദ്യാഭ്യാസമാണതു്–അഥവാ, വിദ്യയുടെ ആഭാസമാത്രമായ രജസ്തമോജ്ഞാനം.

## ദൈവീസമ്പത്തും ആസുരീസമ്പത്തും

സത്വ – രജ– സ്തമോഗുണമിശ്രമായ മനുഷ്യപ്രകൃതിയിൽ അഭ്യാസംകൊണ്ട് സമ്പന്നമായിട്ടുള്ള സംസ്കൃതികൾ രണ്ടു തരമാണെന്ന് പൊതുവേ പറയാം: ഒന്ന്, സാത്വികവും ധർമ്മ്യവുമായി ആർഷ പാരമ്പര്യത്തിൽ പ്രവർത്തിക്കപ്പെട്ടുവന്നിട്ടുള്ള ഭാരതീയവിദ്യാഭ്യാസത്താൽ സമ്പന്നമായിട്ടുള്ള സംസ്കാരസമ്പത്ത്. രണ്ട്, രജസ്തമോബഹുലമായ ഭൗതികവിജ്ഞാനങ്ങളുടെ അഭ്യാസത്താൽ പാശ്ചാത്യജനവർഗ്ഗങ്ങളിൽ സമ്പന്നമായിട്ടുള്ള സംസ്കാരം. ഭഗവദ് ഗീതയുടെ ഭാഷയിൽ, ആർഷപാരമ്പര്യത്തിൽ ഭാരതം സമ്പന്നമാക്കിയ സംസ്കൃതിക്ക് 'ദൈവീസമ്പത്ത്' എന്നാണ് പേർ; സാത്വികമായ ദേവപ്രകൃതിയെ സംബന്ധിച്ചതെന്നു താല്പര്യം. ഭൗതികഭോഗം ജീവിതലക്ഷ്യമായി കരുതുന്ന ജനങ്ങളിൽ രാജസതാമസജ്ഞാനങ്ങളുടെ അഭ്യാസംകൊണ്ടു സമ്പന്നമാകുന്ന സംസ്കാരം ആസുരീസമ്പത്തുമാകുന്നു. ചരിത്രദൃഷ്ട്യാ പറഞ്ഞാൽ ഭാരതേതരമായ പാശ്ചാത്യജനങ്ങളുടെ പരിഷ്കൃതിയെയാണ് ആസുരശബ്ദം സൂചിപ്പിക്കുന്നതു്.

യൂഫ്രട്ടീസ്, ടൈഗ്രീസ് നദീതടങ്ങളിൽ അതിപ്രാചീനകാലത്ത് ഉദിച്ചസ്തമിച്ച സംസ്കാരങ്ങളിൽ ആദ്യത്തേതായി ചരിത്രകാരന്മാർ പറയുന്നതു് 'അസുരിയാ' വർഗ്ഗത്തിൻേറതാണ്. * ക്രിസ്തുവിന് ഒരായിരത്താണ്ടധികം

* പിൽക്കാലങ്ങളിൽ പെഴ്സ്യ, കൽദിയ, ഗ്രീസ്, റോം മുതലായ ജനവർഗ്ഗങ്ങളുടെ സംസ്കാരത്തിലും അസുരിയയുടെ പാരമ്പര്യം ഉയർന്നും താണും നിഴലിച്ചിട്ടുണ്ട്. പ്രാചീനഗ്രീക്കു – റോമൻ പരിഷ്കൃതിയുടെ പാരമ്പര്യമത്രേ ഇന്നത്തെ പാശ്ചാത്യലോകത്തിനുള്ളതു്.

വർഷങ്ങൾക്കു മുമ്പുതന്നെ ആ സംസ്കാരത്തിന്റെ പ്രതാപകാലം കഴിഞ്ഞിരിക്കുന്നു. അവരുടെ ആരാധ്യദേവതയ്ക്കു് 'അസു(ഹു)രൻ' എന്നാണു് പേർ. അതിൽനിന്നാണു് ജനവർഗ്ഗത്തിനും അവരുടെ സംസ്കാരത്തിനും സാമ്രാജ്യത്തിനും 'ആസുരം' എന്ന സംജ്ഞ സിദ്ധിച്ചതെന്നു വിചാരിക്കാവുന്നതാണു്. ബഹിർമുഖതയാണു് ആസുരപ്രകൃതിയുടെ ലക്ഷണം. ഛാന്ദോഗ്യോപനിഷത്ത് എട്ടാമദ്ധ്യായം ഏഴു മുതൽ പന്ത്രണ്ടുവരെ ഖണ്ഡങ്ങളിൽ പ്രതിപാദിക്കുന്ന ഇന്ദ്രവിരോചനന്മാരുടെ കഥയിൽനിന്നും ദേവാസുരപ്രകൃതികളുടെ വിഭിന്നലക്ഷണങ്ങൾ നമുക്കു മനസ്സിലാക്കാം. ഗീത പതിനാറാമദ്ധ്യായത്തിൽ ഈ വിഷയത്തെ സവിസ്തരം പ്രതിപാദിക്കുന്നുണ്ടു്. അന്തർമുഖലക്ഷണമായ ദൈവീസമ്പത്തിനെപ്പററി—

'അജ്ജുന, ദൈവികസംസ്കാരങ്ങളുടെ ആഭിമുഖ്യത്തോടുകൂടി ജനിച്ചവരുടെ സ്വഭാവത്തിൽ ഈ ഗുണങ്ങളെല്ലാം വിശേഷേണ ഉണ്ടായിരിക്കും. ഭയമില്ലായ്മ, അന്തഃകരണശുദ്ധി, ജ്ഞാനത്തിലും യോഗത്തിലും വിശേഷനിഷ്ഠ, താൻ ആജ്ജിച്ചതിനെ നിസ്സ്വാത്ഥമായി അന്യനു കൊടുക്കുന്ന ദാനശീലം, ഇന്ദ്രിയസംയമം, ഈശ്വരാപ്പണപൂവ്വമായ കർമ്മം, ശാസ്ത്രാധ്യയനം; സാത്വികമായ തപസ്സ്, കുടിലതയില്ലായ്മ, പ്രാണിപീഡ ചെയ്യാതിരിക്കുക, പ്രിയവും ഹിതവുമായ സത്യവചനം, കോപമില്ലായ്മ, ത്യാഗം, മനസ്സമാധാനം, പരദൂഷണം ചെയ്യാതിരിക്കുക, ഭൂതകാരുണ്യം, ലോഭമില്ലായ്മ, മൃദുത്വം, വിഹിതകമ്മം ചെയ്യാതിരിക്കുമ്പോഴും നിഷിദ്ധകമ്മം ചെയ്യേണ്ടിവരുമ്പോഴും തോന്നുന്ന ലജ്ജ, വൃഥാചേഷ്ടയില്ലാതിരിക്കുക, പ്രാഗത്ഭ്യം, ക്ഷമ, ധൈയ്യം, ബാഹ്യവും ആഭ്യന്തരവുമായ ശുചിത്വം, പരദ്രോഹം ചെയ്യാതിരിക്കുക, അന്യരുടെ മുമ്പിൽ സ്വന്തം മേന്മ പ്രകടിപ്പിക്കാതിരിക്കുക' — എന്നിവയെല്ലാമാണു് ദൈവികമായ സ്വഭാവഗുണങ്ങൾ.

സത്വത്തിന്റെ ശുദ്ധിയിൽ അഭിവ്യക്തമാവുന്ന ബുദ്ധിഗുണങ്ങളാകയാൽ സത്വസമ്പത്തെന്നും, യോഗലക്ഷണവും ധമ്മ്യവുമായ വിദ്യാഭ്യാസത്താൽ സമ്പന്നമാവുന്നതിനാൽ യോഗസമ്പത്തു്, ധമ്മസമ്പത്തു് എന്നും, ഋഷീശ്വരന്മാരുടെ പാരമ്പര്യത്തിൽ വന്നിട്ടുള്ളതിനാൽ ആഷ്സംസ്കാരസമ്പത്തു് എന്നും പലേ നാമങ്ങളിൽ ഈ സംസ്കാരവിശേഷം അറിയപ്പെടുന്നുണ്ടു്.

ദൈവീ സമ്പദ്വിമോക്ഷായ, നിബന്ധായാസുരീ മതാ.

അവിദ്യാകാമകമ്മബന്ധങ്ങളിൽനിന്നു് മനുഷ്യനെ മോചിപ്പിക്കാനുള്ളതാണു് ദൈവീസമ്പത്തു്. നേരെമറിച്ചു് സംസാരത്തിൽ ആത്മാവിനെ കെട്ടിയിടുന്നതാകുന്നു അസുരസമ്പത്തു്. അതിന്റെ ലക്ഷണം: 'അജ്ജുന, തനിക്കില്ലാത്ത ഗുണങ്ങളുണ്ടെന്നു നടിക്കുന്ന ദംഭം, ധനജനാദിബലത്തിന്മേൽ അഹംകരിക്കുന്ന ദപ്പം, മിഥ്യാഭിമാനം, കോപം, വാക്കിലും വിചാരത്തിലും മാദ്ദവമില്ലായ്മയാകുന്ന പാരുഷ്യം അഥവാ ക്രൗയ്യം, അജ്ഞാനം — എന്നീ ദുർഗ്ഗുണങ്ങൾ ആസുരസമ്പത്തോടുകൂടി ജനിച്ചവരുടെ സ്വഭാവത്തിൽ ആഭിമുഖ്യേന പ്രകടമാവുന്നു.'

ദേവാസുരസ്വഭാവികം എല്ലാ ജനസമുദായത്തിലും എല്ലാ കാലത്തും ഏറെക്കുറെയുണ്ടു്. ഈ ഏററക്കുറവു് അനുസരിച്ചാണു് ഓരോ ജനതയുടേയും സംസ്കാരസ്വഭാവത്തെ നാം സാധാരണ നിണ്ണയിക്കുക. ആ നിലയ്ക്കു്, ഭാരതജനതയുടെ സംസ്കൃതി ദൈവികമാണെന്നു നമുക്കു് പറയാം. ആഷ്പാരമ്പയ്യത്തിൽ ശിക്ഷിക്കപ്പെട്ടുവന്നിട്ടുള്ള ഈ ജനതയുടെ ജീവിതലക്ഷ്യം ദൈവസമ്പത്തിനെ പോഷിപ്പിച്ചു് സംസാരബന്ധത്തിൽനിന്നു് മോചനം നേടുക, എന്നുള്ളതാണു്. ആ ലക്ഷ്യം സാധിക്കത്തക്ക വിധമത്രേ നമ്മുടെ ധമ്മാനുസൃതമായ വിദ്യാഭ്യാസപദ്ധതി പ്രവത്തിക്കപ്പെട്ടുവന്നിട്ടുള്ളതു്. അതിന്റെ ഫലമായി ദൈവസമ്പത്തുകൊണ്ടു് മികച്ച എത്രയെത്ര മഹാപുരുഷന്മാരാണു് ഇവിടെ ജനിച്ചിട്ടുള്ളതു്! നമ്മുടെ ചരിത്രം നിണ്ണയിച്ചിട്ടുള്ള രാഷ്ട്രനായകന്മാർ ഏവരും ആഷപ്രഭാവയുക്തരായ പുരുഷശ്രേഷ്ഠന്മാരാണു്. അവർ സമ്പാദിച്ചു തന്നിട്ടുള്ള ധമ്മസമ്പത്താകുന്നു നമ്മെ താങ്ങിനിത്തുന്ന ബലം. അനാദികാലംമുതൽ ഇന്നുവരെയും, ആസുരപ്രഭാവയുക്തരായ അന്യരാഷ്ട്രജനതകളെപ്പോലെ ഭൂമുഖത്തുനിന്നു നിശ്ശേഷം മാഞ്ഞുപോകാതെ, നാം ജീവിക്കുന്നതു് ആഷമായ സദ്ധർമ്മസമ്പത്തിന്റെ പ്രഭാവംകൊണ്ടു മാത്രമാകുന്നു.

# പുനർജന്മത്തിൻെറ മൗലികമായ അടിസ്ഥാനം

## സ്വാമി ശ്രീ സനാതൻ ദേവ്ജി

മാനവബുദ്ധി ഏതെല്ലാം പദാൎത്ഥങ്ങളിൽ വ്യാപരിക്കുമോ ആ പദാൎത്ഥങ്ങളെ രണ്ടായി വിഭജിക്കാം: അവയിൽ ഒന്നു് നമ്മുടെ അനുഭവങ്ങൾക്കു് വിഷയമാകുന്നവയാണു്; മററൊന്നു് അവയെയെല്ലാം അറിയുന്നതും. ദാൎശനിക ദൃഷ്ട്യാ ഇവയെ ദൃശ്യമെന്നും ദ്രഷ്ടാവെന്നും അഥവാ ജഡമെന്നും ചേതനമെന്നും പറയുന്നു. ഇവയിൽ സമ്പൂൎണ്ണദൃശ്യവൎഗ്ഗത്തിൻെറ മൂലകാരണത്തെ മായയെന്നു പറയുന്നു. ദ്രഷ്ടാവു് ഒരിക്കലും ഒന്നിനും ദൃശ്യമോ അഥവാ വിഷയമോ ആകുന്നില്ല. അതുകൊണ്ടു് ഈ സന്ദൎഭത്തിൽ അതിനെപ്പററി ചിന്തിക്കേണ്ടതില്ല. എന്നാൽ ഒരു കാൎയ്യം വ്യക്തമാണു്: ദൃശ്യം എപ്പോഴും പരിവൎത്തനസ്വഭാവത്തോടുകൂടിയതും ദ്രഷ്ടാവു് അതിനു് വിപരീതവുമാണു്. പ്രകൃതി സദാ പരിവൎത്തനസ്വരൂപിയാകുന്നു. യഥാൎത്ഥത്തിൽ പരിവൎത്തനത്തിൻെറ കാരണം അതിൻെറ പ്രതീതിയാണു്. തൻെറ മൂലപ്രകൃതിയിൽ അതു് അവ്യക്തവും അലിംഗവുമാണു്. അതിൽ ക്ഷോഭമുണ്ടാവുമ്പോൾ അതു് പ്രകടഭാവം കൈക്കൊള്ളുന്നു. അതു് പ്രതീതമാകുന്നു. അതിൻെറ വ്യക്തമായ രൂപമാണു് പ്രപഞ്ചം. അതു് പരിവൎത്തനസ്വഭാവത്തോടുകൂടിയതുമാണു്.

പരിവൎത്തനത്തിൻെറ സ്വഭാവം ക്ഷണികമാണു്. വാസ്തവത്തിൽ ഉത്പത്തിപ്രളയങ്ങളുടെ ക്രമമുണ്ടല്ലോ, അതുതന്നെയാണു് പരിവൎത്തനം. ഈ ക്രമം സ്ഥൂലസൂക്ഷ്മങ്ങളും വ്യഷ്ടിസമഷ്ടികളുമായ എല്ലാ പദാൎത്ഥങ്ങളിലും കാണപ്പെടുന്നു. നമ്മുടെ സ്ഥൂലശരീരത്തിൽ ഏതുരീതിയിൽ പരിവൎത്തനമുണ്ടാവുന്നുവോ അതേ രീതിയിൽതന്നെയാണു് സൂക്ഷ്മശരീരത്തിലും അതുണ്ടാകുന്നതു്. അങ്ങനെയാവുമ്പോൾ എല്ലാ പദാൎത്ഥങ്ങളും ക്ഷണികങ്ങളാണു്. എന്നാൽ വ്യാവഹാരികരൂപത്തിൽ നമുക്കു് അവ സ്ഥിരങ്ങളായിത്തോന്നുന്നു. എന്നാൽ ഇതു വെറും തോന്നലാണു്. വാസ്തവത്തിൽ സദൃശമായ പരിവൎത്തനംതന്നെയാണു് സ്ഥിതിയായി നമുക്കു് പ്രതീയമാനമാകുന്നതു്. ദീപശിഖകളും ജലതരംഗങ്ങളും പ്രതിക്ഷണം രൂപാന്തരം പ്രാപിക്കുന്നുണ്ടെങ്കിലും അവ സ്ഥിരങ്ങളാണെന്നു് നമുക്കു് തോന്നുന്നതുപോലെ പദാൎത്ഥങ്ങളും എപ്പോഴും രൂപാന്തരം പ്രാപിക്കുന്നുണ്ടു്. അവ പരിണാമങ്ങൾക്കു് വിധേയമല്ലെന്നു നമുക്കു് തോന്നുന്നുവെന്നുമാത്രം.

അങ്ങനെ ക്ഷണികപദാൎത്ഥങ്ങൾക്കെല്ലാം തന്നെ ആദിയും അന്തവുമുണ്ടു്. ആദി ഉത്പത്തിയും അന്തം നാശവുമാണു്. ഈ ഉത്പത്തിനാശങ്ങളുടെ ക്രമം തുടൎന്നുകൊണ്ടിരിക്കുന്നു. ഈ ക്രമത്തിൽ പദാൎത്ഥങ്ങൾക്കു് പരിവൎത്തനം ഉണ്ടാവുന്നു. അവയ്ക്കു് ആത്യന്തികമായ നാശം ഉണ്ടാവുന്നില്ല. മൺപാത്രം പൊട്ടി ചെറു കഷണങ്ങളാവുന്നു. പിന്നീടവ തേഞ്ഞരഞ്ഞു് ചൂൎണ്ണമാവുന്നു. ചൂൎണ്ണം വളത്തോടു് ചേൎന്നു് വൃക്ഷങ്ങളുടെ ആഹാരമാവുന്നു. അനന്തരം അവ പൂക്കളുടെയും ഫലങ്ങളുടെയും രൂപം കൈക്കൊള്ളുന്നു. ഇങ്ങനെ രൂപാന്തരം പ്രാപിക്കലാണു് ഈ പദാൎത്ഥങ്ങളുടെ പുനൎജന്മം. അങ്ങനെ ലോകത്തിലുള്ള ഓരോ പദാൎത്ഥവും സ്വാഭാവികമായി പുതിയ പുതിയ ജന്മം കൈക്കൊള്ളുന്നു. അവ ആത്യന്തികമായി ഒരിക്കലും നശിക്കുന്നില്ല.

ഇപ്പറഞ്ഞതെല്ലാം ജഡവസ്തുക്കളുടെ കാൎയ്യമാണു്. ഇനി നമുക്കു് ജീവൻ ജന്മാന്തരം പ്രാപിക്കുന്നതിനെപ്പററി ചിന്തിക്കാം. ദ്രഷ്ടാവെന്നും ദൃശ്യമെന്നും രണ്ടു തത്ത്വങ്ങളുടെ കാൎയ്യം മുൻപു് വിവരിച്ചിട്ടുണ്ടു്. അവയിൽ ദൃശ്യത്തിനു മാത്രമാണു് പരിവൎത്തനമുണ്ടാവുന്നതു്; ദ്രഷ്ടാവിനൊരിക്കലും അതുണ്ടാവുന്നില്ല. എന്നാൽ കേവലം ദൃശ്യമെന്നും ദ്രഷ്ടാവെന്നും പറയാൻ വയ്യാത്ത ഒരു തത്ത്വമാണു് ജീവൻ. ഇതു് അവ രണ്ടിൽനിന്നും ഭിന്നമായ മൂന്നാ

മതൊരു തത്ത്വമല്ലതാനും. ദ്രഷ്ടാവ് സംപൂർണ്ണ മായ ദൃശ്യത്തിൻെറ പ്രകാശകനാണ്. അതിന് ദൃശ്യധർമ്മങ്ങളോട് ഒരിക്കലും ബന്ധമില്ല. എന്നാൽ അവിവേകംമൂലം അതിൽ ആ ധർമ്മ ങ്ങൾ ഉള്ളതായി തോന്നുന്നു. വെള്ളിത്തിര യിൽ പ്രതിഫലിക്കുന്ന സിനിമാദൃശ്യങ്ങൾക്ക് ആ ശീലയുമായി ബന്ധമില്ലെങ്കിലും ശീല യില്ലെങ്കിൽ ദൃശ്യങ്ങൾ കാണാൻ കഴിയുക യില്ല. അപ്പോൾ വെള്ളിത്തിരശ്ശീലയും ദൃശ്യ ങ്ങൾക്കും ബന്ധമുള്ളതായി തോന്നും. ഏതാ ണ്ടിതുപോലെയാണ് ദ്രഷ്ടാവിനും ദൃശ്യത്തിനും തമ്മിൽ ബന്ധമുള്ളതായിത്തോന്നുന്നത്. അങ്ങനെ ഭ്രാന്തിമൂലം ദ്രഷ്ടാവ് സ്ഥൂലസൂക്ഷ്മാദി ധർമ്മങ്ങൾക്ക് വിധേയമാണെന്നു നമുക്ക് തോന്നുന്നു. ഇങ്ങനെയുള്ള ദേഹാദ്ധ്യാസം കൊണ്ടുതന്നെയാണ് അവൻ വിശുദ്ധദ്രഷ്ടാവാ കാതെ കർമ്മങ്ങളുടെ കർത്താവും കർമ്മഫലങ്ങളുടെ ഭോക്താവുമായിത്തീരുന്നത്. അതുപോലെ ദേഹത്തിന് സുഖദുഃഖങ്ങൾ ഉള്ളതുകൊണ്ടു് താൻ സുഖിയാണ് ദുഃഖിയാണ് എന്നൊക്കെ കരുതുന്നു; അതുകൊണ്ടു് അതിന് ജീവൻ എന്നു പേരു വന്നു. ഇപ്രകാരം ശുദ്ധമായ സാക്ഷിതന്നെ അവിവേകംമൂലം കർത്താവും ഭോക്താവുമായ ജീവനായിത്തീരുകയും ശരീര ത്തോട് തനിക്ക് താദാത്മ്യമുള്ളതായിക്കരുതു കയും ചെയ്യുന്നു.

പരിവർത്തനക്രമത്തിൽ സ്ഥൂലശരീരം നശിച്ചാൽ പിന്നെ അതു് കൃമിയായിത്തീ രുന്നു. എന്തിൻെറയെങ്കിലും ഭക്ഷണമായാൽ അതു് വിഷ്ഠയായിത്തീരുന്നു. ദഹിപ്പിച്ചാൽ ഭസ്മമായിത്തീരുന്നു. എന്നാൽ സൂക്ഷ്മശരീരം സംസ്കാരങ്ങളുടെ ഒരു പുഞ്ജമാണ്. അതിൽ ഈ സ്ഥൂലജഗത്തിൻെറ മാരകമായ എന്തെ ങ്കിലും കാരണത്തിൻെറ പ്രഭാവം ഏശുന്നില്ല. അതു് സ്വന്തം സംസ്കാരങ്ങൾക്കനുസരിച്ച് പരിവർത്തനം ചെയ്തുകൊണ്ടിരിക്കുന്നു. ജീവന് അതിനോട് താദാത്മ്യമുണ്ടു്. അതുകൊണ്ടു് ജീവൻ സൂക്ഷ്മശരീരത്തിൻെറ പരിവർത്തനത്തെ തൻെറതന്നെ പരിവർത്തനമായി അല്ലെങ്കിൽ പുനർജന്മമായിക്കരുതുന്നു. അങ്ങനെ പുനർ ജന്മം സൂക്ഷ്മശരീരത്തിനാണെങ്കിലും അതു് ജീവൻേറതായി പറയപ്പെടുന്നു.

ഇവിടെ ഇങ്ങനെയൊരു ശങ്കയുണ്ടാകാം: പുനർജന്മമെന്നതു് പുതിയ സ്ഥൂലശരീരം ധരിക്കുന്നതാണ്. അല്ലാതെ സൂക്ഷ്മശരീരത്തിൽ മാററം വരുന്നതല്ല. പിന്നെ അങ്ങനെ പറയു ന്നതെന്താണ്? ഈ സംശയം യുക്തമായിട്ടുള്ള താണ്. ശരിക്കാലോചിച്ചാൽ സൂക്ഷ്മശരീരം എന്നു പറയുന്നതെന്തിനെയാണ്? അന്തഃക രണം, ജ്ഞാനേന്ദ്രിയം, കർമ്മേന്ദ്രിയം, പ്രാണൻ ഇവയുടെ സമുച്ചയത്തിനാണ് സൂക്ഷ്മശരീര മെന്നു പറയുന്നതു്. ഇവയിൽ അന്തഃകരണവും ജ്ഞാനേന്ദ്രിയവും ജ്ഞാനശക്തിയാണ്. കർമ്മേ ന്ദ്രിയവും പ്രാണനും ക്രിയാശക്തിയാണ്. ഇങ്ങനെ ജ്ഞാനക്രിയാശക്തികളുടെ സമൂഹ ത്തിനു സൂക്ഷ്മശരീരമെന്നു പറയുന്നു. ഈ രണ്ടു ശക്തികൾക്കും ആധാരമില്ലാതെ വർത്തിക്കാൻ കഴികയില്ല. ഏതെങ്കിലും പ്രകാരത്തിലുള്ള സ്ഥൂലശരീരം സ്വീകരിച്ചാലേ ഇവ സ്വന്തം വ്യാപാരത്തിൽ സമർത്ഥമാകയുള്ളു. അതു കൊണ്ടു് സ്വന്തം വ്യാപാരത്തിന് സൂക്ഷ്മ ശരീരം എപ്പോഴും ഏതെങ്കിലും സ്ഥൂലാ ധാരത്തെ കല്പിക്കുന്നു.

ഈ സന്ദർഭത്തിൽ നമുക്ക് ആധുനിക ഭൗതികവാദികളുടെ ഒരു പ്രമുഖസിദ്ധാന്തത്തെ ക്കുറിച്ച് ചിന്തിക്കാം. അവരുടെ മതം ഇതാണ്: ആത്മാവ് ഒരു സ്വതന്ത്രതത്ത്വമല്ല. അതു് ജഡപ്രകൃതിയുടെ പരിണാമമാണ്. അതിനാൽ രോഗാദികാരണങ്ങളാൽ സ്ഥൂല ശരീരം കാര്യക്ഷമമല്ലാതാവുമ്പോൾ അതിൻെറ ചൈതന്യം നശിക്കുന്നു. പിന്നീട് അതിന് അസ്തിത്വമില്ല. ഇവർ പ്രകൃതിയെ അല്ലെങ്കിൽ ജഡതത്ത്വത്തെതന്നെയാണ് പരമാർത്ഥതത്ത്വ മായി അംഗീകരിക്കുന്നതു്. ഇവരെ 'ജഡാദ്വൈതവാദികൾ' എന്നു പറയാം. ഇപ്ര കാരം ദാർശനികദൃഷ്ടിയുടെ അന്തിമപരിണാമം രണ്ടുപ്രകാരത്തിലാണ്. ഒന്ന് ജഡാദ്വൈതവും മറേറതു് ബ്രഹ്മാദ്വൈതവും. ആദ്യത്തേതിൻെറ ദൃഷ്ടിയിൽ കേവലമായ ജഡതത്ത്വംതന്നെ സത്തയാണ്. ചേതനം അതിൻെറ വികാര മാണ്. രണ്ടാമത്തെ പക്ഷത്തിൽ കേവലം ചിന്മാത്രപരബ്രഹ്മം സത്തയും ജഡം അതിൽ അദ്ധ്യസ്തവുമാണ്. ആദ്യത്തെ പക്ഷം സ്വീകരി ച്ചാൽ ഇങ്ങനെയൊരു പ്രശ്നം പൊന്തിവരാം:

ചേതനം അവികസിതമായിരുന്നപ്പോരം എന്തുകൊണ്ടാണ് ജഡത്തിൻെറ സത്ത പ്രകാശിതമായിരുന്നതു്? ജഡം പ്രകാശ്യമാണ്. അതുകൊണ്ടു് ഏതെങ്കിലും പ്രകാശകനില്ലാതെ അതിൻെറ നിലനില്പിനെ സാധൂകരിക്കാൻ വയ്യ. ചേതനം സ്വയംപ്രകാശമാണ്. അതിൻെറ സിദ്ധിക്കു് മറെറാരു പ്രകാശസത്തയുടെ അപേക്ഷയില്ല. അതിൽ മററുപകരണങ്ങളൊന്നും ഇല്ലാതെതന്നെ സ്വാഭാവികമായും പ്രപഞ്ചത്തിൻെറ പ്രതീതിയുണ്ടാവുന്നു. ഇതു് സ്വപ്നപ്രപഞ്ചരൂപത്തിൽ നമുക്കു നിത്യവും അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നു. അതുകൊണ്ടു് ജഡാദ്വൈതവാദികളുടെ ചിന്ത യുക്തിസംഗതമാണെന്നു പറയുവാൻ വയ്യ. ഇവർ ജഡതത്ത്വത്തിൽനിന്നു് ചേതനത്തിനു് വികാസമുണ്ടാവുന്നുവെന്നു് പറയുന്നു. എന്നാൽ അതു് അന്തഃകരണവും ഇന്ദ്രിയവുമാണ്. അവ ജഡത്തിൻെറ പരിണാമങ്ങളത്രെ. കർത്താവും ഭോക്താവുമായിട്ടുള്ള ജീവനല്ല. അവ അതിൻെറ കർമ്മവും ഭോഗസാമഗ്രികളുമാണ്. അവ കർത്താവല്ല; കരണങ്ങളാണ്.

ജന്മാന്തരമുണ്ടെന്നു് സ്വീകരിക്കുന്നവരിൽത്തന്നെ മനുഷ്യർ ജന്മാന്തരത്തിൽ മനുഷ്യനായിത്തന്നെ പിറക്കുന്നുവെന്നു് വിശ്വസിക്കുന്ന ചിലരുണ്ടു്. മാനവീയസംസ്കാരം അവരിൽ ബദ്ധമൂലമായിരിക്കുന്നതുകൊണ്ടു് അവക്കു് മററു യോനികളിൽ പിറക്കാൻ കഴിയില്ല. എന്നാൽ ശാസ്ത്രീയദൃഷ്ട്യാ ഇതു് യുക്തിസഹമാകയില്ല. ജീവൻ ഏതു പരിതഃസ്ഥിതിയിൽ ഇരിക്കുന്നുവോ അതിനോടതിനു് താദാത്മ്യമുണ്ടാകുമെന്നതു് അതിൻെറ സ്വഭാവമാണ്. വിദ്യാലയത്തിൽ പഠിച്ചുകൊണ്ടിരിക്കുമ്പോരം നിങ്ങരം സ്വയം വിദ്യാർത്ഥിയായിക്കരുതുന്നു. വിദ്യാഭ്യാസം പൂർത്തിയാക്കി അദ്ധ്യാപനം നടത്തിക്കൊണ്ടിരിക്കുമ്പോരം ഒരദ്ധ്യാപകനായും കരുതുന്നു. ഇപ്രകാരം പരിതഃസ്ഥിതി മാറുമ്പോരം ചിന്തയ്ക്കും മാററം വരുന്നു. ജാഗ്രത്തിൽ തന്നെ അദ്ധ്യാപകനായിക്കരുതുന്ന ആരം സ്വപ്നത്തിൽ വിദ്യാർത്ഥിയായിക്കണ്ടാലും കുഴപ്പമൊന്നുമില്ല. അവസ്ഥയ്ക്കു മാററം വരുമ്പോരം ചിന്തയ്ക്കും മാററം വരുന്നു. ഇപ്രകാരം സ്ഥലകാലധർമ്മാദികളുടെ മാററം കൊണ്ടു് ഒരാളുടെ അഹന്തയ്ക്കു പരിവർത്തനം വരുന്നതായിക്കണ്ടാൽ മരണംവഴി ദേഹാന്തരപ്രാപ്തിയുണ്ടാകുമ്പോരം അഹന്തയ്ക്കു പരിവർത്തനമുണ്ടാവുന്നതിൽ എന്തസാംഗത്യമാണുള്ളതു്? അതുകൊണ്ടു് മുൻചൊന്ന തർക്കാഭാസങ്ങളുടെ വെളിച്ചത്തിൽ ശാസ്ത്രീയസിദ്ധാന്തങ്ങളെ സ്വീകരിക്കാതിരിക്കുന്നതു് ശരിയല്ല.

നാം കാണുന്ന ഓരോ പദാർത്ഥവും രൂപാന്തരം പ്രാപിച്ചുകൊണ്ടിരിക്കുന്നതുപോലെ ജീവനും തൻെറ സംസ്കാരത്തിനനുസരിച്ചു് പുതിയ പുതിയ ശരീരം ധരിച്ചുകൊണ്ടിരിക്കുന്നു എന്നു് ഇത്രയും പറഞ്ഞതിൽനിന്നു് സിദ്ധമായി. ലോകത്തിൽ പരിവർത്തനത്തിനു വിധേയമാകാത്ത അല്ലെങ്കിൽ ആത്യന്തികമായി നശിക്കുന്ന ഒരു പദാർത്ഥവുമില്ല. നമ്മുടെ മുന്നിൽ കാണുന്ന വസ്തു ശാശ്വതമല്ല, അസത്യവുമല്ല. ജീവൻ യഥാർത്ഥത്തിൽ ശുദ്ധചിന്മാത്രവും ശാശ്വതതത്ത്വവുമാണെങ്കിലും പരിവർത്തനസ്വഭാവത്തോടുകൂടിയ ശരീരത്തോടു് താദാത്മ്യംപൂണ്ടു് കർത്താവും ഭോക്താവും ജനനമരണസ്വഭാവമുള്ളതുമായിത്തോന്നുന്നു. ഇതു തന്നെയാണ് അതിൻെറ ബന്ധനവും. ജീവൻ അജ്ഞാനിയായിരിക്കുന്നേടത്തോളംകാലം അതിനു് ജന്മമരണചക്രത്തിൽനിന്നു് മുക്തിയില്ല. തത്ത്വജ്ഞാനം വഴി ജീവനു് തൻെറ വാസ്തവികസ്വഭാവം മനസ്സിലായാൽ ഉടനെ സംസാരബന്ധമററു് മുക്തി കൈവരും. പിന്നെ ശരീരത്തോടോ അതിൻെറ ധർമ്മങ്ങളോടോ അതിനു് ഒരു ബന്ധവുമുണ്ടായിരിക്കയില്ല. എന്നാൽ ഏതുവരെ പ്രതീതിയുണ്ടാവുന്നുവോ അതുവരെ പരിവർത്തനവുമുണ്ടാകുന്നു. ജനനമരണമെന്നുള്ളതു് ഈ പരിവർത്തനത്തിൻെറ മറെറാരു പേരാണ്. ഈ ജനനമരണങ്ങളുടെ പരമ്പരയാണ് ജന്മാന്തരം അഥവാ പുനർജന്മം. അതുകൊണ്ടു് പരിവർത്തനത്തിൻെറ പ്രതീതിതന്നെയാണ് പുനർജന്മത്തിൻെറ മൗലികമായ ആധാരം.

കല്യാൺ മാസികയിൽനിന്നു്:

വിവർത്തകൻ: കെ. കേശവൻനായർ.

---

# ദുർജ്ജനസംഗം ഉപേക്ഷിക്കുക

വൈശ്രവണത്തു് രാമൻനമ്പൂതിരി

ദുർജ്ജനസംഗം സർവ്വദോഷങ്ങളുടെയും മൂലകാരണമാകുന്നു. കരുണാനിധിയായ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രൻ പരമഭക്തനായ ഉദ്ധവരോടു് അരുളിച്ചെയ്യുന്നതു് നോക്കുക:

ന തഥാസ്യ ഭവേത് ക്ലേശോ
ബന്ധശ്ചാന്യപ്രസംഗതഃ
യോഷിത്സംഗാത് യഥാ പുംസോ
യഥാ തത്സംഗിസംഗതഃ.

വിഷയങ്ങളുടേയും വിഷയലമ്പടരായ ദുർജ്ജനങ്ങളുടേയും സംഗംകൊണ്ടുണ്ടാവുന്നതുപോലെ അത്ര വലുതായ അനർത്ഥം മറെറാന്നുകൊണ്ടും വരുകയില്ല എന്നാണല്ലൊ ഇതിൻെറ താല്പര്യം. സർവ്വവും ഭഗവന്മയമല്ലേ? അപ്പോൾ ദുർജ്ജനങ്ങളെ ത്യജിക്കേണ്ടതായ കാര്യമെന്തു് എന്ന ശങ്ക അസ്ഥാനത്താണു്. ആരൂഢന്മാർക്കല്ലാതെ അനാരൂഢന്മാർക്കു് അതു് പററുകയില്ല. 'ത്വം'പദാർത്ഥശുദ്ധിവന്നവരോടേ അദ്വൈതമുപദേശിക്കാവൂ എന്നു് പറയുന്നതിൻെറ താല്പര്യമിതാണു്. മഹോപനിഷത്തു് പറയുന്നതു് നോക്കുക:

ആദൗ ശമദമപ്രായൈർ-
ഗുണൈഃ ശിഷ്യം വിശോധയേത്
പശ്ചാത് സർവ്വമിദം ബ്രഹ്മ
ശുദ്ധസ്ത്വമിതി ബോധയേത്
അജ്ഞസ്യാർദ്ധപ്രബുദ്ധസ്യ
സർവ്വം ബ്രഹ്മേതി യോ വദേത്,
മഹാനരകജാലേഷു
സ തേന വിനിയോജിതഃ.

ശമദമാദിഗുണങ്ങൾകൊണ്ടു് ആദ്യം ശിഷ്യനെ പരിശുദ്ധനാക്കിയതിന്നുശേഷം മാത്രമേ ഗുരു അദ്വൈതമുപദേശിക്കാവൂ. അല്ലാത്തപക്ഷം അവൻ ഘോരനരകങ്ങളിൽ പതിക്കുമെന്നു് ഉപനിഷത്തു് മുന്നറിയിപ്പു തരുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ഇതിനെ സംബന്ധിച്ചു് ഒരു സരസകഥ പറയാറുള്ളതു് ഇവിടെ സ്മരിക്കേണ്ടതാണു്. ഒരാശ്രമത്തിൽ അനുഭവസാക്ഷാത്ക്കാരമുള്ള ഒരു ഗുരു എല്ലാവക്കും അദ്വൈതമുപദേശിച്ചിരുന്നു. അധികാരിഭേദം അത്ര നോക്കിയിരുന്നില്ല. ആ പ്രസംഗം കേട്ടിരുന്ന ഒരു ശിഷ്യൻ ഒരു ദിവസം വഴിയിൽക്കൂടി നടക്കുമ്പോൾ ഒരാന മദംപൊട്ടി ഓടിവന്നു. ആനക്കാരൻ പുറത്തിരുന്നു് ഉറക്കെ പറഞ്ഞു: 'എല്ലാവരും വഴിവിട്ടു പോണം. ആന മദം പൊട്ടി വരുകയാണു്,' എന്നു്. പക്ഷേ നമ്മുടെ ബ്രഹ്മചാരി അദ്വൈതപ്രഭാഷണം കേട്ടു വരുകയല്ലേ? അദ്ദേഹം വിചാരിച്ചു, 'ആനയും പരബ്രഹ്മം, ഞാനും പരബ്രഹ്മം. ബ്രഹ്മം ബ്രഹ്മത്തെ എന്തുചെയ്യും?' ഇപ്രകാരം ചിന്തിച്ചു് അദ്ദേഹം വഴിയിൽതന്നെ നിന്നു.പക്ഷേ ആന അദ്വൈതം അഭ്യസിച്ചിട്ടില്ലല്ലോ. അതു് വന്ന ഉടൻതന്നെ നല്ലൊരു തട്ടുകൊടുത്തു. ശിഷ്യൻ ബോധരഹിതനായി ദൂരെ ചെന്നു വീണു. ആശ്രമവാസികൾ ഇതും കേട്ടു് അദ്ദേഹത്തെ എടുത്തുകൊണ്ടുപോയി ശുശ്രൂഷിച്ചു. ബോധം വന്ന ഉടൻതന്നെ ഗുരുസമീപം ചെന്നു് സങ്കടമറിയിച്ചു. അപ്പോൾ ഗുരു മന്ദഹാസപൂർവ്വം പറഞ്ഞു: 'എല്ലാം നാരായണനാണെന്നല്ലെ ഞാൻ പറഞ്ഞതു്! നീയും ആനയും നാരായണനാണെങ്കിൽ ആനക്കാരനും തന്തിരുവടിതന്നെയല്ലേ? അവിടുത്തെ കല്പന നീ അനുസരിച്ചിരുന്നുവെങ്കിൽ ഒരാപത്തുംവരില്ലായിരുന്നു!' അനാരൂഢദശയിൽ സാധകൻ അദ്വൈതഭാവത്തിന്നധികാരിയല്ലെന്നു് ഇതു് മനോഹരമായ രീതിയിൽ കാണിക്കുന്നു. അതുകൊണ്ടു് ആരംഭദശയിൽ ദുർജ്ജനസംഗം വിടുക തന്നെ വേണം.

സജ്ജനസംഗംകൊണ്ടു് സർവ്വേശ്വരഭക്തി വർദ്ധിക്കുന്നതുപോലെ ദുർജ്ജനസംഗംകൊണ്ടു് വിഷയങ്ങളിലുള്ള അത്യാസക്തിരൂപമായ കാമവും വർദ്ധിക്കും. കാമി തൻെറ ഇഷ്ടപ്രാപ്തിക്കായി എന്തു് അകൃത്യവും ചെയ്യുവാൻ മടിക്കുകയില്ല. ആരെങ്കിലും അതിനു് വല്ല തടസ്സവും ചെയ്താൽ ആ കാമം അവരുടെ നേരേ ക്രോധരൂപമായി മാറുന്നു. കോപത്തിനു് അടിമപ്പെ

ട്ടവൻ മാതാപിതാക്കളെപ്പോലും ഹനിക്കുവാൻ തുടങ്ങുന്നു. കർത്തവ്യാകർത്തവ്യങ്ങളെപ്പററിയുള്ള വിവേകത്തിൻെറ കണികപോലും അവനിൽ അവശേഷിക്കുകയില്ല. മുമ്പുണ്ടായിരുന്നുവെങ്കിൽപോലും അപ്പോരം വിവേകം വിസ്മൃതമായിത്തീരും. ഈ ഘട്ടത്തിൽ അവൻ നാശത്തിൻെറ അത്യഗാധഗർത്തത്തിലേയ്ക്കു് പതിക്കുന്നു. ഈ അനർത്ഥജാലങ്ങളിൽ പെടാതിരിക്കാൻ ദുർജ്ജനസംഗം തീരെ പരിത്യജിക്കേണ്ടതാണു്. ചെറിയ തോതിൽ നമ്മുടെ ഉള്ളിൽ കുടികൊള്ളുന്ന കാമാദികരം ദുർജ്ജനസംഗം ഹേതുവായി പതിന്മടങ്ങു് വദ്ധിച്ചു് അത്യന്തഭയങ്കരങ്ങളായിത്തീരുന്നു. ചെറിയ ഒരു തിരമാല അപാരസമുദ്രമായിത്തീരുന്നതുപോലെ ചെറിയതെങ്കിലും ഒരു സക്തിലേശം ഹൃദയത്തിലുണ്ടെങ്കിൽ അതു് ദുർജ്ജനസംഗംകൊണ്ടു് ക്ഷോഭിച്ചു് ഭയങ്കരമായിത്തീരുന്നു. അതുകൊണ്ടു് സർവ്വവും ഭഗവന്മയമെന്ന ബോധം സുസ്ഥിരമാവുന്നതുവരെ ദുർജ്ജനസംഗം ത്യജിക്കുകതന്നെ വേണം. ദുർജ്ജനസംഗം വിട്ടു് സജ്ജനങ്ങളെ സേവിക്കുവാനുള്ള ഭാഗ്യം സിദ്ധിച്ചാൽ മാത്രമേ ആരൂഢാവസ്ഥയിലേയ്ക്കു് ഉയരുവാൻ കഴിയുകയുള്ളു. കഴിയുന്നതും ഏകാന്തത്തിലിരുന്നു് തന്തിരുവടിയുടെ ലീലകളും തിരുനാമങ്ങളും സ്വരൂപവും ശ്രവിക്കുവാനും കീർത്തിക്കുവാനും സ്മരിക്കുവാനും നിരന്തരം ശ്രമിക്കണം.

ഈശ്വരൻ ത്രിഗുണാതീതനാണു്. ഗുണങ്ങരം മൂന്നും അവിടുത്തെ സ്വരൂപപ്രാപ്തിയിൽ തടസ്സങ്ങളാണു്. രജസ്സുകൊണ്ടു് തമസ്സിനേയും സത്വംകൊണ്ടു് രജസ്സിനേയും ഉപശമാത്മക സത്വംകൊണ്ടു് സത്വത്തെയും അതിക്രമിക്കണം. സത്വം ശുദ്ധമല്ലേ? അതിനെ എന്തിനു് അതിക്രമിക്കണമെന്ന ശങ്ക അസ്ഥാനത്താണു്. സത്വവൃത്തികളും സാധകനു് അനർത്ഥകരമാണെന്നു് ജഡഭരതാദികളുടെ ചരിതം നമ്മെ പഠിപ്പിക്കുന്നു.

സ്വജനങ്ങളും ബന്ധുക്കളുമെല്ലാം സർവ്വേശ്വരാരാധനയിൽ തടസ്സമെന്നു കരുതി ഭരത ചക്രവർത്തി എല്ലാം വിട്ടു് സർവ്വേശ്വരാരാധനയ്ക്കായി വനം പ്രാപിച്ചു. നിരന്തരം ഭഗവച്ചിന്തയും ആരാധനയുമായി കാലം കഴിച്ചു. ഒരിക്കൽ അദ്ദേഹം സമാധിയിൽനിന്നും ഉണന്നു് നദീതീരത്തിരിക്കുമ്പോരം ഗർഭിണിയായ ഒരു മാൻപേട വെള്ളം കുടിക്കാൻ അവിടെ വന്നു. ഉടൻ അതു് സിംഹത്തിൻെറ ഘോരഗർജ്ജനം കേട്ടു് കിടുകിടെ വിറച്ചു് മറുകരയിലേയ്ക്കു് ഊക്കോടെ ചാടി. ഭയംകൊണ്ടും ഗർഭക്ഷീണംകൊണ്ടും ചാട്ടംകൊണ്ടും അതു് മറുകര എത്തി ചത്തു വീണു. ചാടുമ്പോരം പ്രസവിച്ച അതിൻെറ കുട്ടി പുഴയിൽ വീണു ഒഴുകുവാനും തുടങ്ങി. ഇതു കണ്ടു് കരുണാപരവശനായ അദ്ദേഹം അതിനെ എടുത്തു വളർത്തുവാൻ ആരംഭിച്ചു. ക്രമേണ അദ്ദേഹം അതിൽ ആസക്തനായി ഭഗവദ്ധ്യാനവും പൂജയുമെല്ലാം വിട്ടു. സദാ ആ മാൻകുട്ടിയെത്തന്നെ ശുശ്രൂഷിച്ചുകൊണ്ടു് മൃതിയടഞ്ഞു. മാൻകുട്ടിയെപ്പററി തന്നെ ചിന്തിച്ചു മൃതിയടഞ്ഞതിനാൽ അദ്ദേഹം പിന്നെ ഒരു മാനായി ജനിച്ചുവെന്നും മററുമുള്ളതു് പുരാണപ്രസിദ്ധമാണല്ലൊ. മാൻകുട്ടിയെ എടുത്തു് വളർത്തുവാൻ പ്രേരിപ്പിച്ചതു കരുണയാണു്. അതു് സത്വഗുണത്തിൻെറ വൃത്തിയുമാണല്ലൊ. അതു് ആ താപസശ്രേഷ്ഠനെ ബദ്ധനാക്കുകയാണു് ചെയ്തതു്. അതുകൊണ്ടു് സാധകൻ നിസ്ത്രൈഗുണ്യനായിരിക്കണമെന്നു് ശ്രീ നാരദാദികരം നിഷ്കർഷിക്കുന്നു. അത്ര തന്നെയല്ല, യോഗക്ഷേമചിന്തകളെല്ലാം സാധകൻ വെടിയണം. യോഗക്ഷേമചിന്താകുലനു് സാധനയ്ക്കു സമയമെവിടെ?

അനന്യാശ്ചിന്തയന്തോ മാം
യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം.

അന്യചിന്ത കൂടാതെ നിരന്തരം തന്നെ ആശ്രയിക്കുന്നവരുടെ സർവ്വയോഗക്ഷേമങ്ങളും തന്തിരുവടിതന്നെ നിർവ്വഹിക്കുമെന്നു് അവിടുന്നു് പ്രതിജ്ഞ ചെയ്തിട്ടുണ്ടല്ലൊ. അപ്പോരം തന്തിരുവടിയെ സർവ്വാത്മനാ ആശ്രയിക്കുന്നവക്കു് യോഗക്ഷേമചിന്ത എന്തിനു്? അവിടുന്നു് മാതാപിതൃസഹസ്രത്തേക്കാരം സ്നേഹസ്വരൂപനാണു്. അവിടുത്തെ സങ്കല്പം സദാ സവ്വക്കും അനുകൂലമായി മാത്രമേ വരുകയുള്ളു. ഇതറിഞ്ഞുകഴിഞ്ഞാൽ പിന്നെ പരിഭ്രമിക്കുവാനെന്തുണ്ടു്? അതുകൊണ്ടു് മററു സവ്വവും വിട്ടു് തന്തിരുവടിയെത്തന്നെ സർവ്വാത്മനാ ശരണം പ്രാപിക്കുക. വേദങ്ങളെല്ലാം ഈ മഹാതത്വമാണു് ഉദ്ഘോഷിക്കുന്നതു്.

എന്നാൽ വേദങ്ങൾതന്നെയാണല്ലൊ കാമ്യകർമ്മങ്ങളും വിധിക്കുന്നതു് എന്നു് ശങ്കിക്കേണ്ടതില്ല. വേദങ്ങൾക്കു് നിവൃത്തിയിലാണു് താല്പര്യം, പ്രവൃത്തിയിലല്ല. എന്നാൽ തമസ്സിൽ ആണ്ടുകിടക്കുന്നവരെ രജസ്സുവഴിക്കേ സത്വത്തിലേയ്ക്കും അവിടെനിന്നു് നിവൃത്തിയിലേയ്ക്കും എത്തിക്കുവാൻ കഴിയുകയുള്ളു. ആലസ്യത്തിലും പ്രമാദത്തിലും ആണ്ടുകിടക്കുന്നവരെ ആദ്യം പ്രവൃത്ത്യുന്മുഖരാക്കുവാൻവേണ്ടിയാണു് കർമ്മകാണ്ഡത്തിലെ അർത്ഥവാദവാക്യങ്ങൾ. കുട്ടികൾക്കു് കയ്പുള്ള മരുന്നു ദീനം മാറാൻ മാതാപിതാക്കൾ കൊടുക്കാറുണ്ടു്. കുട്ടി അതു കഴിക്കുവാൻ വേണ്ടി കൽക്കണ്ടം കൊടുക്കാമെന്നും മററും പറഞ്ഞു് മരുന്നു് കഴിപ്പിക്കുന്നു. കൽക്കണ്ടം കൊടുക്കാറുമുണ്ടു്! എന്നാൽ മരുന്നു് കഴിക്കുന്നതിന്റെ ഫലം കൽക്കണ്ടം തിന്നുകയല്ലതന്നെ; ദീനം മാറുകയാണു്! ശ്രീമദ് ഭാഗവതം ഘോഷിക്കുന്നതു് നോക്കുക:

> ലോകേ വ്യവായാമിഷമദ്യസേവാ
> നിത്യാസ്തു ജന്തോർനഹി തത്ര ചോദനാ
> വ്യവസ്ഥിതിസ്തത്ര വിവാഹയജ്ഞ–
> സുരാഗ്രഹൈരാസു നിവൃത്തിരിഷ്ടാ.
>
> (ഭാഗ — 11 – 5 – 11)

ലോകത്തിൽ വിഷയഭോഗം, മാംസഭക്ഷണം, മദ്യപാനം ഇവയെല്ലാം സ്വാഭാവികമായ രാഗംകൊണ്ടുതന്നെ വരുന്നതാണു്, അല്ലാതെ അവിടെ വിധിയില്ല. രാഗംകൊണ്ടു് വരാത്ത സ്ഥലത്തു മാത്രമേ വിധിയുള്ളുവെന്നാണു് ശാസ്ത്രസിദ്ധാന്തം. വിവാഹം, യജ്ഞം, സൗത്രാമണി ഇവകൊണ്ടു് ഇവയിൽ ഒരു വ്യവസ്ഥ ചെയ്യുകയാണു്; അതും പ്രവൃത്തിക്കു് വേണ്ടിയല്ല, നിവൃത്തിക്കുവേണ്ടി. ഭോഗമനുഭവിക്കാതെ കഴിയുകയില്ലെങ്കിൽ വിവാഹം ചെയ്തിട്ടാവട്ടെ. മാംസവും മദ്യവും അപരിത്യാജ്യമാണെങ്കിൽ യജ്ഞവും സൗത്രാമണിയും ചെയ്തിട്ടാവട്ടെ, എന്നാണു് ഈ വിധികളുടെ താല്പര്യം. അതുകൊണ്ടു് കാമ്യകർമ്മങ്ങൾ ത്യാജ്യങ്ങൾതന്നെ.

സർവ്വേശ്വരനിൽ ഏകാന്തഭക്തിയാണു് ലക്ഷ്യം. ആ കരുണാമൂർത്തിയുടെ ദിവ്യമംഗളസ്വരൂപം സദാ ഹൃദയത്തിൽ കളിയാടട്ടെ. ഒരു നിമിഷംപോലും തന്തിരുവടിയെ വിസ്മരിക്കുവാൻ കഴിയാതിരിക്കത്തക്കവണ്ണം പ്രേമം ഉച്ചകോടിയെ പ്രാപിക്കട്ടെ.

അപ്രകാരം പ്രേമപൂർണ്ണനായ ഭാഗവതൻ തന്തിരുവടിക്കു് ഏററവും പ്രിയപ്പെട്ടവനാണു്. ആ പുണ്യാത്മാവിന്നു് ഈ സംസാരത്തിൽ എവിടെ ഓടിയാലും ഒരനർത്ഥവും വരുകയില്ല. അത്രതന്നെയല്ല, ആ മഹാപുരുഷന്റെ ദർശനസ്പർശനാദികളാൽ മഹാപാപികൾപോലും ക്ഷണത്തിൽ മുക്തരായിത്തീരുകയും ചെയ്യും. ആ മഹാത്മാവിനെ പ്രസവിച്ച വസുന്ധരപോലും കൃതകൃത്യയായിത്തീരുന്നു.

---

# കലിയുഗവും ഭഗവന്നാമജപവും

**പി. സരസ്വതിക്കുഞ്ഞമ്മ**

കലിയുഗത്തിൽ, ജ്ഞാനയോഗംകൊണ്ടോ കർമ്മയോഗംകൊണ്ടോ ഈശ്വരസാക്ഷാത്കാരം സാധിക്കാൻ വളരെ പ്രയാസമാണു്. കലി മുന്നേറുംതോറും ജീവിതം പലേ വിധത്തിലും ദുർഘടമയവും കഷ്ടസമ്പൂർണ്ണവും ആയിക്കൊണ്ടു വരികയാണു്. അന്യയുഗങ്ങളിലെ മഹർഷിമാരെപ്പോലെ, 'ദേഹബുദ്ധി' തീരെ വെടിഞ്ഞു്, 'അഹം ബ്രഹ്മാസ്മി' തത്ത്വത്തിൽ മാത്രം നിമഗ്നരാകാൻ കലികാലത്തെ പരിതഃസ്ഥിതികൾ മനുഷ്യനെ അനുവദിക്കുകയില്ല; മനുഷ്യനു് അതിനുള്ള കഴിവും മിക്കവാറും നാമാവശേഷമായിരിക്കുന്നു. എന്നാൽ, ഭയങ്കരമായ ഈ കലികാലത്തും, ഈശ്വരാനുഭൂതിക്കു് ഏകമാർഗ്ഗമായ 'ഭക്തി' മാലോകർക്കിടയിൽ, ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ, വളരെ അധികം വർദ്ധിച്ചിരിക്കുകയാണു്. നിതരാം ഘോരഘോരമായ ഈ ജീവിതത്തിൽ, അല്പമെങ്കിലും മനസ്സമാധാനവും സംതൃപ്തിയും കൈവരണമെങ്കിൽ, ഭക്തിനിർഭരമായി ഭഗവന്നാമങ്ങൾ അനവരതം കീർത്തിക്കുകയോ, കേൾക്കുകയോ, മാത്രമേ ഗതിയുള്ളു എന്ന സത്യം സ്വാഭാവികമായിത്തന്നെ മനുഷ്യൻ

മനസ്സിലാക്കാൻ തുടങ്ങിയിരിക്കുന്നു! തൽഫലമായി, ഇന്നു് ഭഗവന്നാമകീർത്തനത്തിനു് ലോകമെങ്ങും പ്രസിദ്ധിയും പ്രചാരവും, ദിനംപ്രതി വദ്ധിച്ചുവരികയാണു്.

കലിയുഗത്തിൽ, സപ്താഹയജ്ഞത്തിനു് വളരെ പ്രാധാന്യം കല്പിച്ചിട്ടുണ്ടു്. ഭഗവത് കഥ സപ്താഹരൂപേണ കീർത്തിക്കുന്നതുപോലെ തന്നെ, ജഗദീശ്വരന്റെ 'തിരുനാമജപ'ത്തിനും, അതിപ്രധാനമായ ഒരു സ്ഥാനം മഹാത്മാക്കൾ കല്പിച്ചിട്ടുണ്ടു്. പതിതനോ കാട്ടാളനോ, അവശനോ ആരായാലും ശരി, ഒരു പ്രാവശ്യം ഭഗവന്നാമം ഉച്ചരിച്ചാൽ, അവന്റെ പാദധൂളിയാണു് തന്റെ 'കുലദൈവം' എന്നാണല്ലൊ ശ്രീ ശങ്കരാചാര്യസ്വാമികൾ അരുളിച്ചെയ്തിരിക്കുന്നതു്. അത്രമേൽ ധന്യധന്യമാണു് ഭഗവന്നാമസങ്കീർത്തനം.

അറിയാതെ ഒരു പ്രാവശ്യം സ്വപുത്രനെ മാത്രം ഉദ്ദേശിച്ചു് നാവിൽനിന്നും നിർഗ്ഗളിച്ച തിരുനാമമാണു് പതിതരിൽ പതിതനായ അജാമിളനു് മുക്തി നൽകിയതു്! ഇതേ വിധം തന്നെ ഭഗവത്കഥാശ്രവണവും, കീർത്തനവും പാരായണവും മാത്രമാണു് ഭക്തശിരോമണികളായ പരീക്ഷിത്തിനേയും, പൂന്താനത്തിനേയും മേല്പത്തൂർഭട്ടപാദരേയും, കുറൂരമ്മയേയും, തുഞ്ചത്തെഴുത്തച്ഛനേയും പരമപദത്തിൽ എത്തിച്ചതു്!! ഭക്തിയിൽ ആറാടിയ തിരുനാമജപം ഒന്നു മാത്രമാണു് ജീവിതത്തിനു് ഒരു താങ്ങും തണലും എന്ന ദൃഢബോധം ഇന്നത്തെ ലോകത്തിൽ വേരൂന്നിവരുന്നുണ്ടു്. ആയതു് ഭാരതത്തിൽ മാത്രമല്ല, ആഴിയുടെ അപ്പുറത്തും കാണാം. മിന്നിത്തിളങ്ങുന്ന ദീപാവലികളുടേയും, പുകഞ്ഞെരിഞ്ഞു് പൂമണം പരത്തുന്ന സുഗന്ധദ്രവ്യങ്ങളുടേയും ഇടയിൽ ഈണത്തിൽ സന്ധ്യക്കു് തിരുനാമങ്ങളുടെ കീർത്തനം മുഴങ്ങുന്ന ഹൈന്ദവഗൃഹങ്ങൾ വിരളമല്ല. പരിഷ്കാരം വദ്ധിക്കുന്നതോടൊപ്പം എന്തുകൊണ്ടോ ഇതും ഒരു പരിഷ്കാരമായിത്തീന്നിട്ടുണ്ടു്. ലോകത്തിൽ അതൊന്നു മാത്രമേ മനുഷ്യന്റെ ഇന്നത്തെ നീറുന്ന ഹൃദയത്തിനു് ആശ്വാസം അരുളുകയുള്ളു എന്നു് സ്വയം ബോദ്ധ്യപ്പെട്ടിരിക്കാം!! ഇതിനാലായിരിക്കുമല്ലൊ യൂറോപ്പിലും അമേരിക്കയിലും ഇന്നു് അനേകംപേർ ആദ്ധ്യാത്മികജിജ്ഞാസുക്കളായി പരക്കംപായുന്നതു്! ഇരുട്ടിൽ വഴി കാണാതെ തപ്പുകയാണു് ഇന്നു ജീവൻ! അങ്ങിങ്ങു തലയടിച്ചു് ഉഴലുന്ന കലികാലത്തെ മനുഷ്യജീവികൾക്കു് മൃതസഞ്ജീവനിയായ മഹാമന്ത്രമാണു് ഭഗവന്നാമജപം: ആഞ്ജനേയനും ശ്രീനാരദമഹർഷിയും നമ്മെ സംസാരസാഗരത്തിൽനിന്നും കരകയററാൻ കനിഞ്ഞരുളിയ ഈ 'ഒററമൂലിക' മനുഷ്യന്റെ മനോവ്യഥകളെ പാടേ നശിപ്പിക്കുന്ന ദിവ്യൗഷധമാണു്! വിശ്വസിച്ചു് സേവിക്കുന്ന ആത്മാവിനു് 'കൈവല്യം' കൈയ്യവരുവാൻ സുഗമമായ ഏകമാർഗ്ഗം ഇതൊന്നു മാത്രമാണെന്നു്, അടുത്തകാലത്തെ ഒരവതാരപുരുഷനായ ശ്രീരാമകൃഷ്ണദേവൻ സ്വാനുഭവങ്ങൾമുഖേന നമ്മുടെ മുമ്പിൽ വ്യക്തമായി തെളിയിച്ചു കാണിച്ചിട്ടുണ്ടു്! ഹിന്ദുവായാലും ക്രിസ്ത്യാനിയായലും മുഹമ്മദീയനായാലും, ആരായാലും ഭക്തിയിൽ മുഴുകി ഭഗവന്നാമം ജപിച്ചാൽ, അവരെല്ലാവരും മുക്തിപദത്തിൽ എത്തിച്ചേരുമെന്നു് ആ മഹാപുരുഷന്റെ ജീവിതവും അദ്ധ്യാത്മസാധനകളും സിദ്ധികളും നമ്മുടെ മുമ്പിൽ തെളിയിച്ചു കാണിക്കുന്നുണ്ടു്! കലിയുഗത്തിലെ ഏകരക്ഷാകേന്ദ്രമാണു് തിരുനാമം!

എത്രതന്നെ അസ്വസ്ഥമായ ജീവിതത്തിലും, ക്ഷേത്രങ്ങളിൽ പോകുകയും, തിരുനാമങ്ങൾ ജപിക്കലും ഇന്നു് വദ്ധിച്ചുവരുകയാണു്. ആയതിനാൽ, ക്ഷേത്രങ്ങളിലെ നടവരവും, ക്ഷേത്രദശനം ചെയ്യുന്നവരുടെ സംഖ്യയും മുമ്പത്തേതിലും എത്രയോ മടങ്ങു വദ്ധിച്ചിട്ടുണ്ടു്! ചെറിയ കുഗ്രാമങ്ങളിലും, വലിയ നവീന നഗരങ്ങളിലും ഒരുപോലെ അദ്ധ്യാത്മകാര്യങ്ങൾ ഇന്നു നടന്നുകാണുന്നുണ്ടു്! ഭൂലോകവൈകുണ്ഠമായ ശ്രീ വാതാലയേശന്റെ മതിൽക്കകത്തു് കടന്നാൽ ഭഗവന്നാമഘോഷങ്ങൾ അനവരതം നമ്മുടെ ചെവിയിൽ വന്നടിക്കും! കലികാലത്തു് മോക്ഷപ്രാപ്തിക്കു് നാമജപം ഒന്നേ ഗതിയുള്ളൂ എന്നു് വാതാലയേശാലയത്തിൽ ഒന്നു പോയാൽ നമുക്കു് സ്വയം അനുഭവപ്പെടും!! തിരുനാമസുധ അവിടെനിന്നും പ്രവഹിച്ചുകൊണ്ടേ ഇരിക്കുന്നു. തിരുനാമത്തിന്റെ ദിവ്യപ്രഭാവം അനുഭവിച്ചവക്കു മാത്രമേ അറിയാൻ സാധിക്കൂ.

---

# ശ്രീ ത്രിഗുണാതീതാനന്ദസ്വാമികൾ

**രമേശ്**

ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ട്, നാടു വിട്ട് വനത്തിലകപ്പെട്ട ഒരുവന്റെ കഥ. കാട്ടിലകപ്പെട്ട ഒരുവനെ മൂന്നു കള്ളന്മാർകൂടി പിടിച്ച് മുതലെല്ലാം അപഹരിച്ചു. ഒരു കള്ളൻ പറഞ്ഞു, 'ഇനി അവനെ വിട്ടിട്ടു കാര്യമില്ല; ഉടൻ കൊന്നുകളയണ'മെന്ന്. അപരൻ പറഞ്ഞു കണ്ണുകെട്ടി പിടിച്ചുകെട്ടി ഇട്ടാൽ മതിയെന്ന്. പക്ഷേ മൂന്നാമനാകട്ടെ ഈ മനുഷ്യനെ മോചിപ്പിച്ച് വനത്തിനു പുറത്തു കൊണ്ടുപോയി കണ്ണിന്റെ കെട്ടഴിച്ച് സ്വദേശത്തേയ്ക്കുള്ള വഴി കാണിച്ചുകൊടുത്തു. ഇതിൽ കൊല്ലണമെന്നു പറഞ്ഞ കള്ളൻ തമോഗുണം, പിടിച്ചുകെട്ടിയവൻ രജോഗുണം, രക്ഷപ്പെടുത്തിയവൻ സത്വഗുണവും. പക്ഷേ, സത്വഗുണത്തിനുപോലും, വഴികാണിച്ചുകൊടുക്കാനല്ലാതെ പഥികനെ പിന്തുടരുവാൻ കഴിഞ്ഞില്ല. സത്വരജസ്തമോഗുണങ്ങൾ മൂന്നിനും അപ്പുറമെത്തിയാൽ മാത്രമേ ഒരുവനു സത്യസാക്ഷാത്കാരം ലഭിക്കൂ എന്നാണ് കഥയുടെ ചുരുക്കം. ത്രിഗുണങ്ങൾക്കു ബന്ധിക്കുവാൻ കഴിയാത്ത ആളിനെ ത്രിഗുണാതീതൻ എന്നു പറയുന്നു. പേരിനൊത്തവണ്ണംതന്നെ ത്രിഗുണാതീതനായി ജീവിച്ച് സത്യസാക്ഷാത്കാരം നേടിയ ആളാണ് ശ്രീരാമകൃഷ്ണശിഷ്യനായ ശ്രീ ത്രിഗുണാതീതാനന്ദസ്വാമികൾ.

കല്ക്കട്ടയിലുള്ള ഒരു വലിയ പ്രഭുകുടുംബത്തിൽ 1865 ജനുവരി 30-ാംനു- ആണ് ത്രിഗുണാതീതാനന്ദസ്വാമികൾ ജനിച്ചത്. ശാരദാപ്രസന്നമിത്രൻ എന്നായിരുന്നു മാതാപിതാക്കൾ അദ്ദേഹത്തിനു നല്കിയ പേര്.

ബുദ്ധിശാലിയും സത്സ്വഭാവിയുമായ ശാരദാപ്രസന്നൻ പഠിച്ചിരുന്നത് മാസ്റ്റർ മഹാശയന്റെ സ്കൂളിലായിരുന്നു. ഈ മാസ്റ്റർമഹാശയനാണു ശ്രീരാമകൃഷ്ണദേവന്റെ തിരുവായ്മൊഴികൾ, കഥാമൃതമെന്നപേരിൽ പ്രസിദ്ധീകരിച്ച എം. അഥവാ മഹേന്ദ്രനാഥഗുപ്തൻ. എൻട്രൻസ് പരീക്ഷയിൽ ശാരദൻ നല്ല നിലയിൽ പാസ്സാകുമെന്നാണ് എല്ലാവരും പ്രതീക്ഷിച്ചത്; എന്നാൽ സാധാരണ നിലയിൽ മാത്രമേ പാസ്സാകുവാൻ കഴിഞ്ഞുള്ളു. ഇത് ശാരദനെ വല്ലാതെ ദുഃഖിപ്പിച്ചു. സമാധാനവാക്കുകൾ കൊണ്ടൊന്നും കുട്ടിയെ ശാന്തനാക്കാൻ ആർക്കും കഴിഞ്ഞില്ല. പലരും ഇത് ബാലിശമായ ഒന്നായിട്ടേ കരുതിയുള്ളു. എന്നാൽ തന്റെ വത്സലശിഷ്യന്റെ ദുഃഖം എം. കാര്യമായിത്തന്നെ കണക്കിലെടുത്തു. ഈ സങ്കടത്തിനു് ഉടനടി പരിഹാരം ഉണ്ടായില്ലെങ്കിൽ അത് കുട്ടിയുടെ ആരോഗ്യത്തെയും ബുദ്ധിയെയും തകരാറിലാക്കുമെന്ന് അദ്ദേഹം അറിഞ്ഞു. ഏതു സംസാരദുഃഖത്തിനും അറുതിവരുത്തുന്ന ഒരു മഹായോഗിയെ അദ്ദേഹത്തിന്നറിയാമായിരുന്നു, ശ്രീരാമകൃഷ്ണനെ. എം. ശാരദനെയുംകൂട്ടി ശ്രീരാമകൃഷ്ണന്റെ അടുക്കൽ ചെന്നു. ആ ഈശ്വരപുരുഷന്റെ ദർശനം മതിയായിരുന്നു ശാരദന്റെ ദുഃഖം മുഴുവൻ അകററുവാൻ; ഉജ്ജ്വലിക്കുന്ന മദ്ധ്യാഹ്നസൂര്യന്റെ മുമ്പിൽ ഏറെ നേരം ജലരേഖ നില്ക്കുമോ? ഇരുമ്പുസൂചിയിൽ കറയും ചെളിയും ഉണ്ടോ എന്നറിയുവാൻ വലിയ പരീക്ഷണമൊന്നും ആവശ്യമില്ല കാന്തത്തിനു്. തുരുമ്പില്ലാത്ത സൂചി കാന്തത്തിൽ തനിയെ പററിച്ചേരും. അതുപോലെ മനോമാലിന്യമില്ലാത്ത ശാരദൻ പ്രഥമദർശനത്തിൽതന്നെ ശ്രീരാമകൃഷ്ണനെ തന്റെ ഏററവും സ്വന്തം ഒരാളായി കരുതി. അവിടെ ഗുരുശിഷ്യബന്ധം ഉടലെടുത്തു. ആ ശുഭമുഹൂർത്തം 1884 ഡിസമ്പർ 27-ാം തീയതി ആയിരുന്നു.

അന്ന് ശാരദൻ വീട്ടിലേയ്ക്കു് പോയെങ്കിലും സമയം കിട്ടുമ്പോഴെല്ലാം ദക്ഷിണേശ്വരത്തു ചെന്ന് ഭഗവദ്ദർശനം സാധിച്ചുവന്നു. അദ്ദേഹം നിഷ്കളങ്കനും പരിശുദ്ധനും ആയിരുന്നെങ്കിലും ഒരു പ്രഭുകുടുംബാംഗമായതുകൊണ്ടു്

കുറച്ചു് അതിരുകടന്ന അഭിമാനം ഉണ്ടായിരുന്നു. അതു് നീക്കേണ്ടതു് തികച്ചും ഒരാവശ്യമാണെന്നു് ശ്രീരാമകൃഷ്ണദേവൻ മനസ്സിലാക്കി. ഒരു ദിവസം അദ്ദേഹം ശാരദനെ വിളിച്ചു്, കുറച്ചു വെള്ളം കൊണ്ടുവന്നു് തന്റെ കാലു കഴുകാൻ ആവശ്യപ്പെട്ടു. അഭിമാനിയായ ശാരദനു് അതു് പെട്ടെന്നു് അനുസരിക്കുവാൻ കഴിഞ്ഞില്ല. വളരെ പേർ നില്ക്കുമ്പോൾ എങ്ങനെയാണു് താൻ മറ്റൊരാളുടെ കാലു കഴുകുക ! പക്ഷേ ശ്രീരാമകൃഷ്ണൻ ആവർത്തിച്ചുപറഞ്ഞു. ഉടനെ ദുരഭിമാനം അകന്നു. ശാരദൻ വെള്ളം കൊണ്ടുവന്നു് ശ്രീഗുരുമഹാരാജിന്റെ പാദങ്ങൾ കഴുകി. അങ്ങനെയാണു് ശ്രീരാമകൃഷ്ണദേവൻ ശാരദനെ ത്രിഗുണാതീതനാക്കിത്തുടങ്ങിയതു്.

ശാരദാപ്രസന്നൻ കോളേജിൽ പോകുന്നുണ്ടായിരുന്നു. പക്ഷേ പല ദിവസങ്ങളിലും ക്ലാസ്സിൽ പോകുന്നതിനു പകരം ശ്രീരാമകൃഷ്ണസവിധത്തിലേക്കാണു് പോയതു്. ശാരദന്റെ ഈ പോക്കു് നല്ലതിനല്ലെന്നു കരുതി വീട്ടുകാർ അയാളെ വിവാഹം കഴിപ്പിക്കുവാൻ തീരുമാനിച്ചു. അങ്ങനെയെങ്കിലും മനസ്സുമാറട്ടെ എന്നായിരുന്നു ഉദ്ദേശം. പക്ഷേ ആ ഉദ്ദേശം വിപരീതഫലമാണു് ഉളവാക്കിയതു്. വിവരമറിഞ്ഞ അദ്ദേഹം സ്ഥലംവിട്ടു. പുരിയിലേക്കുള്ള വഴിയിൽവെച്ചു് വീട്ടുകാർ പിടികൂടി വീട്ടിൽകൊണ്ടുവന്നു. വീണ്ടും പഠിപ്പു തുടർന്നു. ഹാജർ വളരെ കുറവായിരുന്നെങ്കിലും പരീക്ഷയിൽ പാസ്സായി. ഇദ്ദേഹം സന്ന്യാസി ആയി പോയേക്കുമോ എന്നു വീണ്ടും വീട്ടുകാർക്കു ഭയമായി. ഈ ഉദ്ദേശത്തിൽനിന്നും മനസ്സു മാററുവാൻവേണ്ടി ഒന്നരമാസക്കാലം നീണ്ടുനിന്ന യാഗയജ്ഞാദികൾ നടത്തി. ഇങ്ങനെ നീചമായ ഉദ്ദേശത്തോടെയാണു് ചടങ്ങുകൾ നടന്നതു് എന്നറിഞ്ഞപ്പോൾ ശാരദനു ദേഷ്യംതന്നെ ഉണ്ടായി. ഉടൻതന്നെ അദ്ദേഹം വീടുവിട്ടു. വരാഹനഗർ മഠത്തിൽ ചേർന്നു. അന്നു് അവിടെ ആയിരുന്നു വീടുപേക്ഷിച്ച ശ്രീരാമകൃഷ്ണശിഷ്യന്മാർ താമസിച്ചിരുന്നതു്. അക്കാലത്തിനുമുമ്പു് ശ്രീഗുരുമഹാരാജിന്റെ മഹാസമാധി കഴിഞ്ഞിരുന്നു. മററുള്ള ശ്രീരാമകൃഷ്ണശിഷ്യന്മാരോടൊപ്പം ശ്രീശാരദാപ്രസന്നമിത്രനും സന്ന്യസിച്ചു; ത്രിഗുണാതീതാനന്ദസ്വാമികൾ എന്ന പേരും സ്വീകരിച്ചു.

പേരിനൊത്തവണ്ണംതന്നെ ഗുണത്രയത്തിനു് അതീതനായിരുന്നു അദ്ദേഹം. ശരീരത്തിന്റെ സുഖദുഃഖങ്ങൾ തന്റേതല്ല എന്ന ബോധമുറച്ച അദ്ദേഹത്തിനു് ഒരു വലിയ ശസ്ത്രക്രിയ നടന്നപ്പോൾ ക്ലോറോഫോം കൊടുക്കേണ്ടിവന്നില്ല. തന്റെ ശരീരം കീറിമുറിക്കുന്നതു് ഒരു സാക്ഷിയെപ്പോലെ സുസ്മേരവദനനായി നോക്കിക്കണ്ടു. തന്റെ ശരീരത്തിനു് ആഹാരം കിട്ടിയില്ലെങ്കിൽ അദ്ദേഹം ദുഃഖിച്ചില്ല. കിട്ടിയാൽ കഴിക്കും, ഇല്ലെങ്കിൽ വേണ്ട, അതായിരുന്നു അദ്ദേഹത്തിന്റെ രീതി. എന്നാൽ മററുള്ളവരുടെ കാര്യത്തിൽ ഉത്ക്കണ്ഠാകുലനായിരുന്നു താനും. 1897–ലെ വലിയ പട്ടിണിക്കാലത്തു് ദിനാജ്പൂരിൽ ദുരിതാശ്വാസപ്രവർത്തനങ്ങൾ നടത്തുമ്പോൾ ഭിക്ഷയെടുത്താണു സ്വന്തം ആഹാരകാര്യം നിർവ്വഹിച്ചതു്. പല ദിവസങ്ങളിലും ഒന്നും കിട്ടാതെയും വന്നിട്ടുണ്ടു്.

ഇല്ലാത്തപ്പോൾ യാതൊരു അതൃപ്തിയും കൂടാതെ ജീവിക്കുന്ന അദ്ദേഹത്തിനു് ഉള്ളപ്പോൾ എത്രവേണമെങ്കിലും അകത്താക്കുവാനും ഉള്ള ഒരു കഴിവുണ്ടായിരുന്നു. ദുരിതാശ്വാസപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്ന അദ്ദേഹം ഒരിക്കൽ ഒരു കുട്ടിയുമൊരുമിച്ചു് ഒരു ഹോട്ടലിൽ ചെന്നു. വളരെ കുറച്ചുമാത്രം ആഹാരം കഴിക്കുന്ന ആ കുട്ടിക്കുള്ള ഊണിനു് പകുതി ചാർജ്ജു് അനുവദിച്ചുകിട്ടണമെന്നു് സ്വാമിജി ആവശ്യപ്പെട്ടു. എന്നാൽ കടയുടമ അവജ്ഞയോടെ അതു നിരാകരിച്ചു. ചെറിയ കുട്ടിക്കു മുഴുവൻ തുകയും അടക്കണമെന്നു് പറഞ്ഞു. സാധാരണ നാട്ടുനടപ്പിനെ മാനിക്കാത്ത ഇയാളെ ഒരു പാഠം പഠിപ്പിക്കേണ്ടതു് ആവശ്യമാണെന്നു് സ്വാമിജിയും ഉറച്ചു. സ്വാമിജി ഊണു് ആരംഭിച്ചു. എത്ര ഉണ്ടിട്ടും അദ്ദേഹം നിർത്തുന്ന മട്ടില്ല. ഏഴെട്ടു് ആളുകൾക്കുള്ള വിഭവങ്ങൾ അകത്താക്കിക്കഴിഞ്ഞു. എന്നിട്ടും നിർത്താനല്ല ഭാവം. ഹോട്ടലിൽ ഉണ്ടായിരുന്ന വിഭവങ്ങൾ കഴിഞ്ഞുതുടങ്ങി. ഉടനെ മാനേജർ വന്നു് ക്ഷമ ചോദിച്ചു: 'സ്വാമിജി ക്ഷമിക്കണം. അവിടുന്നു് ഊണു് നിർത്തിയാലും. അറിവില്ലാതെ ഞാൻ ധിക്കാരം പറഞ്ഞതാണു്. ഈ ഉണ്ട ചോറിനു് പണം

തരേണ്ടതില്ല.' മാപ്പിരന്നപ്പോൾ അദ്ദേഹം ഊണു് നിർത്തി.

1902-ൽ അദ്ദേഹം അമേരിക്കയിലേയ്ക്കു് പുറപ്പെട്ടു. ശ്രീ തുരീയാനന്ദസ്വാമികളുടെ സ്ഥാനത്തു് സാൻഫ്രാൻസിസ്കോയിൽ അദ്ദേഹം പ്രവർത്തനം ആരംഭിച്ചു. ഒരു തനി സസ്യഭുക്കായിത്തന്നെ അവിടെ കഴിഞ്ഞുകൂടണമെന്നു് അദ്ദേഹം ദൃഢവ്രതം എടുത്തു. വേണ്ട പച്ചക്കറികൾ അവിടെ കിട്ടുകയില്ലെന്ന തെററിദ്ധാരണകൊണ്ടു് കുറെക്കാലം റൊട്ടിയും വെള്ളവും മാത്രം കഴിച്ചാണു് കഴിഞ്ഞുകൂടിയതു്!

അദ്ദേഹം അവിടെ ഒരു ഹിന്ദുക്ഷേത്രം പണികഴിപ്പിച്ചു. 1906-ൽ പണിതീർന്ന അതു് അമേരിക്കയിലെ ആദ്യത്തെ ഹൈന്ദവക്ഷേത്രമായിരുന്നു. എന്നാൽ തൻെറ പരിശ്രമം കൊണ്ടാണു് അതു നടന്നതു് എന്ന ഭാവമേ അദ്ദേഹത്തിനുണ്ടായിരുന്നില്ല. അദ്ദേഹംതന്നെ പറയുകയാണു്: 'സ്വാർത്ഥതയുടെ കണികപോലുമെന്നിലുണ്ടെങ്കിൽ ഇതു തകർന്നു വീഴട്ടെ; എന്നാൽ ശ്രീഗുരുമഹാരാജിൻെറ ജോലിയാണെങ്കിൽ നിലനില്ക്കുകതന്നെ ചെയ്യും!' ആ വാക്കുകൾക്കു് അർഹിക്കുന്ന സ്ഥാനംതന്നെയാണു് ഭഗവാൻ അരുളിയതു്. അതാണല്ലൊ അനേകം നാശനഷ്ടങ്ങൾ അമേരിക്കയിൽ വരുത്തിവെച്ച ഭൂകമ്പത്തിൽനിന്നും മററും ആ അമ്പലം മാത്രം യാതൊരു കേടും കൂടാതെ രക്ഷപ്പെട്ടതു്!

വർഷംതോറും ജിജ്ഞാസുക്കൾക്കു് ആദ്ധ്യാത്മികസാധനകളിൽ പരിശീലനം നല്കിവന്നു. ശിഷ്യന്മാരുടെ മുമ്പിൽ അദ്ദേഹത്തിനു വെയ്ക്കുവാനുള്ളതു് തൻെറ ആദർശസുന്ദരമായ ഒരു ജീവിതമായിരുന്നു. മഹത്തായ ആദർശങ്ങൾ മുദ്രാവാക്യങ്ങളാക്കി എവിടെയും പ്രദർശിപ്പിച്ചു് അവരുടെ മനസ്സിൽനിന്നും ജീവിതമണ്ഡലങ്ങളിൽനിന്നും വിട്ടുപോകാതെ സൂക്ഷിച്ചു. ഗുണാതീതനായി സ്വയം ജീവിക്കുകയും, മററുള്ളവരെ ആ ലക്ഷ്യത്തിലേയ്ക്കു് ഉയർത്തുവാൻ ആത്മാർത്ഥമായി പരിശ്രമിക്കുകയും ചെയ്ത അദ്ദേഹത്തിൻെറ വാക്കുകൾ ആർക്കും മറക്കാനാവാത്തവയായിരുന്നു. 'നിത്യനിരന്തരജാഗ്രതയാണു് സ്വാതന്ത്ര്യത്തിൻെറ വില.' 'യതിയെപ്പോലെ ലളിതമായി ജീവിക്കുക; തുരഗത്തെപ്പോലെ ത്വരയോടെ വേല ചെയ്യുക.' 'ചെയ്യേണ്ടതു് ഉടനടി ചെയ്യുക.' 'കാത്തിരിക്കുക, പ്രാർത്ഥിക്കുക.' 'സ്വധർമ്മം നിർവ്വഹിക്കുക, അല്ലെങ്കിൽ മരണം വരിക്കുക. പക്ഷേ നിങ്ങൾ അമരനത്രേ.' ഈ വാക്യങ്ങളെല്ലാം അന്തേവാസികൾക്കു് ഉത്സാഹവും ഉന്മേഷവും പകരുക തന്നെ ചെയ്തു.

ഭക്തിഗാനങ്ങൾ പാടുന്നതു് വലിയ സാധനയാണെന്നു് അദ്ദേഹം ദൃഢമായി വിശ്വസിച്ചു. ശീതോഷ്ണാദികൾ സാധനയ്ക്കു വിഘ്നം വരുത്തരുതെന്നും അദ്ദേഹത്തിനു് നിർബന്ധമുണ്ടായിരുന്നു. ചിലപ്പോൾ അദ്ദേഹവും ശിഷ്യന്മാരും ക്ഷേത്രത്തിൻെറ മുകളിലിരുന്നായിരിക്കും ഭജനകീർത്തനങ്ങൾ ആലപിയ്ക്കുകയും സാധനകൾ നടത്തുകയും ചെയ്യുക. ചിലപ്പോഴാകട്ടെ മരം കോച്ചുന്ന തണുപ്പത്തു് കടൽതീരത്തു വെച്ചായിരിയ്ക്കും! കടലിലെ തണുപ്പുമായി പരിചയിച്ച മത്സ്യത്തൊഴിലാളികളെപ്പോലും അത്ഭുതപ്പെടുത്തുന്നതായിരുന്നു ഈ സാധനാക്രമം.

ഉഗ്രമായ തപസ്സും കഠിനമായ ജോലിയും അദ്ദേഹത്തിൻെറ ആരോഗ്യത്തെ ബാധിച്ചു. എന്നാൽ ശരീരം ദുർബ്ബലമായി എന്ന കാരണംകൊണ്ടു് അദ്ദേഹം ജോലിയിൽനിന്നു പിൻമാറിയില്ല.

1914 ഡിസംബറിൽ ക്രിസ്തുനാഥൻെറ തിരുനാൾ ആഘോഷം ആശ്രമത്തിൽ കേമമായി കൊണ്ടാടി. അതിനു ശേഷം മൂന്നു ദിവസം കഴിഞ്ഞു. ഒരു ഞായറാഴ്ചദിവസം ശ്രാന്തനായ സ്വാമിജി ക്ലാസ്സു് എടുക്കുകയായിരുന്നു. ചിത്തഭ്രമം ബാധിച്ച ഒരു പൂർവ്വവിദ്യാർത്ഥി പെട്ടെന്നു കടന്നു വന്നു് സ്വാമിജിയുടെ നേരെ കൈബോംബു് എറിഞ്ഞു. ആ അപകടത്തിൽ എറിഞ്ഞ ആൾ അപ്പോൾത്തന്നെ മരിച്ചു. സ്വാമിജിയ്ക്കു പരുക്കു് പററി. അദ്ദേഹത്തെ ഉടനടി ആശുപത്രിയിലേയ്ക്കു് മാററി. അപ്പോഴും അദ്ദേഹത്തിൻെറ ചിന്ത തൻെറ ശരീരത്തെക്കുറിച്ചായിരുന്നില്ല. 'എവിടെയാണു് അദ്ദേഹം, സാധു മനുഷ്യൻ ?' എന്നാണു് തൻെറ ഘാതകനെക്കുറിച്ചു് സഹതാപത്തോടുകൂടി ആ യതിശ്രേഷ്ഠൻ പറഞ്ഞതു്. കളങ്കലേശമില്ലാത്ത ഒരു മനുഷ്യനു്, ഗുണാതീതാ

വസ്ഥയിലെത്തിയ ഒരു ഈശ്വരപുരുഷന് മാത്രം ഉപയോഗിക്കുവാൻ കഴിയുന്ന വാക്കുകൾ! അവിടുത്തെ ശരീരം വേദനകൊണ്ടു പുളയുന്നുണ്ടായിരുന്നു. പക്ഷേ വേദനാസൂചകമായ ഒരു ശബ്ദംപോലും ആ ചുണ്ടുകളിൽനിന്ന് പൊഴിഞ്ഞില്ല. സ്വന്തം ശരീരത്തെ തലയിണ ഉറയെന്ന് വിശേഷിപ്പിച്ച പരമഗുരുവിന്റെ ശിഷ്യനല്ലേ അദ്ദേഹം! ആ മനസ്സിൽ ഭഗവാനല്ലാതെ മറ്റൊന്നും ഉണ്ടായിരുന്നില്ല. ഈ യാതനാവസരത്തിൽപോലും ശിഷ്യന്മാർക്ക് സാധനഭജനകളെക്കുറിച്ച് ഉപദേശം നല്കിക്കൊണ്ടിരുന്നു.

1915 ജനുവരി 9-ാം തീയതി, തന്നെ ശുശ്രൂഷിക്കുന്ന ഒരു ശിഷ്യനെ വിളിച്ച്, അടുത്ത ദിവസം താൻ ശ്രീഗുരുമഹാരാജിന്റെ അടുക്കലേയ്ക്ക് പോകയാണെന്ന് മുന്നറിയിപ്പു നല്കി. ജനുവരി 10-ാംനു വിവേകാനന്ദസ്വാമികളുടെ ജന്മദിനമായിരുന്നു. അന്ന് വൈകിട്ട് ഏഴരമണിക്ക് അദ്ദേഹം ഭഗവത്പദം പൂകി. അമേരിക്കയിലെ അനേകായിരം ജനങ്ങളുടെ ആരാധനാപാത്രമായിരുന്നു അദ്ദേഹം. ആ വിയോഗം അവരെയെല്ലാം ദുഃഖിപ്പിച്ചുവെങ്കിലും ആദർശധീരമായ ആ ജീവിതസ്മരണ അവരെ പുളകം കൊള്ളിച്ചു.

[ഫെബ്രുവരി മാസം 9-ാംനു അദ്ദേഹത്തിന്റെ 105-ാമതു ജന്മദിനമാണ്.]

# തഥാഗതകഥാമൃതം

**പോൾ കാരുസ്**

## നാലുതരം പുണ്യങ്ങൾ

ഒരിടത്ത് ഒരു ധനികനുണ്ടായിരുന്നു. അയാൾ അയൽപക്കത്തുള്ള ബ്രാഹ്മണരെയെല്ലാം ക്ഷണിച്ചുവരുത്തി അവർക്ക് വിലപിടിച്ച വസ്തുക്കൾ ദാനമായി നല്കുകയും ദേവന്മാരെ ഉദ്ദേശിച്ച് വലിയ യാഗങ്ങൾ നടത്തുകയും ചെയ്തുവന്നു.

തഥാഗതൻ അരുൾചെയ്തു: 'ഓരോ മാസവും ഒരായിരം യാഗം വീതം അനുഷ്ഠിക്കുകയും അവിരതം ദാനം നടത്തുകയും ചെയ്താലും അയാൾ, ഒരു നിമിഷമെങ്കിലും ധർമ്മത്തിൽ മനസ്സുറപ്പിക്കുന്നവനു സമമല്ല.'

സർവ്വലോകസമ്മാനിതനായ ബുദ്ധൻ തുടന്നു: 'നാലുതരം ദാനങ്ങളുണ്ട്: ഒന്നാമതു്, ദാനദ്രവ്യം വലുതും പുണ്യം ചെറുതും; രണ്ടാമതു് ദാനവും ചെറുതു്, പുണ്യവും ചെറുതു്; മൂന്നാമതു്, ദാനം ചെറുതും പുണ്യം വലുതും; നാലമതു്, ദാനവും വലുതു്, പുണ്യവും വലുതു്.

ദേവന്മാരെ പ്രീതിപ്പെടുത്താൻ പ്രാണിഹിംസ ചെയ്യുകയും തുടന്നു മദ്യപാനവും സദ്യയും നടത്തുകയും ചെയ്യുന്ന മൂഢൻ ആദ്യത്തെ വകുപ്പിൽ പെടുന്നു. ഇവിടെ ദാനം പെരുതു്, പക്ഷെ പുണ്യമോ, അത്യല്പവും.

ദാനത്തിനു് കരുതിയിരുന്ന വസ്തുക്കളിൽ ഏതാനും ഭാഗം ലോഭത്താലും ദുഷ്ടതയാലും തനിക്കായി നീക്കിവെയ്ക്കുന്നവന്റെ ദാനവും പുണ്യവും അല്പമാണ്.

എന്നാൽ, ദയയോടെ, ജ്ഞാനവൃദ്ധി ആഗ്രഹിച്ചുകൊണ്ട് സ്നേഹപുരസ്സരം ചെയ്യുന്ന അല്പമായ ദാനത്തിന്റെ ഫലം അനല്പമാകുന്നു.

അവസാനമായി, ഒരു ധനികൻ സ്വാത്ഥചിന്തകൂടാതെ, ഒരു ബുദ്ധന്റെ ജ്ഞാനസമ്പത്തിയോടെ, സമസ്തസൃഷ്ടങ്ങളുടെ ജ്ഞാനോദ്ദീപനത്തിനും അവരുടെ ആവശ്യങ്ങൾ നിറവേററുന്നതിനുംവേണ്ടി മനുഷ്യരിൽ വിശിഷ്ടന്മാരായവക്ക് ദാനം ചെയ്യുകയും അവക്കായി സ്ഥാപനങ്ങൾ നിമ്മിക്കുകയും ചെയ്യുമ്പോൾ ദാനവും ഫലവും ഒരുപോലെ മഹത്താകുന്നു.'

# റിപ്പോർട്ട്

മാറാവ്യാധി എന്നു കരുതിയിരുന്ന ക്ഷയരോഗം പിടിപെട്ട് നിരാശരായിക്കഴിയുന്ന അനേകായിരം ജനങ്ങൾക്ക് ആശ്വാസമരുളുന്ന ഒരു മഹാസ്ഥാപനമാണ് ബീഹാറിൽ റാഞ്ചിയിലെ രാമകൃഷ്ണമിഷൻ ക്ഷയരോഗാസ്പത്രി.

ഈ സ്ഥാപനം ആരംഭിച്ചതു് 1951-ൽ ആണ്. മനോഹരമായ ഒരു കുന്നിൻമുകളിലാണിതു് സ്ഥിതി ചെയ്യുന്നതു്, 279 ഏക്കർ സ്ഥലത്തു് ഇതു് വ്യാപിച്ചു കിടക്കുന്നു. അധികൃതരുടെ കഠിനയത്നംകൊണ്ടും പൊതുജനങ്ങളുടെ സഹായസഹകരണങ്ങൾകൊണ്ടും ചുരുങ്ങിയ കാലംകൊണ്ടു് ഏററവും നല്ല സ്ഥാപനങ്ങളുടെ മുൻപന്തിയിൽ ഇതു് എത്തിയിരിക്കുന്നു. 250 രോഗികളെ താമസിപ്പിച്ചു ചികിത്സിക്കാനുള്ള എല്ലാ സൗകര്യങ്ങളും ഇവിടെയുണ്ടു്. വിദഗ്ദ്ധമായ വൈദ്യപരിശോധനയ്ക്കും ചികിത്സയ്ക്കും വേണ്ട ഏററവും പുതിയ ശസ്ത്രോപകരണങ്ങളാണ് ഉപയോഗിക്കുന്നതു്. ക്ഷയരോഗചികിത്സയ്ക്കു പുറമേ ഹൃദ്രോഗചികിത്സകളും ഇവിടെ നടത്തുന്നുണ്ടു്. കൂടാതെ രോഗാനന്തരം ആരോഗ്യം വീണ്ടെടുക്കുന്നതുവരെ വിശ്രമിച്ചു താമസിക്കുവാൻ വേണ്ടി ഒരു പ്രത്യേകകോളനിയും, രോഗവിമുക്തരായവർക്ക് തൊഴിൽസൗകര്യവും ഇവിടെ ലഭിക്കുന്നു. കഴിഞ്ഞ വർഷം 603 പേർക്ക് ചികിത്സ ഇവിടെ ലഭിച്ചു. 122 ശസ്ത്രക്രിയകളും 4922 എക്സ്റേകളും 16302 പേർക്ക് വൈദ്യപരിശോധനയും നടന്നു. അതുപോലെ രോഗവിമുക്തരായ 36 പേർക്ക് ഇവിടെത്തന്നെ ജോലി കൊടുത്തിട്ടുണ്ടു്. സാമ്പത്തികശേഷിയില്ലാത്ത രോഗികൾക്ക് സൗജന്യചികിത്സയ്ക്കുള്ള ഏർപ്പാടും ഉണ്ടു്. ദരിദ്രരായ രോഗികളുടെ എണ്ണം പ്രതിവർഷം വർദ്ധിച്ചു വരികയാണ്. ഈ സ്ഥാപനത്തിൻെറ സാമ്പത്തികസ്ഥിതി അവർക്കെല്ലാവർക്കും പ്രവേശനം നല്കുവാൻ അനുവദിക്കുന്നില്ല. എങ്കിലും കഴിഞ്ഞ വർഷം 80 പേർക്ക പൂർണ്ണമായ സൗജന്യചികിത്സയും 14 പേർക്ക് ആഹാരം, താമസസൗകര്യം മുതലായവ ചുരുങ്ങിയ ചെലവിലും നൽകിയിട്ടുണ്ടു്. പൊതുജനങ്ങളുടെ ഉദാരമായ സഹകരണംകൊണ്ടേ കൂടുതൽ ആളുകളെ സൗജന്യമായി ചികിത്സിയ്ക്കാൻ സാധിക്കൂ.

ശ്വാസകോശസംബന്ധമായ ശസ്ത്രക്രിയകൾക്കുള്ള സൗകര്യം, നവീനരീതിയിലുള്ള ലാബറട്ടറി, നാലു് എക്സ്റേ യന്ത്രങ്ങൾ, വൈദ്യശാസ്ത്രഗ്രന്ഥാലയം, 300 പേർക്ക് ഇരിക്കുവാൻ സൗകര്യമുള്ള ഒരു ഓഡിറേറാറിയം, രോഗികൾക്കുവേണ്ടി ഒരു ഗ്രന്ഥശാല എന്നിവയും നല്ല നിലയിൽ പ്രവർത്തിക്കുന്നു.

ക്ഷയരോഗാശുപത്രിക്കു പുറമേ ഒരു സൗജന്യ ഹോമിയോ ഡിസ്പൻസറിയും പ്രവർത്തിക്കുന്നുണ്ടു്. കഴിഞ്ഞവർഷം ഇവിടെ 6007 പുതിയ കേസുകളും 7918 പഴയ കേസുകളും എടുക്കുകയുണ്ടായി.

സൗജന്യചികിത്സയ്ക്കായും അല്ലാതെയും വരുന്ന രോഗികളുടെ എണ്ണം അനുദിനം വർദ്ധിച്ചുവരികയാണ്. എന്നാൽ സാമ്പത്തികവൈഷമ്യവും സ്ഥലപരിമിതിയും കാരണം എല്ലാവർക്കും പ്രവേശനം കൊടുക്കുവാൻ കഴിയുന്നില്ല. 30,000 രൂപ ഡിപ്പോസിററ് ഉണ്ടെങ്കിലേ ഒരു രോഗിയെ സൗജന്യമായി ചികിത്സിക്കുവാനുള്ള സൗകര്യങ്ങൾ ഉണ്ടാക്കുവാൻ പററൂ. ആശുപത്രിയ്ക്കു് വേണ്ടത്ര സൗകര്യങ്ങൾ വർദ്ധിപ്പിയ്ക്കുക, സ്വന്തമായൊരു ഓഫീസ് കെട്ടിടം ഉണ്ടാക്കുക, വളപ്പിനു ചുററും മതിൽ കെട്ടുക, ആവശ്യമുള്ള പാലു് കിട്ടുവാൻ ഗോശാല വിപുലീകരിക്കുക, രോഗവിമുക്തരായ അനാഥർക്ക ജീവിതസൗകര്യം ഉണ്ടാക്കുക എന്നിവയ്ക്കെല്ലാംകൂടി ഇന്നത്തെ പരിതഃസ്ഥിതിയിൽ ചുരുങ്ങിയതു് പതിമ്മൂന്നു ലക്ഷം രൂപയെങ്കിലും ഉടനെ വേണ്ടിവരും. ഇക്കാര്യത്തിൽ പൊതുജനങ്ങളുടെ അകമഴിഞ്ഞ സഹായസഹകരണങ്ങൾ അധികൃതർ പ്രതീക്ഷിക്കുന്നു. സംഭാവനകൾ സെക്രട്ടറി, രാമകൃഷ്ണമിഷൻ ടി.ബി. സാനട്ടോറിയം, റാഞ്ചി, ബീഹാർ എന്ന മേൽവിലാസത്തിൽ അയയ്ക്കാവുന്നതാണ്.

# വാർത്തകൾ

ശ്രീ ശാരദാദേവീജയന്തി ഡിസംബർ 31-ാം തീയതി ആശ്രമത്തിലും ശാരദാമന്ദിരത്തിലും വെച്ചു് പൂജ, ഭജന മുതലായ ചടങ്ങുകളോടെ ആഘോഷിക്കപ്പെട്ടു.

ആണ്ടുതോറും നടത്താറുള്ള അന്തര്യോഗം കഴിഞ്ഞ ഡിസംബർ 25 മുതൽ 30-ാം തീയതിവരെ പതിവുപോലെ നടത്തപ്പെട്ടു. ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, ശ്രീ ബാലകൃഷ്ണൻനായർ, ശ്രീ സിദ്ധിനാഥാനന്ദസ്വാമികൾ ഇവർ ഗീത, ഉപനിഷത്, ഭാഗവതം എന്നീ ക്ലാസ്സുകൾ നടത്തി. നൂറോളം പേർ ഇതിൽ പതിവായി പങ്കെടുത്തിരുന്നു.

അമേരിക്ക മുതലായ പാശ്ചാത്യരാജ്യങ്ങളിൽ വേദാന്തപ്രചാരം ചെയ്തു് മടങ്ങി വന്ന ശ്രീ രംഗനാഥാനന്ദസ്വാമികൾക്ക് തൃശ്ശൂർ മുൻസിപ്പാലിററിയും, പൗരന്മാരും, വൈ. എം. സി. ഏ. യും സ്വീകരണങ്ങൾ നല്കി.

പുതുതായി പ്രസിദ്ധപ്പെടുത്തിയ ശ്രീരാമകൃഷ്ണദേവൻെറ ജീവിതചരിത്രത്തിൻെറയും, ശ്രീരാമകൃഷ്ണവചനാമൃതം രണ്ടാം ഭാഗത്തിൻെറയും ഔപചാരികമായ പ്രസിദ്ധീകരണോദ്ഘാടനം സ്വാമിജി നടത്തി.

# പുസ്തകാഭിപ്രായം

**1. ഒരാഴ്ച ശ്രീതപോവനസ്വാമി സന്നിധിയിൽ — 3 രൂപ**

**2. ബ്രഹ്മവിദ്യ — 1 രൂപ**

ഗ്രന്ഥകർത്താവ് — ശ്രീ വിദ്യാനന്ദതീർത്ഥപാദ സ്വാമികൾ

തീർത്ഥപാദാശ്രമം, വാഴൂർ, കോട്ടയം.

ജീവന്മുക്തന്മാരായ സത്യനിഷ്ഠന്മാർ എന്നുമെന്ന പോലെ ഇന്നുമുണ്ടാകാം എന്നുള്ളതിന് ഉത്തമദൃഷ്ടാന്തമായിരുന്ന ശ്രീ തപോവനസ്വാമികൾ. അടുത്ത കാലത്ത് ഇത്ര ഉറച്ച ബ്രഹ്മനിഷ്ഠയോടെ ജീവിച്ച മററൊരു മഹാത്മാവിനെ നമുക്കറിയാനില്ല. വേദാന്തം അക്ഷരംപ്രതി സാക്ഷാത്കരിക്കാവുന്ന ശാസ്ത്രമാണെന്ന് അദ്ദേഹം ഒന്നുകൂടി ഉറപ്പിച്ചു. ശാസ്ത്രപാണ്ഡിത്യത്തിലും അനുഭവബോധത്തിലും ഒരുപോലെ മറുകര കണ്ട മഹാത്മാവായിരുന്ന അദ്ദേഹം. ശ്രീ ചട്ടമ്പിസ്വാമിപരമ്പരയിൽ പ്രമുഖനായി ഇന്ന് ജീവിച്ചിരിക്കുന്ന ഉറച്ച ശാസ്ത്രപണ്ഡിതനും തപോനിഷ്ഠനുമാണ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ. വിദാനന്ദതീർത്ഥപാദസ്വാമികൾ ഹിമാലയത്തിൽ ചെന്ന് തപോവനസ്വാമികളെ ദർശിക്കുകയും ഏതാനും ദിവസം അദ്ദേഹത്തോടൊരുമിച്ച് സത്സംഗത്തിൽ കഴിക്കുകയും ചെയ്തതിന്റെ ചരിത്രമാണ് 'ശ്രീ തപോവന സന്നിധിയിൽ' എന്ന കൃതിയിൽ പ്രതിപാദിച്ചിരിക്കുന്നതു്.

സിദ്ധാന്തപരമായി 'ബ്രഹ്മ സത്യം ജഗന്മിഥ്യാ' ഇത്രേയുള്ള വേദാന്തം. പക്ഷേ ഈ സത്യം സാക്ഷാത്കരിച്ചനുഭവിക്കാനൊരുമ്പെടുമ്പോഴാണ് എണ്ണമററ നൂലാമാലകൾ കയറിവരുന്നതു്. ഇവിടെയാണ് ആത്മാർത്ഥതയുള്ള ജിജ്ഞാസുക്കൾക്ക് ഇത്തരം മഹാത്മാക്കളുടെ സത്സംഗം അമൂല്യസമ്പത്തായി ഭവിക്കുന്നതു്. ഈ സത്തുക്കളുടെ സംഭാഷണം ശ്രവിച്ചുകൊണ്ട് നിശ്ശബ്ദനായി ഒഴിഞ്ഞു മാറിയിരുന്നാൽമതി, അനുഭവത്തിൽ തെളിഞ്ഞിട്ടുള്ള ശാസ്ത്രസിദ്ധാന്തങ്ങൾ ഇവരുടെ സംഭാഷണത്തിൽ സംശയംതീർന്ന് തെളിഞ്ഞു കിട്ടും. സാധാരണ സംശയങ്ങളല്ല, അനുഭവമണ്ഡലങ്ങളെക്കുറിച്ചുണ്ടാകുന്ന അതിസൂക്ഷ്മങ്ങളായ സംശയങ്ങൾ: അവയ്ക്ക് സംശയാതീതമായ ഉത്തരം കിട്ടും. പ്രസ്തുതകൃതി വായിച്ചപ്പോൾ എനിക്കുണ്ടായ തോന്നലിതാണ്.

തപഃസാധനകളെയും സമാധിപോലുള്ള അനുഭവദശകളെയും കുറിച്ച് എന്തെന്തെല്ലാം തെററിദ്ധാരണകളാണ് ഇന്ന് ജനതാമദ്ധ്യത്തിൽ പരന്നിട്ടുള്ളതു്! ശാസ്ത്രപഠനത്തിനോ ചർച്ചയ്ക്കോ അത്രയധികം ഇടവും കഴിവുമില്ലാത്ത ഇക്കാലത്ത് മലയാളത്തിൽ രചിക്കപ്പെടുന്ന ഇത്തരം കൃതികളുടെ മൂല്യം അളവററതാണ്. സൂക്ഷ്മസൂക്ഷ്മങ്ങളായ സത്യാനുഭവരഹസ്യങ്ങൾ വെളിപ്പെട്ടു കിട്ടുന്നതോടൊപ്പം തപോഭൂമിയായ ഹിമവാന്റെ ഇന്നത്തെ സ്ഥിതിയും സത്യാന്വേഷികളായി അവിടെ ചരിക്കുന്ന സാധുക്കളുടെ വകതിരിച്ചുള്ള സ്വഭാവവിശേഷവും ഒക്കെ ഈ ചെറുകൃതിയിൽനിന്നും ഗ്രഹിക്കാവുന്നതാണ്.

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ തന്റെ ഒരു വത്സലശിഷ്യയുടെ സന്ദേഹനിവൃത്തിക്കായി രചിച്ച മററൊരു വേദാന്തകൃതിയാണ് 'ബ്രഹ്മവിദ്യ'. ഇതൊരു പദ്യകൃതിയാണ്. അനുഷ്ടുപ് വൃത്തത്തിലുള്ള നൂററിനാല്പത്തൊന്നു മനോഹരപദ്യങ്ങളാണിതിലുള്ളതു്. കേരളത്തിൽ വേദാന്തമണ്ഡലത്തിൽ പ്രശസ്തനായിത്തീർന്നിട്ടുള്ള ആയുർവ്വേദാചാര്യ പണ്ഡിററ് സി. രാമകൃഷ്ണൻനായരുടെ ഒരവതാരിക കൃതിയുടെ പഠനത്തിനുള്ള പശ്ചാത്തലം ഒരുക്കിയിട്ടുമുണ്ട്. ഉപനിഷത്പ്രഖ്യാപിതമായ സച്ചിദാനന്ദസത്യം ഈ ജീവിതത്തിൽ സാക്ഷാത്കരിച്ചനുഭവിക്കാനുള്ള സൂക്ഷ്മസൂക്ഷ്മമായ സാധനാമാർഗ്ഗമാണിതിൽ ആർക്കും സുഗ്രാഹ്യമാംവണ്ണം വിവരിച്ചിരിക്കുന്നതു്. ശ്രീശങ്കരന്റെ നാട്ടിൽ അദ്ദേഹത്തിന്റെ പരമമായ സത്യദർശനം പ്രഭാപൂരം പരത്തണമെന്നുണ്ടെങ്കിൽ ഇനി ഇത്തരം ഭാഷാകൃതികളിൽകൂടിയല്ലാതെ സാദ്ധ്യമല്ല. ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ഈ വിഷയത്തിൽ ഇന്നു നടത്തിക്കൊണ്ടിരിക്കുന്ന സേവനം വിലമതിക്കാനാവാത്തതാണ്. ഇനിയും ഇമ്മാതിരി അനർഘകൃതികൾ സ്വാമിജിയിൽ നിന്നും നമുക്കു ലഭിക്കുമാറാകട്ടെ.

—ജീ. ബാലകൃഷ്ണൻനായർ

---

**ഫെബ്രുവരിമാസത്തിലെ ഏകദിന അന്തര്യോഗം 8-ാം തീയതി ഞായറാഴ്ചയായിരിക്കും. ശ്രീരാമകൃഷ്ണദേവന്റെ ഇക്കൊല്ലത്തെ ജന്മതിഥി മാർച്ച് 9-ാം തീയതിയാണ്.**



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 55 | 1970 മാർച്ച് | ലക്കം 3

## അമൃതവാണി

ഈ നാട്ടിൽ ഇന്നും മതവും ആദ്ധ്യാത്മികതയും നിലനില്ക്കുന്നു. ഈ ഉത്സങ്ങൾ കവിഞ്ഞൊഴുകി ലോകത്തെ ആപ്ലാവനം ചെയ്യണം. അങ്ങനെ വേണം പാശ്ചാത്യവും അല്ലാതെയുമുള്ള ജനങ്ങൾക്ക് പുതുതായ ജീവിതവും ഓജസ്സും ഉണ്ടാകാൻ. ഇപ്പോഴവർ മിക്കവാറും നിലംപററി, പകുതി മരിച്ച്, രാഷ്ട്രീയലോഭങ്ങൾകൊണ്ടും സാമൂഹ്യോപജാപങ്ങൾകൊണ്ടും നികൃഷ്ടരായിക്കിടക്കുകയാണ്. ഭാരതത്തിന്റെ അന്തരീക്ഷത്തിൽ ഇണങ്ങുന്നവയും പിണങ്ങുന്നവയുമായ പല ശബ്ദങ്ങളും കുഴഞ്ഞു മറിയുന്ന പല ഒച്ചപ്പാടുകളും മാറെറാലിക്കൊള്ളുന്നുണ്ട്. അവയുടെയെല്ലാം ഇടയിൽ നിന്നുയരുന്ന പരമവും ഹൃദയംഗമവും പരിപൂർണ്ണവുമായ ഒരു നാദമത്രേ 'ത്യാഗം.' ത്യജിക്കുക! അതാണു ഭാരതീയമതങ്ങളുടെയെല്ലാം മുദ്രാവാക്യം. രണ്ടു നാളത്തേയ്ക്കുള്ള ഒരു വിഭ്രമമത്രേ ഈ ലോകം. നിലവിലുള്ള ജീവിതം അഞ്ചു നിമിഷത്തേയ്ക്ക്. അപ്പുറത്താണ് അപരിമിതത്വം, വിഭ്രമമയമായ ഈ ലോകത്തിനപ്പുറത്ത്. അതു നമുക്കന്വേഷിക്കാം. അപരിമിതമായ ഈ പ്രപഞ്ചത്തെ വെറും ചെളിക്കുണ്ടായി കരുതുന്ന ധീരവും ബൃഹത്തുമായ മനസ്സും ബുദ്ധിയുമുള്ളവരാണ് ഈ ഭൂഖണ്ഡത്തെ സമുജ്ജ്വലമാക്കിയിട്ടുള്ളത്; അപ്പുറത്തേയ്ക്ക്, അതിനുമപ്പുറത്തേയ്ക്ക്, അവർ പോകുന്നു. കാലം, അപരിമിതമായ കാലംപോലും ഇല്ലാത്ത ഒന്നത്രേ അവർക്ക്. അപ്പുറത്തേയ്ക്ക്, കാലത്തിനുമപ്പുറത്തേയ്ക്ക് അവർ പോകുന്നു. ദേശം അവർക്കു ഗണ്യമല്ല; അതിനുമപ്പുറത്തേയ്ക്കു പോകാൻ അവർ വെമ്പുന്നു. പ്രാതിഭാസികത്തിന്നപ്പുറത്തു പോകുന്നതാണ് മതത്തിന്റെ ഉയിര്. എന്റെ ജനതയുടെ ലക്ഷണമാണ് അതിവർത്തനശീലം; അപ്പുറത്തു പോകാനുള്ള പോരാട്ടം, പ്രകൃതിയുടെ മുഖത്തുനിന്നും മൂടുപടം വലിച്ചു നീക്കണം, അങ്ങനെ എന്തു വിലകൊടുത്തും എന്തപകടങ്ങൾ വരിച്ചും അപ്പുറത്തുള്ളതിന്റെ ഒരു ദർശനം നേടാനുള്ള ചങ്കുററം – അതാണു നമ്മുടെ ആദർശം. എന്നാൽ സ്വാഭാവികമായി ഒരു നാട്ടിലുള്ളവർക്കെല്ലാം നിശ്ശേഷം ത്യാഗം ചെയ്യാനാവില്ല. അവരെ ഉത്സാഹഭരിതരാക്കാൻ ആഗ്രഹമുണ്ടോ? എങ്കിൽ, ഇതാണ് അതിനുള്ള വഴി. രാഷ്ട്രതന്ത്രം, സാമൂഹ്യമായ പുനർജ്ജനനം, ധനാർജ്ജനം, വാണിജ്യമനോഭാവം – ഇവയെക്കുറിച്ചൊക്കെയുള്ള നിങ്ങളുടെ പ്രസംഗങ്ങൾ താറാവിന്റെ മുതുകിൽനിന്നു വെള്ളമെന്നോണം, അവരെ തൊടാതെ വഴുതിപ്പോകും. അപ്പോൾ നിങ്ങൾക്ക് ലോകത്തെ പഠിപ്പിക്കാനുള്ളത് ഈ ആദ്ധ്യാത്മികതയാണ്.

വിവേകാനന്ദസാഹിത്യസർവ്വസ്വം, മൂന്നാംഭാഗം, പേജ് 43–44

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീരാമകൃഷ്ണപരമഹംസദേവന്റെ മഹാസമാധി കഴിഞ്ഞു് ഒരു മാസം തികയാറായി. ശ്രീ മാതൃദേവി ഒരു തീർത്ഥയാത്രയ്ക്കു് പുറപ്പെടുകയാണു്. അമ്മയുടെ കൂടെ ലക്ഷ്മീദീദി, നികുഞ്ജാദേവി (മാസ്റ്റർ മഹാശയന്റെ ഭാര്യ), ഗോലാപ്മാ, യോഗിൻ മഹാരാജ്, കാളീ മഹാരാജ്, ഇവരെല്ലാം പോകുന്നുണ്ടു്. നമ്മുടെ ലാട്ടുമഹാരാജും ഇവരോടൊപ്പം വൃന്ദാവനത്തിലേയ്ക്കു് പുറപ്പെട്ടു. വഴിക്കു് അവർ ദേവഘറിൽ ഇറങ്ങി. അവിടെ വൈദ്യനാഥക്ഷേത്രത്തിൽ ദർശനവും പൂജയും നടത്തിയതിനുശേഷം രാവിലെ കാശിയിലേയ്ക്കു് പുറപ്പെട്ടു. കാശിയിൽ മൂന്നു ദിവസമേ താമസിച്ചുള്ളു. ശ്രീ വിശ്വനാഥനെ തൊഴുതു് പൂജകളൊക്കെ ചെയ്തിച്ചതിന്നുശേഷം കാശിയിലെ മററു ക്ഷേത്രങ്ങളിൽ ദർശനം നടത്തി. പിന്നീടവർ പലേ സന്ന്യാസിമാരേയും ചെന്നു് കണ്ടു. എല്ലാവരും കൂടി ഒരു ദിവസം ഭാസ്കരാനന്ദസ്വാമികളുടെ ആശ്രമത്തിൽ പോവുകയുണ്ടായി. അന്നു് ഭാസ്കരാനന്ദസ്വാമികളുമായി ശ്രീ ലാട്ടുമഹാരാജ് വളരെ നേരം സംസാരിക്കുകയുണ്ടായി. അതേപ്പററി കേട്ടതെല്ലാം അതേപടി ഞാനിവിടെ പകർത്തുന്നു.

''ഭാസ്കരാനന്ദസ്വാമി അന്നെന്നോടു് പറയുകയാണു് — 'എങ്ങും ചുററിത്തിരിയാനൊന്നും പോവണ്ട, ഇങ്ങനെ അവിടെയും ഇവിടെയുമൊക്കെ അലഞ്ഞു നടന്നിട്ടു് യാതൊന്നും നേടാൻ പോവുന്നില്ല. ഒരിടത്തു് സ്ഥാനമുറപ്പിച്ചിട്ടു് അദ്ദേഹത്തെ വിളിച്ചോളു, ഭഗവാൻ നിശ്ചയമായും നിങ്ങളിൽ കനിയും, അതുറപ്പാണു്. ഞാനേയ്, ചെറുപ്പകാലത്തു് കുറെയേറെ ചുററിയടിച്ചുനോക്കിയതാണു്, പല മഹാന്മാരേയും കണ്ടുമുട്ടുകയും ചെയ്തിട്ടുണ്ടു്. കാൽനടയായിട്ടാണു് ഞാൻ നാലു് ധാമങ്ങളിലും ദർശനം നടത്തിയതു്, അറിയാമോ കേദാർ, ബദരി, ജഗന്നാഥം, ദ്വാരക, രാമേശ്വരം? അന്നൊന്നും തീവണ്ടിയില്ല. എന്തു് കഷ്ടപ്പെട്ടു് വിഷമിച്ചു ഞാൻ എന്നു് നിങ്ങൾക്കു് ഊഹിക്കാൻകൂടി പററില്ല. ഈ കണ്ട ചുററലെല്ലാം ചുററിക്കഴിഞ്ഞിട്ടും എനിക്കെന്തു കിട്ടി അവസാനം — ഒരു വസ്തുവുമില്ല — ആദ്യം കൈവശമുണ്ടായിരുന്ന ദുഃഖത്തിന്റെ ഭാണ്ഡം അങ്ങനെതന്നെ ലേശംപോലും വലുപ്പക്കുറവുകൂടാതെ പിന്നേയും ശേഷിക്കുന്നുണ്ടു് കൈമുതലായിട്ടു്. ഉടനെ ഞാനീ ഉദ്യാനത്തിൽ താവളമുറപ്പിച്ചിട്ടു് ഒരു പ്രതിജ്ഞ എടുത്തു — ഒന്നുകിൽ ഈശ്വരനെ നേടും; അല്ലെങ്കിൽ ഈ ദേഹം ഇവിടെയങ്ങു് കൊഴിഞ്ഞു വീണുകൊള്ളട്ടെ. എന്തായാലും ഒന്നു് ഞാൻ പറയാം, ഇവിടെ വന്നതിൽ പിന്നെ എനിക്കു് കുറച്ചൊരാനന്ദം അനുഭവിക്കാൻ കഴിഞ്ഞിട്ടുണ്ടു്.' അദ്ദേഹം കൈയ്യിൽ വടിയും പിടിച്ചു് അങ്ങോട്ടുമിങ്ങോട്ടും പതുക്കെ നടന്നുകൊണ്ടാണു് ഈ വാർത്തമാനമൊക്കെ പറഞ്ഞതു്; അതേ സമയം ക്ഷേത്രത്തിനകത്തു് അദ്ദേഹത്തിന്റെ പ്രതിമയ്ക്കു് പൂജ നടക്കുകയാണു്. അതിൽ സ്വയം സന്തോഷിച്ചുകൊണ്ടു് ഞങ്ങളോടന്വേഷിക്കുകയാണദ്ദേഹം — 'അവിടെ എന്താണു് നടക്കുന്നതു്, ഒന്നു് പറയൂ?' ഞാൻ പറഞ്ഞു, 'അങ്ങു് നാരായണനാണു്, അങ്ങേയ്ക്കാണു് ആ പൂജ.' അപ്പോൾ അദ്ദേഹം ചിരിച്ചുകൊണ്ടു് മറുപടി പറഞ്ഞു, 'എന്താ പറഞ്ഞതു്?'— ശരിക്കും ഒരു കൊച്ചുകുട്ടിയെപ്പോലെ.''

''ഒരു ദിവസം സന്ധ്യയ്ക്കു് ശ്രീ വിശ്വനാഥദർശനം കഴിഞ്ഞു് മടങ്ങിവരുംവഴി അമ്മ (ശ്രീ മാതൃദേവി) കാൽ നീട്ടി നീട്ടി വെച്ചുകൊടുത്തു ഒരു നടത്തം, അയ്യോ, ഞങ്ങളേക്കാളുമൊക്കെ വേഗം. താമസിക്കുന്നിടത്തു വന്നു് കയറി നേരെ അകത്തു പോയി കിടപ്പായി ഞങ്ങളോടാരോടും ഒരക്ഷരം മിണ്ടാതെ. അന്നു് രാത്രി കുറെ വൈകിയതിന്നുശേഷം അമ്മ എഴുന്നേററിരുന്നു് ധ്യാനിക്കുകയുണ്ടായി എന്നു് പിന്നീടറിഞ്ഞു. ഗോലാപ്മാ പല പ്രാവശ്യം അമ്മയെ വിളിച്ചുനോക്കി. പക്ഷെ അമ്മയുടെ ധ്യാനത്തിനു് യാതൊരു ഇളക്കവും വന്നില്ല.''

മൂന്നു ദിവസം കാശിയിൽ തങ്ങിയതിന്നുശേഷം പിന്നീടു് പോയതു് അയോദ്ധ്യയിലേയ്ക്കാണു്. ഒരു ദിവസം അവിടെ താമസിച്ചിട്ടു് വൃന്ദാവനത്തിലേയ്ക്കു് പുറപ്പെട്ടു. വൃന്ദാവനത്തിൽ താമസത്തിന്നു് ഏർപ്പാടു് ചെയ്തിരുന്നതു് കാലാബാബുവിൻെറ കുഞ്ജത്തിലായിരുന്നു. വണ്ടിയിൽനിന്നു് ഇറങ്ങാൻ നേരത്തു് ലാട്ടുമഹാരാജ് അദ്ദേഹത്തിൻെറതന്നെ എന്തോ ഒരു സാധനം തീവണ്ടിയിൽ മറന്നിട്ടിട്ടു് പോന്നു. അതു് മാതൃദേവിയുടെ കണ്ണിൽപെട്ടു. അമ്മ ഇറങ്ങിപ്പോരുമ്പോൾ ആരെക്കൊണ്ടോ അതെടുപ്പിച്ചു കൊണ്ടുവന്നു് താഴെ ഇറക്കി.

അന്നവിടെവെച്ചുണ്ടായ ചില സംഭവങ്ങൾ പിന്നീടു് ലാട്ടുമഹാരാജ് പറഞ്ഞതു് ഇവിടെ ചേക്കുന്നു: ''ഒരു ദിവസം അമ്മ എന്നേയും ലക്ഷ്മീദീദിയേയും ഗോലാപ്മായേയുംകൂട്ടി രാധാരമൺജീയുടെ അമ്പലത്തിൽ തൊഴാൻ പോയി. അവിടെ നവഗോപാൽ ബാബുവിൻെറ ഭാര്യ രാധാരമണജീ (അമ്പലത്തിലെ പ്രതിഷ്ഠ)യെ ഭാവാവേശത്തോടുകൂടി ചാമരംകൊണ്ടു് വീശുന്നതു കണ്ടിട്ടു് അമ്മയ്ക്കു് വലിയ സന്തോഷമായി. അമ്മ പറയുകയാണു്: 'നോക്കൂ, ശരിക്കും ഒരു സേവികയുടെ മട്ടുതന്നെ, അല്ലെ ?'

''ഒരു ദിവസം ഗോലാപ്മാ ഞങ്ങളോടൊപ്പം മാധവ്ജീയുടെ അമ്പലത്തിലേയ്ക്കു് വന്നു. അവിടെ അമ്പലമുററം മുഴുവൻ അഴുക്കു പിടിച്ചുകിടക്കുന്നതു കണ്ടിട്ടു് ഗോലാപ്മാ സ്വന്തം സാരിയിൽനിന്നു് ഒരു കഷണം കീറിയെടുത്തു് ആ അഴുക്കൊക്കെ തുടച്ചുകളഞ്ഞു. എന്തായിരുന്നിരിക്കണംഅവരുടെ മനോഭാവം! അമ്പലപരിസരം പരിശുദ്ധവും പരിപാവനവുമായിരിക്കണമെന്നു് എന്തു് നിർബ്ബന്ധമായിരുന്നു എന്നോ! ദേവീക്ഷേത്രവും നിത്യേന ഇങ്ങനെ തുടച്ചു് വെടിപ്പാക്കി വെയ്ക്കുക പതിവായിരുന്നു. ആദ്യമൊക്കെ എന്തൊരു ജലപിശാചായിരുന്നു എന്നൊ അവക്കു്, ഹൊ! ശുദ്ധാശുദ്ധത്തിൻെറ ഭ്രാന്തായിരുന്നു. പക്ഷെ അദ്ദേഹ (ഗുരുമഹാരാജ്)ത്തെ കണ്ടുമുട്ടിയതിന്നുശേഷം അതൊക്കെ പറപറന്നു.

വൃന്ദാവനത്തിലായിരുന്ന ദിവസമെല്ലാം അമ്മയും ലക്ഷ്മീദീദിയും ചില ദിവസം യോഗിനേയും ചില ദിവസം എന്നേയും വിളിച്ചുകൊണ്ടു് യമുനാതീരത്തു് നടക്കാൻ പോവുക പതിവായിരുന്നു. കാളി കാടുതോറും ചുററി നടക്കാൻ പോയിരുന്നു അന്നു്. കാനനവാസം കഴിഞ്ഞു് തിരിച്ചുവന്നതിന്നുശേഷം കാളി, മാസ്റ്റർ മഹാശയൻെറ ഭാര്യയേയുംകൊണ്ടു് കൽക്കത്തയ്ക്കു് തിരിച്ചുപോയി.

ശ്രീഗുരുമഹാരാജ് ഒരു ദിവസം യോഗിന്നു് മന്ത്രദീക്ഷ നൽകാൻ അമ്മയ്ക്കു് സ്വപ്നത്തിൽ ആദേശം നൽകി. അമ്മയ്ക്കാണെങ്കിലൊ ആക്കും മന്ത്രദീക്ഷ നൽകുന്നതിൽ താല്പര്യവുമില്ല. ഗുരുദേവൻ തുടരെത്തുടരെ ആദേശം നൽകിയതുകൊണ്ടു് ഒടുവിൽ അമ്മ യോഗിന്നു് മന്ത്രോപദേശം കൊടുത്തു. വൃന്ദാവനത്തിൽ താമസിക്കുന്ന കാലത്തു് അമ്മ ഗുരുദേവൻെറ ഒരു പടം എന്നും പൂകൊണ്ടു് പൂജിക്കുക പതിവായിരുന്നു. (അസ്ഥി സൂക്ഷിച്ചിരുന്ന) ഒരു ചെറിയ കുടം എന്നും ശിരസ്സിൽ വെച്ചതിന്നുശേഷം കണ്ണിലും വെയ്ക്കും. ഒരു ദിവസം എൻെറ തലയിലും വെച്ചുതന്നു. അമ്മയ്ക്കു് കീർത്തനം കേൾക്കാൻ വലിയ ഇഷ്ടമായിരുന്നു. എന്നേയും ലക്ഷ്മീദീദിയേയും കൂട്ടി പലപ്പോഴും ഭഗവാൻജീയുടെ ആശ്രമത്തിൽ അമ്മ ഭജന കേൾക്കാൻ പോയിട്ടുണ്ടു്. ബലരാമബാബുവിൻെറ ഇളയച്ഛൻ അക്കാലത്തു് വൃന്ദാവനത്തിൽ താമസിച്ചു് വൈഷ്ണവസേവ നടത്തിവന്നിരുന്നു. അദ്ദേഹം ഞങ്ങൾക്കു് പല സഹായങ്ങൾ ചെയ്തുതരികയും ഓരോരോ ക്ഷേത്രങ്ങളിൽനിന്നു് പ്രസാദം വരുത്തി തരികയും ചെയ്തിരുന്നു.''

സിദ്ധാനന്ദസന്ന്യാസിയുടെ കുറിപ്പുകളിൽനിന്നൊരു ഭാഗമാണിതു്: ''വൃന്ദാവനത്തിൽ താമസിക്കുന്ന കാലത്തു് ശ്രീ ലാട്ടുവിന്നു് ഭക്ഷണം കഴിക്കുന്നതിൽ പണ്ടത്തെപ്പോലെ യാതൊരു താല്പര്യവും കണ്ടിരുന്നില്ല. അതുമല്ല, തൻെറ പങ്കു് ചപ്പാത്തി മുഴുവൻ കുരങ്ങന്മാക്കിട്ടുകൊടുത്തിട്ടു് അസമയത്തുവന്നു് അമ്മയുടെ അടുത്തോ മററു ഭക്തകളുടെ അടുത്തോ വല്ലതും തിന്നാൻ തരാൻ പറഞ്ഞു് വാശിപിടിക്കും. ഇതു കണ്ടു് പലരും ശുണ്ഠിയെടുത്തു് ദേഷ്യപ്പെടും.

പക്ഷേ അമ്മയ്ക്ക് ലാട്ടുവിന്റെ ഈ ബാല സ്വഭാവം നല്ല നിശ്ചയമുള്ളതല്ലെ — ശ്രുണ്ടിയെ ടുത്തു് ചാടുന്നവരെ വിലക്കി അവിടെനിന്ന് പറഞ്ഞയച്ചിട്ട് സ്നേഹപൂർവ്വം ലാട്ടുവിനെ വിളിച്ചിരുത്തി സന്തോഷത്തോടുകൂടി അടുത്തി രുന്നു് ഓരോന്നു് കഴിപ്പിക്കും. അമ്മയ്ക്കറിയാം— മററുള്ളവരുടെ അടുത്തു് ശാഠ്യം പിടിക്കുന്നതിൽ കുട്ടിയായ ലാട്ടുവിനു് നല്ല ശങ്കയുണ്ടെന്നു്. ആരെങ്കിലും എന്തെങ്കിലും പറയുമ്പോറം അദ്ദേ ഹത്തിന്റെ അഭിമാനത്തിൽ അല്പമെങ്കിലും തട്ടിപ്പോയെങ്കിൽ കൊച്ചുകുട്ടിയെപ്പോലെ ഓടിവന്നു് അമ്മയുടെ അടുത്താണു് അതുമുഴവൻ പിന്നെ ചെലവാക്കുക. അതുകാരണം എന്തു വന്നു — അമ്മ തന്റെ കൂടെയുള്ള സ്ത്രീകളോടു പറ ഞ്ഞു് ഒരു നിയമമാക്കി വെച്ചിരിക്കുകയാണു്; അതായതു്, ലാട്ടുവിനുള്ള ആഹാരസാധനങ്ങ ളെല്ലാം ഭദ്രമായി അടച്ചു് ഒരിടത്തു് മാററി വെച്ചാൽ മതി; ലാട്ടു സൗകര്യംപോലെ വന്നു് അതു് കഴിച്ചിട്ടു് പൊയ്ക്കോളും. കുട്ടിക്കളി വിടാ ത്ത അവന്റെ പെരുമാററത്തെ ആരും വിമർശി ക്കുവാനോ അതിൽ കോപംകൊള്ളുവാനോ പാടില്ലതാനും.''

യോഗിൻ മഹാരാജ് ഒരിക്കൽ പറഞ്ഞ താണു്: ''ഒരു ദിവസം ആരോടും ഒന്നും പറ യാതെ ലാട്ടുമഹാരാജ് എവിടേയ്ക്കാണു പെ ട്ടെന്നു് മുങ്ങിമറഞ്ഞതെന്നറിഞ്ഞില്ല, എവിടേ യാണെന്നു് ഒരാറംക്കും ഒരു പിടിയുമില്ല. മാതൃ ദേവിക്കാണെങ്കിൽ മനസ്സിനു് വലിയ വിചാ രമായി. മൂന്നു ദിവസം കഴിഞ്ഞു, അതേ പോലെ പെട്ടെന്നു്, ദ, ആളു് വന്നുകയറി. എന്തൊരു വേഷമായിരുന്നു — ചിക്കിപ്പറഞ്ഞ തലമുടി, ചുകന്നു് ചോരക്കട്ടപോലെയുള്ള മുഖം, സന്നിപാതജ്വരം പിടിച്ച ഒരാളേ പ്പോലെ. എല്ലാവരുംകൂടി അന്വേഷണത്തോടു് അന്വേഷണം: 'എവിടെ ആയിരുന്നു, ഹേ ?' മറു പടി പറഞ്ഞാലല്ലെ വേണ്ടു, ചെറിയൊരു ചിരി മാത്രം. ഒടുവിൽ അമ്മ ചോദിച്ചു; അപ്പോറം പറയുകയാണു്: 'ഏയ് ദേ, ആ പുഴക്കരെയ്ക്കു ണ്ടായിരുന്നു.' എന്നിട്ടൊരു കൊച്ചു കുഞ്ഞിനേ പ്പോലെ കൊഞ്ചാൻ തുടങ്ങി, 'ഹൊ, വിശന്നു് പൊരിയുന്നു, അമ്മേ, എന്തെങ്കിലും വല്ലതും തിന്നാൻ തരുന്നു്.' അമ്മ ബദ്ധപ്പെട്ടു് ഏതാ ണ്ടൊക്കെ തിന്നാൻ കൊണ്ടുവെച്ചുകൊടുത്തു. തീററ കഴിഞ്ഞതും ആരോടും ഒന്നും മിണ്ടാതെ വീണ്ടും തിരിഞ്ഞൊരു നട. ഇതൊക്കെ കണ്ടിട്ടു് അമ്മ പറയുകയല്ലെ — 'ലാട്ടുവിന്റെ സകല കാര്യങ്ങളും അത്ഭുതംതന്നെയാണു് !''

1889 ജനുവരി അവസാനത്തിലോ ഫെബ്രുവരി ആദ്യത്തിലൊ മറെറാ രാമചന്ദ്ര ദത്തന്റെ ഒരു മകറം പൊള്ളലേററു മരിച്ചു പോയി. ആ വിവരം മാതൃദേവിയുടെ ചെവി യിലുമെത്തി. ക്ഷേത്രപാലകന്റെ ഈ കഷ്ടാ വസ്ഥ കേട്ട ഉടനെ അമ്മ തന്റെ സേവകനായ ലാട്ടുവിനെ കല്ക്കത്തയ്ക്കു് അയച്ചു.

കൽക്കത്തയിലെത്തിയ ലാട്ടു നേരെ പോയതു് രാമചന്ദ്രദത്തന്റെ വീട്ടിലേയ്ക്കാണു്. അവിടെ രണ്ടുനാലു് ദിവസം താമസിച്ചതിന്നു ശേഷം വരാഹനഗരം മഠത്തിലേയ്ക്കു പോയി. രാമബാബുവിന്റെ വീട്ടിൽ താമസിക്കുന്നതി ന്നിടയ്ക്കു് അദ്ദേഹമൊരിക്കൽ നരേന്ദ്രനാഥന്റെ വീട്ടിൽ ചെല്ലുകയുണ്ടായി. അവിടെ നരേ ന്ദ്രന്റെ അമ്മയോടു് പറഞ്ഞു: ''ഇതു് നോക്കു അമ്മേ, ഈ ലൊറേന്റെ മനസ്സിപ്പെ ഗോതമ്പു മാവു് കുഴച്ചതുപോലെയാണു്; എങ്ങനെ വേണ മെങ്കിലും ഉരുട്ടി എടുക്കാം. അതേപടി അതി രിക്കും. മഹാശക്തിയാണു് ഉള്ളിൽ തിങ്ങി നിറഞ്ഞിരിക്കുന്നതു്. അയാറം ഏതു ഭാഗ ത്തേയ്ക്കു് കണ്ണോടിച്ചാലും അവിടം ഉടനെ പുതുമ നിറഞ്ഞു് ഉയർന്നുവരും.''

# നരേന്ദ്രൻ വിവേകാനന്ദനായതെങ്ങനെ?

സിദ്ധിനാഥാനന്ദസ്വാമി

ഭാരതം രാഷ്ട്രീയമായി പരാധീനമായിരുന്ന ഒരു കാലം. ആ പരാധീനത പല തലങ്ങളിലും ചിന്താക്കുഴപ്പത്തിനു വഴി തെളിയിച്ചു. മതവും ധർമ്മവും ആദ്ധ്യാത്മികതയുമാണ് ലോകത്തിലേയ്ക്കു് ഏററവും ശ്രേഷ്ഠങ്ങളായ ജീവിതലക്ഷ്യങ്ങൾ; ഭാരതസംസ്കാരത്തിന്റെ സവിശേഷത ആദ്ധ്യാത്മികതയാണ്. 'നാമൊരു ഉത്കൃഷ്ടജനതയാണ്; മററുള്ളവരൊക്കെ മ്ലേച്ഛന്മാർ.' എന്നിപ്രകാരം ഭാരതം മേന്മ നടിച്ചിരുന്നു. ഈ മേന്മയൊന്നും മഹമ്മദീയാക്രമണത്തിൽനിന്നും നമ്മെ രക്ഷിച്ചില്ല. മഹമ്മദീയഭരണം ഒരായിരം കൊല്ലത്തോളം നിലനിന്നു. ജാതിനിയമങ്ങളും ആചാരങ്ങളും കർക്കശമാക്കി, യാഥാസ്ഥിതികത്വത്തിൽ അഭയം തേടി നാം ഒരുവിധത്തിൽ നമ്മുടെ സംസ്കാരവും അഭിമാനവും കുറെയൊക്കെ കാത്തുരക്ഷിച്ചു. പിന്നെ വന്നു പാശ്ചാത്യർ. കച്ചവടത്തിനു വന്നവർ ചെങ്കോൽ നടത്തി. അവർ തങ്ങളുടെ വിദ്യാഭ്യാസവും മതവും സംസ്കാരവും ഇവിടെ പ്രചരിപ്പിച്ചു. യാഥാസ്ഥിതികദുർഗ്ഗങ്ങൾ തകർന്നുതുടങ്ങി. പാശ്ചാത്യരുടെ ഭൗതികപരിഷ്കാരം പുതിയ തലമുറയുടെ കണ്ണു മഞ്ഞളിപ്പിച്ചു. ലോകമെല്ലാം വെല്ലാൻ പോന്ന കരുത്തു നല്കുന്ന അവരുടെ സംസ്കാരവും പരിഷ്കാരവും മതവുമാണ് ശ്രേഷ്ഠം, നമ്മുടേതെല്ലാം അബദ്ധം, അന്ധവിശ്വാസം, പഴഞ്ചൻ, എന്നിങ്ങനെ പുത്തൻകൂററുവിദ്യാവിരുതന്മാർ കരുതാൻ തുടങ്ങി. ഭാരതീയമായതിനെയെല്ലാം മനപ്പൂർവ്വം അധികാരിവർഗ്ഗം നിന്ദിക്കാനും തുടങ്ങി. ഭാരതീയർ ബഹുദൈവാരാധകരാണ്, പ്രതിമാപൂജകരാണ്, അവർക്കു സന്മാർഗ്ഗബോധമില്ല, എന്നിങ്ങനെ പലതും പാതിരിമാർ പറഞ്ഞുപരത്തി. ഭാരതീയർ പലരും അതു കണ്ണുമടച്ചു വിശ്വസിച്ചു. വിദേശികളുടെ ഈ സാംസ്കാരികാക്രമണത്തിന്റെ ഫലമായി പല പരിഷ്കർത്തൃസംഘങ്ങളും രൂപംകൊണ്ടു; ചിലവ അവരെ അനുകരിച്ചുകൊണ്ടു്, ചിലതു് കിഴക്കും പടിഞ്ഞാറും കൂട്ടിക്കുഴച്ചുകൊണ്ടു്, ചിലതു് പടിഞ്ഞാറിനെ എതിർത്തുകൊണ്ടും പഴയതിനെ മുറുകെ പിടിച്ചുകൊണ്ടും. ബംഗാളിൽ അഭ്യസ്തവിദ്യരുടെ ഇടയിൽ രൂപംകൊണ്ട ഒരു പരിഷ്കരണസംരംഭമാണ് ബ്രഹ്മസമാജം. ക്രിസ്ത്യാനികളെ അനുകരിച്ചു് ഈശ്വരൻ ഒന്നേ ഉള്ളു എന്നും ആ ഈശ്വരൻ നിരാകാരനും സഗുണനുമാണെന്നും അവർ വിശ്വസിച്ചു. പള്ളികളിലെപ്പോലെ സംഘംചേർന്നുള്ള പ്രാർത്ഥന ഏർപ്പെടുത്തി. പല മതങ്ങളിൽനിന്നുമുള്ള പ്രാർത്ഥനകൾ ഒരുമിച്ചു ചേർത്തു് പ്രാർത്ഥനയും ആരാധനാസമ്പ്രദായവും രൂപവത്കരിച്ചു. വിഗ്രഹാരാധന അവർക്കു് വലിയ വിരോധമായിരുന്നു. സമുദായത്തിലെ സമുന്നതന്മാർ പലരും ഇതിന്റെ നേതാക്കന്മാരായിരുന്നു. യുവാക്കന്മാർ പലരും ഇതിൽ അംഗങ്ങളായി; അവരുടെ ആരാധനയിലും ഭജനകീർത്തനങ്ങളിലും പങ്കുകൊണ്ടു. നരേന്ദ്രനും ബ്രഹ്മസമാജത്തിലെ ഒരംഗമായിരുന്നു. നരേന്ദ്രൻ ആധുനികവിദ്യാസമ്പന്നൻ, ബുദ്ധിമാൻ, യുക്തിശാലി; പാശ്ചാത്യതത്ത്വശാസ്ത്രം, സംഗീതം മുതലായവയിൽ നിഷ്ണാതൻ. യുക്തിക്കു് നിരക്കാത്തതൊന്നും സ്വീകരിക്കയില്ല. എങ്കിലും സത്യാന്വേഷകനാണുതാനും.

ഇപ്രകാരം പാശ്ചാത്യപരിഷ്കാരത്തിന്റെ മികച്ച ഈ പ്രതിനിധിയാണ് ഒരു ചോദ്യശരവുമായി ദക്ഷിണേശ്വരത്തെ നിരക്ഷരകുക്ഷിയെന്നു കരുതാവുന്ന ശ്രീരാമകൃഷ്ണന്റെ അടുത്തൊരുനാൾ എത്തുന്നതു്. ചോദ്യമിതാണ്: 'മഹാശയാ, അങ്ങീശ്വരനെ കണ്ടിട്ടുണ്ടോ?' ഈ ചോദ്യം പലരോടും ചോദിച്ചിട്ടുണ്ടു്. ആർക്കും ശരിയായ ഉത്തരം നല്കാൻ കഴിഞ്ഞിട്ടില്ല. വിദ്യാവയോവൃദ്ധനായ ദേവേന്ദ്രനാഥടാഗൂർ, ഇതിനുത്തരമായി പറഞ്ഞതു് 'നിനക്കൊരു യോഗിയുടെ കണ്ണുണ്ടെ'ന്നാണ്. പക്ഷേ യോഗിയുടെ കണ്ണല്ല, യോഗിയുടെ കാഴ്ചയാണ് നരേന്ദ്രനു വേണ്ടതു്. ശ്രീരാമകൃഷ്ണനോടും ചോദിച്ചു ഇതേ ചോദ്യം. ഉത്തരം ഉടൻ കിട്ടി: 'ഉണ്ടു കുഞ്ഞേ, കണ്ടിട്ടുണ്ടു്; നിന്നെക്കാണും പോലെ, പോരാ, അതിലും വ്യക്തമായിക്കാണുന്നു.' ഉത്തരം നരേന്ദ്രനു പിടിച്ചു. മാത്രമല്ല, വേണമെങ്കിൽ നരേന്ദ്രനു് ഈശ്വരനെ കാണിച്ചുകൊടുക്കാമെന്നുംകൂടി ശ്രീരാമകൃഷ്ണൻ പറയുകയുണ്ടായി. ഉത്തരത്തിന്റെ ആത്മാർത്ഥതയും ദൃഢതയും നരേന്ദ്രനെ ആകർഷിച്ചു. ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ വടക്കേ വരാന്തയിലേയ്ക്കു് കൂട്ടിക്കൊണ്ടുപോയി. അവർ തനിച്ചായപ്പോൾ അദ്ദേഹം നരേന്ദ്രന്റെ കൈയ് പിടിച്ചു് ആനന്ദബാഷ്പം പൊഴിച്ചുകൊണ്ടു പറഞ്ഞു. 'നീ വരാനിത്ര വൈകിയല്ലോ. അതു ശരിയോ? ഞാൻ നിനക്കുവേണ്ടി കാത്തിരിക്കുകയായിരുന്നുവെന്നു് അറിഞ്ഞുകൂടേ? ലൗകികരുടെ പുലമ്പൽ കേട്ടു് എന്റെ കാതു വരണ്ടുപോയി. എന്റെ അനുഭൂതികൾ ആരോടും പറയാനില്ലാതെ ഞാൻ തകർന്നുപോകുമെന്നു കരുതി.' ഇങ്ങനെ പലതും കരഞ്ഞുകൊണ്ടു് അദ്ദേഹം പറഞ്ഞു. എന്നിട്ടു പെട്ടെന്നു് കൈയ്കൂപ്പിക്കൊണ്ടു് പറയാൻ തുടങ്ങി! 'പ്രഭോ, അവിടുന്നാരാണെന്നു് എനിക്കറിയാം. പുരാണർഷിയും നാരായണസഖനുമായ നരനാണവിടുന്നു്. മനുഷ്യരാശിയുടെ ക്ലേശങ്ങളും കഷ്ടങ്ങളും നീക്കാൻ അവതരിച്ചതാണവിടുന്നു്.' ഇതു കേട്ടു

നരേന്ദ്രൻ സ്തംഭിച്ചുപോയി. സ്വയം നിനച്ചു: 'ഇതെന്തൊരു മനുഷ്യൻ! പച്ചക്കിറുക്കൻ. ആരുമേതുമില്ലാത്ത എന്നെക്കുറിച്ച്, വിശ്വനാഥദത്തന്റെ മകനായ എന്നെക്കുറിച്ച്, എന്താണിദ്ദേഹം ഇങ്ങനെ പറയുന്നതു്?' എന്തൊക്കെ പറയും എന്നറിയട്ടെ, എന്നു കരുതി നരൻ മിണ്ടാതെ നിന്നു. അദ്ദേഹം മുറിക്കകത്തു പോയി വെണ്ണയും കല്ക്കണ്ടവും കൊണ്ടുവന്നുകൊടുത്തു കഴിപ്പിച്ചു. അതു കഴിഞ്ഞു് വീണ്ടും വേഗംതന്നെ വന്നു കണ്ടുകൊള്ളാമെന്നു് വാഗ്ദാനം ചെയ്യിച്ചശേഷം ഇരുവരും മുറിക്കകത്തേയ്ക്കു പോയി.

മുറിക്കകത്തു് മററുള്ളവരുടെ മുമ്പിൽ ശ്രീരാമകൃഷ്ണൻ വളരെ സാധാരണ നിലയിൽ വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. ത്യാഗത്തിന്റെ മഹിമയെക്കുറിച്ചു മനോഹരമായും ലളിതമായും പലതും അദ്ദേഹം പ്രസ്താവിച്ചു. തനിച്ചു വീണ്ടും ചെല്ലാമെന്നു് യാത്ര പറഞ്ഞു നരൻ പിരിഞ്ഞു. ശ്രീരാമകൃഷ്ണന്റെ ത്യാഗവും സാരള്യവും ഈശ്വരാവേശവും നരേന്ദ്രനെ ആകർഷിച്ചു. പക്ഷേ തന്നോടുള്ള പെരുമാററത്തെ എങ്ങനെയാണു് വിലയിരുത്തേണ്ടതു്, കിറുക്കു് എന്ന നിലയ്ക്കല്ലാതെ? ഒരു പ്രത്യേകതരം കിറുക്കു്. ചിലർക്കു ചില ആളുകളേയോ സ്ഥലങ്ങളോ കാണുമ്പോൾ പിരിയിളകും; മററാളുകളോടും മററു സ്ഥലങ്ങളിലും അവർ സാധാരണ മനുഷ്യരുമായിരിക്കും. ആ കൂട്ടത്തിൽപെട്ട ഒരാളായിരിക്കണം ശ്രീരാമകൃഷ്ണൻ; തന്നെ കണ്ടാൽ തലയ്ക്കു് ഓളം കയറുന്ന ഒരു തരം ഭ്രാന്തൻ എന്നു തീർച്ചയാക്കി നരേന്ദ്രൻ. എന്നിരുന്നാലും അദ്ദേഹത്തിന്റെ സ്നേഹവും ത്യാഗവുമെല്ലാം നരേന്ദ്രനെ ആകർഷിക്കുകയും ചെയ്തു. ഉടനടിയല്ലെങ്കിലും കുറച്ചു നാൾ, ഒരു മാസം, കഴിഞ്ഞു് നരേന്ദ്രൻ വീണ്ടും ശ്രീരാമകൃഷ്ണന്റെ അടുത്തു പോയി. അദ്ദേഹം ഒന്നു തൊട്ടു, നരേന്ദ്രൻ പരിഭ്രമിച്ചു, ചുററുമുള്ളതെല്ലാം, കെട്ടിടവും മുറിയും ചുമരുമെല്ലാം കറങ്ങി മറിഞ്ഞു് അപ്രത്യക്ഷമായി. എല്ലാം ശൂന്യമായി തോന്നി. താൻ മരിക്കുമെന്നു ഭയപ്പെട്ടു്, വിളിച്ചു പറഞ്ഞു: 'അങ്ങെന്താണെന്നോടു ചെയ്യുന്നതു്? എനിക്കെന്റെ അച്ഛനും അമ്മയുമുണ്ടു് വീട്ടിൽ എന്നറിഞ്ഞുകൂടേ?' ഇതു കേട്ടു ശ്രീരാമകൃഷ്ണൻ ചിരിച്ചു. നരേന്ദ്രന്റെ മാറത്തു തലോടിക്കൊണ്ടു പറഞ്ഞു, 'ശരി, തല്ക്കാലം നില്ക്കട്ടെ, ഒക്കെ കാലം വരുമ്പോൾ വന്നുകൊള്ളും.' നരന്റെ ദർശനം മറഞ്ഞു, എല്ലാം പഴയപടി.

എന്തു്, കുശാഗ്രബുദ്ധിയായ തന്നെ ഈ ഭ്രാന്തൻ ഇങ്ങനെ പരിഭ്രാന്തനാക്കിയെന്നോ? താനീ ഉന്മത്തന്റെ ഇച്ഛാശക്തിക്കു് കീഴടങ്ങിയെന്നോ? ദുർബ്ബല ചിത്തരെയല്ലേ മാസ്മരവിദ്യകൊണ്ടു മോഹിപ്പിക്കാനൊക്കൂ! നരൻ തന്റെ മനക്കരുത്തിൽ അഭിമാനിക്കുന്ന ആൾ. പോരെങ്കിൽ ആ പൂജാരിയെ പിച്ചനെന്നു കരുതുന്ന ആളും. എന്തോ ഒന്നും മനസ്സിലാകുന്നില്ല, പക്ഷേ സൂക്ഷിക്കണം.

ശ്രീരാമകൃഷ്ണൻ വളരെ സ്നേഹത്തോടെ പെരുമാറി. വൈകുന്നേരം മടങ്ങിപ്പോകാൻ അനുവാദം ചോദിച്ചപ്പോൾ ശ്രീരാമകൃഷ്ണനു് വലിയ സങ്കടമായി. കഴിയുന്നതും വേഗം ചെല്ലാമെന്നു് പറഞ്ഞു് നരേന്ദ്രൻ യാത്രയായി.

ഒരാഴ്ചയോളം കഴിഞ്ഞു് പിന്നെയും വന്നു. വളരെ സൂക്ഷിച്ചാണിരിപ്പ്. ഇരുവരുംകൂടി അടുത്തൊരു തോട്ടത്തിൽ നടക്കാൻ പോയി. അവിടെവെച്ചു് ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ തൊട്ടു. നരന്റെ ബാഹ്യബോധം പോയി. ശ്രീരാമകൃഷ്ണൻ പലതും ചോദിച്ചു: നരന്റെ പൂർവ്വചരിത്രവും ഭാവിയുമെല്ലാം ചോദിച്ചറിഞ്ഞു. അങ്ങനെ അവർ തമ്മിൽ പരിചയമായി. അതു് ഏതാണ്ടു സംവത്സരങ്ങൾ തുടന്നു.

നരേന്ദ്രൻ കിറുക്കനെന്നു കരുതിയ പൂജാരിയെ അവസാനം മനസ്സിലാക്കിയതെങ്ങനെയെന്നല്ലേ?

സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ.

സർവ്വധർമ്മസ്ഥാപനത്തിനായി സർവ്വധർമ്മസ്വരൂപിയായി വന്ന അവതാരവരിഷ്ഠനാണു് ശ്രീരാമകൃഷ്ണൻ, എന്നു്.

നരേന്ദ്രൻ സംശയിക്കയും പരീക്ഷിക്കയും ചെയ്തുകൊണ്ടു് നമുക്കിന്നു് ശ്രീരാമകൃഷ്ണനെ വിശ്വസിക്കാം. ആചാര്യന്മാരുടെ ശിഷ്യന്മാർ ഗുരുവാക്യത്തെ കണ്ണുമടച്ചു വിശ്വസിക്കുകയാണു് പതിവു്. അവരെ സംബന്ധിച്ചു് അതു് നല്ലതും ശരിയുമായിരിക്കാം. പക്ഷേ പിൻഗാമികൾക്കു് അത്തരം ക്ഷിപ്രവിശ്വാസികളായ ശിഷ്യന്മാരുടെ തെളിവുകളല്ല പലപ്പോഴും വിശ്വാസ്യം; പിന്നെയോ, സംശയിച്ചും തർക്കിച്ചും പരീക്ഷിച്ചും അടിയറവു പറഞ്ഞവരുടെ തെളിവാണു് കൂടുതൽ വിശ്വസനീയം. ഒരിക്കൽ സംശയത്തിന്റെ മറുകര കടന്നാൽ നിസ്സന്ദേഹന്മാരായ ശിഷ്യന്മാരുടെ സാക്ഷ്യം സഹായകമാണു്. പക്ഷേ ആദ്യത്തെ ദുർഗ്ഗം കടന്നുകിട്ടാൻ സംശയാലുക്കളുടെ സാക്ഷ്യംതന്നെയാണു് സഹായകം.

പാശ്ചാത്യപരിഷ്കാരത്തിന്റെ പ്രതിനിധിയായ ഈ യുവാവും ഭാരതത്തിന്റെ പുരാതനസംസ്കാരത്തിന്റെ മൂർത്തിയായ ഈ പൂജാരിയും തമ്മിലുള്ള സമാഗമം ഭാരതത്തിനു മാത്രമല്ല ലോകത്തിനാകമാനം വളരെയേറെ പ്രയോജനം ചെയ്തിട്ടുണ്ടു്. നരേന്ദ്രൻ അവിടെ ചെന്നതു് 'ഈശ്വരനുണ്ടോ?' എന്നു ചോദിച്ചുകൊണ്ടാണു്. ഉണ്ടെന്നും, താൻ കണ്ടിട്ടുണ്ടെന്നും വേണ്ടവർക്കു കാണിച്ചുകൊടുക്കാമെന്നും ഉള്ള ഉത്തരം നരേന്ദ്രനെ ആകർഷിച്ചു. നരേന്ദ്രനു വേണം, കാണണം. ഗുരു കാണിച്ചുകൊടുത്തു, നരേന്ദ്രൻ കൃതകൃത്യനായി. അപ്പോൾ ഭാരതീയഋഷിമാരുടെ ദർശനങ്ങൾ സത്യമാണു്, ഈശ്വരനുണ്ടു്, കാണാൻ കഴിയും. ഈശ്വരനുണ്ടെങ്കിൽ മററെന്തിനെന്തു വില? 'സച്ഛാസ്ത്രീകൃന്തി ശാസ്ത്രാണി.' ഈശ്വരദർശകന്മാരാണു് ശാസ്ത്രങ്ങളുടെ സത്യതയ്ക്കു സാക്ഷികൾ. ശാസ്ത്രം സത്യം. ഈശ്വരൻ സത്യം. ലോകമോ, ഈശ്വരന്റെ ലീലയും.

ഈ നിഷ്ക്കർഷത്തിലെത്താൻ കുറെയേറെ ക്ലേശം നരനു് അനുഭവിക്കേണ്ടതായിവന്നു. ബ്രഹ്മസമാജാംഗമായ നരേന്ദ്രന്റെ ഭാവനയിൽ ഈശ്വരൻ നിരാകാരനും സഗുണനുമാണു്. ഈശ്വരനും ജീവനും ഭിന്നമാണു്. നരേന്ദ്രൻ ദക്ഷിണേശ്വരത്തെത്തിയാൽ ശ്രീരാമകൃഷ്ണൻ അഷ്ടാവക്രസംഹിത വായിക്കാൻ പറയും. അദ്വൈതത്തിന്റെ പരമപദത്തെ പ്രസ്താവിക്കുന്ന ഒരു ഗ്രന്ഥമാണതു്.

അഹോ അഹം നമോ മഹ്യം
യസ്യ മേ നാസ്തി കിഞ്ചന
അഥവാ യസ്യ മേ സർവ്വം
യദവാങ്മനസഗോചരം. അ. സം. 2.14

'ഹാ ആരു ഞാൻ? എനിക്കു നമോവാകം. എനിക്കൊന്നുമില്ല. അഥവാ ഉരയ്ക്കാനോ നിനയ്ക്കാനോ വയ്യാത്ത സർവ്വസത്ത എന്റെ സ്വന്തം.'

ഇതെല്ലാം സർവ്വാബദ്ധം, ഈശ്വരനിന്ദ, എന്നു പറയും നരേന്ദ്രൻ. 'നിനക്കു വേണ്ടെങ്കിൽ വേണ്ട, എനിക്കു കേൾക്കണം, വായിക്കൂ.' എന്നു പറയും ഗുരുദേവൻ. സർവ്വവും ഈശ്വരൻതന്നെ എന്നെഴുതിവെച്ച ഋഷിമാരുടെ തലയ്ക്കു വെളിവില്ലായിരുന്നു എന്നു പറയും നരേന്ദ്രനുടനെ. ഒരു ദിവസം നരേന്ദ്രൻ ശ്രീരാമകൃഷ്ണന്റെ മുറിയിൽനിന്നും പുറത്തുവന്നു് അവിടെ നിന്നിരുന്ന ഹസ്രയോടു് അദ്വൈതത്തെ നിന്ദിച്ചുകൊണ്ടു് ഓരോന്നു പറഞ്ഞു: 'എന്തൊരസംബന്ധം! ഞാൻ ബ്രഹ്മം, നിങ്ങൾ ബ്രഹ്മം, ഈ പുക ബ്രഹ്മം, ഈ പാത്രം ബ്രഹ്മം, അസംബന്ധം.' ഇതു കേട്ടുകൊണ്ടു് ശ്രീരാമകൃഷ്ണൻ പുറത്തേയ്ക്കു വന്നു. 'എന്താ നീ പറയുന്നതു്?' എന്നു ചോദിച്ചുകൊണ്ടു് നരേന്ദ്രനെ ഒന്നു തൊട്ടു.

തൊട്ടതും കണ്ടതൊക്കെ മറഞ്ഞു. എങ്ങും ഈശ്വരൻ, ബ്രഹ്മം. ബ്രഹ്മമല്ലാതൊന്നുമില്ല. ഉണ്ണാൻ ചെന്നിരുന്നു. വിളമ്പുന്ന അമ്മയും വിളമ്പിയ ചോറും ചോറിരിക്കുന്ന പാത്രവും ബ്രഹ്മം. അങ്ങനെ പലനാൾ തുടർന്നു ആ ദർശനം. അദ്വൈതം സത്യം, അദ്വൈതമാണു് സത്യം, ബാക്കിയൊക്കെ അനിത്യം എന്നു് നരേന്ദ്രനു് തീർച്ചയായി. നരേന്ദ്രനു് ഇരുപത്തൊന്നു വയസ്സുള്ളപ്പോൾ അച്ഛൻ പെട്ടെന്നു മരിച്ചു. അച്ഛനു് വരവുണ്ടായിരുന്നു; അതിലേറെ ചെലവും. അച്ഛൻ മരിച്ചപ്പോൾ കടമാണു് ബാക്കി. കുടുംബം രക്ഷിക്കേണ്ട ഭാരം മൂത്ത മകനായ നരേന്ദ്രന്റെ ചുമലിൽ. പലയിടത്തും ജോലിക്കു ശ്രമിച്ചു. എങ്ങുമൊന്നും കിട്ടിയില്ല. വീട്ടിലാണെങ്കിലോ കൊടുംപട്ടിണി. എന്തു ചെയ്യേണ്ടു എന്നു നിശ്ചയമില്ല. ഓടി ദക്ഷിണേശ്വരത്തേയ്ക്കു്. ശ്രീരാമകൃഷ്ണന്റെ അടുത്തു കഷ്ടപ്പാടുകളൊക്കെ പറഞ്ഞുകേൾപ്പിച്ചു. ദേവിയുടെ അടുത്തു് പറഞ്ഞു് തന്റെ അമ്മയുടേയും കൂടെപ്പിറപ്പുകളുടേയും പട്ടിണി അകററാനുള്ള വഴി ഉണ്ടാക്കിക്കൊടുക്കണമെന്നു് അപേക്ഷിച്ചു. ദേവിയുടെ അടുത്തു് കൊററിനുവേണ്ടി അപേക്ഷിക്കുകയില്ലെന്നു ശ്രീരാമകൃഷ്ണൻ. നരേന്ദ്രൻ ദേവിയെ അംഗീകരിക്കാത്തതുകൊണ്ടാണു് ഇങ്ങനെയെല്ലാം വന്നതെന്നു് അദ്ദേഹം പറഞ്ഞു. ദേവിയോടു് നരേന്ദ്രൻ തന്നെ നേരിൽ അപേക്ഷ സമർപ്പിക്കാനും ഉപദേശിച്ചു.

ബ്രഹ്മസമാജക്കാർക്കു് വിഗ്രഹാരാധന അരോചകമായിരുന്നു, വെള്ളക്കാർ അതു മോശമാണെന്നു പറഞ്ഞില്ലേ? ബ്രഹ്മസമാജാംഗമായ രാഖാൽ കാളീക്കോവിലിൽ കുമ്പിട്ടു. അതു കണ്ടു് നരേന്ദ്രൻ അദ്ദേഹത്തെ പരിഹസിച്ചു, ശകാരിച്ചു. വിഗ്രഹാരാധന, അതിലും വിശേഷിച്ചു് കാളീപൂജ, വെറും കാടത്തം, പ്രാകൃതം, അന്ധവിശ്വാസം. ബുദ്ധിയുള്ളവരാരെങ്കിലും കല്ലിനെയും മണ്ണിനെയും പൂജിയ്ക്കുമോ! നേരം അന്തിയായി. പ്രതീക്ഷാനിർഭരനായിട്ടു് കാത്തിരിക്കുകയാണു് നരേന്ദ്രൻ, ദേവിയെ കണ്ടു് തന്റെ നിവേദനം സമർപ്പിക്കുവാൻ. നേരം മണി ഒമ്പതു്. രാത്രി. അല്പമൊരു ഉന്മത്തതയോടെയാണു് നടത്തം. നടയ്ക്കലെത്തി, വിഗ്രത്തിൽ നോക്കി. ചിന്മയിയെ കണ്ടു, ജഗജ്ജനനിയെ, നിഗ്രഹാനുഗ്രഹശക്തയായ കാളിയെ, വരാഭയദായിനിയായ ദേവിയെ, ജ്യോതിഃസ്വരൂപിണിയെ. നരേന്ദ്രൻ അടിപണിഞ്ഞു: അപേക്ഷിച്ചു: 'അമ്മേ, എനിക്കു വിവേകവും വൈരാഗ്യവും നല്കിയാലും. ഭക്തിയും ജ്ഞാനവും നല്കിയാലും.' പലവുറപേക്ഷിച്ചു. ശ്രീരാമകൃഷ്ണന്റെ അടുത്തു മടങ്ങിയെത്തി. ചോറിന്റെ കാര്യം ചോദിച്ചോ, എന്നു് ശ്രീരാമകൃഷ്ണൻ. അപ്പോഴാണു് താൻ പോയതു് എന്തിനെന്നു് നരേന്ദ്രനു് ഓർമ്മ വന്നതു്. വീണ്ടും പോകാനാജ്ഞാപിച്ചു ശ്രീരാമകൃഷ്ണൻ. രണ്ടാംതവണയും ദേവിയെ കണ്ടവാറെ മറെറല്ലാം മറന്നു; പഴയപടി ജ്ഞാനത്തിനും ഭക്തിക്കും വേണ്ടി പ്രാർത്ഥിച്ചു മടങ്ങി. പോയ കാര്യം മറന്നതിൽ ശ്രീരാമകൃഷ്ണൻ പരിഹസിച്ചു. 'വീണ്ടും പോ.'എന്നു് ശ്രീരാമകൃഷ്ണൻ. പോയി. ദേവിയെ കണ്ടു. വന്ന കാര്യം മറന്നില്ല. പക്ഷേ ഒരു വിഷമം: സർവ്വസ്വദായിനിയായ ജഗന്മാതാവിനോടു്, മോക്ഷപ്രദായിനിയായ ഭവതാരിണിയോടു്, കൊററിനും കൂറയ്ക്കുംവേണ്ടി ഇരക്കുകയോ! ലജ്ജാവഹം, അല്പത്വം, അവിവേകം! വേണ്ട, അതൊന്നും വേണ്ട.'അമ്മേ, അടിയന്നു മറെറാന്നും വേണ്ടതില്ല. അവിടുത്തെ അടിമലരിൽ നിശ്ചലമായ ഭക്തിയുണ്ടാകാൻ അനുഗ്രഹിച്ചാലും.' ഇങ്ങനെ പ്രാർത്ഥിച്ചു മടങ്ങി വിവരം ഗുരുദേവനോടു് പറഞ്ഞു. അദ്ദേഹമാണു് ഇതിനെല്ലാം സൂത്രധാരത്വം വഹിക്കുന്നതെന്നും തന്റെ കുടുംബത്തിനു് പട്ടിണിനീങ്ങാനുള്ള വരം നല്കണമെന്നും നരേന്ദ്രൻ അപേക്ഷിച്ചു. വെറും ചോറിനും പരിപ്പിനും ഉടുതുണിക്കും വീട്ടുകാർക്കു് ക്ലേശം വരികയില്ല എന്നനുഗ്രഹിച്ചു ശ്രീരാമകൃഷ്ണൻ. ദേവിയെ കുറിച്ചു് ഒരു പാട്ടു പഠിപ്പിച്ചു കൊടുക്കാൻ നരേന്ദ്രൻ ശ്രീരാമകൃഷ്ണനോടു് അപേക്ഷിച്ചു. 'ത്വം ഹി താരാ ത്രിഗുണധരാ, പരാത്പരാ ആകുലേർത്രാണകർത്രീ മഹാശിവേർ മനോഹരാ' എന്നൊരു പാട്ടു പഠിപ്പിച്ചു; രാത്രി മുഴുവൻ അതു പാടിപ്പാടി നേരം വെളുപ്പിച്ചു. നരേന്ദ്രൻ കാളിയെ സ്വീകരിച്ചു.

വിഗ്രഹാരാധന വിസ്സിത്തം, അദ്വൈതവേദാന്തം അസംബന്ധം, ശ്രീരാമകൃഷ്ണൻ കിറുക്കൻ, ഈ മൂന്നഭിപ്രായങ്ങളോടെയാണ് നരേന്ദ്രനും ശ്രീരാമകൃഷ്ണനും തമ്മിൽ ബന്ധം ആരംഭിച്ചതു്. ഈ മൂന്നഭിപ്രായങ്ങളെയും തകിടം മറിച്ച് നരേന്ദ്രനെക്കൊണ്ടു് അടിയറവു പറയിച്ചു. ഈ പരിവർത്തനം നരേന്ദ്രന് വിവേകവും ആനന്ദവും നല്കി. ലോകത്തിന് ഒരു അവതാരവരിഷ്ഠനെയും വിവേകാനന്ദനെയും ലഭിച്ചു; അതിൻെറ ഫലം ദൂരവ്യാപകം, പോരാ, ചിരസ്ഥായി ആകുന്നു. ലൗകിക ദൃഷ്ട്യാ അതിബുദ്ധിമാനായിരുന്ന നരേന്ദ്രൻ കിറുക്കനെന്നു കരുതിയ ശ്രീരാമകൃഷ്ണനല്ല കിറുക്കു്, അദ്ദേഹം മാത്രമാണ് ശരിയായ സ്വബോധം ഉള്ളവൻ, എന്നു വന്നാൽ അതിനർത്ഥം ബാക്കി സകലർക്കും കിറുക്കാണെന്നല്ലേ? അതെ, അതുതന്നെയാണ് നമ്മുടെ പഴയ ശാസ്ത്രങ്ങൾ പാടിയതും. 'പീത്വാ മോഹമയീം പ്രമാദമദിരാമുന്മത്തഭൂതം ജഗത്.' പ്രമാദമാകുന്ന മദിര കുടിച്ച് ഉന്മത്തമാണു ലോകം. എന്താണ് ശ്രീരാമകൃഷ്ണനെ സ്വബോധവാനാക്കിയതു്? ഈശ്വരസാക്ഷാത്കാരം. അപ്പോൾ ഈശ്വരൻ സത്യമാണ്. എങ്കിൽ ലോകമോ? അനിത്യം. ജീവിതമോ? ദുഃഖമയം. അതുതന്നെ ഗീതാചാര്യനരുളി: 'അനിത്യമസുഖം ലോകം' എന്ന്. അതിനുള്ള പ്രതിവിധിയും അദ്ദേഹം അരുളിയതുതന്നെ, 'ഇമം പ്രാപ്യ ഭജസ്വ മാം.' 'അനിത്യവും ദുഃഖമയവുമായ ലൗകികവിഷയസുഖങ്ങൾക്കുവേണ്ടി, ഭാര്യയ്ക്കും മക്കൾക്കുംവേണ്ടി, മനുഷ്യൻ കുടംകുടമായി കണ്ണീർ വാർക്കുന്നു! ഈശ്വരനെ കാണാഞ്ഞു് ആരുണ്ടു കേഴുന്നു?' ചോദിച്ചു ശ്രീരാമകൃഷ്ണൻ. അദ്ദേഹം ഈശ്വരനെ കണ്ടു. സംസാരതാപംകൊണ്ടു കേഴുന്നവർക്ക് ആശ്വാസം കാണാൻ വഴിയുണ്ടെന്ന് അദ്ദേഹം കാണിച്ചുതന്നു. നരേന്ദ്രൻ ആ കേഴൽ കണ്ടു, കേട്ടു; സ്വയം കേണു, ഈശ്വരനെ കണ്ടെത്തി, സകല ജീവജാലങ്ങളിലും കുടികൊള്ളുന്നുവെന്ന്, ജീവൻെറ ജീവൻ ശിവനാണെന്ന്. ശ്രീരാമകൃഷ്ണൻ ശാസ്ത്രം സത്യമെന്നു തെളിയിച്ചു സാക്ഷാത്കാരംകൊണ്ടു്. അനുഭൂതിയാണ് സത്യത്തിൻെറയും ശാസ്ത്രത്തിൻെറയും തെളിവു്. സച്ഛാസ്ത്രീകർത്തി ശാസ്ത്രാണി. അതാണവർ സാധിക്കുന്ന ശാസ്ത്രരക്ഷണം. ഭവതു നിശ്ചയദാർഢ്യാദൃഢ്യം ശാസ്ത്രരക്ഷണം. വിഷയാരണ്യത്തിൽ കിടന്നു വഴി കാണാതെ വലയുന്ന ജീവപാന്ഥന് പണ്ടുള്ളവർ കൊളുത്തിവെച്ച ശാസ്ത്രദീപം വീണ്ടും ഉജ്ജ്വലിപ്പിച്ചു രാമകൃഷ്ണവിവേകാനന്ദന്മാർ.

അദ്വൈതമാണു സത്യം എന്ന ദർശനത്തിൻെറ ഫലമോ? പൊരുളൊന്നു്, പേരു പലതു്, എന്നു പണ്ടേ ക്രാന്തദർശികൾ കണ്ടെത്തിയിരുന്നു. കാണുന്നതാണു ശരിയെന്നു പറയാൻ ശാസ്ത്രവും യുക്തിയും ഒന്നും വേണ്ട — പക്ഷേ അതു പ്രാകൃതന്മാരുടെ ദർശനമാണ്. കാണുന്നതിൽ എന്താണു സത്യം എന്നു തേടിച്ചെല്ലുമ്പോഴാണ്, കാണുന്നതൊക്കെ മറയുന്നതാണ്; മായാതെ മറയാതെ വിളങ്ങുന്നതു് കാണുന്നവനാണ്, ആ കാണുന്നവൻ നിത്യനാണ്; ഏകനാണ്, പൂർണ്ണനാണ്. ഇതാണ് ശാസ്ത്രത്തിൻെറ സിദ്ധാന്തം; സിദ്ധന്മാരുടെ അനുഭൂതിയും. നാം ഉറങ്ങുമ്പോൾ ദ്വൈതമില്ലല്ലോ; അവിടെ നാം ഇല്ലാതാകുന്നുമില്ല. ഈ സത്യമാണ് വേദാന്തവിദ്യയ്ക്കു് സർവ്വഥാ അർഹനായ നരേന്ദ്രന്, വേദവേദ്യനായ ആ പരമഗുരു പഠിപ്പിച്ചുകൊടുത്തതു്. ഈ ഈശ്വരദർശനമാണ് ഭാരതത്തിൻെറ അനശ്വരസമ്പത്തു്.

ഈ സമ്പത്താണ് ലോകത്തിന് ഭാരതത്തിൻെറ സംഭാവന. പ്രപഞ്ചനിയതിയിൽ, ഓരോ വ്യക്തിക്കുമെന്നപോലെ, ഓരോ ജനതയ്ക്കും ചില സവിശേഷവാസനകൾ ഉണ്ടു്. അവരതു് — സ്വധർമ്മം — വളർത്തുന്നു, വിതരണം ചെയ്യുന്നു. തങ്ങൾക്കാവശ്യമുള്ളതും, തങ്ങളുടെ വാസനയ്ക്കു് അനുകൂലങ്ങളായതും, മററുള്ളവരിൽനിന്നും ഉൾക്കൊള്ളുന്നു. ഇപ്രകാരമുള്ള ആദാനപ്രദാനംകൊണ്ടേ ലോകത്തിന് സർവ്വതോമുഖമായ ശ്രേയസ്സുണ്ടാവുകയുള്ളു. മഹമ്മദീയാക്രമണത്തിനുശേഷം, ഭാരതം ഉള്ളിലേയ്ക്കു വലിഞ്ഞു് ചുററും വേലികെട്ടി, മററുള്ളവർക്ക് ഭ്രഷ്ടും അയിത്തവും കല്പിച്ചും സ്വയം വീമ്പു നടിച്ചും മററുള്ളവരുടെ പരിഹാസപാത്രമായി കഴിഞ്ഞുകൂടുകയായിരുന്നു. അങ്ങനെയിരിക്കുമ്പോഴാണ് കാലചക്രത്തിരിച്ചിലിൽ, നിയതിയുടെ നിശ്ചയപ്രകാരം, ഭാരതം രാഷ്ട്രീയമായും സാംസ്കാരികമായും പരാധീനമായതു്, പാശ്ചാത്യരുടെ മുമ്പിൽ കുമ്പിട്ടതു്. ആംഗലവിദ്യാഭ്യാസം നടപ്പാക്കിയ അതേ വർഷംതന്നെ, ആ വിദ്യാഭ്യാസത്തിൻെറ കെടുതികളിൽനിന്നു ഭാരതത്തെ രക്ഷിക്കാനും ആ വിദ്യാഭ്യാസത്തെത്തന്നെ ഉപയോഗപ്പെടുത്തി ഭാരതസംസ്കാരത്തെ ലോകമാകെ പ്രചരിപ്പിക്കാനും ആയി, ഭാരതദേവത ഒരു മൂർത്തിയെടുത്തു. ശ്രീരാമകൃഷ്ണരൂപത്തിൽ. ഏതാനും ശതാബ്ദങ്ങൾക്കുശേഷം, ഇക്കഴിഞ്ഞ ഒന്നുരണ്ടു ശതാബ്ദകാലങ്ങളിലെ ഏററവും വലിയ മഹാസംഭവങ്ങളിലൊന്നായിട്ടു് ഭാരതീയചിന്തയുടെ ബഹിഃപ്രസരത്തെ ചരിത്രം കണക്കാക്കിയെന്നു വന്നേക്കാം. ലോകമഹായുദ്ധങ്ങളൊന്നും മഹാസംഭവങ്ങളല്ല; അവയെല്ലാം മാനവസമുദായത്തെ ബാധിച്ചുകൊണ്ടിരിക്കുന്ന ഒരു തരം സാംക്രമികരോഗമാണ്. എന്നാൽ ഈവക രോഗശോകങ്ങൾക്കിടയിലും മനുഷ്യമനസ്സിന് അല്പമെങ്കിലും ശാന്തിയും സമാധാനവും കണ്ടെത്താൻ സഹായിക്കുന്ന ആശയാദർശങ്ങൾ നല്കിയിട്ടുള്ളതു് ഈശ്വരനും, ഈശ്വരപുരുഷന്മാരും, ഈശ്വരകഥകളുമാണ്. ഇവയുൾക്കൊള്ളുന്ന അദ്ധ്യാത്മദർശനങ്ങളും മതസംസ്കാരങ്ങളും എന്നും എവിടെയും മനുഷ്യനു കൂടിയേ കഴിയൂ. അങ്ങനെയുള്ള അനേകം മതങ്ങൾക്കു്, പോരാ, എല്ലാ മതങ്ങൾക്കും, ജന്മംകൊടുത്ത സുകൃതിനിയാണ് ഭാരതമാതാവു്.

ഭാരതചരിത്രത്തിൽ പാശ്ചാത്യാധിപത്യം ഉണ്ടായിരുന്നില്ല എന്നു സങ്കല്പിക്കുക; മഹമ്മദീയഭരണം തുടർന്നുപോന്നുവെന്നും കരുതുക. മതപ്രപീഡകരായ

അറംഗസീബിനെപ്പോലെയുള്ള ഭ്രഷ്ട്രുക്കന്മാരുടെ കീഴിൽ ഭാരതം നീണാറം ഞെരിഞ്ഞിരുന്നുവെന്നും വിചാരിക്കുക. എങ്കിൽ സനാതനധർമ്മം ബാക്കി കാണുമായിരുന്നില്ല. സഹിഷ്ണതയും ധർമ്മവും മൺ മറഞ്ഞേനെ. വിദേശാധിപത്യം കൊണ്ടെന്തു വന്നുകൂടി? ഭാരതം ഉണർന്നു, ആദ്ധ്യാത്മികമായും രാഷ്ട്രീയമായും. ഭാരതീയാദർശവും ലോകമാകെ വ്യാപിച്ചു. ഇന്നിപ്പോറം നാം കേറംക്കുന്ന ഏകലോകത്തിന്റെയും സ്ഥിതിസമത്വവാദത്തിന്റെയും താത്ത്വികപശ്ചാത്തലം അദ്വൈതമല്ലാതെ മറെറന്താണ് ? 'ആത്മൈവേദം സർവ്വം' എന്ന അദ്വൈതാദർശത്തിന്റെ രാഷ്ട്രീയ വ്യാഖ്യാനമല്ലേ പ്രജായത്തഭരണം ? 'ആത്മവത് സർവ്വ ഭൂതാനി' എന്ന അദ്വൈതസദാചാരത്തിന്റെ പ്രായോഗികപരീക്ഷണമല്ലേ സ്ഥിതിസമത്വവാദം ? തല്ക്കാലം രാഷ്ട്രീയവും ആർത്ഥികവുമായ മത്സരങ്ങറംകൊണ്ട് ചൂടുപിടിച്ച ചുററുപാടിൽ നമുക്കതിന്റെ പശ്ചാത്തലം കാണാൻ കഴിയുന്നില്ലായിരിക്കാം. പക്ഷേ, അദ്വൈതവേദാന്തത്തിന്റെ പ്രായോഗികപ്രതിധ്വനികളാണ് ഈവക പരീക്ഷണങ്ങളും വിപ്ലവങ്ങളും. ഈ ആദർശം ലോകത്തിന്റെ പൊതുസ്വത്തായിക്കഴിഞ്ഞു. ഇതു പൊതുസ്വത്താക്കുന്നതിന് കാരണഭൂതന്മാരായ യുഗാചാര്യന്മാരാണ് ശ്രീരാമകൃഷ്ണനും വിവേകാനന്ദസ്വാമികളും. ശ്രീരാമകൃഷ്ണനെ കൂടാതെ നരേന്ദ്രൻ വിവേകാനന്ദനാവുകയില്ല, വിവേകാനന്ദനില്ലെങ്കിൽ ശ്രീരാമകൃഷ്ണനെ ലോകം മനസ്സിലാക്കുകയുമില്ല; എന്നുവെച്ചാൽ ഭാരതത്തെ മനസ്സിലാക്കുകയില്ല എന്നർത്ഥം. അജ്ഞാനതിമിരാന്ധമായ പാശ്ചാത്യലോകത്തിന്റെ കണ്ണ് വിവേകാനന്ദനാകുന്ന ജ്ഞാനാഞ്ജനം പ്രയോഗിച്ച് തുറന്ന ശ്രീഗുരുവാണ ശ്രീരാമകൃഷ്ണൻ. ഭാരതപാരതന്ത്ര്യം കാലാന്തരത്തിൽ ഒരു ഉൽഭ്രംശാപമായിട്ട് ലോകം കരുതുന്നെങ്കിൽ അദ്ഭുതപ്പെടാനില്ല.

അതു മാത്രമല്ല, ഭാരതത്തിന്റെ ഇന്നത്തെ രാഷ്ട്രീയ സ്ഥിതിഗതിയിലും ഇവരുടെ സമാഗമം വളരെയേറെ സംഭാവന നല്കിയേക്കാം. സംസ്കൃതവും സനാതന സംസ്കാരവും ക്ഷേത്രങ്ങളും തീർത്ഥങ്ങളുമാണ് ഭാരതത്തെ അനാദികാലമായി ഒരു രാഷ്ട്രമാക്കി നിലനിർത്തിയിരുന്നത്. രാഷ്ട്രീയമായി ഭാരതം അനേകരാജ്യങ്ങളായിരുന്നപ്പോഴും സാംസ്കാരികമായി ഒന്നായിരുന്നു. ഇവയോടുള്ള ആദരവും ഇവയിലുള്ള അഭിമാനവുമാണ് സാംസ്കാരികദൃഷ്ട്യാ ഒരുവനെ ഭാരതീയനാക്കുന്നത്. ഇവയിൽ അഭിമാനമില്ലാത്ത ഇന്ത്യക്കാർ രാഷ്ട്രീയമായി ഇന്ത്യയിലെ പൗരന്മാർ ആണെങ്കിൽത്തന്നെയും അവരുടെ കൂറ് ഇന്ത്യയോടല്ല. ഗതാഗതസൗകര്യം വർദ്ധിച്ചതോടുകൂടി, വിദേശികറം ഭരണപരമായും ഇന്ത്യയെ ഒന്നാക്കിത്തീർത്തു. പൊതുവായ ഒരു പരാധീനതയിൽ ഇന്ത്യ ഒന്നിച്ചുനിന്നു. ഈ പൊതുവായ വിപത്തു നീങ്ങിയപ്പോറം, രാഷ്ട്രീയമായി ഇന്ത്യ വീണ്ടും വിഭാഗീയമായി ചിന്തിക്കാൻ തുടങ്ങി. അധികാരം കൈയിലാക്കാൻ പല സംഘടനകളും രൂപംകൊണ്ടു. രാഷ്ട്രീയസംഘടനയെന്നാൽ സംഘടിതസ്വാർത്ഥമെന്നാണർത്ഥം. അവ പരസ്പരം കലഹിക്കാതെ നിവൃത്തിയില്ല. ഭാരതത്തിന്റെ പൊതുവായ നന്മയെ ലാക്കാക്കി പ്രവർത്തിക്കുന്ന സംഘടനകറം ഇല്ലെന്നുതന്നെ പറയാം. വോട്ടിനുവേണ്ടി എന്തും ചെയ്യാൻ മടിക്കുകയില്ല രാഷ്ട്രീയസംഘടനകറം. ഇന്ന് ഇന്ത്യാക്കാരനെ കാണാനില്ലാതായിരിക്കുന്നു. ഈ ഘട്ടത്തിൽ ഭാരതീയ സംസ്കാരത്തിൽ അഭിമാനംകൊള്ളുന്ന ഒരു അഖില ഭാരതസംഘടന – പോരാ, അഖിലലോകസംഘടനയെന്നുതന്നെ പറയാം – ഉണ്ടെങ്കിൽ അതു് രാമകൃഷ്ണ വിവേകാനന്ദന്മാരുടെ സംഘടനയാണ്. ആ സംഘടനയ്ക്ക് രാഷ്ട്രീയമില്ലാത്തതുകൊണ്ട്, അവക്ക് സ്വാർത്ഥമോഹവുമില്ല. സകലരുമായി ഒത്തുചേർന്ന് പൊതുനന്മയ്ക്കുവേണ്ടി അവക്കു പ്രവർത്തിക്കാൻ കഴിയും. ഭാരതീയസാംസ്കാരികൈക്യത്തിന്റെ ദീപം അണയാതെ നിലനിർത്തിപ്പോരുന്നതു് ഈ സംഘടനയാണ്. ഇതിന്റെ പ്രചോദകാദർശങ്ങളായ ത്യാഗവും സേവയും ആദ്ധ്യാത്മികതയും മാത്രമേ ഭാരതത്തിന് ഇന്നും എന്നും മാർഗ്ഗദർശകങ്ങളാകയുള്ള.

ഇനി നമ്മുടെ മൂന്നാമത്തെ ചർച്ചാവിഷയമായ വിഗ്രഹാരാധന സാർത്ഥകമാണെന്നു തെളിഞ്ഞതുകൊണ്ടുള്ള പ്രയോജനം നോക്കാം. മനുഷ്യൻ പ്രമാദത്തിൽ നിന്നു പ്രമയിലേയ്ക്കല്ല, തെററിൽനിന്ന് ശരിയിലേയ്ക്കല്ല, ചെറിയ പ്രമയിൽനിന്ന് വിശാലമായ പ്രമയിലേയ്ക്കാണ് സഞ്ചരിക്കുന്നതു് എന്ന് സ്വാമിജി പറയുന്നുണ്ട്. ഈ ഉറംക്കാഴ്ച ആദ്ദേഹത്തിന് നേടിക്കൊടുത്തതു് ശ്രീരാമകൃഷ്ണനാണ്; അദ്ദേഹത്തിൽക്കൂടി നമ്മുടെ പുരാതനശാസ്ത്രങ്ങളും. സത്യമൊന്നെന്നും അതിന് പേരു് പലതുണ്ടാകാമെന്നും കണ്ടുപിടിച്ച നാറംമുതൽ ആരാധനാസ്വാതന്ത്ര്യം ജന്മാവകാശമാണെന്ന് ഭാരതീയർ ഗ്രഹിച്ചു. ഓരോ വ്യക്തിക്കും താൻ നില്ക്കുന്ന നിലയിൽനിന്നും കാഴ്ചപ്പാടിൽക്കൂടിയും മാത്രമേ ഈശ്വരനെ സമീപിക്കാനും ദർശിക്കാനും സാധിക്കൂ. എല്ലാവക്കും ഒരേ പാഠം പോരാ. അക്ഷരാഭ്യാസം തുടങ്ങുന്ന ശിശു പാഠപുസ്തകത്തിലെ ആനയുടെ ചിത്രം കാണുന്നു, ആനയെന്നറിയുന്നു, ആനയെന്ന് പറയുന്നു. അതിനടിയിൽ എഴുതിയിരിക്കുന്ന ആ – ന എന്ന അക്ഷരം ആ കറുത്തു തടിച്ച സത്വത്തെയാണ് കുറിക്കുന്നതെന്ന് മെല്ലെ ഗ്രഹിക്കുന്നു. കുറച്ചു കഴിഞ്ഞാൽ പടമില്ലാതെതന്നെ വായിക്കാനും ഗ്രഹിക്കാനും കഴിയുന്നു. ബാലമനസ്സിന്, പ്രാകൃതമനസ്സിന്, നിരാകാര സത്യം ഗ്രഹിക്കാൻ സാദ്ധ്യമല്ല. എന്തിന്, ശിക്ഷിത മനസ്സിനുപോലും പ്രയാസമാണ്. നാമരൂപങ്ങളില്ലാതെ എന്തെങ്കിലും നിനയ്ക്കാനോ, ഗ്രഹിക്കാനോ സാദ്ധ്യമല്ല. മനസ്സിനും വാക്കിനും വിഷയമല്ലാത്ത വസ്തുവിന് ഗ്രഹിക്കാൻ വിഗ്രഹം — വിശേഷേണ ഗ്രഹിക്കാൻ സഹായിക്കുന്നതാണ വിഗ്രഹം – അനുപേക്ഷണീയമാണ്. അതിനാൽ വിഗ്രഹാരാധന തെററല്ലെന്നു മാത്രമല്ല കൂടിയേ കഴിയൂതാനും. കാളീപൂജകനായി സാധന ആരംഭിച്ച് സർവ്വമതസത്യവും സാക്ഷാത്കരിച്ച് തന്നെ അദ്വൈതവേദാന്തം

പഠിപ്പിച്ച ശ്രീരാമകൃഷ്ണന്റെ ജീവിതത്തിൽനിന്നും സ്വാമിജി ഈ തത്ത്വം വ്യക്തമായി ഗ്രഹിച്ചു.

വേദാന്തത്തിൽ 'നേതി നേതി' എന്ന നിഷേധപരമായ ഒരു മാർഗ്ഗവും 'ഇതി ഇതി' 'ഈശാ വാസ്യമിദം സർവ്വം' എന്ന് വേറൊരു മാർഗ്ഗവും ഉണ്ട്. ഇവയിൽ ഇതി ഇതി എന്ന സർഗ്ഗാത്മകമാർഗ്ഗമായിരുന്നു ശ്രീരാമകൃഷ്ണൻ സ്വീകരിച്ചിരുന്നതു്. അതിനാൽ സർവ്വവും ഈശ്വരരൂപങ്ങളാം; സർവ്വസമീപനങ്ങളും സത്യവും സ്വീകാര്യവും, മാത്രമല്ല, കേവലം വിഗ്രഹങ്ങളും പോലും ഈശ്വരചൈതന്യത്തെ പ്രകാശിപ്പിക്കമെങ്കിൽ ഈശ്വരന്റെ സജീവമൂർത്തിയായ മനുഷ്യനിൽ ആ പ്രകാശം എത്രയോ കൂടുതലുണ്ട്! ജീവനിൽ ശിവനെ കണ്ട ശ്രീരാമകൃഷ്ണൻ. ആ ശിവനെ ആരാധിക്കാൻ ഉപദേശിച്ച ശ്രീരാമകൃഷ്ണനും സ്വാമിജിയും. അതുമൊരുതരം വിഗ്രഹാരാധനയാണ്, പക്ഷേ അദ്വൈതിയുടെ വിഗ്രഹാരാധന! ഇവരിരുവരും സമന്വയമൂർത്തികളാണ്; സർവ്വമതങ്ങളുടേയും, സർവ്വയോഗങ്ങളുടെയും സർവ്വാരാധനാസമ്പ്രദായങ്ങളുടേയും പഴയതിന്റെയും പുതിയതിന്റെയും ഭൗതികതയുടേയും ദൈവികതയുടേയും പൗരസ്ത്യത്തിന്റെയും പാശ്ചാത്യത്തിന്റെയും സകലതിന്റെയും സർഗ്ഗാത്മകവും സമ്മോഹനവുമായ സമന്വയം ഇവർ സ്വജീവിതങ്ങളിൽക്കൂടി തെളിയിച്ചു.

നരേന്ദ്രന്റെ ഈ മൂന്ന് അന്ധവിശ്വാസങ്ങളും നീക്കി വിവേകാനന്ദനാക്കിയതാണ് ശ്രീരാമകൃഷ്ണൻ ലോകത്തിനു നല്കിയ ഏററവും വലിയ സംഭാവന. സ്വഗുരുവിന്റെ മഹത്ത്വം മനസ്സിലാക്കി അതിൽക്കൂടി വ്യക്തമായിക്കണ്ട അദ്വൈതസത്യവും അവതാരരഹസ്യവും സർവ്വമതസമന്വയവും ലോകത്തിനു് കാഴ്ച വെച്ചതാണ് നരേന്ദ്രന്റെ ജീവിതസാഫല്യം. രാമകൃഷ്ണവിവേകാനന്ദന്മാരിൽക്കൂടി ഭാരതം ലോകത്തിനു ചെയ്ത മഹത്തായ സേവനമാണ് ആത്മമോക്ഷവും ജഗദ്ധിതവും. അതേ, ഇതായിരുന്നു ഈ യുഗളാവതാരത്തിന്റെ പ്രയോജനവും.

---

# ജീവന്മുക്തിവിവേകം - 15

ജീ. ബാലകൃഷ്ണൻനായർ

## വിദ്യാരഹസ്യം

അപ്പോൾ തത്ത്വജ്ഞാനം വിദേഹമുക്തിയെ ഉളവാക്കുന്നു. മനോനാശവാസനാക്ഷയങ്ങൾ ജീവന്മുക്തിയെ ഉളവാക്കുന്നു. അതുകൊണ്ട് വിദേഹമുക്തിയിൽ തത്ത്വജ്ഞാനത്തിനു് പ്രാധാന്യം. വാസനാക്ഷയമനോനാശങ്ങൾക്കു് ജീവന്മുക്തിയിൽ പ്രാധാന്യം. ഇതാണ് വ്യവസ്ഥ. ഇവിടെ ഒരു സംശയം വരാം. തത്ത്വജ്ഞാനമനോനാശവാസനാക്ഷയങ്ങൾ വിവിദിഷാസന്ന്യാസവേളയിൽ സമ്പാദിക്കുന്നവയാണല്ലോ. അവ വിദ്വത്സന്ന്യാസത്തിനുശേഷം സ്വാഭാവികമായി അനുഭവപ്പെടുന്നുവെന്നു മാത്രമേയുള്ളോ, അതോ വിദ്വത്സന്ന്യാസത്തിനുശേഷവും അവ സമ്പാദിക്കുന്നതിനുള്ള പ്രയത്നം ആവശ്യമാണോ? സ്വാഭാവികമായി അനുഭവപ്പെടുന്നതേയുള്ളു എന്നു പറയാൻ പററില്ല. തത്ത്വജ്ഞാനംപോലെ മനോനാശവാസനാക്ഷയങ്ങളും സ്വാഭാവികമാണെന്നുവന്നാൽ ജീവന്മുക്തിയിൽ തത്ത്വജ്ഞാനം അപ്രധാനം, മനോനാശവാസനാക്ഷയങ്ങൾ പ്രധാനം എന്ന വേർതിരിവു ശരിയാകാതെ പോവും. ഇനി വിദ്വത് സന്ന്യാസത്തിനുശേഷം ഇവ മൂന്നും പ്രയത്നം കൊണ്ട് നേടേണ്ടതാണെന്നുള്ള രണ്ടാം പക്ഷവും സ്വീകരിക്കാൻ പററില്ല. മനോനാശവാസനാക്ഷയങ്ങൾപോലെ തത്ത്വജ്ഞാനവും പ്രയത്നംകൊണ്ടു നേടേണ്ടതാണെന്നുവന്നാൽ തത്ത്വജ്ഞാനത്തെ അപ്രധാനമെന്നുപറഞ്ഞു് ഉദാസീനഭാവത്തിൽ മാററിനിർത്താൻ പററാതെ വരും. ഈ സംശയങ്ങൾ സാരമില്ല. വിദ്വത്സന്ന്യാസത്തിനുശേഷം ജ്ഞാനം സ്വാഭാവികമായി അനുവർത്തിക്കുന്നു. മനോനാശവാസനാക്ഷയങ്ങൾ പ്രയത്നംകൊണ്ടു നേടേണ്ടതായുമിരിക്കുന്നു. ഇതാണ് നിയമം. ഇവിടെ അല്പം വിശദീകരണം ആവശ്യമുണ്ട്. രണ്ടുതരത്തിലുള്ള ബ്രഹ്മവിദ്യാധികാരികളാണു കാണപ്പെടുന്നതു്. ഉപാസനകൊണ്ട് പക്വത നേടിയവരും ഉപാസനകൊണ്ട് പക്വത നേടാത്തവരും. ചിലർ ആദ്യം ഏതെങ്കിലും സാകാരദേവനെ ഉപാസിക്കുന്നു. ഉപാസന ദൃഢമാക്കി ആ ദേവനെ സാക്ഷാത്

കരിക്കുകയും ചെയ്യുന്നു. അതിനുശേഷമാണ് തത്ത്വജ്ഞാനത്തിന് യതിക്കുന്നത്. അങ്ങനെയുള്ളവർക്ക് വാസനാക്ഷയമനോനാശങ്ങൾ ദൃഢതരമായിത്തീരുന്നു. അവർ തത്ത്വജ്ഞാനം നേടി വിദ്വത്സന്ന്യാസംസ്വീകരിക്കുന്നതോടെ സ്വഭാവേനതന്നെ ജീവന്മുക്തന്മാരായി വർത്തിക്കുന്നു. ഇങ്ങനെയുള്ളയാളാണ് ശാസ്ത്രത്തിന് തികച്ചും സമ്മതനായ ബ്രഹ്മവിദ്യാധികാരി. ഇവർക്ക് ശാസ്ത്രം വിവിദിഷാസന്ന്യാസവും വിദ്വത്സന്ന്യാസവും ഒരുമിച്ച് വിധിച്ചിരിക്കുന്നു. വിവിദിഷാസന്ന്യാസവും വിദ്വത്സന്ന്യാസവും സ്വരൂപത്തിൽ ഭിന്നങ്ങളാണ്. പക്ഷേ മേൽ പറഞ്ഞ സത്യദർശികളിൽ അവ ഇടകലർന്ന് വർത്തിക്കുന്നതുപോലെ കാണപ്പെടുന്നു. എന്നാൽ ആധുനികരാകട്ടെ മിക്കവാറും ഉപാസനകൊണ്ടുള്ള പക്വത നേരത്തെ നേടാൻ കൂട്ടാക്കുന്നില്ല. ഔത്സുക്യംകൊണ്ട് അവർ നേരിട്ടുതന്നെ ബ്രഹ്മവിദ്യാസമ്പാദനത്തിനൊരുമ്പെടുന്നു. അതിന്നായി താല്ക്കാലികമായ വാസനാക്ഷയമനോനാശങ്ങൾ അഭ്യസിക്കുകയും ചെയ്യുന്നു. അത്രത്തോളം ശ്രവണമനനനിദിധ്യാസങ്ങളിലും ഏർപ്പെടുന്നു. ഇവ ദൃഢമായി അഭ്യസിക്കുന്നതോടെ അജ്ഞാനം, സംശയം, വിപര്യയം എന്നിവ മാറിക്കിട്ടുന്നു. 'ആത്മാവിനെ ഞാൻ കാണുന്നില്ല, അറിയുന്നില്ല' എന്ന തോന്നലാണ് അജ്ഞാനം. മായയുടെ ആവരണശക്തിയാണ് ഈ തോന്നലുളവാക്കുന്നത്. അജ്ഞാനഫലമായി ആത്മാവുണ്ടോ ഇല്ലയോ എന്ന സംശയം ആവിർഭവിക്കുന്നു. 'പുറമേയുള്ള കാഴ്ചകളെ ഞാൻ കാണുന്നു, അറിയുന്നു, അതുകൊണ്ട് അവ സത്യമായിരിക്കും,' എന്ന നിഗമനമാണ് വിപര്യയം. 'വിപര്യയോ മിഥ്യാജ്ഞാനം അതദ്രൂപപ്രതിഷ്ഠം' എന്നാണ് പതഞ്ജലി യോഗസൂത്രത്തിൽ വിപര്യയത്തെ നിർവ്വചിക്കുന്നത്. വസ്തുസ്വരൂപത്തിൽ യഥാർത്ഥത്തിലില്ലാത്ത ഭ്രമദർശനമാണ് വിപര്യയം. അജ്ഞാനസംശയവിപര്യയങ്ങൾ മാറുന്നതോടെ വ്യക്തമായ തത്ത്വജ്ഞാനം ഉദയം ചെയ്യുന്നു. ജ്ഞാനം ഒരിക്കലുണ്ടായാൽ പിന്നെ അതൊരു കാരണത്താലും നഷ്ടപ്പെടുന്നതല്ല. വഴിമാറിക്കൊടുത്ത അവിദ്യ വീണ്ടും കടന്നുവരുമെന്നു കരുതാനും നിർവ്വാഹമില്ല. അതുകൊണ്ട് ഉണ്ടായ തത്ത്വജ്ഞാനം ശിഥിലമാകാതെ തുടരുന്നു. ജ്ഞാനസമ്പാദനത്തിനായി തല്ക്കാലം അഭ്യസിച്ചുറപ്പിച്ചിരുന്ന വാസനാക്ഷയമനോനാശങ്ങളാകട്ടെ ചിരകാലദൃഢാഭ്യാസമില്ലാത്തതുകൊണ്ട് ശിഥിലങ്ങളായിത്തീരുന്നു. ഭോഗംകൊണ്ടുമാത്രം ഒടുങ്ങേണ്ട പ്രാരബ്ധത്തിന്റെ ബലംകൊണ്ടും അവ കൂടെക്കൂടെ നഷ്ടമായി ഭവിക്കുന്നു. ചിരകാലദൃഢാഭ്യാസിയല്ലാത്ത ജ്ഞാനിയുടെ വാസനാക്ഷയമനോനാശങ്ങൾ കാററത്തുവെച്ചിരിക്കുന്ന ദീപംപോലെയാണ്. കാററടിക്കുമ്പോൾ അതു വല്ലാതെ ചലിക്കും. കാററില്ലാത്തപ്പോൾ നിശ്ചലത അനുഭവപ്പെടും. പ്രാരബ്ധവേഗം പ്രബലമായിരിക്കുമ്പോൾ വാസനാക്ഷയമനോനാശങ്ങൾ ശിഥിലമാകുന്നതായി തോന്നും. പ്രാരബ്ധവേഗത്തിനു പ്രാബല്യമില്ലാത്തപ്പോൾ അവയുടെ ഉറപ്പ് അനുഭവപ്പെടും. വാസനാക്ഷയമനോനാശങ്ങൾ പൂർണ്ണമായി അത്രയെളുപ്പം നേടിയെടുക്കാവുന്നവയല്ല. വസിഷ്ഠൻ അഭിപ്രായപ്പെടുന്നതിപ്രകാരമാണ്: 'ജ്ഞാനസമ്പാദനത്തിനു മുൻപുള്ള പ്രയത്നംകൊണ്ടുമാത്രം വാസനാക്ഷയം പൂർണ്ണമാകുന്നതല്ലെന്ന് എല്ലാവരും സമ്മതിക്കുന്നു. സുമേരുപർവ്വതത്തെ പിഴുതെറിയുന്നതിനേക്കാൾ ദുഃസാധമാണ് വാസനാക്ഷയം.' മനോനാശത്തിന്റെ കഥയും ഇതുതന്നെ. അതുകൊണ്ടാണല്ലൊ ഗീതയിൽ അർജ്ജുനൻ ഇങ്ങനെ പറയുന്നത്:

> ചഞ്ചലം ഹി മനഃ കൃഷ്ണ,
> പ്രമാഥി ബലവദ്ദൃഢം;
> തസ്യാഹം നിഗ്രഹം മന്യേ
> വായോരിവ സുദുഷ്കരം. (ഗീത – 6. 34.)

'ഹേ കൃഷ്ണ, മനസ്സ് അത്യന്തചഞ്ചലമാണ്. അത് അടങ്ങാതെ ബലാൽ ഇളകിമറിയുന്നു. അതിനെ കീഴ്പ്പെടുത്തുക കാററിനെ പിടിച്ചു കെട്ടുന്നതുപോലെ അസാദ്ധ്യമാണെന്നു തോന്നുന്നു.' അതുകൊണ്ട് ആധുനികന്മാരായ വിദ്വത്സന്ന്യാസിമാരെ ജ്ഞാനം മാത്രം വിട്ടുപോകാതെ പിൻതുടരുന്നു. വാസനാക്ഷയമനോനാശങ്ങൾ പൂർണ്ണമായി നേടാൻ അവർക്ക് വീണ്ടും പ്രയത്നം തുടരേണ്ടിവരുന്നു. ഇതാണ് വിദ്യാരഹസ്യം.

### വാസനാസ്വരൂപം

വാസനാക്ഷയം നേടേണ്ടതാണെന്നു കണ്ടുവല്ലോ. എന്താണീ വാസന ? വസിഷ്ഠൻ വാസനയെന്തെന്ന് രാമനെ വിവരിച്ചു കേൾപ്പിക്കു

ന്നുണ്ട്. ചില കാര്യങ്ങൾ നാം ദൃഢമായി ആവർത്തിച്ച് ഭാവന ചെയ്തുറപ്പിക്കുന്നു. ഈ ഭാവന ഒരു ഘട്ടത്തിലെത്തിയാൽ പിന്നെ നമുക്ക് അതിൻെറ വെളിച്ചത്തിൽ മാത്രമേ പദാർത്ഥങ്ങളെ കാണാൻ കഴിയൂ. ഭാവനയുടെ ദാർഢ്യംനിമിത്തം ആ കാഴ്ചപ്പാടിൻെറ മുൻപോ പിൻപോ വിചാരം ചെയ്തറിയാൻ കഴിയുന്നുമില്ല. ദൃഢഭാവനനിമിത്തം പൂർവ്വാപരവിചാരം കൂടാതെ ഇങ്ങനെ പദാർത്ഥങ്ങളെ വിലയിരുത്തുന്നതാണ് വാസന. ചില ദേശാചാരങ്ങൾ ഒരാൾ ബാല്യംമുതലേ ശീലിച്ചിരിക്കാം. അങ്ങനെയുള്ളയാൾ മറെറാരു ദേശത്തു് ചെല്ലുമ്പോൾ അവിടെ ആ ആചാരങ്ങൾ കണ്ടില്ലെന്നു വരാം. പക്ഷെ തൻെറ ദേശാചാരങ്ങളെ മുന്നിൽ കണ്ടുകൊണ്ടായിരിക്കും അയാൾ അവിടത്തെ ജനങ്ങളെ വിലയിരുത്തുന്നതു്. അതുപോലെ ഒരാൾ ചില പ്രത്യേക കുലധർമ്മങ്ങൾ ശീലിച്ചിട്ടുണ്ടാവും. ആ കുലധർമ്മങ്ങളിൽനിന്നും വ്യതിചലിക്കുന്നതു് അയാൾക്കു് ദുഃഖപ്രദമായിരിക്കും. എന്തിനേറെ, അവനവൻ ശീലിച്ചപോയ ഭാഷയിലും ശബ്ദഭേദങ്ങളിലും മനുഷ്യൻ അഭിനിവേശമുള്ളവനായിത്തീരുന്നു. ജാതിവാസനകളും മതവാസനകളും എല്ലാം ഇങ്ങനെ പൂർവ്വാപരവിചാരം കൂടാതെ ആവർത്തിച്ചുറപ്പിക്കപ്പെട്ടന്നവയാണ്. ഇവയുടെ വിവിധഭേദങ്ങൾ നാം പിന്നീടു ചർച്ചചെയ്യും. തീവ്രമായി ഇവ ഭാവന ചെയ്തുറപ്പിച്ചാൽ മറെറല്ലാം മറന്നു് ഒരുവൻ ഈ വാസനകൾക്കു് അടിമയായിത്തീരുന്നു. ഇങ്ങനെ വാസനയുടെ അടിമയായിത്തീരുന്ന പുരുഷൻ അതു മാത്രമാണ് സത്യമെന്നും ഭ്രമിക്കാൻ തുടങ്ങുന്നു. ഇക്കാരണത്താൽ തന്നെ അവൻ ആത്മസ്വരൂപത്തെ വെടിയുകയും ചെയ്യുന്നു. അതോടെ മദ്യപാനമത്തനെന്നപോലെ എല്ലാററിനേയും തൻെറ വാസനാദൃഷ്ടിയിൽക്കൂടി തെററിദ്ധരിച്ചു കാണാനും ഇടവരുന്നു. ഈ വാസനയെ ലക്ഷ്യമാക്കിയാണ് ബൃഹദാരണ്യകോപനിഷത്തു് പ്രഖ്യാപിക്കുന്നതു്: 'അവൻ എന്താണോ കാമിക്കുന്നതു് അതവൻെറ ജീവിതലക്ഷ്യമായി ഭവിക്കുന്നു; ലക്ഷ്യത്തിനനുസരിച്ച് കർമ്മം ചെയ്യുന്നു; കർമ്മത്തിനനുസരിച്ച് ഫലവും ലഭിക്കുന്നു.'

---

# പുരുഷാർത്ഥങ്ങൾ

കെ. രാഘവൻ തിരുമുല്പാടു്, ചാലക്കുടി

പുരുഷാർത്ഥങ്ങൾ നാലെന്നു പ്രസിദ്ധമാണല്ലോ. ജീവിതത്തിൻെറ പ്രയോജനങ്ങൾ എന്നാണ് പുരുഷാർത്ഥങ്ങൾ എന്ന പദത്തിനു താല്പര്യം. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നിവയാണ് പുരുഷാർത്ഥങ്ങൾ. ധർമ്മാർത്ഥസുഖങ്ങൾ എന്നിങ്ങനെ പുരുഷാർത്ഥങ്ങളെ ത്രിവർഗ്ഗമായി സങ്കല്പിയ്ക്കാറുമുണ്ട്. സുഖത്തെ ലൗകികമെന്നും അലൗകികമെന്നും വിഭജിച്ച് കാമമെന്നും മോക്ഷമെന്നും വകതിരിച്ചാണ് മൂന്നിനെ നാലാക്കുന്നതു്. ത്രിവർഗ്ഗശൂന്യം നാരംഭം ഭജേത് തം ചാവിരോധയൻ (പുരുഷാർത്ഥപ്രദമല്ലാത്ത പ്രവർത്തനത്തിൽ ഏർപ്പെടരുതു്; എന്നു മാത്രമല്ല, അവയിൽ ഒന്നിനുവേണ്ടി മറെറാന്നിനെ അവഗണിയ്ക്കുയുമരുതു്.) എന്നിങ്ങനെ ധർമ്മസാധനമായ ശരീരത്തിൻെറ സ്വാസ്ഥ്യത്തിനുവേണ്ടി പ്രവർത്തിയ്ക്കുന്ന ആയുർവ്വേദത്തിൽ അനുശാസിച്ചിട്ടുണ്ട്. പുരുഷാർത്ഥങ്ങളെക്കുറിച്ചു വിശദമായ ചർച്ചകൾ സ്മൃതികളിലും പുരാണങ്ങളിലുമെല്ലാം വിസ്തരിയ്ക്കപ്പെട്ടിട്ടുമുണ്ട്. വിധിനിഷേധവിശദീകരണങ്ങളുടെ രൂപത്തിലുള്ള അത്തരം ചർച്ചകളിലേയ്ക്കു കടക്കാതെ മറെറാരു വീക്ഷണത്തിൽക്കൂടി അവയെ പരിശോധിയ്ക്കുന്നതിന്നാണ് ഈ ലേഖനത്തിൽ ഉദ്ദേശിയ്ക്കുന്നതു്.

ജീവിതം പൊതുവേ അർത്ഥകാമാത്മകമാണെന്നു പറയാം. നേടുകയും അനുഭവിയ്ക്കുകയും ആണ് ജീവിതത്തിൽ നടന്നുകൊണ്ടിരിയ്ക്കുന്നതു്. പരസ്പരം പൂരകമാംവിധം അഥവാ

അന്യോന്യം ഒഴിച്ചുകൂടാതെ, നിർവ്വഹിയ്ക്കപ്പെടുന്നതാണവ. നേടാതെ അനുഭവിയ്ക്കാൻ കഴിയില്ല; അനുഭവിയ്ക്കണമെങ്കിൽ നേടുകയും വേണം. വ്യാവഹാരികമായ ജീവിതം മുഴുവൻ അവയിൽ ഒതുങ്ങുന്നു. സ്ഥൂലങ്ങളായ സമ്പത്തുകളെ നേടി ഭോഗങ്ങരംക്കുവേണ്ടി വിനിയോഗിയ്ക്കുന്നതിനെക്കുറിച്ച് പ്രത്യേകിച്ച് എടുത്തു പറയേണ്ടതില്ല. ആവശ്യങ്ങളെ എത്രകണ്ടു പരിമിതമാക്കിയാലും, ആർഭാടങ്ങളെ എത്രകണ്ടുപേക്ഷിച്ചാലും, ശരീരയാത്രയ്ക്ക് ഒഴിച്ചുകൂടാത്ത അർത്ഥകാമങ്ങളെയെങ്കിലും അപേക്ഷിയ്ക്കാതെ നിവൃത്തിയില്ലല്ലോ. ഒററയ്ക്കല്ലാതെ കുടുംബമായും സമൂഹമായും ജീവിയ്ക്കുന്ന മനുഷ്യരുടെ അർത്ഥകാമങ്ങരം കുറേക്കൂടി വ്യാപകമായ രൂപം പൂണ്ട് മററുള്ളവരെക്കൂടി ബാധിയ്ക്കാതിരിയ്ക്കുന്നില്ല. അങ്ങനെ അതു പെരുമാററത്തിൻെറ തന്നെ പ്രശ്നമായിത്തീരുന്നു. സൂക്ഷ്മപരിചിന്തനത്തിൽ, വായു വെള്ളം എന്നിവയെപ്പോലും അർത്ഥങ്ങളായും അവയുടെ ഉപയോഗത്തെ കാമമായും സങ്കല്പിയ്ക്കാവുന്നതാണ് എന്നു ബോധ്യമാകും. ഏതു വലിയ ത്യാഗിയും യോഗിയും ദേഹത്തെ നിലനിർത്തുന്നുണ്ടെങ്കിൽ അർത്ഥകാമങ്ങരംക്കധീനനാണ് എന്നു കരുതാം. മററുള്ളവർ അർത്ഥകാമങ്ങളുടെ മണ്ഡലത്തെ വിപുലപ്പെടുത്തി ക്ലേശിയ്ക്കുമ്പോരം, അവർ യദൃച്ഛാലാഭസന്തുഷ്ടികൊണ്ടും ഔചിത്യപൂർവ്വമായ വിനിയോഗംകൊണ്ടും ചരിതാർത്ഥന്മാരാകുന്നുവെന്നേ ഭേദമുള്ളു. ജന്തുസഹജമായ വാസനയെ മാത്രമാശ്രയിച്ചല്ലല്ലോ മനുഷ്യരുടെ ജീവിതം. അതുകൊണ്ട് സാഹചര്യങ്ങളും സൗകര്യങ്ങളും അർത്ഥകാമങ്ങരംക്കു രൂപഭേദം നല്കുന്നുവെന്നു കരുതാം. രാഗദ്വേഷങ്ങളും കാമക്രോധങ്ങളും മദമത്സരങ്ങളുമെല്ലാം അർത്ഥകാമങ്ങളെ ആസ്പദമാക്കിയാണുണ്ടാവുന്നത് എന്നു മനസ്സിലാക്കുവാൻ ബുദ്ധിമുട്ടില്ല. ജീവിതത്തിൽ അനുഭവപ്പെടുന്ന ക്ലേശങ്ങരംക്കെല്ലാം, ദുഃഖങ്ങരംക്കെല്ലാം, കാരണമെന്തെന്നും മറെറങ്ങും തേടിപ്പോകേണ്ടതില്ല.

സുഖമാണ് മനുഷ്യൻെറ പരമമായ ഉദ്ദിഷ്ടം. നിത്യം വഴുതി വഴുതി മനുഷ്യനെ മോഹിപ്പിക്കുന്നതാണ് സുഖം. സ്വാഭാവികമായ അർത്ഥകാമാത്മകമായ ജീവിതംകൊണ്ട്, ഉണ്ടാൽ സംതൃപ്തിയുണ്ടാവേണ്ടതുപോലെ, സുഖം അനുഭവപ്പെടേണ്ടതാണ്. എന്നാലതു് അപൂർവ്വമായേ അനുഭവപ്പെടുന്നുള്ളു. സ്വാഭാവികമായ ജീവിതംകൊണ്ട് ആരോഗ്യം അനുഭവപ്പെടേണ്ടതുണ്ട്. ആരോഗ്യത്തിന്നു ഭംഗം സംഭവിച്ചാൽ ജീവിതത്തിൻെറ ക്രമത്തിന്നു ഭംഗം സംഭവിച്ചിട്ടുണ്ടെന്നൂഹിയ്ക്കുവാൻ വിഷമമില്ല. അതുപോലെ ജീവിതത്തിൽ ദുഃഖമനുഭവപ്പെടുന്നുണ്ടെങ്കിൽ അതിന്നു കാരണമുണ്ടായിരിയ്ക്കണം. ആ കാരണത്തെ പരിഹരിച്ച് സ്വാഭാവികമായി സ്വതസ്സിദ്ധമായുണ്ടായിരിയ്ക്കേണ്ട സുഖത്തെ അനുഭവപ്പെടുത്തുന്നതിന്നുള്ള ഉപായത്തെയാണ് ധർമ്മമെന്നു പറയുന്നതു്. ധർമ്മമെന്നതിന്നു കർത്തവ്യം, അനുഷ്ഠാനം എന്നെല്ലാം താല്പര്യമുണ്ടല്ലോ. ശാസ്ത്രങ്ങളുടെ എല്ലാം പ്രയോജനം ധർമ്മത്തെക്കുറിച്ചു ബോധമുണ്ടാക്കുക എന്നതാണ്. ഉപനിഷത്തുകളിലും ഗീതയിലും പുരാണങ്ങളിലുമെല്ലാം പ്രത്യക്ഷമായും പരോക്ഷമായും, ഉപദേശംകൊണ്ടും ഉദാഹരണംകൊണ്ടും ധർമ്മമാണ് പ്രതിപാദിക്കപ്പെടുന്നതു്. സാംഖ്യവും യോഗവും മററും അതിൻെറ യുക്തിയേയും പ്രയോഗത്തേയും വ്യക്തമാക്കുകയും ചെയ്യുന്നു. ഗീതയിൽ, സ്ഥിതപ്രജ്ഞൻേറയും ഭക്തൻേറയും യോഗിയുടേയും ത്രിഗുണാതീതൻേറയും മററും ലക്ഷണങ്ങളിൽക്കൂടി ധർമ്മം അനുഷ്ഠാനദശയിൽ എങ്ങനെയിരിയ്ക്കുമെന്നാണ് വിശദീകരിച്ചിരിക്കുന്നതു്. സുഖം അനുഭവപ്പെടുന്നതിന്നു തക്കവിധം നല്ലവനായിരിക്കുന്നതിന്നും നന്മചെയ്യുന്നതിന്നും വേണ്ട ബുദ്ധിപരവും മാനസികവുമായ സംസ്കാരവും പ്രചോദനവും ആണ് അവയിൽ നിന്നു സിദ്ധിയ്ക്കുന്നതു്. രാഗദ്വേഷങ്ങരംക്കു വിധേയമാകത്തക്കവിധം മറെറാരു വസ്തുവില്ലെന്നു ബോധ്യമാകുംവരെ, രാഗദ്വേഷരാഹിത്യം സിദ്ധമാവുകയില്ലല്ലോ. അദ്വൈതാനുഭവത്തിലല്ലാതെ മറെറാരു വസ്തുവില്ലെന്നു ബോധ്യമാവുകയില്ല. രാഗദ്വേഷരാഹിത്യമാണ് ധർമ്മത്തിൻെറ മൗലികമായ സ്വഭാവവും. യോഗങ്ങളും മററും അവിടേയ്ക്കെത്തിയ്ക്കുന്നതിന്നുള്ള സാധനകരം മാത്രമാണ്. പരമമായ ധർമ്മം യോഗംകൊണ്ട് ആത്മദർശനമാണ് എന്നും മററും പറയപ്പെട്ടിരിക്കുന്നതിൻെറ പൊരുരം അതാണ്. ധർമ്മാധർമ്മതത്ത്വവിചിന്തനം കൂടാതെ വാസനകൊണ്ടെന്നേവിധം ധർമ്മം അനുഷ്ഠിയ്ക്കപ്പെട്ടുപോകുന്നതു് സ്വഭാവമായിരിക്കും ആ അവസ്ഥയിൽ. ആ അവസ്ഥയിൽ എത്തുന്നതിന്നു പല പടികരം ഉണ്ടാകാം. ഓരോ ഘട്ടത്തിലും ധർമ്മത്തിൻെറ സ്വരൂപത്തിന്നു് അല്പാല്പം വ്യത്യാസമുണ്ടാകാം. അതെല്ലാം പരി

പാകത്തിൻേറയും അധികാരത്തിൻേറയും പ്രശ്ന മാണ്. എന്നാൽ മൗലികമായ സ്വഭാവ ത്തിന്ന് സ്വരൂപഭേദംകൊണ്ടു വ്യത്യാസം വരുന്നില്ല. അർത്ഥകാമാത്മകമായ ജീവിതത്തെ നിയന്ത്രിക്കുന്നതിന്നുള്ള ഉപായമാണ് ധർമ്മം എന്നു ചുരുക്കം. നിയന്ത്രിയ്ക്കപ്പെടുന്നതിന്ന് അർത്ഥകാമങ്ങളില്ലെങ്കിൽ ധർമ്മവും ആവശ്യ മില്ല എന്നു കരുതാം. സ്വജീവിതത്തിൽക്കൂടി വ്യക്തമാക്കേണ്ടതാണു ധർമ്മം.

നാലാമത്തേതെന്നു കരുതപ്പെടുന്ന മോക്ഷം പരമപുരുഷാർത്ഥമെന്നു പ്രസിദ്ധമാണല്ലോ. എന്താണീ മോക്ഷം? വ്യക്തമായി അതിനെ നിർവ്വചിക്കുക സാദ്ധ്യമാണെന്നു തോന്നു ന്നില്ല. അതിനെ അങ്ങനെ നിർവ്വചിയ്ക്കേണ്ട ആവശ്യമുണ്ടെന്നും തോന്നുന്നില്ല. ഒരു വിധ ത്തിൽ അതു ഫലരൂപമാകുന്നു. 'കർമ്മണ്യേ വാധികാരസ്തേ മാ ഫലേഷു കദാചന.' എന്ന ഗീതാശാസ്ത്രത്തിൻെറ അർത്ഥമാലോചിക്കു മ്പോൾ മോക്ഷമാകുന്ന ഫലത്തെക്കുറിച്ച് ആലോചിക്കേണ്ട ആവശ്യമേ ഇല്ല. സ്വാഭാ വികമായി അതിലെത്തിക്കുന്ന കർമ്മത്തിൽ, സാധനയിൽ, മാത്രമേ മനസ്സിരുത്തേണ്ടതുള്ളു. വേണ്ടവിധത്തിലുള്ള അനുഷ്ഠാനംകൊണ്ടല്ലാതെ എങ്ങനെയെങ്കിലും നേടാവുന്നതല്ല അത്. അതുകൊണ്ട് എങ്ങനെയെങ്കിലും അതിന്നു വേണ്ടി പരിശ്രമിച്ചിട്ടു പ്രയോജനമില്ല. (മാ കർമ്മഫലഹേതുഃ ഭൂഃ.) അങ്ങനെയുള്ള പരി ശ്രമം, യുക്തമായ കാരണത്തിൽ ശ്രദ്ധിക്കാതെ, കാര്യത്തിൽ ശ്രദ്ധവെയ്ക്കുവാൻ ഇടവരുത്തുക കൊണ്ട്, അകർമ്മമായി, അവിഹിതമായ കർമ്മ മായി, അധർമ്മാചരണമായിത്തീരുകയുംചെയ്യും. അതുകൊണ്ടെത്തുക ഉദ്ദിഷ്ടമായ ലക്ഷ്യത്തിലല്ല. സാധനയിൽ ശ്രദ്ധിക്കാതെ സിദ്ധിയെക്കുറി ച്ചോർക്കുന്നതു് അകർമ്മത്തിലുള്ള ആസക്തിയാ യിത്തീരുകയും അതു് അനിഷ്ടമായ അനുഭവ ത്തിനു കാരണമാവുകയും ചെയ്യും. (മാ തേ സംഗോസ്ത്വകർമ്മണി.) അതുകൊണ്ടാണ് ആത്മാ രാമന്മാരായ മുനീന്ദ്രന്മാർ മോക്ഷത്തിൽക്കൂടി ആസക്തിയററവരാണെന്ന് പറയപ്പെട്ടിരിക്കു ന്നതു്. സ്വാഭാവികമായി സിദ്ധിക്കുന്ന അനുഭവപ്പെടേണ്ട ഒന്നിൽ ആസക്തി വെയ്ക്കേണ്ട തില്ലല്ലോ.

മറെറാരു വിധത്തിൽ നോക്കിയാൽ, മോക്ഷമാണ് പാരമാർത്ഥികം; ബന്ധം പ്രാതി ഭാസികം മാത്രമാണല്ലോ. കയറിനെ പാമ്പെന്നു കരുതുന്നതു് കയറു പാമ്പായിട്ടല്ല. കാഴ്ചയൊന്നു ശരിപ്പെടുത്തുയേ വേണ്ടു. വാസ്തവത്തിൽ ആരും തന്നെ ബദ്ധനല്ല. ബദ്ധനാണെന്ന സങ്കല്പ വിശേഷംകൊണ്ടു തോന്നുകയാണ്. അർത്ഥ കാമാത്മകമായ ജീവിതത്തെ പ്രസ്തുത സങ്കല്പ വിശേഷത്തോടുകൂടി സമീപിക്കുമ്പോൾ അനു ഭവപ്പെടുന്നതാണു സംസാരം. അഹങ്കാരത്തിനും അഭിമാനത്തിനും രാഗത്തിനും ദ്വേഷത്തിനും അധിഷ്ഠാനമായ അതാണ് സാംസാരികങ്ങ ളായ ക്ലേശങ്ങൾക്കെല്ലാം ഹേതുവായിത്തീരു ന്നതു്. സൂക്ഷ്മമായി ചിന്തിക്കുമ്പോൾ, പ്രസ്തുത സങ്കല്പവിശേഷത്താൽ പ്രേരിതമായി പ്രവർത്തി തമായിത്തീരുന്നതെല്ലാംതന്നെ അധർമ്മപദവാ ച്യമാകുന്നു. ജ്ഞാനാഞ്ജനശലാകകൊണ്ട് ചക്ഷുസ്സ് ഉന്മീലിതമാകുമ്പോൾ, വസ്തുതയെ വസ്തുതയായിത്തന്നെ കാണാറാവുകയും, അതു വരെ താൻ കരുതിയിരുന്നതുപോലെ ആട്ടിൻ കുട്ടിയല്ല, ശരിക്കും സിംഹസന്തതിതന്നെ യാണ് താൻ എന്ന് അനുഭവം ഉണ്ടാവുകയും ചെയ്യുന്നു. അവിടെ സിംഹത്വത്തെ താല്ക്കാ ലികമായി പുറമേനിന്നു കൊണ്ടുവന്നതല്ലല്ലോ. അതുതന്നെയാണു മോക്ഷത്തിൻെറ സ്ഥിതിയും. ആരോഗ്യവിധികളെ അനുസരിക്കയല്ലാതെ ആരോഗ്യത്തിന്നുവേണ്ടി പ്രത്യേകിച്ച് ഒന്നും ചെയ്യേണ്ടതില്ല. അതുപോലെതന്നെ അർത്ഥകാ മാത്മകമായ ജീവിതത്തെ ധാർമ്മികമായി നിർവ്വ ഹിക്കുമ്പോൾ സിദ്ധമാകുന്നതാണു മോക്ഷം. അർത്ഥകാമങ്ങളെ ഉപേക്ഷിച്ചു ധർമ്മംകൊണ്ടു തന്നെ മോക്ഷം നേടിക്കൂടേ എന്നാണെങ്കിൽ, ശരീരമുള്ളേടത്തോളം കാലം അർത്ഥകാമങ്ങളെ ഒഴിവാക്കുക സാദ്ധ്യമല്ല. ശരീരമാകുന്ന ഉപകര ണമില്ലെങ്കിൽ ധർമ്മത്തിൻെറ അനുഷ്ഠാനത്തെ ക്കുറിച്ചു ചിന്തിക്കേണ്ടതുമില്ല. (ശരീരമാദ്യം ഖലു ധർമ്മസാധനം.)

ഇങ്ങനെ ആലോചിക്കുമ്പോൾ പുരുഷാർത്ഥ ങ്ങളിൽവെച്ച് പ്രാഥമ്യംപോലെതന്നെ പ്രാധാ ന്യവും ധർമ്മത്തിന്നാണെന്നു കാണാം. അധികാ രിഭേദമനുസരിച്ച് ധർമ്മത്തിൻെറ വിവിധ വശങ്ങളെ പ്രതിപാദിക്കുകയാണ് ആദ്ധ്യാത്മി കമായ ശാസ്ത്രത്തിൻെറ പ്രയോജനം. മറെറാരു ലക്ഷ്യവും അതിന്നില്ല എന്നും കരുതാം.

---

# ജീവിതസംവിധാനം ആയുർവ്വേദത്തിലൂടെ

ആയുർവ്വേദാചാര്യൻ സി. രാമകൃഷ്ണൻനായർ

ഏതു ജീവിയും അന്വേഷിക്കുന്നതു് സുഖമാണു്. അതു് ശാരീരികമെന്നും മാനസികമെന്നും രണ്ടു തരത്തിലുണ്ടു്. ഏതു സുഖവും ലഭിക്കണമെങ്കിൽ വേണ്ടതുപോലെ ജീവിക്കണം; അതായതു് ജീവിതധർമ്മമറിഞ്ഞു് അതനുസരിച്ചു ജീവിക്കണം. അല്ലാത്തപക്ഷം സുഖം ലഭിക്കയില്ല.

'സുഖം ച ന വിനാ ധർമ്മാത്.' എന്ന ശാസ്ത്രോക്തി. ആ സത്യം വെളിപ്പെടുത്തുന്നതാണു്. ധർമ്മാനുഷ്ഠാനത്തിനു് ഏററവും പ്രധാനമായ സാധനം ആരോഗ്യപൂർണ്ണമായ ശരീരം തന്നെയാകുന്നു. 'ശരീരമാദ്യം ഖലു ധർമ്മസാധനം.' എന്ന കാളിദാസവചനവും അതിനു് ഉപോദ്ബലകമാണു്. ഇവിടെ ശരീരം എന്നു പറഞ്ഞതു് മനസ്സ്, ജീവൻ ഇവയോടുകൂടിയ ശരീരമത്രെ. ആയുസ്സ്, ജീവിതകാലം എന്നെല്ലാം പറയപ്പെടുന്നതും ആ ശരീരത്തോടുകൂടിയ കാലംതന്നെ. അപ്പോൾ ആയുസ്സ് ധർമ്മനിർവ്വഹണത്തിനുള്ളതാണു്. ധർമ്മം എന്നതുപോലെ ജീവിതത്തിൽ അർത്ഥവും ആവശ്യമുണ്ടു്. അർത്ഥം ധനമാണല്ലൊ. ജീവിതസന്ധാരണത്തിനുള്ള സാധനസാമഗ്രികളെല്ലാംതന്നെ അർത്ഥത്തിലുൾപ്പെടും. അതു ധർമ്മത്തിനു വിരോധംവരാത്ത വിധത്തിലേ സംഭരിക്കാവു. അല്ലാത്തപക്ഷം അതു ദുഃഖവും നാശവുമുണ്ടാക്കും.

സുഖത്തിനുവേണ്ടിയാണു് ധർമ്മവും അർത്ഥവും നേടേണ്ടതു്. സുഖത്തിനു ഐഹികമെന്നും പാരത്രികമെന്നും മറെറാരു വിഭജനംകൂടിയുണ്ടു്. ഐഹികസുഖത്തെ കാമം എന്നും, പാരത്രികസുഖത്തെ മോക്ഷമെന്നും വ്യവഹരിച്ചുവരുന്നു.

പുരുഷാർത്ഥങ്ങൾ ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നു് നാലാണെന്നും അവയെല്ലാം സാധിക്കുന്നതിനുവേണ്ടിയുള്ള സാധനമാണു് ആയുസ്സെന്നുമത്രേ മേൽപ്പറഞ്ഞതിൻെറ ചുരുക്കം.

ധർമ്മാനുസാരിയല്ലാത്ത ഏതുകർമ്മവും പാപമാണു്. പാപം ദുഃഖദായകവുമാണു്.

രോഗഃ പാപ്മാ ജ്വരോ വ്യാധിർവികാരോ ദുഃഖമാമയഃ
യക്ഷ്മാതങ്കഗദാബാധശബ്ദാഃ പര്യായവാചകാഃ.

ഈ ശബ്ദങ്ങളെല്ലാം പര്യായങ്ങളാണു്. രോഗവും പാപവും ഒന്നുതന്നെ എന്നു പറയാം; കാര്യകാരണങ്ങൾക്കു അഭേദത്വം കല്പിക്കാം.

പൂർവ്വജന്മകൃതം പാപം വ്യാധിരൂപേണ ജായതേ.

എന്നു പൂർവ്വാചാര്യന്മാരും പറഞ്ഞിട്ടുണ്ടു്. പൂർവ്വജന്മത്തിൽ ചെയ്ത പാപമാണു് രോഗത്തിൻെറ രൂപത്തിൽ ആവിർഭവിക്കുന്നതെന്നു സാരം.

അതുകൊണ്ടാണു് ശ്രീമദ് വാഗ്ഭടാചാര്യർ തൻെറ ഗ്രന്ഥത്തിൻെറ ആദ്യത്തേ അദ്ധ്യായത്തിനു് 'ആയുഷ്കാമീയം' എന്നു പേരുകൊടുത്തിട്ടു്,

ആയുഃ കാമയമാനേന ധർമ്മാർത്ഥസുഖസാധനം
ആയുർവ്വേദോപദേശേഷു വിധേയഃ പരമാദരഃ.

എന്നു മുന്നറിയിപ്പു നൽകിയതു്. ധർമ്മാർത്ഥസുഖങ്ങൾക്കു സാധനമായ ആയുസ്സ് നീണ്ടുനില്ക്കണമെങ്കിൽ ആയുർവ്വേദോപദേശങ്ങളെ ശ്രദ്ധയോടെ അനുസരിക്കണമെന്നാണതിൻെറ താല്പര്യം.

## ആയുർവ്വേദോപദേശങ്ങൾ

ചെളിയിൽ ചവുട്ടിയിട്ടു കാലു കഴുകുന്നതിനേക്കാൾ നല്ലതു് ചെളിയിൽ ചവിട്ടാതിരിക്കയാണെന്നു് ഒരു ചൊല്ലുണ്ടല്ലൊ. അതുപോലെ രോഗം വന്നിട്ടു് ചികിത്സിക്കുന്നതിനേക്കാൾ നല്ലതു് രോഗം വരാതെ നോക്കുകയാണെന്നാകുന്നു ആയുർവ്വേദാചാര്യന്മാരുടെ മതം.

അതുകൊണ്ടവർ രോഗമില്ലാത്തവർക്കും രോഗികൾക്കും വേറെ വേറെയുള്ള ചര്യകളാണു വിധിച്ചതു്. ഇന്നത്തെ പാഠശാലകളിൽ ആരോഗ്യശാസ്ത്രം പഠിപ്പിക്കുന്നതു് പാശ്ചാത്യരീതിയിലാകയാൽ ആയുർവ്വേദത്തിൽ ഉൾക്കൊള്ളിച്ചിട്ടുള്ള ആരോഗ്യരക്ഷാപരമായ ആശയങ്ങൾ നമ്മുടെ വിദ്യാർത്ഥികൾക്കു് അവിടെനിന്നു ലഭി

ക്കുന്നില്ല. രോഗമില്ലാത്തവർ സ്വസ്ഥന്മാരാക യാൽ അവരനുസരിക്കേണ്ട ചര്യയെ 'സ്വസ്ഥ വൃത്ത'മെന്നും, രോഗികളനുസരിക്കേണ്ട ചര്യയെ 'ആതുരവൃത്ത'മെന്നുമാണ് തരംതിരിച്ചിരി ക്കുന്നതു്.

ശരീരത്തെ ധരിക്കുന്ന വാതം പിത്തം കഫം (ത്രിദോഷങ്ങൾ) സമസ്ഥിതിയിലിരി ക്കുക, ജഠരാഗ്നിക്ക് ഏററക്കുറച്ചിൽ കൂടാതെ സമനിലയിലിരിക്കുക, രസരക്താദി ധാതു ക്കളുടെ പരിണാമം ശരിക്കു നടന്നുകൊണ്ടിരി ക്കുക, മലം, മൂത്രം, വിയപ്പ് മുതലായ വിസർജ്ജ നീയവസ്തുക്കൾ വേണ്ട കാലത്തു് വേണ്ടവണ്ണം വിസർജ്ജിക്കുക, ഇന്ദ്രിയാത്മമനസ്സുകൾക്ക് കർമ്മ സാമർത്ഥ്യവും പ്രസന്നതയുമുണ്ടായിരിക്കുക ഇവ യെല്ലാം തികഞ്ഞവനാണ് സ്വസ്ഥൻ. *

ഇങ്ങനെയുള്ളവർ രോഗമില്ലാത്തവരല്ലേ, അവർ പ്രത്യേകം വിധികളറിഞ്ഞനുഷ്ഠിക്കുന്ന തെന്തിനു്, രോഗികളല്ലേ പ്രത്യേകം ചര്യാവി ധികളനുഷ്ഠിക്കേണ്ടതു് എന്നു സംശയം തോന്നാം. അതിനു സമാധാനമുണ്ടു്: ബാല്യയൗവ്വനവാർദ്ധ ക്യങ്ങളിൽ ഒന്നുപോലെയല്ല വാതപിത്തകഫ ങ്ങളുടെ സ്ഥിതി. രാത്രിയിലും പകലും പ്രഭാ തത്തിലും സായാഹ്നത്തിലും അർദ്ധരാത്രിയിലും ദോഷസ്ഥിതിക്കു വ്യത്യാസമുണ്ടു്. ശിശിരം, വസന്തം, ഗ്രീഷ്മം, വർഷം, ശരത്, ഹേമന്തം ഈ ഋതുക്കളിൽ ത്രിദോഷങ്ങൾ ഒരേ നിലയിലല്ല ശരീരത്തിൽ വർത്തിക്കുന്നതു്. അവയുടെ വിഷ മാവസ്ഥ രോഗമുണ്ടാക്കാൻ കാരണമാവും. അതു ണ്ടാകാതിരിക്കുന്നതിനു് എല്ലാററിനേയും സമ നിലയിൽ നിർത്തുന്നതിനു് എങ്ങനെയെല്ലാം അനുഷ്ഠിക്കണമെന്നു് അറിഞ്ഞ മഹർഷിമാരാണ് ആയുർവ്വേദഗ്രന്ഥങ്ങളിൽ 'സ്വസ്ഥവൃത്തം' വിധി ച്ചതു്. അവ ശരിയായി അനുഷ്ഠിക്കണം.

## സ്വസ്ഥവൃത്തം

പ്രഭാതത്തിൽ ബ്രാഹ്മമുഹൂർത്തത്തിൽ (നാലര– അഞ്ചു മണി) ഉറക്കമുണരണം. അതിനു ശേഷം മലമൂത്രവിസർജ്ജനം, ദന്തശോധനം, ജിഹ്വാനിർലേഖനം ഇങ്ങനെയുള്ള പ്രാരംഭശു ചീകരണങ്ങൾ നടത്തിയശേഷമേ വെള്ളം കുടി ക്കാവൂ. വായിലെ മലിനപദാർത്ഥങ്ങളോടുകൂടി ശയ്യയിൽ കിടന്നുകൊണ്ടുള്ള 'ബഡ്കാഫി' സമ്പ്രദായം ഒരിക്കലും അനുകരിക്കരുതു്. കണ്ണിലെ കഫത്തേ സ്രവിപ്പിച്ചു കളയാൻ വേണ്ടി കണ്ണിൽ അഞ്ജനം എഴുതണമെന്നും, ഔഷധങ്ങൾകൊണ്ടുള്ള നസ്യംചെയ്യു, പുക വലിക്കുക, കവിൾക്കൊള്ളുക മുതലായ പലതും ശിരസ്സിലെ കഫം മുതലായ മാലി ന്യങ്ങളെ ബഹിഷ്ക്കരിക്കുവാൻവേണ്ടി ചെയ്യണ മെന്നും വിധിച്ചിട്ടുണ്ടു്. അവ അനുഷ്ഠിച്ചിരു ന്നെങ്കിൽ ഇന്നു സർവ്വസാധാരണമായ പല രോഗങ്ങളും (നേത്രരോഗങ്ങൾ, പീനസം, ടോൺസിൽസ്, പയോറിയ, തലവേദന തുട ങ്ങിയവ) ഉണ്ടാകുമായിരുന്നില്ല. ജനതയുടെ ജീവിതസാഹചര്യങ്ങൾ മാറിപ്പോയതുകൊണ്ടു് പലതും പ്രയോഗത്തിൽ വരുന്നില്ല. താംബൂല ചർവ്വണം ദോഷകോപങ്ങൾക്കു നല്ല പ്രതി വിധിയാണ്. പക്ഷേ അതു പുകയില മുത ലായ ചില ദോഷകരങ്ങളായ വസ്തുക്കളോടു ചേർത്തു മലിനപ്പെടുത്തിയിട്ടുണ്ടു്. ദഹനാവയ വത്തിന്റെ പ്രവർത്തനങ്ങളെ സഹായിക്കുന്ന ലാലാഗ്രന്ഥികളിൽനിന്നുള്ള ദ്രാവകത്തെ നഷ്ട പ്പെടുത്തുന്ന താംബൂലചർവ്വണം വർജ്ജിക്കേണ്ട താണ്.

## തേച്ചുകുളി – അഭ്യംഗം

'അഭ്യംഗമാചരേത് നിത്യം' നല്ലതു പോലെ ശരീരം മുഴുവൻ എണ്ണ തേച്ചു കുളി ക്കണം. രോഗാണുക്കളുടെ സംക്രമണത്തെ തടയാനും ശരീരത്തിന്റെ രോഗനിരോധക ശക്തി വർദ്ധിപ്പിക്കാനും അതിനു കഴിവുണ്ടു്. ശരീരത്തിലെ എണ്ണ കളയുന്നതിനു് ഇഞ്ച, താളി, വാകയിലപ്പൊടി, പയർപ്പൊടി, മുളകു കൊടിവള്ളി മുതലായവ ഉപയോഗിക്കണം. സോപ്പു തേയ്ക്കാതെയിരിക്കയാണുത്തമം. ക ണ്ണിനു നല്ല കാഴ്ചശക്തിയും, ദീർഘായുസ്സും, നല്ല ഉറക്കവും, ശരീരത്തിലെ തൊലിക്കു മാർദ്ദവവും, ശരീരത്തിനു നല്ല ഉറപ്പും ഉണ്ടാകും. എന്നും തേച്ചുകുളിക്കാൻ സൗകര്യപ്പെടുകയില്ലെങ്കിൽ എണ്ണ ശിരസ്സിൽ നല്ലതുപോലെ തേയ്ക്കുകയും ചെവി രണ്ടിലും മാറിമാറി നിർത്തുകയും കാല ടികളിലും പാദത്തിലും നല്ലതുപോലെ തേച്ചു പിടിപ്പിക്കയും വേണം.

* സമദോഷഃ സമാഗ്നിശ്ച സമധാതുമലക്രിയഃ
പ്രസന്നാത്മേന്ദ്രിയമനാഃ സ്വസ്ഥ ഇത്യഭിധീയതേ.

## വ്യായാമം

അനങ്ങാതെ ഇരിക്കുകയാണ് സുഖവും ആരോഗ്യവുമെന്നു പലരും തെററിദ്ധരിച്ചിട്ടുണ്ട്. ശരീരത്തിലെ ധാതുക്കൾക്കു പുതുക്കലും പരിണാമവും ഓജസ്സും തന്റേടവും സൗന്ദര്യവും വദ്ധിക്കണമെങ്കിൽ വ്യായാമം ചെയ്യണം. ശരീരത്തിനു ലഘുത്വവും അഗ്നിബലവും ദുർമ്മേദസ്സുകളുടെ നാശവും വ്യായാമംകൊണ്ടുണ്ടാകും. ഇന്നത്തെ വിദ്യാലയങ്ങളിലും സാമൂഹിക പ്രവർത്തനരംഗങ്ങളിലും അതിനുവേണ്ട സൗകര്യമുണ്ട്. നല്ല മെഴുക്കുള്ള ആഹാരം കഴിക്കുന്ന ബലവാന്മാരാണ് വ്യായാമം ചെയ്യേണ്ടതു്. മഞ്ഞുകാലത്തിലും വസന്തകാലത്തിലും തങ്ങൾക്കുള്ളതിൽ പകുതി ശക്തി ഉപയോഗിച്ചേ ചെയ്യാവൂ. മററു കാലങ്ങളിൽ അല്പമായേ വ്യായാമമാകാവൂ. പിന്നീടു ശരീരത്തിൽ സുഖം തോന്നുമാറു താനെ തിരുമ്മണം.

## സ്നാനം

അടുത്തതു് കുളിയാണ്. കാക്ക മുങ്ങുന്നതുപോലെ മുങ്ങുന്നതു് കുളിയല്ല. വെള്ളം ചേർത്തു ശരീരത്തിൽ അമർത്തി തേയ്ക്കണം. തുണി കൊണ്ടോ ഇഞ്ച മുതലായവയാലോ ആകാം. രോമകൂപങ്ങൾ തുറക്കാനും, രക്തമോട്ടം വദ്ധിക്കാനും, പഴയ തൊലിപോയി പുതിയ തൊലി വന്നു് ശരീരത്തിനു പുതുക്കമുണ്ടാകാനും അതു് ആവശ്യമാണ്. ജലം ശരീരത്തിൽ ധാരപോലെ വീഴുന്നതും, വെള്ളത്തിൽ മുങ്ങുന്നതും നല്ലതുതന്നെ. ജഠരാഗ്നിദീപ്തിയും മനഃപ്രസാദവും ബലവും ഉണ്ടാകും. ശരീരത്തിലെ ചൊറിച്ചിൽ, അഴുക്കു്, തളച്ച്, വിയപ്പ്, മടി, തണ്ണീർദാഹം, ചൂടു് ഇവയെല്ലാം ഇല്ലാതെയാക്കാൻ കുളിക്കു ശക്തിയുണ്ട്.

ചൂടുവെള്ളംകൊണ്ടു കഴുത്തിനു് കീഴ കുളിക്കുന്നതു് ബലപ്രദമാണ്. കഴുത്തിനുമേൽ ചൂടുവെള്ളമൊഴിച്ചാൽ തലമുടിക്കും കണ്ണിനും ബലഹീനതയുണ്ടാകും.

## ഭക്ഷണം

മാതാപിതാക്കന്മാരുടെ ആഹാരസാരത്തിന്റെ സാരമായ ബീജമാണ് ശരീരമായിത്തീന്നിട്ടുള്ളതു്. ആ ശരീരം ജനിച്ചതിന്റെശേഷവും ആരോഗ്യവും ദീഘായുസ്സും വദ്ധിപ്പിച്ച് ശരീരത്തെ നിലനിർത്തുന്നതു് ആഹാരവിഹാരങ്ങൾകൊണ്ടാണെന്നു എല്ലാവക്കുമറിയാം. രോഗങ്ങൾ ഉണ്ടാകാൻ കാരണവും ഭൂരിഭാഗം ആഹാരവിഹാരങ്ങൾതന്നെ. അതുകൊണ്ടു ഹിതകരമായ ആഹാരങ്ങൾ ഏതൊക്കെ എന്നറിഞ്ഞു് അവയെമാത്രം അഗ്നിബലത്തിനും കാലദേശങ്ങൾക്കും യോജിച്ച രീതിയിൽ ഭക്ഷിക്കണം. ശരീരംകൊണ്ടുള്ള പെരുമാററമാണ് വിഹാരം. അതും ആരോഗ്യനാശകമാകാതെ സൂക്ഷിക്കണം. ഇതിനെ ഉൾക്കൊള്ളിച്ചുകൊണ്ടു് ആചാര്യൻ പറയുകയാണ്:

> നിത്യം ഹിതാഹാരവിഹാരസേവീ
> സമീക്ഷ്യകാരീ വിഷയേഷ്വസക്തഃ
> ദാതാ സമഃ സത്യപരഃ ക്ഷമാവാ-
> നാപ്തോപസേവീ ച ഭവത്യരോഗഃ.

എന്നു്. ഹിതാഹാരവിഹാരങ്ങൾ വല്ലപ്പോഴും പോരാ. നിത്യവും അനുഷ്ഠിക്കേണ്ടതാണതു്. ഇനിയും പറയുന്ന ഓരോന്നും നിത്യവും പ്രവൃത്തിയിൽ വരുത്തണം.

## സമീക്ഷ്യകാരീ

എല്ലാം നോക്കിക്കണ്ടു പ്രവർത്തിക്കണം. ഈ കാലം ഏതു് ? എനിക്കു മിത്രങ്ങളാരു് ? ശത്രുക്കളാരു് ? ഈ ദേശമേതു് ? എന്റെ വരവും ചെലവും എന്തുണ്ടു് ? ഞാനാരാണ് ? എനിക്കു് എന്തു ശക്തിയുണ്ടു് ? ഇതെല്ലാം പിന്നെയും പിന്നെയും ആലോചിച്ചു നോക്കിയേ ചെയ്യാവൂ.*

## വിഷയേഷ്വസക്തഃ

കണ്ണു്, നാക്കു് മുതലായ പഞ്ചേന്ദ്രിയങ്ങളെ, രൂപം രസം മുതലായ വിഷയങ്ങൾ ആകഷിക്കും. ആ വലയിൽ കുടുങ്ങുകയും അതിനടിമയാകുകയും അരുതു്. അവയിൽ ആപത്തു് ഒളിഞ്ഞിരിപ്പുണ്ടു് (വിഷം കലന്ന അന്നം പോലെ) എന്നു വിവേചിച്ചറിഞ്ഞു് പിന്മാറണം.

## ദാതാ

ലോകത്തിലെ വിഭവങ്ങളനുഭവിക്കാൻ നമ്മെപ്പോലെ മററുള്ളവക്കും അവകാശമുണ്ടു്.

---

* കഃ കാലഃ കാനി മിത്രാണി
കോ ദേശഃ കൗ വ്യയാഗമൗ
കശ്ചാഹം കാ ച മേ ശക്തി-
രിതി ചിന്ത്യം മുഹുർമുഹുഃ.

സ്വാത്ഥംമൂലമുണ്ടായ ലോഭത്താൽ കൊടുക്കാതെയിരിക്കരുതു്. നമുക്കു് ഉപകാരം കിട്ടുമെന്ന ആശയോടെയായിരിക്കരുതു് ദാനം ചെയ്യുക. നമ്മുടെ കത്തവ്യമാണെന്ന ബോധത്തോടെ ചെയ്യുന്ന ദാനമേ സാത്വികമായ ദാനമാകുകയുള്ളു; അതൊരു പുണ്യകമ്മമാണെന്നു കരുതരുതു്; കത്തവ്യം മാത്രം.

**സമഃ**

ഇഷ്ടാനിഷ്ടഫലങ്ങളിലും ദുഃഖസുഖങ്ങളിലും സമത്വബുദ്ധിയുണ്ടായവനാണു് സമൻ. എല്ലാററിനേയും ഭേദബുദ്ധിയില്ലാതെ കാണുന്നവൻ. ഉറച്ച ഈശ്വരവിശ്വാസമുള്ളവനു മാത്രമേ അതു കഴിയൂ. അങ്ങനെയായിരിക്കണം.

**സത്യപരഃ**

സത്യനിഷ്ഠയുള്ളവനായിരിക്കണം. കളങ്കത്തിൻെറയും പാപത്തിൻെറയും സ്പശമേ ഉണ്ടാകരുതു്.

> യദ്ഭൂതഹിതമത്യന്തം
> തത് സത്യമിതി നഃ ശ്രുതം.

എന്നു മഹത്തുക്കൾ പറഞ്ഞിട്ടുണ്ടു്. സവ്വഭൂതങ്ങൾക്കും അത്യന്തമായ ഹിതം ഏതോ അതാണു സത്യം, മറെറല്ലാ സദ്ഗുണങ്ങളും ഏറെക്കുറെ ഉൾപ്പെടുന്ന ഒരു വ്യാപകഗുണമാണു് സത്യം.

**ക്ഷമാവാൻ**

അഹങ്കാരവും മമതയുമില്ലാതെ, ആരോടും ദ്വേഷഭാവം വെയ്ക്കാതെ, എല്ലാവരോടും മൈത്രിയും കരുണയും കാട്ടുകയും സുഖമോ ദുഃഖമോ എന്തുതന്നെ വന്നാലും ഇളകാതിരിക്കയും ചെയ്യുന്നതാരോ അവനാണു് ക്ഷമാവാൻ. ഈ ക്ഷമാവൃത്തി ഈശ്വരൻെറതന്നെ ഒരു ഭാവമാണു്. മനസ്സിൽ വികാരമേ ഉളവാകാതിരിക്കുക – ഇതാണു ക്ഷമയുടെ ലക്ഷണം. വികാരമുണ്ടായാൽ അതിനെ അമത്തിയിട്ടു ശാന്തനാകണം.

**ആപ്തോപസേവീ**

ജീവിതായോധനത്തിൽ ക്ലേശങ്ങളും സംശയങ്ങളും വരാം. പ്രാമാണികന്മാരായ ആചാൎയ്യന്മാരുടെ വാക്കുകളേയും ഗ്രന്ഥങ്ങളേയും ആശ്രയിച്ചു് സംശയനിവൃത്തി വരുത്തിക്കൊണ്ടു ജീവിതം നയിക്കയാണു് അപ്പോഠം വേണ്ടതു്. ഈ പറഞ്ഞവ ജീവിതചൎയ്യയുടെ ഒരു സംഗ്രഹമാണു്. ഇതിനെ ആസ്പദമാക്കി പലതും ഊഹിച്ചറിഞ്ഞു് അതനുസരിച്ചു് ജീവിതം നയിച്ചാൽ ധമ്മഭ്രംശം കൂടാതെ ആരോഗ്യവാനായിക്കഴിയാം.

**ആതുരവൃത്തം**

രോഗിയായവനു് വൈദ്യോപദേശമനുസരിച്ചുള്ള പഥ്യങ്ങളും ഔഷധങ്ങളും ആഹാരങ്ങളും വിഹാരങ്ങളും വേണ്ടതാകയാൽ ഇവിടെ വിവരിക്കുന്നില്ല.

**സമാഹാരം**

അഭ്യംഗം, സ്നാനം, വ്യായാമം തുടങ്ങിയ പലതും അനുഷ്ഠിച്ചുകൂടാത്തവരെപ്പററി ശാസ്ത്രത്തിൽ പ്രത്യേകം പറഞ്ഞിട്ടുണ്ടു്. മലമൂത്രാദിവേഗങ്ങളെ തടുക്കുകയും ബലാൽക്കാരേണ പ്രവത്തിപ്പിക്കയും ചെയ്യുന്നതു രോഗകാരണമാണു്. കൊലപാതകം, മോഷണം, വ്യഭിചാരം, ഏഷണി പറയുക, കഠിനവാക്കു പറഞ്ഞു ശകാരിക്കുക, കള്ളം പറയുക, അസംബന്ധപ്രലാപം, ദ്രോഹവിചാരം, പരദ്രവ്യത്തിലുള്ള ആഗ്രഹം, നാസ്തികത ഇങ്ങനെ പത്തു പാപങ്ങളെ ദേഹംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും ഉപേക്ഷിക്കണം. പൂജ്യന്മാരെ പൂജിക്കണം. പരോപകാരം ചെയ്യണം. അപകാരം ചെയ്യുന്നവക്കും ഉപകാരം ചെയ്യണം– കുട, ചെരിപ്പു മുതലായവ ധരിക്കണം. മദ്യപാനം ചെയ്യരുതു്. ജീവികളിൽ ദയ വേണം. മനോവാക്കായങ്ങളെ അടക്കണം. എന്നു തുടങ്ങി വളരെയധികം ഉപദേശങ്ങൾ ആയുവ്വേദത്തിലുണ്ടു്. ശിശിരം, വസന്തം മുതലായ ആറു ഋതുക്കളിൽ ഓരോ ദിവസങ്ങളിലും ആചരിക്കേണ്ട കമ്മങ്ങളും ഉപദേശിച്ചിട്ടുള്ളതു് ആരോഗ്യസംരക്ഷണത്തിനു് ആവശ്യമാണു്.

ശീതകാലത്തു സഞ്ചയിക്കുന്ന കഫത്തെ വസന്തത്തിൽ ഛദ്ദനംകൊണ്ടും ഗ്രീഷ്മത്തിൽ വദ്ധിക്കുന്ന (ചയിക്കുന്ന) വാതത്തെ വഷത്തിൽ വസ്തിക്രിയകൊണ്ടും, വഷത്തിൽ ചയിക്കുന്ന പിത്തത്തെ ശരത്കാലത്തു വിരേചനംകൊണ്ടും ശോധിപ്പിക്കണം.

ലേഖനവിസ്തരഭയത്താൽ വിവരിക്കുന്നില്ല, ആയുവ്വേദത്തെ അനുസരിക്കുക; സുഖം ലഭിക്കും.

# സനാതനധമ്മത്തിന്റെ സ്വരൂപം

ആചാര്യ കാക്കാ കാലേൽക്കർ

## നദീപ്രധാനസംസ്കാരം

നമ്മുടെ മതത്തിന്ന വിദേശികൾ നല്കിയ പേരു് ഹിന്ദുമതം എന്നാണു്. സിന്ധുനദി യുടെ തീരത്തു നിവസിക്കുന്ന ജനങ്ങളുടെ മതത്തെ പരിചയപ്പെടാനിടവന്ന വിദേശീയർ ആ പരിചയത്തെ ഓർത്തുകൊണ്ടു് നമ്മുടെ മതം, ആദ്ധ്യാത്മികവിചാരം, സാമൂഹ്യരചന, ആചാരങ്ങൾ, പൊതുവായ ജീവിതദൃഷ്ടി എന്നിവയെ എല്ലാം സമാഹരിച്ച നമ്മെ ഹിന്ദുക്കൾ എന്ന വിളിക്കാൻ തുടങ്ങി. നമ്മുടെ മതത്തിന്നു് അവർ ഹിന്ദുമതം എന്ന പേരും നല്കി. ആ പേരു് സ്വീകരിക്കുന്നതിൽ നമുക്കു് ഒരെതിർപ്പും ഉണ്ടായിരുന്നില്ല. സിന്ധുനദിയുടെ നേരെ വൈദികകാലം മുതല്ക്കേ നമ്മുടെ മനസ്സിൽ ഭക്തിയുണ്ടായിരുന്നു. നദീതീരത്തു നിവസിക്കുകയും നദിയുടെ സഹായത്തോടെ കൃഷി നടത്തുകയും ചെയ്യുന്ന ജനങ്ങളുടെ ഹൃദയത്തിൽ നദിയോടു് ഒരു തരം ആത്മീയത ഉളവാകുക തന്നെ ചെയ്യുന്നു. നദി ഹേതുവായി നമുക്കു പ്രാപ്തമായ ജീവിതപദ്ധതി, ജീവിതവ്യവസ്ഥിതി, ജീവിതസമൃദ്ധി എന്നിവക്കു നദിയുടെ നാമം നല്കുന്നതു് തികച്ചും സ്വാഭാവികമാണു്.

ഈജിപ്തുരാജ്യത്തിലെ എല്ലാ സംസ്കാരവും അവിടത്തെ നൈൽനദിയുടെ സംഭാവനയാണു്. അതുപോലെതന്നെ നമ്മുടെ വൈദിക സംസ്കാരവും സിന്ധുനദികളുടേയും അതിൽ വന്ന ചേരുന്ന ആറേഴ പോഷകനദിയുടേയും സംഭാവനയാകുന്നു. അതിനാൽ, നമ്മുടെ മതത്തിനും വല്ലവരും 'സിന്ധു' എന്ന പേരു നല്കുകയും അതിനെ 'ഹിന്ദു' എന്നു പറയുകയും ചെയ്താൽ അതിലെന്താപത്താണുള്ളതു് ?

എന്നാൽ, ഉത്തരേന്ത്യയിൽ പ്രചരിച്ച നമ്മുടെ സംസ്കാരത്തിനു് ഗംഗയ്ക്കും യമുനയ്ക്കും അധികം മഹത്വമുള്ളതായി തോന്നി. ഉത്തരേന്ത്യയിലെ ഇന്ദ്രപ്രസ്ഥം, ഹസ്തിനാപുരം അഥവാ ഡൽഹി എന്നിവ അടങ്ങിയ ഉയൻ പ്രദേശം ഇന്ത്യയെ രണ്ടാക്കി വിഭജിക്കുന്നു. പടിഞ്ഞാറു ഭാഗത്തു് സിന്ധുനദിയും അതിൽ ചെന്ന ചേരുന്ന ജലം, ചീനാബു്, റാവി, സറ്റ്ലജ്, ബീയാസ് എന്നീ അഞ്ചു പോഷകനദികളും അഫ്ഘാനിസ്ഥാൻവഴി വന്നുചേരുന്ന മററു രണ്ടു പോഷകനദികളും അടങ്ങിയ പ്രദേശത്തെ സിന്ധു് എന്നു പറയുന്നു. ആ പ്രദേശങ്ങളിലെല്ലാം സംസ്കാരം ഒന്നാകുന്നു. ഡൽഹിയുടെ കിഴക്കു കിടക്കുന്ന ഉത്തരപ്രദേശം, ബീഹാർ ബങ്കാൾ എന്നിവ ചേൻറുള്ള സമതലപ്രദേശത്തിലെ സംസ്കാരം അല്പം വ്യത്യസ്തമാണു്. ഇതിൽ പ്രാധാന്യം ഗംഗയ്ക്കാകുന്നു. ഇതിൽ ചേരുന്ന ഏഴ പ്രധാനനദികൾ ചമ്പൽ, യമുനാ, സരസ്വതി, ഗണ്ഡകീ, തിസ്താ, ശോണാ, സരയൂ എന്നിവയാണു്. ഇവയെല്ലാം ചേൻറുള്ള സംസ്കാരത്തിന്ന നമുക്കു് ഗംഗാസംസ്കൃതി എന്നു പറയാം.

ഹിമാലയത്തിന്നപ്പുറത്തുള്ള വെള്ളം ഭാരതത്തിലേയ്ക്കു കൊണ്ടുവരുന്ന സിന്ധുനദിയെപ്പോലുള്ള മറെറാരു നദിയാണു് ബ്രഹ്മപുത്ര. അതും നമ്മുടെ രാഷ്ട്രീയസംസ്കൃതിയുടെ അമ്മയാണു്. ലോഹിത, ദിഹഗ, സുവൎണ്ണശ്രീ തുടങ്ങിയ അനേകം നദികളുടേതായ ആ പ്രദേശം തനതായ ഒരു വിശിഷ്ടസംസ്കാരം ഇപ്പോഴും വികസിപ്പിച്ചുവരികയാണു്.

ഒരു കാലത്തു് നദീഭക്തന്മാർ തങ്ങളുടെ കൃതജ്ഞതയും സാംസ്കാരിക ഐക്യവും വ്യക്തമാക്കുന്നതിന്നായി ഒരു ശ്ലോകം വിരചിച്ചു.

ഗംഗേ, ച യമുനേ, ചൈവ
ഗോദാവരി, സരസ്വതി,
നമ്മദേ, സിന്ധു, കാവേരി,
ജലേ/സ്മിൻ സന്നിധിം കുരു.

ആൎയ്യന്മാർ ഗംഗയ്ക്കു സൎവ്വശ്രേഷ്ഠമായ സ്ഥാനം നൽകി അതിനെ ഭാരതീയസംസ്കാരത്തിന്റെ പ്രതിനിധിയായിക്കരുതിയിട്ടുണ്ടു്.

ഭാരതീയസംസ്കാരത്തെ വല്ലവരും ഗംഗാ സംസ്കൃതി എന്നു പറയുന്നതായാൽ ഒരൊററ ഹിന്ദുവിനും ആവലാതിപ്പെടുക സാദ്ധ്യമല്ല. ഏതൊരു ഹിന്ദുവും അതിനെ അനുകൂലിക്കും.

## സനാതനധർമ്മം

എന്നാൽ, നമ്മുടെ മത (ധർമ്മ) ത്തിന്നു നാം നൽകിയ നാമം കേവലം 'ധർമ്മം' എന്നാണ്. പിന്നീട് ഇതിനു നാം 'സനാതനധർമ്മം' എന്ന പേരു കൊടുത്തു. ഇതിൻെറ അർത്ഥവും ഭാവവും മനസ്സിലാക്കുന്നതിനു മുമ്പായി 'ഹിന്ദു' ശബ്ദത്തിൻെറ ഒന്നു രണ്ടു പുതിയ നിരുക്തികൾ ഇവിടെ കൊടുക്കുന്നതു് ഉചിതമായിരിക്കും.

നമ്മുടെ മതമനുസരിച്ച് മനസ്സിൻെറ ദേവത ചന്ദ്രൻ അഥവാ ഇന്ദു ആകുന്നു. ഈ ഇന്ദുവിൻെറ പ്രഭാവത്താൽ വികാസം പ്രാപിച്ച മത(ധർമ്മ)ത്തെ ഇന്ദുധർമ്മം എന്നു പറയണം. പിന്നീട് 'ഇന്ദു' ഹിന്ദുവായതാവാം എന്നു പറയുന്നവരുണ്ട്.

## നിരുക്തി

'ഹിന്ദു' ശബ്ദത്തിലുള്ള 'ഹിം,' 'ദു' എന്ന രണ്ടക്ഷരങ്ങൾക്കു ശരിയായ അർത്ഥം നൽകി അതിനൊരു നിരുക്തി ഉണ്ടാക്കിക്കൂടെ? ഹിംസ കൊണ്ട് ഏതൊരാളുടെ ഹൃദയത്തിനു ദുഃഖം ഉണ്ടാവുന്നുവോ ആയാൾ (ഹിംസ ചെയ്താലും ശരി ഇല്ലെങ്കിലും ശരി ഹിംസയെ ഇഷ്ടപ്പെടാത്ത ആൾ) ഹിന്ദുവാണെന്നു പറയാം.

ഹിംസയാ ദൂയതേ ചിത്തം
യസ്യാസൗ ഹിന്ദുരീരിതഃ.

സാധാരണ ഹിന്ദുക്കൾ ജൈനരെപ്പോലെ അഹിംസാവ്രതക്കാരല്ലായിരിക്കാം, വൈഷ്ണവരെപ്പോലെ സസ്യാഹാരം മാത്രം കഴിക്കുന്നവരല്ലായിരിക്കാം, യുദ്ധനിവാരണത്തിനായി ഒരിക്കലും പരിശ്രമിച്ചിട്ടില്ലായിരിക്കാം; എന്നാലും ഒരു സാധാരണ ഹിന്ദു ഹിംസ നല്ലതാണെന്ന് ഒരിക്കലും കരുതുകയില്ല; എന്നു മാത്രമല്ല ഹിംസയെ ഒഴിവാക്കാൻ ആവുംപോലെ പരിശ്രമിക്കുകയും ചെയ്യും. ആമിഷഭോജികളും അതു കഴിക്കാതിരിക്കുകയാണ് നല്ലതെന്നു സമ്മതിക്കും. ആരുടേയും ഹൃദയത്തെ വേദനിപ്പിക്കാതിരിക്കുക എന്നൊരു മനോവൃത്തിയാണ് സാധാരണമായി ഹിന്ദുക്കളിൽ കണ്ടുവരുന്നതു്.

അതിനാൽ, ഹിന്ദുശബ്ദത്തിൻെറ ഈ നിരുക്തി ഉചിതമാണെന്നു തോന്നുന്നു. (ഇവിടെ ഒരു കാര്യം വിശദമാക്കേണ്ടിയിരിക്കുന്നു: നിരുക്തിക്ക് ഒരിക്കലും വ്യുത്പത്തിയുടെ സ്ഥാനം എടുക്കുക സാദ്ധ്യമല്ല. ഒരു ശബ്ദത്തിൻെറ പിന്നിലുള്ള ഭാവം വ്യക്തമാക്കുന്നതിനുള്ള ഒരുപായം മാത്രമാണ് നിരുക്തി.)

## സനാതനമെന്നതിൻെറ അർത്ഥം

ഇനി നമുക്കു സനാതനശബ്ദം എടുക്കാം. ശരിയായ ശബ്ദം സദാതനം എന്നാണ്. അതു് സനാതനം എന്നായതത്രെ. (തൻ പ്രത്യയമുള്ള മററു ചില ശബ്ദങ്ങളും ഇവിടെ കൊടുക്കാം: നാം പഴക്കം ചെന്നതിനെ പുരാതനം എന്നും ഇന്നുള്ളതിനെ അദ്യതനം എന്നും പറയുന്നു; ഇക്കാലത്തു നടപ്പുള്ളതിനെ അധുനാതനം എന്നും ഇന്നലത്തേതിനെ ഹ്യസ്തനം എന്നും വരാൻപോകുന്നതിനെ ശ്വസ്തനം എന്നും പറയുന്നു. ആ കാലത്തെ അഥവാ ആ സമയത്തെ എന്നു പറയേണ്ട ദിക്കിൽ നമുക്കു തദാനീംതനം എന്നു പറയാം.)

നമ്മുടെ മതം (ധർമ്മം) എത്രതന്നെ പ്രാചീനമാണെങ്കിലും അതതിൻെറ മൗലികപ്രേരണയെ നിലനിർത്തുകയും സാതത്യത്തെ സംരക്ഷിക്കുകയും ചെയ്തുകൊണ്ട് കാലാനുസൃതമായ മാററങ്ങൾ സ്വീകരിച്ചിട്ടുണ്ട്. ചില പഴയ കാര്യങ്ങൾ തീരെ പരിത്യജിച്ചു; അഥവാ ഗൗണമായിക്കരുതാൻ തുടങ്ങി. പുതിയ കാര്യങ്ങൾ സസന്തോഷം സ്വീകരിച്ചു; പക്ഷേ, പഴയ കാര്യങ്ങളോട് ഇണക്കിക്കൊണ്ടുപോകാൻ വിഷമമില്ലാത്ത വിധത്തിലാണ് അങ്ങനെ ചെയ്തിട്ടുള്ളതു്. അതാണ് അതിൻെറ സവിശേഷത. നാം നമ്മുടെ മതത്തിൻെറ പ്രാചീനതയെത്തന്നെയാണ് മുന്നോട്ടു കൊണ്ടുവരാനാഗ്രഹിക്കുന്നതെങ്കിൽ നാമതിനെ പുരാതനധർമ്മമെന്നാണ് പറയുക. എന്നാൽ, നമ്മുടെ ധർമ്മം പഴയതല്ല പുതുതാണ്. സദാതനം – സനാതനം എന്നതിൻെറ അർത്ഥം നിത്യനൂതനം എന്നാകുന്നു.

വേദകാലത്തു് ഇന്ദ്രൻ വരുണൻ നാസത്യൻ തുടങ്ങിയ വൈദികദേവതകളെ പൂജിച്ചിരുന്നു. ഇന്ന് ഈ ദേവതകളുടെ പൂജ നാമമാത്രമായിരിക്കുന്നു. അവരുടെ സ്ഥാനത്തു് ഇന്ന്

* ശിവൻ, വിഷ്ണു, സൂര്യൻ, ഗണപതി, ദേവി എന്നിവരെയാണ പൂജിക്കുന്നതു്. അതോടൊപ്പം അന്തരതമമായ ആത്മാവിനേയും പരമാത്മാവിനേയും പൂജിക്കുന്നുണ്ടു്.

ഇങ്ങനെ പ്രാചീനകാലത്തു രൂഢമൂലമായിരുന്ന പലതും ഇന്നു് നാമാവശേഷമായിരിക്കുന്നു എന്നു നമുക്കു പറയാൻ സാധിക്കും. 'ഈശ്വരൻ ഏകനാണു്.' എന്നു സിദ്ധാന്തം സ്വീകരിച്ചതിന്നുശേഷം ഈശ്വരന്നു്, അനേകം സ്വരൂപം അഥവാ അവതാരം ഉണ്ടാവാമെന്നു സമ്മതിക്കാൻ നാം സന്നദ്ധരാണു്. ഈശ്വരൻ ഏകനാണെന്നതു ശരിതന്നെ; പക്ഷേ, ഭക്തന്മാക്കുവേണ്ടി അഥവാ പരിതഃസ്ഥിതിക്കു വശഗനായി ആ ഈശ്വരൻ അനേകം നാമരൂപങ്ങൾ കൈക്കൊള്ളുന്നതിനെ ആക്കാണു് തടയാൻ കഴിയുക ? ഈശ്വരൻ എല്ലാം ചെയ്യുന്നു, പക്ഷേ, ഈശ്വരന്നു മരിക്കുക സാധ്യമല്ല. ഇതുപോലെതന്നെ ഒരു ഈശ്വരന്നു് അനേകമാവുക എന്നതു് അശക്യമാണു്, എന്നു വേണമെങ്കിൽ പറയാം. പക്ഷേ, ഈശ്വരൻ അത്തരം ഒരു ബന്ധനവും തനിക്കു സ്വീകാര്യമായി കരുതിയിട്ടില്ല.

ഒരു കാര്യം നമുക്കു പറയാൻ സാധിക്കും: ഈശ്വരനെ മനസ്സിലാക്കിയിട്ടുണ്ടെന്നവകാശപ്പെടുന്നവരുടെയും ഈശ്വരൻെറ സന്ദേശം മനുഷ്യജാതിക്കു് എത്തിച്ചുകൊടുക്കുന്ന ചുമതലതങ്ങൾക്കു കിട്ടിയിട്ടുണ്ടു് എന്നു പറയുന്നവരുടെയും ഈ രണ്ടു തരക്കാരുടേയും വാക്കിൽ ഐകരൂപ്യം ഉണ്ടായിരിക്കണം. സ്പഷ്ടമായ ഐകരൂപ്യമില്ലെങ്കിൽ ഇതിൽ ഒരാളുടെ വാക്കു ശരിയാണു് മററുള്ളവരുടെ വാക്കു ശരിയല്ല, എന്നു പറയേണ്ടിവരും. അതു കേവലം ആഗ്രഹമായിരിക്കും, പക്ഷപാതമായിരിക്കും. അവരുടെ കാര്യം ദയനീയമാണു്. നമുക്കു് ഇതും പറയാൻ സാധിക്കും: 'ഈശ്വരൻ ഒരു പ്രത്യേകവ്യക്തിയെ തിരഞ്ഞെടുത്തു് അയാൾമുഖേന ചില ആദേശങ്ങൾ അയയ്ക്കുകയാണെങ്കിൽ അവ, അദ്ദേഹം ഏതു ജനതയ്ക്കും ഏതുകാലത്തിന്നും വേണ്ടിയാണോ പറയാനുദ്ദേശിക്കുന്നതു് അവയ്ക്കനുരൂപമായിരിക്കുമെന്നതു തീച്ചയാണു്. അതിൽ ചില കാര്യങ്ങൾ എല്ലാ മനുഷ്യക്കും എല്ലാ കാലത്തേയ്ക്കും യോജിച്ചതായേക്കാം; എല്ലാമങ്ങനെ ആവുകയില്ല. എല്ലാവരുടേയും ഭാഷ ഒന്നല്ല. ഈ പ്രവാചകന്മാരെല്ലാം ഏതെങ്കിലും ഒരു നാട്ടിലേയും ഒരു കാലത്തേയും ഭാഷയാണു് സംസാരിക്കുന്നതു്. അവർ പറയുന്നതു പ്രത്യേകിച്ചൊരു ജനതയെ മനസ്സിൽ വെച്ചുകൊണ്ടാണുതാനും. ഒരൊററ മനുഷ്യൻമുഖേന ഈശ്വരൻ തൻെറ എല്ലാ കാര്യങ്ങളും എന്നെന്നേയ്ക്കുമായി പറഞ്ഞു എന്നു കരുതുന്നതു് ഈശ്വരനെ സങ്കുചിതനാക്കിത്തീക്കുകയാണു്.

## ധമ്മവികാസം

നാം ഈശ്വരൻെറ സൃഷ്ടിയിൽ എല്ലായിടത്തും വികാസത്തിൻെറ ക്രമം കാണുന്നുണ്ടു്. ചെറിയ കുട്ടികൾക്കു് ബുദ്ധി കുറവായിരിക്കും. അനുഭവവും ചിന്താശക്തിയും വദ്ധിക്കുമ്പോൾ ബുദ്ധിക്കു വികാസം ഉണ്ടാവുന്നു. ഈ സ്ഥിതിയിൽ മാനവബുദ്ധിക്കും മാനവഹൃദയത്തിന്നും ഉണ്ടായിട്ടുള്ള വികാസത്തിന്നനുസൃതമായ സന്ദേശമേ ഈശ്വരൻ അയയ്ക്കു; അതും ആ പ്രവാചകൻെറ ആളുകൾക്കാവശ്യമായതു്. ബാക്കിയുള്ളവക്കു് അതിനെ ഏറെക്കുറെ ഉപയോഗപ്പെടുത്താം. പക്ഷേ, ആ സന്ദേശം മുഴുവനും എല്ലാവക്കും ഉള്ളതാണു്, എല്ലാ കാലത്തേയ്ക്കും ഉള്ളതാണു് എന്നു കരുതുന്നതു് ഈശ്വരനോടും മനുഷ്യജാതിയോടും ചെയ്യുന്ന അന്യായമായിരിക്കും.

ഒരു കാര്യം നമുക്കു അനുഭവത്തിൽനിന്നു സ്പഷ്ടമായി മനസ്സിലാവുന്നുണ്ടു്: വേദം, ബൈബിൾ, കൊറാൻ മുതലായ ഗ്രന്ഥങ്ങൾ ഈശ്വരപ്രേരിതമാണെന്നു കരുതിവരുന്നു. അവയുടെ അത്ഥം മനസ്സിലാക്കുന്നതിന്നു് ഓരോ കാലത്തിന്നും ഉള്ള ശക്തി തുല്യമല്ല. ഒരു കാലത്തെ മനീഷികൾ തങ്ങളുടെ ശക്തിക്കനുസരിച്ചു ചെയ്ത വ്യാഖ്യാനം മറെറാരു കാലത്തെ മനീഷികൾക്കു് സങ്കുചിതവും ഏകപക്ഷീയവും ആണെന്നു തോന്നുന്നു. അവർ അതേ പ്രാമാണികവചനങ്ങൾക്കു കൂടുതൽ വ്യാപകവും സന്തോഷപ്രദവുമായ വ്യാഖ്യാനം നല്കുന്നു. അവരുടെ കാലവും, കൂടുതൽ അറിവും അനുഭവവും നേടു

* ഗണേശ സൂര്യ ശക്തി ശിവ വിഷ്ണുവാഖ്യാനം
ഏകമേവ പരംബ്രഹ്മ പഞ്ചധാ പരികീത്തിതം
(യോഗസാരം)

മ്പോൾ പുതുതും വ്യാപകവുമായ വ്യാഖ്യാനമാണ് അധികം ശരിയായതു എന്നു സമ്മതിക്കുന്നു.

സന്ദേശം വന്നതു് ഈശ്വരനിൽനിന്നു തന്നെയാണ് എന്നു കരുതുന്നതായാൽ അതിനെ വ്യാഖ്യാനിക്കുന്ന പുതിയ പുതിയ ആളുകളും ഈശ്വരൻ അയച്ചവരാണ് എന്നു കരുതി നമ്മുടെ ഗ്രഹണപാടവം വദ്ധിച്ചതിനാൽ നമ്മൾ കൂടുതൽ നന്നായി മനസ്സിലാക്കുവാൻ തുടങ്ങിയിരിക്കുന്നു. അതിലും ഈശ്വരപ്രേരണയാണുള്ളതു് എന്നു നാം മനസ്സിലാക്കണം. ഏതൊരാളുടെയും നാവിൽനിന്നു പുറപ്പെടുന്ന ഏതു നല്ല കാൎയ്യത്തിൻേറയും കാരണം ഈശ്വരപ്രേരണയാണെന്നതാണ് പരമാൎത്ഥം. ഇത്തരം കാൎയ്യങ്ങൾ ധരിക്കുന്നതിന്നുള്ള നമ്മുടെ ശക്തി ദിനംപ്രതി വദ്ധിക്കുകയും ഉത്തരോത്തരം നന്നാവുകയും ചെയ്യുന്നു. പല രാജ്യത്തേയും പല കാലത്തേയും പ്രവാചകന്മാരുടെ സന്ദേശം നമ്മുടെ മുമ്പാകെ വരുമ്പോൾ അതിൽ സൎവ്വോത്തമവും മംഗളപ്രദവുമാണെന്നു നമുക്കു തോന്നുന്നതിനെ നാം സ്വീകരിക്കണം.

സനാതനധൎമ്മത്തിലെ ഋഷികളിൽ ഒരു കപിലമഹാമുനി ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ സാംഖ്യവിദ്യ ഇന്നും അനേകം ശാസ്ത്രജ്ഞന്മാരെ ആശ്ചൎയ്യഭരിതരാക്കുന്നുണ്ടു്; സന്തൃപ്തരുമാക്കുന്നുണ്ടു്. വിഷ്ണുസഹസ്രനാമത്തിൽ ഭഗവാൻെറ ആയിരം നാമങ്ങൾ പറഞ്ഞതിൽ 'മഹഷി കപിലാചാൎയ്യ'ൻെറ പേരും ഉണ്ടു്. ഇതിൻെറ അൎത്ഥം കപിലമഹഷിയെ ഈശ്വരൻെറ അവതാരമായിക്കരുതണമെന്നാണ്. ഈ പരിതഃസ്ഥിതിയിൽ മററൊരു ദാശനികൻ ചോദിച്ചു: 'കപിലമഹാമുനി സൎവ്വജ്ഞനാണെന്നു കരുതുന്നതായാൽ കണാദമഹാമുനിയും സൎവ്വജ്ഞനായിരുന്നില്ല എന്നു പറയാൻ താങ്കളുടെ പക്കൽ എന്തു തെളിവു് ഉണ്ടു് ?'

> കപിലോ യദി സൎവ്വജ്ഞഃ
> കണാദോ ന ഇതി കാ പ്രമാ ?

ഇതിൽനിന്നു നാം മനസ്സിലാക്കുന്നതു് ഇതാണ്. മനുഷ്യർ അന്ധരായി ഏതെങ്കിലും വചനത്തിൻെറ അഥവാ ഗ്രന്ഥത്തിൻെറ അക്ഷരാൎത്ഥം മുറുകെ പിടിച്ചിരിക്കുന്നതായാൽ അവരെ നന്നാക്കുന്നതിന്നും മനുഷ്യബുദ്ധിയെ സ്വതന്ത്രമാക്കുന്നതിന്നും വേണ്ടി ഭഗവാൻ പല പ്രദേശങ്ങളിലും പല കാലത്തും പലതരത്തിലുള്ള ദൂതന്മാരെ അയയ്ക്കും, അയച്ചിട്ടുമുണ്ടു്. അവരുടെ ഉപദേശങ്ങളിൽ അധികവും നല്ല കാൎയ്യങ്ങളാണ് ഊന്നിപ്പറഞ്ഞിട്ടുള്ളതു്. ചില കാൎയ്യങ്ങൾ, പറയുന്ന ആളുടെ ആഗ്രഹത്തിന്നനുസരിച്ചവയായിരിക്കും. ഓരോ ഗ്രന്ഥത്തിലേയും, ഓരോ വാക്യവും ഓരോ ആശയവും ഈശ്വരൻെറ സന്ദേശമാണ് എന്നു നാം വാശിപിടിക്കരുതു്. അതുപോലെതന്നെ നമ്മുടെ വ്യാഖ്യാനംതന്നെ സ്വീകരിക്കണമെന്നു് ആരേയും നിബ്ബന്ധിക്കയും അരുതു്.

ഈശ്വരൻ മനുഷ്യരൂപം ധരിച്ചു് മനുഷ്യക്കു് ആദേശം നല്കുന്നതിന്നായി മനുഷ്യരുടെ ഇടയിൽ വരികയാണെങ്കിൽ അതു തീർച്ചയായും ഏകപക്ഷീയത കൈക്കൊണ്ടുകൊണ്ടായിരിക്കും.

ഹിന്ദുമതത്തിൽ ഈശ്വരൻെറ ഇത്തരം ഏകപക്ഷീയമായ സ്വരൂപത്തെ അനേകം ദേവീദേവന്മാരുടെ രൂപത്തിൽ കാണാവുന്നതാണ്. ഒരാൾക്കു് ഏതൊന്നിനോടാണോ ഭക്തി തോന്നുന്നതു്, ഏതൊന്നാണോ ആവശ്യമായി തോന്നുന്നതു്, ആയാൾ അതു സ്വീകരിക്കുന്നു. അയാളുടെ വികാസവും ആ വിധത്തിലാണ് ഉണ്ടാവുന്നതു്. പിന്നീടയാൾക്കു മററു വിധത്തിലുള്ള സാഹായ്യങ്ങളും ലഭിക്കുന്നു. അങ്ങനെ അയാൾ സൎവ്വതോമുഖമായ വികാസം പ്രാപിക്കാൻ പരിശ്രമിക്കുന്നു. ഹിന്ദുമതത്തിൽ സൎവ്വേശ്വരനായ ഭഗവാൻ ഒന്നുമാത്രം. ആ ഭഗവാൻെറ സ്വരൂപങ്ങൾ അനന്തമത്രെ. ആ പരബ്രഹ്മമായ പരമാത്മാവു് സൎവ്വമംഗളപ്രദനാണെന്നു നാം അറിയുകയും വിശ്വസിക്കുകയും ചെയ്യുന്നു. ബാക്കി എല്ലാ ദേവീദേവന്മാരും അവതാരങ്ങളും സ്ഥലകാലങ്ങളുടേയും ഉപാസകന്മാരുടേയും പ്രഭാവംകൊണ്ടു പ്രഭാവിതരാകയാൽ ഏകപക്ഷീയങ്ങളുമാണ്. 'ഓരോ ഭക്തനും അയാൾ തിരഞ്ഞെടുത്ത ഭഗവാൻ സൎവ്വശ്രേഷ്ഠനാണ്,' എന്ന സംഗതിയും ഹിന്ദുമതം സ്വീകരിച്ചിട്ടുണ്ടു്. ആ ദേവൻെറ കാൎയ്യത്തിൽ മററാരും ശണ്ഠയ്ക്കു നില്ക്കരുതു്. ആ വിശ്വാസം അയാളെ രക്ഷിക്കട്ടെ. അയാളുടെ വിശ്വാസം

വ്യാപകമാവുകയും ഗ്രഹണപാടവം വദ്ധിക്കുകയും ചെയ്താൽ അതും മംഗളപ്രദമാവും. ഹിന്ദുമതത്തിൽ ഭഗവാൻ ഏകനാണെങ്കിലും മനുഷ്യന്നു് ഇഷ്ടദേവതകൾ യഥേഷ്ടം ഉണ്ടാവാം. ആ മൂത്തികളുടെ എണ്ണത്തിന്നു പരിമിതിയില്ല. ആളുകൾ പല ഉപാസ്യദേവതകളേയും ഉപേക്ഷിച്ചിട്ടുണ്ടു്, പുതുതായി പലതും സ്വീകരിച്ചിട്ടുമുണ്ടു്. കാലസ്വരൂപനായ ഭഗവാൻെറ കാരുണ്യം അപാരംതന്നെ. ഇതു് എന്നും തുടന്നുകൊണ്ടിരിക്കും.

## ആദ്ധ്യാത്മികകുടുംബം

മനുഷ്യൻ തൻെറ ഉന്നതിക്കനുകൂലമായി തോന്നുന്ന ഏതു മാഗ്ഗവും സ്വീകരിക്കും. ചിലർ 'ജ്ഞാന'മാഗ്ഗത്തിൽ സഞ്ചരിക്കും. ചിലക്കു 'ഭക്തി'മാഗ്ഗമാണു് അധികം അനുകൂലമായി തോന്നുക. എല്ലാവക്കും ധമ്മത്തിന്നനുകൂലമായ 'കമ്മം' അവശ്യം അനുഷ്ഠിക്കേണ്ടിവരുന്നു. അതിനാൽ, മനുഷ്യൻ പല പ്രകാരത്തിൽ ഭഗവാനെ മനസ്സിലാക്കുമെന്നു ഹിന്ദുമതം സമ്മതിക്കുന്നുണ്ടു്. ഭഗവാൻെറ സന്നിധിയിലെത്താൻ, എന്നുവെച്ചാൽ, തൻെറ ഉന്നതി സാധിക്കാൻ ഏതു മാഗ്ഗം സ്വീകരിക്കുന്നതിന്നും സാധകന്നു സ്വാതന്ത്ര്യമുണ്ടു്; അതിന്നു പ്രേരണനല്കുന്നതായി തോന്നുന്ന ഏതു ഗ്രന്ഥത്തേയും സാമാന്യേന ആദരിക്കയും ചെയ്യാം. എല്ലാ മതങ്ങളും ധാമ്മിക സമ്പ്രദായങ്ങളും കൂടിച്ചേന്നു് ഒരു ആദ്ധ്യാത്മിക കുടുംബം ഉളവായിത്തീരുന്നു. അതിനെ ഏതൊരാൾക്കും സ്വീകരിക്കാമെന്നും ഹിന്ദുമതം കരുതുന്നു.

സനാതനധമ്മത്തിൻെറ സംസ്ഥാപകൻ ആരു്, അതിൻെറ സവ്വമാന്യമായ പ്രമാണഗ്രന്ഥം ഏതു്, അതിലെ ഉപാസനാപദ്ധതി എന്തു്, എന്നെല്ലാം ആരെങ്കിലും ചോദിക്കുന്നതായാൽ ഞാൻ പറയും: സത്യവും വ്യാപകവുമായ ധമ്മം ഇങ്ങനെ ഒരു വ്യക്തിയാലോ, ഗ്രന്ഥത്താലോ, ഉപാസനാപദ്ധതിയാലോ സ്വയം ബദ്ധമാവുന്നില്ല. ഒരു സംസ്ഥാപകനേയോ, ഗ്രന്ഥത്തേയോ ഉപാസനാപദ്ധതിയേയോ പിന്തുടരുന്ന പ്രവൃത്തികളെ അഥവാ സംഘടനകളെ നമുക്കു് സമ്പ്രദായം എന്നു പറയാം; സംഘം അഥവാ പ്രസ്ഥാനം എന്നും പറയാം. അതിനു ധമ്മം എന്നു വ്യാപകമായ പേരു നൽകാൻ നാം ഒരുക്കമില്ല. അത്തരം 'സമ്പ്രദായ'ത്തെ വല്ലവരും മതം (ധമ്മം) എന്നു പറയുന്നതായാൽ നാമവരോടു ശണ്ഠയ്ക്കു പോകുന്നതെന്തിനാണു്? നമ്മുടെ മനസ്സിൽ എല്ലാ മതങ്ങളിലേയും എല്ലാ ഋഷികളോടും, സജ്ജനങ്ങളോടും, നബികളോടും, പ്രവാചകന്മാരോടും സമാനമായ ആദരവുണ്ടു്. അവരിൽനിന്നു ലഭിക്കുന്ന ഏതു പ്രേരണയും നാം കൃതജ്ഞതാപൂവ്വം സ്വീകരിക്കും. എന്നാൽ, ആരുടേയും ക്രീതദാസരാവാൻ നാം തയ്യാറല്ല. ഹൃദയത്തിന്നനുകൂലമായ, സ്വീകാര്യമായിത്തോന്നിയ കാര്യങ്ങൾ മാത്രം സ്വീകരിക്കും. അവയെ പ്രാവത്തികമാക്കാൻ പരിശ്രമിക്കയും ചെയ്യും. അയോഗ്യവും, ഹാനികരവും, വിഘ്നകരവുമാണെന്നു തെളിയുന്ന സംഗതികൾ പരിത്യജിക്കും. എന്നാൽ, ശരിയാണെന്നു ബോദ്ധ്യം വരായ്കയാൽ നാം സ്വീകരിക്കാത്ത ചില കാര്യങ്ങളുണ്ടാവും; അവ ഹാനികരമാണെന്നു തെളിഞ്ഞിട്ടുണ്ടാവില്ല. അത്തരം ഏതു കാര്യത്തിലും നാം തടസ്ഥവൃത്തി കൈക്കൊള്ളും. അവയെ സ്വീകരിക്കുകയോ എതിക്കുകയോ ഇല്ല.

സ്വന്തം മാഗ്ഗത്തിൽ കാണുന്ന ഏതു തെറ്റുകളേയും ശരിപ്പെടുത്തും. അന്യരുടെ മാഗ്ഗത്തെ തിരുത്തി ശരിപ്പെടുത്തുക എന്ന ഭാരം സ്വയം ഏറ്റെടുത്തു് നാം അന്യരെ വിവശരാക്കുകയില്ല. അന്യധമ്മങ്ങളിൽനിന്നും നമുക്കു് നല്ലതെന്നു തോന്നിയവയെ നമുക്കനുകൂലമായ രൂപത്തിൽ സ്വീകരിക്കും. അതിനെ മുക്തകണ്ഠം പ്രശംസിക്കുകയും ചെയ്യും. എന്നിട്ടു തൻെറ മുമ്പിൽ തുറന്നു കിടക്കുന്ന മാഗ്ഗത്തിലൂടെ യാത്ര ചെയ്യും – ഇതാണു സനാതനഹിന്ദുധമ്മത്തിൻെറ മാഗ്ഗം. ഇതിൽ മഹത്തരമായ സഹാനുഭൂതിയുണ്ടു്, ആദരവുണ്ടു്, സവ്വോപരി സത്യനിഷ്ഠയും അനുഭവനിഷ്ഠയും പ്രയോഗനിഷ്ഠയുമുണ്ടു്. ധൈയ്യമാവട്ടെ അതിൽ സവ്വത്ര നിറഞ്ഞിരിക്കുന്നുമുണ്ടു്.

വിവത്തകൻ: എസ്. വി. കൃഷ്ണവാരിയർ.

# രാമകൃഷ്ണഃ

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ശുദ്ധബ്രഹ്മകുലോദ്ഭവം, ഭഗവതീപാദാംബുജാരാധകം,
നാനായോഗപഥേചരം, സമധിരൂഢാദ്വൈതബോധാചലം,
ഭക്താനുഗ്രഹതത്പരം, പൃഥുദയാധ്വംധ്വാനിലാന്ദോളിതം,
സ്വച്ഛന്ദം, സകലാവതാരതിലകം ശ്രീരാമകൃഷ്ണം ഭജേ. 1

ശുദ്ധമായ ബ്രാഹ്മണവംശത്തിൽപ്പിറന്നവനും, ഭഗവതിയുടെ പാദാരവിന്ദത്തെ പൂജിച്ചവനും, പല യോഗമാർഗ്ഗങ്ങളിലും സഞ്ചരിച്ചവനും, അദ്വൈതജ്ഞാനശൈലത്തിൽക്കേറിയവനും, ഭക്തന്മാരെ അനുഗ്രഹിയ്ക്കാനഭിലഷിച്ചവനും, മഹാകാരുണ്യമാകുന്ന കൊടുങ്കാററത്താടിയുലഞ്ഞവനും, സ്വതന്ത്രസ്വതന്ത്രനും, സകലാവതാരങ്ങളുടെ ശിഖാമണിയുമായ ശ്രീരാമകൃഷ്ണനെ ഞാൻ ഭജിയ്ക്കുന്നു.

കാളീപുണ്യപദാരവിന്ദമകരന്ദാസ്വാദലീനാശയാം
ദീനാനുഗ്രഹണേച്ഛയാ പ്രതിഗൃഹീതാശേഷതത്പാതകാം
ക്ഷോണീവിശ്രുതദക്ഷിണേശ്വരമഹാക്ഷേത്രേ ദരീദൃശിതാം
സേവേ കാമപി നിഷ്കളങ്കപരമപ്രേമശ്രിയോ മാതൃകാം. 2

ഭദ്രകാളിയുടെ പുണ്യമായ പാദാരവിന്ദമകരന്ദത്തിന്റെ ആസ്വാദനത്തിൽ ഹൃദയം ലയിച്ചതും, ദീനന്മാരെ അനുഗ്രഹിയ്ക്കാനുള്ള ആഗ്രഹത്താൽ അവരുടെ സകല പാപങ്ങളെയും ഏററുവാങ്ങിയതും, ഊഴിയിൽ കേളികേട്ട ദക്ഷിണേശ്വരമഹാക്ഷേത്രത്തിൽ പ്രത്യക്ഷമായി കാണിയ്ക്കപ്പെട്ടതുമായ ഏതോ കറയററ പരമപ്രേമസമ്പത്തിന്റെ മാതൃകയെ ഞാൻ സേവിയ്ക്കുന്നു.

രുദ്രാണീപ്രണയോന്മദാന്ധമകരോന്മദ്യസ്യ നാമാപി യം,
നിദ്രായാമപി കാമിനീകനകയോസ്സ്പർശം ന സേഹേ ച യഃ,
അദ്രാക്ഷീദഖിലേ ചരാചരഗണേ ന ബ്രഹ്മണോഽന്യച്ച യ,-
സ്തം ഭക്തേർവ്വിരതേശ്ചിതശ്ച ജലധിം ശ്രീരാമകൃഷ്ണം ഭജേ. 3

മദ്യത്തിന്റെ പേർക്കൂടി യാതൊരുവനെയാണോ ഉത്കടമായ കാളീഭക്തിമദത്താൽ മത്തനാക്കിയിരുന്നതു്, യാതൊരുത്തനാണോ ഉറക്കത്തിൽപ്പോലും കാമിനീകനകങ്ങളുടെ സ്പർശത്തെ പൊറുക്കാതിരുന്നതു്, ഏതൊരാളാണോ ചരാചരനികരത്തിൽ മുഴുവൻ ബ്രഹ്മത്തെയല്ലാതെ മറെറാന്നിനെയും കാണാതിരുന്നതു്, ഭക്തിയുടെയും വിരക്തിയുടെയും ജ്ഞാനത്തിന്റെയും സമുദ്രമായ ആ ശ്രീരാമകൃഷ്ണനെ ഞാൻ ഭജിയ്ക്കുന്നു.

നിത്യാരൂഢസമാധിയോഗ, മതുലസ്വാനന്ദതൃപ്താശയം,
ധർമ്മോദ്ധാരണവാഞ്ഛയാ ധൃതനരാകാരം, ദയാവിഹ്വലം,
കാളീപാദസരോജഭക്തിരസികം, തന്നാമഗാനോത്സുകം,
ദീനാനാം ശരണൈഷിണാമഭയദം ശ്രീരാമകൃഷ്ണം ഭജേ. 4

സദാ സമാഹിതനും, നിസ്തുലമായ ആത്മാനന്ദംകൊണ്ടു സന്തൃപ്തചിത്തനും, ധർമ്മത്തെ ഉദ്ധരിയ്ക്കാനുള്ള ഇച്ഛയാൽ മനുഷ്യരൂപത്തെ കൈക്കൊണ്ടവനും, ദയാപരവശനും, കാളീഭക്തിയിൽ രസിയ്ക്കുന്നവനും, തന്തിരുവടിയുടെ നാമം പാടാൻ കൊതികോലുന്നവനും, ആശ്രയിയ്ക്കുന്ന ദീനന്മാർക്കു് അഭയമരുളുന്നവനുമായ ശ്രീരാമകൃഷ്ണനെ ഞാൻ ഭജിയ്ക്കുന്നു.

യോ ധർമ്മാനഖിലാനിദംപ്രഥമതോഽനുഷ്ഠായ സിദ്ധിം യയൗ,
ശിഷ്യാണാം സമദർശയന്നിജതനൗ നാനാവതാരാംശ്ച യഃ,
സ്വച്ഛായാം സ്വയമേവ ഭക്തിഭരിതഃ പുഷ്പൈശ്ച യോഽപൂജയത്,
പൂർണ്ണാത് പൂർണ്ണതരം പരാത് പരതരം തം രാമകൃഷ്ണം ഭജേ. 5

യാതൊരുവനാണോ നടാടെ സകലധർമ്മങ്ങളെയുമനുഷ്ഠിച്ച സിദ്ധിയെ നേടിയതു്, യാതൊരാളാണോ ശിഷ്യന്മാർക്കു തന്റെ ശരീരത്തിൽ നാനാവതാരമൂർത്തികളെയും കാട്ടിക്കൊടുത്തതു്, യാതൊരുത്തനാണോ തന്റെ ഛായാപടത്തെ താൻതന്നെ ഭക്തിയോടെ പുഷ്പംകൊണ്ടു പൂജിച്ചതു്, പൂർണ്ണത്തെക്കാളധികം പൂർണ്ണനും പരത്തെക്കാരം കൂടുതൽ പരനുമായ ആ ശ്രീരാമകൃഷ്ണനെ ഞാൻ ഭജിയ്ക്കുന്നു.

സർവ്വേഷാം നിഗമാഗമസ്മൃതിപുരാണാദിസ്വരബ്രഹ്മണാം,
ഭക്തിജ്ഞാനതപോമഖാദി വിവിധശ്രേയോ മഹാവർത്മനാം,
സമ്യക്സാധകസിദ്ധസാധ്യസഗുണബ്രഹ്മാഗുണബ്രഹ്മണാം
സ്വച്ഛാദർശമദൃഷ്ടപൂർവ്വമവതാരോത്തംസമാരാധയേ. 6

വേദം ആഗമം സ്മൃതി പുരാണം മുതലായ സകലശബ്ദബ്രഹ്മങ്ങളുടെയും, ഭക്തി ജ്ഞാനം തപസ്സ് യാഗം തുടങ്ങിയ പല ശ്രേയോമാർഗ്ഗങ്ങളുടെയും, ഉത്തമസാധകൻ സിദ്ധൻ സാധ്യൻ സഗുണബ്രഹ്മം നിർഗ്ഗുണ ബ്രഹ്മം ഇത്യാദികളുടെയും, തെളിഞ്ഞ കണ്ണാടിയായ — മുമ്പു കണ്ടിട്ടില്ലാത്ത — അവതാരചൂഡാമണിയെ ഞാൻ ആരാധിക്കുന്നു.

യസ്യ സ്വച്ഛയശശ്ചഖാന ഭുവനേ നവ്യം പയോവാരിധിം,
യസ്യാശ്ചര്യസുഭാഷിതം വ്യരചയദ്ദിവ്യാമപൂർവ്വശ്രുതിം,
യസ്യാത്യന്തപവിത്രജീവനകഥാ ചക്രേ പുരാണം നവം,
തം വന്ദേ നിഖിലാവതാരതിലകം ശ്രീശാരദാവല്ലഭം. 7

യാതൊരാളുടെ നിർമ്മലകീർത്തിയാണോ പാരിൽ പുത്തൻ പാലാഴിയെ കുഴിച്ചുണ്ടാക്കിയതു്, യാതൊരുവന്റെ അത്ഭുതമായ സുഭാഷിതമാണോ മുമ്പില്ലാത്ത ദിവ്യവേദത്തെ ചമച്ചതു്, യാതൊരുവന്റെ അതിപവിത്രമായ ജീവചരിത്രമാണോ പുതിയ പുരാണത്തെ നിർമ്മിച്ചതു്, ആ സർവ്വാവതാരങ്ങളുടെയും നെററിക്കുറിയായ ശാരദാകാന്തനെ ഞാൻ വണങ്ങുന്നു.

യസ്മൈ സർവ്വനദീനദാ വിദധതേ കുംഭാഭിഷേകം സദാ,
യസ്മൈ നിത്യമശേഷതാരകഗണാ നീരാജനം കുർവ്വതേ,
യസ്മൈ ചാഖിലപാദപാഃ പ്രതിദിനം കുർവ്വന്തി പുഷ്പാഞ്ജലിം,
തസ്മൈ ചന്ദ്രമണീസുതായ സകലാരാധ്യായ ശശ്വന്നമഃ. 8

എല്ലാ നദികളും നദങ്ങളും യാതൊരാൾക്കാണോ എപ്പോഴും കുംഭാഭിഷേകം ചെയ്യുന്നതു്, സകല നക്ഷത്രസമൂഹങ്ങളും യാതൊരാൾക്കാണോ മുട്ടാതെ ദീപാരാധന ചെയ്യുന്നതു്, അഖിലവൃക്ഷങ്ങളും യാതൊരാൾക്കാണോ ദിവസേന പുഷ്പാഞ്ജലി ചെയ്യുന്നതു്, സർവ്വാരാധ്യനായ ആ ചന്ദ്രമണീപുത്രനു സദാ നമസ്കാരം.

യോ വിശ്വം സകലം കരാമലകവദ് ബ്രഹ്മാത്മകം ദൃഷ്ടവാൻ,
യോ മേനേഽഖിലയോഗസിദ്ധിനികരാൻ വേശ്യാപുരീഷോപമാൻ,
യോ മർത്ത്യാനുദതാരയദ് ഭവഭയാത് കേളീകടാക്ഷാമൃതൈ,—
സ്തം പ്രജ്ഞാനഘനം പരാവരഗുരും ചന്ദ്രാത്മജം സംശ്രയേ. 9

യാതൊരുവൻ പ്രപഞ്ചത്തെ മുഴുവൻ ബ്രഹ്മാത്മകമായി ഹസ്താമലകംപോലെ ദർശിച്ചിരുന്നുവോ, യാതൊരുവൻ സകലയോഗസിദ്ധിനികരങ്ങളെയും വേശ്യാവിഷ്ഠയുടെ കിടയിൽ കരുതിയിരുന്നുവോ, യാതൊരുവൻ മർത്ത്യരെ കേളീകടാക്ഷാമൃതംകൊണ്ടു സംസാരഭയത്തിൽനിന്നും കരകേററിയിരുന്നുവോ, പ്രജ്ഞാനഘനരൂപിയും പരാവരഗുരുവുമായ ആ ചന്ദ്രമണീനന്ദനനെ ഞാനാശ്രയിക്കുന്നു.

ആജന്മപ്രയതസ്യ പുണ്യചരിതസ്യാശേഷലോകപ്രിയ—
സ്യാത്മധ്യാനപരായണസ്യ ഗിരിജാപാദാബ്ജപൂജാർത്ഥിനഃ
നാനോപാസനലാലസസ്യ പരമാം സിദ്ധിം സമാവിന്ദത—
ശ്ശിഷ്യാനുഗ്രഹണൈഷിണശ്ച ചരണൗ ചന്ദ്രാശിശോരാശ്രയേ. 10

ജന്മംമുതലേ ശുദ്ധനും, പുണ്യം മാത്രം ചെയ്യുവനും, സർവ്വജനങ്ങൾക്കും ഇഷ്ടനും, ആത്മധ്യാനനിരതനും, കാളീപൂജയിൽ തത്പരനും, പലേ ഉപാസനകളിൽ ശ്രദ്ധാലുവും, പരമസിദ്ധി നേടിയവനും, ശിഷ്യാനുഗ്രഹണത്തിൽ ഉത്സുകനുമായ ചന്ദ്രമണീസുതന്റെ തൃക്കാലിണയെ ഞാനാശ്രയിക്കുന്നു

സാർധം പാർഷദപുംഗവൈർഹരികഥാലാപം വിതന്വൻ ക്വചി,—
ദ്രുദ്രാണ്യാഃ പുരതഃ കദാപി രചയന്നാനന്ദനൃത്തോത്സവം,
ഭേദാതീതസമാധിയോഗജലധൗ നിർലീയമാനോഽസകൃത്
സൈ്വരം ക്രീഡതി ദക്ഷിണേശ്വരപുരേ സർവ്വാവതാരാഗ്രണീഃ. 11

ചിലപ്പോൾ പാർഷദശ്രേഷ്ഠന്മാരോടുകൂടി ഹരികഥാലാപം ചെയ്തുകൊണ്ടും, ഇടയ്ക്കു ഭഗവതിയുടെ തിരുമുമ്പിൽ ആനന്ദനൃത്തം വെച്ചുകൊണ്ടും, പലകുറി നിർവ്വികല്പസമാധിയിൽ ആണ്ടലിഞ്ഞുകൊണ്ടും സർവ്വാവതാരശ്രേസരൻ ദക്ഷിണേശ്വരക്ഷേത്രത്തിൽ സ്വച്ഛന്ദം ക്രീഡിക്കുന്നു.

സൗജന്യസ്യ, വിവേചനസ്യ, വിരതേർമുക്തിസ്പൃഹാരംഹസോ,
വിജ്ഞപ്തേർ, ഭഗവദ്രതേ, രുപരതേ,രദ്വൈതസാക്ഷാത്കൃതേഃ,
നാനാധർമ്മസമന്വിതേ, രവിരതോന്മീലത്സമാധിസ്ഥിതേ-
സ്സർവ്വോപാസകസത്കൃതേരപി ജയത്യേഷാ നവാ മാതൃകാ. 12

സത്സ്വഭാവത്തിന്റെയും വിവേകത്തിന്റെയും വൈരാഗ്യത്തിന്റെയും തീവ്രമുമുക്ഷയുടെയും ജ്ഞാനത്തിന്റെയും ഭക്തിയുടെയും ഉപരതിയുടെയും അദ്വൈതസാക്ഷാത്കാരത്തിന്റെയും നാനാമതസമന്വയത്തിന്റെയും നിരന്തരസമാധ്യനുഭവത്തിന്റെയും സർവ്വോപാസകബഹുമാനത്തിന്റെയും ഈ പുതിയ മാതൃക വിജയിക്കുന്നു.

ശശ്വന്മുക്തസ്വരൂപോഽപ്യപരിമിതനിജാനന്ദപൂർണ്ണാശയോഽപി
സ്വൈരം കാരുണ്യഹേതോർഭുവി കൃപണനൃണാം മംഗളായാവതീർണ്ണഃ
ഉന്മീലദ്ദന്തകാന്ത്യാ ചരണനഖരുചാ ചാഖിലാൻ വേദമാർഗാൻ
സ്പഷ്ടീകുർവ്വൻ വിധുന്വൻ സകലഭവഭയം രാജതേ രാമകൃഷ്ണഃ. 13

നിത്യമുക്തസ്വരൂപനെങ്കിലും, അളവററ ആത്മാനന്ദംകൊണ്ടുതന്നെ പൂർണ്ണകാമനെങ്കിലും, കാരുണ്യം കാരണം ദീനജനങ്ങളുടെ മംഗളത്തിനുവേണ്ടി മന്നിൽ സ്വേച്ഛയാ അവതരിച്ച്, മിന്നുന്ന ദന്തകാന്തികൊണ്ടും കാലടികളിലെ നഖശോഭകൊണ്ടും — അതായത് ഉപദേശംകൊണ്ടും അനുഷ്ഠാനംകൊണ്ടും — അഖിലവേദമാർഗ്ഗങ്ങളെയും തെളിയിച്ച്, സകല സംസാരഭയത്തെയുമകററിക്കൊണ്ടു ശ്രീരാമകൃഷ്ണൻ വിളങ്ങുന്നു.

---

# ശൈവാരാധന

കെ. കെ. മേനോൻ ബി. എ. ബി. എൽ.

മോഹൻജദാരോ ഹാരപ്പാ മുതലായ നാഗരികതകൾ കണ്ടുകിട്ടിയതോടുകൂടി നമ്മുടെ ദൃഷ്ടിയിൽ പെട്ടിട്ടുള്ള ഏററവും ചരിത്രപ്രധാനമായ വിഷയം ശൈവാരാധനയുടെ പ്രാചീനതയാണ്. ഈ നാഗരികതകൾക്കു സുമാർ 5000 കൊല്ലത്തെ പഴക്കമുണ്ടെന്നതു് ഇന്ന് സർവ്വസമ്മതമായ സംഗതിയത്രെ. ഈ വിഷയത്തെപ്പററി ചർച്ച ചെയ്ത ഡോക്ടർ അയ്യപ്പൻ അദ്ദേഹത്തിന്റെ 'ഭാരതപ്പഴമ' എന്ന പുസ്തകത്തിൽ പറയുന്നു: 'ഹാരപ്പയിലെയും മോഹൻജദാരയിലേയും ജനങ്ങൾ പല ദേഹപ്രകൃതിയോടുകൂടിയവരായിരുന്നു. പല ജാതി ആരാധനാസമ്പ്രദായങ്ങളും അവിടെ ഉണ്ടായിരുന്നു. ചിലർ ദേവിയെ പൂജിച്ചിരുന്നു. (പശ്ചിമ ഏഷ്യയിൽ എല്ലായിടത്തും ചെയ്തിരുന്ന മാതിരി) ലിംഗരൂപത്തിലും പശുപതിരൂപത്തിലും ശിവൻ ആരാധനാമൂർത്തിയായിരുന്നു. മൂന്നു മുഖങ്ങളോടുകൂടി, ഊർദ്ധ്വരേതസ്സായ ഒരു ദേവത, കൊമ്പുകളുള്ള കിരീടത്തോടുകൂടി, കാട്ടുമൃഗങ്ങളാൽ ചുററപ്പെട്ട്, പത്മാസനസ്ഥനായി തപസ്സു ചെയ്യുന്ന ഒരു ചിത്രം ചില സീലുകളിന്മേൽ കൊത്തപ്പെട്ടിട്ടുണ്ടു്. ആ യോഗി ശിവൻതന്നെ ആയിരിക്കാമെന്നു മാർഷൽ അഭിപ്രായപ്പെടുന്നു.' അക്കാലത്തു ക്ഷേത്രങ്ങൾക്കുകൂടി സ്ഥാനം ഉണ്ടായിരുന്നു എന്നു് ഡോക്ടർ അയ്യപ്പൻ സമർത്ഥിക്കുന്നു. അദ്ദേഹം പറയുന്നു, 'മോഹൻജദാരോവിൽ ക്ഷേത്രങ്ങളോ മററു മതസംബന്ധമുള്ള കെട്ടിടങ്ങളോ ഇല്ലെന്നായിരുന്നു അവിടെ ആദ്യം ഖനനം നടത്തിയവർ കരുതിയിരുന്നതു്. ഡോ. വീലർ രണ്ടാമതും സ്ഥലം പരിശോധിച്ച ശേഷം അവിടെയുള്ള വളരെ വലിയ കെട്ടിടം ഒരു ക്ഷേത്രമായിരുന്നിരിക്കണം എന്നു അഭിപ്രായപ്പെട്ടിട്ടുണ്ടു്. ആ കെട്ടിടത്തിൽനിന്നും പരിസരത്തിൽനിന്നുമാണ് ശില്പങ്ങൾ മിക്കവയും കിട്ടിയതു്. അതിന്റെ നീളം 52 അടിയും വീതി 40 അടിയും ചുമരിന്റെ ഘനം 4 അടിയുമാണ്. രണ്ടു പടിവാതിലുകളും അവയിലേയ്ക്കു കയറിച്ചെല്ലുവാൻ വിസ്താരമുള്ള രണ്ടു പടിക്കെട്ടു

കളും ഉണ്ടു്. പ്രവേശനദ്വാരങ്ങൾ കടന്നാൽ വിശാലമായ തളവും തളത്തിന്റെ നടുക്കായി ഒരു തറയും (ആൽത്തറപോലെ) ഉണ്ടു്. ആകപ്പാടെ നോക്കിയാൽ ഡോ. വീലരുടെ ഊഹം ശരിയായിരിക്കണമെന്നു തോന്നുന്നു. ഹാരപ്പയിൽ ഒരു തറമേൽ വെച്ചിരിക്കുന്ന ലിംഗം ശിവലിംഗംതന്നെ എന്നതിനു സംശയമില്ല. ഈ ലിംഗവും നിരവധി ദേവീപ്രതിമകളും ഒരു സംഗതി തെളിയിക്കുന്നു: ഹാരപ്പാസാമ്രാജ്യത്തിലെ മതം പ്രാഥമിക ഹിന്ദുമതംതന്നെ ആയിരുന്നു എന്നു്.

ഈ ഹാരപ്പാസംസ്കാരത്തിന്റെ തുടർച്ചയായി വന്നതാണു് ആര്യസംസ്കാരം. തങ്ങളെ എതിർത്ത ജനതയ്ക്കു് ആര്യന്മാർ കൊടുത്ത പൊതുവായ പേരാണു ദാസന്മാർ അഥവാ ദസ്യുക്കൾ. ഈ ദാസന്മാർ അപരിഷ്കൃതരായിരുന്ന കാടന്മാരായിരുന്നില്ല എന്നും അവർക്കു് ഒരു സംസ്കാരം ഉണ്ടായിരുന്നു എന്നും അവർ രണശൂരന്മാരായിരുന്നു എന്നും അവരോടു് പോരിടേണ്ടിവന്ന ആര്യന്മാർ സമ്മതിച്ചിട്ടുണ്ടു്.

ദസ്യുക്കളുടെ രാജാക്കന്മാരിൽ പലരുടേയും പേരുകൾ ഋഗ്വേദത്തിൽ ഉണ്ടു്; ധുനി, വർച്ചിസ്സു്, ശംബരൻ മുതലായവർ പരാക്രമികളായിരുന്നു എന്നു് ഋഗ്വേദം സമ്മതിക്കുന്നുണ്ടു്. ശംബരൻ എന്ന ദസ്യുരാജാവു് നൂറു നഗരങ്ങളുടെ അധിപനായിരുന്നു. അവർ യാഗാദികൾ കഴിച്ചിരുന്നില്ല.

ദസ്യുക്കളുടെ ദൈവങ്ങളേയും ആരാധനാസമ്പ്രദായങ്ങളേയും മാററിനിർത്തി, ആര്യന്മാർ പുതിയ ദൈവങ്ങളെയും ആരാധനാസമ്പ്രദായങ്ങളും തുടങ്ങി. ദേവിയേയും ശിവനേയും അവർ മുഖ്യദൈവങ്ങളായി ഗണിച്ചില്ല. ഋഗ്വേദത്തിൽ വിഷ്ണുവും വിഷ്ണുവിന്റെ പരാക്രമങ്ങളും വിസ്തരിക്കപ്പെട്ടിട്ടില്ല. ഹാരപ്പസംസ്കാരത്തിന്റെ മുഴുവൻ ഭാഗങ്ങൾ നമ്മുടെ ദൃഷ്ടിയിൽപ്പെടുമ്പോൾ ഇതിനെപ്പററി കൂടുതൽ തെളിവുകൾ കിട്ടുമെന്നു പ്രതീക്ഷിക്കാം. ഇന്ദ്രനാണു് ഋഗ്വേദത്തിലെ പ്രധാനദേവൻ. വിഷ്ണുവിനെ അഞ്ചു സ്ഥലങ്ങളിൽ സ്മരിക്കുന്നുണ്ടെങ്കിലും ശിവനു് അത്രയ്ക്കുള്ള സ്ഥാനംകൂടി കൊടുത്തുകാണുന്നില്ല. ഒരു ദേവതയായിട്ടേ രുദ്രനെ കണക്കാക്കുന്നുള്ളൂ. എന്നാൽ പേരുകേട്ട, കപർദ്ദിയായ രുദ്രനു് അവർ സ്തുതികൾ സംഭരിക്കുന്നുണ്ടു്. 'തേജസ്വിയും യജ്ഞസാധകനും കുടിലഗാമിയും കവിയുമായ രുദ്രനെ ഞങ്ങൾ രക്ഷയ്ക്കു വിളിക്കുന്നു. അവിടുന്നു ഞങ്ങളിൽനിന്നു ദേവകോപങ്ങൾ ദൂരത്തു നീക്കട്ടെ. തേജസ്വിയും ധ്യേയനുമായ കപർദ്ദിയെ നാം വണങ്ങി വിണ്ണിൽനിന്നു വിളിച്ചു വരുത്തുക; അവിടുന്നു വരേണ്യങ്ങളായ മരുന്നുകൾ തൃക്കയ്യിലെടുത്തു്, നമുക്കു് ആരോഗ്യവും കവചവും തന്നരുളട്ടെ. ഞങ്ങളുടെ പുത്രനേയോ, പൗത്രനേയോ, ആളേയോ, ഗോക്കളേയോ, അശ്വങ്ങളേയോ അവിടുന്നു ദ്രോഹിക്കരുതു്. ഞങ്ങളുടെ വീരന്മാരേയും കോപംകൊണ്ടു കൊന്നുകളയരുതു്. ഞങ്ങൾ ഹവിസ്സൊരുക്കി എന്നെന്നും അങ്ങയെ വിളിച്ചുകൊള്ളാം.' എന്നും മററും ഋഗ്വേദത്തിൽ കാണാനുണ്ടു്. ദാശരാജ്ഞം എന്ന യുദ്ധത്തിന്റെ അനന്തര ഫലമായിട്ടാണു് ഹാരപ്പന്മാരുടെ ദൈവങ്ങളായ ദേവിയും രുദ്രനും മററും മുന്നോട്ടു വന്നതു്. ഈ ചരിത്രസംഭവത്തെപ്പററി സർദാർ കെ. എം. പണിക്കർ പറയുന്നു: 'ലോകത്തിലെ അതിപ്രധാനമായ സംഭവങ്ങളിൽ ഒന്നായിട്ടാണു് ഞാൻ ഈ യുദ്ധത്തെ ഗണിക്കുന്നതു്. സുദാസനെ എതിർത്തിരുന്നവർ ആര്യന്മാർതന്നെയായിരുന്നു. സുദാസന്റെ ബന്ധുക്കളിൽ അനാര്യന്മാരായ രാജാക്കന്മാരും ഉണ്ടായിരുന്നു. ആ മഹായുദ്ധത്തിൽ സുദാസന്റെ കീഴിലുള്ള ഭാരതജനത്തിനാണു് ജയം ലഭിച്ചതു്. അതോടുകൂടി ആര്യന്മാരുടെ ആക്രമണം ശമിച്ചു എന്നു് പറയാം. യമുനാതടത്തിൽ കുടിയേറിപ്പാർത്തവർ തദ്ദേശീയരുമായി ഒത്തുചേർന്നു് ഹിന്ദുസംസ്കാരത്തിനു് അടിസ്ഥാനമിട്ടതായും വിചാരിക്കാം. ഏതായാലും ദാശരാജ്ഞത്തോടുകൂടി, ആര്യന്മാരും ആദിമനിവാസികളും കൂടിച്ചേർന്നു് ഹിന്ദുജനതയായി രൂപാന്തരപ്പെട്ടു. അതിനുശേഷം ആര്യന്മാരും ദസ്യുക്കളും ചേർന്നുകൊണ്ടു് വിരോധികളെ ജയിക്കാൻ നടത്തുന്ന പ്രാർത്ഥനകൾ ഋഗ്വേദത്തിൽ കാണാം. ആര്യന്മാർ വേദത്തിൽ സ്വീകരിച്ചിട്ടില്ലാത്ത ദേവന്മാരാണു് ഇക്കാലത്തിനുശേഷം ഹിന്ദുസംസ്കാരത്തിൽ പ്രാധാന്യം വഹിക്കുന്നതു്. മോഹൻജോദാരോവിൽ കണ്ടുകിട്ടിയിട്ടുള്ള മഹായോഗിയുടേയും ദേവിയുടേയും പൂജയാണു് ഈ മാററത്തിന്റെ ഒരു പ്രധാനലക്ഷ്യം. യജുർവ്വേദത്തിൽ എത്തുമ്പോഴേയ്ക്കും രുദ്രനു് ഉച്ചസ്ഥാനം ലഭ്യമായി.'

തമിഴ് സാഹിത്യത്തിൽവെച്ച് ഏററവും പ്രാചീനമായ 'തോൽക്കാപ്പിയ'ത്തിൽ ദുർഗ്ഗാ, മുരുഗൻ, വിഷ്ണു, മുതലായ ദേവതകളെപ്പററി പറയുന്നുണ്ടെങ്കിലും ശിവനെപ്പററി പറഞ്ഞുകാണാനില്ല. പത്തുപ്പാട്ടിലും 'ശിവൻ' എന്ന പദം ഉപയോഗിച്ചുകാണാനില്ല. പക്ഷേ ജടാധാരിയായ ഭഗവാൻ, മുക്കണ്ണൻ, നീലകണ്ഠൻ എന്നിങ്ങനെ പല പദങ്ങളും ഉപയോഗിച്ചുകാണാനുണ്ട്. അക്കാലത്തു് ശിവനെ പരിചയമുണ്ടായിരുന്നു എന്നും ആരാധിച്ചുവന്നിരുന്നു എന്നതിന്നും സംശയമില്ല. ശിവൻ എന്ന പദം ചിലപ്പതികാരത്തിലും മണിമേഖലയിലും കാണാനില്ല, പക്ഷേ 'ശൈവം' കാണാനുണ്ട്. ശൈവാനുഗ്രഹംകൊണ്ടാണ് ചേരൻ ചെങ്കോട്ടുവൻ ജനിച്ചതുതന്നെ. 'വഞ്ചി'യിൽ പല മതപ്രവീണന്മാരും ഉണ്ടായിരുന്നു. അതിൽ ഒരാൾ ശൈവമതപ്രവീണനായിരുന്നു. കോവലപുത്രിയായ മണിമേഖല അവർ ഓരോരുത്തരേയും സന്ദർശിച്ചിട്ടുണ്ട്. 'നിങ്ങളുടെ ദൈവത്തിന്റെ രൂപം എന്താണ്?' എന്ന് മണിമേഖല അവരോട് ചോദിക്കുന്നുണ്ട്. തിരുമുരുഗാററുപ്പടയിൽ മുരുഗനെ ശിവകുമാരനായിട്ടാണ് കാണുന്നതു്.

യാഗത്തിന്ന് ഉപയോഗിച്ചിരുന്ന ഓരോ വസ്തുക്കളേയും ആരാധിച്ചുവന്ന കൂട്ടത്തിൽ മുഖ്യത്വം നൽകിയിരുന്ന യാഗസ്തൂപങ്ങളും ആരാധിച്ചുവന്നു എന്നും അതിൽനിന്നായിരിയ്ക്കാം ലിംഗാരാധനയുടെ ഉത്ഭവം എന്നും അഥർവ്വണവേദത്തിലെ ഒരു പദ്യം ഉദ്ധരിച്ചുകൊണ്ട് സ്വാമിവിവേകാനന്ദൻ അഭിപ്രായപ്പെടുന്നുണ്ട്. എന്നാൽ ലിംഗാരാധനയ്ക്കു ഋഗ്വേദത്തേക്കാൾ പഴക്കം ഉണ്ടെന്നു സ്വാമി വിവേകാനന്ദന്റെ കാലത്തിന്നുശേഷം നമുക്കു തെളിവുകിട്ടിയിരിക്കുന്നു. ഈ ആരാധനാക്രമം ആര്യന്മാർക്കുമുമ്പുതന്നെ നടപ്പിൽ ഉണ്ടായിരുന്നു എന്നും ഇത്തരത്തിലുള്ള ലിംഗാരാധന ഇതരരാഷ്ട്രങ്ങളിലും പ്രാചീനകാലത്തു് നടപ്പിൽ ഉണ്ടായിരുന്നു എന്നും ഗവേഷകന്മാർ കണ്ടെത്തിയിട്ടുണ്ട്. സഗുണോപാസനയും വിഗ്രഹാരാധനയും നിർഗ്ഗുണോപാസനയ്ക്കുള്ള ഒരു ചവിട്ടുപടിയായിട്ടു മാത്രമേ ഹിന്ദുമതം കണക്കായിരുന്നുള്ളു. അരൂപമൂർത്തിയ്ക്കു രൂപംകൊടുക്കുക, അവർണ്ണനീയമൂർത്തിയെ വർണ്ണനകൾക്കു വിധേയനാക്കുക, സർവ്വാന്തര്യാമിയായ ഭഗവാനെ ക്ഷേത്രകവാടങ്ങളിൽ ബന്ധനസ്ഥനാക്കുക എന്ന മൂന്നു ഘോരാപരാധങ്ങളും ചെയ്തതിന്ന് ഒരാചാര്യൻ ക്ഷമായാചനം ചെയ്യുന്നുണ്ട്. അതുകൊണ്ട് ആരാധനാക്രമത്തിൽ സരൂപമൂർത്തി, രൂപാരൂപമൂർത്തി അരൂപമൂർത്തി എന്നിങ്ങനെ മൂന്നായി തരംതിരിച്ചിരിക്കുന്നു. സഗുണോപാസകൻ ആദ്യം സരൂപമൂർത്തിയായ നടരാജമൂർത്തിയുടെ മുമ്പിൽനിന്ന് ആരാധിക്കുന്നു. അനന്തരം രൂപാരൂപമൂർത്തിയായ ലിംഗത്തെ ദർശനംചെയ്യുന്നു. ഒടുവിൽ ചിദംബരരഹസ്യത്തിന്റെ മുമ്പിൽ വന്നു കണ്ണടച്ചു നിൽക്കുന്നു. തന്റെ മനസ്സിൽ സരൂപമൂർത്തിയെ പ്രതിഷ്ഠിച്ച് ആരാധിക്കുവാൻ അയാൾക്കു സാധിച്ചാൽ അയാൾ നിർഗ്ഗുണോപാസനയുടെ കവാടത്തിൽ എത്തിക്കഴിഞ്ഞു. തിരുവാരൂരിൽ കമലാംബാളെ ദർശനം ചെയ്തശേഷം അക്ഷരലിംഗത്തെ ദർശനംചെയ്യുന്നതിന്റെയും ഇതരക്ഷേത്രങ്ങളിൽ പള്ളിയറയിൽ പാദം മാത്രം പ്രതിഷ്ഠിയ്ക്കുന്നതിന്റേയും തത്വം ഇതാണ്. ക്ഷേത്രദർശനം കഴിഞ്ഞിട്ട് കുറച്ചുനേരം ഇരുന്നിട്ടുവേണം പോകാൻ എന്നു പറയുന്നതിന്റെ താൽപര്യവും ഇതത്രെ. ഇരുന്നു കണ്ണടച്ചു സരൂപമൂർത്തിയെ തന്റെ മനസ്സിൽ സ്ഥാപിക്കുവാൻ പരിശ്രമിക്കുവാനാണതു്.

ബി. സി. അഞ്ചാം ശതകത്തിലാണല്ലോ ഗൗതമബുദ്ധനും മഹാവീരനും ജീവിച്ചിരുന്നതു്. ഹിന്ദുമതത്തിൽ പടർന്നുപിടിച്ചിരുന്ന അനാചാരങ്ങളെ നശിപ്പിപ്പാനായി ഉടലെടുത്ത ബുദ്ധമതം ക്രമേണ അധഃപതിച്ചു പല അനാചാരങ്ങളുടേയും കൂത്തരങ്ങായിത്തീർന്നു; എന്നു മാത്രമല്ല, ഹിന്ദുമതത്തിന്നുതന്നെ എതിരായുംതീർന്നു. സുമാർ ഏഴു ശതകമായപ്പോൾ ജൈനമതവും ബുദ്ധമതവും പ്രചാരത്തിൽ വന്നു. വൈഷ്ണവമതത്തിന്നും ശൈവമതത്തിന്നും തീരെ പ്രാധാന്യമില്ലാതായി. അക്കാലത്താണ് ശൈവമതാചാര്യന്മാരുടേയും വൈഷ്ണവമതത്തിലെ ആഴ്വാർമാരുടേയും ആദിശങ്കരന്റേയും കുമാരിലഭട്ടന്റേയും ആവിർഭാവം. പല്ലവരാജമന്നനായിരുന്ന മഹേന്ദ്രവർമ്മനെ ശൈവമതാചാര്യനായ അപ്പർ ശൈവമതത്തിലേയ്ക്കു വീണ്ടെടുത്തു. അതോടുകൂടി പല്ലവരാജ്യത്തിൽ ജൈനമതം നശിക്കുകയും ശൈവമതം വളരുകയുംചെയ്തു. തന്റെ മതപരിവർത്തനത്തിന്നു

ശേഷം ജൈനവിഹാരങ്ങാം പലതും മഹേന്ദ്ര വർമ്മൻ നശിപ്പിക്കുകയും ആ വസ്തുക്കാംകൊണ്ടു തന്നെ ശിവക്ഷേത്രങ്ങാം നിർമ്മിക്കുകയും ചെയ്ത തായിട്ടു ശിലാശാസനങ്ങാം ഉണ്ടു്. അതേ കാലത്തുതന്നെ പാണ്ഡ്യരാജമന്നനായിരുന്ന നെടുമാരൻ, അദ്ദേഹത്തിൻെറ പത്നിയായിരുന്ന മങ്കയർക്കരശിയുടേയും മന്ത്രിയായിരുന്ന കുല ച്ചിരയുടേയും ക്ഷണം സ്വീകരിച്ച് മധുരയി ലേയ്ക്കു വന്ന ജ്ഞാനസംബന്ധരുടെ പ്രേരണയ്ക്കു വിധേയനായി, ശൈവമതാനുഗാമിയായി. ഏതാണ്ടു് ഇതേ കാലത്തുതന്നെയാണു് വൈഷ്ണ വമതാചാര്യന്മാരായ ആംവാർമാർ വൈഷ്ണവ മതത്തിന്നു പ്രചാരം നൽകിയതും. ഇരുകൂട്ടർക്കും അക്കാലത്തു എതിരിടേണ്ടിവന്നതു ജൈന മതത്തോടും ബുദ്ധമതത്തോടുമാണു്. ബുദ്ധമത ത്തിൻെറ വളർച്ചയെ തടുത്തതു് കുമാരിലഭട്ടനും ആദിശങ്കരനുമാകുന്നു. 'കർമ്മം' വഴിക്കു കുമാരില ഭട്ടനും, 'ജ്ഞാനം' വഴിക്കു് ആദിശങ്കരനും ബുദ്ധ മതത്തെ എതിർത്തപ്പോാം, 'ഭക്തി'യെ അടിസ്ഥാനമാക്കിക്കൊണ്ടു ആംവാർമാരും നായനാർമാരും ബുദ്ധമതത്തെയും ജൈനമത ത്തേയും തുരത്തി.

മുഹമ്മദ്തുഗ്ലക്കിൻെറയും മുഹമ്മദ് ഗോറിയുടെയും ആക്രമണത്തിനുശേഷം ദൽഹി യിൽ തുർക്കിസാമ്രാജ്യം സ്ഥാപിക്കപ്പെട്ടു. മുഗാംസാമ്രാജ്യം സ്ഥാപിക്കപ്പെട്ടതു 16-ാം ശതകത്തിൽ മാത്രമാണു്. ഭാരതത്തിലെ ഏകീകൃതമായ ശക്തി മഹമ്മദ്തുഗ്ലക്കിൻെറ വരവോടുകൂടി നാമാവശേഷമായി. 1000-ാ മാണ്ടുമുതൽ 1400-നുള്ളിൽ രാമാനുജരുടെ 'വിശിഷ്ടാദ്വൈതം' മാധവാചാര്യരുടെ 'ദ്വൈതം',മേയിക്കണ്ടനായനാരുടെ 'ശൈവ സിദ്ധാന്തം', ബസവൻെറ 'ശൈവം' എന്ന നാലു മതസിദ്ധാന്തങ്ങളും ഉടലെടുത്തു. ആണ വം, കർമ്മം, മായ എന്ന മുമ്മലങ്ങളാൽ ബന്ധി ക്കപ്പെട്ടിരിക്കുന്ന 'പശു' ഗുരുവിൻെറ സഹാ യത്തോടും, 'സാധന'കൊണ്ടും ദൈവാനുഗ്രഹ ത്തിന്നു പാത്രീഭൂതനായി, ബന്ധവിമുക്തനായി 'പതി'യെ പ്രാപിക്കുന്നു എന്നതാണു് ശൈവ സിദ്ധാന്തത്തിൻെറ അടിസ്ഥാനതത്ത്വം. ആദി ശങ്കരൻെറ അദ്വൈതത്തിൻേറയും, രാമാനു ജൻെറ വിശിഷ്ടാദ്വൈതത്തിൻേറയും മദ്ധ്യ ത്തിലുള്ള ഒരു വഴിയിൽക്കൂടിയാണു ശൈവ സിദ്ധാന്തം പ്രയാണം ചെയ്യുന്നതു്. പന്ത്രണ്ടാം ശതകത്തിൽ തുടങ്ങിയ വീരശൈവമതാനുഗാ മികാം ഭക്തിമാർഗ്ഗാനുയായികളാണു്; അവർ ശിവനെ മാത്രമേ ഈശ്വരനായി കരുതുന്നുള്ളു, ആരാധിക്കുന്നുമുള്ളു. ഈ കാലത്തുതന്നെ മാധവ വിദ്യാരണ്യനും വേദാന്തദേശികരും അദ്വൈത ത്തേയും വിശിഷ്ടാദ്വൈതത്തേയും കൂടുതൽ പുഷ്ടിപ്പെടുത്തുകയും ചെയ്തു.

തൈമൂറിൻെറ കാലംമുതൽ അറംഗസീ ബിൻെറ കാലം അവസാനിക്കുന്നതുവരെയുള്ള കാലം വടക്കേ ഇന്ത്യയിൽ ഒരു ഭക്തിപ്രവാഹം ഉണ്ടായ കാലമാണു്. രാമാനന്ദൻ, കബീർ, നാനാക്കു്, മീരാബായി, വല്ലഭൻ, ചൈതന്യൻ, തുളസീദാസ്, തുക്കാറാം മുതലായവരൊക്കെ ജീവിച്ചിരുന്ന കാലമാണതു്. എന്നാൽ ഇവ രൊക്കെ വൈഷ്ണവഭക്തന്മാരായിരുന്നു. വൈ ഷ്ണവഭക്തിതന്നെ ശ്രീരാമഭക്തിയെന്നും ശ്രീകൃഷ്ണ ഭക്തിയെന്നും രണ്ടായി തിരിഞ്ഞു. രാമഭക്തി യുടെ നേതാവു് രാമാനന്ദനായിരുന്നു. തുളസീ ദാസ്, കബീർ, മുതലായവരൊക്കെ രാമഭക്ത ന്മാരായിരുന്നു. കൃഷ്ണഭക്തരിൽതന്നെ രണ്ടു കക്ഷി ക്കാരെ കാണാനുണ്ടു്: കൃഷ്ണനും രുഗ്മിണിയും ചേർന്നു കാണുന്നവരും, കൃഷ്ണനും രാധയും ചേർന്നു കാണുന്നവരും. ജ്ഞാനേശ്വർ, നാമദേവൻ, ഏകനാഥൻ, തുക്കാറാം മുതലായവരൊക്കെ ആദ്യത്തെ കക്ഷിയിലും നിംബാർക്കർ, വിഷ്ണു സ്വാമി, വല്ലഭൻ, ചൈതന്യൻ മുതലായവർ രണ്ടാമത്തെ കക്ഷിയിലും ചേർന്നവരാണു്. ഹരിവംശത്തിലോ വിഷ്ണുപുരാണത്തിലോ മഹാഭാഗവതത്തിലോ കാണാത്ത രാധയ്ക്കു മുഖ്യ ത്വം കൊടുത്തു തുടങ്ങിയതു് എപ്പോഴാണെന്നു കാണുന്നില്ല. ഗോപികളിൽ ശ്രീകൃഷ്ണൻെറ പ്രത്യേകപ്രീതിയ്ക്കു പാത്രീഭൂതയായ ഒരു ഗോപി ഉണ്ടായിരുന്നു എന്നു മാത്രമേ ഭാഗവത ത്തിൽ പറയുന്നുള്ളു. ഈ നിഴലിൽനിന്നു രൂപം കൊണ്ടതാണു് രാധ. നിംബാർക്കർ അദ്ദേഹ ത്തിൻെറ ബ്രഹ്മസൂത്രവ്യാഖ്യാനത്തിലും 'ദശ ശ്ലോകി'യിലും ഒരു പുതിയ 'ദ്വൈതാദ്വൈത' മതത്തെ ഉന്നയിക്കുന്നുണ്ടു്. അദ്ദേഹത്തിൻെറ കൃതികളിൽ കൃഷ്ണനും രാധയും നാരായണ ൻേറയും മഹാലക്ഷ്മിയുടേയും അവതാരങ്ങ ളാണു്. രാധ കൃഷ്ണൻെറ വാത്സല്യഭാജനം

മാത്രമല്ല, വിവാഹം ചെയ്ത ഭാര്യയുമാണ്. വൃന്ദാവനത്തിൽ പ്രചാരത്തിലുണ്ടായിരുന്ന ഐതിഹ്യങ്ങളെ അടിസ്ഥാനമാക്കി നിംബാർക്കർ ഇങ്ങനെ ഒരു കഥ സൃഷ്ടിച്ചിരിക്കാം. ഇതിന്നു കൂടുതൽ പ്രാധാന്യവും പ്രചാരവും കൊടുത്തതു ജയദേവൻ അദ്ദേഹത്തിന്റെ അഷ്ടപദിയിലാണ്.

തമിഴ്നാട്ടിൽ ജൈനമതത്തിന്റെയും ബുദ്ധമതത്തിന്റെയും നാശത്തോടുകൂടി ശൈവമതം പടർന്നുപിടിക്കുവാൻ തുടങ്ങി. പാണ്ഡ്യചോഴമന്നന്മാരൊക്കെ ശൈവമതാനുയായികളായിരുന്നു. അവരോരോരുത്തരും മത്സരിച്ച് ക്ഷേത്രങ്ങൾ നിർമ്മിക്കുവാനും പഴയ ക്ഷേത്രങ്ങൾ ജീർണ്ണോദ്ധാരണം ചെയ്യാനും തുടങ്ങി. തേവാരഗ്രന്ഥങ്ങൾ കണ്ടുകിട്ടിയതോടുകൂടി ക്ഷേത്രങ്ങളുടെ പ്രാചീനതയിലേയ്ക്ക് വെളിച്ചം വീശി. നായകരാജാക്കന്മാരുടെ കാലമായപ്പോൾ ക്ഷേത്രനിർമ്മാണകല അതിന്റെ പരിപൂർണ്ണാവസ്ഥയിലെത്തി. എന്നാൽ ഋഗ്വേദത്തിൽ മങ്ങി മങ്ങി കിടക്കുന്ന രുദ്രനാണ് പിന്നീട് ഏററവും പ്രധാനമൂർത്തിയായി തീർന്നതു് എന്ന വിശ്വാസം നിലനിന്നുകൊണ്ടേ വന്നു. ഇന്നാവട്ടെ, മോഹൻജദാരോ ഹാരപ്പ മുതലായ നാഗരികതകൾ നമ്മുടെ ദൃഷ്ടിയിൽ പെട്ടതോടുകൂടി ഋഗ്വേദത്തിന്റെ കാലത്തിന്നും എത്രയോ കൊല്ലങ്ങൾക്കു മുമ്പുതന്നെ ശിവൻ ആരാധിക്കപ്പെട്ടുവന്നിരുന്നുവെന്ന് തെളിഞ്ഞിരിക്കുന്നു.

---

# ലോകസംഗ്രഹം

**ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്**

യുദ്ധം തുടങ്ങാറായപ്പോൾ 'ന യോത്സ്യേ' എന്നു പറഞ്ഞ് ആയുധം താഴെ വെച്ചിരിപ്പായ അർജ്ജുനനോടു് ഭഗവാൻ ആ യുദ്ധം അയാളുടെ ധർമ്മമാണ്, അതയാൾ വേണ്ടെന്നുവെയ്ക്കരുതു് എന്നു പറഞ്ഞു. ഇനി, ആ യുദ്ധം തന്നെ സംബന്ധിച്ചേടത്തോളം ധർമ്മമല്ല എന്നാണ് അർജ്ജുനന്ന് തോന്നുന്നതു് എങ്കിലും ആയാൾ അതുപേക്ഷിയ്ക്കരുതു് എന്നാണ് ഭഗവാൻ പറയുന്നതു്: "ആളുകൾ വഴി പിഴച്ചുപോവാതിരിപ്പാനായിട്ടെങ്കിലും താങ്കൾ കർമ്മം – യുദ്ധം– ചെയ്യേണ്ടതാണ് – ലോകസംഗ്രഹമേവാപി സമ്പശ്യൻ കർത്തുമർഹസി' – യോഗ്യനായ ഒരാൾ ഒന്നു ചെയ്യുന്നതു കണ്ടാൽ മററുള്ളവരും അതുതന്നെ ചെയ്യും, ആയാൾ ഒന്നിനെ പ്രമാണമാക്കിയാൽ മററുള്ളവരും അതിനെ അനുകരിയ്ക്കും, ഇതാണ് ലോകരീതി. നോക്കു, എനിയ്ക്ക് വാസ്തവത്തിൽ മൂന്നു ലോകത്തിലും കർത്തവ്യം എന്നു പറയാൻ ഒന്നുമില്ല, നേടേണ്ടതായിട്ടും ഒന്നുമില്ല; എങ്കിലും ഞാൻ കർമ്മം ചെയ്തുകൊണ്ടേ ഇരിയ്ക്കുന്നു. ഞാനിങ്ങനെ മുടങ്ങാതെ കർമ്മം ചെയ്തുകൊണ്ടിരുന്നില്ലെങ്കിൽ എന്നെ അനുകരിച്ച് ജനങ്ങൾ കർമ്മം ചെയ്യാതാവും, അവരങ്ങനെ നശിച്ചുപോവും; ലോകം ക്ഷയിക്കും. അറിവില്ലാത്തവർ വലിയ ആസക്തിയോടെ ഓരോ കർമ്മം ചെയ്യാറുള്ളതുപോലെ തന്നെ അറിവുള്ളവർ ആസക്തി വെടിഞ്ഞ്, കേവലം ലോകത്തിന്റെ നിലനില്പിനെ ഉദ്ദേശിച്ച്, കർമ്മം ചെയ്തുകൊണ്ടിരിക്കണം. നീ വിവേകപൂർവ്വം, മമത്വവും ഫലത്തിലുള്ള ആശയും കൈവിട്ട്, മനഃപ്രസാദത്തോടെ യുദ്ധം ചെയ്യു."

(മഹാഭാരതം, ഭീഷ്മപർവ്വം, അധ്യായം 27)

മനുഷ്യന്നു് താൻ അപൂർണ്ണനാണ് എന്ന ഒരു തോന്നൽ ഉണ്ടു്; അതുകാരണം എപ്പോഴും എന്തെങ്കിലും നേടിക്കൊണ്ടിരിയ്ക്കണം എന്ന തോന്നലും ഉണ്ടു്. താൻ നേടാനുദ്ദേശിയ്ക്കുന്ന വസ്തു ധർമ്മവിരുദ്ധമാണ് എന്നു മനസ്സിലായാൽ അതു നേടാനുള്ള ഉത്സാഹം, ഒരു പക്ഷേ, ആയാൾ ഉപേക്ഷിച്ചേയ്ക്കാം. എന്നാൽ, ധർമ്മവിരുദ്ധമാണെന്നു തോന്നാത്ത വസ്തുക്കളെ നേടാനുള്ള

അഭിലാഷമുണ്ടല്ലൊ, അതയാറം ഒരിസ്സലും ഉപേക്ഷിയ്ക്കില്ല; ആ അഭിലാഷത്തിന്നനുസരിച്ച് ഓരോ പ്രയത്നം ആയാറം തുടൻകൊണ്ടിരിയ്ക്കുകയും ചെയ്യും.

അങ്ങനെയിരിയ്ക്കെ ഒരുനാറം ആയാറംക്ക് താൻ പരിപൂർണ്ണനാണ് എന്ന അനുഭവം വന്നാലോ? തന്നിൽനിന്നു ഭിന്നമായി ഒന്നും തന്നെയില്ല, പ്രപഞ്ചത്തിൻെറ അകവും പുറവും ആദിയും അന്തവും എല്ലാം താൻതന്നെയാണ് എന്ന സാക്ഷാത്ക്കാരം സിദ്ധിച്ചാലോ? പിന്നെ ആയാറംക്ക് എന്തെങ്കിലും നേടണം എന്നതോന്നൽ ഉണ്ടാവില്ല, എന്തെങ്കിലും നേടാൻ പിന്നെ ആയാറം ഒന്നും പ്രവർത്തിയ്ക്കുകയുമുണ്ടാവില്ല. ആയാളുടെ നിരീഹനിശ്ചലമായ ഈ അവസ്ഥ കാണുമ്പോറം, ആയാളോടുള്ള ആദരംകാരണം, ചിലർ ആയാളെ അനുകരിയ്ക്കാൻ പുറപ്പെട്ടേയ്ക്കാം; താന്താങ്ങളുടെ പ്രവൃത്തികറം– ധർമ്മവിരുദ്ധമല്ലാത്ത പ്രവൃത്തികറം– ഉപേക്ഷിച്ച് വെറുതെ ഇരിയ്ക്കാൻ തുടങ്ങിയേയ്ക്കാം. എന്നാൽ, പരിപൂർണ്ണത അനുഭവപ്പെട്ടിട്ടില്ലാത്തതിനാൽ അവരുടെ ഉള്ളിൻെറ ഉള്ളിൽ 'തേടണം നേടണം' എന്ന തോന്നൽ അപ്പോഴും ഉണ്ടാവും; 'കൊണ്ടു വാ, കൊണ്ടു വാ,' എന്ന വിളി അപ്പോഴും മുഴങ്ങുന്നുണ്ടാവും. ഈ വിളിയുടെ ശക്തിയ്ക്കടിപെട്ട് ഏറെത്താമസിയാതെ അവർ, അവരറിയാതെതന്നെ, വീണ്ടും കർമ്മരംഗത്ത് വന്നുവശാവും. ഇത്തവണ അവരുടെ വ്യാപാരങ്ങറം ഏറിയകൂറും അധർമ്മമാർഗ്ഗത്തിലൂടെയാവാനാണ് എളുപ്പം. കാരണം, കർമ്മശക്തിയുടെ സ്വാഭാവികവും ധർമ്മാനുസാരിയുമായ ഗതിയെ, അനുകരണഭ്രമംമൂലം, ബലാൽ നിരോധിച്ചിരിയ്ക്കുകയാണല്ലൊ അവർ. ഈയൊരവസ്ഥ അവക്കും മററുള്ളവക്കും നന്നല്ലല്ലൊ. അതിനാൽ, ഇതു കൂടാതെ കഴിയ്ക്കാൻ പരിപൂർണ്ണത കൈവന്നവരും ചിലപ്പോറം, സാധാരണക്കാരെപ്പോലെ അതാതു കർമ്മങ്ങറം ചെയ്തുകൊണ്ടേ ഇരുന്നുവെന്നു വരാം. അവരുടെ ഈ കർമ്മങ്ങറംക്ക് സ്വാത്ഥപരമായ ഒരു ലക്ഷ്യവുമില്ല, ലോകത്തിൻെറ സുസ്ഥിതി എന്ന ഒരൊററ ലക്ഷ്യമേ ഉള്ളു. ആ നിലയ്ക്ക് അവരുടെ ഈ കർമ്മനിരതത്വം നല്ലതാണ്, ആവശ്യവുമാണ്.

ഇവിടെ അർജ്ജുനന്ന് ക്ഷത്രിയൻ, ക്ഷത്രിയൻെറ സ്വധർമ്മം, ശത്രു കൈയ്യടക്കിവെച്ച രാജ്യം വീണ്ടെടുക്കൽ ഇതൊക്കെ കേവലം മിഥ്യാകല്പിതങ്ങളായിട്ടാണ് തോന്നുന്നത് എന്നു വരാം; തന്മൂലം ആ യുദ്ധം ആയാറംക്ക് തൻെറ ധർമ്മമായിത്തോന്നുന്നില്ല എന്നും വരാം. എന്നാൽ, മററു പലക്കും ഇപ്പറഞ്ഞതൊക്കെ വളരെ കാര്യമായ യാഥാർത്ഥ്യങ്ങളാവാം; അതിനാൽ, ആ യുദ്ധം അവക്ക് തികച്ചും ധർമ്മാനുഷ്ഠാനവുമാവാം. അവർ, അർജ്ജുനൻ യുദ്ധത്തിൽനിന്നു പിന്മാറിയാൽ, അതിനെ അനുകരിച്ച് യുദ്ധത്തിൽനിന്ന് പിന്മാറിയാലോ? അവക്ക്ത്ത് കർമ്മം കൈയ്യൊഴിയ്ക്കലാവില്ലേ? പാപമാവില്ലേ? അതു കൂടാതെ കഴിയ്ക്കാൻ അർജ്ജുനൻ അവിടെ യുദ്ധം ചെയ്യേണ്ടതാണ്, സ്വന്തം നിലയ്ക്ക് ലവലേശം ആവശ്യമില്ലെങ്കിലും യുദ്ധം ചെയ്യേണ്ടതാണ്, എന്നാണ് ഭഗവാൻ പറയുന്നത്.

ശരി, എന്നാൽ ധർമ്മമനുഷ്ഠിയ്ക്കുന്നത് ശ്രേയസ്സിന്നുവേണ്ടിയാണ്, ശ്രേയസ്സിന്ന് ധർമ്മമനുഷ്ഠിയ്ക്കുകയേ വേണ്ടൂതാനും. ശ്രേയസ്സിച്ഛിയ്ക്കുന്ന ആറം ധർമ്മത്തെ അടിസ്ഥാനമാക്കി തൻെറ മനോവാക്കായകർമ്മങ്ങളെ നിയന്ത്രിയ്ക്കണം. ത്രികരണങ്ങളെക്കൊണ്ടും ധർമ്മം ചെയ്യുമെന്നും ധർമ്മമേ ചെയ്യൂ എന്നും നിഷ്കർഷിക്കണം, ഇതേ വേണ്ടൂ. മററുള്ളവർ ധർമ്മംചെയ്യുന്നുണ്ടോ ഇല്ലയോ എന്നൊന്നും അയാറം അന്വേഷിയ്ക്കേണ്ട. അവർ ധർമ്മം ചെയ്താലും ഇല്ലെങ്കിലും അതു് അവരുടെ ശ്രേയസ്സിനെ മാത്രമേ ബാധിക്കൂ, തൻെറ ശ്രേയസ്സിനെ ഒരുതരത്തിലും ബാധിയ്ക്കില്ല. അതിനാൽ, മററുള്ളവർ ധർമ്മോന്മുഖരാവട്ടെ എന്നുവെച്ച് താൻ ഒന്നും ചെയ്യുകയോ ചെയ്യാതിരിയ്ക്കുകയോ ആവശ്യമില്ല; ധർമ്മാനുഷ്ഠാനത്തിൽ മററുള്ളവരുടെ ധർമ്മാധർമ്മങ്ങളെപ്പററിയുള്ള ചിന്തയ്ക്ക് സ്ഥാനമേ ഇല്ല. ആ നിലയ്ക്ക്, താൻ ഒരു കാര്യം ചെയ്താൽ വല്ലവരും തന്നെ അനുകരിയ്ക്കുമോ, വല്ലവക്കും അതു കാരണം ധർമ്മഭ്രംശം പററുമോ എന്നൊക്കെ ഒരാറം എന്തിന് ആലോചിയ്ക്കുന്നു? അപ്പോറം, ഭഗവാൻ ഇവിടെ അർജ്ജുനനോട് അയാറം ലോകസംഗ്രഹത്തിന്നുവേണ്ടി യുദ്ധം ചെയ്യണം എന്നു പറഞ്ഞതിൻെറ താൽപര്യമെന്ത്? ഈ ലോകസംഗ്രഹത്തിന്ന് ധർമ്മാനുഷ്ഠാനത്തിൽ എങ്ങനെ ഒരു നിയാമകത്വം സിദ്ധിച്ചു?

സ്വാത്മദൃഷ്ട്യാ നോക്കുമ്പോൾ ഒരു ഗുണവും ഉണ്ടാവാനില്ലെങ്കിലും, ചില ദോഷങ്ങൾ ഉണ്ടാവാനുണ്ടെങ്കിൽപ്പോലും, യാവചില കാര്യങ്ങളാണോ നമുക്ക് ചെയ്യണമെന്നും ചെയ്യേ കഴിയൂ എന്നും തോന്നുന്നതു്, അവയാണല്ലൊ,പൊതുവേ പറഞ്ഞാൽ, നമ്മുടെ ധർമ്മം. ഇവിടെ ഈ കാര്യങ്ങൾ ചെയ്യണമെന്നും ചെയ്യേ കഴിയൂ എന്നും നമുക്ക് തോന്നുന്നതെന്തുകൊണ്ടു്? ആ കാര്യങ്ങളുടെ നിഷ്പത്തിയിൽ ഒരു സുഖവും അനിഷ്പത്തിയിൽ ഒരസുഖവും അനുഭവപ്പെടുന്നതുകൊണ്ടുതന്നെ. ഈ സുഖത്തിന്നും അസുഖത്തിന്നും നമ്മുടെ സ്വാത്മവുമായി ഒരു ബന്ധവുമില്ലാത്തതുകൊണ്ടു് അവ നമ്മുടെ ധർമ്മബോധത്തിൻെറ സുഖവും അസുഖവുമാണെന്നു് വിചാരിക്കണം: അങ്ങനെ, നമ്മുടെ ധർമ്മബോധത്തിന്നു് ഏതൊരു കാര്യത്തിൻെറ നിഷ്പത്തിയിൽ സുഖമോ അനിഷ്പത്തിയിൽ അസുഖമോ അനുഭവപ്പെടുന്നു, അതു് നമുക്ക് ധർമ്മമാണു് എന്നു വരുന്നു. ഇതുപോലെ, നമ്മുടെ ധർമ്മബോധത്തിന്നു് ഏതൊന്നിൻെറ അനിഷ്പത്തിയിൽ സുഖമോ നിഷ്പത്തിയിൽ അസുഖമോ അനുഭവപ്പെടുന്നു, അതു നമുക്ക് അധർമ്മമാണെന്നും വരുന്നു.

ഒരു പോലീസുകാരൻ സ്വന്തം ജീവനെ വിലവെയ്ക്കാതെ അക്രമികളോടെതിരിട്ടുനിന്നു എന്നു കേൾക്കുമ്പോൾ നമ്മുടെ മനസ്സിന്നു് എന്തോ ഒരു സുഖംതോന്നുന്നു; അപകടത്തിൽ പെട്ടു് രക്തംവാർന്നു് അവശനായ ഒരാൾക്കു് വേണ്ട ശുശ്രൂഷചെയ്യാൻ കല്പിച്ചുകൂട്ടി അമാന്തിച്ച ഒരു ഡോക്ടർ എന്നു കേട്ടാൽ എന്തോ ഒരു സുഖവും തോന്നുന്നു. ഈ രണ്ടിടത്തും നമ്മുടെ സ്വാത്മത്തിന്നു് വല്ല ലാഭമോ നഷ്ടമോ ഉണ്ടായിട്ടല്ല നമുക്കിങ്ങനെ സുഖവും അസുഖവും തോന്നുന്നതു്. അപ്പോൾ, ആ സുഖവും അസുഖവും നമ്മുടെ ധർമ്മബോധത്തിൻെറയാണു്. അങ്ങനെ നമ്മുടെ ധർമ്മബോധത്തിൻെറ സുഖത്തിന്നു് കാരണമായിത്തീരുന്നു എന്നതുകൊണ്ടു് ആ പോലീസുകാരൻെറ പ്രവൃത്തി നമ്മെ സംബന്ധിച്ചും ധർമ്മമാണു്; നമ്മുടെ ധർമ്മബോധത്തിൻെറ അസുഖത്തിന്നു് കാരണമായിത്തീരുന്നു എന്നതുകൊണ്ടു് ആ ഡോക്ടരുടെ പ്രവൃത്തി നമ്മെ സംബന്ധിച്ചും അധർമ്മവുമാണു്.

ഇങ്ങനെയായാൽ കുറച്ചു് വിഷമമാവുമല്ലൊ. ഉദ്യോഗസ്ഥന്മാർ കൈക്കൂലിവാങ്ങുന്നതു്, കച്ചവടക്കാർ കൊള്ളലാഭമെടുക്കുന്നതു്, ഭരണാധികാരികൾ പൊതുമുതൽ ധൂർത്തടിക്കുന്നതു് ഇതൊക്കെ നമ്മുടെ ധർമ്മബോധത്തിന്നു് അസുഖമുണ്ടാക്കുന്നു. അപ്പോൾ അതൊക്കെ നമ്മെ സംബന്ധിച്ചും അധർമ്മമാണു്. എന്നാൽ നാം ഇതെങ്ങനെ പരിഹരിയ്ക്കും? ഇതൊഴിവാക്കാൻ നമുക്കെന്തുചെയ്യാൻ കഴിയും? വല്ലവരും ചെയ്യുന്ന പാപത്തിൻെറ ഭാരമൊക്കെ നമ്മുടെ തലയിൽ വന്നു വീഴുന്നതു് കഷ്ടമല്ലേ?

അതെ, പക്ഷെ, വേറൊന്നാലോചിച്ചു നോക്കു. സത്യവും അഹിംസയും ആർജ്ജവവും ധർമ്മമാണെന്നു് നമുക്കറിയാം. എന്നിട്ടും, നാം അസത്യം പറയാറുണ്ടു്, പലർക്കും ദ്രോഹംചെയ്യാറുണ്ടു്, ഇതു മറച്ചു് പെരുമാറാറുമുണ്ടു്; ഇതൊക്കെ മനസ്സില്ലാമനസ്സോടെയെങ്കിലും, നമുക്കുവേണ്ടി വരാറുണ്ടു്. അപ്പോൾ ഇതൊക്കെ അധർമ്മമല്ലേ? ഈ അധർമ്മത്തിന്നൊക്കെ എന്തുപരിഹാരം? ഇതിന്നെന്തു സമാധാനം?

സമാധാനം വേറൊന്നുമല്ല, 'ശക്യോ ധർമ്മഃ' എന്നുതന്നെ; നമുക്കു സാദ്ധ്യമാവുന്നതേ നമ്മുടെ ധർമ്മമാവൂ എന്നുതന്നെ. ധർമ്മം ലംഘിച്ചാലുള്ള ദോഷം ധർമ്മവാസന ക്ഷയിയ്ക്കുക എന്നതാണല്ലൊ. കേവലം കഴിവില്ലായ്മ കാരണം ധർമ്മം ലംഘിയ്ക്കേണ്ടിവരുന്ന സ്ഥലത്തു് ഈ ദോഷം സംഭവിയ്ക്കില്ല. അവിടെ ധർമ്മം ലംഘിയ്ക്കുമ്പോഴും അതു ശരിയല്ല എന്ന തോന്നൽ നമുക്കുണ്ടല്ലൊ. ആ തോന്നൽ നമ്മുടെ ധർമ്മവാസനയെ ക്ഷയിയ്ക്കാതെ നിലനിർത്തിക്കൊള്ളും. ഒരത്യാപത്തിൽപെട്ടു് ഗതിമുട്ടിയിട്ടു് ഒരാൾ ഒരസത്യം പറഞ്ഞു എന്നു വെയ്ക്കുക; അതു കാരണം അയാൾക്കു് ഇനി എപ്പോഴും ഇഷ്ടംപോലെ അസത്യം പറയാം എന്നു് തോന്നാൻ ന്യായമില്ലല്ലൊ.

അതുപോലെ, മററുള്ളവരുടെ പ്രവൃത്തികൾ അധർമ്മമാണെന്നു് തോന്നിയാലും അതു തടയാൻ സാധ്യതയില്ലാതെ വരുന്ന സന്ദർഭങ്ങളിൽ – അത്തരം സന്ദർഭങ്ങൾ ധാരാളമുണ്ടാവുമെന്നു തീർച്ച – തന്മൂലം നമ്മുടെ ധർമ്മവാസനയ്ക്കു് കോട്ടമൊന്നും തട്ടില്ല; അതിനാൽ നമുക്കവിടെ ധർമ്മഭ്രംശം പററുകയുമില്ല.

എന്നാൽ, ഇപ്പറഞ്ഞതു് ധർമ്മവിഷയകമായ നമ്മുടെ ശ്രദ്ധയ്ക്കു് കുറവുവരാൻ കാരണമായിക്കൂടാ. ഏതായാലും ധർമ്മഭ്രംശം കേവലം ഒഴിവാക്കുക എന്നതു് സാധ്യമാവില്ല, ആവുന്നേടത്തോളം അതിന്നു് ശ്രമിച്ചുനോക്കാം എന്നേയുള്ളൂ; ആ നിലയ്ക്കു്, നാമെന്തിനു് അത്രയ്ക്കു മിനക്കെടുന്നു എന്നൊരു വിചാരം നമുക്കു വന്നുപെടരുതു്. വന്നുപെട്ടാൽ അതു് നമ്മുടെ ധർമ്മവാസനയെ ക്ഷയിപ്പിക്കും. നമ്മെ അധർമ്മത്തിലേയ്ക്കു തള്ളിവിടുകയും ചെയ്യും. എല്ലാ കഴിവുകളുമുപയോഗിച്ചു് ധർമ്മഭ്രംശം കൂടാതെ കഴിയ്ക്കാൻ പ്രയത്നിച്ചിട്ടും ഫലം കിട്ടാതെ വന്നാൽ അതൊരു ധർമ്മഭ്രംശമാവില്ല, അതോർത്തു് നമ്മുടെ മനസ്സു നീറേണ്ടതില്ല എന്നേ ഉള്ളൂ. 'ശക്യോ ധർമ്മഃ' എന്നതിന്നു ശക്യമായതെല്ലാം ധർമ്മമാണു് എന്നും അർത്ഥമുണ്ടെന്നു് നാം മനസ്സിലാക്കണം എന്നർത്ഥം.

സ്വയം ധർമ്മഭ്രംശം പററിപ്പോകാതിരിപ്പാൻ ആവുന്നേടത്തോളം ശ്രമിക്കുക എന്നതുപോലെതന്നെ ആവശ്യമാണു്, ധർമ്മാനുഷ്ഠാനത്തിന്നു് ഒഴിച്ചുകൂടാത്തതാണു്, മററുള്ളവക്കു ധർമ്മഭ്രംശം പററിപ്പോകാതിരിയ്ക്കാൻ ആവുന്നതും ശ്രമിക്കുക എന്നതും. ഈ ആവുന്നതും ശ്രമിയ്ക്കുക എന്നു പറഞ്ഞാൽ അതെത്രത്തോളമാണു്, എങ്ങനെയൊക്കെയാണു്, എന്നു് അവനവൻതന്നെ നിശ്ചയിയ്ക്കേണ്ടതാണു്, വേറാക്കും അതു നിശ്ചയിയ്ക്കാൻ വയ്യ.

എന്നാൽ ആക്കും ചെയ്യാൻ സാദ്ധ്യമാവുന്ന ഒരു കാര്യമുണ്ടു്: തന്റെ പ്രവൃത്തികാരണം മററുള്ളവക്കു് ധർമ്മമാർഗ്ഗത്തിൽ പിഴപററിപ്പോകാതിരിയ്ക്കാൻ ശ്രദ്ധിയ്ക്കുക എന്നതത്രേ അതു്. ഒരു കാര്യം നമ്മെസ്സംബന്ധിച്ചേടത്തോളം ധർമ്മമല്ല, നാമതു ചെയ്യേ കഴിയൂ എന്നില്ല; എന്നാൽ, വേറെ ചിലക്കതു ധർമ്മമാണു്, അവരതു ചെയ്യേ കഴിയൂതാനും. അവിടെ നാം ആ കാര്യം ചെയ്യുന്നില്ല എന്നു വെയ്ക്കുക; നമ്മെ അനുകരിച്ചു് ആ വേറെചിലരും അതു ചെയ്യുന്നില്ല എന്നും വെയ്ക്കുക. അപ്പോഠം ആ വേറെ ചിലരെസ്സംബന്ധിച്ചേടത്തോളം അതു് ധർമ്മഭ്രംശമാണു്, നമ്മെ അനുകരിച്ചിട്ടാണുതാനും അവക്കാ പിഴ പററിയതും. അവരുടെ ഈ തെററു് നമുക്കു് വേണമെങ്കിൽ ഒഴിവാക്കാൻ സാധ്യമാകുമായിരുന്നു. നാം ആ കാര്യം ചെയ്തിരുന്നുവെങ്കിൽ അവക്കീ തെററു് പററില്ലല്ലൊ. അപ്പോഠം, കഴിവുണ്ടായിട്ടും നാമവിടെ അവരുടെ ധർമ്മഭ്രംശം തടഞ്ഞില്ല; അതിനാൽ, നമ്മെസ്സംബന്ധിച്ചേടത്തോളവും അതൊരു ധർമ്മഭ്രംശമാണു്.

ഇവിടെ ഒരു ശങ്ക വരാം: ധർമ്മാനുഷ്ഠാനത്തിന്നു് ആദ്യം വേണ്ടതു് ധർമ്മശ്രദ്ധയാണു്. അതുള്ളവർ ഏതു കാര്യം ചെയ്യുമ്പോഴും ഇതു് ധർമ്മമാണോ എന്നു് ആലോചിച്ചു നോക്കാതിരിയ്ക്കില്ല. അതൊന്നും കൂടാതെ വേറൊരാഠം കാട്ടിയതു കാട്ടി ചിലക്കു് ധർമ്മഭ്രംശം പററിപ്പോയാൽ അതിന്നു് അവർതന്നെയല്ലേ ഉത്തരവാദികഠം? അതെങ്ങനെ വേറൊരാളുടെ പ്രവൃത്തിമൂലം വന്നതാണെന്നു പറയും? അതെങ്ങനെ വേറൊരാഠക്കു് ധർമ്മഭ്രംശമാവും?

ഇല്ല, അത്തരക്കാരുടെ ധർമ്മഭ്രംശത്തിന്നു് നാം ഉത്തരവാദികളാവില്ല, അതു് നമ്മുടെ ധർമ്മഭ്രംശമാവുകയില്ല. എന്നാൽ, നമ്മെ അനുകരിയ്ക്കുന്നവരൊക്കെ അത്തരക്കാരായിക്കൊള്ളണമെന്നില്ല. ധർമ്മമേതെന്നു് എത്ര ആലോചിച്ചുനോക്കിയിട്ടും ഒരെത്തും പിടിയും കിട്ടാതെ വന്നവരും അക്കൂട്ടത്തിലുണ്ടാവാം. അവർ നമ്മെ അനുകരിച്ചതിൽ എന്താണൊരു തെററു്? അവനവന്നു് ധർമ്മനിശ്ചയം വരാത്ത സ്ഥലത്തു് മററുള്ളവരെ പ്രമാണമാക്കുകയല്ലാതെ എന്തു ഗതി? അതിനാൽ, അവക്കു വന്നുപെട്ട ധർമ്മഭ്രംശം നമുക്കും ധർമ്മഭ്രംശംതന്നെയാണു്, സംശയമില്ല.

ആട്ടെ, അവക്കിങ്ങനെ ധർമ്മഭ്രംശം പററിപ്പോവാതിരിപ്പാൻവേണ്ടി നാം നമ്മെസ്സംബന്ധിച്ചേടത്തോളം അധർമ്മമായ കാര്യവും, ചെയ്യരുതാത്ത കാര്യവും, ചെയ്യണമോ? അഥവാ ചെയ്യേ കഴിയൂ എന്ന കാര്യവും ചെയ്യാതിരിയ്ക്കണമോ?

വേണ്ട, അതൊരിയ്ക്കലും അരുതു്. മററുള്ളവരുടെ ധർമ്മഭ്രംശത്തിനു് നിമിത്തമായിത്തീരുക എന്ന നിലയ്ക്കുപോലും ധർമ്മഭ്രംശം പററിപ്പോവരുതു് എന്നു വെച്ചിട്ടാണു് നാം നമ്മെ അനുകരിച്ചു് ആക്കും പിഴപററിപ്പോകാതിരിയ്ക്കാൻ ശ്രദ്ധിയ്ക്കണം എന്നു പറഞ്ഞതു്. അപ്പോഠം സ്വയം ധർമ്മഭ്രംശം വരുത്തിവെച്ചിട്ടു

മററുള്ളവരുടെ ധർമ്മഭ്രംശം പരിഹരിയ്ക്കാൻ ശ്രമിയ്ക്കുന്നതിന്നു് അർത്ഥമെന്തു്? രോഗകാരണങ്ങളോടു് സാക്ഷാൽസംബന്ധം ഉണ്ടാവുംവിധം അവയോടു് പരമ്പരാസംബന്ധം വജ്ജിച്ചിട്ടു് കാര്യമെന്തു്? പാതിയമ്പുറത്തെ ചൂടൊഴിവാക്കാൻ വേണ്ടി അടുപ്പിൽ ചാടിയിട്ടു് മെച്ചമെന്തു്? നമുക്കു് സ്വയം ധർമ്മഭ്രംശം പററിപ്പോകാത്തവിധത്തിൽ നാം നമ്മെ അനുകരിയ്ക്കുന്നവക്കു് ധർമ്മഭ്രംശം പററിപ്പോവാതിരിയ്ക്കുമാറു് നമ്മുടെ പ്രവൃത്തികളെ നിയന്ത്രിയ്ക്കണം, ഇതു നമ്മുടെ ധർമ്മമാണു് എന്നു ചുരുക്കം.

ധർമ്മമനുഷ്ഠിയ്ക്കുമ്പോഴൊക്കെ നാം അതുകാരണം മററുള്ളവക്കു് ധർമ്മഭ്രംശംപററിപ്പോവാൻ ഇടയുണ്ടോ എന്നുകൂടി നോക്കണം എന്നാണല്ലൊ ഇപ്പോൾ വന്നുകൂടുന്നതു്. ഇതു് വല്ലാത്ത ഒരസ്വാതന്ത്ര്യംതന്നെയാണല്ലൊ. ഇതൊഴിവാക്കാൻ വഴിയൊന്നുമില്ലേ?

ഉവ്വു്. മററുള്ളവർ ധർമ്മം ചെയ്യുന്നതു കാണുമ്പോൾ സുഖവും അധർമ്മവും ചെയ്യുന്നതു കാണുമ്പോൾ അസുഖവും തോന്നാതിരിക്കുക എന്നതത്രേ ആ വഴി. ഇതിനു മററുള്ളവർ എന്തു ചെയ്താലും അതു് ധർമ്മമാണെന്നോ അധർമ്മമാണെന്നോ തോന്നാതാവണമല്ലൊ. ഇതത്ര എളുപ്പമല്ല. ഒരാൾ എന്നും എല്ലാവക്കും ഉപകാരം ചെയ്തുകൊണ്ടിരിക്കുന്നതു കാണുമ്പോൾ അതു ധർമ്മമാണെന്നും വേറൊരാൾ എന്നും എല്ലാവക്കും ഉപദ്രവം ചെയ്തുകൊണ്ടിരിക്കുന്നതു കാണുമ്പോൾ അധർമ്മമാണെന്നും തോന്നാതാവുക എളുപ്പമല്ലല്ലൊ. അതിനു് വ്യഷ്ടിബോധം കേവലം അസ്തമിച്ച ഗുണാതീതമായ ഒരവസ്ഥയിൽ എത്തുകതന്നെ വേണം. അതിനാൽ, ആ നില കൈയ്വരുന്നതുവരെ ധർമ്മാനുഷ്ഠാനത്തിൽ അല്പമൊരസ്വാതന്ത്ര്യം അനുഭവിക്കേണ്ടിവരും, അതു കൂടാതെ കഴിയില്ല. അല്ലെങ്കിൽ പിന്നെ ലോകത്തിൽ ഒരൊററ ആളും നമ്മെ അനുകരിക്കാനുണ്ടാവില്ല എന്നു നല്ല ഉറപ്പുണ്ടായാൽ മതി. അങ്ങനെയായാൽ നമ്മെ അനുകരിച്ചിട്ടു് ആക്കെങ്കിലും എന്തെങ്കിലും അബദ്ധം പററിയേയ്ക്കുമോ എന്ന ശങ്ക വേണ്ടല്ലൊ.

പ്രായേണ നമുക്കു് മററുള്ളവരുടെ പ്രവൃത്തികളിൽ ചിലതു് ധർമ്മമാണെന്നും ചിലതു് അധർമ്മമാണെന്നും തോന്നാറുമുണ്ടു്, ആദ്യത്തേതിൽ ഒരു സുഖവും രണ്ടാമത്തേതിൽ ഒരസുഖവും അനുഭവപ്പെടാറുമുണ്ടു്. അതുപോലെ, ആരെങ്കിലും ചിലർ നമ്മെ അനുകരിക്കാൻ ഉണ്ടായേയ്ക്കാം എന്നു് തോന്നാറുമുണ്ടു്. അതിനാൽ, എന്തു ചെയ്യുമ്പോഴും ചെയ്യാതിരിക്കുമ്പോഴും നാം ആരെങ്കിലും നമ്മെ അനുകരിക്കാൻ ഇടയുണ്ടോ, തന്മൂലം ആക്കെങ്കിലും ധർമ്മഭ്രംശം പററാൻ ഇടയുണ്ടോ, എന്നുംകൂടി ആലോചിച്ചേ പററൂ; അതിന്റെ അടിസ്ഥാനത്തിൽ നമ്മുടെ പ്രവൃത്തികളെ നിയന്ത്രിച്ചേ പററൂ. നാമെന്തിനു മററുള്ളവരുടെ കാര്യം നോക്കണം, അവർ എന്തു ചെയ്താലും അതു് നമ്മുടെ ശ്രേയസ്സിനെ ബാധിക്കില്ലല്ലൊ എന്ന വിചാരം ശരിയല്ല. അവരുടെ പ്രവൃത്തികൾ ചിലപ്പോൾ നമ്മുടെ ശ്രേയസ്സിനെ ബാധിച്ചേയ്ക്കും; കാരണം, ആ പ്രവൃത്തികൾ ചിലപ്പോൾ നമ്മുടെതന്നെ ധർമ്മാധർമ്മങ്ങളിൽ ഉൾച്ചേന്നതായേയ്ക്കും.

അപ്പോൾ പ്രകൃതത്തിൽ: ലോകത്തിൽ ധർമ്മം സംസ്ഥാപിക്കാനായിട്ടാണു് ഭഗവാന്റെ അവതാരം. എന്നുവെച്ചാൽ, ലോകത്തിൽ ആക്കും ധർമ്മഭ്രംശം വരാതെ നോക്കൽ ഭഗവാന്റെ ധർമ്മമാണു് എന്നർത്ഥം. ആ ധർമ്മം ശരിക്കു നിവ്വഹിക്കണമെങ്കിൽ ഭഗവാനു തന്നെ അനുകരിച്ചിട്ടു് ആക്കും ധർമ്മഭ്രംശം പററിപ്പോകാതിരിക്കണമെന്നു് നിഷ്കർഷിച്ചേ കഴിയൂ; എന്തു ചെയ്യുമ്പോഴും ചെയ്യാതിരിക്കുമ്പോഴും തന്നെ അനുകരിച്ചിട്ടു് ആക്കെങ്കിലും ധർമ്മഭ്രംശം പററിപ്പോകാനിടയുണ്ടോ എന്നു് ശ്രദ്ധിച്ചേ കഴിയൂ. അതിനാൽ, സ്വന്തം നിലയ്ക്കു് ചെയ്യേണ്ടതായിട്ടും നേടേണ്ടതായിട്ടും ഒന്നുംതന്നെയില്ലെങ്കിലും ഭഗവാനു് എപ്പോഴും കർമ്മനിരതനാവേണ്ടിയിരിക്കുന്നു; അല്ലെങ്കിൽ, ഭഗവാനെ അനുകരിച്ചു പലരും — ചെയ്യേണ്ടതായിട്ടും നേടേണ്ടതായിട്ടും പലതും അവശേഷിച്ചിട്ടുള്ള പലരും — താന്താങ്ങളുടെ കർമ്മങ്ങൾ കൈയ്വെടിയാനും തന്മൂലം ധർമ്മഭ്രഷ്ടരായിപ്പോവാനും ഇടവരും. അതാകട്ടെ, ഭഗവാന്റെ അവതാരോദ്ദേശത്തിനുതന്നെ വിരുദ്ധമാവും, ഭഗവാനെസ്സംബന്ധിച്ചേടത്തോളം ധർമ്മഭ്രംശം തന്നെയാവും.

അജ്ജുനനു് ഭഗവാനെപ്പോലെ ലോകത്തിലാകെ ധർമ്മം നിലനിൎത്തേണ്ട ഭാരമൊന്നു

മില്ല. എന്നാൽ, ആയാറം ക്ഷത്രിയനാണ്, രാജപുരുഷനാണ്. ആ നിലയ്ക്ക് പ്രജകറംക്കിടയിൽ അധർമ്മം പെരുകാതെ നോക്കേണ്ടതു് ആയാളുടെ ധർമ്മവുമാണ്. അന്നോളമുള്ള ആചരണങ്ങളെക്കൊണ്ടു് പൊതുവെ സജ്ജനങ്ങറംക്കു് സമ്മതനായിക്കഴിഞ്ഞിട്ടുള്ള ആയാറം എന്തെങ്കിലും ഒന്നു ചെയ്താൽ അതിനെ പ്രമാണമാക്കിപ്പിടിക്കാൻ പലരുമുണ്ടാവും. വീരാഗ്രേസരനെന്നു വിശ്രുതനായ ആയാറം യുദ്ധരംഗത്തു വെച്ചു ചെയ്യുന്നതിനെ അനുകരിക്കാൻ വിശേഷിച്ചും ആളുകറം ധാരാളമുണ്ടാവും. അപ്പോറം, ആയാറം യുദ്ധത്തിൽനിന്നു പിൻതിരിഞ്ഞാൽ പലരും ഒപ്പം പിൻതിരിയുമെന്നു് തീച്ച്യയാണ്. അവരിൽ പലക്കും തന്മൂലം ധർമ്മഭ്രംശം പററുമെന്നും തീച്ച്യയാണ്. അതു് അജ്ജുനനും ധർമ്മഭ്രംശമായിത്തീരും. അതു കൂടാതെ കഴിയണം എന്നു വെച്ചിട്ടാണ് ഭഗവാൻ അയാളോടു ലോകസംഗ്രഹത്തിനുവേണ്ടിയെങ്കിലും യുദ്ധം ചെയ്യണം എന്നു പറഞ്ഞതു്.

അപ്പോറം, ലോകസംഗ്രഹമെന്നതു് ലോകത്തോടുള്ള ദയകൊണ്ടോ ഔദാൎയ്യംകൊണ്ടോ നാം ചെയ്യുന്ന ഒരു സൗജന്യസേവനമല്ല, സൗകൎയ്യമുണ്ടെങ്കിൽ ചെയ്താൽ തരക്കേടില്ല എന്ന ഒരു നല്ല കാര്യമല്ല; സ്വന്തം ധർമ്മാനുഷ്ഠാനം അവികലമാവണമെങ്കിൽ നാം ചെയ്തേ കഴിയൂ എന്ന കാൎയ്യമാണ്, സ്വന്തം ധർമ്മാനുഷ്ഠാനത്തിൻെറ അനുപേക്ഷണീയമായ ഒരംഗമാണ്.

---

# ക്രിസ്തുവും ശ്രീരാമകൃഷ്ണനും

രമേശ്

അനന്തവിസ്തൃതമായ സാഗരപ്പരപ്പ്. എങ്ങുമില്ല ഒരെത്തും പിടിയും. എവിടെ നോക്കിയാലും ജലം മാത്രം! അതിനു് രൂപവും ഇല്ല, നിറവുമില്ല. ചിലപ്പോറം, അന്തരീക്ഷം തണുക്കുമ്പോറം അവിടവിടെ മഞ്ഞുകട്ടികറം ഉണ്ടാകുന്നു. അതു ജലത്തിൽനിന്നുണ്ടായി; ജലത്തിൽ സ്ഥിതിചെയ്യുന്നു; ജലത്തിൽത്തന്നെ ലയിക്കുകയും ചെയ്യും. ആ മഞ്ഞുകട്ടി ജലമല്ലാതെ മറെറാന്നുമല്ലതാനും. പക്ഷേ ഇപ്പോറം അതിനു് നിറമുണ്ടു്, രൂപമുണ്ടു്, ഉല്പത്തിയും നാശവും ഉണ്ടു്! ഇതുപോലെ നിർഗ്ഗുണവും നിരാകാരവും ആദ്യന്തരഹിതവുമായ പരബ്രഹ്മസത്ത ലോകകല്യാണത്തിനുവേണ്ടി സഗുണനെപ്പോലെ, സാകാരനെപ്പോലെ, ജനനമരണങ്ങറംക്കധീനനെപ്പോലെ രൂപം കൊള്ളാറുണ്ടു്; ആ രൂപങ്ങളെ അവതാരമെന്നോ, ദൈവപുത്രനെന്നോ, പ്രവാചകനെന്നോ, ബുദ്ധനെന്നോ വിളിച്ചുകൊള്ളു.

അവർ എന്തുപേരിൽ വേണമെങ്കിലും അറിയപ്പെടട്ടെ, അവർ ജനിച്ച ജീവിച്ച ദേശവും കാലവും ഏതെങ്കിലുമാകട്ടെ, അവരുടെ ജന്മത്തിലും കർമ്മത്തിലും തിരുവായ്മൊഴികളിലും സാമ്യം കണ്ടെത്താമെന്നുള്ളതു് ഒരു സത്യംമാത്രമാണ്. ഈ സാമ്യങ്ങളെ വളരെയധികം വ്യക്തമാക്കിക്കൊണ്ടു് ഉദിച്ചുയന്നു് കാലഘട്ടങ്ങളെ പ്രകാശിപ്പിച്ച, പ്രകാശിപ്പിക്കുന്ന, രണ്ടു് ഈശ്വരപുരുഷന്മാരാണ് ക്രിസ്തുവും ശ്രീരാമകൃഷ്ണനും.

അലറി അടിക്കുന്ന കടലിനെയും കൊടുംകാററിനെയും തൻെറ ആജ്ഞയാൽ അടക്കിനിത്തുന്ന ധീരാഗ്രണിയായ ക്രിസ്തുരാജൻ കണ്ണീർ വാക്കുന്നതു കാണാം, ഭക്തൻെറ കൺപോളകറം നനഞ്ഞപ്പോറം! ആ ജീവിതത്തിലെ ഓരോ നിമിഷങ്ങളും അത്ഭുതങ്ങറം നിറഞ്ഞവയാണ്. അമ്മൂമ്മക്കഥയുടെ മൂടുപടമണിഞ്ഞ അവ ആദ്ധ്യാത്മികദൃഷ്ട്യാ നിത്യസത്യങ്ങറം മാത്രമാകുന്നു. അവയൊന്നും കേവലം കെട്ടുകഥകളല്ലെന്നു്, അതിലെങ്ങും അതിശയോക്തിയ്ക്കവകാശം ഇല്ലെന്നു് തെളിയിക്കുന്ന ഒരു ജീവിതമായിരുന്നു ശ്രീരാമകൃഷ്ണദേവൻേറതു്. ആയിരക്കണക്കിനു് മൈലുകറംക്കും വഷങ്ങറംക്കുമപ്പുറത്തു് നടന്ന ജീവിതസംഭവ

ങ്ങളും സംഭാഷണങ്ങളും, അതേ പടി ആവർത്തിക്കുന്നതുപോലെ തോന്നും ആ ചരിത്രങ്ങളിലേയ്ക്ക് കണ്ണോടിക്കുമ്പോൾ.

## പിറവി

ഇരുവരും ദിവ്യഗർഭസംഭൂതർ. ഇരുവരും പിറന്ന ഇടമോ ? പാമ്പുകൾക്ക മാളവും പക്ഷികൾക്ക കൂട്ടമുണ്ട്. പക്ഷേ മനുഷ്യപുത്രനായി വന്ന ക്രിസ്തുനാഥന് പിറക്കാൻ കിട്ടിയ ഇടം, നസറേത്തിൽ ഒരു കാലിത്തൊഴുത്തിലെ പുൽത്തൊട്ടിയാണ്. അവതാരവരിഷ്ഠനായ ശ്രീരാമകൃഷ്ണന കിട്ടിയതോ, ഒരു ചെറിയ ഓലക്കെട്ടിടത്തിലെ നെല്ലുകുത്തുപുരയും! കാലിത്തൊഴുത്തിനേക്കാൾ ലേശം ഭേദം! പക്ഷേ ജനിച്ചവീണപ്പോഴേ കുട്ടി ഉരുണ്ടുപോയതു് ചാരക്കുഴിയിലേയ്ക്ക്. അതു് പുൽത്തൊട്ടിയെക്കാളും കഷ്ടം! എന്നാൽ എളിമയുടെ മൂർത്തികൾക്ക് ഏററവും പററിയ വലിയ ഇടങ്ങളായിരുന്നു അവ!

## സദൃശസംഭവങ്ങൾ

ഒരിയ്ക്കൽ ഈശോമിശിഹാ മാതാപിതാക്കളോടൊത്തു് പെസ്സഹാത്തിരുനാളിന് യറുശലേമിലേയ്ക്ക് പോയി. അന്ന് അദ്ദേഹത്തിനു് വയസ്സ് പന്ത്രണ്ടു മാത്രം. തിരുനാൾ കഴിഞ്ഞു് അവർ നാട്ടിലേയ്ക്ക് തിരിച്ചു. ഒന്നുരണ്ടു ദിവസത്തെ വഴി നടന്നു കഴിഞ്ഞപ്പോൾ അച്ഛനമ്മമാർക്ക് മനസ്സിലായി കുട്ടി തങ്ങളുടെകൂടെയില്ലെന്നു്. അവർ തിരിച്ചു നടന്നു് ദേവാലയത്തിൽ എത്തി. അപ്പോൾ അവിടെ കണ്ട കാഴ്ച അവരെ അത്ഭുതപ്പെടുത്തി. തങ്ങളുടെ ഓമനമകൻ വലിയ പണ്ഡിതന്മാരായ ശാസ്ത്രിമാരുമൊത്തു് തക്കിക്കുന്നു. ആ തക്കം കേട്ടുനിന്നവരെല്ലാം ആ അമാനുഷപ്രഭാവം കണ്ടു് അത്ഭുതസ്തബ്ധരായിപ്പോയി. ശാസ്ത്രിമാർ തോററു തുന്നംപാടി.

അന്നവിടെ നടന്ന ആ സംഭവം രണ്ടായിരം വഷങ്ങൾക്കശേഷം ഇന്ത്യയിൽ ആവത്തിക്കപ്പെട്ടു. ശ്രീരാമകൃഷ്ണന് ഒൻപതു വയസ്സു പ്രായം. അയല്ക്കാരനായ ധമ്മദാസ് ലാഹയുടെ വീട്ടിൽ വലിയ പണ്ഡിതന്മാർ കൂടിയിരുന്നു് ശാസ്ത്രചച്ച നടത്തുകയാണ്. ഇടയ്ക്കൊരു കീറാമുട്ടിപ്രശ്നം വന്നുചാടി. ആക്കും ശരിയായ ഒരു നിഗമനത്തിലെത്തുവാൻ കഴിഞ്ഞില്ല. കൂട്ടുകാരോടുകൂടി മുററത്തു കളിച്ചുകൊണ്ടിരുന്ന, ബാലനായ ഗദാധരൻ ഇതെല്ലാം കേട്ടു. കുട്ടി ഓടി സദസ്സിൽക്കയറി. പ്രശ്നത്തിനു് ശരിയായ ഉത്തരം അരുളി: പണ്ഡിതന്മാർ എല്ലാവരും അതു സമ്മതിച്ചു. അത്ഭുതത്തോടും സന്തോഷത്തോടുംകൂടി അവർ കുട്ടിയെ മടിയിൽ ഇരുത്തി നെറുകയിൽ മുകന്നു.

ഇതുപോലെ വേറൊരിടത്തു് സംഭവം മാത്രമല്ല സംഭാഷണംപോലും ആവത്തിക്കുന്നതായി കാണാം. ക്രിസ്തുനാഥനെ ഒരു ഗ്രാമത്തിൽവെച്ചു് മാത്താ എന്നും മറിയം എന്നും പേരുള്ള രണ്ടു സഹോദരിമാർ തങ്ങളുടെ വീട്ടിലേയ്ക്ക് ക്ഷണിച്ചു. കരുണാനിധിയായ അവിടുന്ന് ക്ഷണം സ്വീകരിച്ചു. മറിയം അദ്ദേഹത്തിൻെറ പാദമൂലത്തിലിരുന്ന് വേണ്ട ശുശ്രൂഷകൾ ചെയ്തു. ആ തിരുമുഖത്തുനിന്നും അവളുടെ കണ്ണുകൾ നീങ്ങിയില്ല. ആ പാദങ്ങളിൽ നിന്ന് അവളുടെ കൈയ്കൾ അകന്നില്ല. ആ തിരുവായ്മൊഴിയല്ലാതൊന്നും അവൾ ശ്രവിച്ചില്ല. ഭഗവദ്ദശനംകൊണ്ടു് അവൾ പ്രതിനിമിഷം കോരിത്തരിക്കുകയായിരുന്നു. അപ്പോൾ മാത്തയാകട്ടെ ക്രിസ്തുരാജനുവേണ്ടി അകത്തിരുന്നു് ആഹാരവിഭവങ്ങൾ തയ്യാറാക്കുകയായിരുന്നു. ഒററയ്ക്കു പണിചെയ്തു് കുഴഞ്ഞ അവൾ ആ ഭക്തവത്സലനെ സമീപിച്ചു് പറഞ്ഞു: 'കത്താവേ, വേല ചെയ്യാൻ എന്നെത്തന്നെ എൻെറ സഹോദരി വിട്ടിരിക്കുന്നതിൽ അങ്ങേയ്ക്കു വിചാരമില്ലയോ ? എന്നെ സഹായിയ്ക്കുവാൻ അവളോടു പറഞ്ഞാലും.' അതിനു് ഉത്തരമായി ആ ദിവ്യമണവാളൻ മറിയത്തെ പുകഴ്ത്തുകയാണ് ചെയ്തതു്.

ഈ ബൈബിൾക്കഥ വായിച്ചിട്ടുള്ളവക്ക് രോമാഞ്ചം വരാതിരിയ്ക്കില്ല ശ്രീരാമകൃഷ്ണദേവൻെറ ചരിത്രത്തിൽ 1885 ജൂലൈ 28-ാംനു-നടന്ന ഒരു സംഭവം വായിക്കുമ്പോൾ. ബൈബിളിലേതുപോലെതന്നെ രണ്ടു സഹോദരിമാർ ശ്രീരാമകൃഷ്ണദേവനെ സ്വീകരിയ്ക്കുന്നു. ഇതു കല്ക്കട്ടയിലാണെന്നുമാത്രം. അതിലൊരുവൾ ആനന്ദാതിരേകത്താൽ ലോകം മറന്നു് ശുശ്രൂഷ ചെയ്യുന്നു. മററവൾ ആഹാരം തയ്യാറാക്കുന്നു. കൈയ്കുഴഞ്ഞ അവൾ പരാതിപറയുന്നു. എല്ലാം പഴയതുപോലെതന്നെ!

വളരെ രസകരമായി തോന്നുന്ന മറെറാരു കാര്യമാണ് ഈ രണ്ടവതാരപുരുഷന്മാരും ശിഷ്യരെത്തിരഞ്ഞെടുക്കുന്ന രീതി. ക്രിസ്തു പന്ത്രണ്ടുപേരെ പ്രധാനശിഷ്യന്മാരായി തിരഞ്ഞെടുത്തു. ശ്രീരാമകൃഷ്ണൻ പന്ത്രണ്ടുപേൎക്കു വേണ്ടിയാണ് ആദ്യം കാഷായവസ്ത്രങ്ങൾ കരുതിവെച്ചതു്.

## ഉപദേശങ്ങൾ

ചില പ്രത്യേക ആഹാരക്രമങ്ങളോ ആചാരാനുഷ്ഠാനങ്ങളോ അല്ല ഒരുവനെ ഈശ്വരവിശ്വാസി ആക്കുന്നതെന്നു് രണ്ടുപേരും ഉറപ്പിച്ചു പറഞ്ഞു. ശാബത്്നാളിൽ ജോലിചെയ്യുക, വിളവെടുക്കുക എന്നിവ വിലക്കപ്പെട്ടതായിരുന്ന അക്കാലത്തു്. പക്ഷേ ക്രിസ്തുദേവൻ അന്നു് രോഗികളെ സുഖപ്പെടുത്തുകയും ശിഷ്യന്മാരെ കതിരുകൾ പറിക്കുവാൻ അനുവദിക്കുകയും ചെയ്തു. പരീശർ അതിനെ എതിൎത്തപ്പോൾ 'മനുഷ്യപുത്രൻ ശാബത്തിൻെറ കൎത്താവാകുന്നു.' എന്നത്രെ ഉറച്ച സ്വരത്തിൽ യേശു ഉത്തരം നല്കിയതു്. അതുപോലെ ഹിന്ദുമതപ്രകാരം ഭക്തനു് നിഷിദ്ധങ്ങളാണു് വെററില മുറുക്കുക, മത്സ്യമാംസം കഴിക്കുക മുതലായവ. ഭവനാഥൻ എന്ന ഭക്തൻ ഭക്തിയുടെ പേരിൽ ഇതു രണ്ടും ഉപേക്ഷിച്ചുവെന്നറിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണദേവൻ പറയുകയാണു്: 'അതെന്തപ്പാ! മീനും മുറുക്കാനും എന്തു പിഴച്ചു ? അതുകൊണ്ടൊരു ദോഷവും ഇല്ല. കാമിനീകാഞ്ചനത്യാഗമാണു് ത്യാഗം ?'

പണക്കാരനു് സ്വൎഗ്ഗരാജ്യത്തിൽ പ്രവേശിക്കാൻ കഴിയുന്നതിലും എളുപ്പമാണു് ഒട്ടകത്തിനു് സൂചിക്കുഴയിലൂടെ കടക്കാൻ എന്നായിരുന്നു ക്രിസ്തുദേവൻെറ അഭിപ്രായം. കാമിനീകാഞ്ചനത്യാഗം കൂടാതെ സത്യാന്വേഷണമാൎഗ്ഗത്തിൽ പുരോഗതി അസാദ്ധ്യമാണെന്നും, 'കാലിന്മേൽ കാലും കയററി, വെററിലയും തിന്നു്, മീശയും പിരിച്ചു്, നിശ്ചിന്തനായിരിക്കുന്നവനു് ഈശ്വരദൎശനം സാദ്ധ്യമല്ല,' എന്നും ശ്രീരാമകൃഷ്ണൻ അടിക്കടി അരുളിയിരുന്നു.

പഴയ കുപ്പിയിൽ പുതിയ വീഞ്ഞു് പകൎന്നാൽ വീഞ്ഞും കുപ്പിയും നഷ്ടപ്പെടുമെന്നു് ക്രിസ്തു പറയുമ്പോൾ,ശ്രീരാമകൃഷ്ണൻ പറയുന്നതു് തൈരു് വെച്ചിരുന്ന പാത്രത്തിൽ പാൽ ഒഴിക്കരുതു്; ഒഴിച്ചാൽ പാൽ പിരിഞ്ഞുപോകും, എന്നാണു്. ഇതുപോലെ എത്ര വേണമെങ്കിലും സാദൃശ്യങ്ങൾ ഉപദേശങ്ങളിൽ കണ്ടെത്താവുന്നതാണു്.

## കുരിശുമരണം

സാധാരണ നിലയിൽ നോക്കുമ്പോൾ ക്രിസ്തുദേവനെ കുരിശിൽ തറയ്ക്കുകയാണു് ചെയ്തതു്. എന്നാൽ സൂക്ഷ്മമായി ചിന്തിക്കുമ്പോൾ അദ്ദേഹം അതു് സ്വയം സ്വീകരിച്ചതത്രെ. ത്യാഗത്തിൻെറ മേന്മ ലോകത്തിനു് കാണിച്ചുകൊടുക്കുവാൻ ആദൎശസുന്ദരമായ ഒരു ജീവിതത്തിനുവേണ്ടി എന്തു ദുരിതവും സഹിക്കുവാൻ തയ്യാറാകണമെന്നു പഠിപ്പിക്കുവാൻ, ശിഷ്യന്മാരിലെ നെല്ലും പതിരും വേൎതിരിക്കുവാൻ, ആ കുരിശുമരണം ഒരു ആവശ്യം മാത്രമായിരുന്നു.

അതുപോലെ അന്ത്യകാലത്തുണ്ടായ അൎബ്ബുദരോഗം ശ്രീരാമകൃഷ്ണദേവൻ സ്വയം സ്വീകരിച്ച ഒരു 'കുരിശു' മാത്രമായിരുന്നു. അവിടുത്തെ സംബന്ധിച്ചിടത്തോളം ആ രോഗത്തെ മാററിനിൎത്താനോ, അതല്ലെങ്കിൽ യഥേഷ്ടം ശരീരം ഉപേക്ഷിക്കുവാനോ പ്രയാസം ഉണ്ടായിരുന്നില്ല. പിന്നെ എന്തുകൊണ്ടു് താൻ ഈ ദുഃഖം അനുഭവിക്കുന്നുവെന്നു് അവിടുന്നുതന്നെ പറഞ്ഞിട്ടുണ്ടു്. ഭൗതികതലത്തിലുള്ള ദുഃഖങ്ങൾ വരുമ്പോൾ ഒരു ഭക്തൻ എങ്ങനെയാണു് പെരുമാറേണ്ടതു് എന്നു കാണിക്കുകയായിരുന്നു അവിടുന്നു ചെയ്തതു്. അതുപോലെ ഭക്തന്മാരെ അന്തരംഗശിഷ്യന്മാർ എന്നും ബഹിരംഗശിഷ്യന്മാർ എന്നും വേൎതിരിച്ചതും അക്കാലത്താണു്. തൻെറ ഭക്തന്മാരെ അക്കാലത്തു് പ്രേമശൃംഖലകൊണ്ടു് ഒന്നിച്ചുചേൎത്തതും, ആദ്ധ്യാത്മികാനുഭൂതികൾ അവരിലേയ്ക്കു് ഏററവും കൂടുതൽ പകൎന്നതും ഇക്കാലത്തുതന്നെ. ശ്രീരാമകൃഷ്ണനു് ഈ രോഗം ബാധിച്ചിരുന്നില്ലെങ്കിൽ വിശ്വവിശാലമായ രാമകൃഷ്ണസംഘം ഇന്നുണ്ടാകുമായിരുന്നോ എന്നു് സംശയമാണു്.

ഇവർ ഈ 'കുരിശു'കൾ സ്വയം സ്വീകരിച്ചതാണെങ്കിൽ എന്തുകൊണ്ടാണു് ക്രിസ്തു മരണസമയത്തു്, 'എൻെറ ദൈവമേ, എൻെറ ദൈവമേ, നീ എന്നെ കൈവിട്ടതെന്തു് ?' എന്നു

പറഞ്ഞു കരഞ്ഞതും, ശ്രീരാമകൃഷ്ണൻ രോഗാവസ്ഥയിൽ 'അമ്മേ, എനിക്കെന്തുകൊണ്ട് രോഗംവന്നു?' എന്നു് ജഗന്മാതാവിനെ വിളിച്ചു കരഞ്ഞതും, എന്നു് ഒരു ചോദ്യമുണ്ടാകാം. 'പഞ്ചഭൂതങ്ങളുടെ പിടിയിൽ പെടുമ്പോൾ സാക്ഷാൽ ബ്രഹ്മംപോലും കരയും,' എന്നു് ശ്രീരാമകൃഷ്ണദേവൻ പറയാറുള്ളതാണു് അതിനു മറുപടി.

## ഈ സാദൃശ്യങ്ങളുടെ പിന്നിൽ

മഹച്ചരിതങ്ങളിൽ കാണുന്ന ഈ സാമ്യങ്ങൾ അവരുടെ ഭക്തന്മാർ ചമയ്ക്കുന്ന കെട്ടുകഥകളാണെന്നു് വാദിക്കുന്നവർ ഉണ്ടു്. പണ്ഡിതന്മാരുമായുള്ള ശാസ്ത്രചർച്ചയും മററും അനുകരണഭ്രമംകൊണ്ടു് ഭക്തന്മാർ ശ്രീരാമകൃഷ്ണചരിത്രത്തിൽ ചേർത്തതാണെന്നു് ശ്രീരാമകൃഷ്ണഭക്തനായ മാക്സ്മുള്ളർപോലും സംശയിക്കുന്നുണ്ടു്. എന്നാൽ ആ സംശയത്തെ തികച്ചും അടിസ്ഥാനരഹിതമെന്നു് തള്ളിക്കളയുന്നുണ്ടു് ക്രിസ്റ്റഫർ ഈഷർവുഡ്; കാരണം, ശ്രീകൃഷ്ണൻ, ശ്രീശങ്കരൻ, ശ്രീചൈതന്യൻ മുതലായവരുടെ ചരിത്രത്തിലും ക്രിസ്തുവിൻെറ ചരിത്രത്തിലേതുപോലുള്ള സാദൃശ്യങ്ങൾ കാണാം. ക്രിസ്തുവിനു് ആയിരക്കണക്കിനു് വർഷങ്ങൾക്കു മുമ്പായിരുന്നു ശ്രീകൃഷ്ണൻെറ ജീവിതകാലം. പൂർവ്വചരിത്രത്തിൻെറ അനുകരണമാണു് അപരചരിത്രമെങ്കിൽ കൃഷ്ണൻെറ അനുകരണമാണു് ക്രിസ്തു, കൃഷ്ണൻ വേറെ ആരുടെയെങ്കിലും. അങ്ങനെ തേടിപ്പോയാൽ അതു് ഏകനായ പരമപുരുഷനിൽ ചെന്നെത്തും; പിന്നെ തർക്കങ്ങൾക്കു് സ്ഥാനമൊന്നും ഇല്ലതാനും. അതായതു് ഒരേ ഒരു ഈശ്വരൻതന്നെ ഭിന്നരൂപങ്ങൾ എടുക്കുന്നു. ഈ സാദൃശ്യങ്ങൾ പരസ്പരകലഹം ഒഴിവാക്കാനും, മതസഹിഷ്ണത വളർത്താനും ഉപകരിക്കുന്നു.

ശരിയായ ദൃഷ്ടിയിൽ മതങ്ങൾ പരസ്പരം വിരുദ്ധങ്ങളോ വിധ്വംസകങ്ങളോ അല്ല, പിന്നെയോ അനുപൂരകങ്ങളും സാധകങ്ങളുമാകുന്നു.

---

# 'സ്വാമിജി, സ്വദേശത്തേയ്ക്കു സ്വാഗതം'

**പാറേക്കാട്ടിൽ ജോസഫ് കത്തിനാർ**

[അമേരിക്ക, യൂറോപ്പ് മുതലായ ഭൂഖണ്ഡങ്ങളിൽ ഒന്നരവർഷത്തോളം വിജയകരമായി വേദാന്തപ്രചരണം നടത്തിയതിനുശേഷം സ്വദേശത്തേയ്ക്കു് മടങ്ങിയെത്തിയ ശ്രീ രംഗനാഥാനന്ദസ്വാമികൾക്കു് എറണാകുളത്തെ പൗരാവലി 1969 ഡിസംബർ 28-ാം തീയതി നല്കിയ ഒരു സ്വീകരണയോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചുകൊണ്ടു്, എറണാകുളം ആർച്ച് ബിഷോപ്പ് ബഹുമാനപ്പെട്ട പാറേക്കാട്ടിൽ ജോസഫ് കത്തിനാർ അവർകൾ ഇംഗ്ലീഷിൽ ചെയ്ത സ്വാഗതപ്രസംഗത്തിൻെറ പരിഭാഷ.]

വിശ്രുതമായ രാമകൃഷ്ണസംഘത്തിലെ ഒരു പ്രമുഖസന്ന്യാസിയും പ്രശസ്താംഗവുമായ രംഗനാഥാനന്ദസ്വാമികളെ സമാദരിക്കാൻ നിങ്ങൾ ഏർപ്പാടുചെയ്തിട്ടുള്ള ഈ സ്വീകരണത്തിൽ സഹകരിക്കാൻ എനിക്കു സന്തോഷമുണ്ടു്. ത്യാഗികളും യോഗികളും സകലവിധത്തിലുമുള്ള സങ്കുചിതപരിധികളെയും വാസ്തവത്തിൽ അതിക്രമിക്കുന്നവരും വിശ്വപൗരന്മാരും ആണെന്നിരുന്നാലും അദ്ദേഹം വിശാലമായ ഒരു വിശ്വപര്യടനം കഴിഞ്ഞു് കേരളത്തിലേയ്ക്കും ഭാരതത്തിലേയ്ക്കും മടങ്ങി വരുകയാണെന്ന വസ്തുത, 'സ്വാമിജി, സ്വദേശത്തേയ്ക്കു് സ്വാഗതം,' എന്നു പറയാൻ എന്നെ പ്രേരിപ്പിക്കുന്നു.

മഹനീയമായ നമ്മുടെ രാജ്യത്തിലെ ചിരപുരാതനമായ മതത്തിൻെറ പുനരുത്ഥാനത്തിൻെറയും ചൈതന്യത്തിൻെറയും ഒരു പ്രതീകത്തെയാണു് ഞാൻ രംഗനാഥാനന്ദസ്വാമിയിൽ കാണുന്നതു്. ഹിന്ദുമതം 'കാലചക്രത്തിൻെറ പകുതിപ്രായം വരുന്നതും പനിനീർപൂവിൻെറ നിറമാർന്നതുമായ ഒരു നഗരത്തെ'പ്പോലെയാണു്.

അയ്യായിരം സംവത്സരങ്ങളായി ഭാരതം അവിച്ഛിന്നമായ ഒരു മതപാരമ്പര്യത്തിൽ ജീവിച്ചുപോരുന്നു. അതിന്റെ ആരംഭം തേടിയാൽ ഈജിപ്റ്റിലും മെസപ്പൊട്ടോമിയയിലും മതം ഉടലെടുത്ത കാലഘട്ടത്തിലേയ്ക്കു് എത്തിച്ചേരും. ഈജിപ്റ്റിലെയും ബാബിലോണിയയിലെയും പുരാതനഗ്രീസിലെയും മതങ്ങൾ പുരാണകഥകളായി മാറിയിരിക്കെ, ഭാരതത്തിലെ പ്രാചീനമതം നിരന്തരമായ പരിണാമങ്ങൾക്കു വിധേയമായിക്കൊണ്ടിരിക്കുകയും അതേസമയം ഇന്നും മാനവരാശിയുടെ മഹത്തായ സജീവമതങ്ങളിൽ ഒന്നായി നിലകൊള്ളുകയും ചെയ്യുന്നു എന്നതാണു് ആശ്ചര്യകരമായ വസ്തുത.

ഹിന്ദുമതത്തിലെ വേദങ്ങളും ഇതരശാസ്ത്രങ്ങളും യുഗയുഗാന്തരങ്ങളിലെ വിജ്ഞാനസമ്പത്തു് ഉൾക്കൊള്ളുന്നു. അവ ഭാരതജനതയെ പലേ അദ്ഭുതസത്യങ്ങൾ പഠിപ്പിക്കുകയും ധർമ്മത്തിലും തീവ്രഭക്തിയിലും അനേകം ഉത്തേജകങ്ങളായ മാതൃകകൾ പ്രദാനം ചെയ്യുകയും ചെയ്തിട്ടുണ്ടു്. ഹിന്ദുക്കൾ ചൊല്ലുന്ന ചില പ്രാർത്ഥനകൾ ക്രിസ്ത്യാനിയെ ഭാവഭരിതനാക്കാതെയിരിക്കില്ല. ഹിന്ദുവിന്റെ തപോനിഷ്ഠയിലും നിസ്സംഗതയിലും, യോഗശാസ്ത്രത്തിൽ പ്രതിപാദിക്കുന്ന ചിത്തൈകാഗ്ര്യപ്രക്രിയകളിലും ഈശ്വരദർശനത്തിനുവേണ്ടി സ്വജീവിതം സമർപ്പിച്ചിട്ടുള്ള ശതസഹസ്രം തീർത്ഥാടകരുടെയും പരിവ്രാജകരുടെയും സജീവമാതൃകയിലും, ആത്മാവിന്റെ പരമപ്രാധാന്യത്തെ സംബന്ധിച്ച നിത്യനൂതനമായ ദൃഢപ്രഖ്യാപനം ഒരു ക്രിസ്ത്യാനിക്കു കാണാൻ കഴിയും. വൈഷ്ണവാചാര്യന്മാരും ശൈവസിദ്ധന്മാരും ഉദ്ഘോഷിച്ചിട്ടുള്ള ഹിന്ദുമതത്തിലെ ഈശ്വരകാരുണ്യസിദ്ധാന്തം, ദീനദയാലുവായ ദൈവത്തിന്റെ കാരുണ്യപൂർണ്ണവും സർവ്വശക്തവുമായ സ്നേഹവായ്പിൽ സ്നേഹപൂർവ്വം ശരണം തേടുന്ന ക്രിസ്തുമതത്തോടു് ഏററവും അടുത്തുവരുന്നു. ഉപനിഷത്തുകളും ശങ്കരഭാഷ്യങ്ങളും ഭാരതത്തിനു് അത്യുന്നതമായ ഒരു തത്ത്വചിന്താപാരമ്പര്യം പ്രദാനം ചെയ്യുന്നു. ക്രൈസ്തവലോകത്തിനു പുറത്തു് ഏററവും അഗാധമായ തത്ത്വാന്വേഷണത്തെയും അദ്ധ്യാത്മജിജ്ഞാസയെയും പ്രതിനിധാനം ചെയ്യുന്നതു് വേദാന്തമാണെന്നത്രെ എനിക്കു തോന്നുന്നതു്. ഹിന്ദുമതത്തിലെ യുഗചിരന്തനങ്ങളായ നിധികൾ മാനവരാശിയുടെ അനർഘസമ്പാദ്യങ്ങളുടെ കൂട്ടത്തിൽ പെടുത്താവുന്നവയാകുന്നു.

ആധുനികകാലത്തു് ഹിന്ദുമതത്തിൽ അനേകം നവീകരണസംഘങ്ങളും പുനരുജ്ജീവനപ്രസ്ഥാനങ്ങളും രൂപംകൊണ്ടിട്ടുണ്ടു്; അവയിൽ ചിലതിൽ ഒരു പക്ഷെ ക്രിസ്തുമതത്തിന്റെ സ്വാധീനം കണ്ടേക്കാം. പത്തൊമ്പതാം ശതകം വിശേഷിച്ചും ഹിന്ദുമതത്തിന്റെ ഒരു പുനരുത്ഥാനത്തിനു് സാക്ഷ്യം വഹിച്ചു; അതിൽ പ്രമുഖമായ ഒരു പങ്കു വഹിച്ചതു് സ്വാമി വിവേകാനന്ദനാണു്. മഹത്തായ ഒരു പുനരുദ്ധാരണ പ്രസ്ഥാനത്തിന്റെ പുരോഗാമിയാണു് അദ്ദേഹം. എന്നാൽ അദ്ദേഹം അതിനുള്ള ആവേശം ഉൾക്കൊണ്ടതു് തന്റെ മഹനീയാചാര്യനായ ശ്രീരാമകൃഷ്ണനിൽനിന്നുമാകുന്നു; ആധുനികകാലത്തെ പുനരുജ്ജീവനത്തിനു് ഹിന്ദുമതം സർവ്വോപരി കടപ്പെട്ടിരിക്കുന്നതു് ശ്രീരാമകൃഷ്ണനോടാണു്. പാശ്ചാത്യാശയങ്ങളും ചിന്താഗതികളും അദ്ദേഹത്തെ സ്പർശിച്ചിരുന്നില്ല; അദ്ദേഹം മുഖ്യമായും ആത്മനിഷ്ഠനായിരുന്നു. അദ്ദേഹം ഒന്നും എഴുതിയില്ല; ഒരു സംഘടനയും ഉണ്ടാക്കിയില്ല; പ്രത്യേകമായി ഒരു പ്രസ്ഥാനവും സ്ഥാപിച്ചില്ല. അദ്ദേഹത്തിന്റെ പ്രശസ്ത ശിഷ്യനായ വിവേകാനന്ദൻ ഒരു യോഗീമാത്രമായിരുന്നില്ല. തീവ്രദേശാഭിമാനിയും ഉജ്ജ്വലവാഗ്മിയും കർമ്മനിരതനും ആയ അദ്ദേഹം പാശ്ചാത്യചിന്തകൾക്കു് ഒട്ടേറെ വിധേയനായിരുന്നു. വേദാന്തത്തിൽ ഒരു പ്രായോഗികവീക്ഷണം ഉൾക്കൊള്ളിക്കാൻ പ്രയത്നിച്ച വിവേകാനന്ദന്റെ സൃഷ്ടിയാണു് രാമകൃഷ്ണമിഷനും സന്ന്യാസിസംഘവും. അദ്ദേഹം തന്റെ വ്യക്തമായ മുദ്ര രാമകൃഷ്ണമിഷനിൽ പതിപ്പിച്ചിട്ടുണ്ടു്; തന്റെ മഹനീയമാതൃകയെ അനുകരിക്കാൻ അനേകമാളുകളെ പ്രചോദിപ്പിക്കുകയും ചെയ്തിട്ടുണ്ടു്. അപ്രകാരം ജീവിതം സമർപ്പിച്ച വിശിഷ്ടരിൽ ഒരാളാണു് നമ്മുടെ പ്രശസ്താതിഥിയായ രംഗനാഥാനന്ദസ്വാമികൾ. അദ്ദേഹവും സ്വാമി വിവേകാനന്ദനെപ്പോലെ മഹത്തായ ഒരു പ്രവർത്തനം മുന്നോട്ടുകൊണ്ടുപോവുകയാണു്, സകലവിധമായ ഭൗതികവാദത്തിനും ഭൗതികപ്രതിഷ്ഠമായ മാനവസേവാസിദ്ധാന്തത്തിനുമെതിരെ ധീരമായ ഒരു നിലപാടു സ്വീകരിച്ചുകൊണ്ടു്. ഭാരതത്തിലെ പുരാതനങ്ങളായ തത്ത്വചിന്തകളിൽ നൂതനമായ ഒരു താല്പര്യം സ്വദേശത്തും വിദേശത്തും ജനിപ്പിക്കുവാൻ അദ്ദേഹം സുശക്തമായ സംഭാവനകൾ നല്കിയിട്ടുണ്ടു്. സർവ്വേശ്വരൻ അദ്ദേഹത്തെ ഉജ്ജ്വലപ്രതിഭയും വാണീവിലാസവുംകൊണ്ടു് അനുഗ്രഹിച്ചിട്ടുമുണ്ടു്.

സ്വാമിജിയെപ്പോലുള്ളവരുടെ മാതൃകയും പ്രവർത്തനവും ഇക്കാലത്ത് സജീവപ്രാധാന്യം അർഹിക്കുന്നവയത്രെ. എന്തെന്നാൽ, നാമിന്നു നേരിടുന്നത് മൂഢമായ നിർമ്മതത്വത്തെയല്ല, പിന്നെയോ ബുദ്ധിയുക്തവും വാചാലവുമായ നിർമ്മതത്വത്തെയാകുന്നു. ഒരു വശത്ത്, യുക്തിവാദവും പരിഷ്കാരഭ്രമവും നമ്മുടെ രാജ്യത്തിലെ അദ്ധ്യാത്മചിന്തയുടെ അടിത്തറ മാന്തിക്കൊണ്ടിരിക്കെ, മറുവശത്ത് യന്ത്രതന്ത്രത്തിലുള്ള സീമാതീതമായ വിശ്വാസം, ധിഷണാശാലികളിൽ ഒരു വലിയ വിഭാഗത്തിന്റെ ചിന്തയെ മതത്തിൽനിന്നും അകററിക്കൊണ്ടു പോവുകയും ചെയ്യുന്നു. സമുചിതമായ മതനിഷ്ഠ കൂടാതെയുള്ള അക്ഷരാഭ്യാസപ്രചരണം നമ്മുടെ യുവജനങ്ങളിൽ വളരെപ്പേരെ പ്രചാരണവ്യഗ്രസിദ്ധാന്തങ്ങളുടെ ആക്രമണത്തിനു വിധേയരാക്കുന്നു. ഈ ലോകത്തിനപ്പുറം എന്തെങ്കിലും സത്യമുണ്ടെന്നു സമ്മതിക്കാൻ കൂട്ടാക്കാതെ, കേവലം മനുഷ്യനിഷ്ഠമായ സേവനവാദത്തിൽ വിശ്വസിക്കുന്ന നിർമ്മതത്വത്തിന്റെ ഉദയം ഭാരതത്തിലെ അതിപുരാതനമായ ആദ്ധ്യാത്മികതയ്ക്കു കടുത്ത ഒരാപത്തായിത്തീർന്നിരിക്കുന്നു.

എല്ലാക്കാലത്തും മതത്തിന്റെ അനുശാസനങ്ങൾകൊണ്ടും നിയന്ത്രണങ്ങൾകൊണ്ടുമാണ് മനുഷ്യർ തങ്ങളുടെ ഗഹനപ്രശ്നങ്ങളെ പരിഹരിക്കുകയും കഠിനകർത്തവ്യങ്ങളെ നിറവേററുകയും ചെയ്തുപോന്നിട്ടുള്ളത്. മനുഷ്യത്വം പ്രകാശിപ്പിക്കുക മാനവധർമ്മമാണെന്നു പറയുമ്പോൾ നാം അർത്ഥമാക്കുന്നത് മനുഷ്യൻ അവന്റെ ഓരോ പ്രവൃത്തിയിലും മനുഷ്യത്വം അങ്ങേയററം പ്രകാശിപ്പിക്കണമെന്നാണ്. എന്തെന്നാൽ, നമ്മിലാരും തികച്ചും ഒരു മനുഷ്യനല്ല; നാമെല്ലാം മനുഷ്യരായിക്കൊണ്ടിരിക്കുകയാണ്; നമ്മുടെ സ്വഭാവത്തിൽ ദൃഢരൂഢമായ ഒരാദർശത്തിലേയ്ക്കു പുരോഗമിച്ചുകൊണ്ടിരിക്കുകയാണ്. എന്താണ് ആ ആദർശം എന്നത് അനേകശതാബ്ദങ്ങളായി തുടർന്നുവന്നിട്ടുള്ളതും ഇന്നും തുടർന്നുകൊണ്ടിരിക്കുന്നതും ആയ ഒരു വിശാലവിവാദത്തിനു വിഷയമായിരുന്നു. ആ വിവാദത്തിൽ മുഖ്യമായി മുഴങ്ങിക്കേൾക്കപ്പെട്ടിട്ടുള്ള നാദം മതത്തിന്റേതാണ്.

സകലമതാനുയായികളും പൊതുവായ ഒരു ശത്രുവിനോടു പൊരുതിക്കൊണ്ടിരിക്കുന്ന ഒരു ചരിത്രഘട്ടത്തിലാണ് നാമിന്ന്; അതിനാൽ നാം പരസ്പരം കലഹിച്ചുകൊണ്ടിരിക്കാൻ പാടില്ല. സഹകരിച്ചു പ്രവർത്തിക്കാനും, നമ്മുടേതിൽനിന്നും ഭിന്നങ്ങളായ മതങ്ങളുടെ സിദ്ധാന്തങ്ങളെയും അനുശാസനങ്ങളെയും ആർജ്ജവത്തോടും വിനയത്തോടും വിശാലമനസ്കതയോടുംകൂടി പഠിക്കാനും, നാം യഥാർത്ഥത്തിൽ സന്നദ്ധരായിരിക്കേണ്ടതാകുന്നു. ഉഗ്രമായ അസഹിഷ്ണുത പുലർത്തുന്ന സഹിഷ്ണുതയ്ക്കെതിരെയും സകലവിശ്വാസപ്രമാണങ്ങളെയും ഭയങ്കരമായി എതിർക്കുന്ന വിശ്വാസഭ്രമത്തിനെതിരെയും നാം ജാഗരൂകരായിരിക്കണം. തന്റേതിൽനിന്നും വ്യത്യസ്തമായ ഒരു മതത്തിൽ വിശ്വസിക്കുന്നവരുടെ ആദ്ധ്യാത്മികതീവ്രതയും ആത്മാർത്ഥതയും അവരിൽ പ്രകടമാകുന്ന ദൈവകാരുണ്യപ്രവർത്തനങ്ങളും ഒരു കൃസ്ത്യാനിക്കു കാണാതെ കഴിക്കാൻ സാദ്ധ്യമല്ല. ഈ മനോഭാവത്തോടും സാഹോദര്യബന്ധത്തോടും കൂടിയാണ് ഞാൻ, സ്വാമിജിയെ സമാദരിക്കാനുള്ള ഈ സമ്മേളനവുമായി സഹകരിക്കുന്നത്. എനിക്കീ അവസരം നല്കിയതിനു നിങ്ങൾക്കു നന്ദി.

## വാർത്തകൾ

ഈ മാസം 9-ാംനു- തിങ്കളാഴ്ച **ശ്രീരാമകൃഷ്ണദേവന്റെ ജന്മദിനം** ആകുന്നു.

തലേന്ന് 8-ാംനു- ഞായറാഴ്ച മാസംതോറും നടത്താറുള്ള ഏകദിന അന്തര്യോഗം ഇപ്രാവശ്യം ഭഗവാന്റെ ജന്മദിനാചരണത്തിന്റെ ഭാഗമായി നടത്തുന്നതാണ്. അന്ന് രാവിലെ പ്രത്യേകമായി ശ്രീരാമകൃഷ്ണദേവന്റെ ജീവിതത്തെയും ഉപദേശങ്ങളേയും കുറിച്ച് ഒരു പ്രഭാഷണവും, വൈകുന്നേരം ആശ്രമസ്കൂളിലേയും ശാരദാമന്ദിരം സ്കൂളിലേയും അധ്യാപകർ നടത്തുന്ന ഒരു ചർച്ചാസമ്മേളനവും ഉണ്ടായിരിക്കും. രാവിലെയും വൈകുന്നേരവും ഭജനഗാനങ്ങളും ഉണ്ടായിരിക്കുന്നതാണ്.

9-ാംനു- പതിവുപോലെ പ്രത്യേകപൂജ, ഭജന, ഹോമം മുതലായവയും ശ്രീ ഓട്ടൂർ ഉണ്ണി നമ്പൂതിരിപ്പാടിന്റെ ഒരു പ്രഭാഷണവും ഉണ്ടായിരിക്കും. എല്ലാ പൂജകളിലും പങ്കെടുക്കുന്നതിനു ഭക്തജനങ്ങളെ സാദരം ക്ഷണിച്ചുകൊള്ളുന്നു.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 55 | 1970 ഏപ്രിൽ | ലക്കം 4 |
|---|---|---|

## അമൃതവാണി

ത്യാഗം – അതാണ കൊടി, ഭാരതപതാക. അതു ലോകത്തിനു മീതെ പാറുന്നു. ഭാരതത്തിൽനിന്നും വീണ്ടും വീണ്ടും അയയ്ക്കുന്ന ആശയമതാണ്. ക്ഷയോന്മുഖമായ വംശങ്ങൾക്കും നിപീഡനങ്ങൾക്കും ലോകത്തിലുള്ള ദുഷ്ടതകൾക്കും ഒക്കെക്കൂടിയുള്ള മുന്നറിയിപ്പാണത്. അതേ, ഹിന്ദുക്കളേ, ആ കൊടിയിൽനിന്നു നിങ്ങളുടെ പിടി വിടാതിരിക്കട്ടെ. അതുയർത്തിപ്പിടിക്കുക. നിങ്ങൾ ക്ഷീണരാണെങ്കിലും, ത്യജിക്കാനാവില്ലെങ്കിലും, ആദർശം താഴ്ത്തരുത്. 'ഞാൻ ദുർബ്ബലനാണ്, ലോകം ത്യജിക്കാൻ എനിക്കു സാദ്ധ്യമല്ല.' എന്നു പറഞ്ഞോളൂ. പക്ഷേ ദാംഭികരായി ശാസ്ത്രവാക്യങ്ങൾ വളച്ചൊടിക്കയും, യുക്ത്യാഭാസങ്ങൾ പുറപ്പെടുവിക്കയും, അജ്ഞന്മാരുടെ കണ്ണിൽ മണ്ണിടാൻ ശ്രമിക്കയും ചെയ്യാതിരിക്കണം. അതരുത്. മറിച്ച്, ദുർബ്ബലരാണെന്ന് സ്വയം സമ്മതിച്ചുകൊൾവിൻ. എന്തുകൊണ്ടെന്നാൽ, ത്യാഗമെന്ന ആശയം മഹത്താണ്. ദശലക്ഷം പടയാളികളുടെ പരിശ്രമം പരാജയപ്പെട്ടാൽത്തന്നെ കുറ്റമെന്ത്? പത്ത്, എന്തിന്, രണ്ടു പടയാളികൾ ജയിച്ചുവന്നാൽ പോരേ? മരിച്ച ദശലക്ഷങ്ങൾ അനുഗൃഹീതരായി. അവരുടെ രക്തമാണ് വിജയം നല്കിയത്. വിഭിന്നവൈദിക സമ്പ്രദായങ്ങളിൽ ഒന്നൊഴികെ എല്ലാററിലും ഈ ത്യാഗമാണ് ആദർശം. അല്ലാത്തുള്ളത് ബോംബേസംസ്ഥാനത്തിലെ വല്ലഭാചാര്യസമ്പ്രദായമാകുന്നു. ത്യാഗമില്ലാത്തിടത്ത് എന്തു സംഭവിക്കുന്നു എന്ന് നിങ്ങളിൽ ഏറെപ്പേർക്കും അറിയാം. നമുക്ക് യാഥാസ്ഥിതികതപോലും വേണം. അതേ, എത്രയും അസ്വാഭാവികമാണതെങ്കിൽക്കൂടി, നമുക്കവരെയും വേണം; അവർ ത്യാഗമെന്ന ആശയത്തിനുവേണ്ടിയാണ് നിലകൊള്ളുന്നത്. നമ്മുടെ ജീവിതമർമ്മങ്ങളെ കാർന്നുതിന്ന്, നമ്മെയൊക്കെ ദാംഭികരാക്കിത്തീർത്തുകൊണ്ട്, ഭാരതത്തിലേയ്ക്ക് നുഴഞ്ഞുകയറുന്ന പൗരുഷനാശകമായ അമിതഭോഗങ്ങൾക്കു വശപ്പെടരുതെന്ന് നമ്മുടെ വംശത്തിനു മുന്നറിയിപ്പ് നല്കുകയാണവർ. നമുക്കു സ്വല്പം തപശ്ചര്യ ആവശ്യമാണ്. പണ്ടു ത്യാഗം ഭാരതത്തെ ജയിച്ചു കീഴ്പ്പെടുത്തി. ഇനിയും അതുതന്നെ ചെയ്യേണ്ടിയിരിക്കുന്നു. ഭാരതത്തിന്റെ ആദർശങ്ങളിൽവെച്ച് ഏററവും മഹത്തും ഉന്നതവുമാണ് ഈ ത്യാഗാദർശം. ബുദ്ധന്റെയും രാമാനുജന്റെയും രാമകൃഷ്ണ പരമഹംസരുടെയും നാട്; ത്യാഗത്തിന്റെ നാട്, പണ്ടുകാലംമുതൽ കർമ്മകാണ്ഡത്തിനെതിരായി പ്രസ്ഥാനങ്ങൾ നടന്നിട്ടുള്ള നാട് – ഇന്നുപോലും നൂറു നൂറാളുകൾ എല്ലാമുപേക്ഷിച്ച ജീവന്മുക്തരായിട്ടുണ്ട്. ഈ നാട് അതിന്റെ ആദർശങ്ങൾ വെടിയുമോ? നിശ്ചയമായുമില്ല.

വിവേകാനന്ദസാഹിത്യസർവ്വസ്വം, മൂന്നാംഭാഗം, പുറം 234 – 235

# ശ്രീ അദ്‌ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

അക്കാലത്തൊരു ദിവസം നരേന്ദ്രനാഥൻ (അന്നൊക്കെ പേരു് വിവിദിഷാനന്ദനെന്നായിരുന്നു; പരിവ്രാജകകാലത്തു് സച്ചിദാനന്ദനെന്നും. ഒടുവിൽ രണ്ടും മാറി വിവേകാനന്ദനായി കലാശിച്ചു.) ലാട്ടുവിനോടു് പറയുകയുണ്ടായി: 'എടോ, ഞങ്ങളെല്ലാവരും വിരജഹോമം ചെയ്തു് സന്ന്യാസമെടുത്തു, താനെടുത്തില്ലല്ലൊ !' നരേന്ദ്രനാഥൻ പറഞ്ഞതനുസരിച്ചു് ലാട്ടുമഹാരാജും വിരജഹോമം ചെയ്തു് യഥാവിധി സന്ന്യാസം ഗ്രഹിക്കുന്നതിന്നു് ഉദ്യുക്തനായി. വിരജഹോമത്തിനുമുമ്പുള്ള ശ്രാദ്ധത്തിന്നിടയിൽ പിണ്ഡംവെക്കേണ്ട സമയത്തു് ലാട്ടുമഹാരാജ് ഒരു കാര്യംചെയ്തു. നമ്മുടെ നാട്ടിലെ നടപ്പനുസരിച്ചു് അതു് തീരെ അസാധാരണമായിതോന്നുമെങ്കിലും ഛാപ്‌രാജില്ലയിലെ ചില വർഗ്ഗക്കാരുടെ ഇടയിലിന്നും നടന്നുവരുന്ന നാട്ടാചാരമാണതെന്നോർക്കുമ്പോൾ അതിൽ അത്ഭുതപ്പെടാൻ വകയില്ല. പ്രത്യേകിച്ചു് മന്ത്രമൊന്നും ഉച്ചരിക്കാൻ മെനക്കെടാതെതന്നെ ലാട്ടുമഹാരാജ് പിണ്ഡാന്നം കൈയ്യിലെടുത്തു് തന്റെ പിതൃക്കളെയെല്ലാം സംബോധനചെയ്തുകൊണ്ടു് പറയാൻ തുടങ്ങി:– 'ഹേ എന്റച്ഛാ, ഇങ്ങോട്ടൊന്നു് വരു. ദാ ഇവിടെ (പീഠത്തിൽ ചൂണ്ടിക്കാണിച്ചിട്ടു്) വന്നിരിക്കു. ഇതാ ഈ പൂജയൊന്നു് മേടിച്ചോളു, ഈ പിണ്ഡമൊന്നു് സ്വീകരിക്കു. ഈ വെള്ളവും കുടിച്ചോളു.' ഇങ്ങനെ യാതൊരു കോലാഹലവും കൂടാതെ എത്രയും സ്വാഭാവികമായ രീതിയിൽ പിതൃക്കളെയൊക്കെ വിളിച്ചു് പിണ്ഡം കൊടുത്തതിനുശേഷം അദ്ദേഹം വിരജഹോമത്തിനു് തയ്യാറായി ഇരിപ്പായി. 'ലാട്ടുവിന്റെ കഥ എന്നും അത്ഭുതംതന്നെയാണു്; ഭാവമോ അതിലുമത്ഭുതം, ധ്യാനധാരണകളിലാണെങ്കിലൊ അത്ഭുതകരമായ പ്രതിപത്തിയും; എന്നുവേണ്ട അദ്ദേഹത്തിന്റെ മററു പല അത്ഭുതപ്രവൃത്തികളേയും അനുസ്മരിച്ചുകൊണ്ടായിരിക്കണം സ്വാമിജി അദ്‌ഭുതാനന്ദൻ എന്ന പേർ നൽകിയതു്.' എന്നാണു ശ്രീ ശരത്‌മഹാരാജ് 'സത്‌കഥ'യിലെ അവതാരികയിൽ എഴുതിയിരിക്കുന്നതു്.

സന്ന്യാസഗ്രഹണത്തിനുശേഷം ലാട്ടുമഹാരാജ് വരാഹനഗരം മഠത്തിൽ ഒന്നരവർഷത്തോളം തുടർച്ചയായി താമസിക്കുകയുണ്ടായി. അക്കാലമത്രയും അദ്ദേഹം തന്റെ മററു സതീർത്ഥ്യരുമൊരുമിച്ചു് കഠോരസാധനകളിലും ആദ്ധ്യാത്മികചർച്ചകളിലും മുഴുകിയാണു് കഴിഞ്ഞതു്. ഈ വരാഹനഗരംമഠത്തെ അല്പം വിവരിക്കട്ടെ.

വരാഹനഗരംമഠം നടത്തിയിരുന്ന കെട്ടിടം വാടകക്കെടുത്ത അവസരത്തിൽ ലാട്ടുമഹാരാജ് വൃന്ദാവനത്തിലായിരുന്നു. എങ്കിലും ശ്രീ ശരത് മഹാരാജ് എഴുതിയതിനെ തുടർന്നു് മറെറല്ലാ ഗ്രന്ഥങ്ങളിലും കുറിച്ചുകാണുന്നതിങ്ങനെയാണു്: 'ശ്രീ ഗുരുമഹാരാജിന്റെ മഹാസമാധിക്കുശേഷം ത്യാഗികളായ യുവശിഷ്യന്മാർ ആലോചനയായി – കുറച്ചുദിവസം വീട്ടിൽ പോയി താമസിച്ചു് പകുതിക്കുവെച്ചു് നിർത്തിവെച്ചിട്ടുള്ള പഠിപ്പങ്ങു് മുഴുമിച്ചിട്ടു് വന്നാലോ അതോ കൈയ്യോടെ ഇപ്പോഴത്തന്നെ സംസാരം ത്യജിച്ചു് സാധനഭജനാദികളിലേർപ്പെട്ടു് ശ്രീഗുരുപ്രദർശിതമായ മാർഗ്ഗത്തിൽക്കൂടി നേരെയങ്ങു് പോയാലോ ഏതാണു് വേണ്ടതു് എന്നു്. അങ്ങനെ ആ സംശയത്തിൽക്കിടന്നു് അവർ അങ്ങോട്ടുമിങ്ങോട്ടും ഉലഞ്ഞാടിക്കൊണ്ടിരിക്കെ വീടും കുടിയുമായുള്ള സർവ്വ കെട്ടുപാടുകളും പാടേ മുറിച്ചു് വേർപെടുത്തി നിൽക്കുന്നവരായ ലാട്ടു, താരക്, ബുഡോഗോപാൽ ഇവർക്കു് മൂന്നുപേർക്കും തലചായ്ക്കാൻ മറെറാരിടമില്ലാത്തതുകൊണ്ടു് അവരുടെ താമസത്തിന്നായി വരാഹനഗരത്തിൽ ഒരു കെട്ടിടം വാടകക്കെടുത്തു. ഇങ്ങനെയാണു് വരാഹനഗരംമഠം രൂപംകൊണ്ടതു്.'

ബലരാമമന്ദിരത്തിൽവെച്ചു് ഒരിക്കലൊരു ഭക്തൻ വരാഹനഗരം മഠത്തിന്റെ ആവിർഭാവത്തെപ്പററി അന്വേഷിക്കുകയുണ്ടായി. അതിനു് മറുപടിയായി ലാട്ടുമഹാരാജ് പറഞ്ഞു: ''എനിക്കാവക സംഗതികളൊന്നും അറിഞ്ഞുകൂടാ. ഇക്കാണുന്ന മഠോംകിഠോം ഒക്കെ ആ സുരേശ്

മിത്തിർ (മിത്ര) കാരണമാണുണ്ടായതെന്ന് വിവേകാനന്ദൻ ഒരിക്കൽ പറയുന്നതു് കേട്ടു. ഒരു ദിവസം, കേട്ടോളൂട്ടൊ കഥ, ഈ സുരേശ് മിത്തർ ഓടിക്കൊണ്ടുതു് വന്നുകയറി. എന്നിട്ടു് ലൊറേനോടു് എല്ലാവക്കും ഒരുമിച്ചുകൂടാൻ തക്കവണ്ണം ഒരു സ്ഥലം ഉണ്ടാക്കണമെന്നു പറഞ്ഞു. അപ്പോഠ ലൊറേൻ സങ്കടത്തോടു കൂടി പറഞ്ഞു: 'ഒരു സ്ഥലമൊക്കെ ഉണ്ടാക്കി വെച്ചിട്ടു് എന്തു കാട്ടാനാണു്? ഞങ്ങളുടെ (ത്യാഗികളായ ചെറുപ്പക്കാരുടെ) ഇടയിൽ തിരിച്ചു് വീട്ടിൽപ്പോയി താമസിക്കാൻ മനസ്സുള്ള ഒരൊററ കുഞ്ഞില്ല. തിരിച്ചു് പോകാൻ ഇടം ഇല്ലാത്തവരുമുണ്ടു്. അവക്കു് എല്ലാവക്കുംകൂടി കഴിഞ്ഞുകൂടാനൊരു സ്ഥലം ശരിപ്പെടുത്താൻ കഴിഞ്ഞാൽ കൊള്ളാമായിരുന്നു. വേണ്ടി വന്നാൽ സൗകര്യംപോലെ നമുക്കൊക്കെ അവിടെ തങ്ങി ഇടയ്ക്കെല്ലാം സാധനയോ തപസ്സോ ഒക്കെ ഇഷ്ടംപോലെ നടത്തുകയും ചെയ്യാം, എന്താ?' അതിനു് സുരേന്ദർബാബു പറഞ്ഞ മറുപടി എന്താണെന്നറിയാമോ – 'അത്തരമൊരു ആശ്രമം ശരിപ്പെടുത്തി എടുക്കാൻ ഏകദേശം എത്രത്തോളം ചെലവു് വരും?' ലൊറേൻ പറഞ്ഞു, 'കാശീപുരോദ്യാനത്തിലെ ചെലവിനുവേണ്ടി നിങ്ങളൊരു സംഖ്യ തരാറു് പതിവില്ലെ, ആ തുക തുടന്നു് തന്നുകൂടെ? എങ്കിലൊരാശ്രമം നടത്തിക്കൊണ്ടുപോകാം.' ഒടുവിൽ മാസംതോറും ഒരു ക്ലിപ്തസംഖ്യ തരാമെന്നു് സുരേന്ദർബാബു ഏററു. ഈ വിവരമുടനെ ഭവനാഥനെ അറിയിച്ചു. അയാഠമുഖേന മുൻഷിമാരുടെ പ്രേതബാധയുള്ള ബംഗ്ലാവു് പത്തുരൂപ വാടകയ്ക്കു് ഏപ്പാടുചെയ്തു. ഞാൻ കേട്ടവത്തമാനമാണു്, ട്ടോ– ഹുട്കോഗോപാലും ഭവനാഥും കൂടി വീടാകെ വൃത്തിയാക്കി അത്യാവശ്യം വേണ്ട മരാമത്തും നടത്തിച്ചു് രണ്ടു നാലു് മാസത്തിനകം കെട്ടിടം ലൊറേനെ ഏല്പിച്ചു.''

ബലരാമമന്ദിരത്തിൽവെച്ചൊരു ദിവസം ലാട്ടുമഹാരാജ് വേദനിക്കുന്ന ഹൃദയത്തോടെ ഒരു ഭക്തനോടു് പറയുകയുണ്ടായി – ''ഒരാഠ കുറേ പ്രാവശ്യം അട്ടപ്പിച്ചട്ടപ്പിച്ചു് മോഷണം ചെയ്താൽ പിന്നെ അയാഠക്കു് ശരിയും തെററും, നല്ലതും ചീത്തയും തമ്മിൽ വകതിരിക്കാൻ പററാത്ത ഒരു നില വന്നെത്തും. ഈശ്വരബിംബത്തിന്മേൽ ചാത്തിയിരിക്കുന്ന മാലപോലും തട്ടിക്കൊണ്ടുപോകാൻ അയാഠക്കു് യാതൊരു ക്ലേശവുമില്ലാതെയാവും – മനസ്സു് അത്രത്തോളമങ്ങു് അധഃപതിക്കും. ഞങ്ങഠ വൃന്ദാവനത്തിലായിരിക്കുമ്പോഠ ഒരു കത്തുവന്നു – ബലരാമബാബുവിൻെറ വീട്ടിലെ പൂജാമുറിയിൽനിന്നു് ഗുരുമഹാരാജിൻെറ (സശരീരനായിരുന്നകാലത്തു് ഉപയോഗിച്ചിരുന്ന) ഷട്ടു്, മുണ്ടു്, ഷാഠ, പുതപ്പു് ഇവയെല്ലാം ആരോ കട്ടുകൊണ്ടുപോയി എന്നു്. ഉടനെ മാതൃദേവി യോഗിൻസ്വാമിയെക്കൊണ്ടു് ഒരു കത്തെഴുതിച്ചു: 'കള്ളൻകൊണ്ടുപോയതൊന്നും ഇനി തിരികെ കിട്ടില്ല, അതു് തീച്ച്യാണു്; ഇനി ബാക്കി അവിടെ ഉള്ളതെങ്കിലും നല്ലവണ്ണം സൂക്ഷിച്ചുവെച്ചാൽവേണ്ടില്ല,' എന്നു്. അമ്മയുടെ കത്തു് കിട്ടിയ ഉടനെ ബലരാമബാബു ഗുരുദേവൻെറ ബാക്കി സാധനങ്ങളൊക്കെ മഠത്തിലെത്തിച്ചുവത്രെ.''

''മഠമൊന്നു് നേരെയാക്കി എടുക്കാൻ ഹുട്കോഗോപാൽ പണി കുറെ എടുത്തിട്ടുണ്ടു്. കല്ക്കത്തയിൽ അന്നുണ്ടായിരുന്ന മിക്ക ഭക്തന്മാരേയും അയാഠ നേരിട്ടു ചെന്നു് കണ്ടിരുന്നു; എന്നിട്ടു് അയാളൊരാളാണു് പിന്നിൽനിന്നുകൊണ്ടു് ലൊറേനെക്കൊണ്ടു് മഠം ഉണ്ടാക്കിച്ചു് എടുത്തതു്. ലൊറേൻ ചെറുപ്പക്കാരോടു് ചോദിക്കും – 'അദ്ദേഹം (ഗുരുദേവൻ) നിങ്ങളെയൊക്കെ എന്തുമാത്രമാണു് സ്നേഹിച്ചിരുന്നതു്! എന്നിട്ടു് അതെല്ലാം വീട്ടിൽ വെറുതെ കുത്തിയിരുന്നു് ഭാര്യാസുഖം അനുഭവിക്കാൻ മാത്രമായി കലാശിക്കുമെന്നോ?' ഇങ്ങനെ ലൊറേൻ ഓരോരുത്തരെയായി വശീകരിച്ചു് മെരട്ടിക്കൊണ്ടുവന്നു് മഠത്തിൽ പാപ്പിച്ചു. ലൊറേൻ മഠത്തിലുണ്ടായിരുന്നില്ലെങ്കിൽ മഠം സ്ഥാപിച്ചുകിട്ടുമായിരുന്നില്ല എന്നും വെച്ചോളൂ.''

''വരാഹനഗരംമഠത്തിൽവെച്ചൊരു ദിവസം ഞങ്ങളെല്ലാവരും വട്ടമിട്ടിരുന്നു് പൊടിപൊടിച്ചു് പ്രസംഗമാണു്. അപ്പോഴേയ്ക്കും സുരേശ്ബാബു വന്നുകയറി. പെട്ടെന്നു് സ്വാമിജി വത്തമാനംനിത്തി നേരെ പോയി മുകളിലേയ്ക്കു്. സുരേശ്ബാബു പറയും: 'നിങ്ങഠക്കെന്തിനാണു് എന്നെ കാണുമ്പോഴിത്ര സങ്കോചം? അദ്ദേഹം (ഗുരുമഹാരാജ്) കരുണ തോന്നി അല്പം തന്നിട്ടുള്ള വകകൊണ്ടു് എനിക്കു് വല്ലതും സഹായിക്കാൻ കഴിയുന്നു എന്നല്ലെ

യുള്ള, സ്വന്തമായി എനിക്കു് വല്ല കെല്പു മുണ്ടോ ?' നോക്കൂ! സുരേശ്ബാബുവിൻെറ ഭാവം കണ്ടില്ലെ – ഭഗവാൻ തരുവിക്കുന്നതു കൊണ്ടു തരുന്നു എന്നു മാത്രം. ഇങ്ങനെ (വിന യവും അഹങ്കാരമില്ലായ്മയും) വേറെ ആരിലും കാണാൻതന്നെ വിഷമം. പിന്നൊരു ദിവസം സുരേശ്ബാബു വരുന്നതു കണ്ടിട്ടു സ്വാമിജി ഞങ്ങളോടു് പറഞ്ഞു, 'പോവു, സകലരും നിലാമുററത്തേയ്ക്കു പോവൂ, ഉം, ഓടൂ. ഞാനൊന്നു നോക്കട്ടെ ആരാണിനി അദ്ദേഹത്തിൻെറ കൂടെ സൊള്ളാൻ പോകുന്നതെന്നു്.' ആതു് കേട്ടതും ഞങ്ങളൊക്കെ ചടപടാന്നു് കോണി കയറി മുകളിലെത്തിക്കഴിഞ്ഞു. സുരേന്ദ്രർ ബാബു അകത്തുകടന്നു നോക്കി. ഒരു മനുഷ്യ ജീവിയുടെ പൊടിപോലും കാണാനില്ല. അദ്ദേ ഹം പൊട്ടിക്കരഞ്ഞു: 'തിളച്ചുമറിയുന്ന താപ ത്തെ നിങ്ങളുടെ അടുത്തു് തണുപ്പിക്കാൻ വന്ന താണ്. നിങ്ങളിങ്ങനെ ചെയ്താൽ ഞാനിനി എവിടെ പോകാനാണു് ?' കണ്ടില്ലെ ആ മന സ്സിൻെറ പോക്കു്! അദ്ദേഹമാണു് മഠത്തിലെ നിത്യനിദാനച്ചെലവു മുഴവൻ താങ്ങിവന്നിരു ന്നതു്; എത്ര വേണ്ടെന്നു പറഞ്ഞിരുന്നാലും സകല ആവശ്യങ്ങളും സ്വയം അറിഞ്ഞു് നിറ വേററിത്തന്നിരുന്നതു്. എന്നിട്ടും യാതൊരു തര ത്തിലുമുള്ള അവകാശം കൊണ്ടുവരികയോ അധികാരം കാണിക്കലൊ ഇല്ല. വെറുതെ ഒന്നു് കാണാൻ നിന്നുകൊടുത്തില്ല എന്നു പറഞ്ഞി ട്ടാണു് ഈ ആവലാതിയും കരച്ചിലും!....ആദ്യ കാലത്തൊന്നും ലൊറേൻ മഠത്തിൽ താമസിച്ചി രുന്നില്ല. ശരോട്, ശശി, നിരഞ്ജൻ, ബാബു രാമൻ ഇവരൊക്കെ നിത്യവും വീട്ടിൽനിന്നു് മഠത്തിൽവരും. ഇടയ്ക്കൊക്കെ രണ്ടും നാലും ദിവസം പാർത്തിട്ടു് പോവും. ആംട്പൂരു * നിന്നു് തിരിച്ചുവന്നിട്ടു സന്ന്യാസമെടുത്തതിനു ശേഷം (മാച്ച്മാസംമുതൽ) അവർ മിക്കവാറും മഠത്തിൽത്തന്നെ ആയിരുന്നു എന്നാണു് കേട്ടിട്ടു ള്ളതു്. അക്കാലത്തു് ലൊറേൻെറ വീട്ടിൽ കുഴ പ്പത്തിനുമേലെ കുഴപ്പമായിരുന്നു, അതിനാ ലാണു് അയാൾക്കു് മഠത്തിൽ സ്ഥിരമായി കൂടാനൊക്കാതിരുന്നതു് എന്നാണു് കേൾവി. എല്ലാ കുഴപ്പങ്ങളും (കോടതിക്കേസുകൾ) ഒരു വിധമൊതുക്കി ലൊറേൻ മഠത്തിലേയ്ക്കു് വന്ന പ്പോൾ പലരും പറഞ്ഞുനടന്നിരുന്നുവത്രെ, 'ഈ നരേൻ ഒരാളു് കാരണമാണു് മററെ കുട്ടി കളും വീടുവിട്ടിറങ്ങിയതു്. ഇതെല്ലാം ആ വാന രത്താൻെറ കുസൃതികളാണു്.' ആരുടേയോ അച്ഛനോ ചേട്ടനോ ഒക്കെവന്നു് ലൊറേനെ കണ്ണുപൊട്ടെ ചീത്ത പറഞ്ഞു ഒരു ദിവസം. ലൊറേൻ അവരോടു പറഞ്ഞു: 'ഇതെന്തൊരു കഷ്ടമാണപ്പാ, എല്ലാവരുംകൂടി എന്നെ തല്ലാൻ വരുന്നതു് ? നിങ്ങൾക്കു് പററുമെങ്കിൽ നിങ്ങ ളുടെ മകനെ വിളിച്ചുകൊണ്ടു് പൊയ്ക്കൂടെ ? ഞാനയാളെ പൊതിഞ്ഞുകെട്ടി വല്ലിടത്തും ഒളി ച്ചുവെച്ചിട്ടുണ്ടോ, ഇതു് കേമായി!' ഗുരുദേവൻ പണ്ടൊരിക്കൽ ശാരദാപ്രസന്നൻെറ അച്ഛൻെറ ടുത്തു് പറഞ്ഞില്ലെ അതേ വാക്കുകളാണു് ലൊറേൻ ഇവരുടെ അടുത്തും പ്രയോഗിച്ചതു്. രാഖാൽ അച്ഛൻെറ മുഖത്തു നോക്കി നേരിട്ടു തന്നെ പറഞ്ഞു: 'അതേയ്, അച്ഛനിനി ഇവിടെ വരണമെന്നില്ല. എനിക്കിവിടെ പരമസുഖ മാണു് ?' വീട്ടിൽനിന്നാരെങ്കിലും വന്നിട്ടു ണ്ടെന്നു് കേട്ടാലുടനെ ശശി പിന്നിലെ കതകു് തുറന്നു് പുറത്തേയ്ക്കിറങ്ങും, ഒരാളെപ്പോലും കാണാൻ കൂട്ടാക്കിയിരുന്നില്ല. ശാരദാപ്രസ ന്നൻെറ കഥയും തഥൈവ. ശ്രുണ്ടിവന്നിട്ടു് അയാൾ മഠംതന്നെ ഉപേക്ഷിച്ചിട്ടു ഗോസായി യുടെ വേഷവും കെട്ടി ഒരു നടകൊടുത്തു. യോഗിൻ വന്നതോടെ മഠത്തിൻെറ ഭാഷയൊ ക്കെ മാറി, കാര്യങ്ങൾക്കു് ഒരു വെടിപ്പൊക്കെ വന്നു. സാധനങ്ങളും ധാരാളമായി കുന്നുകൂടിത്തു ടങ്ങി. അപ്പോഴേയ്ക്കും ബലരാമബാബുവും മഠത്തി ലേയ്ക്കു് പല സഹായങ്ങളും ചെയ്യാൻ തുടങ്ങി യിരുന്നു. മാസ്റ്റർ മഹാശയനും ഇടയ്ക്കു് ചില സഹായങ്ങളൊക്കെ ചെയ്യും. മഠത്തിൽ പൊതു വെ ഞങ്ങളൊക്കെ മാധുകരീഭിക്ഷയെടുത്താണു് നിത്യനിദാനം കഴിച്ചുവന്നതു്.''

ശ്രീ ലാട്ടുമഹാരാജ് വരാഹനഗരം മഠത്തെ ക്കുറിച്ചു് അധികം വിവരങ്ങളൊന്നും തന്നിട്ടി ല്ലാത്തതുകൊണ്ടു് ശ്രീയുത് മഹേന്ദ്രനാഥദത്തൻ

* ആംട്പൂർ–ബാബുരാമൻെറ ഗ്രാമം. ബാബുരാമ ൻെറ ഭക്തയായ അമ്മയുടെ ആഗ്രഹപ്രകാരം നരേന്ദ്രനും കൂട്ടുകാരും കുറച്ചു ദിവസം അവരുടെ വീട്ടിൽ താമസി ക്കുകയുണ്ടായി. ഭജനയും കീർത്തനവും ധ്യാനജപാദി കളുമായി ദിവസങ്ങൾ നീങ്ങിക്കൊണ്ടിരുന്നു. അതി ന്നിടയ്ക്കാണു് അവർ സന്ന്യാസവ്രതമെടുത്തതു്. പിന്നീടു വരാഹനഗരം മഠത്തിൽവെച്ചു് വിധിയാംവണ്ണം വിരജ ഹോമം നടത്തി എല്ലാവരും സന്ന്യാസം സ്വീകരിച്ചു.

(ശ്രീ വിവേകാനന്ദസ്വാമികളുടെ അനുജൻ) അദ്ദേഹത്തിൻെറ പുസ്തകത്തിൽ കൊടുത്തിട്ടുള്ള ഒരു ചിത്രം അതേപടി ഇവിടെ പകർത്താനേ തൽക്കാലം നിവൃത്തിയുള്ളു. നമുക്കതുകൊണ്ടു തൃപ്തിപ്പെടേണ്ടിയിരിക്കുന്നു: ''വളരെ പഴക്കം ചെന്ന ഒന്നാണ്് മഠത്തിൻെറ കെട്ടിടം – ഇടിഞ്ഞു പൊളിഞ്ഞ്് നിലംപററാറായി – താഴത്തെ നില മുക്കാലുംതന്നെ മണ്ണിൽ അമർന്നാണിരിപ്പ്് – കുറുക്കന്മാരും സപ്പങ്ങളും യാതൊരലട്ടും കൂടാതെ സുഖമായി അടിഞ്ഞുകൂടിയിരിക്കുകയാണ്്. മുകളിലത്തെ നിലയിലേയ്ക്ക്് കയറാനുള്ള കോണിയുടെ പടികൾ മിക്കവാറും അപ്രത്യക്ഷമായിക്കഴിഞ്ഞു; ഇടയ്ക്കിടെ ഓരോന്നുള്ളത്് തൂങ്ങി നിലത്തേയ്ക്കു നോക്കി നില്പാണ്്. രണ്ടാംനിലയിലെ ഹാളിലെ നിലത്തു കോൺക്രീററ്് ഇനി രണ്ടടിയെ ബാക്കി ശേഷിച്ചിട്ടുള്ളു, അതും അടന്നുനിൽക്കുകയാണ്്. വാതിലുകളുടേയും ജനാലകളുടേയും കതകുകളുടെ ചില ചില അംശങ്ങൾ അങ്ങിങ്ങായി തൂങ്ങിആടുന്നുണ്ട്്. ചിലേടത്ത്് അതുംകൂടി ഇല്ല. ഉത്തരത്തിൻെറ ശീലാന്തി സകലതും വീണു കഴിഞ്ഞു; മുളക്കമ്പുകൾ കീറി നിരത്തിയിട്ട്് അതിനു മുകളിൽ ഇഷ്ടിക പരത്തിയിരിക്കുകയാണ്്. നാലു ഭാഗത്തും കട്ടക്കുടി ചുററിപ്പടന്നു നില്ക്കുന്ന കാടുതന്നെ കാട്്. ഇതിനെ ആളുകൾ 'ഭൂതാലയം', എന്നു വിളിക്കുന്നത്് തികച്ചും ശരിയാണ്്; ഭൂതങ്ങൾക്കു മാത്രം താമസിക്കാവുന്ന ഒരു വീടാണത്്. കോണിപ്പടി ഒരു വിധം കയറി മുകളിലെത്തിക്കിട്ടിയാൽ വടക്കുഭാഗത്ത്് അതായത്് ഇടതുവശത്തായി അധികം വലുപ്പമില്ലാത്തൊരു മുറി (കാളിവേദാന്തിയുടെ മുറി) കാണാം. പിന്നെ രണ്ടു പടി കയറി ആ ചെറിയ വാതിൽ കടന്നാൽ ചെന്നെത്തുന്നത്് വീടിൻെറ ഉൾഭാഗത്തേയ്ക്ക്് പോകാനുള്ള വഴിയിലാണ്്. അതിലെ കുറച്ചങ്ങ്് പോയാൽ വലതുവശത്തൊരു മുറി – അതാണ്് പൂജാമുറി. മുമ്പിൽത്തന്നെ ഒരു മാതിരി വലിയൊരു തളം. തളത്തിൻെറ പടിഞ്ഞാറുഭാഗത്തായി സാമാന്യം വലുപ്പമുള്ളൊരു മുറിയും ഉണ്ട്് (ഭൂതപ്രേതങ്ങളുടെ മുറി). ഈ മുറിയിൽക്കൂടി കടന്നാൽ വടക്കുപടിഞ്ഞാറുഭാഗത്തായി ചെറിയൊരു മുറിയുണ്ട്്. അതിലാണ്് വെള്ളം സൂക്ഷിക്കുകയും എല്ലാവരും ഇരുന്ന്് ആഹാരം കഴിക്കുകയും ചെയ്തിരുന്നത്്. അതിൻേറയും വടക്കുപടിഞ്ഞാറ്് നീങ്ങിയിട്ടാണ്് ഓവറ. മുൻപറഞ്ഞ ഊണുമുറിയുടെ കിഴക്കുള്ള അകത്തുവെച്ചാണ്് ഭക്ഷണം പാകംചെയ്തിരുന്നത്്. കാശീപുരോദ്യാനഗൃഹത്തിൽവെച്ച് പരമഹംസദേവൻ ഉപയോഗിച്ചിരുന്ന കിടക്ക, തലയിണ തുടങ്ങിയ സാധനങ്ങളൊക്കെ പൂജാമുറിയിലാണ്് സൂക്ഷിച്ചുവന്നത്്. കിടക്ക നിലത്താണ്് വിരിച്ചിട്ടിരുന്നത്്; ഒരൊററ കട്ടിൽപോലും ആ കെട്ടിടത്തിനകത്തുണ്ടായിരുന്നില്ല അന്ന്്. പ്രേതമുറിയിൽ മൂന്നു നാലു പനമ്പുകളും ഒന്നു രണ്ടു പായും സദാ നിവർന്ന്് കിടപ്പുണ്ടാകും. പിന്നൊരിടത്ത്് ഒരു ജമക്കാളവും ഉണ്ട്് – തലയ്ക്കടിയിൽവെയ്ക്കാൻ തലയിണ വേണോ – നനവില്ലാത്ത ഇഷ്ടിക എടുത്ത്് പനമ്പിന്നടിയിൽ വെച്ചോളു, ധാരാളമായി. ഇതൊക്കെയാണ്് അവരുടെ വീടൊരുക്കലും സ്വത്തുവിവരവും.''

ഈ മഠത്തിലെ പ്രേതമുറിയിലാണ്് ലാട്ടുമഹാരാജ്് താമസിച്ചിരുന്നത്്.

ഒരിക്കൽ ഛാപ്്രാ ജില്ലക്കാരനായ ഒരു മനുഷ്യൻ (പലരും പറയുന്നുണ്ട്് ഈ വന്ന ആൾ ലാട്ടുമഹാരാജിൻെറ ഇളയച്ഛനായിരുന്നുഎന്ന്്.) മഠത്തിൽവന്നു. അയാൾ ലാട്ടുമഹാരാജിനോട്് സ്വന്തം ഗ്രാമമൊന്ന്് കാണാൻ ചെല്ലാൻ പറഞ്ഞു. ഉടനെ ലാട്ടുമഹാരാജ്് പറഞ്ഞ മറുപടി: 'നിങ്ങള്് നിങ്ങളുടെ ജോലി പോയി നോക്കിക്കോളു. എൻെറ വഴി എനിക്കറിയാം.' എന്നായിരുന്നു. ഇതു പറയുമ്പോൾ ആ മുഖത്ത്് പരന്ന ശൗര്യവും ഗൗരവവും കണ്ടിട്ട്് ആഗതൻ ഭയന്നിറങ്ങിപ്പോയി. ആ മാന്യൻ പൊയ്ക്കഴിഞ്ഞപ്പോൾ സഹോദരസന്ന്യാസിമാർ ലാട്ടുമഹാരാജിനോട്് ആ ഇറങ്ങിപ്പോയ ആൾ അദ്ദേഹത്തിൻെറ ഇളയച്ഛനല്ലേ, എന്ന്് ചോദിച്ചു. ഉടനെ വന്നു ഒരു ഉത്തരം: 'സന്ന്യാസിയുടെ ഇളയച്ഛൻ മരിച്ചുപോയി.'

സന്ന്യാസഗ്രഹണത്തിനുശേഷം ലാട്ടുമഹാരാജ്് തല മുണ്ഡനം ചെയ്ത്് കാവിവസ്ത്രവും ധരിച്ച്് ഒരു ദിവസം കാളിതപസ്വിയുടെകൂടെ ഭക്തപാലകനായ രാമചന്ദ്രദത്തൻെറ വീട്ടിൽ ചെന്നു. അവിടെവെച്ച്് രാമചന്ദ്രദത്തൻ വേദാന്തവിഷയത്തെക്കുറിച്ച്് കാളിയുമായി വളരെ

നേരം ചർച്ചചെയ്യു. ഈ വാഗ്വാദം പലരുടേയും കാതുകളിൽക്കൂടിയും നാവുകളിൽക്കൂടിയും കടന്നു വന്നതോടെ അതിൻെറ വേഷംതന്നെ ആകെ മാറിപ്പോയി. പലരും കാളീതപസ്വി യുടെ വാഗ്ബാണങ്ങളെ എയ്തുമുറിക്കാനും ഒരു മ്പെട്ടു. അങ്ങനെ കേട്ടുകേൾപ്പിച്ച് തക്ഷ്ത്തി നെത്തിയ ഒരു ഗൃഹസ്ഥഭക്തനോട് ലാട്ടുമഹാ രാജ് പറഞ്ഞു: "ഓരോരുത്തനേയും ഗുരുദേവൻ പഠിപ്പിച്ചുവെച്ചിട്ടുള്ള മാതിരിയാണ് ഓരോരു ത്തനും പറയുക. കാളിയെ അദ്ദേഹം പഠിപ്പിച്ച വിധത്തിലേ അയാൾ പറയൂ. നിങ്ങളെല്ലാ വരുംകൂടി ചെന്ന് അയാളെ മെക്കട്ട്കേറാൻ തക്കവണ്ണം അയാളെന്തുപിഴച്ചു, ഇതു് നല്ല കാര്യ മായി! പിന്നൊരിക്കൽ ഒരു സന്ന്യാസിസഹോ ദരൻ അകാര്യമായി രാമബാബുവിനെ അധി ക്ഷേപിക്കാൻ പുറപ്പെടുന്നതു് കണ്ടപ്പോൾ ലാട്ടു മഹാരാജ് അദ്ദേഹത്തോടു പറയുകയുണ്ടായി: 'നിങ്ങൾക്കൊക്കെ എന്താണ് പററിയതെന്നു് എനിക്ക് മനസ്സിലാകുന്നേ ഇല്ല. രാമബാബു ഏതാണ്ടു പറഞ്ഞതു് നിങ്ങൾക്കു ബോധിച്ചി ല്ലെന്നു പറഞ്ഞു് അദ്ദേഹത്തെ ദൂഷിക്കുകയോ? ഇതു് നല്ലതിനല്ലാ, ട്ടോ. ഞാനദ്ദേഹത്തിൻെറ വീട്ടിലുണ്ടായിരുന്നവനല്ലെ, ഒരൊററ പ്രാവശ്യ മെങ്കിലും ഗുരുദേവൻെറ വാക്കുകൾക്ക് കളങ്കം ഏല്പിക്കത്തക്കവിധത്തിലുള്ള ഒരൊററ പദം പോലും അദ്ദേഹമുപയോഗിക്കുന്നതു് ഞാൻ കേട്ടിട്ടില്ലല്ലൊ. അദ്ദേഹം തൻെറ മനസ്സിലെ ഭാവത്തെ അന്നു് ആ പാട്ടിൽക്കൂടി കേൾപ്പിച്ചു എന്നല്ലേയുള്ളു — 'ഷഡ്ദർശനങ്ങളിലും കിട്ടീടാ ദർശനം' — ഈ പാട്ടാണെങ്കിൽ ഗുരുദേവൻ പാടാറുള്ളൊരു പാട്ടുമാണ്. എന്നിട്ടും!'"

ലാട്ടുമഹാരാജിൻെറ ഭാഷയിൽ: "വരാഹ നഗരം മഠത്തിൽവെച്ച് ഒരു ദിവസം പൂജാമുറി യെച്ചൊല്ലി സന്ന്യാസിമാർ തമ്മിൽ ഒരു വലി യ വാക്സമരം നടന്നു. വഴക്ക് മൂത്തു് അടി വീഴാറായി. അന്നു് ഗൃഹസ്ഥഭക്തരിലൊരാൾ ഞങ്ങളെ കളിയാക്കികൊണ്ടു് പറയുകയുണ്ടായി: 'ഈ ശപ്പന്മാരു് ഇങ്ങനെയല്ലാതെ ചെയ്യുമെന്നു വിചാരിക്കണോ? ശീതളാദേവിയെ ഇരുത്തു ന്നതുപോലെയല്ലെ പരമഹംസദേവനെ പ്രതി ഷ്ഠിച്ചിരുത്തി മണിയും കിലുക്കി പൂജ നടത്തുന്ന തു്!!' ഇതു കേൾക്കേണ്ട താമസം ശശി ശൂണ്ടി യെടുത്തൊരു ചാട്ടം. അയാളലറി— 'ഞങ്ങളെ ശപ്പന്മാരെന്നു വിളിക്കുന്നവരുടെ കാശിതാ ആ ഓടയിലാണിനി.' ശശി ശൂണ്ടിയെടുക്കുന്നതു് കണ്ടാൽ ലൊറേന് രസം കയറും, അതു് പതി വാണ്; ഉറക്കെ ചിരിച്ചുകൊണ്ടു് പറഞ്ഞു, 'പോടൊ, ശപ്പാ, താൻ ഭിക്ഷയെടുത്തു് തൻെറ ഭഗവാനെ തീററുന്നതു് ഞാനൊന്നു കാണട്ടെ.' ലൊറേനിതു പറഞ്ഞപ്പോൾ ശശിക്കു് വലിയ സങ്കടമായി. അയാൾ പറഞ്ഞു: 'ശരി, എനിക്കു നിങ്ങളുടെ ഒരു ചില്ലിക്കാശുപോലും വേണ്ട. ഞാൻ ഭിക്ഷയാചിച്ചു കൊണ്ടുവന്നു് ഭഗവാനെ ഊട്ടിക്കൊള്ളാം.' ലൊറേൻ ചിരിച്ചുകൊണ്ടു തുടന്നു: 'ങ്ഹ, അതുണ്ടാവും! ഭിക്ഷ തെണ്ടി കൊണ്ടുവന്നിട്ടു താൻ തൻെറ ഭഗവാനെ ലൂചി തീററും, അതൊന്നു കാണണമല്ലൊ!' ശശിക്ക പ്പോഴേയ്ക്കും ആവേശം കയറി, 'ഉവ്വ്', തീച്ച യായും ചെയ്യും, എന്നിട്ട് നിവേദിച്ച ആ ലൂചി തനിക്കും തിന്നാൻ തരും.' സ്വാമിജിയും ഒപ്പൊപ്പം ചൊടിച്ചതായി അഭിനയിച്ചുകൊണ്ടു തട്ടിവിട്ടു: 'അതു് ഒരു കാലത്തും നടക്കാൻപോകു ന്നില്ല; നമ്മളീ ശപ്പന്മാക്കു് മര്യാദയ്ക്കൊരു നേരം വിശപ്പടക്കാനുള്ളതു് വയററിന്നകത്താക്കാൻ പററുന്നില്ല; എന്നിട്ടല്ലെ ഇനി തൻെറ ഭഗവാനെ എന്നും ലൂചി തീററാൻ പോവണതു്, ഹ്ഉം! ഇത്തരം ഭഗവാനെ ഞാൻ തൂക്കി വലിച്ചൊരേറു കൊടുക്കും, ഓർത്തോളൂ. തൻെറ കൈയ്കൊണ്ടതു ചെയ്യാൻ പററില്ലെങ്കിൽ ഞാൻ ഒരൊററ ഏറിനു് എത്തിച്ചേയ്ക്കാം അവിടെ ദൂരെ.' ഇതും പറഞ്ഞെണീററു് (കൃത്രിമമായി ക്രോധം അഭി നയിച്ചുകോണ്ടു്) ലൊറേൻ ചടചടാന്നു് പൂജാ മുറിയിലേയ്ക്കു നടന്നു. ശശി ഒരൊററക്കുതിക്കു് എത്തി ഒപ്പം. എന്നിട്ടവർ തമ്മിൽ ഇംഗ്ലീഷിൽ എന്തൊക്കെയോ പറഞ്ഞു. നേരമ്പോക്കായി തുടങ്ങിയൊരു കാര്യം ഇങ്ങനെ ഗൗരവമേറി യൊരു കശപിശയിൽ ചെന്നവസാനിക്കുന്നതു കണ്ടപ്പോൾ എനിക്കു് മനസ്സിനു വലിയ വിഷമമായി. ഞാൻ ലൊറേനോടു പറഞ്ഞു: 'എന്തിനാ ചങ്ങാതീ, ഈ ശശിയുടെ കാര്യ ത്തിൽ ഇടങ്കോലിട്ടു് ഇങ്ങനെ ബഹളമുണ്ടാക്കു ന്നതു്? നിങ്ങളു് നിങ്ങളുടെ ഇഷ്ടംപോലെ നടന്നോളൂ, ശശി അയാളുടെ വഴിക്കും.' ലൊറേനെ പ്പോൾ എൻെറ നേക്കും ഒരു ചാട്ടം ചാടി. അതു കേട്ടപ്പോൾ ഞാനൊരൊന്നാന്തരം ചുട്ടമറുപടി കൊടുക്കാനൊരുമ്പെട്ടതാണ്. അപ്പോഴേയ്ക്കും ലൊറേൻ ഒരൊററ ചിരി. കുലുങ്ങിക്കുലുങ്ങി അടക്കാനാവാതെ ചിരിക്കുന്നതു കണ്ടപ്പോൾ ശശിയുംകൂടി ചിരിച്ചുപോയി. രണ്ടു മിനിററി നകം എല്ലാവരുംകൂടി നിരന്നിരുന്നു് പൂജയ്ക്കുള്ള ഒരുക്കങ്ങൾ ചെയ്യാൻ തുടങ്ങി."

---

# ബുദ്ധൗ ശരണമന്വിച്ഛ

**സിദ്ധിനാഥാനന്ദസ്വാമി**

അർജ്ജുനൻ പോരിനായി പടക്കളത്തിലെത്തി; തങ്ങൾക്കെതിരെ അണിനിരന്നിരിക്കുന്ന ആളുകളെ നോക്കി. വൈരികളെന്നു കരുതിയിരുന്നവർ ഗുരുഭൂതന്മാരും സജ്ജനങ്ങളും. തങ്ങളുടെ അവകാശം നേടണമെങ്കിൽ ഈ സ്വജനങ്ങളെ വധിക്കണം. സ്വാർത്ഥം സാധിക്കാൻ ഇത്ര വലിയ വില കൊടുക്കുന്നതു ശരിയോ ? ഗുരുനാഥന്മാരുടെ ചോരയിൽ കുതിർന്ന രാജഭോഗങ്ങൾ ഭോജ്യങ്ങളോ ? എതിരാളികളെ നേരിൽ കാണുന്നതുവരെ, പ്രതികാരവഹ്നി ആളിക്കത്തിയിരുന്നു. മരണം തുറിച്ചുനോക്കുന്ന പോർക്കളത്തിലെത്തിയപ്പോൾ ഒരു വീണ്ടുവിചാരം വേണ്ടിവന്നു. സ്വജനങ്ങളെ കൊന്നിട്ടു സുഖം കിട്ടുന്നതെങ്ങനെ? കുലമൊടുങ്ങിയാൽ കുലധർമ്മങ്ങൾ മുടിയുകയില്ലേ ? സ്ത്രീകൾ സ്വേച്ഛാചാരിണികളാവില്ലേ ? പിതൃക്കൾ, പിണ്ഡവും ഉദകവും കിട്ടാതെ കുഴങ്ങുകയില്ലേ ? ഇപ്രകാരം കുലം പാടേ മുടിയും. അമ്മാതിരിയൊരു ദുഷ്കൃത്യത്തിനു താൻ തയ്യാറില്ല എന്നാണ് അർജ്ജുനന്റെ തല്ക്കാലത്തെ നിലപാട്. കൗരവന്മാർ തന്നെ കൊന്നാലും വേണ്ടില്ല, താൻ പോരിനില്ല എന്നാണു പാർത്ഥന്റെ നിശ്ചയം. അർജ്ജുനന്റെ ആ അവസ്ഥയെ ക്ലൈബതയെന്നു കൃഷ്ണൻ പരിഹസിച്ചു. അപ്പോൾ പാർത്ഥൻ സാരഥിയോട് പറഞ്ഞു: 'ധർമ്മം എന്തെന്നെനിക്കു നിശ്ചയമില്ല. കൃപണനാണു ഞാൻ. എനിക്ക് ശ്രേയസ്കരമെന്തെന്ന് നിശ്ചയിച്ചു പറഞ്ഞുതന്നാലും. ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. ഞാൻ അവിടുത്തെ ശിഷ്യൻ. എനിക്കു വേണ്ടതു് ഉപദേശിച്ചു തന്നാലും.' 'എന്തായാലും ഞാനിനി യുദ്ധം ചെയ്യുകയില്ല.' എന്നുംകൂടി പറഞ്ഞ് മിണ്ടാതെയിരിപ്പായി കിരീടി.

തോഴന്റെ വാക്കും വിഷാദവും കണ്ടു് കൃഷ്ണനൊരു ചെറുചിരി. ഇത്രയും കാലം അവർ തമ്മിലുള്ള ബന്ധം സഖാക്കളെന്നും സ്യാലരെന്നുമായിരുന്നു. 'ഹേ കൃഷ്ണ, ഹേ യാദവ, ഹേ സഖേ,' എന്നൊക്കെയായിരുന്നു അർജ്ജുനൻ കൃഷ്ണനെ വിളിക്കാറു്. അന്നൊന്നും കൃഷ്ണൻ അദ്ധ്യാത്മോപദേശമൊന്നും നൽകിയില്ല. അഹങ്കാരഗിരിയിൽ അമൃതവർഷം തങ്ങിനില്ക്കുകയില്ലല്ലൊ. ഇപ്പോൾ അർജ്ജുനന് തന്റെ അജ്ഞതയും അല്പത്വവും അശരണത്വവും മനസ്സിലായി; അതോടൊപ്പം കൃഷ്ണന്റെ പ്രഭാവവും വെളിവായിത്തുടങ്ങി. വിജയന് വിനയവും അർത്ഥിത്വവും ലഭിച്ചു; കൃഷ്ണന്റെ അടിപണിഞ്ഞു, അഭയം തേടി, ശ്രേയോമാർഗ്ഗം ഉപദേശിച്ചുകൊടുക്കണമെന്നപേക്ഷിച്ചു. പ്രണിപാതപുരസ്സരം പ്രപന്നനാകുന്ന ജിജ്ഞാസുവിനു് തത്ത്വദർശികൾ ജ്ഞാനോപദേശം ചെയ്യുമെന്നാണല്ലൊ ഭഗവാന്റെ അരുളപ്പാടു്. സ്വസുഹൃത്തിനു ശ്രേയസ്സ് കൈയ്‌വരുത്താൻ വേണ്ട ഉപദേശം നല്കുന്നതിന് അനുകൂലമായ അവസരം ലഭിച്ചുവല്ലൊ എന്നോർത്താവണം കൃഷ്ണൻ പുഞ്ചിരിക്കൊണ്ടതു്.

അർജ്ജുനൻ ഉന്നയിച്ച പ്രതിഷേധങ്ങൾക്കൊന്നും കൃഷ്ണൻ നേരിട്ടു് സമാധാനം പറയുന്നില്ല. ഗുരുക്കന്മാർ കൊല്ലപ്പെടുകയില്ലെന്നോ കുലനാശം വരുകയില്ലെന്നോ പിതൃക്കൾക്കു് പതനം സംഭവിക്കുകയില്ലെന്നോ ഒന്നും കൃഷ്ണൻ പറയുന്നില്ല. സാമൂഹികവും സാമുദായികവുമായ ഈവക സങ്കുചിതപ്രശ്നങ്ങളെല്ലാം സ്വയം പരിഹൃതങ്ങളാകുമാറു് ആ ഘട്ടത്തെ ജീവന്റെ മൗലികവും പരമവുമായ പ്രശ്നമാക്കിമാററി അതിനുള്ള അത്യന്തപരിഹാരം നിർദ്ദേശിക്കുകയാണു് ശ്രീഭഗവാൻ ചെയ്യുന്നതു്. വ്യക്തിയാണു് സമുദായത്തിന്റെ മൂലഘടകം. മൂലത്തിൽനിന്നു വേണം പരിഹാരം ആരംഭിക്കാൻ. എല്ലാത്തരത്തിലുമുള്ള സമൂഹപ്രശ്നങ്ങളും അപഗ്രഥിച്ചുചെല്ലുമ്പോൾ വ്യക്തികളിൽനിന്നാണു് രൂപംകൊള്ളുന്നതെന്നു കാണാം. അതിനാൽ ചികിത്സ വേണ്ടതു വ്യക്തിക്കാണു്. വ്യക്തി സ്വസ്ഥനാ

യാൽ സമുദായം ക്രമേണ സ്വസ്ഥമായി ക്കൊള്ളും. കടയ്ക്കൽ നനച്ചാൽ തലയ്ക്കൽ പൊടിക്കും. അക്കാരണത്താലാണു് കൃഷ്ണൻ അർജ്ജുനൻെറ കുലസമൂഹപ്രശ്നങ്ങൾക്കൊന്നും നേരിട്ട സമാധാനം നല്കാഞ്ഞതു്. കുളം കുഴിക്കു മ്പോൾ കുററി ഒററയ്ക്കൊററയ്ക്കു പറിക്കേണ്ട തില്ലല്ലൊ.

വ്യക്തിയുടെ മൗലികപ്രശ്നങ്ങളെന്തു് ? ശാരീരികതലത്തിൽ: ആത്മസംരക്ഷണം. അതിനു് അപരിത്യാജ്യമായതു് ആഹാരം. ആത്മസംരക്ഷണത്തിൻെറതന്നെ അപരരൂപ മാണു് സന്താനങ്ങൾവഴി ജീവിതത്തെ തുടന്നു നിലനിൎത്തുകയെന്നുള്ളതു്. സ്വശരീരം ചിര സ്ഥായിയല്ലെങ്കിൽ സന്താനശരീരങ്ങളിൽക്കൂടി നിലനില്ക്കാനുള്ള ആശയാണു് ആ വിധത്തിൽ രൂപംകൊള്ളുന്നതു്. അതിനാണു് സഹകൎമ്മി ണിയെ തേടുന്നതു്. ഇരയും ഇണയും ജീവ സന്ധാരണത്തിനുള്ള ഉപായങ്ങളാകുന്നു. ഇവ ജന്തുസാധാരണമാണു്: മനുഷ്യരുടെ മാത്രം അവകാശമല്ല. വൎഗ്ഗവൃദ്ധികൊണ്ടു് സംതൃപ്ത മാണു് പ്രകൃതി. ഇതിനു് പ്രകൃതി നൽകിയി ട്ടുള്ള പ്രേരകമെന്തു് ? ഈ ചോദ്യത്തോടെ നാം ജീവിതത്തിൻെറ അടുത്ത തലത്തിൽ പ്രവേശി ക്കുന്നു, വികാരതലത്തിൽ. ഇന്ദ്രിയങ്ങൾക്കു് അനുകൂലങ്ങളായ ശബ്ദസ്പൎശാദിവിഷയങ്ങൾ ലഭിക്കുമ്പോൾ സുഖം തോന്നുന്നു. സുഖത്തിനു വേണ്ടിയുള്ള അന്വേഷണമാണു് ജന്തുവിനെ ജീവിതയാത്രയ്ക്കു് പ്രേരിപ്പിക്കുന്നതു്. അതി ൻെറ മറുവശമാണു് ദുഃഖാപനയനം. ദുഃഖാ പനയനവും സുഖാപാദനവുമാകുന്ന വിനോദം സൎവ്വജീവികൾക്കും സന്തോഷകരമാണല്ലൊ. പക്ഷേ ഈ സുഖേഷണയ്ക്കു് അറുതിയില്ല. അതു് ഏറിയേറിക്കൊണ്ടേയിരിക്കും. ശരീരം ജീൎണ്ണി ക്കുന്തോറും ഏഷണ തരുണമായിക്കൊണ്ടി രിക്കും. വിചാരത്തിനൊപ്പം ശരീരത്തെ കൊണ്ടു പോകാൻ വയ്യെന്ന നില എത്തിച്ചേരും. അപ്പോൾ കണ്ണൊന്നു മിഴിക്കും, സ്വയം ചോ ദിക്കും, 'എന്താണു ഞാൻ ചെയ്യുന്നതു് ?' ഈ സംഘഷം വികാരതലത്തിലും വന്നുചേരാം. സുഖസാമഗ്രികൾക്കുവേണ്ടി വിഭിന്നവ്യക്തി കൾ വ്യഗ്രരാകുമ്പോൾ, സാമഗ്രികൾ പരി മിതങ്ങളുമാകുമ്പോൾ, മത്സരവും സംഘട്ടനവും അനിവാൎയ്യമാകുമല്ലൊ. അമ്മാതിരി വൈകാ രികസംഘഷങ്ങൾ വരുമ്പോഴും എന്താണു ജീവിതം, എന്ന ചോദ്യം മുന്നിൽ വന്നു നില്ക്കും. ശാരീരികവും വൈകാരികവുമായ ജീവിതം മത്സരത്തിൻെറ മണ്ഡലമാണു്. സ്വാൎത്ഥമാണു് അതിൻെറ കേന്ദ്രബിന്ദു. ആ തലത്തിൽ കാ ണുന്ന പരിമിതനിസ്സ്വാൎത്ഥതകൾക്കൂടി, പരോ പകാരപ്രവൎത്തനങ്ങൾക്കൂടി, സ്വാൎത്ഥനിഷ്ഠങ്ങ ളാണു്. സ്വാൎത്ഥനിഷ്ഠങ്ങളായ പ്രയത്നങ്ങൾ അന്യരുടെ സ്വാൎത്ഥതാല്പൎയ്യങ്ങളുമായി ഏററു മുട്ടാതെ തരമില്ല. ഇത്രയും പ്രവൃത്തിമാൎഗ്ഗമാണു്. പ്രവൃത്തിയുടെ പ്രയോജനം അവസാനമില്ലാത്ത അനുവൃത്തിയല്ല, പിന്നെയോ നിവൃത്തിയാണു്. കാരണം, കൎമ്മംകൊണ്ടു് കൎമ്മം ശമിക്കുകയില്ല; കൎമ്മം ശമിക്കാതെ ശാന്തി ലഭിക്കുകയില്ല; ശാന്തി കിട്ടാതെ ശാശ്വതസുഖം പ്രാപിക്കാൻ കഴിയുകയുമില്ല. ആ നിലയിലെത്തിയാൽ നിവൃത്തിപ്രധാനമായ പ്രവൎത്തനങ്ങളിൽ പ്രയത്നം തുടങ്ങും. പ്രേയോമണ്ഡലത്തിൽനിന്നും ശ്രേയോമണ്ഡലത്തിലേയ്ക്കു് പ്രവേശിക്കും. സ്വാൎത്ഥം പരാൎത്ഥതയായി മാറും: അതു സ്വാൎത്ഥ തയ്ക്കുവേണ്ടിയുള്ള പരാൎത്ഥതയല്ല; സൎവ്വാൎത്ഥത യാകുന്ന യഥാൎത്ഥസ്വാൎത്ഥതയ്ക്കു വേണ്ടിയുള്ളതു്. ഈ നിവൃത്തിനിഷ്ഠയ്ക്കു് ആദ്യത്തെ പടി നിൎവ്വേദ മാണു്. ഈ ഘട്ടത്തിൽ ജീവൻ ചിന്താമണ്ഡല ത്തിലെത്തുന്നു. എന്താണു ജീവിതം, എന്തിനാണു ജീവിതം എന്നു സ്വയം ചോദിക്കുന്നു.

നാമിപ്പോൾ തത്വചിന്താതലത്തി ലെത്തി. അൎജ്ജുനൻ ആ നിലയിലാണിപ്പോൾ കൃഷ്ണസമക്ഷം നിലകൊള്ളുന്നതു്. ഇത്ര കാലവും പരമപ്രധാനമെന്നു കരുതിയവയൊന്നും അത്ര പരമാൎത്ഥങ്ങളല്ലെന്നു തോന്നിത്തുടങ്ങി. എന്താ ണിനി തൻെറ കൎത്തവ്യം എന്നു് എത്ര ആലോ ചിച്ചിട്ടും പിടി കിട്ടുന്നുമില്ല. ആ നിലയിൽ അറിവുള്ളവരോടു ചോദിക്കുകതന്നെയേ വഴി യുള്ളു. അതിനായി അൎജ്ജുനൻ അച്യുതനെ ശരണമടഞ്ഞു. എന്താണു ഭഗവാൻ ഉപദേശി ച്ചതു് ? 'ബുദ്ധൗ ശരണമന്വിച്ഛ.' 'പരമാൎത്ഥ ജ്ഞാനത്തെ ശരണം പ്രാപിക്കുക.' എന്നു്. ഗീതാവസാനത്തിൽ 'മാമേകം ശരണം വ്രജ.' എന്നുപദേശിക്കുന്നുണ്ടല്ലൊ. ഇവ തമ്മിൽ വൈരുദ്ധ്യമുണ്ടോ ? ഇല്ല. അതെങ്ങനെ? 'മാം'

എന്നതിലെ ഉത്തമപുരുഷനായ പുരുഷോത്ത മൻതന്നെയാണ് പരമാത്മജ്ഞാനസ്വരൂപൻ. ആ ഉത്തമപുരുഷനെ പ്രാപിക്കുകയാണ് ബുദ്ധി യുടെ പ്രയോജനം. അതുകൊണ്ടാണ് ഭഗവാൻ 'ജ്ഞാനീ ത്വാത്മൈവ മേ മതം.' 'ജ്ഞാനി ഞാൻ തന്നെയാണ്.' എന്നരുളുന്നത്.

വികാരതലത്തിൽ സംഘട്ടനവും ഗതി രോധവും ഏർപ്പെടുമ്പോഴാണ് വിചാരം ഉണരുക. അത്തരം ഒരു സ്ഥിതിവിശേഷത്തിലെത്തിയ പാർത്ഥന് പാർത്ഥസാരഥി നല്കുന്ന ആദ്യത്തെ ഉപദേശം ആത്മസ്വരൂപവർണ്ണനമാണ്. അതി നർത്ഥം സംസാരമെന്ന രോഗത്തിന് അതിനക ത്തു് പരിഹാരമില്ലെന്നും അതിനെ അതിക്രമി ക്കുകയാണ് അതുകൊണ്ടുള്ള ദുഃഖദുരിതങ്ങളിൽ നിന്നും മോചനം നേടാനുള്ള ഉപായമെന്നു മാണ്. അതിനുള്ളിൽ നിന്നുകൊണ്ടുള്ള പരി ഹാരങ്ങളൊക്കെ താത്കാലികഫലങ്ങളേ മാത്ര മേ നൽകൂ; ആത്യന്തികശമനം അതിനപ്പുറം പോയാലേ ലഭിക്കുകയുള്ളൂ. ജന്മജരാമരണങ്ങൾ കൊണ്ടുള്ള ശോകമോഹങ്ങൾ നീങ്ങണമെങ്കിൽ നിത്യമായ ആത്മസ്വരൂപം അറിയണം. ആത്മ വിസ്മൃതിയാണല്ലൊ ഈ മോഹത്തിന് കാരണ മായതു്. ഇരുട്ടകലാൻ വെളിച്ചം വേണം. അജ്ഞാനം നശിക്കാൻ ജ്ഞാനം നേടണം. ആ പരമൗഷധമാണ് ശ്രീഭഗവാൻ ആദ്യംതന്നെ നിർദ്ദേശിച്ചതു്.

അർജ്ജുനന് അതു് ഉൾക്കൊള്ളാൻവേണ്ട അർഹത ഉണ്ടായിരുന്നോ എന്ന ചോദ്യം വരാം. യുദ്ധത്തിനെത്തിയ പടയാളിക്ക് അദ്വൈത തത്ത്വം ഗ്രഹിക്കാനുള്ള പക്വതയുണ്ടോ? പോരിൽ വൈമുഖ്യം വന്നപ്പോൾ അതിനതീത മായ എന്തിലോ ആഭിമുഖ്യം വന്നുവെന്നു വ്യക്ത മാണല്ലൊ. അർജ്ജുനൻ ജ്ഞാനാർത്ഥിയാണ്. ശിഷ്യന് കുറവുകളും കുറവുകളും ഉണ്ടായാലും ഗുരു ഉത്തമനെങ്കിൽ അവ പരിഹരിച്ച് ശിഷ്യ നെ കരകയറ്റും. പാർത്ഥനു കിട്ടിയ ഗുരു സർവ്വേ ശ്വരൻതന്നെ. അർജ്ജുനന് വേണ്ടത്ര അർഹത ഇല്ലാതിരുന്നിട്ടും, 'ദിവ്യം ദദാമി തേ ചക്ഷുഃ,' 'ഞാനിതാ നിനക്ക് ദിവ്യദൃഷ്ടി തരുന്നു.' എന്നു രുളി ശ്രീഭഗവാൻ തന്റെ ഐശ്വരശക്തികൊ ണ്ടു് അർജ്ജുനനെ സത്യദർശകനാക്കിത്തീർത്തു. ഗുരുവും ഈശ്വരനുമായ സ്വസാരഥിയുടെ അനു ഗ്രഹംകൊണ്ടു് അർജ്ജുനൻ നഷ്ടമോഹനും ഗത സന്ദേഹനുമായി. ആ ദൃഷ്ടിയും ജ്ഞാനവും അർജ്ജുനനിൽ ചിരസ്ഥായി ആയിരുന്നോ എന്നു് പില്ക്കാലചരിത്രം നോക്കിയാൽ സംശയം തോന്നാം. ഭഗവാൻ തന്റെ അവതാരോദ്ദേശ്യം സാധിക്കുന്നതിന് നിമിത്തമാക്കാൻവേണ്ടി അർജ്ജുനന് ആ അനുഗ്രഹം തല്ക്കാലത്തേയ്ക്കു് അരു ളിയെന്നും ആയതു് സാധനകൊണ്ടു് അർജ്ജുനൻ പിന്നീടു് സ്വായത്തമാക്കിക്കൊള്ളട്ടെ എന്നു മായിരിക്കാം ഭഗവാന്റെ സങ്കല്പം. ഈ ജ്ഞാനം സ്വല്പമെങ്കിലും സമ്പാദിച്ചാൽ കൊടിയ ഭയത്തിൽനിന്നും മോചനം നേടാം, എന്നു ഭഗവാൻ അരുളുന്നുമുണ്ടല്ലൊ. ഇപ്രകാരം അർജ്ജുനൻ എന്ന മദ്ധ്യമപാണ്ഡവനെ ആത്മ ജ്ഞാനോപദേശം നൽകി സ്വധർമ്മനിരതനാ ക്കിത്തീർത്തു. തുടക്കത്തിൽ 'ന യോത്സ്യേ' എന്നു പറഞ്ഞ അർജ്ജുനൻ അവസാനം 'കരിഷ്യേ വചനം തവ' എന്നു പറയുന്നു, അതനുസരിച്ച് പടപൊരുതുകയും ചെയ്യുന്നു. അർജ്ജുനനെന്ന ശിഷ്യനെ നിമിത്തമാക്കി ശ്രീഭഗവാൻ ലോക ത്തിനാകെ ആത്മജ്ഞാനോപദേശമരുളുന്നു. അതിനാൽ ഗീത സനാതനധർമ്മത്തിന്റെ പ്രമാണഗ്രന്ഥമായി.

ആത്മജ്ഞാനത്തിന് അനപേക്ഷണീയ മായ വിവേകവും വൈരാഗ്യവും തികച്ചും കൈവരാത്ത ശ്രേയസ്കാമന്മാർക്ക് വേണ്ടി യാണ് ഗീത ഇതരമാർഗ്ഗങ്ങൾ ഉപദേശിക്കുന്നതു്. ഇഹത്തിലും പരത്തിലും സുഖം അനുഭവിക്കണം, കഴിയുന്നതും ദുഃഖംകൂടാതെ കഴിക്കുകയെങ്കിലും വേണം, എന്നാഗ്രഹിക്കുന്നവർ ഈശ്വരസ്മരണ യോടെ കർമ്മങ്ങൾ ചെയ്യുന്നു; ഈശ്വരനെ ഭജി ക്കുന്നു. ഈ തലത്തിൽ കേന്ദ്രം വ്യക്തിയാണ്; ലക്ഷ്യം ഭോഗവും; ലക്ഷ്യപ്രാപ്തിക്കുള്ള ഉപായ മെന്ന സ്ഥാനമേ ഈശ്വരനും ഉപാസനയ്ക്കും നല്കു ന്നുള്ളൂ. പ്രവൃത്തിമാർഗ്ഗമാണിതു്. കർമ്മംകൊണ്ടു ശാശ്വതഫലം ലഭിക്കുകയില്ലെന്നു് തീർച്ചപ്പെ ട്ടാൽ അതിൽനിന്നും പിൻതിരിഞ്ഞു് ഈശ്വരാ ഭിമുഖം പുറപ്പെടുന്നു. നിവൃത്തിമാർഗ്ഗം ആരംഭിച്ചു. ആ നിവൃത്തിപ്രസ്ഥാനത്തിന് പൂർവ്വവാസനക ളുടെ ശല്യം ഏർപ്പെടാതിരിക്കാനുള്ള അനുഷ്ഠാന പദ്ധതിയാണ് യമനിയമാദി യോഗാനുഷ്ഠാനം. ഏതു യോഗം അനുസരിക്കുന്നവനും കർമ്മം ചെയ്യു

ന്നുണ്ടു്; സിദ്ധാവസ്ഥയിൽ മാത്രമേ കർമ്മം നിലയ്ക്കുകയുള്ളു. പക്ഷേ കർമ്മത്തോടുള്ള മനോഭാവത്തിനു ഭേദമുണ്ടു്. കർമ്മിയും ഭക്തനും ഭോഗത്തിനുവേണ്ടി കർമ്മം ചെയ്യുന്നു. ജ്ഞാനി നിവൃത്തിയ്ക്കുവേണ്ടി പ്രവർത്തിക്കുന്നു. ലക്ഷ്യം ജ്ഞാനമെന്നുറച്ചു കഴിഞ്ഞാൽ പിന്നീടുള്ള കർമ്മവും ഉപാസനയുമെല്ലാം നിവൃത്തിസാധന യായി രൂപാന്തരപ്പെടും. പ്രവൃത്തിയെ തടയാനും നിവൃത്തിയെ ത്വരിപ്പിക്കാനും യോഗി യത്നിക്കുന്നു. കർമ്മിയുടെയും ഭക്തന്റെയും പരോപകാര പ്രവർത്തനങ്ങൾപോലും സ്വാർത്ഥപ്രതിഷ്ഠിത മാണു്. ജിജ്ഞാസുവിന്റെയും യോഗിയുടെയും അമ്മാതിരി പ്രവർത്തനങ്ങൾ സ്വാർത്ഥവാരകവും പരാർത്ഥകവും ഈശ്വരപ്രതിഷ്ഠവുമായിരിക്കും. യോഗിക്കും ജ്ഞാനിക്കും കർമ്മം ഒരു നിവൃത്തി സാധനയാണു്. അവർ സിദ്ധന്മാരായി കഴി ഞ്ഞാൽ കർമ്മമുക്തരായി. അവരുടെ കർമ്മം അഹംകാരപ്രേരിതമല്ലാത്തതിനാൽ അകർമ്മ മാണു്. ഈശ്വരാദിഷ്ടരായ ജ്ഞാനികൾ ലോക സംഗ്രഹത്തിനുവേണ്ടി കർമ്മം ചെയ്യുന്നതായി കാണപ്പെടുന്നുവെന്നുംവരാം.

ലോകജീവിതം തൃപ്തികരമല്ലെന്നും ദുഃഖ മയമെന്നും തീർച്ചയായാൽ, അതിനു പരിഹാരം നിത്യാനന്ദസ്വരൂപമായ ആത്മാവിനെ അറി യുകമാത്രമാണു്. ജ്ഞാനംകൊണ്ടേ മോക്ഷമുള്ളു എന്നാണു ശാസ്ത്രനിഗമനം. സംസാരരോഗത്തിനു പരിഹാരം സംസാരത്തിനകത്തില്ല; അതിനു ള്ളിലിരുന്നുകൊണ്ടുള്ള പരിഹാരപരിശ്രമങ്ങ ളൊക്കെ രോഗത്തെ കൂടുതൽ മൂർച്ഛിപ്പിക്കുകയേ ഉള്ളു. ഈ വസ്തുത ബുദ്ധിപരമായി ഗ്രഹിച്ചാൽ തന്നെയും വളരെ മെച്ചമുണ്ടു്. അനിത്യവും അസുഖവുമാണു് ശാരീരികതലത്തിലുള്ള ജീവിതം എന്നു ബോധിച്ചുകഴിഞ്ഞാൽ അതിൽ നിന്നും ശാശ്വതസുഖം പ്രതീക്ഷിക്കുകയില്ല. ഇഷ്ടവിയോഗവും അനിഷ്ടപ്രാപ്തിയും വരു മ്പോൾ വല്ലാതെ പരിഭ്രാന്തനാവുകയുമില്ല. അതു തന്നെ വലിയ മെച്ചമല്ലേ? രോഗം നിശ്ശേഷം നീങ്ങാൻ ഗീത ഔഷധങ്ങളും പഥ്യങ്ങളും നിർദ്ദേ ശിക്കുന്നുണ്ടു്. ആത്മാന്വേഷണമാണു് ഔഷധം; അമാനിത്വാദികൾ അതിനുള്ള പഥ്യങ്ങളും. ചികിത്സകൻ അമൃതസ്വരൂപനായ അപൂർവ്വ വൈദ്യനും. ആ വൈദ്യന്റെ ചികിത്സ ശരി ക്കനുസരിച്ചാൽ സ്വാസ്ഥ്യം, ആത്മസ്ഥിതി, ലഭിക്കും; അതു ലഭിച്ചാൽ ഭിഷക്കും ഭേഷജവും ഒന്നുതന്നെ എന്നു കാണാകും; ഭേദദർശനം പോകും. അന്തണനിലും അന്ത്യജനിലും ശ്വാവിലും ഗോവിലും ഒരേ ചൈതന്യം വിളങ്ങുന്നതു കാണുമാറാകും; അഥവാ, ആത്മഭിന്നമായി ഒന്നും കാണാതാകും. ഈ ദൃഷ്ടികൊണ്ടേ സംസാര ത്തിൽനിന്നും ആത്യന്തികമായ മോചനം സംസിദ്ധമാകൂ. ആ സ്ഥിതപ്രജ്ഞൻ കൃതകൃത്യ നാണു്. അവന്റെ ശരീരം തുടർന്നു നില നിന്നാൽ താപതപ്തരായ ഇതരജനങ്ങൾക്കു് അതു് മഹത്തായ അനുഗ്രഹമായിരിക്കും. ആ നിലയാണു് ശരിയായ ലോകസംഗ്രഹം.

അർജ്ജുനൻ ശ്രീഭഗവാന്റെ അനുഗ്രഹത്താൽ ഈ തത്ത്വം ബോധിച്ചു് നിമിത്തമാത്രനായി സ്വധർമ്മം അനുഷ്ഠിച്ചു. ആ അനുഭവം അർജ്ജുന ന്റെ പില്ക്കാലജീവിതത്തെ സാധനയായോ ലോകസംഗ്രഹമായോ മാററി: ഏതായാലും അർജ്ജുനനു് അതു് മോഹമുക്തിക്കും സ്വസ്വരൂപ പ്രാപ്തിക്കും കാരണമായി. അർജ്ജുനനെ ഭാരത യുദ്ധത്തിനു മാത്രമല്ല പാർത്ഥസാരഥി നിമിത്ത മാക്കിയതു്, പിന്നെയോ, തന്റെ അവതാര പ്രയോജനമായ സനാതനധർമ്മസംസ്ഥാപന ത്തിനും ഒരു നിമിത്തമാക്കി. അർജ്ജുനനെ നിമിത്തമാക്കി ശ്രീഭഗവാൻ സനാതനധർമ്മ ത്തിന്റെ പുനഃപ്രഖ്യാപനം നടത്തുന്നു: 'ബുദ്ധൗ ശരണമന്വിച്ഛ,' 'മാമേകം ശരണം വ്രജ.' 'ജ്ഞാനം തേടുക, ഈശ്വരനെ തേടുക.' എന്നു്. എന്നാലെന്തു ലാഭം? 'ജ്ഞാനീ ത്വാത്മൈവ മേ മതം' 'ജ്ഞാനി ഞാൻതന്നെ.' എന്ന അദ്വൈതാനുഭൂതി.

---

# ശരണം പ്രപദ്യേ

മഹാകവി കെ. കെ. കട്ടമത്ത്, കുന്നിയൂര്.

ശ്രീ ശാരദാമാനസരാജഹംസം
നാരായണം ഭക്തകുലാവലംബം
വേദാന്തവേദ്യം ഭവരോഗവൈദ്യം
ശ്രീരാമകൃഷ്ണം ശരണം പ്രപദ്യേ. 1

രാഗാദി ദാവാനലതപ്തമേനം
ദീനം ത്വദീയം കുരു രാമകൃഷ്ണ,
ത്വാം സർവ്വഗം ബ്രഹ്മകലാസ്വരൂപ-
മാദ്യന്തഹീനം ശരണം പ്രപദ്യേ. 2

കൃതാവതാരം ജഗതാം സമുദ്ധാ-
രണായ, കാളീപദപങ്കജാളിം
ശ്രീരാമകൃഷ്ണം ക്ഷുദിരാമമൂർത്ത-
പുണ്യം വരേണ്യം ശരണം പ്രപദ്യേ. 3

സന്ദർശനേനൈവ ജനാവലീനാം
താവത്കൃതം പാപമപാകരോദ്യഃ
തം സർവ്വലോകൈകഹിതാവതാരം
ശ്രീരാമകൃഷ്ണം ശരണം പ്രപദ്യേ. 4

മാഹമ്മദക്രൈസ്തവബൗദ്ധമുഖ്യ-
നാനാമതാധിഷ്ഠിതചിത്തവൃത്ത്യാ,
നിരീക്ഷ്യ തത്തന്മതകർത്തൃഭൂതാൻ
തുഷ്ടോ/ഭവദ്യസ്സ തു മേ ശരണ്യഃ. 5

'ചന്ദ്രാ' തപോപാർജ്ജിതമദ്ഭുതാംഗം
ശ്രീ ശാരദാപ്രാണവിഹാരരംഗം
സദാത്മനിർല്ലീനഹൃദന്തരംഗം
ഭജേ/ഹമജ്ഞാനതമഃപതംഗം. 6

ധർമ്മക്ഷയേനാർത്തിതമർത്ത്യലോകാ-
നധർമ്മകാമം നിരുപാധിഗമ്യം
നാനാവിലാസൈകപവിത്രിതാശം
ശ്രീരാമകൃഷ്ണം ശരണം പ്രപദ്യേ. 7

അധ്യാത്മചൈതന്യതയാ വിവേകാ-
നന്ദാദി ശിഷ്യാൻ പരിപൂരയന്തം
സ്വോപജ്ഞതത്ത്വസ്യ വിചാരണാർത്ഥം
ശ്രീരാമകൃഷ്ണം ശരണം പ്രപദ്യേ. 8

നിർവ്വാണദം സ്നേഹമയപ്രദീപ-
മജ്ഞാനമോഹാന്ധ്യഹരം പ്രശാന്തം
അധ്യാത്മതേജഃപ്രസരം മഹാന്തം
ശ്രീരാമകൃഷ്ണം ശരണം പ്രപദ്യേ. 9

ഭവാബ്ധികല്ലോലവിശീർണ്ണമേനം
ത്വദ്ഭക്തദാസം കുരു രാമകൃഷ്ണ,
അവാങ്മനോഗോചര, ദീനബന്ധോ,
നമാമ്യഹം ത്വാം ശരണം പ്രപദ്യേ. 10

സ്വസ്ത്യാസനസ്ഥമചലം ധൃതശുഭ്രവസ്ത്ര-
വാമാംസ, മങ്കനിഹിതാഞ്ജലിബദ്ധഹസ്തം
ആനന്ദനിർവൃതിഭരാദ്ധ്നിമീലിതാക്ഷം
ശ്രീരാമകൃഷ്ണമനിശം ശരണം പ്രപദ്യേ. 11

ഭവഭയപരിഹാരം ശാരദാഹൃദ്വിഹാരം
കുവലയമണിഹാരം മൂർഖതന്ത്രപ്രഹാരം
ശിവചരിതമുദാരം ഭാവയേ/ഹം സദാരം
കവചിതഗുണതാരം രാമകൃഷ്ണാവതാരം. 12

ശ്രീരാമകൃഷ്ണതുളസീസൗരഭാധ്യാത്മചേതനം
ഭ്രാജതേ ഭാർഗ്ഗവക്ഷേത്രം ഭാരതപ്രേമഭാജനം.

---

അനന്യാശ്ചിന്തയന്തോ മാം
യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം.

സർവ്വധർമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ
മോക്ഷയിഷ്യാമി മാ ശുചഃ.

# ഉപനിഷത്പ്രവചനം – ഈശാവാസ്യം

ശ്രീ വിമലാനന്ദസ്വാമികൾ

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.

ശ്രുതിരഹസ്യമാണ് ഉപനിഷത്തുകൾ. ഈവിധസന്ദർഭങ്ങളിൽ 'രഹസ്യം' എന്ന പദത്തിന്ന് ഗ്രഹിക്കാൻ സാമർത്ഥ്യവും ആഗ്രഹവുമില്ലാത്തവരുടെ നടുവിൽ പ്രസ്താവിക്കാൻ പാടില്ലാത്തതു് എന്നാണ് അഭിയുക്തന്മാർ അർത്ഥം കല്പിക്കുന്നതു്. അനർഘമായി സംരക്ഷിക്കേണ്ടതു്, അഥവാ, ശ്രദ്ധയില്ലാതെ കണ്ണോടിച്ചു വായിച്ചുകൂടാത്തതു് എന്നും ഇതിൽനിന്നും മനസ്സിലാക്കണം. ഉദ്ദേശക്രമത്തിൽ ഒന്നാമതു വരുന്നതു് ഈശാവാസ്യമാണ്. 'ഈശാ വാസ്യമിദം സർവ്വം' എന്ന പ്രസ്തുത ഉപനിഷത്തിൻെറ ആദ്യമന്ത്രം ആരംഭിക്കുന്നതുകൊണ്ടാണ് ഈ നാമധേയം സിദ്ധിച്ചിട്ടുള്ളതു്. ശുക്ലയജുർവ്വേദസംഹിതയിലെ അവസാനാദ്ധ്യായമാണ് ഈശാവാസ്യോപനിഷത്തു്. ആകയാൽ ഇതു സാക്ഷാൽ ശ്രുതിരൂപമായ മന്ത്രോപനിഷത്തു തന്നെ. ഉത്തരഭാരതത്തിൽ ശാസ്ത്രീയമായ രീതിയിൽ സന്ന്യാസം സ്വീകരിച്ച് ആ വിധം സ്വധർമ്മം പാലിക്കുന്ന തല്പരന്മാർ ഈ ഉപനിഷത്തു് നിത്യവും പാരായണം ചെയ്യണമെന്നുള്ള ആചാരം ഇന്നും തീരെ വിട്ടിട്ടില്ല. സംക്ഷിപ്തതയും സർവ്വസാരത്വവും ശ്രീശങ്കരഭഗവത്പാദരുടെ വിരക്തിപരമായ സയുക്തികഭാഷ്യവും മററും ഈ വഴക്കത്തിന്നു ഹേതുവായിത്തീർന്നിരിക്കണം. ഇതെല്ലാം ക്രമേണ വ്യക്തമായിത്തീരുന്നതാണ്.

ശാന്തിപാഠത്തോടുകൂടിയാണ് ഉപനിഷത് സ്വാധ്യായം ആരംഭിക്കുക. ഈ ഉപനിഷത്തിനോടു സംബന്ധിച്ച ശാന്തിമന്ത്രമാണ് ഒന്നാമതായി ഉദ്ധരിച്ചതു്. വൈദികധർമ്മത്തിൻെറ ആധ്യാത്മികഹൃദയം ഇതിൽ പ്രതിഫലിപ്പിച്ചിരിക്കുന്നു. മലയാളത്തിൽ ആദ്യം ഇതു് എങ്ങനെ ഗ്രഹിക്കണം? ഇപ്രകാരം: 'അതു പൂർണ്ണമാണ്. ഇതു പൂർണ്ണമാണ്. പൂർണ്ണത്തിൽനിന്നും പൂർണ്ണത്തെ പൊന്തിച്ചു് എടുക്കുന്നു. പൂർണ്ണത്തിൽനിന്നും ലഭിച്ചതുതന്നെ രണ്ടാമത്തേ പൂർണ്ണവും. പിന്നെയോ? പൂർണ്ണം മാത്രമല്ലാതെ മറെറാന്നുമില്ല ശേഷിച്ചതായി പറയുവാൻ.' പാപഹാരിയും ജ്ഞാനദായകവും പവിത്രതാസംരക്ഷകവുമായി കരുതി ഭസ്മം ധരിക്കുന്നതു് നമുക്കു പരിചിതമാണല്ലോ. ഭസ്മം എന്താണ്? ദഗ്ദ്ധാവശിഷ്ടം. ഗോമയമോ സമിത്തോ ചുട്ടു ചാമ്പലാക്കിയാൽ ആ ചാമ്പലിനു പിന്നീടു് ഒരു പരിണാമമില്ല. പിന്നെയും വെള്ളത്തിൽ കലക്കി തെളിച്ചു് ഊററി ഉണക്കി പല ആവൃത്തി ദഹിപ്പിച്ചു് അതിസിതമായ ഭസ്മം ഉണ്ടാക്കുന്നു. എങ്കിലും അവസാനത്തിൽ ശേഷിച്ച ഭസ്മവും ഭസ്മം തന്നെയല്ലാതെ മറെറാന്നല്ല. ഒരിക്കലും നശിക്കാതെ അവശേഷിക്കുന്ന പൂർണ്ണത്തിൻെറ പ്രതീകമാകയാൽതന്നെയാണ് ഭസ്മം ജ്ഞാനപ്രദവും പാവനവുമായിത്തീർന്നതു്. ശിവനും ഭസ്മവുമായുള്ള ബന്ധവും ഈ വഴിയ്ക്കു കാണേണ്ടതാണ്. സഗുണമായി ചിന്തിക്കപ്പെടുന്ന ദഗ്ദ്ധമന്മഥഭസ്മദിഗ്ദ്ധകളേബരനായ 'ശിവൻ' പരമാത്മദൃഷ്ടിയിൽ 'ശാന്തം ശിവം അദ്വൈതം' എന്നു മാണ്ഡൂക്യോപനിഷത്തും 'ശാശ്വതം ശിവമച്യുതം' എന്നു നാരായണോപനിഷത്തും പുകഴ്ത്തുന്ന 'ശിവം'തന്നെ. ശിവം, ബ്രഹ്മ, ആത്മാ, പുരുഷഃ, പൂർണ്ണം, ഭൂമാ എന്നീ ശ്രൗതപദങ്ങളുടെ പര്യായരൂപത്തിലുള്ള പ്രയോഗം ഇവിടെ സ്മരിക്കേണ്ടതാണ്.

അപ്പോൾ 'പൂർണ്ണം' എന്താണ്? ബ്രഹ്മം തന്നെ പൂർണ്ണം. പൂർണ്ണമ മറെറാന്നു ബാക്കിയില്ലാത്തതാണല്ലൊ അനുദിനവ്യവഹാരത്തിൽ നമുക്കു പൂർണ്ണം. നിറയാൻ പിന്നെ അല്പവും ഇടമില്ലാതെ ആകുമ്പോൾ കുടവും കുളവും ജല 'പൂർണ്ണ'മായി. നിരുപപദമായി പൂർണ്ണമെന്നു

പറയുമ്പോൾ പുറമെ മറെറാന്നില്ലാത്തതു് ഏതോ അതുതന്നെ എന്നു് ധരിക്കാം. ബൃംഹ് എന്ന (ബൃഹത്ശബ്ദത്തിൻെറ മൂലരൂപമായ) ധാതുവിൽനിന്നും സിദ്ധിച്ച 'ബ്രഹ്മ'ശബ്ദവും ഉപനിഷത്തുകളിൽ, ഇന്ദ്രിയഗോചരമോ സങ്കല്പവിഷയമോ ആയതു സർവ്വവും ഉൾക്കൊള്ളുന്നതു് ഏതോ അതിനെയാണു് കുറിക്കുന്നതു്. ബ്രഹ്മത്തിനേക്കാൾ വലുതോ വ്യാപകമോ ഉത്കൃഷ്ടമോ ആയ മറെറാന്നില്ല. ആകയാൽ ബ്രഹ്മംതന്നെ പൂർണ്ണം. മാനസഗോചരമോ ഇന്ദ്രിയഗോചരമോ ആയിട്ടുള്ളതെല്ലാം 'ഇതു്' എന്ന പദം കുറിക്കുന്നു. ഇന്ദ്രിയവിഷയമല്ലാത്തതു് വ്യവഹാരവിഷയമാക്കാൻ ആഗ്രഹിക്കുമ്പോൾ അതു് എന്നു നാം പറയുന്നു.

ദൃശ്യപ്രപഞ്ചം ജാഗ്രദവസ്ഥയിൽ മാത്രമേ നമുക്കു പ്രത്യക്ഷമാകുന്നുള്ളു. ദൃശ്യമുണ്ടായപ്പോൾ ദ്രഷ്ടാവും ഉദിച്ചു. ദ്രഷ്ടൃദൃശ്യങ്ങൾ ഒരു ദ്വന്ദ്വമാണു്, പരസ്പരസാപേക്ഷങ്ങളാണു്. അതുകൊണ്ടു് വാങ്മനസഗോചരമായ 'ഇതു്' എന്നു പറയുന്ന വിശ്വപ്രപഞ്ചം അപാരമാകയാൽ ഒരു തരത്തിൽ നമുക്കു് പൂർണ്ണമാണു്, അപരിച്ഛിന്നമാണു്. ദ്രഷ്ടാവിൽനിന്നും മാററി നിത്താൻ കഴിയാത്ത പ്രപഞ്ചം ദ്രഷ്ടാവിൻെറ സൃഷ്ടിതന്നെ എന്നും പറയാൻ കഴിയും. പ്രപഞ്ചാവച്ഛേദകനായ ദ്രഷ്ടാവു് ആകയാൽ പൂർണ്ണൻ തന്നെ. അനന്തമായ ആകാശപഥത്തിൽ മുന്നോട്ടു യാത്ര ചെയ്തു് എത്ര ദൂരം പോയാലും 'അപ്പുറം എന്തു്?' എന്ന ചോദ്യം ശമിക്കുകയില്ല. സർവ്വവും ഒന്നൊഴിയാതെ ഉൾക്കൊള്ളുന്ന പൂർണ്ണബ്രഹ്മംതന്നെ ദൂരം എത്ര പോയാലും അതിനപ്പുറവും. ബ്രഹ്മത്തിന്നു് അപ്പുറം മറെറാന്നുണ്ടെങ്കിൽ ബ്രഹ്മം പൂർണ്ണമാകയില്ല, ബ്രഹ്മവുമാകയില്ല.

അപ്പോൾ രണ്ടു പൂർണ്ണങ്ങളുണ്ടോ, ആ പൂർണ്ണവും ഈ പൂർണ്ണവും? ദ്രഷ്ടാവിനെ ഉൾക്കൊള്ളുന്ന ഈ ദ്രഷ്ടൃദൃശ്യപ്രപഞ്ചം അനന്തവും അസീമവുമാകയാൽ പൂർണ്ണമെന്നു വ്യവഹരിച്ചാലും ഈ പൂർണ്ണം ആ പൂർണ്ണത്തിൽനിന്നും വാങ്ങിയതാണു് എന്നു മന്ത്രം പറയുന്നു. സ്വതേ ഇതു 'പാപ്പരാ'ണു്. ആ പൂർണ്ണത്തിൽനിന്നും ആദായം എടുത്തു ജീവിക്കുന്നതേയുള്ളു. മന്ത്രത്തിലെ 'ആദായ' എന്ന ക്രിയയ്ക്കു മലയാളത്തിലെ 'ആദായ'മെന്നു് അർത്ഥം പറയാൻ കാരണം വിനോദമായിട്ടു മാത്രമല്ല, സ്വതേ അതിന്നു നിലകൊള്ളാൻ കെല്പില്ലെന്നുകൂടി കാട്ടാൻ വേണ്ടിയാണു്. പൂർണ്ണത്തെ ആശ്രയിച്ചല്ലാതെ അംശം എവിടെയാണു്? ഏതിൻെറ അംശം? പൂർണ്ണത്തിൻെറ അംശമല്ലാതെ അംശമില്ല. അംശത്തിൻെറ സമഷ്ടിമാത്രമാണോ അപ്പോൾ പൂർണ്ണം? കുറേ അംശങ്ങൾ ചേർത്തു നിർമ്മിച്ച പൂർണ്ണത്തിൽ എന്തുകൊണ്ടു വേറെ കുറേക്കൂടി ചേർക്കവയ്യ? യഥാർത്ഥത്തിൽ പൂർണ്ണം പൂർണ്ണമാകണമെങ്കിൽ അംശസമഷ്ടി മാത്രമാകകൊണ്ടു സാദ്ധ്യമല്ല. പൂർണ്ണം അംശത്തിൽനിന്നു ഭിന്നമെന്നു പറയുന്നപക്ഷം അതു പൂർണ്ണമാകയില്ല. അംശം പൂർണ്ണത്തിൽനിന്നും അഭിന്നമാണെന്നാണെങ്കിൽ പൂർണ്ണമെന്നും അംശമെന്നും വ്യവഹാരത്തിന്നാവശ്യമില്ല. അതുകൊണ്ടു് പൂർണ്ണത്തിൽനിന്നും എത്രതന്നെ പരിപൂർണ്ണമായ അംശം നീക്കിയാലും പൂർണ്ണം പൂർണ്ണംതന്നെ. ഇവിടെ പൂർണ്ണവും എല്ലാ പരിമാണാവച്ഛേദകസംഖ്യകൾക്കും വിലകൊടുക്കുന്ന ശൂന്യവും സമം തന്നെ. പൂജ്യത്തിന്നു പൂജ്യത, ഒന്നാംസ്ഥാനം, കൊടുക്കുന്നതു് അതിനുള്ള പൂർണ്ണതയാണല്ലൊ. അപകർഷത്തിൻെറ അവസാനവും ഉത്കർഷത്തിൻെറ പ്രാരംഭവും പൂജ്യംതന്നെ, പൂർണ്ണത തന്നെ. എൺചുവടി ഇതു വ്യക്തമാക്കും: പൂജ്യത്തെ പൂജ്യംകൊണ്ടു ഗുണിച്ചാലും ഹരിച്ചാലും പൂജ്യംതന്നെ. പൂർണ്ണത്തിൽനിന്നു പൂർണ്ണത്തെ കുറച്ചാലും കൂട്ടിയാലും പൂർണ്ണംതന്നെ.

ഇവിടെ 'ഉദച്യതേ' എന്ന ക്രിയയുടെ സ്വാരസ്യം അല്പം ചിന്തിക്കാം. പ്രാക്, പ്രത്യക് എന്നീ പദങ്ങളിൽ കാണുന്ന അക് എന്ന അംശം 'അഞ്ചതി' എന്ന ക്രിയയുടെ ധാതുരൂപമാണു്. പ്രതിപത്താവിൽനിന്നും നേരിട്ടു് എതിരായി പുറത്തേയ്ക്കോ പുറമേനിന്നും പ്രതിപത്താവിലേയ്ക്കോ 'പായുക' എന്ന അർത്ഥത്തിലാണു് പ്രാക് എന്നും പ്രത്യക് എന്നുമുള്ള പദങ്ങൾ യഥാക്രമം പ്രയോഗിക്കുക. ഗതിനിരോധം വരുന്ന സ്ഥലമായ ലക്ഷ്യത്തേയും അവ കുറിക്കും. ഉദകം എന്ന പദം മറെറാരുദാഹരണമാണു്. ഉദ് അഞ്ചതി എന്നാൽ മുകളിലേയ്ക്കു പായുക എന്നാണു് വ്യുത്പത്തിലഭ്യമായ അർത്ഥം. ഉദകം അഥവാ വെള്ളം കിണറിൻെറ അടിഭാഗ

ത്തുനിന്നു് കുമിളയോടുകൂടി മേലേയ്ക്കു പൊന്തിവരുന്നതു പ്രത്യക്ഷമാണല്ലോ. ഉദകപദത്തിൽ യോഗവും രൂഢിയും കാണുന്നു. പ്രസ്തുതത്തിലും ഇതു ചേരും. ആ പൂർണ്ണത്തിൽനിന്നും ഈ പൂർണ്ണം നീർപ്പോളപോലെ പുറത്തുവരുന്നു. കിണറിന്റെ അടിത്തറയിൽനിന്നും വന്നു് ഉള്ളിൽ നിറയുന്ന ജലം വന്നതായാലും നിന്നതിൽനിന്നും വേറേ അതിന്നു രൂപമില്ല. ബ്രഹ്മത്തിൽനിന്നും പ്രപഞ്ചമുണ്ടായി എന്നു പറഞ്ഞാലും അസീമമായ പ്രപഞ്ചം നിരവച്ഛിന്നമായ ബ്രഹ്മംതന്നെ. അവശേഷിക്കുന്നതു പൂർണ്ണബ്രഹ്മം മാത്രം. സാധാരണയായി പ്രയോഗിക്കുന്ന 'സൃഷ്ടി' എന്ന വാക്കും നൂതനമായ ഒരു നിർമ്മാണത്തെയല്ല, സുപ്തമോ ലീനമോ ആയതിനെ പുറമേ പ്രകാശിപ്പിക്കുക എന്ന അർത്ഥമാണു കാട്ടുന്നതു്.

'അയമാത്മാ ബ്രഹ്മ' എന്ന മഹാവാക്യം പ്രസ്തുതമന്ത്രത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ ഏതുവിധം ഈ തഥ്യം വ്യക്തമാക്കുന്നു എന്നു് കാട്ടുന്നതു് ഇവിടെ സംഗതമാണു്. അർജ്ജുനൻ ഭഗവാനോടു പറയുന്നു: 'പരബ്രഹ്മവും പരമധാമവും പരമപവിത്രനായ ശാശ്വതപുരുഷനും അങ്ങു് ആണെന്നു് ഋഷികളെല്ലാവരും നാരദനും വ്യാസനും അങ്ങു തന്നെയും പറയുന്നു. ഇതു നേരാണെന്നു ഞാൻ വിശ്വസിക്കുന്നു. ഹേ പുരുഷോത്തമ, അങ്ങേയ്ക്കു മാത്രമേ അങ്ങയേ അറിയാൻ കഴിയൂ.' ഈ വചനം നമ്മുടെ ഓരോരുത്തരുടെയും പ്രതിനിധിയായിത്തന്നെയാണു് അർജ്ജുനൻ പറഞ്ഞതെന്നും നമുക്കു മനസ്സിൽ പതിയുന്നു. ഭഗവാൻ അരുളിയ ഉത്തരമാണു് ഇവിടെ കുറേക്കൂടി കാര്യമായ സംഗതി. ശാശ്വതപുരുഷൻ അങ്ങാണെന്നുനിർണ്ണയിച്ച അർജ്ജുനനോടു ശ്രീഭഗവാൻ, ഈശ്വരൻ സർവ്വഭൂതങ്ങളുടെയും ഹൃദയത്തിൽ കുടികൊള്ളുന്നു എന്നു പറഞ്ഞു് സ്വപ്രശംസ ഒഴിവാക്കി പരമപുരുഷന്റെ മേൽവിലാസം ധരിപ്പിച്ചതിന്നു പുറമേ, 'എന്നിൽനിന്നും ഭിന്നമോ അന്യമോ ആയിട്ടു് ഒരു വസ്തുവുമില്ല,' എന്നും 'ഞാൻ സർവ്വഭൂതങ്ങളുടെയും അന്തഃകരണത്തിൽ സ്ഥിതിചെയ്യുന്നു,' എന്നും പറഞ്ഞു് ആത്മാവും ഈശ്വരനും ജ്ഞാനപ്രദനായ ഗുരുവും വേറെ വേറെ അല്ലെന്നു വ്യക്തമാക്കി. ഗീതോപദേശം മുഴുവൻ ലോകഗുരു എന്ന നിലയിലാണു നടത്തിയിട്ടുള്ളതു്. ജഗദ്ഗുരുതന്നെ സ്വയം സർവ്വഭൂതഹൃദയവാസിയായി അനുകമ്പകൊണ്ടു് അജ്ഞാനാന്ധകാരമകററി ഭക്തഹൃദയത്തിൽ ജ്ഞാനപ്രദീപം കാട്ടുന്നു എന്നു വ്യക്തമാക്കുന്നു. ഈശ്വരൻ ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു എന്നു പറയുമ്പോഴും ഗുരുസ്വരൂപവും ആത്മസ്വരൂപവും ഈശ്വരസ്വരൂപവും ഭിന്നമല്ലെന്നു വ്യക്തമായി. 'സർവ്വധർമ്മങ്ങളും തള്ളി എന്നേമാത്രം ശരണം പ്രാപിക്കുക,' എന്നു് പറഞ്ഞ ഭഗവാൻ ഉപനിഷത്തിൽ 'യമേവൈഷ വൃണുതേ തേന ലഭ്യഃ' എന്ന തത്ത്വമാണു് വ്യക്തമാക്കുന്നതു്. ആത്മാവു തന്നെ വരിക്കാതെ ആത്മദർശനം സാധ്യമല്ല. 'സ്വയമേവാത്മനാത്മാനം വേത്ഥ ത്വം' എന്ന അർജ്ജുനവചനം ഇതിന്റെ അനുവാദമാണെന്നു പറയാം. ഇങ്ങനെ ഈശ്വരൻ, ഗുരു, ആത്മാ ഈ മൂന്നു തത്ത്വങ്ങളും ഉത്തമപുരുഷന്റെ മൂർത്തിത്രയമാണെന്ന വേദാന്തസിദ്ധാന്തം ഗീതയിൽ ആധാരിതമാണു്.

'ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി' — ബ്രഹ്മസാക്ഷാത്കാരം തന്നെയാണു് വാസ്തവത്തിലുള്ള ബ്രഹ്മഭാവവും മുക്തിയും എന്നു് ഉപനിഷത്തിൽനിന്നും നാം പഠിക്കുന്നു. 'മാമേകം ശരണം വ്രജ' എന്നു് ഉപദേശിച്ച ഭഗവാൻ അനാത്മശരണനാകാതെ സ്വസ്വരൂപത്തെ വരിക്കുവാനുപദേശിച്ചതു് ഇതുകൊണ്ടുതന്നെയാണു്. സർവ്വധർമ്മങ്ങളും ധർമ്മിയായ ആത്മാവിന്റെ സ്വരൂപമാകയില്ല. സ്വസ്വരൂപമായ ധർമ്മിയെ വരിക്കാതെ ധർമ്മങ്ങളുടെ പിന്നാലെ പോകുന്നവന്നു് ആത്മസാക്ഷാത്കാരം സാധ്യമല്ല. 'ഉദ്ധരേദാത്മനാത്മാനം' എന്നു് ഉപദേശിച്ച ജഗദ്ഗുരു അനന്തരം 'മാമേകം ശരണം വ്രജ' എന്നു് ഉപദേശിച്ചതു് മറെറാരർത്ഥത്തിൽ കല്പിച്ചതാകാൻ തരമില്ല. സഗുണഭക്തിക്കായുള്ള ശരണാഗതിയും ആത്മശരണവരണത്തിന്നുള്ള ദ്വാരം മാത്രമാണു്. ആത്മവേത്താവായ ശ്രീകൃഷ്ണഭഗവാൻ സർവ്വജ്ഞനാകയാലാണു് 'മത്തഃ പരതരം നാന്യത് കിഞ്ചിദസ്തി' എന്നു മുക്തകണ്ഠം പ്രസ്താവിച്ചതു്.

ഐശ്വര്യം ഈശ്വരന്റെ സ്വഭാവമാണു്, മഹിമയാണു്. ആ മഹിമയുടെ രൂപമെന്താണു്? 'മത്സ്ഥാനി സർവ്വഭൂതാനി ന ചാഹം തേഷ്വവസ്ഥിതഃ, ന ച മത്സ്ഥാനി ഭൂതാനി പശ്യ മേ രൂപമൈശ്വരം.' ബ്രഹ്മജ്ഞനായ മഹാ

പുരുഷൻെറയും തൻെറയും അനുഭവമാണ് ഭഗവാൻ എടുത്തുപറഞ്ഞതു്. 'സർവ്വഭൂതങ്ങളും എന്നിൽ നിലകൊള്ളുന്നു; ഞാൻ അവയിൽ ആശ്രയിച്ചുനില്ക്കുന്നില്ല; യഥാർത്ഥത്തിൽ ഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നതായി പറയാനില്ല.' ഇതുതന്നെ ദൈവികമായ മായ – അഥവാ ഐശ്വരരൂപം. ഏതുവിധമാണ് ഇതു പൊരുത്തപ്പെടുത്തുക? ചളിയിൽനിന്നേ കുടമുണ്ടാവുകയുള്ളു, പക്ഷെ കുടം ചളിയാണെന്നു് പറകവയ്യ. ജലാഹരണത്തിനു ചളി തേടാറില്ലല്ലൊ. വള സ്വർണ്ണത്തിലാണെന്നോ സ്വർണ്ണം വളയിലാണെന്നോ പറയാൻ സാദ്ധ്യമല്ല. സ്വർണ്ണമുണ്ടെങ്കിലേ വളയുള്ളു, ചളിയുണ്ടെങ്കിലേ കുടമുള്ളു, എന്നു തീർച്ചപറയാമെങ്കിലും ഉപാദാനവും പരിണാമവും തമ്മിൽ ഭേദമോ, അഭേദമോ, ഭേദാഭേദമോ ദുർവ്വചമാണ്; വ്യാവഹാരികമായ ഭേദം സ്പഷ്ടമായാലും. വാസ്തവത്തിൽ സ്വർണ്ണമോ മൃത്തികയോ അല്ലാതെ നിർമ്മിത വസ്തുക്കളിൽ മറെറാരു ചേരുവയും ഇല്ലതന്നെ. മരുമരീചികയോ, ഭ്രമംകൊണ്ടു കയറിൽ കണ്ട പാമ്പോ, തല്ക്കാലം മരുഭൂമിയിൽനിന്നും, കയറിൽനിന്നും, വേറായി തോന്നിയാലും വേറായി കാണുമ്പോഴും അതിനു മുമ്പും പിമ്പും അവ വാസ്തവത്തിൽ ഉള്ളതായി ആർക്കും ബോദ്ധ്യമില്ല. വസ്തുസ്വഭാവം ഗ്രഹിച്ചശേഷം പാമ്പിനെ കയറിലാണു കണ്ടതു് എന്നു വ്യവഹരിച്ചാലും വാസ്തവത്തിൽ പാമ്പു കയറായിരുന്നില്ല ഒരുകാലത്തും; കയറു പാമ്പും ആയിരുന്നില്ല, അങ്ങനെ കണ്ടു എന്നു വിചാരിച്ചതായ കാലയളവിലും. ഇതേപ്രകാരംതന്നെയാണു ഭഗവാൻ പ്രപഞ്ചവും പ്രപഞ്ചാശ്രയമായ തൻെറ പൂർണ്ണസ്വരൂപവും സംബന്ധിപ്പിച്ചു പറഞ്ഞതും. സർവ്വഭൂതങ്ങളിലും ആത്മസ്വരൂപത്തെയും ആത്മാവിനെ സർവ്വഭൂതങ്ങളിലും കല്മഷഹീനനായ യോഗയുക്താത്മാ കാണുന്നു എന്നു ധ്യാനയോഗലക്ഷ്യം ആറാമദ്ധ്യായത്തിൽ വർണ്ണിക്കുന്നതു് ഇതു് ഉറപ്പിക്കുന്നതിനുവേണ്ടിത്തന്നെയാണ്. പൂർണ്ണത്തിൽനിന്നും മറെറാരു പൂർണ്ണം സ്വമനസ്സുകൊണ്ടു വേറാക്കിയാലും ശേഷിക്കുന്നതു പൂർണ്ണം തന്നെ എന്ന നിഗമനം ഈ വേദാന്തരഹസ്യമാണ് വ്യക്തമാക്കുന്നതു്.

ജഗത്കാരണവും അധിഷ്ഠാനവും ആശ്രയവുമായ സത്തതന്നെയാണ് പൂർണ്ണവസ്തു. ആ പൂർണ്ണത്തിൽനിന്നും വിശ്വപ്രപഞ്ചം വേറായി സർവ്വസമഷ്ടിയായ ഒരു 'പൂർണ്ണ'ജഗത്തായി അനുഭവഗോചരമാകുമ്പോഴും യഥാർത്ഥത്തിൽ അധിഷ്ഠാനമായ പൂർണ്ണബ്രഹ്മംതന്നെയല്ലാതെ മറെറാന്നില്ല. ദൃശ്യപ്രപഞ്ചം എത്ര വലുതായി തോന്നിയാലും ദ്രഷ്ടാവിൻെറ സത്തയാണ് അതിനു് സത്തയും സ്ഫൂർത്തിയും നൽകുന്നതു്. ദ്രഷ്ടാവും ദൃശ്യവും അധിഷ്ഠാനപരമായ പൂർണ്ണസത്തയിൽ ഉളവാകുന്ന പ്രതിഭാസങ്ങൾ മാത്രമാണ്. പൂർണ്ണം രണ്ടല്ല, ജീവനും പ്രപഞ്ചവും അതുതന്നെ, (തത്ത്വമസി) എന്ന വേദാർത്ഥസാരം ഈവിധം ആദ്യം കൊടുത്ത ശാന്തിമന്ത്രത്തിൽനിന്നും സ്ഫുടീഭവിക്കുന്നു. ഈ മന്ത്രം ബൃഹദാരണ്യകോപനിഷത്തിൽ ഉടലെടുത്തിട്ടുള്ളതാണ്. പൂർണ്ണത്തിൽനിന്നും പൂർണ്ണത്തെ കുറച്ചാൽ പൂർണ്ണംതന്നെ എന്ന സിദ്ധാന്തത്തിൽ താല്ക്കാലികമായി സ്വീകരിച്ച രണ്ടു പൂർണ്ണങ്ങൾ ഭ്രാന്തിയെ ആസ്പദമാക്കിയല്ലാതെ ഒരിക്കലും താത്ത്വികമായി ഉപപന്നമാകയില്ല. കയറിൽ മനോവിഭ്രമംകൊണ്ടു് ദർശിച്ച പാമ്പിൻെറ നിറവും നീളവും വണ്ണവും തൂക്കവും കയറിലുള്ളതല്ലാതെ പാമ്പിൻേറതായി വേറെ ഇല്ല എന്ന വാസ്തവബോധമാണ് രജ്ജു മാത്രമേ അവശേഷിക്കുന്നുള്ളു എന്ന നിർണ്ണയത്തിൽ എത്തിക്കുന്നതു്. ഈ പൂർണ്ണജഗത്തു് ആ പൂർണ്ണബ്രഹ്മംതന്നെ എന്ന ബ്രഹ്മവിദ്യാതത്ത്വം ഇങ്ങനെ ധരിച്ചിട്ടു് ആദ്യത്തെ ഈശാവാസ്യമന്ത്രത്തെ സേവിക്കുവാൻ തുടങ്ങാം.

ഓം ഈശാ വാസ്യമിദം സർവ്വം
യത് കിഞ്ച ജഗത്യാം ജഗത്
തേന ത്യക്തേന ഭുഞ്ജീഥാഃ
മാ ഗൃധഃ കസ്യസ്വിദ് ധനമ്. 1

വേദത്തിലെ ഛന്ദോബദ്ധമായ ഭാഗത്തിനു മന്ത്രമെന്നു വൈദികവ്യവഹാരം. യജുർവ്വേദത്തിൽ വരുന്ന, അക്ഷരസംഖ്യയിൽ നിയമിതത്വമില്ലാത്ത, വാക്യങ്ങൾക്കും ദ്രവ്യദേവതാബോധകമാകുമ്പോൾ മന്ത്രമെന്നുതന്നെ പറയും. എങ്കിലും സംഹിതാമന്ത്രങ്ങൾ പ്രായേണ അക്ഷരബദ്ധങ്ങളാണ്. ശാസ്ത്രീയസാഹിത്യത്തിൽ വൃത്തമെന്നു പറയുന്നതിൽ ഉൾക്കൊള്ളുന്ന അർത്ഥമാണ് ഛന്ദസ്സ് എന്ന വൈദികപദവും കുറിക്കുന്നതു്. വ്യുത്പത്തികൊണ്ടു മന്ത്രശബ്ദത്തിനു സിദ്ധിക്കുന്ന അർത്ഥം മനനം ചെയ്യുന്നതിനുള്ള

ഉപകരണമെന്നോ മനനംചെയ്യുന്നവനെ (ത്രാണം) രക്ഷിക്കുന്നതെന്നോ ആണ്. ഈശാവാസ്യം മുഴുവൻ മന്ത്രങ്ങളാണ്. ഇവയുടെ സ്മരണവും അർത്ഥാനുചിന്തനവും അതിനെപ്പററിയുള്ള ധ്യാനവും സ്വാധ്യായപാഠവും ബ്രഹ്മവിദ്യാസിദ്ധിക്കുള്ള ഉപായമാണ്. ഈ പദ്ധതിക്കു ജപയജ്ഞമെന്നും സ്വാധ്യായയജ്ഞമെന്നും ജ്ഞാനയജ്ഞമെന്നും ഗീത നാലാമധ്യായ പ്രകാരം പേരു പറയാവുന്നതാകുന്നു. സ്വാധ്യായ യജ്ഞം നടത്തുന്ന അറിവുള്ള ആചാര്യന്മാർ ഇപ്പോഴും പ്രണവപൂർവ്വകമായി ഓരോ മന്ത്രവും ഉച്ചരിക്കാനുള്ള കാരണം ഇതുതന്നെയാണ്. ഇതിനുള്ള ആധാരം ഭഗവദ്ഗീതയിൽ കാണാം.

തസ്മാദോമിത്യുദാഹൃത്യ യജ്ഞദാനതപഃക്രിയാഃ
പ്രവർതന്തേ വിധാനോക്താഃ സതതം ബ്രഹ്മവാദിനാം.

സ്വാധ്യായപൂർവ്വകമായ ഉപനിഷത്പ്രവചനം ബ്രഹ്മവാദമാണ്; ജ്ഞാനയജ്ഞവുമാണ്. ആകയാൽ ഓരോ മന്ത്രവും ഉച്ചരിക്കുന്നതു പ്രണവത്തോടുകൂടിയാകണം. പ്രണവാർത്ഥം കഠം, ഛാന്ദോഗ്യം, മാണ്ഡൂക്യം എന്നീ ഉപനിഷത്തുകളിൽനിന്നും വ്യക്തമാകും.

മന്ത്രങ്ങൾക്ക് അക്ഷരാർത്ഥം, താത്പര്യാർത്ഥം, പരമാർത്ഥം എന്നു മൂന്നു പടികളിലാണ് അർത്ഥം നിലകൊള്ളുന്നത്. വ്യാകരണംകൊണ്ട് അക്ഷരാർത്ഥം ഗ്രഹിക്കാൻ കഴിയും. ഗുരുശാസ്ത്രസഹായംകൊണ്ട് വാക്യാർത്ഥവും താൽപര്യാർത്ഥവും തെളിയും. സ്വാനുഭവംകൊണ്ടു മാത്രമേ പരമാർത്ഥം വ്യക്തമാവുകയുള്ളു. ആദ്യത്തെ രണ്ടു പടികളാണ് ഇവിടെ വ്യക്തമാക്കാൻ തുനിയുന്നത്. മൂന്നു ഖണ്ഡവാക്യങ്ങളാണ് ഈ മന്ത്രത്തിലുള്ളത്: 1) ജഗത്യാം ജഗത് യത് കിഞ്ചിത് (തത്) ഇദം സർവ്വം ഈശാ വാസ്യം – മാറിമാറിപ്പോയിക്കൊണ്ടിരിക്കുന്ന ഈ ലോകത്തിൽ എന്തെല്ലാമാണോ ഉള്ളത് ഇതെല്ലാം ഈശ്വരനെക്കൊണ്ട് പൊതിയണം. 2) തേന ത്യക്തേന ഭുഞ്ജീഥാഃ – ആ വിധമായ ത്യാഗം മൂലം നിങ്ങൾ നിങ്ങളെ രക്ഷിക്കണം. 3) മാ ഗൃധഃ കസ്യസ്വിദ്ധനം – ആരുടെയും ധനം ആശിക്കരുത്. അഥവാ, ധനം ആർക്കാണുള്ളത്? ധനവും ധനവാനും തമ്മിലുള്ള ബന്ധം ശാശ്വതമല്ലെന്ന് ഓർത്തു ധനതൃഷ്ണ വിടുക. ഇതാണ് സാമാന്യമായി ലഭിക്കുന്ന അക്ഷരാർത്ഥം. താല്പര്യം ഗ്രഹിക്കാൻ കുറേക്കൂടി ആഴത്തിൽ പോകണം. എല്ലാ ഉപനിഷത്തുകളുടെയും താത്പര്യം ആത്മാവിന്റെ പരമാർത്ഥസ്വരൂപമെന്തെന്നു പ്രകാശിപ്പിക്കുകതന്നെയാണ്. ബാക്കിയെല്ലാം ആനുഷംഗികം മാത്രം.

ഈട് എന്ന ശബ്ദത്തിന്റെ കരണവിഭക്തിയാണ് 'ഈശാ' എന്ന പദം. 'ഈശതേ' എന്നു ക്രിയാപദം. മലയാളത്തിൽ ഈശ്വരൻ എന്നോ ഈശൻ എന്നോ പ്രയോഗമുണ്ടല്ലോ. നിർമ്മിക്കാനും മാററാനും നശിപ്പിക്കാനുമുള്ള സ്വാതന്ത്ര്യമാണ് ഈശ്വരത്വം. അന്യവസ്തുക്കളിലുള്ള സ്വാതന്ത്ര്യംതന്നെയാണ് ഐശ്വര്യം. സ്വയം പ്രകാശിക്കുവാനുള്ള ശക്തി ഈശ്വരനുമാത്രമേയുള്ളു. വിശ്വപ്രപഞ്ചത്തിന്റെ ഉത്പത്തിയും സ്ഥിതിയും പ്രവൃത്തിയും ഈശന്റെ സ്വാതന്ത്ര്യശക്തിയുടെ ഫലമാണ്. പല ഈശന്മാരുണ്ടെന്നു കല്പിക്കുന്നപക്ഷം അവരിൽ ഒരുവനും ഈശനാകയില്ല. ഈശ്വരൻ അനീശ്വരനാണ്, അദ്ദേഹത്തിന്നു വേറേ ഒരു ഈശ്വരനില്ല. പ്രപഞ്ചത്തിന്റെ നിമിത്തവും ഉപാദാനവുമായ ഈശ്വരന്നു മാത്രമേ അനീശ്വരത്വം സാധ്യമാകൂ. അപ്രകാരം സ്വയംഭൂവും വിഭുവും (സർവ്വത്തിലും നിലകൊള്ളുന്നവൻ) ആയ പ്രഭു മാത്രമേ അനന്തമനായ പുരുഷോത്തമനും സർവ്വസ്വതന്ത്രനുമാകയുള്ളു. ഈശ്വരേച്ഛകൊണ്ടു മാത്രമാണ് പ്രപഞ്ചം ഉണ്ടായതെന്നും നിലകൊള്ളുന്നതെന്നും വിധിക്കുന്ന ദ്വൈതവാദവും ഒരു തരത്തിൽ അദ്വൈതവാദംതന്നെയാണ്. കാരണം, ഈശ്വരേച്ഛ ഈശ്വരനിൽനിന്നും വേറാകാൻ തരമില്ല; ഈശ്വരേച്ഛകൂടാതെ പ്രപഞ്ചവുമില്ല. ഇപ്രകാരം ഈശാവാസ്യത്തിലെ ആദ്യപദമായ ഈശൻ, ഗുണത്തിലും പരിണാമത്തിലും ഗുണിച്ചു വദ്ധിപ്പിച്ച ഒരു മനുഷ്യനല്ല എന്ന വസ്തുത മറക്കാവുന്നതല്ല; മറിച്ച്, അകത്തും പുറത്തും പരിപൂർണ്ണമായ സർവ്വാത്മസ്വരൂപം തന്നെയാണ് ആ ഈശൻ എന്നു മൂന്നാമത്തേതു മുതൽ എട്ടാമത്തേതുവരെയുള്ള മന്ത്രങ്ങളിൽ നിന്നും വ്യക്തമാകും.

ഏകനും നിത്യനും സർവ്വഭൂതാന്തരാത്മാവും സർവ്വവ്യാപിയും സർവ്വജീവനിവാസിയും സർവ്വകർമ്മാദ്ധ്യക്ഷനും വിശ്വസാക്ഷിയും കേവലം

ചൈതന്യസ്വരൂപിയും ഇതെന്നും അതെന്നും വിഭജിക്കാൻ കഴിയാത്തവനുമായ ഈ ഈശനേക്കൊണ്ടു നാം എന്തു ചെയ്യണം ? തള്ളാനും എടുക്കാനും കഴിയാത്ത സ്വസ്വരൂപത്തോടു് ഒന്നും ചെയ്യാനില്ല എന്നതാണു പരമാർത്ഥം. പക്ഷേ ആ അനുഭവമില്ലാത്ത നമ്മെ പ്രാപ്തിയുള്ളവരാക്കിത്തീർക്കാൻവേണ്ടി അമ്മയേക്കാൾ ഹിതൈഷിണിയായ ശ്രുതി ഈ മന്ത്രം ഉപദേശിക്കുന്നു: 'കുഞ്ഞുങ്ങളെ, ഒട്ടൊഴിയാതെ ലോകം മുഴുവൻ നിങ്ങൾ ഈശ്വരനെക്കൊണ്ടു പൊതിയുക – ഈശാ വാസ്യം ഇദം സർവ്വം.'

വാസസ്സ്, വസ്ത്രം എന്നീ പദങ്ങൾ, ഉടുത്തു ശരീരം മറയ്ക്കുക – ആച്ഛാദനം ചെയ്യുക – എന്നു് പൊരുൾ തരുന്ന 'വസ്തേ' എന്ന ക്രിയയുടെ ധാതുവിൽനിന്നു് ഉത്പന്നമാണു്. അതേ ധാതുവിൽനിന്നുമാണു് ഇവിടത്തെ വിധേയപദമായ 'വാസ്യം' വന്നിട്ടുള്ളതു്. അർഹാർത്ഥം തരുന്ന കൃത്യപ്രത്യയം ചേർത്തുവന്ന പദമാകയാൽ പൊതിയേണ്ടതാണു് എന്നു് അർത്ഥം പറയണം. ജഗത്തു് ഒരു പ്രതിമയും ഈശ്വരൻ ആച്ഛാദനവുമല്ല. പിന്നെ ഏതു വിധമാണു് പൊതിയുക ? കാണാതാക്കുകയാണു് പൊതിയുന്നതിന്റെ പ്രയോജനം. പാലിൽ വെള്ളമോ വെള്ളത്തിൽ ചായമോ ചേർത്താൽ വെള്ളത്തിന്റെ സ്വരൂപം അദൃശ്യമാകുന്നു, അഥവാ രൂപമില്ലാത്തതിന്നു രൂപമുണ്ടാകുന്നു. ഈശ്വരഭാവനകൊണ്ടു് പ്രപഞ്ചത്തിന്റെ അനിത്യത്വം ജഡത്വം ബന്ധഹേതുത്വം ദുഃഖമയത്വം ഇവ മറയ്ക്കണം എന്നു സാരം.

സാധാരണ ജനങ്ങൾക്കു വ്യക്തമാകുന്ന ഒരു ഉദാഹരണം ഇവിടെ ഭാഷ്യകാരൻ വിവരിക്കുന്നു. അകിലോ ചന്ദനമോ കുറേനാൾ വെള്ളത്തിൽവീണു കിടന്നുപോയി എന്നു വിചാരിക്കുക. അധികകാലത്തെ ജലസമ്പർക്കംമൂലം അതിൽ ദുർഗ്ഗന്ധം വരാതിരിക്കുകയില്ല. സ്വതേ സുരഭിയായ ചന്ദനം ദുർഗ്ഗന്ധിയാകയില്ലല്ലോ. അപ്പോൾ അനുഭവമായ ദുർഗ്ഗന്ധം ഔപാധികമാണു്, പുറമേനിന്നും വന്നുകൂടിയതാണു്, എന്നു സ്പഷ്ടം. വെള്ളത്തിൽവീണു ചീഞ്ഞ ഭാഗം ഉരച്ചോ ചീകിയോ മാറ്റുമ്പോൾ നൈസർഗ്ഗികമായ സുഗന്ധം പുറപ്പെട്ടു ചന്ദനഖണ്ഡത്തിന്റെ അകവും പുറവും വ്യാപിച്ചതായി ബോധ്യപ്പെടുന്നു. പരമാർത്ഥസത്യമായിട്ടുള്ള പ്രത്യഗാത്മസ്വരൂപംതന്നെയായ പരമേശ്വരനെക്കൊണ്ടു ചരാചരപ്രപഞ്ചത്തെ, ചന്ദനസുഗന്ധംകൊണ്ടു ചന്ദനഖണ്ഡത്തെ എന്നപോലെ, പൊതിയണം. അതായതു് ഈശ്വരാത്മഭാവനകൊണ്ടു് കാര്യകാരണഭാവത്തിലും കർത്തൃഭോക്തൃരൂപത്തിലും കാണുന്ന ദൃശ്യപ്രപഞ്ചം പുതയ്ക്കപ്പെടണം. പ്രപഞ്ചം ഈശ്വരസ്വരൂപമായിക്കാണുമ്പോൾ അല്പവും ദുഃഖമിശ്രവും ക്ഷണികവുമായ ആസക്തിയും, തൃഷ്ണയും, ഈശ്വരൻ നീക്കിയുള്ള മറ്റു യാതൊരു വസ്തുവിലും ഉളവാകയില്ല. സമ്യഗ്ദർശനംമൂലം അനൃതവും ജഡവുമായി അപ്പോൾ പ്രപഞ്ചം അനുഭവമാകയില്ല. അപ്പോൾ നിരതിശയാനന്ദം ഉത്ഭവിക്കുന്നു. ആഹാരം പൊതികെട്ടി ചുമക്കുന്നവന്നു് ക്രമേണ അതു ഭാരമായിത്തീരുന്നു; അതു ഭക്ഷിച്ചു് ഉദരസ്ഥമായാൽ അപ്പോൾ അതു ഭാരമാകയില്ല. വിശ്വപ്രപഞ്ചവും പരമേശ്വരസ്വരൂപമായ പരമാത്മാവിനാൽ കബളിതമായാൽ പൂർണ്ണാഹന്തയിൽ ഒതുങ്ങുമ്പോൾ ദുഃഖദായകമായിത്തീരുന്നില്ല; മുക്തൻ ശോകമോഹങ്ങൾ അല്പവും സ്പർശിക്കാത്തവനായിത്തീരുന്നു. ഇതാണു് നിത്യനിരതിശയസുഖപ്രാപ്തിയും ഉത്തമമായ സ്വരക്ഷണവും.

ഭുഞ്ജതേ എന്നു് ആത്മനേപദത്തിൽ ഭുജിക്രിയയ്ക്കു് കാത്തുരക്ഷിക്കുക എന്നും ഭുനക്തി എന്ന പരസ്മൈപദത്തിൽ ഭോഗം ചെയ്യുക എന്നും അർത്ഥമാണു് പാണിനിമതപ്രകാരം. അതുപോലെ ഇവിടെ 'ത്യക്തം' എന്ന പദത്തിന്നു ത്യാഗമെന്നർത്ഥമാണു്. ഭുക്തം ഉണ്ടതു് മാത്രമല്ല ഊണുംകൂടി കുറിക്കുന്നുണ്ടല്ലോ 'നക്തഭുക്തം' മുതലായ പ്രയോഗങ്ങളിൽ. അതുപോലെ ഇവിടെയും. അപ്പോൾ 'തേന ത്യക്തേന,' ആ ത്യാഗംകൊണ്ടു്, എന്നേ അർത്ഥമെടുക്കാൻ പാറ്റുകയുള്ളൂ. 'അദ്ദേഹം തന്നതു്' എന്ന അർത്ഥം ചേരുകയില്ല. ത്യാഗമാണു്, ഭോഗമല്ല, ഉപനിഷത്തുകൾ ബ്രഹ്മവിദ്യാപ്രാപ്തിക്കു വിധിക്കുന്നതു്. അദ്ദേഹം തന്നതു ഭുജിക്കണമെന്ന വിധി ഈ പ്രകരണത്തിൽ ഉചിതമല്ല. ആ വിധമായ ത്യാഗംകൊണ്ടു് ആത്മരക്ഷ തേടണം എന്നേ ഉപനിഷത്തിന്റെ താല്പര്യമാകയുള്ളൂ. ആത്മസ്വരൂപത്തിൽനിന്നും അന്യമായി പ്രപഞ്ചത്തെക്കാണുന്നവർ ആ പ്രപഞ്ചത്തെയോ പ്രാപ

ഞ്ചികവസ്തുക്കളെയൊ തന്റേതെന്നു് അഭിമാനിച്ചു ഭോഗത്തിന്നു പൊരുളാക്കുന്നു. ലോഭികൾക്കു മണ്ണും പൊന്നുമാണു് സ്ഥിര – സ്ഥാവര വസ്തു. പരമാർത്ഥദർശികൾക്കു് ഇവ അർത്ഥമല്ല, അനർത്ഥമാണു്. എന്താണു് അവർക്കു് 'വസ്തു?' പരമാർത്ഥത്തിൽ പ്രപഞ്ചം ഈശ്വരമയമാണെന്ന അനുഭൂതിതന്നെ. അപ്പോൾ പ്രപഞ്ചം പ്രപഞ്ചരൂപത്തിൽ ത്യക്തമായി. കാരണം, അതു് ഈശ്വരമയമായിത്തീർന്നു. ഇതാണു് അകുണ്ഠമായ ആത്മരക്ഷ. സാധാരണ ജനങ്ങൾ ആത്മരക്ഷയ്ക്കായിട്ടാണല്ലോ അർത്ഥം സമ്പാദിക്കുന്നതു്. യഥാർത്ഥത്തിൽ ശിവകവചം ധരിച്ച ബ്രഹ്മജ്ഞനു് ധനം രക്ഷാസ്ഥാനമല്ല, വേണ്ടതില്ല. മുമുക്ഷുവിനോടു ശ്രുതി പറയുന്നു: മാ ഗൃധഃ – യാതൊന്നും കൊതിക്കരുതേ, തന്റേതായാലും അന്യരുടേതായാലും. കാമദഹനം കൊണ്ടേ ശിവത്വം സിദ്ധിക്കൂ. തൃഷ്ണാക്ഷയമാണു മുക്തിദ്വാരം. അന്യരുടെ ധനം കൊതിക്കരുതു് എന്നതു് നൈതികജീവിതത്തിലെ ബാലപാഠമാണു്. ഉടമയില്ല, ഉടയവൻ ആയ പരമേശ്വരൻ മാത്രമേയുള്ളു എന്ന സർവ്വാത്മഭാവമാണു് മുമുക്ഷുവിന്റെ പ്രൗഢപാഠം. ധനം ആരുടേതു്? സ്വ – സ്വാമി – സംബന്ധം മോഹമാത്രനിമിത്തം.

---

# ജീവന്മുക്തിവിവേകം–16

**ജീ. ബാലകൃഷ്ണൻനായർ**

### വാസനാഭേദം

ജീവന്മുക്തിക്കു് വാസനാക്ഷയം അപരിത്യാജ്യമാണെന്നു കണ്ടുവല്ലൊ. വാസനാഭേദം വാത്മീകി രാമനു വ്യക്തമായി വിവരിച്ചുകൊടുക്കുന്നുണ്ടു്. വാസന പ്രധാനമായും രണ്ടു വിധമാണു്: ശുദ്ധയെന്നും മലിനയെന്നും. മലിനവാസന തുടർന്നു് ജന്മപരമ്പരയെ ഉണ്ടാക്കുന്നു. ശുദ്ധവാസനയാകട്ടെ ജന്മപരമ്പരയെ നശിപ്പിക്കുന്നു. അജ്ഞാനം ഇടതിങ്ങുന്നതും കട്ടിപിടിച്ച അഹങ്കാരത്തോടുകൂടിയതുമാണു് മലിനവാസന. ഭോഗംകൊണ്ടു് ആവർത്തിച്ചുറപ്പിക്കപ്പെടുന്നതാണു മലിനവാസന. ഓരോ പ്രാവശ്യം അനുഭവിക്കുമ്പോഴും ഇതു് വേണമെന്നോ വേണ്ടെന്നോ രാഗദ്വേഷരൂപത്തിൽ മലിനവാസന ഉറച്ചുറച്ചു വരുന്നു. മദ്യപാനാദി മലിനവാസനകൾ ഇങ്ങനെ ഉറച്ചു പതനകാരണമായിത്തീരും. വാസന ഉറയ്ക്കുംതോറും അതു് പുനർജ്ജന്മഹേതുവായും ഭവിക്കും. നേരേ മറിച്ചു് ശുദ്ധവാസന പുനർജ്ജന്മത്തെ മുളയിലേ നുള്ളിക്കളയുന്നു. അതു് വറുത്ത വിത്തുപോലെയാണു്. വറുത്ത വിത്തു് ഭക്ഷണത്തിനുപയോഗിക്കാം. എന്നാൽ അതു മുളയ്ക്കുന്നതല്ല. അതുപോലെ ഭോഗംകൊണ്ടു് ക്ഷയിക്കുന്നതാണു് ശുദ്ധവാസന. തല്ക്കാലശരീരത്തെ നിലനിർത്താൻവേണ്ടി മാത്രമുള്ളതാണു് ശുദ്ധവാസന. ജീവിതതത്ത്വം അറിയപ്പെട്ടതിനുശേഷം പിൻതുടരുന്നതാണിതു്. തത്ത്വം ഗ്രഹിച്ചയാൾ തല്ക്കാലം വാസനാബദ്ധനായി ചില ലോകസുഖങ്ങൾ അനുഭവിച്ചാലും അനുഭവം കഴിഞ്ഞു് അതു വേണമെന്നോ വേണ്ടെന്നോ ഉറപ്പിക്കുന്നില്ല. തത്ത്വജ്ഞാനി ഇത്തരം വാസനാനുഭവങ്ങളിൽ തികച്ചും ഉദാസീനനാണു്. ഉദാസീനന്റെ വാസന അനുഭവം കൊണ്ടു് ക്ഷയിക്കുകയല്ലാതെ ഒരിക്കലും വളരുകില്ല. ഇതുതന്നെയാണു ജ്ഞാനിയുടെ പ്രാരബ്ധം. പ്രാരബ്ധം ക്ഷയിക്കുന്നതോടെ ജ്ഞാനി ജീവന്മുക്തനായി ഭവിക്കുന്നു. ദേഹാദിപഞ്ചകോശങ്ങളേയും സാക്ഷിയായ ആത്മാവിനേയും വിവേചിച്ചറിയാൻ കഴിയാതെ വന്നുചേരുന്ന മറയാണു് അജ്ഞാനം. മലിനവാസന വളരുംതോറും ഈ അജ്ഞാനം ഘനീഭവിക്കുന്നു; തൈരിനോടു ചേർന്നു പാലു് കട്ടിയാകുന്നതു പോലെ; അഥവാ തണുപ്പത്തു വെച്ചിരിക്കുന്ന നെയ്യു് ഉറഞ്ഞു കട്ടിയാകുന്നതുപോലെ. അസത്യദൃശ്യങ്ങളെ സത്യങ്ങളായി തെറ്റിദ്ധരിക്കുന്ന ഭ്രാന്തിപരമ്പരയുടെ ആവിർഭാവമാണു് വാസന

യുടെ കട്ടിപിടിക്കലിന്റെ ഫലം. ഇതുതന്നെ യാണ് ഒരു ഘട്ടത്തിൽ ആസുരീസമ്പത്തായി മാറുന്നതു്.

### ആസുരീസമ്പത്തു്

ഭഗവാൻ ഗീത പതിനാറാമദ്ധ്യായത്തിൽ ആസുരീസമ്പത്തിനെ വിവരിക്കുന്നുണ്ടല്ലോ. അസുരജനങ്ങൾക്കു് പ്രവൃത്തിയേതെന്നോ നിവൃത്തിയേതെന്നോ അറിയാൻ കഴിയുന്നില്ല. ശുചിത്വമോ ആചാരമോ സത്യമോ അവക്കില്ല. മാത്രമല്ല,

> അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരം
> അപരസ്പരസംഭൂതം കിമന്യത് കാമഹൈതുകം.
>
> (ഗീത, 16_8)

ഈ പ്രപഞ്ചത്തെ നിലനിർത്തുന്ന ഒരു സത്യം ഉള്ളതായി അവർ കരുതുന്നില്ല. ഇതിനു് ഉറപ്പുള്ള ഒരടിത്തറയോ രക്ഷിതാവോ ഈശ്വരനോ ഇല്ലെന്നാണവർ പറയുന്നതു്. വേദങ്ങളെ അവർ പ്രമാണമായംഗീകരിക്കുന്നില്ല. സ്ത്രീപുരുഷസംയോഗംകൊണ്ടുണ്ടായതാണു് ജഗത്തു്. സ്ത്രീപുരുഷകാമപ്രവാഹഗതിയല്ലാതെ ഈ ജഗത്തിനു് മറെറാരു കാരണവുമില്ലെന്നവർ വിശ്വസിക്കുന്നു. ഈ കാഴ്ചപ്പാടിൽ മോഹിക്കുന്ന അല്പബുദ്ധികളായ അവക്കു് ആത്മാവു് അറിവിനു വിഷയമാകുന്നതേയില്ല. ഇങ്ങനെ ആത്മാവു് നശിച്ച ഇക്കൂട്ടർ ഉഗ്രകമ്മങ്ങളിലേപ്പെടുന്നു. നാശകാരികളായ ഇവർ ജഗത്തിന്റെ ശത്രുക്കളാണ്. അഹങ്കാരവും ദുരഭിമാനവും മദവുംകൊണ്ടു് നിറഞ്ഞ ഇവരുടെ കാമാവേശം ഒരിക്കലും ശമിക്കാതെ കത്തിക്കാളുന്നു. മോഹംനിമിത്തം ജഡദൃശ്യങ്ങളെ ഉള്ളതായിക്കരുതി ഇക്കൂട്ടർ അവ കൈയ്ക്കലാക്കാൻ എന്തു ചതിയും കാപട്യവും ചെയ്യാൻ മടിക്കുന്നില്ല. പ്രളയകാലംവരെ നീണ്ടുപോകുന്ന ചിന്തകളാണവരെ പിൻതുടരുന്നതു്. ഭൗതികഭോഗമാണവരുടെ പരമലക്ഷ്യം. അതിൽ കവിഞ്ഞൊന്നും ജീവിതത്തിൽ നേടാനില്ലെന്നും അവർ കരുതുന്നു. ആശാപാശശതങ്ങളിൽ കുടുങ്ങി അവർ സദാ കാമക്രോധപരായണന്മാരായിക്കഴിയുന്നു. സ്വന്തം സുഖത്തെക്കരുതി എന്തന്യായം പ്രവത്തിച്ചും സമ്പത്തുണ്ടാക്കാൻ യത്നിക്കുന്നു.

### ഘനാഹങ്കാരസ്വരൂപം

ഇപ്രകാരമുള്ള ആസുരസമ്പത്തുകൊണ്ടുണ്ടാകുന്ന ഘനാഹങ്കാരത്തിന്റെ സ്വരൂപവും ഭഗവാൻതന്നെ വിവരിച്ചിട്ടുണ്ടു്. 'ഈ ആഗ്രഹം ഞാൻ നേടിക്കഴിഞ്ഞിരിക്കുന്നു. ഇനി മറെറാരാഗ്രഹം എനിക്കു നേടാനുണ്ടു്. ഇന്നിതെല്ലാം എന്റെ സമ്പത്തുകളാണ്. ഇനി ഭാവിയിൽ വേറേയും പലതുമുണ്ടാകും. ഒരു ശത്രുവിനെ ഞാനൊടുക്കി. ഇനി മററുള്ളവരെയും വകവരുത്തുന്നുണ്ടു്. ഞാൻ മററുള്ളവർക്കൊക്കെ നാഥനാണ്. ഏതുതരം ലോകഭോഗവും എനിക്കു സ്വായത്തമാണ്. ഞാനെന്തിനും സമത്ഥനാണ്; ബലവാനാണ്; സുഖിയാണ്. ഞാൻ ഉത്തമകുലജാതനായ ആഢ്യനാണ്. എനിക്കു തുല്യനായി ആരുണ്ടിവിടെ? ഞാൻ യാഗം ചെയ്യും, ദാനം ചെയ്യും, ആറ്റാദിക്കും.' ഇങ്ങനെ അജ്ഞാനവിമോഹിതന്മാരായി വത്തിക്കുന്നവരാണു് ഘനാഹങ്കാരശാലികൾ. യാഗവും ദാനവുംപോലും അഹങ്കാരത്തോടെ ചെയ്താൽ ആസുരീസമ്പത്തായിത്തീരും. ഘനാഹങ്കാരശാലികൾ അനേകചിത്തവിഭ്രമങ്ങളിൽപെട്ടുഴലുന്നു. മോഹജാലങ്ങൾ അവരെ മൂടിക്കളയുന്നു. കാമഭോഗങ്ങളിൽ ഇങ്ങനെ അതിസക്തന്മാരായി വത്തിക്കുന്ന ഇവർ മലിനനരകങ്ങളിൽ പെട്ടു ദുഃഖിക്കാനിടവരുന്നു. ആസുരസമ്പത്തിന്റെ പുനർജ്ജന്മഹേതുത്വം ഇങ്ങനെ സ്പഷ്ടമാക്കിയിട്ടു് അഹങ്കാരത്തെ വളർത്തുന്ന മട്ടിലുള്ള ഈശ്വരപൂജപോലും ആപത്താണെന്നു ഭഗവാൻ വീണ്ടും വിവരിക്കുന്നു. ധനമാനമദംകൊണ്ടു് ചിലർ സ്വയം കേമന്മാരായും ഗർവ്വിഷ്ഠന്മാരായും ഭവിക്കുന്നു. അവർ ചിലപ്പോൾ അല്പ്പണബുദ്ധിയോ വിനയമോ കൂടാതെ നാമജപാദിയജ്ഞങ്ങൾ അനുഷ്ഠിക്കുന്നു. എത്ര ജപിച്ചാലും അഹങ്കാരം, ബലം, ഗർവ്വ്, കാമം, ക്രോധം ഇവയൊന്നും അവരെ വിട്ടുമാറുന്നില്ല. അവർ മററുള്ളവരുടെ നന്മയിൽ അസൂയാലുക്കളായും തീരുന്നു. അങ്ങനെ അവരവരിലും മററുള്ളവരിലുമുള്ള ഈശ്വരാംശത്തോടു വിദ്വേഷമുള്ളവരായി ഭവിക്കുന്നു. അവനവനേയും മററുള്ളവരേയും ദ്വേഷിക്കുന്ന ഈ ക്രൂരന്മാർ ലോകത്തിലെ നരാധമന്മാരാണ്. ഈ ദുഷ്ടന്മാർ വീണ്ടും വീണ്ടും അസുരയോനികളിൽതന്നെ ജനിച്ചു് കഷ്ടപ്പെടാൻ ഇടവരുന്നു. ആസുരീസമ്പന്നന്മാരായി മൂഢയോ

നികളിൽ ജനിക്കുന്നവർ ആത്മസാക്ഷാത്കാരം നേടാൻ കഴിയാതെ പതിച്ചുപതിച്ച് അധോഗതിയെ പ്രാപിച്ചുകൊണ്ടേയിരിക്കുന്നു.

**ജ്ഞേയസ്വരൂപം**

അറിയേണ്ടതറിയിച്ചുതരുന്നതാണ് ശുദ്ധവാസന. അറിയേണ്ട സത്യത്തിൻെറ സ്വരൂപം ഭഗവാൻ പതിമ്മൂന്നാമദ്ധ്യായത്തിൽ വിവരിക്കുന്നു. തടസ്ഥലക്ഷണംകൊണ്ടും സ്വരൂപലക്ഷണംകൊണ്ടുമാണ് ആ സത്യത്തെ വിവരിച്ചിരിക്കുന്നത്. ലക്ഷ്യവസ്തുവിനെ താല്കാലികമായ ഏതെങ്കിലും ഒരുപാധിയോടു കൂട്ടിച്ചേർത്ത് കാട്ടിത്തരാൻ ശ്രമിക്കുന്നതാണ് തടസ്ഥലക്ഷണം. നിരുപാധികമായുള്ള സ്വരൂപവിവരണമാണ് സ്വരൂപലക്ഷണം. കാക്കയിരിക്കുന്നതാണ് ദേവദത്തൻെറ വീട് എന്നു പറഞ്ഞാൽ അതു വീടിൻെറ തടസ്ഥലക്ഷണമാണ്. കാക്കയെന്ന ഉപാധിയെ ആശ്രയിച്ചുകൊണ്ടാണ് വീടിനെ കാട്ടിക്കൊടുക്കാൻ ശ്രമിക്കുന്നത്. ചന്ദ്രനെ കാട്ടിക്കൊടുക്കാൻ ആഗ്രഹിക്കുന്നയാൾ, 'അതാ ആ മരക്കൊമ്പിൻെറ നേരെ നിൽക്കുന്നതാണ് ചന്ദ്രൻ' എന്നു പറഞ്ഞാൽ അതു് തടസ്ഥലക്ഷണമാകുന്നു. നേരേമറിച്ച് ശീതളപ്രകാശത്തോടുകൂടിയവനാണ് ചന്ദ്രൻ എന്നു പറഞ്ഞാൽ അതു് ചന്ദ്രൻെറ സ്വരൂപലക്ഷണമാണ്. ജ്ഞേയസ്വരൂപവിവരണത്തിൽ ഭഗവാൻ രണ്ടു വിധത്തിലും ബ്രഹ്മസ്വരൂപം കാട്ടിത്തരാൻ ശ്രമിക്കുന്നു. ഏതൊന്നിനെ അറിഞ്ഞാൽ അതോടെ ജനനമരണങ്ങളററ് അമൃതത്വം ലഭിക്കുമോ അതാണറിയപ്പെടേണ്ടതു്. അതത്രേ ആദ്യന്തരഹിതമായ ബ്രഹ്മം. അതിനെ സത്തെന്നോ അസത്തെന്നോ പറകവയ്യ. സദസദ്ദർശനം സാപേക്ഷദർശനമാണ്. ഈ സാപേക്ഷദർശനത്തിനിടമരുളുന്ന നിരപേക്ഷസത്തയാണു ബ്രഹ്മമെന്നർത്ഥം. ആരംഭത്തിൽ ഇങ്ങനെ സ്വരൂപലക്ഷണം പറഞ്ഞിട്ട് ഇനി തടസ്ഥലക്ഷണങ്ങളിലേയ്ക്കു കടക്കുന്നു. സർവ്വത്ര കൈയ്യും കാലുമുള്ളതാണ് ജ്ഞേയവസ്തു. അതിനെല്ലായിടത്തും കണ്ണും തലയും മുഖവുമുണ്ടു്. എല്ലായിടത്തും അതിനു് കാതുണ്ടു്. എന്തിനേറെ, അതെല്ലാററിനേയും അകവും പുറവും പൊതിഞ്ഞുനില്ക്കുന്നു. ദേവദത്തൻെറ വീട്ടിലെ കാക്കയേപ്പോലെ പ്രപഞ്ചം ബോധസ്വരൂപമായ ബ്രഹ്മത്തിൽ തല്ക്കാലം പററിനില്ക്കുന്ന ഉപാധിമാത്രമാണ്. പ്രപഞ്ചോപാധിയോടു കൂട്ടിച്ചേർത്തുള്ള ബ്രഹ്മവിവരണമാണ് നാം മേൽ കണ്ടതു്. കൈയ്യും കാലും കണ്ണും തലയുമൊക്കെയായി ഇന്നു് പ്രപഞ്ചരൂപേണ കാണുന്ന കാഴ്ചയ്ക്കു് ഏകാശ്രയമായ വസ്തുവേതോ അതാണു ബ്രഹ്മമെന്നു സാരം. പൂർണ്ണസാക്ഷാത്കാരത്തിനു മുൻപു് ബ്രഹ്മം ഇങ്ങനെ സോപാധികമായി കാണപ്പെടുന്നു. പൂർണ്ണസാക്ഷാത്കാരത്തോടെ അതു നിരുപാധികമെന്നു തെളിയുന്നു. ഇക്കാര്യമാണിങ്ങനെ വീണ്ടും പ്രതിപാദിക്കുന്നതു്. എല്ലാ ഇന്ദ്രിയങ്ങളും ഗുണങ്ങളും അതിലുണ്ടെന്നു തോന്നും. എന്നാൽ ഇന്ദ്രിയങ്ങളോ ഗുണങ്ങളോ ഒന്നുമില്ലാത്തതാണതു്. ഒന്നിനോടും അതിനു ബന്ധമില്ല. എന്നാൽ എല്ലാററിനേയും അതു താങ്ങിനിൽക്കുന്നു. അതു തികച്ചും നിർഗ്ഗുണമാണ്. എന്നാൽ എല്ലാ ഗുണങ്ങളേയും അനുഭവിക്കുന്നതും അതുതന്നെ. സകല ജീവജാലങ്ങളുടെ അകവും പുറവും അതു നിറഞ്ഞിരിക്കുന്നു. അതു ചരിക്കാത്തതാണ്, എന്നാൽ ചരിക്കുന്നതുമാണ്. അതിസൂക്ഷ്മമായതുകൊണ്ടു് ഇന്ദ്രിയങ്ങൾക്കു് അതിനെ ഗ്രഹിക്കാൻ പററുന്നില്ല. അതു ദൂരത്താണ്, അടുത്തുമാണ്. പ്രപഞ്ചദൃശ്യങ്ങളിൽ അതു പലതാകാതെ കുടികൊള്ളുന്നു; എന്നാൽ പലതായപോലെയും വർത്തിക്കുന്നു. എല്ലാ പ്രപഞ്ചദൃശ്യങ്ങളേയും ഉണ്ടാക്കുന്നതും നിലനിർത്തുന്നതും അഴിക്കുന്നതും അതുതന്നെയാണ്. ചുരുക്കത്തിൽ ബ്രഹ്മം മാത്രമേ ഇവിടെ അറിയപ്പെടാനുള്ളു. അതിൻെറ പൂർണ്ണദർശനത്തെയും അപൂർണ്ണദർശനത്തെയുമാണ് ഭഗവാൻ ഇങ്ങനെ പരസ്പരവിരുദ്ധമെന്നു തോന്നുന്ന വിവരണങ്ങളിൽക്കൂടി നൽകിയിരിക്കുന്നതു്. ഇത്രയും തടസ്ഥലക്ഷണം പറഞ്ഞിട്ടു് ഭഗവാൻ ഉപസംഹാരമായി വീണ്ടും സ്വരൂപലക്ഷണത്തിലേയ്ക്കു കടക്കുന്നു. അതു് ജ്യോതിസ്സുകളുടെയെല്ലാം ജ്യോതിസ്സാണ്. ഇരുട്ടിനൊക്കെ അപ്പുറമാണ്. ജ്ഞാനവും ജ്ഞേയവും ജ്ഞാനംകൊണ്ടു പ്രാപിക്കപ്പെടേണ്ടതുമാണ്. എല്ലാവരുടേയും ഹൃദയത്തിൽ ആത്മരൂപേണ വർത്തിക്കുന്നതാണ്.

# ഭവതരണം

മലയാലപ്പുഴ ഭാസ്കരസിങ്

മീനമാസം വസന്തത്തിൻ
പാനപാത്രം നിറയ്ക്കവേ,
സിന്ദൂരതിലകം ചാർത്തി
സന്ധ്യാസുന്ദരി നില്ക്കവെ, 1

എത്തി ഗംഗാപഗാതീര–
ത്തേകനായൊരു മസ്കരി *
മുണ്ഡിതൻ, ദണ്ഡി, രുദ്രാക്ഷ–
മാലാമണ്ഡിതനുന്നതൻ. 2

മുണ്ടു മുട്ടുന്ന മുട്ടോളം
രണ്ടാംമുണ്ടൊന്നു തോളിലും
സാന്ധ്യരാഗപ്രഭം രണ്ടും
ബന്ധുരം ഗൈരികാരുണം. 3

യൗവനശ്രീ ജഗന്നാഥ–
സേവനോന്മുഖമാകയാൽ
തദംഗം വിട്ടുമാഞ്ഞില്ല
തപശ്ചര്യയിലും ലവം. 4

തദീയമുഖതേജസ്സും,
നാസാഭാസ്വരഭംഗിയും
സുസ്മിതാധരവും, ശുഭ്ര–
ഭസ്മോദ്ഭാസിതഫാലവും, 5

ഓതിയാ യമിതന്നാത്മ–
ഗൗരവം മൗനഭാഷയിൽ;
മാത്രമല്ലൊരു ശാലീന–
ഗോത്രജൻമുനിയെന്നതും. 6

ഗംഗാജലതരംഗങ്ങൾ
പാദ്യമാദ്യം കൊടുത്തുടൻ
നരയാം പിച്ചകപ്പൂവാ–
ലച്ചനാഞ്ജലി ചെയ്കയായ്. 7

വിനയാന്വിതമെത്തി തൽ–
സപര്യയ്ക്കു സമീരണൻ.
പൂമാരി ചൊരിവൂ തീര–
*f*വാനീരതരുശാഖകൾ. 8

അരുണൻ കാത്തുനില്ക്കുന്ന–
ങ്ങരുണാംബരവേദിയിൽ
അസ്തമിക്കില്ല തൽസന്ധ്യാ–
വന്ദനത്തിനു മുൻപിനൻ. 9

പതിവിന്നെതിരായ് ശിഷ്യ–
രാരുമിന്നു വരാഞ്ഞതിൽ,
നിമിഷം നിന്നുപോയ് ചിന്താ–
മഗ്നനായ് മഹിതൻ യമി. 10

നീരവം നീങ്ങി നാലഞ്ചു
നിമിഷം, പിന്നെ മസ്കരി
വിളിച്ചു പരമുച്ചത്തിൽ
സനന്ദന സനന്ദന'. 11

ചെവിയോർത്തു പ്രകൃത്യംബ
നിന്നുപോയ് വിളി കേൾക്കവേ,
ചലിയ്ക്കാതെ തരംഗങ്ങൾ
പോലും ശ്രദ്ധിച്ചിതാ വിളി. 12

നിഗമോപനിഷച്ഛാസ്ത്ര–
കലാസാഹിത്യശേവധി
ഉൾക്കൊണ്ട മുനിതൻകണ്ഠ–
ഗളിതം വിളി മന്ദ്രമായ്. 13

പ്രതിധ്വനിമിഷാൽ ഗംഗാ–
തടമേറ്റുവിളിക്കയായ്,
എത്തിച്ചു മറുതീരത്താ–
നാദവീചികൾ മാരുതൻ. 14

'വരുന്നു കരുണാധാമൻ!
വരുന്നു ഗുരുദേവ ഞാൻ,'
എത്തിയക്കരെനിന്നേവം
പ്രതിശബ്ദമുറക്കനെ. 15

ശ്രദ്ധിച്ചു യമി ശിഷ്യൻെറ
ശ്രദ്ധയും ഗുരുഭക്തിയും
ചേർന്നു വായുവിലൂടെത്തും
പ്രതിനാദം സ്മിതാനനം. 16

ഗുരുവിക്കരെ നില്ക്കുന്നു
മറുതീരത്തു ശിഷ്യനും;
ഇടയിൽ സൈകതം മുക്കി –
യൊഴുകും വിസ്തൃതാപഗ. 17

തോണിയില്ല, തുഴഞ്ഞെത്താൻ
*വേണീവേഗം ഭയാനകം.
നീന്തുവാനായ് നിനച്ചെന്നാൽ
അന്തകൻ വരുമന്തികേ. 18

---

* മസ്കരി = സന്ന്യാസി.

*f* വാനീരം = ആററുവഞ്ചി.

* ഒഴുക്കിൻെറ വേഗം.

ആരുവാൻ ശരണീയം ഹാ!
കരണീയവുമെന്തിനി ?
ഹാ ഗുരോ, ഭവദീയാജ്ഞാ—
നിരാസം മമ ചിന്ത്യമോ ? 19

അദ്വൈതാചാര്യശിഷ്യൻ ഞാൻ
ധീരനല്ലീ സനന്ദനൻ ?
നൃസിംഹോപാസകൻ ഗംഗാ—
തരണത്തിനശക്തനോ ? 20

ഏവമോർത്താ നദീകൂലം
വേഗമെത്തി സനന്ദനൻ
ഇറങ്ങീ നദിയിൽ ധീരോ—
ദാത്തനാം മർത്ത്യകേസരി. 21

തരംഗകരജാലത്താൽ
§സരസ്വതി തടപ്പതായ്
തോന്നീ, ചുഴി കൃതാന്തൻെറ
വിഹാരഗൃഹപോലെയും. 22

ധൈര്യമാം തോണിയിൽക്കേറി
തടിനീതരണത്തിനായ്,
തുനിഞ്ഞു ഭക്തിയാകും നൽ—
തുഴയേന്തി സനന്ദനൻ. 23

നീങ്ങി നീങ്ങിത്തദാനാസം
മുങ്ങീ നദിയിലുത്തമൻ
തോന്നി ഗംഗയ്ക്കു തൻചിത്തം
ശതധാ മുറിയുന്ന പോൽ. 24

അക്കരയ്ക്കിമവെട്ടാതെ
/നോക്കിക്കമ്മന്ദി നില്പയാം
നദിതൻ തിരയോരോന്നും
നിരീക്ഷിപ്പു നിജേക്ഷണം. 25

നിലച്ചു നദിതൻ വേഗം
ചലിച്ചില്ല സമീരണൻ
നിന്നിമേഷം സമീക്ഷിപ്പു
വാനിൽനിന്നു ദിവാകരൻ. 26

ഇനിയെന്തു വിളംബം ഹാ!
ഭാഗീരഥി സഹിയ്ക്കുമോ ?
ദേവി ശങ്കരശിഷ്യൻെറ
മൃതദേഹം ചുമക്കുമോ ? 27

ആഴത്തിലേയ്ക്കു വേഗത്തിൽ
താഴും ശങ്കരശിഷ്യനെ
ഉദ്ധരിച്ചു ജവം ദേവി
തൃക്കയ്യാൽ സ്തിമിതേക്ഷണ. 28

ദേവിതൻ കൈകളാൽത്താങ്ങി—
പ്പൊങ്ങീ പത്മപരമ്പര
പത്മേ പത്മേ പദംവെച്ചു്
*'പത്മപാദൻ' നടന്നുപോയ്. 29

അവിളംബം കരയ്ക്കെത്തി
പുണ്യശാലി സനന്ദനൻ
തഴുകീ താരു തോല്ക്കുന്ന
കരത്താൽ ഗുരു ശിഷ്യനെ. 30

'പത്മപാദ, ഭവാനിന്നു
ഭവാപഗ കടന്നിതാ.'
മൊഴിഞ്ഞു ഭഗവാൻ മന്ദ—
മാദിശങ്കരദേശികൻ. 31

'മംഗലം മംഗലം ഭാഗ്യ—
ശാലിൻ പുരുഷഭൂഷണ!'
ഏവമോതും യമിയ്ക്കും ഹാ!
നനഞ്ഞു നയനദ്വയം!! 32

§ സരസ്വതി = നദി. സരസ്വതീദേവിയെന്നും. പത്മപാദൻ മഹാ പണ്ഡിതനായിരുന്നുവല്ലൊ.
/ കമ്മന്ദി = സന്ന്യാസി.

* പത്മങ്ങളിലൂടെ നടന്നതുകൊണ്ടാണ് പത്മപാദൻ എന്ന പേരു ലഭിച്ചതു്.

---

സലിലം തന്നിൽ വരച്ചോരു വര പുന—
രലിയുന്നുണ്ടരനിമിഷത്താലേ,
ഗുണമുള്ളോർകളിലുളവാം കോപം
ക്ഷണഭംഗുരമെന്നറികതുപോലെ.
ഭൂസുരതനയൻ ജന്മംകൊണ്ടൊരു
ഭൂസുരനാമതു സംശയമില്ല;
എന്നാലങ്ങനെ വിപ്രന്മാരായ്
വന്നുപിറക്കും വർഗ്ഗംതന്നിൽ,
പണ്ഡിതവരരും ശാന്തിക്കാരും
ദണ്ഡിക്കുന്ന ദഹണ്ഡക്കാരും,
കുലടാംഗനയുടെ പടിവാതില്ക്കൽ
പൊടിയുമണിഞ്ഞു കിടക്കുന്നവരും
ഇങ്ങനെ പല പല ജാതിക്കാരാ—
യിങ്ങുവളർന്നീടുന്നിതു പലരും.
പിച്ചളയേക്കാൾ കനകത്തിന്നൊരു
മെച്ചം നികഷം തന്നിൽ കാണാം;
നരഹൃദയത്തിൻ മാറററിവാനു—
ള്ളുരകല്ലായതുമീശ്വരനല്ലൊ.
ഇരുവർഗ്ഗക്കാരുണ്ടു മനുഷ്യരി—
ലൊരുവക പേരിനുമാത്രമിണങ്ങും;
മറുവക മാനുഷഹംസർ, നിറഞ്ഞോ—
രറിവുടയവരാല്ക്കാണാകുന്നു.
ആസ്തികചിന്തയിലാത്തിപെരുത്തവർ
മാത്രം താദൃശപദവി ലഭിപ്പോർ,
കനകഭ്രാന്തും കാമഭ്രാന്തും
ചേർന്നവർ സാധാരണമനുജന്മാർ.

– അപ്പൻതമ്പുരാൻ - ഗുരുവചനങ്ങൾ.

# സാംഖ്യവേദാന്തതത്ത്വങ്ങൾ ആയുർവ്വേദത്തിൽ

ആയുർവ്വേദാചാര്യൻ സി. രാമകൃഷ്ണൻനായർ

ഭാരതീയരുടെ എല്ലാ ദർശനങ്ങൾക്കും വൈദ്യശാസ്ത്രത്തോടു് പൊരുത്തവും ബന്ധവുമുണ്ടു്. മീമാംസകന്മാരുടെ കർമ്മഫലകല്പന, ന്യായവൈശേഷികന്മാരുടെ പരമാണുതത്ത്വവാദം, യോഗികളുടെ ചിത്തനിരോധനസമ്പ്രദായം, ഇതിലൊക്കെ ആയുർവ്വേദം ഓരോ തരത്തിൽ സഹചരഭാവം കൈക്കൊള്ളുന്നു; എന്നാൽ ഇതിലൊക്കെ അധികമായി സാംഖ്യദർശനവും വേദാന്തവുമായി യോജിച്ചു കാണുന്നു.

സുശ്രുതാചാര്യൻെറ സർവ്വഭൂതചിന്താശാരീരവും സാംഖ്യദർശനത്തിലെ പ്രാരംഭഘട്ടങ്ങളും തത്ത്വങ്ങൾ ഇരുപത്തഞ്ചെന്നു പറഞ്ഞിരിക്കുന്നു.

'സർവ്വഭൂതാനാം കാരണമകാരണം സത്വരജസ്തമോലക്ഷണം അഷ്ടരൂപമഖിലസ്യ ജഗതഃ സംഭവഹേതുരവ്യക്തം നാമ. തദേകം ബഹൂനാം ക്ഷേത്രജ്ഞാനാം അധിഷ്ഠാനം സമുദ്ര ഇവ ഔദകാനാം ഭാവാനാം.' ഈ സുശ്രുതവചനങ്ങൾ നോക്കാം.

നമ്മുടെ കണ്ണു്, മൂക്കു്, നാക്കു്, മുതലായ ഇന്ദ്രിയങ്ങൾകൊണ്ടു് അറിയപ്പെടുന്ന ഈ ചരാചരാത്മകമായ സകലത്തിനും ആദികാരണം 'അവ്യക്ത'മാകുന്നു. ഈ അവ്യക്തത്തെ തന്നെയാണു് 'മൂലപ്രകൃതി' എന്നും 'പ്രധാനം' എന്നും പറഞ്ഞുവരുന്നതു്. അതു് എങ്ങനെയുള്ളതെന്നു വിവരിക്കുന്നു. അകാരണം — ഏതിൻെറ ഉത്പത്തിക്കു മറെറാന്നു കാരണഭൂതമായിരിക്കുന്നില്ലയോ അതാണു് അകാരണം.

അവ്യക്തത്തിൻെറ ഉത്പത്തിക്കു മറെറാന്നും കാരണമായിട്ടില്ലെന്നാണു സാരം. സത്വരജസ്തമോലക്ഷണം — സത്വം, രജസ്സു്, തമസ്സു് എന്ന ഗുണങ്ങളാകുന്ന ലക്ഷണത്തോടുകൂടിയതു്. അഷ്ടരൂപം — പ്രകൃതിഭാവംകൊണ്ടുതന്നെ അവ്യക്തം, മഹത്തത്ത്വം, അഹങ്കാരം, ശബ്ദതന്മാത്രം, സ്പർശതന്മാത്രം, രൂപതന്മാത്രം, രസതന്മാത്രം, ഗന്ധതന്മാത്രം എന്ന എട്ടു സ്വരൂപങ്ങളോടുകൂടിയതു്. ഈ അഷ്ടരൂപത്തെപ്പററി സാംഖ്യമതത്തിൽ അല്പം ഭേദമുണ്ടു്. അവ്യക്തം, മഹത്തത്ത്വം (മഹാൻ) അഹങ്കാരം; പൃഥിവ്യാദി പഞ്ചമഹാഭൂതങ്ങൾ ഇവ എട്ടുമെന്നാണഭിപ്രായം. മററു ചിലർ ധർമ്മം ജ്ഞാനം വൈരാഗ്യം ഐശ്വര്യം ഇവ നാലും ഇവയുടെ വിപരീതഭാവങ്ങൾ നാലുംകൂടിയതാണു് അഷ്ടരൂപമെന്നു പറയുന്നു. വേറെ ചിലർ മനസ്സു്, ബുദ്ധി, അഹങ്കാരം പഞ്ചമഹാഭൂതങ്ങൾ ഇവയാണു് എട്ടെന്നു പറയുന്നു. എല്ലാം ഓരോ വിധത്തിൽ യോജിക്കുന്നതുതന്നെ. അഖിലസ്യ ജഗതഃ സംഭവഹേതുഃ — സകലജഗത്തിനും ആദികാരണം. ഇവിടെ ഒരു സംശയം വരാം: 'സർവ്വഭൂതാനാം കാരണം' എന്നു് ആദ്യം പറഞ്ഞിട്ടു വീണ്ടും 'അഖിലസ്യ ജഗതഃ സംഭവഹേതുഃ' എന്നു പറഞ്ഞതിൽ പുനരുക്തിദോഷമില്ലേ, എന്നു്. ഇവിടെ ആ ദോഷമില്ല — സർവ്വഭൂതാനാം കാരണം എന്നതുകൊണ്ടു് കാര്യകാരണങ്ങളുടെ താദാത്മ്യമാണു കാണിക്കുന്നതു്. കാരണമായ പ്രകൃതിതന്നെ പരിണമിച്ചു് കാര്യമായി. കാര്യകാരണങ്ങൾ വിഭിന്നമല്ല. 'അഖിലസ്യ ജഗതഃ സംഭവഹേതുഃ' എന്നതോ ? അഭിവ്യക്തിയുടെ ഹേതുത്വം. ഈ സർവ്വലോകത്തിൻെറയും വെളിപ്പെടലിനു കാരണം എന്നതു മാത്രമാണു്. ഇതിനെപ്പററി ഗയി എന്ന ഒരാചാര്യൻ പറയുന്നതു് ശ്രദ്ധേയമാണു്.

ഇന്ന വിധത്തിലുള്ളതെന്നു് നിർണ്ണയിക്കുവാൻ സാധിക്കാത്തതുകൊണ്ടാണു് അവ്യക്തമെന്നു പറയുന്നതു്. അതിനെ പ്രകൃതി, മൂലപ്രകൃതി, പ്രധാനം എന്നെല്ലാം പറയുകയും ചെയ്യും. 'അഖിലസ്യ ജഗതഃ സംഭവഹേതുഃ' എന്ന വിശേഷണംകൊണ്ടു് അവ്യക്തത്തിനു് ജഗദുത്പത്തിയിലുള്ള ഉപാദാനകാരണത്തെ പ്രതിപാദിച്ചിരിക്കുന്നു. കുടത്തിനു മണ്ണു് ഉപാദാനകാരണമാണു്. കുടത്തിൽനിന്നു

മണ്ണിനെ വേറെ എടുക്കാൻ കഴിയുകയില്ലല്ലൊ. അതുപോലെ അവ്യക്തം ഉപാദാനകാരണ മാകയാൽ അതിനെ വേർതിരിച്ചെടുക്കാൻ കഴിയുന്നതല്ല. ആ അവ്യക്തം, ഔദകങ്ങളായ ഭാവങ്ങൾക്ക് – നദി നദം തടാകം മുതലായ വസ്തും ഉദകാശ്രയങ്ങളായ മത്സ്യം താമര മുതലായവസ്തും സമുദ്രം ഏതുപ്രകാരം അധിഷ്ഠാന മായിരിക്കുന്നുവോ അതേ വിധം – അനേകതര ത്തിലുള്ള ക്ഷേത്രജ്ഞന്മാർക്കെല്ലാം അധിഷ്ഠാന ഭൂതമാകുന്നു. (ക്ഷേത്രജ്ഞൻ എന്നാൽ ജീവാ ത്മാവുതന്നെ.) അങ്ങനെ ക്ഷേത്രജ്ഞനാൽ അധിഷ്ഠിതമായ അവ്യക്തത്തിൽനിന്നു മഹാൻ– മഹത്തത്ത്വം–എന്ന ബുദ്ധിതത്ത്വം ഉത്ഭവിക്കുന്നു, അതിലും അവ്യക്തത്തിൻെറ സത്വവും രജസ്സും തമസ്സും ഉണ്ട്. അതിൽനിന്ന് അതേ ലക്ഷണ മുള്ള അഹങ്കാരവുമുണ്ടാകുന്നു. ഈ വിവരം ചരകത്തിലും പറയുന്നുണ്ട്. ആ ത്രിഗുണാത്മക മായ അഹങ്കാരമാകട്ടെ വൈകാരികം (സാത്വികം) തൈജസം (രാജസം) ഭൂതാദി (താമസം) ഇങ്ങനെ മൂന്നായി പിരിയുന്നു.

ഇവയിൽ വൈകാരികമായ അഹങ്കാരം തൈജസാഹങ്കാരത്തോടുകൂടി ചേരുമ്പോൾ ആ ഗുണസംയോഗത്തിൽനിന്ന് ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ്, ജിഹ്വ, ഘ്രാണം എന്നീ ജ്ഞാനേന്ദ്രിയ ങ്ങളും, വാക്ക്, കൈയ്യ്, ഉപസ്ഥം, പായു (ഗുദം), പാദം ഈ കർമ്മേന്ദ്രിയങ്ങളും മനസ്സും ഉൾപ്പെട്ട പതിനൊന്ന് ഇന്ദ്രിയങ്ങൾ ഉണ്ടാകുന്നു. മനസ്സ് ബുദ്ധീന്ദ്രിയവും കർമ്മേന്ദ്രിയവുമാണ്; അതായതു് അറിയാനും പ്രവർത്തിക്കാനും കഴിവു ള്ളതു്. ഇതുപോലെ ഭൂതാദി, തൈജസാഹങ്കാര ത്തോട് ചേരുമ്പോൾ തമസ്സിൻെറ ലക്ഷണ ങ്ങളായ മോഹാദികളോടുകൂടിയ ശബ്ദതന്മാത്ര, സ്പർശതന്മാത്ര, രൂപതന്മാത്ര, രസതന്മാത്ര, ഗന്ധതന്മാത്ര ഇവയുണ്ടാകുന്നു. അവയെ പഞ്ചീകരണം ചെയ്യുമ്പോൾ ശബ്ദാദി അഞ്ചു ഗുണങ്ങളുമുണ്ടാകുന്നു – ഈ ശബ്ദത്തിൽനിന്ന് ആകാശവും, സ്പർശത്തിൽനിന്നു വായുവും, രൂപത്തിൽനിന്ന് അഗ്നിയും, രസത്തിൽനിന്നു ജലവും, ഗന്ധത്തിൽനിന്നു പൃഥിവിയും ആകുന്ന മഹാഭൂതങ്ങളുമുണ്ടാകുന്നു.

'ഏവമേഷാ തത്ത്വചതുർവിംശതിർ വ്യാഖ്യാതാ' ഇങ്ങനെ ഇരുപത്തിനാലു തത്ത്വങ്ങൾ വ്യാഖ്യാനിക്കപ്പെട്ടു.

ഈ പറഞ്ഞ 24 തത്ത്വങ്ങളിൽ അവ്യക്തം പ്രകൃതിയാകുന്നു: ഒന്നിൽനിന്നു മററു ഭാവങ്ങള ണ്ടാവുകയും അവയുടെ ഉത്പത്തിനിമിത്തം ഇതിനു യാതൊരു വ്യത്യാസവും വരാതിരി ക്കയും ചെയ്യുന്നതിനേയാണ് പ്രകൃതി എന്നു പറയുന്നതു്. മഹാൻ, അഹങ്കാരം, ശബ്ദാദി അഞ്ചു തന്മാത്രകൾ എന്ന ഏഴും പ്രകൃതികൾ തന്നെയാണ്. അവ്യക്തം മറെറാന്നിൽനിന്നു ണ്ടാവുന്നതല്ലാത്തതിനാൽ അതിനെ മൂലപ്ര കൃതി എന്നു പറയുന്നു. മഹാൻ മുതലായ ഏഴും അവ്യക്താദികളിൽ നിന്നുണ്ടാകുന്നവയും കാര്യത്വം കൂടിയുള്ളവയും ആകയാൽ അവയെ, വികൃതികളെന്നു പറയാവുന്നതാണ്. എങ്കിലും അവികാരിത്വംനിമിത്തം പ്രകൃതികളെന്നു തന്നെ പറയാമെന്നാണ് സുശ്രുതമതം. അതു കൊണ്ട് 'അവ്യക്തം മഹാനഹങ്കാരഃ പഞ്ച തന്മാത്രാണി ചേത്യഷ്ടൗ പ്രകൃതയഃ, ശേഷാ ഷോഡശ വികാരാഃ' എന്നു പറഞ്ഞിരിക്കുന്നു. എന്നാൽ സാംഖ്യശാസ്ത്രം ഇവ ഏഴിനേയും പ്രകൃതിവികൃതികൾ * എന്നുതന്നെ പറഞ്ഞി രിക്കുന്നു. ബുദ്ധീന്ദ്രിയങ്ങൾ അഞ്ചും കർമ്മേന്ദ്രി യങ്ങളഞ്ചും മഹാഭൂതങ്ങളഞ്ചും മനസ്സും ഉൾപ്പെട്ട പതിനാറു തത്ത്വങ്ങളാണ് വികാരങ്ങൾ. ഇപ്പ റഞ്ഞ ആകെയുള്ള ഇരുപത്തിനാലു തത്ത്വ ങ്ങളും അചേതനങ്ങളാണ്; അതായതു് കേവലം ജഡങ്ങളാണ്. ഇരുപത്തിയഞ്ചാമതു് പറയുന്ന പുരുഷനു മാത്രമേ ചേതന – ചൈതന്യം – ഉള്ളു. "സർവ്വ ഏവാചേതന ഏവ വർഗ്ഗഃ പുരുഷഃ പഞ്ച വിംശതിതമഃ കാര്യകാരണസംയുക്തശ്ചേതയി താ ഭവതി. സത്യപ്യചൈതന്യേ പ്രധാനസ്യ പുരുഷകൈവല്യാർത്ഥം പ്രവൃത്തിമുപദിശന്തി ക്ഷീരാംദീംശ്ചാത്ര ഹേതുനുദാഹരന്തി." (സുശ്രുതം) എന്ന വാക്യങ്ങളിൽനിന്ന് ഈ ആശയം വെളിപ്പെടും. മഹാൻ ആദിയായവ യോടും അവയ്ക്കു കാരണമായ മൂലപ്രകൃതിയോടും കൂടി ചൈതന്യമായ പുരുഷൻ – പരമാത്മാവ്– ചേരുമ്പോൾ എല്ലാം ചൈതന്യമുള്ളതായി രിക്കും. ആ പുരുഷൻ ഇവയ്ക്കെല്ലാം ചേതനയെ

* മൂലപ്രകൃതിരവികൃതിർ–
മഹദാദ്യാഃ പ്രകൃതിവികൃതയഃ സപ്ത
ഷോഡശകസ്തു വികാരോ
ന പ്രകൃതിർന വികൃതിഃ പുരുഷഃ.
(സാംഖ്യകാരികാ)

ഉണ്ടാക്കിത്തീർക്കുമെന്നർത്ഥം. ചതുർവിംശതി തത്ത്വങ്ങളിൽ എല്ലാററിലും വ്യാപിച്ച് അവയ്ക്കു ചേതനയെ കൊടുക്കുന്ന ആ പരമാത്മാംശത്തെ പുരുഷൻ അതായതു് ജീവാത്മാവു് എന്നും പറയും. അതുംകൂടി ഈ തത്ത്വങ്ങളിൽ ചേരുമ്പോൾ ആകെ ഇരുപത്തിയഞ്ചു തത്ത്വങ്ങളായി. എങ്കിലും മുൻപറഞ്ഞ ഇരുപത്തിനാലു തത്ത്വങ്ങളിൽനിന്നു ഭിന്നനാണ് ഈ പുരുഷനെന്നതു വിസ്മരിക്കരുതു്. അചേതനമായ മൂലപ്രകൃതി എന്തിനുവേണ്ടി ഇത്രമാത്രം പ്രവർത്തിക്കുന്നു എന്ന വിഷയത്തിൽ തത്ത്വാർത്ഥവേദികൾ പറയുന്നതു് ജീവാത്മാവിൻെറ മോക്ഷത്തിനു വേണ്ടിയാണെന്നത്രേ. ഉദാഹരണത്തിനു് ക്ഷീരാദികളേയാണ് എടുത്തുകാണിക്കുന്നതു്. മുലപ്പാലു് ജഡവസ്തുവാണെങ്കിലും ശിശുവിൻെറ പോഷണത്തിനുതകുന്നുണ്ടല്ലൊ.

ഈ പ്രകൃതിക്കും പുരുഷനും തമ്മിൽ സാധർമ്മ്യങ്ങളും വൈധർമ്മ്യങ്ങളുമുണ്ടു്. ചികിത്സാശാസ്ത്രത്തിൽ ഈവക വ്യവഹാരങ്ങളെന്തിനു്, എന്നാണെങ്കിൽ: പുരുഷൻ പൂർവ്വജന്മകൃതമായ കർമ്മത്തിൻെറ ഫലത്തെ അനുഭവിക്കുന്നവനാണു്; അപ്പോൾ പൂർവ്വജന്മകൃതം ദുഷ്കൃതമാണെങ്കിൽ അതിൻെറ ഫലമായ രോഗവും ആ പുരുഷനോടുകൂടിയുണ്ടായിരിക്കും. അതുകൊണ്ടു രോഗനിവാരണോപായമായ ചികിത്സയും ജന്മകാലം മുതലേ അത്യാവശ്യമായിവരുന്നു. ഈ പുരുഷനു വളരെ പ്രാധാന്യമുണ്ടു്. തത്ര പുരുഷഃ പ്രധാനം തസ്യോപകരണമന്യത് = ആ പലതിലും വെച്ച് പുരുഷൻ പ്രധാനനാണു്; ആ പുരുഷനെ ഒഴിച്ചു മററുള്ളതെല്ലാം പുരുഷനു ജീവിച്ചിരിക്കാൻ വേണ്ടിയുള്ള ഉപകരണങ്ങളാകുന്നു. തസ്മാത് പുരുഷോഽധിഷ്ഠാനം = അതുകൊണ്ടാണു് ക്രിയകൾക്കെല്ലാം പുരുഷൻ അധിഷ്ഠാനമെന്നു പറയുന്നതു്. പുരിയിൽ ശയിക്കുന്നവൻ, ശരീരത്തിനുള്ളിൽ അധിവസിക്കുന്നവൻ പുരുഷൻ എന്നുള്ളതുകൊണ്ടു് കേവലം ചൈതന്യസ്വരൂപൻ എന്നു മാത്രം അർത്ഥം ധരിച്ചാൽ പോരാ. 'ചേതനാശബ്ദേന ചേതനാധാരഃ സമനസ്കഃആത്മാ ഗൃഹ്യതേ.'(ചേതനയ്ക്കു്, മനസ്സോടുകൂടിയ ആത്മാവു് എന്നാണർത്ഥം.) എന്നു ചക്രപാണിദത്തൻ വ്യാഖ്യാനിച്ചിരിക്കുന്നു. മനുഷ്യൻെറ മനസ്സ് അവൻെറ ജീവന്നു് അധീനമാണു്; ആകാശാദി പഞ്ചഭൂതമയങ്ങളായ ഇന്ദ്രിയങ്ങൾ മനസ്സാന്നിദ്ധ്യത്താൽ പ്രവർത്തിക്കയും ചെയ്യുന്നു. അതുകൊണ്ടു് ചികിത്സാധികൃതനായ കർമ്മപുരുഷൻ കേവലം അസംഗനോ നിർഗ്ഗുണനോ അല്ല. ചരകത്തിൽ 'ഖാദയശ്ചേതനാ ഷഷ്ഠാ ധാതവഃ പുരുഷഃ സ്മൃതഃ' (ആകാശാദി അഞ്ചുഭൂതങ്ങളും ചേതനയും കൂടിയ ആറു ധാതുക്കൾ ചേർന്നതാണു പുരുഷൻ) എന്നു പറഞ്ഞിട്ടുണ്ടു്. സുശ്രുതൻ. 'അസ്മിൻ ശാസ്ത്രേ പഞ്ചമഹാഭൂതശരീരിസമവായഃ പുരുഷ ഇത്യുച്യതേ.' (ഈ ശാസ്ത്രത്തിൽ പഞ്ചഭൂതാത്മകമായ ദേഹത്തെ ധരിച്ചുകൊണ്ടിരിക്കുന്ന ജീവൻ പുരുഷൻ എന്ന പേരോടുകൂടി വ്യവഹരിക്കപ്പെടുന്നു.) 'തസ്മിൻ ക്രിയാ സോഽധിഷ്ഠാനം = ആ പുരുഷനിൽ എല്ലാ ചികിത്സാകർമ്മങ്ങളും നടത്തുന്നു. അതുകൊണ്ടു് അവൻ അതിന്നു് അധിഷ്ഠാനമാണു് – യഥാർത്ഥത്തിൽ ഈ പുരുഷൻ മനുഷ്യൻതന്നെ.

ശരീരം പഞ്ചഭൂതാത്മകമെന്നതിനോടു സാംഖ്യശാസ്ത്രവും യോജിക്കുന്നു. ഔഷധങ്ങളും അങ്ങനെതന്നെ. വാഗ്ഭടാചാര്യൻ 'പഞ്ചഭൂതാത്മകം തത്തു ക്ഷ്മാമധിഷ്ഠായ ജായതേ. അംബുയോന്യഗ്നിപവനനഭസാം സമവായതഃ തന്നിർവൃത്തിഃ വിശേഷശ്ച' എന്നു പറഞ്ഞിട്ടുള്ളതു് ശ്രദ്ധിച്ചാൽ അതറിയാം. ദ്രവ്യം പഞ്ചഭൂതാത്മകമാണു്. ഭൂമിയെ അധിഷ്ഠാനമാക്കി, ജലത്തെ ഉത്പത്തിസ്ഥാനമാക്കി ജനിക്കുന്നു; അഗ്നി, വായു, ആകാശം ഈ ഭൂതങ്ങളുടെ സമ്മിശ്രണം കൊണ്ടുള്ള ഏകീഭാവം നിമിത്തം ദ്രവ്യത്തിനു നിഷ്പത്തിയും വൈവിദ്ധ്യവും ഉണ്ടാകുന്നു, എന്നാണു താല്പര്യം. വാതപിത്തകഫങ്ങളും പഞ്ചഭൂതമയങ്ങൾ തന്നെ. ശരീരത്തിലെ പാഞ്ചഭൗതികമോ ത്രിദോഷപരമോ ആയ ന്യൂനാധികഭാവങ്ങൾ ദ്രവ്യങ്ങ (ഔഷധങ്ങ) ളുടെ ഉചിതമായ സംയോജനംകൊണ്ടു പരിഹരിക്കാവുന്നതാണു്. അതുകൊണ്ടു പഞ്ചഭൂതങ്ങളെക്കാൾ സൂക്ഷ്മമായ – അപ്പുറത്തോട്ടുള്ള – ചിന്ത ചികിത്സാകാര്യത്തിൽ ആവശ്യമില്ല, എന്നു് 'ഭൂതേഭ്യോ ഹി പരം തസ്മാന്നാസ്തി ചിന്താ ചികിത്സിതേ' എന്ന വാക്യത്താൽ സുശ്രുതൻ പറഞ്ഞിരിക്കുന്നു. പിന്നെ എന്തിനു് ഈ അവ്യക്താദി വ്യവഹാരം എന്നാണെങ്കിൽ, ശാസ്ത്രം

അധിഷ്ഠാനപരമായിരിക്കാൻ; ശാസ്ത്രപൂർത്തിക്ക് എന്നമാത്രം പറയാം. ചരകാചാര്യനും തൻെറ ശാരീരവിവരണങ്ങളിൽ ജീവാത്മസ്വഭാവം, ജീവാത്മലക്ഷണം, ജീവാത്മപരമാത്മസ്വഭാവം, കർമ്മഫലസ്വഭാവം, ശുദ്ധാന്തഃകരണസ്വഭാവം ഇവയെല്ലാം വിവരിച്ചിട്ടുണ്ട്. ഇങ്ങനെ സാംഖ്യത്തിലും വേദാന്തത്തിലുമുള്ള അഗാധ തത്ത്വങ്ങളിൽ അടിയുറച്ചതാണ് ആയുർവ്വേദം. അപരിഷ്കൃതരായ കാട്ടുജാതിക്കാരുടെ വക പച്ചമരുന്ന കുത്തിപ്പിഴിഞ്ഞ രസമോ കുറേ എണ്ണയും കുഴമ്പുമോ മാത്രമാണ് ആയുർവ്വേദമെന്നുള്ള ചില പരിഷ്കാരപ്രിയന്മാരുടെ നിഗമനം ശരിയല്ലെന്ന ഇനിയെങ്കിലും നാം ധരിക്കേണ്ടതാണ്.

---

# വൈരംകൊണ്ടു വൈരം തീരുകയില്ല

**പോാൾ കാരസ്**

ശാക്യമുനി കൗശാംബിയിൽ വിശ്രമിച്ചു വരവേ, ഒരു ഭിക്ഷു എന്തോ തെററു ചെയ്തു എന്ന് ആരോപണമുണ്ടായി; എന്നാൽ ആ ഭിക്ഷു അതു സമ്മതിക്കാൻ കൂട്ടാക്കിയില്ല. അതിനാൽ സംഘം അയാളെ പുറത്താക്കാൻ തീർപ്പു കല്പിച്ചു.

ആ ഭിക്ഷു അഭ്യസ്തവിദ്യനായിരുന്നു. അദ്ദേഹത്തിനു ധർമ്മമറിയാം; അദ്ദേഹം സംഘനിയമങ്ങൾ പഠിച്ചവനും വിദ്വാനും വിവേകിയും മേധാവിയും വിനീതനും ഋജുവും ശിക്ഷണസന്നദ്ധനും ആയിരുന്നു. അദ്ദേഹം സംഘത്തിലെ സുഹൃത്തുക്കളുടെയും സഹചരന്മാരുടെയും അടുത്തു ചെന്നു പറഞ്ഞു: 'സ്നേഹിതരേ, ഇതൊരു തെററല്ല; പുറത്താക്കാൻ പോന്ന ഒരു കുററമല്ലിതു്. ഞാൻ കുററക്കാരനല്ല. ഈ തീർപ്പ് നിയമവിരുദ്ധവും ദുർബ്ബലവുമാകുന്നു. അതിനാൽ ഞാൻ ഇപ്പൊഴും സംഘത്തിലെ ഒരംഗമായിട്ടുതന്നെ എന്നെ കരുതുന്നു. എൻെറ അവകാശം നിലനിർത്തുന്നതിന് അഭിവന്ദ്യരായ സഹോദരന്മാർ എന്നെ സഹായിച്ചാലും.'

വിലക്കപ്പെട്ട ഭിക്ഷുവിൻെറ പക്ഷം പിടിച്ച ഭിക്ഷുകൾ വിലക്കു കല്പിച്ചവരുടെ അടുത്തു ചെന്ന് ഇങ്ങനെ പറഞ്ഞു: 'ഇതൊരു കുററമല്ല.' അതിനു വിലക്കിയവർ മറുപടി പറഞ്ഞു, 'ഇതൊരു കുററമാണ്.'

അങ്ങനെ വഴക്കും വക്കാണവുമായി; സംഘം രണ്ടായി പിളർന്നു; ഇരുകൂട്ടരും തമ്മിൽ തമ്മിൽ പഴിയും പരാതിയും ചീത്തയും പറഞ്ഞു. ഈ സംഗതികളൊക്കെ തഥാഗതനെ അറിയിച്ചു.

തഥാഗതനപ്പോൾ തീർപ്പു കല്പിച്ച ഭിക്ഷുക്കളുടെ അടുത്തെത്തി ഈവിധം പറഞ്ഞു: 'അല്ലയോ ഭിക്ഷുക്കളെ, സംഗതിയുടെ നിലപാട് എന്തായിരുന്നാലും നിങ്ങൾ വെറുതെ, "അതങ്ങനെയാണെന്ന ഞങ്ങൾക്കു തോന്നുന്നു. അതിനാൽ നമ്മുടെ സോദരനെതിരെ ഈവിധം പ്രവർത്തിക്കാൻ നാം നിശ്ചയിച്ചിരിക്കുന്നു." എന്ന പറഞ്ഞ് ഒരു ഭിക്ഷുവിനെതിരെ നിങ്ങൾക്ക് വിലക്ക് പുറപ്പെടുവിക്കാം എന്നു വിചാരിക്കരുതു്. ധർമ്മവും സംഘനിയമങ്ങളും അറിയാവുന്നവനും, വിദ്വാനും വിവേകിയും മേധാവിയും വിനീതനും ഋജുവും ശിക്ഷണസന്നദ്ധനും ആയ ഒരു സഹോദരൻെറ പേരിൽ ലഘുബുദ്ധിയോടെ വിധി കല്പിക്കുന്നവർ സംഘത്തിൽ പിളർപ്പുണ്ടാക്കുന്നതിനെക്കുറിച്ച് കരുതിയിരിക്കട്ടെ. തൻെറ തെററു കാണാൻ കൂട്ടാക്കുന്നില്ല എന്നതുകൊണ്ടുമാത്രം അവർ ഒരു സഹോദരനെതിരെ വിലക്കു കല്പിക്കരുതു്.'

അനന്തരം തഥാഗതൻ എഴുന്നേററ്, പുറംതള്ളപ്പെട്ട ഭിക്ഷുവിൻെറ പക്ഷം പിടിച്ച ആളുകളുടെ അടുത്തു ചെന്ന് ഈവിധം പറഞ്ഞു: "അല്ലയോ ഭിക്ഷുകളെ, നിങ്ങൾ അപരാധം ചെയ്തിട്ടുണ്ടെങ്കിൽ, 'ഞങ്ങൾ കുററമററവരാണ്.' എന്നും പറഞ്ഞ് പരിഹാരം ചെയ്യാതിരിക്കാം

എന്നു കരുതരുതു്. ഒരു ഭിക്ഷു ഒരു തെററു ചെയ്താൽ ആയതു് കുററമല്ലെന്നു് അയാരം കരുതുകയും കുററമാണെന്നു് സംഘാംഗങ്ങരം കരുതുകയും ചെയ്യുന്നപക്ഷം അയാരം ഈവിധം ആലോചിക്കണം: 'ഈ സഹോദരന്മാക്കു് ധമ്മവും സംഘനിയമങ്ങളും നിശ്ചയമുണ്ടു്; അവർ വിദ്യാസമ്പന്നരും വിവേകികളും മേധാവികളും വിനീതരും ഋജ്ജുബുദ്ധികളും ശിക്ഷണസന്നദ്ധരും ആകുന്നു. അവർ എന്നോടു് സ്വാത്ഥം കൊണ്ടോ ദ്വേഷംകൊണ്ടോ ഭ്രമംകൊണ്ടോ ഭയംകൊണ്ടോ വിപരീതം പ്രവത്തിക്കും എന്നു കരുതാൻ പാടില്ല.' സംഘത്തിൽ പിളപ്പുണ്ടാകുന്നതിനെ അയാരം ഭയപ്പെടട്ടെ; സഹോദരന്മാരുടെ അഭിപ്രായത്തെ മാനിച്ചു് തൻെറ കുററം ഏല്ക്കുകയും ചെയ്യട്ടെ.''

ഇരുപക്ഷക്കാരും 'ഉപോസഥ'വ്രതവും സംഘകായ്യങ്ങളും വെവ്വേറെ ചെയ്യാനാരംഭിച്ചു. അവരുടെ ഈവക പ്രവൃത്തികരം തഥാഗതനോടു പറഞ്ഞപ്പോരം, ഇരുകൂട്ടരുടെയും ഉപോസഥവും സംഘകാര്യനിവ്വഹണവും നിയമാനുസൃതവും നിർദ്ദോഷവും ആണെന്നു് അദ്ദേഹം വിധിച്ചു. അദ്ദേഹം അരുളി: 'പുറത്താക്കപ്പെട്ട ഭിക്ഷുവിൻെറ പക്ഷം ചേന്നവർ വിധികല്പിച്ചവരിൽനിന്നും ഭിന്നമായ ഒരു സംഘമാകുന്നു. വന്ദ്യന്മാരായ അംഗങ്ങരം ഇരുഭാഗത്തുമുണ്ടു്. അവക്കു തമ്മിൽ യോജിപ്പില്ലാത്തതുകൊണ്ടു് ഉപോസഥവും മററു കായ്യങ്ങളും അവർ വേറേ വേറേ ചെയ്യട്ടെ.'

തമ്മിൽത്തല്ലുകൂടുന്ന ഭിക്ഷുക്കളെ ശാക്യമുനി ഈവിധം ശകാരിച്ചു. ''ലൗകികന്മാർ വല്ലാതെ ബഹളം കൂട്ടുന്നു; പക്ഷെ സംഘത്തിലും ഭിന്നിപ്പു് ഏപ്പെടുമ്പോരം അവരെ എങ്ങനെ കുററപ്പെടുത്തും ? 'അവനെന്നെ കുററം പറഞ്ഞു, അവനെന്നോടു് തെററു ചെയ്തു, അവനെന്നെ ദ്രോഹിച്ചു.' എന്നിങ്ങനെ വിചാരിക്കുന്നവരുടെ വെറുപ്പു് അടങ്ങുകയില്ല. എന്തെന്നാൽ ദ്വേഷം, ദ്വേഷംകൊണ്ടു് അടങ്ങുകയില്ല; ദ്വേഷം സ്നേഹംകൊണ്ടേ നീങ്ങുകയുള്ളൂ. ഇതാണു് നിത്യമായ നിയമം.

ആത്മസംയമനത്തിൻെറ ആവശ്യകത അറിഞ്ഞുകൂടാത്ത ചില ആളുകളുണ്ടു്; അവർ വഴക്കടിച്ചാൽ അവരുടെ പെരുമാററം പൊറുത്തെന്നു വരാം. എന്നാൽ അറിവു കൂടുതലുള്ളവർ തമ്മിൽ ഒരുമയോടെ പാക്കാൻ ശീലിക്കണം.

ഒരു മനുഷ്യനു്, ധമ്മനിഷ്ഠയും സ്വഭാവസ്ഥൈയ്യവും ഉള്ള ഒരു സ്നേഹിതനെ കണ്ടെത്താൻ കഴിയുന്നെങ്കിൽ അയാരം സവ്വവിധ ദുഘടങ്ങളെയും തരണം ചെയ്തു് ആ സ്നേഹിതനോടൊരുമിച്ചു് സുഖമായും അവധാനതയോടെയും പാക്കട്ടെ. എന്നാൽ അമ്മാതിരി ധമ്മനിഷ്ഠയും സ്വഭാവസ്ഥിരതയും ഉള്ള ഒരു സുഹൃത്തിനെ കണ്ടെത്താൻ കഴിയാത്തപക്ഷം, രാജ്യവും രാജ്യഭാരക്ലേശങ്ങളും കൈയ്‌വിട്ടു് വനത്തിൽ പോയി, ഒററയ്ക്കു വിഹരിക്കുന്ന കൊമ്പനാനയുടെ മാതിരി, ഏകാന്തത്തിൽ സ്വസ്ഥജീവിതം വരിക്കാൻ ഒരുങ്ങുന്ന അരചനെപ്പോലെ, അയാരം ഏകാകിയായി കഴിയുന്നതാണു് നല്ലതു്.

മൂഢന്മാരുമായി മിത്രതയില്ല. സ്വാത്ഥികളും അഹങ്കാരികളും കലഹപ്രിയരും മക്കടമുഷ്ടികളും ആയ ആളുകളോടൊരുമിച്ചു വസിക്കുന്നതിലും നല്ലതു് ഒററയ്ക്കു താമസിക്കുന്നതാണു്.''

ഭഗവാൻ സ്വയം നിനച്ചു: 'ഈ തലതെറിച്ച മണ്ടന്മാരെ പറഞ്ഞു നേരെയാക്കുക എളുപ്പമുള്ള പണിയൊന്നുമല്ല.' അദ്ദേഹം എഴുനേററു് അവിടെനിന്നും പോയി.

എതിരാളികരം തമ്മിലുള്ള തക്കം തീരാതെയങ്ങനെ തുടന്നുകൊണ്ടിരിക്കെ തഥാഗതൻ കോശാംബിയിൽനിന്നും പുറപ്പെട്ടു് ഓരോരോ സ്ഥലങ്ങളിൽ ചുററിസഞ്ചരിച്ചു് ഒടുവിൽ ശ്രാവസ്തിയിൽ എത്തി.

തഥാഗതൻെറ അസാന്നിദ്ധ്യത്തിൽ വഴക്കു പിന്നെയും മൂത്തു. കോശാംബിയിലെ ഗൃഹസ്ഥഭക്തന്മാർ അസ്വസ്ഥരായി. അവർ പറഞ്ഞു: 'ഈ തമ്മിൽത്തല്ലുന്ന ഭിക്ഷുക്കരം വല്ലാത്ത ശല്യമായിത്തീന്നിരിക്കുന്നു; അവർ നമുക്കു് അമംഗളം വരുത്തിവെയ്ക്കും. ഇവരുടെ കശപിശ കേട്ടു മടുത്തു ഭഗവാൻ ഇവിടം വിട്ടു് വേറൊരിടത്തുപോയി പാപ്പുറപ്പിച്ചിരിക്കുന്നു. അതിനാൽ നമുക്കു് ഈ ഭിക്ഷുക്കളെ ഇനിമേൽ വണങ്ങുകയോ തുണയ്ക്കുകയോ വേണ്ട. അവർ മഞ്ഞമുണ്ടുടുക്കാൻ യോഗ്യരല്ല. അവരൊന്നുകിൽ

ഭഗവാനെ പ്രസാദിപ്പിക്കണം, അല്ലാത്തപക്ഷം വീട്ടിലേയ്ക്കു മടങ്ങിപ്പോകണം.'

ഭക്തന്മാർ വണങ്ങുകയോ തുണയ്ക്കുകയോ ചെയ്യാതായപ്പോൾ കോശാംബിയിലെ ഭിക്ഷുക്കൾ പശ്ചാത്തപിക്കാൻ തുടങ്ങി. അവർ പറഞ്ഞു: 'നമുക്കു ഭഗവാനെ സമീപിക്കാം; അദ്ദേഹം നമ്മുടെ അഭിപ്രായഭിന്നത തീർത്തു തരട്ടെ.' ഇരുകക്ഷികളും ശ്രാവസ്തിയിൽ ബുദ്ധദേവന്റെ അടുത്തെത്തി. അവർ വന്നിരിക്കുന്ന വിവരമറിഞ്ഞു് അഭിവന്ദ്യനായ ശാരീപുത്രൻ തഥാഗതനെ സംബോധന ചെയ്തു കൊണ്ടറിയിച്ചു: 'കോശാംബിയിലെ തമ്മിൽ തല്ലുന്നവരും ബഹളക്കാരും കലഹപ്രിയരുമായ ഭിക്ഷുക്കൾ, സംഘത്തിൽ പിളർപ്പുണ്ടാക്കിയ കൂട്ടർ, ശ്രാവസ്തിയിലെത്തിയിട്ടുണ്ടു്. പ്രഭോ, അവരോടു് ഞാൻ എന്തു മാതിരിയിലാണു പെരുമാറേണ്ടതു് ?'

തഥാഗതനരുളി: 'ശാരീപുത്ര, അവരെ ശകാരിക്കരുതു്; എന്തെന്നാൽ പരുഷവാക്കുകൾ ഒരു പരിഹാരമാകയില്ല; അതാർക്കും രസകരവുമല്ല. ഇരുകൂട്ടർക്കും പ്രത്യേകം പാർപ്പിടങ്ങൾ നല്കുക; നിഷ്പക്ഷമായ മര്യാദയോടെ അവരോടു പെരുമാറുകയും ചെയ്യു. ക്ഷമയോടെ രണ്ടു കൂട്ടർ പറയുന്നതും കേൾക്കുക. ഇരുഭാഗങ്ങളും തൂക്കിനോക്കുന്നവനാണു് വിവേകവാൻ. ഇരുകൂട്ടരും തങ്ങളുടെ വാദങ്ങൾ ഉന്നയിച്ചു കഴിഞ്ഞാൽ സംഘം ഒരു യോജിപ്പിലെത്തി സമാധാനം പുനഃസ്ഥാപിച്ചതായി പ്രഖ്യാപിക്കട്ടെ.'

ധാത്രിയായ പ്രജാപതി വന്നു് ബുദ്ധനോടു് ഉപദേശം തേടി; അദ്ദേഹം പറഞ്ഞു: 'ഗൃഹസ്ഥന്മാർ നൽകുന്ന ദാനവസ്തുക്കൾ, വസ്ത്രമോ ആഹാരമോ എന്തായാലും, ആവശ്യംപോലെ അവ ഇരുഭാഗക്കാരും അനുഭവിക്കട്ടെ. ആരുടെ നേരെയും പ്രത്യേകം പക്ഷപാതമൊന്നും കാണിക്കരുതു്.'

അഭിവന്ദ്യനായ ഉപാലി, തഥാഗതനെ സമീപിച്ചു്, സംഘത്തിൽ സമാധാനം പുനഃസ്ഥാപിക്കുന്ന കാര്യത്തെക്കുറിച്ചു് ഈ വിധം ചോദിച്ചു: 'പ്രഭോ, കൂടുതൽ വാദം ഉണ്ടാവാതിരിക്കാൻവേണ്ടി, കലഹകാരണത്തെക്കുറിച്ചു് അന്വേഷണമൊന്നും നടത്താതെ സംഘത്തിൽ വീണ്ടും സമാധാനം സ്ഥാപിതമായി എന്നു പ്രഖ്യാപിക്കുന്നതു് ശരിയായിരിക്കുമോ ?'

തഥാഗതൻ അരുൾചെയ്തു: 'സ്ഥിതിഗതികളെക്കുറിച്ചു് അന്വേഷിക്കാതെ അനുരഞ്ജനം സ്ഥാപിക്കപ്പെട്ടു എന്നു സംഘം പ്രഖ്യാപിക്കുന്ന പക്ഷം ആയതു് ശരിയോ ന്യായയുക്തമോ ആയിരിക്കുകയില്ല. സമാധാനസ്ഥാപനം രണ്ടു വിധത്തിലാകാം: ഒന്നു്, വാക്കിൽ; രണ്ടു് വാക്കിലും വിശ്വാസത്തിലും. കാര്യത്തെക്കുറിച്ചന്വേഷിക്കാതെ സംഘം സമാധാനസ്ഥാപനം പ്രഖ്യാപിച്ചാൽ ആ സമാധാനം വാക്കിൽ മാത്രമായിരിക്കും. നേരെമറിച്ചു്, സംഘം കാര്യത്തെക്കുറിച്ചു് അന്വേഷിച്ചു്, അതിന്റെ അടിത്തട്ടുവരെ പോയശേഷം സമാധാനസ്ഥാപനം പ്രഖ്യാപിക്കാൻ തീരുമാനിക്കുന്ന പക്ഷം ആ തീരുമാനം വാക്കിലും വിശ്വാസത്തിലും ഉറച്ചതായിരിക്കും. വാക്കിലും വിശ്വാസത്തിലുംകൂടി എത്തിച്ചേർന്ന സമാധാനം മാത്രമേ ശരിയും ന്യായയുക്തവും ആയിരിക്കൂ.'

അനന്തരം തഥാഗതൻ ഭിക്ഷുക്കളെ സംബോധനചെയ്തുകൊണ്ടു് ദീഘായുവിന്റെ കഥ പറഞ്ഞു: ''പണ്ടുകാലത്തു കാശിയിൽ ബ്രഹ്മദത്തൻ എന്ന പേരായി പ്രബലനായ ഒരു രാജാവുണ്ടായിരുന്നു. അയാൾ കോസലത്തിലെ രാജാവായ ദീഘിതിയുടെ നേരെ യുദ്ധത്തിനു പോയി: എന്തെന്നാൽ അയാൾ ഇങ്ങനെ ആലോചിച്ചു: 'കോസലരാജ്യം ചെറുതാണു്; ദീഘിതിക്കു് എന്റെ സേനയെ എതിർക്കാൻ സാദ്ധ്യമല്ല.'

കാശിരാജാവിന്റെ പെരുമ്പടയെ എതിർത്തു നില്ക്കുക അസാദ്ധ്യമെന്നു കണ്ടു് ദീഘിതി തന്റെ ചെറുരാജ്യം ബ്രഹ്മദത്തന്റെ കോയ്മയ്ക്കു വിട്ടിട്ടു്, നാടുവിട്ടോടിപ്പോയി. അങ്ങിങ്ങു് അലഞ്ഞുതിരിഞ്ഞു് അവസാനം ഭാര്യയുമൊരുമിച്ചു് കാശിയിലെത്തി പട്ടണത്തിനു പുറത്തു് ഒരു കുശവന്റെ കുടിലിൽ താമസമാക്കി. അവർക്കു് ഒരു പുത്രനുണ്ടായി. അവർ അവനു് ദീഘായു എന്നു പേരിട്ടു. ദീഘായുവിനു് പ്രായപൂർത്തിയായപ്പോൾ രാജാവു് ആലോചിച്ചു: 'ബ്രഹ്മദത്തരാജാവു് നമുക്കു വലിയ ദ്രോഹം ചെയ്തിട്ടുണ്ടു്; അദ്ദേഹം നമ്മുടെ പ്രതികാരത്തെ ഭയപ്പെടുന്നുണ്ടു്. നമ്മെ കൊല്ലാൻ അദ്ദേഹം

ശ്രമിക്കം. കണ്ടുകൂടിയാൽ നമ്മെ മൂവരേയും അദ്ദേഹം കൊല്ലും.' എന്നിട്ടദ്ദേഹം പുത്രനെ തൻെറയടുത്തുനിന്നും പറഞ്ഞയച്ചു. പിതാവിൽ നിന്നും ശരിയായ തരത്തിൽ വിദ്യാഭ്യാസം ലഭിച്ച ദീഘായു വിവിധകലകഠം സശ്രദ്ധം അഭ്യസിച്ചു; അവയിൽ വിദഗ്ദ്ധനായി, പക്വമതിയുമായി.

അക്കാലത്തു ദീഘിതിയുടെ ക്ഷുരകൻ കാശിയിൽ താമസിച്ചിരുന്നു. അയാഠം തൻെറ പഴയ യജമാനനായ രാജാവിനെ കണ്ടുമുട്ടി. ലോഭപ്രേകൃതക്കാരനായിരുന്നതുകൊണ്ടു് അവൻ തൻെറ പൂവ്വപ്രഭുവിനെ ബ്രഹ്മദത്തനു് ഒററിക്കൊടുത്തു. കോസലരാജാവും പത്നിയും പ്രച്ഛന്നവേഷരായി ഒരു കലാലൻെറ കടിലിൽ ഒളിച്ചു താമസിക്കുന്നുവെന്നു കേട്ട കാശിരാജാവു് ബ്രഹ്മദത്തൻ, അവരെ പിടിച്ചുകെട്ടി തലയെടുക്കാൻ കല്പന കൊടുത്തു. അതിനു് ആജ്ഞപ്തനായ നിയമനിവ്വാഹകൻ ദീഘിതിരാജാവിനെ ബന്ധിച്ചു വധസ്ഥലത്തേയ്ക്കു കൊണ്ടുപോയി.

ബന്ധനസ്ഥനായ രാജാവു് കാശിയിലെ പെരുവഴിയിൽക്കൂടി ഇപ്രകാരം നയിക്കപ്പെട്ടുകൊണ്ടിരിക്കെ, അദ്ദേഹം അച്ഛനമ്മമാരെ കാണാനായി മടങ്ങിവരുന്ന സ്വപുത്രനെ കണ്ടു. പുത്രസാന്നിദ്ധ്യം പുറത്തറിയിക്കാതിരിക്കാനുള്ള ഉത്കണ്ഠയോടും, അതേ സമയം തൻെറ അന്ത്യോപദേശം പുത്രനെ അറിയിക്കാനുള്ള ആകാംക്ഷയോടുംകൂടിഅദ്ദേഹംപറഞ്ഞു:'മകനെ, ദീഘായോ, ദീഘദൃഷ്ടിയുമാകരുതു്, ഹ്രസ്വദൃഷ്ടിയുമാകരുതു്; എന്തെന്നാൽ വെറുപ്പു് വെറുപ്പുകൊണ്ടല്ല അടങ്ങുന്നതു്. വെറുപ്പടങ്ങുന്നതു് വെറുപ്പില്ലായ്മകൊണ്ടു മാത്രമാണു്.'

കോസലരാജനും രാജ്ഞിയും വധിക്കപ്പെട്ടു. അവരുടെ പുത്രൻ ദീഘായു വീര്യമേറിയ മദ്യം കൊണ്ടുവന്നു കൊടുത്തു രാജപുരുഷന്മാരെ മയക്കി.രാത്രിയായപ്പോഠം ദീഘായു താതമാതാക്കളുടെ ശരീരമെടുത്തു് ചിതയിൽവെച്ചു് യഥാവിധി സംസ്കാരം നടത്തി.

ബ്രഹ്മദത്തൻ ഇതു കേട്ടു പേടിച്ചു. അയാഠം ആലോചിച്ചു: 'ദീഘിതിയുടെ മകൻ വിവേകമുള്ള ഒരു യുവാവാണു്. അവൻ തൻെറ മാതാപിതാക്കളുടെ വധത്തിനു് പ്രതികാരം ചെയ്യും. സൗകര്യം കിട്ടിയാൽ അവനെൻെറ കഥ കഴിക്കും.'

യുവദീഘായു കാട്ടിൽ പോയി വളരെ നേരം വിലപിച്ചു. എന്നിട്ടു് അദ്ദേഹം കണ്ണീരൊക്കെ തുടച്ചു് കാശിയിലേയ്ക്കു മടങ്ങി. അരചൻെറ ആനലായത്തിൽ വേലയ്ക്കു് ആളുകളെ ആവശ്യമുണ്ടെന്നു കേട്ടു് അയാഠം ജോലിക്കു് അപേക്ഷിച്ചു; ഗജപാലകൻ അയാളെ ജോലിയിൽ നിയമിക്കുകയും ചെയ്തു.

ഇരവിൽ ഒരു മധുരനാദം മുഴങ്ങുന്നതും ഒരു മോഹനഗാനം വീണയിൽ വായിക്കുന്നതും രാജാവു കേഠക്കാനിടയായി. അതദ്ദേഹത്തെ ആകഷിച്ചു. ഗായകനാരെന്നു് അനുചരരോടന്വേഷിച്ചപ്പോഠം മനസ്സിലായി ഗജപാലൻെറ കീഴിൽ വിവിധകലാകുശലനും സഹപ്രവത്തകരുടെ പ്രീതിപാത്രവും ആയ ഒരു യുവാവു് ജോലി ചെയ്യുന്നുണ്ടെന്നു്. അവർ പറഞ്ഞു: 'അവൻ വീണ വായിക്കാറുണ്ടു്; അവനായിരിക്കണം രാജാവിൻെറ ഹൃദയത്തെ ആനന്ദിപ്പിച്ചതു്.' രാജാവു് യുവാവിനെ വിളിച്ചുവരുത്തി. ദീഘായുവിനെ കണ്ടു പ്രീതനായ അരചൻ അയാഠക്കു് അരമനയിൽത്തന്നെ വേല നല്കി. വിനയത്തോടും വിവേകത്തോടും കൃത്യനിഷ്ഠയോടുംകൂടി ആ യുവാവു് സ്വകൃത്യങ്ങഠം നിവ്വഹിക്കുന്നതു കണ്ടു് വിശ്വാസംപൂണ്ട രാജാവു് വളരെവേഗം അയാഠക്കു് ചുമതലയേറിയ ജോലി കൊടുത്തു.

അങ്ങനെയിരിക്കെ രാജാവു് നായാട്ടിനു പോകാനും പരിവാരങ്ങളിൽനിന്നു പിരിയാനും ഇടയായി; യുവാവായ ദീഘായു മാത്രമേ കൂടെയുണ്ടായിരുന്നുള്ളു. വേട്ടയാടിത്തളന്ന മന്നൻ ദീഘായുവിൻെറ മടിയിൽ തലയും വെച്ചു കിടന്നു് ഉറക്കമായി.

ദീഘായു ആലോചിച്ചു: 'തങ്ങഠക്കേപ്പെട്ട കടുത്ത ദ്രോഹങ്ങഠം ആളുകഠം ക്ഷമിക്കും; എന്നാൽ അവർ സ്വയം ചെയ്ത ദ്രോഹങ്ങളെക്കുറിച്ചു് അവക്കൊരിക്കലും സ്വസ്ഥതയുണ്ടാവില്ല. അവർ തങ്ങളുടെ വിരോധപാത്രങ്ങളെ സമൂലം നശിപ്പിക്കാൻ നോക്കും. ഈ ബ്രഹ്മദത്തരാജാവു് നമുക്കു് കടുത്ത ദ്രോഹം ചെയ്തിട്ടുണ്ടു്; ഇവൻ നമ്മുടെ രാജ്യം തട്ടിയെടുത്തു;

എന്റെ അച്ഛനെയും അമ്മയെയും കൊലചെയ്തു. ഇവനിപ്പോഠം എന്റെ അധീനത്തിലാണു്.' ഇങ്ങനെ നിനച്ചുകൊണ്ടു് അയാഠം വാഠം ഊരി. അപ്പോഠം അയാഠം തന്റെ അച്ഛന്റെ അവസാനവാക്കുകഠം ഓർമ്മിച്ചു: 'ദീർഘദൃഷ്ടിയുമാകരുതു്; ഹ്രസ്വദൃഷ്ടിയുമാകരുതു്. എന്തെന്നാൽ വെറുപ്പു് വെറുപ്പുകൊണ്ടല്ല അടങ്ങുന്നതു്. വെറുപ്പടങ്ങുന്നതു് വെറുപ്പില്ലായ്മകൊണ്ടാണു്.' ഇതാലോചിച്ചു് അയാഠം വാഠം ഉറയിൽ തിരുകി.

രാജാവു് ഉറക്കത്തിൽ അസ്വസ്ഥനായി; എന്നിട്ടുണന്നു. അപ്പോഠം യുവാവു ചോദിച്ചു: 'രാജൻ, എന്താണവിടുന്നു ഭയപ്പെട്ടവനെപ്പോലെ കാണപ്പെടുന്നതു്?' അതിനു മറുപടിയായി മന്നൻ പറഞ്ഞു: 'എന്റെ ഉറക്കമെപ്പൊഴും അസ്വസ്ഥമാണു്; കാരണം, യുവാവായ ദീർഘായു വാളുമായി എന്റെ നേക്കു വരുന്നതായി ഞാൻ അടിയ്ക്കടി പേക്കിനാവു കാണുന്നു. ഞാനിവിടെ നിന്റെ മടിയിൽ തലയുംവെച്ചു കിടന്നുറങ്ങിയപ്പോഠം ഞാൻ പിന്നെയും ആ ഭയാനകസ്വപ്നം കണ്ടു; ഞാൻ പേടിച്ചു ഞെട്ടിയുണന്നു.'

തത്സമയം ആ തരുണൻ തന്റെ ഇടതുകൈയ് നിരായുധനായ അരചന്റെ തലയിൽ ഉറപ്പിച്ചു് വലതു കൈയ്യാൽ വാളൂരിക്കൊണ്ടു് ഈവിധം പറഞ്ഞു: 'ദീർഘിതിരാജന്റെ മകൻ ദീർഘായുവാണു ഞാൻ. അച്ഛന്റെ രാജ്യം നീ അപഹരിച്ചു; എന്നിട്ടു് എന്റെ അച്ഛനെയും അമ്മയെയും നീ കൊന്നു. ഞങ്ങഠം അനുഭവിച്ചിട്ടുള്ള പീഡകഠംകൊണ്ടുള്ള വിരോധം ആളുകഠം പൊറുക്കുമെന്നും അതിലും വളരെയേറെ പ്രയാസമാണു് ഞങ്ങഠം ചെയ്ത ദ്രോഹങ്ങഠം മറക്കാനെന്നും എനിക്കറിയാം; തന്മൂലം നീ എന്റെ പേരിൽ കരുണ കാണിക്കും എന്നെനിക്കു പ്രതീക്ഷിക്കാൻ നിവൃത്തിയില്ല. എന്നാലിപ്പോഠം പ്രതികാരത്തിനു് എനിക്കിതാ ഒരവസരം ലഭിച്ചിരിക്കുന്നു.'

താൻ യുവാവായ ദീർഘായുവിന്റെ കനിവിൻകീഴിലാണെന്നു കണ്ടു അരചൻ കൂപ്പുകൈയ്യോടെ അപേക്ഷിച്ചു: 'എനിക്കെന്റെ പ്രാണൻ തരൂ പ്രിയ ദീർഘായോ, എന്റെ പ്രാണൻ തരൂ. ഞാൻ എന്നെന്നും താങ്കളോടു കൃതജ്ഞനായിരിക്കുന്നതാണു്.'

വെറുപ്പോ വിരോധമോ കൂടാതെ ദീർഘായു മറുപടി പറഞ്ഞു: 'രാജൻ, എന്റെ പ്രാണൻ അങ്ങു് അപകടത്തിലാക്കിയിരിക്കെ, ഞാനെങ്ങനെയാണു് അങ്ങേയ്ക്കു് പ്രാണൻ തരുന്നതു്? ഞാൻ അങ്ങയുടെ പ്രാണൻ വേർപെടുത്താൻ വിചാരിക്കുന്നില്ല. അങ്ങാണു് ഹേ രാജൻ, എനിക്കെന്റെ പ്രാണൻ തരേണ്ടതു്.'

രാജാവു പറഞ്ഞു: 'പ്രിയ ദീർഘായോ, എങ്കിൽ എനിക്കെന്റെ പ്രാണൻ തരൂ; ഞാൻ നിനക്കു് നിന്റെ പ്രാണനും തരാം.'

ഇപ്രകാരം കാശിരാജനായ ബ്രഹ്മദത്തനും യുവാവായ ദീർഘായുവും പരസ്പരം പ്രാണദാനം ചെയ്തു് കരം ഗ്രഹിച്ചു; അന്യോന്യം ദ്രോഹിക്കയില്ലെന്നു് പ്രതിജ്ഞയും ചെയ്തു. കാശിരാജൻ യുവദീർഘായുവിനോടു ചോദിച്ചു: 'നിന്റെ അച്ഛൻ അവസാനസമയത്തു്, ''ദീർഘദൃഷ്ടിയുമാകരുതു്, ഹ്രസ്വദൃഷ്ടിയുമാകരുതു്; എന്തെന്നാൽ വെറുപ്പു വെറുപ്പുകൊണ്ടല്ല അടങ്ങുന്നതു്. വെറുപ്പടങ്ങുന്നതു് വെറുപ്പില്ലായ്മകൊണ്ടാണു്.'' എന്നു പറഞ്ഞതെന്തിനാണു്? അതുകൊണ്ടു് എന്താണു നിന്റെ അച്ഛൻ ഉദ്ദേശിച്ചതു്?'

യുവാവു മറുപടി പറഞ്ഞു; ''ഹേ രാജൻ, എന്റെ അച്ഛൻ അവസാനസമയത്തു്, 'ദീർഘദൃഷ്ടിയാകരുതു്.' എന്നു പറഞ്ഞപ്പോഠം അദ്ദേഹം ഉദ്ദേശിച്ചതു് 'നിന്റെ വിദ്വേഷം വളരെ ദൂരം പോകരുതു്' എന്നാണു്. 'ഹ്രസ്വദൃഷ്ടിയാകരുതു്.' എന്നു് അച്ഛൻ പറഞ്ഞതിന്റെ ഉദ്ദേശം 'നിന്റെ മിത്രങ്ങളുമായി ബന്ധപ്പെട്ടു പിണങ്ങരുതു്.' എന്നത്രെ. 'വെറുപ്പു വെറുപ്പുകൊണ്ടല്ല അടങ്ങുന്നതു്; വെറുപ്പടങ്ങുന്നതു് വെറുപ്പില്ലായ്മകൊണ്ടാണു്.' എന്നു് അച്ഛൻ പറഞ്ഞപ്പോഠം ഉദ്ദേശിച്ചതിതാണു്: 'ഹേ രാജൻ, അങ്ങെന്റെ അച്ഛനെയും അമ്മയെയും കൊന്നു; അതിനു പകരമായി ഞാൻ അങ്ങയുടെ പ്രാണൻ അപഹരിക്കുന്ന പക്ഷം അങ്ങയുടെ അനുയായികഠം തരം കിട്ടുമ്പോഠം എന്നെ കൊല്ലും. എന്റെ സഹായികഠം തക്കം നോക്കി അവരുടെ കഥയും കഴിക്കും. ഇങ്ങനെ വൈരംകൊണ്ടു് വൈരം ഒടുങ്ങുകയില്ല.' എന്നാലിപ്പോഠം അല്ലയോ രാജാവേ, അങ്ങെനിക്കു് പ്രാണാഭയം നൽകി; ഞാനങ്ങേയ്ക്കും പ്രാണദാനം ചെയ്തു. ഇങ്ങനെ നിർവ്വൈരംകൊണ്ടു് വൈരം അസ്തമിച്ചു.''

ബ്രഹ്മദത്തൻ സ്വയം നിനച്ചു: 'തന്റെ അച്ഛൻ ഗൂഢാർത്ഥത്തിൽ പറഞ്ഞ കാര്യം ഈ യുവദീർഘായു ശരിക്കും മനസ്സിലാക്കിയല്ലൊ! ഇവനെത്ര വിവേകശാലി!' അനന്തരം രാജാവു് ദീർഘായുവിനു് അയാളുടെ രാജ്യം തിരിച്ചു കൊടുത്തു; മാത്രമല്ല, ദീർഘായുവിനെക്കൊണ്ടു് തന്റെ മകളെ വിവാഹം ചെയ്യിക്കുകയും ചെയ്തു.'

കഥ പറഞ്ഞവസാനിപ്പിച്ചശേഷം തഥാഗതൻ അരുളി: 'സോദരരേ, നിങ്ങൾ ധർമ്മദ്രഷ്ട്യാ എന്റെ സന്താനങ്ങളാണു്; എന്റെ ധർമ്മവാണികളിൽനിന്നും ഉളവായവരാണു നിങ്ങൾ. അച്ഛൻ നല്കുന്ന ഉപദേശം കുഞ്ഞുങ്ങൾ ചവിട്ടിമെതിക്കാൻ പാടുള്ളതല്ല; നിങ്ങൾ മേലിൽ എന്റെ നിർദ്ദേശമനുസരിച്ചു് ജീവിക്കുവിൻ.'

അനന്തരം ഭിക്ഷുക്കൾ സമ്മേളിച്ചു: പരസ്പരാദരത്തോടെ അവർ തങ്ങളുടെ അഭിപ്രായഭിന്നതകൾ ചർച്ച് ചെയ്തു; സംഘത്തിൽ സമാധാനം പുനഃസ്ഥാപിക്കപ്പെടുകയും ചെയ്തു.

പോൾ കാരുസ് എഴുതിയ ബുദ്ധസുവിശേഷത്തിൽനിന്നു്. വിവർത്തനം: – സിദ്ധിനാഥാനന്ദസ്വാമി

---

# കർമ്മസിദ്ധാന്തം

**ആചാര്യ വിനോബ**

കർമ്മസിദ്ധാന്തത്തെപ്പററിയുള്ള നമ്മുടെ ധാരണ പലപ്പോഴും അബദ്ധമാവാറുണ്ടു്. എന്റെ കർമ്മത്തിന്റെ ഫലം എനിക്കു് അവശ്യം ലഭിക്കും. ഇവിടെ അല്ലെങ്കിൽ അവിടെ (അടുത്ത ജന്മത്തിൽ) ലഭിക്കും – ഈ കർമ്മസിദ്ധാന്തം അനിവാര്യമാണു്. എന്നാൽ, എന്റെ കർമ്മത്തിന്റെ ഫലം എനിക്കുതന്നെ ലഭിക്കും, താങ്കൾക്കു ലഭിക്കുകയില്ല; താങ്കളുടെ കർമ്മത്തിന്റെ ഫലം താങ്കൾക്കുതന്നെ കിട്ടും, എനിക്കു കിട്ടുകയില്ല എന്നു കരുതുന്നതു ശരിയല്ല. ചില കർമ്മങ്ങൾ പലരും കൂടിച്ചേർന്നു ചെയ്യുന്നതായിരിക്കും, ചിലതു വ്യക്തിഗതവുമായിരിക്കും. ചിലപ്പോൾ താങ്കൾ ചെയ്ത തെററിന്റെ ഫലം എനിക്കനുഭവിക്കേണ്ടി വരുന്നു. ഞാൻ ചെയ്ത തെററിന്റെ ഫലം എന്റെ കുടുംബത്തിന്നു് അനുഭവിക്കേണ്ടി വരുന്നു. ഒരിടത്തു് അഞ്ചുപേരുണ്ടെന്നു വിചാരിക്കുക. അതിൽ ഒരാൾ ചെയ്ത ദുഷ്പ്രവൃത്തിയുടെ ഫലം ബാക്കി നാലു പേക്കുംകൂടി അനുഭവിക്കേണ്ടതായിവരുന്നു.

വീട്ടിൽ ഒരു കുട്ടി കള്ളനായിത്തീർന്നു. എന്റെ കഴിഞ്ഞ ജന്മം ഹേതുവായിട്ടാണു് ഈ കുട്ടി കള്ളനായതു് എന്നു കരുതുന്നതു ശരിയല്ല. എന്റെ കുട്ടി കള്ളനായിത്തീരരുതു്–അതിന്റെ ചുമതല അച്ഛനെന്ന നിലയിൽ എനിക്കുമുണ്ടു്. ഇവിടെ ഇരുന്നു് ഒരാൾ ബീഡി വലിച്ചു് കുററി വലിച്ചെറിഞ്ഞു. അതുകൊണ്ടു് എന്റെ വീടു കത്തി. വീടു് എന്റേതു്, ബീഡി വലിച്ചതു് ആ മനുഷ്യൻ. അതിന്റെ ഫലം എനിക്കു് അനുഭവിക്കേണ്ടതായിവന്നു. ഇതിനെപ്പററി ഞാൻ പൂർവ്വജന്മത്തിൽ എന്തെങ്കിലും പാപം – തെററു് – ചെയ്തിട്ടുണ്ടാവും, അതിന്റെ ഫലമാണു് വീടു കത്തിയതു് എന്നു പറയുന്നതായാൽ അതു വളരെ വലിയ ദുരാശയമായിരിക്കും, അതു് ഉചിതമാണെന്നു പറയാൻ വയ്യ. അതിൽ, സാമൂഹ്യമായ ചുമതലയും നിഹിതമായിരിക്കുന്നുണ്ടു്. ചില കർമ്മങ്ങൾ ഗ്രാമക്കാരെല്ലാം ചേർന്നു ചെയ്യുന്നതായിരിക്കും. അതിൽ ഒരു വ്യക്തിക്കു മാത്രമാണു് ചുമതല എന്നു കരുതുന്നതു ശരിയല്ല.

ഒരു കാര്യം നാം മനസ്സിലാക്കണം. കർമ്മം അനുഭവിക്കാതെ അതവസാനിക്കുകയില്ല. എന്നാൽ, ഈ കാര്യ–കാരണ–നിയമം അനിവാര്യരൂപേണ ഈശ്വരനു ബാധകമാക്കുന്നതു

ശരിയല്ല. ഈശ്വരൻ തന്റെ നിയമത്തിന്റെ കാര്യത്തിൽ സ്വതന്ത്രനാണ്; ഈശ്വരന്നു നിയമത്തിന്നപ്പുറത്തു പോയിട്ടും കാര്യം നിർവ്വഹിക്കുക സാദ്ധ്യമാണ് — എന്നു കരുതുന്നതു്, എനിക്കു യുക്തിയുക്തമായി തോന്നുന്നുണ്ടു്. 'നമ്മുടെ പാപകർമ്മങ്ങളും ക്ഷമിക്കപ്പെടണം, കാരണം, കർമ്മഫലം അനുഭവിച്ചുകൊണ്ടേ ഇരിക്കുന്നതായാൽ അതൊരിക്കലും അവസാനിക്കയില്ല.' എന്നു് എനിക്കു ചിലപ്പോൾ തോന്നാറുണ്ടു്. ഇതിന്റെ അർത്ഥം കർമ്മഫലത്തിന്റെ സിദ്ധാന്തത്തിലെന്നപോലെതന്നെ ഈശ്വരൻ വിചാരിച്ചാൽ കർമ്മത്തെ ക്ഷമിക്കാൻ സാധിക്കുമെന്ന കാര്യത്തിലും നമുക്കു വിശ്വാസമുണ്ടു് എന്നാകുന്നു.

കർമ്മസിദ്ധാന്തം നിങ്ങൾക്കു ശിക്ഷ നല്കുന്നതിന്നുള്ളതല്ല. ശിക്ഷ നല്കുന്നതു് ഈശ്വരന്റെ പ്രേമത്തിന്റെ ലക്ഷണമാകുന്നു. ഈശ്വരൻ താങ്കളെ നന്നാക്കാനാഗ്രഹിക്കുന്നു. ഈ നിയമത്തിന്നു് അപവാദം ഉണ്ടാവാം. നിയമപ്രകാരം തൂക്കാൻ വിധിച്ചവന്നു് മാപ്പുനല്കാൻ രാഷ്ട്രപതിക്കു സാധിക്കും. ന്യായത്തേക്കാൾ ശ്രേഷ്ഠമായ ഒരു വസ്തുവുണ്ടു്, അതാണു് ദയ. നമ്മുടെ ദുഷ്പ്രവൃത്തികളുടെ ഫലം നമുക്കു തീർച്ചയായും ലഭിക്കണം. പക്ഷെ, ഈശ്വരന്റെ കൃപയുണ്ടെങ്കിൽ അതിൽനിന്നു് ഒഴിവാകാനും സാധിക്കും. ഒരാൾ എത്രതന്നെ ദുഷ്പ്രവൃത്തി ചെയ്താലും പശ്ചാത്തപിക്കുന്നതായാൽ ആയാൾ നന്നാവും. ആയാൾ പ്രായശ്ചിത്തം ചെയ്താൽ കൂടുതൽ നന്നായി. ചില കർമ്മങ്ങൾ സാമൂഹ്യമായിരിക്കും, അവയുടെ ഫലം പലർക്കും അനുഭവിക്കേണ്ടിവരും; ചിലർക്കു് അവയിൽനിന്നു് ഒഴിവാകാനും സാധിച്ചേയ്ക്കാം എന്നു താത്പര്യം.

## കർമ്മം മൂന്നു പ്രകാരം

കർമ്മം മൂന്നു പ്രകാരത്തിലുണ്ടു്. സഞ്ചിതം പ്രാരബ്ധം, ക്രിയമാണം. മനുഷ്യൻ ജനിക്കുമ്പോൾ ഈ മൂന്നുതരം കർമ്മങ്ങളിൽനിന്നു് സഞ്ചിതകർമ്മം, എന്നുവെച്ചാൽ കഴിഞ്ഞ അനേകം ജന്മങ്ങളിൽ ശേഖരിച്ചുവെച്ച കർമ്മം, എടുത്തുകൊണ്ടാണു് വരുന്നതു്. അതവൻ അനുഭവിക്കണം. അതിലും ചില കർമ്മങ്ങൾ തീവ്രങ്ങളായിരിക്കും; ചിലതു മറിച്ചും ആയിരിക്കും. തീവ്രകർമ്മങ്ങളുടെ ഫലം പെട്ടെന്നു ലഭിക്കുന്നു, മന്ദകർമ്മങ്ങളുടേതു് കാലക്രമത്തിലേ ലഭിക്കൂ. തീവ്രകർമ്മങ്ങളുടെ ഫലം അനുഭവിക്കാനാണു് ഈ ജന്മംതന്നെ ലഭിച്ചിരിക്കുന്നതു്. ഇതിന്റെ പേരു് പ്രാരബ്ധകർമ്മം എന്നാണു്. കർമ്മത്തിന്റെ ആ മന്ദഭാഗമുണ്ടല്ലോ, ഇപ്പോഴനുഭവിക്കാൻ സാധിക്കാത്തതു്, അതു് 'അനാരബ്ധ' കർമ്മമാണു്. അതിപ്പോൾ ആരംഭിച്ചിട്ടില്ല; പക്ഷേ, അതു കെട്ടിക്കിടക്കുന്നുണ്ടു്. അതു നിങ്ങൾ അനുഭവിക്കേണ്ടതാണു്. അതിന്നായിട്ടാണു് അതിനെ കൊണ്ടുവന്നിട്ടുള്ളതു്. ബാങ്കിൽനിന്നു നിങ്ങൾ ഒരു തുക പിൻവലിച്ചു. അതിനെ ഉപയോഗിച്ചുകൊണ്ടു് നിങ്ങൾ ജീവിതം നയിക്കുന്നു.

ഇപ്പോൾ ഭഗവാൻ നിങ്ങൾക്കു കൈകാൽ തന്നിട്ടുണ്ടു്, നിങ്ങൾ അവയെക്കൊണ്ടു വേറേയും കർമ്മങ്ങൾ ചെയ്യുന്നു. ഇതു പുതിയ 'ക്രിയമാണ' കർമ്മമാകുന്നു. പഴയതുണ്ടു്, അതിന്നു പുറമേ ഈ പുതിയ കർമ്മങ്ങളും ചെയ്തുകൊണ്ടിരിക്കുന്നു. ഈ പ്രാരബ്ധകർമ്മമവസാനിക്കുമ്പോൾ മനുഷ്യൻ മരിക്കുന്നു. അതിന്നുശേഷം പഴയ എല്ലാ സഞ്ചിതകർമ്മങ്ങളും, ഇപ്പോൾ പുതുതായി ചെയ്ത കർമ്മങ്ങളും അനുഭവിക്കേണ്ടതായിവരും. ഈ പുതിയ കർമ്മങ്ങൾ വളരെ അധികമുണ്ടെങ്കിൽ സഞ്ചിതകർമ്മവും (അവശേഷിച്ചതു്, അനാരബ്ധകർമ്മം) ക്രിയമാണകർമ്മവും കൂടിച്ചേർന്നു വളരെ വലുതായിത്തീർന്നേക്കാം. തിന്നുതീർത്തതിനേക്കാൾ അധികം പുതുതായി ചെയ്താൽ സഞ്ചിതകർമ്മം വർദ്ധിക്കും, ഇല്ലെങ്കിൽ കുറയും. പുനർജ്ജന്മത്തിൽ ഇതിന്റെ ഏററക്കുറച്ചിൽ നിങ്ങളുടെ സ്വപ്രയത്നത്തെ ആശ്രയിച്ചിരിക്കും.

പരമാത്മാവിന്റെ കൃപ ഉളവാകുന്നതായാൽ, ആത്മസാക്ഷാത്കാരം ഉണ്ടായാൽ, എല്ലാ അനാരബ്ധകർമ്മങ്ങളും അവസാനിക്കും. ആ കർമ്മം ജ്ഞാനംകൊണ്ടും നഷ്ടമാവാം. എന്നാൽ, പ്രാരബ്ധകർമ്മം അനുഭവിച്ചുതന്നെ തീരണം. അപ്പോൾ 'ക്രിയമാണകർമ്മം' ബാധകമാവുകയില്ല. അതുണ്ടാവുമ്പോൾതന്നെ നശിക്കും. അതിന്റെ ലേപം ഉണ്ടാവുകയില്ല. കാരണം, അതിൽ അഹങ്കാരം അശേഷമില്ല. ഇങ്ങനെ 'സഞ്ചിതകർമ്മ'വും 'ക്രിയമാണ

കർമ്മ'വും ജ്ഞാനംകൊണ്ടു നഷ്ടമാവുക സാധ്യമാണെന്നു സ്പഷ്ടമായി. എന്നാൽ, 'പ്രാരബ്ധകർമ്മം' അനുഭവിക്കാൻ തുടങ്ങിയാൽ അതു തീരുന്നതുവരെ അനുഭവിക്കുകതന്നെ വേണം. ജ്ഞാനം ഉണ്ടായാലും ശരി ഉണ്ടായില്ലെങ്കിലും ശരി, അതിൽനിന്നു മോചനമില്ല. അതിനാലാണ് വലിയ വലിയ ജ്ഞാനികൾപോലും രോഗബാധിതരായി ദേഹത്യാഗം ചെയ്തതായി കാണുന്നത്.

ജ്ഞാനി ഒരിക്കലും രോഗഗ്രസ്തനാവരുത് എന്നായിരുന്നു ഗാന്ധിജിയുടെ ആഗ്രഹം. ഞാൻ പറഞ്ഞു: 'ആയാളുടെ ജ്ഞാനത്തിൽ രോഗഗ്രസ്തനാവുന്നതിനു ശക്തിയില്ല. പക്ഷേ, ആയാളുടെ പൂർവ്വകർമ്മമില്ലേ, അതിൽ ആ ശക്തിയുണ്ട്. ജ്ഞാനം ഹേതുവായി ആയാൾ ആ ദുഃഖം ശാന്തചിത്തനായി സഹിക്കും.'

## എന്താണ് കർമ്മബന്ധനം ?

ഇവിടെ ഒരു ചോദ്യം വരുന്നു: എന്താണ് ഈ കർമ്മബന്ധനം എന്നത്? ചിത്തത്തിൽ കർമ്മത്തിൻെറ ഒരു വേഗം ഉളവാകുന്നതാണ് കർമ്മബന്ധനം. മനുഷ്യൻ കർമ്മം ചെയ്തുചെയ്ത് അതിൻെറ പ്രഭാവം അവനിൽ പതിയുന്നു. കുതിരപ്പുറത്തു കയറിയ ആളുടെ കൈയിൽ കുതിരയുടെ കടിഞ്ഞാണുണ്ടെങ്കിൽ ശരി, നല്ലതുതന്നെ. ഇല്ലെങ്കിൽ കുതിര അയാളെ വല്ല ദിക്കിലേയ്ക്കും വലിച്ചുകൊണ്ടുപോകും. അതുപോലെ കർമ്മത്തിൻെറ കർത്താവു നാം ആണെങ്കിലും കർമ്മത്തിൻെറ പ്രഭാവം നമ്മിൽ പതിയുന്നതായാൽ അതു നമ്മെ വലിച്ചുകൊണ്ടുപോകും. സത്കർമ്മം നല്ലതുതന്നെ. സാമാന്യേന അതിൻെറ പ്രഭാവം 'താരക'മായിരിക്കും. ദുഷ്കർമ്മത്തിൻെറ പ്രഭാവമേ 'മാരക'മാവൂ. അതിനാൽ, ദുഷ്കർമ്മം ത്യാജ്യമാണ്. അവയുടെ ഫലം ചീത്തയായിരിക്കും. അവയെ അവശ്യം ഉപേക്ഷിക്കണം. എന്നാൽ, സത്കർമ്മങ്ങളുടെയും കടിഞ്ഞാൺ കൈയ്യിലുണ്ടായിരിക്കണം. അല്ലെങ്കിൽ അതിൽനിന്നു അഹങ്കാരം, ആസക്തി എന്നിവ ഉണ്ടാവാനിടയുണ്ട്. ദേശസേവനം ഒരു സത്കർമ്മമാണ്. എല്ലാവരും സദുദ്ദേശത്തോടുകൂടിയാണ് അതിൽ പ്രവർത്തിക്കുന്നത്. പക്ഷെ, പിന്നീട് അഭിപ്രായഭേദം ഹേതുവായി അന്യോന്യം വിരോധികളായിത്തീരുന്നു. ചിലപ്പോഴെല്ലാം ശത്രുതയുടെ അതിരുവരെ എത്തിച്ചേരുന്നു. ആ കർമ്മത്തിൻെറ പ്രഭാവം നമ്മിൽ പതിഞ്ഞതാണ് ഇതിന്നു കാരണം.

കേവലം പ്രായശ്ചിത്തംകൊണ്ടു കർമ്മബന്ധം നശിക്കുന്നില്ല. പ്രായശ്ചിത്തം ചെയ്യുന്നതു നല്ലതുതന്നെ. അതോടൊപ്പം ഇത്തരം ദുഷ്കർമ്മം ഇനി താൻ ചെയ്യില്ല എന്നും സങ്കല്പിക്കണം. ചെയ്തുപോയ കർമ്മങ്ങളുടെ പരിണാമം അനുഭവിക്കുകതന്നെ വേണം.

വിവർത്തകൻ: എസ്. വി. കൃഷ്ണവാരിയർ

---

# ദീക്ഷ

**ശാരദാദേവി, വ. പറവൂർ**

ദീയതേ ജ്ഞാനസദ്ഭാവഃ ക്ഷീയതേ പശുബന്ധനം
ദാനക്ഷപണസംയുക്താ ദീക്ഷാ തേനേഹ കീർത്തിതാ.

ജീവൻെറ സകലവിധ ബന്ധനങ്ങളും തീർത്ത് ജ്ഞാനപ്രദാനം ചെയ്യുന്നതിനായി ഗുരുവിൽനിന്നും ശിഷ്യനിലേയ്ക്ക് പ്രവഹിക്കുന്ന ആദ്ധ്യാത്മികശക്തിയ്ക്കാണ് ദീക്ഷ എന്നു പറയുന്നത്.

മന്ത്രദീക്ഷ, ജ്ഞാനദീക്ഷ, സന്ന്യാസദീക്ഷ എന്ന് ദീക്ഷ പലവിധമുണ്ട്. ശിഷ്യന് മന്ത്രോപദേശം നൽകി സാധനകൾ അനുഷ്ഠിയ്ക്കുവാൻവേണ്ടി കൊടുക്കുന്ന ഉപദേശമാണ് മന്ത്രദീക്ഷ. തീവ്രവൈരാഗ്യസമ്പന്നനും ജിജ്ഞാസുവുമായ ശിഷ്യന് അനുഭവസമ്പന്നനായ ആചാര്യൻ നൽകുന്ന ജ്ഞാനോപദേശമാണ് ജ്ഞാനദീക്ഷ. തീവ്രവൈരാഗ്യം വന്ന് പരിവ്രാജകനാകുവാൻ യോഗ്യനായ ആൾക്ക് സന്ന്യാസാശ്രമത്തിൽ പ്രവേശിച്ച് യഥാർത്ഥ സന്ന്യാസിയായി ജീവിയ്ക്കുവാൻ വേണ്ട ഉപദേശവും സന്ന്യാസചിഹ്നങ്ങളും നൽകുന്നതാണ് സന്ന്യാസദീക്ഷ.

ദീക്ഷ എന്നതിനത്ഥം സകല ബന്ധനങ്ങളും തീൎത്തു് ജ്ഞാനപ്രദാനം ചെയ്യുക എന്നാണു്. ബന്ധനം സകലജീവികൾക്കും ജന്മസിദ്ധമായിട്ടുള്ളതാകുന്നു. എല്ലാ ജീവികളേക്കാളും ഉയൎന്ന നിലയിൽ വത്തിക്കുന്നവനും വിവേകിയുമായ മനുഷ്യനിലാണു് ഈ ബന്ധനബോധം കൂടുതൽ പ്രകടമായി കാണുന്നതു്. ദേഹാത്മബുദ്ധിയും തൻനിമിത്തമുണ്ടാകുന്ന അഹന്താമമതാദികളും ആണു് ഈ ബദ്ധഭാവത്തെ ദൃഢമാക്കിത്തീക്കുന്നതു്. സുഖദുഃഖങ്ങളും രാഗദ്വേഷങ്ങളും അഹന്താമമതകളും എന്നു വേണ്ട ബദ്ധഭാവവും മുക്തിഭാവവും എല്ലാംതന്നെ മനസ്സിൽനിന്നാണുണ്ടാകുന്നതു്. ഈ പ്രപഞ്ചം മുഴുവൻ നിലനിൽക്കുന്നതു് മനസ്സിലാണു്. പഞ്ചഭൂതനിമ്മിതവും പഞ്ചേന്ദ്രിയങ്ങളാൽ അറിയപ്പെടുന്നവയും മാത്രമാണു് പ്രാപഞ്ചിക വിഷയങ്ങൾ. ഈ അറിവുകൾ, കാണുക, കേൾക്കുക മുതലായവ, എല്ലാം ചിത്തത്തിൻെറ വൃത്തിരൂപത്തിലുള്ള സ്഼്ഫുരണങ്ങളുമാണു്. ചിത്തം എന്നതാകട്ടെ ഇപ്രകാരമുള്ള വൃത്തികളുടെ ഒരു പ്രവാഹംതന്നെ. സൂക്ഷ്മമായി വീക്ഷിച്ചാൽ ഈ വൃത്തികൾ ഒന്നിനു് പുറകെ ഒന്നായി ഉണ്ടായിക്കൊണ്ടിരിയ്ക്കുകയും അല്പ സമയത്തെ നിലനില്പിനുശേഷം ഇല്ലാതാകയും ചെയ്യുന്നതായി മനസ്സിലാക്കാൻ കഴിയും. ഈ ക്ഷണികങ്ങളായ വൃത്തികൾക്കു് ഉണ്ടാകയും നിലനിൽക്കുകയും ഇല്ലാതാകയും ചെയ്യുന്നതിനു് ഒരു അടിസ്ഥാനം ആവശ്യമാണു്. മാത്രമല്ല, ഉണ്ടാകുക എന്നു പറയുമ്പോൾ മറെറാന്നിൽനിന്നുതന്നെ ആകണംതാനും. അങ്ങനെ നോക്കുമ്പോൾ ഈ വൃത്തികൾ ഉണ്ടാകുന്നതും നിലനിൽക്കുന്നതുമെല്ലാം സുസ്ഥിരവും നിശ്ചലവുമായ മറെറാന്നിൽനിന്നാണെന്നു് മനസ്സിലാക്കാം. അതിനെത്തന്നെയാണു് 'ചിത്' എന്നും ബോധമെന്നും ആത്മാവെന്നും പറയുന്നതു്; മറെറാരു വിധത്തിൽ പറഞ്ഞാൽ, ചിത്തം ഒരു വിഷയത്തെ വിട്ടു് മറെറാരു വിഷയത്തെ പ്രാപിയ്ക്കുന്നതിനു് മദ്ധ്യേയുള്ള അത്യല്പമായ സമയം ഏതൊരു രൂപമായാണൊ ഇരിക്കുന്നതു് അതുതന്നെയാണു് ആത്മാവു്, ചിദാകാശം എന്നെല്ലാം പറയുന്നതു്. ഈ ആത്മാവു് സൎവ്വവ്യാപകമായിട്ടുള്ളതാണെന്നും സൎവ്വവ്യാപകമായ ചൈതന്യംതന്നെയാണു് തന്നിലുമുള്ളതെന്നും ഞാൻ ഞാനെന്നു് വ്യവഹരിക്കപ്പെടുന്നതു് ഈ ശരീരമല്ലെന്നും തൻെറ യഥാത്ഥമായ സ്വരൂപംതന്നെയാണു് ഈ ആത്മാവെന്നും ബോധിയ്ക്കുന്നതാണു് യഥാത്ഥ ജ്ഞാനം. അങ്ങനെ ആത്മസ്വരൂപത്തെ വേണ്ടപോലെ അറിഞ്ഞു് സാക്ഷാത്കരിക്കുന്നതിനാണു് സാധനകൾ അനുഷ്ഠിക്കുന്നതു്. ആത്മസാക്ഷാത്കാരത്തെ ലക്ഷ്യമാക്കിയാണു് മന്ത്രദീക്ഷ, ജ്ഞാനദീക്ഷ, സന്ന്യാസദീക്ഷ ഇവ വിധിച്ചിട്ടുള്ളതു്. ജ്ഞാനമുണ്ടാകുമ്പോൾ ചിത്തം ശുദ്ധവും നിമ്മലവും ആയിത്തീരുകയും ആത്മസാക്ഷാത്കാരമുണ്ടാകയും ചെയ്യുന്നു; സൎവ്വവ്യാപകമായ ചൈതന്യംതന്നെയാണു് താൻ എന്നനുഭവമാകുന്നതോടെ സകലവിധ ബന്ധനങ്ങളിൽനിന്നും മുക്തനായും തീരുന്നു.

ദീക്ഷയ്ക്കു് ദൃഷ്ടി, സ്പശം, വാക്കു്, ഭാവന, യോഗം, ശാസ്ത്രം എന്നു് ആറംഗങ്ങളുണ്ടു്. ഇവയിൽ ദൃഷ്ടി, ഭാവന, യോഗം ഇവ അന്തരംഗങ്ങളും സ്പശം, വാക്കു്, ശാസ്ത്രം ഇവ ബഹിരംഗങ്ങളുമാകുന്നു. ജീവന്മുക്തനായി സത്യസങ്കല്പനായ ആചാൎയ്യൻ നോട്ടംകൊണ്ടൊ, ഭാവനകൊണ്ടൊ, യോഗശക്തികൊണ്ടൊ, ശിഷ്യൻെറ അജ്ഞാനത്തെ നിശ്ശേഷം ഇല്ലാതാക്കാൻ ആത്മാനുഭൂതി നൽകുമെന്നാണു് മഹാത്മാക്കൾ പറയുന്നതു്.

ഗുരു ശിഷ്യനെ എങ്ങനെയാണു് അനുഭൂതിസമ്പന്നനാക്കിത്തീക്കുന്നതെന്നു് പറയുന്നു:

> കമഠശിഷവയാംസീവാദരാത് സ്മൃത്യദീക്ഷാ —
> ച്ഛുദയുഗപുടമദ്ധ്യസ്പശനൈൎദീക്ഷയിത്വാ
> അമൃമഥ ഗുരുരാഹ തജ്ജനീം മാജ്ജയിഷ്യാ —
> മ്യഹമപി മമ വാക്യം ശ്രൂയതേ ചേത് സുഭക്ത്യാ.

ആമ കരയിൽ മുട്ടയിട്ടതിനുശേഷം വെള്ളത്തിലിറങ്ങി ആ മുട്ടയെ സ്മരിച്ചാണു് വിരിയിക്കുന്നതു്. അതുപോലെ ആചാൎയ്യൻ സ്വസങ്കല്പമാത്രംകൊണ്ടു് ശിഷ്യനെ ആത്മജ്ഞാനിയാക്കിത്തീക്കുന്നതാണു് സങ്കല്പദീക്ഷ. മത്സ്യം മുട്ടയിട്ടു കുഞ്ഞുങ്ങളെ വിരിയിക്കുന്നതും സംരക്ഷിക്കുന്നതും നോട്ടത്താലാണു്. അതുപോലെ ബ്രഹ്മജ്ഞാനിയായ ഗുരു ശിഷ്യനെ വീക്ഷിച്ചു് ബ്രഹ്മാനുഭൂതി നല്കുന്നതു് ദൃഷ്ടിദീക്ഷയാകുന്നു. കോഴി മുതലായ പക്ഷികൾ

മുട്ടയിട്ട് ചിറകുകൊണ്ടുള്ള സ്പർശനത്താൽ ചൂട കൊടുത്താണ മുട്ട വിരിയിക്കുന്നതും കുഞ്ഞുങ്ങളെ സംരക്ഷിക്കുന്നതും. അതുപോലെ ആചാര്യൻ കൈകൊണ്ടോ കാൽകൊണ്ടോ ഉള്ള സ്പർശനത്താൽ ശിഷ്യനു് ആത്മാനുഭൂതി നൽകുന്നതിനു് സ്പർശദീക്ഷ എന്നു് പറയുന്നു. ആചാര്യൻ സ്വരൂപാനുഭൂതിയിൽ മുഴുകി ഇരിക്കുമ്പോൾ സമീപത്തിരിക്കുന്ന സംസ്കാരസമ്പന്നനും ഉത്തമാധികാരിയുമായ ശിഷ്യനു് ഗുരുവിനെപ്പോലെ തന്നെയുള്ള അനുഭൂതി ഉണ്ടാകുന്നതാണു് സ്വരൂപദീക്ഷ. സ്വരൂപദീക്ഷ, സ്പർശദീക്ഷ, ദൃഷ്ടിദീക്ഷ, സങ്കല്പദീക്ഷ, എന്നിവ ശിഷ്യനു് അപ്പോൾ തന്നെ സ്വരൂപാനുഭൂതിയെ നൽകുന്നവയാകുന്നു. എന്നാൽ സാധനാനുഷ്ഠാനങ്ങൾ നൽകുന്ന ക്രിയാദീക്ഷ വളരെ കാലംകൊണ്ടു മാത്രമേ അനുഭൂതി ഉണ്ടാകുന്നതിനു് കാരണമായി ഭവിക്കാറുള്ളു. ദീക്ഷകൊണ്ടുദ്ദേശിക്കുന്നതു് അജ്ഞാനനാശവും ജ്ഞാനലബ്ധിയുമാകുന്നു.

---

# ശ്രീ യോഗാനന്ദസ്വാമികൾ

**രമേശ്**

ശ്രീരാമകൃഷ്ണദേവന്റെ സാന്നിദ്ധ്യംകൊണ്ടു ലോകപ്രശസ്തമായ ഒരു തീർത്ഥസ്ഥാനമായി തീർന്ന ദക്ഷിണേശ്വരമാണു് ശ്രീ യോഗാനന്ദസ്വാമികളുടെ ജന്മസ്ഥലം. 1861–ലാണു് അദ്ദേഹം ജനിച്ചതു്. അച്ഛനായ നബീൻചന്ദ്രചൗധരി ഉന്നതകുലജാതനെങ്കിലും ദരിദ്രനായിരുന്നു.

യോഗിൻ ചന്ദ്രചൗധരി എന്നായിരുന്നു യോഗാനന്ദസ്വാമികളുടെ ചെറുപ്പത്തിലെ പേരു്; ഓമനപ്പേരു് യോഗിൻ എന്നും. ചെറുപ്പത്തിൽത്തന്നെ യോഗിൻ പേരിനൊത്ത പ്രത്യേകതകളോടുകൂടിയവനായിരുന്നു, ചിന്താശീലനായ കുട്ടി, കൂട്ടുകാരുമായി കളിക്കുമ്പോൾ പോലും ധ്യാനപരനായി നിന്നുപോകും. വേഷഭൂഷാദികളിൽ ഭ്രമിക്കേണ്ട യൗവ്വനത്തിൽ പോലും ലളിതജീവിതം നയിക്കുന്നതിലായിരുന്നു യോഗിനു് കൗതുകം. ഓമനക്കുഞ്ഞിനെ വീട്ടിൽ വിട്ടിട്ടു് അകലെപോയി ജോലിചെയ്യുന്ന അമ്മയുടെ മനസ്സു് അസ്വസ്ഥമായിരിക്കും എപ്പോഴും. തന്റെ ഓമനയുടെ അടുക്കൽ ചെന്നാലേ അമ്മയ്ക്കു് സ്വസ്ഥത ഉണ്ടാകൂ. അങ്ങനെയൊരവസ്ഥയായിരുന്നു യോഗിന്റേതു്; എപ്പോഴും എന്തിനേയോ അന്വേഷിക്കുന്നതു പോലെ, വിദേശത്തു പെട്ടവൻ സ്വദേശത്തു് എത്തുവാൻ വെമ്പുന്നതുപോലെ. അതുകൊണ്ടു് അയൽക്കാരും ബന്ധുക്കളുമെല്ലാം അന്യരായി തോന്നി യോഗിനു്.

ദക്ഷിണേശ്വരത്തായിരുന്നു വീടെങ്കിലും ശ്രീരാമകൃഷ്ണദേവനെക്കുറിച്ചു് കേട്ടിട്ടുപോലുമുണ്ടായിരുന്നില്ല യോഗിൻ. ആ നാട്ടുകാർക്കു് ശ്രീരാമകൃഷ്ണദേവനെക്കുറിച്ചു് എന്തെങ്കിലും അറിയാമായിരുന്നുവെങ്കിൽ അതു് കാളീക്ഷേത്രത്തിലെ പൈത്യംപിടിച്ച പൂജാരി എന്നു മാത്രമാണു്. ബ്രഹ്മസമാജക്കാരുടെ ഒരു പത്രത്തിൽ ശ്രീരാമകൃഷ്ണനെക്കുറിച്ചു് ഒരു ലേഖനം വായിക്കുകയുണ്ടായി. എങ്കിലും കാണുവാൻ തരപ്പെട്ടില്ല. ഒരു ദിവസം യോഗിൻ കാളീക്ഷേത്രത്തിലെ പൂന്തോപ്പിൽ ചെന്നപ്പോൾ അവിടെ ഒരു മനുഷ്യൻ നില്ക്കുന്നതു കണ്ടു. തികച്ചും ഗ്രാമീണനായ അദ്ദേഹം തോട്ടം സൂക്ഷിപ്പുകാരനാണെന്നുതന്നെ യോഗിൻ ധരിച്ചു. ആ ആളിനോടു് ഒരു പൂവു് ആവശ്യപ്പെട്ടു. ആ 'തോട്ടക്കാരൻ' വിനയത്തോടെ പൂവു് കൊടുക്കുകയും ചെയ്തു. പിന്നൊരു ദിവസം യോഗിൻ ശ്രീരാമകൃഷ്ണന്റെ മുറിയിൽ ചെന്നു. അപ്പോൾ അവിടെയുണ്ടു് തനിക്കു് പൂവു തന്ന തോട്ടക്കാരൻ അനേകം ഭക്തന്മാരുടെ മദ്ധ്യത്തിലിരുന്നു് അമൃതൊഴുകുന്ന ഭാഷയിൽ സംസാരിക്കുന്നു. ഇപ്പോഴാണു് യോഗിനു മനസ്സിലായതു് ആ 'തോട്ടക്കാരൻ പല വർണ്ണത്തിലും സൗരഭ്യത്തിലുമുള്ള ആദ്ധ്യാ

ത്മികാശയങ്ങളാകുന്ന സുന്ദരസുമങ്ങൾ വളർത്തിയെടുക്കുന്ന സർവ്വമതസമന്വയമൂർത്തിയായ ശ്രീരാമകൃഷ്ണനാണെന്നു്. അന്നു് ശ്രീരാമകൃഷ്ണനെ യോഗിൻ ഒരു ജിജ്ഞാസു എന്ന നിലയ്ക്കു് ആദ്യമായി കാണുകയായിരുന്നു. യോഗിനു് അപ്പോൾ പതിനാറോ പതിനെട്ടോ വയസ്സാണു് പ്രായം.

പ്രഥമദർശനത്തിൽതന്നെ ശ്രീരാമകൃഷ്ണനോടു യോഗിനു് വലിയ ആകർഷണം തോന്നി. എങ്കിലും പിരിയിളകിയ ഈ പൂജാരിയുടെ അടുക്കൽ പോകുന്നവരുടേയും പിരി അയഞ്ഞതാണു്എന്നായിരുന്നു നാട്ടുകാരുടെ അഭിപ്രായം. അതുകൊണ്ടു് ഒളിച്ചും പതുങ്ങിയും ആയിരുന്നു ദർശനം നടത്താറു്. എന്നിട്ടും നാട്ടുകാരുടെ പരിഹാസപാത്രമാവുകയും ചെയ്തു. യോഗിൻെറ തെരുതെരെയുള്ള ശ്രീരാമകൃഷ്ണദർശനം അച്ഛനമ്മമാരെ അസ്വസ്ഥരാക്കി.

വിദ്യാലയപഠനം തുടർന്നിട്ടു് ആവശ്യമില്ലെന്നു യോഗിൻ ഉറച്ചു. കാരണം, അതുകൊണ്ടു് ആദ്ധ്യാത്മികമായി മെച്ചമൊന്നുമില്ല എന്നതു തന്നെ. എങ്കിലും ദരിദ്രരായ മാതാപിതാക്കളെ സംരക്ഷിക്കാൻ ജോലി ചെയ്തു് പണം സമ്പാദിക്കേണ്ടതു് ഒരാവശ്യമായിരുന്നു. പക്ഷേ ജോലിയൊന്നും കിട്ടിയില്ല. യോഗിൻ നിരാശനാകാതെ വളരെ സമയം ധ്യാനജപങ്ങൾക്കു് ഉപയോഗിച്ചു. കൂട്ടുകാരിൽനിന്നു് പാടെ അകന്നു. സമയം തികച്ചും ഏകാന്തതയിൽ കഴിച്ചുകൂട്ടി. ഈ നിലയിൽ പോയാൽ മകൻ സന്ന്യാസിയായേക്കുമെന്നു് അച്ഛനമ്മമാർ ഭയപ്പെട്ടു. യോഗിൻെറ മനസ്സു് ഭൗതികകാര്യങ്ങളിലേയ്ക്കു കൊണ്ടുവരാൻവേണ്ടി വിവാഹത്തിനു വേണ്ട ഏർപ്പാടുകൾ അവർ ചെയ്തു. യോഗിനു് ഒട്ടും സമ്മതമില്ലായിരുന്നെങ്കിലും അമ്മയുടെ ആജ്ഞയെ ധിക്കരിക്കാനുള്ള മടികൊണ്ടുമാത്രം വിവാഹം ചെയ്തു.

പക്ഷേ വലിയ ഒരു അപരാധബോധം യോഗിനെ ശല്യപ്പെടുത്തി. അതുകൊണ്ടു് ശ്രീരാമകൃഷ്ണനെ മുഖംകാണിക്കുവാൻപോലും അദ്ദേഹം ലജ്ജിച്ചു.

യോഗിൻ തന്നെ കാണാൻ വരാത്തതിൻെറ കാരണം സർവ്വജ്ഞനായ ശ്രീരാമകൃഷ്ണൻ ഊഹിച്ചറിഞ്ഞു. തന്നെ വന്നു കാണണമെന്നു പറഞ്ഞു് അദ്ദേഹം യോഗിനു് ആളെ അയച്ചു. പക്ഷേ ലജ്ജകൊണ്ടു് ആ ശിഷ്യൻ ഗുരുസവിധത്തിലേയ്ക്കു് പോയില്ല. ഒടുവിൽ ശ്രീരാമകൃഷ്ണൻ ഒരു സൂത്രം പ്രയോഗിച്ചു. വിവാഹത്തിനുമുമ്പു് യോഗിൻ തൻെറയടുത്തുനിന്നു മേടിച്ച പണമോ, അതിൻെറ കണക്കോ തരണമെന്നു പറഞ്ഞു് അദ്ദേഹം ആളെ വിട്ടു. പണം എടുത്തിരുന്നതു വാസ്തവമായിരുന്നതാനും. ഇതു കേട്ടക്ഷണംതാമസം അദ്ദേഹം ശ്രീരാമകൃഷ്ണൻെറ അടുക്കലേയ്ക്കു് ഓടി. ശിഷ്യൻ ചെന്നതും ഗുരു ശിഷ്യനെ വാത്സല്യപൂർവ്വം കെട്ടിപ്പിടിച്ചു. പണത്തിൻെറ കാര്യമേ പറഞ്ഞില്ല ശ്രീരാമകൃഷ്ണൻ. ആ മഹാചാര്യൻ പറഞ്ഞു: 'വിവാഹം ചെയ്തതുകൊണ്ടെന്തു ദോഷമാണു നിനക്കു് പററിയതു് ? ഈശ്വരകാരുണ്യമുണ്ടെങ്കിൽ ഒരു നൂറു കല്യാണം കഴിച്ചാലും നിൻെറ ആദ്ധ്യാത്മികപുരോഗതിയിൽ ഒരു തടസ്സവും വരില്ല...' സ്നേഹശീതളമായ ഈ വാക്കുകൾ യോഗിൻെറ ഉള്ളിൽനിന്നും ഒരു വലിയ ഭാരം നീക്കിക്കളഞ്ഞു. ഇപ്പോൾ യോഗിനു ശ്രീരാമകൃഷ്ണനോടുള്ള സ്നേഹബഹുമാനങ്ങൾ ശതഗുണീഭവിച്ചു. പിന്നെ ശ്രീരാമകൃഷ്ണനിൽനിന്നും അകന്നു നില്ക്കുവാൻ യോഗിൻ ലേശവും ഇഷ്ടപ്പെട്ടില്ല. അധികസമയവും അവിടെത്തന്നെ കഴിച്ചുകൂട്ടി.

വിവാഹിതനായ മകൻ ഇങ്ങനെ പൂർണ്ണവിരക്തനാകുന്നതു് അമ്മയ്ക്കു സഹിച്ചില്ല. ഭാര്യ ഉള്ളവൻ സ്വധർമ്മം നിറവേററണമെന്നായി അവർ. ഇക്കാര്യത്തിൽ യോഗിനു് അമ്മയോടു പോലും വെറുപ്പുതോന്നി. തൻെറ ഏകാശ്രയം ശ്രീരാമകൃഷ്ണനാണെന്നു് യോഗിനു ബോദ്ധ്യമായി. വീട്ടിലേയ്ക്കുള്ള പോക്കുതന്നെ നിന്നു.

തന്നെ പൂർണ്ണമായും അഭയം പ്രാപിച്ച ശിഷ്യനെ ഗുരു ആത്മവിദ്യ അഭ്യസിപ്പിക്കുവാൻ തുടങ്ങി.

പ്രകൃത്യാ ശാന്തചിത്തനായിരുന്നു യോഗിൻ. ഒരു ജീവിയെപ്പോലും ദുഃഖിപ്പിക്കുവാനോ ആരോടെങ്കിലും എതിർത്തു പറയാനോ യോഗിനു കഴിഞ്ഞിരുന്നില്ല. അതു് അതിൻെറ നല്ല വശങ്ങളെ വിട്ടു് ദൗർബ്ബല്യത്തിൻെറ നിലയിലേയ്ക്കു് താഴുന്നതായി ഗുരുദേവൻ മനസ്സിലാക്കി. ഒരു ദിവസം പാററയുള്ള

ഒരു കെട്ട് തുണിയെടുത്തു് യോഗിൻെറ കൈയിൽ കൊടുത്തിട്ടു് പുറത്തു് കൊണ്ടു പോയി കുടഞ്ഞു് പാററയെ കൊന്നുകളയാൻ ആവശ്യപ്പെട്ടു. എന്നാൽ മൃദുലഹൃദയനായ യോഗിൻ പുറത്തു കൊണ്ടുപോയി അവയെ വെറുതെ വിട്ടു. ഇക്കാര്യത്തിൽ കൂടുതൽ ശ്രദ്ധ ഗുരുമഹാരാജ് ചെലുത്തുമെന്നു് യോഗിൻ ധരിച്ചില്ല. എന്നാൽ ശ്രീരാമകൃഷ്ണൻ യോഗിനെ വിളിച്ചു് അവയെ കൊന്നുകളഞ്ഞോ എന്നു് പ്രത്യേകം ചോദിച്ചു. കൊല്ലാതെ വെറുതെ വിട്ടുവെന്നറിഞ്ഞപ്പോൾ, ഒരു കാര്യം പറഞ്ഞാൽ അതേപടി അനുസരിക്കണമെന്നു പറഞ്ഞു് ശകാരിച്ചു. ദൗർബ്ബല്യത്തെ ദയയുടെ കവചമണിയിച്ചു നിർത്തുന്ന പ്രവണതയെയാണു് ആ അത്ഭുതഗുരു കുററപ്പെടുത്തിയതു്. മറെറാരിക്കൽ കുറെ ആളുകൾ ശ്രീരാമകൃഷ്ണനെ നിന്ദിച്ചു പറയുന്നതു് യോഗിനു് കേൾക്കേണ്ടതായി വന്നു. പക്ഷേ യോഗിൻ ഒന്നും മറുത്തു പറഞ്ഞില്ല. ഇതറിഞ്ഞ ഗുരു പറഞ്ഞു, 'ഒരിക്കലും ഒരു ശിഷ്യൻ ഗുരുവിനെ കുററപ്പെടുത്തുന്നതു് കേട്ടുകൂടാ. എതിർക്കുവാൻ കഴിവില്ലെങ്കിൽ ആ സ്ഥലം വിട്ടുപോവുകയെങ്കിലും വേണം.'

ആരേയും വിശ്വസിക്കുന്ന ആളായിരുന്നു യോഗിൻ. ഒരു ദിവസം കടയിൽപോയി ഒരു പാത്രം വാങ്ങിച്ചു. സാധുശീലനായ യോഗിനെ ഒരു പൊട്ടിയ പാത്രം കൊടുത്തു് കടക്കാരൻ വഞ്ചിച്ചു. അപ്പോൾ ഗുരുദേവൻ ഓർമ്മിപ്പിച്ചതു്, 'കച്ചവടക്കാർ കച്ചവടത്തിനാണിരിക്കുന്നതു്, സത്യസംരക്ഷണത്തിനല്ല. അതുകൊണ്ടു് അവരെ വിശ്വസിച്ചു് വിഡ്ഢിയാകരുതെ'ന്നാണു്.

വലിയ ശാന്തനായിരുന്നെങ്കിലും ഗുരുവിനെപ്പോലും സംശയദൃഷ്ടിയോടെ വീക്ഷിക്കുന്ന സ്വഭാവം യോഗിനുണ്ടായിരുന്നു. ഒരു ദിവസം രാത്രിയിൽ എണീററു നോക്കിയപ്പോൾ ശ്രീരാമകൃഷ്ണനെ അദ്ദേഹത്തിൻെറ കിടക്കയിലോ മുറിയിലോ കണ്ടില്ല. പകൽ മുഴുവൻ വലിയ വേദാന്തം പറഞ്ഞിട്ടു് രാത്രിയിൽ ഭാര്യയുടെ സമീപം പോയിരിയ്ക്കുകയായിരിയ്ക്കും അദ്ദേഹം എന്നു് യോഗിൻ സംശയിച്ചു. ഏതായാലും കാര്യം ശരിക്കു് അറിഞ്ഞുകളയാമെന്നു കരുതി മാതൃദേവി താമസിയ്ക്കുന്ന 'നഹബത്തി'ൻെറ അടുത്തു് പോയി നില്പായി. അപ്പോൾ ശ്രീരാമകൃഷ്ണനുണ്ടു് പഞ്ചവടിയിൽനിന്നും വരുന്നു. യോഗിൻെറ നില്പു കണ്ടപ്പോൾ അദ്ദേഹത്തിനു കാര്യം മനസ്സിലായി. സാധാരണ ഗുരുക്കന്മാർക്കു് ശുണ്ഠി വരും, ശിഷ്യന്മാർ തങ്ങളെ ഇങ്ങനെ സംശയിക്കുന്നതു കണ്ടാൽ. എന്നാൽ ഈ അവതാരഗുരുവിനു് സന്തോഷമാണുണ്ടായതു്. അവിടുന്നു് പറയുകയാണു്: ''അതെ, ഒരുവൻ രാവും പകലും ഒരു സാധുവിനെ പരിശോധിയ്ക്കുകതന്നെ ചെയ്യണം.''

മറെറാരവസരത്തിൽ യോഗിൻ ശ്രീരാമകൃഷ്ണനോടു് ചോദിച്ചു, കാമം എങ്ങനെ ഇല്ലാതാക്കാം എന്നു്. ഭഗവാനോടുള്ള നിരന്തരമായ പ്രാർത്ഥനകൊണ്ടു് എന്നായിരുന്നു ഉത്തരം. കേവലം പ്രാർത്ഥനകൊണ്ടു് കാമം ഇല്ലാതാകുമെന്നു് യോഗിനു് വിശ്വാസം വന്നില്ല. ഇക്കാര്യത്തിൽ കൂടുതൽ പ്രഗത്ഭനായ ഒരാളിനെത്തന്നെ സമീപിയ്ക്കണമെന്നു് അദ്ദേഹം നിശ്ചയിച്ചു. അപ്പോൾ ദക്ഷിണേശ്വരത്തു് ഒരു ഹഠയോഗി വന്നുചേർന്നു. യോഗിൻ അദ്ദേഹത്തെ സമീപിച്ചു. മനുഷ്യമനസ്സിനെക്കുറിച്ചു് ശരിക്കും അറിയാവുന്ന ശ്രീരാമകൃഷ്ണൻ അവിടെ അപ്പോൾത്തന്നെ എത്തി യോഗിനെ പിടിച്ചു് കാളീക്ഷേത്രത്തിലേയ്ക്കു് കൊണ്ടുവന്നു. എന്നിട്ടു പറഞ്ഞു: 'നീ ഹഠയോഗം ശീലിച്ചാൽ നിൻെറ ചിന്ത മുഴുവൻ ശരീരത്തിൽ മാത്രമാകും.' ശ്രീരാമകൃഷ്ണൻ പിടിച്ചുകൊണ്ടു പോരുമ്പോൾ, അസൂയകൊണ്ടാണു് തന്നെ ഹഠയോഗിയിൽനിന്നും അകററുന്നതു് എന്നായിരുന്നു യോഗിൻ വിചാരിച്ചതു്. എന്നാൽ ഈ വാക്കു കേട്ടപ്പോൾ യോഗിൻ തൻെറ അഹങ്കാരത്തെയും അജ്ഞതയെയും ശപിയ്ക്കുകതന്നെ ചെയ്തു. ഭഗവത്കാരുണ്യംകൊണ്ടു് താമസം കൂടാതെ യോഗിൻ പൂർണ്ണമായും കാമചിന്തയിൽനിന്നു് മുക്തനാകയും ചെയ്തു. 'ഞങ്ങളുടെ ഇടയിൽ ആരെങ്കിലും പൂർണ്ണമായി കാമവികാരത്തിൽ നിന്നും മോചനം നേടിയിട്ടുണ്ടെങ്കിൽ അതു് യോഗിൻ മാത്രമാണു്.' എന്നു വിവേകാനന്ദസ്വാമികൾ പറയുമ്പോൾ ഈ വസ്തുത വ്യക്തമാണല്ലോ.

ഇങ്ങനെ പല അവസരങ്ങളിലും യോഗിൻ ഗുരുദേവനെ സംശയിക്കുകയും പരീക്ഷിക്കുകയും നിവൃത്തി നേടുകയും ചെയ്തിട്ടുണ്ട്. ഈ ഘട്ടങ്ങളിലെല്ലാം അദ്ദേഹത്തിനു് ഗുരുദേവനോടുള്ള ഭക്തി ഉത്തരോത്തരം വർദ്ധിക്കുകയായിരുന്നു. ഗുരുക്കന്മാർ ശിഷ്യന്മാരെ പരീക്ഷിക്കാറുണ്ട്. എന്നാൽ ശിഷ്യന്മാർ ഗുരുവിനെ സംശയിക്കുകയും പരീക്ഷിക്കുകയും, അക്കാര്യത്തിൽ അഭിമാനത്തോടും സന്തോഷത്തോടുംകൂടി ഗുരു പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്ന അവസരങ്ങൾ ലോകചരിത്രത്തിൽ വളരെ ദുർലഭം തന്നെയാണു്.

ശ്രീരാമകൃഷ്ണൻ രോഗഗ്രസ്തനായപ്പോൾ അവിടത്തെ ശുശ്രൂഷിച്ചുകൊണ്ടു് യോഗിൻ കാശിപ്പൂരിൽത്തന്നെ താമസിച്ചു. ഗുരുമഹാരാജിന്റെ മഹാസമാധിക്കുശേഷം യോഗിൻ മററു കൂട്ടുകാരോടൊപ്പം സന്ന്യാസം വരിച്ചു; യോഗാനന്ദസ്വാമി എന്ന പേരും സ്വീകരിച്ചു.

സന്ന്യാസത്തിനുശേഷം ശ്രീമാതൃദേവിയോടൊപ്പം വൃന്ദാവനത്തിലേക്കു് തീർത്ഥയാത്ര പുറപ്പെട്ടു. വർഷാവസാനം അവിടെനിന്നും മടങ്ങി കല്ക്കട്ടയിൽ വന്നു. പിന്നീടു് കാശി മുതലായ സ്ഥലങ്ങളിൽ പോയി കഠിനതപസ്സാചരിച്ചു. തപസ്സിന്റെ കാഠിന്യം ശരീരത്തെ തകർത്തുകളഞ്ഞു. അതുകൊണ്ടു വരാഹനഗരമഠത്തിലേക്കു് തിരിച്ചുപോന്നു. എന്നാൽ അപ്പോഴും മുഖം തേജോദീപ്തമായിരുന്നു, മനസ്സു് ഉന്മേഷപൂർണ്ണവും വാക്കുകൾ ഫലിതം തുളുമ്പുന്നവയും.

മാതൃദേവി കല്ക്കട്ടയിൽ വന്നപ്പോൾ യോഗാനന്ദസ്വാമികൾ വീണ്ടും ദേവിയെ പരിചരിക്കുന്നതിൽ വ്യാപൃതനായി. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം എല്ലാവരും ഇഷ്ടപ്പെട്ടു. അദ്ദേഹത്താൽ ആകൃഷ്ടരായി പല ചെറുപ്പക്കാരും ആശ്രമത്തിൽ ചേരുകയും ചെയ്തു.

പ്രകൃത്യാ ശാന്തനും സ്നേഹസമ്പന്നനും ആയിരുന്നുവെങ്കിലും തന്റെ അഭിപ്രായങ്ങൾ ആരോടും തുറന്നു പറയുവാനും എതിരാളിയെ നിഷ്ഠുരണം വിമർശിക്കുവാനും അദ്ദേഹം മടിച്ചിരുന്നില്ല. ഇക്കാര്യത്തിൽ വിവേകാനന്ദസ്വാമികളെപ്പോലും അദ്ദേഹം ഒഴിവാക്കിയിരുന്നില്ല. സന്ന്യാസിമാർ പൊതുപ്രവർത്തനങ്ങൾ നടത്തുന്നതു് ശ്രീരാമകൃഷ്ണന്റെ ആദർശങ്ങൾക്കു് എതിരാണെന്നായിരുന്നു യോഗാനന്ദസ്വാമികളുടെ അഭിപ്രായം. എന്നാൽ പിന്നീടു് വിവേകാനന്ദസ്വാമികളോടു് ഇക്കാര്യത്തിൽ യോജിക്കുകയും ചെയ്തു.

യോഗാനന്ദസ്വാമികൾ ഒരിക്കലും എതിർക്കാത്ത ഒരു വ്യക്തിയുണ്ടായിരുന്നു– ശ്രീശാരദാദേവി. മാതൃദേവിയോടു് അദ്ദേഹത്തിനുള്ള ഭക്തിശ്രദ്ധകൾ അത്ഭുതകരമായിരുന്നു. തനിക്കു കിട്ടുന്ന എല്ലാ നല്ല പദാർത്ഥങ്ങളും അദ്ദേഹം അമ്മയ്ക്കുവേണ്ടി നീക്കിവെയ്ക്കാറുണ്ടു്. മരണംവരെ അദ്ദേഹം അമ്മയെ ശുശ്രൂഷിച്ചുകഴിഞ്ഞു.

കഠിനമായ തപസ്സും അശ്രാന്തപ്രയത്നവും കൂടി സ്വാമിജിയുടെ ആരോഗ്യത്തെ തകരാറിലാക്കി. 1899 മാർച്ചു് 28-ാം തീയതി അദ്ദേഹം ശ്രീഗുരുമഹാരാജിൽ വിലയം പ്രാപിച്ചു. യോഗാനന്ദസ്വാമികളുടെ നിര്യാണം ഒരു കെട്ടിടത്തിന്റെ ഭിത്തിയിൽനിന്നു് 'ഒരു ഇഷ്ടിക ഇളകി താഴെ വീണതുപോലെ' സഹോദരസന്ന്യാസിമാരേയും സംഘത്തെയും ഒന്നു കുലുക്കി.

[ശ്രീരാമകൃഷ്ണദേവൻ തന്റെ ശിഷ്യന്മാരിൽ ആറുപേരെ ഈശ്വരകോടികൾ എന്നു് പ്രഖ്യാപിക്കുകയുണ്ടായി. അതിൽ ഒരാളാണു് ശ്രീ യോഗാനന്ദസ്വാമികൾ. അദ്ദേഹത്തിന്റെ 109-ാം ജന്മദിനം കഴിഞ്ഞമാസം (മാർച്ചു്) 27-ാം തീയതി ആയിരുന്നു.]

---

**1969 ലെ ത്യാഗീശാനന്ദസ്മാരകപ്രബന്ധമത്സരത്തിൽ ജയിച്ചവർ:**

ഒന്നാംസമ്മാനം: ശ്രീ പി. കെ. ധർമ്മരത്നം, സെൻറു് തോമസ് കോളേജ്, തൃശ്ശൂർ.
രണ്ടാംസമ്മാനം: കുമാരി ശ്രീലതാമേനോൻ, സെൻറു് മേരീസ് കോളേജ്, തൃശ്ശൂർ.

# കഥയുള്ള കഥകൾ

എ. കരുണാകരമേനോൻ

**എല്ലാം ഈശ്വരേച്ഛയനുസരിച്ചു നടക്കും.**

സമയമാകാതെ ഒന്നും നടക്കുകയില്ലെന്നു പറയുകയായിരുന്നു ശ്രീരാമകൃഷ്ണൻ. "ഒരു രോഗിയുടെ കാര്യമെടുക്കുക. പ്രകൃതിതന്നെ രോഗം മുക്കാലും മാററിക്കഴിയുമ്പോഴായിരിയ്ക്കും വൈദ്യൻ അയാൾക്കു് ഒരു കഷായം നിശ്ചയിക്കുന്നതു്. കഷായം കുടിക്കുന്നതോടെ അയാളുടെ രോഗം നിശ്ശേഷം മാറുന്നു. അപ്പോൾ മരുന്നാണോ അയാളുടെ രോഗം മാററിയതു്, അതോ രോഗി സ്വയം രോഗത്തിൽനിന്നു മുക്തനായതാണോ ? ആർക്കു പറയാൻ കഴിയും ?

ലക്ഷ്മണൻ ലവകുശന്മാരോടു പറഞ്ഞു, 'നിങ്ങൾ വെറും കുട്ടികൾ. രാമന്റെ ശക്തിയൊന്നും നിങ്ങൾക്കറിഞ്ഞുകൂടാ. അദ്ദേഹത്തിന്റെ പാദസ്പർശമേററതോടെ അതുവരെ കല്ലായി കിടന്നിരുന്ന അഹല്യയ്ക്കു് അവരുടെ മനുഷ്യരൂപം വീണ്ടു കിട്ടി.' ലവകുശന്മാർ പറഞ്ഞു, 'അതു ഞങ്ങൾക്കറിയാം. ആ കഥ ഞങ്ങൾ കേട്ടിട്ടുണ്ടു്. കല്ലു് അഹല്യയായി മാറിയതു് ആ പുണ്യപുരുഷന്റെ വാക്കുകളുടെ ശക്തികൊണ്ടാണു്. ഗൌതമമുനി അഹല്യയോടു പറഞ്ഞു, "ത്രേതായുഗത്തിൽ രാമൻ ഈ ഋഷിവാടത്തിനടുത്തുകൂടി പോകും. അദ്ദേഹത്തിന്റെ പാദസ്പർശമേല്ക്കുമ്പോൾ നീ വീണ്ടും ഒരു മനുഷ്യസ്ത്രീയാകും." അപ്പോൾ ഈ അത്ഭുതം സംഭവിച്ചതു് ആ മുനിയുടെ വാക്കുകൾ സത്യമാക്കാൻ വേണ്ടിയോ, അതോ രാമന്റെ പവിത്രതകൊണ്ടോ ? ആർക്കു പറയാൻ കഴിയും ?

ഈശ്വരേച്ഛ അനുസരിച്ചാണു് എല്ലാം നടക്കുന്നതു്. ഇവിടെവെച്ചു് നിങ്ങളുടെ ആദ്ധ്യാത്മികബോധം ഉണർന്നിട്ടുണ്ടെങ്കിൽ, ഞാനതിനു് ഒരു ഉപകരണം മാത്രമാണെന്നു മനസ്സിലാക്കിക്കൊള്ളുക. 'അമ്പിളിയമ്മാവൻ എല്ലാവരുടേയും അമ്മാവനാണു്.' എല്ലാം നടക്കുന്നതു് ഈശ്വരേച്ഛകൊണ്ടു്."

**ഭക്തന്മാർ അരയന്നത്തെപ്പോലെയാണു്.**

ധാരാളം ഗ്രന്ഥങ്ങൾ വായിച്ചിട്ടുണ്ടാകാം, അതിൽനിന്നൊക്കെ ഉദ്ധരിച്ചുകൊണ്ടു് ഗംഭീര പ്രസംഗങ്ങൾ നടത്താൻ കഴിഞ്ഞെന്നു വരാം, സ്വയം ഒട്ടേറെ പുസ്തകങ്ങൾ എഴുതിയിട്ടുണ്ടെന്നും വരാം. പക്ഷെ മനസ്സു് കാമിനീകാഞ്ചനത്തിലാണെങ്കിൽ അയാളെ എങ്ങനെയാണു് പണ്ഡിതനെന്നു പറയുന്നതു് എന്നു ചോദിക്കുകയായിരുന്നു ഭഗവാൻ. "ഭക്തന്മാരെക്കുറിച്ചു ചിലർ പറയും, 'രാവും പകലും അവർ ഈശ്വരനെക്കുറിച്ചു സംസാരിക്കുന്നു. അവരുടെ ബുദ്ധിക്കെന്തോ തകരാറുണ്ടു്. അവർക്കു് തനി കിറുക്കാണു്. പക്ഷെ ഞങ്ങളെത്ര സമർത്ഥരാണു്! ഞങ്ങൾ എങ്ങനെ സുഖം ആസ്വദിക്കുന്നു. പണവും ബഹുമതിയും ഇന്ദ്രിയസുഖങ്ങളുമെല്ലാം!' കാക്കയും വിചാരിക്കുന്നുണ്ടു്, അതിനു നല്ല സാമർത്ഥ്യമുണ്ടെന്നു്. പക്ഷെ രാവിലെ ഉണർന്നു കഴിഞ്ഞാൽ ആദ്യമായി അതു ചെയ്യുന്നതു മററുള്ളവർ വിസർജ്ജിച്ചതുകൊണ്ടു വയറു നിറയ്ക്കുകയാണു്. അതു ഞെളിഞ്ഞു നടക്കുന്നതു് കണ്ടിട്ടില്ലേ ? നല്ല സാമർത്ഥ്യംതന്നെ!

എന്നാൽ ഈശ്വരനെ വിചാരിക്കുന്നവർ അരയന്നത്തെപ്പോലെയാണു്. ലൌകികവസ്തുക്കളോടുള്ള മമതയിൽനിന്നും, കാമിനീകാഞ്ചനത്തോടുള്ള ആസക്തിയിൽനിന്നും മോചനം നേടാനായി രാവും പകലും അവർ പ്രാർത്ഥിക്കുന്നു. ഈശ്വരന്റെ പാദാരവിന്ദാമൃതമല്ലാതെ മറെറാന്നും അവർ ആസ്വദിക്കുന്നില്ല. ലൌകികസുഖങ്ങൾ അവർക്കു് അങ്ങേയററം കയ്പുള്ളതാണു്. പാലും വെള്ളവും കലർത്തി ഒരരയന്നത്തിന്റെ മുമ്പിൽ വെച്ചുകൊടുത്താൽ അതു പാലുമാത്രം വലിച്ചെടുക്കും, വെള്ളം ബാക്കി വെയ്ക്കുകയും ചെയ്യും. അരയന്നത്തിന്റെ നടപ്പു നിങ്ങൾ കണ്ടിട്ടില്ലേ ? അതു നേരെ മുമ്പിലേയ്ക്കു തന്നെ നടക്കും. അങ്ങനെയാണു് യഥാർത്ഥ ഭക്തന്മാർ! അവർ ഈശ്വരനിലേയ്ക്കു മാത്രമാണു് പ്രയാണം ചെയ്യുന്നതു്, അവർ മറെറാന്നും തേടുന്നില്ല, മറെറാന്നും ആസ്വദിക്കുന്നുമില്ല."

# പുസ്തകാഭിപ്രായം

## വേണുഗാനം

ഗ്രന്ഥകർത്രി: സാവിത്രി ചന്ദ്രശേഖരമേനോൻ. എം. എ., പ്രസാധകർ: അഭേദാശ്രമം ശ്രീ ബാലകൃഷ്ണസ്വാമി ദേവസ്വം ട്രസ്റ്റ്, തിരുവനന്തപുരം. വില 2 രൂപ.

ശ്രീമദ് അഭേദാനന്ദസ്വാമികളുടെ ഭജനഗാനങ്ങളിൽനിന്ന പ്രചോദനം ഉൾക്കൊണ്ട ഒരു പണ്ഡിതഭക്തയുടെ ഹൃദയനാദമാണ് 'വേണുഗാനം.' സംസ്കൃതവാങ്മയങ്ങളായ പത്ത് പദ്യങ്ങൾക്ക പുറമേ അതേ ഭാഷയിൽതന്നെ രചിതമായ 46 –ഉം ഹിന്ദിയിൽ വിരചിതമായ 28 –ഉം മലയാളത്തിൽ രചിക്കപ്പെട്ടിട്ടുള്ള 11–ഉം ഗാനങ്ങൾ ഉൾപ്പെടെ ഒട്ടാകെ 85 വിഷ്ണുഭക്തിഗാനങ്ങളാണ് ഇതിലെ ഉള്ളടക്കം. ജിഗിത്സുക്കളുടെ സൗകര്യാർത്ഥം എല്ലാ ഗാനങ്ങൾക്കും രാഗതാളങ്ങൾ നിർദ്ദേശിക്കപ്പെട്ടിട്ടുമുണ്ട്. അതിനാൽ, കീർത്തനസാഹിത്യം കൈയ്കാര്യം ചെയ്യുന്ന ഭജനസംഘങ്ങൾക്ക സാഹിത്യഭംഗി കലന്ന ഈ സംഗീതശില്പം വലിയ ഒരു അനുഗ്രഹമാണെന്ന പറയേണ്ടതില്ലല്ലൊ.

ചിരന്തനമായ ഭഗവദുപാസനയിലൂടെ മുകുളിതവും അനുകൂലമായ സാഹചര്യത്തിൻേറയും പ്രോത്സാഹനത്തിൻേറയും ചൂടും വെളിച്ചവും ലഭിച്ച് പ്രഫുല്ലവുമായിത്തീന്ന ഭക്തിപ്രസൂനത്തിൻെറ നറുമണം, ഇതിലെ ഓരോ ഗാനത്തേയും സുരഭിലമാക്കിത്തീക്കുന്നുണ്ട്. ഭക്തമീരയെ അനുസ്മരിപ്പിക്കുന്ന പ്രേമഭക്തിയുടെ പുടപാകം സാമാന്യേനയും, വിശിഷ്യ ഹിന്ദിവിഭാഗത്തിലെ ഓരോ ഗാനത്തിലും ആസ്വാദകന്മാക്ക് അനുഭവവേദ്യമാകാതിരിക്കുകയില്ല.

ഭഗവദ്ഗുണാനുവണ്ണനങ്ങളായ കീത്തനങ്ങൾ ഭക്തിമാഗ്ഗത്തിൽ സഞ്ചരിക്കുന്ന സാധകന്മാക്ക് ഭഗവാനെ സമീപിക്കുവാനുള്ള തുപ്പടികളാണ്. അതുകൊണ്ട തന്നെയാണ് നാമസങ്കീത്തനത്തെ ഭഗവത്സാക്ഷാത്കാരത്തിനു് അൻഗ്ഗുണമായ യുഗധമ്മമായി ആസ്തികലോകം പരിഗണിച്ചിട്ടുള്ളതും. 'ഭഗവത്കീത്തനത്തിലെ പല്ലവി ഭഗവത്ശിരസ്സും അനുപല്ലവി മദ്ധ്യപ്രദേശവും ചരണങ്ങൾ ഭഗവാൻെറ ശ്രീചരണങ്ങളുമാകയാൽ കീത്തനാലാപം ഭഗവത്സാക്ഷാത്കാരത്തിലെത്തിക്കുന്നു.' എന്നു് അഭേദാനന്ദസ്വാമികൾ അവതാരികയിൽ പ്രസ്താവിച്ചിട്ടുള്ളതു് ഓക്കുമ്പോൾ ഈ 'വേണുഗാനം' പരമഭാഗവതയായ ഒരു ശ്രീകൃഷ്ണഭക്ത, ഭഗവത്സാക്ഷാത്കാരവിഷയത്തിൽ ഭക്തഹൃദയങ്ങൾക്ക നൽകുന്ന നിവ്വ്യളീകമായ നിശ്ചയവാഗ്ദാനമാണെന്നുതന്നെ പറയാം.

ബഹുഭാഷാവിജ്ഞയും സംഗീതവിദുഷിയും സർവ്വോപരി ഭക്തോത്തമയുമായ ശ്രീമതി സാവിത്രി അമ്മ, നാദോപാസനയിലൂടെ നടത്തുന്ന ഭഗവദാരാധനത്തിൽ ഗായകരെന്ന നിലയ്ക്കും ശ്രോതാക്കളെന്ന നിലയ്ക്കും നിരവധി സുകൃതികൾ പങ്കുകൊള്ളുമെന്നു നിസ്സംശയം പറയാം. അതുവഴി ഈ വേണുഗാനം, ഭക്തഹൃദയവൃന്ദാവനികയിൽ മാത്രമല്ല ദവീയസികളായ ശാദ്വലിനികളിലും അലയിളക്കമുളവാക്കും. ഗൗരാംഗൻ, സൂരദാസ്, ഭക്തമീര തുടങ്ങിയ ഭാഗവതോത്തമരായ ഗായകകവികളെ അനുസ്മരിപ്പിക്കുമാറു് ഭഗവന്നാമസങ്കീത്തനവുമായി ഭക്തിമാഗ്ഗത്തിൽ ചരിക്കുന്ന ശ്രീമതി സാവിത്രി അമ്മയുടെ വേണുഗാനം നമ്മെ ഏവരേയും ആ മാഗ്ഗത്തിലേയ്ക്കു മാടിവിളിക്കുന്ന ആഹ്വാനമാണ്. ഭഗവദനുഗ്രഹീതയായ ആ സാദ്ധ്വിയുടെ നമ്രശിരസ്സിൽ ഭക്തലോകം, കൃതജ്ഞതാനിർഭരമായ ആദരാതിശയത്തിൻെറ തുളസീദളങ്ങൾ നിരന്തരം വഷിച്ചുകൊണ്ടുതന്നെയിരിക്കും.

സി. ദാമോദരമേനോൻ

---

# വാർത്തകൾ

## ആദ്ധ്യാത്മികാന്തര്യോഗം, കാലടി

കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൽവെച്ച് ഏപ്രിൽ 21-ാംനു- മുതൽ 25-ാംനു- വരെ ഒരു ആദ്ധ്യാത്മികാന്തര്യോഗം നടത്തുന്നതാണ്. ലൗകികവ്യാപാരങ്ങളിൽനിന്നു് അല്പമൊന്നു വിരമിച്ച് പുണ്യനദിയായ പെരിയാറിൻെറ തീരത്തു് സാധനഭജനകൾ ചെയ്യും ഗീത, ഉപനിഷത്തു്, ഭാഗവതം മുതലായ സദ്ഗ്രന്ഥങ്ങളെ ആസ്പദമാക്കി വിദഗ്ദ്ധന്മാരായ പണ്ഡിതന്മാരുടേയും സന്ന്യാസിമാരുടേയും പ്രഭാഷണങ്ങൾ കേട്ടും അഞ്ചു ദിവസം കഴിക്കാനാഗ്രഹമുള്ളവക്ക് അതിനുള്ള എല്ലാ സൗകര്യവും ഉണ്ടായിരിക്കും. അഞ്ചു ദിവസത്തെ ചെലവിനു് 20 രൂപ ആശ്രമം ആപ്പീസിൽ അടച്ചിരിക്കണം. അന്തര്യോഗത്തിൽ പങ്കുകൊള്ളാനാഗ്രഹിക്കുന്നവർ മുൻകൂട്ടി ആശ്രമാധിപതിക്കെഴുതേണ്ടതാകുന്നു. അത്യാവശ്യം വേണ്ട ശയ്യോപകരണങ്ങളോടുകൂടി ഏപ്രിൽ 21–ാം തീയതി പകൽ അഞ്ചുമണിക്ക മുമ്പായി എല്ലാവരും ആശ്രമത്തിൽ എത്തിയിരിക്കണം.

എന്നു്, അദ്ധ്യക്ഷൻ.

* * * *

മാസംതോറും വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു നടത്താറുള്ള ഏകദിനാന്തര്യോഗം ഈ മാസം 12-ാം തീയതി ഞായറാഴ്ച, നടത്തുന്നതായിരിക്കും.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 55 | 1970 മെയ് | ലക്കം 5

## അമൃതവാണി

ഈ പവിത്രഭൂമിയിൽ ആരെങ്കിലും നില്ക്കട്ടെ – വിദേശീയനാകട്ടെ, സ്വദേശീയനാകട്ടെ; തന്റെ ആത്മാവു മൃഗങ്ങളുടെ നിലയിലേയ്ക്കു് താണുപോയിട്ടില്ലെങ്കിൽ അയാൾക്കു തോന്നും, തന്നെ ചുഴന്നു നില്ക്കുന്നതു് ഭൂമീദേവിയുടെ ഏററവും ഉത്കൃഷ്ടരും പവിത്രരുമായ പുത്രന്മാരുടെ ജീവനായ ചിന്തകളാണെന്നു്. ഇവർ എന്നാണാവിർഭവിച്ചതെന്നു രേഖപ്പെടുത്താൻ ചരിത്രത്തിനു കഴിഞ്ഞിട്ടില്ല; ഇവർ ശതകങ്ങളിലൂടെ പ്രയത്നിച്ചിട്ടുള്ളതു് മൃഗതുല്യരെ ദിവ്യപദവിയിലെത്തിക്കാനാണു്. ഇവിടത്തെ അന്തരീക്ഷത്തിൽത്തന്നെ ആദ്ധ്യാത്മികതയുടെ സ്പന്ദനങ്ങൾ നിറഞ്ഞിരിക്കുന്നു. ദർശനത്തിന്റെയും ധർമ്മശാസ്ത്രത്തിന്റെയും ആദ്ധ്യാത്മികതയുടെയും പുണ്യഭൂമിയാണിതു്; സ്വന്തം മൃഗീയത സുരക്ഷിതമാക്കാൻ അവിശ്രാന്തം തിടുക്കപ്പെടുന്ന മനുഷ്യന്നു വിശ്രാന്തി നൽകാൻ കഴിവുള്ളതിന്റെയെല്ലാം പുണ്യഭൂമിയത്രേ ഇതു്. മൃഗീയതയുടെ പുറഞ്ചട്ട വലിച്ചെറിയാനും, അങ്ങനെ ദിവ്യനും ജനനമരണരഹിതനും നിത്യാനുഗ്രഹീതനുമായ ആത്മാവായി വെളിപ്പെടാനും ഒരുവനെ കരുത്തനാക്കുന്ന ശിക്ഷണത്തിന്റെ പുണ്യഭൂമിയത്രേ ഇതു്. ഈ ഭൂമിയിൽ സുഖങ്ങളുടെ ചഷകം നിറഞ്ഞിരുന്നു. അതിലേറെ നിറഞ്ഞിരുന്നതു ദുരിതങ്ങളുടെ ചഷകങ്ങളാണു്. ഇവിടെയാണു്, ഒടുവിൽ അതെല്ലാം പൊള്ളയാണെന്നു മനുഷ്യൻ ആദ്യമായി കണ്ടെത്തിയതു്. യൗവ്വനത്തിന്റെ തികവിൽ, സുഖഭോഗങ്ങളുടെ മടിയിൽ, മഹനീയതയുടെ പരമകാഷ്ഠയിൽ, പ്രതാപത്തിന്റെ ബഹുലതയിൽ, മനുഷ്യൻ മോഹപാശങ്ങൾ പൊട്ടിച്ചെറിഞ്ഞു മുന്നേറി. ഇവിടെ, ഈ മനുഷ്യമഹാസാഗരത്തിൽ, സുഖദുഃഖങ്ങളുടെയും പ്രാബല്യദൗർബ്ബല്യങ്ങളുടെയും സമ്പത്തിദാരിദ്ര്യങ്ങളുടെയും ആനന്ദശോകങ്ങളുടെയും മന്ദഹാസബാഷ്പങ്ങളുടെയും ജീവിതമരണങ്ങളുടെയും ശക്തിമത്തായ ധാരകൾ ഏറ്റുമുട്ടിയിട്ടുണ്ടായ നിശിതമായ ആഘാതപ്രത്യാഘാതങ്ങളുടെ ഇടയിൽ, നിത്യസമാധാനത്തിന്റെയും ശാന്തിയുടെയും അലിഞ്ഞുചേർന്ന താളലയത്തിലാണു ത്യാഗത്തിന്റെ സിംഹാസനം ആദ്യമായി ഉയർന്നുവന്നതു്. ഇവിടെ, ഈ നാട്ടിലാണു്, ജീവിതമരണങ്ങളെയും, ജീവിതദാഹത്തെയും, ജീവിതരക്ഷണത്തിനായി നടത്തുന്ന വ്യർത്ഥവും ഭ്രാന്തവുമായ പോരാട്ടം ദുഃഖസഞ്ചയത്തിൽ ചെന്നു കലാശിക്കുന്നതിനെയും സംബന്ധിച്ചുള്ള വൻപ്രശ്നങ്ങളുമായി ഒന്നാമതു മല്ലടിക്കുകയും അവയ്ക്കു സമാധാനം കണ്ടെത്തുകയും ചെയ്തതു്. ഈ സമാധാനം മുമ്പെങ്ങും ഉണ്ടായിട്ടില്ലാത്തതും ഇനിയൊട്ടുണ്ടാകാൻ തരമില്ലാത്തതുമാണു്. കാരണം, ഇവിടെ, ഇവിടെമാത്രമാണു്, ജീവിതംപോലും ഒരു തിന്മയാണെന്നു കണ്ടുപിടിക്കപ്പെട്ടതു്. യാതൊന്നുമാത്രം സത്യമോ അങ്ങനെയൊന്നിന്റെ നിഴലത്രെ ജീവിതം. ഈ നാട്ടിൽ മാത്രമാണു മതം പ്രായോഗികവും സത്യവുമായിരുന്നിട്ടുള്ളതു്. (വി. സാ. സ.)

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീരാമകൃഷ്ണപരമഹംസദേവന്റെ മഹാസമാധിക്കുശേഷം അദ്ദേഹത്തിന്റെ യുവശിഷ്യന്മാർ വരാഹനഗരം മഠത്തിൽ താമസിച്ചിരുന്ന കാലത്തെ സംഭവങ്ങളിൽക്കൂടിയാണ് നാം കടന്നുപൊയ്ക്കൊണ്ടിരിക്കുന്നത്. ശ്രീ ഹരമോഹൻമിത്രയുടെ ഒരു വിവരണമിതാ: "ഒരു ദിവസം അല്പം പ്രമുഖനായൊരു ഗൃഹസ്ഥഭക്തൻ വരാഹനഗരം മഠത്തിൽവെച്ച് വലിയൊരു പ്രമാണിയുടെ മട്ടിൽ പ്രസംഗമങ്ങു തുടങ്ങി. ചെറുപ്പക്കാരായ ആ സന്ന്യാസിമാരുടെ നേരെ അദ്ദേഹം ചാട്ടവാറിട്ടടിക്കുംപോലെ തലങ്ങും വിലങ്ങും വാക്കുകൾകൊണ്ട് ഒരു പ്രഹരം. എല്ലാവർക്കും സ്വതേ അദ്ദേഹത്തോടു ഭക്തിയും ആദരവും ആയിരുന്നു. അതുകൊണ്ട് ആരും അദ്ദേഹത്തിന്റെ വാക്ശരങ്ങളെ മുറിക്കാൻ മുതിർന്നില്ല. ഒടുവിൽ ലാട്ടുമഹാരാജിന്റെ അടുത്തു ചെന്ന് അദ്ദേഹമൊരു ചോദ്യം:'എന്താ ഹേ, വയററിപ്പിഴപ്പിനുവേണ്ടി സന്ന്യാസിവേഷം ചമഞ്ഞിറങ്ങി, അല്ലെ ?' ലാട്ടുമഹാരാജ് ഏതു നിലയിലായിരുന്നോ എന്തോ! ആ മനുഷ്യനോട് ഇത്രമാത്രം പറഞ്ഞു: 'കിശ്രുബ്ബാബുവിന്റെ അടുക്കൽ ഗുരുദേവനൊരിക്കൽ ഒരു കഥ (മത്തിക്കുട്ടയുടെ മണമേല്ക്കാതെ ഉറക്കം വരാത്ത മുക്കുവത്തിയുടെ കഥ) പറയുകയുണ്ടായി. അങ്ങയുടെ സ്ഥിതിയും അതുതന്നെയാണെന്നേ എനിക്കു പറയാനുള്ളു. ത്യാഗമാർഗ്ഗത്തിൽ കാൽ കുത്തുകപോലും ചെയ്തിട്ടില്ലാത്ത അങ്ങ് ത്യാഗത്തെപ്പററി സംസാരിക്കാൻ ഒരുമ്പെട്ടപ്പോഴോ ? ജനകരാജാവിന്റെ കഥയൊക്കെ വിസ്തരിക്കണെ കേട്ടുവല്ലൊ. കഷ്ടം! സകലർക്കും ജനകമഹാരാജാവാവാൻ പററുമെന്നാണോ ഒടുക്കം ധരിച്ചുവെച്ചിരിക്കുന്നതു് ?' ലാട്ടുമഹാരാജിന്റെ വാക്കുകൾ കേട്ടതോടെ ആ പഴയ ഭക്തൻ മിണ്ടാതായി.''

പിൽക്കാലങ്ങളിൽ ശ്രീ ലാട്ടുമഹാരാജ് തന്നെ വരാഹനഗരം മഠത്തിൽവെച്ച് നടന്ന സംഭവങ്ങളെപ്പററി പല സന്ദർഭങ്ങളിലായി പറഞ്ഞതൊക്കെക്കൂടി ഒരുമിച്ചു ചേർത്തിവിടെ കുറിക്കാം: "വരാഹനഗരം മഠത്തിൽവെച്ച് ശശി ചെയ്തിരുന്ന ദീപാരാധനയെപ്പററി ഹൊ, എനിക്കൊന്നും പറയാനില്ല, എന്നേ ഇപ്പൊ പറയേണ്ടു! മനസ്സിലാക്കിത്തരാൻ വയ്യ! കണ്ടാലേ അതു മനസ്സിലാകൂ. പൂജാമുറി കിടന്ന് ഓളംവെട്ടും. ശശിയുടെ വായിൽനിന്ന് ധാരമുറിയാതെ 'ജയ് ഗുരുദേവ! ജയ് ഗുരുദേവ!' ഉതിരുന്നുണ്ടാവും. കാളി ഒപ്പം ഒരു സ്തോത്രവും ചൊല്ലും. കുറച്ചു ദിവസത്തിനകം കാളി ഗുരുദേവന്റെ പൂജയ്ക്കനുസരിച്ചുള്ള മന്ത്രങ്ങളൊക്കെ ശരിയാക്കി എടുത്തു. അന്നു തുടങ്ങി ആ മന്ത്രങ്ങളുടെ അടിസ്ഥാനത്തിലായി പൂജ. അക്കാലത്ത് ഞങ്ങൾക്ക് ഒരു വഴിക്കും ഒരു വരുമാനവും ഉണ്ടായിരുന്നില്ല; എങ്കിലും ഭഗവാന് നല്ലനല്ല പഴങ്ങൾ എന്നും നിവേദിച്ചിരുന്നു. ഇതു കണ്ടിട്ട് ചുററുപാടുമുള്ള ആളുകൾ പറയാറുണ്ട്, 'ഇവർക്കില്ലെ മണ്ണിന്നടിയിൽനിന്ന് കുടംകുടമായി നിധി – സ്വർണ്ണനാണയം – കിട്ടിയിട്ടുണ്ടെന്നാ തോന്നുന്നതു്; അല്ലെങ്കിൽ ഇതു ആർഭാടത്തോടുകൂടി നിവേദ്യവും മററും നടത്തിക്കൊണ്ടുപോവാൻ അവർക്കെങ്ങനെയാ പററുക?' എന്ന്. ശശിക്ക് രാപകൽ ഒരൊററ ചിന്തയേ ഉള്ളൂ – ഗുരുദേവന്റെ പൂജ നടത്തിക്കൊണ്ടുപോകണമല്ലൊ,നിവേദിക്കാനെന്താ വേണ്ടതു്, എപ്പോഴെല്ലാം എന്തെല്ലാം കൊടുക്കണം എന്നൊക്കെ. പൂജയുടെ സർവ്വഭാരവും അയാൾ സ്വന്തമായി ഏറെറടുത്തിരിക്കുകയായിരുന്നു. ഞങ്ങളോട് പറയും, 'നിങ്ങൾക്കെന്താ ചിന്തയ്, ഒരു വേവലാതി വേണ്ടല്ലൊ, സാധനയും ഭജനയുമൊക്കെ ആയിട്ടങ്ങനെ കൂടിയേച്ചാൽ മതിയല്ലൊ, സുഖം! ഗുരുദേവന്റെ സ്വത്തിൽ പങ്കുകൂടുകയും ആവാം.' ...... ഒരു ദിവസം രാഖാലിനോട് എന്തോ ഒരു ജോലിചെയ്യാൻ ആരോ പറഞ്ഞു. അതു കേട്ടതോടെ ലോറേൻ ഒരു കല്പന പാസ്സാക്കി, 'രാഖാലിനോട് ഒരു ജോലിയും ചെയ്യാൻ ആരും പറഞ്ഞുകൂടാ.'

ഞങ്ങളെല്ലാവരും അതിന് വഴങ്ങി. ബാബുരാമൻ ഇടയ്ക്കൊക്കെ മഠത്തിൽനിന്ന് പോയി അയാളുടെ ചില സ്വന്തക്കാരുടെ വീടുകളിൽ രണ്ടും നാലും ദിവസം താമസിക്കാറുണ്ടായിരുന്നു. ആരോ അതേപ്പററി ഒരിക്കൽ ആക്ഷേപം പറഞ്ഞു: 'ഓ, സന്ന്യാസി ഭിക്ഷയാചിച്ച് വയറു നിറയ്ക്കാൻ നോക്കുന്നതിനു പകരം സ്വന്തക്കാരുടെ വീടുകളിൽ പോയി വയറുനിറയെ ശാപ്പാട് കഴിക്കുക, ഇതെന്തു സമ്പ്രദായമാണപ്പാ!' ഞാനപ്പോൾ പറഞ്ഞു: 'ഓ! സന്ന്യാസി പകൽ മുഴുവൻ ജപോം ധ്യാനോം നടത്തുന്നതിനു പകരം ആരെയൊക്കെ എവിടെയൊക്കെ പോയി, എന്തെല്ലാം ചെയ്തു, ഇതൊക്കെ അന്വേഷിക്കുകയാണോ, കഷ്ടം!' ഞാനിതു പറഞ്ഞപ്പോൾ ആ സന്ന്യാസിസഹോദരന് ആകെ വിഷമമായി. ഞാൻ പറഞ്ഞു, 'അതെയ്, ബാബുരാമൻ വയറുപിഴപ്പിന് വഴിയില്ലാഞ്ഞിട്ടു സന്ന്യസിച്ചതൊന്നുമല്ലല്ലൊ,അതെയോ? ഭഗവല്ലാഭത്തിനുവേണ്ടി സന്ന്യസിച്ചതാണ്. ആ വീടുകളിലൊക്കെ ഇരിക്കുമ്പോഴും അയാൾക്കെന്താ പണി, ജപിക്കുക ധ്യാനിക്കുക – അല്ലാതെന്താ ? തനിക്കിതിൽക്കൂടുതലായി ഇനി എന്തു വേണം ? എല്ലാവർക്കും ശുകനോ സനാതനനോ രഘുനാഥനോ (വൈഷ്ണവയോഗികൾ) ആവാൻ പററുമോ ? ഈ സ്വന്തക്കാരെന്നു പറയുന്നവർ എത്ര നേരത്തേയ്ക്കുണ്ട് ? ഏറിവന്നാൽ രണ്ടു ദിവസം. ബാബുരാമന് അതു് അസ്സലായിട്ടറിയാം. എന്നിട്ടു വേണ്ടേഇനി അയാളെ വേറൊരാളു ചെന്നു പഠിപ്പിക്കാൻ?' അന്നു ഞങ്ങളൊക്കെ തമ്മിൽ എന്തൊരു സ്നേഹമായിരുന്നു! ആരെന്തു പറഞ്ഞാലും ഒരാളും പക വെച്ചുപുലർത്തുന്ന ഏർപ്പാടേ ഇല്ല. വല്ലവർക്കും ഭിക്ഷയായി വല്ല സാധനവും കിട്ടിയാൽ അതു് ഗുരുദേവന് നിവേദ്യത്തിനായി. ഇടയ്ക്കൊക്കെ ഗുരുദേവന്റെ സ്നേഹത്തെക്കുറിച്ചുള്ള വർത്തമാനം ആരെങ്കിലും എടുത്തിടും. ഒരാൾ പറയും, 'ഗുരുദേവന് ശരിക്കും എന്നെയായിരുന്നു ഏററവുമധികം ഇഷ്ടം.' വേറൊരാളപ്പോൾ തട്ടിമൂളിക്കും – 'ഊം, അതുവ്വ്. എന്നോടായിരുന്നു അധികം പ്രിയം.' ഇങ്ങനെയങ്ങട് പോയിപ്പോയി അടിപിടിവരെ എത്തും. ഓരോരുത്തനും തന്നോടാണ് മററാരേയുംകാൾ ഗുരുദേവന് കൂടുതൽ സ്നേഹം എന്നു് തോന്നത്തക്കവിധത്തിലായിരുന്നു അദ്ദേഹത്തിന്റെ ഓരോരുത്തരോടുമുള്ള പെരുമാററം. ഒരു ദിവസം തർക്കം മൂത്തു് കാര്യമാകെ തകരാറാവും എന്നു കണ്ടപ്പോൾ ഞാൻ പറഞ്ഞു: 'അദ്ദേഹം സ്വത്തു് യാതൊന്നും കരുതിവെച്ചിട്ടല്ല പോയതു്, എന്നിട്ടും നിങ്ങൾ തമ്മിൽ വഴക്ക് കൂടുന്നല്ലൊ, കഷ്ടം! ഈ സ്ഥാനത്തു് അദ്ദേഹം വല്ലതും കുറച്ച് സമ്പാദിച്ചുവെച്ചിട്ടാണ് പോയിരുന്നതെങ്കിലോ, നിങ്ങള് കോടതി കയറി പടവെട്ടുമല്ലൊ.' എന്റെ ഭാവവും വിഷമവും കണ്ടിട്ട് എല്ലാവരും കൂടി 'ഹോ ഹോ' എന്നു് പൊട്ടിച്ചിരിച്ചു. കാളിക്ക് യാതൊരു കാര്യത്തിലും ഇടപെടാൻ തീരെ ഇഷ്ടമായിരുന്നില്ല; ഞാനതു് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. രാവും പകലും വായനതന്നെ വായന. അവസരം കിട്ടിയാലുടനെ ലൊറേന്റെ കൂടെ തർക്കിക്കാൻ പുറപ്പെടും. അത്രമാത്രം. ലൊറേനോ അയാളുടെ വാദങ്ങളെയൊക്കെ അറുത്തുമുറിച്ച് കഷ്ണം കഷ്ണമാക്കുന്നതല്ലെ കാണേണ്ടതു്! എന്നിട്ടും, ഒരു ദിവസം കാളി പററിച്ചു, തർക്കിച്ചു തർക്കിച്ചൊടുവിൽ ലൊറേനെ അനങ്ങാൻ വയ്യാത്ത മട്ടിൽ ഒരു മൂക്കിലെത്തിച്ചു. ഏതെല്ലാം വഴിക്ക് ശ്രമിച്ചിട്ടും ലൊറേന് കാളിയുടെ വാദങ്ങളെ തകർക്കാൻ കഴിഞ്ഞില്ല. ഒടുവിൽ ലൊറേൻ പറഞ്ഞു, 'ആട്ടെ, ഇന്നിവിടെ നിർത്താം, നാളെ ഇവിടുന്നങ്ങോട്ടു് വീണ്ടും തുടങ്ങാം.' കാളിയുടെ ഉശിരല്ലെ അന്ന് കാണേണ്ടതു്; നിലത്തൊന്നും കാൽ കുത്തിയല്ല, ആകാശത്താണ് നടപ്പ്. പക്ഷെ, പിറേറ ദിവസമില്ലെ, ലൊറേൻ ഒരു കുന്നു് യുക്തികളെടുത്തു പിടിച്ചു തുടങ്ങി വാരിവാരിയെറിയാൻ. പാവം കാളിയുടെ യുക്തികളൊക്കെ പറന്നു പറന്ന് പോവണ കണ്ടാൽ കഷ്ടം തോന്നും. കാളിക്ക് വലിയ സങ്കടമായി. അയാൾ പറയുകയാണ്, 'ഒരൊററ ദിവസമെങ്കിലും യുക്തിവാദം ചെയ്ത് ലൊറേനെ എനിക്കൊന്ന് തോല്പിക്കാൻ കഴിഞ്ഞില്ലല്ലൊ, കഷ്ടം!' ഞാനപ്പോൾ പറഞ്ഞു, 'അതങ്ങനെയല്ലേ വരാനൊക്കൂ, സഹോദരാ! ലൊറേനല്ലെ നമ്മുടെ നേതാവു് ? അയാളെ കവച്ചുവെയ്ക്കാൻ തനിക്ക് പററുമോ ?' ഒരു ദിവസം ഉച്ചയ്ക്ക് ലൊറേൻ എന്നെ നിർത്തി തുടങ്ങി ശകാരി

ക്കാൻ. ഒക്കെ കഴിഞ്ഞപ്പോഠം ഞാൻ ചോദിച്ചു: 'ഇതു് കേമാവണ്ണ്ടു്. ഇത്ര ശക്തിയായിട്ടു് എന്നോട്ട കയക്കാൻ നിങ്ങളെവിടന്നാണു് പഠിച്ചതു് ?' അപ്പൊ ലൊറേൻ പറയുകയല്ലെ, 'എടോ! എനിക്കു് കയക്കാൻ വല്ലതും നിശ്ച യമുണ്ടോ ?' ഹയ്യോ, അതദ്ദേഹത്തിനേ അറി യുള്ളു. ഈ കണ്ട ഒന്നാന്തരം കനകക്കട്ടപോലുള്ള ചെറുപ്പക്കാരെ അദ്ദേഹം കയത്തും എതിത്തും എന്തുവന്നു ഒടുവിൽ ? സകലരും വീടും കുടിയും വിട്ടെറിഞ്ഞു്, സ്വന്തക്കാരെ പുല്ലുപോലെ വേണ്ടെന്നുവെച്ചു്, സുഖമായ ആഹാരം, നല്ല വസ്ത്രം, സകലതും നിസ്സാരമായി കണക്കാക്കി, ഭ്രാന്തു പിടിച്ച മാതിരി അദ്ദേഹത്തിൻെറ ചുറവും വന്നു് അണിനിരന്നതു് കണ്ടില്ലെ ? എവിടെയെങ്കിലും കുറച്ചാളുകഠം ഒരുമിച്ചു ചേന്നു് താമസിക്കാൻ തുടങ്ങിയാൽ ഉടനെ കാണാം വാക്കുതക്കങ്ങളായി, വഴക്കായി, തിര ക്കായി, അടിപിടിയായി. പക്ഷെ ഞങ്ങളു് തമ്മിൽ ആ മഠത്തിൽ ഈ വക യാതൊരു കുഴപ്പവും ഉണ്ടായിരുന്നില്ല. മനസ്സിൽ തോന്നി യതൊക്കെ ആരും ഉടനടി വിളിച്ചുപറയും; പക്ഷെ, എന്താ, പിന്നീടു് സകലരും സന്ധി യാവുകയും ചെയ്യും. ചില സമയത്തു് ചില വാക്കുകഠം പുറത്തു വരുന്നതു് കേട്ടാൽ, ഹൊ, രക്തമങ്ങനെ തിളച്ചുപൊങ്ങും. പക്ഷെ, സക ലരും ജപവും ധ്യാനവും ചെയ്യുന്നവരല്ലെ, എല്ലാവരിലും ഒരു സംയമഭാവം വന്നുചേന്നി ട്ടുണ്ടു്. ഒരാഠക്കും മറെറയാളുടെ വാക്കു് മേൽ തട്ടിയതായി തോന്നാറില്ല. ശരത്തിനാണു് ഏററവുമധികം ശാന്തതയും സംയമവും. അതു കണ്ടിട്ടു് ലൊറേൻ പറയാറുണ്ടു്, 'ഹൊ, ഇതെ ന്താണിതു് ? ഇയാഠക്കു് മണൽമീനിൻെറ ജീവനാണു്, അകത്തു് ചൂടു കയറിയാലല്ലെ വേണ്ടൂ ?''

---

# മോക്ഷസാധന

## സിദ്ധിനാഥാനന്ദസ്വാമി

ഇഹലോകജീവിതം അപൂണ്ണവും താത് കാലികവുമാണെന്നും, അതു് ഏതോ ഒരു നിത്യ പദത്തിൽനിന്നുള്ള പ്രച്യുതിയാണെന്നും ആ നിത്യപദം വീണ്ടെടുക്കുകയാണു് മാനവജന്മ ത്തിൻെറ പരമോദ്ദേശ്യം എന്നുമാണു് ലോക ത്തിലെ പ്രമുഖമതങ്ങളെല്ലാം പ്രഖ്യാപിക്കു ന്നതു്. ഈ ജീവിതമാണു് പരമപദമെന്നു വിശ്വസിക്കുന്ന ചില ജനതകഠം ആഫ്രിക്ക യിലോ മറേറാ ഉണ്ടത്രെ. അവരുടെ ചിന്താ ശക്തി വേണ്ടത്ര വളന്നിട്ടില്ല എന്നേ നാം കരുതേണ്ടതുള്ളു. ഐന്ദ്രിയികാനുഭൂതികളിൽ നിന്നും ഉപരിയായിട്ടൊന്നും വിഭാവനചെയ്യാൻ അവക്കു കഴിയുന്നില്ലെന്നത്ഥം. അതിരിക്കട്ടെ. നാമിപ്പോഠം വിപ്രവാസം അനുഭവിക്കുക യാണു്, നമ്മുടെ സ്വരാജ്യം വേറെങ്ങോ ആണു്, എന്ന വരികിൽ അതെവിടെ, അതിൻെറ സ്വരൂപമെന്തു് ?

അനുഭവജ്ഞന്മാരുടെ അഭിപ്രായം നമ്മുടെ യഥാത്ഥസ്വരൂപം നിത്യവും സ്വയംപ്രകാശക വുമായ സത്തയാണെന്നാണു്. നിത്യമായതു കൊണ്ടു് അനാദിയും അനന്തവും ആണു്; അക്കാരണത്താൽ അവികാരിയും സവ്വവ്യാപി യുമാണു്. സവ്വവ്യാപകമായ വസ്തു പൂണ്ണവും ഏകവും ആകാതെ നിവൃത്തിയില്ല. ആ പൂണ്ണവും ഏകവുമായ വസ്തു – ബ്രഹ്മമെന്നോ ആത്മാ വെന്നോ അറിയപ്പെടുന്ന വസ്തു – ആണു് നാം നമ്മുടെ സ്വസ്വരൂപത്തിൽ. ഇതെങ്ങനെ അറിയാം ? അനുഭവംകൊണ്ടു്. ആരുടെ ? ആപ്ത ന്മാരുടെ. ആപ്തന്മാരുടെ അനുഭവം അദ്വൈത മാണു്. ആ അനുഭൂതിയെ അടിസ്ഥാനപ്പെടു ത്തിയുള്ള തത്ത്വാന്വേഷണമാണു വേദാന്തം. സ്വരൂപം അദ്വൈതമാണെങ്കിൽ പിന്നെ അന്വേഷണമെന്തിനു് ? സ്വരൂപസ്ഥിതന്മാരെ സംബന്ധിച്ചിടത്തോളം അന്വേഷണത്തിനു്

പ്രസക്തിയില്ലതന്നെ. അവക്ക് ആത്മഭിന്നമായി യാതൊന്നുമില്ല. ബന്ധബോധം ഉള്ളവക്കു മാത്രമേ മോക്ഷകാംക്ഷയും ഉള്ളൂ.

സ്വരൂപം നിത്യവും പൂർണ്ണവും അദ്വൈതവുമെങ്കിൽ, നശ്വരവും പരിമിതവും ആയ നാനാത്വം എങ്ങനെ കാണപ്പെടുന്നു? നിത്യം എങ്ങനെ അനിത്യമായി? പൂർണ്ണം എങ്ങനെ പരിമിതമായി? അദ്വൈതം എങ്ങനെ നാനാവിധമായി? ഇതിനു് മേലേനിലയിൽനിന്നുള്ള ഉത്തരം, അങ്ങനെയൊന്നും സംഭവിച്ചിട്ടില്ല, ആത്മാവിനു് ഒരു കാലത്തും സ്വരൂപച്യുതി സംഭവിച്ചിട്ടില്ല, സംഭവിക്കാൻ നിവൃത്തിയുമില്ല എന്നാണു്. ഈ നിലയിൽ ഈ വക ചോദ്യങ്ങളൊന്നുമില്ല. പക്ഷെ ഗാഢനിദ്രയിൽ പ്രശ്നങ്ങളില്ലെന്നുവെച്ചു് ഇതരാവസ്ഥകളിലിരിക്കുന്നവക്കു് സമാധാനമാവുകയില്ലല്ലൊ? ഇല്ല. നാനാത്വവും അപൂർണ്ണതയും അനുഭവിക്കുന്നവക്കേ മോക്ഷചിന്തയുള്ളൂ. അധികമാളുകളും അപൂർണ്ണരാണുതാനും. ഈ മോക്ഷചിന്തയാണു് ഭാരതഭൂമിയുടെ സവിശേഷസമ്പാദ്യം.

മോക്ഷവും ബന്ധവും ആപേക്ഷികങ്ങളാണു്. മോക്ഷമെന്നാൽ മോചനം. എന്തിൽനിന്നുള്ള മോചനം? ബന്ധത്തിൽനിന്നു്. ബന്ധമെന്നാലോ? സ്വരൂപവിസ്മൃതിയും തജ്ജന്യമായ അനാത്മാഭിമാനവും; അതായതു് സ്വന്തം സച്ചിദാനന്ദസ്വരൂപത്തെ വിസ്മരിച്ചു് അസത്തും ജഡവും ദുഃഖാത്മകവുമായ ശരീരമാണു് താൻ എന്ന വിചാരം. അതോടൊപ്പം ആ 'അഹങ്കാരി' കണക്കററ ദുഃഖത്തിനു് അധീനനായിത്തീരുകയും ചെയ്യുന്നു. ഈ വിസ്മൃതിയും മിഥ്യാഭിമാനവും എങ്ങനെ വന്നുചേന്നു എന്നു ചോദിച്ചാൽ അതിനു് ശരിക്കു് ഉത്തരമില്ല. എങ്ങനെ, എപ്പോൾ, എന്തുകൊണ്ടു് ഈ സ്വരാജ്യച്യുതി സംഭവിച്ചു എന്നു ചോദിച്ചാൽ, അറിഞ്ഞുകൂടാ എന്നു മാത്രമാണു് ശരിയായ ഉത്തരം. ആ അറിവില്ലായ്മ നീങ്ങാൻ അറിവുണ്ടാകണം. അപ്പോൾ ദുഃഖം നീങ്ങും, ബന്ധമകലും. ഈ ദുഃഖനിവൃത്തിയും ബന്ധമോചനവുമാണു് മോക്ഷം.

മോക്ഷപ്രാപ്തിക്കു് ഉപായമെന്തു്? മോക്ഷത്തിനു് സ്വരൂപബോധം എന്ന അർത്ഥമാണു് – അതാണു് ശരിയായ അർത്ഥം – വിവക്ഷിക്കുന്നതെങ്കിൽ, അതു് യാതൊരു ഉപായത്തിന്റെയും ഫലമായി നേടാവുന്നതല്ല. ഉപായം കായികമോ മാനസികമോ ആയ ഒരു കർമ്മമാണു്. കർമ്മത്തിന്റെ ഫലം നിത്യമല്ല. മോക്ഷം ഏതെങ്കിലും കർമ്മത്തിന്റെ ഫലമാണെന്നു വന്നാൽ അതു് അനിത്യമാകും; അനിത്യമായതു മോക്ഷമല്ല. എന്നാൽ പിന്നെ സ്വരൂപബോധം എങ്ങനെ ഉണ്ടാകും? സ്വരൂപസ്മൃതി കൊണ്ടു്. സ്മൃതി എങ്ങനെ ഉണ്ടാകും? വിസ്മൃതി നീക്കുന്നതുകൊണ്ടു്. അതെങ്ങനെ സാധിക്കും? അതിനു വഴിയുണ്ടു്.

വെള്ളം കിട്ടാൻ നാം കിണറു കുഴിക്കുന്നു. കിണറു കുഴിക്കുക എന്നതു്, ഭൂമിയിൽക്കൂടി നിരന്തരം ഒഴുകിക്കൊണ്ടിരിക്കുന്ന ജലധാരയെ മറച്ചും തടഞ്ഞുംകൊണ്ടു് അതിനു മുകളിൽ കിടക്കുന്ന മണ്ണും കല്ലും നീക്കുകയാണു്. അല്ലാതെ, ഇല്ലാത്ത ജലത്തെ ഉണ്ടാക്കുകയല്ല; ഉള്ള ജലത്തെ കണ്ടെത്തുക മാത്രമാണു്. ജലം അവിടെ ഇല്ലെങ്കിൽ എത്ര കുഴിച്ചാലും എത്ര പാറ തകർത്താലും വെള്ളമൊട്ടു കിട്ടുകയുമില്ല. ഇതുപോലെതന്നെയാണു് മോക്ഷപ്രാപ്തിയിൽ സാധനകളുടേയും നിലപാടു്. ആത്മപ്രകാശത്തെ മറയ്ക്കുന്ന മറകളെ നീക്കുകമാത്രമാണു് സാധനകളുടെ ഉദ്ദേശം. കൊണ്ടലകന്നാൽ കതിരോൻ താനേ വെളിവാകും.

ഈ മറയകററാൻ ശാസ്ത്രങ്ങൾ പല ഉപായങ്ങളും നിർദ്ദേശിക്കുന്നു. ചിത്തഭ്രമത്തിനു് ആധുനികചികിത്സാപദ്ധതിയിൽ വൈദ്യുതാഘാതം കൊണ്ടോ 'ഇൻസുലിൻ' മുതലായ ഔഷധങ്ങളുടെ പ്രയോഗംകൊണ്ടോ രോഗിയുടെ ദേഹത്തെയും മനസ്സിനെയും കിടുകിടാ വിറപ്പിക്കുന്ന ഏർപ്പാടുണ്ടു്. ചിത്തഭ്രമം ബാധിച്ചവൻ തനിക്കു രോഗമുണ്ടെന്നു് അറിയുന്നില്ല. അവന്റെ പെരുമാററം കണ്ടു് മററുള്ളവർ അവനെ ചികിത്സിപ്പിക്കുന്നു. അജ്ഞാനഭ്രമംകൊണ്ടു് വലയുന്നവനു് ചികിത്സ ആവശ്യമാണെന്നു് നിശ്ചയിക്കേണ്ടതു് മററാരുമല്ല, അവൻതന്നെയാണു്. അതിനു് ഈശ്വരൻതന്നെ ചില ആഘാതപദ്ധതികൾ ഏർപ്പാടു ചെയ്തിട്ടുണ്ടുതാനും. ഇഷ്ടവിയോഗം, അനിഷ്ടപ്രാപ്തി, രോഗശോകജരാമരണങ്ങൾ എന്നിങ്ങനെയുള്ള ദുഃഖ

പരമ്പരകൾ ആ അപൂർവ്വവൈദ്യൻ മനുഷ്യനെ അദ്ദേഹത്തെ തേടാൻ പ്രേരിപ്പിക്കുന്നതിനു വേണ്ടി ഏർപ്പാടു ചെയ്തിട്ടുള്ള ചികിത്സാപദ്ധതിയാണ്. ലോകജീവിതത്തിൽ അനിവാര്യങ്ങളായ ഈവക അനുഭവങ്ങൾ മനുഷ്യനെ ജീവിതത്തിന്റെ മൗലികതത്ത്വങ്ങളെക്കുറിച്ച് അന്വേഷിക്കാൻ പ്രേരിപ്പിക്കുന്നു. എന്താണു ജീവിതം, എന്തിനാണു ജീവിതം എന്നൊക്കെ അവൻ സ്വയം ചോദിക്കുന്നു. താനാര്? എവിടെനിന്നു വന്നു? എങ്ങോട്ടു പോകുന്നു? ഈവക ചോദ്യങ്ങൾ സ്വയം ഉയർന്നുവരുന്നു. ലോകം നശ്വരമെന്നും ദുഃഖമയമെന്നും തീർച്ചയാകുമ്പോൾ, നിത്യമായി എന്തെങ്കിലും ഉണ്ടോ എന്നവൻ അന്വേഷിക്കും. ആരോടു ചോദിക്കും? അറിവുള്ളവരോട്, ആചാര്യന്മാരോട്. അവരെ സവിനയം സമീപിച്ചു ശ്രദ്ധാപുരസ്സരം ചോദിച്ചാൽ കാര്യം ഗ്രഹിക്കാം. ബന്ധഹേതു ആത്മവിസ്മൃതിയാണെങ്കിൽ ആത്മസ്മൃതി വീണ്ടുകിട്ടാൻ അതിന്റെ യഥാർത്ഥസ്വരൂപം കേൾക്കണം, നിനയ്ക്കണം, അറിയണം, ഉറയ്ക്കണം. ബദ്ധാവസ്ഥയിൽ ശരീരമാണ് താനെന്ന് എന്തുമാത്രം ഉറപ്പുണ്ടോ അതുമാതിരി ഉറപ്പുവരണം ആത്മാവാണു താൻ എന്ന്. ശിഷ്യന്റെ ശ്രദ്ധയും തീവ്രതയും അർഹതയും, ഗുരുവിന്റെ മഹിമയും കരുണയും അനുസരിച്ചിരിക്കും ഫലപ്രാപ്തി. ഗുരുവും ശിഷ്യനും ഉത്തമശ്രേണിയിലുള്ളവരെങ്കിൽ ബോധോദയം ഉടനടി ഉണ്ടാകും. വിളക്കു കൊളുത്തിയാൽ ഇരുളു നീങ്ങാൻ കാലതാമസമില്ല. മന്ദമധ്യമാധികാരികൾക്ക് കൂടുതൽ കാലം പ്രയത്നിക്കണം. ഇരവിലെ കൂരിരുട്ടിൽ കൊള്ളിയാൻ മിന്നിയതുകൊണ്ട് വഴി തെളിഞ്ഞുകിട്ടുകയില്ലല്ലൊ. അതിനു മറയാത്ത, മായാത്ത, ദീപംതന്നെ വേണം; അതു കിട്ടുന്നതുവരെ നിരന്തരം പ്രയത്നിക്കുകയും വേണം. ഈ വിചാരമാർഗ്ഗമാണ് മോഹം അകററാനും സ്മൃതി വീണ്ടെടുക്കാനും ഉള്ള നേരായ മാർഗ്ഗം.

വിചാരമാർഗ്ഗം, പക്ഷേ എല്ലാവർക്കും എളുപ്പമല്ല. മനക്കരുത്തും ചിന്താശക്തിയും വികസിച്ചിട്ടുള്ളവർക്ക് വിചാരപഥം സ്വീകാര്യമാണ്. എന്നാൽ എല്ലാവരുടെയും കഴിവുകൾ ഒരു പോലെയല്ല. അതിനാൽ വിചാരം ചെയ്യാനുള്ള കഴിവു നേടുന്നതിനു് ഉതകുന്നതോ, അഥവാ വിചാരഗമ്യമായ ആത്മബോധത്തിലേയ്ക്കു തന്നെ നേരിട്ടു നയിക്കുന്നതോ, ആയ മററു മാർഗ്ഗങ്ങളും ഉണ്ടായിരിക്കണം. ഒരേ ലക്ഷ്യത്തിലേയ്ക്ക് വഴികൾ പലതുണ്ടാകാമല്ലോ. വികാരങ്ങളും മനുഷ്യന്റെ കൂടെപ്പിറപ്പുകളാണ്. അവ രാഗദ്വേഷരൂപത്തിൽ ബാഹ്യവിഷയങ്ങളിലേയ്ക്ക് പൊയ്ക്കൊണ്ടിരിയ്ക്കുകയുമാണ്. വികാരപരവശനായ മനുഷ്യന്റെ ജീവിതത്തെ അനേകം ഭാര്യമാരുള്ള ഒരു മനുഷ്യന്റെ ജീവിതത്തോടാണ് ഭാഗവതകാരൻ ഉപമിക്കുന്നത്. അവന് ഒരു നേരവും സ്വൈരമില്ല. സ്വൈരമുണ്ടാകാൻ വഴിയെന്ത്? വികാരങ്ങളുടെ ഗതിയൊന്നു തിരിച്ചുവിടണം. നശ്വരങ്ങളായ വിഷയങ്ങളുടെ നേർക്കു പോയാൽ, അവ നഷ്ടപ്പെടുകയോ കിട്ടാതെ പോവുകയോ ചെയ്യുമ്പോൾ ദുഃഖമായി. അവയിൽനിന്നും വികാരത്തെ പിന്തിരിപ്പിച്ച് ശാശ്വതമായ വസ്തുവിലേയ്ക്കു നയിക്കുക. ശാശ്വതമായ വസ്തു ഈശ്വരൻ. ഈ സാധകന് തന്റെ ഈശ്വരൻ വിചാരപഥികന്റെ നിർഗ്ഗുണനിരൂപനായാൽ പോരാ. ഇവന്റെ ഈശ്വരന് നാമവും ഗുണവും രൂപവും വേണം. നാമഗുണങ്ങൾക്കതീതമായതിനെക്കുറിച്ച് മനസ്സിനു് നിനയ്ക്കാൻ നിവൃത്തിയില്ല. അതിനാൽ പ്രേമസാധകന്റെ ഈശ്വരൻ സച്ചിദാനന്ദസ്വരൂപനാണ്. ആ ഈശ്വരനും അവസാനം സത്തുമാത്രമായിട്ടു തീരുമായിരിക്കാം. പക്ഷെ തല്ക്കാലം അത്ര സൂക്ഷ്മമായാൽ വിഷമമാണ്. ശബ്ദബ്രഹ്മത്തിലും പരബ്രഹ്മത്തിലും നിഷ്ണാതനായിട്ടും 'ബ്രഹ്മവർചസ്യ സത്തമനാ'യിട്ടും, വ്യാസനു് കൃതകൃത്യത വന്നില്ലെന്നും, അതു സാധിക്കാനാണ് ഭഗവന്മഹിമ കീർത്തിച്ചതെന്നും ഭാഗവതം പ്രസ്താവിക്കുന്നതു് ഇക്കാരണത്താലാവണമല്ലൊ. ബുദ്ധി സമ്മതം മൂളിയെങ്കിലും ഹൃദയത്തിന്റെ ദാഹം തീരുന്നില്ല. ഹൃദയത്തിൽക്കൂടിയാണ് ഈ പഥികൻ സഞ്ചരിക്കുന്നതു്. ഇതു് എളുപ്പവഴിയുമാണ്. കാരണം പലതുണ്ട്: ഭക്തഹൃത്തടം ഈശ്വരന്റെ ആവാസമാണെന്ന് ഭഗവാൻതന്നെ അരുളപ്പാടുണ്ട്. ഹൃദയമില്ലാതെ, സ്നേഹമില്ലാതെ, ഒരു ജീവിയുമില്ലതാനും. ഹൃദയം ഹൃദയനാഥനു് കാഴ്ചവെയ്ക്കുക. അവിടെനിന്ന് ഇളകാൻ ഇട കൊടുക്കരുതു്. ഇളകിപ്പോയാൽ വീണ്ടും

പിടിച്ച് അവിടെ കൊണ്ടുവന്നു കെട്ടുക. ആഴിയിലേയ്ക്കു് പുഴയൊഴുകുംപോലെ പരമേശ്വര പാദങ്ങളിലേയ്ക്കു് പരമപ്രേമം പ്രവഹിക്കട്ടെ. തൈലധാരപോലെ അവിച്ഛിന്നമായി അതു തുടരട്ടെ. അപ്പോൾ ഇതരരാഗവിസ്മാരകമായ ആ പ്രവാഹം ഭക്തനെ ഭഗവാനിൽ ലയിപ്പിക്കും. ജീവകണം ആനന്ദാമൃതത്തിൽ ലയിക്കുന്നു. അതുതന്നെ അദ്വൈതാനന്ദം; അതുതന്നെ മോക്ഷം.

വിചാരകുശലർക്കും വികാരഭരിതർക്കും വേണ്ട വഴി കിട്ടി. വേറെയും ഉണ്ടല്ലോ സ്വഭാവ വിശേഷങ്ങൾ. പ്രവർത്തനപ്രവണരാണു് പലരും. ഒന്നും ചെയ്യാതെ ഇരിക്കാൻ ആകുമാവില്ല. രജോഗുണയുക്തരാണു് അധികമാളുകളും: അടങ്ങിയിരിക്കാനാകാതെ ഓരോന്നു ചെയ്തു കൊണ്ടേ ഇരിക്കണം. അവർക്ക്, ഇങ്ങനെ കർമ്മപരതന്ത്രരായവർക്ക്, ആത്മദർശനം എങ്ങനെ സാധിക്കാം? കർമ്മംകൊണ്ടുതന്നെ കർമ്മനിഹാരം സാധിക്കണം. അതിനെന്തു വഴി?

കരണവ്യാപാരമാണു് കർമ്മം. ഇഷ്ടപ്രാപ്തിയോ അനിഷ്ടപരിഹാരമോ ആണതിന്റെ പ്രയോജനം. ഇതിൽനിന്നും ശുഭമോ അശുഭമോ ആയ ഫലങ്ങൾ, പുണ്യപാപങ്ങൾ, ഉളവാകുന്നു. ആ സമ്പാദ്യങ്ങൾ അനുഭവിച്ചു തീർക്കാൻ, ഭോഗംകൊണ്ടു് പുണ്യക്ഷയവും ദുഃഖംകൊണ്ടു് പാപക്ഷയവും വരുത്താൻ, അനേകം ജന്മങ്ങൾ വേണ്ടിവരും. ഇങ്ങനെ സംസാരപരമ്പരയ്ക്കു് നിരന്തരപ്രേരകമായി നിലകൊള്ളുന്ന കർമ്മത്തെ നിയന്ത്രിക്കാതെ സ്വാതന്ത്ര്യം സാധിക്കാവതല്ല. കർമ്മം സ്വയം പ്രവർത്തകമല്ല. കർത്താവിന്റെ സങ്കല്പമാണു് അതിന്റെ ചോദകം. ആ സങ്കല്പത്തെ ശുദ്ധീകരിക്കുകയോ, നിയന്ത്രിക്കുകയോ, നശിപ്പിക്കുകയോ ചെയ്താൽ കർമ്മത്തിൽനിന്നു കര കയറാം.

കർമ്മത്തിനു് അഞ്ചു വകഭേദങ്ങൾ ശാസ്ത്രകാരന്മാർ നിശ്ചയിച്ചിട്ടുണ്ടു്: നിത്യം, നൈമിത്തികം, കാമ്യം, പ്രായശ്ചിത്തം, നിഷിദ്ധം എന്നിങ്ങനെ. മുടക്കംകൂടാതെ എന്നും അവശ്യം അനുഷ്ഠേയങ്ങളും, അകരണം പ്രത്യവായഹേതുകവുമായ കർമ്മങ്ങളെ നിത്യകർമ്മങ്ങൾ എന്നു പറയുന്നു. സന്ധ്യാവന്ദനം ഗായത്രീജപം തുടങ്ങിയവ ബ്രാഹ്മണനു് നിത്യകർമ്മങ്ങളാണു്. പുത്രജനനം പിതൃമരണം മുതലായി എന്തെങ്കിലും പ്രത്യേകാവസരങ്ങളിൽ ചെയ്യപ്പെടേണ്ടവയാണു് നൈമിത്തികകർമ്മങ്ങൾ. സ്വർഗ്ഗപ്രാപ്തി തുടങ്ങിയ ഏതെങ്കിലും കാമനയോടു കൂടി ചെയ്യപ്പെടുന്ന കർമ്മങ്ങൾ കാമ്യങ്ങൾ. ദോഷമാർജ്ജനമാണു് പ്രായശ്ചിത്തത്തിന്റെ പ്രയോജനം. ദോഷം അകൃത്യകരണംകൊണ്ടും കൃത്യാകരണംകൊണ്ടും സംഭവിക്കാം. നിത്യനൈമിത്തികകർമ്മങ്ങൾ ചെയ്യാതിരിക്കുകയോ നിഷിദ്ധകർമ്മം ചെയ്യുകയോ ചെയ്താൽ ദോഷമുണ്ടാകുന്നു. അതിന്റെ ദൂരീകരണത്തിനായി ചെയ്യുന്ന തപോരൂപമായ കർമ്മങ്ങളാണു് പ്രായശ്ചിത്തങ്ങൾ. പാപഹേതുക്കളായ കർമ്മങ്ങൾ നിഷിദ്ധങ്ങൾ; ഗോഹത്യ, സുരാപാനം മുതലായവ ആ ഇനത്തിൽപ്പെടും.

ഇവയിൽ നിത്യകർമ്മവും നൈമിത്തികകർമ്മവും മുടക്കാതിരിക്കുകയും നിഷിദ്ധകർമ്മം ചെയ്യാതിരിക്കുകയും ചെയ്താൽ പ്രായശ്ചിത്തം ഒഴിവാക്കാം. അപ്പോൾപിന്നെ നിത്യനൈമിത്തികകാമ്യകർമ്മങ്ങളാണു് കർത്തവ്യങ്ങളായി അവശേഷിക്കുന്നതു്. നിത്യകർമ്മം ചെയ്യാതിരുന്നാൽ പ്രത്യവായം ഉണ്ടാകുമെങ്കിലും ചെയ്തതുകൊണ്ടു് വിശേഷിച്ചു് ഫലമൊന്നും ഇല്ലെന്നാണു് പറയുന്നതു്. നൈമിത്തികത്തിന്റെ നിലയും ഏതാണ്ടതുപോലെതന്നെ. പിന്നെ ബാക്കിനില്ക്കുന്നതു കാമ്യകർമ്മമാണു്. കാമനകൾ സാധിക്കുന്നതിനു് ശാസ്ത്രവിഹിതമായ യജ്ഞയാഗാദികൾ അനുഷ്ഠിച്ചാൽ പുണ്യം ഭവിക്കും; അതിൻഫലമായി സ്വർഗ്ഗാദികൾ ലഭിക്കും. പുണ്യം പെരുകുമ്പോൾ ചിത്തം ശുദ്ധമാകും; ഈശ്വരോപാസനയ്ക്കു് അഭിരുചി ഉണ്ടാകും; ഉപാസനവഴി ജ്ഞാനാർഹത കൈവരും, ജ്ഞാനംകൊണ്ടു മോക്ഷവും. ഇങ്ങനെ ജ്ഞാനത്തിനു് പരമ്പരാകാരണമാണു് കർമ്മം എന്നാണു സാധാരണ പറയാറു്. ജ്ഞാനാർഹതയ്ക്കുള്ള ഉപായമായോ സ്വതന്ത്രമായോ മോക്ഷോപായമാകാം ഉപാസന എന്നു നാം നേരത്തെ കണ്ടു. അതേമാതിരി കർമ്മത്തിനും പരിചാരകത്വം കൂടാതെയും വല്ല സ്ഥാനവുമുണ്ടോ എന്നാലോചിക്കാം.

നേരത്തെ പറഞ്ഞ കർമ്മവിഭാഗവും അവയുടെ അനുഷ്ഠാനവും എല്ലാക്കാലത്തും എല്ലാദേശത്തും നടത്തിക്കൊണ്ടു പോകാൻ കഴിയുകയില്ല. സംഘർഷവും സങ്കരവുംകൂടാതെ വർണ്ണാശ്രമവ്യവസ്ഥിതി നിലവിലുള്ള ഒരു സമൂഹത്തിൽ മാത്രമേ ഇവ വേണ്ടതുപോലെ അനുഷ്ഠിക്കാൻ സാധിക്കുകയുള്ളു. ഒരാദർശമെന്നല്ലാതെ ഈ വ്യവസ്ഥ യഥാവിധി എന്നെങ്കിലും എവിടെയെങ്കിലും നിലവിലുണ്ടായിരുന്നോ എന്നു തന്നെ നിശ്ചയമില്ല. അങ്ങുമിങ്ങും ചില വ്യക്തികൾ പരീക്ഷിച്ചിട്ടുണ്ടാകും; അതു് ഇന്നും നടക്കുന്നുമുണ്ടാകും.

ചുററുപാടുകൾ മാറുന്നതിനനുസരിച്ചു് കർമ്മങ്ങളും ധർമ്മങ്ങളും മാറിക്കൊണ്ടിരിയ്ക്കും. ഗുണവും കർമ്മവുമാണു് ഒരുവൻെറ വർണ്ണത്തെ നിർണ്ണയിയ്ക്കുന്നതു് എന്നു് ഗീതാചാര്യൻ പ്രസ്താവിക്കുന്നു. ഒരുവൻെറ സ്വഭാവത്തിനനുസരിച്ചുള്ള കർമ്മം അവനു് സ്വധർമ്മമാണു്. പൂർവ്വകർമ്മഫലമാണു് ഇജ്ജന്മം. പഴയ പുണ്യപാപങ്ങൾ അനുഭവിച്ചു തീർക്കാനുള്ള ഒരു ഉപാധിയാണു് ഈ ജീവിതം. സ്വാഭാവികമായ കർമ്മത്തെ, സ്വധർമ്മത്തെ, കാമനയൊന്നും കൂടാതെ, സ്വധർമ്മമായതുകൊണ്ടു മാത്രം ഒരുവൻ അനുഷ്ഠിച്ചുപോരുന്നുവെങ്കിൽ അവൻ തൻെറ പ്രാരബ്ധം അനുഭവിച്ചുതീർക്കുകയേ ചെയ്യുന്നുള്ളു, പുതുതായി ഒന്നും സമ്പാദിക്കുന്നില്ല. യാതൊരു സമ്പാദ്യവുമില്ലാതെ കൂലിവേല ചെയ്തു ജീവിക്കുന്ന ഒരുവൻ എന്നു കരുതുക. അന്നന്നു കിട്ടുന്നതുകൊണ്ടു് അവൻ ജീവിക്കുന്നു. അവനു് ധനവുമില്ല, കടവുമില്ല. അതുപോലെ, ഫലാപേക്ഷ കൂടാതെ സ്വധർമ്മം അനുഷ്ഠിച്ചുപോയാൽ കർമ്മക്ഷയം സംഭവിക്കാം. അവിദ്യാകാമകർമ്മങ്ങളിൽ കാമം നശിച്ചാൽ കർമ്മം ക്ഷയിക്കും; ഇവ രണ്ടും പോയാൽ അവിദ്യ നിലനില്ക്കുള്ളിയില്ലാതെ അപ്രത്യക്ഷമാകും. 'കർമ്മണ്യേവാധികാരസ്തേ' 'മാ കർമ്മഫലഹേതുർഭൂഃ' എന്നു് ഗീതാചാര്യർ അർജ്ജുനനോടു് ഉപദേശിക്കുമ്പോൾ ഇതല്ലേ ഉദ്ദേശിക്കുന്നതു്? 'സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ' എന്നു പറയുമ്പോൾ സ്വധർമ്മാനുഷ്ഠാനത്തിൽനിന്നും അന്യമായ അഭ്യർച്ചനയൊന്നും വിവക്ഷിയ്ക്കാത്തതുകൊണ്ടു് ഫലനിരപേക്ഷമായ സ്വധർമ്മാനുഷ്ഠാനംതന്നെ സംസിദ്ധിക്കു് ഉതകുന്ന ഉപായമാണെന്നല്ലേ കരുതേണ്ടതു്? എങ്കിൽ, അനാസക്തമായി ചെയ്യുന്ന സ്വധർമ്മാനുഷ്ഠാനമെന്ന നിഷ്കാമകർമ്മം മോക്ഷത്തിനു് നേരായ ഒരു മാർഗ്ഗംതന്നെ.

കർമ്മത്തിനു് സ്വതന്ത്രമായ ഒരു നിലപാടും ജ്ഞാനത്തിൻെറ പരമ്പരാകാരണമെന്ന നിലയും പരാമർശിക്കുകയുണ്ടായി. ഇവ കൂടാതെ ഭക്തിയുടെ ഒരു സഹചരൻ എന്ന നിലയുമുണ്ടു് കർമ്മത്തിനു്. ശ്രുതികാരന്മാരും സ്മൃതികാരന്മാരും കർമ്മത്തിനു നല്കിയിരുന്ന നിലയേയും നിർവ്വചനത്തേയും ഗീതാചാര്യൻ വിപുലമാക്കി. ഒരു മനുഷ്യനു് ചെയ്യേണ്ടതായി വരുന്ന വ്യാപാരങ്ങളൊക്കെ കർമ്മത്തിൽ ഉൾപ്പെടുത്തുകയും അവയെ അദ്ധ്യാത്മസാധനകളാക്കാനുള്ള ഉപായം ഉപദേശിക്കുകയും ചെയ്യുന്ന ഗീതാചാര്യൻ. സർവ്വകർമ്മങ്ങളും, ആഹാരങ്ങളും വിഹാരങ്ങളുമെല്ലാം, ഈശ്വരാർപ്പണമായിട്ടു ചെയ്യാനാണു് ശ്രീഭഗവാൻ ഉപദേശിക്കുന്നതു്. ഈശ്വരസ്മരണയോടെ, ഈശ്വരാർപ്പണമായിട്ടു കർമ്മം ചെയ്യുമ്പോൾ അതു് കർമ്മയോഗമായി, കൈങ്കര്യമായി, ഭഗവത്സപര്യയായി.

ഇപ്രകാരം മനുഷ്യസാധാരണമായ കർമ്മത്തെ, ഫലനിരപേക്ഷമായി ചെയ്തു് കർമ്മനിഹാരം സാധിക്കാം; ശാസ്ത്രവിഹിതകർമ്മങ്ങൾ യഥാവിധി അനുഷ്ഠിച്ചു് ചിത്തശുദ്ധി നേടി ജ്ഞാനാധികാരിയാകാൻ കർമ്മം ഒരു സഹചാരിയാകാം. ഈശ്വരാർപ്പണബുദ്ധ്യാ അനുഷ്ഠിച്ചു് കർമ്മത്തെ ഭക്തിയായി രൂപാന്തരപ്പെടുത്തുകയും ചെയ്യാം.

കർമ്മം, ഭക്തി, ജ്ഞാനം ഇവ ഓരോന്നും ഒററയ്ക്കും ഒരുമിച്ചും മോക്ഷസാധനമാകാം എന്നാണു് നാമിവിടെ കണ്ടെത്തിയതു്. ജ്ഞാനംകൊണ്ടേ മോക്ഷം ഉണ്ടാകൂ. മറെറല്ലാം അതിലേയ്ക്കുള്ള പടികൾ മാത്രമാകുന്നു, എന്നാണു് യാഥാസ്ഥിതികമായ അഭിപ്രായം. അതു മാത്രമേ മാർഗ്ഗം ഉള്ളൂ എന്നു് മുക്കിട്ടുമുഷ്ടി പിടിയ്ക്കേണ്ടതുണ്ടോ എന്നു സംശയമുണ്ടു്. വിചാരപ്രധാനന്മാർക്കു് അതായിരിക്കാം എളുപ്പവഴി. പക്ഷേ വിചാരവും യുക്തിയും മനുഷ്യജീവിതത്തിൽ താരതമ്യേന അപ്രധാനമായ ഒരു സ്ഥാനമേ വഹിയ്ക്കുന്നുള്ളു. വാദിക്കുമ്പോൾ

മാത്രമേ നാം ബുദ്ധിജീവികളാകുന്നുള്ളു. ജീവിതത്തിൻെറ മൗലികങ്ങളായ കാര്യങ്ങളിലൊക്കെ മനുഷ്യൻ വികാരപ്രേരിതനാണ്; വികാരങ്ങളാണ് അവൻെറ ആശാപ്രതീക്ഷകളെ രൂപപ്പെടുത്തുന്നതു്. ആ വികാരങ്ങൾക്ക് അനുരൂപങ്ങളായ യുക്തികൾ പിന്നീടു കണ്ടുപിടിക്കുകയാണ് നാം ചെയ്യുന്നതു്. അതിനാൽ വികാരങ്ങളെ വിചാരങ്ങൾകൊണ്ടു് നിയന്ത്രിച്ച് അനുകൂലങ്ങളായ കർമ്മങ്ങൾ ആചരിച്ചാൽ അദ്ധ്യാത്മമാർഗ്ഗത്തിൽ അനുക്രമം പുരോഗമിക്കാം; യഥാകാലം കർമ്മമുക്തനും ആത്മാരാമനും ആത്മപ്രതിഷ്ഠനും ആയിത്തീരാം.

പൂർവ്വാചാര്യന്മാർ അനുവദിച്ചിട്ടുള്ള മറെറാരു മാർഗ്ഗം കൂടിയുണ്ടു്, അഷ്ടാംഗയോഗമാർഗ്ഗം. അഷ്ടാംഗങ്ങളിൽ യമനിയമങ്ങളെന്ന ബാഹ്യാഭ്യന്തരശുദ്ധികരങ്ങളായ ആചാരാനുഷ്ഠാനങ്ങൾ, ജ്ഞാനഭക്തിസാധനകൾക്കും അനുപേക്ഷണീയങ്ങളാകുന്നു. സകല സാധനകളുടേയും ലക്ഷ്യം മനോനിഗ്രഹമാണ്. അപ്പോൾ മനോനിയന്ത്രണത്തിനു നേരിട്ടു് ശ്രമിക്കുന്ന അഷ്ടാംഗയോഗവും ഒരു സ്വതന്ത്രസാധനാപഥമാകുന്നു. ചഞ്ചലമായ മനസ്സിലെ ചിന്തകളാകുന്ന അലകളെ അടക്കിയാൽ ആത്മാവു് സ്വസ്വരൂപത്തിൽ വിളങ്ങുന്നതായി അനുഭവപ്പെടും എന്നാണ് യോഗാചാര്യനായ പതഞ്ജലി മഹർഷി പ്രസ്താവിക്കുന്നതു്. ചിത്തവൃത്തിനിരോധനത്തിനുള്ള സാക്ഷാത്തായ ഉപായമായിട്ടു് അദ്ദേഹം അഷ്ടാംഗങ്ങളും നിർദ്ദേശിക്കുന്നു. അതിൻഫലമായി അനുഭവപ്പെടുന്ന സ്വസ്വരൂപാവസ്ഥാനംതന്നെയാണല്ലോ മോക്ഷവും. അതിനാൽ അഷ്ടാംഗയോഗവും സ്വതന്ത്രമായ ഒരു മോക്ഷമാർഗ്ഗമാകുന്നു; അതു് മററു മാർഗ്ഗങ്ങളുടെ പ്രായോഗികസഹചാരിയുമാകുന്നു.

മനുഷ്യനു് ബുദ്ധി, ഹൃദയം, മനസ്സ്, കരചരണാദികരണങ്ങൾ എന്നീ ഉപകരണങ്ങളുണ്ടു്. ബുദ്ധി വിചാരത്തിലൂടെയും ഹൃദയം പ്രേമത്തിലൂടെയും മനസ്സ് സ്വസ്ഥതയിലൂടെയും കരചരണാദികൾ സ്വാത്മസമർപ്പണത്തിലൂടെയും പരമപദത്തെ തേടുന്നു. ഇവയെല്ലാം ഏറെക്കുറെ എല്ലാവർക്കും ഉണ്ടു്. അതിനാൽ ഇവയെ യഥായോഗ്യം കോർത്തിണക്കി അഭ്യസിക്കാവുന്നതാണ്. അങ്ങനെ ചെയ്താൽ മനസ്സിനു് മടുപ്പോ മുഷിവോ കൂടാതെ നിരന്തരമായി ആത്മാനുസന്ധാനധാര നിലനിർത്തിക്കൊണ്ടുപോകാൻ കഴിയും. ഇവയുടെ സമഞ്ജസവും സമ്മിളിതവുമായ ഒരു സാധനാപദ്ധതിയായിരിക്കും ഏററവുമുററും സാധകന്മാർക്ക് സ്വീകാര്യവും സുഗമവും ആയ മോക്ഷസാധന.

---

# ഉപനിഷത്പ്രവചനം – ഈശാവാസ്യം

ശ്രീ വിമലാനന്ദസ്വാമികൾ

ജീവിതത്തിനു് സ്ഥിരമായ ഒരു ലക്ഷ്യമുണ്ടെന്നും അതിന്നുവേണ്ടി മരണപര്യന്തം പ്രയത്നിക്കണമെന്നുമുള്ള ദൃഢവിശ്വാസമുള്ളവരെ നിഷ്ഠാവാന്മാർ എന്നു പറയണം. വൈദികധർമ്മമനുസരിച്ച് ആ നിഷ്ഠയ്ക്കു രണ്ടു വശങ്ങളുണ്ടു്: ഒന്നു്, പ്രവൃത്തിരൂപമായ നിഷ്ഠ; രണ്ടു്, നിവൃത്തിരൂപമായ നിഷ്ഠ. മോക്ഷപ്രാപ്തിക്കായി അത്യുത്ക്കണ്ഠയുള്ളവർ നിവൃത്തിനിഷ്ഠന്മാരായിത്തീരുന്നു. അവർക്കുവേണ്ട ബോധം നൽകുകയാണ് വേദത്തിലെ ജ്ഞാനകാണ്ഡത്തിൻെറ പ്രയോജനം. വേദവിഹിതമായ പുണ്യകർമ്മങ്ങളെ അനുഷ്ഠിക്കുന്നതിന്നുള്ള മാർഗ്ഗം പ്രകാശിപ്പിക്കുന്നതു് കർമ്മകാണ്ഡത്തിലാണ്. ഇതുതന്നെയാണ് പ്രവൃത്തിമാർഗ്ഗം. പ്രവൃത്തിമാർഗ്ഗവും നിവൃത്തിമാർഗ്ഗവും ബാല്യവും യൗവനവുംപോലെയുള്ള ഒരേ ആയുസ്സിലെ രണ്ടു് അവസ്ഥകളാണ്. നിവൃത്തിയിലേയ്ക്കു പ്രവൃത്തി അവശ്യം നയിക്കും; പക്ഷേ ഒരു വ്യക്തിയിൽ ഒരേ സമയം അവ സഹവസിക്കുകയില്ല. അവയുടെ സ്വരൂപവും പ്രയോജനവും ഭിന്നമാണ്.

ഒരേ വ്യക്തിയിൽ പ്രവൃത്തിയെ നിവൃത്തി അനുഗമിക്കുമെന്നതിൽ സന്ദേഹമില്ല. സകാമ പ്രവൃത്തി നിഷ്കാമകർമ്മത്തിലേയ്ക്കും, നിഷ്കാമാനുഷ്ഠാനം നിവൃത്തിയിലേയ്ക്കും, മുമുക്ഷുത്വത്തിൻെറ തീവ്രതപോലെ ത്വരിതമായോ മന്ദമായോ ഒരുവനെ നയിക്കുകതന്നെ ചെയ്യും. പ്രവൃത്തി വിഹിതകർമ്മത്തെയാണ് കുറിക്കുന്നത് എന്നു പറഞ്ഞതു് ഒന്നുകൂടി വ്യക്തമാക്കണം. കാമക്രോധലോഭമോഹാദിവികാരങ്ങൾക്കു വശ്യനായ ഒരുവൻ കുറെ അദ്ധ്വാനം ചെയ്തു എന്നുവെച്ചു് അതു പ്രവൃത്തിനിഷ്ഠയാകയില്ല. നേരിട്ടു മുമുക്ഷുത്വം ഉണ്ടാകുവാൻ അവ ഒരിക്കലും സഹായിക്കുകയില്ല. അതുകൊണ്ടു ക്രമേണ എങ്കിലും മോക്ഷേച്ഛ ഉളവാക്കുന്ന വിഹിതകർമ്മങ്ങൾ മാത്രമേ പ്രവൃത്തിനിഷ്ഠയായി ഗണിക്കാൻ വൈദികധർമ്മം പഠിപ്പിക്കുന്നുള്ളു. ഇങ്ങനെ പ്രവൃത്തിയും നിവൃത്തിയും ഒരേ മോക്ഷനിഷ്ഠയുടെ രണ്ടു പടികളാകയാൽ വേദസാരജ്ഞനായ ശ്രീകൃഷ്ണഭഗവാൻ 'ലോകേഽസ്മിൻ ദ്വിവിധാ നിഷ്ഠാ പുരാ പ്രോക്താ മയാ' എന്നു് അർജ്ജുനനെ ബോധിപ്പിച്ചു – ലോകേഽസ്മിൻ 'ദ്വിവിധേ നിഷ്ഠേ' എന്നു് ഭിന്നങ്ങളായ രണ്ടു നിഷ്ഠകളാണു് അവ എന്നു നിർദ്ദേശിച്ചില്ല. ഇത്രയും വ്യക്തമായി ധരിച്ചുകൊണ്ടു് ഈശാവാസ്യത്തിലെ ആദ്യത്തെ രണ്ടു മന്ത്രങ്ങളുടെ സംബന്ധത്തിലേയ്ക്കു ദൃഷ്ടി തിരിക്കണം.

നിവൃത്തിനിഷ്ഠൻ സംസാരത്തിൽനിന്നും വിമുക്തി നേടുന്നതിന്നു് ഉത്ക്കണ്ഠയുള്ളവനാണെന്നു നേരത്തെ സൂചിപ്പിച്ചു. തത്ത്വജ്ഞാനംകൊണ്ടേ മുക്തി ലഭിക്കുകയുള്ളു. അതിനു് ആദ്യം തന്നെ തത്ത്വോപദേശം ലഭിക്കണം; പിന്നീടു് അഭ്യാസംമൂലം അനുഭവംവഴി ഉപദേശം പരിപക്വമാക്കണം. ഈ പരിപാകത്തിനു സഹായിക്കുവാനാണു് അലിംഗമോ സലിംഗമോ ആയ സന്ന്യാസം. സന്ന്യാസം വെറും വേഷമോ അധികാരത്തിനും മാന്യതയ്ക്കുംവേണ്ടി സമ്പാദിക്കുന്ന ബിരുദമോ തസ്തികയോ അല്ല; അതു് ഫലാനുമേയമായ ആത്മസംസ്കാരമാണു്. വൈദികസന്ന്യാസം നിവൃത്തിനിഷ്ഠയാണു് – ത്യാഗം സന്ന്യാസലക്ഷണം. തൻെറ വസ്തുക്കളെ എല്ലാം അന്യർക്കു് ഇഷ്ടദാനംഎഴുതിക്കൊടുത്തതുകൊണ്ടോ ഉടുത്ത വസ്ത്രംവരെയുള്ളതായ എല്ലാ അഭിമാനവസ്തുക്കളും ഉതറിയതുകൊണ്ടോ മാത്രം ത്യാഗിവര്യനാകയില്ല. അഹങ്കാരമമകാരത്യാഗമാണു് നിവൃത്തി. ഈശ്വരതത്ത്വസാക്ഷാത്കാരമാണു് യഥാർത്ഥത്തിലുള്ള ത്യാഗവും നിവൃത്തിനിഷ്ഠാരൂപമായ സന്ന്യാസവും എന്നുള്ള തത്ത്വമാണു് ഒന്നാമത്തെ മന്ത്രത്തിൻെറ പൂർവ്വാർദ്ധത്തിൽ ഉപദേശിച്ചിരിക്കുന്നതു് എന്നു് വീണ്ടും ഒന്നുകൂടി അനുസ്മരിപ്പിക്കുന്നു. പ്രപഞ്ചം പരമാത്മസ്വരൂപത്തിൽ നിരന്തരം അനുഭവമാകുമ്പോഴാണ് പ്രപഞ്ചത്യാഗം പൂർത്തിയാകുന്നു. ഈ 'ത്യക്തം' അല്ലെങ്കിൽ ഈശ്വരാത്മഭാവനാരൂപമായ ത്യാഗമാണു് യഥാർത്ഥത്തിലുള്ള വിദ്വത്സന്ന്യാസം; ഉത്തമമായ ആത്മരക്ഷണം; പരിപക്വമായ ജ്ഞാനം. അത്യുത്കൃഷ്ടമായ ഈ അനുഭൂതിയിൽ എത്താൻ കഴിഞ്ഞിട്ടില്ലാത്ത മുമുക്ഷുവാകട്ടെ ത്യാഗിയായ സന്ന്യാസിയുടെ ധർമ്മനിയമം പാലിക്കണം – മാ ഗൃധഃ കസ്യസ്വിദ്ധനം; ആത്മസ്വരൂപിയായ പരമേശ്വരൻതന്നെ സർവ്വവും എന്നു് അറിയുന്ന പരമാത്മനിഷ്ഠൻ ലൗകികവസ്തുക്കളെ ഏതു വിധമാണു് കൊതിയ്ക്കുക? ആകാശത്തിൽ ഉദിച്ചുയരുന്ന പൂർണ്ണചന്ദ്രനെ കണ്ടു് ആനന്ദിക്കുന്നവൻ ചിത്രത്തിൽ വരച്ച അമ്പിളിമാമനുവേണ്ടി കൈയ് നീട്ടുകയില്ലല്ലൊ. അത്രത്തോളം തത്ത്വസാക്ഷാത്കാരമില്ലെങ്കിലും ലൗകികമായ അർത്ഥം അനർത്ഥഹേതുവായിത്തീരുന്നതു കണ്ടു് വിവേകംമൂലം വിരക്തിവന്ന നിവൃത്തിനിരതൻ അർത്ഥഗൃധ്നു ആകയില്ല എന്ന സംഗതി എങ്കിലും 'മാഗൃധ' വചനം നമ്മുടെ മനസ്സിൽ ദൃഢപ്പെടുത്തണം. ഇപ്രകാരം ഒന്നാമത്തുമന്ത്രം നിവൃത്തിനിഷ്ഠയെയാണു് ഊന്നിപ്പറഞ്ഞിട്ടുള്ളതു് എന്നു സിംഹാവലോകനംമൂലം ഉറപ്പിച്ചശേഷം രണ്ടാമത്തുമന്ത്രം സ്വാദ്ധ്യായം ചെയ്യാം.

ഓം കുർവ്വന്നേവേഹ കർമ്മാണി
ജിജീവിഷേച്ഛതം സമാഃ
ഏവം ത്വയി നാന്യഥേതോഽസ്തി
ന കർമ്മ ലിപ്യതേ നരേ. (2)

ഇഹ = കർമ്മാനുഷ്ഠാനത്തിനു് അർഹത തരുന്ന ഈ മനുഷ്യജന്മത്തിൽ, കർമ്മാണി = സത്കർമ്മങ്ങളെ, കുർവ്വന്നേവ = അനുഷ്ഠിച്ചുകൊണ്ടുതന്നെ, ശതംസമാഃ = നൂറു വർഷങ്ങൾ, ജിജീവിഷേത് = ജീവിച്ചിരിക്കാൻ ഒരുവൻ ആശിക്കണം. ഏവം ത്വയി നരേ = മേൽപറഞ്ഞ പ്രകാരം (വിഹിതകർമ്മം അനുഷ്ഠിക്കുന്നതിൽ താല്പര്യ

മുള്ള) മനുഷ്യനാണ് ഞാൻ എന്ന് അഭിമാനിക്കുന്ന നിന്നിൽ,കർമ്മ ന ലിപ്യതേ = കർമ്മഫലം ഒട്ടുകയില്ല. ഇതഃ അന്യഥാ ന അസ്തി = ഇതിൽ നിന്നും വേറെ ഒരു വഴിയില്ല.

എന്താണ് ഇവിടെ സ്ഥാപിക്കുന്നത് ? 1, ഞാൻ ഒരു മനുഷ്യനാണ് എന്ന ബോധം ഉള്ളിടത്തോളം കാലം ജീവിതം നിർവ്വഹിക്കണം എന്നുള്ള ആശ നമുക്കെല്ലാം സ്വാഭാവികമാകുന്നു. 2, ജീവിതത്തിന്റെ പരമാവധി മനുഷ്യനു് ഏതാണ്ട് നൂറു വയസ്സാണ്. 3, എത്ര കാലം ജീവിച്ചാലും ജീവിക്കാൻ ആശയുണ്ടെങ്കിൽ കർമ്മം ചെയ്തുകൊണ്ടുതന്നെ മനുഷ്യൻ ജീവിക്കണം; ആത്മനിഷ്ഠനു ജീവിക്കണമെന്നോ ജീവിക്കേണ്ട എന്നോ അഭിലാഷമില്ല. 4, ഏതുതരം കർമ്മമാണ് ചെയ്യേണ്ടതു് എന്ന ചോദ്യത്തിനുള്ള ഉത്തരം: ഒട്ടാത്ത കർമ്മം – ബന്ധമുണ്ടാക്കുകയില്ലാത്ത കർമ്മം.. 5, വേറൊരു മാർഗ്ഗം ഈ സന്ദർഭത്തിൽ കാണിച്ചുതരാൻ ഇല്ലേ ? നിശ്ചയമായുമില്ല.

വിവരിച്ച ഈ അർത്ഥം ദൃഢമാകുന്നതിനു് ചില സംഗതികൾകൂടി ഇവിടെ പ്രസ്താവിക്കാം. സന്നന്തക്രിയ സംസ്കൃതം, ഗ്രീക്ക് മുതലായ പുരാതനഭാഷകൾക്കു വിശേഷസമ്പത്താണ്. ഒരു കർത്താവ്, ക്രിയകൊണ്ട് നിർദ്ദേശിക്കുന്ന വ്യാപാരം ചെയ്യാൻ ആഗ്രഹിക്കുന്നു എന്ന പൊരുൾ കുറിക്കുകയാണ് സന്നന്തത്തിന്റെ പ്രയോജനം. 'ജീവതി' = ജീവിക്കുന്നു;'ജിജീവിഷതി', = ജീവിക്കാനാഗ്രഹിക്കുന്നു. മലയാളത്തിൽ ഒരു വാചകംകൊണ്ടേ ഈ അർത്ഥം വ്യക്തമാക്കാൻ പററുകയുള്ളു. ജീവിതം എന്താണ് ? 'മരണം പ്രകൃതിഃ ശരീരിണാം വികൃതിർജീവിതമുച്യതേ' എന്നു കാളിദാസൻ വിലാപപ്രകരണത്തെ കവിഞ്ഞുനില്ക്കുന്ന അതിവിപുലമായ ഒരു തത്ത്വംകൂടി വ്യക്തമാക്കി. വികാരമാണ് ജീവിതം. ശ്വാസോച്ഛ്വാസം ഒരു വികാരമാണ്; പ്രാണപര്യന്തം ജീവിതവുമുണ്ട്, എന്നിരുന്നാലും ഗാഢമൂഢനിദ്രയും അലസന്റെ ജാഡ്യവും മററും യഥാർത്ഥ ജീവിതമല്ല. ശ്വസിക്കുന്നതും കൂർക്കംവലിച്ച് ഉറങ്ങുന്നതും മററും ആശിച്ചു ചെയ്യുന്നതല്ല. എത്ര തന്നെ ആശിച്ചാലും സുഷുപ്തി ചിലപ്പോൾ കിട്ടിയെന്നും വരികയില്ല. അതുകൊണ്ട് ജനനംമുതൽ മരണംവരെ കടന്നുപോകുന്നതു് ഒരു കർത്താവിന്റെ ഇച്ഛപോലെയല്ല. അതു് ശരീരേന്ദ്രിയമനസ്സുകളുടെ ഒരു സ്വാഭാവിക വ്യാപാരമാണ്. ഇഷ്ടംപോലെ ആശപ്പടി 'ജീവിച്ച്' ഇരിപ്പ്' എടുക്കാനും വിടാനും മാററാനും കഴിയുന്നതല്ല. ആശ ആശിച്ചുണ്ടാകുന്നതല്ല; അതു പ്രാണന്റെ സ്വഭാവമെന്നേയുള്ളു. അപ്പോൾ ജീവിക്കാൻ ആശിക്കണം എന്നു വിധിക്കാൻ സാദ്ധ്യമല്ല. കർത്താവിന്റെ ഇച്ഛകൊണ്ടു നടത്താവുന്ന കാര്യമേ വിധിക്കാൻ പററുകയുള്ളു. അതുകൊണ്ട് ഇവിടെ എന്തു വന്നുകൂടി ? ഇത്രയും: മനുഷ്യൻ ജീവിക്കുന്നു എന്നതു് പ്രകൃതിനിയതമാണ്; സത്കർമ്മമനുഷ്ഠിച്ചുകൊണ്ടു വേണം ജീവിക്കേണ്ടതു് എന്നതു വിധിബലംകൊണ്ടേ ലഭിക്കൂ. മനുഷ്യത്വത്തിൽ അഭിമാനമുള്ളവർ വിധിനിഷേധങ്ങൾക്ക് വിധേയരാകാതെ തരമില്ല. ഇവിടെ 'മനുഷ്യത്വം' മനുഷ്യന്റെ കർത്തൃത്വഭോക്തൃത്വഭാവം മാത്രമാണ്, മനുഷ്യന്റെ അന്തസ്സല്ല. എത്ര കാലമെങ്കിലും, ജീവിച്ചിരിക്കുന്നതുവരെ, തീവ്രമുമുക്ഷയില്ലാത്തവൻ സത്കർമ്മം ചെയ്തുകൊണ്ടുതന്നെ ജീവിക്കാൻ ആഗ്രഹിച്ചു പ്രയത്നിക്കണം എന്നു സാരം. സത്കർമ്മം ക്രമേണ കർമ്മഫലത്തിൽ മമത്വമില്ലാതെ ആകുന്ന അനാസക്തി അവസ്ഥയിലേയ്ക്കും, പിന്നീട് അഹങ്കാരവും കർത്തൃത്വവുമില്ലാതാകുന്ന അകർത്തൃത്വാവസ്ഥയിലേയ്ക്കും, അവസാനത്തിൽ നിവൃത്തിനിഷ്ഠയിലേയ്ക്കും മുമുക്ഷുവിനെ എത്തിക്കുന്നു. ഈ പടികളിൽ ക്രമേണ കർമ്മലേപവും കർമ്മങ്ങളുടെ ബന്ധകത്വവും ഇല്ലാതാകുന്നു. ഈശ്വരാത്മഭാവന പക്വമാകുന്നതിന്നു വഴിയും തെളിയിക്കുന്നു. ഇതാണ് വേദാർത്ഥവും ഗീതാർത്ഥവും.

'വേറേ വഴിയില്ല' എന്നു തീർത്തു പറയുന്നതു കേൾക്കുമ്പോൾ അങ്ങനെയോ ഇങ്ങനെയോ എങ്ങനെയോ ആകാമെന്ന് ഉറപ്പായവർക്ക് അതൃപ്തിയും കോപവും വരാൻ ഇടയുണ്ടാകും. ശ്രുതി അതു കൂട്ടാക്കുന്നില്ല. 'തമേവ വിദിത്വാ അതി മൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേഽയനായ' എന്നു യജുർവേദവാജസനേയസംഹിത 31.18, തൈത്തിരീയാരണ്യകം 3.13.1, ശ്വേതാശ്വതരോപനിഷത്തു് 6.15, എന്നീ ഭാഗങ്ങളിൽ ആവർത്തിച്ചിരിക്കുന്നതു കാണാൻ കഴിയും.

ജീവേശ്വരതത്ത്വയാഥാത്മ്യം അപരോക്ഷമായി അനുഭവിക്കാതെ സംസാരമുക്തി സാധ്യമല്ല എന്ന ശ്രുതിപ്രതിജ്ഞയാണ് ആദ്ധ്യാത്മിക ജിജ്ഞാസയുടെ മൂലം. അതിലേയ്ക്കുള്ള യോഗ്യത വളർത്തുന്നതിന്നു സത്കർമ്മാനുഷ്ഠാനമല്ലാതെ വേറെ വഴി ഇല്ലെന്നു് ഇവിടെ ദൃഢപ്പെടുത്തി.

ലിപ്യതേ: അന്നപാകംചെയ്ത പാത്രത്തിൽ ഭക്ഷ്യത്തിന്റെ അംശം പററിയിരിക്കുന്നതു ലേപമാണ്. ചാണകം മെഴുകിയ തറ ഗോമയലിപ്തമാണ്. താമരയിലയിൽ വെള്ളത്തുള്ളികൾക്കു ലേപമില്ല. കർമ്മലേപം എവിടെയാണ്? പ്രവൃത്തിക്കുവേണ്ടി സ്വീകരിച്ച ഉപകരണങ്ങളിൽ മാററവും പഴക്കവും തേയ്‌വും കർമ്മംകൊണ്ടു് ഉണ്ടാകാം; അതു കർമ്മലേപമല്ല. കർമ്മങ്ങൾ കർത്താവിൽ വാസനകൾ ഉണ്ടാക്കുമ്പോഴാണ് കർമ്മലേപം ഉടലെടുക്കുക. അശുഭവാസനകളും ശുഭവാസനകളും ഒന്നുപോലെ കാമവും കർമ്മവും നിലനിർത്തിക്കൊണ്ടു പോകുന്നു. എത്രയോ കോടി ജന്മങ്ങൾവേണ്ടി വന്നാലും വാസനകൾ അററുന്നതുവരെ മുക്തിയില്ല, ആത്മസാക്ഷാത്കാരമില്ല. ആത്മജ്യോതിസ്സിനെ അജ്ഞാനാന്ധകാരപടലത്തിൽ മൂടുന്നതു് വിശേഷിച്ചും അശുഭവാസനകളാണ്. സത്കർമ്മങ്ങളും സദ്വാസനകളും മൂടലിന്റെ കട്ടി കുറയ്ക്കുന്നതിന്നു സഹായിക്കുന്നു. കർമ്മലേപം ആത്മസ്വരൂപത്തെ മറയ്ക്കുന്നു; സുരഭീചന്ദനക്കഷണത്തിൽ അഴുക്കും ഈർപ്പവും കൊണ്ടു് നിജഗുണം മറയുന്നതുപോലെ. അതുകൊണ്ടു കർമ്മലേപം ഇല്ലാത്തവിധം എത്രയും സത്കർമ്മമനുഷ്ഠിക്കുക എന്നതു് ഉത്തമഗതി കാംക്ഷിക്കുന്ന ശ്രേഷ്ഠസാധകന്നു് പഥ്യവും പോഷണവുമാണ്. ആ വഴി മാത്രമേ സർവ്വേശ്വരനെ പ്രത്യഗാത്മാവായി സാക്ഷാത്കരിച്ച് പ്രപഞ്ചം ഈശ്വരമയമായി ഉരുക്കി സർവ്വാത്മഭാവം സർവ്വത്ര അനുഭവിച്ചു ബന്ധമുക്തനാകാൻ മുമുക്ഷുവിന്നു കഴിവുണ്ടാകയുള്ളു.

ഈ ആദ്യത്തെ രണ്ടു മന്ത്രങ്ങൾക്കു പിൻബലം കൊടുക്കുന്നതിലേയ്ക്കാണ് ഈശാവാസ്യ ഉപനിഷത്തിലെ മററു മന്ത്രങ്ങളെല്ലാം. ശ്രീമദ് ഭാഗവതത്തിൽ ഒന്നും രണ്ടും ഈശാവാസ്യമന്ത്രങ്ങൾ സംഗ്രഹിച്ചിരിക്കുന്നതു് ഈ വിധമാണ്:

ആത്മാവാസ്യമിദം വിശ്വം
യത്കിഞ്ചിജ്ജഗത്യാം ജഗത്
തേന ത്യക്തേന ഭുഞ്ജീഥാ
മാ ഗൃധഃ കസ്യസ്വിദ്ധനം.
അഥാഗ്രേ ഋഷയഃ കർമ്മാണീ-
ഹന്തേഽകർമ്മഹേതവേ
ഈഹമാനോ ഹി പുരുഷഃ
പ്രായോഽനീഹാം പ്രപദ്യതേ.
ഈഹതേ ഭഗവാനീശോ
ന ഹി തത്ര വിഷജ്ജതേ
ആത്മലാഭേന പൂർണ്ണാർത്ഥോ
നാവസീദന്തി യേഽനു തം. (ഭാഗ.8,1.10,14,15)

ഇതിന്റെ താല്പര്യം: വിശ്വപ്രപഞ്ചത്തിലുള്ള സർവ്വഭൂതങ്ങളും പരമാത്മസ്വരൂപംതന്നെയാണ്; ആകയാൽ ഈ ദൃഷ്ടിയിൽ മാത്രമേ ദൃശ്യജഗത്തിനെ അനുഭവിക്കാൻ പാടുള്ളു. ധനതൃഷ്ണ വിട്ടുകതന്നെ വേണം. ഈശ്വരൻ പ്രപഞ്ചസൃഷ്ടി എന്ന മഹത്തായ കർമ്മമനുഷ്ഠിച്ചിട്ടു് യോഗനിദ്രയിൽ നൈഷ്കർമ്മ്യനിഷ്ഠനായി കഴിയുകയാണ്. പ്രാണികർമ്മങ്ങളിൽ സാക്ഷിമാത്രരൂപനായി നിലകൊള്ളുന്നു എന്നു സാരം. ഈശ്വരനെ പ്രമാണമാക്കി ഋഷികളും അകർമ്മഭാവത്തിൽ എത്തുന്നതിന്നുവേണ്ടി ആദ്യം നിരന്തരം വിവിധകർമ്മങ്ങൾ അനുഷ്ഠിക്കുന്നു. കർമ്മനിഷ്ഠനായ പുരുഷൻ ക്രമേണ ത്യക്തകർമ്മാവായിത്തീരുന്നു. ഭഗവാൻ ജ്ഞാനാനന്ദമയനാകയാൽ പൂർണ്ണനാണ്; വേറൊരു പ്രവൃത്തിയിൽനിന്നും സുഖം സമ്പാദിക്കേണ്ട അവശത ഭഗവാനില്ല; ജഗത്സർഗ്ഗാദിലീലാചേഷ്ടകളിൽ ആസക്തിയും ഭഗവാനില്ല. അതുകൊണ്ടു ഭഗവാനെ പ്രമാണമാക്കി അനുഗമിക്കുന്ന ഋഷികളും വേട്ടാവെളിയൻ എന്ന കൃമി സ്വനിർമ്മിതമായ കൂട്ടിൽ എന്നപോലെ കർമ്മത്തിൽ ചുററിക്കെട്ടിപ്പോകുന്നില്ല. ഭാഗവതധർമ്മത്തിലും ഈഹാ (കർമ്മതത്പരമായ) അവസ്ഥയും അനീഹാവസ്ഥയും സ്വീകരിച്ചിട്ടുള്ളതു് വൈദികമായ നിഷ്ഠാദ്വയത്തെ ആധാരമാക്കിത്തന്നെയാണ്.

അധ്യാത്മമാർഗ്ഗത്തിൽ പ്രഹ്ലാദൻ വരിച്ച (കാമാനാം ഹൃദ്യസംരോഹം ഭവതസ്തു വൃണേ വരം – ഭാഗ. 7 – 10 – 7) പൂർത്തിയായ അകാമത്വമോ അതിന്നു ഹേതുവായ ആപ്തകാമത്വമോ ആണ് ആത്മവിശ്രാന്തി, അഥവാ 'സ്വസ്ഥത'. കാമലേശം ശേഷിക്കുന്ന കാലത്തോളം

'സ്വാസ്ഥ്യ'മില്ല. ഈശ്വരാത്മഭാവനയിൽ ഉറച്ച്, ആത്മവിശ്രാന്തി ലഭിച്ച, ജീവന്മുക്തൻ അടുത്തു് എന്തു 'പ്രോഗ്രാ'മാണു തുടങ്ങുക എന്ന ചോദ്യത്തിന്നു ശ്രുതിക്കു നൽകുവാനുള്ള ഉത്തരം 'ദഗ്ദ്ധസ്യ ദഹനം നാസ്തി പക്വസ്യ പചനം തഥാ.' എന്നു മാത്രമാണ്. മുക്തിക്കുശേഷം ഒരു പുരുഷാർത്ഥമുണ്ടെങ്കിൽ മുക്തി പരമപുരുഷാർത്ഥമാകയില്ല. ഐ.ഏ.എസ്. പാസ്സായ ഒരു യുവാവിന്നു് ഒന്നുകൂടി അതിന്നു മത്സരിച്ചുകളയാമെന്നോ കൗതുകത്തിന്നായി പത്താംക്ലാസ്സു പരീക്ഷയിൽ ഒരിക്കൽകൂടി എഴുതിക്കളയാം എന്നോ തോന്നാറില്ല. മൃഷ്ടാന്നതൃപ്തന്നു് ഏതൊരു പരമഭോജനം നിവേദിച്ചാലും ഭുജിക്കാൻ സാധ്യമല്ല. മുക്തപുരുഷൻ മനുഷ്യനല്ല, നരമാത്രാഭിമാനിയല്ല, ദേവനാണ്. ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി (മുണ്ഡക. 3. 2. 9). കർമ്മങ്ങളും ചെയ്തുകൊണ്ടു് നൂറു വർഷം ജീവിക്കണം എന്ന മുമുക്ഷുക്കളായ ബദ്ധജീവികൾക്കുള്ള വിധി ആ വിധമുള്ള മഹാപുരുഷനിൽ അന്വയിക്കുകയില്ല. ആവിധ സർവ്വോത്തമന്മാർ കോടിയിൽ ഒന്നില്ല എന്നതു സംഗതി വേറേ. ഈശ്വരനോടു വേദം തൻെറ കൃത്യമനുഷ്ഠിക്കുവാൻ ഒരു വിധി കല്പിക്കുന്നതായി കരുതുന്നതു് ധാർഷ്ട്യവും മൗഢ്യവും ആകയേയുള്ളു; അതുകൊണ്ടുതന്നെയാണു് 'ഈശാ വാസ്യമിദം സർവ്വം' എന്നതു് തത്ത്വസാക്ഷാത്കാരിയുടെ ആത്മാനുഭവത്തേയും, . സമ്പൂർണ്ണകാമത്യാഗം വിരക്തനായ മുമുക്ഷുസാധകൻെറ നിയമത്തേയും, ബന്ധിക്കാത്ത രീതിയിലുള്ള നിരന്തരസത്കർമ്മാനുഷ്ഠാനം കർമ്മാധികാരിയായ യഥാർത്ഥ മനുഷ്യൻെറ കർത്തവ്യത്തേയും പ്രതിപാദിക്കുന്നതായി ഇവിടെ വർണ്ണിക്കുന്നതു് എന്നു് വിശേഷിച്ചും ധരിക്കേണ്ട ആവശ്യകത. ഇല്ലാത്ത പക്ഷം, മാ ഗൃധഃ കസ്യസ്വിദ്ധനം എന്നു് ഉപദേശിച്ചശേഷം, കർമ്മാണി കുർവ്വൻ ജിജീവിഷേത് എന്നു വിധിക്കുന്നതു്, 'സ്വസ്ഥാനത്തു നിന്നും പുറപ്പെടാൻ പാടില്ല, എത്തിച്ചേരേണ്ട സ്ഥലത്തു് ചുരുങ്ങിയ സമയത്തിന്നുള്ളിൽ സന്നിഹിതനാകയും വേണം.' എന്നു് ഒരാൾക്കു് അറിയിപ്പുകൊടുക്കുന്നതുപോലെ ആയിത്തീരുന്നതാണ്. ധനമിച്ഛിക്കാത്തവർക്കു് കർമ്മത്തിന്നു് അപരിത്യാജ്യമായ സാമഗ്രി നിശ്ചയമായും ഉണ്ടായിരിക്കയില്ല. സാമഗ്രി ഇല്ലാതെ ലൗകികമോ വൈദികമോ ആയ ഒരു ബാഹ്യകർമ്മവും സാധ്യമല്ല. സാമഗ്രീസമ്പാദനവും വിനിയോഗവുമാണു് കർമ്മമെന്നു പറയുന്നതു്. ആകയാൽ 'മാ ഗൃധഃ'യും 'കർമ്മാണി കുർവ്വന്നേവ'യും കൂടി ഒരു വ്യക്തിയുടെ രണ്ടവസ്ഥകളിലോ രണ്ടു വ്യക്തികളിലോ അല്ലാതെ സാധ്യമല്ല. 'മാ ഗൃധഃ'ക്കു പൊരുത്തമുണ്ടാക്കാൻ അശ്രുതാർത്ഥം തേടുന്നതു് അശബ്ദവ്യാഖ്യാനമാകയാൽ സ്വീകാര്യമാകാൻ തരമില്ല,

ഓം അസുര്യാ നാമ തേ ലോകാഃ
അന്ധേന തമസാവൃതാഃ
താംസ്തേ പ്രേത്യാഭിഗച്ഛന്തി
യേ കേ ചാത്മഹനോ ജനാഃ. 3

യേ കേ ച ആത്മഹനഃ ജനാഃ തേ = ആത്മഹന്താക്കളായ എത്ര പേർ ഉണ്ടോ അത്രയും ജനങ്ങളും, പ്രേത്യ = മരണാനന്തരം, അന്ധേന തമസാ ആവൃതാഃ = കാഴ്ച ഇല്ലാതാക്കിത്തീർക്കുന്ന കൂരിരുട്ടിൽ പൊതിഞ്ഞ, അസുര്യാ നാമ = അസുരന്മാരുടെ വക എന്നു നിർദ്ദേശിക്കപ്പെടുന്ന, യേ ലോകാഃ (സന്തി), താൻ = അനുഭവസ്ഥലം എവിടെയോ അവിടേയ്ക്കു്, അഭിഗച്ഛന്തി = നേരിട്ടു യാത്ര ചെയ്യുന്നു.

അസുരന്മാർക്കു സ്വന്തപ്പെട്ട ജന്മസ്ഥാനങ്ങളും ഉണ്ടു്. അവിടെയുള്ള പ്രത്യേകത അത്യധികമായ തമസ്സാണു് –കണ്ണുണ്ടെങ്കിലും ഒരു വസ്തുവും കാണാൻ അവിടെ സാധ്യതയില്ല. അവിടേയ്ക്കു് ആർക്കാണു പോകേണ്ടതായി വരുന്നതു് ? ജന്മം പ്രയോജനപ്പെടുത്താതെ ആത്മഹത്യ ചെയ്യുന്നവർതന്നെ.

പരമാർത്ഥദൃഷ്ടിയിൽ ലോകത്തിലുള്ളവരെ മൂന്നു തരക്കാരായിട്ടാണു് വിഭജിക്കുന്നതു് – ബദ്ധന്മാർ, മുമുക്ഷുക്കൾ, മുക്തന്മാർ. നിവൃത്തിനിഷ്ഠരായ മുക്തന്മാരെപ്പററിയും വിഹിതകർമ്മതത്പരരായ മുമുക്ഷുക്കളെപ്പററിയും ആദ്യമന്ത്രദ്വയം വിവരിച്ചു. ബദ്ധന്മാരെപ്പററിയാണു് ഇവിടെ പ്രതിപാദിക്കുന്നതു്. വേദത്തിലുള്ള നിന്ദയും സ്തുതിയും എല്ലായ്പോഴും സ്തുത്യവസ്തുവിൻെറ മഹത്ത്വം പ്രകാശിപ്പിക്കുന്നതിന്നു വേണ്ടിയാണു്, നിന്ദിക്കപ്പെടുന്ന വസ്തുവിനെ ഇടിക്കുന്നതിന്നു വേണ്ടിയല്ല എന്നുള്ളതു് തത്ത്വവിചാരത്തിലെ ഒരു ന്യായമാണു്. ലോകശബ്ദം ജനങ്ങളേയും ഭുവനത്തേയും കുറിക്കുന്നു.

വിലോകനം അവലോകനം തുടങ്ങിയ കാഴ്ചയെ കുറിക്കുന്ന പദങ്ങൾക്കു മൂലമായ ധാതുതന്നെ ലോകശബ്ദത്തിന്റെയും ബീജം. കണ്ണു തുടങ്ങിയ ജ്ഞാനേന്ദ്രിയങ്ങൾമൂലം വിഷയഗ്രഹണമാണ് പ്രത്യക്ഷാനുഭവം. പ്രത്യക്ഷാനുഭവത്തിന്നു് ആശ്രയമായ ശരീരവും ശരീരമുത്ഭവിച്ചു വളരുന്ന പ്രദേശവും ലോകപദവാച്യമായി. ജന്മമുള്ള മനുഷ്യരാണു ജനങ്ങൾ – പ്രാദുർഭാവത്തെ കുറിക്കുന്ന ജന് ധാതുവിൽനിന്നും ജനശബ്ദം കിട്ടുന്നു. അസുരന്മാർക്കു സ്വന്തമായതു് അസുര്യം എന്നു പാണിനി (4. 4. 123)സൂത്രപ്രകാരം സിദ്ധിക്കുന്നു. ചുരുക്കത്തിൽ അസുര്യാനാമ ലോകാഃ എന്നതിൽനിന്നും അസുരജന്മമെന്നു താല്പര്യം ഗ്രഹിക്കണം.

അസുരന്മാരുടെ ജന്മം കണ്ണുണ്ടെങ്കിലും കാഴ്ചയില്ലാതെയാക്കിത്തീർക്കുന്ന അന്ധകാരത്തിൽ മുഴുകിയതാണ്. വേദാന്തശാസ്ത്രത്തിൽ ജ്ഞാനപ്രകരണത്തിൽ വരുന്ന തമസ്സ് എന്ന വാക്കു് അജ്ഞാനത്തേയും പ്രകാശപദം അറിവിനേയുമാണ് കുറിക്കുന്നതു്. ജ്ഞാനവും അജ്ഞാനവും, പ്രകാശവും തമസ്സുംപോലെ വിരുദ്ധങ്ങളും സഹവാസയോഗ്യമല്ലാത്തവയുമാണ്. ഒരു വസ്തുവിനെപ്പററിയുള്ള അറിവു് ഉണ്ടാകുന്നതുവരെ അതു് അജ്ഞാനത്തിന്റെ മറവിലാണ്. ജ്ഞാനം ഉദിക്കുമ്പോൾ അജ്ഞാനം അസ്തമിക്കുന്നു. ജ്ഞാനവും സത്യവും ഈശ്വരന്റെ സ്വരൂപലക്ഷണമാണ്; ഈശ്വരൻ ആത്മസ്വരൂപമാകയാൽ ജീവന്റെ യഥാർത്ഥസ്വരൂപം ജ്ഞാനമാണ്, സത്യമാണ്. ഈശ്വരചൈതന്യത്തിന്നും ആ ചൈതന്യം ബുദ്ധിയിൽ വ്യാപിക്കുമ്പോൾ ഉണ്ടാകുന്ന ചിത്തവൃത്തികൾക്കും ജ്ഞാനമെന്നുതന്നെ പറയുന്നു; നിഷ്കൃഷ്ടമായി സ്വരൂപജ്ഞാനമെന്നും വൃത്തിജ്ഞാനമെന്നും ശാസ്ത്രം വിവേചിക്കുന്നു. പ്രാപഞ്ചികവസ്തുക്കളെപ്പററി സമ്പാദിക്കുന്ന വിവരമെല്ലാം വൃത്തിജ്ഞാനമാണ്. ആത്മസ്വരൂപം തന്നെയാണ് സ്വരൂപജ്ഞാനം അല്ലെങ്കിൽ പ്രത്യക്ചൈതന്യം. ഓരോ ജീവന്റെയും ആത്മചൈതന്യം അഖണ്ഡവും ഏകരസവുമായ പ്രത്യക്ചൈതന്യംതന്നെയാകുന്നു. ഈ തത്ത്വം സാക്ഷാത്കരിക്കുകയാണ് സർവ്വവും ഈശ്വരമയമായിക്കാണുന്നതിന്നുള്ള വഴി. 'ഞാൻ അശുദ്ധനാണ്, അനിത്യനാണ്, സശരീരനാണ്, സംസാരിയാണ്, പരിച്ഛിന്നനാണ്', എന്നുള്ള വിപരീതജ്ഞാനം ആത്മസ്വരൂപത്തെ മറയ്ക്കുന്നു. ഇതാണ് ആത്മഹത്യ. ആത്മാവിനെ ഇല്ലാത്തതുപോലെയാക്കുക. പവിത്രസ്വഭാവനായ ഒരു സുകൃതിയിൽ, കള്ളനാണ് നീചനാണ് എന്നു ദോഷാരോപം ചെയ്യുന്നതു് അദ്ദേഹത്തെ കൊല ചെയ്യുകയാണ്; അതു മഹാദുഷ്കൃതമാണ്. അതുപോലെ ആത്മയാഥാർത്ഥ്യത്തേ മറയ്ക്കുന്ന മൊഴിയും, ചിന്തയും, വ്യവഹാരവുമെല്ലാം ആത്മഹത്യതന്നെയാണ്. മോക്ഷപ്രകരണത്തിൽ ഈശ്വരജ്ഞാനശൂന്യന്മാരായവരെല്ലാം ആത്മഹന്താക്കളാണ്; കാരണം, അവർ സംസാരചക്രത്തിൽ മുക്തിവരെ ഭ്രമിക്കേണ്ടതായിട്ടുണ്ട് എന്നുള്ളതുതന്നെ. ആത്മഹനനംകൊണ്ടു് എന്താണു ദോഷം ? ജന്മമൃത്യുജരാദുഃഖങ്ങൾ പ്രവാഹരൂപത്തിൽ ജീവിയേ ജന്മജന്മാന്തരങ്ങളിലേയ്ക്കു് ഒഴുക്കിക്കൊണ്ടുപോകുന്നു.

യോഽന്യഥാ സന്തമാത്മാനം അന്യഥാ പ്രതിപാദയേത്
കിം തേന ന കൃതം പാപം ചോരേണാത്മാപഹാരിണാ.

തന്റെ സ്വരൂപം ഒരു പ്രകാരം; അന്യരെ പറഞ്ഞു ധരിപ്പിക്കുന്നതു മറെറാരു വിധം; ആരാണോ ഈ വിധം ചെയ്യുന്നതു് അവൻ ചോരനാണ്; ആത്മാപഹാരിയാണ്; അവൻ ഇതിലും ഏറിയ വേറെ ഏതെങ്കിലും പാപം ചെയ്യാനുണ്ടോ ? അതിപ്രാചീനമായ ഈ അനുഷ്ടുപ്പദ്യം അല്പം അക്ഷരവ്യത്യയത്തോടുകൂടിയോ അതേപടിയോ ശാന്തിപർവ്വം, മനുസ്മൃതി, മഹാപുരാണങ്ങൾ ഇവയിൽ ബഹുവാരം വരുന്നതായി കാണാൻ കഴിയും. ഭാരതീയസംസ്കാരത്തിന്റെ മൂലശില ഈ ആർജ്ജവമാണെന്നു് എടുത്തു കാണിക്കുവാനായി കവിചൂഡാമണിയായ കാളിദാസൻ ദുഷ്യന്തനെ പ്രഹരിക്കുന്നതിനുള്ള ലഗുഡരൂപത്തിൽ ഈ ശ്ലോകാർത്ഥം ഉപയോഗിക്കുന്നതു് അഭിജ്ഞാനശാകുന്തളത്തിൽ കാണാൻ കഴിയും. 'ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം' എന്നു ക്ഷേത്രജ്ഞാദ്ധ്യായത്തിൽ ഭഗവാനും ഇവിടെ സൂചിപ്പിച്ച ആദ്ധ്യാത്മികതത്ത്വം എടുത്തുകാട്ടുന്നു. അന്യരെ കബളിപ്പിക്കാൻവേണ്ടി ആൾമാറാട്ടം ചെയ്യുന്നതും, ചെയ്യാത്തതു ചെയ്തതായിട്ടോ ചെയ്തതു്

ചെയ്യാത്തതായിട്ടോ മറേറാ രേഖയുണ്ടാക്കുന്നതു മെല്ലാം ആത്മാപഹരണമാണ്; അതു പരദ്രോഹമായി പരിണമിക്കാനും ഇടയുണ്ട്. വേദാന്ത ശാസ്ത്രത്തിൽ, ദേഹാഭിമാനം അവശേഷിക്കുന്ന കാലത്തോളം താൻ ഈശ്വരൻെറ ദാസനാണെന്ന വിശ്വാസം ഇല്ലാതിരിക്കുന്നതും, ഈശ്വര സാക്ഷാത്കാരംമൂലം സർവ്വപ്രപഞ്ചവും താനും ഈശ്വരനല്ലാതെ മററൊന്നല്ല എന്ന അനുഭവം വന്നശേഷം താൻ വേറെ, ഈശ്വരനിൽനിന്ന ഭിന്നൻ എന്ന ഭാവം വെച്ചുകൊണ്ടിരിക്കുന്നതും ആണ് ആത്മാപഹാരം അഥവാ ആത്മഹനനം. ആസുരീസമ്പത്തു ക്ഷയിക്കുന്നതിന്ന് ആത്മ യാഥാത്മ്യം വിശ്വാസത്തിലും വ്യവഹാരത്തിലും ഉറപ്പിക്കുകയാണ് ഉപായം. ഇങ്ങനെ ഒരുവൻ തൻെറ സ്വരൂപത്തേയും പ്രവൃത്തികളേയും പരവഞ്ചനത്തിന്നായി ഒളിപ്പിക്കുന്നതു പാപമാണ് – ഏതു വസ്തു എങ്ങനെയുണ്ടോ അതിനെ അന്യപ്രകാരത്തിൽ കാട്ടുകയാണ്; പരദ്രോഹമാണ്. എന്നാൽ ആത്മസ്വരൂപം തന്നെ അജ്ഞാനംകൊണ്ടു മറച്ച് അന്യരൂപത്തിലാണെന്നു് ഉറച്ചു ജീവിക്കുന്നതു് എത്രയോ വലിയ സ്വദ്രോഹമാണ് എന്നു മുമുക്ഷു പരിതപിക്കുന്നു. ആ പരിതാപം ബദ്ധനായ അസുരന്നു് ഇല്ല.

'അസുര' ശബ്ദത്തിനെപററി ഒരു കുറിപ്പ് ഇവിടെ വിട്ടുകളയാവുന്നതല്ല. പ്രയോഗം പോലെയാണല്ലോ പദങ്ങളുടെ അർത്ഥവികാസവും സങ്കോചവും ആഭിജാത്യവും നീചതയും. സുരന്മാർ ദേവേന്ദ്രൻെറ പ്രജകളാണെന്നും ഹിരണ്യകശിപു തുടങ്ങിയവരുടെ പ്രജകൾ ദേവശത്രുക്കളാണെന്നും പുരാണങ്ങൾ കുട്ടികളെ ധരിപ്പിച്ചു. അങ്ങനെ അസുരന്മാർ സുരദ്വേഷികളായി. ഗവേഷകന്മാർ ചരിത്രപ്രബന്ധങ്ങളിൽ ഈ ജാതിവൈരത്തിന്നു പുതിയ അർത്ഥങ്ങൾ കൊടുത്തു. പ്രാചീനപരിശോധകന്മാർ അസുരന്മാർ പൂർവ്വദേവന്മാരാണെന്നും പാരസീകർ അസുരന്മാരെ അതുകൊണ്ടു പൂജിക്കുന്നതായും സുരന്മാരെ കൂട്ടാക്കാതിരിക്കുന്നതായും വർണ്ണിച്ചു. ദേവയോനികളായ ചിലർ ശാപംമൂലം അസുരരായിത്തീർന്നു എന്നു കാരണം പറഞ്ഞു പുരാണങ്ങൾ അസുരന്മാർ ഒരിക്കൽ ദേവന്മാരായിരുന്നു എന്നു് സമ്മതിച്ചു. വേദത്തിലെ 'അസുരന്മാർ' ഒരു തരത്തിൽ മനുഷ്യർതന്നെ; അഥവാ അധിക ബല സമ്പന്നരായ ഒരു കൂട്ടർ; ബലം ദുർവ്വിനിയോഗം ചെയ്യാൻ കുസലില്ലാത്തവർ. മനസ്സിൽ ഒന്നു വെച്ചുംകൊണ്ടു പുറമേ ഒന്നു പറയുന്നതു് ദേവന്മാർക്കു പററാത്ത അസത്യമായ വാക്കു് ആണ് എന്നു് ഐതരേയബ്രാഹ്മണം 2.5-ൽ പറയുന്നു. (യാം ഹൃന്യമനാഃ വാചം വദതി അസത്യാ വൈ സാ വാഗ്അദേവജുഷ്ടാ.) ഛാന്ദോഗ്യോപനിഷത്തു് 8.8.5-ൽ ദാനം ചെയ്യാതെയും ശ്രദ്ധകൂടാതെയും ദേവതാപൂജ ഇല്ലാതെയുമിരിക്കുന്നവനെ – 'ആശ്ചര്യം, ഒരു അസുരനാണല്ലോ ഇവൻ,' എന്നു പറയുന്നതായി നാം വായിക്കുന്നു. ഛാന്ദോഗ്യം 8.8.9-ൽ അസുരന്മാരും ദേവന്മാരെയും മനുഷ്യരെയും പോലെ പ്രജാപതിയുടെ സന്താനങ്ങളാണെന്നും, നല്ലതുപോലെ ഉണ്ടു് ഉടുത്തു് അലങ്കരിച്ചു പരിഷ്കരിച്ചു ജീവിക്കുകയാണ് അസുരന്മാരുടെ ഉപനിഷത്തു് എന്നും വർണ്ണിച്ചിരിക്കുന്നു. അസുരന്മാർക്കു ദയ മനസ്സിലായിട്ടില്ലെന്നു, ബൃഹദാരണ്യകം 5.2.3-ൽ പറയുന്നു. ഇതെല്ലാം ആധാരമാക്കിയാണ് ആസുരീസമ്പത്തു വർജ്ജിക്കാതെ മോക്ഷപ്രാപ്തി ഇല്ലെന്നു ഗീത പതിനാറാമധ്യായത്തിൽ വിസ്തരിക്കുന്നതു്. മോക്ഷപ്രകരണത്തിൽ ലോകഭോഗങ്ങളെ നിന്ദിക്കുന്നതു കണ്ടിട്ടു് സാധാരണ ജനങ്ങൾ ആശിക്കുന്ന സുഖസാമഗ്രികളിൽ വെറുപ്പുണ്ടാക്കുന്ന വാങ്മയം മറയ്ക്കേണ്ടതാണെന്നോ, കൗടില്യാദി അർത്ഥശാസ്ത്രങ്ങളിൽ വിരക്തന്മാരും സന്ന്യാസികളും രാജ്യത്തിൻെറ സമ്പത്തു വർദ്ധിപ്പിക്കാൻ (ചാരന്മാരെന്ന വിധമല്ലാതെ) പ്രയോജനപ്പെടുന്നവരല്ലെന്നു് വാദിക്കുന്നതിനെ ആധാരമാക്കി കൗടിലീയം നിന്ദ്യമാണെന്നോ, പറയുന്നതു്, ഗണിതഗ്രന്ഥത്തിൽ കവിതയും കാവ്യത്തിൽ ഗണിതവും കാണാതെ കുറവു പറഞ്ഞു കോപിക്കുന്നതുപോലെ മാത്രമേ ആകയുള്ളു. യഥാധികാരം മനുഷ്യർക്കു് ആവശ്യമുള്ളതെല്ലാം ധരിപ്പിക്കുകയാണ് ശാസ്ത്രപ്രയോജനം; ഒന്നിനെക്കൊണ്ടു മററൊന്നു നശിപ്പിക്കുകയല്ല.

---

# ജീവന്മുക്തിവിവേകം - 17

ജീ. ബാലകൃഷ്ണൻനായർ

## ശുദ്ധാശുദ്ധഭേദം

മുൻപിൻവിചാരം കൂടാതെ വസ്തുക്കളിലുണ്ടാകുന്ന രാഗവും ദ്വേഷവുമാണ് വാസനയായിത്തീരുന്നതെന്നല്ലേ പറഞ്ഞത്? സത്യദർശനത്തിനുപകരിക്കുന്ന വിദ്യാവാസന വ്യക്തമായ ലക്ഷ്യവിചാരംകൊണ്ടുണ്ടാകുന്നതാണ്. അതുകൊണ്ട് വിദ്യാരൂപിണിയായ ശുദ്ധവാസനയിൽ വാസനാലക്ഷണം ചേരാതെ പോകുമല്ലൊ. ഈ സംശയം സാരമില്ല. വാസനാലക്ഷണത്തിൽ ദൃഢഭാവനകൊണ്ട് മുൻപിൻ വിചാരം കൂടാതെയുള്ള വസ്തുഗ്രഹണമെന്നു പ്രത്യേകം പറഞ്ഞിട്ടുണ്ട്. ഈ ജന്മത്തിൽ കാണുന്ന മലിനവാസനകൾ കഴിഞ്ഞ പല ജന്മങ്ങളിലെ ദൃഢഭാവനകൊണ്ട് സ്വഭാവമായി മാറുന്നവയാണ്. അങ്ങനെയാണ് ആരുടെയും ഉപദേശം കൂടാതെതന്നെ ചിലരിൽ അഹങ്കാരവും മമതയും വളർത്തുന്ന കാമക്രോധാദി മലിനവാസനകൾ ചെറുപ്പത്തിലേതന്നെ ശക്തിയായി കടന്നുകൂടുന്നത്. അതുപോലെ വിദ്യാമാർഗ്ഗത്തിലും ശുദ്ധമായ ആത്മാനുഭവവാസന ആരംഭത്തിൽ ദൃഢമായ വിചാരംകൊണ്ടുതന്നെയാണുണ്ടാകുന്നത്. തുടർന്നു തത്ത്വം ദീർഘകാലം നിരന്തരം അർപ്പണബുദ്ധിയോടുകൂടി ഭാവന ചെയ്യപ്പെടുന്നു. അനന്തരം വാക്യശ്രവണമോ യുക്തിചിന്തനരൂപത്തിലുള്ള മനനമോ കൂടാതെതന്നെ തത്ത്വം സദാ പ്രകാശിക്കാനിടവരുന്നു; മുൻപിലുള്ള കടം വിചാരക്ലേശംകൂടാതെതന്നെ പ്രത്യക്ഷാനുഭവത്തിനു വിഷയമാകുന്നതുപോലെ. നിരന്തരമായ ഈ ആത്മാനുഭവത്തോടുകൂടി ഇന്ദ്രിയവ്യവഹാരങ്ങളിൽ ഏർപ്പെടുന്നതാണ് 'ശുദ്ധവാസന'. ഈ ശുദ്ധവാസന കഷ്ടിച്ച് ദേഹത്തെ നിലനിർത്തിക്കൊണ്ടുപോകാനുള്ളതാണ്. അല്ലാതെ അതൊരിക്കലും അഹങ്കാരം, ഗർവ്വ് തുടങ്ങിയ ആസുരസമ്പത്തുകൾക്ക് കാരണമായി ഭവിക്കുന്നില്ല. അതു പുനർജന്മത്തെയുണ്ടാക്കുന്ന ധർമ്മാധർമ്മങ്ങളെയും സൃഷ്ടിക്കുന്നില്ല. വറുത്ത വിത്ത് വിശപ്പടക്കാൻ ഉപകരിക്കും; അല്ലാതെ രുചികരമായ ഭക്ഷണത്തിനോ പുതിയ സസ്യങ്ങളെ മുളപ്പിക്കാനോ അതുപയോഗപ്പെടുന്നില്ല. അതുപോലെയാണ് ശുദ്ധവാസന.

## ലോകവാസന

മലിനവാസന മൂന്നു വിധമുണ്ട്: ലോകവാസന, ശാസ്ത്രവാസന, ദേഹവാസന. 'ആരും എന്നെ നിന്ദിക്കാനിടവരരുത്. എല്ലാവരും എന്നെ പ്രശംസിക്കണം. ഈ ലക്ഷ്യം മുൻനിർത്തിയേ ഞാൻ എപ്പോഴും പ്രവർത്തിക്കൂ.' ഈ ഒരഭിനിവേശമാണ് ലോകവാസന. ലക്ഷ്യം ഒരിക്കലും നേടാൻ കഴികയില്ലെന്നുള്ളതുകൊണ്ടുതന്നെ ഇതു മലിനവാസനയാണ്. വാല്മീകിയുടെ നായകനായ രാമൻതന്നെ ഇതിനു് തെളിവാണ്. ഈ ലോകത്ത് ഗുണസമ്പൂർണ്ണനും വീര്യവാനുമായ പുരുഷൻ ആരാണ് എന്ന ചോദ്യം വാല്മീകി ഉന്നയിച്ചപ്പോഴാണ് നാരദൻ രാമനെ ചൂണ്ടിക്കാണിക്കുന്നത്. ഇക്ഷ്വാകുവംശപ്രഭവനായ രാമനെ സർവ്വജനസമ്മതനായി അദ്ദേഹം വിവരിക്കുന്നു. ആ രാമനുപോലും ജനാപവാദത്തെ നേരിടേണ്ടിവന്നു. പതിവ്രതാശിരോമണിയും ജഗന്മാതാവുമായ സീതയെക്കുറിച്ച് ശ്രവണകഠോരമായ അപവാദം ജനങ്ങൾ പറഞ്ഞുപരത്തി. രാമന്റെ കാര്യത്തിൽപോലും സ്ഥിതിയിതാണെങ്കിൽ മററുള്ളവരുടെ കഥ പറയാനുണ്ടോ? എന്നല്ല വെറും ദേശഭേദംകൊണ്ടുള്ള പരസ്പരനിന്ദതന്നെ വേണ്ടുവോളം കേൾക്കാനുണ്ട്. ദാക്ഷിണാത്യരായ ബ്രാഹ്മണർ ഉത്തരദേശത്തുള്ള വേദവിജ്ഞാനികളായ ബ്രാഹ്മണരെ മാംസഭുക്കുകളെന്നു പറഞ്ഞ് സദാ നിന്ദിച്ചുകൊണ്ടേയിരിക്കുന്നു. ഔത്തരാഹന്മാരാകട്ടെ ദാക്ഷിണാത്യന്മാരെ മാതുലപുത്രിയെ വേൾ

ക്കുന്നവരെന്നും തീർത്ഥയാത്രകളിൽ മൃദ്ഭാണ്ഡം പേറി നടക്കുന്നവരെന്നും പറഞ്ഞ് സദാ നിന്ദിച്ചുകൊണ്ടിരിക്കുന്നു. ബഹ്വൃചന്മാർ കണ്വശാഖയെക്കാൾ ആശ്വലായനശാഖയാണ് മെച്ചമെന്ന് പ്രശംസിക്കുന്നു. വാജസനേയികൾ അതിനു വിപരീതമായും സംസാരിക്കുന്നു. ഇങ്ങനെ പലരും അവരവരുടെ കുലം, ഗോത്രം, ബന്ധുവർഗ്ഗം, ഇഷ്ടദേവത എന്നിവയെ പ്രശംസിക്കുകയും മറ്റുള്ളവയെ നിന്ദിക്കുകയും ചെയ്യുന്നു. ഈ നിന്ദാപ്രശംസകൾ വിദ്വാന്മാർ തുടങ്ങി സ്ത്രീകൾ, പശുപാലന്മാർവരെ എല്ലാരിലും ഒരുപോലെ കാണപ്പെടുന്നുമുണ്ട്. ഇങ്ങനെയുള്ള ലോകത്തെ മുഴുവൻ തൃപ്തിപ്പെടുത്താൻ ആർക്കു കഴിയും? ഈ ലോകസ്വഭാവം പ്രസിദ്ധമായി ഇങ്ങനെ വിവരിക്കപ്പെട്ടിട്ടുണ്ട്: ശുചിയാണെങ്കിലും പിശാചാണ്; സൂക്ഷ്മബുദ്ധിയുള്ളവനാണെങ്കിലും ചഞ്ചലനാണ്; കഴിവുള്ളവനാണെങ്കിലും അശക്തനാണ്; ബലവാനാണെങ്കിലും ദുഷ്ടനാണ്; ഹൃദയാകർഷകമായ സൗന്ദര്യമുണ്ടെങ്കിലും കാമിയാണ്; ഇങ്ങനെയുള്ള ലോകത്തെ ആരാധിക്കാൻ ആർക്കു കഴിയും?'

വിദ്യതേ ന ഖലു കശ്ചിദുപായഃ
സർവ്വലോകപരിതോഷകരോ യഃ
സർവ്വഥാ സ്വഹിതമാചരണീയം
കിം കരിഷ്യതി ജനോ ബഹുജല്പഃ

സകല ജനങ്ങളെയും സന്തോഷിപ്പിക്കാൻ കഴിവുള്ള ഒരുപായം ഇല്ലതന്നെ. എന്തു ചെയ്തും ആത്മഹിതത്തിനായി യത്നിക്കണം. വെറുതേ പലതും ചിലച്ചുകൊണ്ടിരിക്കുന്ന ലോകം നമ്മെ എന്തു ചെയ്യാനാണ്? ഈ ലോകവാസന മലിനമെന്നു കണ്ടിട്ടാണ് യോഗീശ്വരൻ തുല്യനിന്ദാസ്തുതിയായിരിക്കണമെന്ന് മോക്ഷശാസ്ത്രം വിധിക്കുന്നത്.

## ശാസ്ത്രവാസന

ശാസ്ത്രവാസന മൂന്നു വിധമുണ്ട്: പാഠവ്യസനം, ബഹുശാസ്ത്രവ്യസനം, അനുഷ്ഠാനവ്യസനം. ഭരദ്വാജനിൽ ഈ പാഠവ്യസനം കാണ്മാനുണ്ട്. അദ്ദേഹം മൂന്നു പുരുഷായുസ്സു കൊണ്ട് അനേകം വേദങ്ങൾ പഠിച്ചുതീർത്തു. നാലാമത്തെ പുരുഷായുസ്സിൽ ഇന്ദ്രനാൽ വീണ്ടും പ്രലോഭിതനായി ബാക്കിയുള്ള വേദഭാഗവും കൂടി പഠിക്കാൻ യത്നിച്ചു. ഇങ്ങനെയുള്ള പഠനം പൂർത്തിയാക്കാൻ അശക്യമായതുകൊണ്ട് ഇതു മലിനവാസനയാണ്. ഒടുവിൽ ഈ വിധമുള്ള പഠനം അശക്യമാണെന്ന് ഇന്ദ്രൻ ഭരദ്വാജന് ബോദ്ധ്യമാക്കിക്കൊടുത്തു. അതുകൊണ്ട് വേദപഠനത്തേക്കാൾ പ്രാധാന്യമർഹിക്കുന്ന പുരുഷാർത്ഥം നേടാനായി സഗുണബ്രഹ്മോപാസന ഉപദേശിക്കുകയും ചെയ്തു. ഈ ഭരദ്വാജകഥ തൈത്തിരീയ ബ്രാഹ്മണത്തിൽ വിവരിച്ചിട്ടുണ്ട്. ഇതുപോലെതന്നെയാണ് ബഹുശാസ്ത്രവ്യസനവും. നിരവധി ശാസ്ത്രങ്ങൾ പഠിച്ചോർമ്മിക്കാനുള്ള ആഗ്രഹമാണ് ബഹുശാസ്ത്രവ്യസനം. ആത്യന്തികമായ മോക്ഷപുരുഷാർത്ഥം നേടാൻ ഇതും ഉപകരിക്കുകയില്ല. അതിനാൽ ബഹുശാസ്ത്രവ്യസനവും മലിനവാസനതന്നെയാണ്. കാവഷേയഗീതയിൽ ഇക്കാര്യം വെളിപ്പെടുത്തിയിട്ടുണ്ട്. 'ദുർവ്വാസസ്സെന്ന മുനി ബഹുവിധശാസ്ത്രഗ്രന്ഥങ്ങളും പേറി മഹാദേവനെ നമസ്കരിക്കാനെത്തി. സദസ്സിൽവെച്ച് നാരദമഹർഷി അദ്ദേഹത്തെ ഭാരം വഹിക്കുന്ന കഴുതയോടുപമിച്ച് ആക്ഷേപിച്ചു. ആക്ഷേപം സഹിയാതെ മുനി പുസ്തകഭാണ്ഡം കടലിൽ വലിച്ചെറിഞ്ഞു. അതു കണ്ട് മഹാദേവൻ അദ്ദേഹത്തിന്ന് ആത്മവിദ്യ ഉപദേശിച്ചു. 'അന്തർമുഖനാകാതെയും ഗുരുകാരുണ്യമില്ലാതെയും കഴിയുന്നവനു വേദപഠനംകൊണ്ടു മാത്രം ആത്മവിദ്യ കൈയ്‌വരുന്നതല്ല.' അതല്ലോ കഠോപനിഷത്തു പറയുന്നത്: 'ഈ ആത്മാവു പ്രവചനംകൊണ്ടു കിട്ടുന്നതല്ല; ബുദ്ധികൊണ്ടോ ബഹുശാസ്ത്രപാണ്ഡിത്യം കൊണ്ടോ കിട്ടുന്നതല്ല.' മറ്റൊരു കൃതിയിൽ ബഹുശാസ്ത്രവ്യസനത്തെ ഇങ്ങനെ ആക്ഷേപിച്ചിരിക്കുന്നു:

ബഹുശാസ്ത്രകഥാകന്ഥാ
രോമന്ഥേന വൃഥൈവ കിം
അന്വേഷ്ടവ്യം പ്രയത്നേന
തത്ത്വജ്ഞൈർജ്യോതിരാന്തരം.

അനേകം ശാസ്ത്രതത്ത്വങ്ങളും കഥകളും അയവിറക്കി കഴിഞ്ഞുകൂടുന്നതുകൊണ്ട് എന്താണ് പ്രയോജനം? സത്യം കാണാൻ കൊതിക്കുന്നവർ എന്തു പ്രയത്നം ചെയ്തും ഉള്ളിലുള്ള വെളിച്ചത്തെ തിരയേണ്ടതാണ്.

അധീത്യ ചതുരോ വേദാൻ
ധർമ്മശാസ്ത്രാണ്യനേകശഃ
ബ്രഹ്മതത്ത്വം ന ജാനാതി
ദർവ്വീപാകരസം യഥാ.

വേദങ്ങൾ നാലും പഠിച്ചു. അനേകം ധർമ്മശാസ്ത്രങ്ങൾ വശത്താക്കി. പക്ഷെ ബ്രഹ്മതത്ത്വം മാത്രം എന്തെന്ന പിടികിട്ടിയില്ല. പിന്നെന്തു പ്രയോജനം? ഈ ബഹുശാസ്ത്രവ്യസനി കറികൾ വിളമ്പാനുപയോഗിക്കുന്ന തവിയെപ്പോലെയാണ്. തവി എല്ലാ കറികളിലും പോയി മുങ്ങുന്നുണ്ട്. പക്ഷെ അവയിൽ ഒന്നിന്റെ പോലും രസമെന്തെന്നറിയാൻ അതിന്ന കഴിയുന്നില്ല. ഛാന്ദോഗ്യോപനിഷത്തിലെ നാരദന്റെ കഥയും ഇതിന്ന് തെളിവാണ്. നാരദൻ അറുപത്തിനാലു് കലകളും എല്ലാ ശാസ്ത്രങ്ങളും പഠിച്ചു. പക്ഷെ ആത്മാവിനെ അറിയാൻ കഴിയാഞ്ഞതുകൊണ്ടു് ശോകം മാറിയില്ല. അങ്ങനെയാണൊടുവിൽ ആത്മവിദ്യ പഠിക്കുവാൻ സനത്കുമാരമുനിയെ സമീപിച്ചതു്.

---

# ദുഃഖധ്വംസനവും തത്ത്വജ്ഞാനവും

## പണ്ഡിററ് സി. രാമകൃഷ്ണൻ നായർ

ബ്രഹ്മജ്ഞാനമാണ് അദ്വൈതവേദാന്തിയുടെ പരമലക്ഷ്യം. എന്തിനാണീ ബ്രഹ്മജ്ഞാനം? ദുഃഖങ്ങളൊന്നുമില്ലാതെയാവാൻ. മൃഗാദികൾക്കും ദുഃഖമില്ലാതെയാകണമെന്നാഗ്രഹമുണ്ടു്. എങ്കിലും മനുഷ്യന്ന് കൂടുതൽ വിവേകമുള്ളതുകൊണ്ടായിരിക്കാം ആ ആഗ്രഹം അധികമായിക്കാണുന്നതു്. പാണ്ഡിത്യവും ധനാദിസുഖവിഭവങ്ങളും ഒക്കെയുണ്ടായാലും ദുഃഖം തീർത്തും വിട്ടുപോകുന്നില്ല. ദാരിദ്ര്യദുഃഖം ധനംകൊണ്ടു മാററാം. പക്ഷേ ധനം ക്ഷയിക്കുമ്പോൾ പിന്നെയും ദാരിദ്ര്യം വരും. ഉണ്ടാകുന്ന സമ്പത്തെല്ലാം ഒരിക്കൽ നശിക്കുന്നു. 'യദ്യഥേഹ കർമ്മചിതോലോകഃ ക്ഷീയതേ. ഏവമേവാമുത്ര പുണ്യചിതോലോകഃ ക്ഷീയതേ.' എന്ന ശ്രുതിവാക്യം ഈ ലോകത്തിലെ സമ്പത്തുകൾപോലെതന്നെ സ്വർഗ്ഗീയസമ്പത്തുകളും നശിക്കുമെന്നാണ് ഉദ്ബോധിപ്പിക്കുന്നതു്.

തേ തം ഭുക്ത്വാ സ്വർഗ്ഗലോകം വിശാലം
ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി.

എന്ന ഗീതാവാക്യവും സ്വർഗ്ഗീയഭോഗങ്ങളുടെ അനിത്യതയെ പ്രഖ്യാപിക്കുന്നു.

മനുഷ്യനു വന്നു ചേരുന്ന ദുഃഖങ്ങൾ ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്നു മൂന്നാണ്.

രോഗാദികൾകൊണ്ടു ശരീരത്തിനും കാമാദികൾകൊണ്ടു മനസ്സിനും സംഭവിക്കുന്ന ദുഃഖങ്ങൾ ആദ്ധ്യാത്മികങ്ങളെന്നു പറയപ്പെടുന്നു. പട്ടി, പാമ്പ്, കൃമികൾ കീടങ്ങൾ തുടങ്ങിയ ഇതരഭൂതങ്ങളിൽനിന്നും ഉണ്ടാകുന്ന ദുഃഖം ആധിഭൗതികമാണ്. ഇടി, മിന്നൽ, കൊടുങ്കാററ് മുതലായവകൊണ്ടുണ്ടാകുന്ന ദുഃഖങ്ങളെ ആധിദൈവികങ്ങളെന്നു പറയുന്നു. എങ്ങനെയെങ്കിലും ഈ ദുഃഖത്രയത്തിൽനിന്ന് ഒഴിഞ്ഞുമാറണമെന്ന വിചാരം ലോകാരംഭം മുതലേ മനുഷ്യനുണ്ടു്. മനുഷ്യന്റെ എപ്പോഴുമുള്ള പരിശ്രമം ഇതിനു വേണ്ടിയാണെന്നോ, മനുഷ്യചരിത്രംതന്നെ ദുഃഖനിവാരണമാർഗ്ഗാന്വേഷണപരമ്പരയെ ഉൾക്കൊണ്ടതാണെന്നോ പറയാവുന്നതാണ്. ഈ പ്രയത്നത്തിൽനിന്നും പല പ്രയോജനവും ഉണ്ടായിട്ടുണ്ടെങ്കിലും ദുഃഖധ്വംസനവിഷയത്തിൽ എല്ലാവർക്കും ഒരേ മാർഗ്ഗമല്ല നിർദ്ദേശിക്കാനുള്ളതു്. പല മാർഗ്ഗമാണെങ്കിലും അവസ്ഥ് ഏതാണ്ട് ചില ഐകരൂപ്യമില്ലെന്നും പറഞ്ഞുകൂടാ. ലൗകികങ്ങളായ ഒന്നിനുംതന്നെ ദുഃഖത്രയത്തെ നിശ്ശേഷം നശിപ്പിക്കുവാൻ കഴിയുകയില്ല എന്നു് എല്ലാ തത്ത്വജ്ഞാനികളും ഒന്നുപോലെ സമ്മതിക്കുന്നു. സാംഖ്യദർശനത്തിൽ,

'ന ദൃഷ്ടാത് തത്സിദ്ധിർ
നിവൃത്തേഽപ്യനുവൃത്തിദർശനാത്.'

എന്ന സൂത്രംകൊണ്ടും സാംഖ്യകാരികയിലെ

ദുഃഖത്രയാഭിഘാതാജ്ജിജ്ഞാസാ തദഭിഘാതകേ ഹേതൗ
ദൃഷ്ടേ സാഽപാർത്ഥാ ചേന്നൈകാന്താത്യന്തതോഽഭാവാത്.

എന്ന ശ്ലോകംകൊണ്ടും അതാണു പറയുന്നതു്. തല്ക്കാലത്തേയ്ക്കു ദുഃഖം ശമിച്ചാലും അതു വീണ്ടും ഉണ്ടാകുന്നു. ഇനി ഒരിക്കലും വരാത്ത വണ്ണം ദുഃഖം പോകുന്നില്ല. തീർത്തും ദുഃഖം നശിക്കണമെങ്കിൽ അതിന്റെ കാരണം കണ്ടുപിടിച്ചു് അതിനെ നശിപ്പിക്കണം. ദുഃഖത്തിനു കാരണം അജ്ഞാനമാണെന്നും അജ്ഞാനത്തെ നശിപ്പിക്കാൻ ജ്ഞാനത്തിനു മാത്രമേ കഴിയുകയുള്ളു എന്നും അതുകൊണ്ടു ദുഃഖമുണ്ടാകാതിരിക്കണമെന്നാഗ്രഹിക്കുന്നവർ ജ്ഞാനം സമ്പാദിക്കണമെന്നും എല്ലാ ദർശനങ്ങളും തത്ത്വചിന്തകന്മാരും പ്രഖ്യാപിക്കുന്നു. ധർമ്മാനുഷ്ഠാനംകൊണ്ടു് ഊർദ്ധ്വലോകപ്രാപ്തി - ഉത്ക്കർഷം ഉണ്ടാകും. അധർമ്മമനുഷ്ഠിച്ചാൽ അധഃപതനമേ ഉണ്ടാകുകയുള്ളു. ജ്ഞാനംകൊണ്ടു മോക്ഷവും അജ്ഞാനംകൊണ്ടു ബന്ധവും ഉണ്ടാകും എന്നാണു് സാംഖ്യസിദ്ധാന്തം.

'ജ്ഞാനാത് മുക്തിഃ'; 'ബന്ധോ വിപര്യയാത്.'

ഈ പറഞ്ഞ രണ്ടു സാംഖ്യസൂത്രങ്ങളും, 'ധർമ്മേണ ഗമനമൂർദ്ധ്വം ഗമനമധസ്താദ് ഭവത്യധർമ്മേണ. ജ്ഞാനേന ചാപവർഗ്ഗോ വിപര്യയാദിഷ്യതേ ബന്ധഃ' എന്ന സാംഖ്യകാരികാവചനവും ഇതു തന്നെയാണു് ഉദ്ഘോഷിക്കുന്നതു്.

നൈയ്യായികന്മാർക്കും ഇതിൽ അഭിപ്രായഭേദമില്ലെന്നു്, 'ദുഃഖജന്മപ്രവൃത്തിദോഷമിഥ്യാജ്ഞാനാനാം ഉത്തരോത്തരാപായേ തദനന്തരാപായാദപവർഗ്ഗഃ.' എന്ന ന്യായസൂത്രംകൊണ്ടു് നമുക്കറിയാം. മിഥ്യാജ്ഞാനം പോകാൻ തത്ത്വജ്ഞാനം ഉണ്ടാകണം. തത്ത്വജ്ഞാനംകൊണ്ടേ ദുഃഖനിവൃത്തിയുണ്ടാകൂ എന്നർത്ഥം.

രാഗദ്വേഷാദികളാണു് പ്രവൃത്തിക്കു കാരണം. പ്രവൃത്തി ജന്മത്തേയും ജന്മം ദുഃഖത്തേയും ഉണ്ടാക്കുന്നു. ഇങ്ങനെ പരമ്പരയാ ദുഃഖഹേതുക്കളാണു രാഗാദികൾ എന്നും അവയ്ക്കു കാരണം മിഥ്യാജ്ഞാനം അഥവാ അജ്ഞാനമാണെന്നും മനസ്സിലാക്കണം. തത്ത്വജ്ഞാനം ഈ മിഥ്യാജ്ഞാനത്തെ നശിപ്പിച്ചു് ദുഃഖനിവൃത്തി വരുത്തുന്നു. ബുദ്ധമതാനുയായികൾക്കും ഇതിൽ അഭിപ്രായസാമ്യമുണ്ടു്. അവരുടെ 'പ്രത്യയസമുത്പാദം' ഈ പറഞ്ഞതിനെ സ്പർശിച്ചുതന്നെയിരിക്കുന്നു. ഇങ്ങനെ ദുഃഖനിവൃത്തിക്കു തത്ത്വജ്ഞാനം കാരണമാണെന്നു ദാർശനികന്മാരെല്ലാം ഏതാണ്ടു് മിക്കവാറും തുല്യാഭിപ്രായമുള്ളവരാണെങ്കിലും തത്ത്വജ്ഞാനത്തിന്റെ സ്വരൂപമെന്താണെന്നുള്ള വിഷയത്തിൽ അവർക്കു് അഭിപ്രായഭേദമുണ്ടു്. പ്രകൃതിപുരുഷവിവേകമാണു് ദുഃഖനിവൃത്തിയെ – മോക്ഷത്തെ – ഉളവാക്കുന്ന തത്ത്വജ്ഞാനമെന്നു സാംഖ്യന്മാർ പറയുന്നു. നൈയ്യായികന്മാർ പറയുന്നതു് ആത്മാനാത്മരൂപങ്ങളായ പദാർത്ഥങ്ങളുടെ ജ്ഞാനം വഴി ഉണ്ടാകുന്ന ആത്മജ്ഞാനമാണു് മോക്ഷത്തിനു് ഹേതുവെന്നാണു്. വേദാന്തികളാകട്ടെ ഉപനിഷദ്വാക്യജന്യമായ ആത്മജ്ഞാനത്തിനു മാത്രമേ ദുഃഖനിവൃത്തിയുണ്ടാക്കുവാൻ കഴിയുകയുള്ളു എന്നും പറയുന്നു. 'തരതിശോകമാത്മവിത്.' 'തമേവ വിദിത്വാഽതിമൃത്യുമേതി. നാഽന്യഃ പന്ഥാ വിദ്യതേഽയനായ.' എന്നിങ്ങനെയുള്ള ശ്രുതിവാക്യങ്ങൾ ആത്മജ്ഞാനംകൊണ്ടു മാത്രമേ ദുഃഖത്തിൽനിന്നുള്ള നിവൃത്തിരൂപമായ മോക്ഷം സിദ്ധിക്കയുള്ളു എന്നു സിദ്ധാന്തിക്കുന്നു. എന്നാൽ സാംഖ്യന്മാർ പറയുന്ന പ്രകൃതിപുരുഷവിവേകമായ ആത്മജ്ഞാനത്തിൽനിന്നും നൈയ്യായികന്മാർ തുടങ്ങിയുള്ളവരുടെ ആത്മജ്ഞാനത്തിൽനിന്നും മററും വളരെ വിഭിന്നമാണു് വേദാന്തികളുടെ ആത്മജ്ഞാനം. ഈ പ്രപഞ്ചത്തിന്റെ ജന്മസ്ഥിതിലയങ്ങൾക്കു കാരണവും സച്ചിദാനന്ദസ്വരൂപവും സജാതീയവിജാതീയ സ്വഗതഭേദരഹിതവുമാണു് ബ്രഹ്മമെന്നും ആ ബ്രഹ്മംതന്നെയാണു് ആത്മാവെന്നും വേദാന്തം പറയുന്നു. ഈ നിർദ്ദേശപ്രകാരമുള്ള നിരുപാധികവും നിർവ്വികല്പവുമായ ബ്രഹ്മജ്ഞാനത്തിനു മാത്രമേ മോക്ഷാത്മകത്വമോ മോക്ഷഹേതുത്വമോ ഉള്ളു എന്നും അവർക്കു പക്ഷമുണ്ടു്.

മോക്ഷം നിശ്ശേഷദുരിതദ്ധ്വംസരൂപമാണു് നിത്യമാണു്, മാത്രമല്ല പരമാനന്ദരൂപവുമാണു്. ഇതിലൊന്നും ആർക്കും അഭിപ്രായവ്യത്യാസമില്ല; എല്ലാവരും ഒരുപോലെ സമ്മതിക്കുന്നു. എന്നാൽ മോക്ഷം ഉണ്ടായതാണെന്നോ ഉണ്ടാകുന്നതാണെന്നോ പറഞ്ഞാൽ അതൊരിക്കലും സ്വീകരിക്കാവുന്നതല്ല. ഉണ്ടാകുന്ന ഏതൊരു വസ്തുവിനും നാശമുണ്ടു് എന്ന സിദ്ധാന്തം മാററമില്ലാത്തതാണു്. മോക്ഷവും ഉണ്ടായതാണെങ്കിൽ അനിത്യമെന്നു പറയേണ്ടിവരും. അനിത്യമാണു് പരമപുരുഷാർത്ഥമായ മോക്ഷ

മെന്നു് ആക്കും അഭിപ്രായമില്ല; അങ്ങനെ യായാൽ അതിനുവേണ്ടി ആരും പ്രയത്നിക്കയു മില്ല. അതുകൊണ്ടു് മോക്ഷം സ്വതഃസിദ്ധ മാണു്; ഒരിക്കലും ഉണ്ടാകുന്നതല്ല. പിന്നെ ഈ ദുഃഖമോ ? ഞാൻ ശരീരമുള്ളവനാണു്, ശരീര മാണു്, ഞാൻ ജനിക്കുന്നു, ഞാൻ മരിക്കുന്നു എന്നിങ്ങനെ തെററായ ബുദ്ധി – അവിദ്യ – ഉള്ളതുകൊണ്ടാണു് ദുഃഖമുണ്ടാകുന്നതു്. ദുഃഖം നശിക്കണമെങ്കിൽ ഞാൻ ആത്മാവാണു്, ആത്മാവു് നിത്യനാണു്, അതു ജനിക്കുകയും മരിക്കയും ചെയ്യുന്നില്ല, അതു നിഷ്ക്രിയനും നിഷ്കളനും ശാന്തനും നിരവദ്യനും നിരഞ്ജനനും (നിഷ്കളം, നിഷ്ക്രിയം, ശാന്തം, നിരവദ്യം, നിരഞ്ജനം) ആണു് എന്നു ഉറച്ച ബോധം ഉണ്ടാകണം. അതിനെയാണു് യഥാർത്ഥമായ ആത്മജ്ഞാനമെന്നോ വിദ്യയെന്നോ പറയുന്നതു്. അതുണ്ടായാൽ മുമ്പു പറഞ്ഞ ദുഃഖത്തിനു കാരണമായ അവിദ്യ നശിക്കുകയും സ്വതഃസിദ്ധവും നിത്യവുമായ ആത്മഭാവം – മോക്ഷം – പ്രത്യക്ഷമാകുകയും ചെയ്യുന്നു. ഇതിൽനിന്നും നമുക്കു മനസ്സിലാകുന്നതു് മോക്ഷം ഉണ്ടാകുന്ന ഒന്നല്ലെന്നും അനിത്യമല്ലെന്നുമാണു്.

അജ്ഞാനേനാവൃതം ജ്ഞാനം
തേന മുഹ്യന്തി ജന്തവഃ

(അജ്ഞാനംകൊണ്ടു് ജ്ഞാനം മറയ്ക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു് ജീവികൾ മോഹിക്കുന്നു.) മേഘംകൊണ്ടു മറയ്ക്കപ്പെട്ട സൂര്യൻ, മേഘാവരണം മാറുമ്പോൾ പ്രത്യക്ഷമാവുന്നു. അല്ലാതെ സൂര്യൻ ഉടനെ ഉണ്ടായതല്ല – സൂര്യൻ ഉണ്ടായിരുന്നു, മേഘാവരണത്താൽ ഇല്ലാത്തതുപോലെ തോന്നി; ഒരു പ്രകാശക്കുറവോ അന്ധകാരമോ അനുഭവപ്പെട്ടു: ആ മേഘം മാറിയപ്പോൾ സൂര്യനെ കാണാൻ കഴിഞ്ഞു; പ്രകാശവും വന്നു.

വേദാന്തികൾ പറയുന്ന 'വിസ്മൃതകണ്ഠചാമീകരന്യായ'വും ഒരു നല്ല ഉദാഹരണമാണു്. കഴുത്തിൽ ഒരു സ്വർണ്ണമാല കിടപ്പുണ്ടെങ്കിലും എന്തോ ഭ്രമംമൂലം, അതു കളഞ്ഞുപോയി എന്നു തെററിദ്ധരിച്ചു കരയുന്ന ഒരു സ്ത്രീയോടു 'നിന്റെ കഴുത്തിൽ ഈ കിടക്കുന്നതു മാലയല്ലെ ?' എന്നു മറെറാരാൾ ഉണർത്തി. അവൾക്കു സന്തോഷമായി. മാല സ്ഥിരമായി കഴുത്തിലുണ്ടായിരുന്നു. മുമ്പതു പോയിട്ടുമില്ല, ഇപ്പോഴതു വേറെ കിട്ടിയിട്ടുമില്ല. എങ്കിലും ഈ പരമാർത്ഥം അറിയായ്കയാൽ തെററിദ്ധരിച്ചു് ദുഃഖിച്ചു എന്നേയുള്ളു. പരമാർത്ഥമറിഞ്ഞപ്പോൾ ദുഃഖം പോയി സന്തോഷം വരികയും ചെയ്തു. ഇവിടെ പുതിയ മാല ഉണ്ടായതല്ലല്ലൊ. അതുപോലെ അജ്ഞാനത്താൽ ആവൃതമായ ആത്മഭാവം – മോക്ഷം– ബ്രഹ്മഭാവം – ജ്ഞാനമുണ്ടായപ്പോൾ ആവരണം മാറി പ്രകാശിക്കുകയാണു്. അങ്ങനെ മോക്ഷം ഉണ്ടായതല്ല. ഉള്ളതാണു് അതു നിത്യവുമാണു്.

ബ്രഹ്മഭാവത്തിൽ ഉറച്ച മനുഷ്യനു മാത്രമേ ദുഃഖബാധയില്ലാതെ നിർഭയനായിരിക്കാൻ കഴിയൂ. 'കഃ ശോകഃ കോമോഹഃ ഏകത്വമനുപശ്യതഃ' അവനു ദുഃഖവും മോഹവുമില്ല. പിന്നെ ഭയമെപ്പോൾ? ' ദ്വിതീയാദ് വൈ ഭയം ഭവതി.' ദേഹം ആത്മാവു്, എന്ന ദ്വൈതം; സ്വം പരം എന്ന ദ്വൈതം, ധനികൻ നിർദ്ധനൻ എന്ന ദ്വൈതം. യാജ്ഞവല്ക്യ മഹർഷി ജനക മഹാരാജാവിനു് ബ്രഹ്മജ്ഞാനം ഉപദേശിച്ചപ്പോൾ അവസാനം പറഞ്ഞു. 'ഹേ സമ്രാട് അഭയം വൈ ബ്രഹ്മ, അഭയം വൈ പ്രാപ്തോസി സമ്രാട്.' (ബൃഹദാരണ്യകം) തന്നെക്കാൾ ഉയർന്നതോ താഴ്ന്നതോ തുല്യമോ ആയ ഏതുണ്ടായാലും രണ്ടാമതൊന്നുണ്ടെങ്കിൽ അതു ഭയത്തിനു കാരണമാണു്. അതായതു് ദുഃഖഹേതുകമാണു്. ദുഃഖമില്ലാത്ത അവസ്ഥയാണല്ലോ മോക്ഷം. അതിനാൽ ആത്മാവു് രണ്ടാമതൊരു വസ്തുവില്ലാത്തതാണു്; അതായതു് അദ്വിതീയമാണു്, എന്നു മോക്ഷവാദികൾ പറയുന്നു. അദ്വിതീയാത്മവാദികളുടെ മതത്തിൽ മാത്രമേ ശരിയായ മോക്ഷസിദ്ധിയുള്ളു എന്നു പറയണം.

ഇങ്ങനെ നോക്കിയാൽ മററു ദാർശനികന്മാരുടെ തത്ത്വജ്ഞാനത്തിന്റെയോ ആത്മജ്ഞാനത്തിന്റെയോ സ്വഭാവം സാക്ഷാൽ മോക്ഷസാധകമായിരിക്കുന്നില്ലെന്നും അദ്വൈതവേദാന്തിയുടെ ആത്മജ്ഞാനം അഥവാ ബ്രഹ്മജ്ഞാനം മാത്രമേ ദുഃഖധ്വംസകവും നിത്യവുമായ മോക്ഷമാകുകയുള്ളു എന്നും കാണാം. സാധനചതുഷ്ടയസമ്പത്തിയും ശ്രവണമനനനിദിധ്യാസനങ്ങളുടെ അഭ്യാസവും അതിനു് ആവശ്യമെന്നുള്ളതു് അതിന്റെ പ്രത്യേകതയുമാണു്.

# ഗാന്ധിജിയുടെ സത്യനിഷ്ഠ

## ആചാര്യ വിനോബാ

**ബാല്യം: ദംഭരഹിതമായ ജീവിതം**

ഒരിക്കൽ യേശുക്രിസ്തുവിനോടു് ഒരാരം ചോദിച്ചു: 'പരമാത്മാവിന്റെ സന്നിധിയിലേയ്ക്കു് ആർക്കാണു് പ്രവേശനം ലഭിക്കുക ?' അവിടെ അടുത്തു് ഒരു മേശ കിടന്നിരുന്നു; അതിന്മേൽ ചില കുട്ടികരം ഇരുന്നു കളിക്കുന്നുമുണ്ടായിരുന്നു. യേശു ഒരു പിഞ്ചുകുട്ടിയെ മേശപ്പുറത്തു പിടിച്ചുനിർത്തിയിട്ടു പറഞ്ഞു: 'ഈ കുട്ടിയെപ്പോലെ ആവുന്നവക്കു പ്രവേശനം ലഭിക്കും ?'

ഉപനിഷത്തു പറയുന്നു: ''പാണ്ഡിത്യം നിവ്വിദ്യ ബാല്യേന തിഷ്ഠാസേത്'' (ബൃ. 3. 5. 1) അത്ഥം. ബ്രാഹ്മണൻ ജ്ഞാനത്തെ ദഹിപ്പിച്ചിട്ടു് ബാലഭാവത്തോടെ ജീവിക്കണം. ജ്ഞാനത്തെ ആത്മസാത്കരിച്ചു് ജ്ഞാനിയായിത്തീരണം. ഈ വാക്യത്തെപ്പററി ബ്രഹ്മസൂത്രത്തിൽ (3. 4. 47 – 50) ചച്ച് ചെയ്തിട്ടുണ്ടു്. ബാലഭാവത്തോടെ ജീവിക്കണം എന്നു പറഞ്ഞതിന്റെ താത്പയ്യം എന്താണു് ? കിം ബാലവത് കാമചാരവാദഭക്ഷേതാം = കുട്ടികരം ചളിയിലും അഴുക്കിലും കൈയിടുന്നു, കിട്ടിയതെന്തും തിന്നുന്നു. അതുപോലെ ചെയ്യണമെന്നാണോ ഇതിന്റെ അത്ഥം ? അങ്ങനെ ചോദിക്കുന്ന ആളും ഒരു കുട്ടിയായിരിക്കും, തീച്ച്. അതിന്നു ബ്രഹ്മസൂത്രകാരൻ നല്ലുന്ന മറുപടി ഇതാണു്: 'അനാവിഷ്കുവ്വന്നന്വയാത്'' (3. 4. 50) കുട്ടി ദംഭരഹിതനായിരിക്കുന്നതുപോലെ ഈയാളും ദംഭരഹിതനായിരിക്കും. ജനങ്ങരം കാണുന്ന വിധത്തിൽത്തന്നെ ആയിരിക്കും കുട്ടി. അവക്കു് ഒന്നും ഒളിച്ചുവെയ്ക്കാനറിയില്ല. അതുപോലെയാണു് ഈയാളും.

പ്രധാന വസ്തുത ഇതാണു്: കുട്ടികളിൽ ദംഭം കാണുകയില്ല. കുട്ടികരം വാശി പിടിക്കും. ചിലപ്പോരം വല്ലാതെ കോപിക്കുന്നതും കണ്ടിട്ടുണ്ടു്. അതിനെ നാം കുറുമ്പു് എന്നു പറയുന്നു. അതവരുടെ സ്വഭാവമാണു്. എന്നാൽ, എന്തെങ്കിലും മറച്ചുവെയ്ക്കാൻ അറിയുന്ന, 'കളവു'' അറിയുന്ന ഒരു കുട്ടിയെ കാണാൻ കിട്ടില്ല. കുട്ടി കളവു കാണിക്കുന്നതു കണ്ടാൽ ഉടനെ അവൻ നമ്മളിൽനിന്നു ചിലതൊക്കെ പഠിച്ചു എന്നു ധരിക്കണം. അമ്മയച്ഛന്മാർ അവന്നു് തങ്ങളുടെ സമ്പാദ്യം കുറച്ചൊക്കെ കൊടുത്തിരിക്കുന്നു എന്നത്ഥം.

ഗാന്ധിജിക്കു പല വിശിഷ്ടഗുണങ്ങളുമുണ്ടായിരുന്നു; ചില ദോഷങ്ങളുമുണ്ടായിരുന്നിരിക്കാം. ഏതു മനുഷ്യനിലും ഗുണവും ദോഷവും ഉണ്ടായിരിക്കും. അദ്ദേഹത്തിന്റെ ഏററവും വലിയ ഗുണം ആജ്ജവം ആയിരുന്നു. അദ്ദേഹത്തിന്നു് ഒന്നും ഒളിച്ചുവെയ്ക്കുക സാധ്യമായിരുന്നില്ല. അദ്ദേഹം ഒരിക്കൽ പ്രസ്താവിച്ചു : ''ഞാൻ സത്യമെന്ന പരിചകൊണ്ടു നിരവധി ആപത്തുകളിൽനിന്നു രക്ഷ നേടിയിട്ടുണ്ടു്.'' ഗാന്ധിജി സത്യത്തെ പരിച എന്നു പറഞ്ഞു.

**അഹിംസയും സത്യവും: ശസ്ത്രമേതു്? പരിചയേതു് ?**

ഒരിക്കൽ ഈ വിഷയത്തിൽ രസകരമായ ഒരു ചച്ച് നടക്കുകയുണ്ടായി. 'സത്യാഗ്രഹിയുടെ ആയുധം (ശസ്ത്രം) സത്യവും, പരിച അഹിംസയുമാണു്.' എന്നു് ഞാൻ ഒരിക്കൽ പ്രാസംഗികമായി പറയുകയുണ്ടായി. അതു കേട്ടു് ഒരു സുഹൃത്തു് ബാപ്പുവിന്റെ ഒരു വാക്യം എന്റെ മുമ്പാകെ കൊണ്ടുവന്നു. അതിൽ പറഞ്ഞിരുന്നു: അഹിംസ ആയുധവും സത്യം പരിചയുമാകുന്നു.' ഞാൻ അയാളോടു പറഞ്ഞു: 'ഞാൻ രണ്ടു ചിന്താഗതിയേയും സ്വീകരിക്കുന്നു. സത്യത്തെ പരിചയെന്നു പറയാം, ശസ്ത്രമെന്നും പറയാം; അതുപോലെതന്നെ അഹിംസയേയും. ഇതിലൊരു തീരുമാനം വരുത്തുക എളുപ്പമല്ല,' എന്നാൽ, സത്യത്തോടൊപ്പം അഹിംസ വരികതന്നെ ചെയ്യുന്നു. സത്യത്തെ അന്വേഷിച്ചുകൊണ്ടിരിക്കുമ്പോഴാണു് തനിക്കു് അഹിംസ

ലഭിച്ചതെന്നും, അതുമുഖേന മാത്രമേ സത്യത്തെ പ്രാപിക്കാൻ കഴിയൂ എന്നും ഗാന്ധിജി പറഞ്ഞിട്ടുണ്ട്. സത്യത്തെ ആരായുന്നതിന്നുള്ള മാർഗ്ഗം അഹിംസയാണെന്നതു് ആദ്ധ്യാത്മിക രംഗത്തിലെ ഒരു വലിയ കണ്ടുപിടിത്തമാണ്.

വ്യാഖ്യാനിക്കേണ്ട ആവശ്യമേ ഇല്ലാത്ത ഒന്നാണ് സത്യം. അതിനെ നമുക്കെല്ലാം സാമാന്യേന അറിയാം. ഇനി ഒരു പരമസത്യമുണ്ട്. അതിനെ ആരാഞ്ഞുകൊണ്ടിരിക്കയാണ് നാമെല്ലാവരും. ആ അന്വേഷണം ഇന്നും പൂർത്തിയായിട്ടില്ല. മനുഷ്യൻ അടുക്കുംതോറും അതു് അകന്നുകൊണ്ടിരിക്കുന്നു. സത്യത്തിൻെറ അടുത്തെത്തി എന്നു തോന്നുമ്പോഴേയ്ക്കു് മനുഷ്യൻെറ വീക്ഷണം വിശാലമാവുകയും സത്യത്തിന്നു കൂടുതൽ അഗാധമായ ഒരർത്ഥം മനസ്സിൽ ഉദിക്കുകയും ചെയ്യുന്നു. അപ്പോൾ അന്തരം അല്പം അധികമാവുന്നു.

**സത്യാന്വേഷണം – പർവ്വതാരോഹണം**

എനിക്കൊരുദാഹരണം ഓർമ്മവരുന്നു. കുട്ടിക്കാലത്തു് ഞാൻ പലപ്പോഴും മലകളിൽ ചുററിസ്സഞ്ചരിച്ചിട്ടുണ്ട്. അവിടെ പർവ്വതങ്ങളുണ്ട്, പർവ്വതങ്ങൾ! പർവ്വം പർവ്വമായി കയറിപ്പോകേണ്ടിവരുന്നതിനെ പർവ്വതമെന്നുപറയുന്നു. പർവ്വതത്തിൻെറ ചുവട്ടിൽ നില്ക്കുമ്പോൾ മുന്നിലുള്ള 'കുന്നു'' കയറിയാൽ പർവ്വതം കഴിഞ്ഞു എന്നു തോന്നും. പക്ഷേ, അത്രയും കയറിക്കഴിഞ്ഞാൽ തത്ക്ഷണം മറെറാരു കുന്നു് മുമ്പിൽ പ്രത്യക്ഷപ്പെടുന്നു. അതു കഴിയുമ്പോൾ അതാ മറെറാന്നുംകൂടി മുമ്പിൽ! അങ്ങനെ വളരെ എണ്ണം കഴിഞ്ഞാലെ നാം പർവ്വതശിഖരത്തിലെത്തു. നമ്മുടെ ജീവിതവും പർവ്വതംപോലെയാണ്. ആരോഹണമെന്നാൽ കയറിക്കൊണ്ടേ ഇരിക്കുക എന്നർത്ഥം. ഇവിടെ എന്തെങ്കിലും കൈയ്വന്നു എന്നു് തോന്നുമ്പോഴേയ്ക്കു് മുഴുവനമായിട്ടില്ല; ക–കാ–കി–കീ എന്നേ ആയിട്ടുള്ളു എന്നു് മനസ്സിലാവുന്നു. ലക്ഷ്യം ഇനിയും അകലെയാണ്. വേദത്തിൽ ഒരു മന്ത്രമുണ്ട്: 'സാനോഃ സാനും ആരോഹൻ.' ഒരു ശിഖരത്തിൽനിന്നു മറെറാന്നിലേയ്ക്കായി കയറിക്കൊണ്ടിരിക്കുന്നു. അതുപോലെതന്നെ സത്യത്തെ അല്പം ദർശിക്കുമ്പോഴേയ്ക്കു് നമുക്കു മനസ്സിലാവുന്നു: സത്യത്തെ പ്രാപിക്കാൻ ഇനിയും മുന്നോട്ടു പോകണം. അതു കുറേക്കൂടി ദൂരത്താണ്, എന്നു്. ഇതാണ് സത്യാന്വേഷണം.

**സത്യംതന്നെ ആധാരം**

എന്നാൽ ഏതൊരു ശിശുവിന്നും അറിയാവുന്ന ഒരു സത്യമുണ്ട്. അതാണ് നിങ്ങളുടേയും എൻേറയും ആധാരം. സത്യാന്വേഷണമെന്നതു് ആയുഷ്ക്കാലം മുഴുവനും നീണ്ടുനില്ക്കുന്ന ഒരു പ്രക്രിയയാണ്. എന്നാൽ, ഏതൊന്നിനെ ആധാരമാക്കി ആ അന്വേഷണം നടത്തേണമോ ആ മൗലികസത്യം താങ്കൾക്കും എനിക്കും ഒരു ചെറിയ കുട്ടിക്കും അറിയാം. ഒരിക്കൽ ഒരാൾ എന്നോടു് സത്യത്തെ വ്യാഖ്യാനിക്കാൻ ആവശ്യപ്പെട്ടു. ഞാൻ തമാശയായി പറഞ്ഞു: 'താങ്കൾക്കാവശ്യമാണെങ്കിൽ ഞാൻ സത്യത്തെ വ്യാഖ്യാനിക്കാം: സത്യമെന്നാൽ പഞ്ചസാര.' അയാൾ അതു വെറും തമാശയാണെന്നു പറഞ്ഞു. ആ വ്യാഖ്യാനം ബോദ്ധ്യമായില്ലെങ്കിൽ സത്യം എന്നാൽ, ഈത്തപ്പഴം ആണെന്നു ധരിച്ചുകൊൾവാൻ പറഞ്ഞു. പഞ്ചസാര മധുരമുള്ളതാണ്, എന്നിട്ടും അയാൾക്കതു ബോധ്യമായില്ല. പഞ്ചസാരയേക്കാൾ കൂടുതൽ ഇഷ്ടം ഈത്തപ്പഴമാവുമെന്നു കരുതിയാണ് ഞാനങ്ങനെ പറഞ്ഞതു്. പക്ഷേ, അയാൾ അതും തമാശയാണെന്നു വിചാരിച്ചു. അവസാനം ഞാൻ പറഞ്ഞു: 'ഇനി എന്തു പറഞ്ഞാലാണ് താങ്കൾ തമാശയാണെന്നു് കരുതാതിരിക്കുക? സത്യം എന്തെന്നു താങ്കൾക്കുതന്നെ അറിയാം. പിന്നെ എന്തിനു് അതിൻെറ വ്യാഖ്യാനം ചോദിക്കുന്നു?'

**സാരാംശം**

വ്യാഖ്യാനം ശരിയോ തെററോ എന്നു് ഏതു് ഉരകല്ലിൽ പരിശോധിക്കുന്നുവോ അതുതന്നെയാണ് സത്യം. ആരെങ്കിലും ആഗ്രഹിക്കുന്നതായാലും സത്യത്തെ വ്യാഖ്യാനിക്കുക സാദ്ധ്യമല്ല. ഏതു വസ്തുവിനേയും വ്യാഖ്യാനിക്കുന്നതു് ഏതൊന്നിനെ ആധാരമാക്കിയാണോ അതൊരു മൗലികവസ്തുവാകുന്നു. അതു് അവ്യാഖ്യേയം ആയിരിക്കയും ചെയ്യും. വ്യാഖ്യാനിക്കാൻ കഴിയില്ലെങ്കിലും നമുക്കെല്ലാം അതറിയാം.

നാം ആദ്യമായി ''കുട്ടി, നീ സത്യം പറയണം' എന്നു പറയുമ്പോഴാണ് ആ കുട്ടിയെ കളവു പഠിപ്പിക്കുന്നതു്. ഇതു കേൾക്കുമ്പോൾ

സത്യമല്ലാതെ മറെറന്താണ് പറയാനുള്ളതു് എന്ന പ്രശ്നം അവൻെറ മനസ്സിൽ പൊന്തി വരുന്നു. സത്യമല്ലാതെ മറെറാന്നു പറയാമെന്നു് അവൻ അതുവരെ ധരിച്ചിരുന്നില്ല. 'സത്യം പറയണം' എന്ന ഒരു വാക്യംകൊണ്ടു നാമവനെ അസത്യത്തിലേയ്ക്കു് പ്രവേശിപ്പിക്കുന്നു. ഇതൊരാശ്ചര്യകരമായ സംഗതിയാണ്. വാസ്തവത്തിൽ കുട്ടിക്കു സത്യത്തിൽ അതിയായ ശ്രദ്ധയുണ്ടു്. അമ്മ കുട്ടിയോടു് 'അതാ ചന്ദ്രനെ നോക്കൂ!' എന്നു പറയുമ്പോഴേയ്ക്കു് അവിടെ ചന്ദ്രനുണ്ടെന്നു് കുട്ടി തീരുമാനിക്കുന്നു. അവൻെറ മനസ്സിൽ സംശയമുണ്ടായിരുന്നുവെങ്കിൽ അഞ്ചു പത്തു് പേരോടു്, 'അതുതന്നെയാണോ ചന്ദ്രൻ? എന്താണു് താങ്കളുടെ അഭിപ്രായം?' എന്നു് ചോദിക്കുമായിരുന്നു. പക്ഷേ അവനങ്ങനെ ചെയ്തില്ല. അമ്മ അതു് ചന്ദ്രനാണെന്നു പറഞ്ഞപ്പോൾ അവനതു ബോധിച്ചു. കാരണം, ലോകത്തിൽ അസത്യം പറയുക സാദ്ധ്യമാണെന്നു് അവനറിഞ്ഞുകൂടാ. ജനങ്ങൾ പറയുന്നതെന്തോ അതു് സത്യമാണെന്നു് അവൻ ധരിക്കുന്നു.

ജയിലക്കു സവിശേഷമായ ഒരു മനോവൃത്തിയുണ്ടു്. എല്ലാവരും കളവേ പറയൂ എന്നാണ് അയാളുടെ വിചാരം. വല്ലവരും കളവു പറയാതിരുന്നാൽ അയാളോടു തെളിവു് ഹാജരാക്കാനാവശ്യപ്പെടും. തെളിവു് വേണ്ടത്ര ഉണ്ടെങ്കിൽ, 'അയാൾ കളവല്ല പറഞ്ഞതു്,' എന്നു സമ്മതിക്കുന്നു. പക്ഷേ, തെളിവില്ലെങ്കിൽ, എല്ലാം കളവാണെന്നു കരുതണം; എല്ലാവരും തെമ്മാടികളാണെന്നു് വിചാരിക്കണം; തെളിവുണ്ടെങ്കിലേ സജ്ജനമാണെന്നു കരുതാവൂ എന്നാണ് ജയിലർമാക്കും പോലീസുകാക്കും കിട്ടുന്ന ശിക്ഷണം. എന്നാൽ കുട്ടികളുടെ മനഃസ്ഥിതി ഇതിന്നു വിപരീതമാണ്. അവർ കേട്ടതു തത്ക്ഷണം സത്യമാണെന്നു് കരുതും. പിന്നീടു് അസത്യമാണെന്നു തെളിയുന്നതായാൽ അതു കാര്യം വേറെ.

ദൈവം മനുഷ്യൻെറ കണ്ണു് എങ്ങനെയാണു് സൃഷ്ടിച്ചിട്ടുള്ളതെന്നു് നോക്കിയിട്ടുണ്ടോ? ഏതു കോണിലൂടെ നോക്കിയാലും നോട്ടം പോകുന്നതു് ഋജുവായിട്ടായിരിക്കും. അതിനു വക്രഗതിയിൽ പോവുക സാദ്ധ്യമല്ല. സൂര്യകിരണങ്ങളും ഋജുവായിട്ടാണ് വരുന്നതു്. അവയ്ക്കു് വക്രഗതിയിൽ വരിക സാദ്ധ്യമല്ല. സൂര്യകിരണങ്ങളെപ്പോലെയും കണ്ണിൻെറ ദൃഷ്ടിയെപ്പോലെയും പരമാത്മാവു് മാനവചിത്തത്തേയും ഋജുവായിട്ടാണ് സൃഷ്ടിച്ചിരിക്കുന്നതു്. കുട്ടിക്കാലത്തു് അതു് ഋജുതന്നെ ആയിരിക്കും. അതിനാൽ കുട്ടി വേഗം വേഗം ജ്ഞാനം സമ്പാദിക്കുന്നു. ഓരോ അടിവെപ്പിലും സംശയിക്കാൻ തുടങ്ങിയാൽ ജ്ഞാനം സമ്പാദിക്കാൻ സാധിക്കയില്ല. ഈ ജയിലർമാർ മുപ്പതു നാല്പതു കൊല്ലമായി ജോലി ചെയ്തുവരുന്നുണ്ടു്. പക്ഷേ, അവരുടെ ജ്ഞാനം വദ്ധിക്കുന്നില്ല. കാരണം, അവർ സംശയാത്മാക്കളാണ്.

**ബാബുവിൻെറ സിദ്ധി**
**സഹജമല്ല; പ്രയത്നഫലമാണ്.**

ഗാന്ധിജി സത്യാന്വേഷണത്തിന്നായി പല പ്രകാരത്തിലും പ്രയത്നിച്ചിട്ടുണ്ടു്. അദ്ദേഹത്തിൻെറ ശക്തി വദ്ധിച്ചതു് ക്രമേണയാണ്. കപിലമഹഷിയിലും മററും കാണപ്പെട്ടിരുന്നതുപോലെ ജന്മസിദ്ധമോ അലൗകികമോ ആയ ഒരു ശക്തിയും അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. കപിലൻ കുട്ടിക്കാലത്തുതന്നെ ജ്ഞാനിയായിരുന്നു. ഭഗവാൻ പറയുന്നു. 'സിദ്ധാനാം കപിലോ മുനിഃ' സിദ്ധനെന്നാൽ ജന്മസിദ്ധൻ എന്നത്ഥം. അമ്മ കുട്ടിക്കു പാലു കൊടുക്കാൻ തുടങ്ങിയപ്പോൾ കുട്ടി (കപിലമുനി) ചെയ്തതു് പാലു കുടിക്കുകയല്ല; പ്രത്യുത, അമ്മയ്ക്കു തത്ത്വജ്ഞാനം ഉപദേശിക്കുകയാണ്. ഇനി ശ്രീ ശങ്കരാചാര്യരെ എടുക്കാം. ഏതാണ്ടു് എട്ടു വയസ്സായപ്പോഴേയ്ക്കു് അദ്ദേഹം വേദാദ്ധ്യയനം പൂർത്തിയാക്കി വീടുവിട്ടിറങ്ങി. എന്നാൽ, ഈശ്വരകൃപയാൽ ബാപ്പു അത്തരം ഒരാളായിരുന്നില്ല. ആയിരുന്നുവെങ്കിൽ നമുക്കു് ഇത്ര ഉപകരിക്കുമായിരുന്നില്ല. പിന്നെ നാം അദ്ദേഹത്തിൻെറ മുമ്പിൽ കൈകൂപ്പിനിന്നുകൊണ്ടു പറയും: 'അങ്ങുന്നു് അങ്ങയുടെ സ്ഥാനത്താണ്; ഞങ്ങൾ ഞങ്ങളുടെ സ്ഥാനത്തും. അങ്ങയെ അനുകരിക്കാൻ ഞങ്ങൾ അശക്തരാണ്. അങ്ങുന്നു് മഹാനാണ് സൂര്യനാരായണനാണ്. ഞങ്ങൾക്കു് ഈ ഭൂമിയിൽ നില്ക്കാനേ സാധിക്കൂ.' നാം മാത്രമല്ല, ഏതൊരാളും ബാപ്പുജി ഒരു സാധാരണ മനുഷ്യനായിരുന്നു എന്നു സമ്മതിക്കും.

അദ്ദേഹം മഹാത്മാവായതു് സ്വപ്രയത്നംകൊണ്ടാണു്. അദ്ദേഹത്തിന്റെ പരാക്രമം മുഴുവനും ഈ ജന്മത്തിലേതാണു്. അദ്ദേഹം പൂർവ്വജന്മത്തിലെ സിദ്ധി എടുത്തുകൊണ്ടാണു് ജനിച്ചിരുന്നതെങ്കിൽ തീർച്ചയായും ആദരണീയനാവുമായിരുന്നു. പക്ഷെ ഒരിക്കലും അനുകരണീയനാവുകയില്ല. എന്നാലും, അദ്ദേഹത്തിന്നു വല്ല സിദ്ധിയും ഉണ്ടായിരുന്നുവെങ്കിൽ അതദ്ദേഹത്തിന്റെ സത്യനിഷ്ഠയാണു്.

* * *

**പറഞ്ഞതുപോലെ പ്രവർത്തിക്കുക.**

മഹാത്മജി സത്യനിഷ്ഠനായിരുന്നു. അദ്ദേഹം സത്യത്തെ ആധാരമാക്കി ജീവിക്കുകയും സേവനമനുഷ്ഠിക്കുകയും ചെയ്തുകൊണ്ടു് മുന്നോട്ടു നീങ്ങി. ആദ്യകാലത്തു് ഒരു ചെറിയ സദസ്സിൽപോലും സംസാരിക്കാൻ അദ്ദേഹത്തിന്നു വിഷമമായിരുന്നു. സംസാരിക്കാൻ തുടങ്ങുമ്പോഴേയ്ക്കു വിറച്ചിരുന്നു. അദ്ദേഹം പറയും: 'എന്തു പറയണം എങ്ങനെ പറയണം എന്നൊന്നും അറിയുന്നില്ല.' പിന്നെ പതുക്കെ പതുക്കെ പറയാൻ തുടങ്ങും; അങ്ങനെ അഭ്യാസംകൊണ്ടു്; അതു സാധ്യമായിത്തീർന്നു. തന്റെ വായിൽ നിന്നു പുറപ്പെടുന്ന ഒരു ശബ്ദവും തെററാവരുതു്; സത്യത്തിന്മേൽ ഉരച്ചുനോക്കിയാൽ അതിന്റെ മാററു കുറയരുതു്, ആലോചനാപൂർണ്ണമാവാതിരിക്കരുതു് എന്നെല്ലാം അദ്ദേഹം എപ്പോഴും ഓർത്തിരുന്നു. അതായിരുന്നു അദ്ദേഹത്തിന്റെ വിഷമതയ്ക്കു കാരണം. ഈ അവധാനത ഹേതുവായി അദ്ദേഹത്തിന്നു് അനവധി സങ്കടങ്ങളിൽ നിന്നു രക്ഷപ്പെടുവാൻ സാധിച്ചു എന്നദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ടു്.

**ഗാന്ധിജിയെ മനുഷ്യനായിത്തന്നെ കരുതണം**

അതിനാൽ അദ്ദേഹത്തിന്റെ ചരിത്രം അനുകരണീയമാണെന്നു നാം കരുതണം. അദ്ദേഹത്തെ അവതാരമോ മറേറാ ആക്കുന്നതായാൽ അതോടുകൂടി കാര്യം അവസാനിക്കും. മാനവരൂപത്തിൽ പരമാത്മാവു വന്നതാണു് എന്നു കരുതി ഉപാസനചെയ്യാം, ഭക്തി കാണിക്കാം. അതൊക്കെ ലാഭദായകമാണു്. എന്നാൽ, മനുഷ്യന്നു് അവതാരവും ആവശ്യംതന്നെ. അതിന്നു് ശ്രീരാമനുണ്ടു്, ശ്രീകൃഷ്ണനുമുണ്ടു്. അതു മതി ! ഇനി കൂടുതൽ അവതാരത്തിന്റെ ആവശ്യകതയില്ല. ഗാന്ധിജിയെ ഒരവതാരമാക്കി വെയ്ക്കുന്നതായാൽ നമുക്കതുകൊണ്ടു് ഒരുപയോഗവും ഉണ്ടാവില്ല; അദ്ദേഹത്തിന്റെ നാമം ജപിച്ചുകൊണ്ടിരിക്കാം എന്നു മാത്രം. നാമം ഉരുവിടാൻ എന്തെങ്കിലും ആധാരം വേണമെന്നുണ്ടെങ്കിൽ അതിന്നു രാമനുണ്ടു്, കൃഷ്ണനുണ്ടു്, രാമകൃഷ്ണനുമുണ്ടു് ഇതിൽ കൂടുതലായി ഒന്നും ആവശ്യമുണ്ടെന്നു തോന്നുന്നില്ല.

**അന്വേഷണത്തിൽ**
**പ്രാമാണ്യം അവസാനത്തേതിന്നു്**

നാം ഗാന്ധിജിയുടെ മാനവരൂപത്തെത്തന്നെ നിലനിർത്തണം. അദ്ദേഹത്തിന്റെ പേരിൽ ഒരു സമ്പ്രദായവും ഉണ്ടാക്കരുതു്. അദ്ദേഹം പറഞ്ഞ ഓരോ വാക്കും പ്രമാണമായി കരുതേണ്ടതില്ല. അദ്ദേഹം എപ്പോഴും ചിന്തിക്കുകയും ആവശ്യംതോന്നുമ്പോൾ മാററം വരുത്തുകയും ചെയ്തിട്ടുണ്ടു്. അദ്ദേഹം പറയാറുണ്ടു്; എന്റെ ഏതെങ്കിലും പഴയ വാക്യത്തിന്നും പുതിയ വാക്യത്തിന്നും തമ്മിൽ വൈരുദ്ധ്യം തോന്നുന്നതായാൽ പുതിയ വാക്യം പ്രമാണമായിക്കരുതണം. കാരണം, ഞാൻ ക്രമേണ മുന്നോട്ടുപോയിക്കൊണ്ടിരിക്കയാണു്. ഞാൻ പതുക്കെ പതുക്കെ സത്യാന്വേഷണം നടത്തുകയും ആ ക്രമത്തിൽ എനിക്കു സത്യദർശനം ഉണ്ടായിക്കൊണ്ടിരിക്കയും ചെയ്യുന്നു. പഴയ വാക്യം അന്നത്തെ ബുദ്ധിക്കനുകൂലമാണു്. അതിനാൽ മോഹൻദാസ് കരംചന്ദ് ഗാന്ധി എന്ന പേരിലുണ്ടായിരുന്ന കുട്ടിയും ബാരിസ്റ്ററാവാൻ ലണ്ടനിലേയ്ക്കു പോയ യുവാവും പറഞ്ഞതും 1948-ൽ മഹാത്മാഗാന്ധി എന്ന പേരിൽ പ്രഖ്യാതനായ മനുഷ്യൻ പറഞ്ഞതും ഒന്നുതന്നെ ആയിക്കൊള്ളണമെന്നില്ല. അങ്ങനെ ആണെന്നു കരുതേണ്ട ആവശ്യവുമില്ല.

സത്യാന്വേഷണത്തിൽ തനിക്കു മനസ്സിലായ പ്രമാദങ്ങളേയും പൊതുക്കാര്യങ്ങളിൽ തനിക്കു പററിയ തെററുകളേയും അദ്ദേഹം തുറന്നു സമ്മതിച്ചിട്ടുണ്ടു്; 'സഹോദരാ, 'ഹിമാലയൻ ബ്ലണ്ടർ' – ഹിമാലയത്തേക്കാളധികം ഉന്നതമായ ഒരു പർവ്വതവുമില്ല. അത്ര വലുതാണു് എന്റെ തെററു്.' തന്റെ ഏതെങ്കിലും ദോഷം മനസ്സിലായാൽ തൽക്ഷണം ഇത്ര ശക്തിയായി അതു പൊതുജനസമക്ഷം ഏററുപറയാൻ മററു്

ആക്കെങ്കിലും സാധിക്കുമോ ? ആലോചിക്കും തോറും ആശ്ചര്യം തോന്നുന്നു. ഇങ്ങനെ ആയിട്ടും അദ്ദേഹത്തിന്നു രാഷ്ട്രീയരംഗത്തിൽ സഫലത സിദ്ധിച്ചു. കാരണം മറെറാന്നുമല്ല. അദ്ദേഹത്തിൻെറ എല്ലാ പ്രവൃത്തികളുടേയും ആധാരം സത്യമായിരുന്നു ; അതേസമയം എതിരാളികളുടെ ആധാരം അസത്യവുമായിരുന്നു. സത്യം പറയുക, ഏതു കാര്യവും ശരിയായി പറയുക ! സത്യത്തിൻെറ മുമ്പിൽ അസത്യത്തിന്നു നിൽക്കാൻ കഴിയില്ല എന്നതു സ്പഷ്ടമാണ്.

**സത്യംതന്നെയാണ് സമർത്ഥം**

ഗാന്ധിജിയുടെ കാലത്തു് രാഷ്ട്രീയത്തിലുണ്ടായിരുന്ന എല്ലാവരേക്കാളുമധികം സമർത്ഥനായിരുന്നു അദ്ദേഹം എന്നു പറഞ്ഞുകൂടാ. അദ്ദേഹത്തിൻെറ പക്കൽ ഉണ്ടായിരുന്നതു സത്യം മാത്രമാണ്. സത്യമാകട്ടെ അത്യധികം സമർത്ഥവുമാണ്. സത്യത്തെ വിടാതെ നില്ക്കുന്നവനേക്കാളധികം ശ്രേഷ്ഠനായി ഈ ലോകത്തിൽ ആരുമില്ല എന്നതാണ് പ്രധാനകാര്യം. സാമർത്ഥ്യത്തിൻെറ പേരിൽ അസത്യത്തെ ഉപയോഗിക്കുന്ന ആളുകൾ അവസാനം സമർത്ഥരല്ലെന്നു തെളിയും. നാം സത്യത്തെ വിടാതെ നടക്കണം. അതിലാണ് കുശലത. അപ്പോൾ മാത്രമേ എല്ലാ പ്രകാരത്തിലും സുരക്ഷിതനായി, എല്ലാ അപകടങ്ങളിൽനിന്നും രക്ഷപ്പെടാൻ സാധിക്കു. സത്യത്തിൻെറ പരിണാമം വളരെ മഹത്താണ്. അവസാനം ഒരു ചെറിയ കഥയോടുകൂടി ഇതവസാനിപ്പിക്കാം.

**നേതാവു വക്കീലല്ല, സത്യനിഷ്ഠനാണ്**

സത്യവാദിയായ മനുഷ്യൻെറ വാക്കിൽ ലോകത്തിന്നാകെ വിശ്വാസം ഉളവാകുന്നു. അതുകൊണ്ടു ജനങ്ങൾക്കു ചൈതന്യം ലഭിക്കുന്നു. ഗാന്ധിജി വരുന്നതിന്നുമുമ്പും ഭാരതത്തിൽ യോഗ്യരായ നേതാക്കന്മാരുണ്ടായിരുന്നു. എന്നാൽ മനസ്സിലുള്ളതുതന്നെയാണ് അവർ പറയുന്നതെന്ന് ജനങ്ങൾ വിശ്വസിച്ചിരുന്നില്ല. നേതാക്കന്മാർ നിയമത്തിൻെറ പിടിയിൽ പെട്ടുപോകാതിരിക്കാനായി വളരെ സൂക്ഷിച്ചാണ് സംസാരിച്ചിരുന്നതു്. എന്നുവെച്ചാൽ പണ്ടത്തെ നേതാക്കന്മാർ വക്കീൽമാരായിരിക്കണം എന്നു ജനങ്ങൾ കരുതിയിരുന്നു; ഗാന്ധിജി വന്നപ്പോഴും അങ്ങനെയാണ് വിചാരിച്ചതു്. എന്നാൽ, ഗാന്ധിജി മനസ്സിലുള്ളതു തുറന്നു പറയാൻ തുടങ്ങി.

ഗാന്ധിജിയുടെ പേരിൽ പഞ്ചാബിൽ അക്രമങ്ങളാരംഭിച്ചു. അങ്ങകലെ അഹമ്മദാബാദിലും ജനങ്ങൾ തല്ലും കൊലയും തുടങ്ങി. ഇതു 1920–21-ലെ കാര്യമാണ്. അന്നു ഞങ്ങൾ രണ്ടു മൂന്നു പേർ അഹമ്മദാബാദ് നഗരത്തിലും അടുത്തുള്ള ഗ്രാമങ്ങളിലും ചുററി സഞ്ചരിക്കുകയായിരുന്നു. ഞങ്ങൾ ജനങ്ങളോടു പറഞ്ഞു: 'സഹോദരരേ, ഗാന്ധി തീ വെയ്ക്കണമെന്നോ ഹിംസാപരമായ പ്രവൃത്തികൾ ചെയ്യണമെന്നോ ഉദ്ദേശിച്ചിട്ടില്ല. അദ്ദേഹം വല്ലപ്പോഴും അങ്ങനെ പറഞ്ഞിട്ടുണ്ടോ ?' അവരിലൊരാൾ മുന്നോട്ടുവന്നു പറഞ്ഞു: 'നിങ്ങൾക്കുണ്ടോ ഗാന്ധിയെ അറിയുന്നു ? അദ്ദേഹം പറയുന്നതു് ഞങ്ങൾക്കു മനസ്സിലാക്കിത്തരാനാണോ നിങ്ങൾ വന്നിരിക്കുന്നതു് ? ഞങ്ങളെല്ലാം 25 30 വയസ്സുപ്രായമുള്ള യുവാക്കളായിരുന്നു ഞങ്ങൾക്കവരേക്കാൾ കൂടുതലായി എന്തറിയാം ? ആ കാരണവന്മാർ തീ വെയ്ക്കാൻ ഒരുങ്ങി വന്നവരായിരുന്നു.

അതിന്നു ശേഷം ഗാന്ധിജി പ്രായശ്ചിത്തമെന്ന നിലയിൽ ഉപവാസം ആരംഭിച്ചു. അപ്പോൾ ജനങ്ങൾക്കു കാര്യം മനസ്സിലായി. അവർ പറയാൻ തുടങ്ങി: ഈ മനുഷ്യൻ മനസ്സിലുള്ളതുതന്നെയാണ് പുറത്തേയ്ക്കു പറയുന്നതു്. ഗാന്ധിജി ഒരു പുതിയ സമ്പ്രദായം നടപ്പാക്കി: 'മനസ്സിലുള്ളതു തുറന്നു പറയണം. ഒന്നും ഒളിച്ചു വെയ്ക്കരുതു്; വളച്ചൊടിക്കുകയും അരുതു്.' ഇതിൻെറ ഫലമായി ഗാന്ധിജിയുടെ പ്രശസ്തി വർദ്ധിച്ചു. അദ്ദേഹത്തിൻെറ വാക്കിന്നു ശക്തിയുളവായി. ആ ശക്തികൊണ്ടാണ് അദ്ദേഹം എല്ലാം സാധിച്ചതു്. അതേ ശബ്ദം വീണ്ടും ഉണരട്ടെ!

എന്നാൽ, അദ്ദേഹത്തിന്നുണ്ടായിരുന്ന സത്യനിഷ്ഠ അനുയായികളായ നമ്മളിൽ ഇല്ലെന്നു പറയേണ്ടിവന്നതിൽ വ്യസനിക്കുന്നു. അതു നിമിത്തം അവസാനം അവസാനം ആയപ്പോഴേയ്ക്കു് അദ്ദേഹത്തിൻെറ വാക്കിൽ പൊതുജനങ്ങൾക്കും പ്രതിപക്ഷക്കാർക്കും ശങ്കയുളവാകാൻ തുടങ്ങി. ശബ്ദത്തിൻെറ ശക്തികുറയുകയും

ചെയ്തു. ഇതിൻെറ പരിണാമമാണ് അവസാന ഘട്ടത്തിൽ സ്വരാജ്യപ്രാപ്തിയുടെ അവസരത്തിൽ സംഭവിച്ചതു്. അതു നമ്മളെല്ലാം കണ്ടതാണ്. ഗാന്ധിജിക്കു് ആ കാലഘട്ടം വളരെ വേദനയോടെ കഴിച്ചുകൂട്ടേണ്ടതായിവന്നു.

അദ്ദേഹത്തിൻെറ സത്യനിഷ്ഠയെന്ന ഗുണം അത്ര കഠിനമല്ലെന്നു പറയാനാണ് ഞാനുദ്ദേശിക്കുന്നതു്. സരളതാപൂർവ്വം പെരുമാറുന്നതായാൽ ഒരു ഗൂഢാലോചനയും നടത്തേണ്ടിവരികയില്ല. നാം സത്യവിരുദ്ധമായി വല്ലതും ചെയ്യുന്നതായാൽ അതിനെ സാധൂകരിക്കുന്നതിന്നായി പല ഗൂഢാലോചനകളും നടത്തേണ്ടിവരും. എന്നാൽ, സത്യത്തിന്നു് ഒരു ഗൂഢാലോചനയും ആവശ്യമില്ല. അതിനെ സാധൂകരിക്കുകയും വേണ്ട.

– വിവർത്തകൻ: എസ്. വി. കൃഷ്ണവാര്യർ.

---

# പരമഭാഗവതനായ ഭീഷ്മർ

## ടി. ത്രിവിക്രമൻ നമ്പൂതിരിപ്പാട്

യുധിഷ്ഠിരൻെറ രാജസൂയത്തിൽ ഭീഷ്മരുടെ അഭിപ്രായമനുസരിച്ച് ഭഗവാൻ ശ്രീകൃഷ്ണന്നാണ് അഗ്രപൂജ നല്കിയതു്. ഇതു് ശിശുപാലന്നു് ഒട്ടും പിടിച്ചില്ല. വേറെ പല യോഗ്യരും ഇരിക്കെ അശേഷം അർഹതയില്ലാത്ത ഒരാളെ ഇങ്ങനെ പൂജിച്ചിരുത്തിയതു് മഹാ കഷ്ടമായി എന്നു് അയാൾ ആ സദസ്സിൽ ഉദ്ഘോഷിച്ചു. അപ്പോൾ അതിന്നു മറുപടിയായി ഭീഷ്മർ പറഞ്ഞു: 'ഈ കൃഷ്ണൻ നമുക്കു മാത്രമല്ല, മൂന്നു ലോകങ്ങൾക്കും ആരാധ്യനാണ്. ജ്ഞാനം, ബലം, ഐശ്വര്യം ഇതുകൊണ്ടൊക്കെയാണല്ലൊ ഒരാൾ പൂജ്യനാവുന്നതു്. ഇതെല്ലാം കൃഷ്ണനിൽ പൂർണ്ണമായി ഉണ്ടു്. ആദിത്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവയുടെ തേജസ്സിനെല്ലാം കൃഷ്ണനാണ് അവലംബം. സർവ്വലോകത്തിൻേറയും മുഖമാണ് കൃഷ്ണൻ. ലോകങ്ങളുടെ ഉത്പത്തിയും സ്ഥിതിയും ലയവും എല്ലാം കൃഷ്ണനിൽത്തന്നെയാണ്.' (മഹാഭാരതം, സഭാപർവ്വം, അധ്യായം 38) ഭഗവാനെപ്പററി ഇതേ രീതിയിൽ വേറെ പലേടത്തും ഭീഷ്മർ പ്രസ്താവിക്കുന്നുമുണ്ടു്.

ഭാരതയുദ്ധം മൂന്നാം ദിവസം ഭീഷ്മരുടെ ഏറിയേറിവരുന്ന പരാക്രമവും അർജ്ജുനൻെറ ഉത്സാഹക്കുറവും കാരണം പാണ്ഡവപ്പട ഛിന്നഭിന്നമായിപ്പോകുന്നു എന്നു കണ്ടപ്പോൾ ഭഗവാൻ ചക്രവുമേന്തി ഭീഷ്മരുടെ നേർക്കു കുതിച്ചു. ഭീഷ്മർക്കു് പരിഭ്രമമൊന്നുമുണ്ടായില്ല; വില്ലു കുലച്ചുപിടിച്ചുകൊണ്ടു് അദ്ദേഹം ഭഗവാനോടു പറഞ്ഞു: 'വരു, വരു, നമസ്കാരം. എന്നെ ബലാൽ വീഴ്ത്തിക്കൊള്ളു. അതെനിയ്ക്കു് ഇഹത്തിലും പരത്തിലും ശ്രേയസ്കരമാണ്. അപ്പോഴേയ്ക്കും അർജ്ജുനൻ ഓടിയെത്തി ഒരു വിധം ഭഗവാനെ പിന്തിരിപ്പിച്ചു. (ഭീഷ്മപർവ്വം, അദ്ധ്യായം 59)

ഒമ്പതാം ദിവസവും ഇതുപോലെ ഭഗവാൻ ഭീഷ്മരുടെ നേരെ ചാടുകയുണ്ടായി. അപ്പോഴും ഭീഷ്മർ കൂസൽകൂടാതെ വില്ലു കുലച്ചു പിടിച്ചുകൊണ്ടു് ഭഗവാനോടു് പറഞ്ഞു: 'വരു, വരു, നമസ്കാരം. യുദ്ധത്തിൽ എന്നെ വീഴ്ത്തിക്കൊള്ളു. അതെനിക്കു് എല്ലാംകൊണ്ടും ശ്രേയസ്സാണ്' അപ്പോഴേയ്ക്കും അർജ്ജുനൻ ഒപ്പമെത്തി ഭഗവാനെ പിന്തിരിപ്പിച്ചു, (ഭീഷ്മപർവ്വം, അധ്യായം 106)

'എന്നെ യുദ്ധത്തിൽ വീഴ്ത്തിക്കൊള്ളു, അതെനിയ്ക്കു് ശ്രേയസ്സാണ്'' എന്നു്. എന്നു വെച്ചാൽ മരിച്ചുവീഴുന്നതുവരെ പൊരുതാൻ തന്നെയാണ് താൻ ഉറച്ചിരിക്കുന്നതു് എന്നർത്ഥം. ഈ ഉറപ്പു് ഭീഷ്മർക്കു് തികച്ചും യോജിച്ചതു തന്നെ.

എന്നാൽ, ഭീഷ്മർക്കു് കൃഷ്ണൻ സാക്ഷാൽ ഈശ്വരനാണല്ലൊ, ആ രാജസൂയത്തിൽവെച്ചും മററുമുള്ള ഭീഷ്മരുടെ വാക്കുകളിൽനിന്നു് അതു് വ്യക്തമാണല്ലൊ. അപ്പോൾ, ഭീഷ്മർക്കെങ്ങനെ

കൃഷ്ണനെ എതിർക്കാൻ തോന്നി ? ഭക്തന്നു് ഈശ്വരനെ നമസ്കരിയ്ക്കാനല്ലാതെ എതിർക്കാൻ തോന്നുമോ ? ഇല്ല, സ്വതേ തോന്നില്ല. എന്നാൽ ഇവിടെ ഭീഷ്മർ ഒരു യുദ്ധത്തിൽ ഏർപ്പെട്ടിരിയ്ക്കയാണു്; അതിൽ തന്നോടെതിർക്കുന്നവരോടെല്ലാം എതിർക്കുക തന്റെ ധർമ്മവുമാണു്. ആ ധർമ്മനിഷ്ഠമൂലമാണു്, അദ്ദേഹം അപ്പോൾ ഭഗവാനോടെതിർക്കാൻ പുറപ്പെട്ടതു് എന്നു വരരുതേ ?

ആവാം. തീർച്ചയായും ആവാം. അപ്പോൾ വന്നുകൂടുന്നതു് ഭീഷ്മരുടെ ധർമ്മനിഷ്ഠ അവിടെ അദ്ദേഹത്തിന്റെ ഭഗവദ്ഭക്തിയെ അധഃകരിച്ചു, അല്ലെങ്കിൽ നിയന്ത്രിച്ചു എന്നാണല്ലൊ. ഇതു് ഭീഷ്മർക്കു് ഒരു മികവായിട്ടോ ഇടിവായിട്ടോ കണക്കാക്കേണ്ടതു് ? ഭീഷ്മർ ഇവിടെ ഭഗവാനോടെതിർക്കാൻ മുതിർന്നതു് ശരിയായി എന്നോ തെററായി എന്നോ പറയേണ്ടതു് ? ആലോചിച്ചുനോക്കാം.

എണ്ണമററ ആശകളുടേയും ആശങ്കകളുടേയും നടുക്കാണു് മനുഷ്യൻ ജീവിക്കുന്നതു്. എപ്പോഴും അതുവേണം ഇതുവേണം എന്ന ആശകളും അങ്ങനെ വന്നെങ്കിലോ ഇങ്ങനെ വന്നെങ്കിലോ എന്ന ആശങ്കകളും അവനെ വലയം ചെയ്തുകൊണ്ടിരിയ്ക്കും. ഈ ആശകൾ സാധിയ്ക്കാനും ആശങ്കകൾ പരിഹരിയ്ക്കാനും ഉള്ള പ്രയത്നങ്ങളുടെ പ്രവാഹമാണു് മനുഷ്യജീവിതം എന്നു പറയാം. അപ്പോൾ, എല്ലാററിനും കഴിവുള്ള ഒരീശ്വരൻ ഉണ്ടു് എന്നു തോന്നുന്ന ആൾക്കു് തന്റെ ആശകളുടെ പൂർത്തിയ്ക്കും ആശങ്കകളുടെ നിവൃത്തിക്കും ആ ഈശ്വരനെ ആശ്രയിയ്ക്കാനും തോന്നുമല്ലൊ. ഈ തോന്നൽ ഒരു തരം ഈശ്വരഭക്തിയാണു്.

ഈശ്വരൻ ഉണ്ടു് എന്ന തോന്നൽ ചിലപ്പോൾ മനുഷ്യനെ ഈശ്വരന്റെ സ്വരൂപത്തെപ്പററി അന്വേഷിക്കാൻ പ്രേരിപ്പിച്ചേയ്ക്കാം; ഈശ്വരനും പ്രപഞ്ചവും തമ്മിലുള്ള ബന്ധമെന്തു്, ഈശ്വരൻ എങ്ങനെ പ്രപഞ്ചത്തിന്റെ ഉത്പത്തിസ്ഥിതിലയങ്ങൾക്കു് കാരണമാവുന്നു, ഈശ്വരന്റെ വ്യാപാരങ്ങൾക്കടിസ്ഥാനമായ നിയമങ്ങളെന്തെല്ലാം, എന്നൊക്കെ സൂക്ഷ്മമായി അറിയാൻ ചിലപ്പോൾ മനുഷ്യൻ ഔത്സുക്യംകൊണ്ടേയ്ക്കാം. ചിലപ്പോൾ ആയാൾ ഈശ്വരസാക്ഷാത്ക്കാരത്തിന്നാഗ്രഹിച്ചേയ്ക്കാം, എന്നർത്ഥം. അതിൻഫലമായി മനസ്സു് ഈശ്വരപ്രവണമാവുന്നതും ഈശ്വരഭക്തിയാണു്.

അച്ഛനമ്മമാരോടും മററും നമുക്കു് അകാരണമായി ഒരാഭിമുഖ്യം തോന്നാറുണ്ടല്ലൊ, വിശേഷിച്ചൊരാവശ്യവുമില്ലാതെതന്നെ നാം അവരെക്കുറിച്ചോർത്തുപോകാറുണ്ടു്. അവരും നമ്മളും തമ്മിൽ ആഭ്യന്തരമായി എന്തോ ഒരു ബന്ധമുണ്ടു് എന്ന തോന്നൽ മൂലമാണു് ഇങ്ങനെ സംഭവിക്കുന്നതു്. അപ്പോൾ, സർവ്വവ്യാപിയായ ഒരീശ്വരൻ ഉണ്ടെന്നും ആ ഈശ്വരൻതന്നെ അന്തര്യാമിരൂപേണ തന്നിലും കുടികൊള്ളുന്നുണ്ടു് എന്നും തോന്നുന്ന ആൾക്കു് സ്വാഭാവികമായും ഒരീശ്വരാഭിമുഖ്യമുണ്ടാവുമല്ലൊ. ഇതും ഈശ്വരഭക്തിതന്നെയത്രെ.

ഓരോ കാലത്തു് ഓരോ രൂപത്തിൽ ആവിർഭവിക്കുന്ന ഈശ്വരനെയാണല്ലൊ അവതാരമെന്നും ഭഗവാനെന്നും പറയുന്നതു്. അപ്പോൾ, ഈശ്വരഭക്തിയും ഭഗവദ്ഭക്തിയും ഒന്നുതന്നെയാണു്; ഈശ്വരനിൽ ഭക്തി തോന്നുന്നവർക്കെല്ലാം ഭഗവാനിലും ഭക്തി തോന്നും. ഈശ്വരഭക്തിയെപ്പോലെ ഭഗവദ്ഭക്തിയും മൊത്തത്തിൽ മേൽക്കാണിച്ചവിധം മൂന്നു തരത്തിലുണ്ടാവുകയും ചെയ്യും.

എന്നാൽ ഈശ്വരഭക്തിയും ഭഗവദ്ഭക്തിയും തമ്മിൽ ഒരു വ്യത്യാസമുണ്ടു്. ഈശ്വരന്നു് അനുകൂലമായ കാര്യങ്ങൾ ചെയ്യുക, പ്രതികൂലമായ കാര്യങ്ങൾ ചെയ്യാതേയുമിരിക്കുക, ഇതാവുമല്ലൊ ഈശ്വരഭക്തന്റെ പതിവു്. ഈശ്വരൻ പ്രത്യക്ഷനല്ല, അവിടുത്തെ ആനുകൂല്യപ്രാതികൂല്യങ്ങളും പ്രത്യക്ഷമല്ല. അതിനാൽ ഈശ്വരന്നനുകൂലമാവുമെന്നു തോന്നുന്ന കാര്യങ്ങൾ ചെയ്യുക, പ്രതികൂലമാവുമെന്നു തോന്നുന്ന കാര്യങ്ങൾ ചെയ്യാതേയുമിരിക്കുക എന്നതാവും ഈശ്വരഭക്തന്റെ നയം. എന്നാൽ, ഭഗവാൻ പ്രത്യക്ഷനാണു്, അവിടുത്തെ ആനുകൂല്യപ്രാതികൂല്യങ്ങളും പ്രത്യക്ഷമാണു്. അതിനാൽ, പ്രത്യക്ഷത്തിൽ ഭഗവാന്നു് അനുകൂലമായ കാര്യങ്ങൾ ചെയ്യുക. പ്രതികൂലമായ കാര്യങ്ങൾ ചെയ്യാതേയുമിരിക്കുക എന്നതാവും ഭഗവദ്ഭക്തന്റെ നയം. ഈശ്വരഭക്തന്റെ പ്രവർത്തനങ്ങൾക്കു് ഈശ്വരന്റെ ആനുകൂല്യപ്രാതികൂല്യങ്ങളെ

കുറിച്ച് അയാൾക്കുള്ള സങ്കല്പമാവും അടിസ്ഥാനം; ഭഗവദ്ഭക്തന്റെ പ്രവർത്തനങ്ങൾക്കാകട്ടെ, ഭഗവാന്റെ ആനുകൂല്യപ്രാതികൂല്യങ്ങളെ കുറിച്ച് അയാൾക്കുള്ള പ്രത്യക്ഷാനുഭവവുമാവും അടിസ്ഥാനം. ഈശ്വരഭക്തിയുടെ പ്രായോഗികരൂപത്തെ നിയന്ത്രിക്കുന്നതു് ഭക്തന്റെ സങ്കല്പമാണ്; ഭഗവദ്ഭക്തിയുടെ പ്രായോഗികരൂപത്തെ നിയന്ത്രിക്കുന്നതാകട്ടെ, ഭക്തന്റെ പ്രത്യക്ഷാനുഭവവുമാണ്.

അടിസ്ഥാനത്തിലുള്ള ഈ വ്യത്യാസത്തിന്റെ ഫലമായി വേറൊന്ന്: ഈശ്വരന്ന് ധർമ്മം അനുകൂലമാവുമെന്നും അധർമ്മം പ്രതികൂലമാവുമെന്നും ആണല്ലൊ പൊതുവേ വിശ്വാസം. അപ്പോൾ ഈശ്വരഭക്തി കാരണം ഒരാൾക്ക് ഒരിക്കലും അധർമ്മം ചെയ്യേണ്ടിവരില്ല, ഈശ്വരഭക്തി ഒരാളെ ഒരിക്കലും അധർമ്മം ചെയ്യാൻ – അധർമ്മമാണെന്ന് അയാൾക്ക് തോന്നുന്നതു ചെയ്യാൻ - പ്രേരിപ്പിക്കില്ല, അതു തീർച്ചയാണ്. എന്നാൽ, ഭഗവദ്ഭക്തിയോ? ഭഗവാന്ന് അനുകൂലമായി പ്രവർത്തിക്കുവാനാണല്ലൊ അതു് എപ്പോഴും പ്രേരിപ്പിച്ചുകൊണ്ടിരിക്കുക. ഭഗവാന്റെ ആനുകൂല്യമാകട്ടേ, മററാരുടേയും ആനുകൂല്യത്തെപ്പോലെ തന്നെ പ്രത്യക്ഷമായി അറിയാവുന്നതുമാണ്. ഈശ്വരന്റെ ആനുകൂല്യത്തെ, ഇതു് ധർമ്മമാവുക കൊണ്ട് ഈശ്വരന്നനുകൂലമാവും എന്നിങ്ങനെ ഊഹിച്ചെടുക്കണം. ഭഗവാന്റെ ആനുകൂല്യത്തെ സംബന്ധിച്ച് ഇങ്ങനെയൊരൂഹം ആവശ്യമില്ല. സ്വന്തം ധർമ്മബോധമല്ല, പ്രത്യക്ഷാനുഭവമാണ്, ഭക്തന്ന് ഭഗവാന്റെ ആനുകൂല്യത്തെ കാട്ടിക്കൊടുക്കുന്നതു് എന്നർത്ഥം. അതിനാൽ, ഭക്തന്ന് ധർമ്മമായിത്തോന്നുന്നതെല്ലാം ഭഗവാന്നനുകൂലമായി അനുഭവപ്പെട്ടുകൊള്ളണമെന്നില്ല; തനിക്ക് അധർമ്മമായിത്തോന്നുന്നതൊന്നും ഭഗവാന്നനുകൂലമായി അനുഭവപ്പെട്ടുകൂടാ എന്നുമില്ല; തനിക്ക് ധർമ്മമായിത്തോന്നുന്നതു് ഭഗവാന്നനുകൂലമല്ലെന്നും അധർമ്മമായിത്തോന്നുന്നതു് ഭഗവാന്നനുകൂലമാണെന്നും അയാൾക്ക് ചിലപ്പോൾ അനുഭവപ്പെട്ടേക്കാം. അപ്പോൾ അയാൾക്ക് ഒരു ചോദ്യത്തിന്നുത്തരം കാണേണ്ടിവരും: ഇവിടെ താൻ ധർമ്മത്തിനോ ഭക്തിക്കോ പ്രാധാന്യം നല്കേണ്ടതു്? താനിവിടെ ഭഗവാൻ എതിരായാലും 'അസ്തു' എന്നു വെച്ച് ധർമ്മത്തിൽ ഉറച്ചുനില്ക്കണമോ, അതോ, ധർമ്മം പോയാൽ പോട്ടെ എന്നുവെച്ച് ഭഗവാന്റെകൂടെ നില്ക്കണമോ?

ഇവിടെ ഒരു ശങ്ക വരാം: ഈശ്വരൻ ധർമ്മസംസ്ഥാപനത്തിന്നായി അവതരിച്ചതാണല്ലൊ ഭഗവാൻ. അപ്പോൾ, ഭഗവാന്ന് ധർമ്മം അനുകൂലവും അധർമ്മം പ്രതികൂലവും ആയേ വരൂ. ധർമ്മാധർമ്മങ്ങൾക്ക് ഭഗവാന്റെ ആനുകൂല്യവും പ്രാതികൂല്യവുംതന്നെയാണ് പ്രമാണം. ഭഗവാന്റെ ആനുകൂല്യംതന്നെ ധർമ്മം, പ്രാതികൂല്യംതന്നെ അധർമ്മം. ഇങ്ങനെയിരിക്കെ ഭഗവദ്ഭക്തന്ന് മേൽക്കാണിച്ചവിധം ഒരു വിഷമഘട്ടം നേരിടാൻ ഇടയില്ല.

ശരി. എന്നാൽ, ഭഗവാന്റെ ആനുകൂല്യം തന്നെ ധർമ്മം, പ്രാതികൂല്യംതന്നെ അധർമ്മം എന്ന ഒരൊററ പ്രമാണത്തിൽ ഉറച്ചു നില്ക്കാൻ സാദ്ധ്യമാവുമോ ഒരു ഭക്തന്? എല്ലായ്പോഴും എല്ലായിടത്തും അതിനെ അടിസ്ഥാനപ്പെടുത്തി ധർമ്മാധർമ്മനിർണ്ണയം സാദ്ധ്യമാവുമോ അയാൾക്ക്? ഭഗവാനോടോ, ഭഗവാനോട് ബന്ധപ്പെട്ടവരോടോ, ഭഗവാന്റെ അടുത്ത ചുററുപാടുകളിലേയ്ക്കുള്ള ഇടപാടുകളിൽ അയാൾക്ക് ഭഗവാന്റെ ആനുകൂല്യത്തേയും പ്രാതികൂല്യത്തേയും മാത്രം ആസ്പദമാക്കി പ്രവർത്തിക്കാം. എന്നാൽ, മററു പലരോടും ഇടപെടേണ്ടിവരില്ലേ? ഭഗവാന്റെ സന്നിധിയിൽനിന്ന് എത്രയോ അകന്ന ചുററുപാടുകളിലും പെരുമാറേണ്ടിവരികയില്ലേ? അവിടെയൊക്കെ ഭഗവാന്റെ ആനുകൂല്യമോ പ്രാതികൂല്യമോ ഒന്നുംതന്നെ പ്രത്യക്ഷമായിട്ടുണ്ടാവില്ല. അപ്പോൾ അവിടെയൊക്കെ ധർമ്മവും അധർമ്മവും വേർതിരിക്കാൻ അയാൾ എന്തു ചെയ്യും? അതിന്നയാൾക്ക് സ്വന്തം ധർമ്മബോധത്തേയും അതിനെ അടിസ്ഥാനമാക്കിയുള്ള ധർമ്മാധർമ്മവിമർശനത്തേയുംതന്നെ ആശ്രയിക്കേണ്ടിവരില്ലേ? അങ്ങനെ ധർമ്മബോധവും ധർമ്മാധർമ്മവിമർശവും അയാളിൽ നിലനില്ക്കുന്നുണ്ടാവും എന്നിരിക്കെ, അയാൾ ഭഗവാനോടിടപെടുമ്പോഴും അവ പ്രവർത്തനോന്മുഖമാവില്ല എന്നെങ്ങനെ ഉറപ്പിക്കാം? സ്വാഭാവികമായും അവ പ്രവർത്തനോന്മുഖമാവും എന്നല്ലേ വിചാരിക്കേണ്ടതു്? അതിൻഫലമായി ഒരു സന്ദർ

വിശേഷത്തിൽ അയാരംക്ക് ഭഗവാനെ അനുകൂലിക്കുന്നതു് തന്നെസംബന്ധിച്ചേടത്തോളം ധർമ്മമാവില്ല എന്ന തോന്നിയാലോ? അല്ലെങ്കിൽ, ഭഗവാനെ എതിക്കുന്നതു് തന്നെസംബന്ധിച്ചേടത്തോളം ധർമ്മമാവും എന്നു തോന്നിയാലോ? അങ്ങനെ തോന്നില്ല എന്നെങ്ങനെ ഉറപ്പിക്കാം?

അതിനാൽ, ധർമ്മമനുഷ്ഠിക്കലും ഭഗവാനെ അനുകൂലിക്കലും ഒന്നിച്ചു സാദ്ധ്യമാവില്ല എന്നുവന്നാൽ അവിടെ ഭഗവദ്ഭക്തൻ എന്താണു് ചെയ്യുക എന്നാലോചിച്ചു നോക്കേണ്ടിയിരിക്കുന്നു. ഇഷ്ടങ്ങരം നിറവേറാനും അനിഷ്ടങ്ങരം ഒഴിവാവാനും ആണു് ഒരാരം ഭഗവാനെ ഭജിക്കുന്നതു് എന്നു വെയ്ക്കുക. അയാരം ധർമ്മത്തിനുവേണ്ടി ഭക്തിയെ ഉപേക്ഷിച്ചാൽ, എന്നുവെച്ചാൽ ഭഗവാൻ എതിരാണെന്നതിനെ വകവെയ്ക്കാതേയും തനിക്കു ധർമ്മമാണു് എന്നു തോന്നുന്നതു ചെയ്താൽ, ഫലമെന്താവും? ഭഗവാൻെറ പ്രാതികൂല്യവും തന്മൂലം ഇഷ്ടങ്ങരം കൈയ്‌വരായ്കയും അനിഷ്ടങ്ങരം വന്നുപെടുകയും തന്നെ. ഇനി, അയാരം ഭക്തിക്കു വേണ്ടി ധർമ്മത്തെ ഉപേക്ഷിച്ചാലോ? ഫലം ഭഗവാൻെറ ആനുകൂല്യവും തന്മൂലം ഇഷ്ടങ്ങരം കൈയ്‌വരികയും അനിഷ്ടങ്ങരം ഒഴിവാവുകയും തന്നെ. അപ്പോരം അയാളെ നേരിടുന്ന ചോദ്യം ധർമ്മത്തിനുവേണ്ടി സ്വാൎത്ഥത്തെ ഉപേക്ഷിക്കണമോ, അതോ, സ്വാൎത്ഥത്തിനുവേണ്ടി ധർമ്മത്തെ ഉപേക്ഷിക്കണമോ എന്നാണു്. ധർമ്മനിഷ്ഠയ്ക്കു് നല്ല ഉറപ്പില്ലെങ്കിൽ അയാരം രണ്ടാമത്തെ പക്ഷമാണല്ലൊ സ്വീകരിക്കുക.

ഭഗവാൻെറ യഥാൎത്ഥസ്വരൂപം അറിയാൻ വേണ്ടിയാണു്, ഈശ്വരസാക്ഷാത്ക്കാരത്തിനു വേണ്ടിയാണു്, അയാരം ഭഗവാനെ ഭജിക്കുന്നതു് എങ്കിലോ? അയാരം ധർമ്മത്തിനുവേണ്ടി ഭക്തിയെ ഉപേക്ഷിച്ചാൽ ഫലം ഭഗവാൻെറ ആനുകൂല്യം ഇല്ലാതാവുകയും തന്മൂലം ഭഗവത്സ്വരൂപം സാക്ഷാത്ക്കരിയ്ക്കുണമെന്ന ആഗ്രഹം സാധിയ്ക്കാതാവുകയുമാണു്. മറിച്ചു്, ഭക്തിക്കു വേണ്ടി ധർമ്മത്തെ ഉപേക്ഷിച്ചാൽ ഫലം ഭഗവാൻെറ ആനുകൂല്യവും തന്മൂലം ഭഗവത്സ്വരൂപം സാക്ഷാത്ക്കരിക്കണമെന്ന ആഗ്രഹം സാധിക്കുകയുമാകുന്നു. അപ്പോരം, അയാരംക്കും അവിടെ തീൎച്ചപ്പെടുത്താനുള്ളതു് സ്വാൎത്ഥത്തെ ഉപേക്ഷിക്കണമോ, അതോ ധർമ്മത്തെ ഉപേക്ഷിക്കണമോ എന്നാണു്. ഉറച്ച ധർമ്മനിഷ്ഠയില്ലെങ്കിൽ അയാരം ധർമ്മത്തെ ഉപേക്ഷിക്കുകയാണല്ലൊ ഉണ്ടാവുക.

ഇനി, ഭഗവാൻ സൎവ്വാന്തൎയ്യാമിയാണു് എന്ന തോന്നലിൻെറ ഫലമായി, ആ തോന്നലിൻെറ ഫലമായി മാത്രം, ഭഗവാനെ ഭജിച്ചുപോരുന്ന ആളുടെ സ്ഥിതിയോ? അയാളുടെ ഭക്തിക്കു് ഒരുദ്ദേശവുമില്ല, ഭഗവാൻെറ ആനുകൂല്യംപോലും ലക്ഷ്യമല്ല. അതിനാൽ, അയാരംക്കു് ധർമ്മത്തിൽ ഉറച്ചുനിന്നതിൻെറ ഫലമായുണ്ടാവുന്ന ഭഗവാൻെറ പ്രാതികൂല്യമോ, അതിൽനിന്നുണ്ടാവുന്ന ഇഷ്ടഹാനിയോ അനിഷ്ടപ്രാപ്തിയോ ഒന്നും ഒരു നഷ്ടമായി തോന്നില്ല; അതുപോലെ, ധർമ്മം ഉപേക്ഷിച്ചാലുണ്ടാവുന്ന ഭഗവാൻെറ ആനുകൂല്യമോ, അതിൽ നിന്നുണ്ടാവുന്ന ഇഷ്ടപ്രാപ്തിയോ അനിഷ്ടഹാനിയോ ഒന്നും ഒരു ലാഭമായിത്തോന്നുകയുമില്ല. അയാരംക്കു്, ധർമ്മത്തിനുവേണ്ടി ഭഗവാൻെറ ആനുകൂല്യത്തെ ഉപേക്ഷിച്ചതുകൊണ്ടു് വല്ല നഷ്ടമോ, ഭഗവാൻെറ ആനുകൂല്യത്തിന്നുവേണ്ടി ധർമ്മത്തെ ഉപേക്ഷിച്ചതുകൊണ്ടു് വല്ല ലാഭമോ ഉണ്ടാവാനില്ല എന്നൎത്ഥം. അപ്പോരം അയാരം ഭഗവാനെ എതിൎത്തും ധർമ്മമനുഷ്ഠിയ്ക്കുകയേ ഉണ്ടാവൂ, ധർമ്മം കൈയ്‌വിട്ടു് ഭഗവാൻെറ കൂടെക്കൂടുകയുണ്ടാവില്ല എന്നു് തീൎച്ചയാണല്ലൊ.

അങ്ങനെ വന്നു കൂടുന്നതു്: എന്തെങ്കിലും ഇഷ്ടം നേടാനൊ അനിഷ്ടം ഒഴിവാക്കാനൊ, അഥവാ ഈശ്വരസാക്ഷാത്ക്കാരത്തിന്നു തന്നെയോ ആണു് ഒരാളുടെ ഭക്തി എങ്കിൽ, ഭഗവാനെ എതിൎത്തുകൊണ്ടേ ധർമ്മാനുഷ്ഠാനം സാധ്യമാവൂ എന്നു കണ്ടാൽ, ധർമ്മംവെടിഞ്ഞുവെന്നു് വന്നേയ്ക്കാം. എന്നാൽ, കേവലം ഐശ്വരതത്ത്വാവബോധത്തിൻെറ ഫലമായി. 'ഈശാവാസ്യമിദം സൎവ്വം' എന്ന തോന്നലിൻെറ ഫലമായി, ഭഗവാനെ ഭജിയ്ക്കുന്ന ആരം ഭഗവാനോടെതിൎക്കേണ്ടിവന്നാലും ധർമ്മം കൈയ്‌വിടില്ല, അതിൽ സംശയമില്ല. മറിച്ചു പറഞ്ഞാൽ, ഒരു ഭക്തൻ ഭഗവാൻെറ എതിൎപ്പൊഴിവാക്കാൻ വേണ്ടി ധർമ്മം കൈയ്‌വിടുകയാണെങ്കിൽ അതിന്നൎത്ഥം അയാളുടെ ഭക്തി ഒരു തരത്തിൽ

അല്ലെങ്കിൽ മററൊരു തരത്തിൽ സ്വാൎത്ഥത്തിന്നു വേണ്ടിയുള്ളതാണ് എന്നത്രെ. ഭഗവാൻെറ എതിർപ്പിനെ അവഗണിച്ചും അയാറം ധർമ്മം കൈയ്‌വിടാതിരിക്കുകയാണെങ്കിൽ അതിന്നൎത്ഥം അയാളുടെ ഭക്തി കേവലം തത്ത്വജ്ഞാനത്തിൻെറ ഫലമാണ് എന്നുമാകുന്നു.

ശരി. ഇവിടെ ധൎമ്മത്തിന്നുവേണ്ടി ഭഗവാൻെറ ആനുകൂല്യത്തെ ഉപേക്ഷിയ്ക്കുക, ഭഗവാൻെറ ആനുകൂല്യത്തിന്നു വേണ്ടി ധൎമ്മത്തെ ഉപേക്ഷിയ്ക്കുക, ഇങ്ങനെ രണ്ടു വഴിയാണല്ലൊ കണ്ടതു്. ഇതിൽ ഏതാണ് ശ്ലാഘ്യം? ഏതാണ് ശ്രേയസ്കരം?

ധൎമ്മത്തിന്നുവേണ്ടി ഭഗവാൻെറ ആനുകൂല്യത്തെ ഉപേക്ഷിയ്ക്കുക എന്നു വെച്ചാൽ ധർമ്മത്തിന്നുവേണ്ടി ഭഗവാൻെറ ആനുകൂല്യത്തിൽ നിന്നുണ്ടാവുന്ന സ്വാൎത്ഥലാഭത്തെ ഉപേക്ഷിയ്ക്കുകയാണ്. അതുപോലെ, ഭഗവാൻെറ ആനുകൂല്യത്തിന്നുവേണ്ടി ധൎമ്മത്തെ ഉപേക്ഷിയ്ക്കുക എന്നു വെച്ചാൽ ഭഗവാൻെറ ആനുകൂല്യത്തിൽനിന്നുണ്ടാവുന്ന സ്വാൎത്ഥലാഭത്തിന്നുവേണ്ടി ധൎമ്മത്തെ ഉപേക്ഷിയ്ക്കുകയുമാകുന്നു. അപ്പോറം, ഇതിൽ ഏതാണ് ശ്ലാഘ്യം എന്ന് സംശയിയ്ക്കാനുണ്ടോ? ധൎമ്മത്തിന്നുവേണ്ടി സ്വാൎത്ഥത്തെ ഉപേക്ഷിയ്ക്കുന്നതിലാണ് ശ്രേയസ്സ് എന്ന് തീൎച്ചയല്ലേ?

അതെ, ധൎമ്മത്തെ അടിസ്ഥാനപ്പെടുത്തി നോക്കുമ്പോറം ഇതിങ്ങനെതന്നെയാണ്. എന്നാൽ, ഭക്തിയെ അടിസ്ഥാനപ്പെടുത്തി നോക്കുമ്പോഴോ? ഭഗവാനെ അനുകൂലിക്കൽ ഭക്തിയുടെ വളൎച്ചയും പ്രതികൂലിക്കൽ ഭക്തിയുടെ തളൎച്ചയും ആണല്ലൊ ഉതകുക. അപ്പോറം, ഭക്തിയെ വളൎത്തണമെന്നുണ്ടെങ്കിൽ ധൎമ്മം ഉപേക്ഷിച്ചും ഭഗവാനെ അനുകൂലിക്കുകയാണ് വേണ്ടതു് എന്നു പറയരുതേ? പറയണ്ടേ? ആലോചിച്ചു നോക്കാം.

ഈശ്വരൻ സൎവ്വവ്യാപിയാണെന്നും എല്ലാം ഈശ്വരാത്മകമാണെന്നും വല്ലവരും പറഞ്ഞുതന്നിട്ടോ സ്വയം വിവേചിച്ചു നോക്കിയിട്ടോ മനസ്സിലായ ആറംക്കും താൻ വേറെ, ആയാറം വേറെ, അതു വേറെ, ഇതു വേറെ എന്ന തോന്നൽ തുടൎന്നു കാണാറുണ്ടു്; അതിൻഫലമായ നാനാവിധ മനഃക്ലേശങ്ങളും തുടൎന്നു കാണാറുണ്ടു്. അതിന്നൎത്ഥം അദ്വൈതബോധം — എല്ലാം ഒന്നാണ്, ഈശ്വരാത്മകമാണ് എന്ന തോന്നൽ — ഒരിയ്ക്കൽ ഉണ്ടായി എന്നതുകൊണ്ടായില്ല, അതു് ഉള്ളിൽ സ്ഥിരപ്രതിഷ്ഠിതമാവുകതന്നെ വേണം എന്നത്രെ. എന്നാലേ ദ്വൈതബോധവും തജ്ജന്യങ്ങളായ മനഃക്ലേശങ്ങളും ഇല്ലാതാവൂ. അദ്വൈതബോധം അങ്ങനെ ഉറച്ചു കിട്ടാൻ വഴിയെന്തു്? വേറൊന്നുമില്ല, അദ്വൈതബുദ്ധിയെ ആവൎത്തിക്കുകതന്നെ; ആവൎത്തിച്ചുള്ള ഭാവനകൊണ്ടു് അദ്വൈതാനുഭൂതി നേടുകതന്നെ. ഈ അദ്വൈതബുദ്ധിയെ ആവൎത്തിയ്ക്കലുണ്ടല്ലൊ, അതു് ഭക്തികൊണ്ടും സാധിക്കാവുന്നതാണ്. ഭക്തി പരിശീലിക്കുക എന്നു വെച്ചാൽ അന്തഃകരണത്തെ വീണ്ടുംവീണ്ടും ഈശ്വരാഭിമുഖമാക്കുകയാകുന്നു. അപ്പോറം അതിൽ ഈശ്വരൻ — സൎവ്വാത്മകനായ ഈശ്വരൻ — വീണ്ടും വീണ്ടും ഉള്ളിൽ ഉപസ്ഥിതനാവൽ ഉണ്ടു്; അതിനാൽ അദ്വൈതബുദ്ധി ആവൎത്തിക്കലും ഉണ്ടു്. അങ്ങനെ അദ്വൈതബോധത്തെ സുദൃഢമാക്കാൻ ഭക്തി ഉപകരിക്കുന്നു. ഭക്തിയുടെ ഫലം അദ്വൈതബോധത്തിൻെറ ദാർഢ്യമാണ് എന്നൎത്ഥം. ഒരു കാൎയ്യത്തിൻെറ ഉൽകൎഷം നിൎണ്ണയിക്കേണ്ടതു് അതുകൊണ്ടുണ്ടാവുന്ന ഫലത്തിൻെറ ഉൽകൎഷം നോക്കിയിട്ടാണല്ലൊ. അപ്പോറം. ഭക്തിയുടെ ഉൽകൎഷം നിൎണ്ണയിക്കേണ്ടതു് അതെത്രത്തോളം അദ്വൈതബോധത്തിൻെറ ഉൽകൎഷത്തിന്നു ഉതകുന്നു എന്നു നോക്കിയിട്ടാണ്.

ഇവിടെ ഒരു ശങ്ക വരാം: ഇങ്ങനെയാണെങ്കിൽ എത്രയോ ആളുകളുടെ ഭക്തി ഭക്തിതന്നെയല്ല എന്നു പറയേണ്ടിവരുമല്ലൊ. എത്രയോ ആളുകറം ഓരോ അഭീഷ്ടം നേടാനും ആപത്തു നീങ്ങാനുമായി ഈശ്വരനെ ഭജിയ്ക്കുന്നുണ്ടു്. അവരുടെയൊക്കെ ഭക്തി സ്വാൎത്ഥത്തിന്നുവേണ്ടിയാണെന്നു് സ്പഷ്ടം. അതിനാൽ, അവരുടെ ഭക്തിപരിശീലനം — ഈശ്വരഭജനം — സ്വാൎത്ഥത്തെ വൎദ്ധിപ്പിക്കുകയേ ഉള്ളു എന്നും സ്പഷ്ടം. സ്വാൎത്ഥമെന്നതു് ആത്മാവു് — 'ഞാൻ' — അവനവനിൽത്തന്നെ സങ്കോചിച്ചുനില്ക്കലാണ്. ആത്മാവിൻെറ പരിപൂൎണ്ണവികാസമായ അദ്വൈതബോധത്തിന്നു് നേരേ വിപരീതവുമാണ്. അപ്പോറം, ഭക്തിയുടെ ഫലമായി അവൎക്കു് അദ്വൈതബോധം ക്ഷയിയ്ക്കുകയാ

ണല്ലൊ ഉണ്ടാവുക. ആ നിലയ്ക്കു് അവരുടെ ഭക്തിയെ എങ്ങനെ ഭക്തിയെന്നു വിളിക്കും ?

ശരി. പക്ഷേ, ഈ ഭക്തിയിൽ സ്വാൎത്ഥം മാത്രമല്ലാ ഉള്ളൂ. നോക്കൂ, ഇന്ന ഒരു കാൎയ്യത്തിന്നുവേണ്ടി ഈശ്വരനെ ഭജിക്കുക എന്നതിൽ 'ഇന്ന ഒരു കാൎയ്യത്തിന്നുവേണ്ടി എന്നതു്'' സ്വാൎത്ഥംതന്നെ. എന്നാൽ, അതിനപ്പുറമുള്ളതോ ? അതു് ഈശ്വരനെ സ്മരിയ്ക്കലല്ലേ ? അതിന്റെ ഫലം സൎവ്വാത്മകനായ ഈശ്വരൻ അന്തഃകരണത്തിൽ സ്ഫുരിക്കുകയല്ലേ ? അതു് അദ്വൈതബുദ്ധിയല്ലേ ? അപ്പോഠം, സ്വാൎത്ഥമൂലകമായ ഭക്തിയിൽ ആത്മാവു് അവനവനിലേയ്ക്കു് സങ്കോചിക്കുക എന്ന അദ്വൈതവിരുദ്ധമായ അംശവും വിശ്വാത്മാവിലേയ്ക്കു് വികസിക്കുക എന്ന അദ്വൈതാനുകൂലമായ അംശവും, രണ്ടും, ഉണ്ടു്. ഒരു വസ്തു ഒരേസമയം എതിർവശങ്ങളിലേയ്ക്കാകൎഷിയ്ക്കപ്പെട്ടാൽ എന്താണുണ്ടാവുക ? ആ വസ്തു, ഏതുവശത്തുനിന്നുള്ള ആകൎഷണത്തിന്നാണോ കൂടുതൽ ശക്തി, അങ്ങോട്ടു നീങ്ങുക തന്നെ. അപ്പോഠം,സ്വാൎത്ഥമൂലകമായ ഭക്തിയുടെ ഫലമായി അവനവനിലേയ്ക്കും വിശ്വാത്മാവിലേയ്ക്കും ഒരേ കാലത്തു് ആകൎഷിയ്ക്കപ്പെടുന്ന ആത്മാവു ക്രമേണ വിശ്വാത്മാവിലേയ്ക്കു് നീങ്ങാനാണു് ന്യായം; ഒരു വ്യക്തിക്കുള്ളതിനേക്കാഠം ആകൎഷണശക്തിയുണ്ടാവുമല്ലൊ അനന്തമായ വിശ്വാത്മാവിന്നു്. അങ്ങനെ സ്വാൎത്ഥമൂലകമായ ഭക്തിയും ക്രമേണ കൂറേശ്ശെയായി അദ്വൈതബുദ്ധിയെ വളൎത്തുകതന്നെയാണു് ചെയ്യുക; അതിനാൽ, തീൎച്ചയായും അതിനേയും ഭക്തിയായിത്തന്നെ കണക്കാക്കണം.

അപ്പോഠം നമുക്കിവിടെ നോക്കേണ്ടതു് ധൎമ്മത്തിന്നുവേണ്ടി ഭഗവാനെ എതിൎക്കുമ്പോഴോ, ഭഗവാന്റെ ആനുകൂല്യത്തിന്നുവേണ്ടി ധൎമ്മം ഉപേക്ഷിക്കുമ്പോഴോ, എപ്പോഴാണു് അദ്വൈതബുദ്ധിക്കു് കൂടുതൽ വളൎച്ച എന്നാണു്. ആദ്യത്തെ പക്ഷത്തിൽ ഭഗവാനെ സ്മരിയ്ക്കലുണ്ടു്, എതിൎക്കപ്പെടുമ്പോഴും ഭഗവാൻ സ്മരണവിഷയമാവാതെ പററില്ല. അതിനാൽ, അദ്വൈതബുദ്ധിയുമുണ്ടു്. പിന്നെ ഒന്നുള്ളതു് ധൎമ്മത്തിൽ ഉറച്ചുനില്പാണു്. അതിൽ അദ്വൈതബുദ്ധിക്കു് വിരുദ്ധമായി ഒന്നും ഇല്ല. അങ്ങനെ അവിടെ അദ്വൈതബുദ്ധിയ്ക്കു് വളൎച്ചയേ ഉള്ളൂ, തളൎച്ചയില്ല. രണ്ടാമത്തെ പക്ഷത്തിലോ? ഭഗവാനെ സ്മരിക്കലുള്ളതുകൊണ്ടു് അദ്വൈതബുദ്ധിയുണ്ടു്. പിന്നെ ഉള്ളതു് ധൎമ്മം ഉപേക്ഷിയ്ക്കലാണു്. ധൎമ്മം എന്നുവെച്ചാൽ സ്വാൎത്ഥത്തിന്റെ ത്യാഗമാണു്, അല്ലെങ്കിൽ നിയന്ത്രണമാണു്. അപ്പോഠം ധൎമ്മം ഉപേക്ഷിയ്ക്കുക എന്നുവെച്ചാൽ സ്വാൎത്ഥം പോഷിപ്പിയ്ക്കുകയാകുന്നു. അതു് അദ്വൈതബുദ്ധിക്കു് വിരുദ്ധവുമാണു്. അങ്ങനെ അവിടെ അദ്വൈതബുദ്ധിക്കു് വളൎച്ചയുമുണ്ടു്, തളൎച്ചയുമുണ്ടു്.

അപ്പോഠം, ആദ്യത്തെ പക്ഷത്തിലാണു്, ധൎമ്മത്തിന്നുവേണ്ടി ഭഗവാനെ എതിൎക്കുന്നതിലാണു്, അദ്വൈതബുദ്ധിക്കു് കൂടുതൽ വളൎച്ച എന്നു് സ്പഷ്ടം; അതിനാൽ, ഭക്തിക്കു് ഉത്കൎഷവും ആ പക്ഷത്തിൽത്തന്നെയാണു്.

അങ്ങനെ ധൎമ്മത്തെ അടിസ്ഥാനപ്പെടുത്തി നോക്കിയാലും ഭക്തിയെ അടിസ്ഥാനപ്പെടുത്തി നോക്കിയാലും ധൎമ്മത്തിന്നുവേണ്ടി ഭഗവാന്റെ ആനുകൂല്യത്തെ ഉപേക്ഷിക്കുന്നതാണു്, ഭഗവാന്റെ ആനുകൂല്യത്തിന്നുവേണ്ടി ധൎമ്മത്തെ ഉപേക്ഷിക്കുന്നതല്ല, ശ്രേയസ്സു്; അതിനാൽ, അതു തന്നെയാണു് ശ്ലാഘ്യമായിട്ടുള്ളതും.

പ്രകൃതത്തിൽ: ഭീഷ്മരുടെ ഭഗവദ്ഭക്തിയെപ്പററി സംശയിക്കാനില്ല; അതു് പലേടത്തും വേണ്ടുവോളം വ്യക്തമായിട്ടുള്ളതാണു്. അപ്പോഠം, ഭീഷ്മർ ധൎമ്മത്തിൽ ഉറച്ചുനിന്നുകൊണ്ടു് ഭഗവാനോടെതിൎത്തു എന്നതിന്നൎത്ഥം അദ്ദേഹത്തിന്റെ ഭഗവദ്ഭക്തിയിൽ സ്വാൎത്ഥം ലവലേശം ഉണ്ടായിരുന്നില്ല എന്നാണു്; അതു് കേവലം ഭഗവത്തത്ത്വനിൎണ്ണയത്തിന്റെ – ഭഗവാൻ സൎവ്വാത്മകനാണു് എന്ന നിശ്ചയത്തിന്റെ സ്വാഭാവികമായ ഫലമായിരുന്നു എന്നാണു്. ആ എതിൎപ്പു്, അതിനാൽ, ഭീഷ്മരുടെ മഹത്വത്തെ തെളിയിക്കുന്നതുമാകുന്നു.

സ്വാൎത്ഥാനുവിദ്ധമായ ഭഗവദ്ഭക്തിയുള്ളവരുടെ കഥയിരിയ്ക്കട്ടെ; നിസ്വാൎത്ഥമെന്നു പറയാവുന്ന ഭഗവദ്ഭക്തിയുള്ളവർപോലും ഭഗവാനോടെതിൎക്കേണ്ടിവരുമ്പോഠം ധൎമ്മത്തിന്റെ കാൎയ്യത്തിൽ ഒന്നു പരുങ്ങും; എന്തായാലും, ഭഗവാനെ എതിൎക്കുന്നതു് അധൎമ്മമല്ലേ എന്നു ശങ്കിച്ചൊന്നു ചുളുങ്ങും. അതില്ലാതിരിയ്ക്കണമെങ്കിൽ

ഭക്തിയേയും ഭഗവാനേയുംകുറിച്ച് അത്രയും വിശദവും നിശ്ചിതവുമായ ബോധമുണ്ടായിരിക്കണം; പരിച്ഛിന്നതയിൽനിന്നു് അപരിച്ഛിന്നതയിലേയ്ക്കുള്ള പ്രയാണമാണു് ഭക്തിയെന്നും, ആ പ്രയാണത്തിൽ തടസ്സമാവാൻ ഒരു പരിച്ഛിന്നതയേയും അനുവദിയ്ക്കരുതു് എന്നും, അപരിച്ഛിന്നതയോടു് സമശീഷ്മായി ഗണിയ്ക്കപ്പെടുന്ന പരിച്ഛിന്നതയെപ്പോലും അനുവദിക്കരുതു് എന്നും, സുവ്യക്തവും സുദൃഢവുമായി ബോധപ്പെട്ടിരിയ്ക്കണം. അങ്ങനെ ബോധപ്പെട്ട ആളെയാണു് വാസ്തവത്തിൽ പരമഭാഗവതൻ എന്നു് വിളിയ്ക്കേണ്ടതും.

---

# വ്യാസരാമായണം

## സിദ്ധിനാഥാനന്ദസ്വാമി

[ഏപ്രിൽ 15–ാം തീയതിയായിരുന്നു ശ്രീരാമനവമി. ഭാരതത്തിലും ഭാഗവതത്തിലും വ്യാസൻ ശ്രീരാമചരിതം കീർത്തിക്കുന്നുണ്ടു്. ഭാഗവതത്തിൽ വളരെ സംഗ്രഹമായിട്ടേ വർണ്ണിക്കുന്നുള്ളു. ഒമ്പതാം സ്കന്ധം പത്തും പതിനൊന്നും അദ്ധ്യായങ്ങളിൽ ഭാഗവതകാരൻ കീർത്തിക്കുന്ന രാമായണമാണു് ചുവടെ ചേർക്കുന്നതു്.]

പിതൃവാക്യപരിപാലനത്തിനായ്ക്കൊണ്ടു് രാജ്യം വെടിഞ്ഞവനും, പ്രിയയുടെ പാണിസ്പർശംപോലും അസഹ്യമാമ്മാറു മൃദുലമായ പാദപദ്മങ്ങളാംകൊണ്ടു് കാടുതോറും അലഞ്ഞുനടന്നവനും, സുഗ്രീവനാലും സുമിത്രാസുതനാലും സാന്ത്വനപ്പെടുത്തപ്പെട്ടവനും, ശൂർപ്പണഖാവിരൂപണംമൂലം പ്രിയാപഹരണം ഏറ്റപ്പെട്ടവനും, തൻമൂലം ഉയന്ന കോപത്താൽ വരുണനെ വിറകൊള്ളിച്ചവനും, കടലിൽ ചിറകെട്ടിയവനും, ദുഷ്ടന്മാരെ ചുട്ടെരിക്കുന്നവനും, ആയ ആ കോസലേന്ദ്രൻ നമ്മെ കാക്കുമാറാകട്ടെ. വിശ്വാമിത്രൻെറ യാഗത്തിങ്കൽ ലക്ഷ്മണൻ നോക്കിനില്ക്കെ മാരീചാദിരാക്ഷസവീരരെ ഹനിച്ച കോസലേന്ദ്രൻ നമ്മെ കാക്കട്ടെ. സീതാസ്വയംവരഗൃഹത്തിൽ, വീരക്ഷത്രിയസമക്ഷം ത്രിശതവാഹകരാൽ സമാനീതമായ ത്ര്യംബകധനുസ്സ്, ആന കരിമ്പെന്നപോലെ വലിച്ചൊടിച്ച ആ കോസലേന്ദ്രൻ നമ്മെ കാക്കുമാറാകട്ടെ. തനിക്കനുരൂപമായ ശീലഗുണവയോരൂപയും സീതാഭിധയും ആയ ലക്ഷ്മിയെ സ്വയംവരത്തിൽജയിച്ച് പോകുന്നവഴി വന്നെതിർത്ത ക്ഷത്രിയകുലകാലനായ ഭാർഗ്ഗവരാമൻെറ ദർപ്പത്തെ ദൂരീകരിച്ച ആ കോസലേന്ദ്രൻ നമ്മെ കാക്കുമാറാകട്ടെ. സ്ത്രീജിതനെങ്കിലും സത്യപാശബദ്ധനായ പിതാവിൻെറ ആജ്ഞയെ ശിരസാധരിച്ച് രാജ്യം, അധികാരം, ബന്ധുക്കൾ, സുഹൃത്തുക്കൾ, രാജഗൃഹം എന്നിവയെ മുക്തസംഗൻ പ്രാണങ്ങളെ എന്നപോലെ വെടിഞ്ഞു് സഭാര്യനായി വനം പൂകിയ ആ കോസലേന്ദ്രൻ നമ്മെ കാത്തരുളട്ടെ. മലിനചിത്തയായ രാവണസോദരിയെ വിരൂപയാക്കുകയും അവളുടെ ബന്ധുക്കളായ ഖരദൂഷണത്രിശിരസ്സുകളെയും പതിന്നാലായിരം അരക്കപ്പടയെയും കൊന്നൊടുക്കി കാട്ടിൽ അലഞ്ഞുനടന്ന ആ കോദണ്ഡരാമൻ നമ്മെ കാത്തരുളട്ടെ. സീതാവൃത്താന്തം കേട്ടു് മാരപരവശനായ രാവണനാൽ പ്രേരിതനായ മാരീചൻ പൊന്മാനായി ചെന്നു് രാമനെ ആശ്രമത്തിൽനിന്നും അകലേയ്ക്കു് ആകർഷിച്ചുകൊണ്ടുപോകെ, വീരഭദ്രൻ ദക്ഷനെയെന്നപോലെ ആ മൃഗദൈത്യനെ അമ്പയച്ചു കൊന്ന സീതാപതി നമ്മെ കാക്കുമാറാകട്ടെ. രാമൻ അരികത്തില്ലാത്ത അവസരത്തിൽ രാക്ഷസാധമനായ രാവണൻ വൈദേഹിയെ ചെന്നായെപ്പോലെ അപഹരിച്ചുകൊണ്ടു പോകുകകാരണം പ്രിയവിരഹാർത്തനായി ദീനനേപ്പോലെ സ്ത്രീസംഗികളുടെ അവസ്ഥയെ വ്യക്തമാക്കിക്കൊണ്ടു്, വനംപ്രതി അലഞ്ഞു നടന്ന ആ രാമചന്ദ്രൻ നമ്മെ

കാക്കമാറാകട്ടെ. രാവണനോടെതിത്തു് മരണം വരിച്ച ജടായുവിന്നു് സദ്ഗതി നല്കി കബന്ധനെ കൊന്നു് സുഗ്രീവനുമായി സഖ്യം ചെയ്തു് സീതാഗതി അവരിൽ നിന്നു ധരിച്ചു് ബാലിയെ കൊന്നു് വാനരസേനയുമായി കടൽക്കരയിലെത്തി താവളമുറപ്പിച്ച വിധി ശിവവന്ദ്യപാദനായ ആ നരോത്തമൻ നമ്മെ കാത്തരുളുമാറാകട്ടെ.

വഴി നല്കാഞ്ഞു് കോപംപൂണ്ടു് രാമൻ കണ്ണുരുട്ടിയപ്പോഠം ആഴിയിലെ മകരാദികഠം പേടിച്ചരണ്ടു; അലയുടെ അലച്ചയൊടുങ്ങി. വരുണൻ ശിരസ്സിൽ തിരുമുൽക്കാഴ്ചയുമായി വന്നു് അടിപണിഞ്ഞു് ഈ വിധം ഉണർത്തി: 'അല്ലയോ ഭ്രമൻ, മന്ദമതികളായ ഞങ്ങഠം ജഗദീശ്വരനായ അങ്ങയുടെ മഹിമ അറിയുന്നില്ല. ഗുണനാഥനായ അങ്ങയുടെ സത്വഗുണത്തിൽ നിന്നു ദേവന്മാരും രജസ്സിൽനിന്നു പ്രജാപതികളും തമസ്സിൽനിന്നു ഭൂതനാഥന്മാരും ഉണ്ടായിരിക്കുന്നു. യഥേഷ്ടം പോയാലും, വിശ്രവസ്സിൻെറ പുരീഷപ്രായനായ ത്രൈലോക്യരാവണനെ കൊന്നു് സീതയെ വീണ്ടെടുത്താലും. അങ്ങയുടെ യശോമുദ്രയായി കടലിൽ സേതു ബന്ധിച്ചാലും. ദിഗ്വിജയികളായ അരചന്മാർ അതിൻെറ മഹിമ കീത്തിക്കും.'

വാനരവീരന്മാർ പവ്വതശിഖരങ്ങഠം പുഴക്കിയെടുത്തു് കടലിലിട്ടു് ചിറ പടുത്തു. സുഗ്രീവാനിലഹനുമത്പ്രമുഖന്മാരോടും സേനകളോടും കൂടി വിഭീഷണൻ കാണിച്ച വഴിയെ രാഘവൻ പൂവ്വദശധമായ ലങ്കയിൽ പ്രവേശിച്ചു. മക്കടപ്പട ലങ്കയിൽ കടന്നു് പൂങ്കാവനം തകത്തു; പത്തായങ്ങഠം പൊളിച്ചു; പൊൻതാഴികക്കടങ്ങഠം പുഴക്കിയെറിഞ്ഞു. വഴികഠം അടച്ചു; ആന തടാകത്തിലറങ്ങിയതുപോലെയായി ആകെക്കൂടി. അതു കണ്ടു് അരക്കർക്കരചൻ നികുംഭാദികളേയും മേഘനാദാദികളേയും കുംഭകണ്ണപ്രഭൃതികളേയും പോരിനയച്ചു. നാനാ ആയുധപാണികളായ ആ അസുരസേനകളെ സുഗ്രീവലക്ഷ്മണാദികളോടൊത്തു് ശ്രീരാമൻ എതിത്തു. സീതാഭിമശംകൊണ്ടു് ഹതമംഗലനായ രാവണൻെറ ചതുരംഗപ്പടയെ അംഗദാദികഠം മരങ്ങഠം, കുന്നുകഠം, ഗദകഠം, അമ്പുകഠം മുതലായവകൊണ്ടു് സംഹരിച്ചു.

സ്വസേനയുടെ നാശം കണ്ടു ക്രുദ്ധനായ രാവണൻ തേരിലേറിച്ചെന്നു്, മാതലി നടത്തുന്ന ഇന്ദ്രരഥത്തിൽ വത്തിക്കുന്ന ശ്രീരാമനെ ക്രൂരമ്പുകളാൽ പ്രഹരിച്ചു. ശ്രീരാമൻ അവനോടു് പറഞ്ഞു: 'എടാ രാക്ഷസാധമ, ഞാൻ അടുത്തില്ലാത്ത അവസരത്തിൽ ഒരു നായേപ്പോലെ എൻെറ ഭായ്യയെ നീ കട്ടുകൊണ്ടുപോയി. നീചനും നിർലജ്ജനുമായ നിനക്കു് അതിൻെറ ഫലം അജയ്യനായ ഞാൻ ഇന്നു തരുന്നുണ്ടു്.' ഇപ്രകാരം ആക്ഷേപിച്ചശേഷം ശ്രീരാമൻ അമ്പെടുത്തു. തൊടുത്തയച്ചു. അതവൻെറ നെഞ്ചിൽ തറച്ചു, പത്തു മുഖത്തുകൂടിയും ചോര വമിച്ചുകൊണ്ടു് രാവണൻ ചത്തുവീണു. മണ്ഡോദരി തുടങ്ങിയ രാക്ഷസസ്ത്രീകഠം അനേകായിരം പേർ മുറയിട്ടുകൊണ്ടു് പടനിലത്തിൽ ഓടിയെത്തി. ലക്ഷ്മണബാണങ്ങളേററു വീണു കിടക്കുന്ന താന്താങ്ങളുടെ ബന്ധുക്കളെ കെട്ടിപ്പിടിച്ചു് ദീനരായി അവർ ഉച്ചത്തിൽ മുറയിട്ടു: 'ലോകരാവണനായ നാഥ, ഹാ, ഞങ്ങഠം മുടിഞ്ഞു. ലങ്ക ശത്രുക്കഠം കൈയേറി. ലങ്ക ഇനി ആരെ ശരണം പ്രാപിക്കും? കാമവശഗനായ നീ സീതയുടെ പ്രഭാവം ഇത്രയുണ്ടെന്നു് അറിഞ്ഞിരുന്നില്ല. അതുകൊണ്ടാണല്ലോ നീ ഈ നിലയിലായതു്. ലങ്കയും ഞങ്ങളും വിധവകളായി. അങ്ങയുടെ ദേഹം കഴുകന്മാക്കു് ആഹാരമായി; ആത്മാവു് നരകത്തിലും വീഴുന്നു!'

ശ്രീരാമൻെറ അനുമതിയോടുകൂടി വിഭീഷണൻ രാവണാദികളുടെ സാംപരായികകൃത്യങ്ങളെല്ലാം അനുഷ്ഠിച്ചു. അനന്തരം അശോകവനികയിൽ വിരഹവ്യഥകൊണ്ടു് ദീനയും കൃശയുമായി വാഴുന്ന സീതയെ ശ്രീരാമൻ കണ്ടു. സന്തപ്തയും, തന്നെ കണ്ടതുകൊണ്ടു പ്രസന്നയും ആയ പ്രിയതമയെ കണ്ടു് രാമൻ കാരുണ്യം പൂണ്ടു. ലങ്കാധിപത്യവും കല്പാന്തം ആയുസ്സും വിഭീഷണനു നല്കി.സീതയോടും ലക്ഷ്മണസുഗ്രീവഹനുമദ്വിഭീഷണാദികളോടുംകൂടി പുഷ്പകത്തിലേറി, പൂണ്ണവ്രതനായ രാമൻ അയോദ്ധ്യയിൽ മടങ്ങിയെത്തി. വഴിക്കു് ഇന്ദ്രാദികഠം പുഷ്പവഷം ചെയ്തു; വിരിഞ്ചാദികഠം രാമചരിതം കീത്തിച്ചു. ഭരതൻ യവം ഗോമൂത്രത്തിൽ പചിച്ചു് ഭുജിച്ചും മരവുരി ധരിച്ചും

നിലത്തു ശയിച്ചും ജടധരിച്ചും കഴിക്കുന്നുവെന്നു കേട്ട രാമൻ പരിതപിച്ചു. ജ്യേഷ്ഠൻ രാമൻ മടങ്ങിയെത്തിയെന്നു കേട്ട ഭരതൻ പാദുകം ശിരസ്സിൽ ധരിച്ചുകൊണ്ടു് പൗരാമാത്യപുരോഹിതന്മാരോടൊത്തു ചെന്നു് എതിരേററു. വേദഘോഷങ്ങളോടും വാദ്യഘോഷങ്ങളോടുംകൂടി ഭരതൻ രാമനെ എതിരേററു. പൊൻകരയുള്ള കൊടികളോടും സ്വർണ്ണധ്വജങ്ങളോടും ഹേമാലംകൃതമായ രഥങ്ങളോടും പൊൻകാപ്പണിഞ്ഞ കുതിരകളോടും പൊൻപടച്ചട്ടകളണിഞ്ഞ പടയാളികളോടുംകൂടിച്ചെന്നു് ഭരതൻ എതിരേററു. വൈശ്യരാലും വേശ്യകളാലും ഭൃത്യരാലും അനുഗതനായി പലതരം തിരുമുൽക്കാഴ്ചകളുമായി ഭരതൻ രാമനെ ചെന്നെതിരേററു. സ്നേഹം കൊണ്ടലിഞ്ഞ അകക്കാമ്പോടും നിറഞ്ഞ കൺകളോടുംകൂടി ഭരതൻ രാമപാദുകങ്ങൾ തിരുമുമ്പിൽ സമർപ്പിച്ചു; കൈയും കൂപ്പി കണ്ണീരും വാർത്തു് ജ്യേഷ്ഠൻെറ കാലടികളിൽ വീണു. ശ്രീരാമൻ അനുജനെ ഏറെ നേരം കെട്ടിപ്പിടിച്ചു കണ്ണീർകൊണ്ടു് അഭിഷേകം ചെയ്തു. അവർ മൂവരും പരമപൂജനീയരായ ബ്രാഹ്മണരെ നമസ്കരിച്ചു. പ്രജകൾ രാമൻെറ കാല്ക്കൽ കുമ്പിട്ടു. നെട്ടനാൾ കഴിഞ്ഞു് മടങ്ങിയെത്തിയ രക്ഷകനെ കണ്ടു് കോസലവാസികൾ മാലകൾ പൊഴിച്ചും ഉത്തരീയങ്ങൾ മേലോട്ടെറിഞ്ഞും ആനന്ദംകൊണ്ടു് തുള്ളിച്ചാടി. മെതിയടി എടുത്തു ഭരതൻ; വെഞ്ചാമരവും ആലവട്ടവും വീശി വിഭീഷണനും സുഗ്രീവനും; മാരുതി വെൺകൊററക്കുട പിടിച്ചു. വില്ലും തൂണികളും ശത്രുഘ്നനും ജലപാത്രം സീതയും വാൾ അംഗദനും പൊൻപരിച ജാംബവാനും വഹിച്ചു. നാരീപരിവൃതനും വന്ദീസംസ്തുതനും ആയി ശ്രീരാമചന്ദ്രൻ പുഷ്പകവിമാനത്തിൽ ഗ്രഹങ്ങളാൽ ചൂഴപ്പെട്ട ചന്ദ്രനെപ്പോലെ ശോഭിച്ചു. സോദരന്മാരാൽ അഭിനന്ദിതനായ ശ്രീരാമൻ ഉത്സവോല്ലസിതമായ അയോദ്ധ്യയിൽ പ്രവേശിച്ചു. ശ്രീരാമൻ രാജഭവനത്തിൽ പ്രവേശിച്ചു് പിതൃപത്നികളേയും അമ്മയേയും ആചാര്യന്മാരേയും നമസ്കരിച്ചു. വന്നു് അഭിവാദനം ചെയ്ത സോദരരെയും സുഹൃത്തുക്കളേയും പ്രത്യഭിവാദനം ചെയ്തു. സീതയും ലക്ഷ്മണനും യഥാവിധി അഭിവാദനങ്ങൾ ചെയ്തു കൊട്ടാരത്തിൽ പ്രവേശിച്ചു. അവരുടെ അമ്മമാർ, പ്രാണൻ വീണ്ടുകിട്ടിയ അവയവങ്ങളെപ്പോലെ എഴുന്നേററു; മക്കളെ മടിയിലിരുത്തി ബാഷ്പധാര കൊണ്ടു് അഭിഷേകംനടത്തി തങ്ങളുടെ സങ്കടത്തെ അകററി. കുലവൃദ്ധന്മാരൊരുമിച്ചു് വസിഷ്ഠൻ, ജടാനിർമ്മുക്തനായ രാമനെ ഇന്ദ്രനെയെന്നപോലെ ചതുസ്സാഗരതീർത്ഥംകൊണ്ടു് അഭിഷേകം ചെയ്തു. കുളിച്ചു് കുറിയിട്ടു് അലങ്കരിച്ചു് പട്ടാംബരങ്ങൾ അണിഞ്ഞു് മാല ചാർത്തിയ ശ്രീരാമചന്ദ്രൻ അതുമാതിരി അലംകൃതരായ സോദരന്മാരാലും സീതയാലും പരിശോഭിച്ചു. അടിപണിഞ്ഞപേക്ഷിച്ച അനുജൻെറ നിർബ്ബന്ധപ്രകാരം രാമൻ സിംഹാസനാരോഹണം ചെയ്തു. വർണ്ണാശ്രമാചാരങ്ങളെ വഴിയാംവണ്ണം പാലിക്കുന്ന പ്രജകളെ പിതാവെന്നപോലെ പരിപാലിച്ചുപോന്നു. പ്രജകൾ ശ്രീരാമനെ പിതാവായിട്ടെണ്ണി. സർവ്വഭൂതസുഖപ്രദനും ധർമ്മജ്ഞനുമായ ശ്രീരാമചന്ദ്രൻ ഊഴി വാഴുംകാലം ത്രേതായുഗമായിരുന്നെങ്കിലും കൃതയുഗത്തിനു സമം അക്കാലം ധർമ്മപുഷ്കലമായിരുന്നു. വനങ്ങളും നദികളും നാടും കടലുമെല്ലാം പ്രജകൾക്കു് ഇഷ്ടമുള്ളവ യഥേഷ്ടം നൽകിക്കൊണ്ടിരുന്നു. ഭഗവാൻ ശ്രീരാമചന്ദ്രൻ രാജ്യം ഭരിക്കുന്ന കാലത്തു് ജനങ്ങൾക്കു് ആധിയോ വ്യാധിയോ, ജരയോ ഗ്ലാനിയോ, ദുഃഖമോ ശോകമോ, ഭയമോ ക്ലാന്തിയോ ഉണ്ടായിരുന്നില്ല; മരിക്കാൻ ഇഷ്ടമില്ലാത്തവർക്കു് മരണവും ഉണ്ടായിരുന്നില്ല. ഏകപത്നീവ്രതധരനായ രാജർഷി ഗൃഹമേധീയധർമ്മങ്ങൾ സ്വയം യഥാവിധി അനുഷ്ഠിച്ചു് മററുള്ളവരെയും അവരുടെ ധർമ്മങ്ങൾ അനുഷ്ഠിപ്പിച്ചു. സതീരത്നമായ സീതാദേവി, പ്രേമത്തോടും അനുസരണത്തോടും പ്രശ്രയത്തോടും വിനയത്തോടും കൂടി പ്രിയതമൻെറ ഇഷ്ടം നേരത്തേ കണ്ടറിഞ്ഞു ചെയ്തു് അദ്ദേഹത്തെ ആകർഷിച്ചു.

ശുകമഹർഷി വീണ്ടും അരുൾചെയ്തു. ഭഗവാൻ ശ്രീരാമചന്ദ്രൻ ആചാര്യൻെറ സഹായത്തോടെ ഉത്തമങ്ങളായ യാഗങ്ങൾകൊണ്ടു് സർവ്വദേവമയനായ ആത്മാവിനെ ആരാധിച്ചു. നിസ്പൃഹനായ ശ്രീരാമൻ, സർവ്വവും ബ്രാഹ്മണൻ അർഹിക്കുന്നു എന്നു കരുതി കിഴക്കേദിക്കു് ഹോതാവിനും പടിഞ്ഞാറു് അദ്ധ്വര്യുവിനും

വടക്കു് സാമഗനും ബാക്കിയുള്ളതെല്ലാം ആചാര്യനും ദക്ഷിണയായി നല്കി. ശ്രീരാമനു് താൻ ധരിച്ചിരുന്ന ആഭരണങ്ങളും വസ്ത്രങ്ങളും മാത്രമേ ബാക്കിയുണ്ടായിരുന്നുള്ളു; സീതയ്ക്കു് തന്റെ സൗമംഗല്യവും. ബ്രഹ്മണ്യനായ ശ്രീരാമന്റെ വാത്സല്യം കണ്ടു മനസ്സലിഞ്ഞ ബ്രാഹ്മണർ അതെല്ലാം അദ്ദേഹത്തിനു് പ്രത്യർപ്പണം ചെയ്തുകൊണ്ടു പറഞ്ഞു: 'ഞങ്ങളുടെ ഹൃദയാന്തർഭാഗത്തു് പ്രകാശിച്ചു് അജ്ഞാനാന്ധകാരത്തെ അകററുന്ന അവിടുന്നു് ഞങ്ങൾക്കു് നല്കാത്തതായിട്ടെന്തുണ്ടു് ?'

നമോ ബ്രഹ്മണ്യദേവായ രാമായാകുണ്ഠമേധസേ
ഉത്തമശ്ലോകധുര്യായ ന്യസ്തദണ്ഡാർപ്പിതാംഘ്രയേ.

ബ്രഹ്മണ്യനും സർവ്വജ്ഞനും ഉത്തമകീർത്തിമാനും ന്യസ്തദണ്ഡന്മാരാൽ സദാ ധ്യാനിക്കപ്പെടുന്ന പാദപദ്മത്തോടുകൂടിയവനും ആയ ശ്രീരാമചന്ദ്രനായ്ക്കൊണ്ടു് നമസ്കാരം.

ഒരു നാൾ രാത്രിയിൽ വേഷംമാറി ലോകവാർത്ത അറിയുന്നതിനായി സഞ്ചരിക്കുന്ന അവസരത്തിൽ ഒരുവൻ അവന്റെ ഭാര്യയോടു് ഈ വിധം പറയുന്നതു് ശ്രീരാമൻ കേൾക്കുന്നതിനിടയായി: 'പരഗൃഹത്തിൽ പാർത്തു ദുഷ്ടയായ അസതിയെ ഞാനിനി സ്വീകരിക്കുകയില്ല. സ്ത്രീലമ്പടനായ രാമൻ സീതയെ പൊറുപ്പിക്കുമെന്നുവെച്ചു് ഞാൻ നിന്നെ പൊറുപ്പിക്കുകയില്ല.' കാര്യവിവരമില്ലാത്തവരും പറഞ്ഞാലും മനസ്സിലാകാത്തവരുമായ ആളുകളുടെ വിടുവാക്കുകേട്ടു് ഭീതനായ അരചൻ സീതയെ ഉപേക്ഷിച്ചു. സീത വാല്മീകിയുടെ ആശ്രമത്തിലെത്തി. അന്തർവത്നിയായിരുന്ന സീത ഇരട്ട പ്രസവിച്ചു. വാല്മീകി അവർക്കു് ജാതകർമ്മാദികൾ നടത്തി; കുശനെന്നും ലവനെന്നും അവർ പ്രസിദ്ധരായി. അംഗദനെന്നും ചിത്രകേതുവെന്നും ലക്ഷ്മണനു് രണ്ടു പുത്രന്മാർ; ഭരതനു് തക്ഷനെന്നും പുഷ്കലനെന്നും രണ്ടു പുത്രന്മാർ; സുബാഹുവെന്നും ശ്രുതസേനനെന്നും രണ്ടു പുത്രന്മാർ–ശത്രുഘ്നനും. ഭരതൻ ദിഗ്വിജയകാലത്തിൽ കണക്കില്ലാതെ ഗന്ധർവ്വന്മാരെ സംഹരിച്ചു് അവരുടെ ധനമെല്ലാം കൊണ്ടുവന്നു് രാമനു് കാഴ്ച വെച്ചു. ശത്രുഘ്നൻ മധുപുത്രനായ ലവണനെന്ന അരക്കനെ കൊന്നു് മധുവനത്തിൽ മഥുരയെന്ന പ്രസിദ്ധമായ നഗരം നിർമ്മിച്ചു.

ഭർത്തൃപരിത്യക്തയായ സീത സ്വപുത്രന്മാരെ മഹർഷിയെ ഏല്പിച്ചു്, ഭർത്തൃപാദങ്ങൾ ധ്യാനിച്ചുകൊണ്ടു് ഭൂമിയിൽ പ്രവേശിച്ചു. അതു കേട്ടു ദുഃഖിതനായ ശ്രീരാമൻ വിവേകത്താൽ കണ്ണീരടക്കാൻ നോക്കിയെങ്കിലും സീതയുടെ സദ്ഗുണങ്ങൾ സ്മരിച്ചപ്പോൾ അദ്ദേഹത്തിനു് കരയാതിരിക്കാൻ കഴിഞ്ഞില്ല. ഈശ്വരപുരുഷന്മാർക്കുപോലും സ്ത്രീപുരുഷസംഗം ഇത്രയേറെ ഭയാവഹമാണെന്നിരിക്കെ ഗൃഹാസക്തരായ ഗ്രാമ്യജനങ്ങളുടെ സ്ഥിതി എന്തുപറയട്ടെ ? അനന്തരം പതിമ്മൂവായിരം വർഷം ശ്രീരാമൻ ബ്രഹ്മചര്യദീക്ഷയോടെ അവിച്ഛിന്നമായി അഗ്നിഹോത്രം ദീക്ഷിച്ചുപോന്നു. ദണ്ഡകകണ്ടകങ്ങളാൽ വ്രണിതമായ സ്വപാദപല്ലവത്തെ ഭക്തഹൃത്തടത്തിൽ സ്ഥാപിച്ചിട്ടു് ശ്രീരാമചന്ദ്രൻ ആത്മസ്വരൂപം പ്രാപിച്ചു.

നിരസ്തസാമ്യാതിശയനും സുരയാചനകൊണ്ടു് നരരൂപം ധരിച്ചവനും ആയ രഘുപതി, അമ്പുകൾകൊണ്ടു് ആഴിയെ ബന്ധിച്ചതും രാവണനെ വധിച്ചതുമൊന്നും ആശ്ചര്യകരമല്ല. അദ്ദേഹത്തിനു് ശത്രുവധത്തിനു് വാനരന്മാരുടെ തുണയെന്തിനു് ? ഏതൊരുവന്റെ പാപഹരവും പവിത്രവുമായ യശസ്സു് രാജസദസ്സുകളിൽ ഋഷികൾ ഇന്നും കീർത്തിക്കുന്നുവോ, ഏതൊരുവന്റെ പാദപത്മങ്ങൾ ഇന്ദ്രാദികൾപോലും കുമ്പിട്ടു കൂപ്പുന്നുവോ ആ രഘുകുലതിലകനെ ഞാൻ ശരണം പ്രാപിക്കുന്നു. അയോദ്ധ്യാവാസികളിൽശ്രീരാമചന്ദ്രനെ കാണുകയോ തൊടുകയോ, അടുത്തിരിക്കുകയോ, അനുഗമിക്കുകയോ ചെയ്തവരൊക്കെ യോഗിഗമ്യമായ പരമപദം പ്രാപിച്ചു. ശ്രീരാമചരിതം കേൾക്കുന്ന ആനൃശംസ്യപരനായ പുരുഷൻ കർമ്മബന്ധത്തിൽനിന്നും മുക്തനായിത്തീരുന്നു.

# ശ്രീരാമകൃഷ്ണദേവൻ: ധർമ്മപ്രതിഷ്ഠാതാവ്

കെ. കേശവൻ നായർ

ശ്രീരാമകൃഷ്ണ, തവ പാദാംബുജസ്മരണ-
ലോലം കുരുഷ്വ മമ ചിത്തം
ഭവജലധിമഗ്നം ദുരിതശതലഗ്നം
സന്താപസന്ദേഹദോളാന്തരസ്ഥം.

പ്രഭുസമ്മിതങ്ങളായ വേദങ്ങളിൽനിന്നു് തുടങ്ങി ഉപനിഷദാദി നാനാ ശാഖോപശാഖകളായി പിരിഞ്ഞു്, പുരാണാദിക്ഷേത്രങ്ങളെ ഫലസംപുഷ്ടമാക്കി, മാനവജീവിതത്തെ ധന്യധന്യമാക്കിത്തീർത്തു് വിരാജിച്ചരുളിയ ആർഷസംസ്കാരഗംഗ ഭാരതത്തിൻെറ മഹത്തമമായ പുണ്യസമ്പത്താണു്. ഭൗതികസുഖങ്ങളെ തൃണവൽ ഗണിച്ചു് ലോകക്ഷേമത്തിനും ആത്മശാന്തിക്കുംവേണ്ടി അരണ്യവാസികളായിക്കഴിഞ്ഞിരുന്ന ആത്മാരാമന്മാരായ ഋഷീശ്വരന്മാരാണു് നമ്മുടെ മാർഗ്ഗദർശികൾ. ചെങ്കോലും സിംഹാസനവുമുപേക്ഷിച്ചു് യോഗദണ്ഡും മരവുരിയും ധരിക്കാനാണു് അവർ അഭിലഷിച്ചിരുന്നതു്. ഭോഗത്തിലല്ല ത്യാഗത്തിലാണു് അവർ സുഖം ദർശിച്ചതു്. രാജാക്കന്മാരും പ്രഭുക്കന്മാരും അവരുടെ പാദദാസന്മാരായിക്കഴിഞ്ഞിരുന്നു. രഘുവംശമഹാകാവ്യത്തിൽ കാളിദാസൻ ദിലീപമഹാരാജാവിനെക്കൊണ്ടു് വസിഷ്ഠനോടു പറയിക്കുകയാണു്: 'ഇക്ഷ്വാകൂണാം ദുരാപേഽർത്ഥേ ത്വദധീനാഹി സിദ്ധയഃ' രഘുവംശരാജാക്കന്മാർക്കു് കാര്യം സാധിക്കാതെ വരുമ്പോൾ അതിൻെറ സിദ്ധികൾ അങ്ങയിൽ നിക്ഷിപ്തമാണെന്നു്.

വേദങ്ങളായിരുന്നു അന്നു് എല്ലാവരുടേയും പ്രമാണം. ആത്മശാന്തിയും ഈശ്വരസാക്ഷാത്ക്കാരവുമായിരുന്നു അന്നു് എല്ലാവരുടേയും ജീവിതലക്ഷ്യം. ഗുരുകുലങ്ങളായിരുന്നു അന്നത്തെ വിദ്യാകേന്ദ്രങ്ങൾ; ഗുരുക്കന്മാർ കാണപ്പെട്ട ദൈവങ്ങളും. പുരുഷാർത്ഥങ്ങളെ സാധിക്കുന്ന വിധത്തിൽ അടക്കും ചിട്ടയുമുള്ള ഒരു ജീവിതക്രമം അന്നുണ്ടായിരുന്നതായിക്കാണാം. ഗുണകർമ്മങ്ങളെ അടിസ്ഥാനമാക്കിയുള്ള ചാതുർവ്വർണ്ണ്യവ്യവസ്ഥ അന്നത്തെ സാമുദായികജീവിതത്തിനു് ഉയിരും ഉണർവ്വുമുണ്ടാക്കി. ഇങ്ങനെ ഭാരതത്തിൻെറ പൂർവ്വമഹിമ സർവ്വസമാരാദ്ധ്യമായിരുന്നു.

'കാലോഹി ദുരതിക്രമഃ' എന്ന പ്രമാണം അർത്ഥവത്താണു്. കാലചക്രം അതിവേഗം തിരിഞ്ഞുകൊണ്ടിരുന്നു. അതിൻെറ കനത്ത ആഘാതമേററു് പൂർവ്വമഹിമയുടെ നിറം മങ്ങി. പാപീയന്മാരുടെ ദിവസം സമാഗതമായി. ഭാരതീയഹൃദയങ്ങളിൽ വേരൂന്നിയിരുന്ന ശാന്തിയും സമാധാനവും പിഴുതെറിയപ്പെട്ടു. അവിശ്വാസം അന്ധവിശ്വാസം, അനാസ്ഥ തുടങ്ങിയവയാൽ മനുഷ്യഹൃദയം ചഞ്ചലമായി. ആസ്തിക്യബോധത്തിനു ക്ഷതമേററു. മായാവാദങ്ങളും മതകലഹങ്ങളും സാമുദായിക ജീവിതത്തെ മലീമസമാക്കി. പടിഞ്ഞാറുനിന്നു് കപ്പൽകയറി വന്ന ഭൗതികസംസ്കാരം ഭാരതീയമായ ആദ്ധ്യാത്മികഭാവത്തിൻെറ പരിശുദ്ധിയെ നാമാവശേഷമാക്കി. എങ്ങും ഭയങ്കരമായ അന്ധകാരം. ഭാരതത്തിൻെറ ആദ്ധ്യാത്മികനൗക കർണ്ണധാരനില്ലാതെ ദുഃഖസാഗരത്തിൽ മുങ്ങാൻ തുടങ്ങുകയാണു്. സാമാന്യജനം അന്ധാളിച്ചു നിന്നുപോയി. ഹൃദയാലുക്കൾ വിതുമ്മാൻ തുടങ്ങി. ഭക്തജനങ്ങൾ ഈശ്വരസ്തുതിയിൽ മുഴുകി. ഭക്തജനപ്രിയനായ ഭഗവാൻെറ മനസ്സലിഞ്ഞു. ദുഃഖസംസാരസാഗരത്തിൽ ആണ്ടുപോകുന്ന ഈ ആദ്ധ്യാത്മികധർമ്മനൗകയെ സമുദ്ധരിക്കാനായി അദ്ദേഹം മനുഷ്യരൂപത്തിൽ അവതരിച്ചു. ആ പുണ്യാത്മാവാണു് ഭഗവാൻ ശ്രീരാമകൃഷ്ണപരമഹംസൻ.

പരമഹംസദേവൻെറ ആവിർഭാവം ചരിത്രത്തിൻെറ ആവർത്തനമാണു്. യുഗയുഗാന്തരങ്ങളായി ഈ ആവർത്തനപ്രക്രിയ തുടർന്നുവന്നിട്ടുണ്ടു്. ധർമ്മക്ഷയം ഉണ്ടായപ്പോഴെല്ലാം അതിനെ സമുദ്ധരിക്കാനായി ഭഗവാൻ മനുഷ്യരൂപത്തിൽ അവതരിച്ചിട്ടുണ്ടു്. ഇന്നേവരെയുണ്ടായിട്ടുള്ള അവതാരങ്ങളുടെയെല്ലാം പരമലക്ഷ്യം

ധർമ്മപ്രതിഷ്ഠാപനമായിരുന്നു. രാമനും കൃഷ്ണനും, ബുദ്ധനും, ക്രിസ്തുവും, മുഹമ്മദുമെല്ലാം ഈ ലക്ഷ്യത്തെ സാക്ഷാത്ക്കരിക്കാൻവേണ്ടി വിണ്ണിൽനിന്നു് മണ്ണിലേയ്ക്കു് ഇറങ്ങിയ മഹാത്മാക്കളായിരുന്നു. വിഭിന്ന കാലഘട്ടങ്ങളിൽ, വിഭിന്നങ്ങളായ സാമൂദായികാന്തരീക്ഷങ്ങളിൽ, വിഭിന്ന കർമ്മമാർഗ്ഗങ്ങളിലൂടെ സഞ്ചരിച്ചു് ഏകവും അദ്വിതീയവുമായ ലക്ഷ്യത്തിലെത്തിച്ചേർന്നു് ജന്മകൃത്യം സഫലമാക്കിയ ധന്യന്മാരാണു് ഇത്തരം മഹാത്മാക്കൾ.

ശ്രീരാമകൃഷ്ണദേവൻേറയും ലക്ഷ്യം മറെറാന്നായിരുന്നില്ല. എന്നാൽ രൂപത്തിലും ഭാവത്തിലും വാക്കിലും പ്രവൃത്തിയിലും എല്ലാം തന്നെ പൂർവ്വാപേക്ഷയാ വ്യത്യസ്തവും ശ്രേഷ്ഠവുമാണു് ആചാര്യദേവൻെറ അവതാരമെന്നു് അദ്ദേഹത്തിൻെറ ചരിത്രം വ്യക്തമാക്കുന്നുണ്ടു്. അതുകൊണ്ടാണു് ഭക്തന്മാർ അദ്ദേഹത്തെ 'അവതാരവരിഷ്ഠൻ' എന്നു് സംബോധന ചെയ്യുന്നതു്.

ഗുരുദേവൻെറ അവതാരത്തെപ്പററി അദ്ദേഹത്തിൻെറ ശിഷ്യാഗ്രേസരനായ സ്വാമി വിവേകാനന്ദൻ ഇങ്ങനെ പറയുന്നു: ''ആര്യവർഗ്ഗത്തിൻെറ സത്യമായ ധർമ്മമേതെന്നു കാട്ടുവാൻ – അതിൻെറ അതിസ്മൃതിയായ ചരിത്രത്തിൻെറ ഗതിയിൽ നാടാകെ ചിതറിക്കിടക്കുന്ന വളരെ വിഭാഗങ്ങളുടേയും ശാഖകളുടേയുമൊക്കെയിടയ്ക്കു് പുറം കാഴ്ചയ്ക്കു് പൊരുത്തംകെട്ടതും സർവ്വദാ തമ്മിൽതല്ലുന്നതും സർവ്വഥാ വിയോജിക്കുന്ന ആചാരങ്ങൾ നിറഞ്ഞതുമായ സമ്പ്രദായങ്ങളുടെ എണ്ണം നിറഞ്ഞു വഴികയാൽ സ്വദേശികൾക്കു് കുഴയുന്ന കടംകഥയും വിദേശികൾക്കു് കുത്സനപാത്രവുമായിത്തീർന്ന ഹിന്ദുമതത്തിൻെറ യഥാർത്ഥമായ ഐക്യം കിടക്കുന്നതു് എവിടെയാണെന്നു് കാട്ടിക്കൊടുക്കുവാൻ – സർവ്വോപരി കാലപ്രവാഹംകൊണ്ടു് ഇക്കാലമത്രയും വിസ്മൃതിയിൽ തള്ളപ്പെട്ടിരുന്ന ഈ ധർമ്മത്തിൻെറ വൈശ്വമായ ചേതനയും സ്വഭാവവും തൻെറ ജീവിതത്തിൽ കോരിച്ചൊരിഞ്ഞു് ആ അത്ഭുത ജീവിതത്തെ സനാതനധർമ്മത്തിൻെറ സജീവ മൂർത്തിയായി മനുഷ്യർക്കു മുമ്പിൽ അവരുടെ ശാശ്വതഹിതത്തിനായി ഉയർത്തിപ്പിടിക്കാൻ' ശ്രീരാമകൃഷ്ണദേവൻ അവതരിച്ചു.

'ഈ നവപ്രബോധനത്തിൻെറ ഉജ്ജ്വലതയുടെ മുമ്പിൽ ഭാരതചരിത്രത്തിലെ പൂർവ്വനവോത്ഥാനങ്ങളുടെയെല്ലാം മഹിമ ഉദയസൂര്യൻെറ മുമ്പിൽ നക്ഷത്രങ്ങളെന്നപോലെ നിഷ്പ്രഭങ്ങളായിപ്പോകും.'

ഭക്തികൊണ്ടും വിശ്വാസംകൊണ്ടും സംപൂതമായ ഒരു ബ്രാഹ്മണകുടുംബത്തിൽ ക്ഷുദിരാമൻേറയും ചന്ദ്രമണീദേവിയുടേയും പുത്രനായി 1836 ഫെബ്രുവരി 17-ാംനു ശ്രീരാമകൃഷ്ണദേവൻ ജനിച്ചു. ഗയയിൽവെച്ചു് ഗദാധരദർശനത്തിൻെറ ഫലമായുണ്ടായ പുത്രനായതുകൊണ്ടു് പിതാവു് സ്വപുത്രനു് 'ഗദാധരൻ' എന്നു് നാമകരണം ചെയ്തു. അദ്ദേഹത്തിൻെറ ബാല്യം പല അത്ഭുതകഥകളും നിറഞ്ഞതാണു്. കുറച്ചുകാലം വിദ്യാലയത്തിലേയ്ക്കു് പോയെങ്കിലും പഠിത്തം തുടർന്നുപോകാൻ അദ്ദേഹം ആഗ്രഹിച്ചില്ല. മുജ്ജന്മത്തിലെ ദൈവികമായ വിദ്യാസമ്പത്തു് ഹൃദയത്തിൽ കത്തിയെരിഞ്ഞുകൊണ്ടിരിക്കുമ്പോൾ ബാഹ്യലോകത്തുനിന്നു് വിജ്ഞാനത്തിൻെറ പതിരുകൾ പെറുക്കിയെടുക്കാൻ അദ്ദേഹത്തിനു താൽപര്യമില്ലാതെ വന്നതിൽ അത്ഭുതത്തിന്നവകാശമില്ല. അദ്ദേഹം പറയുന്നു: 'ഗ്രന്ഥം അതിൻെറ പ്രവൃത്തി ചെയ്യാതെ ഗ്രന്ഥിയുടെ (കെട്ടു്, അഹംകാരം) പ്രവൃത്തി ചെയ്യുന്നു. വിവേകവും വൈരാഗ്യവുമില്ലാതെ ഗ്രന്ഥാദികൾ അഭ്യസിക്കുന്നതുകൊണ്ടു് ഹൃദയത്തിൽ അഹങ്കാരത്തിൻെറ തഴമ്പു് മുററുകയേയുള്ളൂ.' എന്നാൽ പുരാണകഥാശ്രവണത്തിലും ഭക്തിവിഷയങ്ങളിലും അദ്ദേഹത്തിനു് വലിയ താത്പര്യമായിരുന്നു. ചെറുപ്പത്തിൽത്തന്നെ പൈതൃകമായി സിദ്ധിച്ച ഈ ഭക്തിരസപ്രവണത ഭാവിയിൽ അദ്ദേഹത്തെ പരമഭാഗവതനാക്കിത്തീർത്തു.

ഗുരുദേവൻ ഉപനയനം കഴിഞ്ഞു് ആദ്യത്തെ ഭിക്ഷ സ്വീകരിച്ചതു് ഒരബ്രാഹ്മണസ്ത്രീയിൽനിന്നായിരുന്നു. അനാചാരത്തിനും അന്ധവിശ്വാസത്തിനും എതിരേയുള്ള ശ്രീരാമകൃഷ്ണദേവൻെറ ആദ്യത്തെ കാൽവെപ്പായിരുന്നു ഇതു്. രണ്ടാമത്തേതു് ദക്ഷിണേശ്വരത്തിലെ പൂജാരിയായതാണു്. ഒരു ശൂദ്രസ്ത്രീയുടെ ക്ഷേത്രത്തിൽ ബ്രാഹ്മണൻ പൂജാരിയാകുന്നതു് അന്നത്തെ ആചാരത്തിനു് യോജിച്ചതായിരു

ന്നില്ല. എന്നാൽ ഈശ്വരൻെറ മുമ്പിൽ എല്ലാവരും സമന്മാരാണ്. അവിടെ ഉച്ചനീചഭാവമില്ല. എന്ന് പരിപൂർണ്ണബോധമുള്ള പരമഹംസരുണ്ടോ അത്തരം അനാചാരങ്ങളുടെ മുമ്പിൽ തല കുനിക്കുന്നു?

ഈ പൂജകപദഗ്രഹണം ശ്രീരാമകൃഷ്ണദേവൻെറ ചരിത്രത്തിൽ ഒരു പരിവർത്തനഘട്ടമായിരുന്നു. അദ്ദേഹം ദേവീപൂജയിൽ മുഴുകി ജഗദംബികയുമായി തന്മയീഭവിച്ചു. സ്വയം ഭക്തിലഹരിയിൽ ആറാടി. പല ഉന്മാദഭാവങ്ങളും പ്രകടിപ്പിച്ചു. സാമാന്യജനങ്ങൾ ഈയവസരത്തിൽ അദ്ദേഹത്തെ ഒരു ഭ്രാന്തനായി ചിത്രീകരിച്ചു. എന്നാൽ കണ്ണുള്ളവർക്കെല്ലാം മനസ്സിലായി ഇതെല്ലാം യഥാർത്ഥഭക്തൻെറ ലീലകളാണെന്ന്.

മാതാവും ബന്ധുക്കളും അദ്ദേഹത്തെ പ്രപഞ്ചത്തിലേയ്ക്കു മടക്കിക്കൊണ്ടുവരുവാനെന്നോണം വിവാഹബന്ധത്തിൽ കുടുക്കി. പക്ഷെ അദ്ദേഹം കുടുങ്ങിയില്ല. ആ വൈവാഹികജീവിതവും അദ്ദേഹത്തിൻെറ മാഹാത്മ്യത്തെ കൂടുതൽ പ്രകാശമാനമാക്കുകയാണ് ചെയ്തതു്. ശാരദാമണിദേവിയും ശ്രീരാമകൃഷ്ണപരമഹംസനും ആദ്ധ്യാത്മികജീവിതത്തിൽ അന്യോന്യപൂരകങ്ങളായ രണ്ടു പ്രതീകങ്ങളായി വർത്തിച്ചു. ലോകചരിത്രത്തിൽ എവിടെയാണ് ഇത്ര സംപൂതമായ ഒരു ദാമ്പത്യജീവിതം കണ്ടിട്ടുള്ളതു്? നൈഷ്ഠികബ്രഹ്മചര്യത്തിൻെറ തേജോമയങ്ങളായ മൂർത്തികളായി വിരാജിച്ചരുളിയ ആ ദിവ്യദമ്പതികളാണ് ആധുനികഭാരതത്തിൻെറ ആദ്ധ്യാത്മികദീപശിഖകൾ.

'സ്ത്രീയെ മാതാവോ സോദരിയോ മകളോ ആയി കണക്കാക്കിയാൽ മാത്രമേ അവളിൽ നിന്ന് നിങ്ങൾക്ക് ഒഴിഞ്ഞുമാറാൻ സാധിക്കയുള്ളു. അതാണ് ബന്ധങ്ങളിൽവെച്ച് ഏററവും പരിശുദ്ധമായിട്ടുള്ളതും. നേരെമറിച്ച് നിങ്ങൾ അവളെ അവമാനിക്കുകയാണെങ്കിൽ– സുഖസംപൂർത്തിക്കുള്ള ഒരു കളിപ്പാവയായി അവളെ കരുതുകയാണെങ്കിൽ – അവളുടെ പ്രതികാരാഗ്നി ലോകാന്തരങ്ങളിൽപ്പോലും നിങ്ങളെ പിന്തുടരുകയും ആ അഗ്നിയിൽ നിങ്ങൾ വെന്തു വെണ്ണീറാവുകയും ചെയ്യും.' ഇതാണ് സ്ത്രീകളോടുള്ള സമീപനത്തെപ്പററി ശ്രീരാമകൃഷ്ണദേവൻെറ അഭിപ്രായം. ഒരു സ്ത്രീയോടുള്ള പുരുഷൻേറയും പുരുഷനോടുള്ള സ്ത്രീയുടേയും ശരിയായ മനോഭാവമെന്തായിരിക്കണമെന്ന് തൻെറ പരിശുദ്ധജീവിതം കൊണ്ടു് ശ്രീരാമകൃഷ്ണൻ ലോകത്തെ പഠിപ്പിച്ചു.

ധർമ്മാദപേതം യത് കർമ്മ
യദ്യപി സ്യാത് മഹാഫലം
ന തത് സേവേത മേധാവീ
ന തദ്ധിതമിഹോച്യതേ.

ധർമ്മനിരപേക്ഷമായ കർമ്മത്തിന് വലിയ ഫലമുണ്ടായാലും ബുദ്ധിമാൻ അത്തരം കർമ്മം ഒരിക്കലും ചെയ്യരുതു്. അതു് ഒരിക്കലും ഹിതകരമല്ല എന്ന് മഹാഭാരതത്തിൽ പറയുന്നു. ശ്രീരാമകൃഷ്ണദേവൻെറ സന്ദേശവും ഇതു തന്നെയാണ്.

ഏതു കാര്യത്തിലും ശാസ്ത്രമര്യാദയെ ആദരിക്കണം എന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. ഈ നിയമം അദ്ദേഹത്തിൻെറ ആദ്ധ്യാത്മികജീവിതത്തിൽ വ്യക്തമായിക്കാണാം. മുമുക്ഷു, സാധകൻ, സിദ്ധൻ എന്നീ ക്രമത്തിലാണ് അദ്ദേഹത്തിൻെറ എല്ലാ ലീലകളും. ഈ ലോകത്തിൻെറ നിയന്താവായി ഒരീശ്വരൻ ഉണ്ടെന്നുള്ളതിൽ പ്രായേണ ആർക്കും പക്ഷാന്തരമില്ല. ശ്രീരാമകൃഷ്ണദേവൻ ഇതുകൊണ്ടും തൃപ്തിപ്പെടുന്നില്ല. അദ്ദേഹം ആ ഈശ്വരനെ പ്രത്യക്ഷമാക്കാൻ പരിശ്രമിച്ചു.

അകർമ്മണ്യതയും ആലസ്യവുമുപേക്ഷിക്കാൻ ഈശ്വരാർപ്പണബുദ്ധിയോടെ പ്രയത്നിക്കണമെന്ന് അദ്ദേഹം സ്വജീവിതംകൊണ്ടു വ്യക്തമാക്കി. കല്ക്കത്തയെപ്പോലെ ഭോഗസുഖത്തിൽ മുഴുകിയിരിക്കുന്ന ഒരു നഗരത്തിൽ ഇരുന്നുകൊണ്ടു കാമിനീകാഞ്ചനത്യാഗം സുസാദ്ധ്യമാണെന്ന് അദ്ദേഹം തെളിയിച്ചു. ബുദ്ധിയിൽ ജ്ഞാനവും ഹൃദയത്തിൽ ഭക്തിയും ശരീരത്തിൽ കാലോചിതകർമ്മശേഷിയുമെല്ലാം ഇക്കാലത്തു് എത്രത്തോളം ആവശ്യമായിട്ടുള്ളതാണെന്നു് അദ്ദേഹം നമ്മെ പഠിപ്പിച്ചു. ദൗർബ്ബല്യത്തെ ഉപേക്ഷിച്ചു വീര്യവാന്മാരാകാനദ്ദേഹം നമ്മെ ഉപദേശിച്ചു.

അദ്ദേഹത്തിൻെറ സർവ്വമതസമന്വയസിദ്ധാന്തം നമ്മെയെല്ലാം പുളകംകൊള്ളിക്കുന്ന മറെറാരാദർശമാണ്. ഇതിനെപ്പററി വിവേകാനന്ദസ്വാമികൾ പറയുന്നതിപ്രകാരമാണ്: 'മഹാഫലസംഭാവകമായ ഈ യുഗാദിയുടെ ഉദയത്തിൽത്തന്നെ മതപരമായ വിചാരത്തിൻേറയും ആരാധനയുടേയുമായ എല്ലാ കാഴ്ചപ്പാടു

കളുടേയും ആദർശങ്ങളുടേയും അന്തരഞ്ജനം വിളംബരം ചെയ്യപ്പെടുകയാണ്: ഈ അപരിമിതവും അഖിലാശ്ലേഷിയുമായ ആദർശം സനാതനധർമ്മത്തിന് സ്വതഃസിദ്ധമെങ്കിലും ഇക്കാലമത്രയും ഗൂഢമായി കിടക്കുകയായിരുന്നു. അതിപ്പോൾ വീണ്ടും കണ്ടെത്തപ്പെട്ട് മനുഷ്യവർഗ്ഗത്തിനായി കാഹളധ്വനിയിൽ പ്രഖ്യാപനം ചെയ്യപ്പെടുകയുമാണ്.'

ശ്രീരാമകൃഷ്ണദേവന്റെ ആശയങ്ങൾ ഗാന്ധിജിയിലൂടെ പ്രതിഫലിച്ചതിങ്ങനെയാണ്: 'ഗീതയിൽ വിശ്വസിക്കുംപോലെ ഞാൻ ബൈബിളിലും വിശ്വസിക്കുന്നു. എന്റെ മതത്തെപോലെതന്നെ സത്യമാണ് ലോകത്തിലെ എല്ലാ മതങ്ങളുമെന്ന് ഞാൻ കരുതുന്നു. പക്ഷെ മതവിശ്വാസികൾതന്നെ മതങ്ങളുടെ ഹാസ്യചിത്രങ്ങൾ വരയ്ക്കുന്നതു് എന്നെ വേദനിപ്പിക്കുന്നു.'

എത്ര വലിയ അന്ധവിശ്വാസികളേയും അവിശ്വാസികളേയും തന്നിലേയ്ക്ക് ആകർഷിക്കാൻ ശ്രീരാമകൃഷ്ണദേവനുള്ള കഴിവ് അന്യാദൃശമത്രെ. അദ്ദേഹത്തിന്റെ പെരുമാററം സരളവും ഋജുവുമായിരുന്നു. നരേന്ദ്രനെ വിവേകാനന്ദനാക്കിയ മഹാത്മാവാണദ്ദേഹം. ശ്രീരാമകൃഷ്ണചരിതത്തിന്റെ പ്രൗഢമായ വ്യാഖ്യാനമാണ് ശ്രീ വിവേകാനന്ദസ്വാമികളുടെ പ്രബോധനങ്ങൾ.

ഗുരുദേവന്റെ വായ്മൊഴികൾ പ്രസിദ്ധങ്ങളാണ്. ആത്മജ്ഞാനം, ഈശ്വരൻ, മായ, അവതാരം, ജീവന്റെ അവസ്ഥാഭേദം, ഗുരു, ധർമ്മം, സംസ്കാരവും സാധനയും, സാധനയുടെ അധികാരി, പലതരത്തിലുള്ള സാധകന്മാർ, ഉത്തമഭക്തൻ, സാധനാമാർഗ്ഗത്തിലെ വിഘ്നം, സാധനയ്ക്കുള്ള ഉപകരണങ്ങൾ, സാധനയിൽ അധ്യവസായം, വ്യാകുലത, ഭക്തിയും ഭാവവും, ധ്യാനം, സാധനയും ആഹാരവും, ഭഗവത്കൃപ, സിദ്ധാവസ്ഥ, സർവ്വധർമ്മസമന്വയം, കർമ്മഫലം, യുഗധർമ്മം, ധർമ്മപ്രചാരം തുടങ്ങിയ വിഷയങ്ങളെക്കുറിച്ച് ആധികാരികരൂപത്തിലുള്ള ഗുരുദേവന്റെ ധർമ്മവാണികൾ അനന്തങ്ങളാണ്.

അമൃതദ്രവസദൃശമായ ഈ പ്രബോധനങ്ങൾ വഴി ലോകത്തിന് മാർഗ്ഗദർശനം നൽകി ജന്മകൃത്യം സാധിച്ച് 1886 ആഗസ്റ്റ് 16-ാംനു ആ യോഗിവര്യൻ മഹാസമാധിയിൽ ലയിച്ചു.

ഈശ്വരസാക്ഷാത്ക്കാരത്തെ ജീവിതവ്രതമാക്കിയ ഇത്തരം ഒരു മഹാത്മാവിനെ ലോകം ഇതിനു മുൻപ് കണ്ടിട്ടില്ല. അദ്ദേഹത്തിന്റെ ഉപദേശങ്ങളും ആദർശങ്ങളും ലോകത്തിന് ഇന്ന് എന്നത്തേക്കാളും കൂടുതൽ ആവശ്യമാകുന്നു.

''അന്ധേനൈവ നീയമാനാ യഥാന്ധാഃ'' എന്ന മട്ടിൽ അന്ധനാൽ നയിക്കപ്പെടുന്ന അന്ധന്മാരായി കഴിഞ്ഞുകൂടുകയാണ് ഇന്നു നാം. ധർമ്മക്ഷയത്താൽ നമ്മുടെ സാമുദായിക ജീവിതം ഇന്നാകെ അലങ്കോലപ്പെട്ടിരിക്കയാണ്. ഭർത്തൃഹരിയുടെ സുഭാഷിതം ഇവിടെ സ്മർത്തവ്യമാണ്:

ബോദ്ധാരോ മത്സരഗ്രസ്താ
പ്രഭവഃ സ്മയദൂഷിതാഃ
അബോധോപഹതശ്ചാന്യേ
ജീർണ്ണമംഗേ സുഭാഷിതം.

'അറിവുള്ളവർ മാത്സര്യഭാവത്തിൽ കഴിയുന്നു. പ്രഭുക്കന്മാർ ഗർവ്വിഷ്ഠരാണ്. സാധാരണക്കാർ അജ്ഞരുമാണ്. അതുകൊണ്ടു് സുഭാഷിതം ഹൃദയത്തിൽ ഇരുന്നുതന്നെ ജീർണ്ണിച്ചുപോയി.'

ഈ തീച്ചൂളയിൽനിന്ന് രക്ഷനേടുവാനായി നാമിന്ന് എന്തുചെയ്യണം? ശ്രീരാമകൃഷ്ണദേവന്റെ വചനാമൃതം ആവോളം പാനം ചെയ്യുക എന്നതാണ് പരിഹാരമാർഗ്ഗം. 'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്,' വലിയ ആപത്തുകളിൽനിന്ന് നമ്മെ രക്ഷിക്കാൻ ആ ധർമ്മത്തിന്റെ ഒരു കണികയ്ക്കുപോലും കഴിവുണ്ട്.

ശ്രീരാമകൃഷ്ണദേവൻ പ്രാചീനങ്ങളായ ഭാരതീയാദർശങ്ങളെ സാധാരണക്കാർക്ക് മനസ്സിലാകുന്ന ഭാഷയിൽ ചെറിയ ചെറിയ കഥകളിലൂടേയും ദൃഷ്ടാന്തങ്ങളിലൂടേയും ഉപദേശിച്ചു. സാധാരണക്കാരിൽ ആസ്തിക്യബോധമുളവാക്കാൻ പര്യാപ്തമാണ് അദ്ദേഹത്തിന്റെ ഏതു വാക്കും. തന്നെ സമീപിക്കുന്ന ഏതൊരാളിലും ആദ്ധ്യാത്മിക പരിവേഷത്തിന്റെ പ്രഭാവം ചെലുത്തുവാൻ അദ്ദേഹത്തിനുള്ള കഴിവ് അന്യാദൃശമായിരുന്നു. നാനാജാതിമതസ്ഥരെ ഒരേ ഈശ്വരന്റെ സന്താനങ്ങളായി ദർശിച്ച് അവരിൽ വിദ്വേഷത്തിന്റെ സ്ഥാനത്തു് സ്നേഹത്തിന്റേയും ഈശ്വരവിശ്വാസത്തിന്റേയും ഭാവമുളവാക്കി വിരാജിച്ചരുളിയ ആ ജഗത്ഗുരുവിന്റെ പാവനസ്മരണ നമ്മെയെല്ലാം പരിശുദ്ധമാക്കട്ടെ!

# തഥാഗതകഥാമൃതം

പോൾ കാരൂസ്

## വിശ്വദീപം

കൗശാംബിയിൽ വേദാദ്ധ്യയനം ചെയ്ത വനും വാദകുശലനുമായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. വാദത്തിൽ തനിക്കു തുല്യനായി ആരെയും കാണാതിരുന്നതിനാൽ അയാൾ ഒരു ചൂട്ടും കത്തിച്ചു പിടിച്ചുകൊണ്ടാണ് നടക്കാറു്. വിചിത്രമായ ഈ ഏർപ്പാടിന്റെ കാരണം ചോദിച്ചപ്പോൾ അയാൾ പറഞ്ഞു: 'ലോകമെല്ലാം ഇരുളിലാണ്ടിരിക്കുന്നു; എന്നാലാവുന്നത്ര വെളിച്ചം അതിനു കൊടുക്കാൻവേണ്ടിയാണ് ഞാനിങ്ങനെ ചെയ്യുന്നതു്.'

അങ്ങാടിയിൽ ഇരുന്നിരുന്ന ഒരു ശ്രമണൻ ഈ വാക്കുകൾ കേൾക്കാനിടയായി; അദ്ദേഹം പറഞ്ഞു: 'സ്നേഹിതാ, സർവ്വവ്യാപകമായ ദിവാദീപം കാണാൻ തനിക്കു കണ്ണില്ലെങ്കിൽ ലോകത്തെ തമോമയമെന്നു വിളിക്കരുതേ. തന്റെ ചൂട്ട് സൂര്യന്റെ മഹിമയ്ക്ക് അല്പംപോലും മാററുകൂട്ടുന്നില്ല; അന്യരുടെ മനസ്സ് പ്രകാശമാക്കാനുള്ള തന്റെ പ്രയത്നം ധിക്കാരമെന്നപോലെ വ്യർത്ഥവുമാണ്.'

അതു കേട്ട ബ്രാഹ്മണൻ ചോദിച്ചു: 'താങ്കൾ പ്രസ്താവിക്കുന്ന സൂര്യനെവിടെ?' ശ്രമണൻ പറഞ്ഞു: 'തഥാഗതന്റെ വിജ്ഞാനമാണ് മനോദിനകരൻ. അദ്ദേഹത്തിന്റെ പ്രകാശം അഹോരാത്രം വിളങ്ങുന്നു; വിശ്വാസം ദൃഢമായവന് നിർവ്വാണപാതയിൽ വെളിച്ചം ലഭിക്കാതെ വരികയില്ല; നിർവ്വാണത്തിൽ അവൻ അനന്താനന്ദത്തിന്നവകാശിയായിത്തീരുന്നു.'

## ആഡംബരജീവിതം

ബുദ്ധൻ ശ്രാവസ്തിക്കു സമീപം ലോകപരിവർത്തനത്തിനുവേണ്ടി ധർമ്മപ്രചരണം നടത്തിവരവേ, പലതരത്തിലുള്ള രോഗങ്ങൾകൊണ്ട് പീഡിതനായ ഒരു വലിയ ധനികൻ വന്ന് കൈയ്കൂപ്പിക്കൊണ്ടു പറഞ്ഞു: 'വിശ്വവന്ദ്യനായ മഹാത്മൻ, യഥാവിധി അഭിവാദനം ചെയ്യാത്ത അപരാധത്തിനു് എനിക്കു മാപ്പു നല്കിയാലും; എന്തെന്നാൽ വല്ലാത്ത സ്ഥൗല്യം കൊണ്ടും അതിയായ താമസികതകൊണ്ടും മററു പലേ അസുഖങ്ങൾകൊണ്ടും ഞാൻ വളരെയേറെ കഷ്ടപ്പെടുന്നു; അക്കാരണത്താൽ വേദന കൂടാതെ എനിക്ക് അനങ്ങാൻതന്നെ വയ്യ.'

ആ മനുഷ്യന്റെ ഭോഗമഗ്നത കണ്ടു് തഥാഗതൻ ചോദിച്ചു: 'തന്റെ രോഗത്തിന്റെ കാരണങ്ങൾ അറിയാൻ തനിക്കു താല്പര്യമുണ്ടോ?' അതു മനസ്സിലാക്കാൻ അയാൾ താല്പര്യം പ്രകടിപ്പിച്ചപ്പോൾ തഥാഗതൻ അരുളി: 'താൻ പരാതിപ്പെടുന്ന അവസ്ഥാവിശേഷം ഉണ്ടാകാൻ അഞ്ചു കാരണങ്ങളുണ്ടു്: ''വിഭവസമൃദ്ധമായ ഭക്ഷണം, നിദ്രാസക്തി, ഭോഗലാലസ, അവിവേകം, കർത്തവ്യാഭാവം. ആഹാരത്തിൽ നിയന്ത്രണം ശീലിക്കുക; തന്റെ കഴിവുകൾ തുടരെ ഉപയോഗിക്കാൻ കഴിയുന്ന എന്തെങ്കിലും കർത്തവ്യം ഏറെറടുക്കുക; തന്നെക്കൊണ്ടു് സമസൃഷ്ടങ്ങൾക്ക് എന്തെങ്കിലും പ്രയോജനമുണ്ടാക്കുക.'' ഈ ഉപദേശം അനുസരിച്ചാൽ തന്റെ ആയുസ്സു നീട്ടിക്കിട്ടും.'

ധനികൻ ബുദ്ധന്റെ ഉപദേശം അനുസരിച്ചു; കുറച്ചുകാലം കഴിഞ്ഞു് ശരീരത്തിനു് ലഘുത്വവും യൗവ്വനോല്ലാസവും വീണ്ടു കിട്ടി. അയാൾ പരിചാരകരോ കുതിരയോ കൂടാതെ കാൽനടയായി വിശ്വവന്ദ്യന്റെ അടുത്തുവന്ന് അറിയിച്ചു: 'പ്രഭോ, അവിടുന്ന് എന്റെ ശരീരരോഗങ്ങൾ അകററി. ഞാനിപ്പോൾ എന്റെ മനസ്സിനു് പ്രകാശം തേടി വന്നിരിക്കയാണ്.'

അപ്പോൾ തഥാഗതൻ അരുളി: 'ലൗകികമനുഷ്യൻ അവന്റെ ദേഹത്തെ പോഷിപ്പിക്കുന്നു; എന്നാൽ വിവേകി തന്റെ മനസ്സിനേയും പോഷിപ്പിക്കുന്നു. ഭോഗതൃപ്തിയിൽ ഏർപ്പെട്ടുന്നവൻ സ്വന്തം നാശം വരുത്തിവെയ്ക്കുന്നു; നേരേമറിച്ച് ധർമ്മം അനുസരിക്കുന്നവന് പാപമോചനവും ദീർഘായുസ്സും ലഭിക്കുന്നു.'

വിവർത്തകൻ: സിദ്ധിനാഥാനന്ദസ്വാമി.

---

മേയ്മാസത്തിലെ ഏകദിന അന്തര്യാഗം 10-ാം തീയതി ഞായറാഴ്ച ആയിരിക്കുന്നതാണ്.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 55 | 1970 ജൂൺ | ലക്കം 6 |
|---|---|---|

## അമൃതവാണി

വേദാന്തത്തിൽ സമരത്തിനു സ്ഥാനമുണ്ട്, എന്നാൽ ഭയത്തിനില്ല. നിങ്ങൾ സ്വരൂപത്തിൽ ഉറച്ചുനില്ക്കാൻ തുടങ്ങുമ്പോൾ എല്ലാ ഭയങ്ങളും മാഞ്ഞുപോകും. നിങ്ങൾ ബദ്ധനാണെന്നു സ്വയം വിചാരിക്കുന്ന പക്ഷം ബദ്ധനായിത്തന്നെ ഇരിക്കും; സ്വതന്ത്രനാണെന്നു വിചാരിക്കുന്നപക്ഷം സ്വതന്ത്രനാവുകയും ചെയ്യും. ഈ വ്യാവഹാരികലോകത്തിലിരിക്കെത്തന്നെ നമുക്കനുഭവപ്പെടുന്ന തരം സ്വാതന്ത്ര്യം യഥാർത്ഥസ്വാതന്ത്ര്യത്തിന്റെ മങ്ങിയ ഒരനുഭൂതിയാണ്; അല്ലാതെ യഥാർത്ഥസ്വാതന്ത്ര്യമല്ല.

പ്രകൃതിനിയമങ്ങൾക്കു വഴങ്ങുന്നതാണ് സ്വാതന്ത്ര്യം എന്ന അഭിപ്രായത്തോടു ഞാൻ വിയോജിക്കുന്നു. അതിന്റെ അർത്ഥമെന്തെന്ന് എനിക്കു മനസ്സിലാകുന്നില്ല. മനുഷ്യപുരോഗതിയുടെ ചരിത്രം നിരീക്ഷിച്ചാൽ പ്രകൃതിയെ ധിക്കരിച്ചതാണ് ആ പുരോഗതിയുടെ നിദാനമെന്നു കാണാം. താഴ്ന്ന നിയമങ്ങളെ അതിക്രമിച്ചത് ഉയർന്നവയിൽക്കൂടിയാണെന്നു പറഞ്ഞേക്കാം. എന്നാൽ അവിടേയും വിജിഗീഷുവായ മനസ്സ് സ്വാതന്ത്ര്യാർത്ഥം യത്നിക്കയത്രേ ചെയ്തിട്ടുള്ളത്. പോരാട്ടവും നിയമത്തിൽക്കൂടിയാണെന്നു കണ്ട നിമിഷത്തിൽ അതിനെയും ജയിച്ചടക്കുവാൻ മനസ്സ് ആഗ്രഹിച്ചു. അതിനാൽ എങ്ങനെയായാലും സ്വാതന്ത്ര്യമാണാദർശം. വൃക്ഷങ്ങൾ ഒരിക്കലും നിയമം ലംഘിക്കുന്നില്ല. പശു മോഷ്ടിക്കുന്നതായി കണ്ടിട്ടില്ല. മുത്തുച്ചിപ്പി ഒരിക്കലും കള്ളം പറഞ്ഞിട്ടില്ല. എങ്കിലും ഇവയൊന്നും മനുഷ്യനെക്കാൾ വലിയവയല്ല. ഈ ജീവിതമെന്നത് വിപുലമായ ഒരു സ്വാതന്ത്ര്യസമരമാണ്. അതിർകടന്ന നിയമവിധേയത്വം, സമുദായത്തിലായാലും രാഷ്ട്രത്തിലായാലും മതത്തിലായാലും, നമ്മെ കേവലം ജഡപദാർത്ഥമാക്കും. ആവശ്യത്തിൽക്കവിഞ്ഞ നിയമബാഹുല്യം മരണത്തിന്റെ ഒരു സുനിശ്ചിതലക്ഷണമാണ്. ഏതെങ്കിലും സമുദായത്തിൽ ആവശ്യത്തിലധികം നിയമങ്ങൾ നിലവിലുണ്ടെങ്കിൽ, ആ സമുദായം വൈകാതെ നാശമടയുമെന്നുള്ളതിന്റെ പിഴയ്ക്കാത്ത ലക്ഷണമാണത്. നിങ്ങൾ ഭാരതത്തിലെ സ്ഥിതിവിശേഷങ്ങളെപ്പററി പഠിച്ചാൽ കാണാം, ഹിന്ദുക്കളെപ്പോലെ ഇത്ര വളരെ നിയമങ്ങളുള്ള ഒരു ജനത മററില്ലെന്ന്; ഇതിന്റെ ഫലം ആ ജനതയുടെ വിനാശവുമാണ്. എന്നാൽ ഹിന്ദുക്കളുടെ ഇടയിൽ ഒരു സവിശേഷാശയം നിലവിലിരുന്നു – അതായത്, മതത്തിന്റെ കാര്യത്തിൽ പ്രമാണങ്ങളും വിശ്വാസങ്ങളും ഉണ്ടാക്കിയില്ല. അതിനാൽ അവിടെ മതത്തിനു പരമാവധി വളർച്ച്യുണ്ടായി. ശാശ്വതനിയമം സ്വാതന്ത്ര്യമാവാൻ തരമില്ല; എന്തെന്നാൽ നിത്യവസ്തുവിനെ നിയമത്തിനുള്ളിലാക്കുന്നത് അതിനെ പരിമിതമാക്കുകയാണ്.

വിവേകാനന്ദസാഹിത്യസർവ്വസ്വം നാലാംഭാഗം, 78 – 79.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീരാമകൃഷ്ണദേവന്റെ മഹാസമാധിക്കു ശേഷം യുവശിഷ്യന്മാരെല്ലാവരുംകൂടി ഗൃഹസ്ഥ ഭക്തന്മാരുടെ സഹായത്തോടെ ആരംഭിച്ച വരാഹനഗരം മഠത്തിലെ ജീവിതത്തെക്കുറിച്ചു് ശ്രീ ലാട്ടുമഹാരാജ് വിവരിക്കുകയാണ്: "ഞങ്ങളുടെ ഇടയിൽ താരക്ദാ (ശ്രീ ശിവാനന്ദസ്വാമികൾ) ആയിരുന്നു ഏററവും ഉത്സാഹശീലൻ; ആളൊരു രസികനായിരുന്നു. സദാ തിമർത്തു മറിഞ്ഞുകൊണ്ടിരിക്കും. എന്തു ഭംഗിയായിട്ടാണ് ഓരോരുത്തരേയും അനുകരിക്കുക എന്നോ! എന്നിട്ടു ഞങ്ങളോടു പറയും: 'നിങ്ങളെ കളിയാക്കിക്കൊണ്ടു് അല്പം ചിരിക്കാനുള്ള വകയുണ്ടാക്കി എന്നുവെച്ചു് ശുണ്ഠിയെടുത്തു് കലിതുള്ളല്ലേ, ട്ടോ,' എന്നു്. എനിക്കു് പക്ഷെ അതൊന്നും അത്ര പിടിക്കില്ല. ഞാനിടയ്ക്കിടെ ചോദിക്കും: 'ഈ ഗോഷ്ഠിയൊക്കെ കാണിക്കാനാണോ നിങ്ങളൊക്കെ വീടും കുടിയും വിട്ടിറങ്ങിപ്പോന്നിരിക്കുന്നതു് ?' ഞാനിതു് പറഞ്ഞാലുടനെ രാഖാൽ പറയും: 'എടോ, പിന്നെ ഞങ്ങളിനി എന്താണ് ചെയ്യേണ്ടതു് ? ഗുരുദേവൻ നമ്മളേക്കാളും രസിച്ചല്ലേ നടന്നിരുന്നതു് ? എന്തായിരുന്നു മേളം! ചില ദിവസം അദ്ദേഹം ഞങ്ങളെയിട്ടു് ചിരിപ്പിച്ചു് ചിരിപ്പിച്ചു് ഒടുവിൽ ശ്വാസം കിട്ടാതെയാവും. ഞാനദ്ദേഹത്തിന്റെ കാലു പിടിച്ചു് അപേക്ഷിച്ചിട്ടുണ്ടു്, "ഒന്നു് നിർത്തൂ, ഒന്നു് നിർത്തൂ. അയ്യോ ചിരിച്ചു ചിരിച്ചു് എന്റെ വയററിനകത്തെ ഞരമ്പുകളൊക്കെ നുറുങ്ങി നുറുങ്ങി ഇല്ലാതായി," എന്നു്. ചിരിച്ചു ചിരിച്ചു് ചില ദിവസം കണ്ണിൽനിന്നു് വെള്ളം വരാൻ തുടങ്ങിയാൽ പിന്നെയതു് നില്ക്കില്ല.' രാഖാലിതു് പറയുമ്പോൾ എനിക്കും അക്കാലമെല്ലാം ഓർമ്മവരും. ഞാൻ പിന്നൊന്നും പറയില്ല. എപ്പോഴും ചടപടാന്നു് ബഹളംകൂട്ടി ഓടിച്ചാടി നടക്കുന്നൊരു പ്രകൃതിക്കാരനായിരുന്നു ഗംഗാധർ (ശ്രീ അഖണ്ഡാനന്ദസ്വാമികൾ). ഒരു ദിവസം പെട്ടെന്നു് ഒരു ഭിക്ഷുവിന്റെ വേഷത്തിൽ കൊടുത്തു തിബത്തിലേക്കൊരു നടത്തം. അവിടെച്ചെന്നു് ധാരാളം മഹാത്മാക്കളെ കാണണം, അവരുടെകൂടെ കഴിയണം ഇതൊക്കെ ആയിരുന്നു പ്ലാൻ. എന്നിട്ടോ! വെറുതെയങ്ങു് വലിഞ്ഞുകേറുന്നവക്കൊക്കെ ഇഷ്ടംപോലെ നിന്നുകൊടുക്കുന്നവരാണോ ഈ മഹാത്മാക്കൾ! ഒരൊററ നോട്ടത്തിനു് അവരു് കണ്ടു പിടിക്കില്ലെ ഒരാൾ ഏതു സമ്പ്രദായത്തിൽപെട്ട സന്ന്യാസിയാണെന്നു്! തങ്ങളുടെ സമ്പ്രദായത്തിൽപ്പെട്ട ആളല്ലെന്നു് കണ്ടാൽപിന്നെ അയാളുടെ മേൽ തങ്ങളുടെ നിഴൽപോലും വീഴാനവർ സമ്മതിക്കില്ല. സ്വയം കനിവു തോന്നി ആളുകളോടു് ഇങ്ങോട്ടു് അടുത്തില്ലെങ്കിലോ ശരിയായ മഹാത്മാവിനെ തിരിച്ചറിയാനും പററില്ല. ഒരു ദിവസം ദക്ഷമഹാരാജ് മഠത്തിൽ വന്നിട്ടു് വലിയൊരു വാദപ്രതിവാദം തുടങ്ങിവെച്ചു. അപ്പോൾ ലൊറേൻ പറഞ്ഞു: 'ഇതെന്താ ഹേ ഭ്രാന്തന്മാരെപ്പോലെ ഇങ്ങനെ വെറുതെ പുലമ്പുന്നതു് ? നാവിട്ടടിച്ചാൽമാത്രം കാര്യമായോ ? തർക്കിക്കണമെന്നുണ്ടെങ്കിൽ ന്യായശാസ്ത്രം പഠിക്കണം, അറിയാമോ ? വേദാന്തത്തെ പിടിച്ചുകൊണ്ടു് ഈ വാദങ്ങളൊക്കെ പുറത്തിടാൻ നീ തർക്കശാസ്ത്രത്തിന്റെ ഏടു് മറിച്ചിട്ടുപോലുമുണ്ടോ ?' അയാളതോടെ വായ് മൂടി. എന്തൊക്കെയായാലും ദക്ഷമഹാരാജ് വായ് തുറന്നു പറയുന്നതൊക്കെ വേദാന്തമായിരുന്നു. ആംട് പൂരുവെച്ചു് ഹോമാഗ്നി ജ്വലിപ്പിച്ചു് എല്ലാവരുംകൂടി സന്ന്യാസമെടുക്കാനുള്ള പ്ലാനുണ്ടായിരുന്നു എന്നു് കേട്ടിട്ടുണ്ടു്. കുളിക്കാൻ പോയപ്പോൾ ശാരദാപ്രസന്നൻ വെള്ളത്തിൽ മുങ്ങിപ്പോയി. നിരഞ്ജനനാണ് അന്നയാളെ രക്ഷിച്ചതു്. ഇങ്ങനത്തെ കാര്യങ്ങളിലൊക്കെ നിരഞ്ജനനു് വലിയ ഉത്സാഹമായിരുന്നു. വഴക്കും കഴപ്പവും വല്ലതുമുണ്ടെങ്കിൽ അതിന്റെ നൂലാമാലകളൊക്കെ അഴിച്ചുതീർത്തു് ശരിപ്പെടുത്തി എടുക്കുന്നതിൽ ആളു് മഹാമിടുക്കനായിരുന്നു. ഒരിക്കൽ ശശി മഠത്തിൽനിന്നിറങ്ങിപ്പോയി. വഴിക്കുവെച്ചു് അയാൾക്കു് പനി പിടിച്ചു.

വിവരമറിഞ്ഞ ഉടനെ നിരഞ്ജനൻ ചെന്ന് ശശിയെ മഠത്തിലേയ്ക്ക് കൂട്ടിക്കൊണ്ടുവന്നു. പിന്നൊരിക്കൽ യോഗിന് അസുഖമാണെന്ന് കേട്ട് നിരഞ്ജനൻ അലഹബാദ്‌വരെ പോയി യോഗിന്റെ അടുത്തു ചെന്നു. ആക്കെങ്കിലും സുഖക്കേടായാൽ മേലന്വേഷണവും ഓടിനടക്കലുമെല്ലാം നിരഞ്ജനൻ നടത്തിക്കോളും; ശുശ്രൂഷയുടെ ചുമതല ശരോട്ടും എല്ലും. മഠത്തിലെ സകലരും തിരക്കു പിടിച്ച പഠിപ്പും വായനയുമാണ്. ഞാനൊരു ദിവസം ശരോട്ടിനോട്ട് ചോദിച്ചു: 'ഏയ്, നിങ്ങളെന്താണിത്രയേറെ ബദ്ധപ്പെട്ട് പഠിച്ചുണ്ടാക്കുന്നത് ? എന്തിനു വേണ്ടിയാണിത് ? സ്കൂളിലേയും കോളേജിലേയും പഠിപ്പൊക്കെ വേണ്ടെന്നു വെച്ച് വന്ന നിങ്ങളിനി ഈ തടിയൻ തടിയൻ പുസ്തകങ്ങളൊക്കെ വായിച്ചുണ്ടാക്കേണ്ടതിന്റെ ആവശ്യമെന്താണ് ? ഏതു പരീക്ഷ പാസ്സാവാനാണിനി ഈ പഠിത്തമൊക്കെ ?' ശരോട്ട് പറഞ്ഞു: 'സഹോദരാ, കുറെയൊക്കെ വായിച്ചുവെച്ചില്ലെങ്കിൽ ഇതൊക്കെ (ധർമ്മ വിഷയങ്ങൾ) എങ്ങനെ മനസ്സിലാകാനാണ്?' അപ്പോൾ ഞാൻ ചോദിച്ചു: 'ഗുരുദേവൻ എന്തെല്ലാം കാര്യങ്ങളാണ് പറയാറ്! പക്ഷെ ഒരൊററ പുസ്തകം വായിക്കുന്നതോ പഠിക്കുന്നതോ ഞാനെങ്ങും കണ്ടിട്ടില്ല!' അപ്പോൾ ശരോട് പറയുകയാണ്: 'അതു് കേമമായി! സകലക്കും അദ്ദേഹത്തെപ്പോലെ ആകാൻ പററുമോ ? അദ്ദേഹത്തിനു് അമ്മ കുന്നുകുന്നായിട്ടല്ലെ ജ്ഞാനം വാരിക്കൊടുത്തിരുന്നതു് ? ഞങ്ങളുടെയൊക്കെ നില അതാണോ ? ഞങ്ങൾക്ക് അതുമിതുമായി വല്ലതുമൊക്കെ വാരിവാരി പഠിച്ചുവെച്ചെങ്കിലല്ലെ ആകൂ!' ഞാൻ പിന്നെയും വാദിച്ചു, ''ഇതു് കേൾക്കൂ ഹേ, അദ്ദേഹം പറയാറുണ്ടല്ലൊ: 'പുസ്തകം പഠിച്ചാൽ കിട്ടുന്ന അറിവൊന്നു് വേറെ, സ്വന്തം അനുഭവത്തിൽനിന്നു് കിട്ടുന്നതൊന്നു് വേറെ,' എന്നു്.'' അതിനു് ശരോട് തന്ന മറുപടി ഇങ്ങനെയാണ്, 'നോക്കൂ, ആചാര്യന്മാരായി ലോകത്തെ പഠിപ്പിക്കാൻ നിശ്ചയിക്കപ്പെട്ടവരെയൊന്നും അദ്ദേഹം വായനയിൽനിന്നു് വിലക്കിയിട്ടില്ല, ഉണ്ടോ ?' ശരി, ഓരോരുത്തനേയും അവനവന്റെ സ്വഭാവത്തിനനുസരിച്ചു് ഗുരുദേവൻ പഠിപ്പിച്ചുവെച്ചിരിക്കയാണെന്നു് കരുതി ഞാൻ പിന്നെ സമാധാനിച്ചു. മഠത്തിൽ ചില ദിവസങ്ങളിൽ പൊടിതകൃതിയായി കീർത്തനോത്സവം നടക്കും. അന്നത്തെ ആ ലഹരിയെപ്പററി പറഞ്ഞൊപ്പിക്കാനും മററും പററില്ല, ഹൊ! യോഗിൻ വൃന്ദാവനത്തിൽ നിന്നു വരുമ്പോൾ അവിടത്തെ ചുവന്ന മണ്ണ് കുറെ കൊണ്ടുവന്നിരുന്നു. ഒരു ദിവസം എല്ലാവരും കൂടി ലൊറേനെ ആ മണ്ണ് കുഴച്ച് മേലാകെ തേപ്പിച്ച് വേഷംകെട്ടിച്ചു. അപ്പോഴേയ്ക്കും ലൊറേൻ ഭാവാവസ്ഥയിലായി. ഞങ്ങളന്ന് ആ മഠത്തിൽ ഒരു ഭജന നടത്തിയിട്ടുണ്ട്. എൻറീശ്വരാ, എന്തായിരുന്നു അതിന്റെയൊരു രസം! വഴിയെ പോകുന്നവരും ചുററുപാടുള്ളവരുമൊക്കെ വന്നുകയറി ആകെ തിക്കുംതിരക്കുമായി. ചില ദിവസം ആ നാട്ടിലെ ആളുകളൊക്കെ ഓടിയെത്തിക്കൂടുന്ന വിധത്തിലുള്ള പാട്ടു നടക്കാറുണ്ട്. എല്ലാവരും കൂടി ആർത്തുതിമർത്ത് ഒടുവിൽ ആനന്ദത്തിന്റെ ഒരു കൊടുങ്കാററുതന്നെ അവിടെ അലയടിച്ചുലറാൻ തുടങ്ങും. എനിക്കപ്പോഴേയ്ക്കും നിയന്ത്രണം തന്നെ തീരെ വിട്ടുപോയ നിലയാവും. ഒരു ദിവസം ലൊറേൻ പറഞ്ഞു: 'നമുക്കിത്തവണ കാളീപൂജ നടത്തണം.' സുരേന്ദ്രബാബുവാണ് കാളീപൂജയ്ക്കുവേണ്ട ഏർപ്പാടുകളൊക്കെ ചെയ്തു തന്നതു്. മഠത്തിൽവെച്ച് അക്കാലത്ത് ഗുരുദേവന്റെ ജന്മതിഥിപൂജമാത്രം നടത്തും, ദക്ഷിണേശ്വരത്തുവെച്ച് ഉത്സവാഘോഷങ്ങളും — അങ്ങനെയാണ് പതിവ്. ഹരമോഹൻബാബു ഉത്സവം കേമമാക്കാൻവേണ്ടി വളരെയധികം പണിപ്പെട്ടിരുന്നു. അന്ന് സകലരും ദക്ഷിണേശ്വരത്തേയ്ക്ക് പോകും, എന്നിട്ട് ഗുരുദേവനെപ്പററിയുള്ള കഥകൾ പറഞ്ഞ് ദിവസമവിടെ കഴിക്കും. ഒരുതവണ തിഥിദിവസം ലൊറേൻ പൂജ ചെയ്യാനിരുന്നിട്ട് നാലോ അഞ്ചോ മണിക്കൂർ സമയം എടുക്കുകയുണ്ടായി. ശശി പോലും അന്നാ പൂജ കണ്ടിട്ട് സ്തംഭിച്ചുപോയി. അന്ന് ലൊറേൻ ധ്യാനത്തിനങ്ങട്ടിരുന്നിട്ട് മാനസപൂജയിൽ മുഴുകിപ്പോയത്രെ.''

1888– ലെ ശീതകാലത്താണെന്നു തോന്നുന്നു ലാട്ടുമഹാരാജ് വരാഹനഗരം മഠത്തിലുള്ള കാലമാണ് – അദ്ദേഹത്തിനു് ന്യുമോണിയ പിടിപെട്ടു. ശരത്മഹാരാജും നിരഞ്ജൻമഹാ

രാജും കൂടിയാണു സേവാശുശ്രൂഷകളൊക്കെ ചെയ്തതു്. കഠിനമായ അസുഖമുള്ള സമയത്തും ലാട്ടുമഹാരാജ് ഒരിക്കലും ഡാക്ടറുടെ വാക്കുകളെ അപ്പടി അനുസരിക്കാൻ കൂട്ടാക്കിയിരുന്നില്ല. ആയിടയ്ക്കുണ്ടായ ഒരു സംഭവത്തെപ്പററി ശരത് മഹാരാജ് പറഞ്ഞു കേട്ടതു് ഇവിടെ പറയാം: ''ഡാക്ടറുടെ നിർദ്ദേശപ്രകാരം ഞാനൊരുദിവസം ലാട്ടുവിൻെറ മുറിയിൽ അഷ്ടഗന്ധം സാമ്പ്രാണി കത്തിച്ചു് പുകച്ചു. അട്ടഹസിച്ചുകൊണ്ടു് അദ്ദേഹമൊരലച്ച്: 'എന്താ എന്നെ ഇവിടെ ഇട്ടു് കൊല്ലാനാണോ ഭാവം? എൻെറ ശ്വാസം ഇത്തിരി ഒന്നു് നേരെ വീണു തുടങ്ങിയതേയുള്ളു – ഈവകക്കാരുടെ കരുണകൊണ്ടു് ദേ അതും പോയി. ഇത്ര ഉഷ്ണം എനിക്കു് സഹിക്കാൻ പററുമെന്നാണോ വിചാരം? ഒരൊററാളുടെ വാക്കു് ഞാനിനി കേട്ടെങ്കിലല്ലെ വേണ്ടൂ, നോക്കിക്കോളൂ; മട്ടപ്പാവിലാണു് ഇനി ഞാൻ കിടക്കുന്നതു്.' ഇങ്ങനെ ആവലാതിപ്പെട്ടുകൊണ്ടു് ആളു് പോയി ശരിക്കും കിടന്നു്-മുകളിൽ നിലാമുററത്തു്! ലാട്ടുവിനു് ബുദ്ധിമുട്ടാവുന്നുണ്ടെന്നു് കണ്ടിട്ടു് ഞാൻ സകല വാതിലും ജനാലയും മലക്കെ തുറന്നിട്ടു; നിരഞ്ജനനോടു് ആ നെരിപ്പോടു് എടുത്തു് മുറിക്കു വെളിയിൽ വെയ്ക്കാനും പറഞ്ഞു. എന്നിട്ടു ചെന്നു് നല്ല വാക്കു പറഞ്ഞു് ഒരു വിധം ലാട്ടുവിനെ ചുവട്ടിൽ കൊണ്ടുവന്നു് വീണ്ടും കിടക്കയിൽ കിടത്തി. നെററിയിൽ തടവിക്കൊടുത്തുകൊണ്ടിരിക്കുമ്പോൾ ലാട്ടു എന്നോടു പറയുകയാണു്: 'മുറിയുടെ വാതിലും ജനാലയുമൊക്കെ ഇനി ഒരിക്കലും അടച്ചിടരുതു്', ട്ടോ, ചങ്ങാതി. അങ്ങനെ ചെയ്താൽ ഞാൻ ശ്വാസംമുട്ടി ചത്തു പോവും.' പക്ഷെ അത്ഭുതമല്ലെ കേൾക്കേണ്ടതു്, അന്നു തുടങ്ങി ലാട്ടുവിൻെറ അസുഖം ക്രമേണ കുറഞ്ഞുവന്നു.''

ന്യൂമോണിയാ മാറിയിട്ടു് ഏകദേശം മൂന്നു മാസക്കാലത്തോളം ലാട്ടുമഹാരാജ് പോയ ആരോഗ്യം വീണ്ടെടുക്കുന്നതിനുവേണ്ടി രാമബാബുവിൻെറ ഗൃഹത്തിൽ താമസിക്കുകയുണ്ടായി. അവിടെ 'അമ്മ' (രാമബാബുവിൻെറ പത്നിയെ ലാട്ടുമഹാരാജ് അങ്ങനെയാണു് വിളിക്കാറു്) യുടെ മേൽനോട്ടത്തിൽ പത്ഥ്യാഹാരവും ശുശ്രൂഷയും വേണ്ടുംവണ്ണം ലഭിച്ചതിൻെറ ഫലമായി അതിവേഗത്തിൽ അദ്ദേഹം ആരോഗ്യവാനായിത്തീർന്നു. അന്നവിടെ വെച്ചുണ്ടായ ഒരു കഥ കേട്ടോളൂ. 'രാമബാബുവിൻെറ വീട്ടിൽ സാധാരണയായി വരാറുള്ള യോഗോദ്യാനത്തിലെ ശിവരാമനാണു് ഇതിപ്രകാരം പറഞ്ഞതു്. അന്നൊക്കെ ലാട്ടുമഹാരാജിൻെറ ശരീരത്തിൽ പ്രകാശരശ്മികളെ ചുററിലും ചിന്നിത്തെറിപ്പിക്കുന്ന വിധം ഒരു ഉജ്ജ്വലതേജസ്സു് സദാ തിങ്ങിനിന്നിരുന്നു. കണ്ണു് രണ്ടും പകുതി അടഞ്ഞേ ഇരിക്കൂ: ചുണ്ടുകൾ എപ്പോഴും അനങ്ങിക്കൊണ്ടിരിക്കുന്നതു കാണാം. ആരോടാണാവോ ഇടവിടാതെ എന്തൊക്കെയോ പറയുന്നതു കാണാം. ഇടയ്ക്കു് കഴുത്തു് ചെരിച്ചുപിടിച്ചു് മുഖത്തൊരു ഭാവം വരുത്തിക്കൊണ്ടൊരു ഇരിപ്പുണ്ടു് – കണ്ടാൽ തോന്നും ആരോടൊ യുദ്ധത്തിനു് തയ്യാറായി നില്ക്കുകയാണെന്നു്. ദേഹം എപ്പോഴും രണ്ടാം മുണ്ടുകൊണ്ടോ കമ്പിളികൊണ്ടോ ആകമാനം മൂടിയിരിക്കും. ഉച്ചയ്ക്കു മുഴുവൻ വെയിലത്തു് മാലയും കൈയ്യിൽ പിടിച്ചു കുത്തിയിരിക്കുന്നതു കാണാം.'

അലഹബാദിൽ നീർപ്പോളനായികിടക്കുന്ന യോഗിൻമഹാരാജിനെ ശുശ്രൂഷിക്കുന്നതിനു് മിക്കവരും പോയതുകൊണ്ടു് വരാഹനഗരം മഠത്തിൽ ആളു മതിയാവാതായി. ഉടനെ ലാട്ടുമഹാരാജ് രാമബാബുവിൻെറ വീട്ടിൽനിന്നു് മഠത്തിലേയ്ക്കു വന്നു. നാലഞ്ചു മാസം കഴിഞ്ഞു് പോയവർ പലരും തിരിച്ചെത്തിയതോടെ അദ്ദേഹം ബേലൂരിൽ നീലാംബർബാബുവിൻെറ വാടകവീട്ടിൽ താമസിക്കുന്ന മാതൃദേവിയുടെ അടുത്തേയ്ക്കുപോയി. അമ്മ ഗയയിൽനിന്നു് അപ്പോൾ തിരിച്ചെത്തിയിട്ടേയുള്ളു. ഒരു ദിവസം യോഗിൻമഹാരാജ് പുറത്തെങ്ങോ പോയ നേരത്തു് അമ്മ ലാട്ടുമഹാരാജിനോടു് പീടികയിൽനിന്നു് എന്തോ സാധനം വാങ്ങിക്കൊണ്ടു വരാൻ പറഞ്ഞു. ഇനി ശേഷം ലാട്ടുമഹാരാജ് തന്നെ പറയുകയാണു്: ''അമ്മ പറഞ്ഞതു കേട്ടപ്പോൾ ഞാൻ പറഞ്ഞു, 'എനിക്കിപ്പോൾ പോകാൻ വയ്യ; ഒരു കാര്യം പക്ഷെ വേണമെങ്കിൽ ചെയ്യാം: ഞാൻ ചെന്നു് യോഗിനെ വിളിച്ചുകൊണ്ടു വരാം. ഈവക ഗുലുമാലുകളൊന്നും നടത്താൻ എന്നേക്കൊണ്ടു വയ്യ ഇപ്പൊ.' അമ്മയ്ക്കെത്ര വേഗം എൻെറ മനസ്സിൻെറ നില മനസ്സിലാ

യെന്നോ! ഉടനെ പറഞ്ഞു, 'ശരി, നീ പോകേണ്ട കാര്യമൊന്നുമില്ല. പോയി വിളിച്ചുകൊണ്ടു വന്നാൽ മതി.' ഞാനിങ്ങനത്തെ എത്ര കുറുമ്പ് കാണിച്ചിട്ടുണ്ടെന്നൊ അമ്മയുടെ അടുത്തു്! ഒരു പ്രാവശ്യമെങ്കിലും അമ്മ ദേഷ്യപ്പെട്ടിട്ടില്ല. പക്ഷെ, അമ്മയുടെ സഹനശക്തി അളക്കാൻ പററുമോ! ഞാൻ കണ്ണിൽക്കണ്ടവരോടും, അവിടെയും ഇവിടേയുമൊക്കെവെച്ചും മററും അമ്മയെപ്പററി പറയാറില്ല; എന്താ കാരണം, സകലക്കും അമ്മയെ മനസ്സിലാക്കാൻ സാദ്ധ്യമല്ല. എങ്ങാനും മറിച്ചു ധരിച്ച് ആകെ വഷളാക്കിത്തീർത്തെങ്കിലോ!''

നീലാംബർബാബുവിൻെറ കെട്ടിടത്തിൽ നിന്നു് ശ്രീമാതൃദേവി പുരിയിലേയ്ക്കു് പോയപ്പോൾ ലാട്ടുമഹാരാജ് വീണ്ടും വരാഹനഗരം മഠത്തിലേയ്ക്കു് പോന്നു. നാലഞ്ചുമാസം അത്തവണ അദ്ദേഹമവിടെ ഉണ്ടായിരുന്നു. ആ സമയത്തെ ഒന്നുരണ്ടു സംഭവങ്ങൾ ലാട്ടുമഹാരാജ് പറഞ്ഞുതന്ന അതേപടി, അതേ ഭാഷയിൽ നമുക്കൊന്നു് കേൾക്കാം: ''ശശി ഒരു ദിവസം ബുഡോബാബ (സച്ചിദാനന്ദസ്വാമികൾ)യോടു് പൂജാമുറിയിൽ ശ്രീ ഗുരുമഹാരാജിനു് പല്ലു തേയ്ക്കാനുള്ള വേപ്പിൻകമ്പു് ശരിപ്പെടുത്തിക്കൊണ്ടുവരാൻ പറഞ്ഞു. ഗുരുദേവനുള്ള ഈ ബ്രഷ് നല്ലവണ്ണം ചതച്ചു് മാർദ്ദവമുള്ളതാക്കിയിട്ടാണു് കൊണ്ടുവരേണ്ടതെന്നു് ബുഡോബാബയ്ക്കു് നിശ്ചയമുണ്ടായിരുന്നില്ല. അതുകാരണം ഒരു കോലു് അങ്ങനെതന്നെ കൊണ്ടുവന്നു് പൂജാമുറിയിൽവെച്ചു. പൂജയുടെ ഇടയിൽ ഗുരുദേവനെ പല്ലുതേപ്പിക്കേണ്ട ഘട്ടത്തിൽ വേപ്പിൻകോലെടുക്കാൻ ശശി തിരിഞ്ഞു നോക്കിയപ്പോളാണു് ആ വടി അങ്ങനെതന്നെ അവിടെ കൊണ്ടുവെച്ചിരിക്കുന്നതു കണ്ടതു്. എൻെറ ഭഗവാനേ! ശശി അന്നു് ബുഡോബാബയെ ഒരു ശകാരം ശകാരിച്ചിട്ടുണ്ടു്. ചീത്ത പറഞ്ഞു കുളിപ്പിച്ചു. 'മണ്ടൻ, മരമണ്ടൻ! ഇന്നു് നമ്മുടെ ഗുരുദേവൻെറ മോണയിൽനിന്നു് നീ ചോര ഒലിപ്പിച്ചില്ലെ, പഹയൻ! ഞാൻ നിന്നെ ഇന്നു് ശരിയാക്കിത്തരുന്നുണ്ടു്.' ഇതും പറഞ്ഞുകൊണ്ടു് ശശി ബുഡോബാബയുടെ നേരെ ഒരു കുതി കുതിച്ചു. ഞാനുടനെ വിളിച്ചുപറഞ്ഞു, 'ഓടടാ വേഗം, ഓടിക്കോ. എന്താ തടിപോലെ മിഴിച്ചുനോക്കിക്കൊണ്ടു നിൽക്കുന്നതു് ?' ഞാനിതു പറഞ്ഞതും ബുഡോബാബാ കൊടുത്തു ഒരോട്ടം; ശശി പിന്നാലെ. പക്ഷെ അയാളെ പിടിക്കാൻ കിട്ടിയില്ല. ഒടുവിൽ ശശിതന്നെ വേറൊരു വേപ്പിൻകമ്പു് തുമ്പൊക്കെ ചതച്ചു് പഞ്ഞിപോലെയാക്കി എടുത്തു് പൂജാമുറിയിലേയ്ക്കു് കൊണ്ടുപോയി. കണ്ടില്ലെ, ശശി പൂജചെയ്യുമ്പോൾ എന്തു് ശ്രദ്ധയാണു്, എന്തു ഭക്തിയാണു്!''

പിന്നൊന്നു്: ഒരു ദിവസം നല്ല നേരം പോക്കായി. ഗുരുദേവനു് രാവിലത്തെ നിവേദ്യത്തിനുള്ള ഹലുവ ഉണ്ടാക്കുകയാണു്. ശശി അങ്ങോട്ടു ചെന്നപ്പോൾ കണ്ടു മഹാ വൃത്തികെട്ടൊരു ഉരുളിയാണു് ഉപയോഗിച്ചിരിക്കുന്നതെന്നു്. തലേന്നു് രാത്രി ലാട്ടുമഹാരാജ് ഉരുളക്കിഴങ്ങു് തൊലികളഞ്ഞു് വേവിക്കാനതു് ഉപയോഗിച്ചിരുന്നു. അതു് നല്ലവണ്ണമൊന്നും തേച്ചു കഴുകി വൃത്തിയാക്കാതെയാണു് ഇപ്പോൾ അടുപ്പത്തു് വെച്ചിരിക്കുന്നതു്. പാത്രമിനി കഴുകി വൃത്തിയാക്കിയിട്ടു് ഹലുവ ഉണ്ടാക്കാൻ നേരമില്ല, അതാണു്. ശശിമഹാരാജ് അന്നു് ലാട്ടുമഹാരാജിനെ വായിൽ തോന്നിയതൊക്കെ ചീത്ത പറഞ്ഞു. കാരണം ഗുരുദേവൻെറ പൂജയിൽ എത്ര നിസ്സാരമായതായാലും അശ്രദ്ധയും അപാകതയും അദ്ദേഹത്തിനു് പൊറുക്കാനേ പററിയിരുന്നില്ല. ചീത്തയെല്ലാം കേട്ടു കഴിഞ്ഞപ്പോൾ ലാട്ടുമഹാരാജ് പറയുകയാണു്, 'ഞാൻ ദേ അമ്മയ്ക്കു കത്തെഴുതാൻ പോകയാണു്. തൻെറ അച്ഛനും അമ്മയും എൻെറ അച്ഛനും അമ്മയും എന്താ വേറെവേറെ ആളുകളാണോ?'

---

# ഭക്തിഃ സിദ്ധേർഗരീയസീ

## സ്വാമി സിദ്ധിനാഥാനന്ദസ്വാമി

സംസാരതാപതപ്തരായ സാധാരണ ജീവന്മാർ ഭഗവദ്ഭജനം, ശാസ്ത്രാദ്ധ്യയനം, സത്സംഗം, തപസ്സ് തുടങ്ങിയ അദ്ധ്യാത്മസാധനകൾകൊണ്ട് താപശാന്തിയും ആത്മാനന്ദവും നേടാൻ പരിശ്രമിക്കുന്നു. അങ്ങനെ തീവ്രമായി പരിശ്രമിക്കുന്നവരിൽ ചുരുക്കംപേക്ക് ദൈവാധീനംകൊണ്ടും ഗുരുകരുണകൊണ്ടും ലക്ഷ്യം പ്രാപിക്കാൻ സാധിച്ചെന്നു വരാം. അവർ സ്വന്തം മുക്തികൊണ്ട് സംതൃപ്തരാണ്. ഒന്നുകിൽ, അവക്ക് മായാമയമായ ലോകത്തിനു വേണ്ടി എന്തെങ്കിലും ചെയ്യണമെന്ന് തോന്നുന്നില്ല. ഒരു പക്ഷേ അതിന്ന് കഴിവില്ല. വളരെ ക്ലേശിച്ച് അതിക്രമിച്ച സംസാരവുമായി ഇടപഴകാൻ പേടിയായിരിക്കും ചിലക്ക്. കൃതകൃത്യരും നിർഭയരും ജീവന്മുക്തന്മാരുമായ അവധൂതന്മാരുടെ മാതൃകയും ഉപദേശങ്ങളും ചുരുക്കം ചിലക്ക് അദ്ധ്യാത്മപ്രചോദനം നല്കിയെന്നും വരാം. ദത്താത്രേയനും ജഡഭരതനും ഋഷഭനും ആ തരത്തിലുള്ള സുകൃതികളാണ്. അവർ തങ്ങളുടെ മാതൃക കൊണ്ട് ലോകത്തിന് ഉപകാരം ചെയ്യുന്നു. പക്ഷേ ആ പ്രയോജനം താരതമ്യേന വളരെ പരിമിതമാണ്. അവരിൽ പലരും ഏകാന്തശീലരും അവിജ്ഞാതഗതികളുമായി കഴിയുകയും ചെയ്യുന്നു: അവരിൽനിന്നും ലോകത്തിനു വേണ്ടത്ര പ്രയോജനം കിട്ടുന്നുണ്ടോ? അത്രമാത്രം പോരാ എന്ന് താപതപ്തന്മാക്ക് പരാതിയുണ്ട്.

പ്രഹ്ളാദൻ നരസിംഹമൂർത്തിയോട് പറയുകയുണ്ടായി: 'അല്ലയോ ഭഗവൻ, നരകത്തെ എനിക്കു ഭയമില്ല; അങ്ങയെ സ്മരിക്കുമ്പോൾ നരകം ഞാൻ വിസ്മരിക്കും. അങ്ങയെ ഭജിക്കാതെ വിഷയങ്ങളിൽ മുഴുകി സംസാരഭാരം വഹിച്ചു വലയുന്ന മൂഢന്മാരോട് എനിക്ക് അനുകമ്പ തോന്നുന്നു.' അവക്ക് ആരാണു തുണയെന്നാലോചിച്ചിട്ട് പ്രഹ്ളാദൻ ഒരു പരാതി ബോധിപ്പിച്ചു:

> പ്രായേണ ദേവ മുനയഃ സ്വവിമുക്തികാമാഃ
> മൗനം ചരന്തി വിജനേ ന പരാർത്ഥനിഷ്ഠാഃ
> നൈതാൻ വിഹായ കൃപണാൻ വിമുമുക്ഷ ഏകോ
> നാന്യം ത്വദസ്യ ശരണം ഭ്രമതോഽനുപശ്യേ.
>
> (ഭാഗ. 7 – 9 – 44)

'ഭഗവൻ, മുനികൾ പലരും സ്വന്തം മുക്തിമാത്രം തേടി ഏകാന്തത്തിൽ തനിച്ചു വാഴുന്നു: അവർ അന്യരുടെ കാര്യം ആലോചിക്കുന്നില്ല. ദീനരായ ഇവരെ വെടിഞ്ഞു് സ്വന്തം മുക്തി മാത്രം നേടണമെന്ന് എനിയ്ക്കാഗ്രഹമില്ല. സംസാരത്തിൽ കിടന്നു കറങ്ങുന്ന ഇവക്ക് അങ്ങല്ലാതെ വേറൊരാശ്രയവും ഞാൻ കാണുന്നില്ല.'

സാധാരണ ജീവനെ സംബന്ധിച്ചിടത്തോളം ആത്മമോക്ഷം സാധിക്കുകയെന്നതു് ജീവിതത്തിന്റെ പരമഫലം ആണെന്നിരുന്നാലും, ലോകത്തിൽ കിടന്നു വലയുന്നവരുടെ ദൃഷ്ടിയിൽ അതിലും അല്പമൊരു സ്വാർത്ഥം ഉണ്ടെന്നല്ലേ ഈ പരാതിയുടെ അർത്ഥം? അവരതു സാധിച്ചാൽതന്നെ മഹത്തായ കൃത്യമായി; മററുള്ളവരുടെ കാര്യത്തിന് ഈശ്വരൻ വേണ്ട ഏർപ്പാട് ചെയ്തിട്ടുണ്ട്. ലോകത്തിന് ഉപകാരം ചെയ്യാൻ, അതിലും വിശേഷിച്ച് ആദ്ധ്യാത്മികമായി ഉപദേശം നല്കാൻ, ഈശ്വരൻതന്നെ ആളുകളെ തെരഞ്ഞെടുത്തിട്ടുണ്ട്; ചിലപ്പോൾ ഈശ്വരൻതന്നെ രൂപമെടുത്തു വരാറുമുണ്ട്.

കാശീപുരോദ്യാനത്തിൽവെച്ച് ഒരു നാൾ ശ്രീരാമകൃഷ്ണൻ നരേന്ദ്രനോട്, 'നിനക്കെന്താണു വേണ്ടതു് ?' എന്നു ചോദിച്ചു. ബാഹ്യലോകം വിസ്മരിച്ച് സമാധിയിൽ മുഴുകി വാഴാനാണിഷ്ടമെന്നു ശിഷ്യൻ ഉത്തരം പറഞ്ഞപ്പോൾ ഗുരു അരുളിയതിതാണ്: 'നീയൊരു അല്പബുദ്ധി.

നിന്നെ സംബന്ധിച്ച് അതു് നിസ്സാരമായ ഒരു കാര്യമാണ്. താപതപ്തരായ നിരവധിയാളുകൾക്ക് താങ്ങും തണലുമേകുന്ന ഒരു വിശാല വടപാദപമായി വളരണം നീയെന്നാണ് എന്റെ ആഗ്രഹം.' ശിഷ്യൻ ഗുരുവിന്റെ ആജ്ഞ സ്വീകരിച്ചു. ശ്രീരാമകൃഷ്ണൻ ശിഷ്യനെ അങ്ങനെ വളർത്തിയെടുത്തു. ആ വടപാദപത്തിന്റെ തണൽ നമുക്കെല്ലാം ലഭിക്കുന്നു. 'ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച.' എന്ന മുദ്രാവാക്യം അരുളിയതു് അദ്ദേഹമാണല്ലോ.

എന്തുകൊണ്ടാണ് ശ്രീരാമകൃഷ്ണൻ അപ്രകാരം അരുളിച്ചെയ്തതു്? അദ്ദേഹത്തിന്റെ ജീവിതോദ്ദേശ്യം അതായിരുന്നതുകൊണ്ടു തന്നെ. അദ്ദേഹം പറയാറുള്ള ഒരു കഥയുണ്ടു്: "നാലുപേർ ഒരു നഗരം കാണാൻ ചുററി നടന്നു. അങ്ങനെ നടന്നുകൊണ്ടിരിക്കെ ഒരു വന്മതിൽ കണ്ടു; അതിനപ്പുറത്തുനിന്നും മോഹനഗാനം കേട്ടു. എന്താണവിടെ എന്നറിയാൻ എല്ലാവർക്കും കൗതുകം തോന്നി. മററുള്ളവരുടെ സഹായത്തോടെ ഒരുവിധം ഒരുവൻ മതിലിനു മുകളിൽ പൊത്തിപ്പിടിച്ചു കയറി. മുകളിലെത്തി താഴോട്ടു നോക്കി, 'ആഹാ!' എന്നു് ആർത്തുകൊണ്ടു് അയാൾ മറുപുറത്തേയ്ക്കു് എടുത്തു ചാടി. മറുവശത്തെ വാർത്ത ആരു പറയും? പിന്നാലെ വേറൊരാൾ കയറി. അയാളും മുൻഗാമിയെപ്പോലെ അപ്പുറത്തേയ്ക്കു കുതിച്ചു. മൂന്നാമൻ കയറി, അയാളും തഥൈവ. നാലാമൻ കയറി; മറുവശത്തെ ദിവ്യാനന്ദം കണ്ടു് അതിലേയ്ക്കു കുതിക്കാൻ തോന്നിയെങ്കിലും സ്വയം നിയന്ത്രിച്ചുകൊണ്ടു് അയാൾ ഇപ്പുറത്തേയ്ക്കു നോക്കി. മതിലിനു വെളിയിൽ കിടന്നു പൊരിയുന്ന ജനങ്ങളെ കണ്ടു് നെഞ്ചുരുകി അയാൾ വിളിച്ചു പറഞ്ഞു: "താപശാന്തിക്കു് ഉപായമുണ്ടു്; മറുപുറത്തിതാ നിത്യാനന്ദം. ഞാനതു കണ്ടിരിക്കുന്നു – 'വേദാഹമേതം' വരുവിൻ; നിങ്ങൾക്കും ആസ്വദിക്കാം.'' ഈ സന്ദേശം ലോകത്തിനു നല്കാൻ താഴോട്ടിറങ്ങി വന്ന അവതാരപുരുഷനാണ് ശ്രീരാമകൃഷ്ണൻ.

നരേന്ദ്രനോടു് എന്താകാനാണിഷ്ടം എന്നു ചോദിച്ച ആ ഗുരു തന്റെ ഇഷ്ടമെന്താണെന്നും അരുളിച്ചെയ്തിട്ടുണ്ടു്. 'എനിയ്ക്കു് പഞ്ചസാരയാകാനിഷ്ടമില്ല, പഞ്ചസാരയുടെ മാധുര്യം ആസ്വദിക്കാനാണിഷ്ടം,' എന്നു്. സ്വയം ഉടനടി പഞ്ചസാരയായില്ലെങ്കിലും പഞ്ചസാരയുടെ മാധുര്യം അദ്ദേഹം പകർന്നുകൊണ്ടുപോന്നു. തന്റെ അടുത്തു വന്നവർക്കെല്ലാം അതിന്റെ മാധുര്യം അനുഭവപ്പെടുത്തിക്കൊടുത്തു. നമുക്കും ജീവിതത്തിന്റെ തിക്താനുഭവങ്ങൾക്ക് അല്പമെങ്കിലും ശമനം കിട്ടുന്നുണ്ടെങ്കിൽ അതിന്റെ മാധുര്യം ആസ്വദിക്കാൻ ശ്രമിക്കുന്നതുകൊണ്ടാണ്. സ്വയം പഞ്ചസാരയാവാതെ മാറി നില്ക്കാൻ ആർക്കു കഴിയും? അദ്വൈതാനുഭവം സ്വായത്തമായിട്ടും അതിൽനിന്നും താഴോട്ടിറങ്ങിവരാൻ ആർക്കു കഴിയും? സാധാരണ ജീവന്മാർക്കു സാദ്ധ്യമല്ല; പിന്നെയോ, അവതാരപുരുഷന്മാർക്കും ആചാര്യന്മാർക്കും. ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്, ലോകശിക്ഷണത്തിനു വേണ്ടി ശങ്കരാചാര്യർ വിദ്യയുടെ 'അഹം' നിലനിർത്തിയിരുന്നു എന്നു്. പരീക്ഷിത്തിനെ ഭാഗവതം കേൾപ്പിക്കാൻ വേണ്ടി ശ്രീശുകൻ സമാധിസുഖം വേണ്ടെന്നുവെച്ചു് ആ സച്ചിദാനന്ദസ്വരൂപന്റെ മഹിമ കീർത്തിച്ചുപോന്നു, എന്നു്. ശ്രീശുകൻതന്നെ അതു് പരീക്ഷിത്തിനോടു പറയുന്നുമുണ്ടു്:

പരിനിഷ്ഠിതോ/പി നൈർ-
ഗുണ്യേ ഉത്തമശ്ലോകലീലയാ
ഗൃഹീതചേതാ രാജർഷേ
ആഖ്യാനം യദധീതവാൻ.

(ഭാഗ.2.1.9.)

'നിർഗ്ഗുണബ്രഹ്മനിമഗ്നനെങ്കിലും ഭഗവല്ലീലകളാൽ ആകൃഷ്ടനായിട്ടാണ് ഞാൻ ഭാഗവതം അദ്ധ്യയനം ചെയ്തതു്.'

തോതാപുരി ശ്രീരാമകൃഷ്ണനു് സന്ന്യാസം നല്കി. അദ്ദേഹത്തെ അദ്വൈതസാക്ഷാത്കാരത്തിലേയ്ക്കു നയിച്ചു. ശിഷ്യൻ അദ്വൈതനിഷ്ഠനായി എന്നു കണ്ടപ്പോൾ ഗുരു വീണ്ടും പണ്ടേപ്പോലെ പരിവ്രാജകനായി. ശ്രീരാമകൃഷ്ണൻ ആത്മാനന്ദത്തിൽ മുഴുകി ആറുമാസം കഴിച്ചു. അദ്ദേഹം അരുളുന്നു: 'സാധാരണന്മാർക്കു മടങ്ങിപ്പോരാൻ സാദ്ധ്യമല്ലാത്ത ആ അവസ്ഥയിൽ ഞാൻ ആറുമാസം കഴിച്ചു. മൂന്നാഴ്ചകൊണ്ടു് സാധാരണയായി ശരീരം ഉണങ്ങിയ ഇലപോലെ പൊഴിഞ്ഞുപോകും. പകൽ പോകുന്നതോ ഇരവുവരുന്നതോ ഞാൻ അറിയാറില്ല. ശവശരീരത്തിന്റെ മൂക്കിലും വായിലും എന്നപോലെ

എൻെറ മൂക്കിലും വായിലും ഈച്ചകൾ കയറാറുണ്ട്; ഞാനതൊന്നും അറിയാറില്ല. മുടിയെല്ലാം പൊടിപുരണ്ട് ജടപിടിച്ചു.' അക്കാലത്ത് ദക്ഷിണേശ്വരത്തുണ്ടായിരുന്ന ഒരു സന്ന്യാസിയാണ് ശ്രീരാമകൃഷ്ണൻെറ ദേഹം കാത്തുരക്ഷിച്ചത്. നിർബ്ബന്ധിച്ച് അല്പമെങ്കിലും ആഹാരം കഴിപ്പിച്ചിരുന്നു; ചിലപ്പോൾ വടികൊണ്ടടിച്ചും ബോധംവരുത്തി ആഹാരം വായിൽ തിരുകിയിരുന്നു. ഇങ്ങനെ ആറു മാസം കഴിഞ്ഞപ്പോൾ അമ്മയുടെ അരുളപ്പാടു കേൾക്കായി: 'ലോകഹിതത്തിനുവേണ്ടി ഭാവമുഖത്തിൽ വാഴുക,' എന്ന്. അതു കഴിഞ്ഞ് ആറുമാസത്തേയ്ക്ക് കഠിനമായ അതിസാരം കൊണ്ട് വലഞ്ഞു. ഈ വിധത്തിലാണ് ശ്രീരാമകൃഷ്ണൻ ശരീരതലത്തിലേയ്ക്കു തിരിച്ചുവന്നത്. പഞ്ചസാരയാവാതെ അതാസ്വദിക്കാൻ മടങ്ങിവന്നത് ഈശ്വരാദേശംകൊണ്ടാണ്. പഞ്ചസാര ആവാനിഷ്ടമില്ല എന്നരുളിയത്, എന്താണ് പഞ്ചസാര എന്നറിയാഞ്ഞിട്ടുമല്ല. പിന്നെയോ, ലോകഹിതത്തിനുവേണ്ടി, ധർമ്മസംസ്ഥാപനത്തിനുവേണ്ടി.

'ഭാവമുഖത്തിൽ വാഴുക.' എന്നാൽ എന്താണർത്ഥം? ശ്രീരാമകൃഷ്ണൻ പറയാറുണ്ട്. 'അതിവിശാലമായ ഒരു മൈതാനം; നോക്കിയാൽ നോക്കെത്താത്ത മാതിരിയങ്ങിനെ പരന്നു കിടക്കുന്നു. അതിനു നടുക്കൊരു ചുമര്; ആ ചുമരിൽ ഒരു ദ്വാരവും. ആ ദ്വാരത്തിൽക്കൂടി നോക്കിയാൽ മറുപുറത്തെ മൈതാനം കാണാം.' എന്താണാ ദ്വാരംഎന്നു ചോദിച്ചപ്പോൾ മാസ്റ്റർ മഹാശയൻ പറഞ്ഞു ശ്രീരാമകൃഷ്ണനാണെന്ന്. സാധകന്മാർക്ക് പരമപദം കാണാൻ തുണയ്ക്കുന്ന മോക്ഷദ്വാരമാണ് ശ്രീരാമകൃഷ്ണൻ. അദ്ദേഹത്തിന് ഇരുവശവും കാണാം: സാപേക്ഷവും നിരപേക്ഷവും. അവിടെ വർത്തിച്ചുകൊണ്ട് അദ്ദേഹം സകലരേയും മാടിവിളിക്കുന്നു: ''വരുവിൻ, സന്താപസന്തപ്തരായവരൊക്കെ വരുവിൻ. ഇതാ ഇവിടെ അമൃതാനന്ദം കുടികൊള്ളുന്നു! 'വേദാഹമേതം പുരുഷം മഹാന്തം ആദിത്യവർണ്ണം തമസഃ പരസ്താത്.' 'നാന്യഃ പന്ഥാവിദ്യതേƒയനായ!' 'ഞാനാ പരമസത്യം കണ്ടെത്തിയിരിക്കുന്നു. ശോകനാശത്തിനു മററു മാർഗ്ഗമൊന്നുമില്ല. വരുവിൻ, വരുവിൻ.''എന്ന്. അതാണ് ഭാവമുഖം: സാപേക്ഷത്തിൻേറയും നിരപേക്ഷത്തിൻെറയും മദ്ധ്യവർത്തിത്വം. അതു തന്നെയാണ് അവതാരത്തിൻെറ സ്ഥാനവും. പരമപദത്തിൽനിന്നും ഇറങ്ങിവന്ന് ലോകരെ കൈയ്യുപിടിച്ച് അക്കരയ്ക്കു കൊണ്ടുപോകുന്ന തീർത്ഥങ്കരന്മാരാണ് അവതാരപുരുഷന്മാർ. അദ്ധ്യാത്മനിഷ്ഠന്മാർ ലോകത്തിൽ ജീവിക്കുകയാണെങ്കിൽ അവർക്കു സമാനാദർശങ്ങളുള്ളവരുടെ സമ്പർക്കമേ സഹിച്ചുകൂടു. ഭക്തികൈക്കൊണ്ട് ഭക്തന്മാരുമൊത്ത് വാഴാനാണ് ശ്രീരാമകൃഷ്ണൻ ആഗ്രഹിച്ചത്. ഭക്തിയുടെ മാധുര്യം ആസ്വദിച്ചാൽ പിന്നെ മറെറല്ലാം വിരസമായിത്തോന്നും. വിരുന്നുണ്ടു പരിചയിച്ചാൽ വീട്ടിലെ വെറും ചോറും പരിപ്പും പിടിക്കാതാവും എന്നാണതിന് ശ്രീരാമകൃഷ്ണൻ പറയാറ്.

> നൈഷ്കർമ്മ്യമപ്യച്യുതഭാവവർജ്ജിതം
> ന ശോഭതേ ജ്ഞാനമലം നിരഞ്ജനം.
>
> ഭാഗ.1.5.12.

'ആത്മജ്ഞാനംപോലും ഭഗവദ്ഭക്തിരഹിതമായാൽ അതു വേണ്ടതുപോലെ ശോഭിക്കയില്ല.' എന്നത്രെ നാരദനിൽക്കൂടി വ്യാസമാമുനിയരുളുന്നത്. കുംഭകർണ്ണൻ നേടിയ വരവും കേവലാദ്വൈതാനുഭവവും ഒരുപക്ഷേ ദ്വൈതാതീതം എന്ന നിലയിൽ അഭിന്നമോ സമാനമോ ആയിരിക്കാം. വ്യുത്ഥാനദശയിലെ ദർശനമാണ് നിദ്രാലുവിനേയും സ്ഥിതപ്രജ്ഞനേയും വേർതിരിച്ചു കാണിക്കുന്നത്. സ്ഥിതപ്രജ്ഞൻെറ പ്രപഞ്ചവീക്ഷണമാണ് അവനെ മററുള്ളവരിൽനിന്ന് വേർതിരിക്കുന്നത്. ഇതരജനങ്ങൾക്ക് പ്രയോജനമുണ്ടാകുന്നത് ആ നിലപാടാണ്. ഇപ്രകാരം വിദ്യയുടെ 'അഹം' നിലനിർത്തുന്ന മഹാപുരുഷന്മാരാണ് ലോകത്തിൻെറ അദ്ധ്യാത്മദീപങ്ങൾ. ആ സങ്കല്പത്തോടുകൂടിയാണല്ലോ യോഗനിദ്രാനിമഗ്നനായിരുന്ന മഹാവിഷ്ണു അവതാരങ്ങൾ സ്വീകരിച്ചിട്ടുള്ളതും.

> പരോപകൃതികൈവല്യേ തോലയിത്വാ ജനാർദ്ദനഃ
> ഗുർവ്വീമുപകൃതിം മത്വാ അവതാരാൻ ദശാഗ്രഹീത്.

കൈവല്യവും ലോകഹിതവും തൂക്കിനോക്കിയിട്ട് ലോകഹിതമാണ് കൂടുതൽ കനംകൂടിയത് എന്നു കണ്ടിട്ടാണ് മഹാവിഷ്ണു പത്തവതാരങ്ങൾ സ്വീകരിച്ചത്. അവതാരങ്ങൾ പത്തല്ല കണക്കില്ലാതെയുമുണ്ട്. ലോകം ഇരുളിലാഴുമ്പോഴൊക്കെ ഈശ്വരൻ സ്വയം സമാഗതനായി ആത്മദീപം കൊളുത്താറുണ്ട്.

നേരഞ്ജരാനദീതീരത്തിൽ ന്യഗ്രോധവൃക്ഷമൂലത്തിൽ ധ്യാനസ്ഥിതനായി ബോധോദയം നേടിയ ബുദ്ധദേവൻ സ്വയം ആലോചിച്ചു: 'രാഗദ്വേഷയുക്തനായ മനുഷ്യൻ നിരതിശയാനന്ദത്തേയും അമൃതത്വത്തേയും ഗ്രഹിക്കാൻ ശക്തനല്ല; തല്പരനുമല്ല. മാനവരാശിയോടു് ഞാൻ ധർമ്മം ഉപദേശിച്ചിട്ടു് അവരതു് സ്വീകരിച്ചില്ലെങ്കിൽ എനിക്കതുകൊണ്ടു് ശ്രമവും ക്ലേശവുമായിരിക്കും ഫലം.' അതു കേട്ടു് മാരൻ അടുത്തുചെന്നു മന്ത്രിച്ചു: 'പവിത്രമൂർത്തേ, വന്ദനം. അങ്ങു് പരമാനന്ദം നേടിയിരിക്കുന്നു. അങ്ങേയ്ക്കു് പരിനിർവ്വാണത്തിൽ പ്രവേശിക്കാനുള്ള സമയം സമാഗതമായിരിക്കുന്നു.'

തത്സമയം ഹംസപതിയായ ബ്രഹ്മാവു് ദേവലോകത്തിൽനിന്നും ഇറങ്ങിവന്നു് തഥാഗതനെ പൂജിച്ചുകൊണ്ടറിയിച്ചു: 'തഥാഗതൻ ധർമ്മോപദേശം ചെയ്യാൻ കഴിയില്ല എന്നു തീരുമാനിച്ചാൽ, ഹാ, കഷ്ടം, ലോകം നഷ്ടമായല്ലോ കം. ക്ലേശിക്കുന്നവരിൽ കരുണയാന്നാലും! ദീനരിൽ ദയ കാണിച്ചാലും! ദുഃഖജാലത്തിൽ കുടുങ്ങി ഗതിയററുകിടക്കുന്ന ജീവജാലങ്ങളിൽ കനിഞ്ഞാലും! സംസാരത്തിലെ പൂഴി ഏറ്റെയൊന്നും പുരളാത്ത ചിലയാളുകളുണ്ടു്. ധർമ്മം കേൾക്കാൻ അവസരം ലഭിച്ചില്ലെങ്കിൽ അവർ അഗതികളാകും. ധർമ്മം കേൾക്കുന്ന പക്ഷം അവർ വിശ്വസിക്കും, മോചിതരാകുകയും ചെയ്യും.'

തഥാഗതൻ ധർമ്മം ഉപദേശിക്കാൻ തീർച്ചപ്പെടുത്തിക്കൊണ്ടരുളി: 'കേൾക്കാൻ കാതുള്ളവർ കേൾക്കട്ടെ: അമൃതത്വത്തിൻെറ വാതലിതാ മലക്കെ തുറന്നിരിക്കുന്നു. അവർ വിശ്വാസപൂർവ്വം ധർമ്മം കൈക്കൊള്ളട്ടെ.'

തഥാഗതൻ തിരിഞ്ഞു മാരനോടരുളി: 'സ്ത്രീകളും പുരുഷന്മാരും ധർമ്മത്തിൽ ലബ്ധപ്രതിഷ്ഠരാകാതെ ഞാൻ പരിനിർവ്വാണത്തിൽ പ്രവേശിക്കുന്നതല്ല. സത്യധർമ്മം മാനവരാശിക്കു് ഉപദേശിക്കാതെ ഞാൻ മരിക്കുകയില്ല.'

സാധകൻ സിദ്ധാവസ്ഥയിൽ എത്തുമ്പോൾ പിടികൂടുന്ന അധ്യാത്മസ്വാർത്ഥമാണു് ഇവിടെ മാരരൂപത്തിൽ പ്രത്യക്ഷമാകുന്നതു്. സാധാരണ ജീവന്മാർക്കു് മാരനെ ജയിക്കാൻ ആവില്ല; ഈശ്വരപുരുഷന്മാർക്കു സാധിക്കും. അവർ സ്വയം അമൃതരൂപന്മാരായിത്തീരാതെ താഴോട്ടിറങ്ങിവന്നു് അമൃതിൻെറ മാധുര്യം നുകരാൻ മററുള്ളവരെ ആഹ്വാനം ചെയ്യുന്നു.

ഭഗവദവതാരമായ കപിലൻ അമ്മയോടരുളി:

> നൈകാത്മതാം മേ സ്പൃഹയന്തി കേചിത്
> മത്പാദസേവാഭിരതാ മദീഹാഃ
> യേഽന്യോന്യതോ ഭാഗവതാഃ പ്രസജ്യ
> സഭാജയന്തേ മമ പൗരുഷാണി.

(ഭാഗ. 3. 25. 34)

ഭഗവാനെ ആരാധിക്കുകയും സർവ്വകർമ്മങ്ങളും ഭഗവത്പ്രീതിക്കായ്ക്കൊണ്ടു് ചെയ്യുകയും ചെയ്യുന്ന ചില ഭക്തന്മാർ സായുജ്യം കാംക്ഷിക്കുന്നില്ല. അങ്ങനെയുള്ള ഭക്തന്മാർ ഒരുമിച്ചുചേർന്നു് ഭഗവാൻെറ മഹിമകൾ കീർത്തിക്കുന്നു.

പ്രഹ്ലാദൻ താപസന്മാരുടെ സ്വാർത്ഥത്തെക്കുറിച്ചു പരാതി പറഞ്ഞു. ബുദ്ധൻ മാരരൂപിയായ സ്വാർത്ഥത്തെ തിരസ്കരിച്ചു. ചില ഭക്തന്മാർ സായുജ്യത്തെക്കാൾ ഭക്തിയാണു് അഭികാമ്യമായി കരുതുന്നതു് എന്നു് കപിലൻ അരുളിച്ചെയ്തു. ഭക്തിയോടുകൂടാത്ത ജ്ഞാനം പോലും ശോഭനമല്ല എന്നു് നാരദമഹർഷിയും പ്രസ്താവിച്ചു. അതേ അഹൈതുകമായ ദീനകാരുണ്യമാണു്, പഞ്ചസാരയാകുന്നതിലും ഇഷ്ടം പഞ്ചസാര ആസ്വദിക്കാനാണു് എന്നരുളാൻ ശ്രീരാമകൃഷ്ണനെ പ്രേരിപ്പിച്ചതു്. അദ്ദേഹത്തിനു് ഭഗവാനും ഭാഗവതവും ഭക്തനും സച്ചിദാനന്ദസ്വരൂപികളാണു്; ഭക്തസേവ ഭഗവത്സേവയാണു്. ഭക്തസേവയ്ക്കുവേണ്ടി ഭാഗവതം ഉപദേശിക്കുന്നതിനാണു് അദ്ദേഹം ഭക്തൻെറ 'അഹം' നിലനിർത്തിയിരുന്നതു്.

സാധാരണജീവന്മാർ 'നേതി നേതി' യെന്ന നിഷേധപ്രക്രിയയിൽക്കൂടി നിർവ്വാണനിമഗ്നരാകുമ്പോൾ, ഈശ്വരപുരുഷന്മാർ 'ഇതി ഇതി' എന്ന വിധായകമാർഗ്ഗത്തിൽക്കൂടി മട്ടുപ്പാവിൽനിന്നും താഴോട്ടുവന്നു്, 'ഈശാവാസ്യമിദം സർവ്വം,' 'സർവ്വം വിഷ്ണുമയം ജഗത്.' എന്നു കണ്ടു് ആ വിരാട്സ്വരൂപനെ ആരാധിക്കുന്നു. ആത്മമോക്ഷം സാധിച്ചു് ജഗദ്ധിതം ആചരിക്കുന്ന ആ മഹാപുരുഷന്മാർതന്നെ ലോകത്തിൻെറ കെടാവിളക്കുകൾ.

# ഉപനിഷത്പ്രവചനം – ഈശാവാസ്യം

ശ്രീ വിമലാനന്ദസ്വാമികൾ

സ്ഥാവരജംഗമപ്രപഞ്ചം ഉൾപ്പെട്ട സർവ്വവും ഈശ്വരമയമായി അനുഭവപ്പെടുകയാണ് യഥാർത്ഥമായ ത്യാഗവും സ്വരക്ഷയും എന്ന് ഒന്നാമത്തെ മന്ത്രത്തിൽ നിഗമനംചെയ്തു. സർവ്വവും ഈശ്വരമയമെന്നു പറയുമ്പോൾ സ്വാത്മാവും ഈശ്വരമയമാണെന്ന സംഗതി അർത്ഥസിദ്ധമായിത്തീരുന്നു. ആത്മസ്വരൂപം പരമേശ്വരസ്വരൂപംതന്നെ എന്ന അനുഭവത്തിൽ എത്തുന്നതുവരെ 'ഞാൻ ഒരു മനുഷ്യനാണ്,' എന്നുള്ള നരാഭിമാനത്തോടുകൂടിയാണ് നാം സർവ്വവ്യാപാരങ്ങളും നിർവ്വഹിക്കുക. ഞാൻ മനുഷ്യനാണെന്ന ഭാവനയുടെ ഉള്ളിൽ ഞാൻ കർത്താവാണ്, ഭോക്താവാണ്, പ്രഭുവാണ്, ഭൃത്യനാണ് എന്നുള്ളതെല്ലാം വരുന്നു. ആ അവസ്ഥയിൽ കർമ്മം ബന്ധകരമാകാത്തവിധം അനുഷ്ഠിച്ചുകൊണ്ടു വേണം ജീവിച്ചിരിക്കുവാൻ ആഗ്രഹിക്കേണ്ടതു് എന്ന് രണ്ടാമത്തെ മന്ത്രത്തിൽ വ്യക്തമാക്കി. ഇങ്ങനെ ഒന്നാമത്തെ മന്ത്രത്തിൽ നിഗമനംചെയ്ത പരമേശ്വരസ്വരൂപത്തിലുള്ള ആത്മസാക്ഷാത്കാരം ലഭിക്കുന്നതിനുവേണ്ട സാധനമാർഗ്ഗം രണ്ടാമത്തേതിൽ സ്പഷ്ടമായി. മൂന്നാമത്തെ മന്ത്രത്തിൽ ഈ ആത്മസാക്ഷാത്കാരം പരമപുരുഷാർത്ഥമായി കരുതാത്തവർ ആത്മഹന്താക്കളാണെന്നു പറഞ്ഞു് ആത്മാനുഭൂതിയെ സ്തുതിച്ചു. ഒന്നാമത്തെ മന്ത്രത്തിലെ പ്രഥമപദമായ ഈശശബ്ദവും മൂന്നാമത്തേതിൽ വരുന്ന ആത്മശബ്ദവും പരമാർത്ഥത്തിൽ ഒരേ തത്ത്വത്തെപ്പററിത്തന്നെയാണ് പ്രതിപാദിക്കുന്നതു് എന്ന് അടുത്തു വരുന്ന അഞ്ചുമന്ത്രങ്ങളിൽനിന്നും സിദ്ധിക്കുന്നതാണ്.

ഏതെങ്കിലും ഒരു പ്രകരണത്തിൽ സംബന്ധിച്ച വസ്തു ഉണ്ട് എന്നു പ്രതിജ്ഞചെയ്യുകയാണ് സർവ്വവ്യവഹാരങ്ങളുടെയും ആദ്യത്തെ ഭൂമിക. പ്രതിജ്ഞാമാത്രംകൊണ്ട് ഒരു ഫലവും സിദ്ധിക്കുന്നില്ല. വസ്തുവിന്റെ സ്വരൂപം എന്താണെന്നു ബോദ്ധ്യപ്പെടുത്താതെ വെറും പ്രതിജ്ഞയെ സഹൃദയന്മാർ ആദരിക്കുകയില്ല. സ്വകല്പനപോലെയുള്ള വിവരണമോ തനിക്കു പ്രിയമായ അഭിപ്രായമോ ലക്ഷണമാകയില്ല. പ്രമാണജന്യമായ ലക്ഷണം മാത്രമേ സൂക്ഷ്മദൃഷ്ടിയുള്ളവർക്ക് സ്വീകാര്യമാകയുള്ളു. യഥാർത്ഥജ്ഞാനത്തിനുള്ള സാധനമാണ് പ്രമാണം. നിർദ്ദോഷമായ പ്രത്യക്ഷവും അനുമാനവും ലൗകികാനുഭവങ്ങളിൽ പ്രമാണമായി സർവ്വത്ര സ്വീകരിക്കപ്പെടുന്നു. ഇവയെ ദേശാന്തരത്തിലും കാലാന്തരത്തിലും പ്രയോജനപ്പെടുത്തുന്നതിലേയ്ക്കായി ആപ്തവചനരൂപമായ ശബ്ദപ്രമാണവും ലോകവ്യവഹാരത്തിൽ എല്ലാ തുറകളിലും അംഗീകരിക്കപ്പെടുന്നു. പക്ഷേ ഇന്ദ്രിയാതീതങ്ങളായ തത്ത്വങ്ങളെപ്പററി പ്രതിപാദിക്കുമ്പോൾ ആസ്തികന്മാർ ശ്രുതിയെ ആണ് പ്രമാണമൂർദ്ധന്യമായി സ്വീകരിക്കുക. ശ്രുതിക്ക് അനുകൂലമാകാത്തതായ തർക്കം ശുഷ്കമായിട്ടാണ് ഈ പ്രകരണത്തിൽ ഗണിക്കപ്പെടുന്നതു്. നിയന്ത്രണമില്ലാത്ത തർക്കം പുരുഷാർത്ഥസിദ്ധാന്തത്തിനു കോടാലിയാണ്. മോക്ഷമാണു പരമപുരുഷാർത്ഥമെന്നു സ്വീകരിക്കുന്നതിനുള്ള ചിരപ്രമാണമാണ് ശ്രുത്യർത്ഥസാരമായ ഉപനിഷദ്വചനങ്ങൾ. ശ്രുതിയുടെ വിധിരൂപമായ വചനങ്ങൾ അന്യപ്രമാണസിദ്ധമായതിനെ അനുവദിക്കുകമാത്രമാണു ചെയ്യുന്നതു് എന്നു വിചാരിക്കുന്നപക്ഷം വർത്തമാനപ്പത്രസ്തംഭങ്ങളെക്കാൾ കടന്ന വില അവയ്ക്കില്ല. ആയിരം തിരുനാമങ്ങൾ ചൊല്ലി ലോകജനനിയെ സ്തുതിക്കുന്നവർ 'വേദജനനീ' എന്നും 'നിജാജ്ഞാരൂപനിഗമാ' എന്നും ലളിതാസഹസ്രനാമത്തിൽ വേദത്തിന്റെ ഉത്ഭവം ഈശ്വരനിലാണെന്നു പറയുന്നു. ശ്രുതിയുടെ അപൗരുഷേയത്വവാദം ശ്രുതിക്കു നിരപേക്ഷമായ സ്വാതന്ത്ര്യം കൊടുക്കുന്നതിനുവേണ്ടിത്തന്നെയാണ്. പൗരുഷേയമായ അറിവ് അധികഭാഗവും അന്യാനുഭവങ്ങ

ളുടെ അനുവാദമോ പകപ്പോ മാത്രമാകുന്നു. ആളിൻെറ വിലപോലെ അരുളിയതിന്നു വില വരുമ്പോൾ അതു് 'പൗരുഷേയ' പ്രമാണമായി. അരുളിൻെറ വിലമാത്രം ഗണിച്ചു് ആളിനെ സ്വതഃപ്രമാണമാക്കാതെ തത്ത്വം നിർണ്ണയിക്കു മ്പോൾ അതു് അപൗരുഷേയസിദ്ധാന്തവുമായി ത്തീരുന്നു. ത്രിരത്നശരണന്മാരായ ബുദ്ധമതാനു യായികൾക്കു് ബുദ്ധനും സംഘവും പിടകങ്ങളും സമപ്രമാണങ്ങളാണു്: അവ മൂന്നു് ഇഴയുള്ള ഒരു ചരടാണു്. അപൗരുഷേയവേദവാദികൾ ശ്രുതിമാത്രശരണന്മാരാണു്; അശക്തിയും അജ്ഞതയും രാഗദ്വേഷാദികാലുഷ്യസമ്പർക്കവും പൗരുഷേയവാക്യങ്ങളിൽ സൂക്ഷ്മദൃഷ്ട്യാ നോക്കു മ്പോൾ ലേശമാത്രം എവിടെയെങ്കിലും കാണാ തിരിക്കുകയില്ല എന്നതാണു് ഈ ദർശനത്തിന്നു് അവരെ പ്രേരിപ്പിച്ചിട്ടുള്ളതു്.

ആഗമം നിത്യമോ, ഈശ്വരനിശ്ശ്വസിതമോ ആകയാൽ കർത്താവിനെപ്പററി ചോദ്യമില്ലെന്നു ള്ളതാണു് ആഗമപ്രാമാണ്യത്തിൻെറ മൂലം. ശ്രുതിവിരുദ്ധമല്ലാത്ത യുക്തികളും വിദ്വദനുഭ വവും ആഗമപ്രമാണവാദികൾക്കും ആദരണീയം തന്നെ; പക്ഷേ അവ ശ്രുതിയുടെ പ്രാമാണ്യ ത്തിന്നു സാധകമല്ല, ഉപബൃംഹകം മാത്രമാണു്. തൈത്തിരീയോപനിഷത്തു് ആചാര്യമുഖേന ഈവിധം പ്രകാശിപ്പിക്കുന്നു: 'യാന്യസ്മാകം സുചരിതാനി താനി ത്വയോപാസ്യാനി നോ ഇതരാണി.' 'ഞങ്ങളുടെ ശ്രേഷ്ഠമായ ആചരണ ങ്ങൾ മാത്രം നീ സേവിക്കേണ്ടതാണു്, മററു തരത്തിലുള്ളവയല്ല.' വേദത്തിൻെറ വിധി നിഷേധങ്ങളാണു് കർത്തവ്യത്തിൻെറ ശ്രേഷ്ഠത തീരുമാനിക്കുന്നതു്. സംശയഘട്ടത്തിൽ വേദാ ർത്ഥനിർണ്ണയത്തിന്നു താല്പര്യം തീർച്ചപ്പെടുത്തുവാ നുള്ള നിയമങ്ങളാണു് ആഗമപരമ്പരയിൽ പ്രമാണം; വെറും അഭിയുക്തവചനമല്ല. ഇതു വൈദികപരമ്പരയുടെ ഒരു സവിശേഷതയാണു്. വസിഷ്ഠ,യാജ്ഞവൽക്യ, ശങ്കരപ്രഭൃതികളെപ്പ ററിയുള്ള വ്യക്തിഗതമായ വിവരം അല്പവും അവരുടെ പേരിൽ അറിയപ്പെടുന്ന ഗ്രന്ഥരാശി യിൽനിന്നും അറിയപ്പെടാതെ പോയതിനുള്ള കാരണം 'ആത്മകഥ' സമ്പൂർണ്ണമായി ഗോപനം ചെയ്യണമെന്നുള്ള അവരുടെ ദൃഢനിശ്ചയം തന്നെയാണു്. പുരുഷപ്രാമാണ്യം നിർണ്ണയി ക്കാൻ 'ആത്മകഥ' വളരെ പ്രയോജനപ്പെടും. അപൗരുഷേയത്വപ്രാമാണ്യതയിൽ ദൃഢവിശ്വാ സമുണ്ടായിരുന്നവരും സാമ്പത്തികമായ കർത്തൃ ത്വത്തിന്നു ഗീത വിധിക്കുന്ന മുക്തസംഗതയും അനഹംവാദിത്വവും നിഷ്ഠാപൂർവ്വം പാലിച്ചിരു ന്നവരുമായ ആഗമഗുരുക്കന്മാർ ധർമ്മരക്ഷണ ത്തിൽ ദീക്ഷിച്ചിരുന്ന അത്യാദരം അവർ ധർമ്മ പ്രചരണത്തിൽ കാണിച്ചിരുന്നില്ല. വളരെ വലിയ ഭാരം തള്ളുന്ന വേലക്കാർ അതു മുന്നോട്ടു നീക്കുന്നതിനോടൊപ്പം ഉത്സാഹത്തിനും വേല നടക്കുന്നു എന്നു് അന്യർ ഗ്രഹിക്കുന്നതിന്നും വേണ്ടി 'ഏലാമാലി' നിരന്തരം ശബ്ദിക്കുന്നതു പോലെ അനുഷ്ഠാനവും വാങ്മൂലം അതേപ്പററി പ്രചരണവും അവർ നടത്തിയിരുന്നില്ല. സ്വചരിത്രപ്രചരണത്തിൽ അവർ അത്യന്തം ഉദാസീനരുമായിരുന്നു. അജ്ഞതയോ അശ ക്തിയോ അല്ല ഇതിന്നു കാരണമെന്നും ആയിരം അമ്മമാരേക്കാൾ ഹിതൈഷിണിയായ ശ്രുതി യുടെ മുമ്പിൽ അവർ പാലിച്ച നമ്രതമാത്ര മായിരുന്നു അവർക്കു സ്വവിഷയത്തിലുണ്ടായി രുന്ന അനാവിഷ്കരണശീലമെന്നും നാം ധരി ക്കണം. അപൗരുഷേയത്വം സ്ഥാപിക്കുന്നതി ലുള്ള ആന്തരമായ ഈ ഉദ്ദേശ്യം ആധുനികന്മാർ സാധാരണ മറക്കാറുള്ളതുകൊണ്ടു് ഇത്രയും സൂചിപ്പിച്ചു.

അതീന്ദ്രിയവിഷയങ്ങളെപ്പററി പ്രതി പാദിക്കുമ്പോൾ ആദ്യവും മുഖ്യവുമായ പ്രമാണം ശ്രുതിവചനമാണു്; വേദത്തിൻെറ പ്രാബല്യം മററുള്ളവയ്ക്കെല്ലാം ഉപരിയാണു് എന്നു സാധി ക്കാത്തപക്ഷം അനിയന്ത്രിതമായ തർക്കം ഒരു നിർണ്ണയത്തിലും എത്തിക്കുകയില്ല. സന്ദേഹ ഗ്രസ്തമായ വിശ്വാസം വ്യവസ്ഥിതമായ ആചര ണത്തിനു പ്രയോജനപ്പെടുകയില്ല; നിയതമായ ആചരണം കൂടാതെ ശ്രേയസ്സും സാദ്ധ്യമല്ല. ഇക്കാരണങ്ങൾകൊണ്ടാണു് ആർഷദൃഷ്ടിസമ്പന്ന ന്മാരായ ആചാര്യാഗ്രേസരന്മാർ നിത്യമോ ഈശ്വരവചനമോ ആയ ശ്രുതി രാജശാസനം പോലെ കാണണമെന്നു പറഞ്ഞതു്. പ്രഭുവി ൻെറ മുമ്പിൽ ഭൃത്യന്മാർ അല്പന്മാരാണു് എന്ന ഭാവനയിലാണു് ആചാര്യന്മാർ ഭാഷ്യകാര ന്മാർ മാത്രമായതു്. ആചാര്യന്മാർ ശ്രുതിയുടെ ആശയം വ്യക്തമാക്കിത്തരും; അതിന്നുവേണ്ട ന്യായവും യുക്തിയും അവർ പൂർവ്വപക്ഷസിദ്ധാന്ത രൂപമായി കാണിച്ചുതരും; ഈ വഴിയിൽക്കൂടി

വിദ്യ സമ്പാദിച്ച് അനുഷ്ഠാനം പൂർത്തിയാകുമ്പോൾ സ്വാനുഭവവും പരിപക്വമാകും, ഫലാവസായിയായ സ്വാനുഭവം ശ്രുത്യർത്ഥത്തെപ്പററിയോ യുക്തികളെപ്പററിയോ തോന്നാവുന്ന ശങ്കകളെല്ലാം പാടേ അകററും; എന്നീവിധമുള്ള ദൃഢവിശ്വാസത്തിലാണ് ധർമ്മരക്ഷണവും പാരമ്പര്യംമൂലമായ പ്രചരണവും വൈദികധർമ്മം അനുഗമിച്ചിട്ടുള്ളവർ സാധിച്ചിട്ടുള്ളതു്. ആ മാർഗ്ഗം ഇന്നും തീരെ നിരുദ്ധമല്ല. ആത്മസ്വരൂപത്തെപ്പററി വരുന്ന മന്ത്രങ്ങൾ ഇവിടെ വർണ്ണിക്കുന്നതു് ഈ ദൃഷ്ടി അവലംബിച്ചുള്ള മനനനിദിദ്ധ്യാസനങ്ങൾമൂലം അനുഭവദശയിൽ എത്തുന്നതിനുവേണ്ടിയാണ് എന്നുള്ള ബോദ്ധ്യത്തോടുകൂടി നമുക്കും അവ പഠിക്കാം.

ഓം അനേജദേകം മനസോ ജവീയോ
നൈനദ്ദേവാ ആപ്നുവൻ പൂർവ്വമർഷത്
തദ്ധാവതോഽന്യാനത്യേതി തിഷ്ഠത്
തസ്മിന്നപോ മാതരിശ്വാ ദധാതി.

ഈ ആത്മതത്ത്വം സ്വന്തമായ അവസ്ഥയിൽനിന്നും ഒരിക്കലും നീക്കമില്ലാത്തതാണ്. ഏജതി എന്ന ക്രിയാപദത്തിന്നു ചലിക്കുന്നു എന്നു് അർത്ഥം. ചലനത്തിന്നു ചലിക്കുന്ന വസ്തുവും, പുറമേനിന്നും ചലിപ്പിക്കുന്ന കാരണവും, ഒരു മാധ്യമവും വേണം. ആകാശത്തിൽ നിലയുള്ള വൃക്ഷശാഖ കാററു് അടിക്കുമ്പോൾ മുമ്പുണ്ടായിരുന്ന സ്ഥിരത വിട്ടു ചലനം ആരംഭിക്കുന്നു. ഈശ്വരനെന്നു് ഒന്നാമത്തെ മന്ത്രത്തിലും ആത്മാവെന്നു് മൂന്നാമത്തെ മന്ത്രത്തിലും നിർദ്ദേശിച്ച തത്ത്വം ഏകമാണ്; അതിൽനിന്നും വേറായി മറെറാന്നു് ഇല്ലാത്തതാണ്. അപ്പോൾ ചലനത്തിന്നു് ആവശ്യമായ മാദ്ധ്യമവും ബാഹ്യപ്രേരണയും എവിടെ? ഏകവസ്തു എപ്പോഴും ഘനമാണ്, അതിൻെറ ഉള്ളിലോ പുറത്തോ അതിൽനിന്നും ഭിന്നമായിട്ടോ മറെറാന്നു് ഉണ്ടാകാൻ സാദ്ധ്യതയില്ല. ഉണ്ടെങ്കിൽ അതു സത്യത്തിൽ ഏകമല്ല. ഏകം എന്ന പദം പരിപൂർണ്ണം എന്ന അർത്ഥത്തിലാണ് നാം ഗ്രഹിക്കേണ്ടതു്, 'പ്രായേണ' എന്ന അർത്ഥത്തിലല്ല. ഒരു പറ അരിയും ഒരു കുടം വെള്ളവും 'ഏകം' എന്നു വ്യവഹരിക്കാൻ കഴിയും. പക്ഷേ അവിടെ ഏകത്വം പ്രായികമാണ്; ഒരു രാശിയെക്കാണിക്കുന്നതേയുള്ളു. അരിമണികളുടെ ഇടയിൽ അന്തരമുണ്ടു്, കല്ലും മണലും മററും കൂടിയും കാണാം. ജലത്തിൽപോലും ജലാംശം കൂടാതെ ചളിയും ഉപ്പും പഞ്ചസാരയും അലിഞ്ഞുചേർന്നിട്ടുണ്ടാവാം. നമ്മുടെ വ്യവഹാരത്തിൽ വേറേ കലപ്പ് ഉണ്ടെങ്കിലും ഒരു പറയും ഒരു കുടവും നിറഞ്ഞിരിക്കുന്ന വസ്തു ഏകപ്രത്യയഗ്രാഹ്യമാണ്, ശരിതന്നെ. ആത്മാവിൻെറ, ഈശ്വരൻെറ, നിരപേക്ഷമായ ഏകത്വം സദ്ഘനവും ചിദ്ഘനവും ആനന്ദഘനവുമാണ്. ഉപ്പുകട്ടപോലെ ആ ഏകത്വത്തിൽ അതല്ലാതെ മറെറാന്നും ഇടയിലില്ല. സജാതീയ, വിജാതീയ, സ്വഗതഭേദശൂന്യമാണ്. ആ ഏകത്വം ഒന്നു പ്രത്യേകമാണ്; ശ്രുതിസിദ്ധമാണ്, ചാക്ഷുഷപ്രത്യക്ഷമല്ല. അപ്പോൾ 'അനേജദേകം' എന്നതിന്നു നിർവ്വികാരവും നിരാകാരവും നിർഗ്ഗുണവും എന്നു് അർത്ഥം സിദ്ധിക്കുന്നു.

മനസഃ ജവീയഃ — മനോരഥത്തിന്നു ചന്ദ്രനിലോ ശനിയിലോ എത്താൻ ഒരു നിമിഷം കൂടി വേണ്ടതില്ല. അതിലും വേഗമുള്ളതാണത്രേ നമ്മുടെ പ്രതിപാദ്യവസ്തു. അതു് എങ്ങനെ? നിശ്ചലമായ മാളിക കുതിരയേക്കാൾ വേഗമുള്ളതാകുമോ? ആത്മാവു് സത്സ്വരൂപമാണ്; അസ്തിത്വമുള്ള ഒരു വിശേഷവസ്തുവല്ല. എപ്പോഴും ഉള്ളതു സദ്വസ്തുമാത്രമാണ്. പരിമിതകാലത്തേയ്ക്കു വീടിനും കുതിരയ്ക്കും പ്രപഞ്ചത്തിനും അസ്തിത്വമുണ്ടു്. അസ്തിത്വം വസ്തുക്കളിലാണ്; വസ്തുക്കളുടെ കാലാവധിപോലെ അവയുടെ അസ്തിത്വം അല്ലെങ്കിൽ ആയുസ്സ് ആപേക്ഷികമാണ്. കൊതുകിനുള്ളതിലും അധികം ആയുസ്സ് കോഴിക്കുണ്ടു്; വീടിനും പട്ടണത്തിന്നുമുള്ളതിലും വളരെയധികം അസ്തിത്വം നദിക്കും പർവ്വതത്തിന്നുമുണ്ടു്. മിന്നലുപോലെ മനസ്സിൽ വരുന്ന കല്പനകൾക്കും അത്രമാത്രം അസ്തിത്വമുണ്ടു്. കുതിരക്കൊമ്പ് ഒരിക്കലും ഇല്ലാത്തതാണെങ്കിലും 'കുതിരക്കൊമ്പ്'' എന്നു് ഉച്ചരിച്ചതു് അല്പക്ഷണം ധ്വനിരൂപത്തിൽ നിലവിലുണ്ടായിരുന്നു. ഈ വിധം ആപേക്ഷികമായി അസ്തിത്വം സമ്പാദിച്ചിട്ടുള്ള സർവ്വവസ്തുക്കൾക്കും ഉള്ള ഉദയവും സ്ഥിതിയും ലയവും സമുദ്രത്തിലെ തിരമാലകൾക്ക സമുദ്രം എന്നതുപോലെ ഒരു അനന്തവും അപരിച്ഛിന്നവുമായ ആശ്രയസത്തയാണ്. ഇതാണ് അസ്തിത്വവും സത്തയും തമ്മിലുള്ള

സംബന്ധം. ഒരു വസ്തു ഉണ്ടാകുന്നതിനു മുമ്പും പിമ്പും നടുവിലും സത്തയുണ്ട്, അനന്തവും അപരിച്ഛിന്നവുമാകയാൽ. അസ്തിത്വം വസ്തുവിന്റെ നിലവിൽ മാത്രവും. ഏകം സത്– സത്ത ഒന്നുമാത്രമാണ്. അതുതന്നെയാണ് പരമാത്മസ്വരൂപം. ആത്മസ്വരൂപമായ സത്ത സർവ്വവസ്തുക്കളിലും അവയുടെ പുറത്തും ഉണ്ട്. കോടി കോടി വർഷങ്ങൾകൊണ്ടു മാത്രം പ്രകാശസ്പന്ദനം ഭൂമിയിൽ എത്തുന്ന അത്രയും അകലത്തിലുള്ള ഒരു അതിവിദൂരനക്ഷത്രത്തെപ്പററി നാം മനസ്സിൽ വിചാരിക്കുന്നു എന്നു വെയ്ക്കാം. മനസ്സ് എത്തുന്നതിനു മുമ്പുതന്നെ ആ നക്ഷത്രം സത്താത്മകമായി നേരത്തേ അവിടെയുണ്ട്. കാരണം, സത്ത ഇല്ലാത്ത ഒരു വസ്തുവും ഒരിടവുമില്ല. ഉണ്ടെന്നു തോന്നുന്നതു് ഭ്രാന്തിയാണ്. ഇംഗ്ലീഷിൽ സത്ത എന്ന പദം being എന്നു തർജ്ജിമ ചെയ്യപ്പെടുന്നു; അസ്തിത്വം existence എന്നും. 'ഉണ്മ' എന്നും 'നിലവു്' എന്നും മലയാളത്തിൽ അവയെ പറയാം. ഇത്രയുംകൊണ്ട് പരമാത്മതത്ത്വം ഏതുവിധം ഒരേപടി സർവ്വദാ ഉണ്മയായിട്ടുള്ള ഏകവസ്തുവാണെന്നും മനസ്സ് എത്തുന്നിടത്തെല്ലാം നേരത്തേതന്നെ അതു് ഉള്ളതാണെന്നും വ്യക്തമായിരിക്കണം.

ഏനത് ദേവാഃ ന ആപ്നുവൻ, പൂർവ്വം അർഷത്. ദേവശബ്ദത്തിന്നു് ഇവിടെ ഇന്ദ്രിയങ്ങൾ എന്നു പൊരുൾ. 'ദീവ്യതി' എന്നുള്ള ക്രിയയ്ക്കു പ്രകാശിക്കുക എന്നു മുഖ്യമായ അർത്ഥമാണ്. ലക്ഷണകൊണ്ട് ജ്ഞാനം പ്രകാശമാണ്; അജ്ഞാനം ഇരുട്ടും. അവ സഹവസിക്കുകയില്ല. ജ്ഞാനവും പ്രകാശവും ഉണ്ടാകുന്നതിന്നു സാമഗ്രികൾ വേണം; ഉണ്ടായാൽ സ്വകൃത്യം സ്വയമേവ നടക്കും. സ്വയമേ പ്രകാശിക്കുന്ന സൂര്യനും ചന്ദ്രനും ദീപവും അവയുടെ അസ്തിത്വം വിളിച്ചുപറയുന്നു, അന്യവസ്തുക്കൾ അക്ഷിഗോചരമാകുന്നതിൽ അവ സഹകരിക്കുകയും ചെയ്യുന്നു. അറിവിന്റെ എല്ലാം മൂലം സ്വപ്രകാശമായ പ്രത്യക്ചൈതന്യമാണ്. അതു സ്വസത്തയെ വിളിച്ചുപറയുകയും അന്യവസ്തുക്കളെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു. ആത്മസ്വരൂപമാകയാൽ ചൈതന്യത്തിന്റെ സാന്നിധ്യംകൊണ്ട് ഇന്ദ്രിയങ്ങളും ജ്ഞാനജനകങ്ങളായിത്തീരുന്നു. അതുമൂലം ഇന്ദ്രിയങ്ങളേയും ജ്ഞേയത്തെ പ്രകാശിപ്പിക്കുന്ന ദേവന്മാരെന്നു ശാസ്ത്രങ്ങൾ വിളിക്കുന്നു. പക്ഷെ മനസ്സ് പിന്നിൽ ഇല്ലെങ്കിൽ ഇന്ദ്രിയങ്ങൾ മാത്രം ഒരു വസ്തുവിനെപ്പററിയും ബോധം ഉളവാക്കുകയില്ല. കണ്ണുമിഴിച്ചിരിക്കുന്ന ഒരാൾക്കുടിയും മനസ്സ് വല്ലിടിക്കിലും 'സർക്കീട്ടി'ലാണെങ്കിൽ മുമ്പിലിരിക്കുന്ന വസ്തു കാണുന്നില്ല. മനസ്സ് ഇടയിൽ വന്നെങ്കിൽ മാത്രമേ ഇന്ദ്രിയം സ്വകൃത്യം നിർവ്വഹിക്കുകയുള്ളൂ. മനസ്സിന്നുതന്നെ പിടികിട്ടാത്ത സ്വാത്മസ്വരൂപം മനസ്സിന്റെ ഇടനില വേണ്ടി വരുന്ന ഇന്ദ്രിയങ്ങൾക്കു നിശ്ചയമായും പ്രാപ്യമല്ല; കാരണം, പൂർവ്വം അർഷത്. ആത്മതത്ത്വം വളരെ മുമ്പേതന്നെ സർവ്വത്ര വ്യാപിച്ചുകഴിഞ്ഞിട്ടുണ്ട്. എപ്പോഴും എല്ലായിടത്തും നിലവിലുണ്ട് എന്നു സാരം. കണ്ണുകൊണ്ടു കണ്ണിന്റെ രൂപം കാണാൻ സാദ്ധ്യമല്ല; ഇന്ദ്രിയത്തിന്റെ മൂലത്തിലുള്ള ചൈതന്യത്തെ ഇന്ദ്രിയംകൊണ്ട് കാണാനും സാധ്യമല്ല.

തത് ധാവതഃ അന്യാൻ അത്യേതി. ആ ആത്മചൈതന്യം ഓടുന്ന മററുള്ളവയെ എല്ലാം പിന്നിലാക്കുന്നു. വായിൽനിന്നും പുറപ്പെടുന്ന സംസാരം ഓടുന്നു, കാററ് ഓടുന്നു, സമയം ഓടുന്നു. ഇവയ്ക്കു് ഒന്നും ആത്മതത്ത്വത്തെ പിൻതള്ളാൻ സാധ്യമല്ല; ആത്മസ്വരൂപം സർവ്വവ്യാപകവും സർവ്വാധാരവുമാകയാൽ. നിഷ്ക്രിയവും അവ്യയവും ഏകവുമായ ആത്മസ്വരൂപം എങ്ങനെയാണ് ഓടുന്നു, വ്യാപിക്കുന്നു, ധരിക്കുന്നു എന്നെല്ലാം വിവരിക്കുക? ഏകവും നിർവ്വികാരവും നിരാകാരവുമായ സത്ത ഓടുന്നു എന്നും മററും ഉപാധിമൂലം സംഭവിക്കാൻ കഴിയും, സ്വരൂപത്തിൽ സംഭവിക്കുകയില്ല. ചുവന്ന കടലാസ്സു പിന്നിലുണ്ടെങ്കിൽ സ്വച്ഛസ്ഫടികം ചുവപ്പായ പലകയായിത്തീരുന്നു. ഇരുമ്പുകമ്പിയും വളയവും തീയിൽ ചുട്ടുപഴുക്കുമ്പോൾ അഗ്നി കോലായും വളയമായും കാണപ്പെടുന്നു. ചുവപ്പുകടലാസും ഇരുമ്പുകമ്പിയും ഉപഹിതവസ്തുവിൽ അന്യധർമ്മം തോന്നിപ്പിക്കാൻ സമർത്ഥമാണ്. സംസർഗ്ഗംകൊണ്ട് ഒരു വസ്തുവിനെ മറെറാന്നായി തോന്നിപ്പിക്കുകയാണ് ഉപാധിധർമ്മം. പക്ഷേ ഉപാധി ഒരിക്കലും വസ്തുവിന്റെ സ്വസ്വരൂപത്തെ മാററുകയില്ല; കാണുന്നവർക്ക് അന്യധർമ്മപ്രതീതി ഉണ്ടാവുകയേയുള്ളൂ. ഇങ്ങനെ

നിഷ്ക്രിയവും നിഷ്ഫലവും നിരാകാരവും നിത്യവുമായ ഏകസത്ത അനന്തരൂപവും വിവിധ ധർമ്മപൂർണ്ണവും ആപേക്ഷികസത്യവുമായി നമുക്കു കാണപ്പെടുന്നു. അതിന്റെ സ്വരൂപമായ ഏകത്വവും സച്ചിദാനന്ദഘനത്വവും വൈവിധ്യപൂർണ്ണമായിത്തീരുന്നു — പ്രതീതിയിൽമാത്രം.

തിഷ്ഠത് തസ്മിൻ മാതരിശ്വാ അപഃ ദധാതി. അതിൽ നില എടുത്തുകൊണ്ടു് മാതരിശ്വാ കർമ്മങ്ങളെ നിലനിർത്തുന്നു. ഇവിടെ കർത്താവു് മാതരിശ്വൻ, അപ്പുകൾ കർമ്മം, 'ദധാതി' ക്രിയയും. 'മാതരി അന്തരിക്ഷേ ശ്വസിതി, മാതരി ആശു അനിതി ഇതി വാ മാതരിശ്വാ വായുഃ' എന്നു യാസ്കൻ നിരുക്തം 6.26-ൽ പറയുന്നു. ശരീരാന്തർഭാഗത്തിൽ നിശ്വാസപ്രശ്വാസരൂപത്തിലും ബാഹ്യജഗത്തിൽ ചലനരൂപത്തിലും പ്രത്യക്ഷപ്പെടുന്നതു് ജഗത് പ്രാണനായ വായുതന്നെയാണ്.ഇച്ഛാ,ജ്ഞാനം, ക്രിയ എന്നീ മൂന്നു ശക്തികളുടെ സമഷ്ടിയാണ് ഓരോ ജീവനും; വ്യഷ്ടിജീവനിൽ ഈ മൂന്നു ശക്തികളും അഗ്നിയിൽ ചലനവും ചൂടും പ്രകാശവും ഒരേ ധർമ്മിയിലെ മൂന്നു ഗുണങ്ങളായിക്കാണപ്പെടുന്നതുപോലെ സമഷ്ടിപ്രപഞ്ചരൂപമായ ഈശ്വരനിൽ സർവ്വജീവസമഷ്ടിയായ സൂത്രാത്മാവെന്ന പേരിൽ അറിയപ്പെടുന്നു. ഈ തത്വത്തെതന്നെയാണ് ഇവിടെ മാതരിശ്വാ എന്നു പറയുന്നതു്. ഇച്ഛാജ്ഞാനക്രിയാസമഷ്ടിയായ ഇതിനെത്തന്നെ പ്രപഞ്ചകാരണമായി വേദാന്തശാസ്ത്രം പ്രതിപാദിക്കുന്നു. കാര്യരൂപമായ പ്രപഞ്ചം സ്ഥൂലമാണ്. അതിന്റെ കാരണമായ സൂത്രാത്മാവു് വായുപോലെ സർവ്വവ്യാപകവും സർവ്വാനസ്യൂതവും സർവ്വധാരകവുമാണ്. സൂത്രാത്മാവിനെത്തന്നെ പ്രപഞ്ചകാരണമായ ഈശ്വരനെന്നും ഹിരണ്യഗർഭനെന്നും വ്യവഹരിക്കുന്നു. 'ഭൂതഭാവോദ്ഭവകരോ വിസർഗ്ഗഃ കർമ്മസംജ്ഞിതഃ.' ഉണ്ടായിട്ടുള്ള സർവ്വവസ്തുക്കളുടെയും ഉത്പത്തിക്കും വൃദ്ധിക്കും കാരണമായിട്ടുള്ളതുതന്നെയാണ് 'കർമ്മം'— എന്നു ഗീതയിൽ 'കർമ്മ' ശബ്ദത്തിന്റെ വാച്യം എന്തെന്നു പറയുന്നു. ഈ വിധമുള്ള കർമ്മത്തെ അന്തര്യാമിയായ സൂത്രാത്മാ അഥവാ പ്രപഞ്ചശക്തിയായ ഈശ്വരൻ സദാ ധരിച്ചുകൊണ്ടിരിക്കുന്നു. സർവ്വകാരണകാരണമായ പരമാത്മതത്വത്തിൽ ആശ്രയമെടുത്തുകൊണ്ടാണ് ഈ കർമ്മം പ്രഥമജാതനായ ഈശ്വരൻ അനുഷ്ഠിക്കുന്നതു്. ജഗത്കാരണനായ ഹിരണ്യഗർഭന്റെ — സർവ്വാനസ്യൂതനായ അന്തര്യാമിയായ സൂത്രാത്മാവിന്റെ — ആധാരം ഈ പരമാത്മതത്വം തന്നെ എന്നു നിഷ്കൃഷ്ടാർത്ഥം.

അപ് ശബ്ദത്തിന്നു് വെള്ളമെന്നു പൊരുൾ. വൈദികധർമ്മങ്ങൾ സോമരസം,പയസ്സ്, ഘൃതം മുതലായ ജലംപോലെയുള്ള പദാർത്ഥങ്ങളെ കൊണ്ടു് നിർവ്വഹിക്കപ്പെടുന്നു. ആ വിധം ലക്ഷണമൂലം അപ്ശബ്ദത്തിന്നു വൈദികധർമ്മമെന്നും, സാമാന്യമായ അർത്ഥത്തിൽ സർവ്വ പ്രവൃത്തികൾ എന്നും അർത്ഥം ലഭിച്ചു. പ്രവൃത്തികളെല്ലാം പ്രാണവൃത്തിയാണ്; അന്തരീക്ഷത്തിലുള്ള ചലനവും വായുവിന്റെ വൃത്തിതന്നെ; പ്രപഞ്ചശക്തിയായ ഈശ്വരൻ സൂത്രാത്മാവായി പ്രപഞ്ചത്തെ ധാരണം ചെയ്യുന്നു എന്നു് വിഷ്ണുസഹസ്രനാമം, ലളിതാസഹസ്രനാമം തുടങ്ങിയവ ഭംഗിയായി നമ്മുടെ മനസ്സിൽ പതിപ്പിക്കുന്നു. വിശ്വകർമ്മാ, മഹാകർമ്മാ, സർവ്വതോമുഖഃ, സർവ്വാസുനിലയഃ, സമീരണഃ, പ്രാണജീവനഃ എന്നീ നാമങ്ങൾ ആദ്യത്തേതിലും; ജഗതീകന്ദാ, ജഗദ്ധാത്രീ, സർവ്വാന്തര്യാമിനീ, വിയദാദിജഗത്പ്രസൂഃ, പ്രാണേശ്വരീ, പ്രാണദാത്രീ, പ്രാണവിഗ്രഹാ, പഞ്ചകൃത്യപരായണാ എന്നീ നാമങ്ങൾ രണ്ടാമത്തേതിലും സ്മരണീയങ്ങളാണ്. നിർഗ്ഗുണബ്രഹ്മം അഥവാ സർവ്വാധിഷ്ഠാനമായ കാരണബ്രഹ്മം എന്നും പ്രപഞ്ചകാരണമായ സഗുണബ്രഹ്മം എന്നും വേദാന്തശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെടുന്ന ഭാവനകളുടെ ബീജം 'തസ്മിന്നപോ മാതരിശ്വാ ദധാതി' എന്ന വാക്യത്തിൽ കാണാൻ കഴിയും. ഈ മന്ത്രാർത്ഥം ഭഗവദ്ഗീതയിൽ 13, 14, 16 – ൽ വിവരിച്ചിട്ടുണ്ടു്. കഠോപനിഷത്തു 2, 20,2-ലും മുണ്ഡകം 3, 1, 7 – ലും ഈ ആശയംതന്നെ അല്പം പദഭിന്നതയോടുകൂടി കാണാൻ കഴിയും. 'ഏജതി' എന്ന ക്രിയ വേദത്തിൽ വേറെയും പ്രയോഗമുണ്ടു്; ശാസ്ത്രീയവും ലൗകികവുമായ സംസ്കൃതത്തിൽ ദുർല്ലഭം.

ഓം തദേജതി തന്നൈജതി
തദ്ദൂരേ തദ്വന്തികേ
തദന്തരസ്യ സർവ്വസ്യ
തദു സർവ്വസ്യാസ്യ ബാഹ്യതഃ.

ഈ മന്ത്രം പഠിക്കുമ്പോൾ വേദവേദാംഗങ്ങളിൽ പാരമ്പര്യപരിചയമില്ലാതെ സ്വയം അർത്ഥം തേടുന്നവർ ചോദിക്കാം: രണ്ടാമത്തെ പാദത്തിൽ ഒരു അക്ഷരം കുറവുണ്ട്; നാലാമത്തെ പാദത്തിൽ ഒരു അക്ഷരം കൂടുതലും; ഇതു നിരപ്പാക്കാൻ രണ്ടാം പാദം സന്ധി ഇല്ലാതെ 'തദ്ദ അന്തികേ' എന്നു ചൊല്ലിക്കൊള്ളാം; നാലാമത്തേതിലേ 'അസ്യ' വേണ്ടെന്നും വെയ്ക്കാം. ദോഷവും ദോഷപരിഹാരവും വേദത്തിൽ ശ്രദ്ധയുള്ളവർക്ക് സമ്മതിക്കാൻ നിവൃത്തിയില്ല. സ്നേഹിതൻെറ കവിത പരിശോധിക്കുകയോ സ്വന്തം വിദ്യാർത്ഥിയുടെ രചനയ്ക്കു മതിപ്പ് നിശ്ചയിക്കുകയോ ചെയ്യുമ്പോൾ നിർബാധം തിരുത്തുവാൻ കഴിയും. വേദങ്ങളുടെ അക്ഷരക്രമവും ഉച്ചാരണരീതിയും പാരമ്പര്യസിദ്ധമായ പദ്ധതിയിൽനിന്നും മാററുന്ന പക്ഷം അവയുടെ വേദത്വം ക്ഷയിക്കുമെന്നുള്ള വിശ്വാസമാണ് ലോകത്തിലേയ്ക്കും അതിപ്രാചീനമായ ഈ പവിത്രവാങ്മയത്തെ പല സഹസ്രാബ്ദങ്ങൾ വ്യത്യാസംകൂടാതെ സംരക്ഷിച്ചിട്ടുള്ളതു്. ആകയാൽ നമ്മുടെ പാഠം വേദാദ്ധ്യയനക്രമത്തെ അനുഗമിക്കുകയല്ലാതെ താല്ക്കാലികയുക്തിയും സൗകര്യവുംപോലെ അതിനെ മാററുവാൻ നമുക്കു നിവൃത്തിയില്ല. അനുഷ്ടുപ്ശ്ലോകം ചൊല്ലിപ്പരിചയിച്ചവർ അദ്ധ്യയനസ്വരം ധരിക്കുകയല്ലാതെ വേറേ വഴിയില്ല.

തത് ഏജതി – ആ പരമാത്മതത്ത്വം ഇളകുന്നു. – തത് ന ഏജതി – അതു നീങ്ങുന്നില്ല. തത് ദൂരേ – അതു വളരെ ദൂരത്തിലാണ്. തത് ഉ അന്തികേ – അതു വളരെ അടുത്തുതന്നെയാണ്. തത് അസ്യ സർവ്വസ്യ അന്തഃ – അതു വാങ്മനസഗോചരമായ സർവ്വവസ്തുക്കളുടെയും ഉള്ളിൽ സ്ഥിതിചെയ്യുന്നു. തത് ഉ അസ്യ സർവ്വസ്യ ബാഹ്യതഃ – അതു സർവ്വവസ്തുക്കളുടെയും പുറമേയും നിശ്ചയമായും സ്ഥിതിചെയ്യുന്നു.

കഴിഞ്ഞ മന്ത്രത്തിൽ വന്ന ആശയങ്ങൾ ഇതിൽ ആവർത്തിച്ചിട്ടുണ്ട്. അർത്ഥപുനരുക്തി ആയാലും ശബ്ദപുനരുക്തി ആയാലും സാഹിത്യത്തിൽ അതു ന്യൂനതയാണെന്നു പരക്കെ ബോധ്യമുണ്ട്. വേദത്തിൽ അങ്ങനെയല്ലെന്നാണ് വേദാചാര്യന്മാർ പറയുന്നതു്. അവിടെ 'ജാമിത' ദോഷമല്ല. 'ജാമി' ശബ്ദം സ്ത്രീവാചകമാണ്. മുത്തശ്ശിമാർ ഉന്മുഖതയേക്കാൾ ഉദ്വേഗം കൂടുതലുള്ള സന്താനങ്ങളോടു് ഒരേ കാര്യം യന്ത്രംപോലെ ആവർത്തിച്ചു പറയും. ഉത്തമവൃദ്ധകളുടെ വാക്കു കേട്ട് ബാലന്മാർ വിപത്തിൽപെടാതെ രക്ഷപ്പെടുമെങ്കിൽ എത്ര അധികം ആവർത്തിക്കുന്നതും മാതാമഹികളായ അവർക്കു ക്ലേശകരമല്ല; സന്തോഷാവഹമാണ്. മുത്തശ്ശിയുടെ ആവർത്തനത്തിന്നു 'ജാമിത' എന്നു പറയുന്നു. ആ വിധമുള്ള ആവർത്തനം വേദത്തിൽ ഒരു ന്യൂനതയല്ല. അതിസൂക്ഷ്മമായ അതീന്ദ്രിയതത്ത്വങ്ങളെപ്പററി പ്രതിപാദിക്കുന്ന വേദത്തിൽ ആവർത്തനം എത്രതന്നെ വന്നാലും പ്രാപഞ്ചികഭോഗങ്ങളിൽ മുഴുകിയ സംസാരി ജീവന്നു് അതുമൂലം ബ്രഹ്മതത്ത്വത്തിലും ധർമ്മതത്ത്വങ്ങളിലും അല്പം രുചിയും അറിവും ഉണ്ടാകുമെങ്കിൽ ശ്രുതിമാതാവിന്നു് അതു് ഏററവും പ്രീതികരംതന്നെ.

ആധുനികദൃഷ്ടിയിൽ ഇന്നു നാം ആവർത്തനം പരിഹരിക്കുന്നതു് ഏതുവിധമെന്നുകൂടി ആലോചിക്കുന്നതു് ഇവിടെ അപ്രാസംഗികമല്ല. ഇന്നത്തെ ലേഖനസാമഗ്രികൾ പഴയ കാലത്തു് ഉപയോഗിച്ച മരത്തൊലി, തോൽ, ഓല, നാരായം മുതലായവയേക്കാൾ വളരെ അധികം സുലഭവും സൗകര്യമുള്ളവയുമാണ്. വിരാമങ്ങൾ, പദങ്ങൾ, പദ്യങ്ങളുടെ വരികൾ, ഖണ്ഡികകൾ ഇവയെല്ലാം ഒരു നോട്ടത്തിൽ സ്പഷ്ടമാകുന്ന എഴുത്തുരീതി, ഓലയിലും ശിലാശാസനത്തിലും മിക്കവാറും ഊഹിക്കാൻകൂടി സാധ്യമല്ല. അല്പായാസംകൊണ്ടു് പല ആവൃത്തി എഴുതിയതു് പരിശോധിക്കുവാനും കൂട്ടിയും കുറച്ചും മാററിയും കരടുപകർപ്പുകളെ ഉത്തരോത്തരം ശുദ്ധവും പൂർണ്ണവുമാക്കുന്നതിന്നും കടലാസിലുള്ള സൗകര്യം, ക്ലേശപ്പെട്ടു തയ്യാറാക്കുന്ന ഓലയിലും മററുമില്ല. ഓർമ്മയിൽ മാത്രം വെച്ചു് ദീർഘമായ ഒരു രചന ആമൂലാഗ്രം അനുലോമവും പ്രതിലോമവുമായി അനുധാവനം ചെയ്തു് വിടാനും ചേർക്കാനും മാററാനും അസാധാരണ മേധാവികൾക്കുപോലും ക്ഷിപ്രസാധ്യമല്ല. കടലാസ്സും അച്ചടിയും വന്നശേഷം അധികം നൈപുണ്യം ഇല്ലാത്തവർക്കുപോലും ആവർത്തിച്ചുള്ള പരിശ്രമംകൊണ്ടു് പദങ്ങളിലും

വാക്യങ്ങളിലും ഖണ്ഡികകളിലും പരിപൂൎണ്ണമായ ക്രമവും ആനുപൂൎവ്വിയും പുനരുക്തിപരിഹാരവും സമ്പാദിക്കാൻ കഴിയും. ഏറിയകൂറും പ്രാചീനരചനകൾ വന്നതുപോലെ ഗ്രന്ഥനം ചെയ്തിട്ടുള്ളവയാണ്; അക്ഷരങ്ങൾ തിങ്ങിക്കൂടിയ കൈയ്യെഴുത്തുപ്രതികളിൽ പുനരുക്തി നോട്ടത്തിൽപ്പെടാൻതന്നെ വിഷമമാണ്. കടലാസിനും അച്ചടിക്കും മുമ്പുള്ള ചുററുപാടിൽ യൂറോപ്പിൽ അകാരാദിക്രമം പ്രചാരത്തിൽവരുന്നതിന്നു മുമ്പുതന്നെ-ശ്ലോകരൂപത്തിൽ അകാരാദികോശവും അഷ്ടാധ്യായിയെപ്പോലെ പൂൎവ്വാപരസംബന്ധജടിലമായ സാങ്കേതികശാസ്ത്രങ്ങളും തൎക്കസംഗ്രഹത്തെപ്പോലെ യുക്തിപൂൎവ്വം ആനുപൂൎവ്വി സംരക്ഷിച്ചിട്ടുള്ള ബാലബോധഗ്രന്ഥങ്ങളും സാധിച്ചിട്ടുള്ള ബുദ്ധിയെ അനുമോദിക്കാൻ കഴിയാത്തവർ അറിവുള്ളവരിൽ ആരുംതന്നെ ഉണ്ടായിരിക്കുകയില്ല. അനുവചനം കൊണ്ടുമാത്രം ഗ്രഹിച്ചു ധരിച്ചുവന്ന വേദത്തിലാകട്ടെ, 'ദിവ്യമായ ഈ പവിത്രവാങ്മയത്തിൽ ഒരൊററ വൎണ്ണംപോലും അനൎത്ഥകമാകാൻ തരമില്ല,' എന്ന ദൃഢവിശ്വാസമുണ്ടായിരുന്നതിനാൽ പുനരുക്തി ദോഷമായി ആരും സ്വപ്നേപി ഗണിച്ചിരുന്നില്ലെന്നു മാത്രമല്ല ശ്രുതിമാതാവിൻെറ അപാരഹിതൈഷിത്വമായി അതു കാണുകയും ചെയ്തു. ഈ ദൃഷ്ടിയാണ് ജൈമിനികുമാരിലപ്രഭൃതി മീമാംസകാചാൎയ്യന്മാർ അവലംബിച്ചിട്ടുള്ളതു്. ഉപനിഷത്തുകളിലും മററും ആശയാവൎത്തനം കാണുമ്പോൾ ഈ സംഗതി നാം സ്മരിക്കേണ്ടതാണ്.

ഈ മന്ത്രത്തിൻെറ യഥാശ്രുതമായ അൎത്ഥം ഗ്രഹിച്ചുകഴിഞ്ഞാൽ ഉണ്ടാകുന്ന ഒന്നാമത്തെ സംശയം: പരമാത്മസ്വരൂപം ഇളകുന്നു എന്നും ഇളകുന്നില്ല എന്നും പരസ്പരവിരുദ്ധമായ പ്രതിജ്ഞ ചെയ്താൽ അതിന്നു സാധുത്വമെന്താണ് ? വേദമായാലും വ്യാഘാതം ദോഷം തന്നെയല്ലേ ? അതെ. ഇവിടെ വ്യാഘാതം പരിഹരിക്കണം. വേദത്തിലെ പ്രത്യക്ഷവചനത്തിലുള്ള പ്രാമാണ്യത കോട്ടമില്ലാതെ രക്ഷിക്കുകയും വേണം. പരമാത്മതത്ത്വം സക്രിയമെന്നു തോന്നിയാലും വാസ്തവത്തിൽ നിഷ്ക്രിയമാണ് എന്നു നിൎണ്ണയിക്കുന്ന പക്ഷം ചലനവും അചലതയും ഒരേ വസ്തുവിൽ സാധിക്കും; വേറേ വഴിയില്ല. വേദാൎത്ഥം അദ്വൈതപരമാണെന്നു സാധിക്കുന്നതിന്നു പല ഘട്ടങ്ങളിലും ഈ ശ്രൗതാൎത്ഥാപത്തിയാണ് പ്രമാണം. ആകാശത്തിൽ പൂൎണ്ണചന്ദ്രൻ ഓടുന്നതായി തോന്നുമ്പോഴും ആപേക്ഷികമായി ചന്ദ്രൻ സ്ഥിരൻ തന്നെയാണ്; ഓടുന്നതു മേഘങ്ങളാണ്. മേഘങ്ങളുടെ ഓട്ടം നാം ചന്ദ്രനിൽ ചാരി ചന്ദ്രൻ ഓടുന്നു എന്നു ഭ്രമിക്കുന്നു. ഇതുപോലെ ദൃശ്യമായ പ്രപഞ്ചം സംസാരരൂപത്തിൽ ചലനാത്മകമാകയാൽ ആ ഉപാധിയിൽകൂടി പരമാത്മതത്ത്വത്തെ കാണുന്ന നാം ആത്മാവു് ചലിക്കുന്നു എന്നു വ്യവഹരിക്കുന്നു. യഥാൎത്ഥബോധം വരുമ്പോൾ ആത്മാവു് അവ്യയവും നിത്യവുമാണെന്നു് ഉറപ്പുണ്ടാകുന്നു; ചലിക്കുന്നതായി തോന്നിയതു് ഉപാധിമൂലമാണെന്നു നിശ്ചയമുണ്ടാകുന്നു. നിഷ്ക്രിയവും ശാന്തവുമാണ് പരമാൎത്ഥസ്വരൂപമെന്നു മററു കാരണങ്ങളെക്കൊണ്ടും വേദം പ്രകാശിപ്പിക്കും, പലേ പ്രകരണങ്ങളിലും.

പരമേശ്വരൻ വളരെ ദൂരത്തിലാണ്, തൊട്ടടുത്തു് ഈ ശരീരത്തിൽത്തന്നേയുമാണ് എന്നു രണ്ടാമത്തേ വൈരുധ്യം ഏതുവിധമാണ് പരിഹരിക്കുക ? പതിനാറാമത്തെ മന്ത്രത്തിൽ വരുന്ന 'സോഽഹമസ്മി' എന്ന മഹാവാക്യം മനനം ചെയ്യുമ്പോൾ അതു പരിഹൃതമാകും. ഇതു് അനുഭവവാക്യമാണ്. അജ്ഞാനമാകുന്ന ആവരണം മാറിപ്പോയിട്ടുള്ള സാക്ഷാത്കാരസമ്പന്നന്മാൎക്ക് സ്വഹൃദയത്തിൽ 'ഞാൻ' എന്ന ബോധത്തിൻെറ പരമമായ ആധാരമായി നില്ക്കുന്ന പ്രത്യക്ചൈതന്യവും ആദിത്യനിൽ സത്തയും സ്ഫുരണവും ഉളവാക്കുന്ന ചൈതന്യവും ഒന്നുതന്നെ എന്നാണ് ആ മഹാവാക്യം ഇവിടെ സൂചിപ്പിച്ചതു്. ആത്മസ്വരൂപമായി പരമേശ്വരനെ ഹൃദയത്തിൽ അനുഭവിച്ച ജീവന്മുക്തനു് ഈശ്വരൻ അന്തരതമനാണ്; ജഡപ്രപഞ്ചമല്ലാതെ മറെറാന്നും അറിവില്ലാത്തവനു് അത്യന്തവിദൂരനുമാണ്. പരമേശ്വരൻ സൎവ്വഭൂതഹൃദയത്തിലും വസിക്കുന്നുണ്ട്. എങ്കിലും ബ്രഹ്മവിദ്യാസമ്പന്നനു മാത്രമേ ആ അനുഭവബോധമുള്ളു. 'ശംഭോ, ത്വം പരമാന്തരംഗ ഇതി മേ ചിത്തേ സ്മരാമ്യന്വഹം' എന്നുള്ള നിവേദനം ആത്മാൎത്ഥതയോടെ എല്ലാവൎക്കും കഴിയുന്നതല്ല. പറങ്കിപ്പഴത്തിൻെറ ബീജം പുറമേ; മാമ്പഴത്തിൻേറതു അന്തൎഭാഗത്തും.

അതുപോലെയുള്ള കല്പനയല്ല ഈശ്വരൻ പുറത്താണ്, അകത്താണ് എന്നെല്ലാം വ്യവഹരിക്കുന്നതു്. സ്വർണ്ണംകൊണ്ടുണ്ടാക്കിയ വളയും മോതിരവും മുഴുവൻ സ്വർണ്ണംതന്നെ. അതുപോലെ പ്രപഞ്ചം മുഴുവനും ഈശ്വരന്റെ സത്തയും സ്ഫുരണവുമാണ്. അതിസൂക്ഷ്മമായ ആകാശം സർവ്വഭൂതങ്ങൾക്കും ആശ്രയവും സർവ്വവ്യാപകവും സർവ്വാന്തർഗ്ഗതവുമാകയാൽ ഒരേ സമയം അടുത്തും അകലത്തിലുമാണ്. ആകാശത്തിന്നും കാരണമായ സദ്‌വസ്തു അതിലും സൂക്ഷ്മവും വ്യാപകവും അപരിച്ഛിന്നവുമാകാതെ തരമില്ല. ഈ അർത്ഥത്തിലാണ് ആത്മതത്ത്വം അകത്തും പുറത്തും ഉണ്ട് എന്ന മന്ത്രത്തിൽ വർണ്ണിച്ചതു്. ഈശ്വരൻ സർവ്വവ്യാപി അല്ലെന്നു വിചാരിക്കുന്നപക്ഷം അനിത്യനായിത്തീരും. ദേശപരിച്ഛിന്നമായതു് കാലകബളിതവുമാണ്. ഒരു പ്രത്യേക മേൽവിലാസത്തിൽ ദീർഘകാലം ജീവിക്കുന്ന ഈശ്വരന്നു് മറെറാരു കുറേക്കൂടി വലിയ ഈശ്വരൻ കർത്താവാകാതെ തരമില്ല. ഉപനിഷത്തിലെ മന്ത്രങ്ങളിൽ ബീജരൂപമായി പ്രതിഫലിപ്പിച്ചിരിക്കുന്ന ഈ സത്യമാണ് പല ഭംഗികളിൽ സ്തോത്രങ്ങളിലും ശാസ്ത്രങ്ങളിലും കാലാന്തരത്തിൽ വികസിച്ചിട്ടുള്ളതു്. തുലനം ചെയ്യുന്നതിന്നു് ഒരു ഉദാഹരണം മാത്രം കൊടുക്കുന്നു.

> നമോ നേദിഷ്ഠായ പ്രിയദവ ദവിഷ്ഠായ ച നമോ
> നമഃ ക്ഷോദിഷ്ഠായ സ്മരഹര മഹിഷ്ഠായ ച നമഃ
> നമോ വർഷിഷ്ഠായ ത്രിനയന യവിഷ്ഠായ ച നമോ
> നമഃ സർവ്വസ്മൈ തേ തദിദം അതിസർവ്വായ ച നമഃ.
>
> (ശിവമഹിമ്നഃസ്തോത്രം. 29)

'നിർജ്ജനവനങ്ങളിൽ വിഹരിക്കുവാൻ ഇഷ്ടപ്പെടുന്ന മുക്കണ്ണനേ, അവിടുന്നു് മുമുക്ഷുക്കൾക്കും ജ്ഞാനസമ്പന്നന്മാർക്കും ഏററവും സമീപത്തിലാണ്; ബഹിർമ്മുഖരായ അവിവേകികൾക്കു് കോടികല്പംകൊണ്ടും എത്താൻ കഴിയാത്തവിധം ദൂരത്തിലും. അങ്ങേയ്ക്കു് പിന്നേയും പിന്നേയും നമസ്കാരം. ഹേ സ്മരഹര, അങ്ങു് ഏററവും ക്ഷുദ്രപ്രാണിയിൽ ഏററവും അല്പവും ബൃഹത്തായ ഗജശരീരത്തിൽ വളരെ വലുതുമാണ്; അങ്ങു് വൃദ്ധന്മാരെക്കാൾ അതിവൃദ്ധനും യുവാക്കന്മാരേക്കാൾ ഇളയവനുമാണ്. അങ്ങേയ്ക്കു് പിന്നെയും പിന്നെയും നമസ്കാരം. അങ്ങു് പ്രപഞ്ചസ്വരൂപിയും വിശേഷാത്തീർണ്ണനുമാണ്; അങ്ങേയ്ക്കു പിന്നെയും പിന്നെയും നമസ്കാരം.'

---

# വിദ്യയും അവിദ്യയും

വിദ്യയതെന്നുമവിദ്യയതെന്നും
ഭേദം പ്രകൃതിക്കിങ്ങനെ രണ്ടാം;
വിദ്യാരൂപിണി നൽകും സദ്ഗതി
ദുരിതത്തിനു വഴി കാട്ടുമവിദ്യ.

ശാഖകൾ വിദ്യയ്ക്കൊന്നു വിവേകം
മററതു നിതരാം നിസ്സംഗത്വം;
ഈശ്വരകാരുണ്യത്തിനു ജീവൻ
ദാസ്യം ചെയ്‌വതുമിതിനുടെ ശാസ്യം.

കാമം, ക്രോധം, ലോഭം, മോഹം,
മദമാത്സര്യമിതാറുമവിദ്യ;
ഞാനെന്നും പുനരെന്റെയതെന്നും
തോന്നീടുന്നതവിദ്യാഫലമാം.

അജ്ഞാനത്താലവശന്മാരായ്
സംസാരത്തിലലഞ്ഞീടുന്നു;
വിദ്യയുദിയ്ക്കുന്നളവിലവിദ്യാ-
തിമിരമശേഷമകന്നീടുന്നു.

ദിനമണിതാനോ പനിമതിതാനോ
മലിനതകോലും സലിലം തന്നിൽ
പ്രതിബിംബാകൃതി പൂണ്ടീടുമ്പോൾ
തെളിവിയലാതെ ചമഞ്ഞീടുന്നു.

മായാവരണമതൊഴിയാതെ പര-
മാത്മജ്ഞാനമുദിയ്ക്കുകയില്ല.
'ഞാനെ'ന്നും 'പുനരെന്റെ'യതെന്നും
പോകണമതുതാനിതിനുടെ സാരം.

(ഗുരുവചനങ്ങൾ -- അപ്പൻ തമ്പുരാൻ.)

# സുഭാഷിതമഞ്ജരി

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ഏകശ്ശ്വേതഃ പരഃ കൃഷ്ണഃ പക്ഷയോശ്ശുഭ്രരീപതേഃ;
സ്വസ്യ തു ദ്വിതയംശ്വേതമിത്യുച്ചൈർജ്ജംഭതേ ബകഃ. 1

ചന്ദ്രന്റെ പക്ഷങ്ങളിൽ ഒന്നു് വെളുത്തതും മററതു കറുത്തതുമാകുന്നു. തന്റെയാകട്ടെ രണ്ടും വെളുത്തതാണെന്നു വെച്ചു് കൊററി വല്ലാതെ പുളയ്ക്കുന്നു.

യസ്സന്തതം ദദാത്യേവ സൎവ്വസ്വസ്തസ്യ സിദ്ധ്യതി;
യസ്സദാ സഞ്ചിനോത്യേവ സൎവ്വാൎത്ഥസ്തസ്യ നശ്യതി. 2

എവനാണോ എപ്പോഴും കൊടുക്കുകമാത്രം ചെയ്യുന്നതു്, അവനു സൎവ്വസ്വവും സിദ്ധിക്കുന്നു. എവനാണോ എല്ലായ്പോഴും കെട്ടിവെയ്ക്കുക മാത്രം ചെയ്യുന്നതു്, അവന്റെ സകല മുതലും നശിക്കുന്നു. 'സ്വോഽസ്ത്രീയാം ധനേ.'

യേ ജീവന്തി സുധാം പീത്വാ തേ ന സ്യുരജരാമരാഃ;
വിഷം പീത്വാപി യോ ജീവേത് സ വൈ മൃത്യുഞ്ജയോ ഭവേത്. 3

അമൃതു കുടിച്ചിട്ടു ജീവിക്കുന്നവർ അജരാമരന്മാരാവില്ല, വിഷം കുടിച്ചിട്ടുകൂടി ജീവിക്കുന്നവനേ മൃത്യുഞ്ജയനാവൂ.

വിഷയാഭിമുഖീം ബുദ്ധിമുദ്ധരേത് സദ്ഗുരോഃ കരഃ;
നിമ്നഗാമീ യഥാ തോയമുന്നയേത്തരണേഃ കരഃ. 4

വിഷയത്തിലേയ്ക്കു് ചായുന്ന ബുദ്ധിയെ സദ്ഗുരുവിന്റെ തൃക്കൈയുദ്ധരിക്കും; കീഴ്പോട്ടൊഴുകുന്ന വെള്ളത്തെ സൂര്യന്റെ കരമുയൎത്തുന്നതുപോലെ.

മൂഢോ ഭോഗേ, ബുധോ യോഗേ, ഭക്തോ രാഗേ ച മാദ്യതി;
രാത്രിർധ്വാന്തേ, ദിനം ദീപ്ത്യാ, സന്ധ്യാ രാഗേ ച ഖേലതി. 5

മൂഢൻ ഭോഗത്തിലും, വിദ്വാൻ യോഗത്തിലും, ഭക്തൻ പ്രേമത്തിലും മദിക്കുന്നു. രാവു് ഇരുട്ടിലും, പകൽ വെളിച്ചത്തിലും, സന്ധ്യ ചുവപ്പിലും കളിക്കുന്നു.

നിജധർമ്മമനുഷ്ഠായ, പരധർമ്മം വിഹായ ച,
പുരുഷാൎത്ഥസ്യ യോ നാശോ ജായതേ, ലാഭ ഏവ സഃ. 6

സ്വധൎമ്മത്തെ അനുഷ്ഠിക്കുകയും പരധൎമ്മത്തെ ഉപേക്ഷിക്കുകയും ചെയ്തിട്ടുണ്ടാകുന്ന പുരുഷാൎത്ഥത്തിന്റെ നാശം ലാഭം മാത്രമാകുന്നു.

ആൎത്താനാം പ്രാണരക്ഷാൎത്ഥം സ്വപ്രാണാൻ വിജഹാതി യഃ,
സ്ഥൂലദൃഷ്ട്യാ മൃതോഽപ്യേഷ സൂക്ഷ്മദൃഷ്ട്യാമരോ ഭവേത്. 7

ദുഃഖിതന്മാരുടെ ജീവനെ രക്ഷിക്കാൻവേണ്ടി തന്റെ പ്രാണനെ വെടിയുന്നവൻ സ്ഥൂലദൃഷ്ട്യാ മൃതനെങ്കിലും സൂക്ഷ്മദൃഷ്ട്യാ അമരനത്രേ.

സച്ചിദാനന്ദരൂപസ്യ കൃഷ്ണസ്യ വിരഹേണ യത്
ജായതേ ദുസ്സഹം ദുഃഖം, വസ്തുതസ്സുഖമേവ തത്. 8

സച്ചിദാനന്ദമൂൎത്തിയായ ശ്രീകൃഷ്ണന്റെ വിരഹംകൊണ്ടുണ്ടാകുന്ന ദുസ്സഹമായ ദുഃഖം വാസ്തവത്തിൽ സുഖം തന്നെയാകുന്നു.

സ്നേഹസ്യ യാവതീ ശക്തിർവ്വിദ്യതേ സൎവ്വദിഗ്ജയേ,
താവത്യാ ന ശതാംശോഽപി ജാഗർത്ത്യായുധസമ്പദാം. 9

സകല ദിക്കുകളെയും കീഴടക്കുന്ന കാര്യത്തിൽ സ്നേഹത്തിനു് എത്രമാത്രം ശക്തിയുണ്ടോ, അതിന്റെ ശതാംശം പോലും ആയുധസമ്പത്തുകൾക്കില്ല.

ചിത്തസ്യ യാവതീ ശക്തിസ്സംസിദ്ധ്യേത് സത്യനിഷ്ഠയാ,
സഹസ്രാംശോഽപി താവത്യാസ്സിദ്ധ്യേന്നേജ്യാജപാദിഭിഃ. 10

സത്യനിഷ്ഠകൊണ്ടു മനസ്സിനു് എത്രത്തോളം ശുദ്ധി സിദ്ധിക്കുമോ, അതിന്റെ സഹസ്രാംശംപോലും യാഗജപാദികൾകൊണ്ടു സിദ്ധിക്കയില്ല.

ബ്രഹ്മചര്യേണ നരകാത്ത്രാണം യാവദ്ഭവേന്നൃണാം,
താവതോ നായുതാംശോഽപി പുത്രോത്പാദനതോ ഭവേത്. 11

മനുഷ്യർക്കു ബ്രഹ്മചര്യംകൊണ്ടു് നരകത്തിൽനിന്നും എത്രകണ്ടു മോചനം കിട്ടുമോ, അതിന്റെ പതിനായിരത്തിലൊരുഭാഗംപോലും പുത്രോത്പാദനംകൊണ്ടു കിട്ടില്ല.

യാവതീമുന്നതിം മർത്ത്യോ നമ്രത്വേനാധിഗച്ഛതി,
സ്വർഗ്ഗാരോഹേണ താവത്യാ ലക്ഷാംശമപി നർച്ഛതി. 12

മനുഷ്യന താഴ്മകൊണ്ടു് എത്രമാത്രമുയർച്ച കൈയ്വരാമോ, അതിന്റെ ലക്ഷാംശംപോലും വിണ്ണിൽക്കേറിയതുകൊണ്ടു കൈയ്വരില്ല. ന ഋച്ഛതി എന്നു പദച്ഛേദം.

നിഷ്കാമാനാം പ്രദാതൄണാം യാവാൻ ലാഭോ ഭവിഷ്യതി,
ന സ്യാത്പ്രതിഗ്രഹീതൄണാം നിയുതാംശോഽപി താവതഃ. 13

നിഷ്കാമന്മാരായ ദാതാക്കൾക്കു് എത്രത്തോളം ലാഭമുണ്ടാകുമോ, അതിന്റെ പത്തുലക്ഷത്തിലൊരുഭാഗം പോലും പ്രതിഗ്രഹീതാക്കൾക്കുണ്ടാവില്ല.

നിഷ്കിഞ്ചനാനാം ഭിക്ഷൂണാം യാവദ്വാ വിദ്യതേ ധനം,
നൈവാസ്തി കോടിഭാഗോഽപി താവതശ്ചക്രവർത്തിനാം. 14

നിഷ്കിഞ്ചനന്മാരായ സന്ന്യാസികൾക്കു് എത്രകണ്ടു സമ്പത്തുണ്ടോ, അതിന്റെ കോടിയിലൊരംശംപോലും ചക്രവർത്തിമാർക്കില്ല.

ഭക്തസ്യാധീതിഹീനസ്യ യാവജ്ജ്ഞാനം ഹൃദി സ്ഫുരേത്,
താവതോ നാർബുദാംശോഽപി പണ്ഡിതസ്യ ഹൃദി സ്ഫുരേത്. 15

പഠിപ്പില്ലാത്ത ഭക്തന്റെ മനസ്സിൽ എത്രമാത്രം ജ്ഞാനം സ്ഫുരിക്കുമോ അതിന്റെ പത്തുകോടിയിലൊരുഭാഗംപോലും പണ്ഡിതന്റെ മനസ്സിൽ സ്ഫുരിക്കില്ല.

മൗനസ്യ യാവത് പ്രാഗല്ഭ്യമസ്തി ദുസ്തർക്കഖണ്ഡനേ
താവതോ ബിന്ദുമാത്രാപി വാഗ്ധ്ധരീണാം ന വിദ്യതേ. 16

ദുസ്തർക്കങ്ങളെ ഖണ്ഡിക്കാൻ മൗനത്തിനു് എത്രത്തോളം സാമർത്ഥ്യമുണ്ടോ അതിന്റെ തുള്ളിപോലും വാഗ്ധോരണികൾക്കില്ല.

അന്യശുശ്രൂഷണക്ലേശേ യാവതീ നിർവൃതിർഭവേത്,
താവത്യാ ന കണോഽപി സ്യാദാത്മസംപ്രീണനോത്സവേ. 17

അന്യന്മാരെ ശുശ്രൂഷിക്കുമ്പോഴത്തെ ക്ലേശത്തിൽ എത്രത്തോളം നിർവൃതിയുണ്ടാകുമോ, അതിന്റെ കണികപോലും അവനവനെ പ്രീണിപ്പിക്കുമ്പോഴത്തെ ഉത്സവത്തിലുണ്ടാവില്ല.

യാവദീശ്വരകൈങ്കര്യേ സ്വാതന്ത്ര്യമനുഭൂയതേ,
താവതോഽംശാംശലേശോഽപി വിശ്വസ്വാമ്യേ ന ഭുജ്യതേ. 18

ഈശ്വരന്റെ ദാസ്യത്തിൽ എത്രമാത്രം സ്വാതന്ത്ര്യമനുഭവപ്പെടുന്നുവോ, അതിന്റെ അംശത്തിന്റെ ലേശം പോലും വിശ്വത്തിന്റെ ആധിപത്യത്തിൽ അനുഭവപ്പെടുന്നില്ല.

# ജീവന്മുക്തിവിവേകം-18

ജീ. ബാലകൃഷ്ണൻനായർ

## അനുഷ്ഠാനവ്യസനം

പാഠവ്യസനം, ബഹുശാസ്ത്രവ്യസനം, അനുഷ്ഠാനവ്യസനം എന്നിങ്ങനെ ശാസ്ത്രവാസന മൂന്നുവിധമാണല്ലോ. ഇവയിൽ അനുഷ്ഠാനവ്യസനം വിഷ്ണുപുരാണത്തിലെ നിദാഘചരിത്രത്തിൽ വർണ്ണിച്ചിട്ടുണ്ട്; അതുപോലെ യോഗവാസിഷ്ഠത്തിലെ ദാശൂരചരിത്രത്തിലും. നിദാഘൻ നിത്യകർമ്മാനുഷ്ഠാനത്തിൽ അതീവ വ്യഗ്രനായിരുന്നു. അയാളുടെ ബുദ്ധി സദാ കർമ്മാനുഷ്ഠാനചിന്തകൊണ്ട് നിറഞ്ഞിരുന്നു. സത്യത്തെ അന്വേഷിക്കാൻ കഴിയാതെ അതങ്ങനെ കർമ്മജാഡ്യത്തിൽ ഉറച്ചു. ഗുരുവായ ഋഭു നിദാഘനെ ഈ കർമ്മജാഡ്യത്തിൽനിന്നും ഉണർത്തുവാൻ പലവുരു ശ്രമിച്ചു; പക്ഷെ ഫലിച്ചില്ല. വാസിഷ്ഠത്തിലെ ദാശൂരന്റെ കഥ മറെറാരുതരത്തിലാണ്. അദ്ദേഹത്തിന് ധ്യാനാദ്യനുഷ്ഠാനങ്ങൾക്ക് ഭൂമിയിലൊരിടത്തും ഒരു ശുദ്ധദേശം കണ്ടെത്താൻ കഴിഞ്ഞില്ല. അതുകൊണ്ട് അനുഷ്ഠാനത്തിനായി ഒരു ഉന്നതമായ വൃക്ഷത്തിന്റെ അഗ്രഭാഗത്തിൽ തനിക്ക് സ്ഥിരപ്രതിഷ്ഠ ലഭിക്കണമെന്ന് അദ്ദേഹം കൊതിച്ചു. അതിനായി തന്റെ തോളിൽനിന്നും മാംസമറുത്തു ഹോമിച്ച് അദ്ദേഹം അഗ്നിദേവനെ പ്രീതിപ്പെടുത്താൻ ശ്രമിച്ചു. അഗ്നിദേവൻ പ്രസന്നനായി പ്രത്യക്ഷപ്പെട്ടു. ഉന്നതമായ ഒരു വൃക്ഷത്തിന്റെ അഗ്രഭാഗത്തിൽ സ്ഥിരമായ ഇരിപ്പനുവദിച്ചനുഗ്രഹിക്കുകയും ചെയ്തു. അവിടെയിരുന്നു വീണ്ടും വളരെക്കാലം തപസ്സുചെയ്ത ശേഷമേ ദാശൂരന് ആത്മബോധമുദിച്ചുള്ളു. ഇവിടെ അനുഷ്ഠാനവ്യസനം ദീർഘകാലം ആത്മബോധത്തിനു തടസ്സമായിനിന്നു എന്നു കാണാൻ കഴിയും. എന്നല്ല, അനുഷ്ഠാനം വ്യസനമായി മാറിയാൽ അതു് സാധകനെ ശാരീരികവും മാനസികവുമായ പല ക്ലേശങ്ങളിലും കൊണ്ടുചെന്നകപ്പെടുത്തുമെന്നും സ്പഷ്ടമാകുന്നു.

അനുഷ്ഠാനവ്യസനരൂപത്തിലുള്ള ഈ കർമ്മവാസന പുനർജ്ജന്മത്തിനു കാരണമായും ഭവിക്കും. അതുകൊണ്ടിതു് മലിനവാസനയാണ്. അഥർവ്വവേദോപനിഷത്തായ മുണ്ഡകത്തിൽ യജ്ഞാദ്യനുഷ്ഠാനങ്ങളെ തരംതാഴ്ത്തിക്കാണിക്കുന്നതു് ഇക്കാരണത്താലാണ്. ഉപനിഷത്തു് ഇങ്ങനെ പ്രഖ്യാപിക്കുന്നു: 'യജ്ഞരൂപത്തിലുള്ള ഈ അനുഷ്ഠാനങ്ങൾ നശ്വരഫലങ്ങളെ മാത്രമേയുളവാക്കുകയുള്ളു. പതിനാറു് ഋത്വിക്കുകൾ, യജമാനൻ, പത്നി എന്നിങ്ങനെ പതിനെട്ടുപേരെക്കൊണ്ടാണ് ഈ യജ്ഞങ്ങൾ നിർവ്വഹിക്കപ്പെടുന്നതു്. നശ്വരഫലദായകമായ ഇത്തരം കർമ്മം ശ്രേഷ്ഠമെന്നു കരുതാൻ വയ്യ. മൂഢന്മാർ ഇതാണ് ശ്രേയസ്സെന്ന് തെററിദ്ധരിക്കുന്നു. അവർ ജന്മമൃത്യുജരാദോഷങ്ങൾക്ക് വീണ്ടും പാത്രമായി ഭവിക്കുന്നു. ഇവർ അവിദ്യയിൽപെട്ടുഴലുന്നവരാണ്. എങ്കിലും സ്വയം ധീരന്മാരെന്നും പണ്ഡിതന്മാരെന്നും വെറുതെ അഭിമാനിക്കുന്നു. ജന്മമൃത്യുജരാവ്യാധികളാൽ നിരന്തരം പീഡിതന്മാരായി ഇവർ സംസാരപ്രവാഹത്തിൽ ചുററിക്കറങ്ങിക്കൊണ്ടിരിക്കുന്നു. കുരുടന്റെ പുറകേ പോകുന്ന കുരുടന്മാർ കല്ലിലും മുള്ളിലും കുണ്ടിലും കുഴിയിലും പെട്ടു നട്ടംതിരിയുന്നതുപോലെയാണ് ഇവരുടെ സ്ഥിതി. യാഗങ്ങളും ജനക്ഷേമകരങ്ങളായ മററു കർമ്മങ്ങളും മാത്രമാണ് ശ്രേഷ്ഠമെന്നിവർ കരുതുന്നു. സത്യസ്വരൂപത്തെക്കുറിച്ചറിവില്ലാത്തതുകൊണ്ട് മറെറാരു ശ്രേയസ്സുണ്ടെന്നിവരറിയുന്നതേയില്ല.' ഇവർ ലൗകികഫലങ്ങളിൽ അത്യന്തം മോഹിച്ചുപോയിരിക്കുന്ന അജ്ഞന്മാരാണ്. ഇവർ ചെയ്ത പുണ്യം അനുഭവിച്ചുതീർക്കാൻ മാത്രം ഇടമരുളുന്ന സ്വർഗ്ഗോപരിതലത്തിൽ പുണ്യം അനുഭവിച്ചുതീർക്കുന്നു. നേടിയ പുണ്യം ക്ഷയിച്ചാൽ ശേഷിക്കുന്ന കർമ്മത്തിന്റെ സ്വഭാവമനുസരിച്ച് മനുഷ്യലോകത്തിലേക്കോ കുറേക്കൂടി മോശമായ മററു ലോകങ്ങളിലേക്കോ പതി

ക്കാൻ ഇടവരുന്നു. യജ്ഞാദിരൂപത്തിലുള്ള അനുഷ്ഠാനവ്യസനത്തെ ഭഗവാൻ ഗീതയിലും നിന്ദിച്ചുകാണുന്നു: 'അർജ്ജുന, സത്യമെന്തെന്നറിയാത്തവർ സ്വർഗ്ഗലാഭത്തെയും മററും കുറിച്ച് ഭാവനാസമ്പന്നമായി സംസാരിച്ചു എന്നു വരാം. വേദത്തിലെ കർമ്മാനുഷ്ഠാനങ്ങളിൽ മാത്രം രമിക്കുന്നവരാണവർ. ജീവിതത്തിൽ കാര്യമായി മററൊന്നും ചെയ്യാനില്ലെന്ന് ഇവർ വാദിക്കുന്നു. പുതിയ പുതിയ ഭൗതികസുഖങ്ങൾക്കുവേണ്ടി ഇവർ കൊതിക്കുന്നു. സ്വർഗ്ഗത്തെക്കുറിച്ചു മാത്രമേ ഇവർക്കു ചിന്തയുള്ളു. അതിനായി വിവിധതരത്തിലുള്ള കർമ്മപരിപാടികളെക്കൊണ്ടു നിറഞ്ഞ അനുഷ്ഠാനങ്ങളിൽ ഇവർ സദാ തത്പരരായി വർത്തിക്കുന്നു. സുഖസമൃദ്ധിയും ഐശ്വര്യപ്രാപ്തിയുമാണ് അവരുടെ ലക്ഷ്യം. അങ്ങനെ ജന്മകർമ്മഫലങ്ങളെ അവർ മാറി മാറി അനുഭവിക്കുന്നു. ഭൗതികസുഖങ്ങളിലും സമ്പത്തുകളിലും അത്യധികം ആസക്തമാണ് അവരുടെ ചിത്തം. അവയെക്കുറിച്ചുള്ള നിരന്തരഭാവനയാൽ അപഹൃതമാണവരുടെ മനസ്സ്. അങ്ങനെ മോഹബദ്ധരായിക്കഴിയുന്നവർക്ക് ധ്യാനവേളയിൽ ആത്മനിഷ്ഠമായ ഏകാഗ്രബുദ്ധി ഒരിക്കലും കൈയ്‌വരുന്നതല്ല. കർമ്മകാണ്ഡവേദഭാഗം മുഴുവൻ ത്രിഗുണങ്ങളെ ആശ്രയിച്ചുള്ള അവിദ്യാമണ്ഡലത്തിൽ ഒതുങ്ങുന്നതാണ്. അർജ്ജുന, നീ ഗുണാതീതമായ സത്യത്തെവേണം അന്വേഷിക്കാൻ. സുഖദുഃഖരൂപത്തിലും, ജയാപജയരൂപത്തിലും വന്നുംപോയുമിരിക്കുന്ന ദ്വന്ദ്വഭാവങ്ങളിൽപെട്ടുഴലരുത്. നിത്യമായ ബോധവസ്തുവിനെ സമാശ്രയിക്കു. ഭൗതികകാര്യങ്ങളിൽ എൻേറതെന്ന ഭാവം ഉപേക്ഷിക്കു. ആത്മാവാണ് താനെന്നുറയ്ക്കു. ആത്മസത്യം നേരാംവണ്ണമറിയുന്ന ജ്ഞാനിക്ക് കർമ്മകാണ്ഡവേദഭാഗം അതീവ നിസ്സാരമാണ്. സർവ്വത്ര ശുദ്ധജലം പരന്നൊഴുകുമ്പോൾ പൊട്ടക്കുളത്തിനെന്താണ് പ്രാധാന്യം ?'

## ശാസ്ത്രവാസനയും അഹങ്കാരവും

ശാസ്ത്രവാസന പാഠാദിവ്യസനങ്ങളിൽ കലാശിക്കുന്നതുപോലെ അഹങ്കാരഹേതുവായും ഭവിക്കുന്നു. ഛാന്ദോഗ്യോപനിഷത്തിലെ ആറാമദ്ധ്യായത്തിലുള്ള ശ്വേതകേതുവിൻെറ ചരിത്രം ഇതിനു തെളിവാണ്. പന്ത്രണ്ടു കൊല്ലത്തെ ഗുരുകുലവാസംകഴിഞ്ഞു സർവ്വശാസ്ത്രപണ്ഡിതനായി ശ്വേതകേതു അച്ഛൻെറ ആശ്രമത്തിലേയ്ക്കു മടങ്ങി. ആത്മവിദ്യമാത്രം അയാൾക്കു അഭ്യസിക്കാൻ കഴിഞ്ഞിരുന്നില്ല. ആത്മവിദ്യാവിഹീനമായ ശാസ്ത്രപാണ്ഡിത്യം ശ്വേതകേതുവിനെ അത്യന്തം ഗർവ്വിഷ്ഠനാക്കിത്തീർത്തിരുന്നു. അച്ഛൻെറ മുൻപിൽപോലും വിനയത്തോടെ പെരുമാറാൻ അയാൾക്കു കഴിഞ്ഞില്ല. ബൃഹദാരണ്യകോപനിഷത്തിലും ഇത്തരം അഹങ്കാരികളെക്കുറിച്ചുള്ള പ്രസ്താവങ്ങളുണ്ട്. ബാലാകിയെന്നയാൾ ഏതാനും ഉപാസനകൾ അഭ്യസിച്ച് ചില സിദ്ധികളും നേടി അഹങ്കരിച്ചു നടന്ന കഥ അവിടെക്കാണാം. അയാൾ ഉശീനരദേശത്ത് സഞ്ചരിച്ച് ദിഗ്വിജയം നടത്തി അനേകം ബ്രാഹ്മണരെ തോല്പിച്ചു. ഒടുവിൽ കാശിയിലെത്തി ബ്രഹ്മജ്ഞാനികളിൽ അഗ്രഗണ്യനായിരുന്ന അജാതശത്രുവിനെ ഭീഷണിപ്പെടുത്താൻ ശ്രമിച്ചു. അവിടെ പരാജയപ്പെട്ട് തല കുനിക്കാനും ഇടയായി. ഇങ്ങനെ ശാസ്ത്രവാസന പല തരത്തിലും ആത്മജ്ഞാനത്തിനു തടസ്സമായിത്തീരുന്നുവെന്നറിയേണ്ടതാണ്.

## ദേഹവാസന

ആത്മാന്വേഷണത്തെ വിഘ്നപ്പെടുത്തുന്ന മററൊരു വാസനയാണ് ദേഹവാസന. ആത്മത്വഭ്രാന്തി, ഗുണാധാനഭ്രാന്തി, ദോഷാപനയനഭ്രാന്തി എന്നിങ്ങനെ ദേഹവാസന മൂന്നു വിധമുണ്ട്. അതിരുകവിഞ്ഞ ദേഹാസക്തികൊണ്ടു ദേഹംതന്നെയാണാത്മാവെന്ന് തെററിദ്ധരിക്കുന്നതാണ് ആത്മത്വഭ്രാന്തി. ചൈതന്യമുള്ള ദേഹംതന്നെയാണാത്മാവെന്നു പ്രാകൃതജനങ്ങളും ഭൗതികവാദികളും തെററിദ്ധരിക്കുന്നതായി സൂത്രഭാഷ്യത്തിൽ ആചാര്യപാദർ വർണ്ണിച്ചിട്ടുണ്ട്. ഈ പ്രാകൃതപക്ഷം തെളിച്ചു കാണിക്കാനാണ് തൈത്തിരീയോപനിഷത്തിലും അന്നരസമയനായ പുരുഷനെക്കുറിച്ച് വിശദമായി പ്രതിപാദിച്ചിട്ടുള്ളത്. ഛാന്ദോഗ്യോപനിഷത്തിലെ വിരോചനൻെറ കഥയും ഇതുതന്നെ വെളിപ്പെടുത്തുന്നു. വിരോചനൻ അസുരചക്രവർത്തിയായിരുന്നു. പ്രജാപതിയിൽനിന്നും അദ്ദേഹത്തിനു ഉപദേശവും ലഭിച്ചു. എന്നിട്ടും ചിത്തദോഷം നിമിത്തം സ്വശരീരത്തെ ആത്മാവെന്നു തെററിദ്ധരിച്ചു. ഈ ദേഹാത്മബുദ്ധിയെ

ത്തന്നെ അദ്ദേഹം അസുരന്മാർക്കൊക്കെ ഉപദേശിക്കുകയും ചെയ്തു. കലശലായ ദേഹവാസന നിമിത്തം ദേഹത്തിനു ചില പുതിയ ഗുണങ്ങൾ സമ്പാദിച്ചുകൊടുക്കാനുള്ള യത്നമാണ് ഗുണാധാന ഭ്രാന്തി. ഈ ഗുണാധാനഭ്രാന്തി ലൗകികമെന്നും ശാസ്ത്രീയമെന്നും രണ്ടു തരമുണ്ട്. മധുരശബ്ദാദി ഗുണങ്ങൾ സംപാദിക്കാനുള്ള ശ്രമമാണ് ലൗകികം. സംഗീതവിദ്വാന്മാർ ശബ്ദത്തിനു കോമളത്വം നേടാനായി കുരുമുളകു ഭക്ഷിക്കുന്നതും തൈലപാനം ചെയ്യുന്നതും കാണാറുണ്ടല്ലോ. ദേഹത്തിനു മൃദുസ്പർശമുണ്ടാക്കാനായി ചിലർ പോഷകാഹാരങ്ങളും ഔഷധങ്ങളും പ്രത്യേകം തയാറാക്കി ഉപയോഗിക്കുന്നു. സൗന്ദര്യം വർദ്ധിപ്പിക്കുവാനായി തേച്ചുകുളിക്കുന്നു, തിരുമ്മൽ നടത്തുന്നു, വിവിധ വസ്ത്രാലങ്കാരങ്ങൾ അണിയുന്നു. ദേഹത്തെ സുഗന്ധിയാക്കിത്തീർക്കുവാൻ പൂമാലയണിയുന്നു, ചന്ദനം പുരട്ടുന്നു. ശരീരത്തിനു ഗുണപുഷ്ടി നേടാനായി ഗംഗാസ്നാനം ചെയ്യുക, സാളഗ്രാമതീർത്ഥാദി സമ്പാദിക്കുക ഇതൊക്കെയാണ് ശാസ്ത്രീയമായ ഗുണാധാനഭ്രാന്തി. ദോഷാപനയനഭ്രാന്തിയും ലൗകികമെന്നും വൈദികമെന്നും രണ്ടു വിധമുണ്ട്. ചികിത്സകൊണ്ടും സ്നാനാദി ക്രിയകൾ കൊണ്ടും ശരീരദോഷങ്ങൾ അകററാൻ ചെയ്യുന്ന ശ്രമമാണ് ലൗകികമായ ദോഷാപനയനം. ശൗചാചമനാദി വൈദികവിധിപ്രകാരം അനുഷ്ഠിക്കുന്ന ക്രിയകളാണ് വൈദികമായ ദോഷാപനയനയത്നം. ഈ ദേഹവാസനയും മലിനമാണ്. ദേഹാത്മബുദ്ധി അപ്രാമാണികമാണ്. എല്ലാ ദുഃഖങ്ങൾക്കും കാരണം ദേഹമാണ്. ദുഃഖസങ്കേതമായ ദേഹത്തിനു ഒരിക്കലും ആത്മത്വം ലഭ്യമാകുന്നതല്ല. ദേഹാത്മബുദ്ധിയെ പ്രാമാണികന്മാരായ എല്ലാ ആചാര്യന്മാരും നിഷേധിച്ചിട്ടുമുണ്ട്. ദേഹത്തിനു പുതിയ ഗുണങ്ങളുണ്ടാക്കാനുള്ള ശ്രമവും മലിനവാസനയാണ്. ഗുണാധാനശ്രമം പ്രായേണ നിഷ്ഫലമായിട്ടാണ് കാണുന്നത്. പ്രസിദ്ധന്മാരായ ഗായകന്മാരും അദ്ധ്യാപകന്മാരും കഠിനയത്നം ചെയ്തിട്ടും ധ്വനിസൗഷ്ഠവം സമ്പാദിക്കാൻ കഴിയാതെ ക്ലേശിക്കുന്നതായി കാണുന്നു. മൃദുസ്പർശാദിഗുണങ്ങളും നിയമേന ലഭ്യമാകുന്നതായിക്കാണുന്നില്ല. പുതുതായുണ്ടാക്കുന്ന സൗന്ദര്യസൗഗന്ധ്യാദികൾ, വസ്ത്രം, പൂമാല തുടങ്ങിയ ബാഹ്യപദാർത്ഥങ്ങളെ ആശ്രയിച്ചുള്ളവയാണ്; അല്ലാതെ ദേഹനിഷ്ഠങ്ങളല്ല. അതുകൊണ്ടാണ് വിഷ്ണുപുരാണത്തിൽ ദേഹവാസനയെ കഠിനമായി നിന്ദിച്ചുകാണുന്നത്. 'മാംസം, രക്തം, കൊഴുപ്പ്, മലം, മൂത്രം, ഞരമ്പ്, മജ്ജ, അസ്ഥി ഇവ ഒരുമിച്ചുചേർത്തുണ്ടാക്കിയിരിക്കുന്നതാണ് ശരീരം. ഈ ദേഹത്തിൽ സുഖം കാണുന്ന മറയൻ നരകത്തിലും സുഖം കണ്ടുവെന്നു വരും. സ്വദേഹത്തിൻെറ ദുർഗ്ഗന്ധം അനുഭവിച്ച് ഒരുവൻ വിരക്തനായിത്തീരുന്നില്ലെങ്കിൽ അവനിൽ സംസാരവൈരാഗ്യമുണ്ടാക്കുവാൻ മറെറാരുപദേശവും ഫലിക്കുന്നതല്ല.' ശാസ്ത്രീയമായ ഗുണാധാനത്തിനും സ്ഥിരത കാണുന്നില്ല. ദുർബലങ്ങളായ ശാസ്ത്രവിധികൾ പ്രബലങ്ങളായ മററു ശാസ്ത്രവിധികളാൽ തിരസ്കരിക്കപ്പെടുന്നു. 'ഒരു ജീവിയേയും ഹിംസിക്കരുത്.' എന്നൊരു വിധിയുള്ളതിനു, 'അഗ്നിഷ്ടോമയാഗത്തിലെ പശുവിനെ കൊല്ലുക.' എന്ന അപവാദവും കാണുമാറുണ്ട്. ദേഹഗുണാധാനത്തിനു ഗംഗാസ്നാനാദിശാസ്ത്രവിധികളുണ്ടെങ്കിൽ അവയെ നിഷേധിക്കുന്ന പ്രബലങ്ങളായ ശാസ്ത്രവിധികൾ വേറെയും കാണുമാറുണ്ട്. ശരീരത്തിൽ ആത്മബുദ്ധിയും, ജഡവസ്തുക്കളിൽ സമ്പദ്ബുദ്ധിയും പുലർത്തുന്നവനെ മഹാഭാരതം പശുവോ കഴുതയോ ആയിട്ടാണ് ചിത്രീകരിക്കുന്നത്. പ്രസിദ്ധമായ മറെറാരു ശാസ്ത്രപ്രഖ്യാപനമിതാണ്:

> അത്യന്തമലിനോ ദേഹോ ദേഹീ ചാത്യന്തനിർമ്മലഃ
> ഉഭയോരന്തരം ജ്ഞാത്വാ കസ്യ ശൗചം വിധീയതേ.

അത്യന്തമലിനമാണ് ദേഹം. അത്യന്തനിർമ്മലമാണ് ആത്മാവ്. ഈ ഭേദം ധരിക്കുമെങ്കിൽ പിന്നെ ആർക്കാണ് ശുദ്ധീകരണം? അത്യന്തമലിനമായ വസ്തുവിനെ ശുദ്ധീകരിക്കാനോ അതിനു പുതിയ ഗുണങ്ങളുണ്ടാക്കിത്തീർക്കാനോ സാദ്ധ്യമല്ല. 'മാംസാസ്ഥിമലമൂത്രനിർമ്മിതമായ ഈ ശരീരത്തെ ആശ്രയിച്ച് എന്തു സുഖമാണനുഭവിക്കാവുന്നത്?' എന്ന ചോദ്യത്തിൽക്കൂടി മൈത്രായണീശാഖയിൽ പെട്ട ശ്രുതി ദേഹത്തിൻെറ ഈ അത്യന്തമാലിന്യം പ്രസ്പഷ്ടമാക്കിയിരിക്കുന്നു. 'ഈ ദേഹം സ്ത്രീപുരുഷസംയോഗംകൊണ്ടുണ്ടായതു്, ജ്ഞാനലേശം പുരളാത്തതു്, നരകത്തിൽനിന്നെന്നപോലെ മൂത്രദ്വാരത്തിൽനിന്നും പുറത്തു വന്നതു്,

അസ്ഥികൾ വെച്ചുകെട്ടി മാംസംകൊണ്ടു് യോജിപ്പിച്ചു്, തൊലികൊണ്ടു പൊതിഞ്ഞു് മലമൂത്രപിത്തകഫമജ്ജാവസാദി അഴുക്കുകൾ കൊണ്ടു് നിറഞ്ഞതു്; അതുകൊണ്ടിതു് മാലിന്യങ്ങളുടെ ഒരു സംഭരണശാലയാണു്.' എന്നും ശ്രുതി ഘോഷിക്കുന്നു. ചികിത്സകൊണ്ടുള്ള രോഗശാന്തിയും ദേഹത്തിനു് സ്ഥിരമല്ല. ശാന്തമായ രോഗം ചിലപ്പോൾ വീണ്ടുമുണ്ടാകുന്നു. നവദ്വാരങ്ങളിലും രോമകൂപങ്ങളിലും കൂടി നിരന്തരം അഴുക്കൊലിച്ചുകൊണ്ടിരിക്കുന്ന ഈ ദേഹത്തെ ശുദ്ധമാക്കിവെയ്ക്കാൻ ആർക്കു കഴിയും? അതുകൊണ്ടാണു് പൂർവ്വാചാര്യന്മാർ ദേഹത്തെക്കുറിച്ചിങ്ങനെ പറഞ്ഞു കാണുന്നതു്:

നവച്ഛിദ്രയുതാ ദേഹാ സ്രവന്തി ഘടികാ ഇവ
ബാഹ്യശൗചൈർന്ന ശുദ്ധ്യന്തി നാന്തഃശൗചം ച
വിദ്യതേ.

നവച്ഛിദ്രങ്ങളോടുകൂടിയ ദേഹം ഉടഞ്ഞ ജലപാത്രമെന്നപോലെ സദാ അഴുക്കൊലിപ്പിച്ചുകൊണ്ടിരിക്കുകയാണു്. പുറമേ ശുദ്ധീകരിച്ചതുകൊണ്ടൊന്നും ഇതു ശുദ്ധമാകുന്നതല്ല. ഉള്ളിൽ ഇതിനൊരു ശുദ്ധീകരണം സാദ്ധ്യവുമല്ല. അതുകൊണ്ടു് ദേഹവാസന മലിനയാണു്. ദേഹവാസനയുടെ ഈ മാലിന്യം വസിഷ്ഠൻ രാമനു വിവരിച്ചുകൊടുക്കുന്നുണ്ടു്. 'കാലുമുതൽ തലവരെയുള്ള ഈ ശരീരമാണു ഞാൻ. ഇതച്ഛനമ്മമാർ നിർമ്മിച്ചതന്നതാണു്. ഈ വിചാരം സത്യദൃഷ്ടിയെ മറയ്ക്കുന്നു. അതുകൊണ്ടു് ഇപ്രകാരമുള്ള ദേഹവാസന ബന്ധകാരണമായി ഭവിക്കുന്നു. ദേഹമാണു് ഞാനെന്ന ചിന്തയിലാണു് കാലപാശം ബന്ധിച്ചിരിക്കുന്നതു്. സംസാരക്കടലിൽ കാലധീവരൻ എറിഞ്ഞിരിക്കുന്ന വലിയൊരു വലയാണതു്. വാളുകളാകുന്ന ഇലകൾകൊണ്ടു നിറഞ്ഞ ഒരു കൊടുംകാടാണു് ആ ചിന്ത. സർവ്വനാശം സംഭവിക്കുമെന്നു വന്നാൽപോലും ഞാൻ ദേഹമാണെന്ന ചിന്ത ഉപേക്ഷിക്കപ്പെടേണ്ടതാണു്. സത്യം കാണാൻ കൊതിക്കുന്നയാൾ ആ വിചാരത്തെ സ്പർശിക്കപോലുമരുതു്. ശ്വാവിന്റെ മാംസം തിന്നുന്ന ചണ്ഡാലിയെപ്പോലെ അതിനെ അങ്ങകലെ മാററിനിർത്തേണ്ടതാണു്.'

# കണി കണ്ടു

## വിദ്വാൻ കെ. കെ. കുറപ്പു്, കുട്ടമത്തു്

കണി കണ്ടു ! മഹാലക്ഷ്മിയാകുമെന്നമ്മയെ സ്വയം!
ലളിതാംബികയെ, പ്രേമംപൊഴിക്കും പ്രേമരൂപയെ:
'വിഷുവം' നാളിലേകാന്തസുപ്രഭാതത്തിലഞ്ജസാ,
സൗന്ദര്യപൂരമെമ്പാടുംവഴിയും സ്നേഹമൂർത്തിയെ;
ചിച്ഛക്തിയായുള്ളിൽ മേവുമാനന്ദസൽസ്വരൂപയെ,
കണി കണ്ടു കുളർത്തേൻ ഞാൻ സാക്ഷാൽ
ശ്രീ ജഗദംബയെ!!

ബ്രഹ്മ, വിഷ്ണു, മഹേശന്മാരെന്നും സേവിക്കുമമ്മയെ
ലോകത്തിനെല്ലാം താങ്ങായിനില്ക്കുമദ്ദിവ്യശക്തിയെ;
കണി കണ്ടു ! ഭാഗ്യദാത്രിയാകുമെൻ ജന്മദാത്രിയെ;
ബ്രഹ്മസ്വരൂപയായാത്മശക്തിയാകും സവിത്രിയെ!!
ഗാനമാധുരിയായുള്ളംകുളർപ്പിച്ചും ദിവാനിശം
നാദരൂപിണിയായെങ്ങുംവിളങ്ങും വാഗധീശിയെ;
പുളകം പൂണ്ടഖിലവും മറന്നുന്മത്തനായ ഞാൻ,
നടുങ്ങിപ്പോയിതെമ്പാടും മുഴങ്ങും പടഹത്തിനാൽ!
താരകാരാജിയാൽ 'ഭദ്രദീപം' ചാർത്തി, വിളങ്ങിയും;
'കണിക്കൊന്ന'കൾ പൂവർഷംചെയ്യും, നയനമോഹനം!

വെള്ളിത്താലം നിറയുമാ'ററി'യും, 'സ്വർണ്ണഭൂഷ'യും;
വിശദം പ്രതിഫലിപ്പിയ്ക്കും 'തങ്കക്കണ്ണാടി'യും തഥാ;

സമൃദ്ധിയെ കാഴ്ചവെയ്ക്കും 'കണിവെള്ളരി'ഭംഗിയും,
'തങ്കത്തളിക'യുംപൂക്കു വിളങ്ങും 'വെള്ളവസ്ത്ര'വും;

കവുങ്ങിൻ 'പൂക്കുല'കളും തെങ്ങിൻ 'പൊന്നുകുട'ങ്ങളും
പ്ലാവും മാവും സമർപ്പിച്ച'ഫല'ങ്ങളുമനേകധാ;
'താംബൂല'വും മററനേകം ധന 'ധാന്യ'ങ്ങളിങ്ങനെ,
'ഉപഹാര'ങ്ങളർപ്പിച്ചു കാണികാണ്മൂ നിരാകുലം.
പൂപ്പുഞ്ചിരി ചൊരിഞ്ഞും, 'പൊന്നുഷ'സ്സരുണ–
'മംബരം'
പൂണ്ടും, പക്ഷിരുതത്താലെ വാഴ്ത്തുന്നു പുതുവത്സരം!!

'നവവത്സരസന്ദേശ'മെല്ലാടത്തുമൊരേവിധം,
പരത്തുമ്മാറു പൂന്തെന്നലെങ്ങും വീശിയതന്ദ്രിതം.

'വിഷുക്കൈനേട്ട' 'മായാത്മചൈതന്യം'
വീണ്ടെടുക്കുവിൻ!
നന്മ വാഴ്ത്തുന്ന കർമ്മത്താലമ്മയെ സേവ ചെയ്യുവിൻ!!

# വേദാന്തത്തിൽ 'നീ'യും 'അതും'

പണ്ഡിററ് സി. രാമകൃഷ്ണൻനായർ

ആത്യന്തികസുഖം എന്ന നിലയാണ് മുക്തി, കൈവല്യം, നിർവ്വാണം എന്നെല്ലാം പറയപ്പെടുന്നത്. അവിടെ ദുഃഖസ്പർശമില്ല. അതു ലഭിക്കാനാണ് എല്ലാവരും ആഗ്രഹിക്കുന്നതും. അതിന് ആത്മജ്ഞാനമേ മാർഗ്ഗമുള്ളു. ആ മാർഗ്ഗത്തിൽ ചെന്നുചേരണമെങ്കിലോ വേദാന്തവിദ്യ അഭ്യസിക്കതന്നെ വേണം. വേദാന്തശ്രവണത്തിനു സാധനചതുഷ്ടയസമ്പത്തി ലഭിച്ചവനാണ് അധികാരി എന്നതു് പ്രസിദ്ധമാണല്ലൊ. അധികാരിത സമ്പാദിച്ചവൻ ജ്ഞാനത്തിന്റെ ഉയന്നപടിയിലുള്ള അനുഭൂതിവിശേഷത്തെക്കുറിച്ചു് വിശദമായി ഗ്രഹിച്ചിട്ടില്ല; മനുഷ്യസാധാരണമായ വ്യവഹാരദശയെ അതിക്രമിച്ചിട്ടുമില്ല. ജീവാത്മാവു്, പരമാത്മാവു് മുതലായ ഭേദഭാവനകളും അവനുണ്ടു്. ആ അവസ്ഥയിൽ ആത്മജ്ഞാനം എന്നാൽ ജീവാത്മാവിനെക്കുറിച്ചോ പരമാത്മാവിനെക്കുറിച്ചോ ഏതിനെക്കുറിച്ചുള്ള ജ്ഞാനമാണ് ഉണ്ടാകേണ്ടതു് എന്നു സംശയമുണ്ടാകാം. 'തരതി ശോകമാത്മവിത്.' എന്ന ശ്രുതിയുടെ അർത്ഥം, ആത്മാവിനെ അറിയുന്നവൻ ദുഃഖത്തെ അതിക്രമിക്കുന്നു എന്നാണ്. ആ ആത്മാവു്, ജീവാത്മാവോ പരമാത്മാവോ എന്നാണ് ശങ്ക. നമുക്കൊന്നു നോക്കാം. 'തത് ത്വമസി' മഹാവാക്യമാണ് ജീവാത്മപരമാത്മാക്കളുടെ ഐക്യത്തെ ബോധിപ്പിക്കുന്നവയിൽ പ്രധാനം.

തത്, ത്വം, അസി എന്ന മൂന്നു പദങ്ങളാണ് ഈ മഹാവാക്യത്തിലുള്ളതു്. തത് എന്നതിനു് അതു് (ഈശ്വരൻ) എന്നും, ത്വം എന്നതിനു് നീ (ജീവൻ) എന്നും, അസി എന്നതിനു് ആകുന്നു എന്നുമാണർത്ഥം. നീ ഈശ്വരനാകുന്നു എന്നു സാരം. ഈ ഈശ്വരൻതന്നെയാണ് പരമാത്മാവെന്നു പറയപ്പെടുന്നതും.

ശിഷ്യനാകട്ടെ താൻ ആരാണെന്നറിയാതെ ഭ്രമിക്കുകയാണ്. അപ്പോൾ, 'നീ അതു് (പരമാത്മാവു് – ബ്രഹ്മം) ആകുന്നു,' എന്നു് ഗുരു ഉപദേശിക്കുന്നു. ശ്രവണശേഷം മനനം, നിദിദ്ധ്യാസനം ഇവയാൽ ശിഷ്യനു് 'അഹം ബ്രഹ്മാസ്മി' – 'ഞാൻ ബ്രഹ്മമാകുന്നു.' എന്ന പ്രത്യഭിജ്ഞയുണ്ടാകുന്നു. അപ്പോൾ അറിഞ്ഞതു് ആരെയാണ് ? ജീവാത്മാവിനെ.

ആത്മജ്ഞാനം മോക്ഷസാധകമാണെന്ന ആശയം ഉൾക്കൊള്ളുന്ന വേദവാക്യങ്ങൾ ധാരാളം കാണാം – 'കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷത് ആവൃത്തചക്ഷുരമൃതത്വമിച്ഛൻ.' (ധീരനായ ഒരുവൻ ബഹിർമ്മുഖദൃഷ്ടിയെ പിൻവലിച്ചു് പ്രത്യഗാത്മാവിനെ അറിയുന്നു. അതു് മുക്തിക്കുവേണ്ടിയാണ്.) എന്നു കഠോപനിഷത്തിൽ പറയുന്നതു് ജീവാത്മാവിനെക്കുറിച്ചാണെന്നു വ്യക്തംതന്നെ.

ബൃഹദാരണ്യകോപനിഷത്തിൽ മൈത്രേയീബ്രാഹ്മണത്തിൽ മോക്ഷോപായത്തെപ്പററി പറയുന്നതു നോക്കാം. 'ആത്മനസ്തു കാമായ സർവ്വം പ്രിയം ഭവത്യാത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യോ മൈത്രേയ്യാത്മനോ വാ അരേ ദർശനേന ശ്രവണേന മത്യാ വിജ്ഞാനേനേദംസർവ്വം വിദിതം.' മോക്ഷസിദ്ധിക്കു് ആത്മാവു് അറിയപ്പെടണം എന്നാണിതിന്റെ സാരം. ഈ ആത്മാവിനു പ്രിയം എന്ന ഭാവമുണ്ടു്. അതായതു് ആത്മാവു് ഭോക്താവായിരിക്കുന്നു. അതുകൊണ്ടു് ജീവാത്മാവാണ് ജ്ഞാതവ്യനായി മോക്ഷസിദ്ധിക്കു് അറിയപ്പെടേണ്ടവനായിരിക്കുന്നതു്. പ്രിയഭാവനകൾ ഭോക്തൃത്വമുള്ള ജീവാത്മാവിനു മാത്രമേ ഉണ്ടായിരിക്കയുള്ളു. 'വിജ്ഞാതാരമരേ കേന വിജാനീയാത് ?' (വിജ്ഞാതാവിനെ പിന്നെ എന്തുകൊണ്ടറിയും ?) എന്നൊരു ചോദ്യംകൂടിയുണ്ടു്. ഇതിൽനിന്നും വിജ്ഞാതാവായ ജീവാത്മാവുതന്നെയാണ് അറിയപ്പെടേണ്ടതായി ഉപദേശിക്കുന്നതെന്നു കിട്ടും.

അപ്പോഠം ഒരു ശങ്കയുണ്ടാകാം: 'ആത്മനോ വിജ്ഞാനേന സർവ്വമിദം വിദിതം.' (ആത്മവിജ്ഞാനംകൊണ്ടു സർവ്വവിജ്ഞാനവും ഉണ്ടാകും.) എന്നു കാണുന്നതിനാൽ സർവ്വാത്മകനായ പരമാത്മാവിനേയാണ് അറിയേണ്ടതു് എന്നല്ലേ വരുന്നതു് എന്നു്. അങ്ങനെയല്ല; ഭോക്താവായ ജീവാത്മാവിനു് ഭോഗ്യജാതമെന്ന നിലയിൽ അനാത്മവസ്തു മുഴുവൻ അറിയപ്പെടും എന്ന ആശയമേ അതിനുള്ളൂ എന്നു് അതിനു മറുപടി പറയാം.

അതു മാത്രമല്ല; 'ഉന്നൈ നീയറിവായാകിൽ ഉനക്കൊരു കവലൈ ഇല്ലൈ.' എന്നു് കൈവല്യനവനീതകാരനും പറഞ്ഞിട്ടുണ്ടു്. 'നിന്നെ നിനക്കറിയാമെങ്കിൽ പിന്നെ നിനക്കു ഒരു ദുഃഖവുമില്ല.' എന്നാണല്ലൊ അതിൻെറ താല്പര്യം. സോക്രട്ടീസ് പറഞ്ഞു, തന്നെത്താനറിയുക (Know thyself) ആണു് ഏററവും വലിയ അറിവെന്നു്.

അഹം ദേവോ ന ചാന്യോ/സ്മി
ബ്രഹ്മൈവാഹം ന ശോകഭാക്
സച്ചിദാനന്ദരൂപോ/ഹം
നിത്യമുക്തസ്വഭാവവാൻ.

(ഞാൻ ദുഃഖഭാജനമല്ല, ബ്രഹ്മംതന്നെയാണു്.) ഇങ്ങനെ പലയിടത്തും ആത്മജ്ഞാനപ്രതിപാദകമായ വാക്യങ്ങഠം കാണാൻ കഴിയും. ഇവയെല്ലാം ജീവാത്മാവിനെത്തന്നെയാണു് ലക്ഷ്യമാക്കുന്നതെന്നു മനസ്സിലാക്കാം.

ഈ പറഞ്ഞതെല്ലാം ശരിയാണെന്നു തോന്നാമെങ്കിലും വേദാന്തികഠം ഇതൊന്നും സമ്മതിക്കുകയില്ല. മോക്ഷസിദ്ധിക്കുവേണ്ടി അറിയപ്പെടേണ്ടതു് പരമാത്മാവുതന്നെയാണെന്നത്രേ അവരുടെ മതം. 'നീ അതാകുന്നു,' എന്നു് ആചാര്യൻ ഉപദേശിച്ചപ്പോഠം അതു്, പരമാത്മാവു് – ബ്രഹ്മം – ഈശ്വരൻ എന്നെല്ലാം പറയപ്പെടുന്ന വസ്തു എന്താണെന്ന ജ്ഞാനം ഉണ്ടാകേണ്ടിയിരിക്കുന്നു. ജീവാത്മാവു് പരമാത്മാവിനെ അറിയണം. ശരീരം, ഇന്ദ്രിയം, മനസ്സു്, ബുദ്ധി മുതലായവയുടെ സമുദായമാകുന്ന ഒരു ഉപാധിയുടെ ചേർച്ചകൊണ്ടു കലുഷമാണു് ജീവാത്മാവു്. അതു് അല്പജ്ഞനും പരിച്ഛിന്നനുമാണു്. സർവ്വജ്ഞനും, അഖണ്ഡപരിപൂർണ്ണനും, ഉപാധിരഹിതനുമായ ആത്മാവിനെ അറിയണം. അതാണു് ജ്ഞാനം.

യാജ്ഞവൽക്യൻ മൈത്രേയിക്കു മോക്ഷസിദ്ധിക്കുവേണ്ടി ആത്മജ്ഞാനമുപദേശിക്കുന്നിടത്തു് മോക്ഷസാധകമായ ആത്മജ്ഞാനം പരമാത്മജ്ഞാനമല്ലാതെ വേറൊന്നാകുകയില്ല. ശ്രുതിയിൽ 'തമേവ വിദിത്വാ അതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേ/യനായ.' (ആ പരമാത്മാവിനെ അറിഞ്ഞിട്ടു് മൃത്യുവിനെ ജയിക്കുന്നു; മോക്ഷം പ്രാപിക്കുന്നു. പരമാത്മജ്ഞാനമൊഴിച്ചു് മോക്ഷസിദ്ധിക്കു വേറെ വഴിയില്ല.) എന്നു പ്രഖ്യാപിച്ചിട്ടുണ്ടു്. 'ജ്ഞാനാദേവ തു കൈവല്യം.' (ജ്ഞാനംകൊണ്ടു മാത്രമേ മുക്തിയുള്ളൂ) എന്നിടത്തും പരമാത്മജ്ഞാനം തന്നെയാണു് പറയപ്പെടുന്നതു്. ആത്മജ്ഞാനം കൊണ്ടു സർവ്വജ്ഞാനവുമുണ്ടാകുമെന്നാണല്ലൊ, 'ആത്മനോ വിജ്ഞാനേന സർവ്വമിദം വിദിതം,' എന്ന പ്രതിജ്ഞാവാക്യത്തിനർത്ഥം. ഋഗ്വേദം തുടങ്ങിയ അതിവിപുലമായ ജ്ഞാനപ്രപഞ്ചത്തിൻെറയും നാമരൂപവ്യാകൃതമായ ഈ ദൃശ്യപ്രപഞ്ചത്തിൻെറയും കർത്തൃത്വമുള്ള ജ്ഞേയവസ്തു പരമാത്മാവുമാത്രമാണു്. ജീവാത്മാവിനു് ഇതിൻെറയെല്ലാം കർത്തൃത്വമുണ്ടെന്നുള്ള കല്പന പ്രതിജ്ഞാവാക്യത്തിനു യോജിച്ചതല്ല.

ഈശ്വരനിൽ എല്ലാം സമർപ്പിക്കുക, ഈശ്വരനെ അറിയുക, ഈശ്വരനെ ഭജിക്കുക, ഈശ്വരനെ ധ്യാനിക്കുക എന്നിങ്ങനെ വിധിക്കുന്ന മററു മോക്ഷപ്രകരണങ്ങളും ഈ ആശയംതന്നെയാണു് പ്രകാശിപ്പിക്കുന്നതു്.

ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ
സർവ്വാദ്ധ്യക്ഷഃ സർവ്വഭൂതാധിവാസോ
സാക്ഷീ ചേതാ കേവലോ നിർഗ്ഗുണശ്ച.

എന്നു പ്രകീർത്തിക്കപ്പെടുന്ന പരമാത്മാവു് ഏകവും അദ്വിതീയവുമാണെന്നത്രേ അദ്വൈതവേദാന്തസിദ്ധാന്തം. അദ്വൈതഭാവത്തിൽ ഒന്നു മാത്രമേയുള്ളൂ. ആ സിദ്ധാന്തമനുസരിച്ചു് ജീവാത്മാവു്, പരമാത്മാവു് എന്ന ഭേദമേയില്ല. അവ രണ്ടും ഒന്നുതന്നെയാണു്. അങ്ങനെയിരിക്കെ ജീവാത്മാവല്ല, പരമാത്മാവാണു് അറിയപ്പെടേണ്ടതു് എന്ന വാദംതന്നെ ആവശ്യമില്ലാത്തതല്ലേ, എന്നു പൂർവ്വപക്ഷം ചെയ്യുന്നവരുമുണ്ടു്.

ഇതിനു് 'ആശ്മരഥ്യൻ' എന്ന ആചാര്യൻ പറയുന്ന സമാധാനം ശ്രദ്ധേയമാണു്. 'ആത്മനി

വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി.' എന്നും. 'ഇദം സർവ്വം യദയമാത്മാ.' എന്നും രണ്ടു പ്രതിജ്ഞാവാക്യങ്ങളുണ്ട്. 'ആത്മാവിനെ അറിഞ്ഞാൽ എല്ലാററിനേയും അറിഞ്ഞുകഴിഞ്ഞു.' എന്നും, 'ഈ കാണുന്നതെല്ലാം ആത്മാവാണ്.' എന്നുമാണല്ലോ മേല്പറഞ്ഞതിന്നർത്ഥം. ഇതിൽ നിന്നും ജീവാത്മാവും പരമാത്മാവും ഒന്നുതന്നെ എന്ന് – ആത്മാവിന്റെ ഏകത്വം – സിദ്ധിക്കുന്നു. ജീവാത്മാവും പരമാത്മാവും രണ്ടാണെങ്കിൽ ഈ പ്രതിജ്ഞ രണ്ടും തെററായിട്ടുവരും. അങ്ങനെ വരാതെ സിദ്ധമാകുന്നതിന് ജീവാത്മപരമാത്മാക്കൾക്കു ഭേദമില്ല എന്ന ആശയമാണ് മേൽപറഞ്ഞ വാക്യമുൾക്കൊള്ളുന്നതു്.

എന്നാൽ 'ഔഡുലോമി' എന്ന ആചാര്യൻ പറയുന്നതങ്ങനെയല്ല. 'ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയെങ്കിലും ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്ന സംഘാതമാകുന്ന ഉപാധിയുടെ സംബന്ധം നിമിത്തം വിജ്ഞാനാത്മാവിന് – ജീവാത്മാവിന് – മാലിന്യം സംഭവിക്കുന്നു. ധ്യാനം, ജ്ഞാനം മുതലായവയുടെ പരിശീലനത്താൽ അതിനു പരിശുദ്ധിയുണ്ടായിട്ട് ഈ ശരീരേന്ദ്രിയാദി ഉപാധിയുമായുള്ള ബന്ധത്തിൽ നിന്നു വേർപെട്ട് പരമാത്മാവുമായി ഐക്യം പ്രാപിക്കും. 'യഥാ നദ്യഃസ്യന്ദമാനാ സമുദ്രേ അസ്തം ഗച്ഛന്തി നാമരൂപേ വിഹായ; തഥാ വിദ്വാൻ നാമരൂപാദ്വിമുക്തഃ പരാത്പരം പുരുഷമുപൈതിദിവ്യം.' (പ്രത്യേകം പേരും ആകൃതിയും പ്രകൃതിയുമുള്ള നദികൾ സമുദ്രത്തെ പ്രാപിക്കുമ്പോൾ അവയുടെ ആ പ്രത്യേകതയെല്ലാം ഉപേക്ഷിച്ച് സമുദ്രത്തിൽ ചേർന്ന് ഒന്നായിത്തീരുന്നു. അതുപോലെ വിദ്വാൻ, പരമാത്മാവിനെ അറിഞ്ഞവൻ പരമതേജഃസ്വരൂപനായിട്ട്, പരമാത്മാവായിട്ടുതന്നെ ഭവിക്കുന്നു.) ഛാന്ദോഗ്യം, മുണ്ഡകം മുതലായ ഉപനിഷത്തുകളിൽനിന്ന് ഈ അഭിപ്രായത്തിന് സാധകമായ ധാരാളം പ്രമാണങ്ങൾ അദ്ദേഹം കാണിക്കുകയും ചെയ്യുന്നു.

ഇതിൽനിന്നെല്ലാം വ്യത്യസ്തമായ അഭിപ്രായമാണ് 'കാശകൃത്സ്നാചാര്യ'ന്റേതു്. പരമാത്മാവുതന്നെയാണ് ജീവാത്മഭാവത്തിൽ ഇരിക്കുന്നതു്. 'അനേന ജീവേനാത്മനാനുപ്രവിശ്യ നാമരൂപേ വ്യാകരവാണി,' എന്ന ശ്രുതിവചനങ്ങൾ അതിന് ഉപോദ്ബലകമാണ്. പൃഥിവി തുടങ്ങിയ സൃഷ്ടിക്കപ്പെട്ട പദാർത്ഥങ്ങളുടെ കൂട്ടത്തിൽ ജീവാത്മാവ് ഉൾപ്പെടുന്നില്ല. അതായതു് വികാരപദാർത്ഥങ്ങളുടെ കൂട്ടത്തിൽ ജീവാത്മാവിനെ ഉൾപ്പെടുത്താവുന്നതല്ല. തന്മൂലം 'ജീവാത്മാവുതന്നെയാണ് പരമാത്മാവ്; പരമാത്മാവുതന്നെയാണ് ജീവാത്മാവ്', എന്നത്രേ അദ്ദേഹത്തിന്റെ മതം.

ഈ മൂന്നു മതങ്ങളിൽ ആശ്മരഥ്യൻ, ജീവാത്മപരമാത്മാക്കൾ ഒന്നുതന്നെയെന്നു സമ്മതിച്ചെങ്കിലേ ശ്രുതിപ്രതിജ്ഞ ശരിയാകുകയുള്ളു എന്നു പറയുന്നെങ്കിലും മററു സൃഷ്ടവസ്തുക്കളെപ്പോലെ ജീവാത്മാവും ഒരു കാര്യവസ്തുവാണെന്നും അതിന്റെ കാരണം പരമാത്മാവാണെന്നും അവയ്ക്കു തമ്മിൽ കാര്യകാരണഭാവമാണുള്ളതെന്നും അദ്ദേഹം വിചാരിക്കുന്നതായിക്കരുതാം.

എന്നാൽ ഔഡുലോമിമതത്തിൽ ഉപഹിതദശയിൽ (ഉപാധിയോടു ബന്ധപ്പെട്ടിരിക്കുമ്പോൾ) ജീവാത്മാവ് പരമാത്മാവിങ്കൽ നിന്നു ഭിന്നവും അനുപഹിത (ഉപാധിയോടു വേർപെട്ട)ദശയിൽ അഭിന്നവുമാണ് എന്ന പക്ഷമാണ്. അതായതു് സ്പഷ്ടമായി ജീവാത്മപരമാത്മാക്കൾക്ക് അവസ്ഥാഭേദമനുസരിച്ച് ഭേദവും അഭേദവും അംഗീകരിക്കുകയാണ് ചെയ്യുന്നതു്.

ഈ അഭിപ്രായങ്ങളുമായി താരതമ്യപ്പെടുത്തി നോക്കിയാൽ ശരിയായ വേദാന്തമതം കാശകൃത്സ്നാചാര്യനോടാണ് യോജിക്കുന്നതു്. 'തത് ത്വമസി'യുടെ അർത്ഥം ആ മതത്തെയാണ് അനുസരിക്കുന്നതും. ജീവാത്മാവ് (ത്വം – നീ) എന്ന ഭാവത്തിൽ ഇരിക്കുന്നതു് പരമാത്മാവു (തത് – അതു്)തന്നെയാണ്.

ഇങ്ങനെ ആത്മാവു നിത്യവും ഏകവും അദ്വിതീയവുമായിരിക്കുന്നതുകൊണ്ടു്, 'ഞാൻ അതുതന്നെയാണെ'ന്ന അറിവ് ഒരുവനെ അമൃതത്വം – മോക്ഷം – എന്ന അവസ്ഥയിൽ എത്തിക്കുകതന്നെ ചെയ്യും. നേരെമറിച്ച്, ജീവാത്മാവ് പരമാത്മജന്യവും വികാരാത്മകവുമായതാണ് എന്ന അറിവാണുണ്ടാകുന്നതെ

ങ്കിൽ ആ അറിവുകൊണ്ടു് അവനു് മോക്ഷം സിദ്ധിക്കുന്നതല്ല. അതുകൊണ്ടു മോക്ഷത്തെ സമ്മതിക്കുന്ന ആക്ഠായാലും ജീവാത്മാവു് ഉണ്ടാകുന്നു എന്നോ അതു പരമാത്മാവിൽ നിന്നും ഭിന്നമാണെന്നോ ഉള്ള വാദം അംഗീകരിക്കാൻ നിവൃത്തിയില്ല.

ശരീരേന്ദ്രിയാദികളാകുന്ന ഉപാധികളോടു കൂടിയതാണു ജീവനെന്നും ഉപാധികളോടുകൂടാത്തതാണു് പരമാത്മാവു് എന്നുമുള്ള ആശയം മുമ്പു പറഞ്ഞല്ലൊ. എന്നാൽ ജീവൻ വാസ്തവത്തിൽ ശരീരേന്ദ്രിയാദികളായ ഉപാധികൾ ഇല്ലാത്തതാണു്. വെയിൽ തെളിയുമ്പോൾ നട്ടുച്ചസമയത്തു് മരുഭൂമിയിൽ മൃഗതൃഷ്ണ (കാനൽജലം) കാണാറുണ്ടല്ലൊ. അവിടെ വെള്ളമുള്ളതായിത്തോന്നുമെങ്കിലും അതു വെള്ളമല്ലെന്നു നമുക്കറിയാം. അതുപോലെ ഒരു ഭ്രമജ്ഞാനംകൊണ്ടു് ഉണ്ടെന്നു തോന്നുന്ന വെറും പ്രാതിഭാസികവസ്തുക്കളാണു് ശരീരാദികൾ. അതുകൊണ്ടു് ആത്മാവിനു് ഉപാധിയുണ്ടെന്ന നില ഇല്ലാത്തതാണു്. അങ്ങനെ ഉപഹിതത്വമില്ലാത്തതുകൊണ്ടു് ജീവാത്മാവു് എന്ന ഒന്നു് ഇല്ലെന്നുതന്നെ പറയണം. അതുകൊണ്ടു് ആത്മശബ്ദം പരമാത്മാവിനെ മാത്രമാണു കുറിക്കുന്നതു്.

അതിനാൽ മോക്ഷസാധകമായ ആത്മജ്ഞാനം പരമാത്മജ്ഞാനംതന്നെയാണു്. അതായതു് മോക്ഷസിദ്ധിക്കു് അറിയേണ്ടതു് പരമാത്മാവിനെത്തന്നെയാണു്. അതിനെ അറിഞ്ഞാൽ, 'ഞാൻ അതുതന്നെ, – പരമാത്മാവുതന്നെ' – എന്നുറപ്പിക്കാം. അതുകൊണ്ടാണു് ആചാര്യൻ ശിഷ്യനോടു്, 'നീ അതാണു്.' എന്നു പറഞ്ഞതു്; ശിഷ്യൻ ഞാൻ പരമാത്മാവാണെന്നറിഞ്ഞതും.

---

# ഗിരി നാരായണൻ

**എസ്. വി. ഉണ്ണിക്കൃഷ്ണൻ**

പുരാതനകാലംമുതല്ക്കേ തപോഭൂമിയെന്നു പേരുകേട്ടതാണു് സൗരാഷ്ട്രം. ഗഹനവനങ്ങളും വിശാലസമതലങ്ങളുമുള്ള ഈ ഭൂഭാഗത്തു് തപസ്വികൾ ധാരാളമായി വന്നുചേർന്നു. ഇന്നും അനവധി മനോഹരക്ഷേത്രങ്ങളും സംന്യാസിമാരും തപസ്വികളുമുണ്ടിവിടെ. ഗഹനമായ ഗീർവനത്തിൽ ഇന്നും പല സാധകന്മാരും ഗുഹാന്തരങ്ങളിൽ തപസ്സു ചെയ്യുന്നതായി പറയപ്പെടുന്നു. അനാദികാലംമുതൽ പ്രസിദ്ധമായ സോമനാഥം സൗരാഷ്ട്രത്തിലാണു്. ശത്രുക്കളിൽനിന്നു വിട്ടു് സൈ്വരമായിക്കഴിയാൻ ശ്രീകൃഷ്ണഭഗവാൻ തിരഞ്ഞെടുത്തതു് സൗരാഷ്ട്രത്തിന്റെ വടക്കുപടിഞ്ഞാറെ അററത്തു കിടക്കുന്ന ദ്വാരകയാണു്. ഈ സ്ഥലങ്ങൾ അനേകായിരം ഭക്തന്മാരെ ആകർഷിച്ചുകൊണ്ടിരിക്കുന്നു. തപോഭൂമി എന്ന നിലയിൽ ഈ രണ്ടു സ്ഥലങ്ങളേക്കാളും പ്രാധാന്യമുള്ള ഒന്നാണു് സൗരാഷ്ട്രത്തിന്റെ മദ്ധ്യഭാഗമലങ്കരിക്കുന്ന ഗിർനാർ പർവ്വതം. 90 ചതുരശ്രനാഴിക വിസ്താരമുള്ള കാടുകളാൽ ചുററപ്പെട്ടു കിടക്കുന്ന ഏതാനും പർവ്വതനിരകളാണു് ഗിർനാർ. ജുനഗഢു് നഗരത്തിൽ അശോകചക്രവർത്തിയുടെ പ്രസിദ്ധമായ ഒരു ശിലാലേഖനമുണ്ടു്. ഗിർനാർ ശിലാലേഖനമെന്നറിയപ്പെടുന്ന ഇതിൽ പതിന്നാലു് ശാസനങ്ങളുണ്ടു്. ചക്രവർത്തിയുടെ മാനസാന്തരത്തെപ്പററിയും ജനങ്ങൾ ധർമ്മത്തിന്റേയും അഹിംസയുടേയും മാർഗ്ഗം ആചരിക്കേണ്ടതിന്റെ ആവശ്യത്തെപ്പററിയും പരധർമ്മസഹിഷ്ണുതയെപ്പററിയും മനുഷ്യന്റെ കർത്തവ്യങ്ങളെപ്പററിയും ഈ ശിലാലേഖനം ഭംഗിയും അന്തസ്സുമുള്ള ഭാഷയിൽ പ്രതിപാദിക്കുന്നു.

ഗിർനാറിന്റെ പൗരാണികനാമധേയം രൈവതകപർവ്വതമെന്നാണു്. ഇതിന്റെ അടിവാരത്തിൽ ഒരു ഗുഹയിലാണു് മുചുകുന്ദൻ അനന്തവിശ്രമം തേടി ഉറങ്ങിക്കിടന്നതു്. കാലയവനനെ മരണമുഖത്തിലേയ്ക്കാകർഷിച്ചോടി

യെത്തിയ ഭഗവാൻ ഈ ഗുഹയിൽ പോയൊളിച്ചു. യവനന്റെ ചവിട്ടുകൊണ്ടു് ഉണന്ന മുചുകുന്ദന്റെ സംഹാരദൃഷ്ടിയിൽ യവനൻ ഭസ്മമായി. പിന്നെ ഭഗവാൻ മുചുകുന്ദന്റെ മുമ്പിൽ വന്നു നിന്നു് അദ്ദേഹത്തെ അനുഗ്രഹിക്കുകയും ഭഗവത്സ്മരണയോടെ ജീവിതം നയിക്കുവാൻ കല്പിച്ചരുളുകയും ചെയ്തു. ഇദ്ദേഹമാണു് പിന്നീടു് നരസിംഹമേത്ത എന്ന മഹാവൈഷ്ണവനായി പിറന്നതു് എന്നു പറയുന്നു. നരസിംഹമേത്ത ജനിച്ചതും ജീവിച്ചതും ജൂനഗഢ് പട്ടണത്തിലാണു്. ശ്രീകൃഷ്ണന്റെ കാലത്തു് യാദവന്മാർ വിനോദാർത്ഥം രൈവതകപർവ്വതത്തിൽ പോയിരുന്നു. സോമനാഥക്ഷേത്രത്തിനടുത്താണു് പ്രഭാസതീർത്ഥം. അവിടേയ്ക്കു് ജൂനഗഢിൽനിന്നു് അമ്പതു നാഴികയേയുള്ളു. പ്രഭാസതീർത്ഥത്തിൽവെച്ചു് അർജ്ജുനൻ സുഭദ്രയെ കണ്ടു. പിന്നീടു് അവരെല്ലാവരും രൈവതകപർവ്വതത്തിൽ പോയി വിഹരിച്ചു. സുഭദ്ര അവിടെ ഗിരിപരിക്രമണം ചെയ്തു് ദ്വാരകയ്ക്കു മടങ്ങുന്ന വഴിക്കാണു് കൃഷ്ണന്റെ അനുമതിയോടെ അർജ്ജുനൻ അവളെ അപഹരിച്ചതു്. ഗിരിനാരായണൻ എന്നാണു് ഗിർനാറിന്റെ പൂർണ്ണരൂപം. ഗിരിനാരായണനെ പാർവ്വതിയുടെ അനുജനായി കണക്കാക്കുന്നു.

ഇന്നു് ഗിർനാറിന്റെ പ്രശസ്തി പ്രധാനമായി രണ്ടു കാര്യംകൊണ്ടാണു് — ഒന്നു്, അതിന്റെ മൂന്നു പ്രധാന ശൃംഗങ്ങളിൽ ആദ്യശൃംഗത്തിലുള്ള അംബാജി ക്ഷേത്രം; ഭാരതത്തിൽ അമ്പത്തിരണ്ടു ശക്തിപീഠങ്ങളുള്ളതിൽ ഒന്നാണിതു്. രണ്ടാമതു്, തൃതീയശിഖരത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള ദത്തപാദുക. അത്രിപത്നിയായ അനസൂയയുടെ പാതിവ്രത്യം പരീക്ഷിക്കാൻ വന്ന ത്രിമൂർത്തികൾ അവസാനം ഒന്നുചേർന്നു് ആ സതിയുടെ പുത്രനായിത്തീർന്നു. ആ കുട്ടിയാണു് ദത്താത്രേയൻ. ബാല്യത്തിലെ തപസ്വിയായ ദത്തൻ യോഗാചാര്യനായി. വിഷ്ണുവിന്റെ ഇരുപത്തൊന്നവതാരങ്ങളിൽ ആറാമത്തെ അവതാരമായി ദത്തനെ കണക്കാക്കുന്നു. യോഗാചാര്യനായ ദത്തനെ ഭാഗവതം പരാമർശിക്കുന്നുണ്ടു്. മൈസൂർ, മഹാരാഷ്ട്രം, ഗുജറാത്തു് എന്നിവിടങ്ങളിൽ ദത്തപൂജ സാധാരണമാണു്. അദ്ദേഹത്തിന്റെ പാദുക പ്രതിഷ്ഠിച്ചിട്ടുള്ള ഈ ശിഖരത്തിലിരുന്നാണു് ദത്തൻ തപസ്സുചെയ്തതെന്നു പറയുന്നു. ഇവിടെ വെച്ചു് പലരും അദ്ദേഹത്തിന്റെ ദിവ്യരൂപം ദർശിച്ചിട്ടുണ്ടു്. ജൈനന്മാർക്കും ഈ കുന്നുകൾ വളരെ പ്രധാനമാണു്. കയറിച്ചെല്ലാൻ വിഷമമുള്ള ഈ കുന്നുകൾക്കു മുകളിൽ അവർ അനവധി മഹാക്ഷേത്രങ്ങൾ പണിതിട്ടുണ്ടു്. ഭാരതത്തിലെ സാധകന്മാരും സംന്യാസിമാരുമെല്ലാം സന്ദർശിക്കാനാഗ്രഹിക്കുന്ന ഒരു പവിത്രസ്ഥാനമാണു് ഗിർനാർ. വിവേകാനന്ദസ്വാമികൾ ഇവിടം സന്ദർശിച്ചിട്ടുണ്ടു്. നമുക്കും ഈ പർവ്വതങ്ങളിൽ ഒരു ചെറിയ തീർത്ഥയാത്ര നടത്താം.

വായുപുത്രനെ വന്ദിച്ചുകൊണ്ടാണു് കയററം തുടങ്ങുന്നതു്. ഒരാൾവലിപ്പത്തിലുള്ളതാണു് വിഗ്രഹം. ക്ഷേത്രത്തിന്റെ പുറംചുമരിൽ ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ ചിത്രങ്ങളുണ്ടു്. ജൂനഗഢ് നാട്ടുരാജ്യത്തിലെ ഒരു ദിവാൻ വളരെ പണം പിരിച്ചു് ദത്തപാദുകവരെ അങ്ങേ അററമെത്തുംവരെയുള്ള വഴി മുഴുവൻ ഭംഗിയായി പടുത്തു് പടവുകെട്ടിയിട്ടുണ്ടു്. പതിനായിരത്തോളം പടികളുണ്ടെന്നു പറയുന്നു. ആദ്യം കുറേ ദൂരം ക്ലേശമില്ലാതെ കയറാം. ചെറിയ കാടുകൾ, അധികം കുത്തനെയല്ലാത്ത കയററം, ഇടയ്ക്കിടെ ഏതാനുമടി സമതലം. അങ്ങനെയാണു് വഴി. പിന്നെ നെടുംകുത്തനെയുള്ള കരിമ്പാറകളാണു്. അവയുടെ ചുമലിൽ വെട്ടിയുണ്ടാക്കിയ പടികളും കുത്തനെതന്നെ. തണലില്ല, കയറാൻ ക്ലേശവുമുണ്ടു്. വഴിക്കെല്ലാം വെള്ളവും മററു പാനീയങ്ങളും വില്ക്കുന്ന സ്ഥലങ്ങൾ ധാരാളം. പകുതി കയററത്തിലാണു് ഭർത്തൃഹരിയുടെ ഗുഹ. ഇവിടെ ആ മഹാകവി തപസ്സുചെയ്തു. ഇവിടെത്തന്നെ ഗോപീചന്ദ്രൻ എന്ന ഒരു രാജാവും സന്ന്യാസമെടുത്തു് തപസ്സു ചെയ്തുവന്നു. അദ്ദേഹം ചെറുപ്പത്തിൽ ബലിഷ്ഠനും സുന്ദരനുമായിരുന്നു. ഒരു ദിവസം കുളിച്ചുകൊണ്ടിരിക്കെ അദ്ദേഹത്തിന്റെ പുറത്തു് ഒരു തുള്ളി ചുടുനീർ വന്നുവീണു. തല പൊന്തിച്ചു നോക്കിയപ്പോൾ മുകളിൽ കുളിപ്പുരയുടെ ജനാലക്കടുത്തു് വൃദ്ധയായ അമ്മ നിന്നു് കണ്ണീർതൂകുന്നതു കണ്ടു. കാരണമന്വേഷിച്ചപ്പോൾ അമ്മ പറഞ്ഞു: 'ഈ സുന്ദരശരീരവും കുറേക്കാലം കഴിഞ്ഞാൽ ചുടലയിൽക്കിടന്നു് വെണ്ണീറാകുമല്ലോ എന്നോർത്താണു് ഞാൻ കരയുന്നതു്.' അതു കേട്ടപ്പോൾ

രാജാവിന്നു് ദേഹാഭിമാനം നശിച്ചു് വിരക്തി വന്നു. അദ്ദേഹം സന്ന്യാസിയായി. ഗുഹ കഴിഞ്ഞു് അല്പംകൂടി നടന്നാൽ മാലിപരബ് എന്ന ശ്രീരാമക്ഷേത്രത്തിലെത്തും. ആദ്യകാലത്തു് മല കയറുന്ന യാത്രികൾക്കു് വിശ്രമിക്കാനുള്ള ഏകസ്ഥാനമായിരുന്നു ഇതു്. പിന്നെ അരമുക്കാൽ മണിക്കൂർനേരം നല്ലൊരു കയററം കയറിയാൽ ജൈനക്ഷേത്രങ്ങളിലെത്തുന്നു. സുന്ദരമായ കൊത്തുപണികളുള്ള അനവധി മഹാക്ഷേത്രങ്ങളുണ്ടിവിടെ. പലതും മാർബിൾ കൊണ്ടാണു്. ജൈനക്ഷേത്രങ്ങൾക്ക വളരെയടുത്താണു് ഗോമുഖീതീർത്ഥം. മലചുരന്നുണ്ടായ ഒരു തെളിനീരുറവയാണിതു്. അതിൻെറ തീരത്തു് ശിവനെ പ്രതിഷ്ഠിച്ചു് ആരാധിക്കുന്നു. ഈ ക്ഷേത്രത്തിൻെറ ചുമരുകളിൽ ശ്രീരാമകൃഷ്ണൻ, ശാരദാദേവി, വിവേകാനന്ദസ്വാമികൾ എന്നിവരുടെ ചില ഉപദേശങ്ങൾ എഴുതിവെച്ചിട്ടുണ്ടു്. ഗോമുഖിയിൽനിന്നു മേല്പോട്ടുകയറാതെ ഇടത്തോട്ടു പോയാൽ രാമാനന്ദാശ്രമത്തിലെത്തും. കബീറിൻെറ ഗുരുവായ രാമാനന്ദൻ ഇവിടെ ഒരു വ്യാഴവട്ടം തപസ്സാചരിച്ചു. അദ്ദേഹത്തിൻെറ പാദുക ഇവിടെ ആരാധിക്കപ്പെടുന്നു. ഇതിന്നടുത്തു് ഒരു വലിയ പാറയുണ്ടു്. അതിൽനിന്നു ചാടി ആത്മഹത്യ ചെയ്താൽ അടുത്ത ജന്മം രാജാവായി ജനിക്കമത്രേ. ഒരു വിഡ്ഢി ഇങ്ങനെ ആത്മഹത്യചെയ്തതായി എൻെറ കൂട്ടുകാരൻ പറഞ്ഞു. രാമാനന്ദാശ്രമത്തിന്നടുത്തായി പഥേർചട്ടി എന്ന വേറൊരാശ്രമമുണ്ടു്. ഇവിടെ തിരുപ്പതി വെങ്കിടാചലപതിയെ ആരാധിക്കുന്നു. ഭക്ഷണമൊന്നും കഴിക്കാതെ ഒരു സന്ന്യാസി ഇവിടെ നിവസിച്ചു വന്നുവത്രേ. ഈ ഭാഗത്തു് മലയിറങ്ങി താഴേയ്ക്കുപോയാൽ ഭരതവനം, സീതാവനം തുടങ്ങിയ കൊടുംകാടുകളിലെത്തും. ഗിർനാർപർവ്വതങ്ങൾക്ക ചുററും കാടാണെന്നു പറഞ്ഞുവല്ലോ. ശിവരാത്രിക്കടുത്തു് അനേകായിരം ജനങ്ങൾ ഈ കാട്ടിലൂടെ നടന്നു് ഗിരിനാരായണനെ പരിക്രമണം ചെയ്യുന്നു. മൂന്നു ദിവസത്തെ ഈ യാത്രയ്ക്കു് വനംവകുപ്പുകാർ വേണ്ട സഹായം ചെയ്യും. ശിവരാത്രിയോടനുബന്ധിച്ചു് മലയുടെ അടിവാരത്തിലുള്ള ദാമോദരകുണ്ഡത്തിൽ ഒരു വലിയ ഉത്സവം നടക്കുന്നു. അന്നു് ഈ തീർത്ഥത്തിൽ അനേകായിരം ജനങ്ങളും സന്ന്യാസിമാരും ഒത്തുചേരും. ഭക്തജനങ്ങൾ അവക്കു് സൗജന്യമായ ആഹാരത്തിന്നേർപ്പാടുചെയ്യുന്നു. ഗിർനാർ കാടുകളിൽ മാൻ, പുലി എന്നീ മൃഗങ്ങളുണ്ടു്. ജനദൃഷ്ടിയിൽനിന്നു മറഞ്ഞു് അനവധി തപസ്വിമാരും ഈ വനങ്ങളിൽ നിവസിക്കുന്നുണ്ടത്രെ. ശിവരാത്രിദിവസം മാത്രം ദീർഘജടാധാരികളായ ഇവർ പുറത്തുവരുന്നു എന്നു പറയുന്നു.

ഗോമുഖിയിൽനിന്നു കയറിയാൽ അധികം താമസിയാതെ പർവ്വതശിഖരത്തിലെത്തും. ഇവിടെയാണു് അംബാജിക്ഷേത്രം. ഹിന്ദുക്കൾ അതിഭക്തിയോടെ ആരാധിക്കുന്ന ഒരു ദേവീമന്ദിരമാണിതു്. തണുത്ത കാററനുഭവിച്ചുകൊണ്ടു് ഇവിടെ അല്പനേരം വിശ്രമിക്കാം. ക്ഷേത്രത്തിൽനിന്നു നോക്കിയാൽ അടുത്ത രണ്ടു ശിഖരങ്ങളും കാണാം. ഗോരഖ്ശൃംഖ് എന്ന രണ്ടാമത്തെ ശിഖരത്തിലേയ്ക്കു് 200 വാര ദൂരമേ ഉണ്ടാവൂ. രണ്ടു ശിഖരങ്ങളും കൂടിച്ചേർന്നു കിടക്കകൊണ്ടു് അധികം താഴേക്കിറങ്ങാതെതന്നെ അവിടെ എത്താം. ഗോരഖ്നാഥ് നാഥപംക്തിയിലെ ഒരു വലിയ ആചാര്യനായിരുന്നു. അദ്ദേഹത്തിൻെറ പാദുക അവിടെ ആരാധിക്കപ്പെടുന്നു. ഇവിടെനിന്നു ദത്തപാദുകാശിഖരം നോക്കിയാൽ വളരെ അടുത്താണു്. പക്ഷേ വളരെയധികം താഴേക്കിറങ്ങി ഒരു കരിമ്പാറക്കുന്നു് കയറണം അവിടെയെത്താൻ. ഇവിടെ കുന്നിൻതാഴ്‌വരയിൽ അതിപുരാതനമായ ഒരാശ്രമമുണ്ടു്. കമണ്ഡലുകുണ്ഡം എന്ന നീർക്കെട്ടിന്നടുത്താണിതു്. ഈ ആശ്രമത്തിനു രണ്ടായിരം കൊല്ലത്തെ പഴക്കം പറയുന്നു. വരുന്ന പഥികക്കൊക്കെ ഇവിടെ ചായയും ആഹാരവും ആവശ്യംപോലെ കൊടുക്കും. ആഹാരസാധനങ്ങൾ കൊണ്ടുവരുന്നതു് ജൂനഗഢ് പട്ടണത്തിൽനിന്നാണു്; വിറകു് ആയിരം രണ്ടായിരം അടി താഴെയുള്ള കാടുകളിൽനിന്നും. ഈ ആശ്രമക്കാരാണു് ദത്തപാദുകയിൽ നിത്യപൂജ നടത്തുന്നതു്.

ദത്തപാദുകയിൽ കുറച്ചുനേരമിരിക്കുന്നതു് ഒരു വിശിഷ്ടാനുഭവം തന്നെയാണു്. ശ്രമകരമായ കയററത്തിനുശേഷം മുകളിലെത്തുമ്പോൾ തണുത്ത കാററു് എതിരേല്ക്കുന്നു. മുകളിൽ സ്ഥലം വളരെ കുറവാണു്. അമ്പതു ചതുരശ്രയടിയു

ണ്ടാവും. ഒരു വശത്തു് അംബാജീക്ഷേത്രവും ഗോരഖ്നാഥപാദുകയും. പിന്നെ ചുററും ഒന്നുമില്ല. താഴെ കാടും അതിന്നപ്പുറത്തു് സമതലങ്ങളും. എന്തൊരു വിജനസ്ഥാനമാണു് ദത്തഭഗവാൻ തപശ്ചര്യക്കായി തിരഞ്ഞെടുത്തതു്! അദ്ദേഹത്തിൻെറ ഓർമ്മ ഇന്നും ജനങ്ങളെ ഇവിടേയ്ക്കാകർഷിക്കുന്നു. ഇങ്ങനെ എത്രയെത്ര പുണ്യസ്ഥാനങ്ങളാണു് ഭാരതത്തിൽ! ദത്താത്രേയനെപ്പോലുള്ള മഹാതപസ്വികളുടെ തപശ്ചര്യയാണു് ഭാരതീയജനതയുടെ മൂലധനം. ഇന്നും ജനങ്ങൾക്കവരിൽ കാണുന്ന ശ്രദ്ധ നാം നശിക്കില്ലെന്നുറപ്പുതരുന്നു.

---

# ശാസ്ത്രവും മതവും

**തുളസീതീർത്ഥൻ**

ഈ വിഷയത്തെക്കുറിച്ചു നടത്തുന്ന ചർച്ചകൾ ഏറിയകൂറും ഒരു വഴക്കിൻെറ വക്കത്തെത്തിനില്ക്കുന്നതായിട്ടാണു് കാണാറു്. കാരണം, ശാസ്ത്രവും മതവും പരസ്പരവിരുദ്ധസ്വഭാവമുള്ള രണ്ടു ഘടകങ്ങളായിക്കാണാനേ ശ്രമിച്ചിട്ടുള്ളു. ശാസ്ത്രം എന്നതുകൊണ്ടുദ്ദേശിച്ചുപോന്നതു് ഭൗതികശാസ്ത്രവും, മതം എന്നതുകൊണ്ടു് ഭൗതികതയ്ക്കെതിരായ അദ്ധ്യാത്മബോധവുമാണു്. 'ശാസ്ത്രം നിരീക്ഷണപരീക്ഷണങ്ങളും യുക്തിയും ഉൾക്കൊള്ളുമ്പോൾ മതം കുറെ പഴയ വിശ്വാസങ്ങളും വെറും അന്ധവിശ്വാസങ്ങളും നിറഞ്ഞതാണു്. പ്രകൃതിയെ കീഴടക്കി പ്രായോഗികനേട്ടങ്ങളെക്കൊണ്ടു് ഈ ലോകത്തിൽ നമ്മുടെ ജീവിതത്തെ ശാസ്ത്രം സുഖസമ്പൂർണ്ണമാക്കുന്നു; മനുഷ്യരെ പുരോഗമിക്കാൻ സഹായിക്കുന്നു. നേരേമറിച്ചു് മതം പഴഞ്ചനാണു്, അപ്രായോഗികമാണു്. പരലോകചിന്തയാണു് മതത്തിൻെറ കാതലായ ഭാഗം. അതുകൊണ്ടുതന്നെ മനുഷ്യനെ മടിയനാക്കുന്ന മയക്കമരുന്നാണു മതം.' അങ്ങിനെ പോകുന്നു യുക്തിചിന്ത.

ചുരുക്കത്തിൽ, ശാസ്ത്രവും മതവും യോജിക്കാൻ വയ്യാത്ത രണ്ടു ഘടകങ്ങളാണു്. വൈരുദ്ധ്യവും വൈവിദ്ധ്യവും കണ്ടുകൊണ്ടുള്ള ചർച്ചകളുപസംഹരിക്കുന്നതു് മിക്കപ്പോഴും ഒരേമാതിരിയാണു്: ഇന്നു് നാം ജീവിക്കുന്നതു് ശാസ്ത്രബോധത്തിൻേറയും യുക്തിചിന്തയുടേയും യുഗത്തിലാകുന്നു. അണുശക്തിയുടേയും ഗോളാന്തരയാത്രയുടേയും ആധുനികയുഗത്തിൽ ഭാരതീയരായ നാമാകട്ടെ ആശ്രമവാസികളും വനവാസികളും ഭിക്ഷാംദേഹികളുമാവാൻ കിണഞ്ഞു പരിശ്രമിക്കുകയുമാണു്. നാം പുരോഗമിക്കുന്നതിനു പകരം കാടുകയറാനുള്ള മുഖ്യകാരണം നമ്മുടെ തീരാശാപമായ മതവും ആത്മചിന്തയും മാത്രമാണു്. അതുകൊണ്ടു് നമുക്കു് ശാസ്ത്രം മാത്രം മതി, മതം വേണ്ടേ വേണ്ട.

ഇതു് തികച്ചും പാശ്ചാത്യവീക്ഷണമാണു്; ഒരുപക്ഷെ പുരോഗമനപരവുമായിരിക്കാം. പക്ഷെ സമന്വയബുദ്ധി നിറഞ്ഞ ഭാരതത്തിൻെറ ചിന്താഗതി ഇതിൽനിന്നു തികച്ചും വ്യത്യസ്തമത്രെ. ശാസ്ത്രവും മതവും പരസ്പരവിരുദ്ധങ്ങളല്ലെന്നു മാത്രമല്ല, സമസ്വഭാവമുൾക്കൊള്ളുന്നവയുംകൂടിയാണു്. ശാസ്ത്രം അവകാശപ്പെടുന്ന നേട്ടങ്ങൾ മതത്തിനും മതത്തിൻേറതായി പറയപ്പെടുന്ന കോട്ടങ്ങൾ ശാസ്ത്രത്തിനുമുണ്ടെന്നു് കാണാവുന്നതാണു്. ഏതായാലും മതം നിരീക്ഷണപരീക്ഷണങ്ങൾ ഉൾക്കൊള്ളുന്നതുകൊണ്ടുതന്നെ അതു ശാസ്ത്രീയമാണു്, യുക്തിസഹമാണു്, പ്രായോഗികമാണു്, അന്ധവിശ്വാസം തീണ്ടാത്തതാണു്, പുരോഗമനാത്മകമാണു്, മനുഷ്യനു് നന്മ കൈവരുത്തുന്നതുമാണു്.

ചുരുക്കത്തിൽ മതവും ശാസ്ത്രവും രണ്ടുമൊരുപോലെ സത്യത്തെ പ്രകാശിപ്പിക്കാൻ ശ്രമിക്കുന്നവയാകുന്നു. ഒന്നിനു പരിമിതികളുണ്ടു്, മറേറതിനതില്ല. ശാസ്ത്രവും മതവും തമ്മിലുള്ള വ്യത്യാസമിത്രമാത്രമേയുള്ളു. പിന്നെയുള്ള വൈരുദ്ധ്യങ്ങളെല്ലാം ഓരോരുത്തരുടെ കാഴ്ചപ്പാടി

ൻെറ വ്യത്യാസംകൊണ്ടു വന്നുചേരുന്നവയാണ്. ശൈവ - വൈഷ്ണവ, ഭക്തി - ജ്ഞാന-ദ്വൈതാ-ദ്വൈതങ്ങളിലേതുപോലെയെന്നത്ഥം. ഇതെല്ലാം മുന്നിൽ കണ്ടിട്ടായിരിക്കണം, വിവേകാനന്ദസ്വാമികൾ ഇങ്ങനെ പ്രഖ്യാപിച്ചതു്: 'ശാസ്ത്രവും മതവും ഒരേ സത്യത്തിൻെറതന്നെ വിവിധരീതിയിലുള്ള പ്രകാശനങ്ങൾ മാത്രമാണ്.' സ്വാമിജി സൂചിപ്പിച്ച സിദ്ധാന്തം അല്പമൊന്നു് വിശദീകരിക്കുകയാണ് ഈ ലേഖനംകൊണ്ടുദ്ദേശിക്കുന്നതു്.

ഭൗതികശാസ്ത്രം ഭിന്നപദാത്ഥങ്ങളെ വിശകലനംചെയ്തും സംയോജിപ്പിച്ചും പ്രപഞ്ചവിജ്ഞാനത്തെ വലുതാക്കുകയാണല്ലോ ചെയ്യുന്നതു്. പണ്ടു് പഞ്ചഭൂതങ്ങൾ ശരിക്കും 'ഭൂത'ങ്ങളായിരുന്നു, നമുക്കു് പിടികിട്ടാത്ത എന്തോ വസ്തുക്കൾ. സമുദ്രം കണ്ടു് നാം പേടിച്ചു, അഗ്നി കണ്ടു പേടിച്ചു; മഴയും മിന്നലും കൊടുങ്കാററും സൂര്യനും ചന്ദ്രനുമെല്ലാം ഭൂതങ്ങളെപ്പോലെ നമ്മെ ഭയപ്പെടുത്തി. അവയെപ്പററി അജ്ഞരായതുകൊണ്ടു്, സൂര്യനേയും അഗ്നിയേയും വരുണനേയും ഇന്ദ്രനേയും ചന്ദ്രനേയും പ്രീതിപ്പെടുത്താൻ നാം ഭയഭക്തികളോടെ അവരെ സ്തുതിച്ചു. ഈ സ്തുതികളാണ് വേദസൂക്തങ്ങൾ എന്നാണല്ലോ പാശ്ചാത്യചരിത്രകാരന്മാരും അവരുടെ പൗരസ്ത്യാരാധകരും നമ്മെ പഠിപ്പിച്ചിട്ടുള്ളതു് !

എന്നാൽ ഇന്നു് പഞ്ചഭൂതങ്ങൾ നമ്മുടെ അടിമകളായി മാറിയിരിക്കയാണ്. ആകാശത്തേയും സമുദ്രത്തേയും കീഴടക്കി, അവയുടെ പുറത്തുകയറി സവാരിചെയ്യുകയാണ് ഇന്നു് നാം ചെയ്യുന്നതു്. ചന്ദ്രനിൽ മനുഷ്യനിറങ്ങിയതു് ഇന്നലത്തെ പഴങ്കഥയായിത്തീന്നിരിക്കുന്നു; ശുക്രനിലും ചൊവ്വയിലും നാളെയോ മററന്നാളോ മനുഷ്യൻ ചെന്നിറങ്ങുമെന്നതും തീച്ച. കഴിഞ്ഞ 200 കൊല്ലംകൊണ്ടു് നമുക്കുണ്ടായ പ്രപഞ്ചവിജ്ഞാനം അത്ഭുതാവഹമെന്നേ പറയേണ്ടു.

ഒരത്ഥത്തിൽ ഇതെല്ലാം ശരിയാണ് എന്നാൽ പരമാത്ഥത്തിൽ, ഏതെങ്കിലും ഒരു പദാത്ഥം കൃത്യമായി ഇന്നതാണെന്നു് നമുക്കു് അറിയാൻ കഴിഞ്ഞിട്ടുണ്ടോ? ചില പുതിയ പേരുകളും വിവരണങ്ങളും നല്കിയാൽ ഒരു പദാത്ഥത്തിൻെറ സത്തയെപ്പററി നമുക്കു് തീച്ചപ്പെടുവോ ? കണ്ണു്, കാലു്, മാംസം, രക്തം,കാണുക, നടക്കുക എന്നൊക്കെ വിവരിച്ചാൽ ഒരു മനുഷ്യനെപ്പററിയുള്ള വ്യക്തമായ വണ്ണനയാകുമോ? ന്യൂട്രോൺ, പ്രോട്ടോൺ, ഇലക്ട്രോൺ എന്നൊക്കെ വിശേഷിപ്പിച്ചാലും പ്രപഞ്ചവസ്തുക്കളുടെ സത്യത്തെപ്പററി എക്സ്, വൈ, ഇസ്സഡ് എന്നു് പറയുന്നതിലേറെ സ്പഷ്ടമാവുന്നില്ലെന്നാണ് പ്രസിദ്ധശാസ്ത്രജ്ഞനായ സർജെയിംസ് ജീൻസ് പ്രസ്താവിക്കുന്നതു്. ഈ കാലഘട്ടത്തിലെ വിജ്ഞാനവികാസം 'ഒരജ്ഞതയിൽനിന്നു് വേറൊരജ്ഞതയെ പുറത്തേയ്ക്കുടുക്കുന്ന' രസകരമായ ഒരു പ്രക്രിയയായി ചുരുങ്ങിയിരിക്കയാണെന്നു് ലോകപ്രസിദ്ധനായ സാക്ഷാൽ ഐൻസ്റ്റീൻതന്നെ സങ്കടപ്പെടുന്നു.

ഇതിനെന്താണു കാരണം? ഭൗതികശാസ്ത്രജ്ഞാനം സാപേക്ഷമാണ്, അന്യോന്യാശ്രയദോഷമുള്ളതാണ് എന്നതുതന്നെ. ബാഹ്യമായി, കാണപ്പെടുന്ന അധിഷ്ഠാനത്തെ ആധാരമാക്കിക്കൊണ്ടുള്ള ഭൗതികശാസ്ത്രജ്ഞൻെറ അന്വേഷണത്തിനു് പരിമിതസത്യത്തെ മാത്രമേ പ്രകാശിപ്പിക്കാൻ പററൂ. കാരണം പൂണ്ണസത്യം കാണപ്പെടാത്ത അനുഭവമണ്ഡലങ്ങൾകൂടി ഉൾപ്പെട്ടതാണ്. ശാസ്ത്രജ്ഞൻെറ അന്വേഷണസമ്പ്രദായമനുസരിച്ചുതന്നെ ഒരു പദാത്ഥത്തെപ്പററി അറിയണമെങ്കിൽ അതിൻെറ തുടക്കവും ഒടുക്കവും അന്തിമമായിത്തീരുമാനിക്കേണ്ടതാണ്. പ്രപഞ്ചപദാത്ഥങ്ങളെല്ലാം സ്ഥലകാലങ്ങളിലാണ് തുടങ്ങുന്നതും ഒടുങ്ങുന്നതുമെന്നു് വളരെ വ്യക്തമാണല്ലൊ. പക്ഷെ സ്ഥലകാലങ്ങളുടെ ഉത്പത്തിസ്ഥിതിലയസ്ഥാനമോ? ശാസ്ത്രജ്ഞൻ യഥാത്ഥ ജിജ്ഞാസുവെങ്കിൽ ഉപനിഷത്തിലെ സത്യാന്വേഷിയെപ്പോലെ 'യതോ വാ ഇമാനി ഭൂതാനി ജായന്തേ........' എന്നു് സ്വയം ചോദിച്ചുപോകും.

ഈ ചോദ്യത്തിനു മറുപടി കിട്ടുന്നതു് ബാഹ്യമായ അന്വേഷണത്തിൽ നിന്നല്ല; മറിച്ചു്, മനുഷ്യമനസ്സാകുന്ന ഉള്ളിലെ പരീക്ഷണശാലയിലേയ്ക്കു് തിരിഞ്ഞു നോക്കുമ്പോഴാണ്. സ്ഥൂലപദാത്ഥങ്ങളിൽനിന്നു് സൂക്ഷ്മത്തിലേയ്ക്കും കാണപ്പെടുന്നതിൽനിന്നു് കാണപ്പെടാത്തതിലേയ്ക്കും ജിജ്ഞാസുവായ ശാസ്ത്ര

ജ്ഞൻ കടന്നു ചെന്നേ പററൂ. ബഹിരാകാശയാത്ര എത്രതന്നെ വിജയകരമായി നടത്തിയാലും ശരി അവനവൻെറ ഉള്ളിലുള്ള ചിദാകാശത്തിൽ ഒരിഞ്ചുകൂടി യാത്രചെയ്യാൻ സാധിക്കാത്തിടത്തോളം കാലം ഏതു വസ്തുവിനെപ്പററി യുള്ള ശാസ്ത്രജ്ഞാനവും പരിപൂർണ്ണമാവാൻ ഇടയില്ല. കാരണം, മനുഷ്യമനസ്സിനെപ്പററിയുള്ള അറിവാണ് മററെല്ലാ അറിവുകളുടേയും അളവുകോൽ. അതറിയപ്പെടാത്തതുകൊണ്ടു പ്രപഞ്ചം അറിയപ്പെടാത്തതായിത്തീരുന്നു. ഈ അത്ഭുത സത്യത്തെയാണ് വ്യത്യസ്തവാക്കുകളിൽക്കൂടി ലോകപ്രശസ്തരായ ലിങ്കൺബാർണററ്, എഡ്ഡിങ്ടൺ, ജൂലിയൻ ഹക്സ്‌ലി മുതലായ ശാസ്ത്രജ്ഞന്മാർ തങ്ങളുടെ പഠനങ്ങളിൽ വ്യക്തമാക്കിയിട്ടുള്ളത്.

ശാസ്ത്രജ്ഞൻ പ്രപഞ്ചവസ്തുക്കളുടെ മൂടുപടം ഓരോന്നായി മാററുന്തോറും അതിലും കട്ടി പിടിച്ച വേറൊരു മൂടുപടവുമായി പ്രപഞ്ചം അവൻെറ മുമ്പിൽ പ്രത്യക്ഷപ്പെടുകയായി. ആദ്യമേ നിശ്ചയിക്കേണ്ട ഒരു പ്രശ്നമുണ്ട്: മൂടുപടം എവിടെയാണ്? എവിടെ നിന്നാണതു് എടുത്തു മാറേറണ്ടതു് — കാഴ്ചക്കാരനിൽനിന്നോ കാണപ്പെടുന്ന പ്രപഞ്ചവസ്തുക്കളിൽനിന്നോ, എന്നർത്ഥം. ഇതു നിർണ്ണയിക്കാത്തിടത്തോളം ശാസ്ത്രാന്വേഷണം അഴിക്കുന്തോറും കൂടുതൽ കെട്ടുപിണയുന്ന ഊരാക്കുടുക്കായിരിക്കാനേ നിവൃത്തിയുള്ളു. ഒരു ഭാരതീയശാസ്ത്രജ്ഞൻ വിനയപൂർവ്വം സമ്മതിച്ചുകൊടുക്കുന്നതുപോലെ, പ്രപഞ്ചസൗധത്തിൻെറ ഇരുളടഞ്ഞ അന്തർഭാഗത്തിലേയ്ക്കു് വളരെ പണിപ്പെട്ടു് അല്പം വെളിച്ചം കിട്ടാൻമാത്രം ഒരു ജനൽ തുറക്കാൻ ശാസ്ത്രജ്ഞനു കഴിഞ്ഞാൽത്തന്നെ, ആ വെളിച്ചം കാണിച്ചുകൊടുക്കുന്നതു് ആയിരമായിരം അടഞ്ഞ ജനലുകളെയാണ്. പ്രകൃതി മറ മാററി പൂർണ്ണസത്യം എപ്പോഴെങ്കിലും വെളിപ്പെടുത്തിത്തരുമോ? അടഞ്ഞുകിടക്കുന്ന എല്ലാ വാതിലുകളും ജനലുകളും ഒരൊററയടിക്ക് തുറക്കാൻ പററുന്ന മന്ത്രത്താക്കോലുണ്ടോ? വേദാന്തി സംശയലേശമില്ലാതെ പറയും, ആ മന്ത്രത്താക്കോലാണ് അന്തർമ്മുഖതയെന്നു്. ഉറച്ച സത്യാന്വേഷിക്കല്ലാതെ ഭൗതികശാസ്ത്രജ്ഞനു് സ്വാതന്ത്ര്യത്തോടെ കടന്നു ചെല്ലുവാനോ വിഹരിക്കാനോ വിഷമമുള്ള പരീക്ഷണശാലയാണതു്. സാപേക്ഷജ്ഞാനത്തിൻേറയുമപ്പുറത്തുള്ള 'മഹാനാത്മാ' എന്ന അനുഭവമണ്ഡലമാണതു്. നിറഞ്ഞ ഉണ്മയുടെയും അറിവിൻേറയും മഹാസമുദ്രമായിട്ടാണ് ഈ അവസ്ഥ വിവരിക്കപ്പെടുന്നതു്. ശാസ്ത്രജ്ഞനും കവിയും കലാകാരനും ഏകാഗ്രമാക്കപ്പെട്ട മനസ്സുകൊണ്ടു് ഈ മണ്ഡലത്തിലേയ്ക്കൊന്നെത്തിനോക്കുമ്പോഴാണ് ആശ്ചര്യകരങ്ങളായ കണ്ടുപിടുത്തങ്ങളും ലോകോത്തരങ്ങളായ കലാസാഹിത്യസൃഷ്ടികളും സാദ്ധ്യമായിത്തീരുന്നതു്. ജ്ഞാനമേഘം ഇടതടവില്ലാതെ വർഷിക്കുന്ന അനുഭവദശയായി ഇതിനെ ആചാര്യസ്വാമികൾ വിവരിക്കുന്നു.

ഭൗതികശാസ്ത്രജ്ഞനു് ഈ ദശ തൻെറ അന്വേഷണങ്ങളുടെ അവസാനമാണ്. അന്തർമ്മുഖത കൈയ്‌വരിച്ചു് ധ്യാനമഭ്യസിക്കുന്ന യോഗിക്കു് ഇതു് ഏതാണ്ടു് ആരംഭമേ ആയിട്ടുള്ളു. ശാസ്ത്രജ്ഞൻ 'മഹാനാത്മാ'വിനെ ഒളിഞ്ഞൊന്നു കണ്ടു് പ്രപഞ്ചാനുഭവമണ്ഡലത്തിലേയ്ക്കു് മടങ്ങുന്നു. ധ്യാനമുറച്ച യോഗിക്കു് ഈ ബോധമണ്ഡലത്തിൽനിന്നു് താഴോട്ടിറങ്ങാൻ മടിയുമാണ്. ചുരുക്കത്തിൽ, പ്രപഞ്ചപദാർത്ഥങ്ങളുടെ സത്തയെ അന്വേഷിച്ചു് മുന്നേറുന്ന ശാസ്ത്രജ്ഞനു് തൻെറ അന്വേഷണം പൂർത്തിയാക്കാൻ ആദ്യമായി മനസ്സിലേയ്ക്കും പിന്നീടു് സൂക്ഷ്മതരങ്ങളായ അനുഭവമണ്ഡലങ്ങളിലേയ്ക്കും കടന്നു ചെല്ലേണ്ടിയിരിക്കുന്നു. അപ്പോഴും മാത്രമേ പ്രപഞ്ചവിജ്ഞാനം പൂർണ്ണമാകുന്നുള്ളു. കാരണം ഞാൻ അറിഞ്ഞനുഭവിക്കുന്ന പ്രപഞ്ചം എൻെറ അറിവാണ്, അനുഭവമാണ്, എന്നിലുള്ള വെളിച്ചമാണ്. പ്രപഞ്ചാനുഭവത്തിൻെറ മുഴുവൻ കേന്ദ്രബിന്ദു 'ഞാൻ' ആണ്. എൻെറ ഇന്ദ്രിയങ്ങൾ നല്കുന്ന ചെറിയ ചെറിയ വെളിച്ചമെത്രയെന്നു് കാണാൻ മാത്രമേ ശാസ്ത്രം സഹായിക്കുന്നുള്ളു ഈ വെളിച്ചത്തെത്തന്നെ കാണാൻ സഹായിക്കുന്നതാണ് മതബോധവും അന്തർമ്മുഖതയും ആത്മചിന്തയും പ്രപഞ്ചത്തിൻെറ നിസ്സാരതയും അതിലേറെ ആത്മാവിൻെറ പ്രഭാവവും മതബോധത്തിൽനിന്നേ മനസ്സിലാക്കാൻ പററൂ. വെളിച്ചത്തിൻെറ വെളിച്ചത്തേയും സത്യത്തിൻെറ സത്യത്തേയും അറിയുന്ന മഹത്തായ അറിവും അനുഭവവും ശാസ്ത്രത്തിനു തരാൻ വയ്യ; അന്തർമ്മുഖതയുടെ അന്വേഷണമണ്ഡലമാണതു്.

ശാസ്ത്രജ്ഞന്റെ നിര്വ്വചനപ്രകാരം പദാര്ത്ഥങ്ങളെന്നാൽ വേഗത കൂടിയും കുറഞ്ഞുമുള്ള സ്പന്ദനങ്ങൾ എന്നാണ്. വേദാന്തി ഇതിൽ സന്തോഷിക്കുന്നേയുള്ളൂ. കാരണം കേവലം പ്രപഞ്ചപദാര്ത്ഥങ്ങൾ മാത്രമല്ല, മനസ്സും ചിത്തവും അഹങ്കാരവുമെല്ലാം സ്പന്ദനങ്ങളാണെന്നു വേദാന്തം പണ്ടേ കണ്ടതാണ്. പദാര്ത്ഥമല്ലാതെ, നിഷ്പന്ദമായി എന്തെങ്കിലുമൊന്നുണ്ടെങ്കിൽ അതു് ഈശ്വരൻ അല്ലെങ്കിൽ ബ്രഹ്മം മാത്രം, ശാന്തവും സര്വ്വവ്യാപകവുമായ ആത്മാവുമാത്രം. ശാസ്ത്രജ്ഞന്റെ സ്പന്ദനസിദ്ധാന്തം വിരൽ ചൂണ്ടുന്നതു് ഗൌഡപാദരുടെ അസ്പര്ശയോഗത്തിലേയ്ക്കാണ്. പക്ഷെ സ്പന്ദനത്തെക്കുറിച്ചുതന്നെ ശരിക്കും കാര്യമറിയണമെങ്കിൽ അതിന്റെ അധിഷ്ഠാനത്തിലേയ്ക്കിറങ്ങിച്ചെന്നേ പററൂ. ഇതും ധ്യാനധാരണാദികളിൽ കൂടി മാത്രമേ സാദ്ധ്യമാകൂ. ചുരുക്കത്തിൽ, ശാസ്ത്രജ്ഞനും മതവിശ്വാസിയും രണ്ടു മാര്ഗ്ഗങ്ങളിൽകൂടി ആരംഭിച്ച അന്വേഷണം ചെന്നെത്താവുന്ന ലക്ഷ്യം പരിപൂര്ണ്ണമായ സത്യബോധമാണെന്നര്ത്ഥം.

ശാസ്ത്രത്തിന്റെ മറെറാരനുഗ്രഹം അതു നമുക്കു സുഖസാമഗ്രികൾ തരുന്നുവെന്നതാണ്. ശാസ്ത്രസമ്പത്തി കൂടാതെ ജീവിക്കാൻതന്നെ സാദ്ധ്യമല്ല. വൈദ്യശാസ്ത്രം ഹൃദയം മാററിവെയ്ക്കൽ വിജയകരമായി നിര്വ്വഹിച്ചിരിക്കുന്നു; കൃത്രിമോല്പാദനം വഴി സൃഷ്ടിയും നടത്തിയിരിക്കുന്നു. ജീവൻ എടുക്കുവാനും കൊടുക്കുവാനുംകൂടി സാധിക്കാമെന്നുവരെ ഗവേഷണം നമ്മെ കൊണ്ടെത്തിച്ചിരിക്കുന്നു. ഇതിലുമുപരി സുഖം ഇനിയെന്തുണ്ടു്? പക്ഷേ, വിവേകികൾക്കറിയാം, ശാസ്ത്രം തരുന്ന സുഖം വെറും ഇന്ദ്രിയസുഖം മാത്രമാണെന്നു്. ഇന്ദ്രിയങ്ങൾ തരുന്ന സുഖമാകട്ടെ, വളരെ ക്ഷണികവും, പരിമിതവും. മാത്രമല്ല, സുഖസാമഗ്രികളില്ലാതായാൽ സുഖത്തിലേറെ ദുഃഖവുമനുഭവപ്പെടുന്നു. കാലം ചെല്ലുന്തോറും ഇന്ദ്രിയങ്ങൾ ജീര്ണ്ണിച്ചുകൊണ്ടേയിരിക്കയും ചെയ്യും. നചികേതസ്സ് യമനോടു് ആവലാതിപ്പെടുന്നതുപോലെ, ഇന്ദ്രിയസുഖങ്ങൾക്കു് കണക്കില്ലാത്ത വിഷമങ്ങളുണ്ടെന്നു് സ്പഷ്ടമാകുന്നു.

ഇന്ദ്രിയസുഖം ഫലത്തിൽ ദുഃഖവും അശാന്തിയും പ്രമാദാലസ്യങ്ങളുമാണ് പ്രദാനം ചെയ്യുക. അതുകൊണ്ടു് വിവേകിയായവൻ ആഗ്രഹിക്കേണ്ടതു്, ഇന്ദ്രിയസുഖങ്ങളിൽനിന്നു് ക്രമേണ വിട്ടു് ഏകാഗ്രമായ മനസ്സിൽ സ്വയം പൊന്തിവരുന്ന നിരപേക്ഷസുഖത്തെയാണ്. സുഖാനുഭവംതന്നെ ഏകാഗ്രമനസ്സിന്റെ സമത്വഭാവം, സാമ്യാവസ്ഥ, മാത്രമത്രെ. ഇതു് ശാസ്ത്രത്തിന്റെ വഴിയല്ല, മതത്തിന്േറതാണ്. കാരണം ഇന്ദ്രിയങ്ങളെ കൂടുതൽ ക്ഷോഭിപ്പിക്കുന്നതും മനസ്സിനെ ഭ്രമിപ്പിക്കുന്നതുമായ സുഖമാണു് ശാസ്ത്രം തരുന്നതു്. ശാസ്ത്രപുരോഗതിയില്ലാതെ, സമ്പത്സമൃദ്ധി തീരെയില്ലാതെ, ദാരിദ്ര്യവും രോഗവും നിറഞ്ഞ നമ്മുടെ ജീവിതം ക്ലേശപൂര്ണ്ണംതന്നെ. പക്ഷെ എല്ലാമുണ്ടായിട്ടും ശൂന്യതയും ആശങ്കയും മാത്രം അനുഭവപ്പെടുന്ന ഭൗതികജീവിതമല്ലേ കൂടുതൽ ഭയാനകം എന്നു് തോന്നിപ്പോകുന്നു.

എന്നാൽ ഏററവും ഭയാനകമായിട്ടുള്ളതു് ശാസ്ത്രം നമ്മുടെ കൈയ്യിലേല്പിക്കുന്ന അനന്തശക്തിയാണ്. അതിന്റെ വളര്ച്ചയ്ക്കൊപ്പം മനുഷ്യന്റെ സദ്വാസനയെ വളര്ത്താൻ ശാസ്ത്രത്തിനു് കഴിവുമില്ല, ശാസ്ത്രം അതിനു തുനിയുന്നുമില്ല. ക്ഷമ, സ്നേഹം, വിശ്വാസം എന്നിവ ചുരുങ്ങിച്ചുരുങ്ങിവരുന്ന ശാസ്ത്രയുഗത്തിൽ ശാസ്ത്രം നമുക്കു് തരുന്ന ശക്തിയാകട്ടെ നമ്മുടെ തന്നെ 'ന്യൂക്ലിയർനിര്വ്വാണ'ത്തിനു മാത്രമേ ഉപകരിക്കൂ. ശാസ്ത്രയുഗത്തിന്റെ സവിശേഷത തന്നെ ബുദ്ധി വളരുന്ന ക്രമത്തിൽ ഹൃദയം ചുരുങ്ങുന്നുവെന്നതാണ്. അതിന്റെ ഫലമോ? ആയിരമായിരം കൊല്ലങ്ങളുടെ പരിശ്രമഫലമെല്ലാം അര വിനാഴികകൊണ്ടു് ഭസ്മമായിത്തീരുകയെന്നതും. ഇതൊഴിവാക്കാൻ ഹൃദയവികാസത്തിനു മാത്രമേ കഴിയൂ. ഭൗതികശാസ്ത്രത്തിനു് ഇവിടെ വലുതായി ഒന്നും ചെയ്യാനില്ല. ഇവിടെയാണു് മതബോധത്തിനും ആത്മചിന്തയ്ക്കും നാം കല്പിക്കുന്ന പരമപ്രാധാന്യത്തിന്റെ സാംഗത്യം വെളിവാകുന്നതു്. നമ്മെ അന്തിമമായി രക്ഷിക്കാൻ കഴിവുള്ള ഒരേയൊരു മാര്ഗ്ഗം മതവും ആദ്ധ്യാത്മികതയുമാണു്, അതു മാത്രമാണു്.

ഈ ലോകത്തിൽ തിന്നും കുടിച്ചും മദിച്ചും ജീവിക്കുക, അതിനാണീ ലോകം എന്ന ചിന്ത വെടിഞ്ഞു് ഈശ്വരപ്രാപ്തിയാണു് ജീവിത

ലക്ഷ്യം എന്നംഗീകരിക്കലാണു് മതബോധത്തിന്റെ തെളിവു്. 'അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരം, അപരസ്പരസംഭൂതം കിമന്യത് കാമഹൈതുകം.' എന്നിങ്ങനെ ഗീത വിവരിക്കുന്ന ഇന്നത്തെ ആസുരചിന്ത നിറഞ്ഞ ജീവിതസമ്പ്രദായം മാററിയാലേ യഥാർത്ഥ പുരോഗതി സാദ്ധ്യമാകൂ. അർത്ഥകാമകിങ്കരന്മാരാകാതെ ധാർമ്മികജീവിതം നയിക്കുക. ഈ ലോകത്തിനു് ഒരു പരമകാരണവും നിയാമകനുമുണ്ടു്; ആ ജഗദീശ്വരന്റെ കാരുണ്യം നേടുകയാണു് ജീവിതലക്ഷ്യം എന്നറിഞ്ഞു് ഈശ്വരനെ ആശ്രയിച്ചു ജീവിക്കുക – മാമനുസ്മര യുദ്ധ്യ ച – ഇതാണു് മതബോധമുൾക്കൊള്ളുന്ന ധന്യജീവിതം.

മതബോധം ശാസ്ത്രത്തെ ഒട്ടുംതന്നെ തള്ളുന്നില്ല. മതം ദാരിദ്ര്യത്തേയും ദൈന്യതയേയും വിലമതിക്കുന്നില്ല. വൈരാഗ്യത്തിൽനിന്നുയർന്ന സന്ന്യാസത്തെ മാത്രമേ അനുവദിക്കുന്നുള്ളു. ഭാരതം അഭ്യുദയനിഃശ്രേയസങ്ങളെ സ്വാഗതം ചെയ്യുന്ന യോഗഭൂമിയാണു്. ധർമ്മഭൂമിയായ ഭാരതം ദരിദ്രയും ദീനയുമാവണമെന്നു് വേദാന്ത ധർമ്മം ഒരിക്കലും ഇച്ഛിക്കുന്നില്ല. ഭോഗാസക്തികൊണ്ടും ഈശ്വരവിസ്മരണകൊണ്ടും യദുകുലത്തെപ്പോലെ ഭാരതം നശിക്കാനിടയാകരുതു്. എല്ലാ അറിവിനേയും ആദരിക്കുന്ന ഭാരതം വിശ്വസിക്കുന്നതു്, അപരാവിദ്യ പരാവിദ്യയിലേയ്ക്കു വഴി കാണിക്കണമെന്നാണു്. എല്ലാ നേട്ടങ്ങളും ഈശ്വരസാക്ഷാത്ക്കാരമെന്ന ഭാരതലക്ഷ്യത്തിന്നായിരിക്കണം. ഭർത്തൃഹരി വൈരാഗ്യശതകത്തിലെ ചരമശ്ലോകംകൊണ്ടു കാണിക്കുന്നതുമിതാണു്: മിത്രങ്ങളും ബന്ധുക്കളുമായ പഞ്ചഭൂതങ്ങളുടെ പരിചയം സമ്പാദിച്ചുകൊടുത്തതു് പരിപൂർണ്ണമായ, പരിപാവനമായ ബ്രഹ്മജ്ഞാനമാണു്. ജീവിതത്തിനു് ധന്യത നേടിത്തരുന്ന ഭഗവത്പ്രാപ്തിക്കു് ശാസ്ത്രാനുഭവം വഴികാട്ടിയാകട്ടെ.

---

# ഭക്തിക്കൊരു കടിഞ്ഞാൺ

## ടി. എം. ത്രിവിക്രമൻ നമ്പൂതിരിപ്പാട്ടു്

യുദ്ധാരംഭത്തിൽ വന്നുപെട്ട ശോകമോഹങ്ങളെ നിർമ്മൂലനം ചെയ്യാനുള്ള ഉപദേശങ്ങൾക്കിടയിൽ അർജ്ജുനന്നു് ഭഗവാൻ തന്റെ വിശ്വരൂപം കാട്ടിക്കൊടുക്കുകയുണ്ടായി. അതു കണ്ടപ്പോൾ അർജ്ജുനൻ ഭഗവാനെ വീണ്ടുംവീണ്ടും നമസ്കരിച്ചു് സ്തുതിച്ചു; എന്നിട്ടു്, ഭഗവാന്റെ ഈ വൈഭവമൊന്നുമറിയാതെ താൻ അദ്ദേഹത്തോടു് ഒരു തോഴനോടെന്നപോലെ പെരുമാറിയതെല്ലാം പൊറുക്കമാറാകണം എന്നപേക്ഷിയ്ക്കുകയും ചെയ്തു.

ചങ്ങാതിമാർ അന്യോന്യം കുറെയൊക്കെ സ്വാതന്ത്ര്യം കാണിയ്ക്കാറുണ്ടു്; അതാരും തെററായി കണക്കാക്കാറില്ല. ആ സ്ഥിതിയ്ക്കു്, അർജ്ജുനന്നിവിടെ താൻ ഭഗവാനോടു തെററു ചെയ്തുവല്ലോ എന്നു തോന്നാൻ ന്യായമില്ല. എങ്കിലും അർജ്ജുനന്നങ്ങനെ തോന്നി. ആ തോന്നൽ തെററല്ലതാനും. അച്യുതനും അപ്രമേയനുമായ ഭഗവാനോടു് അർജ്ജുനന്നു് സഖ്യം തോന്നാൻ പാടില്ലാത്തതാണു്. സമന്മാരോടാണല്ലൊ സഖ്യം തോന്നാറു്. അതിനാൽ, അർജ്ജുനന്റെ ആ ക്ഷമാപണം യുക്തംതന്നെ.

എന്നാൽ, ഭഗവാനോടു് സഖ്യം തോന്നുക എന്നതു് ഭക്തിയാണു്; ഭഗവത്സഖ്യമെന്നതു് നവവിധഭക്തികളിൽ ഒന്നാണു്. അപ്പോൾ, അർജ്ജുനന്നു് ഭഗവാനോടു് സഖ്യം തോന്നിയതിൽ എന്താണു തെററു്? തെററെന്നു തോന്നാൻ കാരണമെന്തു്? തനിയ്ക്കു് ഭഗവാനോടു് ഭക്തി ഉണ്ടായതേ അബദ്ധം എന്നാവാൻ വഴിയില്ലല്ലൊ. അതിനാൽ അർജ്ജുനന്റെ ആ ക്ഷമാപണത്തിന്നർത്ഥമെന്തു് എന്നാലോചിയ്ക്കേണ്ടിയിരിയ്ക്കുന്നു.

ഈശ്വരനോടു് ഒരു ഹൃദയബന്ധം അനുഭവപ്പെടുന്നതിനെയാണല്ലൊ ഭക്തി എന്നു പറയു

ന്നതു്. ഈ ബന്ധം എത്രത്തോളം നിരന്തരവും ഗാഢവും ആവുന്നുവോ, അത്രത്തോളമാണു് ഭക്തിയുടെ വളച്ച്. പരിപൂർണ്ണമായ ഭക്തി എന്നു വെച്ചാൽ ഈ ബന്ധം നിരന്തരം അനുഭവപ്പെടുക, എല്ലാം മറന്നുപോവുമാറു് അത്രയും അവ ഗാഢമായി അനുഭവപ്പെടുക, എന്നതാണു്. ഈ നില കൈയ്‌വരാനാണു് ഭക്തിയിലൂടെ ശ്രമിക്കേണ്ടതും.

അതു സാധിക്കാൻ ഈശ്വരനോടുള്ള ഹൃദയബന്ധം വർദ്ധിപ്പിക്കുകയും മററുള്ളവരോടുള്ള ഹൃദയബന്ധങ്ങൾ ക്ഷയിപ്പിക്കുകയും വേണം. ഇതിൽ ആദ്യത്തേതിന്നു് ഈശ്വരനെ ഹൃദയപൂർവ്വം വീണ്ടുംവീണ്ടും സ്മരിക്കുകയാണു് വേണ്ടതു്. എന്നാൽ, രണ്ടാമത്തേതിന്നോ? മനുഷ്യന്നു് സ്വതേ അമ്മ, അച്ഛൻ, ഭാര്യ, ഭർത്താവു്, മക്കൾ, കൂടപ്പിറപ്പുകൾ, ഇങ്ങനെ പലരോടും ഹൃദയബന്ധമുണ്ടാവും. ഇവയെയൊക്കെ എങ്ങനെ ക്ഷയിപ്പിക്കും? ഇവരെയൊന്നും ഓർക്കാതിരിക്കുക എന്നു പറഞ്ഞാൽ അതെങ്ങനെ സാധ്യമാവും? അപ്പോൾ, ഈ ഭക്തി വളർത്തുകയെന്നതു് കുറെ വിഷമംതന്നെയാണല്ലൊ.

അതെ. എന്നാൽ, അതിന്നു വഴിയില്ലാതില്ല. അമ്മയുടെ സ്മരണ മനസ്സിൽ ഉദിക്കുന്നു എന്നു വെക്കുക. ഉടൻ അമ്മയെ ഈശ്വരനായി സങ്കല്പിക്കുക. ഈശ്വരൻ സർവ്വാന്തര്യാമിയാകയാൽ ഇങ്ങനെ സങ്കല്പിക്കുന്നതിൽ തെററില്ല. അമ്മയെ ഈശ്വരനായി സങ്കല്പിക്കുമ്പോൾ മാതൃസ്മരണം ഈശ്വരസ്മരണമായിത്തീരും. അങ്ങനെ കുറെക്കഴിയുമ്പോൾ അഭ്യാസവശാൽ അമ്മയോടുള്ള ഹൃദയബന്ധം കേവലം ഈശ്വരനോടുള്ള ഹൃദയബന്ധമായി മാറും. ഇതേവിധം ഭാര്യയോടും മക്കളോടും മററും മററുമുള്ള ഹൃദയബന്ധങ്ങളേയും ഈശ്വരനോടുള്ള ഹൃദയബന്ധമായി മാററുക. ആരെ ഈശ്വരനായി സങ്കല്പിക്കുന്നതാണോ അധികം എളുപ്പമായിത്തോന്നുന്നതു്, ആദ്യം ആ ആളോടുള്ള ഹൃദയബന്ധത്തെ ഈശ്വരനോടുള്ള ഹൃദയബന്ധമാക്കി മാററാൻ ശ്രമിക്കുക. അതിൽ വിജയം സിദ്ധിച്ചാൽ ക്രമേണ മററു ഹൃദയബന്ധങ്ങളേയും ഈശ്വരനോടുള്ള ഹൃദയബന്ധമാക്കി മാററുക. ഇങ്ങനെ എല്ലാ ലൗകികബന്ധങ്ങളും ഈശ്വരനോടുള്ള ബന്ധമായി മാറിക്കഴിഞ്ഞാൽപിന്നെ ലൗകികബന്ധങ്ങളെ ക്ഷയിപ്പിക്കേണ്ട കാര്യമില്ല. അവ പിന്നെ ഭക്തിക്കു വിരുദ്ധമാവില്ല.

ഇതുപോലെ ഈശ്വരനെ സ്മരിക്കുമ്പോൾ ഈശ്വരനെ അമ്മയായി സങ്കല്പിക്കുക അപ്പോൾ ഈശ്വരനും അമ്മയും ഒന്നാവും. ഈ പരിപാടി തുടർന്നുകൊണ്ടിരുന്നാൽ കുറെക്കഴിയുമ്പോഴേക്കു് ഈശ്വരസ്മരണയും മാതൃസ്മരണയും ഒന്നായിത്തീരും.

ലൗകികബന്ധങ്ങളിൽ ഈശ്വരനെ ഉൾച്ചേർക്കുക, ഈശ്വരനിൽ ലൗകികബന്ധങ്ങളെ ഉൾച്ചേർക്കുക എന്നീ രണ്ടു വഴികളും പണ്ടേയ്ക്കു പണ്ടേ നടപ്പുള്ളതാണു്. അതിനാലത്രേ, 'മാതൃദേവോ ഭവ, പിതൃദേവോ ഭവ.' ഇത്യാദി ഉപദേശങ്ങളും, 'ജഗതഃ പിതരൗ വന്ദേ.' ഇത്യാദി പ്രാർത്ഥനകളും പണ്ടുകാലം മുതൽ നിലനിന്നു പോരുന്നതു്. അതിരിക്കട്ടെ. ഈ വഴികൾ തമ്മിലുള്ള വ്യത്യാസമൊന്നു പരിശോധിക്കാം.

അനുഭവമില്ലാത്ത വസ്തുക്കളെ സങ്കല്പിക്കാൻ വിഷമമുണ്ടാവും; കടൽ കണ്ടിട്ടില്ലാത്ത ആൾക്കു് കടലിനെപ്പററി സങ്കല്പിക്കാൻ വിഷമമുണ്ടാവുമല്ലൊ. അമ്മയേയോ അച്ഛനേയോ മറേറാ ഈശ്വരനായി സങ്കല്പിക്കണമെങ്കിൽ ഈശ്വരനെ സങ്കല്പവിഷയമാക്കാതെ പററില്ല. ഈശ്വരനാകട്ടെ, അനുഭവഗോചരനല്ലതാനും. അതിനാൽ, ലൗകികബന്ധങ്ങളിൽ ഈശ്വരനെ ഉൾച്ചേർത്തു ശീലിക്കുകയെന്നതു് ക്ലേശകരമാണു്. മറിച്ച്, ഈശ്വരനിൽ ലൗകികബന്ധങ്ങൾ ഉൾചേർത്തു ശീലിക്കുമ്പോൾ ഈ വിഷമമില്ല. ഈശ്വരനെ അമ്മയും അച്ഛനും മററുമായി സങ്കല്പിക്കുമ്പോൾ ധാരാളം പ്രത്യക്ഷാനുഭവമുള്ളവരെയാണല്ലൊ സങ്കല്പവിഷയമാക്കേണ്ടതു്. ഭക്തിയെ വളർത്താൻ ഉപകരിക്കുന്ന മേൽക്കാണിച്ച രണ്ടു വഴികൾക്കു തമ്മിൽ പരിശീലനവേളയിൽ അനുഭവപ്പെടുന്ന വ്യത്യാസമാണു് ഇപ്പറഞ്ഞതു്. ഇനി അവയ്ക്കു തമ്മിൽ ഫലത്തിലുള്ള വ്യത്യാസം നോക്കാം.

ഒരാൾ അമ്മയെ ഈശ്വരനായി സങ്കല്പിച്ചു ശീലിക്കുന്നു എന്നു വെക്കുക. അതിൻെറ ഫലമെന്താവും? ക്രമത്തിൽ അമ്മ ഈശ്വരനാണു് എന്ന തോന്നൽ ദൃഢമായി അമ്മ ഈശ്വരനാവും; അമ്മ അമ്മയല്ലാതാവും എന്നതുതന്നെ. ഇതു വാസ്തവത്തിൽ ഭക്തിയുടെ പരമോത്കൃഷ്ടമായ

ഒരവസ്ഥയാണ്; അതിനാൽ, അത്യന്തം അഭികാമ്യവുമാണ്. എന്നാൽ ഇങ്ങനെയായാൽ പററുമോ, അമ്മയുമില്ല, ആരുമില്ല, എല്ലാം ഈശ്വരമയം എന്നായാൽ എങ്ങനെ കഴിഞ്ഞുകൂടും എന്നാണെങ്കിൽ, ഒന്നേ പറയാനുള്ളു: ഭക്തി വദ്ധിക്കണമെന്നും ലൗകികബന്ധങ്ങൾ ക്ഷയിക്കരുതെന്നും ഒപ്പം നിർബ്ബന്ധംപിടിച്ചാൽ പററില്ല; സമുദ്രത്തിലേയ്ക്കൊഴുകുന്ന നദി സമുദ്രത്തിൽ ചെന്നു ചേരാതിരിക്കില്ല.

അപ്പോൾ, ലൗകികബന്ധങ്ങളിൽ ഈശ്വരനെ ഉൾച്ചേർത്തു ശീലിക്കുന്നതുകൊണ്ടു് ഗുണം കിട്ടാനിടയുണ്ടു്, ദോഷം വരാനിടയില്ലതാനും. അതിനാൽ, ഈ വഴി പരീക്ഷിച്ചു നോക്കാവുന്നതാണ്.

ഇനി, ഈശ്വരനിൽ ലൗകികബന്ധങ്ങളെ ഉൾച്ചേർക്കുക എന്ന വഴി നോക്കാം. ഈശ്വരനെ, അമ്മയായി സങ്കല്പിച്ചു ശീലിച്ചാൽ ഈശ്വരനോടുള്ള ഹൃദയബന്ധം വ്യക്തവും ദൃഢവുമാവാൻ സാധ്യതയുണ്ടു്, സംശയമില്ല. എന്നാൽ, അതോടൊപ്പം അവിടെ വേറൊന്നിന്നും സാധ്യതയുണ്ടു്. ഈശ്വരൻ അമ്മയാണ് എന്ന തോന്നൽ ക്രമത്തിൽ ബലപ്പെട്ടു് ഒടുവിൽ ഈശ്വരൻ അമ്മയാണ് എന്ന നില വരാം; ഈശ്വരൻ ഈശ്വരനല്ല എന്ന നിലവരാം. ഇതുപോലെ, ഈശ്വരനെ ഭത്താവും സുഹൃത്തും മററുമായി സങ്കല്പിച്ചു ശീലിച്ചാൽ ഒടുവിൽ ഈശ്വരൻ ഭത്താവും സുഹൃത്തും മററുമാണ്, ഈശ്വരനല്ല എന്നു വന്നേയ്ക്കാം. എന്നുവെച്ചാൽ, കുറെ കഴിയുമ്പോൾ മനസ്സിൽ അമ്മയും ഭത്താവും സുഹൃത്തും മററുമേ ഉള്ളു, ഈശ്വരൻ ഇല്ല എന്നു വന്നേയ്ക്കാമെന്നത്ഥം; ഇതു ഭക്തിയുടെ വളച്ചയല്ല, ഭക്തിയേ അല്ല എന്നു് സ്പഷ്ടം. അതിന്നുംപുറമെ, അന്തഃകരണം അഹോരാത്രം ലൗകികബന്ധങ്ങളിൽ വ്യാമുഗ്ദ്ധമായിക്കൊണ്ടിരിയ്ക്കെ, ഭക്തിയിൽ മുഴുകിക്കൊണ്ടാണിരിയ്ക്കുന്നതു് എന്ന മുഴുത്ത വിഭ്രാന്തിയുമത്രേ ഇതു്. സ്വാത്ഥംതന്നെയാണ് സ്വധമ്മം എന്നു് ധരിച്ചു വശാവുന്നതുപോലെയാണല്ലൊ ഇതു്. ഭക്തി പരിശീലിയ്ക്കുന്നവക്കു് ഇതിൽപരം ഒരു മാഗ്ഗഭ്രംശം വരാനില്ലല്ലൊ.

അതിനാൽ, ഈശ്വരനിൽ ലൗകികബന്ധങ്ങളെ ആരോപിച്ചു ശീലിക്കാൻ പുറപ്പെടുന്നവർ ഈ ചതിക്കുഴിയിൽ വീണുപോകാതിരിക്കാൻ പ്രത്യേകം ശ്രദ്ധിയ്ക്കേണ്ടതാണ്. ശ്രദ്ധിയ്ക്കേണ്ടതെങ്ങനെയെന്നാൽ ഈശ്വരനെ അമ്മയും മററുമായി സങ്കല്പിച്ചുകൊണ്ടുള്ള ഈശ്വരസ്മരണയിൽ ഏകാഗ്രത ഈശ്വരാംശത്തിലാക്കുക; അമ്മയുടേയും മററും രൂപത്തിലുള്ള ഈശ്വരനിലേയ്ക്കു് മനസ്സ് പ്രവേശിച്ചാലുടൻ അമ്മയേയും മററും മറക്കുക, ഈശ്വരനെ മാത്രം ഓക്കുക. ഈശ്വരനെ അമ്മയും മററുമായി സങ്കല്പിയ്ക്കുന്നതു് ദുർഗ്രഹമായ ഈശ്വരൻെറ രൂപം സുഗ്രഹമാവാൻവേണ്ടിയാണ്, അതിന്നുമാത്രംവേണ്ടിയാണ് എന്നു് ഒരിയ്ക്കലും മറക്കാതിരിയ്ക്കുക. ഈശ്വരനെ അമ്മയും മററുമായി സങ്കല്പിച്ചു ശീലിയ്ക്കുന്നതോടൊപ്പം അമ്മയേയും മററും ഈശ്വരനായും സങ്കല്പിച്ചു ശീലിയ്ക്കുക. ചുരുക്കത്തിൽ, ഭക്തിയെ സവ്വഥാ വിവേകംകൊണ്ടു് നിയന്ത്രിയ്ക്കുക.

ഈ നിയന്ത്രണത്തിൻെറ കായ്യത്തിൽ പലരും ശ്രദ്ധിയ്ക്കാറില്ല. അതിന്നു് കാരണമുണ്ടു്. ലൗകികബന്ധങ്ങൾ വ്യക്തങ്ങളും ദൃഢങ്ങളുമാണ്. അതിനാൽ, ഈശ്വരനിൽ ലൗകികബന്ധങ്ങൾ ആരോപിയ്ക്കുമ്പോൾ ഭക്തി അയത്നസാധ്യമായിത്തോന്നും; ആ ലൗകികബന്ധങ്ങൾ ആകഷകങ്ങളാകുമ്പോഴും ഓരോ വിധത്തിൽ സ്വാത്ഥവാസനകളെ തൃപ്തിപ്പെടുത്തുന്നവയാവുമ്പോഴും, ഭക്തി വളരെ സുഖകരമായും തോന്നും. ഈ മധുര ലഹരിയിൽ മുഴുകിക്കഴിയുമ്പോൾ ആരും പ്രായേണ ആത്മവിവേചനത്തിന്നു പുറപ്പെടില്ല; തൻെറ ഈ ഭക്തികൊണ്ടു് സാധ്യമെന്തു് ഇതുകൊണ്ടു് തനിയ്ക്കെന്തു ശ്രേയസ്സുണ്ടു്, തൻെറ പോക്കിപ്പോൾ എങ്ങോട്ടാണ് എന്നൊന്നും ആലോചിയ്ക്കാൻ അധികമാരും മെനക്കെടില്ല; തന്മൂലം താനിപ്പോൾ ഭക്തിയിലല്ല, ഭക്ത്യാഭാസത്തിലാണ് രസിച്ചുകഴിയുന്നതു് എന്നു് അധികമാക്കും മനസ്സിലാവുകയുമില്ല.

അജ്ജുനനും ഇങ്ങനെതന്നെയാണ് അബദ്ധംപററിയതു്. അയാൾ ഭഗവാനെ തോഴനായി കരുതി. അയാൾക്കു് ഭഗവാനോടു് ഹൃദയബന്ധം സുദൃഢമാവുകയുംചെയ്തു. പക്ഷേ, ആ സൗഹാർദ്ദമാധുര്യത്തിൽ മതിമറന്നു് അയാൾ ഭഗവാൻെറ ഈശ്വരത്വം മറന്നുപോയി. ഭഗവാൻ തോഴൻ മാത്രമായിപ്പോയി, ഭക്തി അകന്നു

പോയി. അയാളുടെ തെററ് ഭഗവാനിൽ സഖിത്വം ഉപദശിച്ചു എന്നതല്ല; അതിൽ തെററൊന്നുമില്ല; ഭക്തിവിരുദ്ധമായി ഒന്നു മില്ല; സഖിത്വം ഉപദശിച്ചുപദശിച്ച് ഭഗവാനിൽ ഈശ്വരത്വം ഉപദശിയ്ക്കാതായി എന്നതാണ്, ലൗകികബന്ധം ആരോപിച്ച് ഭഗവാനിൽ ഈശ്വരത്വം ഇല്ലാതാക്കി എന്നതാണ്, അയാളുടെ തെററ്. ഈ തെററയാൾക്കു ബോധ്യപ്പെട്ടതു് ഭഗവാൻെറ ഈശ്വരത്വം പരിപൂൎണ്ണ രൂപത്തിൽ, അനന്തവും വിശ്വതോമുഖവുമായ രൂപത്തിൽ, നേരേ പ്രത്യക്ഷപ്പെട്ടപ്പോഴാണ്. അപ്പോൾ അതു് നന്നായി ബോധ്യപ്പെടുകയും ചെയ്തു. അതിനാൽ, 'തത് ക്ഷാമയേ ത്വാമഹമപ്രമേയം.' എന്നൊക്കെ അയാൾ പറഞ്ഞതു് യുക്തംതന്നെ.

ഈശ്വരനിൽ ലൗകികബന്ധങ്ങളെ സങ്കല്പിയ്ക്കുകയെന്നതു് ഭക്തിയുടെ ദൃഢീഭവനത്തിന്നു് ഉപകരിയ്ക്കുന്നതാണ്. അതിനാൽ, ഭക്തിമാൎഗ്ഗത്തിൽ പ്രവേശിയ്ക്കുന്നവൎക്ക് ആ വഴിയ്ക്കു പോവാൻ ഒരു വാസനയുണ്ടാവും. അതിനെ തടയേണ്ടതില്ലതാനും. എന്നാൽ, ആ പോക്കിൽ ഭക്തിയെ വിവേകംകൊണ്ടു് കടിഞ്ഞാണിട്ടു പിടിയ്ക്കാൻ പ്രത്യേകം ശ്രദ്ധിയ്ക്കണം. ഇല്ലെങ്കിൽ ഒടുവിൽ ചെന്നെത്തുന്നതു് ഉദ്ദേശിയ്ക്കാത്ത സ്ഥലത്താവും, വല്ല മരീചികയിലുമാവും. അൎജ്ജുനനെപ്പോലെ വിശ്വരൂപം ദശിയ്ക്കാനും തെററു തിരുത്താനും ഒന്നും എല്ലാവൎക്കും യോഗമുണ്ടായി എന്നു വരില്ലല്ലൊ.

---

# കലാശാലകൾ പ്രാചീനഭാരതത്തിൽ

**കെ. കെ. എം. ഇരിക്കൂർ**

പാശ്ചാത്യപരിഷ്കാരത്തിൻെറ ആവിർഭാവത്തോടെ സംജാതമായിട്ടുള്ള വികാരത്തള്ളിച്ചയിൽപ്പെട്ട് പുരാതനഭാരതീയസംസ്കാരത്തെ വെല്ലുവിളിച്ചുതുടങ്ങിയിരിക്കയാണ് ചിലരിന്നു്. പഴയതെല്ലാം പതിരെന്നു പറഞ്ഞു് തള്ളുകയും കഴിഞ്ഞ യുഗത്തിലെ പ്രവണതകളെയെല്ലാം ഒന്നായി എതിൎക്കുകയും ചെയ്യുക ചിലരുടെ പതിവാണിന്നു്. അത്രയ്ക്കു സങ്കുചിതവും അന്തസ്സാരശൂന്യവുമാണ് അവരുടെ വാദഗതികൾ.

ഭാരതത്തെപ്പററി ഇംഗ്ലീഷുകാൎക്കും ജൎമ്മൻകാൎക്കും ഉള്ളേടത്തോളം വിജ്ഞാനം ഈ നാട്ടിൽ ജനിക്കുകയും ഇവിടത്തെ സംസ്കാരവായു ശ്വസിച്ചു വളരുകയും ചെയ്ത നമുക്കുണ്ടോ എന്നു സംശയമാണ്. നൂററാണ്ടുകളിലൂടെ സഞ്ചിതമായ സംസ്കാരസമ്പത്തു് തലമുറകളിൽനിന്നു തലമുറകളിലേയ്ക്കു് കൈയ്മാറുന്നതു് പലപ്പോഴും സാഹിത്യത്തിൽക്കൂടിയാണല്ലോ. ആൎഷഭാരതത്തിൻെറ ആദ്ധ്യാത്മികസമ്പത്തു മുഴുവൻ സ്വാധീനമാക്കിയിരുന്ന യുഗപ്രഭാവന്മാരായ മുനീന്ദ്രന്മാരുടെ മാഹാത്മ്യം നാം കണ്ടറിയുന്നതു വേദങ്ങളും ഉപനിഷത്തുകളും വഴിയാണ്. ചരിത്രാതീതകാലം മുതൽ മനുഷ്യനു് ധാൎമ്മികവും ആദ്ധ്യാത്മികവുമായ അറിവു് പകൎന്നു കൊടുത്തുപോന്നതു് പ്രസ്തുത വിശിഷ്ടഗ്രന്ഥങ്ങളാകുന്നു. പക്ഷെ ഭാരതത്തിനു പുറത്തുള്ളവർ ഈ ഗ്രന്ഥങ്ങളെപ്പററി അറിയുവാൻ വളരെനൂററാണ്ടുകളെടുത്തു. പാശ്ചാത്യതത്ത്വചിന്തകനായ മാക്സ്മുള്ളർ വേദഗ്രന്ഥങ്ങളിലെ വിജ്ഞാനസമ്പത്തു വായിച്ചറിഞ്ഞപ്പോൾ അതു പാശ്ചാത്യൎക്കുംകൂടി ബോദ്ധ്യപ്പെടുത്തിക്കൊടുക്കുവാൻ ആഗ്രഹിച്ചു. അങ്ങനെയാണ് യൂറോപ്യൻ രാജ്യങ്ങളിലേയ്ക്കു് ഭാരതീയ ഇതിഹാസഗ്രന്ഥങ്ങളും ദാൎശനികചിന്തകളും കടന്നു ചെല്ലാനിടയായതു്. പൗരാണികമഹൎഷീശ്വരന്മാരുടെ ഉന്നതതത്ത്വബോധനങ്ങളും ആത്മസൂക്തികളും ഉൾക്കൊണ്ട ഭാരതത്തിൻെറ വ്യക്തിത്വം വിദേശീയൎക്കു മനസ്സിലാക്കിക്കൊടുത്ത സ്വാമിവിവേകാനന്ദൻെറ മുമ്പിൽ നമുക്കു നമസ്കരിക്കാം.

വൈജ്ഞാനികരംഗത്തു് പുരാതനഭാരതത്തിനുണ്ടായിരുന്ന പ്രാമുഖ്യം അവഗണിക്കുക ആക്കും സാദ്ധ്യമല്ല. പ്രധാനമായും ദേശീയമായ മൂന്നു് കലാസദനങ്ങളിലൂടെയാണു് ഭാരതീയാചാര്യന്മാരുടെ മഹോന്നതചിന്തകൾ ജനഹൃദയങ്ങളിലേയ്ക്കു പ്രവഹിച്ചതു്. ഗഹനതത്ത്വവിത്തുക്കളായ മഹഷിമാരുടെ ഉന്നതാദർശങ്ങൾ സഹൃദയഹൃദയങ്ങളിലേയ്ക്കു് കടന്നുചെല്ലാൻ തുറന്ന മൂന്നു വാതിലുകളായിരുന്ന പ്രാചീനഭാരതീയകലാശാലകൾ. തക്ഷശിലയും നളന്ദയും നവദ്വീപും, പ്രാചീനകാലത്തെ മാത്രമല്ല ആധുനികകാലത്തെ വിദ്യാമന്ദിരങ്ങൾക്കുംകൂടി മാതൃകകളാണു്. ലോകത്തിന്റെ വിവിധഭാഗങ്ങളിൽനിന്നും വിദ്യാർത്ഥികൾ എത്തിയിരുന്നു തക്ഷശിലയിൽ. അവിടെ പഠിപ്പിച്ചിരുന്നതോ, വിവിധങ്ങളായ പതിനാറു വിഷയങ്ങൾ. ഓരോ വിഷയത്തിലും പ്രത്യേകം പ്രാഗത്ഭ്യം പ്രദർശിപ്പിച്ചവരായിരുന്നു ആ വിദ്യാസദനത്തിലെ അദ്ധ്യാപകർ.

പ്രാചീനഭാരതീയവിദ്യാഭ്യാസമെന്നു കേട്ടാൽ ഗുരുകുലവിദ്യാഭ്യാസത്തിലേയ്ക്കാണു് നമ്മുടെ ശ്രദ്ധ തിരിയുക. പുരാതനലോകത്തിൽ വൈജ്ഞാനികരംഗത്തു് വെന്നിക്കൊടി പറപ്പിച്ചിരുന്നു ഭാരതം. ഇന്നു പരിഷ്കാരത്തിന്റെ ഉന്നതഗോപുരത്തിലെത്തിയെന്നഭിമാനിക്കുന്ന പാശ്ചാത്യർ വെറും കാട്ടാളന്മാരെപ്പോലെ ജീവിച്ചിരുന്ന കാലത്തുപോലും, കൃഷിയും ഗോപരിപാലനവും ശീലിക്കയും ഗ്രാമങ്ങളിൽ ജീവിക്കയും ചെയ്തവരായിരുന്നു നമ്മുടെ പൂർവ്വികർ. പാശ്ചാത്യർ എഴുതുവാനും വായിക്കുവാനും പഠിച്ചപ്പോഴേയ്ക്കും സർവ്വകലാശാലകൾതന്നെ ഉയർന്നിരുന്നു ഭാരതത്തിൽ. ബി. സി. 326–ൽ ഇന്ത്യയിൽ പ്രവേശിച്ച അലക്സാണ്ടർ ചക്രവർത്തി തക്ഷശിലയുടെ ശരീരത്തിൽ ആഴമേറിയ മുറിവുകൾ ഏല്പിച്ചു. എന്നാൽ അശോകന്റെ കാലത്തു് കാററു് മാറിവീശി. ഉണങ്ങിവരണ്ട മുറിവുകളോടുകൂടി ദുർബ്ബലഗാത്രയായ ആ വിജ്ഞാനലക്ഷ്മി പിടഞ്ഞെണീററു. ശാകന്മാരുടേയും പാർത്ഥിയന്മാരുടേയും കുഷാന്മാരുടേയും പ്രഹരം ഒന്നിനു പിറകെ മറെറാന്നായി ഏല്ക്കേണ്ടിവന്നു തക്ഷശിലയ്ക്കു്.

പണത്തിനും സ്വർണ്ണത്തിനുംവേണ്ടി കുന്തവും ഏന്തി വന്നവരുണ്ടോ സരസ്വതീദേവിക്കു് പൂജയർപ്പിക്കുവാൻ പോകുന്നു? അവരാണു് ആ വിദ്യാമന്ദിരത്തിന്റെ അധഃപതനത്തിനു വഴി തെളിയിച്ചവർ. ഹൂണന്മാരുടെ ആഗമനം തക്ഷശിലയുടെ മരണമണിയായിരുന്നു. സംസ്കാരശൂന്യരായ ഹൂണന്മാരുടെ വരവോടെ തക്ഷശിലയുടെ അടിത്തറ തന്നെ ഇളകിപ്പോയി. അനേകം മഹാന്മാരുടെ നെടുനാളത്തെ പരിശ്രമഫലമായി ഉയർന്ന ആ സർവ്വകലാശാല, കിരാതത്വത്തിന്റെ ഏതാനും ദിവസത്തെ അരങ്ങേററത്തോടെ നിലം പരിശായിപ്പോയി. ലോകത്തിനു മുഴുവൻ പ്രഭ നല്കിയിരുന്ന ആ ദീപം എന്നെന്നേയ്ക്കുമായി പൊലിഞ്ഞുപോയി.

തക്ഷശിലയുടെ തളർച്ച നളന്ദയുടെ വളർച്ചയ്ക്കു കാരണമായി. പോരാളികൾ മാത്രമല്ല മേധാസമ്പന്നരും രാഷ്ട്രത്തിനാവശ്യമാണെന്നു് ഗുപ്തരാജാക്കന്മാരിൽ ചിലർക്കു തോന്നി. അതിനെത്തുടർന്നു ബീഹാറിലെ ഒരു കൊച്ചുപട്ടണത്തിൽ നളന്ദ ഉദയം ചെയ്തു. ബുദ്ധഭഗവാൻ പലപ്പോഴും നളന്ദ സന്ദർശിച്ചിട്ടുണ്ടു്. ഏഴാം ശതകത്തിൽ ഇന്ത്യ സന്ദർശിച്ച ചീനാസഞ്ചാരി – യുവാൻ ചാങ്ങു് – നളന്ദയെപ്പററി പലതും എഴുതിയിട്ടുണ്ടു്. ആ വിദ്യാഭ്യാസകേന്ദ്രത്തെപ്പററി സാമാന്യമായ അറിവു ലഭിക്കുവാൻ പര്യാപ്തമാണു് ചാങ്ങിന്റെ കുറിപ്പുകൾ. ചെല്ലുന്നവർക്കെല്ലാം പ്രവേശനം ലഭിച്ചിരുന്നില്ല നളന്ദയിൽ. കാരണം, വിദ്യാർത്ഥി ആദ്യമായി ചില വിഷമം പിടിച്ച ചോദ്യങ്ങൾക്കു് വിധേയനാകേണ്ടതാണു്. ചോദ്യങ്ങൾക്കെല്ലാം തക്കതായ സമാധാനം നല്കിയവർക്കു മാത്രമേ പ്രവേശനം ലഭിച്ചിരുന്നുള്ളു. ഇരുപതോ മുപ്പതോ ശതമാനത്തിൽ കൂടുതൽ വിദ്യാർത്ഥികൾ ആ പരീക്ഷയിൽ വിജയം നേടാറില്ല. തർക്കശാസ്ത്രം, വ്യാകരണം, ഭാവദർശനം എന്നീ വിഷയങ്ങൾക്കു നളന്ദയിൽ പ്രാധാന്യം നല്കിയിരുന്നു.

ഗുപ്തരാജാക്കന്മാർക്കുശേഷം നളന്ദയ്ക്കു സഹായധനം നല്കിയവരാണു പാലരാജാക്കന്മാരും. അന്നു് അവരായിരുന്നു ബീഹാറിലെ അധിപതികൾ. അക്കാലത്തു് പ്രബലന്മാരായ ചിലർ ആരംഭിച്ച മറെറാരു കലാശാല നളന്ദയുടെ നാശത്തിന്നു് വഴി തെളിയിച്ചു. രാജാക്കന്മാർ സംരക്ഷണഭാരം കൈവിട്ടു. പുതിയ കെട്ടിടങ്ങൾ പണിയുവാനും പഴയതിന്റെ

കേടുപാടുകൾ തീക്കുവാനും ആളും അർത്ഥവുമില്ലാതായി. പന്ത്രണ്ടാം ശതകത്തിന്റെ അവസാനമായപ്പോഴേയ്ക്കും അതിന്റെ പ്രവത്തനം നിലച്ചു. അന്നുവരെ ലോകസംസ്കാരത്തിന്റെ താഴികക്കുടമായി ശോഭിച്ചിരുന്ന ആ കലാലയത്തിന്റെ അടിക്കല്ലുവരെ നശിച്ചു. ആഷ് ഭാരതത്തിന്ന് സാംസ്കാരികരംഗത്തു നേരിട്ട ഏററവും വലിയ പ്രഹരമായിരുന്നു അതു്.

നളന്ദയും തക്ഷശിലയും അധഃപ്പതിച്ചെങ്കിലും അവയുടെ ചൈതന്യം നശിച്ചില്ല. ആ വിദ്യാസങ്കേതങ്ങളുടെ ആന്തരികസത്ത തലമുറകളിൽനിന്നു് തലമുറകളിലേയ്ക്കു കൈയു് മാറുകയുണ്ടായി. ഇന്നും ഭാരതത്തിന്റെ ഭാഗധേയങ്ങൾക്കു് ചരടു പിടിക്കുന്നുണ്ടു് അന്നത്തെ ചൈതന്യവിശേഷങ്ങൾ.

---

# പുസ്തകാഭിപ്രായം

**പടത്തലവൻ** - പേജ് 417. വില 5 ക.
ഗ്രന്ഥകത്താവു്: വി. നരസിംഹൻ തമ്പി.
പ്രസാധകൻ: ലഫ്ററനൻറ് കേണൽ പി. ജി. നായർ, സായിവിഹാർ, കവടിയാർ, തിരുവനന്തപുരം.

സ്മരിക്കപ്പെടുവാൻ അഹ്തയുള്ള ഒരു വിശിഷ്ട വ്യക്തിയെ വിഷയമാക്കി വിരചിച്ചിട്ടുള്ള ബൃഹത്തായ ഒരു ജീവചരിത്രഗ്രന്ഥമാണു 'പടത്തലവൻ.' ചരിത്രമോ ആഖ്യായികയോ എന്ന ശങ്കയ്ക്കു വക നല്കുന്ന ഗ്രന്ഥനാമകരണം സോദ്ദേശ്യമായിരിക്കുമൊ ? വ്യക്തിചരിത്രത്തിനു രാജ്യചരിത്രത്തിൽനിന്നു വേറിട്ട പ്രത്യേകമായ ഒരു അസ്തിത്വം അംഗീകരിക്കാതിരിക്കുക, ജീവചരിത്രശാഖയുടെ പണ്ടത്തെ ഒരു പതിവായിരുന്നുവല്ലൊ. ചരിത്രനായകൻ ഭരണകാര്യങ്ങളുമായി കൂടുതൽ ബന്ധപ്പെട്ടവനാണെങ്കിൽ അത്തരം ജീവചരിത്രങ്ങളിൽ അന്നത്തെ രാജ്യചരിത്രസംഭവങ്ങൾ കണ്ടമാനം കടന്നുകൂടാതെ കഴിയില്ല. അപ്പോൾ ജീവചരിത്രാംശത്തേക്കാൾ രാജ്യചരിത്രാംശത്തിനു മുൻതൂക്കം കൂടും. ആ വസ്തുത ഗ്രന്ഥനാമംകൊണ്ടു സൂചിപ്പിക്കാനായിരിക്കുമൊ ഗ്രന്ഥകാരൻ, ചരിത്രപുരുഷന്റെ സംജ്ഞാനാമത്തിലല്ലാതെ പടത്തലവൻ എന്ന സാമാന്യനാമത്തിൽ ഗ്രന്ഥത്തിനു പേരിട്ടിരിക്കുന്നതു് എന്നു ഞാൻ സംശയിക്കുന്നു. അതെന്തുമാകട്ടെ.

പൂവ്വാശ്രമത്തിൽ മേജർജനറൽ വി. എൻ. പരമേശ്വരൻപിള്ള എന്ന പേരിൽ വിഖ്യാതനായിത്തീന്നു്, സംന്യാസാശ്രമത്തിൽ ശ്രീമത് പരേശാനന്ദസ്വാമികൾ എന്ന പേരിൽ ഇപ്പോൾ ധന്യമായ ആദ്ധ്യാത്മികജീവിതം നയിച്ചുവരുന്ന മഹാത്മാവാണു് പടത്തലവൻ എന്ന പേരിനാൽ പരാമശിക്കപ്പെടുന്ന ചരിത്രനായകൻ. ചരിത്രനായകന്റെ സംഭവബഹുലമായ ജീവിതചരിത്രം മനുഷ്യജീവിതത്തിന്റെ മഹനീയ മാതൃകയാണു്. ഗുണോത്കൃഷ്ടനായ ഒരു വിശിഷ്ട വ്യക്തിക്കു സ്ഥിരപരിശ്രമവും ഈശ്വരാനുഗ്രഹവും ഉണ്ടെങ്കിൽ ലൗകികജീവിതത്തിൽ എത്രമാത്രം ഉയരാമെന്നും ആ ഉയച്ചയുടെ അന്തഃസാരശൂന്യത യഥാർത്ഥജ്ഞാനത്തിലൂടെ മനസ്സിലാകുമ്പോൾ എങ്ങനെ ആദ്ധ്യാത്മികജീവിതം പ്രായോഗികമാക്കാമെന്നും ഉള്ളതിനു് ഒരു നിദശനവുമാണതു്. ഉദാത്തമായ ആ ജീവിതത്തിലെ സംഭവപരമ്പരകളെ ഹൃദ്യമായി വിവരിച്ചിട്ടുള്ള ഈ പുസ്തകം രസകരമായി വായിച്ചു പോകാം. ഗ്രന്ഥകാരന്റെ പ്രതിപാദനശൈലി അത്രമാത്രം ലളിതവും അകൃത്രിമസുന്ദരവുമാണു്. ബൃഹത്തായ ഈ ഗ്രന്ഥം, ചരിത്രനായകൻ വാനപ്രസ്ഥനായിത്തീരുന്നതുവരെയുള്ള ചരിത്രസംഭവങ്ങൾ മാത്രമാണു് ഉൾക്കൊള്ളുന്നതു്. അതിനാൽ ചരിത്രപുരുഷന്റെ മികവുററ ലൗകികജീവിതത്തിലെ സംഭവങ്ങൾക്കാണു് ഈ പൂവ്വഭാഗത്തിൽ പ്രാമുഖ്യം കൊടുത്തിട്ടുള്ളതു്. ഉത്തരഭാഗം 'അഖിലഭാരതകൈലാസതീർത്ഥാടനം' എന്ന പേരിൽ നേരത്തെതന്നെ പ്രസിദ്ധീകൃതമായിക്കഴിഞ്ഞുവെന്നു പ്രസാധകക്കുറിപ്പിൽ പ്രസ്താവിച്ചിട്ടുണ്ടു്. അതു് ഒരു യാത്രാവിവരണമാകയാലാവാം ഈ ജീവചരിത്രത്തിനു് അനുബന്ധമായി ചേക്കാതിരുന്നതു്. ഇംഗ്ലീഷിലുള്ള അനേകം കല്പനകളും പ്രസ്താവനകളും അവയുടെയെല്ലാം തജ്ജമകളുംകൊണ്ടു് ഗ്രന്ഥത്തെ കുറച്ചൊന്നു വൃഥാസ്ഥൂലമാക്കിയിട്ടുണ്ടെന്നു തോന്നും.

എന്തായാലും പ്രശസ്തനായ ചരിത്രപുരുഷന്റെ ഔദ്യോഗികവൃത്താന്തത്തിലൂടെ തിരുവിതാംകൂർ ചരിത്രത്തിലെ ഒരു പ്രത്യേക കാലഘട്ടത്തിന്റെ സമഗ്രചിത്രം വായനക്കാക്കു കിട്ടുവാൻ ഈ ഗ്രന്ഥം സവ്വഥാ സഹായകമായിത്തീരുന്നുണ്ടു്. വേണ്ടപ്പെട്ട ചരിത്രവിവരങ്ങൾ സകലതും തേടിപ്പിടിച്ചു് ബൃഹത്തായ ഇത്തരമൊരു ഗ്രന്ഥം സജ്ജീകരിച്ച ഗ്രന്ഥകാരനും പ്രസാധകനും അനല്പമായ അഭിനന്ദനത്തിനു അവകാശികളാണു്, സംശയമില്ല.

സി. ദാമോദരമേനോൻ

മഹാഭാരതസാരസർവ്വസ്വം — മൂന്നാം ഭാഗം

സ്വാമി ജ്ഞാനാനന്ദസരസ്വതി, പല്ലൂർ പോസ്റ്റ്, ചെറുതുരുത്തി. വില 15ക.

ഭാരതത്തിനു പ്രത്യേകമായിട്ടുള്ള സംസ്കാരത്തെയും പാരമ്പര്യത്തെയും രൂപവത്കരിക്കുന്നതിലും നിലനിർത്തുന്നതിലും ഇതിഹാസപുരാണങ്ങൾക്കുള്ള പങ്കു് സർവ്വവിദിതമാണു്. അതിൽ പ്രത്യേകിച്ചും മഹാഭാരതത്തിനുള്ള സ്ഥാനം അദ്വിതീയമത്രെ. 'വ്യാസോച്ഛിഷ്ടം ജഗത്സർവ്വം' എന്ന ചൊല്ലിനു കാരണമായിത്തീരത്തക്കവണ്ണം വിവിധകഥകളുടെ വിവരണങ്ങളും ധർമ്മാർത്ഥകാമങ്ങളുടെ ബഹുമുഖങ്ങളായ പ്രതിപാദനങ്ങളും ആ ഇതിഹാസകാവ്യത്തെ അനശ്വരവും ലോകാരാധ്യവുമാക്കിത്തീർത്തിരിക്കുന്നു. 'യദിഹാസ്തി തദന്യത്ര യന്നേഹാസ്തി ന തത് ക്വചിത്.' (ഇവിടെയുള്ളതേ വേറെയെങ്ങുമുള്ളു; ഇവിടെ ഇല്ലാത്തതു് മറ്റെങ്ങും കാണുകയില്ല.) എന്നാണു് കവിതന്നെ അഭിമാനപൂർവ്വം സ്വകാവ്യത്തെപ്പറ്റി പറയുന്നതു്. ധർമ്മത്തിൽ അധിഷ്ഠിതങ്ങളല്ലാത്ത അർത്ഥകാമങ്ങൾ എപ്പോഴും മനുഷ്യന്നു് അനർത്ഥകാരണങ്ങളായേ തീരുകയുള്ളു എന്നും ധർമ്മാനുസൃതമായ ജീവിതംകൊണ്ടേ മനുഷ്യന്നു് ഉദ്ഗതിയുണ്ടാകുകയുള്ളു എന്നും സമർത്ഥിക്കുകയും അങ്ങനെ മനുഷ്യനെ ധാർമ്മികജീവിതത്തിലേയ്ക്കു നയിക്കുകയുമാണു് ഈ കാവ്യരചനകൊണ്ടു് കവി സാധിക്കുന്നതു്. അങ്ങനെ മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുവാൻ കെല്പുള്ള ഒരു കഥാസമാഹാരത്തിന്റെ പ്രചാരം, സത്യത്തിന്നും, ധർമ്മത്തിന്നും ഇത്രയധികം ച്യുതി സംഭവിച്ചിട്ടുള്ള ഒരു കാലഘട്ടത്തിൽ അത്യന്താപേക്ഷിതമാണു്. ഈ ആവശ്യം സാധിക്കാൻ വേണ്ടിയുള്ള ശ്രീ ജ്ഞാനാനന്ദസരസ്വതിസ്വാമികളുടെ പരിശ്രമത്തിന്റെ ഫലമാണു് ഈ മഹാഭാരതസാരസർവ്വസ്വം.

ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്ന ഈ മൂന്നാംഭാഗത്തിൽ ദ്രോണം, കർണ്ണം, ശല്യം, സൗപ്തികം, സ്ത്രീ എന്നീ അഞ്ചു പർവ്വങ്ങളുടെ കഥാസാരമാണു് ഉൾക്കൊള്ളിച്ചിട്ടുള്ളതു്. മഹാഭാരതയുദ്ധത്തിലെ പ്രധാനപ്പെട്ട ഭാഗങ്ങളാണു് ഈ അഞ്ചുപർവ്വങ്ങളിലും വിവരിക്കുന്നതു്. പത്താംദിവസത്തെ യുദ്ധത്തിൽ ഭീഷ്മപിതാമഹൻ നിലംപതിച്ചതിന്നുശേഷം ദ്രോണാചാര്യരുടെ സേനാപതിത്വത്തിൽ നടക്കുന്ന അഞ്ചു ദിവസത്തെ യുദ്ധവർണ്ണനയാണു് ദ്രോണപർവ്വത്തിൽ. പ്രധാനപ്പെട്ട പല സംഭവങ്ങൾക്കും സാക്ഷ്യം വഹിക്കുന്ന ഈ കഥാഭാഗത്തിന്റെ വർണ്ണനത്തിന്നു് പുസ്തകത്തിന്റെ ഏതാണ്ടു പകുതിഭാഗം വിനിയോഗിച്ചിരിക്കുന്നു. പതിനഞ്ചാം ദിവസം ദ്രോണാചാര്യരും നിലംപതിച്ചതിന്നുശേഷം കർണ്ണന്റെയും ശല്യരുടെയും നേതൃത്വത്തിൽ നടക്കുന്ന മൂന്നു ദിവസത്തെ യുദ്ധമാണു് കർണ്ണപർവ്വത്തിലെയും ശല്യപർവ്വത്തിലെയും പ്രതിപാദ്യം. രസകരങ്ങളായ പല വിഷയങ്ങളുടെയും മനോഹരമായ വർണ്ണനകൊണ്ടു് ഈ പർവ്വങ്ങളും അനുവാചകരുടെ ശ്രദ്ധയെ പ്രത്യേകം ആകർഷിക്കുന്നു. പതിനെട്ടാം ദിവസം കൗരവർ പരാജിതരായതോടെ യുദ്ധം അവസാനിച്ചു, വിജയാഹ്ളാദംകൊണ്ടു് മതിമറന്ന പാണ്ഡവസൈന്യം സ്വശിബിരത്തിൽ കിടന്നുറങ്ങുമ്പോൾ വിദ്വേഷാഗ്നിയുടെ ചൂടിൽ ധർമ്മാധർമ്മബോധം നശിച്ച അശ്വത്ഥാമാവും കൂട്ടരും വൈരനിര്യാതനത്തിന്നുവേണ്ടി അർദ്ധരാത്രി പാണ്ഡവശിബിരത്തിൽ ചെന്നു് സൈനികരെയെല്ലാം വെട്ടിക്കൊല്ലുകയും ശിബിരത്തിന്നു തീയു് വെയ്ക്കുകയും ചെയ്യുന്നതാണു് സൗപ്തികപർവ്വത്തിലെ കഥ. യുദ്ധാനന്തരം മരിച്ച ബന്ധുക്കളെച്ചൊല്ലി സ്ത്രീകളുടെ പരിദേവനങ്ങളും ഗാന്ധാരി ശ്രീകൃഷ്ണനെ ശപിക്കുന്നതും പിതൃകർമ്മവും മറ്റുമാണു് സ്ത്രീപർവ്വത്തിലെ കഥ. ഇങ്ങനെ മഹാഭാരതയുദ്ധത്തിന്റെ പരിസമാപ്തിയെ കുറിക്കുന്ന പർവ്വങ്ങളാണു് ഈ മൂന്നാംഭാഗത്തിൽ ഉൾപ്പെടുത്തിയിട്ടുള്ളതു്.

സാരമായ തത്ത്വഭാഗങ്ങളൊന്നും വിടാതെ കഥ ചുരുക്കിയെഴുതുന്നതിൽ ശ്രീ ജ്ഞാനാനന്ദസരസ്വതിക്കുള്ള സാമർത്ഥ്യം അന്യാദൃശമാണെന്നു് രാമായണതത്ത്വം ഭാഗവതരഹസ്യം മുതലായ ഗ്രന്ഥങ്ങളെക്കൊണ്ടു് അദ്ദേഹം തെളിയിച്ചിട്ടുണ്ടു്. ശ്ലോകസംഖ്യകൊണ്ടും വിഷയപ്രതിപാദനംകൊണ്ടും അതിബൃഹത്തും മഹത്തുമായിട്ടുള്ള ഒരു മഹാഗ്രന്ഥത്തെ ഇങ്ങനെ സരസമായ രീതിയിൽ സംഗ്രഹിച്ചെഴുതുകയെന്നതു് ശ്രമസാദ്ധ്യമായൊരു കാര്യമാണു്. അതു് സ്വാമിജി വിജയപൂർവ്വം സാധിച്ചിരിക്കുന്നുവെന്നു പറയുന്നതിൽസന്തോഷമുണ്ടു്. ബാക്കിയുള്ള ഭാഗങ്ങൾകൂടി താമസിയാതെ പ്രസിദ്ധപ്പെടുത്തുന്നതു് മലയാളികൾക്കു് വലിയൊരു അനുഗ്രഹമായിരിക്കും.

എസ്. എം.

---

ജൂൺമാസത്തിലെ ഏകദിന അന്തര്യോഗം 14-ാം തീയതി ഞായറാഴ്ച ആയിരിക്കുന്നതാണു്.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 55 | 1970 ജൂലായ് | ലക്കം 7

## അമൃതവാണി

പ്രായോഗികതലത്തിലുള്ള ഉപദേശമിതാണ്. അതുകൊണ്ട് തന്നിൽത്തന്നെ വിശ്വസിക്കുക. ഭൗതികമായ വിത്തമാണ് വേണ്ടതെങ്കിൽ അതു്, ആത്മവിശ്വാസം, പ്രായോഗികമാക്കുക. വിത്തം വന്നുചേർന്നുകൊള്ളും. ബുദ്ധിപരതയാണ് വേണ്ടതെങ്കിൽ അതു ബുദ്ധിയുടെ തലത്തിൽ പ്രായോഗികമാക്കണം. അപ്പോൾ നിങ്ങൾക്ക് അതിമാനുഷമായ പ്രതിഭയുള്ളവരാകാം. മുക്തിയാണ് വേണ്ടതെങ്കിൽ, ആദ്ധ്യാത്മിക തലത്തിൽ പ്രവർത്തിക്കണം: നിങ്ങൾക്കു മുക്തരാകാം, നിർവ്വാണത്തിൽ, നിത്യാനന്ദത്തിൽ, ചെന്നെത്താം. അദ്വൈതത്തിലുണ്ടായിരുന്ന ഒരു പിശക് ഇതുവരെ അതു് ആദ്ധ്യാത്മികതലത്തിലേ പ്രയോഗിക്കപ്പെട്ടിരുന്നുള്ളു എന്നതാണ്; മറ്റൊരിടത്തും പ്രയോഗത്തിലിരുന്നില്ല. ഇപ്പോഴതു പ്രയോഗത്തിൽ കൊണ്ടുവരേണ്ട കാലമാണ്. ഇനിമേൽ അതു് രഹസ്യമായിരിക്കരുത്; ഗുഹകളിലും കാടുകളിലും ഹിമാലയത്തിലും താപസന്മാരോടൊത്തുമാത്രം കഴിഞ്ഞുകൂടരുത്. ആളുകളുടെ ദൈനന്ദിനജീവിതത്തിലേയ്ക്കിറങ്ങിവരണം. രാജാവിന്റെ കൊട്ടാരത്തിലും, താപസന്റെ ഗുഹയിലും, പാവപ്പെട്ടവന്റെ കുടിലിലും തെണ്ടികളുടെ തെരുവിലും – എല്ലായിടത്തും · ഏതൊരിടത്തും അതു പ്രയോഗത്തിൽ കൊണ്ടുവരണം. അതിനാൽ നിങ്ങൾ സ്ത്രീയോ ശൂദ്രനോ ആയാലും ഭയപ്പെടരുത്. ഭഗവാൻ കൃഷ്ണൻ പറയുന്നു: ഈ മതത്തിന്റെ മഹത്ത്വമോർത്താൽ അതിന്റെ ചെറിയൊരു അംശംപോലും ഒട്ടേറെ നന്മ കൈവരുത്തും.

ആര്യസന്താനങ്ങളെ, അതിനാൽ ആലസ്യം ഭജിക്കരുത്. ഉണരുക, എഴുന്നേല്ക്കുക, ലക്ഷ്യത്തിലെത്തുംമുമ്പ് എങ്ങും നില്ക്കരുത്. അദ്വൈതം പ്രായോഗികമാക്കാനുള്ള കാലം സമാഗതമായിരിക്കുന്നു. അതിനെ സ്വർഗ്ഗത്തിൽനിന്നു ഭൂമിയിലെത്തിക്കണം. ഇതാണ് ഇന്നത്തെ വിധാനം. അതേ, കഴിഞ്ഞകാലത്തുണ്ടായിരുന്ന നമ്മുടെ പൂർവ്വികന്മാരുടെ ശബ്ദം നമ്മോടു പറയുകയാണ്, അതിനെ സ്വർഗ്ഗത്തിൽനിന്നു ഭൂമിയിൽ കൊണ്ടുവരാൻ. ഭൂമിയിലെങ്ങും പ്രചരിച്ച് സമുദായത്തിന്റെ ഓരോ രോമകൂപത്തിലും നിങ്ങളുടെ ഉപദേശങ്ങൾ പ്രവേശിക്കണം; അവ ഏവരുടേയും പൊതുസ്വത്താകണം; അവ നമ്മുടെ ജീവിതസർവ്വസ്വമാകണം; നമ്മുടെ നാഡികളിൽ പ്രവേശിച്ച് അവിടെയുള്ള ഓരോ തുള്ളി രക്തത്തോടുമൊപ്പം തുടിക്കണം.

വിവേകാനന്ദസാഹിത്യസർവ്വസ്വം മൂന്നാം ഭാഗം, പേജ് 315 – 316.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

നമ്മുടെ സന്ന്യാസിമഠത്തിന്റെ സഹായികളിൽ പ്രമുഖരായ രണ്ടുപേർ 1890-ൽ ചരമമടഞ്ഞു. ആദ്യം ഇൻഫ്ളുവൻസാരോഗംമൂലം ബലരാമബാബുവും പിന്നെ ഒരു മാസത്തിനുള്ളിൽ വയററിൽ അസുഖം പിടിപെട്ട് ശ്രീയുത് സുരേന്ദ്രനാഥമിത്രനും ഇഹലോകവാസം വെടിഞ്ഞു. മഠത്തിലെ നിത്യനിദാനച്ചെലവിന്നാവശ്യമായ പണം മുഴവൻ നൽകി സഹായിച്ചിരുന്ന ഈ രണ്ടു പേരുടേയും വിയോഗം മഠത്തിലെ അന്തേവാസികളെ വല്ലാതെ വേദനിപ്പിച്ചു. അന്നത്തെ ചില കാര്യങ്ങൾ ശ്രീ ലാട്ടുമഹാരാജ് പിന്നീടൊരിക്കൽ പറഞ്ഞതു് ശ്രദ്ധിച്ചു കേട്ടോളു:– ''ബലരാമബാബു സുഖമില്ലാതെ കിടന്നിരുന്നകാലത്തു് നിത്യേനയെന്നോണം ഞാനദ്ദേഹത്തെ കാണാൻ പോകാറുണ്ടു്. ഇടയ്ക്കു് രണ്ടോ നാലോ ദിവസം അവിടെ താമസിക്കുകയും ചെയ്യും. ചില ദിവസങ്ങളിൽ കമ്മ്യൂണിയാടോലായിലുള്ള മാസ്റ്റർ മഹാശയന്റെ വീട്ടിൽനിന്നു് മാതൃദേവിയെ ബലരാമബാബുവിന്റെ വീട്ടിലേയ്ക്കു് കൂട്ടിക്കൊണ്ടു വരാൻ പോകും. മഹാപുരുഷ്മഹാരാജ്, നിരഞ്ജൻമഹാരാജ്, ഗുപ്തമഹാരാജ് (സദാനന്ദസ്വാമികൾ) ഇവർ മൂന്നുപേരുംകൂടി ജീവൻകളഞ്ഞു് ബലരാമബാബുവിനെ ശുശ്രൂഷിച്ചു. രാമബാബു, ഗിരീശ്ബാബു, സുരേശ്ബാബു മാസ്റ്റർ മഹാശയൻ, മനോമോഹൻബാബു ഇവരൊക്കെ രോഗിയെ കാണാൻ മിക്കവാറും ദിവസങ്ങളിൽ വരും. ബലരാമബാബു മരണമടഞ്ഞ ദിവസം അദ്ദേഹത്തിന്റെ വായിൽനിന്നു് ഗുരുദേവന്റെ നാമമല്ലാതെ മറെറാന്നും പുറത്തു വന്നിട്ടില്ല. വേറെ ഒരൊററ വാക്കു് ആ നാവിൽനിന്നു് പുറത്തു വന്നിട്ടില്ല, അറിയാമോ? സുരേശ്ബാബുവിനു് അസുഖമാണെന്നു കേട്ടിട്ടു് ഒരു ദിവസം ശശി എന്നേയും വിളിച്ചു് വണ്ടിയിൽ അദ്ദേഹത്തെ കാണാൻ ചെന്നു. ശശിയെ കണ്ടയുടനെ സുരേശ്ബാബു പറഞ്ഞു: 'ഇതു് നോക്കു, നിന്റെ കൈയ്യിൽ ഞാനിപ്പോൾത്തന്നെ അഞ്ഞൂറു് രൂപ തന്നേക്കാം; അതു കൊണ്ടൊരമ്പലം പണിയണം ഗുരുദേവനു്.' ശശി പറഞ്ഞു: 'നിങ്ങളിങ്ങനെ പറയുന്നതു് ശരിയല്ല. ആദ്യം രോഗം ഭേദമായി എണീക്കു, എന്നിട്ടാവാം പണമേല്പിക്കാനൊക്കെ. നിങ്ങളുടെ ഈ പണം ഞാനിപ്പോൾ കൊണ്ടുപോവില്ല.' സുരേശ്ബാബു നിർബ്ബന്ധം പിടിച്ചു് പലവുരു പറഞ്ഞുനോക്കി. പക്ഷെ ശശി ആ പണം തൊടാൻ കൂട്ടാക്കിയില്ല. അദ്ദേഹത്തിന്റെ സുഖക്കേടോ മാറിക്കിട്ടിയതുമില്ല. പിന്നീടു കേട്ടു, മരിക്കുംമുമ്പ് അദ്ദേഹം ആ സംഖ്യ വേറെ ആരുടേയോ പക്കൽ ഏല്പിക്കുകയുണ്ടായെന്നു്. ആ തുകകൊണ്ടാണു് ശ്രീകോവിലിലെ (ബേലൂർമഠത്തിലെ അമ്പലത്തിന്റെ) തറയിൽ മാർബിൾ വിരിച്ചതത്രെ. സുരേശ്ബാബുവിന്റെ മനസ്സാണു് നിങ്ങൾ ശ്രദ്ധിക്കേണ്ടതു്; മരിക്കുന്ന ആ നിമിഷത്തിൽ പോലും അദ്ദേഹത്തിന്നു് ഗുരുദേവന്റെ കാര്യം മാത്രമേ ഓർക്കാനുണ്ടായിരുന്നുള്ളു. ബലരാമബാബുവിന്റേയും സുരേശ്ബാബുവിന്റേയും മരണത്തിനുശേഷം ശ്രീമാതൃദേവിയുടെ സമ്മതത്തോടുകൂടി ലൊറേൻ ഒരൊററ പോക്കുപോയതാണു് പരിവ്രാജകനായിട്ടു്. എന്നിട്ടു് ഏഴെട്ടു വഷത്തിനുശേഷമാണു് അദ്ദേഹം ആലംബസാറിലേയ്ക്കു് തിരിച്ചുവന്നതു്. അതിന്നിടയിൽ ലൊറേൻ ബിലാത്തിയിലും അമേരിക്കയിലും ഒരു സക്കീട്ടും നടത്തി. ലൊറേൻ പോയതിന്റെ പിന്നാലെ പലരും തീത്ഥയാത്രയ്ക്കായി മഠത്തിൽനിന്നിറങ്ങിത്തിരിച്ചു. ശശി അവിടെത്തന്നെ വരാഹനഗരം മഠത്തിൽ കൂടി; ഞാൻ ഘുസുരിയിൽ അമ്മയുടെ അടുത്തും താമസിച്ചു.''

1890-ലെ നവംബർ മാസം. ലാട്ടു മഹാരാജ് മഠത്തിൽത്തന്നെയാണു്. മാതൃദേവിക്കു് ദേഹാസ്വാസ്ഥ്യംമൂലം ഘുസുരിയിൽനിന്നു പോന്നു് ഇപ്പോൾ വരാഹനഗരത്തിലെ ശ്രീ സുരേന്ദ്രനാഥടാഗോറിന്റെ വക ഒരു കെട്ടിടം വാടകയ്ക്കെടുത്തു താമസിക്കുകയാണു്. ഇക്കാലത്തു് മഠത്തിലുണ്ടായ ചില സംഭവങ്ങളെ

ശ്രീ ഹരിപദമഹാരാജ് (ബോധാനന്ദസ്വാമികൾ) വിവരിച്ചിരിക്കുന്നതിൽ നിന്നൊരുഭാഗം: '1890 അവസാനത്തോടെയാണ് ഞാൻ ശ്രീ ലാട്ടുമഹാരാജിനെ ആദ്യമായി കണ്ടതു്. അന്നു് അദ്ദേഹത്തിനു് തീരെ ദേഹസുഖമില്ലാത്ത ദിവസമായിരുന്നു.* അദ്ദേഹത്തിന്റെ ഇരിപ്പിടത്തിന്നടുത്തുതന്നെ രണ്ടു മൂന്നു് ഗൃഹസ്ഥന്മാരും ഇരുന്നിരുന്നു. അതിലൊരാൾ ഒരു വൈദ്യൻ. പേരെനിക്കു് ശരിക്കോർമ്മ വരുന്നില്ല. അദ്ദേഹത്തിന്റെ ചികിത്സയിൽ ലാട്ടുമഹാരാജിനു് വിശ്വാസമുണ്ടായിരുന്നതിനാൽ ഭക്തന്മാർ ആ വൈദ്യനെ കൂട്ടിക്കൊണ്ടു വന്നിരിക്കുകയാണു്. അദ്ദേഹം ലാട്ടുമഹാരാജിനെ പരിശോധിച്ചിട്ടു് ഒരു ചികിത്സാക്രമം വിധിച്ചു. പക്ഷെ പരിശോധിക്കുന്നതിന്നിടയിൽ വൈദ്യന്റെ ചോദ്യങ്ങൾക്കൊന്നിനും ലാട്ടുമഹാരാജ് ഒരൊററ മറുപടിപോലും നൽകിയിരുന്നില്ല. അനങ്ങാതെ ഒരേ ഒരു ഇരുപ്പു്, ഒരാളോടും ഒന്നും മിണ്ടാതെ. ഞാനവിടെ ഇരിക്കുമ്പോൾത്തന്നെ ഒരു സന്ന്യാസി ചെറിയൊരു ലോട്ടയിൽ മൊളോഷ്യമോ പരിപ്പു്വേവിച്ചതിന്റെ ചാറോ എന്തോ കൊണ്ടുകൊടുക്കേണ്ട താമസം ലാട്ടുമഹാരാജ് ഒരു മോന്തിനു് അതിൽ കുറച്ചു് അകത്താക്കി. ഇത്രപെട്ടെന്നു് അതു് കഴിച്ചതുകൊണ്ടു് കൂട്ടാന്റെ വെള്ളം കുറെ അദ്ദേഹത്തിന്റെ മേത്തും മുണ്ടിലും മുഖത്തുമൊക്കെ വീണു. ഇത്ര വൃത്തികേടായിട്ടു് പെരുമാറുന്നതു കണ്ടപ്പോൾ എനിക്കു് മനസ്സിനു് വലിയ വിഷമമായി. ഏതായാലും കുറച്ചു കഴിഞ്ഞപ്പോൾ അദ്ദേഹത്തെ നമസ്കരിച്ചു് ഞാൻ വേഗം സ്ഥലം വിട്ടു. പിന്നീടു ഞാനദ്ദേഹത്തെ കണ്ടുമുട്ടുന്നതു് കൽക്കത്തയിൽ മധുറോയ് തെരുവിൽ രാമചന്ദ്രദത്തന്റെ വീട്ടിൽവെച്ചാണു്.'

അക്കാലത്തുതന്നെ നടന്ന മറെറാരു സംഭവം ശ്രീ തുരീയാനന്ദസ്വാമികളുടെ വാക്കുകളിൽ: ''സ്വാമിജിമാർ ഓരോരുത്തരായി തപസ്സു ചെയ്യാൻ മഠത്തിൽ നിന്നിറങ്ങിപ്പോകുന്നതു കണ്ടപ്പോൾ എനിക്കും തോന്നി – ഊം, ഞാനും ഒരു കൈയ് നോക്കിക്കളയാം, കുറച്ചു നാളൊന്നു ചുററിയടിച്ചു് സാധുസംഗം ചെയ്തിട്ടു വരാം, എന്നു്. ഇതിങ്ങനെ മനസ്സിൽക്കിടന്നു്, വേണം വേണ്ട, വേണം വേണ്ട, എന്നു് കളിക്കുകയാണു്. അങ്ങനെ ഇരിക്കെ പെട്ടെന്നൊരുദിവസം ആരോ ഉള്ളിലിരുന്നുകൊണ്ടു് ചോദിക്കുകയാണു്: 'എടാ, ഇത്ര നല്ല സാധുക്കളെ വിട്ടുംവെച്ചാണോ നീ ഇനി അലഞ്ഞു തിരിയാൻ പോകുന്നതു് ?' കണ്ണു തുറന്നു നോക്കിയപ്പോൾ കണ്ടതെന്താ! ലാട്ടുമഹാരാജുണ്ടു് മേലാസകലം ഒരു മുണ്ടുകൊണ്ടു മൂടി കിടന്നുകൊണ്ടു് ധ്യാനിക്കുന്നു. ഉടനെ എന്റെ മനസ്സിൽ തോന്നി, ശരി തന്നെ ട്ടോ, ഇത്തരത്തിലുള്ള സന്ന്യാസിമാരെ വിട്ടിട്ടു് അവിടവിടെ അലഞ്ഞുതിരിയുന്നതുകൊണ്ടു് എന്തു കിട്ടാനാണു് ?' അതേസമയം ലാട്ടുമഹാരാജ് എന്നോടായിട്ടു് പറയുകയാണു്: 'എന്തിനാ ഹേ, ഈ കണ്ണിൽക്കണ്ട സ്ഥലത്തൊക്കെ ചുററിക്കറങ്ങാൻ പുറപ്പെടണതു് ? അതിലുമൊക്കെ ഭേദം ഇവിടെത്തന്നെ ഉറപ്പിച്ചങ്ങിരുന്നു് ധ്യാനം ശീലിക്കുകയല്ലേ ?' അത്തവണ പിന്നെ ഞാൻ സക്കീട്ടിനിറങ്ങിയില്ല.''

പിന്നൊന്നുംകൂടി: ''ഞാനൊരു ദിവസം ഈശ്വരസംബന്ധമായ കാര്യങ്ങളെക്കുറിച്ചു് ഒരു ഭക്തനു് വിവരിച്ചുകൊടുക്കുന്ന കൂട്ടത്തിൽ പറഞ്ഞു, ഈശ്വരനിൽ നികൃഷ്ടമോ നിന്ദ്യമോ ആയ യാതൊരു ദോഷങ്ങളും ഇല്ലെന്നു്. ലാട്ടുമഹാരാജ് അടുത്തുതന്നെ ഞാൻ പറഞ്ഞതൊക്കെ മിണ്ടാതിരുന്നു് കേൾക്കുകയാണു്. ആ ഭക്തൻ എഴുന്നേററു പോയപ്പോൾ അദ്ദേഹം എന്നോടു പറഞ്ഞു: 'നിങ്ങളുടെ ഈ സങ്കല്പം കൊള്ളാം, കെങ്കേമമായിട്ടുണ്ടു്. ഈശ്വരൻ ഒരു കൊച്ചു കുഞ്ഞു്, നിങ്ങളെന്നിട്ടു് അദ്ദേഹത്തെ കൊഞ്ചിച്ചു ലാളിച്ചു് മെരുക്കി നിർത്താൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു – അമ്മയെപ്പോലെ.' ഞാനുടനെ ആവേശത്തോടുകൂടി എന്റെ അഭിപ്രായത്തെ സ്ഥാപിക്കാൻ വേണ്ടി യുക്തിവാദത്തിന്നു് പുറപ്പെട്ടു: 'ഈശ്വരൻ തനിക്കു തോന്നും പോലെ ചെയ്യുന്ന ഒരാളാണെന്നു വരികിൽ അദ്ദേഹത്തെ ഒരു സ്വേച്ഛാധിപതി ആയി കണക്കാക്കേണ്ടി വരും. അദ്ദേഹം റഷ്യയിലെ സാറിനെപ്പോലെ സ്വേച്ഛാചാരിയാണെന്നു് സമ്മതിക്കാനൊരുക്കമുണ്ടോ ? അദ്ദേഹം നീതിമാനാണു്, ദയാലു, മംഗളസ്വരൂപൻ.' അതിനു്

* വാസ്തവത്തിൽ ദേഹസുഖമില്ലാഞ്ഞിട്ടല്ല. അങ്ങേ അററത്തെ ധ്യാനാവസ്ഥയിൽ മുഴുകിയുള്ള ഇരിപ്പായിരുന്നു അതു്. പിന്നീടു് ബോധാനന്ദസ്വാമികൾക്കു കാര്യം മനസ്സിലാവുന്നുണ്ടു്.

ലാട്ടുമഹാരാജ് പറയുകയാണ്: 'അതു ഭേഷായി, നിങ്ങളെല്ലാവരുംകൂടി നിങ്ങളുടെ ഈശ്വരനെ ഈവക ദുഃസ്വഭാവങ്ങളിൽനിന്നൊക്കെ കാത്തു രക്ഷിച്ചുകൊണ്ടു് നടക്കുന്നുണ്ടല്ലോ. ഹാവൂ, നന്നായി! പക്ഷെ, പിന്നൊരു കാര്യം: ഇതും കൂടി കൂട്ടത്തിലൊന്നു് ഓർമ്മവെച്ചാൽ നന്നായിരുന്നു, അതായതു് അദ്ദേഹംതന്നെയാണ് ട്ടൊറഷ്യയിലെ സാറിനെപ്പോലുള്ള സ്വേച്ഛാചാരികളേയും കൊണ്ടുനടക്കുന്നതു്.' എന്താ രസം! നോക്കൂ, എത്ര കേമമായിട്ടാണ് ആ വാദമെട്ടത്തങ്ങ് നിരത്തിയതു്! ആ വാക്കുകൾ എന്റെ മനസ്സിൽ വല്ലാതെ തറച്ചു!''

1891 മേ മാസക്കാലം. ഭക്തപാലകനായ രാമചന്ദ്രദത്തനു് അതികഠിനമായ ദീനം പിടിപെട്ടു. പത്തുപതിനഞ്ചുദിവസം കഴിഞ്ഞതിനുശേഷമാണ് ലാട്ടുമഹാരാജ് അവിടെ ചെന്നതു്. ദുർഗ്ഗാപൂജ കഴിയുന്നതുവരെ അദ്ദേഹം അവിടെത്തന്നെയായിരുന്നു. ഒരു ദിവസം അദ്ദേഹം തന്നത്താനിരുന്നു് പറയുകയാണ്: 'മനം ചേന്നാൽ ചേച്ച്, ചിത്തം ചേന്നാൽ ചേല, (ശിഷ്യൻ). പക്ഷെ സവ്വശ്രേഷ്ഠം തനിയെ തനിയെ.' തൽസമയം വൃദ്ധനായ കിശോരീബാബു അവിടെ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യ ആയിടെയാണ് മരിച്ചതു്. സമയം കിട്ടുമ്പോഴൊക്കെ അദ്ദേഹം രാമബാബുവിന്റെ വീട്ടിൽ വന്നു് ഭഗവത്കാര്യങ്ങളെപ്പററി ചച്ച് ചെയ്യുക പതിവായിരുന്നു. കിശോരീബാബു സ്വയംലീലാവാദിയായിരുന്നു; രാമബാബുവും. രണ്ടുപേരും പരമഹംസദേവനെ അവതാരമായിട്ടാണ് കണ്ടിരുന്നതു്. കിശോരീബാബു പറയുകയാണ്: ''രാമബാബുവിന്റെ വീട്ടിൽവെച്ചു് ലാട്ടു ഇപ്രകാരം പറയുന്നതു കേട്ടിട്ടു് ഞാൻ ചോദിച്ചു, 'ഒററയ്ക്കു ലോകത്തിൽ ജീവിക്കാൻ പക്ഷെ സാദ്ധ്യമല്ലല്ലൊ.' അതിനു് ലാട്ടു നൽകിയ മറുപടി കേട്ടോളൂ, 'ലൗകികന്മാക്കു് ഒക്കില്ലായിരിക്കും; പക്ഷെ, സന്ന്യാസിമാരു് ഒററയ്ക്കുതന്നെ താമസിക്കണമെന്നതാണ് നിയമം.''

ഹരിപദമഹാരാജ് പറഞ്ഞൊരു കഥയാണിതു്: ''1891-ന്റെ മദ്ധ്യത്തിലാണെന്നു തോന്നുന്നു ഞാൻ ലാട്ടുമഹാരാജിനെ രണ്ടാം പ്രാവശ്യം കണ്ടതു്. രാമബാബുവിന്റെ വീടിന്റെ താഴത്തെ നിലയിലുള്ളൊരു കൊച്ചുമുറിയ്ക്കകത്തു് കട്ടിലിൽ കിടക്കുകയായണദ്ദേഹം. അദ്ദേഹത്തിനു് കൊടുക്കാനായി ഞാനൊരു കമ്പിളിപ്പുതപ്പു് കൊണ്ടുപോയിരുന്നു. കമ്പിളി കിട്ടിയിട്ടു് അദ്ദേഹത്തിനു് വലിയ സന്തോഷമായി. അന്നു് അദ്ദേഹവുമായി ഞാൻ വളരെ നേരം ധമ്മവിഷയങ്ങളെക്കുറിച്ചു് വത്തമാനം പറഞ്ഞുകൊണ്ടിരുന്നു. ലാട്ടുമഹാരാജിന്റെ കുഞ്ഞുങ്ങളുടേതുപോലുള്ള സരളതയും ഭക്തിയും ജ്ഞാനം ഊറിവരുന്ന വാക്കുകളും എന്നെ മുഗ്ദ്ധനാക്കി. ഒരുപാടുപ്രാവശ്യം യാത്ര പറഞ്ഞു് ഞാൻ എണീററതാണ്; അപ്പോഴൊക്കെ അദ്ദേഹം അത്യന്തം വാത്സല്യത്തോടുകൂടി എന്നോടു് കുറച്ചു കഴിഞ്ഞിട്ടു് പോകാമെന്നു പറഞ്ഞു് പിടിച്ചിരുത്തും. ആ അപേക്ഷയെ തിരസ്കരിച്ചു് എഴുന്നേററു് പോകാനുള്ള കരുത്തു് എനിക്കുണ്ടായിരുന്നില്ല; എനിക്കെന്നല്ല ആക്കും ഉണ്ടാവില്ല. ഇങ്ങനെ മൂന്നു നാലു് മണിക്കൂർ കടന്നുപോയി. സന്ധ്യയായതോടെ അദ്ദേഹം എന്തോ തിന്നാൻ തന്നിട്ടു് എന്നെ യാത്രയാക്കി.''

1892-ന്റെ ആദ്യഘട്ടത്തിൽ മഠം ആലംബസാറിലേയ്ക്കു മാററി. ഈ മഠത്തിൽ ലാട്ടുമഹാരാജ് അധികം താമസിച്ചിട്ടില്ല; ഇടയ്ക്കൊക്കെ വരുമെന്നു മാത്രം.

1892-ൽ ശ്രീ അഭേദാനന്ദസ്വാമികൾ കൃമികടി പിടിച്ചു കിടപ്പിലായപ്പോൾ ലാട്ടുമഹാരാജാണ് അദ്ദേഹത്തെ പരിചരിച്ചതു്. അഭേദാനന്ദസ്വാമികൾ എഴുതിയിരിക്കുകയാണ്: ''ലാട്ടുമഹാരാജിനു് സതീത്ഥ്യരോടുള്ള സ്നേഹം അത്യാശ്ചര്യകരംതന്നെയായിരുന്നു. ആലംബസാർമഠത്തിൽവെച്ചു് എനിക്കു രോഗം പിടിപെട്ടപ്പോൾ ലാട്ടുവാണ് കഷ്ടപ്പെട്ടു് എന്നെ ശുശ്രൂഷിച്ചതു്. ഈ രോഗാണുക്കൾ മററാരുടെയെങ്കിലും ശരീരത്തിൽ പ്രവേശിക്കാനിടയായാൽ അയാൾക്കും സുഖക്കേടു് വരുമെന്നു് ഡോക്ടർ താക്കീതു് നൽകിയിരുന്നു. എന്തൊക്കെയായാലും അദ്ദേഹം എന്നും ശരത്മഹാരാജിന്റെ കൂടെ വന്നു് എന്റെ ശരീരത്തിലെ വ്രണം കഴുകി കെട്ടുക പതിവായിരുന്നു.''

ഇക്കാലത്തു് ലാട്ടുമഹാരാജ് ദിവസേന രാവിലെ ആലംബസാർ മഠത്തിൽ ചെല്ലും; സന്ധ്യമയങ്ങിയാൽ മഠത്തിൽനിന്നിറങ്ങി

പ്പോയി വേറെ വല്ലിടത്തും ചെന്നിരുന്ന് തപസ്സ് ചെയ്യും. 1895-ലാണ് ശ്രീ അഭേദാനന്ദ സ്വാമികൾ ശ്രീരാമകൃഷ്ണപരമഹംസദേവനെ പ്പററി രചിച്ച ഈ സ്തോത്രം ദീപാരാധന സമയത്ത് എന്നും ചൊല്ലുന്ന പതിവ് തുട ങ്ങിയതു്:

നിരഞ്ജനം നിത്യമനന്തരൂപം
ഭക്താനുകമ്പാധൃതവിഗ്രഹം വൈ,
ഈശാവതാരം പരമേശമീഡ്യം
തം രാമകൃഷ്ണം ശിരസാ നമാമഃ.

ഈ ശ്ലോകത്തിലെ 'ഈശാവതാരം' എന്ന പദം കേട്ടതോടെ ലാട്ടുമഹാരാജിന് കലശലായ ശുണ്ഠി വന്നു. അദ്ദേഹം ശരത്മഹാരാജിനോടു പറഞ്ഞു: 'ഏയ് ശരോട്, എത്ര കുറച്ച് സമയമേ വേണ്ടിവന്നുള്ളു നിങ്ങൾക്ക് ഗുരുദേവനെ പാടെ അങ്ങു മറന്നുകളയാൻ ! ഈശയെ (യേശുവിനെ) ആയല്ലൊ ഇപ്പോൾ പൂജ! നിങ്ങൾക്കൊക്കെ എന്താ ഈ പററ യതു് ?' ഇതേപ്പററി അഭേദാനന്ദജി പറയുകയാണ്: ''ശ്ലോകം കേട്ടിട്ട് ലാട്ടുവിനുണ്ടല്ലൊ സഹിക്കാൻ വയ്യാത്ത ദുഃഖമായി. എൻെറ നേരെ തിരിഞ്ഞിട്ടു ചോദിച്ചു: 'താനൊടുവിൽ ഗുരുദേവനെ യേശുകൃസ്തുവിൻെറ അവതാരമാക്കി മാററി, അല്ലെ ?' ഞാനുടനെ ശ്ലോകത്തിൻെറ ശരിയായ അർത്ഥം വ്യാഖ്യാനിച്ചു കേൾപ്പിച്ചു. ലാട്ടുവിന് വലിയ സന്തോഷമായി. എന്നു തന്നെയല്ല സാധാരണക്കാരുടെ ഇടയിൽ ഇതിന് പ്രചാരം കിട്ടുന്നതിനുവേണ്ടി പിന്നീട് വളരെ പണിപ്പെടുകയും ചെയ്തു.''

ഒരു ദിവസം ഒരു ഭക്തൻ തൻെറ വീട്ടിൽ നടത്തുന്ന ഉത്സവത്തിന് ലാട്ടുമഹാരാജിനെ ക്ഷണിക്കാൻ ശ്രീനിവാരൺചന്ദ്രദത്തനുമൊരുമിച്ചു കേദാർചന്ദ്രദത്തൻെറ വീട്ടിൽ ചെന്നു. ലാട്ടുമഹാരാജ് ഒരു രണ്ടാംമുണ്ടുകൊണ്ടു് മേലാസകലം മൂടിപ്പുതച്ചിരിക്കുന്നുണ്ടു്. നിവാരൺ ബാബു ലാട്ടുമഹാരാജിനെ വിളിക്കുന്നുണ്ടു്. ആരു മിണ്ടാനാണ്! തികച്ചും ഒരു മണിക്കൂർ അവരവിടെ കാത്തുനിന്നു. ധ്യാനം കഴിഞ്ഞെന്നു മനസ്സിലായപ്പോൾ അദ്ദേഹം വീണ്ടും ലാട്ടുമഹാരാജിനെ ഉത്സവത്തിന് ക്ഷണിച്ചു. അപ്പോൾ ലാട്ടുമഹാരാജ് പറയുകയാണ്: 'എന്തിനാണിവിടെ വന്നു ക്ഷണിക്കുന്നതു് ? ആലംബസാറിലേയ്ക്കു് ചെല്ലൂ. അവിടെയുള്ള സന്ന്യാസിമാരെ ക്ഷണിച്ചിട്ടു വരൂ. ശശി വന്നാൽത്തന്നെ ഗുരുദേവൻ വന്ന ഫലമായി.'

ഇക്കൊല്ലത്തിൽത്തന്നെയാണ് ശ്രീ മാതൃദേവി വീണ്ടും ബേലൂരിലുള്ള നീലാംബർ ബാബുവിൻെറ വീട്ടിൽ താമസമാക്കിയതു്. ലാട്ടുമഹാരാജ് ഉടനെ അവിടേയ്ക്കു ചെന്നു. പിന്നൊരിക്കൽ ലാട്ടുമഹാരാജ് പറയുകയാണ്: 'കണ്ടില്ലെ നീലാംബരൻെറ വീട്ടിൽ വെച്ച് അമ്മ അതികഠിനമായ പഞ്ചതപം അനുഷ്ഠിക്കുകയുണ്ടായി. ലോകത്തെ പഠിപ്പിക്കുന്നതിനുവേണ്ടി അമ്മയുംകൂടി ഇത്തരം കഠോര തപസ്സ് ചെയ്തു. തപസ്സു ചെയ്തില്ലെങ്കിൽ ആർക്കും ഒന്നും കിട്ടാൻ പോകുന്നില്ല, അറിയാമോ ?'

ആയിടെ ശ്രീ മാതൃദേവിയിൽനിന്നാണ് വിവേകാനന്ദസ്വാമികൾ വിദേശത്തേയ്ക്കു പോയ വിവരം ലാട്ടുമഹാരാജ് അറിഞ്ഞതു്. പിൽക്കാലത്തു് അദ്ദേഹം പറയുകയുണ്ടായി: ''ലൊറേൻ വിദേശത്തേയ്ക്കു പോയ വിവരം അമ്മ പറഞ്ഞല്ലെ ഞാനറിഞ്ഞതു്! ലൊറേൻെറ വിവരമൊന്നറിയാഞ്ഞിട്ട് എൻെറ മനസ്സു കിടന്ന് പിടയുകയായിരുന്നു. ഗുരുദേവൻെറ മഹാസമാധി കഴിഞ്ഞപ്പോൾ സകലരും പറയാൻ തുടങ്ങി: 'ഗുരുദേവൻ എന്തു ഭ്രാന്താണീ കാണിച്ചുവെച്ചിട്ടു പോയതു്!' എന്ന്. പക്ഷെ ഞാനൊന്നും സമ്മതിച്ചുകൊടുത്തിരുന്നില്ല. ഞാനെല്ലാവരോടും തട്ടിവിടും: 'ഊം, എന്താണിപ്പോ? ഗുരുദേവൻ പറഞ്ഞ അതേപടി കാര്യങ്ങൾ ശരിപ്പെട്ടു വരുന്നതു് നോക്കിക്കോളൂ. ഒരു ദിവസം ലൊറേൻ നമ്മളെ സർവ്വരേയും എടുത്തു് പൊന്തിച്ചുകൊണ്ടുവരുന്നതു് കണ്ടോളിൻ. അദ്ദേഹം പറയാറുള്ളതല്ലെ, അവൻ വഴിയായി പല മഹാകാര്യങ്ങളും നടക്കും', എന്ന് ? എന്നിട്ടു നിങ്ങൾക്കിനി അദ്ദേഹത്തിൻെറ വാക്കിലൊരു സംശയമോ ? അദ്ദേഹം പറഞ്ഞ എന്തെങ്കിലും ഇന്നുവരെ ഫലിക്കാതെ പോയിട്ടുണ്ടോ ? പിന്നീട് സ്വാമിജിയുടെ പ്രവർത്തനങ്ങൾ വിദേശങ്ങളിൽ പ്രസിദ്ധിനേടാൻ തുടങ്ങിയപ്പോൾ എനിക്കുണ്ടായ സന്തോഷം എത്രയാണെന്ന് ഞാനെങ്ങനെ മനസ്സിലാക്കിത്തരാനാണ്!'' അന്നത്തെ കാലത്തെപ്പററി ഗിരീശ് ബാബു ഒരിക്കൽ പറഞ്ഞു: ''ലാട്ടു ഇടയ്ക്കൊക്കെ എൻെറവിടെ വരുമ്പോൾ ശരിക്കും കുട്ടികളെ

പ്പോലെ തുള്ളിച്ചാടിക്കൊണ്ടാണ് സ്വാമിജിയുടെ ജൈത്രയാത്രയെപ്പററിയുള്ള വിവരണംകേൾക്കുക. സ്വാമിജിയുടെ പ്രസംഗമാണ് എല്ലാത്തിലും കേമമായതു് എന്നു ഞാൻ പറഞ്ഞപ്പോൾ ഒരു കൊച്ചുബാലനെപ്പോലെ ചിരിച്ചുകൊണ്ടു് പറഞ്ഞു, 'പിന്നല്ലാണ്ടിരിക്കുമോ? ഗുരുദേവൻ പറയാറില്ലെ – ലൊറേനിൽ പതിനെട്ടു ശക്തികളാണുള്ളതെന്നു്! ആ ശക്തിയൊക്കെ എവിടെപ്പോകാനാണ്? ഇതൊക്കെ നടക്കും, ഹേ, നടക്കും. നടന്നേ തീരൂ. അദ്ദേഹത്തിൻെറ വാക്കു് അസത്യമാകാൻ പററുമോ?' ഒരു ദിവസം ആവേശം കയറിയിട്ടു് ബോധം കെട്ടവനെപ്പോലെയാണ് എന്നോടു പറഞ്ഞതു്: ''അയാൾക്കൊന്നെഴുതു – 'യാതൊന്നും പേടിക്കാനില്ല, ഗുരുദേവൻ നിങ്ങളെ കാത്തു രക്ഷിക്കും.' എന്നു്.'' പിന്നൊരു ദിവസം ലാട്ടു ഒരാളോടു് പറയുകയാണ്; 'കണ്ടില്ലെ, ഹേ, ഗുരുദേവൻ ആരെയാണോ മഹാനെന്നു പറഞ്ഞതു് ആ ആൾക്കു് മറസ്സുകത്തു് പതുങ്ങി ഇരിക്കാൻ പററുമോ?''

---

# ഹിന്ദുമതം

**സിദ്ധിനാഥാനന്ദസ്വാമി**

ഹിന്ദുമതത്തിൽ 'നേതി നേതി' എന്നൊരു ചിന്താരീതിയുണ്ടു്. എന്താണീശ്വരൻ, അഥവാ ആത്മാവു് എന്നന്വേഷിക്കുമ്പോൾ, ശരീരമാണോ? അല്ല. മനസ്സാണോ? അല്ല. പിന്നെയെന്താണ്? ഇതൊന്നുമല്ലാതെ അവശേഷിക്കുന്നതെന്തോ അതു്. 'അല്ല' എന്നതിനു് സംസ്കൃതത്തിൽ 'ന' എന്നു പറയും. 'നേതി നേതി' എന്നാൽ 'ഇതല്ല ഇതല്ല' എന്നർത്ഥം. അതുപോലെയാണ് ഏതാണ്ടു് ഹിന്ദുമതത്തിൻേറയും ഹിന്ദുവിൻേറയും നിലപാടു് എന്നു തോന്നിപ്പോകും. എന്താണു ഹിന്ദുമതം, ആരാണ് ഹിന്ദു, എന്നു ചോദിച്ചാൽ ക്രിസ്ത്യാനിയല്ല, മുസൽമാനല്ല, ജൂതനല്ല, ബൗദ്ധനല്ല, ഇവരാരുമല്ലാതെ ബാക്കിയുള്ളവർ ഹിന്ദുക്കൾ. എന്താണു ഹിന്ദുമതം എന്നു ചോദിച്ചാൽ വ്യക്തമായും കൃത്യമായും ഉത്തരം പറയാൻ പ്രയാസമുണ്ടു്.

എന്താണ് ഈ അവ്യക്തതയ്ക്കു കാരണം? സാധാരണമായി ഒരു മതമെന്നു പറഞ്ഞാൽ, അതിനൊരു സ്ഥാപകനുണ്ടായിരിക്കും; പ്രമാണഗ്രന്ഥങ്ങളുണ്ടായിരിക്കും; ആചാരാനുഷ്ഠാനങ്ങളുണ്ടായിരിക്കും; ജന്മകാലവും ജന്മദേശവും ഉണ്ടായിരിക്കും. ഈവക കാര്യങ്ങളിൽ ഹിന്ദുമതം ഇതരമതങ്ങളിൽനിന്നും വളരെ വ്യത്യസ്തമാണ്.

ആരാണു ഹിന്ദുമതം സ്ഥാപിച്ചതെന്നു ചോദിച്ചാൽ: അതു് അപൗരുഷേയമാണ്; മനുഷ്യനാൽ സ്ഥാപിതമല്ല എന്നർത്ഥം. ഈശ്വരപരമായ കാര്യങ്ങൾ ഈശ്വരനു മാത്രമേ അറിഞ്ഞുകൂടൂ; ഈശ്വരൻ കനിഞ്ഞു് സ്വയം വെളിപ്പെടുത്തിത്തന്നാൽ മാത്രമേ മനുഷ്യനു് ഈശ്വരനെക്കുറിച്ചു് എന്തെങ്കിലും ഗ്രഹിക്കാനൊക്കൂ. ഈശ്വരൻ അനാദിയും അനന്തനുമായതുകൊണ്ടു് ഈശ്വരതത്ത്വപ്രതിപാദകമായ മതവും അനാദിയാകുന്നു. ഈശ്വരതത്ത്വം ആരിൽക്കൂടിയാണ് വെളിപ്പെട്ടതു്? ശുദ്ധചിത്തരും തപോനിഷ്ഠരുമായ ഋഷീശ്വരന്മാരിൽക്കൂടി. എന്നാണ് ആ വെളിപാടു ആരംഭിച്ചതെന്നു് ആർക്കും അറിഞ്ഞുകൂടാ. ചരിത്രാതീതകാലംമുതൽ, അനാദികാലംമുതൽ, അമ്മാതിരി വെളിപാടുകളായിട്ടുണ്ടു്. തപസ്സുകൊണ്ടു് നിർമ്മലചിത്തരായി സ്വഹൃദയങ്ങളിൽ ഈശ്വരതത്ത്വങ്ങൾ വെളിപ്പെടുന്നതു കണ്ട സർവ്വജ്ഞന്മാരെയാണ് ഋഷികൾ എന്നു പറയുന്നതു്. 'ഋഷയോ മന്ത്രദ്രഷ്ടാരോ വസിഷ്ഠാദയഃ.' അവർക്കിങ്ങനെ വെളിപ്പെട്ട തത്ത്വങ്ങളാണ് വേദങ്ങൾ. ആ തത്ത്വങ്ങളുടെ സ്ഥാപകരല്ല, ദർശകർ മാത്രമാണ് ആ ഋഷികൾ. അതിനാൽ അവർക്കു് അതിൽ കർത്തൃത്വമില്ല. ഈ തത്ത്വങ്ങൾക്കും അവയുടെ രേഖകളായ ഗ്രന്ഥങ്ങൾക്കും വേദം എന്നു പറയും. എന്നു തുടങ്ങിയെന്നു നിർണ്ണയിക്കാൻ സാദ്ധ്യമല്ലാത്തതുകൊണ്ടും സനാതനനായ ഈശ്വരനാണ് അതിൻെറ ലക്ഷ്യമെന്ന

തുകൊണ്ടും ആ മതത്തിൻെറ ശരിയായ പേരു് സനാതനധർമ്മമെന്നാണു്. അതിൻെറ പരമ പ്രമാണമായ ഗ്രന്ഥങ്ങൾ വേദങ്ങളായതു കൊണ്ടു് അതിനു് വൈദികധർമ്മമെന്നും പേരുണ്ടു്. ഹിന്ദുമതമെന്ന പേരു് പരദേശികളായ പാരസീകർ സിന്ധുനദിക്കു് കിഴക്കുവശം വസിക്കുന്ന ജനങ്ങൾക്കു നല്കിയിരുന്ന പേരാണു്. അവരുടെ മതത്തിനും ആ പേർ വന്നുകൂടി. സിന്ധു എന്നതു് അവരുടെ ഭാഷയിൽ ഹിന്ദു എന്നായി മാറി. ഭാഷാശാസ്ത്രം നോക്കിയാൽ പദങ്ങൾക്കു് ഭിന്നഭാഷകളിൽ ഇമ്മാതിരി രൂപഭേദം വരുന്നതു കാണാം. പരദേശികൾ ഭാരതീയർക്കും ഭാരതീയരുടെ മതത്തിനും നല്കിയ പേരാണു് ഹിന്ദുമതമെന്നതു്. ലക്ഷ്യത്തെ മുൻനിർത്തി സനാതനധർമ്മമെന്നും പ്രമാണഗ്രന്ഥങ്ങളെ ആധാരമാക്കി വൈദികധർമ്മമെന്നും അറിയപ്പെടുന്ന ഭാരതീയധർമ്മമാണു് ജന്മദേശത്തെ അടിസ്ഥാനമാക്കി ഇപ്പോൾ ഹിന്ദുമതം എന്ന പൊതുവേ അറിയപ്പെടുന്ന മതം.

വേദങ്ങൾ അനേകം മഹർഷിമാരിൽക്കൂടി വെളിപ്പെട്ടു കിട്ടിയവയാണു്. അനുഭൂതിന്നോണെങ്കിലും അതിനെക്കുറിച്ചു് മററുള്ളവരെ ഗ്രഹിപ്പിക്കാനുള്ള കഴിവു് പല തരത്തിലായിരിക്കാം. വേദമന്ത്രങ്ങളുടെ അർത്ഥത്തിനു് പരസ്പരം പൊരുത്തമില്ലാതെ തോന്നിയെന്നുവരാം. പ്രഥമദൃഷ്ട്യാ തോന്നുന്ന പൊരുത്തക്കേടുകളെല്ലാം പരിഹരിച്ചു് താത്പര്യം നിർണ്ണയിക്കാൻ വേദവ്യാസമഹർഷി ഒരു ഗ്രന്ഥം രചിച്ചു. അതിനു ബ്രഹ്മസൂത്രങ്ങൾ എന്നു പേർ. വേദങ്ങളുടെ താത്പര്യം പരബ്രഹ്മത്തെ സൂചിപ്പിക്കുകയാണു് എന്നത്രെ വ്യാസൻ അതുകൊണ്ടു സമർത്ഥിക്കുന്നതു്. ഇപ്രകാരം നിർണ്ണയിക്കപ്പെട്ട ആ പരംപൊരുളിനെ സാക്ഷാത്കരിക്കാൻ സാധകൻ അനുവർത്തിക്കേണ്ട പ്രായോഗികപരിപാടികൾ നിർദ്ദേശിച്ചുകൊണ്ടു് വ്യാസൻതന്നെ വേറൊരു ഗ്രന്ഥം നിർമ്മിച്ചു, ശ്രീമദ്ഭഗവദ്ഗീത. വേദങ്ങളിലെ തത്ത്വചിന്താപരങ്ങളായ ഉപനിഷത്തുകളും ബ്രഹ്മസൂത്രങ്ങളും ഭഗവദ്ഗീതയുമാണു് ഹിന്ദുമതത്തിലെ പരമപ്രമാണങ്ങൾ. വേദത്തെ നിഷേധിക്കുന്നവൻ ഹിന്ദുവല്ല. ശബ്ദസ്പർശാദി ബാഹ്യവിഷയങ്ങളെ ഗ്രഹിക്കുന്നതിനു് സഹായിക്കുന്ന കണ്ണു്, കാതു് തുടങ്ങിയ ഇന്ദ്രിയങ്ങൾ കൊണ്ടു് അദ്ധ്യാത്മതത്ത്വങ്ങൾ ഗ്രഹിക്കാനാവില്ല. ആത്മാവു്, ജീവൻ, ജീവൻെറ ലക്ഷ്യം, പരമാത്മാവു്, പരലോകഗതി തുടങ്ങിയ അതീന്ദ്രിയവിഷയങ്ങളിൽ വേദം മാത്രമാണു് ആശ്രയം. ദേഹഭിന്നമായ ഒരു ജീവനുണ്ടെന്നും ജീവൻെറ പരമലക്ഷ്യം ഈശ്വരസാക്ഷാത്കാരമാണെന്നും, ജീവൻെറ പൂർവ്വകർമ്മഫലമായിട്ടാണു് ഈ ജന്മം കിട്ടിയിട്ടുള്ളതെന്നും, ഇജ്ജന്മം ഈശ്വരദർശനത്തിനു് ഭാഗ്യം ലഭിച്ചില്ലെങ്കിൽ ഇനിയും ജന്മമുണ്ടാകുമെന്നും, ഈവക വിഷയങ്ങളിൽ വേദമാണു് പരമപ്രമാണമെന്നും വിശ്വസിക്കുന്നവനാണു് ഹിന്ദു. അവനെ ആസ്തികൻ എന്നു പറയുന്നു; ഇവയെ നിഷേധിക്കുന്നവൻ നാസ്തികനും.

മതമെന്നാൽ ജ്ഞാനമെന്നും ആ ജ്ഞാനം പ്രാപിക്കാനുള്ള മാർഗ്ഗമെന്നും അർത്ഥമുണ്ടു്. ജ്ഞാനമെന്ന അർത്ഥത്തിൽ ലോകത്തിലാകെ ഒററ മതമേയുള്ളു; കാരണം, സർവ്വമതങ്ങളുടേയും ലക്ഷ്യം ഈശ്വരജ്ഞാനമാണു്. ഉപായം എന്ന അർത്ഥത്തിൽ മതങ്ങൾ അനേകമുണ്ടു്. ഹിന്ദുമതത്തിൽത്തന്നെ ശാക്തം, ശൈവം, വൈഷ്ണവം, സൗരം, ഗാണപത്യം എന്നിങ്ങനെ അനേകം മതശാഖകളുണ്ടു്. ആ നിലയിൽക്കൂടി നോക്കിയാൽ ഹിന്ദുമതം ഒരു മതഗോത്രമാതാമഹിയാകുന്നു; അനേകം പുത്രിമാരും പൗത്രിമാരുമുള്ള മാതാമഹി. ഈ വിഭിന്നമതങ്ങൾ തമ്മിൽ കലഹം കൂടാതെ രഞ്ജിപ്പോടെയാണു് കഴിഞ്ഞുവന്നിരുന്നതും കഴിയുന്നതും. അതിനുള്ള കാരണം വൈദികമഹർഷിമാർ പണ്ടേ അതിമഹത്തായ ഒരു അദ്ധ്യാത്മതത്ത്വം കണ്ടുപിടിച്ചതാണു്. വൈദികഋഷി പാടി, 'ഏകം സദ് വിപ്രാ ബഹുധാ വദന്തി.' സത്യവസ്തു ഒന്നുമാത്രം; അതിനു് ജ്ഞാനികൾ പല പേരും പറയുന്നു. ജലമെന്നും പാനീയമെന്നും അക്വയെന്നും വാട്ടറെന്നും പറയുന്നതു് ഒരേ വസ്തുവിനെത്തന്നെയാണെന്നറിയുമ്പോൾ വിഭിന്നഭാഷാഭാഷികൾ വസ്തുവിൻെറ പേരിൻെറ പേരിൽ കലഹിക്കേണ്ട ആവശ്യമില്ലല്ലോ.

ഓരോ മനുഷ്യൻേറയും വളർച്ചയും കഴിവും ആവശ്യവും അഭിരുചിയും വ്യത്യസ്തമാണു്.

ഒരേ ലക്ഷ്യത്തിലേയ്ക്കുതന്നെ ഓരോരുത്തരും പുറപ്പെടുന്നതു് ഭിന്നസ്ഥാനങ്ങളിൽനിന്നാണു്. അതിനാൽ മാർഗ്ഗങ്ങൾ വിഭിന്നങ്ങളാവാതെ നിവൃത്തിയില്ല. ഓരോരുത്തരുടേയും നിലപാടിൽനിന്നു് നോക്കുമ്പോൾ ഒരേ വസ്തുതന്നെ അല്പാല്പം വ്യത്യാസത്തോടെ ആയിരിക്കും കാണപ്പെടുക. അതു വസ്തുഭേദംകൊണ്ടല്ല ദ്രഷ്ടാവിൻെറ ദൃഷ്ടിഭേദവും സ്ഥാനഭേദവും കൊണ്ടാണു് സംഭവിക്കുന്നതു്. ഇക്കാരണത്താലാണു് ഹിന്ദുക്കൾക്കു് മുപ്പത്തിമൂന്നുകോടി ദേവതകളുണ്ടെന്നു് പറഞ്ഞിരുന്നതു്. ഈശ്വരാഭിമുഖം പുറപ്പെടുന്ന ഓരോ തീർത്ഥാടകനും തൻെറതായ ഒരു ഈശ്വരരൂപമുണ്ടു്. മുപ്പത്തിമൂന്നുകോടി ജനങ്ങളിൽ ഓരോരുത്തരുടേയും വീക്ഷണം കണക്കാക്കി അങ്ങനെ പറയുന്നതാണു്. ഒരേ ഈശ്വരനെ അനേകവിധത്തിൽ കാണുന്നു. വൈദികർഷി പണ്ടേ കണ്ട ആ കാഴ്ച, പൊരുളൊന്നു് പേർപലതു് എന്ന കാഴ്ച ആണു് ഈ വിശാലാശയത്തിനു് അടിസ്ഥാനം. അതുമൂലം ഈശ്വരനെ ഏതുവിധം കാണാനും സമീപിക്കാനും വിളിക്കാനും ഭജിക്കാനും ഓരോ വ്യക്തിക്കും തികഞ്ഞ സ്വാതന്ത്ര്യമുണ്ടു്. മതമണ്ഡലത്തിൽ പരിപൂർണ്ണ പ്രജായത്തം പണ്ടേ നിലവിലുണ്ടായിരുന്ന ഭാരതത്തിൽ. 'ഇഷ്ടദേവതാസ്വീകരണം' എന്നാണതിനു പറയാറു്. ചിലർ ഈശ്വരനെ തോഴനായും ചിലർ താതനായും ചിലർ മാതാവായും ഭജിക്കുന്നു. ചിലർ ഈശ്വരനെ വിഷ്ണുവെന്നും ചിലർ ശിവനെന്നും ചിലർ ദേവിയെന്നും ചിലർ പരമാത്മാവെന്നും വിളിക്കുന്നു.

ഈ ആരാധനാസ്വാതന്ത്ര്യംകൊണ്ടു് ഹിന്ദുക്കൾക്കു് മതപരമായ ഏതു പുതിയ ആശയങ്ങൾ ഉൾക്കൊള്ളാനും അവയെ ആദരിക്കാനും സാധിക്കുന്നു. ഭാരതത്തിൽ വന്നെത്തിയ പാഴ്സികളെയും യഹൂദന്മാരെയും ക്രൈസ്തവരേയും സ്വാഗതം ചെയ്യാൻ സാധിച്ചതു് ഈ ചിന്താഗതിമൂലമാണു്. മതത്തിൻെറ പേരിൽ ഒരുവനെ ദ്വേഷിക്കുകയെന്നതു് മതനിഷ്ഠനായ ഒരു ഹിന്ദുവിനു് സാദ്ധ്യമല്ല. ഭാരതത്തിൽ മതകലഹങ്ങൾ ഉണ്ടായിട്ടില്ലേ എന്നു ചോദിച്ചേക്കാം. ആ കലഹങ്ങളൊന്നും മതകലഹങ്ങളല്ല; അധികാരം പിടിച്ചടക്കി സ്വാർത്ഥം സാധിക്കാൻ എന്തും ചെയ്യാൻ മടിക്കാത്ത കുടിലബുദ്ധികൾ മതത്തിൻെറ മറവിൽക്കൂടി കുത്തിപ്പൊക്കിയിട്ടുള്ളവയാണു് ഈ വഴക്കുകളെല്ലാം. രാഷ്ട്രീയക്കാരനു് മതമില്ല; അവൻ മതത്തെ സ്വാർത്ഥത്തിനായി ചൂഷണം ചെയ്യും.

ഇഷ്ടദേവതാസ്വീകരണമെന്ന ഇതേ ആശയം കൊണ്ടുതന്നെ മതപരിവർത്തനവും ഹിന്ദുമതം അംഗീകരിച്ചിരുന്നില്ല; അടുത്തകാലത്തു് അന്യമതങ്ങളിൽനിന്നും ഹിന്ദുക്കളും ആ പദ്ധതി കുറച്ചൊക്കെ അംഗീകരിച്ചിട്ടുണ്ടു്. അതിനും കാരണം മതവിശ്വാസമല്ല, സാമുദായികവും രാഷ്ട്രീയവുമായ ചുറ്റുപാടുകളാണു്.

പ്രമാണഗ്രന്ഥങ്ങളെയും വിശ്വാസപ്രമാണങ്ങളെയും കുറിച്ചു സൂചിപ്പിച്ചു. ഇവയനുസരിച്ചു് ജീവിതം നയിക്കാൻ എന്താണേപ്പാടു് ? ഹിന്ദുവിൻെറ ജീവിതരീതിയെന്താണു് ? ഹിന്ദുവിനു് ജീവിതം മുഴുവൻ ആദ്ധ്യാത്മികമാണു്. മതപരമെന്നും മതേതരമെന്നുമുള്ള വിഭജനം ശരിയല്ല. ജീവിതലക്ഷ്യം ഈശ്വരപ്രാപ്തിയാണെന്നു നിശ്ചയിച്ചുകഴിഞ്ഞാൽ സമഗ്രജീവിതത്തെയും അതിനനുകൂലമായി ചിട്ടപ്പെടുത്തണം. ജീവിതനിർവ്വഹണത്തിനു് അനിവാര്യങ്ങളായ കാര്യങ്ങളൊക്കെയും ആ ലക്ഷ്യത്തിനു് സഹായകങ്ങളായിരിക്കണം. അതിനു് ആചാര്യന്മാർ ഒരു ശതവത്സരപദ്ധതി ആവിഷ്കരിച്ചിട്ടുണ്ടു്. മനുഷ്യൻെറ പൂർണ്ണായുസ്സു് നൂറു വയസ്സു് എന്നു സ്വീകരിച്ചുകൊണ്ടാണു് പദ്ധതി രൂപപ്പെടുത്തിയിട്ടുള്ളതു്. 'ശതായുർവൈ പുരുഷഃ.' എന്നാണു് ശാസ്ത്രവചനം.

ജീവിതത്തെക്കുറിച്ചാലോചിച്ച പൂർവ്വികന്മാർ കണ്ടുപിടിച്ചു നമുക്കു നമ്മുടേതെന്നു് ഉറപ്പായി പറയാവുന്നതായി ഒന്നുമില്ലെന്നു്; നാം സകലതിനും അന്യരെ ആശ്രയിച്ചാണു് കഴിയുന്നതെന്നു്. കഷ്ടിച്ചു നമ്മുടേതെന്നു പറയാവുന്നതായി നമ്മുടെ അഹങ്കാരം മാത്രമേയുള്ളു: അതും കുറച്ചുകൂടി ആഴത്തിലാലോചിച്ചാൽ നമ്മുടേതല്ല എന്നു മനസ്സിലാകും. ആരുടെ വകയാണീ ശരീരം എന്നു് വ്യാസമഹർഷി ഭാഗവതത്തിൽ രണ്ടിടത്തു് അന്വേഷിക്കുന്നുണ്ടു്:

ദേഹഃ കിമന്നദാതുഃ സ്വം നിഷേക്തുർമാതുരേവ ച
മാതുഃ പിതുർവാബലിനഃ ക്രേതുരഗ്നേഃ ശുനോഽപി വാ.

അന്നദാതാവിൻെറയോ അച്ഛൻെറയോ അമ്മയുടെയോ അപ്പൂപ്പൻെറയോ അരചൻെറയോ യജമാനൻെറയോ അഗ്നിയുടെയോ ശ്വാവ

ൻെറയോ ? ആരുടേതെന്ന തീച്ച്യില്ല എന്നാണ് തീച്ച്യാകുന്നതു്. അങ്ങനെ മനുഷ്യൻെറ കടങ്ങൾക്ക് അവസാനമില്ല. എങ്കിലും മുഖ്യമായിട്ടു മൂന്നു കടങ്ങളുണ്ടു്. അവയെ വീട്ടിയിട്ടു വേണം മോക്ഷം തേടാൻ എന്നവർ നിശ്ചയിച്ചു. ജീവിതത്തിനാവശ്യമായ വായു, വെള്ളം, വെളിച്ചം മുതലായവ തരുന്ന ദേവന്മാരോടും, ശരീരത്തിനു് കാരണഭൂതന്മാരായ പിതൃക്കളോടും, തപസ്സു ചെയ്തു ജ്ഞാനം സമ്പാദിച്ചുവെച്ച ഋഷികളോടുമാണു് ആ കടപ്പാടു്. പിതൃക്കളോടുള്ള കടപ്പാടു് ശ്രാദ്ധംകൊണ്ടും സന്താനോത്പാദനംകൊണ്ടും, ദേവന്മാരോടുള്ളതു് ഹോമംകൊണ്ടും, ഋഷികളോടുള്ളതു് വേദാദ്ധ്യയനാദ്ധ്യാപനങ്ങൾകൊണ്ടുമാണു വീട്ടേണ്ടതു്. കടങ്ങൾ വീട്ടി കടമകൾ നിവ്വഹിച്ചുവേണം സ്വന്തം മുക്തി സാധിക്കാൻ. അതിനു് കത്തവ്യങ്ങൾ കേൾക്കണം, ആചരിക്കണം. ശതവത്സര പദ്ധതിയിലെ ആദ്യത്തെ ഘട്ടം കത്തവ്യങ്ങളെ കുറിച്ചുള്ള ശ്രവണം. അതു വേദാദ്ധ്യയനം കൊണ്ടുവേണം സാധിക്കുവാൻ. അതിനാൽ അഞ്ചു വയസ്സാകുമ്പോൾ ഗുരുകുലത്തിൽ പോകുന്നു. അവിടെ ദേഹം ശുദ്ധമാക്കിവെക്കുവാനുള്ള പാഠങ്ങൾ പഠിക്കുന്നു; സന്ധ്യാവന്ദനം, അഗ്നികമ്മം, ദേവതോപാസനം, ഗുരുശുശ്രൂഷ ഇവ ചെയ്തുകൊണ്ടു് വേദാദ്ധ്യയനം നടത്തുന്നു. നാലു വേദങ്ങളിൽ ഒരെണ്ണമെങ്കിലും ഓരോ വിദ്യാത്ഥിയും പഠിക്കേണ്ടതുണ്ടു്. ഒരു വേദം സാംഗോപാംഗം പഠിക്കുന്നതിനു വേണ്ടിയിരുന്ന കാലം പന്ത്രണ്ടു സംവത്സരമാണു്. ജ്ഞാനതൃഷ്ണ കൂടുതലുള്ളവർ ഒന്നിൽ കൂടുതൽ വേദങ്ങൾ അഭ്യസിക്കാറുണ്ടു്. ചിലർ ജീവിതകാലമത്രയും വേദാദ്ധ്യയനവും ചെയ്തുകൊണ്ടു് ഗുരുകുലത്തിൽത്തന്നെ പാക്കുകയോ, അവിടെനിന്നു നേരിട്ടു് സന്ന്യസിച്ചു് ആത്മനിഷ്ഠരായിത്തീരുകയോ ചെയ്യാറുമുണ്ടു്. എന്നാൽ അധികം വിദ്യാത്ഥികളും ഗൃഹത്തിലേയ്ക്കു മടങ്ങുന്നു. മടങ്ങുന്നതിനുമുമ്പായി ശിഷ്യൻ യഥാശക്തി ഗുരുവിനു ദക്ഷിണ നൽകുന്നു. ഗൃഹത്തിൽ മടങ്ങിച്ചെന്നാലുള്ള കത്തവ്യത്തെ കുറിച്ചു് ഗുരു ശിഷ്യനു് അവസാനമായി നല്കുന്ന ഒരു ഉദ്ബോധനമുണ്ടു് തൈത്തിരീയോപനിഷത്തിൽ. ആധുനികസവ്വകലാശാലകളിൽ നടത്തപ്പെടുന്ന ബിരുദദാനപ്രബോധനംപോലെയുള്ള ഒന്നു്. ലോകത്തിലെ ഏറ്റവും പുരാതനവും വിശിഷ്ടവുമായ ഒരു സന്ദേശമാണതു്.

'വേദമനൂച്യാചാര്യോഽന്തേവാസിനമനുശാസ്തി. സത്യം വദ, ധമ്മം ചര. സ്വാദ്ധ്യായാന്മാ പ്രമദഃ. ആചാര്യായ പ്രിയം ധനമാഹൃത്യ പ്രജാതന്തും മാ വ്യവച്ഛേത്സീഃ. സത്യാന്ന പ്രമദിതവ്യം, ധമ്മാന്ന പ്രമദിതവ്യം. മാതൃദേവോ ഭവ, പിതൃദേവോ ഭവ, ആചാര്യദേവോ ഭവ, അതിഥിദേവോ ഭവ.'

'സത്യമേ പറയാവൂ, ധമ്മമേ ആചരിക്കാവൂ: സത്യധമ്മങ്ങളിൽനിന്നും ശ്രേയോമാഗ്ഗത്തിൽനിന്നും ഒരു കാലവും വ്യതിചലിക്കരുതു്. ഗൃഹത്തിൽ മടങ്ങിയെത്തി അനുരൂപയായ കന്യകയെ വേട്ടു് ഗൃഹസ്ഥധമ്മങ്ങൾ വഴിപോലെ പാലിക്കുക. അമ്മയെയും അച്ഛനെയും ആചാര്യനെയും അതിഥിയെയും ഈശ്വരനെപ്പോലെ ആദരിക്കണം. ഇവിടെ പാക്കുമ്പോൾ, ഞങ്ങൾ ചെയ്യുന്നതായി കണ്ട കാര്യങ്ങളിൽ നല്ല കാര്യങ്ങൾ മാത്രമേ അനുകരിക്കാവൂ. ജീവിതത്തിൽ എപ്പോഴെങ്കിലും ധമ്മസന്ദേഹമേപ്പെട്ടാൽ ശാന്തസ്വഭാവരായ സജ്ജനങ്ങളോടു ചോദിച്ചു് പരിഹാരം കാണുക.' എന്നിങ്ങനെ അതു തുടന്നുപോകുന്നു.

സനാതനനായ സത്യസ്വരൂപനെ പ്രാപിക്കുന്നതിനു് സനാതനമായ ഉപായം സത്യധമ്മങ്ങളുടെ അനുഷ്ഠാനമാണു്. അവയാണു് ആചാര്യൻ ആദ്യംതന്നെ എടുത്തുപറയുന്നതു്. മററാചാരങ്ങളെല്ലാം ഇവയുടെ ഉപാസനകൊണ്ടു താനേ വന്നുകൊള്ളും. സത്യവും ധമ്മവും രണ്ടല്ല; സത്യം തന്നെ ധർമ്മം, ധർമ്മം തന്നെ സത്യം. ആ ധർമ്മം ഒരു കാലവും ഉപേക്ഷിക്കരുതു്. 'ധർമ്മോ രക്ഷതി രക്ഷിതഃ.' എന്നു് വ്യാസൻ മഹാഭാരതത്തിൽ പലവാറു പറയുന്നുണ്ടു്.

ന ജാതു കാമാന്ന ഭയാന്ന ലോഭാദ്–
ധമ്മം ത്യജേജ്ജീവിതസ്യാപി ഹേതോഃ.

യാതൊരു കാരണവശാലും, കാമംകൊണ്ടോ ഭയംകൊണ്ടോ ലോഭംകൊണ്ടോ പ്രാണരക്ഷണത്തിനുവേണ്ടിപ്പോലുമോ ധർമ്മം വെടിയരുതു്, എന്നാണു് വ്യാസൻ ഉദ്ബോധിപ്പിക്കുന്നതു്.

ഗൃഹസ്ഥനാണ് സമുദായത്തിൻെറ നട്ടെല്ല്. ബ്രഹ്മചാരിയും വാനപ്രസ്ഥനും സന്ന്യാസിയും ബാലനും വൃദ്ധനും സ്ത്രീയും രോഗിയുമെല്ലാം ഗൃഹസ്ഥനെ ആശ്രയിച്ചാണ് ജീവിക്കുന്നതു്. ഇതരാശ്രമങ്ങളുടെ മൂലവും പാലകനും ഗൃഹസ്ഥനത്രേ. ദേവതോപാസന, പിതൃതർപ്പണം, സ്വാദ്ധ്യായം, ജന്തുരക്ഷണം, അതിഥിപൂജനം മുതലായ ഗൃഹസ്ഥധർമ്മങ്ങൾ വഴിപോലെ പാലിക്കപ്പെട്ടാൽ മാത്രമേ സമുദായം സന്തുഷ്ടവും സമ്പുഷ്ടവുമാകയുള്ളു. സ്വധർമ്മങ്ങൾ അനുഷ്ഠിച്ചു; പുത്രൻ വിദ്യാഭ്യാസം കഴിഞ്ഞു മടങ്ങിയെത്തി; പുത്രനു് ഒരു പുത്രനും ഉണ്ടായിക്കഴിഞ്ഞാൽ, ഗൃഹസ്ഥനു് സമുദായത്തോടുള്ള കടങ്ങളിൽനിന്നും വിട്ടുനില്ക്കാം. ഇനി തനിക്കു തന്നോടുള്ള കടത്തെക്കുറിച്ചു് ആലോചിക്കാം. പോരെങ്കിൽ, കടം വീട്ടാൻ നോക്കുമ്പോൾ മനസ്സിലാകും ഇതൊരിക്കലും കൊടുത്തുതീർക്കാൻ സാധിക്കാത്ത കടമാണെന്നു്. കടംകൊടുക്കാതെ കഴിക്കാൻ ഒരു വഴിയേ ഉള്ളൂ, സ്വന്തമായിട്ടൊന്നും ബാക്കി വെയ്ക്കാതിരിക്കുക; പാപ്പരാവുക. ആവുംപോലെ കടങ്ങൾ വീട്ടി മട്ടുത്തുകഴിയുമ്പോൾ ഒന്നും തൻേറതായിട്ടില്ല, സർവ്വവും ഈശ്വരൻേറതാണു് എന്നു് മനസ്സിലായിത്തുടങ്ങും. അപ്പോൾ തന്നെ ഈശ്വരനു് സമർപ്പിക്കും. ആദ്ധ്യാത്മികമായി ഇപ്രകാരം പാപ്പരായവനു്, തന്നെ സർവ്വാത്മനാ ഈശ്വരനു സമർപ്പിച്ചവനു്, പിന്നെ കടമൊന്നും ഇല്ല. അവൻെറ ഭാരമെല്ലാം ഈശ്വരൻ കൈയേല്ക്കും. അവനിനി ഈശ്വരനെ തേടുക മാത്രമേ കർത്തവ്യമുള്ളൂ. അതിനിനി പുറപ്പെടാം. എപ്പോൾ പുറപ്പെടണം?

ഗൃഹസ്ഥസ്തു യദാ പശ്യേദ് വലീപലിതമാത്മനഃ
അപത്യസ്യൈവ ചാപത്യം വനമേവ സമാശ്രയേത്.

മെയ്യൊക്കെ ചുക്കിച്ചുളിഞ്ഞു: മുടിയൊക്കെ നരച്ചു; മകനു മകനുമായി; ഇനി വനത്തിലേയ്ക്കു പുറപ്പെടാം. ലോകം ജീവനു് ഒരു താവളം മാത്രം. ആരുമിവിടെ സ്ഥിരവാസക്കാരല്ല. സ്ഥിരതാമസം ഈശ്വരനിൽ മാത്രം. ഈശ്വരനിൽനിന്നു പുറപ്പെട്ടു; അവിടെത്തന്നെ മടങ്ങിയെത്തണം. അപ്പോഴേ വിശ്രമമുള്ളൂ. ലോകമാകുന്ന പാലവും കടന്നു പോകണം. വനത്തിൽ, ഏകാന്തത്തിൽ, പ്രാകൃതജനങ്ങളുടെ ബാധയില്ലാത്ത സ്ഥാനത്തു് എത്തി, കാട്ടിലെ കായും കിഴങ്ങും കഴിച്ചു്, ചൂടും തണുപ്പും സഹിച്ചു്, ശരീരേന്ദ്രിയമനസ്സുകളെ അടക്കി, ഈശ്വരധ്യാനം ചെയ്യുക. നിരന്തരമായ ധ്യാനത്തിൻെറ ഫലമായി മനസ്സു് ഈശ്വരനിൽ ഉറയ്ക്കും. മനസ്സു് ഈശ്വരനിൽ ഉറച്ചാൽ ഈശ്വരനിൽ നിന്നന്യമായിട്ടു് യാതൊന്നും കാണാതാകും. അവൻെറ ദർശനം 'ഈശാ വാസ്യമിദം സർവ്വം,' ഇതെല്ലാം ഈശ്വരനാൽ മൂടപ്പെട്ടിരിക്കുന്നുവെന്നാണു്. ഈശ്വരനെയല്ലാതെ അവൻ മറെറാന്നും കാണുന്നില്ല. അവനു് 'സർവ്വാ സുഖമയാ ദിശഃ' എങ്ങും ആനന്ദം, സംതൃപ്തി. അവൻ കൃതകൃത്യൻ.

കുലം പവിത്രം ജനനീ കൃതാർത്ഥാ
വസുന്ധരാ പുണ്യവതീ ച തേന
അപാരസച്ചിത്സുഖസാഗരേഽസ്മിൻ
ലീനം പരേ ബ്രഹ്മണി യസ്യ ചേതഃ.

സച്ചിദാനന്ദസ്വരൂപനായ പരമേശ്വരനിൽ മനസ്സു ലയിച്ചവൻെറ കുലം പരിശുദ്ധം; അമ്മ ആനന്ദപൂർണ്ണ; അവൻ പിറന്ന പാരിടം പാവനം. *

---

* ഗുരുവായൂരിനു സമീപം ചിററാട്ടുകരയിലുള്ള സെൻറ് സെബാസ്റ്റ്യൻ പള്ളിയുടെ 200-ാം വാർഷികാഘോഷയോഗത്തിൽ, 30.3.70-ൽ, ചെയ്ത പ്രസംഗം.

# ഉപനിഷത്പ്രവചനം - ഈശാവാസ്യം

ശ്രീ വിമലാനന്ദസ്വാമികൾ

കാണ്ഡം എന്ന പദത്തിന്ന സമയമെന്നും പർവ്വമെന്നും അർത്ഥം കാണാവുന്നതാണ്. മുളയുടെയും കരിമ്പിന്റെയും മററും മുട്ടിന്ന് പർവ്വമെന്ന പറയുന്നു. 'ഇക്ഷോരഗ്രാത് ക്രമശഃ പർവ്വണി പർവ്വണി യഥാ രസാസ്വാദഃ തദ്വത് സജ്ജനമൈത്രീ, വിപരീതാനാം തു വിപരീതഃ' എന്നും മററും സാധാരണ പ്രയോഗം പ്രസിദ്ധം. 'കാണ്ഡാത് കാണ്ഡാത് പ്രരോഹന്തീ' എന്ന കറുകപ്പുല്ലിനെപ്പററി വേദം പറയുമ്പോൾ ഓരോ മുട്ടിൽനിന്നും പൊട്ടി വളരുന്നതു് എന്നാണ് വിവക്ഷിതമെന്ന വ്യക്തം. രണ്ടു മുട്ടുകൾക്കു മദ്ധ്യത്തിലുള്ള ഭാഗം ഒരു കാണ്ഡമാണ്. പൂർണ്ണിമയും അമാവാസ്യയും പർവ്വമെന്ന പറയുന്നതു് (വസ്തുവിലുള്ള വിഭാഗസൂചകമായ മുട്ടുകൾ പോലെ) സമയത്തിലുള്ള വിഭാഗത്തെയും കാലയളവിനെയും വെളിവാക്കുന്നതിന്നുവേണ്ടിയാകുന്നു. അങ്ങനെ പർവ്വശബ്ദവും കാണ്ഡശബ്ദവും പ്രത്യേകചിഹ്നത്തേയും ചിഹ്നംവഴി വ്യക്തമാകുന്ന ദേശകാലപരിമാണത്തേയുംവചിക്കുന്നു. സംസ്കൃതത്തിലെ പർവ്വംതന്നെയാണ് മലയാളത്തിലെ പരുവമായതു്. 'പരുവത്തിന്ന വിതയ്ക്കണം.' എന്ന പറയുമ്പോൾ കാലം അതിക്രമിയ്ക്കാതെ വിത്തിടണം എന്നാണല്ലോ പൊരുൾ. മഹാഭാരതത്തിലെ പതിനെട്ടു പർവ്വങ്ങളും കഥാപുരുഷന്മാരുടെ ജീവിതം കടന്നുപോയ കാലഘട്ടങ്ങളെയാണ് കുറിക്കുന്നതു്. ആദിപർവ്വം, വനപർവ്വം, വിരാടപർവ്വം, ഉദ്യോഗപർവ്വം മുതലായവ ഇതു സ്പുടമാക്കുന്നു. ഇതുപോലെയാണ് രാമായണത്തിലെ ആറു കാണ്ഡങ്ങളും ഗ്രന്ഥഭാഗനാമധേയമായിത്തീർന്നതു്. കാലവും സ്ഥലവുമാണ് സംഭവത്തെ വ്യവച്ഛേദിക്കുന്നതു്. സുന്ദരകാണ്ഡവും യുദ്ധകാണ്ഡവും ഭീഷ്മപർവ്വവും മററും നേരിട്ടു സ്ഥലത്തേയോ സമയത്തേയോ കാണിക്കുന്നവയല്ലെങ്കിലും ഈ അർത്ഥവ്യവസ്ഥയിൽ പെടാതെ പോകുന്നില്ല. കാണ്ഡം എന്ന പദത്തിന്ന സമയം എന്ന് അർത്ഥമാക്കിക്കൊണ്ടുള്ള പ്രസിദ്ധമായ ഉദാഹരണങ്ങളാണ് 'അകാണ്ഡതാണ്ഡവം' 'അകാണ്ഡകൂശ്മാണ്ഡം' മുതലായ പ്രയോഗങ്ങൾ.

ആദ്യത്തേതു് രംഗസമയത്തിലല്ലാത്ത നൃത്തവും രണ്ടാമത്തേതു് സമയം തെററി യാദൃച്ഛികമായി വിളഞ്ഞ കുമ്പളങ്ങയും കണ്ടു് അനവസരത്തിൽ പ്രവൃത്തി ചെയ്തു കാട്ടിക്കൂട്ടുന്ന അബദ്ധത്തെ വ്യക്തമാക്കാൻവേണ്ടി ലക്ഷണാപ്രയോഗം സ്വീകരിച്ചതിന്റെ ഫലമായി ഉടലെടുത്ത ശബ്ദപ്രയോഗങ്ങളാകണം. കാണ്ഡം കാലത്തോടു സംബന്ധിച്ച അവസ്ഥയെ വ്യക്തപ്പെടുത്തുന്ന എന്ന് ഇതിൽനിന്നെല്ലാം സിദ്ധിക്കുന്നു. ധർമ്മശാസ്ത്രനിബന്ധങ്ങളിൽ ആഹ്നികകാണ്ഡം, വ്യവഹാരകാണ്ഡം, പൂജാകാണ്ഡം, ശ്രാദ്ധകാണ്ഡം എന്നെല്ലാം വിഷയവിഭാഗം കാണുമ്പോൾ കാലാവസ്ഥകളെ നോക്കി ചെയ്യേണ്ട കൃത്യങ്ങളെപ്പററിയുള്ള വിധികളാണ് വിവരിക്കപ്പെടുന്നതു് എന്ന സ്പഷ്ടം. വേദം കാണ്ഡത്രയാത്മകമാണ് എന്നുള്ള അദ്വൈതസിദ്ധാന്തവും ഈ വിധമാണ് ഉദിച്ചിട്ടുള്ളതു്. അധികാരവും അവസ്ഥയും അനുസരിച്ചാണ് കർമ്മകാണ്ഡം, ഉപാസനാകാണ്ഡം, ജ്ഞാനകാണ്ഡം എന്നീ മൂന്ന് അനുഷ്ഠാനവിഭാഗങ്ങൾ ഉണ്ടായിട്ടുള്ളതു് എന്ന സിദ്ധം. ഓടുകയും ഇരിക്കുകയും കിടക്കുകയും ഒരാൾക്കു കഴിയുമെങ്കിലും ഒരേ സമയം സാധ്യമല്ലെന്ന സാരം. പൂർവ്വമീമാംസാശാസ്ത്രം കർമ്മകാണ്ഡത്തേയും സങ്കർഷണകാണ്ഡം ഉപാസനാഭാഗത്തേയും ബ്രഹ്മസൂത്രം ജ്ഞാനകാണ്ഡത്തേയും പ്രതിനിധാനം ചെയ്യുന്നു. വൈദികഗ്രന്ഥങ്ങളെക്കാൾ വളരെ പിന്നീടുണ്ടായിട്ടുള്ള അമരകോശത്തിലെ മൂന്ന കാണ്ഡങ്ങൾ ഗതാനുഗതികമായി രൂഢിയെ മാത്രമാസ്പദമാക്കി ഗ്രന്ഥവിഭാഗത്തിന്ന് ഉപാധിയായിത്തീർന്നിട്ടുണ്ടെന്നുള്ളതു് മേൽവിവരിച്ച അർത്ഥവ്യവസ്ഥയ്ക്കു പ്രത്യുദാഹരണമാവുകയില്ല.

വിദ്യാരണ്യസ്വാമികളായിത്തീൻ മാധവാചാര്യർ സൂതസംഹിതാവ്യാഖ്യാനത്തിൽ സ്മൃതികളും ധർമ്മശാസ്ത്രങ്ങളും വേദത്തിലെ കർമ്മകാണ്ഡത്തിന്റെയും, ഇതിഹാസപുരാണങ്ങൾ ഉപാസനാകാണ്ഡം, ജ്ഞാനകാണ്ഡം ഇവയുടെയും ഉപബൃംഹണങ്ങളാണെന്നു നിഗമനം ചെയ്തിരിക്കുന്നതു വളരെ സാരവത്തായിട്ടുള്ള തത്ത്വമാകുന്നു. യാജ്ഞവല്ക്യസംഹിതയും മനുസ്മൃതിയും മററും മോക്ഷമാർഗ്ഗത്തിൽ ഉപകരിക്കുന്ന സംഗതികളെ പരാമർശിക്കാതിരിക്കുന്നില്ല; എങ്കിലും അവ മോക്ഷശാസ്ത്രമായി കരുതപ്പെടുന്നില്ല. മറിച്ച്, അപ്രാസംഗികങ്ങളായ അനവധി കഥകളും സംഭാഷണങ്ങളും നിറഞ്ഞ രാമായണം, ഭാരതം, ഭാഗവതം ഇവ മോക്ഷശാസ്ത്രങ്ങളാണെന്നു സ്വയം പ്രതിപാദിക്കുന്നു. ആ വിധത്തിൽ അവയ്ക്ക് അനേകലക്ഷം ജനങ്ങളുടെ ഹൃദയത്തിൽ പൂജ്യപീഠം നൽകിയിട്ടുമുണ്ട്. നാനാവിഷയങ്ങൾ ഇതിഹാസപുരാണങ്ങളിൽ കാണാൻ കഴിയുമെങ്കിലും അവയുടെ താത്പര്യം മോക്ഷോപായമായ വൈരാഗ്യവിജ്ഞാനങ്ങളാണെന്നു ഭാഗവതം (വൈരാഗ്യവിജ്ഞാനവിവക്ഷയാ വിഭോ വചോവിഭൂതീർന തു പാരമാർഥ്യം) പറയുന്നതു് ആർക്കും സൂക്ഷ്മനിരീക്ഷണത്തിൽ കാണുവാൻ കഴിയും. ഭാരതാദികൾ ശാന്തിരസപ്രധാനങ്ങളായ കാവ്യങ്ങളാണെങ്കിലും അവയുടെ ലക്ഷ്യം മോക്ഷംതന്നെ; ഉപനിഷത്തുകളുടെ ലക്ഷ്യവും അതുതന്നെ. വേദങ്ങളുടെ താല്പര്യവും സർവ്വശാസ്ത്രങ്ങളുടെയും പരമലക്ഷ്യവും മോക്ഷംതന്നെയാണ് എന്നുള്ള തത്ത്വം അവയുടെ ഉള്ളിൽനിന്നുകൊണ്ട് അവയെ ഗാഢമായി അഭ്യസിച്ചിട്ടുള്ള മനീഷികൾ നിർണ്ണയിച്ചിട്ടുണ്ട്. പുറമെനിന്നും ഈറക്കമതി ചെയ്ത നിരൂപണദൃഷ്ടിയിൽ ഇതു നിരപ്പല്ലെന്നു തോന്നുന്നതു് പ്രതിഷേധിക്കേണ്ട ഭാരം ആസ്തികന്മാരുടെ തലയിൽ കെട്ടിവെച്ചിട്ടുള്ളതായി അവർക്കു ബോദ്ധ്യമില്ല. ഇന്നു 'സൂട്ട്' ധരിക്കുന്ന ഒരാളിന്റെ മുത്തശ്ശൻ 'പ്രൈയി'നിൽ സഞ്ചരിച്ചിട്ടില്ല, നാലു മുഴം മുണ്ടുടുത്തിരുന്ന യാഥാസ്ഥിതികനായിരുന്നു, എന്നും മററും കൂട്ടുകാർ പരിഹസിക്കുന്നതു കേട്ട് അയാൾ മ്ലാനമുഖനായിത്തീരുന്നതും, മററൊരാൾ വേദശാസ്ത്രങ്ങളുടെ പരമപ്രയോജനം മോക്ഷമാകുന്നു,വിഹിതമായ കർമ്മങ്ങൾമൂലം ഭഗവദ്ധ്യാനനിഷ്ഠയും അധ്യാത്മജ്ഞാനപരിപാകവും കൈയ്‌വരുമ്പോൾ മുക്തി ലഭ്യമാകുന്നു, എന്നും മററും പറയുന്നതു കേട്ട്, അതു കാലാനുസൃതമായ നവീനാശയമല്ല, വീപ്പവയുഗത്തിന്നു ചേരാത്ത പഴഞ്ചൻ മനോഭാവമാണ് എന്നുള്ള എതിർപ്പിൽ വിഷമിക്കുന്നതും ഒന്നുപോലെ അസ്ഥാനത്തിലാണ്. മോക്ഷരൂപമായ അദ്വൈതാനുഭൂതിയുടെ ഫലവും സ്വരൂപവുമെന്താണ് എന്ന വിവരമാണ് ജ്ഞാനകാണ്ഡാന്തർഗ്ഗതമായ ഈശാവാസ്യത്തിലെ ആറും ഏഴും മന്ത്രങ്ങൾ നൽകുന്നതു്. ഇതിന്നുവേണ്ടി കളം ഒരുക്കുകമാത്രമാണ് ഇതുവരെ ചെയ്തതു്. ഇനിയും മന്ത്രങ്ങളെ ചിന്തിക്കാം.

ഓം യസ്തു സർവ്വാണി ഭൂതാനി
ആത്മന്യേവാനുപശ്യതി
സർവ്വഭൂതേഷു ചാത്മാനം
തതോ ന വിജുഗുപ്സതേ.

യഃ സർവ്വാണി ഭൂതാനി ആത്മനി ഏവ തു അനുപശ്യതി സർവ്വഭൂതേഷു ആത്മാനം ച (അനുപശ്യതി സഃ) തതഃ ന വിജുഗുപ്സതേ. സംസാരമുക്തിക്ക് അർഹനായ ഒരുവൻ ('മുക്തൻ' എന്നു നിർദ്ദേശിക്കാതെ 'ഒരുവൻ' എന്നു സാമാന്യമായി പറഞ്ഞതുകൊണ്ട് ആ വിധമുള്ള അധികാരി അത്യന്തവിരളമാണെന്നു സൂചിപ്പിച്ചു.) സ്ഥൂലസൂക്ഷ്മകാരണരൂപമായ സർവ്വപ്രപഞ്ചത്തേയും (ഇതുതന്നെ സർവ്വഭൂതസമഷ്ടി) ആത്മാവിൽതന്നെ, (തന്നിൽനിന്നും വേറെ അല്ലാതെ) നിരന്തരം ദർശിക്കുന്നു. ('തു' എന്ന നിപാതം പ്രപഞ്ചത്തെ പ്രപഞ്ചരൂപത്തിൽ കാണുന്നില്ല എന്നു ധ്വനിപ്പിക്കുന്നു; കാരണം, അപ്പോൾ മാത്രമേ ഇതെല്ലാം ഈശ്വരനെക്കൊണ്ടു മൂടപ്പെടുകയുള്ളു.) അതുപോലെതന്നെ പ്രാപഞ്ചികമായ സർവ്വഭൂതങ്ങളിലും സ്വസ്വരൂപമായ ആത്മതത്ത്വത്തെ നിരന്തരം ദർശിക്കുകയും ചെയ്യുന്നു; അവൻ ആ വിധത്തിലുള്ള സാക്ഷാത്കാരം മൂലം ഒരിക്കലും യാതൊന്നിനേയും അവമതിക്കുന്നില്ല.

ഓം യസ്മിൻ സർവ്വാണി ഭൂതാ-
ന്യാത്മൈവാഭൂദ് വിജാനതഃ
തത്ര കോ മോഹഃ കഃ ശോകഃ
ഏകത്വമനുപശ്യതഃ.

യസ്മിൻ സർവ്വാണി ഭൂതാനി വിജാനതഃ ആത്മാ ഏവ അഭൂത് ഏകത്വം അനുപശ്യതഃ തത്ര കഃ

മോഹഃ, കഃ ശോകഃ? ഏതൊരാത്മാവിൽ ഏതൊരു സമയം (മുൻമന്ത്രത്തിൽ നിർദ്ദേശിച്ചതായ) സർവ്വഭൂതങ്ങളും അനുഭൂതിസ്വരൂപമായ ജ്ഞാനം നിമിത്തം ആത്മസ്വരൂപംതന്നെ ആയിത്തീർന്നിരിക്കുന്നു, ആ സമയം പരമാത്മസ്വരൂപത്തിൽനിന്നും ഭിന്നമല്ലാതെ തന്നെയും സർവ്വഭൂതങ്ങളേയും ഏകരൂപത്തിൽ ഒരേ ആധാരത്തിൽ സാക്ഷാത്കരിക്കുന്ന ആ ജീവന്മുക്തന്നു് ശോകം എവിടെ, മോഹം എവിടെ?

ആത്മവിദ്യാഫലം ജീവന്മുക്തിയാണു്. ജീവന്മുക്തൻ തന്നിൽതന്നെ ഈശ്വരസൃഷ്ടമായ പ്രപഞ്ചത്തേയും പരമേശ്വരനേയും സാക്ഷാത്കരിക്കുന്നു. അപ്പോൾ തൻെറ ശരീരപിണ്ഡത്തിൽ മാത്രമല്ല സർവ്വഭൂതങ്ങളിലും തന്നെ ദർശിക്കുന്നു. സർവ്വഭൂതാത്മഭൂതാത്മാവായിത്തീരുന്നു, ഗീതയുടെ ഭാഷയിൽ. ശരീരപരിച്ഛിന്നമായ അഹങ്കാരം ബന്ധസ്വരൂപമാണു്. സർവ്വഭൂതസമനായ പരമാത്മാവുമായി ഏകത്വമനുഭവിക്കുന്ന 'വാസുദേവഃ സർവ്വം' എന്ന അഹന്തയാണു് പരിപൂർണ്ണാഹന്ത, പരമേശ്വരസ്വരൂപം. പരമാത്മസാക്ഷാത്കാരം സിദ്ധിച്ച ജീവന്മുക്തൻ പരമേശ്വരസ്വരൂപം തന്നെയായിത്തീർന്നിട്ടുള്ള സ്വാത്മാവിൽനിന്നും അന്യമായി മറെറാന്നും കാണുന്നില്ല. ഈ അദ്വൈതാനുഭൂതി നിരന്തരമായിത്തീരുമ്പോൾ തന്നിൽനിന്നും അണുമാത്രം ഭിന്നമായി യാതൊന്നും സിദ്ധൻ കാണുന്നില്ല. ഭിന്നമായി മററു ജീവികളെയും വസ്തുക്കളെയും കാണുന്നവനു നിന്ദിക്കുകയോ സ്തുതിക്കുകയോ ചെയ്യുവാൻ അവസരം നേരിടുന്നു, ജുഗുപ്സയുണ്ടാകുന്നു. ഭയവും നിന്ദയും ജുഗുപ്സയുടെ ഫലമാണു്. സ്വാത്മസ്വരൂപം നിരന്തരം സർവ്വത്ര കാണുന്നവന്നു് അതിന്നു പഴുതില്ല; അതിൻെറ ഫലമായി ജീവന്മുക്തൻ നിജാനന്ദപൂർണ്ണനായിത്തീരുന്നു. ഒന്നാമതായി അദ്വൈതാനുഭൂതിയിൽ ജുഗുപ്സയ്ക്കു സ്ഥാനമില്ല എന്നു നിർണ്ണയിച്ചു. എന്നിട്ടു് അതിന്നു കാരണം മോഹരാഹിത്യമാണെന്നു സ്പഷ്ടമാക്കി. ആത്മസ്വരൂപം പരമാർത്ഥത്തിൽ അറിയാതിരിക്കുക തന്നെയാണു് മോഹം. അങ്ങനെ കാണുമ്പോൾ അവിദ്യതന്നെയാണു് മോഹത്തിന്നു കാരണം. ശോകരൂപമായ സംസാരവൃക്ഷത്തിൻെറ ബീജവും അവിദ്യയല്ലാതെ വേറില്ല. പരമേശ്വരനെ അറിയായ്കതന്നെയാണു് അവിദ്യ, സർവ്വദുഃഖങ്ങൾക്കും മൂലം, എന്നു നിഗമനം ചെയ്തുകൊണ്ടു് ഭാഗവതം 3. 9. 9–ൽ ബ്രഹ്മാവുതന്നെ വേദിക്കുന്നു.

> യാവത്പൃഥക്ത്വമിദമാത്മന ഇന്ദ്രിയാർത്ഥ–
> മായാബലം ഭഗവതോ ജന ഈശ പശ്യേത്
> താവന്ന സംസൃതിരസൗ പ്രതിസംക്രമേത
> വ്യർത്ഥാപി ദുഃഖനിവഹം വഹതീ ക്രിയാർത്ഥാ.

'അല്ലയോ ഈശ്വര, ഇന്ദ്രിയങ്ങളായിട്ടും ഇന്ദ്രിയവിഷയങ്ങളായിട്ടും ചമഞ്ഞിരിക്കുന്ന മായയുടെ ബലാധിക്യത്താൽ ആത്മസ്വരൂപിയും ഭഗവാനുമായ അങ്ങിൽ രണ്ടായിട്ടുള്ള പിരിവും തൽഫലമായിവന്നിട്ടുള്ള ദേഹാദിഭാവവും എത്ര കാലത്തോളമാണോ ജനങ്ങൾ കാണുന്നതു് അത്ര കാലത്തോളം അവർക്ക് കർമ്മഫലം അനുഭവിക്കാൻ വേണ്ടി പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഈ സംസാരം (വാസ്തവത്തിൽ അതു വ്യർത്ഥമാണെങ്കിലും) തനിയേ നിന്നുപോകയില്ല.

ഈ കഴിഞ്ഞ രണ്ടു മന്ത്രങ്ങളും ഔപനിഷദസിദ്ധാന്തത്തിൻെറ മർമ്മം ഉദ്ഘാടനം ചെയ്യുന്നവയാകയാൽ അല്പംകൂടി അവയെ ചർച്ചചെയ്യേണ്ട ആവശ്യകതയുണ്ടു്. ഇവയെ മററു് ഉപനിഷത്തുകളിൽ അനുഗമിച്ചിട്ടുള്ളതും കാണാൻ കഴിയും. കാലത്രയനിയന്താവായി സ്വയം പ്രകാശനായിരിക്കുന്ന ആത്മാവിനെ ഗുരുപ്രസാദംകൊണ്ടു് നേരിൽ സാക്ഷാത്കരിക്കുന്നവനായ സർവ്വാത്മദർശി ഭയപ്പെടുകയോ നിന്ദിക്കുകയോ ചെയ്യുന്നില്ല എന്നു ബൃഹദാരണ്യകം 4–4–14–ൽ നാം പഠിക്കുന്നു. അത്യന്തനിർമ്മലജലം അതേ വിധമുള്ള വേറേ ജലത്തിൽ കലർത്തിയാൽ രണ്ടും ഏകരസമാകുന്നതുപോലെ സാക്ഷാത്ക്കാരസമ്പന്നനായ മുനിയുടെ ആത്മാവു് (ജീവപരൈക്യംമൂലം) ഏകരസമായിത്തീരുന്നു എന്നാണു കഠോപനിഷത്തു് 5.4.15–ൻെറ സാരം. അതേ ഉപനിഷത്തിൽ 'തമാത്മസ്ഥം യേ/നുപശ്യന്തി ധീരാസ്തേഷാം സുഖം (ശാന്തിഃ ശാശ്വതീ) നേതരേഷാം'(2.2.12–13) സർവ്വേശ്വരനെ സ്വാത്മാവിൽ ദർശിക്കുന്നവന്നു മാത്രമേ സുഖവും ശാന്തിയുമുള്ളു എന്ന പ്രഖ്യാപനവും കാണാൻ കഴിയും. 'ഹന്താഹം ഭൂതേഷ്വാത്മാനം ജുഹവാനി ഭൂതാനി ചാത്മനി' 'എന്നെ സർവ്വഭൂതങ്ങളിലും ഹോമിക്കുന്നതിന്നും സർവ്വഭൂത

ങ്ങളെയും എന്നിൽ ഹോമിക്കുന്നതിന്നും ഞാൻ സമർത്ഥനായിത്തീരട്ടെ.' എന്നു യാജുഷശ്രുതി ഘോഷിക്കുന്നു - ശതപഥം. 13-7-1-1. ഉപനിഷദ്ദുഗ്ദ്ധാമൃതമായ ശ്രീമദ്ഭഗവദ്ഗീതയിലെ ഒരു ഉച്ചകൂടമാണ് സർവ്വാത്മകബ്രഹ്മസാക്ഷാത്കാരം മോഹശാന്തിക്കും ആത്മാനന്ദപ്രാപ്തിക്കും കാരണമെന്നുപദേശിക്കുന്ന ധ്യാനയോഗാധ്യായം.

അവിടെ അധ്യായാരംഭത്തിൽ മുനിയായിത്തീരണമെന്നു കാംക്ഷിച്ചുകൊണ്ട് ധ്യാനയോഗത്തിലേയ്ക്ക് ഉയരുവാൻ പ്രയത്നിക്കുന്ന സാധകൻ, ഈശ്വരാർപ്പണമായി നിഷ്കാമഭാവത്തിൽ കർമ്മാനുഷ്ഠാനം അതിന്നുള്ള സാധനമായി അവലംബിക്കുന്നു എന്നും, അതുമൂലം ആ മുമുക്ഷുവിന്നു ചിത്തശുദ്ധിയും ധ്യാനയോഗലബ്ധിക്കുവേണ്ടിയുള്ള അത്യധികമായ ഉത്കണ്ഠയും, ഇതരവിഷയങ്ങളിൽ തീവ്രവൈരാഗ്യവും ദൃഢമാകുമ്പോൾ സ്വരസമായി കർമ്മനിവൃത്തിരൂപമായ ശമം അവലംബിക്കുന്നു എന്നും, വർണ്ണിക്കുന്നു. ഈവിധം കർമ്മങ്ങളിൽനിന്നും ഉപരതനും തന്മൂലം വിക്ഷേപശൂന്യനും ജിതേന്ദ്രിയനുമായ യോഗാരൂഢൻ ആദ്യം കർമ്മനിഷ്ഠനായിരുന്നെങ്കിലും ഇപ്പോൾ പ്രശാന്തനും ജ്ഞാനോദയാഭിമുഖനും ആയിത്തീരുന്നു. ഇതുതന്നെയാണ ചിത്തശുദ്ധിയുടെ ലക്ഷണവും ഫലവും; വേറേ ഒന്നല്ല. പിന്നീട് ഇന്ദ്രിയവിഷയങ്ങളിൽ കാമവും പ്രവൃത്തിയിൽ സങ്കല്പവുമില്ലാതെ ദൃഢവിരക്തനായിത്തീരുന്നു. ബാഹ്യസാധനങ്ങളെ ഉപകരണമായി തേടാതെ (ആത്മനാ ആത്മാനം) മനസ്സുകൊണ്ടു ജീവനെ മേല്പോട്ട്, സംസാരസാഗരത്തിൽ പിന്നെയും നിമഗ്നമാകാതെ, ഉദ്ധരിക്കുവാൻ നിരന്തരം പ്രയത്നിക്കുന്നു. സംസാരമുക്തിക്കു സഹായകമായിട്ടുള്ള മനസ്സുതന്നെയാണ് ജീവന്റെ ഏകബന്ധു എന്നു കാണുന്നു. ജിതചിത്തനായി ദ്വന്ദ്വസഹിഷ്ണുവായി ജ്ഞാനവിജ്ഞാനതൃപ്തനായി സമബുദ്ധിയായി ഏകാകിയായി ഏകാന്തപ്രദേശത്തിൽ നിരന്തരം, അന്തര്യാമിയായ പരമാത്മാവിൽ അത്യന്തതാല്പര്യത്തോടും ചിത്തസമർപ്പണത്തോടും, ഏകാഗ്രധ്യാനം പരിശീലിക്കുന്നു. അതിന്റെ ഫലമായി സമ്പൂർണ്ണം വശീകൃതമായ മനസ്സ് ആത്മമാത്രഗോചരമായിത്തീരുന്നു. യോഗശക്തി, ഐശ്വര്യം മുതലായവയിലും, ദൃശ്യവിഷയങ്ങൾ സർവ്വത്തിലും, കാമനാശൂന്യനായിത്തീന്ന യോഗാരൂഢന്റെ അന്തഃകരണം ധ്യാനത്തിൽ നിവാതനിഷ്കമ്പപ്രദീപംപോലെ നിശ്ചലമായിത്തീരുമ്പോൾ അദ്ദേഹം അഭ്യസിക്കുന്ന ബ്രഹ്മയോഗം അഥവാ ആത്മയോഗം പരിപക്വമായിത്തീരുന്നു. അപ്പോൾ അതീന്ദ്രിയമായ സുഖം തന്നിൽ സുസ്ഥിരമാകുന്നു. വൃത്തിപ്രവാഹത്തിൽ ചഞ്ചലപ്പെട്ടുകൊണ്ടിരിക്കുന്ന മനസ്സ് ഈ വിധമുള്ള യോഗാഭ്യാസപാടവം മൂലം പഴുത്ത ഇരുമ്പിൽ തളിച്ച ജലംപോലെയോ എണ്ണ വററിയ ദീപംപോലെയോ വൃത്തിശൂന്യമായിത്തീരുന്നു. അഖണ്ഡാനന്ദഘനമായ ആത്മചൈതന്യം മാത്രം അതിൽ ഉള്ളതുപോലെ പ്രതിഫലിക്കുന്നതായ അനുഭവമുണ്ടായി അതിപരിതുഷ്ടനായിത്തീരുന്നു. പ്രശാന്തചിത്തനായ യോഗിയുടെ ഈവിധമുള്ള നിരന്തരാഭ്യാസത്തിന്റെ ചരമഫലം ഈവിധം ഭഗവാൻ വിവരിക്കുന്നു:

> സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി
> ഈക്ഷതേ യോഗയുക്താത്മാ സർവ്വത്ര സമദർശനഃ.
> യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി
> തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി.
> സർവ്വഭൂതസ്ഥിതം യോ മാം ഭജത്യേകത്വമാസ്ഥിതഃ
> സർവ്വഥാ വർത്തമാനോഽപി സ യോഗീ മയി വർത്തതേ.
> ആത്മൗപമ്യേന സർവ്വത്ര സമം പശ്യതി യോഽർജ്ജുന
> സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ.

ഈശാവാസ്യമന്ത്രങ്ങളെത്തന്നെ മറെറാരു തരത്തിൽ വിശദീകരിക്കുകയാണ് ഈ ഗീതാവാക്യങ്ങളുടെയും ഉദ്ദേശം. ജീവന്മുക്തിയുടെയും ആത്മസാക്ഷാത്കാരത്തിന്റെയും ഫലം വർണ്ണിക്കുകയാണ് രണ്ടിടത്തും നാം കാണുന്നത്. ഉദ്ധരണത്തിന്റെ ഭാവം ഇതാണ്: ധ്യാനയോഗംകൊണ്ടു മനസ്സ് അത്യന്തം നിർമ്മലവും ഏകാഗ്രവും ആക്കിത്തീർത്തിട്ടുള്ളവൻ സ്വാത്മാവിനെ സർവ്വഭൂതങ്ങളിലും അവയുടെ അധിഷ്ഠാനമായി സ്ഥിതിചെയ്യുന്നതായും, സർവ്വചരാചരവർഗ്ഗവും തന്നിൽ - അതായതു് അവയ്ക്കു സത്തയും സ്ഫുരണവും നല്കുന്ന ആത്മതത്ത്വത്തിൽ - അധ്യസിക്കപ്പെട്ടതായും ഈക്ഷണം ചെയ്യുന്നു. സർവ്വത്ര സമമായി ഏകരസമായി വിളങ്ങുന്ന പരതത്ത്വത്തെ സ്വസ്വരൂപമായി ദർശിക്കുവാൻ കഴിവുള്ളവനായിത്തീർന്നിരിക്കുന്നു എന്നുള്ളതുതന്നെ

യാണ്  ഇതിന്നു കാരണം. ഇങ്ങനെ ജീവന്റെ പരമാത്മസ്വരൂപം പരമേശ്വരസ്വരൂപംതന്നെയെന്നു യോഗിക്ക് അനുഭവമാകുന്നു. അതുപോലെ പരമേശ്വരന്റെ ദേഹാദിപരിച്ഛേദശൂന്യമായ പരമാത്മതത്ത്വവും സർവ്വപ്രപഞ്ചത്തിലും സദ്രൂപമായി അനുസ്യൂതമായി കാണുകയാൽ സർവ്വാശ്രയമായിത്തീർന്ന സ്വാത്മാവിൽനിന്നും അഭിന്നമായിക്കാണുന്നു. ഈ വിധം ബ്രഹ്മാദ്വൈതം സാക്ഷാത്കരിക്കുന്ന യോഗിക്ക് ഈശ്വരൻ തന്നിൽനിന്നും വേറെ ആകുന്നു എന്നുള്ള അപ്രത്യക്ഷത്വബോധമില്ല. ജീവൻ തന്നിൽനിന്നും വേറെയാണ് എന്നുള്ള ഭിന്നബോധം ഈശ്വരനിലും ഇല്ലാത്തതിന്റെ ഫലമായി യോഗി ഈശ്വരനു പരോക്ഷനായിത്തീരുന്നുമില്ല. (പ്രിയോ ഹി ജ്ഞാനിനോഽത്യർത്ഥമഹം സ ച മമ പ്രിയഃ;ജ്ഞാനീ ത്വാത്മൈവ മേ മതം – എന്നു ഭഗവാൻ അന്യത്ര സ്പഷ്ടമാക്കിയിട്ടുമുണ്ട്.) സർവ്വഭൂതങ്ങളുടേയും അധിഷ്ഠാനമായി സ്ഥിതിചെയ്യുന്ന പരമേശ്വരനെ ജീവസാക്ഷിയായ പ്രത്യക്ചൈതന്യവുമായി ഏകത്വസാക്ഷാത്കാരപൂർവ്വകം ആരാണോ നിർവ്വികല്പസമാധിമൂലം ഭജിക്കുന്നത് ആ യോഗി 'അഹം ബ്രഹ്മാസ്മി' എന്ന അനുഭവത്താൽ കൃതകൃത്യനായിത്തീരുന്നു. കർമ്മാനുഷ്ഠാനത്തിന്ന് ആശ്രയമായിരുന്നാലും നൈഷ്കർമ്മ്യനിഷ്ഠനായിരുന്നാലും ആ ധന്യൻ പരമേശ്വരനിൽതന്നെ സദാ വർത്തിക്കുന്നു; പ്രച്യുതനാകുന്നില്ല. തത്ത്വജ്ഞാനംമൂലം സാധാരണ ജ്ഞാനയോഗിക്കു വിദേഹമുക്തി ലഭിക്കുവാൻ കഴിയുമെങ്കിലും മുൻപ് വിവരിച്ചവിധം ബ്രഹ്മയോഗാഭ്യാസം മൂലം നിർവ്വികല്പസമാധി സമ്പാദിച്ചു മനോനാശവും പ്രതികൂലവാസനാക്ഷയവും സാധിച്ചിട്ടുള്ള ആത്മയോഗി സാധാരണ യോഗിയല്ല, പരമയോഗിയാണ്, എന്നു ഭഗവാൻ നിഗമനം ചെയ്യുന്നു. പരമയോഗിയാകട്ടെ വ്യുത്ഥാനാവസ്ഥയിൽ സർവ്വപ്രാണികളുടെയും സുഖദുഃഖങ്ങളും സമമായിക്കാണുന്നു; തന്റെ അനിഷ്ടം ഏതുവിധം നിവാരണം ചെയ്യുന്നതു തനിക്കു സഹജമോ അതുപോലെ പരാനിഷ്ടം അകററുന്നതിന്നും രാഗദ്വേഷശൂന്യനാകയാൽ അദ്ദേഹം അനുകൂലനായിത്തീരുന്നു. പരമാത്മസാക്ഷാത്കാരംകൊണ്ടു നിജാനന്ദപരിതൃപ്തൻ മാത്രമല്ല, അന്യർക്കു ദുഃഖത്തിന്നു കാരണഭൂതനായിത്തീരാത്ത സർവ്വഭൂതസുഹൃത്തും കൂടിയാണ് പരമയോഗി, എന്നു സാരം. പരമയോഗിയായ മഹാഭാഗവതനെ മഹാഭാഗവതപുരാണം ഈ വിധം വർണ്ണിക്കുന്നു:

> അലമ്പടഃ ശീലധരോ ഗുണാകരോ
> ഹൃഷ്ടഃ പരർദ്ധ്യാ വ്യഥിതോ ദുഃഖിതേഷു
> അഭൂതശത്രുർജഗതഃ ശോകഹർത്താ
> നൈദാഘികം താപമിവോഡുരാജഃ.

വിഷയാസക്തിരഹിതൻ, സുസ്വഭാവശാലി, ധൈര്യാദിഗുണനിധി, അന്യരുടെ സമൃദ്ധിയിൽ ഹർഷിക്കുന്നവൻ, അന്യർ ദുഃഖിക്കുമ്പോൾ അതിൽ വ്യഥ തോന്നുന്നവൻ, ശത്രു ഉണ്ടായിട്ടില്ലാത്തവൻ, പൂർണ്ണചന്ദ്രൻ ഗ്രീഷ്മകാലത്തിലുള്ള ഉഷ്ണം നീക്കുന്നതുപോലെ ലോകത്തിലെ ശോകം അകററുന്നവൻ.

പ്രേമഭക്തികൊണ്ടു സമാധിനിമഗ്നനായ കർദ്ദമർഷിക്കു പ്രത്യക്ഷനായ ഭഗവാൻ ആ പ്രജാപതിക്കു വിധിക്കുന്ന സാധനാക്രമം ഈ വിധമാണ്: 'നീ എന്റെ ആജ്ഞകളെ സമ്പൂർണ്ണമായി പാലിച്ചു കമനീയമായ പരദേവതാരാധനംമൂലം ശുദ്ധസത്ത്വനായിത്തീരും. അനന്തരം കർമ്മഫലം എല്ലാം എന്നിൽ സമർപ്പിച്ച് എന്നെ അടയും; ഗാർഹസ്ഥ്യാവസ്ഥയിൽ ജീവദയയും സന്ന്യസിക്കുമ്പോൾ സർവ്വജഗത്തിന്നും അഭയദാനവും ചെയ്തു മനസ്വിയായി എന്നിൽ സ്വാത്മാവിനെയും അതോടൊപ്പം വിശ്വപ്രപഞ്ചത്തെയും ദർശിക്കും. എന്നു മാത്രമല്ല, സ്വാത്മാവിൽതന്നെ നീ എന്നെയും ദർശിക്കുന്നവനായിത്തീരും.'

> ത്വം ച സമ്യഗനുഷ്ഠായ നിദേശം മ ഉശത്തമ
> മയി തീർത്ഥീകൃതാശേഷക്രിയാർത്ഥോ മാം പ്രപത്സ്യസേ.
> കൃത്വാ ദയാം ച ജീവേഷു ദത്ത്വാ ചാഭയമാത്മവാൻ
> മയ്യാത്മാനം സഹ ജഗദ് ദ്രക്ഷ്യസ്യാത്മനി ചാപി മാം.

ഇതുവരെയുള്ള വിവരണത്തിൽനിന്നും വ്യക്തമാകുന്ന മുഖ്യതത്ത്വം ഇവയാണ്: ഒന്നാമതായി ആത്മാവിനെ സർവ്വഭൂതങ്ങളിലും പരമാത്മജ്ഞാനി ദർശിക്കുന്നു എന്നു പറയുമ്പോൾ സ്വശരീരപരിമിതമായ കർത്തൃത്വഭോക്തൃത്വാഭിമാനിയായ 'ഞാൻ' എന്നു വ്യവഹരിക്കുന്ന അഹങ്കാരത്തെയല്ല സർവ്വത്ര കാണുന്നത് എന്നു നിശ്ചയം. ദേഹാത്മാവിനേയോ, ഇന്ദ്രിയാത്മാവിനേയോ, ജീവാത്മാവിനേയോ സർവ്വഭൂതങ്ങളിലും കാണുവാൻ ആർക്കും സാദ്ധ്യമല്ല.

തൻെറ പാത്രത്തിലുള്ള നാഴി വെള്ളം അത്രയ മാണ്ട് സർവ്വസമുദ്രങ്ങളിലുമുള്ളത് എന്നു കാണുന്നതു തത്ത്വദർശനമാകയില്ല, ഭ്രാന്തിയേ ആവു. സമുദ്രത്തിലെ ജലം മുഴവൻ ഒരുവനു തൻെറ പാത്രത്തിലും കാണുവാൻ സാധ്യമല്ല. രണ്ടാമതായി, സർവ്വഭൂതങ്ങൾ എന്നു നിർദ്ദേശിക്കുന്നതു കുറേ മനുഷ്യരെ മാത്രമല്ല, ദൃശ്യപ്രപഞ്ചത്തെ മുഴവനുമാണ് എന്നു സ്പഷ്ടം; ദൃശ്യവും അദൃശ്യവുമായ സ്ഥൂലസൂക്ഷ്മകാരണപ്രപഞ്ചം മുഴവൻ അതിൽ ഉൾപ്പെടാത്തപക്ഷം 'സർവ്വ'വിശേഷണത്തിനു സ്ഥാനമില്ല. ഒടുവിൽ, അന്യരുടെ ചുററുപാടിൽ താനായിരുന്നെങ്കിൽ എങ്ങനെ വർത്തിക്കുമായിരുന്നു എന്നോർത്ത് അന്യരോടു ദയ കാണിക്കുകയാണ് അന്യരിൽ ആത്മാവിനെ കാണുക എന്നു വെറും രൂപകമായി അർത്ഥം പറഞ്ഞു ബോധ്യപ്പെടുത്തുവാനും സാദ്ധ്യമല്ല; ആ വിധം ആത്മദർശിയുടെ ശോകവും മോഹവും മാറുകയില്ല. വസ്തുവിനെ ഉള്ളതു പോലെ അറിയുവാൻ കഴിവില്ലാതാക്കിത്തീർക്കുന്ന അവിവേകമാണ് മോഹം. ജഡപ്രപഞ്ചം തന്നെയാണ് ഈശ്വരനും ആത്മാവും എന്നുള്ള വിചാരശൂന്യമായ നിശ്ചയംതന്നെയാണ് അവിവേകം. അതു നീങ്ങാതെ ശോകവും മോഹവും പോകയില്ല. അനാത്മദൃഷ്ടിയും അനീശ്വരദർശനവും പരിഹരിക്കണമെങ്കിൽ വിവേകലഭ്യമായ പരമാർത്ഥജ്ഞാനമേ ഉപായമുള്ളു എന്ന് ഉപനിഷത്തുകൾ ആവർത്തിച്ചുപറയുന്നു.

വിവേകലഭ്യമായ പരമാർത്ഥജ്ഞാനമാകട്ടെ, 'സർവ്വം ഖല്വിദം ബ്രഹ്മ; നാന്യോഽതോഽസ്തി ദ്രഷ്ടാ' ഇതെല്ലാം ബ്രഹ്മമാണ്, പരമേശ്വരനല്ലാതെ വേറേ ഒരു ചേതനശക്തി ഇല്ല, എന്നുള്ള ഉപനിഷത്സിദ്ധാന്തത്തിൻെറ സാക്ഷാത്കാരംതന്നെയാകുന്നു. ചിന്മാത്രരൂപമായ ദൃക്മാത്രമേ പരമാർത്ഥസത്യമുള്ളു എങ്കിൽ അഹംകാരംമുതൽ ബാഹ്യവസ്തുക്കൾവരെയുള്ള ദൃശ്യം എങ്ങനെ വ്യാഖ്യാനിക്കും ? മായിയായ മഹേശ്വരൻെറ മായതന്നെ; സമ്യഗ്ദർശനരൂപമായ പ്രബോധം വരുമ്പോൾ പ്രകൃതിരൂപമായ മായ മായാവിയിൽനിന്നും വേറേ കാണുന്നില്ല. പ്രതിബിംബം ഇതിന്നുള്ള പ്രസിദ്ധ ഉദാഹരണമാണ്. 'ഏക ഏവ ഹി ഭൂതാത്മാ ഭൂതേ ഭൂതേ വ്യവസ്ഥിതഃ; ഏകധാ ബഹുധാ ചൈവ ദൃശ്യതേ ജലചന്ദ്രവത്.' എന്ന ബ്രഹ്മബിന്ദൂപനിഷത്ത് 12-ം ബാദരായണസൂത്രം അംശാധികാരത്തിലെ 'ആഭാസ ഏവ ച' (2. 3. 50) എന്ന സൂത്രവും ഉഭയലിംഗാധികരണത്തിലെ, 'അത ഏവ ചോപമാ സൂര്യകാദിവത്' (3.2.18) എന്ന സൂത്രവും ഇതു വെളിപ്പെടുത്തുന്നു. കഠോപനിഷത്തിലെ 'രൂപം രൂപം പ്രതിരൂപോ ബഭൂവ', എന്ന നിർദ്ദേശവും ഛാന്ദോഗ്യത്തിലെ അക്ഷിപുരുഷൻെറ വിവരണവും ഉദശരാവ ദൃഷ്ടാന്തവും പ്രതിബിംബവാദത്തിലേയ്ക്കുതന്നെ നയിക്കുന്നു. ദക്ഷിണാമൂർത്തിസ്തോത്രത്തിലെ ആദ്യപദ്യം ഇതേ സംഗതി അത്യന്തം സ്പഷ്ടമാക്കിയിട്ടുണ്ട്: ദൃശ്യപ്രപഞ്ചം കണ്ണാടിയിൽ കാണുന്ന പട്ടണത്തിന്നു തുല്യമാണ്. കണ്ണാടിയിലെ പട്ടണം പട്ടണത്തിൽതന്നെയാണ് വാസ്തവത്തിൽ, കണ്ണാടിയിലല്ല. കാണുന്ന ആളിലുള്ള അജ്ഞാനം, അല്ലെങ്കിൽ അവിദ്യ എന്ന പദം അയഥാർത്ഥജ്ഞാനത്തെക്കുറിക്കുന്നു ജ്ഞാനാഭാവത്തെയല്ല. 'അവിദ്യ'കൊണ്ടു മാത്രമാണ് കണ്ണാടിയിൽ പട്ടണം കാണുന്നത്. അതുപോലെ വിശ്വപ്രപഞ്ചം ദ്രഷ്ടാവിൻെറ അന്തർഗ്ഗതമാണ് എന്നുള്ള പരമാർത്ഥം അജ്ഞാനം കൊണ്ടു മറവിലായിരിക്കുന്നിടത്തോളം അതു പുറമെ കാണുകതന്നെ ചെയ്യും. തത്ത്വപ്രബോധം വരുമ്പോൾ ദൃശ്യപ്രപഞ്ചത്തെ സ്വാത്മാവിൽതന്നെ സാക്ഷാത്കരിക്കുന്നു. കണ്ണാടിയിൽ നോക്കാതിരിക്കുമ്പോൾ പ്രതിബിംബമുഖം അതിൻെറ പിന്നിൽ ഒളിച്ചിരിപ്പില്ല. എപ്പോഴം മുഖം കഴത്തിൽതന്നെയാണെങ്കിലും പ്രതിബിംബഭ്രമമുള്ളപ്പോൾ സ്വമുഖം പ്രതിമുഖത്തിൽ കുറേക്കൂടി സ്പഷ്ടമായി കാണുന്നു; എങ്കിലും തപ്പിനോക്കിയാൽ അതു കഴത്തിലേയുള്ളു. അതുപോലെ ദൃശ്യമുള്ളപ്പോൾ 'ദ്രഷ്ടാവു' കുറെക്കൂടി സ്ഫുടമാകുന്നു, എങ്കിലും വാസ്തവത്തിൽ മുഖം മാത്രമേ സത്യമുള്ളു; പ്രതിമുഖം മായികമാണ്; കാരണം, അതു കഴത്തിലെ മുഖം തന്നെയാണ്; മറെറാരു വസ്തു അല്ല. ദ്രഷ്ടാവിനെത്തന്നെ മറെറാരു പ്രകാരത്തിൽ കാണുകയാണ് ദൃശ്യം എന്നുള്ള വസ്തുതയ്ക്കു ദൃഢനിശ്ചയം വന്ന സമ്യഗ്ജ്ഞാനിയാണ് സമ്യഗ്ദർശി, അഥവാ പരതത്ത്വമായ ദക്ഷിണാമൂർത്തിയിൽനിന്നും അഭിന്നനായ ബ്രഹ്മീഭൂതൻ, മുമുക്ഷുക്കൾക്ക് നമസ്കാര്യൻ. ഈ പ്രബുദ്ധൻെറ അനുഭവം മാത്രമേ സർവ്വഭൂതങ്ങളിലും തന്നെയും, തന്നിൽ സർവ്വഭൂത

ങ്ങളേയും കാണുന്നു എന്ന വേദാന്താർത്ഥം ഉപപാദിക്കാൻ സമർത്ഥമാകയുള്ളു. കണ്ണാടിയിലെ പ്രതിബിംബം വേറെ ഒരു വസ്തുവല്ല എന്ന കാരണത്താൽ അതിൽ സ്വന്തം മുഖം അറിയുന്നതിന്നും, സ്വന്തം മുഖത്തിൽ കണ്ണാടിയിലെ പ്രതിബിംബത്തെപ്പററി പ്രത്യഭിജ്ഞാനമുണ്ടാകുന്നതിന്നും കഴിയും. വിഭിന്നമായ രണ്ടു വസ്തുക്കളെ താദാത്മ്യഭാവത്തിൽ ഒന്നു മറെറാന്നിൽ കാണുവാൻ സാധ്യമല്ല. അങ്ങനെ കാണുമ്പോൾ അതിൽ ഒന്നു മാത്രമേ വാസ്തവമാകയുള്ളു; മറേറതു് ആരോപം മാത്രമായിരിക്കും. ഇതെല്ലാം ഓർക്കുമ്പോൾ നാലും അഞ്ചും മന്ത്രങ്ങളിൽ വർണ്ണിച്ചെങ്കിലും ആത്മസ്വരൂപം ഏതുവിധമാണെന്നു കുറേക്കൂടി സ്പഷ്ടമായി അറിയാൻ ആഗ്രഹമുണ്ടാകുന്നു. തനി വേദഭാഷയിലുള്ള അടുത്ത മന്ത്രം അതിലേയ്ക്കു വിനിയോഗിക്കപ്പെട്ടിരിക്കുന്നു.

ഓം സ പര്യഗാച്ഛുക്രമകായമവ്രണ-
മസ്നാവിരം ശുദ്ധമപാപവിദ്ധം
കവിർമ്മനീഷീ പരിഭൂഃ സ്വയംഭൂർ-
യാഥാതഥ്യതോഽർത്ഥാൻ വ്യദധാച്ഛാശ്വതീഭ്യഃ
സമാഭ്യഃ.

സഃ = ആ ഈശ്വരസ്വരൂപത്തിൽനിന്നു വേറല്ലാത്ത ആത്മാവു്, പര്യഗാത് = ചുററും സർവ്വത്ര ആകാശംപോലെ വ്യാപകമാണു്; ശുക്രം = സ്വപ്രകാശമായ ചൈതന്യമാണു്; അകായം = സൂക്ഷ്മശരീരമല്ല; അവ്രണം അസ്നാവിരം = ക്ഷതവും തട്ടാത്തതും നാഡികളില്ലാത്തതുമാണു്; സ്ഥൂലശരീരശൂന്യവുമാണെന്നു സാരം; ശുദ്ധം = (ക്രിയാഫലരൂപമായ പുണ്യപാപസമ്പർക്കമില്ലായ്കയാൽ അവിദ്യാരൂപമായ കാരണശരീരസംബന്ധരാഹിത്യംമൂലം) അത്യന്തനിർമ്മലമാണു്; അപാപവിദ്ധം = സർവ്വസംസാരധർമ്മവിവർജ്ജിതമാണു്; കവിഃ = മൂന്നു കാലത്തിലും യാതൊന്നും മറവിലല്ലാത്ത സർവ്വസാക്ഷിയാണു്; മനീഷീ = എല്ലാ അന്തഃകരണങ്ങളുടേയും പ്രേരകനായ ഈശ്വരനാണു്; പരിഭൂഃ = സർവ്വകാരണമാകയാൽ സർവ്വോപരി മഹാനാണു്; സ്വയംഭൂഃ = അന്യകാരണം തനിക്കു് ഇല്ലെന്നുമാത്രമല്ല താൻ സർവ്വവും ആയിരിക്കുകയും ചെയ്യുന്നു; യാഥാതഥ്യതഃ = സത്യമായി എങ്ങനെയോ ആ വിധം; ശാശ്വതീഭ്യഃ സമാഭ്യഃ = എല്ലാകാലത്തിലും നിലവിലുള്ള സംവത്സരം എന്ന പേരിൽ അറിയപ്പെടുന്ന പ്രജാരക്ഷകന്മാർക്കു്; അർത്ഥാൻ = ചെയ്യേണ്ട സംഗതികളെ (കാലാനുരൂപമായി); വ്യദധാത് = (സർവ്വജ്ഞനും നിത്യമുക്തനുമായ ഈശ്വരൻ) ഏർപ്പാടു ചെയ്തുകൊടുത്തിരിക്കുന്നു.

ഈശ്വരനെ അച്ഛനായിട്ടു മാത്രമാണു് ഭജിക്കേണ്ടതു് എന്നു ക്രിസ്തുധർമ്മാനുയായികൾ വിധിക്കുന്നു; അല്ല, അമ്മയായിട്ടുതന്നെ വേണമെന്നു ശാക്തന്മാർ ശഠിക്കുന്നു; ഈശ്വരൻ സ്ത്രീയും പുരുഷനുമല്ലാത്ത തത്ത്വമാകയാൽ നപുംസകലിംഗമായ 'ബ്രഹ്മ'മായി ഭജിക്കാമെന്നു ബ്രഹ്മസമാജക്കാർ സമാധാനിച്ചു. 'നൈവ സ്ത്രീ ന പുമാനേഷ ന ചൈവായം നപുംസകഃ; യദ്യച്ഛരീരമാദത്തേ തേന തേന സ ഭാവ്യതേ' -വിശ്വാധിപതിയായ ദേവൻ സ്ത്രീയുമല്ല, പുരുഷനുമല്ല, നപുംസകവുമല്ല; ഏതേതു രൂപം ധരിക്കുന്നുവോ അതതു ശരീരംപോലെ ചിന്തിക്കപ്പെടുന്നു, എന്നു ശ്വേതാശ്വതരോപനിഷത്തു (5.10) നിർണ്ണയിച്ചു. ഭാഗവതം ഈ ആശയം കുറെക്കൂടി പ്രസ്ഫുടമാക്കി ദൃഢീകരിച്ചു:

ത്വം ഭാവയോഗപരിഭാവിതഹൃത്സരോജേ
ആസ്സേ ശ്രുതേക്ഷിതപഥോ നനു നാഥ പുംസാം
യദ്യദ്ധിയാ ത ഉരുഗായ വിഭാവയന്തി
തത്തദ്വപുഃ പ്രണയസേ സദനുഗ്രഹായ.

'ഹേ നാഥ, നിശ്ചയമായും അവിടുന്നു ഭക്തിയാകുന്ന ഉപായംമൂലം വിശുദ്ധമാക്കിത്തീർക്കപ്പെട്ടിട്ടുള്ള ഹൃദയപത്മത്തിൽ കുടികൊള്ളുന്നു. ശാസ്ത്രജന്യമായ വിവേകജ്ഞാനംമൂലം അവിടുത്തെ അടയുന്നതിന്നുള്ള ഉപായം ജനങ്ങൾ കണ്ടെത്തുന്നു. വിപുലകീർത്തിയായ ഭഗവാനെ, ഏതേതു മനോവൃത്തിയെ അവലംബിച്ചു് ഓരോ വിഗ്രഹത്തിൽ ഭക്തന്മാർ അങ്ങയെ വിഭാവനം ചെയ്യുന്നുവോ അതതു രൂപത്തിൽ സത്തുക്കളെ അനുഗ്രഹിക്കുവാൻ സമുത്സുകനായ അവിടുന്നു പ്രകടീഭവിക്കുന്നു. ഭക്തപരവശനായ അങ്ങയുടെ സൗലഭ്യം ആശ്ചര്യംതന്നെ!' ഇങ്ങനെ ഈശ്വരൻ അനേകരൂപനാകയാൽ വേദത്തിൽ ഒരേ പ്രകരണത്തിൽതന്നെ പരമാത്മസ്വരൂപലക്ഷണം പറയുമ്പോൾ പുല്ലിംഗമോ നപുംസകലിംഗമോ സ്ത്രീലിംഗമോ ആയ പദങ്ങൾ നിശ്ശങ്കം പ്രയോഗിച്ചിരിക്കുന്നതു കാണാൻ കഴിയും. പ്രസ്തുത മന്ത്രം ഒരു പ്രത്യക്ഷോദാഹരണമാണു്. സഃ, കവിഃ, മനീഷീ, സ്വയംഭൂഃ പരിഭൂഃ ഇവ പുല്ലിംഗവിശേഷണങ്ങൾ; ബാക്കി നപുംസ

കവും. ശ്രുതിയുടെ അർത്ഥം പറയുമ്പോൾ 'സഃ' എന്നു് അനുയോഗിയാകുമ്പോൾ ഈശ്വരഃ എന്നോ ആത്മാ എന്നോ പ്രതിയോഗിപദം സ്വീകരിക്കുന്നു. 'തത്' എന്നു് അനുയോഗിയാകുമ്പോൾ ആത്മതത്ത്വമെന്നോ പരമാർത്ഥവസ്തു എന്നോ പരതത്ത്വമെന്നോ പ്രതിയോഗിപദം എടുക്കുന്നു. സാ എന്നു് അനുയോഗിയാകുമ്പോൾ ദേവതാ എന്ന പ്രതിയോഗിപദം സ്വീകരിക്കുന്നു. ഇവിടെ എല്ലാം ശബ്ദഭേദമല്ലാതെ വാച്യഭേദമില്ല എന്നു നിർണ്ണയം. 'വദന്തി തത് തത്ത്വവിദസ്തത്ത്വം യജ്ജ്ഞാനമദ്വയം; ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.' (ഭാഗവതം 1.2.11). രണ്ടില്ലാത്തതായ, കൂടസ്ഥമായ, ജ്ഞാനസ്വരൂപമാണു് തത്ത്വമെന്നു തത്ത്വവേത്താക്കൾ പറയുന്നു; അതിനെത്തന്നെ ബ്രഹ്മമെന്നും പരമാത്മാവെന്നും ഭഗവാനെന്നും മൊഴിയുന്നു.

ഈ എട്ടാമത്തെ മന്ത്രത്തിലെ വിശേഷണങ്ങളിൽ പരമേശ്വരൻ വ്യാപകനും സ്വയംപ്രകാശനും അശരീരനും ധർമ്മാധർമ്മാദിസംസാരവിശേഷണരഹിതനും സർവ്വസാക്ഷിയും പ്രേരകനും സർവ്വമഹാനും സ്വയം സർവ്വവും ആയിത്തീന്നവനും ആണെന്നു വെളിവാക്കുന്നു. ദേശകാലനിമിത്തരൂപമായ ഉപാധിയിൽക്കൂടി പ്രപഞ്ചത്തിന്റെ ഉപാദാനകാരണമായിത്തീന്ന ആ അന്തര്യാമി കാലസ്വരൂപത്തിൽ ലോകം പാലിക്കുന്ന പ്രജാപതിക്കു പ്രപഞ്ചം നിർവ്വഹിക്കുന്നതിനുള്ള കർത്തവ്യബോധവും ശക്തിയുമരുളുകമൂലം ദൃശ്യജഗത്തിന്റെ നിമിത്തവുമായിത്തീന്നു എന്നു് മന്ത്രാവസാനത്തിൽനിന്നു ലഭിക്കുന്നു. നിത്യശുദ്ധബുദ്ധമുക്തസ്വരൂപമായ നിഷ്പ്രപഞ്ചബ്രഹ്മാത്മതത്ത്വവും ജഗത്കാരണമായ പരമാത്മസ്വരൂപവും ഇങ്ങനെ ശുദ്ധം, അപാപവിദ്ധം, കവിഃ, സ്വയംഭൂഃ, പരിഭൂഃ ഇത്യാദി പദങ്ങളെക്കൊണ്ടും യാഥാതഥ്യതോർത്ഥാൻ വ്യദധാത് എന്ന അംശംകൊണ്ടും ക്രമേണ നിരൂപിക്കപ്പെട്ടു.

---

# ജീവന്മുക്തിവിവേകം-19

ജീ. ബാലകൃഷ്ണൻനായർ

### വാസനാത്യാഗം

ലോകവാസന, ശാസ്ത്രവാസന, ദേഹവാസന ഇവ മൂന്നും നാം വിവരിച്ചുകഴിഞ്ഞുവല്ലോ. അവിവേകികളായ ലൗകികന്മാർ ഈ വാസനകളെ അഭിമാനത്തോടെ കൈയ്ക്കൊള്ളുന്നു. ആത്മബോധത്തിനു് ഇവ തടസ്സമായതുകൊണ്ടു് ഒരു സത്യാന്വേഷി ഈ മൂന്നു വാസനകളേയും കൈയ്വെടിയേണ്ടതാണു്. നിരന്തരമായ സത്യനിഷ്ഠയെ തടയുന്നതുകൊണ്ടു് ജ്ഞാനലാഭമുണ്ടായ ആളും ഇതുപേക്ഷിക്കേണ്ടതാകുന്നു. ഈ മൂന്നു വാസനകളും ഉള്ളിടത്തോളം കാലം വ്യക്തമായ വസ്തുജ്ഞാനം ഉണ്ടാകുന്നതല്ല. നേരത്തെ വിവരിച്ചിട്ടുള്ള ദംഭം, ദർപ്പം തുടങ്ങിയ ആസുരസമ്പത്തുകളാണു് മാനസവാസന. അതു് നരകഹേതുവായതുകൊണ്ടു മലിനമാണെന്നു് സുപ്രസിദ്ധമാണു്. അപ്പോൾ ലോകാദിവാസനകളുൾപ്പെടെ വാസന നാലുതരം. ഈ നാലുതരം വാസനകളേയും ഒരു സത്യാന്വേഷി ക്ഷയിപ്പിക്കേണ്ടതാകുന്നു.

### മനോനാശം

വാസനാക്ഷയംപോലെതന്നെ മനോനാശവും സത്യാന്വേഷണത്തിൽ അവശ്യം വേണ്ടതാണു്. താർക്കികന്മാർ മനസ്സു് അണുവും നിത്യവുമാണെന്നു കരുതുന്നു. എന്നാൽ വേദാന്തമതം അതല്ല. മനസ്സു് അവയവങ്ങളോടുകൂടിയതാണു്; അനിത്യമാണു്. അരക്കു്, സുവർണ്ണം എന്നിവപോലെ അനേകവിധപരിണാമങ്ങൾക്കിരിപ്പിടമായ ഒരു ദ്രവ്യമാണു് മനസ്സു്. അതുകൊണ്ടു് മനസ്സിനെ നശിപ്പിക്കുക അത്ര അസാദ്ധ്യമായ ഒരു കാര്യമല്ല. മനസ്സിന്റെ ലക്ഷണം ബൃഹദാരണ്യകത്തിൽ ഇങ്ങനെ കാണുന്നുണ്ടു്: 'സങ്കല്പം, സംശയം, ശ്രദ്ധ, അശ്രദ്ധ, ധൈര്യം,

അധൈര്യം, ലജ്ജ, നിശ്ചയം, ഭയം ഇതൊക്കെ ചേർന്നതാണ് മനസ്സ്.' കാമക്രോധാദിചിത്തവൃത്തികൾ ഒരു ക്രമമനുസരിച്ച് രൂപംകൊള്ളുന്നവയാണ്. കണ്ണിനു കാണാവുന്ന ഘടാദിപദാർത്ഥങ്ങൾപോലെ അവ സാക്ഷിസ്വരൂപമായ ആത്മാവിനു തികച്ചും സ്പഷ്ടമായി പ്രകാശിക്കുകയും ചെയ്യുന്നു. ഈ കാമാദിചിത്തവൃത്തികൾക്ക് നേരിട്ടു കാരണമായി നില്ക്കുന്ന ദ്രവ്യമാണ് മനസ്സ്. 'എന്റെ മനസ്സ് മറ്റൊരിടത്തായിരുന്നതുകൊണ്ട് കാണാൻ കഴിഞ്ഞില്ല. മനസ്സ് മറ്റൊരിടത്തായിരുന്നതുകൊണ്ട് കേൾക്കാൻ കഴിഞ്ഞില്ല.' ഇത്യാദി അനുഭവങ്ങളുള്ളതുകൊണ്ട് ആത്മാവ് മനസ്സുകൊണ്ടാണ് കാണുന്നത്, കേൾക്കുന്നത് എന്നൊക്കെ സിദ്ധമാകുന്നുണ്ടല്ലോ. നല്ല പ്രകാശത്തിൽ കൺമുമ്പിലിരിക്കുന്ന വസ്തുപോലും ഒരന്യമനസ്കനു് കാണാൻ കഴിയുന്നില്ല. ചെവിക്കു സമീപം ഉച്ചത്തിൽ ചൊല്ലുന്ന ശബ്ദംപോലും അന്യമനസ്കനു് കേൾക്കാനും കഴിയുന്നില്ല. മനസ്സ് അതതിൽ ശ്രദ്ധിക്കുമ്പോൾ വസ്തു കാണാറാകുന്നു; ശബ്ദം കേൾക്കാറാകുന്നു. മനസ്സു ശ്രദ്ധിക്കുന്നുണ്ടോ, ബാഹ്യവിഷയങ്ങൾ അറിയപ്പെടുന്നു. മനസ്സു ശ്രദ്ധിക്കുന്നില്ലേ, ബാഹ്യവിഷയങ്ങൾ അറിയപ്പെടുന്നില്ല. അതുകൊണ്ട് പുറമേയുള്ള എന്തും അറിഞ്ഞനുഭവിക്കാനുള്ള സാധാരണകാരണമാണ് മനസ്സെന്നു വന്നുകൂടുന്നു. ഇനി, പുറകിൽനിന്നും ലേശമാത്രമായ സ്പർശനമെങ്കിലും ഏറ്റാൽ അതു് മനസ്സിനു വേർതിരിച്ചറിയാൻ കഴിയുന്നു. ദേവദത്തനെ പുറകിൽനിന്നും ഒരാൾ സ്പർശിച്ചുവെന്നു കരുതുക. അപ്പോൾ വിരൽകൊണ്ടാണോ തൊട്ടതു് അതോ കൈയ്കൊണ്ടാണോ തൊട്ടതു് എന്നു് ദേവദത്തൻ സ്പഷ്ടമായി തിരിച്ചറിയുന്നു. അതു കണ്ണുകൊണ്ടു കണ്ടതിന്റെ ഫലമല്ല. ത്വഗിന്ദ്രിയമാണെങ്കിൽ സ്പർശം മൃദുവാണോ കഠിനമാണോ എന്നു മാത്രം അറിയിച്ച് അശക്തമായിത്തീരുന്നു. അതുകൊണ്ട് സ്പർശാദ്യനുഭവങ്ങളെ വേർതിരിച്ച് ധരിക്കുന്നതു മനസ്സാണെന്നു നിസ്സംശയം തെളിയുന്നു. ഇങ്ങനെ ലക്ഷണംകൊണ്ടും അനുഭവപ്രമാണംകൊണ്ടും മനസ്സിന്റെ സ്വരൂപം വെളിപ്പെട്ടുകിട്ടുന്നുണ്ട്. ഈ അന്തരിന്ദ്രിയത്തെ മനനസ്വഭാവത്തോടുകൂടിയതായതുകൊണ്ട് മനസ്സെന്നും ചേതനമായി ചലിക്കുന്നതുകൊണ്ട് ചിത്തമെന്നും വിളിക്കുന്നു.

## ഗുണസമുച്ചയമാണ് ചിത്തം

സത്ത്വം, രജസ്സ്, തമസ്സ് എന്നീ ത്രിഗുണങ്ങൾകൊണ്ട് ഉണ്ടാക്കപ്പെട്ടതാണീ ചിത്തം. പ്രകാശം, പ്രവൃത്തി, മോഹം എന്നിവയാണ് യഥാക്രമം സത്ത്വരജസ്തമോഗുണങ്ങളുടെ പ്രകടരൂപങ്ങൾ. ഈ പ്രകടരൂപങ്ങൾ ചിത്തത്തിൽ കാണുന്നതുകൊണ്ടുതന്നെ ചിത്തം ത്രിഗുണങ്ങളുടെ സമ്മിളിതരൂപമാണെന്നു തെളിയുന്നു. പ്രകാശപ്രവൃത്തിമോഹങ്ങൾ ഗുണകാര്യങ്ങളാണെന്നു ഗീത പതിന്നാലാമദ്ധ്യായത്തിൽ ഭഗവാൻ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്. സാംഖ്യദർശനത്തിലും ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. ഇവിടെ പ്രകാശമെന്നു പറയുന്നതു് വെളുപ്പും തിളക്കവുമുള്ള നിറമെന്ന അർത്ഥത്തിലല്ല. ജ്ഞാനം എന്ന അർത്ഥത്തിലാണ് പ്രകാശശബ്ദം ഉപയോഗിച്ചിരിക്കുന്നതു്. സത്ത്വഗുണത്തിൽനിന്നു ജ്ഞാനവും രജോഗുണത്തിൽനിന്നു ലോഭവും തമോഗുണത്തിൽനിന്നു് അജ്ഞാനത്തോടൊപ്പം പ്രമാദമോഹങ്ങളും ജനിക്കുന്നു. ജ്ഞാനത്തോടൊപ്പം സത്ത്വം അതിരററ സുഖവും പ്രദാനം ചെയ്യുന്നു. സത്ത്വഗുണം സുഖംതന്നനുഗ്രഹിക്കുന്നു. രജോഗുണം വ്യക്തിയെ കർമ്മവ്യാപൃതനാക്കുന്നു: തമോഗുണം ജ്ഞാനത്തെ മറച്ച് സത്യത്തിൽനിന്നു മാറി പതിപ്പിക്കുന്നു. സമുദ്രതരംഗങ്ങൾപോലെ നിരന്തരം പരിണമിച്ചുകൊണ്ടിരിക്കുന്നവയാണ് ഗുണങ്ങൾ. അതുകൊണ്ട് ചിലപ്പോൾ ചിലതു പ്രാധാന്യേന പൊന്തിവരുന്നു. ഒന്നിനു പ്രാധാന്യം ലഭിക്കുമ്പോൾ മററു രണ്ടും മറയ്ക്കപ്പെട്ടുപോകുന്നു. രജസ്സിനേയും തമസ്സിനേയും തള്ളിമാററിക്കൊണ്ട് സത്ത്വം പൊന്തിവരുന്നു. സത്ത്വത്തേയും തമസ്സിനേയും തള്ളിമാററിക്കൊണ്ട് രജസ്സാവിർഭവിക്കുന്നു. അതുപോലെ സത്ത്വത്തേയും രജസ്സിനേയും തള്ളിമാററിക്കൊണ്ട് തമസ്സും. എന്തിനേറെ, സമുദ്രത്തിലെ തിരമാലകൾപോലെ ഓരോന്നിനെ മറിച്ചിട്ടുകൊണ്ട് മറേറാരോന്നു കടന്നുവരുന്നു. ഇവിടെ തമസ്സിനു പ്രാധാന്യമുള്ളപ്പോഴാണ് ആസുരസമ്പത്തു് രൂപംകൊള്ളുന്നതു്. രജസ്സിനു പ്രാധാന്യമുള്ളപ്പോൾ മുൻവിവരിച്ച ലോക

വാസന, ശാസ്ത്രവാസന, ദേഹവാസന എന്നിവ രൂപപ്പെടുന്നു. സത്വഗുണത്തിന്റെ പ്രാധാന്യത്തിലാണ് ദൈവസമ്പത്തു് ഉദയം ചെയ്യുന്നതു്. ഭഗവാൻതന്നെ പതിന്നാലാമദ്ധ്യായത്തിൽ ഇങ്ങനെ പ്രഖ്യാപിക്കുന്നു:

സർവ്വദ്വാരേഷു ദേഹേഽസ്മിൻ പ്രകാശ ഉപജായതേ
ജ്ഞാനം യദാ തദാ വിദ്യാദ്വിവൃദ്ധം സത്വമിത്യുത.

സത്വം അഥവാ ജ്ഞാനം വർദ്ധമാനമാകുമ്പോൾ ദേഹാന്തർഭാഗം മുഴുവൻ പ്രകാശംകൊണ്ടു നിറയുന്നു.

## സത്വഗുണമഹിമ

മൂന്നു ഗുണങ്ങളുടെ പ്രകടരൂപമായിട്ടാണ് അന്തഃകരണം കാണപ്പെടുന്നതെങ്കിലും അന്തഃകരണസ്വരൂപത്തിൽ മുഖ്യഘടകമായി വർത്തിക്കുന്നതു് സത്വഗുണമത്രേ. സത്വഗുണത്തെ ആശ്രയിച്ചു പ്രവർത്തിക്കുന്ന അതിന്റെ അവയവങ്ങൾ മാത്രമാണ് രജസ്സും തമസ്സും. അതുകൊണ്ടാണ് ജ്ഞാനി യോഗാഭ്യാസംകൊണ്ടു് രജസ്തമസ്സുകളെ ഒഴിച്ചു മാററുമ്പോൾ അന്തഃകരണസ്വരൂപമായ സത്വംമാത്രം അവശേഷിക്കുന്നതു്. 'ജ്ഞാനിയുടെ ചിത്തം ചിത്തമല്ല; അതു സത്വമാണ്.' എന്ന പ്രസിദ്ധിയും അതുകൊണ്ടുണ്ടായതാണ്. ഇങ്ങനെ സത്വഗുണപ്രധാനമായി മാറുന്ന അന്തഃകരണത്തെയാണു ചാഞ്ചല്യഹേതുകമായ രജസ്സു തീരെയില്ലാത്തതുകൊണ്ടു് ഏകാഗ്രമെന്നു വിളിക്കുന്നതു്. ഭ്രമകല്പിതങ്ങളായ ജഡരൂപത്തിലുള്ള സ്ഥൂലപദാർത്ഥങ്ങൾക്കു് രൂപം നൽകുന്നതാണ് തമസ്സ്. അങ്ങനെയുള്ള തമസ്സ് നിശ്ശേഷം ഒഴിഞ്ഞുമാറിയിട്ടുള്ളതുകൊണ്ടു് ഏകാഗ്രചിത്തത്തെ സൂക്ഷ്മചിത്തമെന്നും വിളിക്കുന്നു. ഇങ്ങനെ സൂക്ഷ്മവും ഏകാഗ്രവുമായിത്തീരുന്ന അന്തഃകരണം നേരിട്ടു് ആത്മാവിനെ ദർശിക്കുന്നുവെന്നാണല്ലോ ശ്രുതി ഘോഷിക്കുന്നതു്. 'ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ,' സൂക്ഷ്മദർശികളാൽ ഏകാഗ്രപ്പെട്ട സൂക്ഷ്മബുദ്ധികൊണ്ടു് ആത്മാവു് ദർശിക്കപ്പെടുന്നു, എന്നാണ് കഠോപനിഷത്തിന്റെ പ്രഖ്യാപനം. വായുവിൽ ഇളകിച്ചലിച്ചുകൊണ്ടിരിക്കുന്ന ദീപത്തിന്റെ മുമ്പിൽ രത്നത്തിന്റെ വില നിർണ്ണയിക്കുക പ്രയാസമാണ്. സൂക്ഷ്മമായ സൂചികൊണ്ടു തുന്നിപ്പിടിപ്പിക്കേണ്ട വസ്തം സ്ഥൂലമായ കുന്താലികൊണ്ടു് ശരിയാക്കിയെടുക്കാൻ പററുന്നതല്ല. ഇങ്ങനെ സത്യദർശനസമർത്ഥവും സൂക്ഷ്മവുമായ സത്വംതന്നെയാണ് യോഗം അഭ്യസിക്കാത്തവരിൽ തമോഗുണമിശ്രമായ രജോഗുണത്താൽ ആവൃതമായിട്ടു പലതരം ദൈതസങ്കല്പങ്ങളിൽ പെട്ടു ചലിച്ചു് ചിത്തമായിത്തീരുന്നതു്.

---

# ശരണപഞ്ചകം

എം. വി. കൃഷ്ണവാരിയർ, പാലാഴി.

സംസാരസാഗരതരംഗപരമ്പരാഭി-
രാപാദചൂഡമനിശം ബത താഡ്യമാനഃ
സച്ചിത്സുഖാമൃതവിലേപനസാന്ത്വനായ
ശ്രീരാമകൃഷ്ണചരണൗ ശരണം പ്രപദ്യേ.

മായാവിലാസകൃതഘോരതരാന്ധകാര-
കൂപേ നിപത്യ നിതരാമപരാധിതോഽഹം
സച്ചിത്പ്രഭാപടലദീപ്രമണിപ്രഭാഭൈ
ശ്രീരാമകൃഷ്ണചരണൗ ശരണം പ്രപദ്യേ.

കാമാദിഭിസ്സതതപീഡനതല്പരൈസ്സൈ-
രാജന്മശത്രുഭിരലം പരിഭൂയമാനഃ
തേഷാം സുദൂരമധുനൈവ വിപാടനായ
ശ്രീരാമകൃഷ്ണചരണൗ ശരണം പ്രപദ്യേ.

പഞ്ചേന്ദ്രിയൈരതിജവൈരനിരുദ്ധവേഗൈ-
രശ്വൈരർബ്ബലാദശിവവർത്മനി നീയമാനഃ
തേഷാം നിരങ്കുശഗതിം സഹസാ നിയന്തും
ശ്രീരാമകൃഷ്ണചരണൗ ശരണം പ്രപദ്യേ.

തൃഷ്ണാത്മനാ കടുതരേണ നിഹന്യമാന-
ശ്ചണ്ഡാനിലേന വിഷയൈഷിവിമർദ്ദകേന
മോഹം വിനാ സുപഥസഞ്ചരണായ നിത്യം
ശ്രീരാമകൃഷ്ണചരണൗ ശരണം പ്രപദ്യേ.

# വ്യാസാവതാരം

എസ്. വി. കൃഷ്ണവാരിയർ

[ആഷാഢമാസത്തിലെ വെളുത്തവാവ് 'ഗുരുപൂർണ്ണിമ'യായി കരുതപ്പെടുന്നു. ഇതു് പ്രാചീനകാലം മുതല്ക്കേ നമ്മുടെ നാട്ടിൽ ആഘോഷിച്ചുവരുന്ന ഒരു ഉത്സവമാണ്. ഹിന്ദുമതത്തിൽ ശ്രീ വേദവ്യാസന്റെ സ്ഥാനം അന്യാദൃശമാണ്. * ഗുരുപൂർണ്ണിമദിവസം വേദവ്യാസനെ അനുസ്മരിച്ച് അദ്ദേഹത്തിന്റെ ജീവിതകാര്യം മനസ്സിലാക്കുന്നതു് ഉചിതമായിരിക്കും. നമുക്ക് നമ്മുടെ ഗുരുവിനോട് പ്രാർത്ഥിക്കാം.]

ത്വം ഹി നഃ പിതാ യ അസ്മാകം
അവിദ്യായാഃ പരം പാരം താരയസി.
നമഃ പരമൠഷിഭ്യഃ നമഃ പരമൠഷിഭ്യഃ.

സാധാരണമായി അവതരിക്കുക എന്നതിന്റെ അർത്ഥം ഇറങ്ങിവരിക എന്നാണ്. എന്നാൽ, ഈശ്വരന്റെ സർവ്വവ്യാപകതയെ പരിഗണിക്കുമ്പോൾ കനിഞ്ഞിറങ്ങുക, എന്നുവെച്ചാൽ തന്റെ താഴേയുള്ളവരോട്, ഭൂലോകത്തിൽ ദുഃഖമനുഭവിക്കുന്നവരോട് അനുകമ്പ കാണിക്കുക എന്ന അർത്ഥം എടുക്കാവുന്നതാണ്. വിഷ്ണുഭഗവാന്റെ അവതാരങ്ങൾ അനവധിയുണ്ട്. സാമാന്യേന ആ അവതാരങ്ങളുടെയെല്ലാം ഉദ്ദേശ്യം ദുഷ്ടനിഗ്രഹവും സാധുസംരക്ഷണവും ധർമ്മസംസ്ഥാപനവുമാകുന്നു. ഇവയ്ക്കു പുറമെ ഭക്തന്മാർക്ക്, വിശിഷ്യ ദുഃഖാർത്തരായവർക്ക്, ഭഗവാന്റെ ഗുണങ്ങൾ കേൾക്കാനും മനനം ചെയ്യാനും അനുസ്മരിക്കാനും അങ്ങനെ മുക്തി നേടാനും ഇതു് അവസരം നല്കുന്നു. ദശാവതാരങ്ങളിൽ ഉൾപ്പെട്ടിട്ടില്ലെങ്കിലും ശ്രീ വേദവ്യാസൻ വിഷ്ണുവിന്റെ ഒരവതാരമാണ്. എന്നാൽ, സാധാരണക്കാർ അദ്ദേഹം ഒരു മുനിയാണെന്നേ മനസ്സിലാക്കിയിട്ടുള്ളു.

സ്കന്ദപുരാണത്തിൽ വ്യാസാവതാരത്തിന്റെ കാരണം വിശദമായി പറഞ്ഞിട്ടുണ്ട്. കൃതയുഗത്തിലെ ജനങ്ങളുടെ ആദ്ധ്യാത്മികജ്ഞാനം പരിപൂർണ്ണവും അന്യൂനവുമായിരുന്നു. ജ്ഞാനികൾക്ക് ഒരു സംശയവും ഉണ്ടായിരുന്നില്ല. കാലപ്പഴക്കത്തിൽ, ത്രേതായുഗത്തിൽ അതിന്റെ ഗുണം നാലിലൊന്നു കുറഞ്ഞു. വീണ്ടും ഒരു തേയ്മാനം കണക്കാക്കിയാലും ദ്വാപരയുഗത്തിൽ പകുതി അറിവ് അവശേഷിക്കേണ്ടതായിരുന്നു. പക്ഷേ ഗൗതമമുനിയുടെ ശാപംമൂലം ആ ജ്ഞാനം നിശ്ശേഷം നശിച്ചു.

ഒരു പന്തീരാണ്ടുകാലത്തെ കഠിനമായ ക്ഷാമം നിമിത്തം മഹർഷിമാരും, നമ്മുടെ ഗോത്രങ്ങളുടേയും സൂത്രങ്ങളുടേയും സ്ഥാപകന്മാരും എല്ലാം വലിയ കഷ്ടത്തിലകപ്പെട്ടു. അവസാനം അവർക്ക് ആശ്രയവും രക്ഷയും ലഭിച്ചതു് ഗൗതമന്റെ ആശ്രമത്തിലാണ്. തന്റെ യോഗശക്തികൊണ്ടു് ഗൗതമമുനി മേഘങ്ങളെ തന്റെ ആശ്രമത്തിന്റെ സമീപത്തേയ്ക്കാകർഷിക്കുകയും അവിടെ വയലുകളിൽ മഴ പെയ്യിക്കുകയും ചെയ്തു. അതിനാൽ ആ ആശ്രമത്തിന്റെ പരിസരങ്ങളിൽ അന്നും സമൃദ്ധി കളിയാടി. അങ്ങനെ കാലം കുറേ കഴിഞ്ഞു. ക്രമേണ അതിഥികളായി അവിടെ വന്ന മഹർഷിമാരുടേയും മററും സ്വദേശങ്ങളിലും മഴ പെയ്തു. ക്ഷാമം തീർന്നു. സുഖവും സമാധാനവും ഉളവാകാൻ തുടങ്ങി.

'ജനനീ ജന്മഭൂമിശ്ച സ്വർഗ്ഗാദപി ഗരീയസീ' (മാതാവും മാതൃഭൂമിയും സ്വർഗ്ഗത്തേക്കാൾ ശ്രേഷ്ഠങ്ങളാണു്). ആ മാമുനിമാർക്കും സ്വാഭാവികമായി സ്വഗൃഹങ്ങളിലേയ്ക്കു പോകാൻ ആഗ്രഹം ജനിച്ചു. അവർ ഗൗതമനോടു യാത്ര പറഞ്ഞു. പക്ഷേ പണ്ഡിതന്മാരായ ആ അതി

* ഈ ജൂലായ് 18-ാം തീയതി ഗുരുപൂർണ്ണിമയാണ്.

ഥികളെ പിരിഞ്ഞിരിക്കാൻ, ധന്യമായ സത്സംഗം ഉപേക്ഷിക്കാൻ, വൈമനസ്യം തോന്നിയ ഗൗതമൻ അവരോട്ട കുറച്ചുകാലം കൂടി അവിടെ ഇരിക്കണമെന്നു നിർബന്ധപൂർവ്വം അപേക്ഷിച്ചു. അവർ എന്തു ചെയ്യണമെന്നറിയാതെ വിഷമിച്ചു. ഈ അവസരത്തിൽ കൈലാസത്തിൽ ശ്രീപാർവ്വതിയും ഗംഗാദേവിയും തമ്മിൽ ഒരു മത്സരമുണ്ടായി. ശ്രീപരമേശ്വരൻെറ അർദ്ധഭാഗം പങ്കിട്ടു വാങ്ങിയ ശ്രീപാർവ്വതിക്കു ഗംഗ തന്നേക്കാൾ ഉന്നതമായ ഒരു സ്ഥലത്തു് ശിരസ്സിൽ ഇരിക്കുന്നതു തീരെ ഇഷ്ടമായില്ല. ഏതെങ്കിലും പ്രകാരത്തിൽ ഗംഗയെ താഴോട്ടുകൊണ്ടുവരണമെന്നു മനസാ നിശ്ചയിച്ച പാർവ്വതി തൻെറ പുത്രനായ വിഘ്നേശ്വരനോട്ട് അതു സാധിക്കാൻ ആജ്ഞാപിച്ചു. അദ്ദേഹം ഒരു ബ്രഹ്മചാരിയുടെ വേഷം ധരിച്ചു് മുൻപറഞ്ഞ മുനിമാരുടെ മുമ്പിൽ ചെന്നുനിന്നു; അവരോട്ട തമാശയായി പറഞ്ഞു: "നിങ്ങൾ യോഗശക്തികൊണ്ടു കൃത്രിമമായ ഒരു ചാവാളിപ്പശുവിനെ സൃഷ്ടിക്കണം. അതിനെ ഗൗതമൻെറ ആശ്രമപ്രദേശത്തു മേയാൻ വിടണം. അദ്ദേഹം അതിനെ ആട്ടിപ്പുറത്താക്കാൻ തുടങ്ങുമ്പോഴേയ്ക്കു് അതവിടെ വീണു ചാവണം. ഉടനെ, 'ഗോഹത്യയുടെ പാപം തീരാനായി ശിവൻെറ ശിരസ്സിൽനിന്നു ഗംഗയെ കൊണ്ടുവരണം,' എന്നു പറഞ്ഞു നിങ്ങൾക്കു് ആ സ്ഥലം വിടാം."

ഇതൊരു നല്ല യുക്തിയാണെന്നു തോന്നിയ മഹർഷിമാർ വിഘ്നേശ്വരൻെറ നിർദ്ദേശപ്രകാരമെല്ലാം ചെയ്തു. ഗൗതമന്നു വല്ലാത്ത വിസ്മയവും വ്യസനവും തോന്നി. തൻെറ ദിവ്യദൃഷ്ടികൊണ്ടു് ആ മുനിമാർ ചെയ്ത കുസൃതി മനസ്സിലാക്കിയ അദ്ദേഹം അവരുടെ ജ്ഞാനമെല്ലാം തിരോഭൂതമാവട്ടെ എന്നു ശപിച്ചു. പിന്നെ മഹർഷി ശ്രീപരമേശ്വരനോട്ട ഗംഗയെ വിട്ടുതരണമെന്നും അതു് ആ പശുവിൻെറ ദേഹത്തിലൂടെ പ്രവഹിച്ചു് തൻെറ പാപത്തെ പ്രക്ഷാളനം ചെയ്യണമെന്നും പ്രാർത്ഥിച്ചു. ഗംഗയുടെ ആ പ്രവാഹമാണു് ഇന്നു ഗോദാവരി എന്ന പേരിൽ അറിയപ്പെടുന്ന മഹാനദി. ഗോദാവരി എന്നതിൻെറ അർത്ഥം ഗോവിനെ പുനരുജ്ജീവിപ്പിച്ച പുണ്യനദി എന്നാകുന്നു. 'ശ്രീപരമേശ്വരൻെറ ജടയിൽനിന്നുദ്ഭവിക്കുകയും ഗൗതമൻെറ പാപം കഴുകിക്കളയുകയും ചെയ്തവളേ!' എന്ന സംബോധന ചെയ്തുകൊണ്ടാണു് ഗോദാവരിയിൽ സ്നാനം ചെയ്യാറുള്ളതു്.

ജ്ഞാനികളായിരുന്ന നമ്മുടെ ഗോത്രസ്ഥാപകന്മാർ ഇങ്ങനെ ഗൗതമശാപം ഹേതുവായി അജ്ഞാനാന്ധകാരത്തിൽ നിമഗ്നരായി. വേദങ്ങളുടേയും അതിനോട്ട ബന്ധപ്പെട്ട സാഹിത്യങ്ങളുടേയും പരിപാവനമായ മഹത്ത്വം നശിച്ചു. എല്ലാം ഒരുതരം അരാജകതയിൽ മുഴുകി. യഥാർത്ഥജ്ഞാനത്തിൻെറ ഉറവിടം അടഞ്ഞുപോയി. ആ ജ്ഞാനദീപം പിൻഗാമികൾക്കു കാട്ടിക്കൊടുക്കാൻ യോഗ്യരായ ആ മാമുനിമാരുടെ ദുർദ്ദശകാരണം ലോകം അജ്ഞാനത്തിൽ ആണ്ടുപോയി. ബ്രഹ്മാവും മററു ദേവന്മാരും ഭൂലോകവാസികളുടെ ദുരവസ്ഥ കണ്ടു കരുണ തോന്നി മഹാവിഷ്ണുവിൻെറ അടുക്കൽ ചെന്നു് മഹർഷിമാരുടെ അജ്ഞാനം നീക്കാനും വേദങ്ങളേയും യഥാർത്ഥജ്ഞാനത്തേയും പുനരുദ്ധരിക്കാനും പ്രാർത്ഥിച്ചു.

ഈ അവസരത്തിൽ പരാശരമഹർഷി, വിഷ്ണുഭഗവാൻ തൻെറ പുത്രനായി പിറക്കണം എന്നാഗ്രഹിച്ചു് തപസ്സു ചെയ്യുകയായിരുന്നു. ബ്രഹ്മാദിദേവന്മാരേയും ഈ മഹർഷിയേയും ഒരേ സമയത്തു് പ്രീതിപ്പെടുത്താമെന്നു മനസാ നിശ്ചയിച്ച ഭഗവാൻ വിഷ്ണു, പരാശരൻേറയും സത്യവതിയുടേയും പുത്രനായി ഒരു ദ്വീപിൽ ജാതനായി. ദ്വീപിൽ ജനിച്ചവൻ എന്ന അർത്ഥത്തിൽ ദ്വൈപായനൻ എന്ന പേരും കിട്ടി. അമ്മ ആഗ്രഹിക്കുമ്പോൾ വന്നു കണ്ടുകൊള്ളാം എന്നു പ്രതിജ്ഞചെയ്തു ദ്വൈപായനൻ ഉടനെ സ്ഥലം വിട്ടു. അദ്ദേഹം നേരേ പോയതു മേരുപർവ്വതത്തിലേയ്ക്കാണു്.

അദ്ദേഹം വേദങ്ങളെയെല്ലാം പരിശോധിച്ചു ക്രമപ്പെടുത്തി ഋക്, യജുസ്സ്, സാമം, അഥർവ്വം എന്നു നാലായി വിഭജിച്ചു. അവയ്ക്കു ക്രമപ്രകാരം 24, 101, 1000, 12 എന്നിങ്ങനെ ശാഖകളുമുണ്ടു്. ഇങ്ങനെ ചെയ്തതു് അല്പായുസ്സുകളും അല്പബുദ്ധികളുമായ അനന്തരതലമുറകളുടെ സൗകര്യത്തിന്നുവേണ്ടിയാണു്. അതിനാൽ അദ്ദേഹം വേദവ്യാസൻ – വേദങ്ങളെ ക്രമീകരിച്ചവൻ – എന്ന പേരിൽ അറിയപ്പെട്ടു. വേദങ്ങ

ളുടെ ശരിയായ ഉള്ളടക്കം, തത്ത്വം, നിർണ്ണയിക്കു ന്നതിന്നായി അദ്ദേഹം ബ്രഹ്മസൂത്രങ്ങൾ എഴുതി. പിന്നെ വേദവ്യാസൻ വേദതത്ത്വം മനസ്സിലാക്കിത്തരാനായി പതിനെട്ടു പുരാണങ്ങളും പഞ്ചമവേദമെന്നറിയപ്പെടുന്ന മഹാഭാരതവും മററും വിരചിച്ചു. അദ്ദേഹം അതൊക്കെ ദേവന്മാരേയും മഹർഷിമാരേയും വായിച്ചുകേൾപ്പിച്ചു; അവയെ പ്രചരിപ്പിക്കുന്ന പ്രവൃത്തി തൻെറ ശിഷ്യന്മാരിൽ സമർപ്പിക്കുകയും ചെയ്തു. അങ്ങനെ വ്യാസൻ യഥാർത്ഥജ്ഞാനത്തെ മാനവനന്മക്കായി പുനഃസ്ഥാപിച്ചു.

മഹാഭാരതം അനുശാസനപർവ്വത്തിൽ രസകരമായ ഒരു കഥയുണ്ടു്. ഒരു ദിവസം വ്യാസഭഗവാൻ തെരുവീഥിയിലൂടേ നടന്നുപോകുമ്പോൾ ഒരു പുഴ വളരെവേഗം ആ വഴി മുറിച്ചു കടക്കുന്നതു കണ്ടു. അടുത്തെത്താറായ ഒരു വണ്ടി ദേഹത്തിൽ കയറി ഞെരിഞ്ഞു പോകാതിരിക്കുവാൻ വേണ്ടിയാണു് അതത്ര വേഗം പോയിരുന്നതു്. വ്യാസഭഗവാൻ അതിനെ തടഞ്ഞുനിർത്തി, ആ ക്ഷുദ്രശരീരം ഉപേക്ഷിക്കാൻ എന്തിനാണിത്ര വൈമനസ്യം കാണിക്കുന്നതെന്നു ചോദിച്ചു. തനിക്കു് ആ ശരീരത്തിൽതന്നെ മനുഷ്യജീവികൾക്കെന്നപോലെ എല്ലാ ജീവിതസുഖങ്ങളും അനുഭവപ്പെടുന്നുണ്ടെന്നും താൻ എന്തുചെയ്തും അതു സംരക്ഷിക്കുമെന്നും ആ പുഴ മറുപടി പറഞ്ഞു. വ്യാസഭഗവാൻെറ അനുഗ്രഹത്താൽ അതിന്നു പൂർവ്വജന്മസ്മരണയുണ്ടായി; താൻ പൂർവ്വജന്മത്തിൽ ധനവാനും പിശുക്കനുമായ ഒരു കൃഷിക്കാരനായിരുന്നുവെന്നും തൻെറ പിശുക്കു കൊണ്ടാണു് തനിക്കു ഈ ദുരവസ്ഥ വന്നതെന്നും അതു തുടന്നു പറഞ്ഞു. വ്യാസൻ അതിന്നു് ഒരു രാജകീയശരീരവും എല്ലാവിധ സുഖങ്ങളും നല്കാമെന്നു പറഞ്ഞു. പക്ഷേ, ആ ജന്തു ആ രൂപത്തിൽതന്നെ രാജകീയസുഖങ്ങൾ അനുഭവിക്കാനാണു് ഇഷ്ടപ്പെട്ടതു്. വ്യാസഭഗവാൻ അതു സമ്മതിച്ചില്ല. അതിന്നു മനുഷ്യശരീരവും രാജവൈഭവങ്ങളും നല്കി അതിനെ ആ രാജ്യത്തെ രാജാവാക്കി വാഴിച്ചു; മററു രാജാക്കന്മാരെക്കൊണ്ടു് ഇദ്ദേഹത്തെ വന്ദിപ്പിയ്ക്കുകയും ഇദ്ദേഹത്തിന്നു കപ്പം കൊടുപ്പിക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ അനുകമ്പയും ആജ്ഞാശക്തിയും താദൃശമായിരുന്നു.

തൻെറ അവതാരകാര്യം പൂർത്തിയായതോടെ അദ്ദേഹം ബദരിയിലേയ്ക്കു പോയി. ഇന്നു ജനങ്ങൾ തീർത്ഥയാത്ര ചെയ്യുന്ന ബദരിയിലേയ്ക്കല്ല; പ്രത്യുത, മനുഷ്യന്നു്. അപ്രാപ്യമായ ഒരിടത്തേയ്ക്കു്. ഏഴു ചിരഞ്ജീവികളിലൊരാളായ അദ്ദേഹം ഇന്നും അവിടെ നിവസിക്കുന്നുണ്ടത്രെ. ആ പരമഗുരുവിൻെറ അനുഗ്രഹത്തിനായി നമുക്കു പ്രാർത്ഥിക്കാം.

(ശ്രീ എം. രാമറാവുവിൻെറ ഒരു ലേഖനത്തെ ആധാരമാക്കി എഴുതിയതു്.)

---

# വേദാന്തംകൊണ്ടുള്ള പ്രയോജനമെന്തു് ?

പണ്ഡിററു് സി. രാമകൃഷ്ണൻനായർ

വേദാന്തം ഭാരതത്തിൻെറ സമ്പത്താണു്. ഉപനിഷത്തുകളാണതിൻെറ ആധാരം. അവയിലെ ആശയങ്ങൾ തത്ത്വചിന്താപ്രധാനങ്ങളാണു്; എന്നു മാത്രമല്ല, സന്ദേഹരഹിതമായ നിർണ്ണയത്തോടുകൂടി അവ ഉപസംഹരിക്കുന്നതായും കാണുന്നു. പുരാതനന്മാരും ആധുനികരും തങ്ങളുടെ തത്ത്വചിന്തകളുടെ ആദിമൂലമായി സ്വീകരിച്ചതും സ്വീകരിക്കുന്നതും ദൃശ്യമായ പ്രപഞ്ചത്തേത്തന്നെയാകുന്നു. ആദ്യത്തെ ചവിട്ടുപടി പ്രപഞ്ചംതന്നെ. അതിൽനിന്നു ക്രമേണ പുരോഗമിക്കുകയേ നിവൃത്തിയുള്ളൂ. പൂർവ്വികരായ മഹത്തുക്കളുടെ തത്ത്വചിന്തയും ശാസ്ത്രീയവീക്ഷണങ്ങളും ഒരുപോലെ പുരോഗമിച്ചു. ഇന്നത്തെ ശാസ്ത്രജ്ഞന്മാർ ഗോളാന്തരങ്ങളിൽപോലും ഗവേഷണം നടത്തുന്നു. ആയിരം ഗോളങ്ങളിലെ രഹസ്യങ്ങളറിഞ്ഞാലും അവൎക്കു സംതൃപ്തരാകാൻ കഴിയുന്നതല്ല. പ്രകൃതിശക്തികളെ എല്ലാം കീഴടക്കി വിജയ

ധ്വജം സ്ഥാപിക്കുവാൻ മനുഷ്യബുദ്ധിക്കു കഴിഞ്ഞിരിക്കുന്നു എന്നു് തോന്നാം. ഈ അഭിമാനത്തിന്റെ തിരത്തള്ളലിൽ പുളകിതമാനസനായ മനുഷ്യന്റെ മുമ്പിൽ ഈശ്വരൻ, ആത്മാവു്, ആദ്ധ്യാത്മികചിന്തകൾ, വേദോപനിഷത്തുകൾ, മഹർഷിമാർ തുടങ്ങിയവയെല്ലാം എത്രയോ നിസ്സാരങ്ങൾ! ഇങ്ങനെ സർവ്വശക്തികളേയും കീഴടക്കി സിംഹാസനത്തിലിരിക്കുന്ന മനുഷ്യൻ മരണത്തിന്റെ മുമ്പിൽ നിസ്സഹായനാണു്. മഹാരോഗങ്ങൾ അവന്റെ മേൽ ആക്രമണം നടത്തുന്നു. ഭൂമികുലുക്കമോ വെള്ളപ്പൊക്കമോ, കൊടുങ്കാറേറാ, പെരുമഴയോ, വലിയ വേനലോ വരാതെയിരിക്കാനുള്ള കണ്ടുപിടുത്തം ഇതേവരെ ഒന്നുമായില്ല. ആരും ദുഃഖമാഗ്രഹിക്കുന്നില്ലല്ലൊ. പക്ഷെ ദുഃഖം ഒന്നിനുപുറകെ ഒന്നായി വന്നുകൊണ്ടിരിക്കുന്നു. ഇതിന്റെ രഹസ്യമെന്താണു്?

ശാന്തിയും സുഖവും സമാധാനവും ഉണ്ടായിരിക്കാനാണു് ഓരോരുത്തരും അഭിലഷിക്കുന്നതു്. ഈ ലക്ഷ്യം സാധിക്കാനെന്താണു മാർഗ്ഗം ? പുറത്തോട്ടു് ഇങ്ങനെ അന്വേഷിച്ചു നടന്നാൽ സുഖസമാധാനങ്ങളുണ്ടാകുമോ ? ഈ അന്വേഷണത്തിനു് ഒരു അവസാനമുണ്ടോ ? അന്വേഷണഫലമായിക്കണ്ടുകിട്ടുന്ന വസ്തുവിലാണോ സുഖസമാധാനങ്ങളിരിക്കുന്നതു് ? മനസ്സിലാണോ ? സുഖാനുഭവം മാനസികമാണെങ്കിൽ മനശ്ശാന്തി സമ്പാദിക്കുകയല്ലേ സുഖത്തിനു വേണ്ടതു് ? മനസ്സിന്റെ ചാപല്യം നമുക്കു് ദുഃഖമുണ്ടാക്കിയിട്ടുള്ളതു് നാം ഓർക്കുന്നുണ്ടല്ലൊ. ആ ചാപല്യങ്ങളെ ജയിക്കയല്ലേ വേണ്ടതു്? അതിനെന്താണൊരു വഴി? ആത്മജ്ഞാനം സമ്പാദിക്കുക മാത്രം. ആത്മാവു് താൻ തന്നെയാണു്. താനല്ലാത്തതെല്ലാം അനാത്മാക്കളാണു്. ആത്മാവു് സത്യവും, അനാത്മാക്കളെല്ലാം — മനസ്സും മനോമയമായ പ്രപഞ്ചവുമെല്ലാം — അസത്യവുമാണു്. ഇതാണു വേദാന്തം പറയുന്നതു്.

'ദൃശ്യംസർവ്വമനാത്മാ സ്യാദ്ദൃഗേവാത്മാവികാരിണീ'

എന്ന ശാസ്ത്രവാക്യവും ഈ ആശയത്തെ അനുകൂലിക്കുന്നു. ദൃശ്യമായതു് (കണ്ണു മുതലായ ഇന്ദ്രിയങ്ങളാൽ അറിയപ്പെടുന്നതു്) എല്ലാം അനാത്മവസ്തുക്കളാണു്. മാററം കൂടാതെ സത്യമായി എല്ലാററിനേയും അറിഞ്ഞുകൊണ്ടിരിക്കുന്നതു് ആത്മാവുമാത്രമാണു്. ഇങ്ങനെ ആത്മാവിനേയും അനാത്മാവിനേയും തിരിച്ചറിഞ്ഞു്, അനിത്യമായ അനാത്മാക്കളെ തള്ളി, ആത്മാവിന്റെ സാക്ഷാത്ക്കാരം നേടുകയാണു് വേണ്ടതു്. ഇതാണു കോടിക്കണക്കിനുള്ള ഗ്രന്ഥങ്ങളിൽനിന്നും നാം ഗ്രഹിക്കേണ്ടതായ തത്ത്വം. ഇതിനു വിഷയാഭിമുഖമായി ബഹിർഗ്ഗമിക്കുന്ന മനസ്സിനെ ആത്മാഭിമുഖമാക്കണം. അതു സാധിക്കണമെങ്കിൽ ധീരതയും ബലവും ആവശ്യമാണു്. 'കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷത്' എന്നു കാഠകശ്രുതിയിൽ പറയുന്നു,

അന്തരാത്മദൃഷ്ടി ധീരനു മാത്രമേ ഉണ്ടാകു. ധീയുള്ളവനാണു് ധീരൻ. ധീ ബുദ്ധിയാണു്. അപ്പോൾ ബുദ്ധിയുള്ളവൻ, വിവരമുള്ളവൻ, തന്റേടമുള്ളവൻ എന്നൊക്കെയാണു് 'ധീര' ശബ്ദത്തിന്റെ അർത്ഥം. ധീരനായ, ബുദ്ധിമാനായ, ഒരുവനു മാത്രമേ ഏതിന്റെയും മുൻപും പിൻപും ആലോചിക്കുവാൻ കഴിയൂ. അവൻ അനുഭവത്തെ മുൻനിർത്തി ശ്രദ്ധയോടെ കാര്യങ്ങൾ ചെയ്യുന്നു. അതിനാൽ വിഷമമേറിയ പരിതഃസ്ഥിതികളിൽപോലും അവൻ അസ്വസ്ഥനാകുന്നില്ല. തന്റെ ബുദ്ധി കൈയ്‌വിടുന്നില്ല. 'വികാരഹേതൗ സതി വിക്രിയന്തേ യേഷാം ന ചേതാംസി ത ഏവ ധീരാഃ' (തന്നിൽ വികാരമുണ്ടാക്കാവുന്ന പരിതഃസ്ഥിതികളുണ്ടായാലും ഇളക്കമില്ലാത്തവരാണു് ധീരന്മാർ) എന്നു് കാളിദാസവചനവുമുണ്ടല്ലൊ. എന്തെങ്കിലും കേട്ടാൽ കഠാരിയുമായി ചാടുന്നവനാണു ധീരനെന്നു പലരും ധരിച്ചിട്ടുള്ളതു തെററാണു്. അവനാണു ഭീരു; ഭയചകിതൻ. ബുദ്ധിപൂർവ്വം ആലോചിക്കുവാൻ കഴിയത്തക്ക അചഞ്ചലഭാവമാണു് ധൈര്യം. 'ധീരസ്തത്ര ന മുഹ്യതി.' (ധീരൻ ഇളകുന്നില്ല.) സുഖദുഃഖങ്ങൾ സമാനമായിക്കാണുന്നതിനാൽ അതിലൊന്നിലും അയാൾക്കു ചാഞ്ചല്യമില്ല.

ഇതുപോലെതന്നെയാണു് ബലവും. ബുദ്ധിബലം, ദ്രവ്യബലം, സംഘബലം, ആത്മബലം എന്നെല്ലാം നാം കേട്ടിട്ടുണ്ടു്. ദുർബ്ബലനെക്കൊണ്ടു് ഒന്നും നേടാൻ സാധിക്കില്ല. ധർമ്മം, അർത്ഥം, കാമം, മോക്ഷം ഈ നാലു പുരുഷാർത്ഥങ്ങളും ദുർബ്ബലനു ലഭ്യമല്ല. ഭഗവാൻ പറയുന്നു:

'ബലം ബലവതാമസ്മി കാമരാഗവിവർജ്ജിതം.' ബലവാന്മാരിലുള്ള ബലം – കാമരാഗങ്ങളിൽ നിന്നു മുക്തമായ ബലം – വിജയം നേടാനുള്ള ശക്തി എന്നൊന്നുണ്ടു്. അതു് എൻെറ വിഭൂതിയാണു്,' എന്നു്. ബലമില്ലാത്ത മനോവൃത്തിയെ ദൗർബ്ബല്യമെന്നു പറയുന്നു. എത്രയോ നിന്ദ്യമാണതു്.

ക്ഷുദ്രം ഹൃദയദൗർബ്ബല്യം
ത്യക്ത്വോത്തിഷ്ഠ പരന്തപ.

എന്നു് ദുർബ്ബലതയെ നിന്ദിക്കുന്നുണ്ടു്. പ്രത്യക്ഷമായ ഈ ലോകത്തിൽ ഒന്നും നേടാത്ത ദുർബ്ബലൻ അപ്രത്യക്ഷമായ ലോകത്തിൽ എന്തെങ്കിലും നേടുമെന്നു വിചാരിക്കാവുന്നതല്ല. 'നാത്മലാഭാത് പരോ ലാഭഃ.'ആത്മസാക്ഷാത്കാരം നേടുക എന്നതിനേക്കാൾ കൂടുതലായി ഒന്നും നേടേണ്ടതായിട്ടില്ല. 'നായമാത്മാ ബലഹീനേന ലഭ്യഃ.' ബലഹീനനായ ആളിനു് ആത്മാവിനെ പ്രാപിക്കുക സാദ്ധ്യമല്ല എന്നും, 'ബലേന ലോകസ്തിഷ്ഠതി.' ബലത്തിൻെറ ആധാരത്തിന്മേലാണു് ഈ ലോകം നില്ക്കുന്നതു് എന്നും, ശ്രുതികൾ ഘോഷിക്കുന്നു. ഇങ്ങനെ ധീരതയും തൻേറടവും ബലവും ഉള്ളവനുമാത്രമേ ആത്മലാഭമുണ്ടാവുകയുള്ളു.

ശ്രീ നാരദമഹർഷി എല്ലാ വിദ്യകളും അഭ്യസിച്ചിട്ടും തൃപ്തി ലഭിക്കായ്കയാൽ സനത്കുമാരമഹർഷിയെ സമീപിച്ചു്, തന്നെ അദ്ധ്യയനം ചെയ്യിക്കണമെന്നപേക്ഷിച്ചു. അപ്പോൾ, 'അങ്ങേയ്ക്കു് എന്തെല്ലാമറിയാമെന്നു പറഞ്ഞാൽ അതിനപ്പുറത്തുള്ളതു് ഉപദേശിച്ചുതരാ'മെന്നു് സനത്കുമാരമഹർഷി പറഞ്ഞു.

'ഭഗവാനേ, ഋക്കു മുതലായ നാലു വേദങ്ങളും പഞ്ചമവേദമായ മഹാഭാരതം, ഇതിഹാസം, പുരാണം, ശ്രാദ്ധകല്പം, ഗണിതശാസ്ത്രം, പ്രശ്നശാസ്ത്രം, നിധിശാസ്ത്രം, തർക്കശാസ്ത്രം, നീതിശാസ്ത്രം, ഭൂതവിദ്യ, ദേവവിദ്യ, ക്ഷത്രവിദ്യ, നക്ഷത്രവിദ്യ, സർപ്പവിദ്യ തുടങ്ങിയവയെല്ലാം എനിക്കറിയാം. കേവലം മന്ത്രവിത്തുമാത്രമാണു ഞാൻ. ഞാൻ ആത്മാവിനെ അറിയുന്നില്ല. ആത്മാവിനെ അറിഞ്ഞവൻ സകലവിധ ദുഃഖങ്ങളേയും തരണം ചെയ്യുന്നു എന്നു് അങ്ങേപ്പോലുള്ളവരിൽനിന്നു ഞാൻ കേട്ടിട്ടുണ്ടു്. അതിനാൽ ഞാൻ വ്യസനിക്കുന്നു. ഭഗവാനേ, അപ്രകാരം ദുഃഖിക്കുന്ന എന്നെ ശോകത്തിൻെറ മറുകര കടത്തിയാലും.' എന്നു നാരദമഹർഷി വിനയപൂർവ്വം അപേക്ഷിച്ചു.

വിദ്യയെ 'പരാ' എന്നും 'അപരാ' എന്നും രണ്ടായി വിഭജിച്ചിട്ടുണ്ടു്. മുകളിൽ പറഞ്ഞതെല്ലാം അപരവിദ്യകളാണു്. അവയെല്ലാം അഭ്യസിച്ചിരിക്കുന്നതു് പരവിദ്യാലാഭത്തിനു സഹായകവുമാണു്. അപരാവിദ്യയുടെ ജ്ഞാനംകൊണ്ടു് ധർമ്മാധർമ്മങ്ങളെ തിരിച്ചറിയാറാകും, ധർമ്മാനുഷ്ഠാനംകൊണ്ടു് സത്ത്വശുദ്ധിയുണ്ടാകും. ശുദ്ധസത്ത്വനായ സാധകനു് തത്ത്വദർശിയായ ഒരു ആചാര്യൻെറ ഉപദേശമുണ്ടായേ മതിയാകൂ. അദ്ദേഹത്തിൽനിന്നു ലഭിക്കുന്ന വേദാന്തോപദേശം, ശ്രവണം, മനനം, നിദിദ്ധ്യാസനം എന്നിവകൊണ്ടു സാക്ഷാത്കരിച്ചാൽ അഖണ്ഡപരിപൂർണ്ണസച്ചിദാനന്ദാത്മകവും നിത്യശുദ്ധബുദ്ധമുക്തസ്വരൂപവുമായ ബ്രഹ്മം താനാണെന്നും തന്നിൽനിന്നന്യമായി യാതൊരു വസ്തുവുമില്ലെന്നും (മത്തഃ പരതരം നാന്യത്) ഉള്ള യാഥാർത്ഥ്യം ബോധിക്കും. ഇതു കേവലം വാചകങ്ങൾ കൊണ്ടുള്ള ഒരു 'കസത്തായി'ട്ടാണു് പലരും ധരിച്ചിരിക്കുന്നതു്.

അനുഭൂതിസമ്പന്നനായ ഒരു ഗുരുവിനു് അർഹനായ ഒരു ശിഷ്യനിൽ ഈ ബോധമുണ്ടാക്കാൻ കഴിയുമെന്നുള്ളതു തീർച്ചയാണു്. ബാഹ്യവിഷയങ്ങളുടെ സിദ്ധികൾക്കുവേണ്ടി ജീവത്യാഗം ചെയ്യാൻപോലും മനുഷ്യൻ സന്നദ്ധനാകുന്നു. അതുപോലെയോ അതിനേക്കാൾ കൂടുതലായോ പ്രയത്നം ചെയ്യെങ്കിലേ ആത്മലാഭമുണ്ടാവുകയുള്ളു. ക്ഷുരകൻെറ കത്തിയുടെ വായ്ത്തലയിൽക്കൂടി ചവിട്ടി നടക്കുന്നതുപോലെ പ്രയാസമേറിയ ഒന്നാണു് ഈ മാർഗ്ഗമെന്നു ശ്രുതികളും പറയുന്നുണ്ടു്. * ആത്മനിഷ്ഠ നമ്മുടെ അത്യന്താവശ്യമാകണം. ആ മാർഗ്ഗത്തിലേയ്ക്കു് നാം മനഃപൂർവ്വം കാൽവെച്ചാൽ അവിടെ അനവധി സുഗമമായ പ്രക്രിയകളുണ്ടു്. അങ്ങോട്ടു് എത്തിനോക്കാതെ എല്ലാം അന്ധവിശ്വാസമെന്നു പറഞ്ഞു് പുറംതള്ളുന്നവരെ ഈ തത്ത്വങ്ങൾ കെട്ടിയേല്പിച്ചാൽ അതു് അപകട

* ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ
ദുർഗ്ഗം പഥസ്തത് കവയോ വദന്തി.

മാണ്. അതുകൊണ്ടാണ വേദാന്തത്തിന്ന് അർഹനായവന്ന മാത്രമേ അതു് ഉപദേശിക്കാവൂ എന്ന പറഞ്ഞിട്ടുള്ളതു്. 'ഇദം തു തേ ഗുഹ്യതമം.' (ഏററവും രഹസ്യം) എന്ന ഗീത പറഞ്ഞതും അതുകൊണ്ടാണ്.

വിധിപ്രകാരം വേദാന്തം ഗ്രഹിച്ച് അഭ്യസിച്ച് ആത്മസാക്ഷാത്കാരം നേടുന്നതുകൊണ്ടുള്ള പ്രയോജനമെന്താണ് എന്നാണെങ്കിൽ:

തമാത്മസ്ഥം യേഽനുപശ്യന്തി ധീരാഃ
തേഷാം സുഖം ശാശ്വതം നേതരേഷാം.
തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.

ജഗത്തിലും ജീവാത്മാവിലും തിങ്ങിനിറഞ്ഞും അവയെ കവിഞ്ഞു് അനന്തമായി പരന്നും കിടക്കുന്ന ബ്രഹ്മസത്തയെ – ഏകനായ പരമാത്മാവിനെ – മനുഷ്യൻ തന്റെ ആത്മതത്ത്വം വഴി – ദർശിക്കുമ്പോൾ അഴിവില്ലാത്ത സുഖവും ശാന്തിയും അനുഭവിക്കുന്നു. ഇതത്രേ മോക്ഷം. അല്ലാത്തവർക്ക് ആ ശാന്തിയും സുഖവും കിട്ടുന്നില്ല. ഇതാണ വേദാന്തംകൊണ്ടുള്ള പ്രയോജനം.

---

# തപ, തപ

## ടി. എം. ത്രിവിക്രമൻ നമ്പൂതിരിപ്പാട്

ഭീഷ്മർ വിചിത്രവീര്യന്ന വേൾക്കാനുള്ള കന്യകമാരെ കൊണ്ടുവരാനായി അംബ, അംബിക, അംബാലിക എന്നീ കാശീരാജകുമാരിമാരുടെ സ്വയംവരത്തിന്ന പോയി. അവിടെ വെച്ച് എതിർക്കാൻ വന്ന രാജാക്കന്മാരെയെല്ലാം തോൽപിച്ച് അദ്ദേഹം ആ കുമാരിമാരെ ഹസ്തിനാപുരിയിലേയ്ക്കു കൊണ്ടുപോരുകയും ചെയ്തു. പിന്നെ വിചിത്രവീര്യന്റെ വിവാഹത്തിന്നുള്ള ഒരുക്കങ്ങൾ തുടങ്ങി. അപ്പോൾ അംബ താൻ സാല്വനിൽ അനുരക്തയാണെന്നും പണ്ടേ അദ്ദേഹത്തെ മനസാ വരിച്ചുകഴിഞ്ഞിരിയ്ക്കുന്നു എന്നും പറഞ്ഞു. ഭീഷ്മർ അവളെ സാല്വന്റെ അടുക്കലേയ്ക്കു് വേണ്ട രക്ഷയോടെ പറഞ്ഞയച്ചു. സാല്വൻ അവളെ കൈക്കൊണ്ടില്ല. ഹതാശയായി അവൾ മുനിവാടങ്ങളിൽ പോയി പാർപ്പായി. അങ്ങനെയിരിയ്ക്കെ ഒരുനാൾ അവളുടെ അമ്മയുടെ അച്ഛനായ ഹോത്രവാഹനനെന്ന രാജർഷി അവിടെ വന്നു. ദൗഹിത്രിയുടെ സ്ഥിതി കണ്ടു് മനസ്സലിഞ്ഞ അദ്ദേഹം തന്റെ സുഹൃത്തായ പരശുരാമനെ ശരണം പ്രാപിച്ചാൽ ദുഃഖനിവൃത്തിയുണ്ടാവും എന്ന പറഞ്ഞു് അവളെ ആശ്വസിപ്പിച്ചു. യദൃച്ഛയാ പിറേറന്നു് രാമൻ അവിടെ എത്തി. കാര്യമെല്ലാമറിഞ്ഞപ്പോൾ അദ്ദേഹം ഭീഷ്മരെ ഒരു പാഠം പഠിപ്പിയ്ക്കാമെന്നേററു. എന്നിട്ടു് നേരെ കുരുക്ഷേത്രത്തിൽചെന്നു് ഭീഷ്മരോടു്, ഒന്നുകിൽ അംബയെ കൈക്കൊള്ളണം, അല്ലെങ്കിൽ മരിയ്ക്കാൻ തയ്യാറായിക്കൊള്ളണം എന്നാജ്ഞാപിച്ചു. ഭീഷ്മർക്ക് സംശയമുണ്ടായില്ല. അദ്ദേഹം യുദ്ധത്തിന്നൊരുങ്ങി. പഠിച്ച പണിയൊക്കെ നോക്കിയിട്ടും രാമന്നു് ഭീഷ്മരെ ജയിയ്ക്കാൻ പററിയില്ല. അദ്ദേഹം അംബയുടെ മുമ്പിൽ കൈയ് മലർത്തി. അവൾ ഏതു വിധവും ഭീഷ്മരെ കൊല്ലണമെന്നുറച്ചു് തപസ്സു തുടങ്ങി; അവസാനം ചിതയിൽ ചാടി ശരീരം ഉപേക്ഷിയ്ക്കുകയും ചെയ്തു. (മഹാഭാരതം, ഉദ്യോഗപർവ്വം, അദ്ധ്യായം 173 മുതൽ 187 കൂടി) അവളുടെ പുനർജ്ജന്മമത്രേ ശിഖണ്ഡി.

അംബയ്ക്കു് ഭീഷ്മരോടു് ഇത്രയും ദൃഢവും തീവ്രവുമായ ക്രോധമുണ്ടാവാൻ കാരണമെന്തു്? അവളുടെ സാല്വവിഷയകമായ കാമം ഭീഷ്മർ കാരണം സഫലമാവാതെ പോയി എന്നതു തന്നെ എന്ന പറയാം. എന്നാൽ, അതിൽ വാസ്തവത്തിൽ ഭീഷ്മർ അപരാധിയാണോ? അദ്ദേഹം അംബയേയും അനുജത്തിമാരേയും സ്വയംവരസദസ്സിൽനിന്നപഹരിച്ചതു് അക്കാലത്തെ ക്ഷത്രിയർക്കു് അവിഹിതമായ ഒന്നായിരുന്നില്ല. അതിനാൽ, അതൊരു തെററായിപ്പോയി എന്ന പറയാൻ വയ്യ. അംബയുടെ

ഹൃദയം സാല്വനിലായിരിയ്ക്കയല്ലേ അവളെ അപഹരിച്ചതു് എന്നാണെങ്കിൽ, ആ കാര്യം അദ്ദേഹം അശേഷം അറിഞ്ഞിരുന്നില്ല. അതു് അംബതന്നെ തുറന്നുപറയുന്നുമുണ്ടു്:

അപനീതാസ്മി ഭീഷ്മേണ ഭഗവന്നവിജാനതാ
നാഭിജാനാതി മേ ഭീഷ്മോ ബ്രഹ്മൻ സാല്വഗതം മനഃ.

കാര്യം മനസ്സിലായപ്പോഠം അദ്ദേഹം അവളെ സാല്വൻെറ അടുക്കലേയ്ക്കു് പറഞ്ഞയയ്ക്കുകയും ചെയ്തു. അപ്പോഠം തൻെറ സാല്വനോടുള്ള കാമത്തിന്നു ഭീഷ്മർ മുടക്കംവരുത്തി എന്നു് അവഠംക്കു തോന്നാൻ ന്യായമെന്തു് ?

എന്നു മാത്രമല്ല, സാല്വനിൽ അത്രയും ദൃഢമായ കാമമുണ്ടായിരുന്നുവെങ്കിൽ എന്തേ അവഠം അക്കാര്യം സ്വയംവരസമയത്തേ തുറന്നു പറയാഞ്ഞതു് ? എന്തിന്നു് വിചിത്രവീര്യൻെറ വിവാഹത്തിന്നുള്ള ഒരുക്കങ്ങഠം തുടങ്ങുന്നതു വരെ കാത്തിരുന്നു? ഭീഷ്മരാണു് തന്നെ പരിഗ്രഹിയ്ക്കാൻ പോകുന്നതു് എന്നായിരുന്നുവോ അതുവരേയും അവളുടെ വിചാരം ? വിചിത്രവീര്യൻെറ പത്നിയാവുന്നതിലായിരുന്നു അവഠംക്കു് വിരോധം എന്നുണ്ടോ? സാല്വന്നു പകരം ഭീഷ്മരെ കിട്ടിയാലും തൃപ്തിപ്പെട്ടമായിരുന്നു അവഠം എന്നുണ്ടോ ?

ഉണ്ടു്, അങ്ങനെയാണു് വിചാരിയ്ക്കേണ്ടതു്. സാല്വനടക്കമുള്ള രാജാക്കന്മാരെയെല്ലാം ഒററയ്ക്കെതിർത്തു തോൽപിച്ച ഭീഷ്മരുടെ പരാക്രമം കണ്ടപ്പോഠം അവളുടെ മനസ്സു് സാല്വനെ വിട്ടു് ഭീഷ്മരെ പിടികൂടി. പക്ഷേ, പിന്നീടവഠംക്കു മനസ്സിലായി, ഭീഷ്മർ തൻെറ പിടിയിൽ പെടുന്ന ആളല്ല എന്നു്. അപ്പോഠം അവളുടെ കാമം വഴി മുടങ്ങി ക്രോധത്തിൻെറ രൂപം കൈക്കൊള്ളുകയും ചെയ്തു. സാല്വനോടുള്ള കാമമല്ല, ഭീഷ്മരോടുതന്നെയുള്ള കാമമാണു്, അവളുടെ ഭീഷ്മരോടുള്ള ക്രോധത്തിൻെറ ബീജം എന്നർത്ഥം.

എങ്കിൽ, എന്തുകൊണ്ടവഠം ആ കാമത്തിൻെറ സാഫല്യത്തിന്നുവേണ്ടി തപസ്സു ചെയ്തില്ല ? എന്തുകൊണ്ടു് അതിന്നുവേണ്ടിയായില്ല അവളുടെ തപസ്സു് ? പണ്ടേ സന്ന്യസ്തകാമനായ ഭീഷ്മരെ വശീകരിയ്ക്കാൻ തപസ്സുകൊണ്ടാവുമോ എന്നാണെങ്കിൽ, ക്ഷത്രിയകുലാന്തകനായ പരശുരാമനുപോലും അജയ്യനായ ഭീഷ്മരെ സംഹരിയ്ക്കാൻ തപസ്സുകൊണ്ടാവുമോ ? പിന്നെ, സാക്ഷാൽ കാമാന്തകനെപ്പോലും ഒരാഠം പണ്ടു് തപസ്സുകൊണ്ടു് വശീകരിയ്ക്കുകയുമുണ്ടായില്ലേ ?

അപ്പോഠം ഒന്നേ ഇവിടെ സമാധാനമുള്ളു. ഭീഷ്മരിൽ അത്രയും ഏകാഗ്രവും ഉത്കടവുമായ കാമം ഇല്ലാതിരുന്നതുകൊണ്ടാണു്, നെടുനാളത്തെ തപഃക്ലേശം സഹിച്ചും ഭീഷ്മരെ പ്രാപിച്ചേ കഴിയൂ എന്ന തോന്നൽ ഇല്ലാതിരുന്നതുകൊണ്ടാണു്, അംബ ഭീഷ്മരിലുള്ള കാമത്തിൻെറ സാഫല്യത്തിന്നുവേണ്ടി തപസ്സിന്നൊരുങ്ങാഞ്ഞതു്. ഭീഷ്മരിൽ അത്രയ്ക്കു കാമം ഉണ്ടായിരുന്നുവെങ്കിൽ അവഠം ഭീഷ്മരല്ല, വിചിത്രവീര്യനാണു് തന്നെ പരിണയിയ്ക്കാൻ പോകുന്നതു് എന്നു മനസ്സിലായപ്പോഠം നേരേ സാല്വൻെറ അടുക്കലേയ്ക്കു് പുറപ്പെട്ടമായിരുന്നില്ല; ഭീഷ്മരല്ലെങ്കിൽ സാല്വൻ എന്നവഠംക്കു തോന്നുമായിരുന്നില്ല.

ശരി. അങ്ങനെ ഭീഷ്മരെ കിട്ടാൻവേണ്ടി തപസ്സു ചെയ്തില്ല എന്നതു് അംബയ്ക്കു് ഒരു മേന്മയോ താഴ്മയോ ? അവഠം ഭീഷ്മരെ കിട്ടാൻ വേണ്ടി തപസ്സു ചെയ്തിരുന്നുവെങ്കിൽ അതു് ശ്ലാഘ്യമാകുമായിരുന്നുവോ ഇല്ലയോ ?

ഒരാളിലുള്ള കാമം എന്നു വെച്ചാൽ അയാളിൽനിന്നു സുഖം കിട്ടണമെന്ന വിചാരമാണു്, സ്വാർത്ഥമാണു്, സംശയമില്ല. അപ്പോഠം, ആ കാമത്തിൻെറ സാഫല്യത്തിന്നുവേണ്ടിയുള്ള തപസ്സു് എന്നുവെച്ചാൽ സ്വാർത്ഥത്തിന്നു വേണ്ടിയുള്ള തപസ്സാണു്, അതിലും സംശയമില്ല. എന്നാൽ, ഈ തപസ്സു് എന്നു വെച്ചാൽ എന്താണു് ? കായികവും വാചികവും മാനസികവുമായ എല്ലാ വ്യാപാരങ്ങളേയും പരിപൂർണ്ണമായി നിയന്ത്രിച്ചു് ആത്മാവിനെ വിശ്വാത്മാവിൽ ലയിപ്പിയ്ക്കുവാനുള്ള ശ്രമംതന്നെ. സ്വതേ ഓരോ സ്വാർത്ഥത്തിന്നുവേണ്ടി മനസ്സുകൊണ്ടും വാക്കുകൊണ്ടും ശരീരംകൊണ്ടും ചെയ്യാറുള്ള പ്രവൃത്തികളെയെല്ലാം വേണ്ടെന്നുവെച്ചു് അവയെ ധർമ്മത്തിന്നുവേണ്ടിയാക്കുകയാണു് ഈ നിയന്ത്രണം. ഇതിൻെറ ഫലം ആത്മാവിൻെറ വികാസമാണു്. 'ഞാൻ' ഈ ശരീരത്തിൻെറ കെട്ടുപാടിൽനിന്നു് കുറേശ്ശെയായി വിമുക്തി നേടുകയാണു്. ആത്മാവിനെ വിശ്വാത്മാവിൽ

ലയിപ്പിക്കാനുള്ള ശ്രമത്തിൻെറ ഫലമാകട്ടേ, ആത്മാവിൻെറ വികാസമാണെന്നു് സ്പഷ്ടവുമാണു്. അങ്ങനെ തപസ്സിൻെറ ഫലം ആത്മവികാസമത്രെ. എത്രത്തോളമാണു് ആത്മാവു് വികാസം നേടുന്നതു്, അത്രത്തോളമാണു് ആത്മാവിൻെറ വളച്ച്.

ശരി. എന്നാൽ ഈ തപസ്സ് ഒരാളിലുള്ള കാമം സഫലമാവുന്നതിന്നു വേണ്ടിയാവുമ്പോഴോ? അപ്പോഴും അവിടെ ത്രികരണ വ്യാപാരങ്ങളുടെ നിയന്ത്രണവും ആത്മാവിൻെറ വിശ്വാത്മാഭിമുഖ്യവും ഉണ്ടു്; അല്ലെങ്കിൽ അതു് തപസ്സാവില്ലല്ലൊ. അങ്ങനെ അവിടെയും ആത്മാവിൻെറ വികാസമുണ്ടു്. പിന്നെ ഒന്നുള്ളതു് ഒരു വ്യക്തിയെ സ്വന്തം സുഖത്തിന്നു വേണ്ടി തൻേറതാക്കാനുള്ള അഭിലാഷമാണു്. ഇതു് സ്വാൎത്ഥംതന്നെ. എന്നാൽ, അയാളെ തൻേറതാക്കുക എന്നാൽ അയാളെക്കൂടി ഉൾക്കൊള്ളുമാറു് തൻെറ ആത്മാവു് വികാസം നേടുകയാകുന്നു. അങ്ങനെ ഈ തപസ്സിൽ കുറെ അംശം ആത്മാവിൻെറ വികാസത്തിന്നനുകൂലവും കുറെ അംശം അതിന്നു വിരുദ്ധവുമാണു്. എങ്കിലും, ആകെ മൻതൂക്കം ആത്മാവിൻെറ വികാസത്തിന്നുതന്നെയാകുന്നു.

അതിനാൽ, ഒരാളിലുള്ള കാമത്തിൻെറ സാഫല്യത്തിന്നുവേണ്ടി തപസ്സ ചെയ്യുന്നതു് ശരിയാണോ? അതെ, ആ കാമത്തെ വിവേകം കൊണ്ടു് നിഷ്കാസനം ചെയ്യാൻ സാധിക്കാത്തേടത്തു് തീൎച്ചയായും അതെ, എന്നാണതിന്നുത്തരം. കാരണം, മറിച്ചായാൽ സ്ഥിതി ഇതിലും കഷ്ടമാണു് എന്നതുതന്നെ. അങ്ങനെയായാൽ സഫലമാവാത്ത കാമവും തജ്ജന്യമായ ക്രോധവും ഉള്ളിൽക്കിടന്നു് നീറിനീറി ആത്മാവിനെ ക്ഷീണിപ്പിക്കുകയാവുമല്ലൊ ഫലം.

അപ്പോൾ അംബയും, ഭീഷ്മരിലുള്ള കാമത്തെ വിവേകംകൊണ്ടു് ഉച്ചാടനം ചെയ്യാൻ സാധ്യമാവാതെ വന്ന സ്ഥിതിക്കു് ആ കാമം സഫലമാവാൻവേണ്ടി തപസ്സ ചെയ്യുകയാണു് വേണ്ടിയിരുന്നതു്. അതിൽ സംശയമില്ല. എന്നാൽ അവൾക്കു് ഭീഷ്മരെ വശീകരിക്കാൻ സാധിച്ചാലും ഇല്ലെങ്കിലും ആത്മവികാസം നേടാൻ തീൎച്ചയായും സാധിക്കുമായിരുന്നു.

ഇവിടെ ഒരു ശങ്ക വരാം: അംബ തപസ്സ ചെയ്തുവല്ലൊ, ഘോരമായ തപസ്സ്! അതു് ഭീഷ്മരോടുള്ള കാമം സഫലമാവാനായിരുന്നില്ല, ക്രോധം സഫലമാവാനായിരുന്നു എന്നല്ലേ ഉള്ളു? അപ്പോഴും അവൾക്കു് തപസ്സകൊണ്ടുള്ള മെച്ചം സിദ്ധിക്കില്ലേ? ഉവ്വ്. അങ്ങനെ തപസ്സ ചെയ്തതു് ഭീഷ്മരോടുള്ള ക്രോധത്തിൽ നീറിനീറി ആത്മാവിനെ നശിക്കാൻ വിടുക എന്നതിനേക്കാൾ ഭേദമായി; സംശയമില്ല. കാരണം, എന്തായാലും തപസ്സിൽ കരണത്രയനിയന്ത്രണത്തിൻേറയും ആത്മാവിൻെറ വിശ്വാത്മാഭിമുഖ്യത്തിൻേറയും പരിശീലനമുള്ളതുകൊണ്ടു് കുറെയെങ്കിലും ആത്മവികാസം സിദ്ധിക്കാതിരിക്കില്ല എന്നതു തന്നെ. എങ്കിലും ആ തപസ്സ് കാമത്തിന്നായിരുന്നുവെങ്കിൽ അവൾക്കു് ഇതിലധികം ആത്മവികാസം സിദ്ധിച്ചേനെ. കാരണം, കാമമൂലകവും ക്രോധമൂലകവുമായ തപസ്സുകൾക്കു തമ്മിലുള്ള ഭേദംതന്നെ. ആ ഭേദം ഇതത്രേ: ആദ്യത്തേതിൽ ആരിലാണോ കാമം, ആ ആളെ സ്വാൎത്ഥത്തിന്നുപയോഗപ്പെടുത്തണം എന്ന വിചാരമാകുന്ന ആത്മവികാസവിരുദ്ധമായ അംശവും, ആ ആളെ സ്വന്തമാക്കണം എന്ന വിചാരമാകുന്ന ആത്മവികാസാനുകൂലമായ അംശവും ഉണ്ടു്. രണ്ടാമത്തേതിലാകട്ടേ, ആ ആളോടുള്ള കടുത്ത ദ്വൈതബുദ്ധിയാകുന്ന ആത്മവികാസവിരുദ്ധമായ അംശം മാത്രമേ ഉള്ളു. ആദ്യത്തേതിൽ നഷ്ടവും ലാഭവുമുണ്ടു്; രണ്ടാമത്തേതിൽ നഷ്ടം മാത്രമേ ഉള്ളു എന്നൎത്ഥം.

കാമത്തെ വിവേകംകൊണ്ടു് ദൂരീകരിക്കേണ്ടതാണു്, ശ്രേയസ്സിന്നു അതു് അത്യാവശ്യമാണു്; എന്നാൽ, അതു സാധ്യമാവാതെവരുമ്പോൾ കാമത്തിൻെറ സാഫല്യത്തിന്നുവേണ്ടി തപസ്സ ചെയ്യുകയാണു് നല്ലതു്; ക്രമേണയെങ്കിലും, അല്പാല്പമായിട്ടെങ്കിലും, ശ്രേയസ്സ് നേടാൻ അതാണുപകരിക്കുക. സൎവ്വഥാ 'തപ, തപ,' എന്നു ചുരുക്കം.

# കാലത്തിൻെറ കൈയ്യിലെ കളിപ്പാട്ടങ്ങൾ

സി. ദാമോദരമേനോൻ

കാലത്തിനെപ്പോഠം കറുക്കുന്നുവോ മുഖ—
മീലോകമപ്പോളിരുട്ടിൽ പതിക്കയായ്.
കാലമെപ്പോഴൊന്നു പുഞ്ചിരിക്കൊണ്ടിട്ട—
മീലോകമപ്പോഠം തെളിഞ്ഞു ലസിക്കയായ്.
മീതെ വത്തിച്ചവർ താഴെയാം കാൽക്ഷണാൽ
മീതെയാം കാൽക്ഷണാൽ, താഴെ വത്തിച്ചവർ.
നമ്മളെക്കൊണ്ടൊക്കെയിട്ടു തെരുതെരെ-
യമ്മാനമാട്ടുന്നു കാലംതിരുവടി.

കുരുക്ഷേത്രയുദ്ധം അവസാനിച്ചു. പാണ്ഡവർ വിജയിച്ചു. ആ വിജയത്തെ സ്ഥിരീകരിക്കുവാൻ പാണ്ഡവന്മാർ ഒരു അശ്വമേധവും നടത്തി. യുധിഷ്ഠിരൻ സാവ്വഭൌമനായിത്തീന്നു.

പക്ഷെ, അധികകാലം ആ സാമ്രാജ്യസൗഖ്യം അനുഭവിച്ചുകൊണ്ടിരിക്കുവാൻ പാണ്ഡവക്കു സാധിച്ചില്ല. കാരണം, സാമ്രാജ്യാധികാരം കൈയ്‌വന്ന മാൎഗ്ഗങ്ങളിലേയ്ക്കു് മനസ്സു തിരിയുമ്പോഠം പാണ്ഡവക്കും ദ്രൗപദിക്കും മനശ്ശാന്തി നശിച്ചുകൊണ്ടിരുന്നു. എങ്ങനെ മനസ്സാക്ഷിക്കുത്തു് ഇല്ലാതിരിക്കും? കുരുക്ഷേത്രത്തിൽ എത്ര ജനങ്ങഠം നശിച്ചു! എത്ര സ്ത്രീകളും കുട്ടികളും അനാഥരായി! ജീവിതത്തിലെ സവ്വവിധസ്നേഹബന്ധങ്ങളും അററതോടെ ധൃതരാഷ്ട്രരും ഗാന്ധാരിയും തപസ്സിനായി വനം പൂകി. കുന്തിയും അവരെ അനുഗമിച്ചു. ദ്വാരകയിൽ യാദവന്മാർ പരസ്പരം തമ്മിൽത്തല്ലി നശിച്ചു. ശ്രീകൃഷ്ണനും തൻെറ വിശ്വലീല ഉപസംഹരിച്ചു. ചുരുക്കത്തിൽ, പാണ്ഡവന്മാരുടെ കൈയ്യിൽ വന്നതു സാമ്രാജ്യത്തിൻെറ അസ്ഥിപഞ്ജരം മാത്രം. അതിൻെറ പ്രാണനും മാംസമേദസ്സുകളും ഒക്കെ പൊയ്ക്കഴിഞ്ഞിരുന്നു. ഈ ലോകം മുഴുവൻ ശൂന്യമായി അവക്കനുഭവപ്പെട്ടു. ജീവിതത്തിൻെറ മാധുൎയ്യം അല്പം പോലും അവശേഷിച്ചില്ല. അവർ പരീക്ഷിത്തിനെ സിംഹാസനത്തിൽ വാഴിച്ചു് ഹിമാലയത്തിലേയ്ക്കു യാത്രയായി. ദ്രൗപദിയുമുണ്ടു് കൂടെ. ഒരു സരസ്സിൻെറ സമീപത്തു് എത്തി. ഒരു ദിവ്യപുരുഷൻ മുമ്പിൽ പ്രത്യക്ഷപ്പെട്ടു് അജ്ജുനനോടു കല്പിച്ചു: 'ഫൽഗ്ഗുന, നീ എന്തിനാണു് തീൎത്ഥയാത്രക്കിടയിലും ഈ ഗാണ്ഡീവം പേറി നടക്കുന്നതു്? ഇത്രമേലായിട്ടും നീ ഇനിയും ലോഭവശഗനാണൊ? ഇപ്പോഠം നിങ്ങളുടെ എല്ലാവരുടേയും അവതാരകൃത്യങ്ങഠം അവസാനിച്ചിരിക്കുന്നു. അതുകൊണ്ടു് ഉടനെ ഗാണ്ഡീവം വലിച്ചെറിയൂ. അതിൻെറ ഉപയോഗം തീന്നിരിക്കുന്നു. അഥവാ ആവശ്യം വരികയാണെങ്കിൽ അപ്പോഠം അതു കൈയ്യിൽ തിരിച്ചെത്തിക്കൊള്ളും.' അജ്ജുനൻ ഗാണ്ഡീവം ദൂരെയെറിഞ്ഞു.

'ദ്രൗപദി, നടന്നു വശംകെട്ടോ പ്രിയേ?' മരത്തണലിലിരുന്നു വിശ്രമിക്കുന്നതിനിടയിൽ ഭീമസേനൻ, പാഞ്ചാലിയുടെ പാവത്തം കണ്ടിട്ടു് സാനുകമ്പം ചോദിച്ചു.

'എനിക്കിതൊന്നും മനസ്സിലാകുന്നില്ല പ്രിയതമ.'

'നിനക്കു ഹസ്തിനാപുരത്തേയ്ക്കുതന്നെ മടങ്ങിപ്പോകണമെന്നുണ്ടെങ്കിൽ ഇനിയും സമയമുണ്ടു്.' യുധിഷ്ഠിരൻ ഇടയിൽ കടന്നു പറഞ്ഞു.

'ഏതാനും വഷങ്ങഠംമുമ്പു് അങ്ങനെ ഒരാഗ്രഹം ഉണ്ടായിരുന്നു, ആൎയ്യപുത്ര. ഇപ്പോഠം അത്ര തോന്നുന്നില്ല. മഹാറാണിയുടെ മുടി ചൂടാൻ വലിയ ഭ്രമമായിരുന്നു. ചൂടിക്കഴിഞ്ഞപ്പോഠം അതു തലയിൽനിന്നു പോകാനായി തിടുക്കം. അത്ര കനത്തതാണു് അതിൻെറ ഭാരം. അതുകൊണ്ടാണല്ലൊ ഞാനും അങ്ങയുടെകൂടെ ഇറങ്ങി പുറപ്പെട്ടതു്.'

'എങ്കിലും ഭവതിക്കു് യുദ്ധത്തിൽ ബഹുരസമായിരുന്നു, ഇല്ലെ?' സഹദേവൻ ഒന്നു തോണ്ടിനോക്കി. 'ശരിയാണു്. വനവാസദുഃഖത്തേക്കാഠം യുദ്ധം എനിക്കു ബഹുരസപ്രദമായിരുന്നു. യുദ്ധം കഴിഞ്ഞു; പുലയും കുളിച്ചു;

സാമ്രാജ്യവും ഭുജിച്ചു. പക്ഷെ ഇപ്പോഠം എനിക്കു തോന്നുന്നു അതെല്ലാം വ്യൎത്ഥമായിരുന്നു എന്നു്. അന്നു ഞാൻ പടക്കലിക്കൊണ്ടു തുള്ളുകയായിരുന്നു. ആര്യപുത്രയുധിഷ്ഠിരനെ ഭീരുവെന്നു പറഞ്ഞു ഞാൻ അധിക്ഷേപിക്കുകയും ചെയ്തിട്ടുണ്ടു്. പക്ഷെ, കാലത്തിൻെറ കല്ലോലങ്ങഠംക്കു മുമ്പിൽ നമ്മളെല്ലാം പുഴിത്തരികളാണെന്നു് അന്നൊന്നും നമുക്കു് ബോധമുണ്ടായിരുന്നില്ല. വില്ലാളിയായ അൎജ്ജുനൻെറ കാൎയ്യംതന്നെ എടുക്കു. ശ്രീകൃഷ്ണൻെറ പത്നിമാരെ ഹസ്തിനാപുരത്തേയ്ക്കു കൊണ്ടുവരുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ഇന്നിതാ ഗാണ്ഡീവംപോലും കൈയിൽനിന്നു കളയേണ്ടിവന്നിരിക്കുന്നു. ശ്രീകൃഷ്ണനും അൎജ്ജുനനും ഗാണ്ഡീവത്തിനും എന്തുണ്ടു് ഒരു മാഹാത്മ്യം? നമ്മളെല്ലാം കാലത്തിൻെറ കൈയിലെ കളിപ്പാട്ടങ്ങഠംമാത്രം! ജഗന്നിയന്താവിൻെറ നിശ്ചയമനുസരിച്ചു് നമ്മഠം ജനിച്ചു വളൎന്നു; കല്യാണം കഴിച്ചു, കലഹിച്ചു. ഇന്നിതാ എങ്ങോട്ടെന്നില്ലാതെ തീൎത്ഥയാത്രയുമായി തിരിച്ചിരിക്കുന്നു! എനിക്കു് അച്ഛനും സഹോദരനും മക്കളും നഷ്ടപ്പെട്ടു. ആയിരക്കണക്കിനു സ്വജനങ്ങഠം നഷ്ടപ്പെട്ടു. പതിനെട്ടു് അക്ഷൗഹിണിപ്പടയും കാലത്തിൻെറ കൈയ്യിലൊതുങ്ങി. വലിയച്ഛനും വലിയമ്മയും അമ്മയും നമ്മോടു യാത്ര പറഞ്ഞു് വനത്തിനു പോയി. ഇന്നിതാ നമ്മളും പുറപ്പെട്ടിരിക്കുന്നു! ഇതിൻെറയെല്ലാം പിന്നിൽ പ്രവൎത്തിക്കുന്ന ഇച്ഛാശക്തി ആരുടെയാണു്? കാലത്തിൻെറ. ആ കാലഭഗവാനു് ഇതാ ആയിരം നമസ്കാരം!' പറഞ്ഞു പറഞ്ഞു ദ്രൗപദി പുറകോട്ടു മലച്ചു.

'എന്താ! എന്താ!' അൎജ്ജുനൻ പ്രിയതമയുടെ ശിരസ്സു് മടിയിലേററി നെററി തടവി. മററുള്ളവരും ആ വീരാംഗനയുടെ ചുററും ഇരുന്നു.

'ആൎയ്യപുത്ര യുധിഷ്ഠിര, കാലം ഈ കളിപ്പാട്ടം എറിഞ്ഞുടയ്ക്കാൻ പോകയാണു്. എനിക്കു മാപ്പു തരു. ഇന്നു് എനിക്കുണ്ടായ ബോധോദയം കുറെനാഠംക്കു മുമ്പായിരുന്നെങ്കിൽ ഞാൻ നിങ്ങളെ ആരേക്കൊണ്ടും ആയുധം തൊടുവിക്കുകയില്ലായിരുന്നു. ആൎയ്യപുത്ര ഭീമ, അങ്ങു് എനിക്കുവേണ്ടി എന്തെല്ലാം ഘോരപ്രതിജ്ഞകഠം നിറവേററി! അങ്ങനെയെല്ലാം ചെയ്യിച്ചതിനു് എനിക്കു മാപ്പു തരു. നാഥ, അൎജ്ജുന, ഞാൻ മൂലം അങ്ങേയ്ക്കു് അനേകം വധങ്ങഠം നടത്തേണ്ടി വന്നിട്ടുണ്ടു്. എനിക്കു മാപ്പു്! നകുലസഹദേവന്മാരേ, നിങ്ങളും എനിക്കു മാപ്പു തരികയില്ലേ? അല്ലെങ്കിൽ ഞാൻ നിങ്ങളോടെല്ലാം എന്തിനു മാപ്പിരക്കണം? ദുൎയ്യോധനനും കൎണ്ണശകുനിമാരും പതിനെട്ടക്ഷൗഹിണിപ്പടയുമാണു് എനിക്കു മാപ്പു തരേണ്ടതു്. അതാണു ശരി.

അമ്മമാരേ, നിങ്ങളെങ്കിലും ഇന്നു ഞങ്ങളോടൊപ്പമുണ്ടായിരുന്നെങ്കിൽ എത്ര സമാധാനമാകുമായിരുന്നു! അല്ലെങ്കിൽ അമ്മമാരോടു് എന്തിനു ഞാൻ ആവലാതിപ്പെടുന്നു? നിങ്ങഠം ഒരു തെററും ചെയ്തിട്ടില്ലല്ലൊ. നിങ്ങളും എൻെറ മാതിരിതന്നെ കാലത്തിൻെറ കൈയ്യിലെ കളിപ്പാട്ടങ്ങഠം മാത്രം. ജ്യേഷ്ഠ ധൃഷ്ടദ്യുമ്ന, മകനേ സുഭദ്രാത്മജ, മുകളിൽനിന്നു് എന്നെ നോക്കി നിങ്ങഠം ചിരിക്കുകയാണോ? ഞാനും ഇതാ അങ്ങോട്ടു് എത്തിക്കഴിഞ്ഞു.'

ചുററും കൂടിയിരുന്ന പാണ്ഡവന്മാർ പത്നിയെ തൊട്ടു തലോടി ആശ്വാസവാക്കുകഠം പറഞ്ഞുകൊണ്ടിരുന്നു. പാണ്ഡവപത്നി കാതരനേത്രങ്ങളാൽ ഭൎത്താക്കന്മാരെ മാറി മാറി നോക്കിക്കൊണ്ടു കുറച്ചുനേരം കിടന്നു. ആ സുകുമാരപാണികഠം സ്വയം അഞ്ജലിബദ്ധമായി. ചലനവും നിലച്ചു.

യുധിഷ്ഠിരൻ ശിരസ്സു നമിച്ചു് എഴുനേററു, തിരിഞ്ഞു നോക്കാതെ വടക്കോട്ടു നടന്നു. അനുജന്മാർ ജ്യേഷ്ഠനെ അനുഗമിച്ചു.

---

കാലൻെറ വരവിനു നാളേതെന്നറിയാമോ ?
കാലുനാഴികപോലും കാലങ്ങഠം കളയാതെ
കാലകാലനെ ഭജിച്ചീടുക നിരന്തരം
അജ്ഞരാം ജനങ്ങളോടൊത്തു നീ വസിക്കാതെ
പ്രാജ്ഞരായുള്ളോരുടെ ചേൎച്ചയുമുണ്ടാകണം.

# കർമ്മം

കെ. ടി. ദേവദാസ്

ചൈതന്യത്തിന്റെ പണിപ്പുരയാകുന്ന പ്രപഞ്ചം. അതിന്റെ വ്യാപാരംകൊണ്ടാണ് ചരാചരപ്രകൃതിയിലെ അഭിരാമതയും അതിന്റെ അജ്ഞേയമായ മറുവശവും ഉണ്ടായിട്ടുള്ളത്. പരമാണുവിന്റെ കേന്ദ്രംമുതൽ ബ്രഹ്മാണ്ഡത്തിന്റെ വിശാലതവരെ പരിസ്പന്ദിക്കുന്ന ചൈതന്യത്തിന്റെ ഖികാസപരിണാമമാകുന്ന കർമ്മം. അഖണ്ഡവും അവിനാശിയുമായ വിശ്വശക്തിയുടെ ചലനാത്മകതയുടെ ഫലപരിപാകമാകുന്ന ഭൂതങ്ങൾ തമ്മിൽ ചേരുകയും വിട്ടുപോരുകയും ചെയ്യുന്ന ബ്രഹ്മാണ്ഡഭാണ്ഡങ്ങൾ. ചലനരൂപമായ കർമ്മത്തിൽനിന്നു സൂര്യ്യാദിഗോളങ്ങളും തൽഫലമായി രാവും പകലുമടിസ്ഥാനമാക്കിയുള്ള കാലഗണനവും ഋതുചക്രത്തോടു ബന്ധപ്പെട്ട നരജീവിതവികാസവും സംഭവിച്ചു. ചൈതന്യവും പ്രകൃതിയും ആദ്യന്തവിഹീനമായ അനുരാഗവാസ്സിൽ പരസ്പരം പരിരംഭണം ചെയ്തുണ്ടായ സന്തതികളിൽവെച്ച് വിശേഷബുദ്ധികൊണ്ട് അനുഗൃഹീതനായ മനുഷ്യനുമാത്രം ഇതിനെക്കുറിച്ചൊക്കെ വിചിന്തനം ചെയ്യാൻ കഴിയുന്നു. അങ്ങനെ അദ്ധ്യാത്മജ്ഞാനത്തിന്റെ കതിരൊളിയുടെ വിളയാട്ടത്തിന്ന് അവന്റെ അന്തരംഗം രംഗമാവുമ്പോൾ അവൻ ആ പരമസത്തയുടെ മുമ്പാകെ ശിരസ്സു കുനിക്കുന്നു, നമസ്കരിക്കുന്നു, അതിനോടൊന്നാവാൻ ആശിക്കുന്നു.

സ്ഥാവരജംഗമങ്ങളായ ഭൂതങ്ങളെ മാലപോലെ കോർത്തിട്ടിരിക്കുന്ന, അതിനെ ധരിച്ചിരിക്കുന്ന, ആ ചൈതന്യസത്തയിൽ ജനനമരണാതീതമായ അവസ്ഥ, കണ്ടറിയാൻ കഴിയാത്തവിധം അവ്യക്തമായിരിപ്പുണ്ട്. ജനനമരണങ്ങൾക്കിടയിലുള്ള വ്യക്തമായ സ്ഥിതി അറിയുന്ന മനുഷ്യന് അവ്യക്തത്തെ അനാവരണം ചെയ്യുവാൻ ശ്രമിക്കുമ്പോഴെല്ലാം ആശ്ചര്യ്യപരതന്ത്രനായി പിൻവാങ്ങേണ്ടിവരുന്ന പലരും അതിനെ ആശ്ചര്യ്യവസ്തുവായി കാണുകയോ വർണ്ണിക്കുകയോ വർണ്ണിച്ചതു കേൾക്കുകയോ ചെയ്യുന്നുണ്ടെങ്കിലും ആരുമാരും അതിനെ അറിയുന്നില്ല. അജവും വൃദ്ധിക്ഷയങ്ങളില്ലാത്തതും എക്കാലവും ഉണ്ടായിരുന്നതും എന്നും ഉണ്ടായിരിക്കുന്നതുമായ ആവ്യക്തസത്തയിൽ നിരന്തരമുണ്ടാവുന്ന പ്രകൃതിസംഭവപരമ്പരകളും സംഘടനാരൂപത്തിലുള്ള പ്രവർത്തനങ്ങളും കർമ്മഫലങ്ങളും വിശ്വമഹാകുസുമമായി വിടർന്ന് തളരാതെ സർവ്വത്ര നൃത്യം ചെയ്യുകയാകുന്നു. ഇതിന്റെയൊക്കെ പ്രസ്ഫുരണവും പ്രതിഫലനവുമാണ് നമ്മുടെ ജീവിതം.

കർമ്മാനുഷ്ഠാനംകൊണ്ടുണ്ടാവുന്ന പുണ്യവിശേഷമാകുന്ന ധർമ്മം: ചൈതന്യസത്ത എല്ലാററിനെയും തന്നിൽ സംഘടിപ്പിച്ചിണക്കി ധരിച്ചു നില്ക്കുന്ന അവസ്ഥാവിശേഷം. വ്യക്തിജീവിതത്തിൽ ഈ തത്ത്വം കൊണ്ടുവന്നാൽ, അഭ്യുദയത്തിന്റെയും ദുഃഖാഭാവത്തിന്റെയും സാധനമാകുന്നതു ധർമ്മം എന്നു വ്യാഖ്യാനിക്കാം. കാലപ്രവാഹത്തിൽ, ജനസഞ്ചയങ്ങൾ പരസ്പരസൗഹാർദ്ദം പുലർത്തിക്കൊണ്ട് തങ്ങളെത്തന്നെ ഭരിച്ചിരുന്ന ഘട്ടം, ലോഭമോഹമാത്സര്യ്യങ്ങൾ കൂടി വന്നതോടെ അവസാനിച്ചപ്പോൾ, ധർമ്മബോധം കുറഞ്ഞു; ധർമ്മം നിലനിർത്തുവാനും ക്ഷേമസമാധാനങ്ങൾ പുലർത്തുവാനും ഒരു രക്ഷാധികാരിയും കോശസൈന്യാദികളും ആവശ്യമായിത്തീർന്നു എന്നിങ്ങനെ, പാണ്ഡവകൗരവയുദ്ധം കഴിഞ്ഞ് വിജയിയായ യുധിഷ്ഠിരൻ ഭീഷ്മരെ വന്ദിച്ചപ്പോൾ, ശരശയ്യയിൽ കിടന്നിരുന്ന ആ പിതാമഹൻ പറയുകയുണ്ടായി. കാലോചിതമായി ധർമ്മത്തിന്നുവേണ്ടി കർമ്മം സംഘടിപ്പിച്ച് മനുഷ്യസമുദായത്തെ നിലനിർത്തേണ്ടുന്ന ആവശ്യകത ഇതിൽനിന്ന് ഊഹിക്കാം. ചാതുർവ്വർണ്യം അങ്ങനെയുണ്ടായതാണ്.

വ്യക്തിജീവിതത്തിലെ വ്യാപാരങ്ങളെയും കർത്തവ്യങ്ങളെയും ചിട്ടപ്പെടുത്തി അനു

ഷ്ഠിച്ചു് ജീവിതമാര്ഗ്ഗം കഴിവതും സുഭഗമാക്കുന്ന ദിനചര്യയെയും അപ്രധാനമായി തള്ളുക സാദ്ധ്യമല്ല. കാലത്തു് നാലുമണിതൊട്ടുള്ള ബ്രാഹ്മമുഹൂര്ത്തത്തില് ദിനചര്യ ആരംഭിക്കണമെന്നാണു് പഴയ ഭാരതീയാനുശാസനം. നല്ല വിഷയങ്ങൾ കണികണ്ടു് ഭൂമിദേവിയെ വണങ്ങുക. പിന്നെ ഭഗവന്നാമോച്ചാരണം ചെയ്തുകൊണ്ടു് കളിക്കാന് പോകണം. മലമൂത്രവിസര്ജ്ജനം ചെയ്യുന്നതു് ആരോഗ്യപരിപാലനത്തിനു വേണ്ടവിധമാവണമെന്നു സ്മൃതികാരന്മാര് വ്യക്തമാക്കിയിട്ടുണ്ടു്. യജ്ഞം, ജപം, അതിഥിമര്യാദ, ഗ്രന്ഥപാരായണം മുതലായവയെക്കുറിച്ചും അവര് പുരാതനസമുദായത്തിന്നു ചേര്ന്ന വിധം പ്രതിപാദിച്ചിട്ടുണ്ടു്. കര്ത്തവ്യനിര്വ്വഹണത്തോടൊപ്പം ആരോഗ്യവും സുഖവും സൗഹൃദവും വളര്ത്തുന്നതാവണം ദിനചര്യ എന്നു ചുരുക്കം.

ത്രേതായുഗത്തിലെ രാമായണകാലത്തേക്കാൾ ധര്മ്മസ്ഥിതിക്കു് നികഷം വന്നുകാണുന്നുണ്ടു് ദ്വാപരയുഗത്തിലെ മഹാഭാരതകാലത്തു്. സ്വാഭാവികമായും ഒരു ലളിതമായ സാമൂഹ്യക്രമം വികസിച്ചു സങ്കീര്ണ്ണമാവുമ്പോൾ കര്മ്മദോഷവും ധര്മ്മഗ്ലാനിയും വര്ദ്ധിച്ചുവരുന്നതാണു്. സാമാന്യകര്മ്മസ്വരൂപം സങ്കീര്ണ്ണമാവുന്നതും എല്ലാ തുറകളിലും വേഗതയും മത്സരവും കൂടിവരുന്നതുമാണു് അതിന്നു പ്രധാനകാരണം. ഈ രണ്ടു ഇതിഹാസങ്ങളിലും ഓരോരുത്തരും അവരവരുടെ കര്മ്മഫലം അനിവാര്യമായും അനുഭവിക്കേണ്ടതുണ്ടെന്നു വ്യക്തമാക്കുന്ന കഥകൾ ഉണ്ടു്. നദിയില്നിന്നു് ഒരു മഹര്ഷികുമാരന് വെള്ളം കോരുന്ന ശബ്ദം കേട്ടു ദശരഥരാജാവു്, ആന തുമ്പിക്കൈയ്യില് വെള്ളം നിറയ്ക്കുകയാണെന്നു തെററിദ്ധരിച്ചു ശരം തൊടുത്തുവിട്ടതു് ഋഷിപുത്രന്റെ മൃതിയ്ക്കിടയാക്കി. അന്ധരായ മുനിദമ്പതിമാരുടെ അടുത്തെത്തിയ രാജാവിനെ, 'താങ്കൾക്കും പുത്രദുഃഖം അനുഭവിച്ചു മരിക്കേണ്ടിവരും,'എന്നു് അവര് ശപിച്ചു. രാജാവിനു് അതു് അനുഭവിയ്ക്കേണ്ടിവന്നു. പാണ്ഡുരാജാവു് ഒരു മാന്പേടയും കലയും രമിയ്ക്കുവേ പുരുഷനെ അമ്പെയ്തുകൊന്നു. അങ്ങനെ ക്രീഡിച്ചിരുന്നതു് കിന്ദമനെന്ന താപസനും പത്നിയുമായിരുന്നു. കിന്ദമശാപത്താല് പാണ്ഡുവിന്നു പിന്നീടു ഭാര്യാഗമനം അസാദ്ധ്യമായി.

രാമായണത്തില് ധര്മ്മത്തിന്നുവേണ്ടി രാജ്യം പരിത്യജിക്കപ്പെട്ടു. മഹാഭാരതത്തില് രാജ്യലാഭത്തിന്നായി ധര്മ്മം ഉപേക്ഷിക്കപ്പെട്ടു. രാമരാവണയുദ്ധം ആദ്യന്തം ധര്മ്മ്യമായിരുന്നു; മഹാഭാരതയുദ്ധത്തില് അധര്മ്മം കടന്നുകൂടിയിരുന്നു.

കാലഭേദംകൊണ്ടു് പൗരുഷവും ധര്മ്മവും ഒത്തിണങ്ങുന്നതില് വരുന്ന അപാകതകൾക്കു് അനുരൂപമായ ഫലം ഉണ്ടാവുമെന്നാണു് ഇതിഹാസപുരാണങ്ങൾ വെളിവാക്കുന്നതു്. അക്രമങ്ങളെ എതിര്ക്കണമെന്നും നിര്ഭയമായും ലോകസംഗ്രാഹകമായും കര്മ്മം ചെയ്യണമെന്നുമാണു് ഇതിഹാസങ്ങളിലെ ഗുണപാഠം. ഐക്യവും സൗഖ്യവും സ്വജീവിതത്തിലും കുടുംബജീവിതത്തിലും സാമൂഹ്യജീവിതത്തിലും കണ്ടെത്തുകയാണു് കര്മ്മത്തിന്റെ പ്രചോദകം. 'സത്യം ബ്രൂയാത് പ്രിയം ബ്രൂയാത്,' എന്ന മാനവധര്മ്മശാസ്ത്രവാക്യം വാഗ്രൂപമായ കര്മ്മങ്ങൾക്കു മാത്രമല്ല ഇതരകര്മ്മങ്ങൾക്കും ബാധകമാക്കിയാല് നിര്ഭയന്റെ വിജയം വരിക്കാം. അത്തരമൊരു കര്മ്മയോഗിയെ അധോവര്ത്തിമുതല് ചക്രവര്ത്തിവരെ ആര്ക്കും തടുത്തുനിര്ത്തുക സാദ്ധ്യമല്ല. ധീരന്മാര് ന്യായമായ വഴിയില്നിന്നു വ്യതിചലിക്കില്ല എന്നു ഭര്ത്തൃഹരി പറഞ്ഞതു് ഓര്ത്തെക്കതാണു്: 'ന്യായ്യാത് പഥഃ പ്രവിചലന്തി പദം ന ധീരാഃ.'

തിതിക്ഷയില്ലാതെ കര്മ്മപരമായ ജീവിതം പ്രകാശമാനമാവില്ല. പൗരുഷം എന്നതു് ഭ്രമമില്ലാത്ത ക്ഷമയാല് അനുഗൃഹീതമായ ഉജ്ജ്വലഭാവമാകുന്നു. 1857-ലെ ഒന്നാം സ്വാതന്ത്ര്യസമരകാലത്തു് അക്ഷോഭ്യനായി മരണംവരിച്ച ഒരു തപസ്വിയെ ഇതിന്നു നിദര്ശനമായി വിവേകാനന്ദസ്വാമികൾ എടുത്തുകാണിക്കാറുണ്ടു്.

എല്ലാ രൂപത്തിലുമുള്ള കര്മ്മങ്ങളും സത്യത്തിലും സ്നേഹത്തിലും വിലയിക്കുന്നൊരാൾ ചില കര്മ്മങ്ങളില് ഔത്കൃഷ്ട്യവും മററു ചിലതില് നൈകൃഷ്ട്യവും ആരോപിച്ചുകൊണ്ടു് ഒരു വശത്തു് മേന്മയും മറുവശത്തു് താഴ്മയും വളരുവാന് ഇടയാക്കുകയില്ല. സമൂഹത്തിന്റെ ഒരു ഭാഗത്തു് അഹങ്കാരവും മറുഭാഗത്തു് അധഃകൃതഭാവവും പെരുകുന്നതു തടയുവാന് കര്മ്മങ്ങളില്

ആരോപിക്കപ്പെടുന്ന ഉച്ചനീചത്വം ഉച്ചാടനം ചെയ്യേണ്ടതാണ്. വാസനാനുരൂപമായ, സ്വധർമ്മാനുകൂലമായ, ഗുണകർമ്മവിഭജനം സർവ്വരും അനുഷ്ഠിക്കുന്ന കർമ്മങ്ങളുടെ നേരെ ബഹുമാനം വർദ്ധിപ്പിക്കും. അതുകൊണ്ടാണ് ഗീത (3.5), 'ആർക്കും ഒരു ക്ഷണനേരത്തേയ്ക്കുപോലും ഒന്നും ചെയ്യാതിരിയ്ക്കുവാൻ സാധ്യമല്ല; ഓരോരുത്തരും പ്രകൃതിസിദ്ധങ്ങളായ ഗുണങ്ങൾക്കു വശപ്പെട്ടു പണിയെടുക്കുന്നു,' എന്നു പറയുന്നത്.

സ്വാഭാവികമായ കർമ്മം തനിയെതന്നെ സംഭവിയ്ക്കുന്നുവെന്നതിനാൽ അതിൽ ആസക്തി യുണ്ടാവേണ്ടതില്ല. സ്വയമേവ നടന്നുകൊണ്ടിരിയ്ക്കുന്ന ക്രിയകൾ ഒരു തരത്തിലും മനുഷ്യമനസ്സിനെ അഹങ്കാരവശാൽ അലട്ടേണ്ടതുമില്ല. രാഗരഹിതനായി കർമ്മം ചെയ്യുന്നവനു് കർമ്മസ്വരൂപത്തിൽ ഉച്ചനീചത്വം കല്പിക്കേണ്ടി വരില്ല. ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഒരു കർമ്മവും വെളുത്തതോ കറുത്തതോ അല്ല.' സ്വകർമ്മങ്ങളിൽ ഏവർക്കും വിശ്വാസവും ആശ്വാസവും ഉണ്ടാക്കുവാൻ ഇതുപകരിയ്ക്കും. തൊഴിലുകളിൽ ഗൗരവവും ലാഘവവും ആരോപിച്ച് സാമൂഹ്യബോധത്തെ ഇളക്കുകയും കലക്കുകയും ചെയ്തതുകൊണ്ട് ഇന്ത്യ നൂററാണ്ടുകളായി അധർമ്മത്തിന്റെയും ആലസ്യത്തിന്റെയും അടിമത്തത്തിന്റെയും പാഴ്ക്കുഴിയിൽ വീണുകിടന്നതായ ചരിത്രസത്യം മറന്നുകൂടാ. ഇവിടെ വിശദീകരിച്ച കർമ്മതത്ത്വങ്ങളുടെ അനുഷ്ഠാനം തെററിയതുകൊണ്ടായിരുന്നു അങ്ങനെ സംഭവിച്ചത്.

എല്ലാ ജീവജാലങ്ങളും തങ്ങളുടെ സ്വാഭാവികമായ വാസനയ്ക്കനുരൂപമായി പ്രവർത്തിക്കുന്നു. നമ്മുടെ ശീലങ്ങളെ ഉൾക്കൊള്ളുന്ന സ്വഭാവവും തദനുസാരമായ കർമ്മവും ആത്മാവിന്റെ സ്വഭാവമായ ഊർദ്ധ്വഗമനത്തെ തടയുവാനിടയാവരുത്. സൂക്ഷ്മങ്ങളായ ഇന്ദ്രിയങ്ങളെയും അവയെക്കാൾ സൂക്ഷ്മമായ മനസ്സിനെയും അതിലും സൂക്ഷ്മമായ ബുദ്ധിയെയും എല്ലാററിനെക്കാളും സൂക്ഷ്മമായ ആത്മാവിന്റെ ശ്രേയോമാർഗ്ഗത്തിൽ വിഘ്നം വരുത്തുവാൻ അനുവദിക്കാതിരിക്കത്തക്കവണ്ണം വിഷയങ്ങളിൽ അലിപ്തനായിരിക്കുന്ന അവസ്ഥയിൽ മനുഷ്യൻ എത്തേണ്ടതാണ്. മനസ്സിന്റെ വിചാരരൂപമായ കർമ്മത്തിന്റെ ഫലപരിപാകമാകുന്ന സ്വഭാവം. സത്സ്വഭാവവും ജ്ഞാനവും വളർത്തുവാനുതകുന്ന കാര്യവും കർമ്മവുമാണ് യജ്ഞപദംകൊണ്ടു് വ്യവഹാര്യം. യജ്ഞംകൊണ്ടു് ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, ആത്മാവ് എന്നീ ദേവന്മാർ കൃതകൃത്യരായിപ്രസാദിക്കുന്നു. യജ്ഞത്തിന്റെ സങ്കല്പവും യജ്ഞംതന്നെയും ബ്രഹ്മം, സർവ്വസ്വരൂപിയായ 'ഞാൻ',ആണെന്നു ഗീത (4. 24; 9. 15. 16) അരുൾ ചെയ്യുന്നു. 'നിങ്ങൾ യജ്ഞംകൊണ്ടു് ദേവന്മാരെ സന്തോഷിപ്പിക്കുവിൻ; ദേവന്മാർ നിങ്ങളെയും പോഷിപ്പിയ്ക്കട്ടെ; ഇങ്ങനെ നിങ്ങൾ അന്യോന്യം പരിപാലനം ചെയ്തു പരമമംഗളത്തെ പ്രാപിയ്ക്കുവിൻ,' എന്നു് ആദ്യമേ ഗീത (3. 11) കവിതാമയമായ ഭാഷയിൽ പറഞ്ഞിട്ടുണ്ടു്.

ഇനി നിഷ്കാമകർമ്മത്തെപ്പററി അല്പം ചിന്തിക്കാം. അരോഗിയായ മനുഷ്യന്റെ ശാരീരികധർമ്മങ്ങൾ സ്വാഭാവികമായി നടന്നുകൊണ്ടിരിക്കുമ്പോൾ സന്തുഷ്ടിയും സ്വാതന്ത്ര്യവും ഉണ്ടാവുന്നു. അപ്പോൾ കർമ്മഫലസംഗത്തിന്റെ പ്രശ്നമേ ഉദിക്കുന്നില്ല. ശാരീരികവ്യാപാരങ്ങൾ ദേഹകർത്തവ്യാനുഷ്ഠാനം മാത്രമാകയാൽ കാമങ്ങൾക്കും സങ്കല്പങ്ങൾക്കും അതിൽ സ്ഥാനമില്ല. വർജ്ജ്യങ്ങളല്ലാത്ത അവയെ മനുഷ്യൻ സ്വയമേവ ചെയ്തുകൊണ്ടിരിക്കുന്നു. അതിൽ അവൻ അഭിമാനിക്കുന്നില്ല. കർമ്മസ്വരൂപത്തിന്നാകപ്പാടെ ഈ ചിന്ത ബാധകമാക്കിയാൽ സ്വന്തം ജന്മത്തിന്റെയും കർമ്മത്തിന്റെയും രഹസ്യം ഓരോ വ്യക്തിക്കും അറിയാൻ കഴിയും.

അങ്ങനെ കർമ്മത്തെ നിർദ്ദോഷവും ജീവിതത്തെ ശ്രേയോമാർഗ്ഗചാരിയുമാക്കാം. കർമ്മത്തിൽ കർത്തൃത്വാഭിമാനമില്ലാതെ അതു് ധർമ്മ്യമാണെന്നറിയുന്നയാൾ ഫലഭോഗത്തിന്നായി പരക്കം പാഞ്ഞു നടക്കില്ല. കർമ്മപ്രയോജനം സ്വാതന്ത്ര്യവും സന്തുഷ്ടിയുമാകുന്നു. അത്തരമൊരാളുടെ ജ്ഞാനമാകുന്ന അഗ്നിയിൽ എരിഞ്ഞു കർമ്മം അകർമ്മവിഭൂതിയായിപ്പോകും. കർമ്മയോഗിയുടെ ലക്ഷണം ഇപ്പോൾ എളുപ്പത്തിൽ മനസ്സിലാക്കാൻ പററും:

കർമ്മണ്യകർമ്മ യഃ പശ്യേ-
ദകർമ്മണി ച കർമ്മ യഃ,
സ ബുദ്ധിമാൻ മനുഷ്യേഷു,
സ യുക്തഃ കൃത്സ്നകർമ്മകൃത്. (ഭഗവദ്ഗീത, 4. 18)

കർമ്മത്തിൽ അകർമ്മവും അകർമ്മത്തിൽ കർമ്മവും കാണുന്ന ബുദ്ധിമാൻ യോഗിയും സമ്പൂർണ്ണമായി കർമ്മനിരതനുമാകുന്നു എന്നു സാരം. സമത്വരൂപമായ യോഗംകൊണ്ടു് പൂർണ്ണതയെ പ്രാപിച്ച മനുഷ്യൻ തന്നിൽത്തന്നെ ആത്മസാക്ഷാത്ക്കാരം നേടുന്നു. മനോവികാസത്തിൻെറ ഉച്ചകോടിയിൽ ഉണ്ടാവുന്ന അലിപ്താവസ്ഥയിൽ നിന്നു വിദൂരമല്ല സമഭാവനയും തത്ത്വജ്ഞാനജന്യമായ യോഗവും പരമശാന്തിയും. ബുദ്ധിസ്ഥിരതയും മോഹനാശവും ബ്രഹ്മപരായണതയും കൊണ്ടുണ്ടാക്കിയ ത്രികോണത്തിലാണു് ആധ്യാത്മികപരിവർത്തനം നടക്കുന്നതു്. യോഗി അനുഭവിക്കുന്ന ആത്മരതിയുടെ ലക്ഷണങ്ങളും ഏകനിഷ്ഠമായ ധൃതിയും ജ്ഞാനവിജ്ഞാനതൃപ്തിയും സർവ്വഭൂതഹിതരതിയുമാകുന്നു. അങ്ങനെ ആത്മാവിൻെറ ഗണനീയമഹത്ത്വം പ്രത്യക്ഷപ്പെടും. ഇതുതന്നെ കർമ്മയോഗരഹസ്യം: 'തത് കർമ്മ യന്ന ബന്ധായ.'

---

# ശ്രീ വിജ്ഞാനാനന്ദസ്വാമികൾ

**രമേശ്**

ഒരു ആദ്ധ്യാത്മികാചാര്യനോടു് ഗുസ്തിപിടിച്ചു് ഗുരുപ്രസാദം നേടിയ കഥ ലോകചരിത്രത്തിൽ, ഒരുപക്ഷേ, വേറെങ്ങും നാം കേട്ടിട്ടുണ്ടാവില്ല. എന്നാൽ ശ്രീ വിജ്ഞാനാനന്ദസ്വാമികൾ അദ്ദേഹത്തിൻെറ ഗുരുവായ ശ്രീരാമകൃഷ്ണനുമായി പരിചയപ്പെട്ടതും, ആദ്ധ്യാത്മിക ശക്തി ഉൾക്കൊണ്ടതും ശരിക്കും ഗുസ്തിപിടിച്ചു തന്നെയാണു്.

അന്നു് വിജ്ഞാനാനന്ദസ്വാമികളുടെ പേർ ഹരിപ്രസന്നശതോപാദ്ധ്യായ എന്നായിരുന്നു. ശ്രീരാമകൃഷ്ണനെ മുമ്പൊരിക്കൽ കണ്ടിട്ടുണ്ടെങ്കിലും ഒരു മുമുക്ഷു എന്ന നിലയ്ക്കു് പരിചയപ്പെടുന്നതു് അന്നാദ്യമാണു്. ഹരിപ്രസന്നൻ ദക്ഷിണേശ്വരത്തുചെന്നപ്പോൾ ശ്രീരാമകൃഷ്ണദേവൻെറ മുറിയിൽ, അദ്ദേഹത്തിൻെറ അമൃതഭാഷണം കേട്ടുകൊണ്ടു് ധാരാളം പേർ ഇരിപ്പുണ്ടായിരുന്നു. നവാഗതനായ ഹരിയും അവരുടെ പിന്നിൽ ഇരിപ്പുറപ്പിച്ചു. ശ്രീരാമകൃഷ്ണൻ ഹരിയെ കണ്ടു; പക്ഷേ കണ്ടതായി ഭാവിച്ചില്ല. നേരം ഇരുട്ടിയപ്പോൾ ഭക്തന്മാർ എല്ലാവരും പിരിഞ്ഞു. ഹരിമാത്രം അവിടെ ശേഷിച്ചു. തൻെറ ആദ്ധ്യാത്മികാചാര്യനോടു് എന്താണു് പറയേണ്ടതെന്നോ, എങ്ങനെയാണു് പരിചയപ്പെടേണ്ടതെന്നോ ഹരിക്കു് ഒരു രൂപവും ഉണ്ടായിരുന്നില്ല. പെട്ടെന്നതാ വരുന്നു ഒരു ചോദ്യം! 'നിനക്കു ഗുസ്തിപിടിക്കാനറിയാമോ?' തൻെറ കാതുകളെ ഹരിക്കു വിശ്വസിക്കുവാൻ കഴിഞ്ഞില്ല. താൻ മഹാത്മാവാണെന്നു കരുതി വന്നതു് വല്ല ഉച്ചക്കിറുക്കൻെറയും മുമ്പിലാണോ എന്നുപോലും സംശയിക്കാതിരുന്നില്ല. ഏതായാലും, 'അറിയാം' എന്നു് ഉത്തരംകൊടുത്തു. ഉടൻ ശ്രീരാമകൃഷ്ണൻ ഗുസ്തിക്കു കൈയ്കൊടുത്തു. ഗുസ്തി നടന്നു. അരോഗദൃഢഗാത്രനായ ഹരി ശ്രീരാമകൃഷ്ണനെ നിഷ്പ്രയാസം പിന്നോക്കം തള്ളിവിട്ടു. എന്നാൽ ശ്രീരാമകൃഷ്ണൻ വിട്ടില്ല. പുഞ്ചിരി പൊഴിച്ചുകൊണ്ടു് കൂടുതൽ മുറുക്കിപ്പിടിച്ചു. ആ പിടുത്തത്തെപ്പററി ഹരിതന്നെ പറയുകയാണു്: 'ക്രമേണ അദ്ദേഹത്തിൻെറ കൈക്കുള്ളിൽനിന്നും എന്നിലേയ്ക്കു് ഒരു വിദ്യുത്പ്രവാഹം ഉണ്ടായതായി എനിക്കു തോന്നി. ആ സ്പർശനം എന്നെ പൂർണ്ണമായും നിസ്സഹായനാക്കി. എൻെറ ശാരീരികശക്തി മുഴുവൻ നശിച്ചു. ശരീരം കുളിരണിഞ്ഞു. ഞാൻ ഭാവാവസ്ഥയിലായി.' പിന്നെ, 'കൊള്ളാം, നീ തന്നെ വിജയി,' എന്നു പറഞ്ഞുകൊണ്ടു് ശ്രീരാമകൃഷ്ണൻ പിടിവിട്ടു. അപ്പോൾ ഹരിയിൽ ആത്മാനന്ദത്തിൻെറ അലകൾ ചുരുളുചുരുളായി ഉയരുകയായിരുന്നു. ആനന്ദത്തിൻെറ ആ വേലിയേററം പല ദിവസം നിലനിന്നു. അന്നു ഹരി വീട്ടിലേയ്ക്കു മടങ്ങുമ്പോൾ മനസ്സുമുഴുവൻ ഗുസ്തിപിടിച്ച ഗുരുവിനു് ദക്ഷിണയായി കൊടുത്തുകഴിഞ്ഞിരുന്നു.

ദക്ഷിണേശ്വരത്തുനിന്നു് ഏതാണ്ടു രണ്ടു മൈൽ അകലെയുള്ള ബറാഘോറിയ ആണു് ഹരിപ്രസന്നൻെറ ജന്മസ്ഥലം; ജനനം 1868 ഒക്ടോബർ 28-ാം തീയതിയും. ഹൈസ്കൂൾ വിദ്യാർത്ഥിയായിരിക്കുന്ന കാലത്തുതന്നെ ഹരി ശ്രീരാമകൃഷ്ണനെ കണ്ടിട്ടുണ്ടായിരുന്നു. പക്ഷേ ഗുരുസ്ഥിപിടിച്ചു് ശിഷ്യത്വം സ്വീകരിച്ചതു് കോളേജിൽ പഠിക്കുന്ന കാലത്താണു്.

ഗുരുസ്ഥിയെല്ലാം കഴിഞ്ഞു് വീട്ടിൽ മടങ്ങിയെത്തിയപ്പോൾ നേരം വളരെ വൈകിയിരുന്നു. മകൻ എവിടെ പോയി എന്നറിയാതെ വിഷമിച്ചിരിക്കയായിരുന്നു അമ്മ. ഹരി ഇത്ര നേരവും ശ്രീരാമകൃഷ്ണൻെറ അടുത്തായിരുന്നു എന്നറിഞ്ഞപ്പോൾ അവർ കൂടുതൽ ഭീതയായി. 'കുറഞ്ഞപക്ഷം ഒരു മുന്നൂറു ചെറുപ്പക്കാരുടെയെങ്കിലും തലയിലെ പിരിയിളക്കിയ ആ കിറുക്കൻെറ അടുത്തായിരുന്നു നീ, അല്ലേ?' എന്നും മററും പറഞ്ഞു് അവർ മകനെ കണക്കിനു് ശകാരിച്ചു. ഒരർത്ഥത്തിൽ ആ ശകാരം ശരിയായിരുന്നുതാനും. തുരുമ്പുപിടിച്ചു ദുഷിച്ച പിരിയെല്ലാം ഇളക്കി നവീനാശയങ്ങളുടെ പുതിയപിരിയുറപ്പിച്ചു് മുമുക്ഷുക്കളെ ഈശ്വരസാക്ഷാത്ക്കാരത്തിനു പാകപ്പെടുത്തുകയായിരുന്നല്ലോ അവിടുന്നു ചെയ്തതു്. അമ്മയുടെ ഈ ശാസനകൾക്കൊന്നും ഹരിയെ ശ്രീരാമകൃഷ്ണനിൽനിന്നകററാൻ കഴിഞ്ഞില്ല. പഞ്ചസാർപ്പുവ്വ്യതം കണ്ടെത്തിയ ഉറുമ്പെങ്ങനെയാണു് മണൽക്കാട്ടിൽപോയി സ്വസ്ഥമായിരിക്കുക! ഹരി അടിക്കടി ദക്ഷിണേശ്വരത്തു പോയി ശ്രീരാമകൃഷ്ണദർശനം സാധിച്ചു, അമൃതവാണികൾ ശ്രവിച്ചു, ആനന്ദമത്തനായി. കുടുംബബന്ധങ്ങളുടെ ബലിഷ്ഠഹസ്തങ്ങൾ എപ്പോഴും പിന്നോക്കം വലിച്ചുകൊണ്ടിരുന്നുവെങ്കിലും ശ്രീരാമകൃഷ്ണനാകുന്ന കാന്തത്തിൽ നിന്നും അകലുവാൻ ഹരിയാകുന്ന അയോധൂളിക്കു സാധിച്ചില്ല. ഓരോ ദർശനവേളയിലും നവംനവങ്ങളായ ആശയങ്ങളും ആദർശങ്ങളും അനുഭൂതിവിശേഷങ്ങളും ഹരിക്കു് കിട്ടിക്കൊണ്ടിരുന്നു. വിവിധതലങ്ങളിൽനിന്നു് ഒഴുകിവരുന്ന സ്നേഹത്തിൻെറ നീരുറവുകൾ ഒരിടത്തൊരുമിച്ചുകൂടി ഘനീഭവിച്ചാൽ അതായിരിക്കും ശ്രീരാമകൃഷ്ണൻ എന്നാണു് ഹരിക്കു തോന്നിയതു്. ശിഷ്യൻെറ ആഹാരത്തിനു് അളവോ രുചിയോ കുറഞ്ഞാൽ, കിടക്കയ്ക്കു കട്ടി കുറഞ്ഞാൽ, ശിഷ്യനെ ഏതാനും നാൾ കാണാതിരുന്നാൽ, ഗുരുവിൻെറ ഹൃദയം പിടയും. ഇങ്ങനെയൊരു സ്നേഹം ഹരി ഒരിക്കലും കണ്ടിട്ടില്ല, അനുഭവിച്ചിട്ടില്ല, സങ്കല്പിച്ചിട്ടുപോലുമില്ല. ശിഷ്യൻെറ ആദ്ധ്യാത്മികമായ ഉന്നതിയ്ക്കു വേണ്ടി പ്രാണൻപോലും വെടിയാൻ തയാറായിരുന്നു ഗുരു.

ശ്രീരാമകൃഷ്ണനുമായി സമ്പർക്കം പുലർത്താൻ സാധിച്ച നാളുകൾ തികച്ചും അവിസ്മരണീയങ്ങളായിരുന്നു. ദിനരാത്രങ്ങൾ ഒന്നൊന്നായി കടന്നുപോയി. ഒരു ദിനം ഗുരുദേവൻെറ ഭൗതികപിണ്ഡവും കാലഗതിക്കു് അധീനമായി. സാഹചര്യങ്ങളുടെ സമ്മർദ്ദംകൊണ്ടു് ഹരിക്കു് ഗുരുദേവനെ ശുശ്രൂഷിയ്ക്കുവാനോ, അന്ത്യോപചാരങ്ങളിൽ പങ്കുകൊള്ളാനോ സാധിച്ചില്ല. ശ്രീഗുരുമഹാരാജിൻെറ മഹാസമാധിക്കുശേഷം മററു ശിഷ്യന്മാർ സന്ന്യാസം സ്വീകരിച്ചു. ഹരിക്കു് അതും സാധിച്ചില്ല. എൻജിനീയറിങ്ങ്പരീക്ഷ ജയിച്ചശേഷം ജോലിയിൽ പ്രവേശിക്കേണ്ടതായിവന്നു. ഏറെത്താമസിയാതെ ഡിസ്ട്രിക്ടു് എഞ്ചിനീയറായി സ്ഥാനക്കയററവും കിട്ടി. ഇക്കാലത്തു് ശ്രീരാമകൃഷ്ണൻെറ മററു ശിഷ്യന്മാർ അദ്ദേഹത്തിൻെറ അതിഥികളായി ചെല്ലാറുണ്ടായിരുന്നു. ആ സത്സംഗം ഹരിപ്രസന്നൻെറ വൈരാഗ്യാഗ്നിയിൽ എണ്ണ പകന്നു. അത്യാവശ്യം വേണ്ട ജോലികൾ കഴിഞ്ഞാൽ ബാക്കി സമയമെല്ലാം ധ്യാനത്തിനും ജപത്തിനുമായി ഉപയോഗിച്ചു. സഹപ്രവർത്തകരിൽനിന്നും അകന്നു് ഏകാന്തതയിൽത്തന്നെ കഴിച്ചുകൂട്ടുവാനാണു് ആ മനം കൊതികൊണ്ടതു്. ഭൗതികസുഖങ്ങളെല്ലാം വിഷവും, വ്യക്തികൾ വിഷജന്തുക്കളുമായി തോന്നി അദ്ദേഹത്തിനു്. ഭൗതികജീവിതത്തിൽനിന്നും പുറത്തുകടക്കുവാൻ അദ്ദേഹം വീർപ്പുമുട്ടി, കരയ്ക്കുകപ്പെട്ട മത്സ്യം വെള്ളത്തിൽ ചാടുവാൻ വെമ്പുന്നതുപോലെ. തൻെറ ഗുരുനാഥൻ കാണിച്ചുതന്ന മാർഗ്ഗത്തിൽനിന്നു് ഇനി ലേശവും അകന്നുനില്ക്കുക വയ്യ. അമ്മയ്ക്കു് ജീവിക്കുവാൻ വേണ്ടത്ര സ്വത്തു താൻ സമ്പാദിച്ചു കഴിഞ്ഞിരിക്കുന്നു. ഇനി തൻെറ ആവശ്യവും ഇല്ല. സന്ന്യാസജീവിതത്തെ സ്വപ്നം കണ്ടുകഴി

ഞ്ഞിരുന്ന ഹരിപ്രസന്നൻ ഒരുനാറം ഭൗതികബന്ധങ്ങറം എല്ലാം അറുത്തുമുറിച്ചു പുറത്തു ചാടി. അന്നു സതീത്ഥ്യർ ആലംബസാർ മഠത്തിലായിരുന്നു. ഹരി അവിടെ ചെന്നുചേന്നു. സന്ന്യാസം സ്വീകരിച്ച് വിജ്ഞാനാനന്ദസ്വാമി എന്ന പേരും സ്വീകരിച്ചു. അതു 1896–ാമാണ്ടായിരുന്നു – വിവേകാനന്ദസ്വാമികറം അമേരിക്കയിൽനിന്നും മടങ്ങിവരുന്നതിനു മുമ്പ്.

സൂര്യൻ അസ്തമിച്ചുകഴിഞ്ഞാലും കിരണങ്ങറം പടിഞ്ഞാറെ ചക്രവാളസീമയിൽ തങ്ങിനില്ക്കാറുണ്ട്, കാർമേഘങ്ങളെ തങ്കക്കട്ടങ്ങളാക്കി മാററാറുണ്ട്. അതുപോലെ, ശ്രീരാമകൃഷ്ണന്റെ ഭൗതികശരീരം മൺമറഞ്ഞു പോയെങ്കിലും അവിടുത്തെ ആദ്ധ്യാത്മികതയും, നിഃസ്വാത്ഥസ്നേഹവും ശിഷ്യന്മാരിൽ സംക്രമിച്ചു. അവരിലൂടെ ശ്രീരാമകൃഷ്ണൻ ജീവിക്കുകയായിരുന്നു. അവർ പരസ്പരം ചൊരിഞ്ഞ സ്നേഹവഷം അത്ഭുതകരംതന്നെയായിരുന്നു. ദക്ഷിണേശ്വരത്തുവെച്ച് ലഭിച്ച ആനന്ദംതന്നെ ഇവിടെയും ഉള്ളതായി തോന്നി, വിജ്ഞാനാനന്ദസ്വാമികറക്ക്.

ആദ്ധ്യാത്മികമായും ഭൗതികമായും സവിശേഷമായ കഴിവുകളുള്ളവരായിരുന്നു ശ്രീരാമകൃഷ്ണശിഷ്യന്മാരെല്ലാം. എല്ലാംകൂടി യോജിച്ചപ്പോറം സംഘത്തിന്റെ എല്ലാ തുറയിലുമുള്ള വളച്ചയ്ക്കും അതു സഹായിച്ചു. ഒരു എഞ്ചിനീയർ എന്ന നിലയ്ക്ക് കെട്ടിടങ്ങളുടെ എല്ലാം ചുമതല ഏറെറടുത്തതു് വിജ്ഞാനാനന്ദസ്വാമികളായിരുന്നു. ഇന്നു ബേലൂർമഠത്തിലുള്ള പല കെട്ടിടങ്ങളുടേയും, ശ്രീരാമകൃഷ്ണക്ഷേത്രത്തിന്റെയും പണിയുടെ മേൽനോട്ടം വഹിച്ചതു് അദ്ദേഹമായിരുന്നു. മൗനത്തോടും ഏകാന്തതയോടും ഉള്ള അമിതപ്രേമം അദ്ദേഹത്തിന്റെ കമ്മമണ്ഡലത്തിൽ ഒരിയ്ക്കലും വിഘ്നമായി നിന്നില്ല. അതിന് മകുടോദാഹരണങ്ങളാണ് അലഹബാദിലെയും മുതിഗഞ്ചിലെയും ആശ്രമങ്ങളും, അവയോടനുബന്ധിച്ചുള്ള മററു സ്ഥാപനങ്ങളും. എന്നാൽ അദ്ദേഹം ചെയ്തിരുന്ന കഠിനമായ തപസ്യയുടേയും, അദ്ദേഹത്തിൽ വികാസം കൊണ്ടിരുന്ന ആദ്ധ്യാത്മികതയുടെയും ബാഹ്യാ വരണം മാത്രമായിരുന്നു ആവക പ്രവത്തനങ്ങളെല്ലാം.

അദ്ദേഹത്തെ പൂവിട്ടു പൂജിക്കുവാനും, ഒന്നു മൂളിയാൽ ആവശ്യങ്ങളേതും നിറവേററുവാനും ഭക്തന്മാർ തയാറായിരുന്നു. പക്ഷേ അദ്ദേഹം അവയിൽനിന്നെല്ലാം അകന്നു്, പുല്ക്കൊടിയെക്കാളും എളിയവനാണ് താനെന്ന ഭാവത്തിലാണ് കഴിഞ്ഞുകൂടിയതു്. സ്വയം ആഹാരം പാകംചെയ്ത് കഴിക്കും. അത്യാവശ്യം ജോലികറം കഴിഞ്ഞാൽ ബാക്കി സമയം ജപത്തിലും ധ്യാനത്തിലും ഏപ്പെട്ടും. ആത്മവിജ്ഞാനസമ്പന്നനെങ്കിലും ഒന്നും അറിയാത്തവനെപ്പോലെയാണ് പെരുമാററം. ആദ്ധ്യാത്മകാര്യങ്ങളെക്കുറിച്ച് അധികൃതമായി എന്തെങ്കിലും പറയാൻ താൻ അർഹനല്ല എന്നായിരുന്നു അദ്ദേഹത്തിന്റെ ഭാവം. എന്നാൽ ആ പ്രശാന്തഗംഭീരമായ മുഖവും മൂകതയും ആദ്ധ്യാത്മികങ്ങളായ സംശയങ്ങറംക്ക് വാചാലമായ രീതിയിൽ ഉത്തരം കൊടുത്തുകൊണ്ടിരുന്നു. നിശ്ശബ്ദസേവനമാണ് അദ്ദേഹത്തിന്റെ ആദർശവും നിദർശനവും. അത്യഗാധമായ ജ്ഞാനവിജ്ഞാനസമ്പന്നനായിരുന്നു ശ്രീ സ്വാമികറം. അതിന്റെ അഗാധത ശരിക്കും മനസ്സിലാക്കിയ ഒരാളുണ്ടായിരുന്നു— ബ്രഹ്മാനന്ദസ്വാമികറം. അദ്ദേഹം വിജ്ഞാനാനന്ദസ്വാമികളെക്കുറിച്ച് പറയുകയുണ്ടായി: 'അദ്ദേഹത്തെ അറിയുക എന്നതു് വളരെ പ്രയാസമാണ്; എപ്പോഴും സ്വയം ഒളിഞ്ഞുകഴിയുന്നു. എന്നാൽ അദ്ദേഹം ബ്രഹ്മജ്ഞാനിയാണ്. അതുകൊണ്ടുതന്നെ സംതൃപ്തനമാണ്.' പുതുതായി വരുന്ന മുമുക്ഷുക്കളെ അദ്ദേഹം വിജ്ഞാനാനന്ദസ്വാമികളുടെ അടുക്കലേയ്ക്ക് പറഞ്ഞയയ്ക്കുമായിരുന്നു; അവക്കു വേണ്ട ആദ്ധ്യാത്മികശക്തി ലഭിക്കുവാൻവേണ്ടി. ആ ശക്തി അവക്കു മോക്ഷമാഗ്ഗത്തിൽ വളരെ സഹായകമാണെന്നു് ശ്രീ ബ്രഹ്മാനന്ദസ്വാമികറം ദൃഢമായി വിശ്വസിച്ചു; അങ്ങനെ പറയുകയും ചെയ്തിരുന്നു.

വിജ്ഞാനാനന്ദസ്വാമികറം അന്തർമുഖനായിരുന്നെങ്കിലും സ്വകത്തവ്യങ്ങളെ തിരസ്കരിച്ചിരുന്നില്ല. 1934– ൽ ശ്രീ ശിവാനന്ദസ്വാമികളുടെ മഹാസമാധിക്കുശേഷം വൈസ്പ്രസിഡന്റായും, 1937 – ൽ ശ്രീ അഖണ്ഡാനന്ദസ്വാമികളുടെ മഹാസമാധിക്കുശേഷം പ്രസിഡന്റായും അദ്ദേഹം സംഘത്തെ സേവിച്ചു. അക്കാലത്തു് അനേകം ജിജ്ഞാസുക്കറം അദ്ദേഹത്തിൽനിന്നു്

ഉപദേശം സ്വീകരിച്ച് പ്രബുദ്ധരായി. ഇത്ര കാലവും സ്വയം ഒളിഞ്ഞു കഴിഞ്ഞിരുന്ന സ്വാമികൾ ഇപ്പോൾ ഇന്ത്യയ്ക്കകത്തും പുറത്തുമുള്ള പല കേന്ദ്രങ്ങളും സന്ദർശിച്ച് അനേകം സാധകന്മാർക്ക് മന്ത്രോപദേശം കൊടുത്തു. സംഭാഷണവിമുഖനായ അദ്ദേഹം യഥാർത്ഥ ജിജ്ഞാസുക്കളുടെ മുമ്പിൽ വാചാലനായി മാറി; ശുഷ്കതർക്കത്തിനു വരുന്നവരുടെ മുമ്പിൽ മൂകനും.

ധാർമ്മികമായി ലോകം അധഃപതിച്ചുവെന്നും, ദുഷിച്ചുവെന്നും ഉള്ള ഒരു മുറവിളി ഇന്ന് എങ്ങും മുഴങ്ങുകയാണ്. നാം ഓരോരുത്തരും സമൂഹത്തിന്റെ ഓരോ ഘടകമെന്ന നില മറന്ന്, സമൂഹത്തെ കുററപ്പെടുത്തുകയാണ്, നാം തികച്ചും നിഷ്കളങ്കരാണെന്ന മട്ടിൽ. നാമാണോ, ലോകമാണോ ദുഷിച്ചത് എന്ന് നാം ചിന്തിക്കാറേ ഇല്ല. ഈ പ്രശ്നത്തിന് ഉത്തരവും പ്രതിവിധിയും ശ്രീ വിജ്ഞാനാനന്ദസ്വാമികളുടെ വാക്കുകൾ ശ്രദ്ധിച്ചാൽ ലഭിക്കും. ഒരു ഭക്തൻ അദ്ദേഹത്തോടു ചോദിച്ചു: 'എങ്ങനെയാണ് രാജ്യത്ത് വളരെയധികം സംഘട്ടനവും ദുരിതവും നടമാടുമ്പോൾ സമാധാനം ഉണ്ടാവുക ?' എന്ന്. 'ബാഹ്യലോകത്തിൽ നടക്കുന്ന കാര്യങ്ങളെക്കുറിച്ച് നിങ്ങൾ എന്തിനാണിത്ര വിഷമിക്കുന്നത് ?' എന്ന ഒരു ചോദ്യമായിരുന്നു അതിനു മറുപടി. കാലിൽ മുള്ളു തറയ്ക്കുമ്പോൾ നാം ലോകത്തെ കുററപ്പെടുത്തുകയാണ്, 'എന്തുകൊണ്ടാണ് എല്ലാവരുംകൂടി ഭൂമി മുഴുവൻ തോലിൽ പൊതിയാത്തത് ?' എന്ന്. നാം നമ്മുടെ മനസ്സിനെ വിശകലനം ചെയ്തു പഠിക്കാതെ, നമ്മിലെ പോരായ്മകൾ കണ്ടുപിടിയ്ക്കാതെ, ലോകത്തിന്റെ ദൂഷ്യങ്ങളെക്കുറിച്ച് നിലവിളിക്കുന്നു! മനസ്സിനെ ജയിച്ച് സ്വതന്ത്രരായി, ആത്മാരാമന്മാരായി കഴിയുവാൻ അദ്ദേഹം ദൃഢസ്വരത്തിൽ ഉപദേശിക്കുന്നു. 'നിങ്ങൾ മനസ്സിന്റെ യജമാനനാണ്. നിങ്ങളുടെ ഇഷ്ടംപോലെ അതിനെ രൂപാന്തരപ്പെടുത്താം. മനസ്സ് പൂർണ്ണമായും അധീനതയിൽ വരുമ്പോൾ പിന്നെ, അതിൽ നല്ല ചിന്തകൾ മാത്രമേ ഉദിക്കൂ. അപഥ്യാഹാരം ശരീരത്തെ ശോഷിപ്പിക്കുകയും രോഗഗ്രസ്തമാക്കുകയും ചെയ്യുന്നതുപോലെ, ദുഷിച്ച ചിന്തകൾ മനസ്സിനെ ദുഷിപ്പിക്കുന്നു. ഉന്നതാദർശങ്ങളും ചിന്തകളും മനസ്സിനെ ശുദ്ധമാക്കുന്നു. നിങ്ങൾ നിങ്ങളുടെ മനസ്സിന്റെ യജമാനനാണ്. അതുകൊണ്ട് അതു ശുദ്ധമാക്കി സൂക്ഷിക്കുക. അവിടെ നിങ്ങളുടെ ഉത്തരവാദിത്വം കഴിഞ്ഞു; ബാക്കി ഈശ്വരൻ നോക്കിക്കൊള്ളും.' സ്വന്തം മനസ്സിനെ ബാഹ്യലോകത്തിൽ അലഞ്ഞുതിരിയാൻ വിട്ടിട്ട്, ലോകത്തിന്റെ ധാർമ്മിക സ്ഥിതി ഉയർത്താൻ കച്ചകെട്ടി നില്ക്കുന്നവരെ കണ്ണു തുറപ്പിക്കാൻ അദ്ദേഹത്തിന്റെ ഈ വാക്കുകൾ പര്യാപ്തങ്ങളാണ്.

അദ്ദേഹം തികച്ചും സ്വമനസ്സിന്റെ യജമാനനായിരുന്നു. പണമോ സ്ഥാനമാനങ്ങളോ അദ്ദേഹത്തെ ആകർഷിച്ചില്ല. അതുകൊണ്ടുതന്നെ അദ്ദേഹം എല്ലാവരാലും ആകർഷിക്കപ്പെടുകയും ആദരിക്കപ്പെടുകയും ചെയ്തു. മാനാപമാനങ്ങളോ നിന്ദാസ്തുതികളോ അദ്ദേഹത്തെ ഇളക്കി മറിച്ചില്ല. കാഞ്ചനത്യാഗത്തിലുള്ള ദൃഢവ്രതം സ്വന്തം ശിഷ്യന്മാരിൽനിന്നും ദക്ഷിണ സ്വീകരിക്കാൻപോലും അദ്ദേഹത്തെ അനുവദിച്ചില്ല. സമ്പൂർണ്ണം ഭഗവത്പാദകമലങ്ങളിൽ അർപ്പിച്ചതായിരുന്നു ആ ജീവിതം.

തനിക്കു ലഭിച്ചിട്ടുള്ള ആദ്ധ്യാത്മികനേട്ടങ്ങളും അനുഭൂതികളും ദർശനങ്ങളുമെല്ലാം ശ്രീഗുരുമഹാരാജിന്റെ കൃപകൊണ്ടുമാത്രമാണെന്നും, തന്റെ കഴിവുകൊണ്ടല്ലെന്നും അദ്ദേഹം എപ്പോഴും ഓർമ്മിച്ചിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ ഭൗതിക ശരീരം നാമാവശേഷമായെങ്കിലും, വിജ്ഞാനാനന്ദസ്വാമികളെ സംബന്ധിച്ചിടത്തോളം, ആ സാന്നിദ്ധ്യം പകൽപോലെ സുവ്യക്തമായിരുന്നു. ഗുരുദേവന്റെ അനുഗ്രഹം പൊതുജനങ്ങൾക്കും കിട്ടണമെന്നുള്ള ആഗ്രഹം ഒന്നുമാത്രമാണ്, ബേലൂർമഠത്തിൽ ഇന്നു കാണുന്ന ശ്രീരാമകൃഷ്ണക്ഷേത്രം പണിയുന്ന കാര്യത്തിൽ അദ്ദേഹത്തെ മുൻകൈയെടുപ്പിച്ചത്. 1938 ജനവരിമാസം 14-ാം തീയതി ബേലൂർമഠം ക്ഷേത്രത്തിൽ ശ്രീരാമകൃഷ്ണദേവന്റെ ഒരു മാർബിൾ പ്രതിമ സ്ഥാപിക്കപ്പെട്ടു. തനിയ്ക്കും മററു സതീർത്ഥ്യർക്കും ഉണ്ടായിരുന്ന ഒരു ചിരകാലാഭിലാഷമാണ് ഈ ക്ഷേത്രപ്രതിഷ്ഠകൊണ്ടു സാധിച്ചത്. സ്വജീവിതലക്ഷ്യം സാധിച്ചതുപോ

ലുള്ള കൃതകൃത്യത വിജ്ഞാനാനന്ദസ്വാമികൾക്കു് തോന്നി. ഇനി ഗുരുപാദങ്ങളിൽ ലയിക്കാൻ തനിക്കു സമയമായെന്ന ബോധം അദ്ദേഹത്തിൽ കണ്ടുതുടങ്ങി. ആ ബോധം സത്യമാക്കിക്കൊണ്ടു്, അലഹബാദിൽവെച്ചു്, 1938 ഏപ്രിൽ 25-ാം തീയതി അദ്ദേഹം ശരീരം ഉപേക്ഷിച്ചു് ഗുരുചരണങ്ങളിൽ ലയിച്ചു. അദ്ധ്യാത്മലോകത്തിലെ ഉജ്ജ്വലദീപമായ അദ്ദേഹത്തിന്റെ ഭൗതികശരീരം ത്രിവേണിയിൽ നിക്ഷേപിക്കപ്പെട്ടു. മഹാത്മാക്കളുടെ പ്രസാദംകൊണ്ടാണല്ലോ തീർത്ഥസ്ഥാനങ്ങൾ പുണ്യതരമാകുന്നതും!

[ഈ വരുന്ന നവമ്പർ 12-ാംനു ശ്രീ വിജ്ഞാനാനന്ദസ്വാമികളുടെ 102-ാമത്തു് ജന്മദിനമാണു്.]

# തഥാഗതകഥാമൃതം

**പോൾ കാരുസ്**

## ആനന്ദസംവിഭാഗം

സുമനസ്സിന്റെ ഭൃത്യൻ അന്നഭാരൻ മൈതാനത്തിൽ പുല്ലരിഞ്ഞു കഴിഞ്ഞപ്പോൾ ഭിക്ഷാപാത്രവുമായി വരുന്ന ഒരു ശ്രമണനെ കണ്ടു. അവൻ പുല്ലുകെട്ടു് അവിടെയിട്ടിട്ടു് ഓടി വീട്ടിൽചെന്നു് തന്റെ വീതം ആഹാരം എടുത്തു മടങ്ങിവന്നു.

ശ്രമണൻ ആഹാരം കഴിച്ചു; എന്നിട്ടു് അവനെ ധർമ്മോപദേശങ്ങൾകൊണ്ടു് ആനന്ദിപ്പിച്ചു.

സുമനസ്സിന്റെ മകൾ ജനലിൽക്കൂടി ഇതു കണ്ടു വിളിച്ചുപറഞ്ഞു: 'കൊള്ളാം അന്നഭാര, കൊള്ളാം. വളരെ നന്നായി.'

മകളുടെ ഈ വാക്കുകൾ കേട്ടു് സുമനസ്സു് അവളോടു് വിവരം അന്വേഷിച്ചു; അന്നഭാരന്റെ ഭക്തിയെക്കുറിച്ചും അയാൾക്കു ശ്രമണനിൽനിന്നു ലഭിച്ച ആശ്വാസവാണികളെക്കുറിച്ചും അവളിൽനിന്നും ഗ്രഹിച്ച സുമനസ്സു് തന്റെ ഭൃത്യന്റെ അടുത്തു ചെന്നു് അയാളുടെ ആനന്ദത്തിന്റെ ഒരു ഭാഗം തനിക്കു തരാനായി അപേക്ഷിക്കുകയും പകരം പണം കൊടുക്കാൻ ഒരുങ്ങുകയും ചെയ്തു.

'യജമാനനേ,' അന്നഭാരൻ പറഞ്ഞു, 'ആദ്യം തന്നെ ഞാൻ ആ പൂജ്യപാദരോടു ചോദിക്കട്ടെ.' ശ്രമണനെ സമീപിച്ചു് അയാൾ പറഞ്ഞു: 'എന്റെ വീതം ആഹാരം അങ്ങേയ്ക്കു സമർപ്പിച്ചതിന്റെ ആനന്ദം പങ്കിട്ടു തനിക്കും തരണമെന്നു് എന്റെ യജമാനൻ ആവശ്യപ്പെടുന്നു. അതു ഞാൻ അദ്ദേഹവുമായി പങ്കിടുന്നതു ശരിയാണോ?'

ശ്രമണൻ ഒരു ചെറുകഥയിൽക്കൂടി അതിനു സമാധാനം പറഞ്ഞു: 'നൂറു വീടുകളുള്ള ഒരു ഗ്രാമത്തിൽ ഒരൊററ വിളക്കുമാത്രം കത്തിക്കൊണ്ടിരുന്നു. അപ്പോൾ അയൽക്കാരനൊരുവൻ വന്നു തന്റെ വിളക്കു കൊളുത്തിയെടുത്തു; അങ്ങനെ വഴിക്കുവഴി വീടുതോറും വിളക്കു കൊളുത്തപ്പെട്ടു; ഗ്രാമത്തിൽ വെളിച്ചം വർദ്ധിച്ചു. അതുമാതിരി ധർമ്മദീപവും പകർന്നുകൊടുക്കുന്നവനു് കുറവു വരാതെ പരത്താവുന്നതാണു്. നിന്റെ ദാനത്തിന്റെ ആനന്ദവും പരക്കട്ടെ. അതു പങ്കിടുക.'

അന്നഭാരൻ യജമാനന്റെ വീട്ടിൽ മടങ്ങിയെത്തി അദ്ദേഹത്തോടു പറഞ്ഞു: 'പ്രഭോ, എന്റെ ദാനാനന്ദത്തിന്റെ ഒരു ഭാഗം ഞാൻ അങ്ങേയ്ക്കു സമർപ്പിക്കുന്നു. സദയം സ്വീകരിച്ചാലും.'

സുമനസ്സു് അതു സ്വീകരിച്ചുകൊണ്ടു് പകരം സ്വഭൃത്യനു് കുറെ ധനം നൽകാൻ ഒരുങ്ങി; പക്ഷെ അന്നഭാരൻ പറഞ്ഞു: 'അതു

വയ്യ, പ്രഭോ. ഞാൻ അങ്ങയുടെ പണം സ്വീകരിച്ചാൽ എന്റെ അവകാശം അങ്ങേയ്ക്കു വിററതായി തോന്നും. ആനന്ദം വില്ക്കാവുന്നതല്ല. അങ്ങ് അതൊരു സമ്മാനമായി സ്വീകരിക്കണമെന്നു് ഞാൻ അപേക്ഷിക്കുന്നു.'

യജമാനൻ മറുപടി നൽകി: 'സോദര, അന്നഭോര, ഇന്നുമുതൽ നീ സ്വതന്ത്രനാകുന്നു. എന്റെ സ്നേഹിതനായി എന്നോടൊപ്പം പാർക്കുക; എന്റെ ആദരത്തിന്റെ ഒരടയാളമായി ഈ സമ്മാനം സ്വീകരിക്കുക.'

### അശ്രദ്ധനായ മൂഢൻ

ധനികനും വൃദ്ധനുമായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു; ലൗകികവസ്തുക്കളുടെ അനിത്യതയെക്കുറിച്ചാലോചിക്കാതെ, തനിക്കിനിയും ദീർഘകാലം ആയുസ്സുണ്ടെന്നു കരുതി അയാൾ ഒരു വലിയ വീടു പണികഴിപ്പിച്ചു.

മരണത്തിന്റെ വക്കത്തെത്തിയ ഒരു മനുഷ്യൻ അനേകം മുറികളുള്ള ഒരു വലിയ വീട്ടു് എന്തിനാണു് പണിയിച്ചതു് എന്നു് ബുദ്ധൻ ആശ്ചര്യപ്പെട്ടു. ആ ധനികബ്രാഹ്മണനു് നാലു് ആര്യധർമ്മങ്ങളും നിർവ്വാണത്തിന്റെ അഷ്ടാംഗമാർഗ്ഗവും ഉപദേശിക്കാനായി ബുദ്ധൻ ആനന്ദനെ അയച്ചു.

ബ്രാഹ്മണൻ തന്റെ വീടു കാണിച്ചു് അതിലെ ഓരോ മുറിയുടെയും പ്രയോജനം വിശദീകരിച്ചു; എന്നാൽ ബുദ്ധന്റെ ഉപദേശങ്ങൾ അയാൾ ശ്രദ്ധിച്ചില്ല.

ആനന്ദൻ പറഞ്ഞു: "എനിക്കു് മക്കളും സമ്പത്തും ഉണ്ടു്." എന്നു പറയുന്നതു് മൂഢന്മാരുടെ സ്വഭാവമാണു്. അങ്ങനെ പറയുന്നവൻ തന്റെതന്നെ നാഥനല്ല; അവനെങ്ങനെ പിന്നെ സന്താനങ്ങളുടെയും സമ്പത്തുകളുടെയും സേവകന്മാരുടെയും അധീശത്വം അവകാശപ്പെടും? ഗൃഹസ്ഥന്റെ അല്ലലുകൾ അനവധിയാണു്; എന്നാലവൻ വരാനിരിക്കുന്ന മാററങ്ങളെക്കുറിച്ചു യാതൊന്നുമറിയുന്നില്ല."

ആനന്ദൻ പോയതും വൃദ്ധൻ ക്ഷിപ്രസന്നി പിടിപെട്ടു മരിച്ചുവീണു. കാര്യം ഗ്രഹിക്കാൻ സന്നദ്ധരായവരുടെ അറിവിനുവേണ്ടി ബുദ്ധൻ പറഞ്ഞു: 'മൂഢൻ ജ്ഞാനികളുടെ കൂട്ടത്തിൽ പാർത്താലും, ചട്ടുകം പായസത്തിന്റെ സ്വാദറിയാത്തതുപോലെ, സത്യമായ ധർമ്മത്തെക്കുറിച്ചു് യാതൊന്നും ഗ്രഹിക്കുന്നില്ല. അവൻ തന്നെക്കുറിച്ചുമാത്രമേ ചിന്തിക്കുന്നുള്ളു; സജ്ജനങ്ങൾ നൽകുന്ന ധർമ്മോപദേശം ശ്രദ്ധിക്കാതെ, തന്നെ മോചിപ്പിക്കാൻ അവൻ അശക്തനായിപ്പോകുന്നു.'

---

# തസ്യൈ ജനന്യൈ നമഃ.

ഒരിക്കൽ ശ്രീരാമകൃഷ്ണൻ കേശവചന്ദ്രസേനനെ കാണാൻ ലിലികോട്ടേജിലെത്തിയപ്പോൾ ഏതാനും ബ്രഹ്മസമജാംഗങ്ങൾ അദ്ദേഹത്തെ പടിക്കൽവെച്ചു സ്വീകരിച്ചു. ശ്രീരാമകൃഷ്ണൻ ആദ്യംതന്നെ ചെയ്തതു് നെററിത്തടംകൊണ്ടു പടിയിൽ സാദരം സ്പർശിക്കുകയാണു്. എന്താണു് ചെയ്യുന്നതു് എന്നു ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: "ഞാൻ കേശവന്റെ അമ്മയെ വന്ദിക്കുകയാണു്. നരസിംഹമൂർത്തി ദുഷ്ടനായ ഹിരണ്യകശിപുവിന്റെ ശരീരം സ്വനഖംകൊണ്ടു മാന്തിപ്പൊളിച്ചപ്പോൾ കുടൽമാലയെടുത്തു്, 'പ്രഹ്ലാദനു് ജന്മംകൊടുത്ത ശരീരത്തിന്റെ അംശമാണിതു്,' എന്നരുളിക്കൊണ്ടു് തന്റെ തലയിൽ ചുററിക്കെട്ടി. കേശവനെ കാണുംമുമ്പു് ഞാൻ അദ്ദേഹത്തിന്നു ജന്മം കൊടുത്ത അമ്മയ്ക്കു് അഭിവാദനം അർപ്പിക്കുകയാണു്."

ശ്രീ നഗേന്ദ്രനാഥൻ എഴുതിയ രാമകൃഷ്ണവിവേകാനന്ദന്മാർ എന്ന പുസ്തകത്തിൽനിന്നു്.
(പേജ് 6 – 7)

# പുസ്തകാഭിപ്രായം

## ഹിമാലയതീർത്ഥങ്ങൾ

ഗ്രന്ഥകർത്താ: ശ്രീദാനന്ദസ്വാമികൾ.

വിവർത്തക: ശ്രീമതി പത്മജാമേനോൻ.

പ്രകാശകർ: ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം, കാലടി.

പേജ്. 140+12. വില രൂപ 2.50

യാത്രാവിവരണങ്ങൾ എല്ലാവരും ഇഷ്ടപ്പെടുന്ന ഒരു സാഹിത്യശാഖയാണ്. മനോരാജ്യജീവികളാണല്ലൊ മനുഷ്യർ. മനോരാജ്യത്തിൽക്കൂടി മററൊരാളോടൊപ്പം നടക്കാൻ സാധിക്കുന്ന ഒരു യാത്രയിൽ സഹചാരിയാവാൻ എല്ലാവർക്കും സന്തോഷമാണ്. കാശും ക്ലേശവും സമയവും ചെലവില്ല, ലാഭമുണ്ടുതാനും. നിത്യനൂതനമായ ഒരു ശാഖയാണുതാനും അതു്. രണ്ടു പേർ ഒരേ വഴിയേ പോയാലും കാണുന്നതും കേൾക്കുന്നതും ഒന്നുപോലെ ആയിരിക്കുകയില്ല, ഓരോരുത്തൻേറയും മനോ-രാജ്യം വിഭിന്നമായതുകൊണ്ടു്. വിദ്യാർജ്ജനത്തിനും വിനോദത്തിനും ഉതകുന്നതാണ് യാത്ര: തീർത്ഥസ്ഥാനങ്ങളിലേയ്ക്കു് ആസ്തിക്യബുദ്ധിയോടെയാണെങ്കിൽ പുണ്യപ്രദവുമാണ്. തീർത്ഥാടനം ഒരു തപസ്സാകുന്നു. തപസ്സുതെ ജീവിതത്തെ ധന്യവും സഫലവുമാക്കുന്നതു്. അങ്ങനെ ധന്യവും പുണ്യപ്രദവും വിദ്യാവിധായകവും വിനോദാധായകവുമായ ഒരു പുസ്തകമാണ് ഹിമാലയതീർത്ഥങ്ങൾ. നസ്സഖണ്ഡപ്രഹഷ്മായ തുഷാരഗിരിയിലെ ഹരിദ്വാരം, ഋഷീകേശം, കേദാർബദ്രി, ജ്വാലാമുഖി, കാശ്മീരം, അമരനാഥം എന്നിങ്ങനെയുള്ള നിരവധി തീർത്ഥങ്ങളാടിയ ഒരു സാധകൻെറ ചരിത്രപരവും ഭൂമിശാസ്ത്രപരവും പുരാണപരവും ആദ്ധ്യാത്മികവുമായ വിവരണങ്ങളാണ് ഇതിൽ നമുക്കു ലഭിക്കുന്നതു്. ഹിമാലയത്തിലെ അലൗകികങ്ങളായ ദൃശ്യങ്ങൾ കണ്ടു് ആശ്ചര്യഭരിതനായി ആത്മവിസ്മൃതിയിലാണ്ടു് ആ ദേവതാത്മാവിൻെറ അനന്തതയിലും അപാരതയിലും തീർത്ഥാടകൻ ആഴമ്പോൾ അനുവാചകനും സ്ഥലകാലങ്ങൾ മറന്നു് ഏതോ അദൃശ്യാനുഭൂതിയിൽ ആമഗ്നനാകും. തീർത്ഥാടനം പുണ്യപ്രദം; അതു വായിക്കുന്നതു് പുണ്യപ്രദവും ആനന്ദപ്രദവും.

എസ്. എസ്. പി.

---

## ഒരു തിരുത്ത്

ജൂൺലക്കം പേജ് 211, രണ്ടാമത്തു കാളം, രണ്ടാമത്തെവരിയിൽ വരുന്ന 'സാമ്പത്തികമായ' എന്ന പദം 'സാത്ത്വികമായ' എന്നും 214-ാം പേജിൽ രണ്ടാമത്തു കാളം എട്ടാമത്തേയും പന്ത്രണ്ടാമത്തെയും വരികളിൽ വരുന്ന 'വൈദികധർമ്മം' 'വൈദികകർമ്മ'മായും തിരുത്തി വായിക്കുവാനപേക്ഷ.

---

ജൂലായ് മാസത്തിലെ ഏകദിന അന്തര്യോഗം 12-ാം തീയതി ഞായറാഴ്ചയാകുന്നു.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 55 | 1970 ആഗസ്റ്റ് | ലക്കം 8

## അമൃതവാണി

ആധുനികലോകത്തിനു ശ്രീരാമകൃഷ്ണന്റെ സന്ദേശമിതാണ്: 'വിശ്വാസപ്രമാണങ്ങളെയോ മതവിഭാഗങ്ങളേയോ ക്രൈസ്തവദേവാലയങ്ങളേയോ ഹൈന്ദവമന്ദിരങ്ങളേയോ ഒന്നും വകവെയ്ക്കേണ്ടതില്ല; ഓരോ വ്യക്തിയിലുമുള്ള സത്ത – അതു് അദ്ധ്യാത്മമാണ് – അതുമായി തുലനം ചെയ്യുമ്പോൾ അവയെല്ലാം നിസ്സാരം. ഒരുവനിൽ ഇതു് എത്രമാത്രം വികാസം കൊള്ളുന്നുവോ, അവനത്രയും ശ്രേയസ്സരുളുവാൻ സമർത്ഥനാകും. ആദ്യമതു നേടുക, അതു സമ്പാദിക്കുക; ആരെയും നിന്ദിക്കരുതു്; ഓരോ വിശ്വാസത്തിലും വിഭാഗത്തിലുമുണ്ടു് ചില നന്മകൾ. മതമെന്നാൽ വാക്കല്ല, നാമമല്ല, സംഘടനയല്ല; പിന്നെയോ, മതം ആത്മസാക്ഷാത്കാരമാണ് എന്നു സ്വജീവിതംകൊണ്ടു് തെളിയിച്ചു കാണിച്ചുകൊടുക്കുക. അനുഭവിച്ചവർക്കേ അതറിയാൻ കഴിയൂ, ആത്മദർശനം സാധിച്ചവർക്കേ അതന്യർക്കു പ്രദാനംചെയ്യാൻ കഴിയൂ, മനുഷ്യലോകത്തിന്റെ മഹാചാര്യന്മാരാവാൻ സാധിക്കൂ. അങ്ങനെയുള്ളവർ മാത്രമാണ് പ്രകാശമരുളുന്ന പ്രഭാപുഞ്ജങ്ങൾ.'

ഒരു രാജ്യത്തു് അത്തരം മഹത്തുക്കൾ എത്രയധികം ജന്മമെടുക്കുന്നുവോ, അത്രയും ആ രാജ്യം ഉദ്ധരിക്കപ്പെടും. അതുമാതിരിയുള്ള മഹാന്മാർ തീരെയില്ലാത്ത രാജ്യം മുടിഞ്ഞു; ഒന്നിനുമതിനെ കരകയററുവാൻ വയ്യ. അതിനാൽ മാനവസമുദായത്തിനു് എന്റെ ഗുരുനാഥന്റെ സന്ദേശമിതാണ്: 'ആത്മനിഷ്ഠ നേടുക, സത്യം സ്വയം സാക്ഷാത്കരിക്കുക.' നിങ്ങളുടെ സഹജീവികൾക്കുവേണ്ടി ജീവിതം സമർപ്പണം ചെയ്യാൻ അവിടുന്നു് ആഹ്വാനം ചെയ്യുന്നു. സഹോദരസ്നേഹത്തെക്കുറിച്ചുള്ള പ്രസംഗങ്ങളെല്ലാം നിർത്തിയിട്ടു്, നിങ്ങളുടെ ആർജ്ജവം പ്രവൃത്തികൊണ്ടു തെളിയിക്കാൻ അവിടുന്നാവശ്യപ്പെടുന്നു. സർവ്വസംഗപരിത്യാഗത്തിനുള്ള കാലമായിരിക്കുന്നു; സത്യസന്ദർശനത്തിനുള്ള സമയം വന്നിരിക്കുന്നു. ഇപ്പോഴിനി നിങ്ങൾ വിശ്വത്തിലെ സമസ്തസത്യാന്വേഷണപഥങ്ങളിലുമുള്ള അനുരഞ്ജനസമന്വയം കണ്ടെത്തും. വഴക്കും വയ്യാവേലിയും ഒന്നും ആവശ്യമില്ലെന്നു നിങ്ങൾക്കു മനസ്സിലാകും. അപ്പോഴേ നിങ്ങൾ മാനവസമുദായത്തിനു സഹായഹസ്തം നീട്ടാൻ സമർത്ഥനാകൂ. സർവ്വമതങ്ങളുടെയും മൗലികമായ ഐക്യം പ്രതിപാദിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുക എന്നതായിരുന്നു എന്റെ ഗുരുനാഥന്റെ ജീവിതസന്ദേശം. മററുള്ള ആചാര്യന്മാർ അവരുടെ പേരു പുലർത്തുന്ന ഓരോ പ്രത്യേകമതങ്ങൾ പ്രതിപാദിച്ചിട്ടുണ്ടു്; എന്നാൽ പത്തൊമ്പതാം നൂററാണ്ടിലെ ഈ മഹാനായ ആചാര്യൻ സ്വന്തമായി ഒരവകാശവാദവും ഉന്നയിച്ചില്ല. ഒരു മതത്തിനും ഒരു ഉലച്ചിലും അവിടുന്നു വരുത്തിയില്ല; കാരണം, സർവ്വമതങ്ങളും യഥാർത്ഥത്തിൽ ഏകമായ സനാതനധർമ്മത്തിന്റെ അംശഭൂതങ്ങളാണെന്നു് അവിടുന്നു് അനുഭവത്തിൽനിന്നു് അറിഞ്ഞിരുന്നു.

വിവേകാനന്ദസാഹിത്യസർവ്വസ്വം 7-ാം ഭാഗം, പേജ് 109-110

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ക്രിസ്ത്വാബ്ദം 1891 മുതൽ '93 വരെയുള്ള കാലമത്രയും ശ്രീ ലാട്ടുമഹാരാജ് കേദാർചന്ദ്ര ഘോഷിന്റെ വീട്ടിലാണ് മിക്ക ദിവസവും രാത്രിയിൽ ആഹാരം കഴിച്ചുവന്നത്. പകലാണെങ്കിൽ അയാചിതമായി കിട്ടുന്ന പൈസ കൊണ്ട് കടല വറുത്തതോ കപ്പലണ്ടി വറുത്തതോ മേടിച്ചു തിന്നുകയും ചെയ്യും. ഇടയ്ക്ക് ചില ദിവസം രാംബാബുവിന്റെ വീട്ടിൽ ഉണ്ണാൻ ചെല്ലും. അന്ന് അദ്ദേഹം അമ്മ (രാംബാബുവിന്റെ ഭാര്യ)യുടെ കൈയ്യിൽനിന്ന് കാവി വസ്ത്രം മേടിച്ചു കൊണ്ടുപോരും. കമ്പിളിയും മററും ആവശ്യമായി വന്നാൽ ഗിരീശ്ബാബുവിന്റെ അടുത്തുനിന്നാണ് മേടിക്കാറ്. രാംബാബുവിനോട് ആകപ്പാടെ ഒരിക്കൽ മാത്രമേ കമ്പിളി ആവശ്യപ്പെട്ടിട്ടുള്ളത്രെ.

പകുതി വേവിച്ച ആഹാരവും മററും ശ്രീ ലാട്ടുമഹാരാജ് കഴിക്കുന്നതു കണ്ടിട്ട് ആയിടെ സാൽക്കിയായിലെ ഒരു പീടികക്കാരൻ അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയി നല്ലവണ്ണം പാകം ചെയ്ത ഭക്ഷണസാധനങ്ങൾ കഴിപ്പിക്കാറുണ്ട്. പടിഞ്ഞാറൻ ഭാഗത്തുനിന്നു വന്ന ഒരു പലഹാരവില്പനക്കാരനുണ്ടായിരുന്നു. വിരജാഹോമം ചെയ്ത് യഥാവിധി സന്ന്യാസം സ്വീകരിച്ചവരെ, വിശേഷിച്ചും ശാങ്കരസമ്പ്രദായത്തിൽപ്പെട്ട സാധുക്കളെ, ആദരിച്ച് സത്കരിക്കുന്നതിനുവേണ്ടിത്തന്നെ ജീവിതം ഉഴിഞ്ഞുവെച്ച ഒരാളായിരുന്നു അദ്ദേഹം. കച്ചവടം ചെയ്തുകിട്ടുന്ന ലാഭം മുഴുവൻ സന്ന്യാസിമാർക്ക് ഓരോന്ന് നൽകുന്നതിനു വേണ്ടിയാണ് അദ്ദേഹം ചെലവഴിച്ചിരുന്നത്. ഇന്നും ഭാരതത്തിൽ പലയിടങ്ങളിലും ഇത്തരം പീടികക്കാരുണ്ട്. ലാട്ടുമഹാരാജ് ഒരിക്കൽ പറഞ്ഞു: 'ബാഗ്ബസാറിലെ ഒരു കച്ചവടക്കാരൻ പലതവണ എന്നെ വിളിച്ചുകൊണ്ടുപോയി പീടികത്തിണ്ണയിലിരുത്തി നല്ല ചൂടുള്ള ചപ്പാത്തിയും കറിയും കഴിപ്പിക്കാറുണ്ട്. ഏഴെട്ടു മാസം അങ്ങനെ നടന്നിട്ടുണ്ടാവണം. പിന്നൊന്നും കാണാറില്ല.'

ശ്രീ ഉപേന്ദ്രനാഥമുഖോപാദ്ധ്യായൻ ഒരിക്കൽ പറയുകയുണ്ടായി: ''യോഗാനന്ദസ്വാമി തീർത്ഥയാത്രയ്ക്കു പോയ കാലത്തൊക്കെ ഞാൻ ലാട്ടുമഹാരാജിന്റെ അടുത്താണ് പോവുക പതിവ്. അന്നൊക്കെ അദ്ദേഹം ഗൃഹസ്ഥന്മാരുടെ വീടുകളിൽനിന്ന് ഊണു കഴിക്കാറില്ല. ഞാനൊരു ദിവസം അദ്ദേഹത്തെ എന്റെ വീട്ടിലേയ്ക്കാന്ന് കൊണ്ടുപോകാൻ പഠിച്ചപണി പതിനെട്ടും നോക്കി. എവിടെ, പററിയില്ല എന്നല്ലെ പറയേണ്ടു! അദ്ദേഹമെന്നോടു പറയുകയാണ്: 'എടോ, നിങ്ങളൊക്കെത്തന്നെ തരുന്ന കാശുകൊണ്ടല്ലെ ഞാൻ പൂരി മേടിച്ചു തിന്നുന്നതു് ? അപ്പൊ കാര്യം രണ്ടും ഒന്നായില്ലെ ? ഇനി വീട്ടിൽ ചെന്നിരുന്ന് ഊണു കഴിച്ചു എന്നുവെച്ച് കൂടുതലെന്താണൊരു മെച്ചം ?''

ഒരു ദിവസം ലാട്ടുമഹാരാജ് രാഖാൽ മഹാരാജിനെ കാണാൻ ആലംബസാർ മഠത്തിൽ ചെന്നു. അന്നു രാഖാൽമഹാരാജ് മഠത്തിലില്ലായിരുന്നു. അന്നവിടെ ഉണ്ടായൊരു കാര്യം ശശിമഹാരാജ് പറയുന്നതു് കേട്ടോളൂ: ''രാജായെ കാണാൻ പററിയില്ല എന്നു കണ്ടതോടെ ലാട്ടു കൊടുത്തു തിരിഞ്ഞൊരു നടത്തം. അതു കണ്ടപ്പോൾ ഞാൻ വിളിച്ചുപറഞ്ഞു, 'ഏയ് ചങ്ങാതി, ഇന്നിവിടെ താമസിക്കു. താനെന്തിനാടോ ഇങ്ങനെ ഓടി അലഞ്ഞു നടക്കുന്നതു് ? ഇവിടെവന്ന് കൂടിക്കൂടെ ?' അതിനു മറുപടിയായി അയാളുറക്കെ ചിരിച്ചിട്ട് പറകയാണ്: 'അതിന് ഇനി ഒരു ദിവസം വരാം.' ഞാനപ്പോൾ പറഞ്ഞു: 'ദക്ഷിണേശ്വരത്തെ ഉത്സവത്തിന് എന്തായാലും പോവണം കേട്ടോ.' കൈയ്‌വിരൽ ഞൊട്ടൊടിച്ചു കാണിച്ചിട്ട് നീട്ടിവലിച്ചൊരു നടത്തവും കൊടുത്തു.''

അത്തവണ ദക്ഷിണേശ്വരത്തെ ഉത്സവത്തിന് ലാട്ടുമഹാരാജ് പോവുകയുണ്ടായി. അവിടെ ശ്രീയുത് വിജയകൃഷ്ണഗോസ്വാമിയുമൊരുമിച്ച് അദ്ദേഹം വളരെനേരം കീർത്തനം പാടി നൃത്തം ചെയ്യുകയും ചെയ്തു.

1895-96-ൽ ലാട്ടുമഹാരാജ് കപ്പലിൽ പുരിയിലേയ്ക്കു് ഒരു തീർത്ഥയാത്ര പോയി. ബലരാംബാബുവിൻെറ സഹോദരപുത്രനായ ശ്രീയുത് നിത്യമോഹൻബോസ് പറയുന്നു:''ഞാനക്കാലത്തു് സ്കൂളിൽ പഠിക്കുകയാണ്; പത്തുപതിനൊന്നു് വയസ്സായിക്കാണും. അപ്പോഴാണൊരു ദിവസം ഒരു സന്ന്യാസി ഒരു വണ്ടിയിൽ പുരിയിലുള്ള 'ശശിനികേതന'ത്തിൽ വന്നിറങ്ങി. ജ്യേഷ്ഠൻ (ഹരിവല്ലഭബോസ്) അന്നു് പുരിയിലുള്ള കാലമായിരുന്നു. ലാട്ടുമഹാരാജിനെ കണ്ടിട്ടു് ജ്യേഷ്ഠനുണ്ടായ സന്തോഷത്തിനു് കണക്കില്ല. ഉടനെതന്നെ വേലക്കാരനെ വിളിച്ചു് അദ്ദേഹത്തിൻെറ ആഹാരത്തിനും ചുററുമുള്ള സ്ഥലങ്ങളൊക്കെ കാണിക്കുന്നതിനും വേണ്ട സകല സൗകര്യങ്ങളും ചെയ്തുകൊടുക്കാൻ ഏർപ്പാടു ചെയ്തു. അത്തവണതന്നെയാണു് അദ്ദേഹം ഭുവനേശ്വരത്തെ ദർശനത്തിനു പോയതും എന്നാണു് എൻെറ ഓർമ്മ. അവിടെനിന്നു് തിരിച്ചെത്തിയിട്ടു കട്ടക്കിലുള്ള ഞങ്ങളുടെ വീട്ടിലേയ്ക്കു പോയി. വളരെനാൾ കട്ടക്കിൽ താമസിച്ചതിനുശേഷം അദ്ദേഹം തിരിച്ചു കല്കത്തയ്ക്കു പോയി.'' അങ്ങോട്ടു പോകുന്ന സമയത്തു് കപ്പൽയാത്രയ്ക്കുള്ള ചെലവു വഹിച്ചതു് ഉപേൻബാബു ആയിരുന്നുവത്രെ.

പിന്നൊരു പ്രാവശ്യവുംകൂടി ലാട്ടുമഹാരാജ് പുരിയിൽ പോവുകയുണ്ടായി. ആദ്യത്തെ തവണ നടന്ന രണ്ടു കാര്യങ്ങളെക്കുറിച്ചു് ലാട്ടുമഹാരാജ് തന്നെ പറഞ്ഞതു് ഇവിടെ പകർത്താം: ''എടോ, പുരീധാമത്തിലേയ്, ശ്രീജഗന്നാഥപ്രഭു ദാരുബ്രഹ്മമായിട്ടാണിരിപ്പ്. അങ്ങേയററം ഉണർന്ന ദേവതയാണ്. ഓരോരുത്തൻേറയും ഭാവനയ്ക്കൊത്തവണ്ണം, സംസ്കാരത്തിനൊത്തവണ്ണമാണു് അദ്ദേഹം ദർശനമരുളുക. ഞാനദ്ദേഹത്തിൻറടുത്തു് പ്രാർത്ഥിച്ചു: 'ഏതു രൂപം കണ്ടിട്ടാണോ മഹാപ്രഭു (ശ്രീചൈതന്യദേവൻ) കണ്ണുനീരിൽ ആറാടിയിരുന്നതു് ആ രൂപം എനിക്കൊന്നു് കാട്ടിത്തരണേ. എനിക്കവിടുത്തെ തത്ത്വം വല്ലതും അറിയാമോ?' ഇങ്ങനെ താണു കേണപേക്ഷിച്ചുകൊണ്ടു് ഞാനവിടെ വീണു കിടന്നു. ഒടുവിലൊരു ദിവസം അദ്ദേഹമെൻെറ പ്രാർത്ഥന സാധിച്ചുതന്നു. അവിടെനിന്നു പോരാൻകാലത്തു് ശ്രീജഗന്നാഥസ്വാമിയുടെ അടുത്തു് രണ്ടു കാര്യം ഞാനാവശ്യപ്പെട്ടു: 'അതേയ്, എനിക്കു് ഒരുപാടു കിടന്നു് അലയാനൊന്നും വയ്യ (അതായതു്, ഒരു ദിക്കിൽത്തന്നെ താമസിച്ചു് അദ്ദേഹത്തെ വിളിക്കുമാറാക്കിത്തരണം); പിന്നെ, എന്തു തിന്നാലും അതു് ദഹിച്ചു കിട്ടണം.'' ഈ രണ്ടാമത്തെ പ്രാർത്ഥന കേട്ടപ്പോൾ ഒരു ഭക്തൻ ചോദിച്ചു: 'അതെന്താ ഇങ്ങനെയൊരു പ്രാർത്ഥന, മഹാരാജ്?' അതിനു് അദ്ദേഹത്തിൻെറ മറുപടി: 'അതോ, ഈ സാധുക്കൾക്കും സന്ന്യാസിമാർക്കും മററും കണ്ടിടത്തുനിന്നൊക്കെ കിട്ടുന്ന സാധനങ്ങൾ അകത്താക്കിയിട്ടുവേണ്ടേ ശരീരം നിലനിർത്താൻ? ഭിക്ഷാന്നത്തെക്കുറിച്ചു് യാതൊരു തീർച്ചയും തീരുമാനവുമില്ലല്ലൊ, ഉവ്വൊ? നല്ല ദഹനശക്തി ഇല്ലെങ്കിൽ ശരീരം തകർന്നുപോവില്ലെ? പിന്നെ സാധനയിലും ഭജനത്തിലും മററും മനസ്സു് നില്ക്കുമോ? അതാണു ഞാനങ്ങനെ പ്രാർത്ഥിക്കാൻ കാരണം.'

ശ്രീജഗന്നാഥസ്വാമിയെക്കുറിച്ചു് പില്കാലത്തു് അദ്ദേഹം പറയാറുള്ളതിതാണ്: 'ഇങ്ങനെയുള്ളൊരു തീർത്ഥസ്ഥലം വേറെ എവിടെ കിട്ടാനാണു് ഹേ? സകലരും ഒരുപോലെ, ജാതിമതവ്യത്യാസമില്ല. ഇതത്ര നിസ്സാരമായ ഒരു കാര്യമാണോ? എന്തെല്ലാം സൗകര്യങ്ങളാണവിടെ! പ്രസാദം കാശുകൊടുത്തു് മേടിച്ചു് മററുള്ളവർക്കു് കൊണ്ടുകൊടുക്കണോ, അതു ചെയ്യാം; അവനവൻെറ വീട്ടിലേയ്ക്കും കൊണ്ടുവരാം, യാതൊരു കുഴപ്പവുമില്ല. വേണമെങ്കിൽ പണംകൊടുത്താൽ പ്രസാദം നിങ്ങളുടെ വീട്ടിലും എത്തിച്ചുതരും; അതിനുള്ള ഏർപ്പാടുംകൂടി ഉണ്ടവിടെ. സാധനഭജനാദികൾ ചെയ്യാനാണെങ്കിലോ എന്തെല്ലാം വിധത്തിലുള്ള സൗകര്യങ്ങളാണ്. എത്ര പടുകൂററൻ അമ്പലം. നിങ്ങൾക്കെവിടെ വേണമെങ്കിലുംചെന്നിരുന്നു് നാമം ജപിക്കാം; ഒരൊററാളും അലോഹ്യപ്പെട്ടു് ത്തൻ വരില്ല. അല്ല, അതിലും ആളൊഴിവുള്ള സ്ഥലം വേണോ, പൊയ്ക്കോളൂ സമുദ്രത്തിൻെറ വക്കത്തേയ്ക്ക്. എത്രയെത്ര മഹാപുരുഷന്മാരായ സാധുക്കളാണു് അവിടെ താമസിച്ചിട്ടുള്ളതു്! ശങ്കരാചാര്യർ, രാമാനുജൻ, മഹാപ്രഭു ഇവരൊക്കെ സാധനകൾ ചെയ്തിട്ടുള്ള സ്ഥലമാണതു്. ഇത്രമാത്രം പരിപാവനമായൊരിടം ഈ ഭൂമുഖത്തു് ഇനി എത്ര എണ്ണം കാണും, ഒന്നു പറയൂ!'

'കല്ലത്തയിൽ താമസിക്കുന്ന കാലത്തു് (ഭിക്ഷയൊന്നും കിട്ടാത്ത ദിവസങ്ങളിൽ) ഉപേൻബാബുവിൻെറ കൈയിൽനിന്നു പൈസ മേടിച്ചിട്ടു് പൂരിയും ഉരുളക്കിഴങ്ങുകറിയും വാങ്ങി ഞാൻ കഴിക്കാറുണ്ടായിരുന്നു. അദ്ദേഹത്തിൻെറ (ജഗന്നാഥസ്വാമിയുടെ) കൃപകൊണ്ടു് എല്ലാം നല്ലതുപോലെ ദഹിക്കുകയും ചെയ്തിരുന്നു, യാതൊരു കുഴപ്പവുമില്ല. ഈ ഗൃഹസ്ഥഭക്തന്മാരുടെ വീടുകളിൽ ഉണ്ണാൻ ചെല്ലാമെന്നേററു പോയാൽ എന്തു ബുദ്ധിമുട്ടാണെന്നോ! അവരുടെ സമയം നോക്കി ചെല്ലണ്ടെ? അല്ലെങ്കിൽ അവർക്കു് അലോഹ്യമാവും, പിണക്കമാവും. ഈ ശല്യമാലിൽനിന്നൊക്കെ രക്ഷ കിട്ടുന്നതിനുവേണ്ടി ഞാൻ അവരുടെ വീടുകളിൽനിന്നു് ഊണു കഴിക്കുക എന്ന ഏർപ്പാടേ തീരെ വേണ്ടാന്നുവെച്ചു. അങ്ങനെയിങ്ങനെയൊക്കെ കിട്ടുന്ന പൈസകൊണ്ടു് വല്ലതുമൊക്കെ മേടിച്ചു തിന്നും; ഏതായാലും സ്വാതന്ത്ര്യം പൊയ്പോവില്ലല്ലോ – ആരുടേയും വാക്കനുസരിച്ചു് തുള്ളേണ്ടിവരികയില്ലല്ലൊ. നിജാനന്ദത്തിലങ്ങനെ മുഴകി ദിവസംമുഴുവൻ സുഖമായി കഴിഞ്ഞുകൂടും.'

'ശ്രീ ശ്രീരാമകൃഷ്ണപുംഥി'(ജീവിതചരിതം)യുടെ രചയിതാവായ ശ്രീ അക്ഷയകുമാർ സേൻ 1895ലെ ശ്രീരാമകൃഷ്ണജന്മോത്സവത്തിൻ നാശം ദക്ഷിണേശ്വരത്തുവെച്ചാണു് ആ രചന ആദ്യമായി ഭക്തജനങ്ങളെ വായിച്ചുകേൾപ്പിച്ചതു്. അന്നവിടെ ലാട്ടുമഹാരാജും ഉണ്ടായിരുന്നു. വായന തീർന്നതോടെ അതീവ സന്തുഷ്ടഹൃദയനായ ലാട്ടുമഹാരാജ് പറയുകയുണ്ടായത്രെ: 'നിങ്ങൾ സാധാരണക്കാർക്കു് എന്തുമാത്രം ഉപകാരമാണു് ചെയ്യുന്നതെന്നോ! അക്ഷയബാബു, എത്ര മനോഹരമായിട്ടാണു് അദ്ദേഹത്തിൻെറ ജീവിതകഥ പകർത്തിയിരിക്കുന്നതു്! സ്ത്രീകൾക്കുംകൂടി മനസ്സിലാവുന്നൊരു ഭാഷ, വളരെ ലളിതം.'

ഗജാഗ്രാമവാസിയായൊരു ഭക്തനുണ്ടായിരുന്നു. പരമഹംസദേവൻെറ ശിഷ്യന്മാർ അദ്ദേഹത്തെ ഗജ്ജു എന്നാണു് വിളിക്കുന്നതു്. ഏകദേശം ഏഴെട്ടുമാസക്കാലം എന്നും വൈകുന്നേരമായാൽ ലാട്ടുമഹാരാജ് ബഡാബസാറിലെ പ്രസന്നകുമാർ ഠാക്കൂറിൻെറ കടവിലിരിക്കുന്നതു് ഈ ഭക്തൻ കാണാറുണ്ടായിരുന്നു. എന്നാൽ നീണ്ടുവളർന്നു് ചിക്കിപ്പറിഞ്ഞ തലമുടി, ജട പിടിച്ചു് കട്ടകൂടിയ താടി ഇവയോടുകൂടിയ ലാട്ടുമഹാരാജിനെ അയാൾക്ക തീരെ മനസ്സിലായേ ഇല്ല. ഗജ്ജു പറയുന്നതു് കേൾക്കു: "ബഡാബസാറിലെ മീർ ബഹാർ കടവിൽ പുരാണപാരായണം കേൾക്കാൻ എന്നും ഒരു സന്ന്യാസി വരാറുണ്ടായിരുന്നു. പാരായണം കഴിഞ്ഞാൽ ഞാനദ്ദേഹത്തെ നമസ്കരിച്ചിട്ടേ അവിടം വിടുകയുള്ളു. അതായിരുന്നു പതിവു്. അദ്ദേഹം ആരോടും ഒരക്ഷരം മിണ്ടാതെ ഒരു മൂലയ്ക്കു് ഒതുങ്ങി ഇരിക്കും. ആരോടും ഒന്നും ആവശ്യപ്പെടുകയുമില്ല. ഒരാൾക്കും ഒരുതരത്തിലുമുള്ള ഉപദേശവും കൊടുക്കുന്നതു് ഞാൻ കണ്ടിട്ടില്ല. ഒരു ദിവസം എന്തോ പറയുന്ന കൂട്ടത്തിൽ എൻെറ കൂട്ടുകാരനായ പട്ടോൽ ബാബുവിൻറടുത്തു് ഞാനീ സന്ന്യാസിയുടെ കാര്യം പറയാനിടയായി. അന്നു് വായന നടന്നിരുന്നതു് പ്രസന്നകുമാർ കടവിലാണു്. പട്ടോൽ ബാബുവും സന്ന്യാസിയെ കാണാൻവേണ്ടി അന്നു് ഞാൻ വായനയ്ക്കു് പോകുമ്പോൾ കൂടെ വന്നു. അദ്ദേഹത്തെ കണ്ട ഉടനെ പട്ടോൽ ബാബുവിൻെറ മനസ്സിൽ ബലമായൊരു സംശയം: 'ങ്ഹേ, ഇതു് നമ്മുടെ ലാട്ടുമഹാരാജല്ലെ?' വായന തീർന്ന ഉടനെ പട്ടോൽ ബാബുതന്നെ നേരിട്ടദ്ദേഹത്തോടു ചോദിച്ചു: 'ഇതെന്താ മഹാരാജ്, അവിടുന്നിവിടെ? ഞങ്ങളുടെകൂടെ പോരൂ. ദേ, കേട്ടില്ലെ സ്വാമിജി അടുത്തുതന്നെ കല്ലത്തയിലെത്തും.' ലാട്ടുമഹാരാജ് ചോദിച്ചു: 'എന്നാണു് വരുന്നതു്?' സ്വാമിജി എത്തുന്ന കൃത്യസമയം ഞങ്ങൾക്കു് അറിയാൻ വയ്യായിരുന്നു. ഞങ്ങളൊന്നും മിണ്ടാതെ നില്ക്കുന്നതു കണ്ടിട്ടു് ലാട്ടുമഹാരാജ് കുറച്ചുനേരം തന്നെത്താൻ 'ബിഡ് ബിഡ്' എന്നു് എന്തൊക്കെയോ പറഞ്ഞുകൊണ്ടിരുന്നു; എന്നിട്ടു് ഞങ്ങളോടു് പറഞ്ഞു: 'ശരി, നടക്കു. ഞാനും വരാം നിങ്ങളുടെ കൂടെ.' സന്തോഷംകൊണ്ടു് തുള്ളിച്ചാടിക്കൊണ്ടു ഞങ്ങൾ അദ്ദേഹത്തെ നന്ദരാം തെരുവിലുള്ള ഞങ്ങളുടെ വീട്ടിലേയ്ക്കു് കൊണ്ടുപോയി. പിറേറ ദിവസം ഒരു ക്ഷുരകനെ വരുത്തി അദ്ദേഹത്തിൻെറ താടിയും തലയുമൊക്കെ ഭംഗിയായി വടിപ്പിച്ചു. രണ്ടു നാലു ദിവസം ഞങ്ങളുടെ വീട്ടിൽ താമസിച്ചശേഷം അദ്ദേഹം ബലരാം ബാബുവിൻെറ വീട്ടിലേയ്ക്കു പോയി."

ബലരാംമന്ദിരത്തിൽച്ചെന്നു് താമസിക്കാനും പറഞ്ഞു് ശാന്തിരാംബാബു പലവുരു ലാട്ടുമഹാരാജിനെ നിർബ്ബന്ധിക്കുകയുണ്ടായി. ലാട്ടുമഹാരാജ്‌തന്നെ പറയുകയാണ്: ''ഗംഗാതീരത്തു താമസിച്ചു പീടികയിൽനിന്നു പൂരിയും കറിയും വാങ്ങി തിന്നുകൊണ്ടു് ഞാൻ ദിവസങ്ങൾ കഴിച്ചുവന്ന കാലത്തു് ഒരു ദിവസം ശാന്തിരാംബാബു വന്നു് ശാഠ്യം പിടിക്കാൻ തുടങ്ങി: 'ഞങ്ങളുടെ വീട്ടിൽ വന്നു താമസിച്ചുകൂടെ, മഹാരാജ്, ഒന്നു വരുന്നു്.' ഞാൻ ശാന്തിരാംബാബുവിനോടു് പറഞ്ഞു: 'എൻെറ ആഹാരത്തിനൊന്നും യാതൊരു ചിട്ടയും തിട്ടവുമില്ല. നിങ്ങളെന്തിനാണ് എന്നെപ്പററി ഇത്ര വേവലാതിപ്പെടുന്നതു് ? ഞാനിതാ പൂരിയും കറിയും കടല വറുത്തതും തിന്നു് എത്ര ഭംഗിയായി ഇവിടെ കഴിഞ്ഞുകൂടുന്നു!' അതിനു് ശാന്തിരാംബാബു പറഞ്ഞ മറുപടി കേൾക്കണോ? 'ഞങ്ങളുടെ വീടു് പടക്കുററനാണ്: ഒരു നിറഞ്ഞ കുടുംബവും. അവിടെ നടക്കുന്ന ചെലവിനാണെങ്കിൽ ഒരു കൈയ്യുംകണക്കുമില്ല. മൂന്നുപിടി അരിക്കും, ഉരി ഗോതമ്പുമാവിനും ഒരു പഞ്ഞവുമില്ല അവിടെ. അതിലെത്രയോ ഇരട്ടി വലിച്ചു ദൂരെക്കളയുന്നുണ്ടു് ദിവസേന. അവിടുന്നു് അതേപ്പററി ഒട്ടും ഖേദിക്കേണ്ട. അങ്ങേയ്ക്കുള്ള മുറിയിൽ എന്നും ഉച്ചയ്ക്കും രാത്രിയിലും ആഹാരപദാർത്ഥം ഭദ്രമായി അടച്ചുവെച്ചിട്ടു പോരാൻ ഏർപ്പാടു ചെയ്യേക്കാം, പോരേ? അങ്ങേയ്ക്കു് ഇഷ്ടമുള്ളപ്പോൾ ചെന്നെടുത്തു് കഴിച്ചോളൂ.' ഇത്രയൊക്കെ നിർബ്ബന്ധം പറയുമ്പോൾ വാശിപിടിച്ചു തള്ളിക്കളയുന്നതു് ശരിയല്ലെന്നു തോന്നിയിട്ടു് ഒടുവിൽ ഞാനതിനു് വഴങ്ങി. ശാന്തിരാംബാബു ശരിക്കും സ്വന്തം സഹോദരനെപ്പോലെയാണ് അടുപ്പം കാണിച്ചിരുന്നതു്. അദ്ദേഹത്തിൻെറ ആ സ്നേഹത്തിൽ കുടുങ്ങിയിട്ടു് ഞാനവിടെത്തന്നെ അടിഞ്ഞുകൂടി.''

1897 ഫെബ്രുവരി 18-ാംനു സ്വാമിജി കല്ക്കത്തയിലെത്തി. അന്നുച്ചയ്ക്കു് പശുപതി ബോസിൻെറ വീട്ടിലാണ് താമസിച്ചതു്. അവിടെ സ്വാമിജിയെ കാണാനെത്തുന്ന ആളുകളുടെ വരവും പോക്കും തിക്കുംതിരക്കും ബഹളമായിരുന്നു; ലാട്ടുമഹാരാജ് പോയില്ല. അദ്ദേഹത്തിൻെറ കാര്യം സ്വാമിജി ഒരു സഹോദരസന്ന്യാസിയോടു് അന്വേഷിച്ചു. ലാട്ടുമഹാരാജ് അവിടെയെങ്ങാണ്ടു് ഉണ്ടെന്നു മനസ്സിലാക്കിയ ഉടനെ സ്വാമിജി അദ്ദേഹത്തെ തെരഞ്ഞുപിടിച്ചു് വിളിച്ചുകൊണ്ടുവരാൻ പറഞ്ഞു. കാശിയിൽവെച്ചു് ലാട്ടുമഹാരാജ് പിന്നൊരിക്കൽ വിഭൂതിബാബുവിനോടു് പറയുകയാണ്: ''സ്വാമിജി അന്നാട്ടിൽ (പശ്ചിമദിക്കു്)നിന്നു തിരികെ വരുമ്പോൾ കൂടെ ചില വെള്ളക്കാരും വന്നിട്ടുണ്ടായിരുന്നു. ഓഹ്, സായ്പന്മാരു് ശിഷ്യന്മാരെ കിട്ടിയതോടെ സ്വാമിജിക്കു് ഇപ്പോൾ അഹംഭാവം കേറിയിട്ടുണ്ടാവും എന്നു കരുതി ഞാനദ്ദേഹത്തെച്ചെന്നു് കാണാൻ പോയില്ല. സ്വാമിജിയാണെങ്കിൽ എന്നെ കണ്ടുപിടിച്ചു കൊണ്ടുവരാൻ ആളെ വിട്ടു. അദ്ദേഹം ചോദിക്കുകയാണ്: 'സകലരും വന്നല്ലൊ, താനെന്താടോ വരാതിരുന്നതു്?' ഞാനുടനെ പറഞ്ഞു: 'അന്നാട്ടിലെ സായ്പന്മാരുടേം മദാമ്മമാരുടേം മററും കൂടെ പെരുമാറി ഇനി എന്നെയൊക്കെ ഓർമ്മതന്നെ ഉണ്ടാവുമോ എന്തൊ! ഞാനതു വിചാരിച്ചാണ് വരാതിരുന്നതു്.' സ്വാമിജി എൻെറ കൈയു് കടന്നുപിടിച്ചിട്ടു് പറഞ്ഞു: 'താനെൻെറ പഴയ സഹോദരൻ ലാട്ടുതന്നെ; ഞാൻ തൻെറ ആ പഴയ ലൊറേനും.' അപ്പോളെനിക്കു മനസ്സിലായി, ഓഹോ സ്വാമിജിക്കു് ഇപ്പോഴും നമ്മളെയൊക്കെ ഓർമ്മയുണ്ടു്, ആ നാടുകളിലൊക്കെ ചുററിയടിച്ചു നടന്നിട്ടും നമ്മളോടുള്ള സ്നേഹത്തിനു് കുറവൊന്നും വന്നിട്ടില്ല എന്നു്. അന്നവിടെ ഊണുകഴിക്കാൻ പോകുമ്പോൾ പറഞ്ഞു: 'വരൂ, എൻെറ കൂടെ ഉണ്ണണം. താനാണ് എൻറടുത്തു് ഉണ്ണാനിരിക്കാൻ.' ഞാൻ പിന്നെ അദ്ദേഹത്തിൻെറ അടുത്തുതന്നെ ഇരുന്നു. വേറെയും വളരെപ്പേർ ഉണ്ടായിരുന്നു ഒരുമിച്ചുണ്ണാൻ. ഉണ്ണുന്നതിനിടക്കു് എന്തെല്ലാം നേരം പോക്കുകളാണ്! സകലർക്കും കേൾക്കണം അന്നാട്ടിലെ കഥകളൊക്കെ. ഒരാൾമാത്രം അതിനിടക്കു് ചോദിച്ചു, ആരുടെ അനുഗ്രഹം കൊണ്ടാണ് അദ്ദേഹം ഇത്ര വളരെ കാര്യങ്ങൾ ചെയ്തുതീർത്തതെന്നു്. അദ്ദേഹം ഉടനെ പറഞ്ഞു: 'ഇതൊക്കെ വല്ല ഇന്ദ്രജാലവുമാണെന്നു കരുതുന്നുണ്ടോ! സകലരും ആ നാട്ടിൽ നടന്ന കോലാഹലത്തെപ്പററി അന്വേഷണത്തോടന്വേഷണം.

ഒരാളുപോലും പക്ഷേ അന്വേഷിച്ചില്ലല്ലൊ ഏതു ശക്തികൊണ്ടാണ് ഇതൊക്കെ നടന്നു പോയതെന്ന്. ഞാനാണിതൊക്കെ ചെയ്യിച്ചതെന്ന് സകലരും കരുതിയപ്പോഴൊ! കഷ്ടം, കഷ്ടം! അദ്ദേഹത്തിന്റെ (ഗുരുദേവന്റെ) കരുണ ഇല്ലെങ്കിൽ എന്നിൽക്കൂടി ഇത്ര വളരെ കാര്യങ്ങൾ നടക്കാൻ പററുമോ?' ഉടനെ എനിക്കു മനസ്സിലായി സ്വാമിജിയുടെ ഹൃദയത്തിന്നകത്തേയ്ക്കു് 'അഹം' ഇനിയും കടന്നു കഴിഞ്ഞിട്ടില്ലെന്ന്. ബിലാത്തിയിൽനിന്ന് മടങ്ങിവന്നതിനുശേഷം സ്വാമിജി ആ പഴയ രണ്ടേകാൽ രൂപയുടെ രണ്ടാംമുണ്ടും രണ്ടുരൂപയുടെ ചെരിപ്പുംതന്നെ വീണ്ടും ധരിക്കാൻ തുടങ്ങി. ആ സായ്പിന്റെ വേഷമൊക്കെ ദൂരെ കളഞ്ഞതു് ഞാൻ പ്രത്യേകം ശ്രദ്ധിച്ചു. അവിടത്തെ സകലതും തൂക്കിവലിച്ചെറിഞ്ഞതു പോലെ. സ്വാമിജി വന്ന് ഒരു പത്തു ദിവസത്തിനകം ശോഭാബസാറിലുള്ള രാജഭവനിൽ വെച്ച് ഗംഭീരമായൊരു സമ്മേളനം നടന്നു. അവിടെവെച്ചാണ് ഞാനാദ്യമായി സ്വാമിജിയുടെ പ്രസംഗം കേട്ടതു്. ഹൊ, സ്വാമിജിയുടെ 'ഫയർ' ചെയ്യാനുള്ള ശക്തി വളരെയേറെ കൂടിയിട്ടുണ്ടെന്ന് ഞാനന്നു മനസ്സിലാക്കി. ആ പ്രസംഗമങ്ങനെ കേറക്കംതോറും ആളുകളുടെ ആവേശം വദ്ധിച്ചുവരുന്നതല്ലെ കാണേണ്ടതു്!''

ശ്രീരാമകൃഷ്ണപരമഹംസദേവന്റെ 1897–ലെ ജന്മോത്സവാഘോഷത്തിന് ലാട്ടുമഹാരാജും ദക്ഷിണേശ്വരത്ത് ചെന്നിരുന്നു. അദ്ദേഹം പറയുകയാണ്: ''സ്വാമിജി മറുനാട്ടിൽനിന്നു മടങ്ങിയെത്തി എന്നു കേട്ടിട്ട് എത്ര വലിയൊരു ജനക്കൂട്ടമാണ് അത്തവണ ദക്ഷിണേശ്വരത്തു വന്ന് അടിഞ്ഞു കേറിയതു്! ഉത്സവത്തിൻനാൾ അദ്ദേഹത്തെ ഒരു നോക്കു് കാണാൻവേണ്ടി അന്നവിടെ കൂടിയ ആളുകളെത്രയെന്നോ! ചുററുമുള്ള മതിൽക്കെട്ടുകളുടെ അടിവാരംവരെ പറമ്പുനിറയെ കവിഞ്ഞുനിന്നിരുന്നു ജനസമൂഹം. ഞാനവിടെ ചെല്ലുമ്പോൾ ഗിരീശ്ബാബു പഞ്ചവടിയിൽ ഇരിക്കുന്നുണ്ട്. സ്വാമിജി അദ്ദേഹത്തെ കണ്ടയുടനെ (ആ വെള്ളക്കാരുടെ മുമ്പിൽ വെച്ചുതന്നെ) തടിപോലെ വീണു കിടന്നൊരു നമസ്കാരം. ഗിരീശ്ബാബു സ്വാമിജിയെ അങ്ങോട്ടും നമസ്കരിച്ചു. ഗിരീശ്ബാബുവിനെ ചൂണ്ടിക്കാണിച്ചുകൊണ്ട് അദ്ദേഹം ഒരു സായ്പു ശിഷ്യനോട് എന്തോ പറഞ്ഞു. അതൊക്കെ ഇംഗ്ലീഷാണ്, എനിക്കൊന്നും തിരിഞ്ഞില്ല. സ്വാമിജി അവിടെനിന്ന് നടന്നു നീങ്ങിയപ്പോൾ ആരോ ഒരാൾ സ്വാമിജിയെപ്പററി ഒരഭിപ്രായം തട്ടിവിട്ടു. അതു് കേട്ടതോടെ ഗിരീശ്ബാബുവിനങ്ങട് കലികയറി. അദ്ദേഹം ഒരൊററ ചാട്ടം: ''ശുംഭന്മാരു്, ഒരുത്തൻപോലും തന്നത്താൻ നന്നാവേണ്ട്യ. മറെറാരാളു നന്നാവണ കണ്ടാൽ ഇരിക്കപ്പൊറുതിയുമില്ല. ഈ കൊള്ളരുതാത്തവക്ക് ഏതെങ്കിലും കാലത്തു് ഗതികിട്ടാൻ ഇടയുണ്ടോ? ഗുരുദേവൻ പറഞ്ഞിട്ടില്ലെ, അവരൊക്കെ (നരേന്ദ്രൻ മുതൽപേർ) സൂര്യോദയത്തിനുമുമ്പ് കടഞ്ഞെടുത്ത വെണ്ണയാണെന്ന്? അവരെ വെള്ളത്തിലിട്ടാൽ കലങ്ങിപ്പോകുമോ? അവരെന്തെങ്കിലും അന്യായം ചെയ്യുന്നതു് ഞാൻ എന്റെ കണ്ണുകൊണ്ടുതന്നെ കണ്ടാലും, ഞാൻ പറയും, 'ഏയ്, അവരന്യായം ചെയ്തിട്ടില്ല, അവരെക്കൊണ്ടാവില്ല അങ്ങനെ ചെയ്യാൻതന്നെ; നമ്മുടെ കണ്ണിനായിരിക്കണം കേട്. ആ കണ്ണു രണ്ടും ഞാൻ കുത്തിക്കീറിക്കളയാൻപോലും ഒരുക്കമാണ്; എന്നാലും ഇതു് ഞാൻ സമ്മതിച്ചുതരില്ല,' എന്ന്. കണ്ടില്ലെ ഹേ, ഗിരീശിന് ലൊറേനിലുണ്ടായിരുന്ന വിശ്വാസവും ഉറപ്പും?''

''ആലംബസാർ മഠത്തിൽ വെച്ചൊരു ദിവസം ലൊറേൻ ശശിയോട് ചോദിച്ചു: 'ശശി, തനിക്ക് എന്നെ വലിയ ഇഷ്ടമാണ്, അല്ലെ?' ശശി പറഞ്ഞു, 'പിന്നല്ലെ? എനിക്ക് നിങ്ങളോട് അങ്ങേയററം സ്നേഹമാണ്.' സ്വാമിജി വെറുമൊരു നിസ്സാരമട്ടിലിങ്ങനെ പറഞ്ഞു: 'ശശി, അങ്ങനെയാണെങ്കിൽ ഞാനെന്തു പറഞ്ഞാലും താനതു് ചെയ്യാനൊരുക്കമാണോ?' 'അതെ.' 'ആട്ടെ, എന്നാൽ ഒരൊററ ഓട്ടത്തിന് പോയി ചിത്പൂരിൽ പട്ടാളക്കാരു് താമസിക്കുന്ന ആ കൂററൻ മാളികയുടെ മുമ്പിലുള്ള ആ തിരിവിൽനിന്ന് ഇപ്പൊ ചുട്ടെടുത്ത ഒന്നാന്തരം റൊട്ടി മേടിച്ചു കൊണ്ടുവരൂ, കാണട്ടെ.' ശശിയെ ഒന്ന് പരീക്ഷിക്കണമെന്നു വെച്ചിട്ടാണ് ലൊറേൻ ഇതു പറഞ്ഞതു്. ശശി

ബ്രാഹ്മണക്കുട്ടിയല്ലെ! അയിത്തം, ശുദ്ധം, തൊട്ടുകൂടായ്മയൊക്കെ എത്രത്തോളമുണ്ടെന്നു് ഒന്നു് നോക്കാനാണു്. പക്ഷെ ശശിക്കു് നിഷ്ഠയുംമററും വലിയ കക്ശമാണെങ്കിലും ശുദ്ധാശുദ്ധമൊന്നുമില്ല; വൈകുന്നേരം മണി അഞ്ചടിച്ചതും അയാളതാ റൊട്ടിയും മേടിച്ചു് ചിരിച്ചുകൊണ്ടു് സവ്വരുടേയും മുമ്പിലേയ്ക്കു് വന്നുകയറുന്നു. റൊട്ടി കണ്ടിട്ടു് ലെറേന്നു് വലിയ സന്തോഷമായി. എന്നിട്ടു് ശശിയെ കൊഞ്ചിച്ചുകൊണ്ടു് കേമമായി പുകഴ്ത്തിയിട്ടു പറഞ്ഞു, 'സഹോദരാ, താനിനി മദ്രാസിൽ പോയേ പററു.' യാതൊരു മുറുമുറുപ്പും ആവലാതിയും കൂടാതെ കുസലെന്യേ ശശി മദ്രാസ്സിലേയ്ക്കു പോയി. സന്ന്യസിച്ചിട്ടു് കാശിവരെപ്പോലും ഒന്നു് പോയിവരാൻ ആഗ്രഹിക്കാത്ത ആളാണു്. പക്ഷെ ലൊറേനോടുള്ള സ്നേഹം അത്ര ഗാഢമായിരുന്നു.''

---

# ശ്രീ വിവേകാനന്ദസ്വാമികളുടെ സ്വദേശാഭിമാനം

## സിദ്ധിനാഥാനന്ദസ്വാമി

നമസ്തേ യതിരാജായ വിവേകാനന്ദസൂരയേ
സച്ചിത്സുഖസ്വരൂപായ സ്വാമിനേ താപഹാരിണേ.

സ്വപ്രയത്നംകൊണ്ടു സമ്പാദിക്കുന്ന സ്വത്തിലോ സാമത്ഥ്യത്തിലോ മാത്രമേ ഒരുവനു് അഭിമാനിക്കാൻ അവകാശമുള്ളു. ഹിമാലയമോ ഗംഗയോ ഭാരതീയരുടേതെന്നു് അഭിമാനിക്കുന്നതിൽ വലിയ കഴമ്പൊന്നുമില്ല. ചീനരും അതേ അവകാശം പുറപ്പെടുവിച്ചെന്നു വരാം. പ്രകൃതിമാതാവു് കനിഞ്ഞരുളിയിട്ടുള്ള പ്രകൃതിവിഭൂതികളിൽ മനുഷ്യൻ സ്വത്വം ഭാവിക്കുകയും മേന്മ നടിക്കുകയും ചെയ്യുന്നതു് സാധാരണവും സ്വാഭാവികവുമാണെങ്കിലും ആലോചിച്ചാൽ അതു വലിയ അത്ഥമില്ലാത്ത കാര്യമാണെന്നു കാണാൻ കഴിയും. അതേപോലെയാണു് മഹാപുരുഷന്മാരുടെ നിലയും. രാമനും കൃഷ്ണനും ബുദ്ധനും കൃസ്തുവും വ്യാസനും വാല്മീകിയും കാളിദാസനും ഷേക്സ്പീയറും മാനവരാശിയുടെ പൊതുമുതലാകുന്നു. അവർ ഓരോ പ്രത്യേക ദേശത്തും കാലത്തും ജന്മമെടുക്കുന്നതു് നിയതിയുടെ ചില പ്രത്യേകോദ്ദേശ്യങ്ങൾ സാധിക്കാനാണു്. താന്താങ്ങളുടെ ജീവിതസന്ദേശത്തിനു് അനുകൂലങ്ങളായ ചുററുപാടുകളിൽ അവർ വന്നു ജനിക്കുന്നുവെന്നുമാത്രമേ പറഞ്ഞുകൂടൂ. ആത്മസന്ദേശവാഹകന്മാരായ മഹാപുരുഷന്മാർ സമസ്തലോകത്തിനുംവേണ്ടി ആവിർഭവിക്കുന്നവരാണു്. ആ ഉദാരചരിതന്മാരുടെ കുടുംബമാണു് സമസ്ത വസുധയും. അവരുടെ ദൃഷ്ടിയിൽ സമസ്ത വിശ്വവും ഏകനീഡമാണു്.

മാതാ മേ പാവ്വതീദേവീ പിതാ ദേവോ മഹേശ്വരഃ
ബന്ധവാഃ ശിവഭക്താശ്ച സ്വദേശോ ഭുവനത്രയം.

പാവ്വതീപരമേശ്വരന്മാർ മാതാപിതാക്കന്മാർ; ഈശ്വരഭക്തന്മാർ സ്വജനങ്ങൾ; മൂലോകവും അവക്കു സ്വദേശം. അമ്മാതിരിയുള്ള ഒരു വിശ്വപൗരനാണു് വിവേകാനന്ദസ്വാമികൾ. അദ്ദേഹത്തിന്റെ സ്വദേശാഭിമാനത്തേയും തജ്ജന്യമായ വിദ്യാഭ്യാസവീക്ഷണത്തെയും കുറിച്ചാണു് കുറഞ്ഞൊന്നു് ഇവിടെ പ്രതിപാദിക്കുന്നതു്.

സ്വാമിജിയുടെ സ്വദേശാഭിമാനമെന്നാൽ ആഗോളവ്യാപിയായിരിക്കണം; അതങ്ങനെയാണുതാനും. ആ സാവ്വലൗകികാഭിമാനത്തിന്റെ പശ്ചാത്തലത്തിലാണു് അദ്ദേഹത്തിന്റെ ഭാരതീയാഭിമാനം സഫലവും സാത്ഥകവുമാകുന്നതു്. സ്വാമിജിയുടെ പ്രശസ്തിയും ആദശ്ങ്ങളും രാഷ്ട്രീയപ്രചരണങ്ങൾക്കായി ഉപയോഗിക്കാൻ തുനിഞ്ഞവരോടു് അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു, 'ഈശ്വരനും സത്യവും മാത്രമാണു് എന്റെ രാഷ്ട്രനീതി.' എന്നു്. ഇവ രണ്ടും – അവ രണ്ടല്ല ഒന്നുതന്നെ – സനാതനവും സവ്വവ്യാപിയുമത്രെ. അവയിലുള്ള അഭിമാനം, ആത്മാഭിമാനം, സത്യസാക്ഷാത്കാരത്തിൽ നിന്നുണ്ടാകുന്ന ആത്മവിശ്വാസം, അതാണു് സ്വാമിവിവേകാനന്ദന്റെ സ്വദേശാഭിമാനം. ലാഹോറിൽവെച്ചു് ഒരിക്കൽ സ്വാമിജി പറയുകയുണ്ടായി: ഭൂമിയിൽ ഇതുവരെ പിറന്നിട്ടുള്ള

വരിൽ ഏററവും അഭിമാനികളായവരിൽ ഒരുവനാണ്് ഞാൻ.' ആത്മദൎശനത്തിൽനിന്നും ഉളവാകുന്ന അഭിമാനവും ബലവുമാണ്് ആ പ്രസ്താവനയുടെ പ്രേരകം.

മാതൃഭൂമിയുടെ പൂൎവ്വകാലമഹിമയിലും പരമ്പരാഗതമായ സംസ്കാരത്തിലും അഭിമാനിക്കുക, ശോഭനമായ ഭാവിക്കുവേണ്ടി സൎവ്വാത്മനാ പ്രയത്നിക്കുക, ഇവയാണ്് ഒരു സ്വദേശാഭിമാനിയുടെ പ്രചോദകങ്ങൾ. അഭിമാനാൎഹമായ പൂൎവ്വചരിത്രമില്ലാത്ത ദേശത്തിനും ജനതയ്ക്കും ഭാവിയെ മഹനീയമാക്കാൻ പ്രയത്നിക്കാം. ഭാരതത്തെ സംബന്ധിച്ച്് പറയുകയാണെങ്കിൽ, ഭൂമുഖത്തു് മറെറാരു ജനതയ്ക്കും കൈയ്വന്നിട്ടില്ലാത്തത്ര മഹനീയമായ ഒരു സാംസ്കാരിക ചരിത്രമുണ്ട്് നമുക്ക്; അഭിമാനാൎഹമായ ഒരു പാരമ്പര്യമുണ്ട്്. പാശ്ചാത്യദേശങ്ങളിൽ ഏതാനും വൎഷം വേദാന്തപ്രചരണം നടത്തി ഭാരതത്തിലേയ്ക്ക്് മടങ്ങാൻ ഒരുങ്ങുന്ന അവസരത്തിൽ ഒരിംഗ്ലീഷുകാരൻ സ്വാമിജിയോട്ട ചോദിച്ചു: 'സ്വാമിജീ, പ്രബലവും പരിഷ്കൃതവുമായ പാശ്ചാത്യദേശങ്ങൾ കണ്ടറിഞ്ഞതിനുശേഷം അങ്ങ്് ഇന്ത്യയെക്കുറിച്ച്് എന്തു വിചാരിക്കുന്നു?' സ്വാമിജി മറുപടി പറഞ്ഞു: 'അവിടെനിന്നു പോരുംമുമ്പ്് ഭാരതം എനിക്കൊരു പുണ്യഭൂമിയായിരുന്നു. ഇപ്പോൾ അവിടത്തെ ഓരോ മണൽത്തരിയും എനിക്കു പവിത്രമാകുന്നു.' എന്ന്്. സ്വാൎത്ഥവും ഭോഗവും പരാക്രമണവും ഭൗതികതയും മഹനീയമായി കരുതുന്ന പാശ്ചാത്യപരിഷ്കാരവുമായി ഒത്തുനോക്കുമ്പോൾ, ത്യാഗവും ഈശ്വരനും സൎവ്വഭൂതമൈത്രിയും ശാന്തിയും ലക്ഷ്യമാക്കി ജീവിതത്തെ സംവിധാനം ചെയ്യുന്ന ഭാരതത്തിൻെറ മഹിമ നിസ്തുലമെന്നു സ്വാമിജി കണ്ടു. ആസുരശക്തികൾ ലോകത്തെ ഗ്രസിക്കാതെ കാത്തുപോരുന്നത്് ആദ്ധ്യാത്മികാദൎശങ്ങളാണ്്. ഭാരതത്തിൻെറ ഈ ദൈവീസമ്പത്താണ്് പല വഴികളിൽക്കൂടി ഒഴുകി ജീവിതത്തിന്് വെളിച്ചവും വളൎച്ചയും നല്കുന്നത്്. ദൈവാസുരസമ്പത്തുകളുടെ നിരന്തര സംഘട്ടനങ്ങൾ നടന്നുകൊണ്ടിരിക്കുന്ന മാനവലോകത്തിൽ, പലപ്പോഴും പരാജയവും പലായനവും സംഭവിക്കുന്നുവെന്ന്് തോന്നിയാലും ഭാരതത്തിൻെറ ആദ്ധ്യാത്മികതയുടെ ശാന്തിസന്ദേശവാഹകരാണ്് പോരാട്ടമെല്ലാം കഴിയുമ്പോൾ വിജയം വരിയ്ക്കുക. സത്യത്തിൻെറയും ധൎമ്മത്തിൻെറയും അഹിംസയുടെയും സന്ദേശവുമായി ലോകമാകെ സഞ്ചരിച്ച ബുദ്ധഭിക്ഷുക്കളിൽനിന്നാണ്് ഇതരജനതകൾക്ക്് അദ്ധ്യാത്മദീപം ലഭിച്ചത്്. ഇവർ ഹൃദയത്തിലൂടെയാണ്് പരരാഷ്ട്രങ്ങളെ കീഴടക്കിയത്്. പാശ്ചാത്യർ പരമതാനുയായികളുടെ ആത്മാവിനെ രക്ഷിക്കാനെന്നും പറഞ്ഞ്്, അവരെ വെന്നും കൊന്നും കൊള്ളചെയ്തും അവരുടെ രാജ്യം വെട്ടിപ്പിടിച്ചപ്പോൾ, അന്യരുടെ പ്രാണനോ ധനമോ അപഹരിക്കാൻ ഒരുമ്പെടാത്ത ഏകരാജ്യം ഭൂമുഖത്തുള്ളത്് ഇന്ത്യ മാത്രമാകുന്നു. ഇത്് ദൌൎബ്ബല്യംകൊണ്ടാണെന്നു വാദിച്ചേക്കാം. ഭാരതം അതിശക്തമായിരുന്ന കാലത്തുപോലും നമ്മുടെ ചക്രവൎത്തിമാർ ശാന്തിദൂതന്മാരെ പരദേശങ്ങളിലേയ്ക്ക്് അയയ്ക്കുകയാണുണ്ടായത്്. അടുത്ത കാലത്തും പണ്ടും ആത്മരക്ഷയ്ക്കുവേണ്ടി, അല്ലാതെ പരാക്രമണത്തിനു വേണ്ടിയല്ല, ഭാരതത്തിന്് യുദ്ധം ചെയ്യേണ്ടിവന്നിട്ടുണ്ട്്. ആത്മരക്ഷ മൗലികാവകാശമാണല്ലൊ. ഇങ്ങനെ സാൎവ്വജനീനവും സനാതനവുമായ അദ്ധ്യാത്മതത്ത്വങ്ങളുടെ മാതൃഭൂമിയാണ്് ഭാരതം. ആ ഭാരതത്തെക്കുറിച്ച്് സ്വാമി വിവേകാനന്ദൻ തികച്ചും അഭിമാനംകൊണ്ടിരുന്നു.

ഈജിപ്ററ്, ബാബിലോണിയ, അസ്സീറിയ, ഗ്രീസ്് തുടങ്ങിയ പുരാതനസംസ്കാരങ്ങളെല്ലാം മൺമറഞ്ഞിട്ടും ഭാരതീയസംസ്കാരം ഇന്നും സജീവമായി നിലകൊള്ളുന്നു. അതിനു കാരണം ഭാരതസന്ദേശം സനാതനമായതാണ്്. ഈശ്വരനും സത്യധൎമ്മങ്ങളുമാണ്് ഭാരതം ലക്ഷ്യമാക്കിയത്്. ഇവ മാനവരാശിക്ക്് എക്കാലവും അനുപേക്ഷണീയങ്ങളാണ്്. ഈ ആദൎശം നിലനിൎത്താൻ ഭാരതം സുശക്തവും സംതൃപ്തവും സമൃദ്ധവുമായി നിലകൊള്ളേണ്ടതു് ഭാരതത്തിൻെറ മാത്രമല്ല, മാനവരാശിയുടെ ആകമാനമുള്ള ഒരാവശ്യമാണ്്. ഭാരതം ക്ഷീണിച്ചാൽ ലോകത്തിൻെറ അദ്ധ്യാത്മദീപമാണു പൊലിയുന്നത്്. മഹനീയവും സനാതനവുമായ ഈ സന്ദേശം നിലനിൎത്തുന്നതിന്് ഭാരതം സ്വതന്ത്രവും സമ്പന്നവുമാവണം. ഈ ആശയമാണ്് സ്വാമി വിവേകാനന്ദൻെറ സ്വദേശപ്രേമത്തിൻെറ അധിഷ്ഠാനം.

സ്വാതന്ത്ര്യമാണ് വളച്ച്യുക്ക് അപരിത്യാജ്യമായ ഘടകം. ബാഹ്യമോ ആന്തരികമോ ആയ പരാധീനത സവ്വവിധമായ വളച്ച്യെയും തടയുന്നു. ഭാരതത്തിനേപ്പെട്ട പരാധീനതയിൽ സ്വാമി വിവേകാനന്ദൻെറ പ്രാണൻ പിടഞ്ഞു. ഭാരതത്തിൻെറ പൂവ്വകാലമഹിമയിൽ അദ്ദേഹം അഭിമാനംകൊണ്ടു; അവളുടെ താത്ക്കാലികമായ പരാഭവത്തിൽ അസ്വസ്ഥനായി, ഭാവി ശോഭനമാക്കാൻ വേണ്ടി അദ്ദേഹം ആത്മസമപ്പണം ചെയ്തു. ഈ സമപ്പണത്തിനു് സ്വാമിജിക്കു് നല്കേണ്ടിവന്ന വില ചെറുതൊന്നുമായിരുന്നില്ല. പിതൃവിയോഗത്തിനുശേഷം ദാരിദ്ര്യത്തിലാണ്ട കുടുംബത്തിൻെറ ആശാകേന്ദ്രം നരേന്ദ്രനായിരുന്നു. ശ്രീരാമകൃഷ്ണനിൽക്കൂടി മൂത്തീഭവിച്ച ഭാരതീയാദശം ലോകത്തിനു കാണിച്ചുകൊടുക്കേണ്ടതാണെന്നും അതു് നഷ്ടമാകാനനുവദിച്ചാൽ ലോകത്തിനു് അപരിഹായ്യമായ ഒരു നഷ്ടമായിരിക്കും അതെന്നും സ്വാമിജിക്കറിയാമായിരുന്നു. സ്വകുടുംബത്തോടുള്ള കടമയും ഭാരതീയാദശ്ശത്തോടുള്ള കത്തവ്യവും തമ്മിൽ കൊടിയ ഒരു വടംവലി സ്വാമിജിയുടെ ഉള്ളിൽ നടമാടി. ഭാരതത്തിൻെറയും ലോകത്തിൻെറയും ഭാഗ്യത്താൽ ഭാരതീയാദശം വിജയം വരിച്ചു.

ഹിമാലയംമുതൽ കന്യാകുമാരിവരെ പരിവ്രാജകനായി സഞ്ചരിച്ച കാലത്തു് ഭാരതത്തിൻെറ അന്നത്തെ അവശസ്ഥിതി നേരിൽ കണ്ടു മനസ്സിലാക്കാൻ കഴിഞ്ഞു. കുടിൽമുതൽ കൊട്ടാരംവരെ എങ്ങും എല്ലാവരുമായി അദ്ദേഹം അടുത്തു് ഇടപഴകി. ഭാരതത്തിൻെറ പാരതന്ത്ര്യം അദ്ദേഹത്തെ വല്ലാതെ വേദനിപ്പിച്ചു. 'ഹിമാലയംമുതൽ കന്യാകുമാരിവരെ നാടുമുഴുവൻ ഞാൻ അലഞ്ഞുനടന്നു. എന്തിനു വേണ്ടിയെന്നോ? വിദേശാധിപത്യത്തെ തുരത്താൻ നാട്ടുരാജാക്കന്മാരെ സംഘടിപ്പിക്കാൻവേണ്ടി. പക്ഷെ എനിക്കു് ഇന്നാട്ടിൽ സഹായമൊന്നും കിട്ടിയില്ല; നാടു ഗതപ്രാണമായിപ്പോയി.' എന്നു സ്വാമിജി പറഞ്ഞിട്ടുണ്ടു്. അവസാനം ഭാരതത്തിൻെറ പാദതലത്തിൽ കന്യാകുമാരിയിൽ, അലയാഴിയിൽ തലയുയത്തിനില്ക്കുന്ന ശിലാതലത്തിൽ ദേവിക്കഭിമുഖമായി ധ്യാനമഗ്നനായി ഇരുന്നപ്പോരം സ്വാമിജിക്കു് ഒരു പ്രചോദനം ലഭിച്ചു. 'ഭാരതഭൂമിയുടെ പാദശിലയിൽ ഇരുന്നുകൊണ്ടു് ഞാനൊരു പദ്ധതി ആവിഷ്കരിച്ചു.' എന്താണാ പദ്ധതി ? ഭാരതത്തിൻെറ സവ്വതോമുഖമായ നവോത്ഥാനം. അതിനെന്തു വഴി? വൈദികകാലം മുതല്ക്കിങ്ങോട്ടുള്ള ഭാരതചരിത്രത്തെ ആകമാനം വീക്ഷിച്ചു. അപ്പോരം മനസ്സിലായി, ഭാരതത്തിലെ സകലവിധ പുരോഗതിക്കും മുന്നോടിയായി വേണ്ടതു് ആദ്ധ്യാത്മികമായ ഉജ്ജീവനമാണു്, എന്നു്. ആദ്ധ്യാത്മികാദശ്ശങ്ങരം ജനജീവിതത്തിൽ സജീവങ്ങളായാൽ ഇതരതലങ്ങളിൽ അഭ്യുന്നതി പിന്നാലെ വന്നുകൊള്ളും എന്നു് അദ്ദേഹം കണ്ടു. ഭാരതീയക്കു് എളുപ്പത്തിൽ മനസ്സിലാകുന്ന ഭാഷ ആദ്ധ്യാത്മികതയുടെയും മതത്തിൻെറയുമാണു്. അതിൽക്കൂടി ഭാരതത്തിൻെറ നവോത്ഥാനം സാധിക്കാം എന്നു മനസ്സിലാക്കി അതിനുള്ള പദ്ധതിയാണു് സ്വാമിജി ആവിഷ്കരിച്ചതു്. വിശക്കുന്ന വയറിനു വേദാന്തംകൊണ്ടു കായ്യമില്ല എന്നറിഞ്ഞു് ഭാരതത്തിൻെറ പട്ടിണിയകററാനുള്ള വഴി തേടിയാണു് സ്വാമി വിവേകാനന്ദൻ പാശ്ചാത്യദേശങ്ങളിലേയ്ക്കു യാത്ര തിരിച്ചതു്. അമേരിക്കയിൽ പോയി സ്വാമിജി ഭാരതത്തിൻെറ അദ്ധ്യാത്മസന്ദേശമാണു്, സവ്വലോകസാഹോദയ്യമാണു് വിളംബരം ചെയ്തതു്. പാശ്ചാത്യർ ആവേശപൂവ്വം അതു സ്വീകരിച്ചു. അതു കേട്ടപ്പോരം ഭാരതീയരുടെ കണ്ണു തുറന്നു. വിവേകാനന്ദൻ വിശ്വവിഖ്യാതനായ അന്നു രാത്രി സമ്പത്സമൃദ്ധമായ ഒരു ഗൃഹത്തിൽ ഉറങ്ങാൻ ഹംസതൂലികമെത്ത കിട്ടിയപ്പോരം ആ ഭാരതപുത്രനു് ഉറക്കം വന്നില്ല. ഭാരതത്തിലെ മൂകലക്ഷങ്ങളുടെ കൊടുംപട്ടിണിയോത്തു കണ്ണീർ വാത്തു തറയിൽ കിടന്നു നേരം വെളിപ്പിക്കുകയാണു് ആ യതീശ്വരൻ ചെയ്തതു്. അതെ, സ്വദേശപ്രേമത്തിൻെറ മൂത്തിമദ്ഭാവമാണു സ്വാമി വിവേകാനന്ദൻ.

സ്വാമിജി ഭാരതീയരോടു പറഞ്ഞു: 'അടുത്ത അമ്പതു കൊല്ലക്കാലത്തേയ്ക്കു ഭാരതമാതാവു മാത്രമായിരിക്കട്ടെ നിങ്ങളുടെ ആരാദ്ധ്യദേവത.' ആ ക്രാന്തദശിയുടെ വാക്കുകരം സത്യമായി; ഇതു പറഞ്ഞു് അമ്പതു കൊല്ലം കഴിഞ്ഞപ്പോരം ഇന്ത്യ സ്വതന്ത്രയായി. ഡോക്ടർ ആനി ബസൻറു്

ഹിന്ദുമതത്തിന്റെ ആചാര്യയെന്ന നിലയിൽ പ്രവർത്തിച്ചതിനെ സ്വാമിജി വിമർശിക്കയുണ്ടായി. അൽമോറയിൽ വെച്ച് ഡോക്ടർ ബസൻറ് താൻ ചെയ്ത തെറെറന്താണെന്ന് സ്വാമിജിയോട് ചോദിച്ചു. അദ്ദേഹം പറഞ്ഞു: 'നിങ്ങൾ ഇംഗ്ലീഷുകാർ ഞങ്ങളുടെ നാട്ടു കൈയ്യേറി. നിങ്ങൾ ഞങ്ങളുടെ സ്വാതന്ത്ര്യം അപഹരിച്ചു; ഞങ്ങളെ ഞങ്ങളുടെ സ്വന്തം വീട്ടിൽ അടിമകളാക്കിത്തീർത്തു. ഞങ്ങളുടെ പ്രകൃതിവിഭവങ്ങളെല്ലാം നിങ്ങൾ കടത്തിക്കൊണ്ടു പോകുന്നു. ഇതുകൊണ്ടൊന്നും മതിയാകാതെ നിങ്ങൾ ഞങ്ങളുടെ മതവുംകൂടി – അതു മാത്രമേ ഞങ്ങൾക്കിനി ബാക്കിയുള്ളു – അതുംകൂടി തട്ടിയെടുത്ത് ഞങ്ങളുടെ മതാചാര്യന്മാരായിത്തീരാൻ ഒരുമ്പെടുകയാണ്.'

'ഒരു സംക്ഷിപ്തഭാരതം' എന്ന് സ്വാമിജി തന്നെത്താൻ വിശേഷിപ്പിക്കുകയുണ്ടായിട്ടുണ്ട്. ഭാരതത്തിന്റെ വെന്നിക്കൊടി വിദേശങ്ങളിൽ പാറിപ്പറപ്പിച്ച് സ്വദേശത്തു മടങ്ങിയെത്തിയ ആ വേദാന്തകേസരിക്ക് ഭാരതം സേതുബന്ധം മുതൽ തുഷാരഗിരിവരെ അഭൂതപൂർവ്വമായ ഒരു സ്വീകരണമാണു നൽകിയത്. രാമനാട്ടിലെ സ്വീകരണത്തിനുള്ള മറുപടി ആരംഭിച്ചതിങ്ങനെയാണ്:

'നെടിയ നിശയിതാ നീങ്ങിമറയുന്നതായി തോന്നുന്നു; കൊടിയ ക്ലേശമിതാ ഒടുങ്ങുമാറായെന്നു തോന്നുന്നു. പിണംപോലെ കിടന്നിരുന്നതു് ഉണരാൻ പോകുന്നുവെന്നു തോന്നുന്നു. ഒരു നിസ്സ്വനം നമ്മുടെ നേർക്കു വരുന്നു–ചരിത്രത്തിനോ ഐതിഹ്യത്തിനോപോലും എത്തിനോക്കാനാവാത്ത ആ പുരാതന കൂരിരുട്ടിൽ നിന്നു് – അവിടെനിന്നും താഴോട്ടു വീണ്–അനന്തമായ ജ്ഞാനത്തിന്റെയും പ്രേമത്തിന്റെയും കർമ്മത്തിന്റെയും തുംഗതുഷാരശൃംഗങ്ങളിൽകൂടി ആഞ്ഞടിച്ചലയ്ക്കുംപോലെ – ഭാരതത്തിന്റെ, നമ്മുടെ മാതൃഭൂമിയുടെ, നിസ്സ്വനം നമ്മുടെ നേർക്കു വരുന്നു; നേരിയതെങ്കിലും സ്ഥൈര്യമാന്നതു് – മൊഴികളിൽ പിഴയെഴാത്തതു് – നാൾ കഴിയുംതോറും അതിനു മുഴക്കം ഏറിക്കൊണ്ടേ വരുന്നു. അതാ നോക്കൂ, മയക്കം പൂണ്ടവളതാ ഉണരുന്നു! മഞ്ഞുമാമലയിൽനിന്നും വരുന്ന കുളിർകാറെറന്നപോലെ മിക്കവാറും മരവിച്ച അസ്ഥികളിലും മാംസപേശികളിലും അതു് പ്രാണപ്രചാരണം നടത്തുന്നു; ആലസ്യമകലുന്നു. അവൾ, നമ്മുടെ മാതൃഭൂമി, അവളുടെ ആണ്ടുനീണ്ട നിദ്രയിൽനിന്നും ഉണരുകയാണെന്നു കരുടനു മാത്രം കാണാനാവില്ല, തലതെറിച്ചവൻ മാത്രം കാണില്ല. ആക്കമിനി അവളെ തടയാനാവില്ല. അവളിനിയെങ്ങും ഉറങ്ങാൻ പോകുന്നില്ല. ബാഹ്യശക്തികൾക്കൊന്നുമിനി അവളെ പിടിച്ചുനിർത്താനൊക്കില്ല. എന്തെന്നാൽ ആ അനന്തശക്തിസ്വരൂപിണി ഉയർന്നുനില്ക്കാൻ ഒരുങ്ങുകയാണ്.' ഭാരതമാതാവിനെ ഉണർത്താൻ മുഴക്കിയ പ്രഭാതഭേരിയാണിതു്. ഭാരതമെമ്പാടും അതു മാറെറാലിക്കൊണ്ടു; ഭാരതം ഉണർന്നു.

ഉണർന്നശേഷം ഭാരതത്തിന്റെ അനുഭവം വളരെ ആശാസ്യമാണോ എന്ന ചോദ്യം വരാം. എവിടെ നോക്കിയാലും അസ്വസ്ഥതയും അസംതൃപ്തിയും സംകുചിതത്വവും കലഹവും കോലാഹലവുമല്ലേ നാം കാണുന്നതു്? തല്ക്കാലത്തെ സ്ഥിതി അങ്ങനെതന്നെയെന്നു സമ്മതിക്കുകയേ നിർവ്വാഹമുള്ളു. അതെന്തുകൊണ്ടു്? ആ വിശ്വപൗരന്റെ സന്ദേശം തികഞ്ഞ തോതിൽ നാം അംഗീകരിക്കുകയും അനുസരിക്കുകയും ചെയ്യാഞ്ഞതുകൊണ്ടു്. സ്വാമിജി പറഞ്ഞു, ആദ്ധ്യാത്മികതയാണ്ഭാരതത്തിന്റെ പ്രാണൻ; അതിൽ അവളെ ഉറപ്പിക്കുക; ബാക്കിയെല്ലാം പിന്നാലെ വന്നുകൊള്ളും എന്നു്; ത്യാഗവും സേവനവുമാണ് ദേശീയാദർശമെന്നു്; അനാദികാലംമുതൽ ഭാരതം അനുവർത്തിച്ചുപോന്ന അദ്ധ്യാത്മസരണി കളഞ്ഞുകുളിച്ചാൽ, ഭാരതം ഇതരലക്ഷ്യങ്ങളുടെ പിന്നാലെ പോയാൽ. അതു സ്വധർമ്മഭ്രംശമാകും, ഭാരതം ഭാരതമല്ലാതാകും, എന്നു്. അന്ധമായി വൈദേശികാശയങ്ങളെ പിന്തുടർന്നാൽ നാശമായിരിക്കും ഫലം. ഭാരതത്തിന്റെ വളർച്ച ഉള്ളിൽനിന്നുള്ള വളർച്ചയായിരിക്കണം. തങ്ങൾക്കുള്ളതു് കൈയ്വെടിഞ്ഞു് കടംമേടിച്ചു് ജീവിക്കാൻ പോയാൽ ഫലം വിനാശകരമായിരിക്കും. ആധുനികാശയങ്ങൾ സ്വീകരിക്കാം; ഭൗതികമായ അഭ്യുന്നതിക്കു് നവീനമാർഗ്ഗങ്ങൾ കൈക്കൊള്ളാം; പക്ഷെ അതു് ചിരകാലപരീക്ഷണംകൊണ്ടു് അമൂല്യമെന്നും സനാതനമെന്നും തെളിഞ്ഞിട്ടുള്ള ലക്ഷ്യങ്ങ

ളെയും ആചാരങ്ങളെയും തിരസ്സരിച്ചിട്ടാവരുത്. സകലപ്രശ്നങ്ങരംക്കും പരിഹാരമായി സ്വാമിജി നിർദ്ദേശിച്ച പരമൌഷധം വിദ്യാഭ്യാസമാണ്. പൌരുഷവും ആത്മവിശ്വാസവും നൽകുന്ന വിദ്യാഭ്യാസമാണ് സ്വാമിജി വിഭാവനം ചെയ്തിട്ടുള്ളതു്. പിതൃപിതാമഹന്മാരെല്ലാം ഭ്രാന്തന്മാരെന്നും അവർ നേടിവെച്ച അനശ്വരപൈതൃകമെല്ലാം അന്ധവിശ്വാസങ്ങളെന്നും പഠിപ്പിക്കുന്ന ഇന്നത്തെ വിദ്യാഭ്യാസമാണ് എങ്ങുമിപ്പോരം നടമാടുന്ന സകലവിധദുരിതങ്ങരംക്കും കാരണം. സ്വാർത്ഥവും ഭോഗവും പ്രതാപവും അധികാരവുമാണ് ഇന്നത്തെ വിദ്യാഭ്യാസവിചക്ഷണന്മാരെന്നഭിമാനിക്കുന്ന നേതാക്കന്മാർ ഉന്നംവെയ്ക്കുന്നതു്. അതിന്റെ ഫലം അശാന്തിയും മത്സരവും വൈരവും ആവാതെ നിവൃത്തിയില്ലല്ലൊ.

ആത്മദർശനമെന്ന ലക്ഷ്യത്തെ മുൻനിർത്തിയുള്ള വിദ്യാഭ്യാസമേ ശരിയായ വിദ്യാഭ്യാസമാകയുള്ളു; ബാക്കി ലക്ഷ്യങ്ങളെല്ലാം പരിമിതങ്ങളും നശ്വരങ്ങളുമാകുന്നു. പരാവിദ്യയുടെപരമ്പരാഗതമായ നിർവ്വചനം ഉപനിഷത്തുകരംതന്നെ നല്കുന്നതു് അക്ഷരബ്രഹ്മപ്രാപകമായ വിദ്യയെന്നാണ്. വിദ്യാഭ്യാസത്തിനു് നാം നൽകിയിട്ടുള്ള അക്ഷരാഭ്യാസം എന്ന പേരുതന്നെ അതിനു തെളിവാകുന്നു. അദ്ധ്യാത്മസംസ്കാരത്തിന്റെ കലവറയായ അമരവാണിയുടെ നാദംപോലും അഭിമാനവും ആവേശവുമരുളുമെന്ന് സ്വാമിജി പറഞ്ഞിട്ടുണ്ട്.

ഈ വിധത്തിലുള്ള വിദ്യാഭ്യാസമേ ദേശീയ വിദ്യാഭ്യാസമാവുകയുള്ളു. അതിനു്, ഭാരതീയ പാരമ്പര്യത്തിൽ തികഞ്ഞ അഭിമാനമുള്ള ആളുകരം ഉണ്ടാവണം.

'സംക്ഷിപ്തഭാരത'മെന്ന് സ്വയം വിശേഷിപ്പിച്ച സ്വാമി വിവേകാനന്ദനു് ഈ വിദ്യാഭ്യാസം എവിടെനിന്നു ലഭിച്ചു? വേദമൂർത്തിയും ആത്മനിഷ്ഠനും ക്രാന്തദർശിയുമായ ശ്രീരാമകൃഷ്ണനിൽനിന്നു്. ദീനരും ദരിദ്രരുമായവർക്കു് താങ്ങും തണലുമേകുന്ന ഒരു വിശാലവടപാദപമായിത്തീരാനാണ് ആ സമദർശി ശിഷ്യനോടുപദേശിച്ചതു്. ഭാരതത്തിൽ വേരൂന്നി വിശ്വവിശാലവും അവ്യയവുമായ ഒരു അശ്വത്ഥമായി വിവേകാനന്ദൻ വിരാജിക്കുന്നു. വിദ്യയുടെ ഫലം വ്യക്തിക്കു് വിവേകവും ആനന്ദവുമാണ്; സമഷ്ടിക്കു് തദ്ദ്വാരാ മാതൃകയും മാർഗ്ഗനിർദ്ദേശവും ലഭിക്കുന്നു. ആ അനശ്വരവിദ്യ ലഭിക്കാൻ നമുക്കിന്നു് ഏററവും സുഗമമായ മാർഗ്ഗം വിവേകാനന്ദവാണികരം ശ്രവിക്കുകയാണ്. ആത്മാഭിമാനത്തിന്റെയും സ്വദേശാഭിമാനത്തിന്റെയും പര്യായമായ ആ 'വിവേകാനന്ദ' പഞ്ചാക്ഷരം സ്മരിക്കുകയും അനുസരിക്കുകയും ചെയ്താൽ നമ്മുടെ ജീവിതം ധന്യവും സഫലവുമാകും.

സ്വാമിജിയരുളുന്നു: "ഹേ ഭാരതമേ, ഭവതിയുടെ ആദർശം സീതയും സാവിത്രിയും ദമയന്തിയുമാണെന്നു് ഒരു കാലവും മറക്കരുതു്. ഭവതിയുടെ ആരാധനാമൂർത്തി സർവ്വസംഗപരിത്യാഗിയും യോഗീശ്വരനുമായ ഉമാനാഥൻ ശങ്കരനാണെന്നതു വിസ്മരിക്കരുതു്. താങ്കളുടെ വിവാഹവും സമ്പത്തും ജീവിതവും താങ്കളുടെ സ്വന്തം സുഖത്തിനോ ഭോഗത്തിനോ അല്ലെന്ന കാര്യം ഒരു കാലവും മറക്കൊല്ല. അംബികയുടെ ബലിപീഠത്തിലൊരു യജ്ഞമായിട്ടാണ് താങ്കളുടെ ജന്മമെന്നതോർമ്മിക്കുക. ഭവതിയുടെ സാമുദായികാചാരമര്യാദകരം വിശ്വമാതാവിന്റെ പ്രതിഫലനത്തിനാണെന്ന സംഗതി സർവ്വദാ സ്മരിക്കുക. താഴ്ന്നവരായി കരുതപ്പെട്ടിട്ടുള്ളവർ, അറിവില്ലാത്തവർ, പാവങ്ങരം, നിരക്ഷരർ, ചെരുപ്പുകുത്തികരം, തോട്ടികരം, ഏവരും താങ്കളുടെ ജ്ഞാതികരം, സഹോദരങ്ങരം, ആണെന്ന വസ്തുത വിസ്മരിക്കൊല്ല. ഹേ ധീരൻ, ധൈര്യമവലംബിക്കൂ, പൌരുഷം കൈയ്ക്കൊള്ളൂ. താനൊരു ഭാരതീയനാണെന്നതിൽ അഭിമാനം കൊള്ളുക. 'ഞാനൊരു ഭാരതീയൻ, സകലഭാരതീയരും എന്റെ സോദരർ.' എന്നു് ഉച്ചൈസ്സ്വരം ഉദ്ഘോഷിക്കുക. വിളിച്ചുപറയുവിൻ – അറിവില്ലാത്ത ഭാരതീയൻ, പാവപ്പെട്ട ഭാരതീയൻ, അഗതിയായ ഭാരതീയൻ, അന്തണഭാരതീയൻ, അന്ത്യജഭാരതീയൻ ഏവരും എന്റെ സോദരർ. അരയിലൊരു കീറത്തുണി മാത്രമേ ചുററിയിട്ടുള്ളു താങ്കളെങ്കിലും സാഭിമാനം ഉച്ചത്തിൽ ഉദ്ഘോഷിക്കുക: 'ഭാരതീയനെൻ സോദരൻ, ഭാരതീയനെൻ പ്രാണൻ, ഭാരതത്തിന്റെ ദേവന്മാരും ദേവതകളും എന്റെ ഈശ്വരൻ, ഭാരതസമുദായം എന്റെ ശൈശവ

ത്തിലെ കളിത്തൊട്ടിൽ,യൗവ്വനത്തിലെ നന്ദനവനം, വാർദ്ധക്യത്തിലെ വാരാണസി, പുണ്യസ്വർഗ്ഗം. ഹേ സോദര, പറയൂ, ഭാരതത്തിലെ പൂഴിയാണെന്റെ പാവനപരമപദം, ഭാരതത്തിന്റെ ശ്രേയസ്സാണെന്റെ ശ്രേയസ്സ്. ഇരവു പകൽ ഇടവിടാതെ ജപിക്കൂ– ഹേ ഗൗരീപതേ, ഹേ ജഗന്മാതഃ, പൗരുഷമടിയനരുളിയാലും. അല്ലയോ ശക്തിസവിത്രി, എന്റെ ദൗർബ്ബല്യം നശിപ്പിച്ചാലും, എന്റെ ഭീരുത്വം അകററിയാലും, എനിക്ക പൗരുഷമരുളിയാലും. '' *

ലോകമാതഃ പരാശക്തി ജാഡ്യം സംഹര സംഹര
ശശ്വത്പ്രഭവിതും ശക്തം പൗരുഷം ദേഹി ദേവി മേ.

* തൃശ്ശൂർ, പുങ്കുന്നം ശ്രീരാമകൃഷ്ണജന്മോത്സവം സംബന്ധിച്ച നടത്തിയ ചർച്ചായോഗത്തിൽ 28.3.70–ൽ വായിച്ച ഒരു പ്രബന്ധം.

# ഉപനിഷത്പ്രവചനം – ഈശാവാസ്യം

## ശ്രീ വിമലാനന്ദസ്വാമികൾ

പ്രവചനം എന്ന പദത്തിന്ന പ്രകൃഷ്ടം വെളിവാക്കുന്നതിലേയ്ക്കുള്ള ചർച്ച എന്നു് അർത്ഥം. ഇതിന്ന പ്രാചീനാചാര്യ്യന്മാർ മീമാംസയെന്ന പറയുന്നു. മീമാംസാശബ്ദത്തിന്ന പൂജിതവിചാരം എന്നു് അർത്ഥമാണെന്ന പ്രാചീനവൈയ്യാകരണന്മാർ നിർദ്ദേശിക്കുന്നു. കർമ്മവും ബ്രഹ്മവും വേദവേദ്യമാകയാൽ കർമ്മമീമാംസയെന്നും ബ്രഹ്മമീമാംസയെന്നും രണ്ടു പ്രകാരത്തിൽ വേദത്തെ സംബന്ധിച്ച വിചാരശാസ്ത്രത്തിന്ന പൂജ്യത ലഭിച്ചു. തിലത്തിൽനിന്നും എടുത്തതു മാത്രമല്ല, ഏരണ്ഡതൈലാദിയും തൈലമായി തീൎന്നതുപോലെ കാലാന്തരത്തിൽ കാവ്യമീമാംസയും മററും അനുഗമിച്ചു. ശ്രുതിയുടെ അന്തമായ, അവസാനനിർണ്ണയമായ, ഉപനിഷത്തുകളിൽ കൂടിയുള്ള ആദരവും പ്രാമാണികത്വബോധവും പൂജ്യതാഭാവനയും ഉളവാക്കുന്ന വിവരണമേ 'പ്ര'വചനം ആകയുള്ളു. അതിൽ വിപ്രകൃഷ്ടം എടുത്തു കാട്ടുന്ന ഭാരം ആസ്തികന്മാർക്കുള്ളതല്ല. ഒരു വസ്തുവിന്റെ ഉത്കൃഷ്ടം അറിയുന്നതുകൊണ്ടേ അതിൽ ശ്രദ്ധ ഉളവാകുകയുള്ളു. ശ്രദ്ധ ഇല്ലാത്തവനു് ശബ്ദപാണ്ഡിത്യം ഉണ്ടായി എന്ന വന്നാലും ജ്ഞാനം സിദ്ധിക്കുകയില്ല. ചുളമാത്രം പറിച്ചെടുത്തശേഷം ചക്കയുടെ ബാക്കി ഭാഗം കുപ്പയിൽ എറിയുന്നതുപോലെ വേദവാങ്മയത്തിലെ കുറെ തിളങ്ങുന്ന ഉദ്ധരണങ്ങൾ തിരഞ്ഞു് എടുത്തശേഷം ഇതരഭാഗം തള്ളാനേ കൊള്ളുകയുള്ളു എന്ന പ്രചരണം വേദനിഷ്ഠന്മാരെ വേദനിപ്പിക്കുകയേയുള്ളു. വേദവാക്യങ്ങൾ എല്ലാം ഒന്നുപോലെ സംരക്ഷിക്കേണ്ടവയാണു് എന്നു് ശ്രുതിയിൽ ആദരവുള്ളവൎക്ക നിർബ്ബന്ധമുണ്ടെങ്കിലും താത്പര്യ്യബോധകങ്ങളായ വാക്യങ്ങൾക്ക മാത്രമേ മുഖ്യപ്രാമാണ്യം ഉള്ളൂ എന്നു് വാചസ്പതിമിശ്രൻ മുതലായ അദ്വൈതാചാര്യ്യന്മാർ നിർണ്ണയിക്കുന്നു.

നാലു വേദങ്ങളിലെ നാലു മഹാവാക്യങ്ങൾക്കാണു് അദ്വൈതവേദാന്തത്തിൽ സർവ്വോപരി പ്രാധാന്യം. പരമാത്ഥത്തിൽ ജീവൻ പരമേശ്വരനിൽനിന്നും അഭിന്നനാണു് എന്നു് ആദ്യമായി മാനവവർഗ്ഗത്തെ ബോധിപ്പിച്ചിട്ടുള്ള വാക്യമാണു് ഇവിടെ മഹാവാക്യം; നീണ്ടു തടിച്ച വാചകമല്ല. ഇതു് സ്വയം പണ്ഡിതന്മാർക്കു് പലപ്പോഴും അറിവില്ലാത്ത ഒരു സാങ്കേതികമായ അർത്ഥമാണു്. ജീവപരമേശ്വരൈക്യം വെറുക്കുന്ന ദ്വൈതികൾ അപ്രകാരമുള്ള മഹാവാക്യം വേദത്തിലുണ്ടെന്ന വിശ്വസിക്കുന്നില്ല; ചൂണ്ടിക്കാണിച്ചാൽ അന്യപരമായി വ്യാഖ്യാനിക്കുകയും ചെയ്യുന്നു. അദ്വൈതസിദ്ധാന്തപ്രകാരം ജീവബ്രഹ്മൈക്യബോധത്തിന്ന മഹാവാക്യം ദ്വാരമായിത്തീരുന്നതു് അതിലെ ഓരോ ഘടകങ്ങളുടേയും പരമാത്മസ്വരൂപം നിർദ്ധാരണം ചെയ്യുകമൂലമാണു്. ഇതിന്നു് 'തത്ത്വംപദാർത്ഥശോധനം' എന്ന പറയുന്നു. ശോധനം വിചാരം

മൂലം വിവേചനം ചെയ്തു് തത്ത്വം ഗ്രഹിക്കുകയാണു്. ഛാന്ദോഗ്യോപനിഷത്തിൽ ഒമ്പതു് പ്രാവശ്യം ആവർത്തിച്ചിരിക്കുന്ന 'തത്ത്വമസി' എന്ന മഹാവാക്യമാണു് പരീക്ഷണത്തിനായി എടുക്കുന്നതു്. അവിടെ 'തത്', ജഗത്കാരണമായ ഈശ്വരനേയും 'ത്വം', ശ്രോതാവിന്റെ ജീവനേയും 'അസി'പദം ഐക്യത്തേയും വിവക്ഷിക്കുന്നു. ഇതരമഹാവാക്യങ്ങളും ഐക്യത്തെതന്നെ ബോധിപ്പിക്കുന്നു എന്നു് ഈ വിധം വെളിപ്പെടുത്തപ്പെടുന്നു. ഉപനിഷത്തുകളിലും ശ്രുതിയിൽ പൊതുവായും കാണുന്ന ഈശ്വരസ്വരൂപബോധകമായ വാക്യങ്ങൾ തത്പദാർത്ഥനിർണ്ണയത്തിനും ജീവബോധകവാക്യങ്ങൾ 'ത്വം'പദാർത്ഥനിർണ്ണയത്തിനും കരുവായിത്തീരുന്നു. അതുകൊണ്ടു മഹാവാക്യത്തിന്റെ അർത്ഥബോധത്തിന്നു് കരണങ്ങളായ ജീവേശ്വരസ്വരൂപനിർണ്ണായകവാക്യങ്ങളെ അവാന്തരവാക്യങ്ങളെന്നു പറയുന്നു. വിധിഭാഗവും അർത്ഥവാദഭാഗവും ഇവയ്ക്കു പുറമേനിന്നു് ഉപകരിക്കുകയേ ഉള്ളു.

ശ്രുതിയുടെ താത്പര്യം നിർണ്ണയിക്കുന്നതിന്നായി വേദാചാര്യന്മാർ ആമ്നായരാശിയെ അർത്ഥസമാപ്തിയുള്ള പദസമൂഹരൂപമായ വാക്യങ്ങളായും സ്വയമേ പൂർത്തിയുള്ള ഒരു വിശിഷ്ടാഭിപ്രായം വിശദമാക്കുന്നതിന്നുവേണ്ടി ഒന്നിലധികം വാക്യങ്ങൾ അങ്ഗമായിത്തീർന്നിട്ടുള്ള അങ്ഗിയായ പ്രകരണങ്ങളായും കാണുന്നു. പ്രകരണഘടകമായ ഒരു വിധിവാക്യം രണ്ടു സംഗതികളെ ഒരേസമയം വെളിപ്പെടുത്തുമെന്നു വിചാരിക്കരുതു്; വാക്യഭേദമെന്ന അർത്ഥദോഷത്തിന്നു് അതു കാരണമാകും. വിധി, ചോദനാ, പ്രവർത്തനാ എന്നീ പദങ്ങൾ ഈ സന്ദർഭത്തിൽ ഒരേ അർത്ഥം ബോധിപ്പിക്കുന്നു. അർത്ഥദ്വയകല്പന സന്ദേഹജനകമാകയാൽ അതു് പ്രവർത്തകവാക്യങ്ങളിൽ അപ്രാമാണികമാണു്; നിവൃത്തിയുള്ളിടത്തെല്ലാം അതു തടയണം. രണ്ടു ഭിന്നസംഗതികളെപ്പററി ഒരു വാക്യത്തിലോ ഒരു പ്രകരണത്തിലോ പ്രതിപാദിയ്ക്കുകയില്ല. ഏകവാക്യത ഇല്ലാത്ത അംശം താത്പര്യഹീനമാണു്. ഇന്നു നാം പ്രത്യേകിച്ചു് ഓർമ്മിക്കേണ്ടതായ മറെറാരു സംഗതിയുണ്ടു്. നമുക്കു സാധാരണ പരിചയമുള്ളതുപോലെ വരികൾ തുടച്ചയായി ഖണ്ഡികാരൂപത്തിൽ അച്ചടിച്ചിരിക്കുകയോ, നിരന്തരം ഉച്ചരിക്കുകയോ മാത്രം ചെയ്തിട്ടുള്ള കുറേ വാക്യങ്ങൾ ഒരു പ്രകരണമാവുകയില്ല. പ്രതിപാദ്യവിഷയത്തിന്റെ ഘടകങ്ങളിലുള്ള അംഗാംഗിഭാവവും അഭിപ്രായൈക്യവുമാണു് പ്രകരണത്തിന്റെ നിയാമകം. പ്രകരണത്തിൽ അപേക്ഷയുള്ള വാക്യാംശം മുമ്പിലോ പിമ്പിലോ ഉണ്ടെങ്കിൽ വേണ്ടിടത്തേയ്ക്കു് അധ്യാഹരിച്ചും യുക്തമായതു ചിരാഭ്യാസംകൊണ്ടു് ഊഹിച്ചു് ശേഷപൂർത്തി വരുത്തിയും പ്രകരണം നിറവേറേറണ്ടതായി വരുന്ന സന്ദർഭവും വിരളമല്ല. ഇല്ലെങ്കിൽ കെട്ടഴിഞ്ഞ പൊതിയുടെ നുലുകൾപോലെ വാക്യാംശങ്ങൾ നിഷ്പ്രയോജനമായി തൂങ്ങിക്കിടക്കും. അധ്യയനംമൂലം വേദശരീരത്തെ ബുദ്ധിയിൽ അക്ഷരശഃ ഉറപ്പിക്കുന്നതിന്നു സഹായകമായിത്തീരത്തക്കവിധം ഖണ്ഡികകളായും അനുവാകങ്ങളായും അദ്ധ്യായങ്ങളായും ഖണ്ഡങ്ങളായും മററും തിരിച്ചിരിക്കുന്നതു് പ്രകരണവുമായി സമനിയതമായിരിക്കും എന്നുള്ള ധാരണയോടുകൂടി അർത്ഥചിന്തനത്തിന്നു തുടങ്ങരുതു്; പലപ്പോഴും വ്യത്യാസമുണ്ടു്. ഒരു വാക്യത്തിന്റെ മധ്യത്തിൽവെച്ചു് ഒരു പുതിയ ഖണ്ഡിക തുടങ്ങുന്നതായി ചിലപ്പോൾ കാണാം. പുരാണങ്ങളിൽപോലും ഒരേ ശ്ലോകത്തിൽ രണ്ടോ മൂന്നോ വാക്യങ്ങൾ സമാവിഷ്ടമായിട്ടുള്ളതായും ഒരേ വാക്യം രണ്ടോ മൂന്നോ ശ്ലോകങ്ങളിൽ അനുസ്യൂതമായിട്ടുള്ളതായും പരിചയമില്ലാത്തവർ കാണുന്നില്ല. പദവാക്യപ്രമാണജ്ഞന്മാർ തപസ്സുകൊണ്ടും പ്രതിഭാശക്തികൊണ്ടും കണ്ടുപിടിച്ചു് പ്രകാശിപ്പിച്ചിട്ടുള്ള ഈ അർത്ഥനിർണ്ണയമാർഗ്ഗം വേണ്ടവണ്ണം ഗ്രഹിക്കാതെ അവർ സാധിക്കുന്ന ശാസ്ത്രങ്ങളുടെ ഏകമുഖമായ പരമതാത്പര്യം വാക്യപീഡനമാണെന്നു പ്രചരിപ്പിക്കുന്നവർക്കു് ചരിത്രപരമായി ഒരു വിശേഷജനസമൂഹത്തിൽ വന്നിട്ടുള്ള സംസ്കാരപരിണാമത്തിന്റെ വിച്ഛിന്നചിഹ്നങ്ങളെ മാത്രമേ വേദത്തിൽ കാണുവാൻ കഴിവുണ്ടാകയുള്ളു; മനുഷ്യന്റെ ആധ്യാത്മികോന്നതിക്കു വിദ്യാസമ്പ്രദായപാരമ്പര്യപ്രകാരമുള്ള പ്രേരണം അതിൽ അവർ കാണുകയില്ല.

ഇനിയും പ്രയോജനമനുസരിച്ചു് വേദത്തിൽ ആന്തരമായ ഒരു വിഭാഗമുള്ളതും ധരി

ച്ചിരിക്കേണ്ട ആവശ്യകതയുണ്ട്. വിധി, മന്ത്രം, അർത്ഥവാദം എന്നു മൂന്നു മുഖ്യമായ തലക്കെട്ടുകൾക്കു കീഴിൽ സർവ്വവേദവും ഉൾപ്പെടുത്തപ്പെടുന്നു. മന്ത്രങ്ങൾ സംഹിതകളിലും വിധിയും അർത്ഥവാദവും ബ്രാഹ്മണങ്ങളിലും വരുന്നു. നിഷേധം എന്നതു വിധിക്കു വിപരീതമാകയാൽ വിധിയുടെതന്നെ അവാന്തരഭാഗമായി കരുതപ്പെടുന്നു. ഇന്നതു ചെയ്യണമെന്നു പ്രേരിപ്പിക്കുന്ന അപ്രവർത്തകപ്രവർത്തനാവാക്യമാണ് വിധി, തലയിലെ വരയല്ല. ഇന്നതു പാടില്ല എന്നു തടയുന്ന വാക്യം നിഷേധം. യജ്ഞസ്വരൂപമായ ദേവതാദ്രവ്യാദികളെ പ്രകാശിപ്പിക്കുകയാണ് മന്ത്രഭാഗം നിർവ്വഹിക്കുന്നതു്. വിധിവാക്യം ബോധിപ്പിക്കുന്ന കർത്തവ്യത്തിൽ പ്രതിപത്താവിനു രുചിയുണ്ടാക്കി അനുഷ്ഠാനത്തിലേയ്ക്കു് ആഭിമുഖ്യം ഉണ്ടാക്കുകയും നിഷേധിക്കപ്പെടുന്ന വിഷയത്തിൽ 'ഇതു നിവാരണം ചെയ്യപ്പെട്ടിരിക്കുന്നു,' എന്ന സശക്തികമായ പ്രതീതിയുളവാക്കുകയുമാണ് അർത്ഥവാദങ്ങളുടെ പ്രയോജനം. അതുകൊണ്ട് അർത്ഥവാദം സ്തുതിരൂപമോ നിന്ദാരൂപമോ ആയിരിക്കും. അവിദ്യോപാസകന്മാർ അന്ധതമസ്സിൽവീഴും എന്ന അടുത്തമന്ത്രത്തിലെ വാക്യം നിന്ദാർത്ഥവാദമാണ്. സ്തുതിയും നിന്ദയും പ്രാപ്തമായ ഒരു സംഗതി സ്വീകരിക്കണമോ വിടണമോ എന്നു നിശ്ചയിക്കുന്ന കാര്യത്തിൽ ഒരുവനെ സഹായിക്കുവാൻ വേണ്ടിയാണ്; നിന്ദിക്കപ്പെട്ട വസ്തു നിത്യവും നിന്ദ്യം തന്നെയാണ് എന്ന അപൂർവ്വമായ ഒരു അറിവു് ഉള്ളിൽ പ്രതിഷ്ഠിക്കുവാൻ വേണ്ടിയല്ല. അതുപോലെ സ്തുതിയും ആനുഷംഗികമാണ്, താത്പര്യഭൂതമല്ല. പകൽ നല്ല പ്രകാശവും രാത്രി അന്ധകാരനിബിഡവുമാണ് എന്നു പറയുന്നതു് സ്തുതിയോ നിന്ദയോ അല്ല; ഭൂതാർത്ഥവചനമാണ്. 'ആ മഹാപുരുഷൻ വരുന്നതു കണ്ടു് സൂര്യൻ ഭൂമിയിൽ ഇറങ്ങിവരുകയാണെന്നു വിചാരിച്ചു,' എന്നു പറയുന്നതു് സ്തുതിയും, 'ആ പുതിയ മനുഷ്യൻ ഒരു സൃഗാലനാണ്,' എന്നു്വിമർശിക്കുന്നതു് നിന്ദയുമാണ്; പക്ഷേ, ഇവ ഹേയത്വവും ഉപാദേയത്വവും കാട്ടുവാൻവേണ്ടി മാത്രമാണ്. സ്തുതിസാഹിത്യം പഠിക്കുമ്പോൾ ഈ സംഗതി ഗ്രഹിക്കാതെ സ്വാർത്ഥതമൂലം അല്പദർശികൾ ഭക്തന്മാരുടെ ഇടയിൽ ചേരിയുണ്ടാക്കി സ്പർദ്ധ വളർത്തുന്നതു് നിർത്തുവാൻ സ്തുതിയുടെ താത്പര്യം വേറേ ഉണ്ടു് എന്ന തത്ത്വത്തെപ്പററിയുള്ള ബോധം സഹായിക്കും. സ്തുതിയും നിന്ദയും നിർദ്ദിഷ്ടപരിധിക്കു പുറമേ പൊട്ടിയൊഴുകി വികാരങ്ങളുടെ മഹാപ്രവാഹമുണ്ടാകുമ്പോൾ മാനവൻ ദാനവനായിത്തീരുന്നു.

വേദം കർമ്മാനുഷ്ഠാനം മാത്രമേ പഠിപ്പിക്കുന്നുള്ളു എന്നു വാദിക്കുന്ന ജൈമിനിയുടെ അനുയായികൾ വിധിവാക്യങ്ങൾ മാത്രമാണ് വേദത്തിൻെറ ഹൃദയമെന്നു വാദിക്കുന്നു. ഇന്നതു് ചെയ്തുകൊള്ളണമെന്നു ശാസിക്കുമ്പോൾ വചനബലംകൊണ്ടുതന്നെ കർത്താവും ക്രിയയും ക്രിയാഫലവും അതിനെ അനുഗമിക്കുന്നു എന്നു് കർമ്മഠന്മാർ വിശ്വസിക്കുന്നു. സാധിക്കേണ്ട കാര്യത്തിന്നു് അംഗമായിട്ടല്ലാതെ, അതിനു് ഉപകരണമായിത്തീരാതെ,മറെറാരു വസ്തുവിനും അവരുടെ ക്രിയാപദ്ധതിയിൽ സ്ഥാനമില്ല. യജ്ഞരൂപമായ കർമ്മത്തിൻെറ സാമഗ്രികളിൽ ഒന്നായിട്ടേ വൈദികദേവതകൾക്കുപോലും നിലയുള്ളു; പുരുഷൻ തന്നെത്തന്നെ ഹോമിച്ചാണ് ലോകം നിർമ്മിച്ചതു്; കർമ്മം ചെയ്യുന്നതിനുള്ള ഭൂലോകവും, ഭൂമിയിൽ സാർവ്വഭൗമന്നുപോലും ലഭിക്കുവാൻ കഴിയാവുന്നതിലും വളരെ അധികമായ സുഖം മരണാനന്തരം അനുഭവിക്കുന്നതിന്നു വേണ്ടിയുള്ള സ്വർഗ്ഗവും, നിത്യമായി നിലനില്ക്കുന്നതാകുന്നു, (ന കദാചിദനീദൃശം ജഗത്) എന്നും അവർ നിർണ്ണയിക്കുന്നു. കാരണം, വേദം പഠിപ്പിക്കുന്നതായ കർമ്മനിഷ്ഠ ആ വിധമാണെങ്കിൽ മാത്രമേ നിത്യസത്യമാകയുള്ളു. ലോകം ശാശ്വതമാകുമ്പോൾ അതിൻെറ സ്ഥിതിക്കു വ്യവസ്ഥ വരുത്തുന്ന വേദവും വേദപ്രതിപാദ്യമായ കർമ്മവും നിത്യംതന്നെയാവണം. കർമ്മജന്യമായ അപൂർവ്വം എന്ന അദൃഷ്ടശക്തിയാണ് ഭാവിഫലം തീരുമാനിക്കുന്നതെന്നു തീരുമാനിക്കുന്നതുകൊണ്ടു് ഒരു ജഗത്പ്രഭുവായ ഈശ്വരൻെറയും ആവശ്യകത കർമ്മഠന്മാർക്കു് ഇല്ല. സംഘാരാമങ്ങളും വിഹാരങ്ങളും വർദ്ധിപ്പിച്ചു ഭിക്ഷുസംഘത്തിന്നു് അതിപ്രാധാന്യം കൊടുത്ത ബുദ്ധാനുയായികളെ കർമ്മത്തിൻെറ പാരമ്യം കാണിക്കുന്നതിന്നു് ഐഹികവും പാരത്രികവുമായ സർവ്വശ്രേയസ്സിന്നും കർമ്മാപൂർവ്വം മാത്രം മതി എന്നു പറഞ്ഞു് പഴയ കർമ്മഠന്മാർ ഈശ്വരനെ നിഷേധിച്ചെങ്കിലും കാലാന്തരത്തിൽ

കർമ്മഫലദാതാവായ പരമേശ്വരനെ സേശ്വര മീമാംസകരായ പിൻഗാമികൾ അംഗീകരിച്ചു.

ജീവിതവൃത്തിയും ഭോഗസാമഗ്രിയുമില്ലാത്തവർക്ക് നിസ്സ്വാർത്ഥമായി അവയെ സമ്പാദിച്ചുകൊടുക്കുന്നതുകൊണ്ടുമാത്രം ഈശ്വരനെയും ആത്മാവിനെയും സ്വീകരിക്കാത്ത നാസ്തികന്മാർക്കും മോക്ഷം ആ വിധ (ഹ്യൂമനിസം)മാനവ പരിചര്യാപ്രവൃത്തികൊണ്ടുമാത്രം സിദ്ധിക്കുന്നതാണെന്നുള്ള പുതിയ ജനതാവേദാന്തത്തിലെ കർമ്മവാദം പഴയതിൽനിന്നും ഭിന്നമാണെന്നു തോന്നിയാലും കർമ്മപാരമ്യവാദകാര്യത്തിൽ അതു ഭിന്നമല്ല; കാരണം, സ്വർഗ്ഗഭോഗത്തിനുവേണ്ടി അല്ലെങ്കിലും നിർധർമ്മകമായ സമഷ്ടിഭോഗവാദത്തിൻെറ ഒരു രൂപംതന്നെയാണ് അതും. പഴയ കർമ്മപാരമ്യദൃഷ്ടിപ്രകാരമുള്ള വേദവിധി പ്രവർത്തനയെ (പ്രേരണയെ) മാത്രമേ പ്രതിപാദിക്കുന്നുള്ളു എന്ന വാദം വ്യാസാദികൾക്കു സ്വീകാര്യമല്ല. അപ്രവൃത്തപ്രവർത്തനം മാത്രമല്ല അജ്ഞാതജ്ഞാപനവും വിധിയുടെ അർത്ഥമാണെന്നു വേദാന്തം നിർണ്ണയിക്കുന്നു. വിധിയുടെ സ്വരൂപം ഇഷ്ടസാധനതാജ്ഞാന(തനിക്കു അനുകൂലമാണെന്ന ബോധം)മാണെന്നു സുരേശ്വരാചാര്യർ നിഷ്കർഷിക്കുന്നു. ഇന്നതു് സാധിക്കുന്നതിനു് ഇന്നതു് ഉപായമാണ് എന്നു് അറിയിക്കുകമാത്രമാണ് വിധിയുടെ പ്രയോജനമെന്നും പ്രവൃത്തിക്കുള്ള പ്രേരണ കർത്താവിൻെറ അധികാരത്തെ മാത്രമാണ് ആശ്രയിച്ചിരിക്കുന്നതെന്നും ഇതിൻെറ താല്പര്യം. ആവിവണ്ടി പുറപ്പെടാനുള്ള ആദ്യത്തെ മണി അടിക്കുന്ന ശബ്ദം കുറേ പേർക്ക് പ്രവർത്തകമാണ്, പ്രേരകമാണ്. അവർ ഓടിത്തുടങ്ങും. ആർ? ആ വണ്ടിയിൽ യാത്രചെയ്യുവാൻ വന്നിട്ടുള്ളവർ; ഭക്ഷണശാല നടത്തുവാനോ പത്രം വായിക്കുവാനോ വരുന്നവർ ഓടുന്നില്ല. അവർക്കു യാത്രയ്ക്കു് അർത്ഥിത്വമില്ല, ചീട്ടില്ലാത്തതിനാൽ അധികാരമില്ല, ഓട്ടവുമില്ല. 'അനധികാരിണിനി ന ശബ്ദഃ പ്രമാം ജനയതി.' വെറും വിധിമാത്രം എത്രതന്നെ പ്രമാണമായാലും ആരേയും ചൊടിപ്പിക്കുകയില്ല. ആഗ്രഹമാണ് മനുഷ്യനെ ചൊടിപ്പിക്കുന്നതു്. വേദാന്തപ്രകാരം 'ചെയ്യണ'മെന്നുള്ള ശാസനം മാത്രമല്ല, ഒരു വസ്തു ഉണ്ടു് എന്നുള്ള അറിവും ചിലപ്പോൾ പ്രേരകമായിത്തീരുന്നതാണ്. ഈ വിധം കർത്തവ്യത്തെപ്പററി മാത്രമല്ല പരിനിഷ്ഠിതമായ സിദ്ധവസ്തുവിനെ പററിയും വേദം അപൂർവ്വമായ അറിവു് തരുന്നുണ്ടു് എന്നു് ഉപനിഷത്തുകളിൽ നിർണ്ണയിക്കപ്പെട്ടിരിക്കുന്നു. കർമ്മബ്രഹ്മണീ വേദൈകവേദ്യേ – കർമ്മവും ബ്രഹ്മവും വേദത്തിൽനിന്നു മാത്രമേ അറിയുവാൻ കഴിയൂ–എന്ന വചനം ഈ നോട്ടത്തേയാണ് വ്യക്തമാക്കുന്നതു്. ഇപ്രകാരം കർമ്മകാണ്ഡവും ജ്ഞാനകാണ്ഡവും ഭിന്നാധികാരികമായിത്തീർന്നു.

കർമ്മകാണ്ഡം ക്രിയാതന്ത്രവും ജ്ഞാനകാണ്ഡം വസ്തുതന്ത്രവും ആണെന്നു് ഇതിൽനിന്നും വ്യക്തം. ജ്ഞാനത്തിന്നു നിലവിലുള്ള സത്യവസ്തുവും നിർദ്ദോഷമായ പ്രമാണവുമാണ് ഹേതു; കർമ്മത്തിന്നു കർത്താവും ദ്രവ്യവും ചെയ്യാൻ പോകുന്ന പ്രവൃത്തികളും. ഉപാസനയും ഒരു മാനസികമായ ക്രിയ ആകയാൽ കർമ്മകാണ്ഡത്തിൻെറതന്നെ പിരിവായി പലപ്പോഴും കരുതപ്പെടുന്നു. പക്ഷേ ജ്ഞാനവും ചിത്തത്തിലുള്ള പ്രമാണവൃത്തിയുടെ സഹായം അപേക്ഷിക്കുന്നു എങ്കിലും അതു് ഉപാസന തന്നെ ആവുകയില്ല; കാരണം, ധ്യാനം അല്ലെങ്കിൽ ഉപാസന സിദ്ധവസ്തുവിനെപ്പററി മാത്രമേ ആകാവൂ എന്നില്ല; തന്നത്താൻ കല്പിച്ചു് ഉണ്ടാക്കിയ ഒരു ആലംബനമോ, വസ്തുഭൂതമായ ആലംബനത്തിൽതന്നെ ഇഷ്ടംപോലെ ധർമ്മങ്ങൾ കല്പിച്ചതോ വിട്ടതോ ആയിട്ടും ധ്യാനിക്കുവാൻ കഴിയും. അങ്ങനെ ആകുമ്പോൾ ധ്യാതാവാണ് ധ്യേയത്തെ നിയന്ത്രിക്കുന്നതു്. വസ്തു ഏതുപ്രകാരമോ അതേ പ്രകാരത്തിൽ അജ്ഞാനവും സംശയവും വിപര്യയവുമില്ലാത്ത തരത്തിൽ ദൃഢബോധം ഉളവാക്കുകയാണ് ജ്ഞാനം. ആകയാൽ രണ്ടും തമ്മിലുള്ള വ്യത്യാസം സ്ഫുടമാണെന്നു് വേദാന്തം കണ്ടുറച്ചു. 'പ്രയോജനമനുദ്ദിശ്യ ന മന്ദോഽപി പ്രവർത്തതേ; അകാമസ്യ ക്രിയാ കാചിദ് ദൃശ്യതേ ന ഹി കർഹിചിത്.' – (മണ്ടനായാലും ഉറക്കത്തിൽ ഈച്ചയെ ഓടിക്കുകയായാലും ഫലംനോക്കിത്തന്നെ) എന്നു് മനുസംഹിത പൊതുനിയമം രേഖപ്പെടുത്തി; ഭഗവത്പ്രേമത്തിനുവേണ്ടിയുള്ള ആഗ്രഹവും മോക്ഷവാഞ്ഛയും ആകാരത്തിൽ അല്ലാതെ സ്വരൂപത്തിൽ കാമനയല്ലെന്നു ഭാഗ

വതം നിശ്ചയിച്ചു. സ്വാത്മപരമാത്മയാഥാത്മ്യജ്ഞാനം നിശ്ശേഷം നിരുപാധികമാകേണമെങ്കിൽ, അഥവാ 'പ്രജഹാതി യദാ കാമാൻ സർവ്വാൻ' എന്ന നില വരുവാൻ ആഗ്രഹിക്കുന്നെങ്കിൽ, സമ്പൂർണ്ണമായ വാസനാക്ഷയം ആവശ്യമാണെന്നും ഭക്തി ഭഗവാനോടുള്ള അടുപ്പമാണെങ്കിൽ വേദത്തിൽ പ്രതിപാദിക്കുന്ന 'അഹം വൈ ദേവതേ ത്വമസി ത്വം വാ അഹമസ്മി' എന്നതു് ഏററവും വലിയ അടുപ്പമാണെന്നും, അദ്വൈതം സയുക്തികം സ്ഥാപിച്ചു. അധികാരിയുടെ നിലപോലെ ഓരോന്നും സയുക്തികവും സ്വീകാര്യവുംതന്നെ.

ദ്വൈതസിദ്ധാന്തങ്ങൾ ഉപാസന അല്ലെങ്കിൽ ധ്യാനം മാത്രമല്ലാതെ ശുദ്ധജ്ഞാനം മോക്ഷഹേതുകമാണെന്നു് സ്വീകരിക്കുന്നില്ല. ആകയാൽ 'ജ്ഞാനകാണ്ഡ'മെന്നു് ഒരു വിഭാഗം തന്നെ അവിടെ സ്വീകാര്യമല്ല. കർമ്മകാണ്ഡം ഒന്നുമാത്രമേ അപ്പോൾ പഴയ മീമാംസകന്മാരെപോലെ അവർക്കും ശേഷിക്കുന്നുള്ളു. കാരണം, ദ്വൈതസാധനയ്ക്കു് അവലംബമായ ഉപാസന മാനസികകർമ്മംതന്നെയാണെന്നു് പറഞ്ഞുകഴിഞ്ഞു. പോരെങ്കിൽ ഈശ്വരാജ്ഞാരൂപമായ വേദശാസനം പാലിക്കുകതന്നെയാണു് ഈശ്വരസേവയും കൈങ്കര്യവും. ഇവിടെ സ്വാമിഭൃത്യഭാവം മോക്ഷാവസ്ഥയിലും നിലനില്ക്കുന്നു; – വിഷ്ണോരനുചരത്വം ഹി മോക്ഷമാഹുർമനീഷിണഃ – പത്മപുരാണം. ഭൃത്യൻ ഭോക്താവും സർവ്വേശ്വരൻ ഭോജയിതാവും; പ്രേമാവസ്ഥയുടെ പരമകാഷ്ഠ എത്തുമ്പോൾ, പരമേശ്വരൻ തന്നെ ഭോജ്യവുമായിത്തീരുന്നു. കർത്തൃത്വവും ഭോക്തൃത്വവും ഒഴുക്കിക്കളയുന്നതായ ഐക്യമുക്തിയേക്കാൾ സ്വാമിസേവയും നിത്യകൈങ്കര്യവും ശാശ്വതമായി ആസ്വദിക്കാവുന്ന ഭക്തി എത്രയോ ശ്രേഷ്ഠമെന്നു പ്രീതിഭരിതനായ ഭക്തൻ ഉറയ്ക്കുന്നു. സർവ്വജ്ഞനും, സർവ്വശക്തനും, കരുണാസാഗരനും, സമസ്തകല്യാണഗുണനിധിയും, ശരണ്യനും, ഭക്താനുകമ്പിയുമായ സർവ്വേശ്വരനെ സർവ്വാത്മനാ സേവിച്ചു ധ്യാനിച്ചു് അവിടത്തെ പ്രസാദത്തിനു പാത്രമായിത്തീരുമ്പോൾ ദുഃഖഹാനിയും ശിവലോകത്തിലോ വൈകുണ്ഠത്തിലോ നിത്യകൈങ്കര്യരൂപമായ പരമാനന്ദപ്രാപ്തിയും തത്ഫലമായി ഉണ്ടാകുന്നു. കർമ്മത്തിന്നും കൈങ്കര്യത്തിന്നുമല്ലാതെ ഇവിടെ ബാക്കിയുള്ളവയ്ക്കെല്ലാം എന്തു പ്രാധാന്യമാണു്? ആനുഷംഗികമായ ഉപകാരകത്വമേ ഈശ്വരമാഹാത്മ്യത്തെപ്പററിയുള്ള ജ്ഞാനത്തിന്നുപോലും ഈ പദ്ധതിയിലുള്ളു; കൈങ്കര്യംതന്നെ കർമ്മയോഗം; ഉപാസനാജനിതമായ ഭൃത്യഭാവാനുഭവംതന്നെ ഇവിടെ ധ്യാനരൂപമായ ജ്ഞാനം.

ഉപനിഷത്തുകളിൽ പ്രതിപാദിക്കുന്ന ജീവബ്രഹ്മാഭേദരൂപമായ അദ്വൈതസിദ്ധാന്തത്തെ സപ്രമാണവും ന്യായപുരസ്സരവും ആയി സ്ഥാപിച്ചു് നിരന്തരവിചാരംമൂലം ദൃഢപ്പെടുത്തി അനുഭവാരൂഢമാക്കി തീർത്തിട്ടുള്ള വസിഷ്ഠ, വ്യാസ, ശുക, ഗൗഡപാദ, ശങ്കര, പദ്മപാദ, സുരേശ്വരാദികളുടെ ഗ്രന്ഥരാശി അനവരതം അനുസന്ധാനം ചെയ്തു് നിശ്ചയിച്ചിട്ടുള്ള അനുഷ്ഠാനപദ്ധതി അവലംബിക്കുന്ന പരമഹംസാശ്രമികൾ മാത്രമേ ജ്ഞാനപാരമ്യം ആഗ്രഹിക്കുന്നുള്ളു. പാരമഹംസ്യസംഹിതയായ ഭാഗവതത്തിൻെറ അന്ത്യാദ്ധ്യായത്തിലെ ഉപസംഹാരമാണു് ഇതു്:

സർവ്വവേദാന്തസാരം ഹി
ശ്രീമദ്ഭാഗവതമിഷ്യതേ
സർവ്വവേദാന്തസാരം യദ്
ബ്രഹ്മാത്മൈകത്വലക്ഷണം
വസ്ത്വദ്വിതീയം തന്നിഷ്ഠം
കൈവല്യൈകപ്രയോജനം.

കൈവല്യൈകപ്രയോജനമാകുമ്പോൾ ഭക്തി മുക്തിയേക്കാൾ ശ്രേഷ്ഠമാണെന്ന വചനം ആദരാധിക്യംകൊണ്ടുള്ള ഉപചാരമേ ആകയുള്ളു; ഭക്ത്യൈകപ്രയോജനമെന്നല്ലല്ലൊ. ദ്വൈതവും വിശിഷ്ടാദ്വൈതവും ശ്രുതിയിൽ ആധാരിതമാണെന്നു് അവകാശപ്പെടുന്നതിൽ സത്യാംശം ഉണ്ടെങ്കിലും ശ്രുതിവാക്യങ്ങളെ ഏററവും അധികമായും സ്മൃതിയെ വളരെ ചുരുക്കമായും പ്രമാണകോടിയിൽ ഗണിച്ചു് മുറുക്കി പിടിച്ചിട്ടുള്ളതായ അദ്വൈതവേദാന്തംതന്നെയാണു് നിരുപപദമായ വേദാന്തശബ്ദം കുറിക്കുന്നതു് എന്ന സംഗതി അനിഷേധ്യമാകുന്നു. ഉപനിഷത്തുകളിൽ അദ്വൈതപരമായ അർത്ഥം സമീചീനതരമാണെന്നു ചൂണ്ടിക്കാണിക്കുന്നതിലുള്ള സാധുത്വവും ഈ വഴി കാണേണ്ടതാണു്. അദ്വൈ

തദശ്നത്തിൽ കമ്മത്തിന്നും ജ്ഞാനത്തിന്നും യോഗ്യമായ സ്ഥാനമുണ്ട്. ദ്വൈതദശ്നങ്ങളിലാകട്ടെ അനുഭൂതിസ്വരൂപമായ നിത്യസത്യവും നിത്യാനന്ദവുമായ ജ്ഞാനത്തിന്നു സ്ഥാനമില്ല എന്നുള്ളതും അദ്വൈതവ്യാപ്തിക്കുള്ള ഒരു പ്രബലകാരണംതന്നെ. ഭാഷ്യവ്യാഖ്യാനരൂപമായ വിശദീകരണരചനകളിൽ മാത്രമല്ല ഇതിഹാസപുരാണങ്ങൾമുതൽ അടുത്തകാലത്തു് ഉടലെടുത്തിട്ടുള്ള വിവേകാനന്ദസ്വാമികളുടെ 'ദിവ്യവാണി' തുടങ്ങിയ ഗ്രന്ഥങ്ങളിൽപോലും കാണുന്ന അദ്വൈതപക്ഷപാതം ആകസ്മികമോ മക്കടമുഷ്ടിയോ ആണെന്നു് സത്യം കാണുന്ന ആർ പറയും ? ജ്ഞാനമാകുന്ന നെയ്യിൽ വറുത്തു് ഭക്തിയാകുന്ന പഞ്ചസാരപ്പാവിൽ തൊകച്ചതായ ഭാഗവതത്തിലെ പദ്യങ്ങൾപോലും ഗൗഡപാദീയാദ്വൈതം പ്രഖ്യാപിക്കുന്നതു കാണുന്നു:

> ഈക്ഷേത വിഭ്രമമിദം മനസോ വിലാസം
> ദൃഷ്ടം വിനഷ്ടമതിലോലമലാതചക്രം
> വിജ്ഞാനമേകമുരുധേവ വിഭാതി മായാ
> സ്വപ്നസ്ത്രിധാ ഗുണവിസർഗ്ഗകൃതോ വികല്പഃ.
> (XI.13. 34.)

ഈ പ്രപഞ്ചം മനോവിഭ്രമമാണു്; മനോവിലാസമാണു്; ചുഴററിയ തീക്കൊള്ളി ഉളവാക്കുന്ന തേജോവൃത്തംപോലെ അദൃഷ്ടദൃഷ്ടനഷ്ടപ്രായമാണു്. വിജ്ഞാനസ്വരൂപമായ ഏകചൈതന്യസത്തയാണു് മായ കാരണമായി പല പ്രകാരത്തിൽ പ്രതിഭാസിക്കുന്നതു്. ഈ വികല്പം ത്രിഗുണപരിണാമമാണു്. ജാഗ്രത്സ്വപ്നസുഷുപ്തികൾ മൂന്നും മായയിലെ സ്വപ്നംതന്നെ. (ഭാ. XI.13.16 മുതൽ 34 വരെ കാണുക.) ഈ ശ്ലോകത്തിന്റെ സന്ദഭം കീഴിൽ വരുമാറു് ആകുന്നു. അറിയുവാൻ വളരെ ഞെരുക്കമായ യോഗത്തിന്റെ പരമകാഷ്ഠ എന്താണെന്നു് സനകാദികൾ പിതാവായ ബ്രഹ്മദേവനോടു് ചോദിച്ചു: ''പ്രഭോ, മനസ്സു് എപ്പോഴും വിഷയങ്ങളിൽ പോകുന്നു; വിഷയങ്ങൾ വാസനാരൂപമായി മനസ്സിലും നുഴയുന്നു. മുമുക്ഷു ഏതു പ്രകാരമാണു് അന്യോന്യം ഇവയെ അകററി നിത്തുക ?' ബ്രഹ്മാവു് ഉത്തരം ധ്യാനിച്ചു. ഭൂതഭാവനനാകയാൽ ലോകകല്യാണപ്രവൃത്തികളിൽ നിരന്തരം ബുദ്ധിവിക്ഷേപം ഉണ്ടാകാതിരിക്കുകയില്ലല്ലോ. എത്ര ധ്യാനിച്ചിട്ടും പ്രശ്നമൂലം പിടികിട്ടിയില്ല. ഉത്തരം കിട്ടുവാൻ അപ്പോൾ ശ്രീനാരായണനെ ധ്യാനിച്ചു. അവിടുന്നു ഹംസരൂപിയായി പ്രത്യക്ഷനായി. ബ്രഹ്മാവിനെ മുൻനിത്തി സനകാദികൾ ഭഗവാനെ അടിപണിഞ്ഞു്, 'അങ്ങു് ആരാണു് ?' എന്നു ചോദിച്ചു. ഉത്തരം: 'താത്വികമായി വസ്തുവിൽ നാനാത്വമില്ലാത്തപ്പോൾ ഈ ചോദ്യം എങ്ങനെ ചേരും? ഉത്തരം തരുന്ന ആളിന്നു് എന്താണു് ആശ്രയം? ചോദ്യം വെറും വാചാരംഭണമാണു്, പൊരുളില്ലാത്ത മൊഴിമാത്രം. ഇന്ദ്രിയഗ്രാഹ്യമായ പ്രപഞ്ചം എന്നിൽനിന്നു വേറേ അല്ലെന്നു് നിങ്ങൾ നിഷ്പ്രയാസം ഉറയ്ക്കുക. എന്നിൽ നിലയെടുത്തുകൊണ്ടു് വിഷയങ്ങളിലേയ്ക്കു പായുന്ന ചിത്തത്തേയും ചിത്തോപാധികമായ വിഷയങ്ങളേയും, സ്വയം മദ്രൂപമായി ഭാവിച്ചുകൊണ്ടു്, നിങ്ങൾ വിട്ടുകളയുക. ജാഗ്രത്സ്വപ്നസുഷുപ്തികൾ ബുദ്ധിവൃത്തികളാണു്. ജീവസാക്ഷി അവയിൽനിന്നു ഭിന്നൻ. ജീവസാക്ഷിയായ തുര്യാവസ്ഥ ഞാൻ തന്നെയാണു്; തുര്യത്തിൽ നിന്നുകൊണ്ടു് വിഷയങ്ങളുടെയും മനസ്സിന്റെയും പരസ്പരബന്ധം ത്യജിക്കുക. വിദ്വാനായിത്തീന്നു് തുര്യാവസ്ഥയിൽ നില ഉറപ്പിച്ചു് സംസാരചിന്ത അകററണം. (വിദ്വാൻ നിവ്വിദ്യ സംസാരചിന്താം തുര്യേ സ്ഥിതസ്ത്യജേത്). ആത്മഭിന്നമായി മറെറാന്നും ഇല്ല എന്നതുകൊണ്ടു് ദേഹാദിഭേദവും സ്വർഗ്ഗാദിഗമനവും കമ്മാദികളും എല്ലാം സ്വപ്നംപോലെ പൊയ്യാണു്. അവസ്ഥാത്രയം എന്റെ മായ കൊണ്ടു് എന്നിൽ തന്നെ ഉളവായിട്ടുള്ളതാണു്.'' ഇത്രയും ഉപദേശിച്ച ശേഷമാണു് ഹംസരൂപിയായ ഭഗവാൻ ഈ ഖണ്ഡികയുടെ ആദ്യം ഉദ്ധരിച്ച ശ്ലോകം അവതരിപ്പിക്കുന്നതു്. വ്യാസപുത്രനും ജനകശിഷ്യനുമായ ശുകദേവന്റെ വചനങ്ങളിൽ അധ്യാസവും അലാതചക്രവും രജ്ജുസപ്പവും മററും ആശ്ചര്യമല്ല.

സാധാരണജനങ്ങൾക്കു് ഈ അതിസൂക്ഷ്മതത്ത്വത്തിലേയ്ക്കു വേഗം കടക്കുവാൻ പ്രയാസമാകയാൽ ജനതാവേദാന്തത്തിന്നു് അനുയോജ്യമായ കമ്മഭക്തിതത്ത്വങ്ങളുടെ പ്രയാസം കുറഞ്ഞ പ്രാരംഭഭാഗംതന്നെയാണു് പുരാണങ്ങളിൽ ഏറിയകൂറും പ്രതിപാദിക്കപ്പെടുന്നതു്.

ഗീതയിലെ ഗുഹ്യം, ഗുഹ്യതമം, സർവ്വഗുഹ്യതമം എന്നുള്ള പ്രകർഷതാരതമ്യം സ്പഷ്ടമാക്കുന്ന മൂന്നു വിശേഷണപദങ്ങൾ ക്രമമായി കർമ്മത്തേയും ഭക്തിയേയും ജ്ഞാനത്തേയുമാണ് സൂചിപ്പിക്കുന്നതു് എന്നു് അഭിയുക്തന്മാർ ചൂണ്ടിക്കാണിക്കുന്നു. ഭഗവദ്‌വചനത്തേക്കാൾ വലിയ പ്രമാണം ഈ വിഷയത്തിലില്ല.

(തുടരും)

---

# നിർഗ്ഗുണോപാസനയിൽ ഭ്രമജ്ഞാനമെന്തു്?

സ്വാമി രാമേശ്വരാനന്ദപുരി, ഋഷീകേശം

'അഹം ബ്രഹ്മാസ്മി' എന്ന വാക്യത്തിൻെറ അർത്ഥത്തെ ധ്യാനിക്കുന്നതിനാണ് നിർഗ്ഗുണോപാസനയെന്നു പറയുന്നതു്. ആ വാക്യത്തിന്നു് മനനത്തിൻെറ പല ഘട്ടങ്ങളിലും സ്ഫുരിക്കുന്ന അർത്ഥം പലതായിരിക്കും. മനനത്തിൻെറ അവസാനഘട്ടത്തിൽ മാത്രമേ വാക്യത്തിൻെറ ശരിയായ അർത്ഥം സ്ഫുരിക്കുകയുള്ളൂ. ആ അർത്ഥം പാരമാർത്ഥികസത്യവും അതിൻെറ സ്ഫുരണം അപരോക്ഷവും ആയിരിക്കും. മഹാവാക്യാർത്ഥജ്ഞാനം പരോക്ഷമായിരിയ്ക്കുമെന്നു പറയുന്നവരെ വിദ്യാരണ്യസ്വാമികൾ ഉപഹസിച്ചിരിക്കുന്നതു്,

> ഏവം സതി മഹാവാക്യാത്
> പരോക്ഷജ്ഞാനമീര്യതേ
> യൈസ്തേഷാം ശാസ്ത്രസിദ്ധാന്ത–
> വിജ്ഞാനം ശോഭതേതരാം. (തൃപ്തിദീപം. 79.)

മഹാവാക്യത്തിൽനിന്നു് പരോക്ഷജ്ഞാനമുണ്ടാവുമെന്നു് പറയുന്നവരുടെ ശാസ്ത്രജ്ഞാനം കുറച്ചേറിപ്പോയി എന്നാണ്. പരോക്ഷജ്ഞാനവിഷയമാവാത്ത ആ ഒരർത്ഥമൊഴികെ മനനത്തിൻെറ ഏതു ഘട്ടത്തിലും സ്ഫുരിക്കുന്ന ഏതർത്ഥവും ശരിയല്ലാത്തതാണ്. ഇവയിൽ പാരമാർത്ഥികത്തെ തെററിദ്ധരിച്ചുണ്ടാവുന്ന അർത്ഥങ്ങൾ വ്യാവഹാരികങ്ങളും വ്യാവഹാരികങ്ങളെക്കൂടി തെററിദ്ധരിച്ചുണ്ടാവുന്നവ പ്രാതിഭാസികങ്ങളുമാകുന്നു. വ്യാവഹാരികങ്ങൾ അയഥാർത്ഥങ്ങൾതന്നെയാണെങ്കിലും താരതമ്യേന യഥാർത്ഥത്തോടടുത്തിരിക്കുന്നതിനാൽ അവയുടെ ജ്ഞാനത്തെ ഭ്രമമെന്നു പറയാറില്ല; യഥാർത്ഥജ്ഞാനത്തിന്നുപകരിക്കുന്നവയെ തത്ത്വജ്ഞാനമെന്നുതന്നെ പറയുകയും ചെയ്യും. പ്രാതിഭാസികങ്ങളായ അർത്ഥങ്ങളുടെ ജ്ഞാനത്തെയാണു് ഇവിടെ ഭ്രമമെന്നു വിവക്ഷിച്ചിട്ടുള്ളതു്.

വാക്യത്തിൻെറ ശരിയല്ലാത്ത ഒരർത്ഥം സ്ഫുരിക്കുകയും അതിന്നപ്പുറം മനനം ചെയ്‌വാൻ സാധിക്കാതെ വരികയും ചെയ്യുമ്പോഴാണ് നിർഗ്ഗുണോപാസനയ്ക്കുള്ള അവസരം. അതും വിദ്യാരണ്യസ്വാമികൾ പറഞ്ഞിരിക്കുന്നു:

> അത്യന്തബുദ്ധിമാന്ദ്യാദ്വാ
> സാമഗ്ര്യാ വാപ്യസംഭവാത്
> യോ വിചാരം ന ലഭതേ
> ബ്രഹ്മോപാസീത സോഽനിശം.

ബുദ്ധിമാന്ദ്യംകൊണ്ടോ സാമഗ്രിയില്ലാത്തതുകൊണ്ടോ മനനം സാധിക്കാതെ വരുമ്പോൾ നിർഗ്ഗുണബ്രഹ്മോപാസന ചെയ്യണം. (ധ്യാനദീപം. 53.)

വാക്യത്തിൻെറ ശരിയായ അർത്ഥം ഗ്രഹിച്ചിട്ടില്ലാത്ത ഒരാൾ ഉപാസിക്കുന്ന വാക്യാർത്ഥം ശരിയല്ലാത്തതായിരിക്കുമെന്നു പറയേണ്ടതില്ല. എങ്കിലും ഉപാസനയ്ക്കു് ആ അർത്ഥം മതിയെന്നാണ് ഉപദേശാഭിപ്രായം. തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ. (കേന. 1.4.) 'ഉപാസിക്കുന്നതൊന്നും യഥാർത്ഥമായ ബ്രഹ്മമല്ല.' എന്നു് വേദംതന്നെ പറയുന്നു.

അഹംപദത്തിന്നു് ഉപാസകൻ ഗ്രഹിക്കുന്ന അർത്ഥം ദേഹംമുതൽ കൂടസ്ഥംവരെയുള്ള വ്യഷ്ട്യുപാധികളിൽപെടുന്ന ഏതെങ്കിലും ചിലതും ബ്രഹ്മപദത്തിനു് സ്ഥൂലപ്രപഞ്ചം മുതൽ പരോക്ഷബ്രഹ്മംവരെയുള്ള സമഷ്ട്യുപാ

ധികളിൽപെടുന്ന ഏതെങ്കിലും ചിലതുമായിരിക്കും. ഇങ്ങനെ ഭിന്നങ്ങളായ രണ്ടു പദാർത്ഥങ്ങളും അഭിന്നമാണെന്നായിരിക്കും അയാറം ഗ്രഹിക്കുന്ന വാക്യാർത്ഥം. പദവാക്യങ്ങളുടെ വേദവിവക്ഷിതമായ താത്പര്യാർത്ഥം ഇതല്ലായ്കയാൽ ഈ അർത്ഥങ്ങളുടെ ജ്ഞാനം അയഥാർത്ഥജ്ഞാനമാകുന്നു. ഇവയിൽ പദാർത്ഥജ്ഞാനം വ്യാവഹാരികമാകയാൽ ഭ്രമജ്ഞാനമായി ഗണിക്കപ്പെടുന്നില്ല. വാക്യാർത്ഥജ്ഞാനമാകട്ടെ വ്യാവഹാരികമായ ഭിന്നതയെത്തന്നെ തെററിദ്ധരിപ്പിക്കുന്ന പ്രാതിഭാസികമാകയാൽ ഭ്രമജ്ഞാനമാകുന്നു. ഇതാണു് നിർഗ്ഗുണോപാസനയിലുണ്ടെന്നു പറയുന്ന ഭ്രമജ്ഞാനം. വേദം വിവക്ഷിക്കുന്നതു് പാരമാർത്ഥികമായ ഒരൊററ വസ്തുവിൻെറ അഭിന്നതയാണു്: ഉപാസകൻ ഗ്രഹിക്കുന്നതു് രണ്ടു വസ്തുക്കളുടെ പ്രാതിഭാസികമായ അഭിന്നതയെയാണു്. യഥാർത്ഥമായ വാക്യാർത്ഥം അറിയുന്ന ആരംക്കു് ഉപാസന ആവശ്യമില്ല, സാദ്ധ്യവുമല്ല.

ഉപാസനയിലുള്ള ഈ ഭ്രമജ്ഞാനത്തെ വിശദമായും വിശകലിതമായും ഗ്രഹിപ്പിക്കുവാൻ വിദ്യാരണ്യസ്വാമികൾ ധ്യാനദീപപ്രകരണത്തിൽ പലവിധത്തിലും പരിശ്രമിച്ചിട്ടുണ്ടു്. ധ്യാനദീപം തുടങ്ങുന്നതുതന്നെ നിർഗ്ഗുണോപാസന സംവാദിഭ്രമംപോലെ ഫലം ചെയ്യുന്നുവെന്നുപറഞ്ഞുകൊണ്ടാണു്. ഭ്രമജ്ഞാനപ്രയുക്തമാകയാൽ നിഷ്ഫലമാണെന്നുള്ള ഒരാക്ഷേപം പ്രബലമായും പ്രചുരമായും പ്രസരിക്കുന്നതിനെ എതിർക്കുവാനായിട്ടല്ലാതെ ആ പ്രകരണം അങ്ങനെ ആരംഭിക്കുവാൻ ഒരു കാരണവുമില്ല. ഭ്രമബാധിതമല്ലെങ്കിൽ നിഷ്ഫലമാണെന്നു സംശയിക്കുവാൻതന്നെ വകയില്ല. സംശയം വന്നാൽ തന്നെ ഭ്രമരഹിതങ്ങളായ എത്രയോ ഉപമാനങ്ങൾ പറയാവുന്നതൊന്നും പറയാതെ സംവാദിഭ്രമത്തെ ഉപമാനമാക്കുകയുമില്ല. ഉപാസനയിൽ ഭ്രമജ്ഞാനം എങ്ങനെ ഫലപ്രദമാകുന്നുവെന്നും അതേപ്രകരണത്തിൽ മററൊരിടത്തു് കാണിച്ചിരിക്കുന്നു:

> സംവാദിഭ്രമതഃ പുംസഃ പ്രവൃത്തസ്യാന്യമാനതഃ
> പ്രമേതി ചേത്തഥോപാസ്തിമാന്തരേ കാരണായതാം.
>
> (ധ്യാ. 124.)

അർത്ഥവിവരണം: രത്നത്തിൻെറ പ്രഭയെ രത്നമെന്നു തെററിദ്ധരിച്ചു് അതെടുക്കാൻ പോയ ആരംക്കു് പ്രഭയുള്ളേടത്തെത്തുമ്പോരം അതു രത്നമല്ലെന്നും പ്രഭയാണെന്നും ഇനി ഈ പ്രഭയുടെ വഴിക്കു പോയാൽ രത്നം ലഭിക്കുമെന്നും ഉള്ള യഥാർത്ഥജ്ഞാനമുണ്ടാവുന്നു. അതനുസരിച്ചു് പ്രവർത്തിച്ചാൽ ഫലവും കിട്ടുന്നു. അതുപോലെ, വാക്യാർത്ഥമല്ലാത്തതിനെ വാക്യാർത്ഥമെന്നു തെററിദ്ധരിച്ചു് ഉപാസിക്കുന്ന ആരം ഉപാസിച്ച അർത്ഥത്തിൻെറ സാക്ഷാത്കാരത്തിലെത്തുമ്പോരം അതു ശരിയായ വാക്യാർത്ഥമല്ലെന്നു മനസ്സിലാവുന്നു. അതിന്നായി ചെയ്ത പ്രയത്നത്തിൻെറയും നിയന്ത്രണത്തിൻെറയും ഫലമായി മാന്ദ്യം കുറയുകയും തൈക്ഷ്ണ്യം കൂടുകയും ചെയ്തിട്ടുള്ള ബുദ്ധിയിൽ മുമ്പത്തേതിനേക്കാരം കൂടുതൽ യഥാർത്ഥങ്ങളായ അർത്ഥങ്ങരം സ്ഫുരിക്കുകയും ചെയ്യുന്നു. അങ്ങനെയുണ്ടാകുന്ന ജ്ഞാനത്തിന്നനുസരിച്ചു് മനനം ചെയ്താൽ ഫലവും സിദ്ധിക്കുന്നു.

ഉപദേശമനുസരിച്ചു് ഉപാസന പൂർത്തിയായാലും ആത്മസാക്ഷാത്കാരമെന്നു പറയുന്ന യഥാർത്ഥവാക്യാർത്ഥജ്ഞാനത്തിന്നായി മനനം ചെയ്യേണ്ടിവരുമെന്നു് ആ പ്രകരണത്തിൽ തന്നെ വേറൊരിടത്തു് പറഞ്ഞിരിക്കുന്നു:

> ആത്മസാക്ഷാത്കൃതിസ്ത്വേവം
> വിചാരേണ വിനാ നൃണാം
> ആപ്തോപദേശമാത്രേണ
> ന സംഭവതി കുത്രചിത്. (ധ്യാ. 30.)

---

"ഏതെങ്കിലും ഒന്നിൽ ഉറച്ചു നില്ക്കിൻ; സാകാരത്തിലോ നിരാകാരത്തിലോ ഏതിലെങ്കിലും. ദൃഢതയുണ്ടെങ്കിലേ ഈശ്വരലാഭം ഉണ്ടാകൂ; അല്ലെങ്കിൽ ഇല്ല."

— ശ്രീരാമകൃഷ്ണവചനാമൃതം പുസ്തകം II. 423.

# കണ്ണന്റെ കങ്കണം

**മുരളി, താമരശ്ശേരി**

മണിച്ചിലമ്പൊച്ച നുകർന്ന പൈക്കൾ
മുട്ടിത്തുടങ്ങുന്ന തൊഴുത്തുവാതിൽ
ഗോപാലകന്മാരവയെത്തുറന്നു
വെള്ളം കൊടുത്താൻപൊടു കെട്ടി വേഗം.

ഗോദാവരിപ്പയ്യിനു കഞ്ഞി കാട്ടി-
ക്കറക്കുവാനമ്മ തുനിഞ്ഞിടുമ്പോൾ
പൊൻകിണ്ണവുംകൊണ്ടു ചിരിച്ചലിഞ്ഞു
മുൻപിൽ പുറപ്പെട്ടു മനോഹരാംഗൻ.

പൈക്കുട്ടിയെക്കൊച്ചു കരങ്ങൾകൊണ്ടു
പിടിച്ചു നില്ക്കുന്നു തെളിഞ്ഞു മുൻപിൽ
തൻ തള്ളയെക്കൊണ്ടവൾതൻ പുറത്തു
നക്കിച്ചുകൊണ്ടേ നളിനായതാക്ഷൻ.

നല്കീടിനാളമ്മ കറന്നിടുമ്പോ-
ളിടയ്ക്കു തൻ കുഞ്ഞിനുമന്നറുമ്പാൽ
അതിന്റെ സന്തോഷമകക്കുരുന്നി-
ലൊതുങ്ങിടാതച്ചുനൊടോതിടുന്നു.

ഉടുത്ത പൂഞ്ചേല പിടിച്ചുകൊണ്ടു
യശോദതൻ കൂടെ നടക്കുമുണ്ണി
തൊഴുത്തിലേയ്ക്കും പുഴയിങ്കലേയ്ക്കും
കോലായിലേയ്ക്കും മണിമച്ചിലേയ്ക്കും.

ചിരിച്ചുകൊണ്ടന്നൊരു നാൾ പതുക്കെ
ചോദിക്കയാം വാർമുകിൽവർണ്ണനുണ്ണി
വരാന്തതൻ മുക്കിലിരുമ്പുപെട്ടി
മികച്ചതായ് കണ്ടുടനെന്തിതമ്മേ ?

കാട്ടീടിനാൾ കാർമുകിൽവർണ്ണനുണ്ണി-
യ്ക്കാനന്ദമുൾത്തിങ്ങുവതൊന്നു കാണ്മാൻ
തുറന്നു വേഗത്തിൽ വിലപ്പിടിച്ചൊ-
രനർഘരത്നാഭരണങ്ങളെല്ലാം.

ഉത്സാഹമുൾത്തിങ്ങിയതിൽ പലേതും
മാറത്തുവെച്ചും കളിർകൈയ്യിലിട്ടും
ഓരോന്നുമോരോന്നുമെടുത്തെടുത്തു
നോക്കിത്തുടങ്ങീ ഭുവനൈകനാഥൻ.

പൊൻകിങ്കിണിക്കോഴകൾ മുത്തുമാല
പൂത്താലി പത്താക്കു മണിപ്പതക്കം
ഏലസ്സരഞ്ഞാണവിൽമാല കമ്മ-
ലോഡ്യാണമീമട്ടൊരു നൂറു കൂട്ടം.

മാണിക്യഗോമേദകപുഷ്യരാഗ-
വൈഡൂര്യവൈരാദികൾ മിന്നി മിന്നി

അതൊക്കെയും കണ്ടകതാരിലാത്മാ-
രാമൻ പകച്ചൻപൊടിവണ്ണമോതി.

തിളങ്ങുമീമട്ടെഴുമെത്രയെത്ര
രത്നങ്ങളുണ്ടോക്കുകിൽ നിന്റെ കൈയ്യിൽ
ചേലേന്തുമീവർണ്ണമിതൊക്കെ മർത്ത്യ-
നുണ്ടാക്കിടും മട്ടുരചെയ്യുമോ നീ ?

ജഗത്തിലെങ്ങോ വിളയുന്നതല്ലാ-
തൊരാളുമുണ്ടാക്കുവതല്ല കുഞ്ഞേ,
തപസ്സു ചെയ്തീടുകയാണിതെല്ലാ-
മെന്നോമനപ്പൈതലണിഞ്ഞു നില്പാൻ.

പണ്ടേത്തതാണീ വളയോർത്തു കാൺകി-
ലുണ്ടാവുകില്ലിത്തരമിന്നൊരേടം
രാമായണം കൊത്തിയതായതിങ്കൽ-
ക്കാണാം കലാഭംഗി തികഞ്ഞവണ്ണം.

ശ്രീരാമനീ നില്പതു, സീതയെങ്ങാ-
ണമ്മേ, മരച്ചോട്ടിലിതാ, മറിയ്ക്കു;
കുനിഞ്ഞുകൊണ്ടീ വടിയൊന്നു കുത്തി
നടന്നിടുമ്പോലെയിതാരൊരുത്തി ?

അതാണടുത്തേഷണി കൂട്ടി നാടു
മുടിച്ചൊരാ മന്ഥരയെന്ന കൂനി
ഇതാരുറക്കത്തിൽ വിളിച്ചുണർത്തി-
യെണീററിടുമ്പോലതു കുംഭകർണ്ണൻ.

കാടിൻ പടപ്പൊന്നുടനന്തിയന്തി
നീന്തുന്നപോലാരിതു വാലുമേന്തി
അതാണു കൈക്കൂപ്പുക ലങ്ക ചുട്ടു
പൊട്ടിച്ച വീരാഗ്രണിയാം ഹനൂമാൻ.

ഈ നില്പതോ താടിയുമായി രണ്ടു
പൈതങ്ങൾ തൻ കൈകൾ പിടിച്ചൊരററം
തൊഴൂ, ജഗന്മംഗളമാദികാവ്യം
നിർമ്മിച്ച വാല്മീകിമഹർഷി കുഞ്ഞേ.

ഇതൊക്കെയും തന്റെ യശോദയമ്മ
തന്നുള്ളതെന്നോർത്തകതാരലിഞ്ഞു
പൊൻമാല യൊന്നൻപൊടണിഞ്ഞു മററൊ-
ന്നേട്ടനുമെന്നോതിയെടുത്തു നാഥൻ.

സന്തോഷമാർന്നാനതുനേരമച്ഛൻ
പൂജിപ്പതാമമ്മണിയൊച്ച കേൾക്കെ
എണീററു പൊൻകിങ്കിണിയും കിലുക്കി
ഇറങ്ങിനാൻ കോണി മനോഹരാങ്ഗൻ.

(ലേഖകൻ എഴുതിക്കൊണ്ടിരിക്കുന്ന കൃഷ്ണകഥാമൃതത്തിൽനിന്നു്.)

# സ്വാമിജി പാശ്ചാത്യക്ക് നൽകിയ സന്ദേശം

## ശ്രീ അതുലാനന്ദസ്വാമികൾ

[വിവേകാനന്ദസ്വാമികൾ രണ്ടാംതവണ അമേരിക്കയിൽ ചെന്നപ്പോൾ അദ്ദേഹത്തെ കാണാനും ക്ലാസ്സുകൾ കേൾക്കാനും സ്വാമിജിയുടെ സന്ദേശത്താൽ ആകൃഷ്ടനാകാനും സുകൃതമുണ്ടായ ഒരു പുണ്യാത്മാവാണ് ലേഖകൻ. പൂർവ്വാശ്രമത്തിൽ അദ്ദേഹം അമേരിക്കൻ പൗരനായ ഒരു ഡച്ചുകാരനായിരുന്നു. ഏകദേശം അര നൂററാണ്ടോളം അദ്ദേഹം ഹിമാലയത്തിലാണ് ജീവിച്ചത്. അദ്ദേഹം മഹാസമാധി പ്രാപിച്ചത് 1966 സെപ്റ്റംബറിലാണ്.]

വിവേകാനന്ദസ്വാമികൾ ഭാരതത്തിലെ മാത്രമല്ല ഇതരരാജ്യങ്ങളിലെയും ചിന്താമണ്ഡലങ്ങളെ ശുദ്ധീകരിക്കുകയും ഉത്തേജിപ്പിക്കുകയും ചെയ്യാൻ വിധിചോദിതനായ അന്നത്തെ അഗ്രേസരനായ സന്ന്യാസിയായിരുന്നു എന്ന കാര്യം സുവിദിതമാണല്ലൊ. താരുണ്യാരംഭത്തിൽതന്നെ ഭാസുരമായ ഒരു ലൗകികഭാവിയെ തിരസ്കരിച്ച് അദ്ദേഹം സന്ന്യാസം വരിച്ചു. ഉജ്ജ്വലമായ പ്രതിഭയും സുദൃഢമായ ദേഹവും കൊണ്ട് അനുഗൃഹീതനും ത്യാഗവാസനയാൽ ആവിഷ്ടനും ആയ സ്വാമി വിവേകാനന്ദൻ, ബുദ്ധിശക്തിയിലും ആദ്ധ്യാത്മികാനുഭൂതികളിലും അന്നത്തെ അഗ്രഗണ്യന്മാരേക്കാളെല്ലാം അത്യുന്നതനായ ഒരു മഹാത്മാവിൻെറ പാദതലത്തിലിരുന്നു ശിക്ഷണം നേടുകയും തദ്വാരാ ഭാരതത്തിൻെറ സർവ്വോത്തമസംസ്കാരത്തിൻെറയും ആദർശങ്ങളുടെയും തീവ്രത്യാഗവാസനയുടെയും പ്രവാചകനായ്ഭവിക്കുകയും ചെയ്തു.

സ്വാമി വിവേകാനന്ദൻ പാശ്ചാത്യലോകത്തിൻെറ മേൽ ചെലുത്തിയ സ്വാധീനത്തെക്കുറിച്ചു പ്രസ്താവിക്കുമ്പോൾ, സ്വാമിജി അമേരിക്കയിൽ കഴിച്ച ആദ്യത്തെ ഏതാനും മാസങ്ങൾ ഒഴിച്ച് അദ്ദേഹം ആദ്യമായി പൊതുജനങ്ങളുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ട ആ അവസരത്തിൽ ഷിക്കാഗോവിലെ മതമഹാസമ്മേളനത്തിലെ പ്രസംഗപീഠത്തിൽ നില്ക്കുന്ന ആ രംഗം നമുക്കു നോക്കാം. മതമേള ആരംഭിക്കുംമുമ്പ് പ്രശസ്തരായ പലേ അമേരിക്കരെയും സ്വാമിജി കണ്ടിരുന്നുവെന്നതു വാസ്തവംതന്നെ; കുതുകംപൂണ്ട ചെറു സദസ്സുകളെ അദ്ദേഹം സംബോധന ചെയ്തിരുന്നുതാനും; സംസ്കാരസമ്പന്നരായ വ്യക്തികളുടെ സ്വീകരണകക്ഷ്യകളിൽ അദ്ദേഹം സംസാരിച്ചിട്ടുണ്ട്; പക്ഷെ സ്വാമിജിയുടെ ശരിയായ പ്രവർത്തനം ആരംഭിച്ചതു് മതമഹാമേളയിലാണ്.

സ്വാമിജി 1893 ജൂലായ് മാസത്തിൽ അമേരിക്കയിലെത്തിയപ്പോൾതന്നെ വിശ്വപ്രദർശനം നടക്കുന്നുണ്ടായിരുന്നു. എന്നാൽ അതേ വർഷം സെപ്റ്റംബർവരെ മതമേള മേളിക്കുകയുണ്ടായില്ല. അവിടെ വെച്ചാണ് അദ്ദേഹം തൻെറ ആദ്യത്തെ പൊതുപ്രസംഗം നടത്തിയതു്; ഹിന്ദുക്കളുടെ ആദ്ധ്യാത്മികചിന്തകളെക്കുറിച്ചായിരുന്നു ആ പ്രസംഗം.

ഷിക്കാഗോവിലെ മതമഹാമേള ഒരു പ്രത്യേക ഉദ്ദേശത്തോടുകൂടിയാണു സംഘടിപ്പിക്കപ്പെട്ടതു് എന്ന കാര്യം നാമിവിടെ ഓർക്കേണ്ടതുണ്ടു്. വിഭിന്നദേശങ്ങളിലും വിവിധജനതകളിലും വ്യത്യസ്തവിശ്വാസങ്ങളിലുംപെട്ട ജനങ്ങൾ ജീവിതത്തിൻെറ പരമലക്ഷ്യമായി കരുതിപ്പോരുന്നതു് എന്താണെന്നതിനെക്കുറിച്ച് വ്യക്തമായ ഒരു ചിത്രം ലോകത്തിൻെറ മുമ്പിൽ പ്രദർശിപ്പിക്കുകയായിരുന്നു ആ ലക്ഷ്യമെന്ന് നമുക്ക് ഏതാണ്ടു നിശ്ചയിക്കാം. എന്നിട്ട്, പരസ്പരം ആശയവിനിമയം നടത്തി, മാനവരാശി വിശ്വസിച്ചുപോരുന്ന വിവിധമതങ്ങളിൽ ഏതാണ് അഗ്ര്യപൂജയ്ക്ക് അർഹമെന്ന, സർവ്വോത്തമവിശ്വാസമെന്ന് സ്വയം പ്രഖ്യാപിക്കാൻ സമർഹമായതേതെന്ന, സാർവ്വലൗകികമതമാകാൻ ഏററവും കൂടുതൽ അർഹത ഏതിനെന്ന, കണ്ടകാകീർണ്ണമായ പ്രശ്നത്തിന്

പരിഹാരം കണ്ടെത്തുക എന്നതായിരുന്നു ആ സവിശേഷലക്ഷ്യം. ഉത്കൃഷ്ടമായ ഒരാശയം തന്നെ,സംശയമില്ല. മത്സരത്തിന്റെ അന്ത്യഫലത്തെക്കുറിച്ച് പാശ്ചാത്യമനസ്സിൽ യാതൊരു സംശയവും ഉണ്ടായിരുന്നില്ല. വിചിത്രകിംവദന്തികൾ പരന്നുകൊണ്ടിരുന്നു. എന്നാൽ ഈ കിംവദന്തികൾ സാമാന്യജനങ്ങളുടെ കാതുകളിൽ എത്തിയില്ല.

ആത്മവിശ്വാസമാന്ന, തനിക്കു താൻപോന്നതെന്നു് ഉറപ്പുള്ള, സകലപുരോഗമനതലങ്ങളിലും തങ്ങളാണു് നേതാക്കളെന്നു് നിശ്ചയം പൂണ്ട, തങ്ങളുടെ പരിഷ്കാരവും സംസ്കാരവും ആചാരങ്ങളും ആദർശങ്ങളുമാണു് പൗരസ്ത്യജനതകൾക്കു് അനുകരണാർഹമായ മാനദണ്ഡമെന്നു ദൃഢബോധമാന്ന, പാശ്ചാത്യലോകം തികഞ്ഞ തൃപ്തിയോടെ നിനച്ചു, 1893–ാമാണ്ടിൽ ഷിക്കാഗോവിൽവെച്ചു്, എല്ലാ അസിതവർഗ്ഗങ്ങളുടെയും ദുർബ്ബലനാദത്തെ എന്നെന്നേയ്ക്കുമായി നിശ്ശബ്ദമാക്കുന്ന ഒരു വിജയം തങ്ങൾ കൈയ്‌വരിക്കും, എന്നു്. പാശ്ചാത്യർ കരുതി തങ്ങൾ ഏററവും വലിയ വിജയം നേടുമെന്നു്, മതമണ്ഡലത്തിലുള്ള വിജയം.

ഇതിനു മുമ്പു് പൗരസ്ത്യദേശങ്ങളിൽ പരിതാപകരമാംമാറു് പരാജയമടഞ്ഞ ക്രൂസ്തുമതം, ഈ നിത്യസ്മരണീയമായ സുദിനത്തിനുശേഷം, സൂര്യദേവതയുടെ മന്ദസ്മേരം ലഭിക്കുന്ന സർവ്വദേശങ്ങളിലും അതിന്റെ വിജയവൈജയന്തി പാറിപ്പറപ്പിക്കും. ക്രൂസ്തുമതപ്രചാരകർക്കു് പടികൾ തുറക്കപ്പെടും; പൗരസ്ത്യദേശം ക്രൂസ്തീയമാകും. പാശ്ചാത്യരുടെ കരവാളത്തെതകർത്തഒരേയൊരു കരിമ്പാറ അതാണു്. ഇതൊക്കെ ഉടനടി മാറും. എളിമയോടെ മുട്ടുമടക്കി പൗരസ്ത്യൻ പാശ്ചാത്യന്റെ പാദതലത്തിലിരിക്കും, അവനതിൽനിന്നും ശാന്തിയുടെയും പാപമോചനത്തിന്റെയും പാഠങ്ങൾ പഠിക്കാൻ. മതമഹാമേള അവിശ്വാസിയുടെ തലയ്ക്കു വെളിവുണ്ടാക്കും.

പക്ഷെ ദേവന്മാർ മന്ദഹസിച്ചു; സ്വർഗ്ഗസംസ്ഥിതരായ ഋഷികൾ ആമോദമാന്നു. എന്തെന്നാൽ അവരറിഞ്ഞു, തങ്ങളുടെ വരപുത്രന്മാരിൽ ഒരുവന്റെ നാവിൽക്കൂടി സ്വാതന്ത്ര്യത്തിന്റെ സന്തോഷവാണികൾ പാശ്ചാത്യരും പൗരസ്ത്യരും ഒരുപോലെ ശ്രവിക്കുന്ന സുദിനം ഇതാ സമാഗതമായി എന്നു്. പാശ്ചാത്യർ ശ്രവിക്കും,പൗരസ്ത്യർ ശ്രവിക്കും; സഹോദരസ്നേഹത്തിന്റെയും സഹാനുഭൂതിയുടെയും മഹനീയസന്ദേശം വിശ്വത്തെ വലയം ചെയ്യും. എന്തെന്നാൽ, വീണ്ടുമൊരിക്കൽ ഉദ്ബോധനം ഉദീരിതമായി – ഇത്തവണ ആധുനികഭാരതത്തിലെ യോഗീശ്വരനായ സ്വാമി വിവേകാനന്ദന്റെ ശ്രവണപുടങ്ങളിൽ:'നീ ലോകമെങ്ങും പോവുക; പോയി സകല ജീവികളോടും സുവിശേഷം ഉപദേശിക്കുക.'

അങ്ങനെ, ആ സുദിനം സമീപസ്ഥിതമായി. ഷിക്കാഗോ പ്രദർശനം ഉദ്ഘാടനം ചെയ്യപ്പെട്ടു; അതിന്റെ കവാടങ്ങൾ തുറക്കപ്പെട്ടു; അവിടെ സമാഹരിക്കപ്പെട്ട അദ്ഭുതദൃശ്യങ്ങൾ ദർശിക്കുന്നതിനായി ആയിരക്കണക്കിനാളുകൾ പ്രവഹിച്ചുതുടങ്ങി. പിന്നെ സെപ്തംബറിൽ മതമഹാസമ്മേളനവും ആരംഭിച്ചു. പാശ്ചാത്യർ തികച്ചും സന്നദ്ധരായിട്ടാണു വന്നതു്. പാശ്ചാത്യബുദ്ധി അതിന്റെ സർവ്വോത്തമമായതു സമർപ്പിച്ചു. പ്രശസ്തരായ വ്യക്തികൾ, വാഗ്മികൾ, വിജ്ഞാനസമ്പന്നർ, വിവിധമതസ്ഥാപനങ്ങളിലെ വൈദികമേധാവികൾ, എല്ലാവരും വമ്പിച്ച സദസ്സിന്നു് അഭിമുഖീഭവിച്ചു. സദസ്സ് മുഴുവൻ പ്രതീക്ഷാനിർഭരം.

പൗരസ്ത്യദേശം അവിടത്തെ വിവിധമതങ്ങളിലെ വ്യക്തികളാൽ പ്രതിനിധാനം ചെയ്യപ്പെട്ടിരുന്നു; ഉജ്ജ്വലങ്ങളായ ഉഷ്ണീഷങ്ങളും ആപാദലംബികളായ അംബരങ്ങളുമണിഞ്ഞ പ്രഭാവശാലികൾ. ഒരു മോഹനദൃശ്യം.

'അവർ ക്രൂസ്ത്യാനികളായിരുന്നെങ്കിൽ,' എന്നിങ്ങനെ പള്ളികളിലെ മഹതികൾ വികാരവായ്പോടെ നിശ്ശ്വാസമുതിർത്തു. പക്ഷേ അവർ ക്രൂസ്ത്യാനികളായിരുന്നില്ല. അവരിൽ ചിലർ വിഗ്രഹാരാധകർപോലും ആയിരുന്നു. നിഷ്ഠുരചിന്ത! എന്തെന്നാൽ, ഈ ആളുകളുടെ അവസ്ഥയെപ്പററി പരിതപിച്ച ആ കൂട്ടർ, ഈ ഇരുണ്ട നിറമാണ്ട ആ ആചാര്യന്മാരിൽ ചിലർക്കു് അവർക്കുള്ളതിലും കൂടുതൽ ക്രൂസ്തുഭാവം ഉണ്ടു് എന്നു് തീരെ സംശയിച്ചില്ല. ആ മഹനീയ സദസ്സ് മഹത്തായ ഒരദ്ഭുതം ദർശിക്കാൻ പോവുകയാണെന്നു പ്രതീക്ഷിക്കുകയെന്നതോ അവരിൽനിന്നും വളരെ വിദൂരത്തിലുമായിരുന്നു.

പാശ്ചാത്യപ്രസംഗകർ ഓരോരുത്തരായി പ്രസംഗവേദിയിൽ എഴുന്നേററുനിന്നു് ഉജ്ജ്വല വാഗ്ധോരണിയിൽക്കൂടി തങ്ങളുടെ ആശയം പ്രകാശിപ്പിച്ചു. സദസ്സ് ഒരു മാതിരി ക്ഷമയോടും ശ്രദ്ധയോടുംകൂടി അതൊക്കെ കേട്ടു. എന്നാലവക്ക് കേൾക്കണം കിഴക്കുനിന്നും വന്ന ഈ വിചിത്രമനുഷ്യരുടെ വാക്കുകൾ; മുമ്പു നടന്നതൊന്നുകൊണ്ടും കുലുങ്ങാതെ അനങ്ങാതെ പ്രതിമകളെപ്പോലെ ഇരുന്നിരുന്ന അവരുടെ വാക്കുകൾ.

തന്റെ ശ്രദ്ധേയമായ രൂപത്താൽ സദസ്സിന്റെ സവിശേഷശ്രദ്ധയെ ആകർഷിച്ച ഒരു വ്യക്തി ഉണ്ടായിരുന്നു അക്കൂട്ടത്തിൽ. പാശ്ചാത്യർ സൗന്ദര്യം കാണാൻ കഴിവില്ലാത്തവരല്ല. ആ തിളങ്ങുന്ന കണ്ണുകൾ, സമ്യഗ്വിന്യസ്തമായ മുഖം, ഋജുവും സുദൃഢവുമായ ഉടൽ – ഒരു മഹിതോദാരമൂർത്തി. ഇതു് സ്വാമി വിവേകാനന്ദനായിരുന്നു.

ആ അധരങ്ങൾ ഒരിക്കൽ തുറന്നാൽ എന്താണവ പുറത്തു കൊണ്ടുവരിക ? എന്തു വിചിത്രങ്ങളായ അന്ധവിശ്വാസങ്ങളായിരിക്കും അവ പ്രതീക്ഷാഭരിതമായ സദസ്സിന്റെ മുമ്പിൽ വെളിപ്പെടുത്തുക ? അദ്ദേഹത്തിന്റെ വാക്കുകൾ കേൾക്കാൻ അവർ അക്ഷമരായി. അദ്ദേഹം എഴുന്നേൽക്കുകയില്ലെന്നോ ? കാലത്തെ സമയം കഴിഞ്ഞു. അവരവിടെ അനേകം മണിക്കൂർ സമയം ഇരുന്നുകഴിഞ്ഞിരിക്കുന്നു. എപ്പോഴാണു് അദ്ദേഹത്തിന്റെ മുറ വരുക ?

ഒരു നിമിഷം! അദ്ധ്യക്ഷൻ അനങ്ങുന്നു, സ്വാമിയുടെ നേരെ തിരിയുന്നു. ചെവിയിൽ ഏതാനും വാക്കുകൾ മന്ത്രിച്ചു. ഒടുവിൽ ആ മൂർത്തി എഴുന്നേല്ക്കുന്നു. അഗാധമായ അലയാഴിപോലെ അക്ഷോഭ്യമായ മുഖം; കൺകൾ അങ്ങകലെ വിദൂരതയിലേയ്ക്കു നോക്കുന്നു. അദ്ദേഹം ഈശ്വരാവേശഭരിതനോ ?

മുന്നോട്ടു് ഏതാനും അടികൾ, സ്വാമി വിവേകാനന്ദൻ സദസ്സിന്റെ മുമ്പിൽ. എങ്ങും നിതാന്തനിശ്ശബ്ദത. വിശാലമായ സദസ്സിനെ ആകെയൊന്നു നോക്കുന്നു, ആ അധരങ്ങൾ വിടരുന്നു: 'അമേരിക്കയിലെ സഹോദരീസഹോദരരേ!' വ്യക്തവും സ്പഷ്ടവുമായ മണിനാദത്തിൽ ആദ്യത്തെ മൊഴികൾ പൊഴിഞ്ഞു. ഈ മൊഴികൾ മതങ്ങളുടെ ചരിത്രത്തിൽ മായാതെ മാറെറാലിക്കൊള്ളും.

സദസ്സിൽക്കൂടി ഒരു വൈദ്യുതാഘാതം പ്രവഹിച്ചു. ഇതാ ഇവിടെ ഈശ്വരാവേശം; അതാ ഒരു ഹൃദയം ലോകസമക്ഷം അപാവൃതമാകുന്നു. ഇവിടെ രണ്ടു പദങ്ങളിൽ ഒരു പുരാതന ജനതയുടെ സംസ്കാരം സ്വയം പ്രകടിതമാവുന്നു. ഒരു വിശ്വാത്മാവു് മാനവഹൃദയത്തിലെ അതിസൂക്ഷ്മവും അത്യുത്തമവുമായ തന്ത്രിയെ സ്പർശിച്ചു. ചുരുങ്ങിയ വാക്കുകൾ, പക്ഷേ വ്യക്തി വെളിപ്പെട്ടു വിളങ്ങി.

ഞൊടിയിടയിൽ മതമഹാസമ്മേളനം തന്നെത്താൻ കണ്ടെത്തി; അതിന്റെ അർത്ഥം, അതിന്റെ ലക്ഷ്യം, അതിന്റെ ആദർശം, 'അമേരിക്കയിലെ സഹോദരീസഹോദരരേ,' എന്ന ഒരു സംബോധനയിൽ സ്വയം പ്രകടീഭവിച്ചു.

മഹിതോദാരമായ ഉദീരണം ! പൗരസ്ത്യം പാശ്ചാത്യത്തെ സ്പർശിച്ചു. വേർതിരിക്കുന്ന ആഴികൾ വരണ്ടുപോയി. ലോകം ഏകീകൃതമായി നിലകൊണ്ടു. ഒരു നേരിയ നിമിഷത്തേയ്ക്കെങ്കിലും അതിരുകൾ അററുപോയി, തൊലിയുടെ നിറം മറന്നുപോയി, വേഷഭേദം വിസ്മൃതമായി. ആചാരവ്യത്യാസങ്ങൾ അഗണ്യങ്ങളായി. മനുഷ്യൻ മനുഷ്യനു് അഭിമുഖം നിലയുറപ്പിച്ചു.

മറെറാരു നിമിഷത്തെ നിശ്ശബ്ദത. വായ് വീണ്ടും തുറക്കുന്നു. പക്ഷെ അനങ്ങാതെ ആക്കു വിടെ ഇരിക്കാൻ കഴിയും ? ആക്കു കേൾക്കാൻ കഴിയും ? വിക്ഷുബ്ധമായ വികാരം നിയന്ത്രണാതീതം; അതു് ഉല്ലാസപൂർവ്വമായ കരഘോഷത്തിൽ പുറത്തേയ്ക്കു് പ്രവഹിച്ചു. വിദൂരവർത്തിയായ ഭാരതത്തിൽനിന്നു വന്ന സ്വാമി വിവേകാനന്ദൻ സദസ്സിന്റെ നായകനായിത്തീർന്നു. ഓരോരുവനും പ്രകാശിപ്പിക്കാൻ അദ്ധബോധമായി പ്രയത്നിച്ചുകൊണ്ടിരുന്ന ആശയം അദ്ദേഹം ആ അല്പാക്ഷരങ്ങളിൽ ഒതുക്കി. മതമേളയുടെ ശിഷ്ടയാത്ര അനുസരിക്കേണ്ടപ്ലവി പ്രവാചകനായ വിവേകാനന്ദൻ പാടി.

മനുഷ്യനെ മനുഷ്യനു വെളിവാക്കിക്കൊടുത്ത ഒരു ആചാര്യനിതാ ഇവിടെ: ഒററയടിക്കു്

മനോമണ്ഡലത്തെ നിർമ്മലമാക്കിച്ചെയ്ത ആരം; മനുഷ്യനിലെ സർവ്വോത്തമവും സർവ്വോത്കൃഷ്ടവുമായ വസ്തുത-അതായതു് നാമെല്ലാം ഒരേ പിതാവിൻെറ സന്താനങ്ങളാണെന്ന, സമ്മേളനത്തിൻെറ തുടക്കത്തിൽ ആരുടെ അനുഗ്രഹത്തിനായി പ്രാത്ഥിച്ചുവോ ആ പിതാവിൻെറ സന്താനങ്ങളാണെന്ന സംഗതി-സുവ്യക്തമാക്കിച്ചെയ്ത ആചാര്യനിതാ.

കഥയുടെ ശിഷ്ടഭാഗം ഏവക്കും അറിവുള്ളതാണല്ലൊ; തുടൎന്നുള്ള സമ്മേളനങ്ങളിൽ ആ ഹിന്ദുസന്ന്യാസിയുടെ നാവിൽനിന്നു് നാലു വാക്കു കേംക്കാൻ സദസ്യർ എന്തുമാത്രം ഔത്സുക്യം കാണിച്ചു; ഭാരതത്തിലെ ഈ ഋഷിയുടെ ഏതാനും മൊഴികൾ കേൾക്കാൻ ആളുകൾ അനേകം മണിക്കൂറുകൾ എത്രയും ക്ഷമയോടെ കാത്തിരിക്കാറുണ്ടു്; എന്നും മററുമുള്ള സംഗതികൾ.

അദ്ദേഹം കൊണ്ടുവന്ന സന്ദേശമോ! എന്തെന്നാൽ അദ്ദേഹം എപ്പോഴും ഉയൎന്ന മാനദണ്ഡം ഉന്നമാക്കിയിരുന്നു. ആദ്യത്തെ സംബോധന സ്വാമിജിയുടെ ഏതാണ്ടു് മുഖ്യപല്ലവിയായും തുടൎന്നുള്ള പ്രസംഗങ്ങൾ അതിൻെറ മോഹനരൂപഭേദങ്ങളായും കണക്കാക്കാം. സൎവ്വദാ വ്യക്തിത്വത്തെ അതിക്രമിച്ച നില; സ്വാമിജിയുടെ സന്ദേശം അമേരിക്കയിലെ തൻെറ സോദരീസോദരന്മാൎക്കായിരുന്നു. അന്നു് അമേരിക്ക ലോകത്തിനു് പ്രതിനിധീഭവിച്ചു. കാരണം, മതമേള സാൎവ്വഭൗമികമായ ഒരു മേളയായിരുന്നു.

തൻെറ ജീവകാലമത്രയുംകൊണ്ടു സമ്പാദിച്ച സമ്പത്തു് ലോകവുമായി പങ്കിടാൻ, മാനവരാശിക്കു സൗജന്യമായി വിതരണം ചെയ്യാൻ, ആയിട്ടാണു് സ്വാമി വിവേകാനന്ദൻ ഷിക്കാഗോവിലേയ്ക്കു് വന്നതു്. അദ്ദേഹം പ്രശസ്തിക്കോ പ്രതിഫലത്തിനോ ആഗ്രഹിച്ചില്ല. യേശു നൽകിയതു്, ജീവജീവനം, സ്വാമിജി ഞങ്ങൾക്കു് പ്രതിഫലംകൂടാതെ നല്കി. അദ്ദേഹം ഒരു സമ്പ്രദായവും തുടങ്ങിയില്ല; അധികമാൎക്കും ദീക്ഷനല്കി ശിഷ്യരാക്കിയുമില്ല. മററുള്ളവൎക്കു് വിളവു കൊയ്യാൻ കഴിയുമാറു് വിത്തുവിതയ്ക്കുന്നതുകൊണ്ടു തൃപ്തനായിരുന്നു അദ്ദേഹം. 'എൻെറ അനുയായികളാകാൻ ഞാൻ നിങ്ങളോടാവശ്യപ്പെടുന്നില്ല.' അദ്ദേഹം പറഞ്ഞു: 'നിങ്ങളെ കൂടുതൽ നല്ല പുരുഷന്മാരും സ്ത്രീകളും ആകാൻ സഹായിക്കുകയാണു് എൻെറ ഉദ്ദേശം.' അദ്ദേഹം അവരുടെ വേദപുസ്തകത്തിൽനിന്നും ഭാഗങ്ങൾ ഉദ്ധരിച്ചു; അവരുടെ സ്വന്തം കൎത്താവിനെക്കുറിച്ചു സംസാരിച്ചു; അവരുടെ സ്വന്തം വിശ്വാസങ്ങളെ ഉറപ്പിക്കാനും ഉദാഹരിക്കാനും ഉതകുന്ന ഭാഗങ്ങൾ ഹൈന്ദവശാസ്ത്രങ്ങളിൽനിന്നും ഉദ്ധരിക്കുകയുംചെയ്തു. 'നിങ്ങളെ ഹിന്ദുക്കളാക്കാനല്ല ഞാൻ വന്നിരിയ്ക്കുന്നതു്,' ഒരവസരത്തിൽ സ്വാമിജി പറഞ്ഞു: 'നിങ്ങളെ കൂടുതൽ വിശിഷ്ടരായ കൃസ്ത്യാനികളാക്കാൻ വന്നിരിക്കയാണു് ഞാൻ.'

എന്നാൽ സ്വാമിജി തൻെറ പൈതൃകത്തെ-അനേകശതാബ്ദകാലത്തെ ഉത്കൃഷ്ടചിന്തയുടെയും സന്മാൎഗ്ഗജീവിതത്തിൻെറയും സഞ്ചിതഫലമായ സംസ്കാരത്തെ - അതിപുരാതനമായ ഹൈന്ദവശാസ്ത്രങ്ങളിലെ ഓരോ വാചകത്തിൻെറപോലും പിന്നിൽ നിലകൊള്ളുന്ന ആ സംസ്കാരത്തെ-മറച്ചുവെയ്ക്കാൻ ശ്രമിച്ചിട്ടില്ല. സ്വന്തം നാട്ടിലെ ഋഷികളുടെ ഉപദേശങ്ങൾ കൊണ്ടു് നിറഞ്ഞിരുന്ന അദ്ദേഹം കഥയ്ക്കുമേൽ കഥകളങ്ങനെ ഉതിൎക്കും; ശ്രുതിയിൽനിന്നും പുരാണങ്ങളിൽനിന്നും മന്ത്രങ്ങളും ശ്ലോകങ്ങളും ഉദ്ധരിക്കും. ഇതദ്ദേഹം എപ്പോഴും ചെയ്യാറുള്ളതു് അവരുടെ ബൈബിളിലെ ചമത്കാരവും കാവ്യമഹിമയും ചൂണ്ടിക്കാണിക്കാൻ വേണ്ടിയാണു്.

അതു് കരുണാമസൃണമായിരുന്നു; അതു് അത്യന്തം ഉദാരമായിരുന്നു. 'ഇടിച്ചുപൊളിക്കാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല;' അദ്ദേഹം പറഞ്ഞു, 'പടുത്തുയൎത്താനും കരുത്തിയററുവാനുമാണു് എനിക്കുദ്ദേശം. ഞാൻ സൎവ്വമതസന്മനോഭാവം പ്രചരിപ്പിക്കുന്നു; കാരണം, എല്ലാ മതത്തിലും സത്യം അടങ്ങിയിരിക്കുന്നു.'

പിന്നെ സ്വാമിജി തൻെറ കിന്നരകണ്ഠത്തിൽ ശിവമഹിമ്നഃസ്തോത്രത്തിലെ ഈ രത്നം കീൎത്തിക്കും; എന്നിട്ടതിൻെറ അൎത്ഥം ഇംഗ്ലീഷിൽ പറയും. ''പലയിടങ്ങളിൽനിന്നും പുറപ്പെടുന്ന പുഴകൾ ഒരേ ആഴിയിൽ ചെന്നുചേരുംപോലെ, അല്ലയോ പ്രഭോ, മനുഷ്യർ

സ്വീകരിക്കുന്ന മാർഗ്ഗങ്ങളും, വളഞ്ഞവയും ചൊവ്വുള്ളവയുമെല്ലാം അങ്ങയിൽത്തന്നെ വന്നു ചേരുന്നു.''*

പിന്നെ ഗീതയിൽനിന്നു്: 'ആരു്' എന്നെ എങ്ങനെ ആശ്രയിച്ചാലും ഞാനവനെ ആ നിലയിൽ സ്വീകരിക്കുന്നു. എല്ലാവരും അനുസരിക്കുന്ന മാർഗ്ഗങ്ങളും അവസാനം എന്നിൽത്തന്നെ വന്നുചേരും.' §

ഇവിടെയിതാ പാശ്ചാത്യലോകത്തിനു് ഒരു സന്ദേശം-സർവ്വമതങ്ങളും ആത്മാർത്ഥമായിട്ടനുസരിച്ചാൽ ഈശ്വരനിലേയ്ക്കു നയിക്കുന്നു. ഭിന്നമതങ്ങൾ ഈശ്വരനിലേയ്ക്കു നയിക്കുന്ന വിഭിന്നമാർഗ്ഗങ്ങൾ മാത്രം ! സദസ്യരുടെ മുന്നിൽക്കൂടി കഴിഞ്ഞകാലത്തിന്റെ ഇരുണ്ട ചിത്രങ്ങൾ കടന്നുപോയി; യൂറോപ്പിൽ മനുഷ്യൻ മനുഷ്യനെ മതത്തിന്റെ പേരിൽ കൊന്നൊടുക്കിയ ചിത്രങ്ങൾ; മതഭേദമർദ്ദനകാലത്തു് ആയിരക്കണക്കിനാളുകൾ, ഒരേ വർഗ്ഗത്തിൽപ്പെട്ട സ്ത്രീപുരുഷന്മാർ, ഈശ്വരന്റെ പേരിൽ പരസ്പരം കശാപ്പു ചെയ്തതിന്റെ ചിത്രങ്ങൾ; സന്ധിബന്ധങ്ങൾ ഞെരിക്കുന്ന ചട്ടക്കൂടുകളും തലയരിയുന്ന യന്ത്രങ്ങളും പോയിരിക്കാം; എന്നിരുന്നാലും മതവിദ്വേഷം നിരവധി മാനവഹൃദയത്തെ കോപതാപദുഷ്ടമാക്കിയില്ലേ ? സമ്പ്രദായങ്ങൾ പരസ്പരം എതിർത്തിരുന്നില്ലേ? റോമൻകത്തോലിക്കർ പ്രോട്ടസ്റ്റാൻറുകളേയും പ്രോട്ടസ്റ്റാൻറുകൾ കത്തോലിക്കരേയും എതിർത്തിരുന്നില്ലേ ? ഒരു സമ്പ്രദായം മററൊന്നിനെ നിന്ദിച്ചിരുന്നില്ലേ ?

ഒരിക്കൽക്കൂടി പ്രകാശം കിഴക്കുനിന്നും വന്നു. ആ പ്രകാശം അവരുടെ മുമ്പിൽ ഇപ്പോൾ തിളങ്ങിക്കൊണ്ടിരുന്നു. കനിവുററ ആ പ്രകാശത്തിന്റെ ശാന്തിദായകമായ സ്വാധീനത്തിൻ കീഴിൽ, തങ്ങളെല്ലാം സോദരീസോദരന്മാരാണെന്നു, സ്വർഗ്ഗസ്ഥനായ ഒരേ പിതാവിന്റെ സന്താനങ്ങളാണെന്നു, ഈശ്വരനിലേയ്ക്കു് തീർത്ഥാടനം നടത്തുന്ന സഹയാത്രികരാണെന്നു, വാസ്തവം ആ വിശാലസദസ്സിനു് വെളിവാക്കപ്പെട്ടു.

ആ സ്വർഗ്ഗസ്ഥനായ പിതാവിനെക്കുറിച്ചു സ്വാമി വിവേകാനന്ദൻ പാശ്ചാത്യദേശത്തെ ക്രിസ്ത്യാനികളോടു് സംസാരിച്ചു; അതേ സ്വർഗ്ഗസ്ഥപിതാവിനെ ഭാരതത്തിൽ എങ്ങനെയാണു് ആരാധിക്കുന്നതു് എന്നും, ഹിന്ദുക്കൾ അദ്ദേഹത്തെ എങ്ങനെയാണു് ജഗജ്ജനനിയായിട്ടും ആരാധിക്കുന്നതു് എന്നും, അദ്ദേഹം അവർക്കു വിവരിച്ചുകൊടുത്തു. കുറേക്കൂടി മുന്നോട്ടു പോയി, ഈശ്വരൻ ചിലപ്പോൾ ദിവ്യശിശുവായും പ്രേമഭാജനമായിട്ടുപോലും ആരാധിക്കപ്പെടുന്നു എന്നു് സ്വാമിജി പറഞ്ഞു. അനന്തരം അദ്ദേഹം യോഗികൾക്കു് സമാധിയിൽ ലഭിക്കുന്ന അവസാനത്തെ അനുഭൂതിയെക്കുറിച്ചു പ്രസ്താവിച്ചു. ഹിമാലയവനാന്തരങ്ങളിലെ ഏകാന്തതയിൽ ഈ ധീരപുരുഷന്മാർ പരമസത്യത്തെ ധ്യാനിക്കുന്നതെങ്ങനെ എന്നും, അവർ ഉണ്മയുടെ രഹസ്യങ്ങളിലേയ്ക്കു് മാനവദൃശ്യങ്ങളെയെല്ലാം തിരസ്കരിച്ചു് പരിപൂർണ്ണസത്യവുമായി മുഖാഭിമുഖം നില്ക്കുന്നതുവരെ എങ്ങനെ ആണ്ടിറങ്ങാൻ ധൈര്യപ്പെടുന്നു എന്നും, അദ്ദേഹം വിവരിച്ചു; മർത്ത്യവിശ്വത്തിലെ ഏകമായ ചൈതന്യമായി, നിരന്തരവികാരിയായ പ്രപഞ്ചത്തിന്റെ നിത്യാധിഷ്ഠാനമായി, സർവ്വജീവന്മാരുടെയും നിത്യാത്മാവായി, ഈശ്വരൻ സാക്ഷാത്ക്കരിക്കപ്പെടുന്നതിനെ സംബന്ധിച്ചും അദ്ദേഹം പ്രസ്താവിച്ചു.

അമ്മാതിരി വെളിപാടുകൾ നടുക്കമുണ്ടാക്കുന്നവയായിരുന്നു. പടിഞ്ഞാറൻനാട്ടിൽ അതു പുതുമയായിരുന്നു. എന്നാൽ സ്വാമിജി മെല്ലെ വിജയം വരിച്ചു. സ്വാമിജിയെ സ്നേഹിക്കുകയും അനുഗമിക്കുകയും ചെയ്യുവർക്കു മനസ്സിലായി അദ്ദേഹം തച്ചുടയ്ക്കുന്നില്ല, നേരേമറിച്ചു് മുന്നോട്ടു നയിക്കുകയാണു്, എന്നു്. എന്തെന്നാൽ ഒരു പ്രതീക്ഷയേയും തകർത്തില്ല, ഒരു ദർശനത്തെയും നിന്ദിച്ചില്ല, ഒരാദർശത്തെയും ഉടച്ചില്ല. പ്രത്യുത, മാർഗ്ഗദർശനം, ഉപദേശം, നിർദ്ദേശം, ഇവ ഉണ്ടായിരുന്നുതാനും.

അദ്ധ്യാത്മശിശുവിനു സ്വയം നില്ക്കാൻ കഴിയുംവരെ അതിനെ ഉയർത്തിപ്പിടിച്ചു;

* രുചീനാം വൈചിത്ര്യാദ്
ഋജുകുടിലനാനാപഥജുഷാം
നൃണാമേകോ ഗമ്യ–
സ്ത്വമസി പയസാമർണവ ഇവ.
(ശിവമഹിമ്നഃസ്തോത്രം. 7)

§ യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ.
(ഗീത 4.11.)

അതിനു നടക്കാനാകുംവരെ കൈയ്പിടിച്ചു നടത്തി. എപ്പോഴും അടുത്ത ഉന്നം ചൂണ്ടിക്കാണിക്കപ്പെട്ടു. 'പള്ളിയിൽ പിറക്കുന്നതു നല്ലതു തന്നെ,' സ്വാമിജി പറഞ്ഞു, 'പക്ഷെ അവിടെ മരിക്കുന്നതു നന്നല്ല.' പള്ളികൾക്കു നയിക്കാവുന്നതിനും അപ്പുറം പോവുക. സ്വന്തം വിശ്വാസം പുലർത്തിക്കോളൂ, പക്ഷേ വിശാലത നേടാൻ ശ്രമിക്കുക.

കൃസ്ത്യാനികൾ പുലർത്തുന്ന സ്വർഗ്ഗവാസ വിശ്വാസം മുക്തിമാർഗ്ഗത്തിലെ ഒരു താവളം മാത്രമാണെന്നു് അങ്ങനെ അദ്ദേഹം ചൂണ്ടിക്കാണിച്ചു; ദിവ്യജ്ഞാനം നേടുന്നതിനുള്ള ഒരു ചവിട്ടുപടി മാത്രമാണു പാപമോചനമെന്നും, ഈശ്വരപ്രേമം ഈശ്വരപ്രാപ്തിയിലേയ്ക്കു നയിക്കുന്നതെങ്ങനെയെന്നും, പുരുഷവിധനായ ഈശ്വരൻ ബ്രഹ്മത്തിൻെറ ഒരു ഭാവം മാത്രമാണെന്നും അദ്ദേഹം കാണിച്ചുകൊടുത്തു.

സ്വാമിജി യേശുവിനെക്കുറിച്ചും ബുദ്ധനെക്കുറിച്ചും കൃഷ്ണനെക്കുറിച്ചും ചിലപ്പോൾ സ്വന്തം ഗുരുനാഥനെക്കുറിച്ചും സംസാരിച്ചു. ഇവരേവരും ഒരുപോലെ ഈശ്വരസന്താനങ്ങളാണു് എന്നു് അദ്ദേഹം കൃസ്ത്യാനികളോടു പറഞ്ഞു. സ്വാമിജി സ്വശിഷ്യന്മാരെ നയിച്ച മാർഗ്ഗം ഇതാണു്. അവർക്കൊരിക്കലും നഷ്ടമുണ്ടായില്ല, ലാഭമേ ലഭിച്ചുള്ളു. വിശിഷ്ടത്തിന്നു പകരം വിശിഷ്ടതരത്തെയും അല്പത്തിൻെറ സ്ഥാനത്തു മഹത്തിനെയും അദ്ദേഹം കാണിച്ചുകൊടുത്തു. അതു് ചിന്താപരമായും ആദ്ധ്യാത്മികമായും ഒരു വിശാലതാപ്രാപ്തിയായിരുന്നു.

സ്വാമി വിവേകാനന്ദൻെറ ആഗമനംവരെ പൗരസ്ത്യചിന്ത പാശ്ചാത്യലോകത്തു തികച്ചും അജ്ഞാതമായിരുന്നു എന്നു പറയുന്നതു ശരിയല്ല. പാശ്ചാത്യപണ്ഡിതന്മാർ ഞങ്ങൾക്കു ചില ഹൈന്ദവശാസ്ത്രങ്ങൾ ഞങ്ങളുടെ ഭാഷയിൽ തന്നിട്ടുണ്ടായിരുന്നു. എന്നാൽ ആ നിലയിൽ അതു വളരെ ചുരുക്കംപേർക്കേ മനസ്സിലാക്കാൻ കഴിഞ്ഞിരുന്നുള്ളു. അതുകൊണ്ടാണു് ഞങ്ങൾ വിവേകാനന്ദസ്വാമിയെ, വേദങ്ങളിലെയും ഉപനിഷത്തുകളിലെയും ആശയങ്ങളുടെ പാശ്ചാത്യദേശങ്ങളിലെ ആധികാരികനായ പ്രഥമപ്രവക്താവായി സ്വാഗതം ചെയ്തതു്. അദ്ദേഹത്തിൻെറ പ്രവചനം സുവ്യക്തവും സുഗ്രാഹ്യവുമായിരുന്നു. അതു് ആധികാരികമായിരുന്നു. അദ്ദേഹം ജടിലത നീക്കി അടുക്കും ചിട്ടയും കൊണ്ടുവന്നു. 'രഹസ്യവിദ്യയൊന്നും തേടാൻ പോകരുതു്,' അദ്ദേഹം പറഞ്ഞു: 'അതു് മസ്തിഷ്ക്കത്തെ ദുർബ്ബലമാക്കുന്നു. രഹസ്യസമാജങ്ങളൊന്നും പാടില്ല. മതം ഏവർക്കും സ്വാഗതമരുളണം.'

പാശ്ചാത്യദേശത്തെ മതത്തിൽ ത്യാഗത്തെക്കുറിച്ചു് മിണ്ടുകതന്നെ നന്നേ ചുരുക്കം; അനുഷ്ഠിക്കുന്നതിൻെറ കഥയോ പറയണ്ട. വിവേകാനന്ദസ്വാമിയെ കാണുംവരെ ആ വാക്കു് ഞങ്ങൾക്കു് അല്പാർത്ഥകമോ നിരർത്ഥകമോ ആയിരുന്നു. സ്വാമിജിയുടെ ജീവിതത്തിലും ഉപദേശങ്ങളിലും ത്യാഗമായിരുന്നു മുഖ്യഘടകം.

'ഈ ലോകത്തെ വെറുക്കുക,' സ്വാമിജി പറഞ്ഞു, 'അതൊരു വ്രണമാണു്. അദ്ധ്യാത്മജീവിതത്തിൽ താൽപര്യം വളർത്തുക.' എന്നിട്ടദ്ദേഹം ഉദ്ധരിച്ചു: 'ധനംകൊണ്ടോ പ്രജകൊണ്ടോ അല്ല, ത്യാഗംകൊണ്ടു മാത്രമാണു് ശ്രേയസ്സിലെത്തുന്നതു്.' * 'ഈശ്വരനുവേണ്ടി നിലകൊള്ളുവിൻ,' അദ്ദേഹം പറഞ്ഞു, 'ലോകം കൈയ് വിടുക. ഒരു വിട്ടുവീഴ്ചയും പാടില്ല. ലോകത്തെ വെടിയുക, എങ്കിൽ മാത്രമേ നിങ്ങൾക്കു് മോചനം നേടാനാവൂ.'

അക്കാലത്തു് പാശ്ചാത്യദേശങ്ങളിൽ നിലവിലുണ്ടായിരുന്ന ഉപദേശങ്ങളുമായി – ആരോഗ്യം സമ്പത്തു് പ്രതാപം എന്നിങ്ങനെ ആ നാളുകളിൽ അന്നാട്ടിൽ വേരൂന്നിവന്നിരുന്ന ഉപദേശങ്ങളുമായി – എന്തൊരന്തരം! 'ഈശ്വരൻ നല്ലവൻ. നാം ഈശ്വരൻെറ മക്കൾ; അതിനാൽ നമുക്കു ലോകത്തിലെ നല്ല വസ്തുക്കൾ ഭുജിക്കാം.' ഇതായിരുന്നു അമേരിക്കയിൽ ഉയർന്നുകൊണ്ടിരുന്ന മതം.

ഈ തെററായ ആശയങ്ങളെ സ്വാമിജിക്കു തിരുത്തേണ്ടതുണ്ടായിരുന്നു. തിരുത്താണ്ടു വയ്യ. അവയെ ഉന്മൂലനാശം ചെയ്യണം. ദൃഢനിശ്ചയത്തോടെ അതദ്ദേഹം നിർവ്വഹിച്ചു. 'നിങ്ങൾ പാശ്ചാത്യർ ഭോഗങ്ങൾ വേണ്ടുവോളം ഭുജിച്ചു

* ന കർമ്മണാ ന പ്രജയാ ധനേന
ത്യാഗേനൈകേ അമൃതത്വമാനശുഃ.
കൈവല്യോപനിഷത്് 1. 2.

കഴിഞ്ഞു,' അദ്ദേഹം കാലിഫോർണിയയിൽ പറഞ്ഞു,'ഇനി വനത്തിൽ പോവിൻ; അവിടെ ഒരു ഗുഹ തീർത്തു് ധ്യാനം ശീലിക്കുവിൻ. ഈശ്വരനെ വേണമെന്നുണ്ടെങ്കിൽ ഈ ലോകത്തിൻെറമേൽ തുപ്പുവിൻ.' സ്വാമിജി തൻെറ ഏതാനും ശിഷ്യരെ വനത്തിൽകൊണ്ടുപോയി പാർപ്പിച്ചു. അദ്ദേഹം അവരോടു പറഞ്ഞു: 'ഭാരതത്തിലെ വനാന്തരത്തിൽ വാഴുന്ന യോഗികളാണു നിങ്ങൾ എന്നു സങ്കൽപ്പിക്കുക. നിങ്ങളുടെ നഗരങ്ങളെ മറക്കുക, സർവ്വവും മറക്കുക.' അടുത്തുകൂടി പായുന്ന ഒരരുവി ചൂണ്ടിക്കാണിച്ചുകൊണ്ടു് അദ്ദേഹം തുടർന്നു, 'ഇതാ ഇവിടെ ഗംഗാമാതാജി.'

അവരവിടെ താപസന്മാരുടെ അഗ്നി ജ്വലിപ്പിച്ചു. അതിനു ചുററും ഇരുന്നു. എങ്ങനെയാണു് ജപിക്കേണ്ടതു്, ധ്യാനിക്കേണ്ടതു്, എന്നു് സ്വാമിജി അവരെ പഠിപ്പിച്ചു. അരുവിയെ നോക്കിക്കൊണ്ടു് അദ്ദേഹം, 'ഹര ഹര വ്യോം വ്യോം! ഹര ഹര വ്യോം വ്യോം!' എന്നിങ്ങനെ ഘോഷിക്കും; ഓരോ മനസ്സിലും ആ ഘോഷം മുഴങ്ങുന്നതുവരെ, ലോകം വിസ്മൃതമാകുംവരെ, ആത്മാവു് അജ്ഞാതപൂർവ്വമായ മണ്ഡലങ്ങളിലേയ്ക്കു് പറന്നുയരുംവരെ ആ കീർത്തനം തുടരും.

സ്വാമിജിയെ നേരിട്ടറിയുന്നവർക്കറിയാം അദ്ദേഹത്തിൻെറ വ്യക്തിത്വം എത്ര ആകർഷകമെന്നു്; അദ്ദേഹം എത്രമാത്രം ഫലിതവും പ്രതിഭയും നിറഞ്ഞ ആളായിരുന്നു എന്നു്. അദ്ദേഹത്തോടൊപ്പം പുറത്തു താവളമടിക്കുക ശിഷ്യന്മാർക്കു് നിരന്തരാനന്ദസന്ദായകമായിരുന്നു. കാലിഫോർണിയയിലെ കമനീയങ്ങളായ പൈൻമരങ്ങളുടെ അടിയിൽ, നെരിപ്പോടിനു ചുററും, ചന്ദ്രിക ചൊരിയുന്ന അന്തിവേളകളിൽ എത്രയെത്ര കഥകളാണു് സ്വാമിജി പറഞ്ഞു കേൾപ്പിക്കുക! കഥ കേൾക്കുന്ന അവസരത്തിൽ അന്തേവാസികളുടെ മനോമുകുരത്തിൽ ഭാരതം പ്രതിഫലിച്ചുകാണും.

അങ്ങനെ ഗൗരവം കലർന്ന നാഴികകളിൽ കൂടിയും നിഷ്കളങ്കവിനോദങ്ങൾ നിറഞ്ഞ വേളകളിൽക്കൂടിയും അന്തേവാസികൾ ഈശ്വരസമീപത്തേയ്ക്കു് കൂടുതൽ ആകൃഷ്ടരായി. അവരുടെ ഹൃദയങ്ങളിൽ ത്യാഗാഗ്നി ജ്വലിപ്പിക്കപ്പെട്ടു. അദ്ദേഹത്തിൻെറ ശ്രോതാക്കളിൽ ചിലർക്കു്, പ്രത്യേകിച്ചും സങ്കുചിതരായ പള്ളിയംഗങ്ങൾക്കു്, അമ്മാതിരി പ്രസ്താവനകൾ നടുക്കമുണ്ടാക്കുന്നവയായിരുന്നു; അവർ 'അദ്ദേഹം അവരോടരുളിയ മൊഴികളുടെ പൊരുൾ മനസ്സിലാക്കിയില്ല.' എന്നാൽ യഥാർത്ഥത്തിൽ ജിജ്ഞാസുക്കളായവർ 'ആ മൊഴികൾ മുഴുവൻ തങ്ങളുടെ ഉൾക്കാമ്പിൽ സൂക്ഷിച്ചുവെച്ചു.' അത്തരക്കാർക്കു് ചിന്തയ്ക്കു വകയുണ്ടു്. ആ വാക്കുകളുടെ ആഘാതപ്രഭാവംതന്നെ തങ്ങളുടെ ചിന്തയുടെ പഴയ പൊഴികളിൽനിന്നും മനസ്സിനെ ഉയർത്താൻ തുണച്ചു.

സ്വാമിജി വിഭിന്നഭാവസമ്പന്നനായിരുന്നു. ഇവയിൽ ഏതെങ്കിലുമൊരു ഭാവം കണ്ടിട്ടോ ഉപദേശം കേട്ടിട്ടോ അദ്ദേഹത്തെക്കുറിച്ചു് അഭിപ്രായം രൂപപ്പെടുത്തുന്നതു് ഉചിതമല്ല. സ്വാമിജിയോടൊപ്പം ദീർഘകാലം കഴിച്ചവർക്കേ അദ്ദേഹത്തിൻെറ വിശ്വതോമുഖതയുടെ ഒരു ദർശനം ലഭിക്കുകയുള്ളു. ഉദാഹരണത്തിനു്: ഒരുനാൾ അദ്ദേഹം മനുഷ്യനെന്ന നിലയ്ക്കു് മഹത്വത്തിൽ കൃസ്തുവിനെ ബുദ്ധനു പിന്നിൽ നിർത്തി. ചില കൃസ്ത്യാനികൾക്കു് അതു് ഇഷ്ടപ്പെട്ടില്ല. എന്നാൽ അവരല്പം ക്ഷമിച്ചിരുന്നെങ്കിൽ കേൾക്കാമായിരുന്നു, മറെറാരവസരത്തിൽ കൃസ്തു ഈശ്വരാവതാരമാണെന്നുസ്വാമിജി പറഞ്ഞതു്. ഈ മഹനീയരായ അവതാരപുരുഷന്മാർ ലോകത്തിലെ യാതൊന്നുകൊണ്ടും ആകൃഷ്ടരല്ല. നമ്മെ പഠിപ്പിക്കുവാൻവേണ്ടി അവർ നമ്മുടെ രൂപവും നമ്മുടെ പരിമിതികളും സ്വീകരിക്കുന്നു. എന്നാൽ യഥാർത്ഥത്തിൽ അവരൊരിക്കലും പരിമിതരല്ല. അവർ നിത്യമുക്തർ.

ഒരു ദിവസം അപരാഹ്നത്തിൽ കൈയിൽ കൃസ്തുവിൻെറ വലിയ ഒരു ചിത്രവുമായി ന്യൂയോർക്കിലെ വേദാന്തസൊസൈററിയിൽ പോയതു് ഞാനോർമ്മിക്കുന്നു. കൈയ്യിലെന്താണെന്നു സ്വാമിജി ചോദിച്ചു. കൃസ്തു ധനികനായ യുവാവിനോടു് സംസാരിക്കുന്നതിൻെറ ഒരു പടമാണെന്നു ഞാൻ പറഞ്ഞു.

'ഓ, അതൊന്നു കാണട്ടെ.' ആകാംക്ഷയോടെ അദ്ദേഹം പറഞ്ഞു. ഞാൻ പടം അദ്ദേഹത്തിൻെറ കൈയ്യിൽ കൊടുത്തു. പടം

കൈയ്യിൽ പിടിച്ച് അതിൻെറ നേരെ നോക്കിയപ്പോഠം സ്വാമിജിയുടെ കണ്ണിൽ നിഴലിച്ച മുദ്ദുലമസൃണത ഞാനൊരിക്കലും മറക്കുകയില്ല. 'യേശു എത്രയോ വലിയ മഹാൻ!' എന്ന വാക്കുകളോടെ സ്വാമിജി ഒടുവിൽ പടം മടക്കി ത്തന്നു. ഈ രണ്ടു മഹാത്മാക്കളും തമ്മിൽ സമാനമായിട്ടെന്തോ ഉണ്ട് എന്നു നിനസ്സാതിരിക്കാൻ എനിക്കു നിവ്വാഹമുണ്ടായിരുന്നില്ല.

യാഥാസ്ഥിതികരായ ക്രൈസ്തവമതപ്രചാരകർ തുടരെ മീട്ടിക്കൊണ്ടിരിക്കാൻ ഇഷ്ടപ്പെടുന്ന സിദ്ധാന്തങ്ങളിലൊന്നാണ് പാപവും നിത്യനരകാഗ്നിയും. മനുഷ്യൻ പാപത്തിൽ പിറക്കുന്നു; പാപീയമാണ് അവൻെറ സ്വഭാവം. ഈശ്വരൻെറ കരുണകൊണ്ടു മാത്രമേ മനുഷ്യൻ മോചിതനാവൂ. ന്യൂയോക്കിൽ സ്വാമിജി ചോദ്യോത്തരചച്ചകഠം നടത്താറുണ്ട്; ആക്കും എന്തു ചോദ്യവും ചോദിക്കാം. അതിനാൽ ഒരു സായന്തനത്തിൽ ഒരു പള്ളിമഹിള സ്വാമിജിയോടു ചോദിച്ചു, എന്തുകൊണ്ടാണ് പാപത്തെക്കുറിച്ച് ഒരിക്കലും അദ്ദേഹം സംസാരിക്കാത്തതു് എന്ന്.

സ്വാമിജിയുടെ മുഖത്തു് ആശ്ചയ്യഭാവം കളിയാടി. അദ്ദേഹം പറഞ്ഞു:'എന്നാൽ,മാന്യേ, എൻെറ പാപങ്ങഠം ധന്യങ്ങളാണ്. പാപത്തിൽക്കൂടി ഞാൻ പാവനത പഠിച്ചു. എൻെറ പുണ്യങ്ങളോളംതന്നെ എൻെറ പാപങ്ങളും എന്നെ ഇന്നത്തെ നിലയിലെത്തിക്കാൻ തുണച്ചിട്ടുണ്ട്. ഇപ്പോഠം ഞാൻ പുണ്യത്തിൻെറ പ്രവാചകനാണ്. മനുഷ്യസ്വഭാവത്തിൻെറ ദുർബ്ബലവശത്തെക്കുറിച്ചു ചിന്തിക്കുന്നതെന്തിനാണ്? പുണ്യവാളനിലില്ലാത്ത ചില സദ്ഗുണങ്ങഠം ഏററവും വലിയ തെമ്മാടിയിൽ ഉള്ളതായി പലപ്പോഴും കാണുന്നില്ലേ? ശക്തി ഒന്നേ ഉള്ളു; ആ ശക്തി നന്മയായും തിന്മയായും പ്രകടമാകുന്നു. ദൈവവും ചെകുത്താനും വിപരീതദിക്കുകളിലേയ്ക്ക് ഒഴുകുന്ന ഒരേ പുഴയാകുന്നു.'

ചോദ്യം ചോദിച്ച മഹതി നടുങ്ങി, ഭയപ്പെട്ടു. പക്ഷേ മററുള്ളവക്കു മനസ്സിലായി.

എന്നിട്ടു സ്വാമി ഓരോ വ്യക്തിയിലും കുടികൊള്ളുന്ന ദിവ്യത്വത്തെക്കുറിച്ചു സംസാരിക്കാൻ തുടങ്ങി; ആത്മാവു് പൂണ്ണവും നിത്യവും അമൃതവുമാണെന്ന്,സവ്വജീവികളിലുംആത്മാവു് എങ്ങനെ വാഴുന്നുവെന്ന്. അദ്ദേഹം ഗീത ഉദ്ധരിച്ചു: * 'ആത്മാവിനെ ശസ്ത്രങ്ങഠംക്കു മുറിക്കാനോ, തീയ്ക്കു് എരിക്കാനോ, ജലത്തിനു കുതിക്കാനോ, വായുവിനു വരട്ടാനോ സാദ്ധ്യമല്ല. അജനും സവ്വഗതനും ശാശ്വതനുമാണ് ആത്മാവു്.'

പാശ്ചാത്യരായ ഞങ്ങഠംക്ക്, പള്ളിയിലെ ഭയങ്കരങ്ങളായ സിദ്ധാന്തങ്ങഠംക്കനുസരിച്ചു് ജീവിതം രൂപവത്കരിച്ച ഞങ്ങഠംക്ക്, സവ്വശക്തനും സ്വേച്ഛാചാരിയുമായ ഒരീശ്വരന് അധീനരായ നാമെല്ലാരും ദുബ്ബലരും ദീനരുമായ ജന്തുക്കളാണെന്നും, തന്നിഷ്ടംപോലെ നമ്മെ രക്ഷിക്കുകയോ ശിക്ഷിക്കുകയോ ചെയ്യുന്ന ഒരു സവ്വാധിപതിയുടെ കനിവും കാത്തു കേഴുന്ന ക്രീതദാസന്മാരാണെന്നും, അഭിശാപത്തിൻെറ കരവാളം സവ്വദാ നമ്മുടെ തലയ്ക്കു മുകളിൽ തൂങ്ങുന്നുവെന്നും വിശ്വസിച്ചു വളന്നുവന്ന ഞങ്ങഠംക്ക്, ഇതിൻെറയെല്ലാം അത്ഥം എത്രമാത്രമായിരുന്നു എന്ന് ഇന്ത്യയിൽ ജനിച്ചു വളന്നവക്ക് ഗ്രഹിക്കാൻ പ്രയാസമായിരിക്കും.

പിന്നെ വന്നു പൗരുഷപ്രദമായ ഉപനിഷത് സന്ദേശം: 'ബ്രഹ്മം മാത്രം സത്യം, മറെറല്ലാം മിഥ്യ. മനുഷ്യൻെറ ആത്മാവു് ആ ബ്രഹ്മം തന്നെ; അല്ലാതെ, അതിൽനിന്നു ഭിന്നമല്ല.' ഇവിടെ ഇതാ പ്രത്യാശ, ബലം. ഓരോ മനുഷ്യനും ഭവിഷ്യദ്ദേവനാണ്. അതറിഞ്ഞു് മുക്തനാവുക.

തേടിയിട്ടു കണ്ടെത്താൻ കഴിയാതെ കുഴങ്ങിയിരുന്ന ആളുകഠംക്ക്, മുട്ടിയിട്ടു വാതിലൊന്നും തുറന്നുകിട്ടാതെ വലഞ്ഞിരുന്നവക്ക്, സ്വാമിജിയുടെ ഉപദേശങ്ങഠം എത്ര ആശ്വാസപ്രദങ്ങഠം! അവക്കു സ്വാമിജി ഒരു രക്ഷകനായി പ്രത്യക്ഷപ്പെട്ടു. അദ്ദേഹം അവരുടെ ഹൃദയകവാടത്തിൽ വന്നു് മുട്ടിവിളിച്ചു – ആ സാന്നിദ്ധ്യംകൊണ്ടു പ്രവഹിച്ച ആശിസ്സുകഠം സ്വീകരിക്കാൻ വാതിൽ തുറന്നുകൊടുത്തവർ അനുഗൃഹീതർ.

---

* നൈനം ഛിന്ദന്തി ശസ്ത്രാണി
നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ
ന ശോഷയതി മാരുതഃ. (ഗീത 2. 23.)

മററു വഴിക്ക വിവേകാനന്ദസ്വാമിയുടെ സന്ദേശം എന്തായിരുന്നു എന്നു പറയാൻ ഞാൻ ഒരുമ്പെടുന്നില്ല. സ്വരാജ്യത്തിലെ ജനങ്ങളെ ഉണർത്തിയും, ഭാരതത്തെ യഥാർത്ഥരൂപത്തിൽ ലോകത്തിനു കാണിച്ചുകൊടുത്തും, ഹിന്ദുമതത്തെക്കുറിച്ചു് പടിഞ്ഞാറുള്ള ഞങ്ങൾക്കുണ്ടായിരുന്ന തെററിദ്ധാരണകൾ നീക്കിയും, ബുദ്ധിപരവും ആദ്ധ്യാത്മികവുമായ മണ്ഡലങ്ങളിൽ യഥാർഹമായ സ്ഥാനത്തു് ഭാരതത്തെ പ്രതിഷ്ഠിച്ചും, അദ്ദേഹം തൻെറ ജന്മഭൂമിക്കവേണ്ടി ചെയ്യതിനെക്കുറിച്ചു പറയാൻ ഒരുങ്ങുന്നില്ല. പാശ്ചാത്യരായ ഞങ്ങൾക്കു് ദീപദർശകനും ജ്ഞാനദായകനും ഹൃദയാശ്വാസകനും സുഹൃത്തും മാർഗ്ഗദർശകനും,ആദ്ധ്യാത്മികമായി അന്ധതയിൽ അലയുന്ന ജനതകൾക്കു് ആചാര്യനും എന്ന നിലയ്ക്കു് അദ്ദേഹത്തെ സംബന്ധിച്ച എൻെറ അനുഭവങ്ങളും അഭിപ്രായങ്ങളും നിങ്ങളോടു പറയണമെന്നേ എനിക്കു് ഉദ്ദേശമുള്ളു.

വളരെ നാളായില്ല, ഒരു ഹിന്ദു സ്നേഹിതൻ എന്നോടു് ആവശ്യപ്പെട്ടു,സ്വാമി വിവേകാനന്ദൻെറ സന്ദേശം എന്തു് എന്നു ചുരുക്കിയൊന്നു പറയാൻ. സ്വാമിജിയെപ്പോലുള്ള ആളുകളെ അളുക്കിലടയ്ക്കുന്നതിൽ ഞാൻ വിശ്വസിക്കുന്നില്ല. ഒരു വാചകത്തിൽ അദ്ദേഹത്തിൻെറ സന്ദേശം പ്രകാശിപ്പിക്കാൻ ശ്രമിക്കുന്നതു് മൂഢതയാണു്. മെല്ലെ മടിച്ചുകൊണ്ടു ഞാൻ പറഞ്ഞു, ലോകത്തിനു് വെളിച്ചം നൽകാൻ വന്നതാണു സ്വാമിജി, എന്നു്.

'ലോകത്തിനു വെളിച്ചം നൽകാനോ ?' സ്നേഹിതൻ നിന്ദാപൂർവ്വം ചോദിച്ചു: 'വെളിച്ചം നമുക്കു വേണ്ടുവോളമുണ്ടു്. സ്വാമിജി വന്നതു് പുരുഷന്മാരെ വാർത്തെടുക്കാനാണു്.' എനിക്കതു നിഷേധിക്കാൻ കഴിഞ്ഞില്ല; കാരണം, എൻെറ മനസ്സിൽക്കൂടി ഉടൻ സ്വാമിജിയുടെ, 'എൻെറ മതം പുരുഷനിർമ്മാണാത്മകമായ മതമാണു്.' എന്ന വാക്കുകൾ പാഞ്ഞുപോയി.

എന്നാൽ ഈ രണ്ടു് ഉത്തരങ്ങളും ശരിയാണു് എന്നു് ഇപ്പോൾ ഞാൻ വിചാരിക്കുന്നു; അതിലൊന്നു് പൗരസ്ത്യർക്കുള്ള സ്വാമിജിയുടെ സന്ദേശത്തെ പ്രകാശിപ്പിക്കുന്നു; മറേറതു് പാശ്ചാത്യർക്കുള്ളതും. അതെ, എൻെറ സുഹൃത്തു പറഞ്ഞതു ശരിയാണു്. ഭാരതത്തിലെ നിങ്ങൾക്കു് വെളിച്ചം വേണ്ടുവോളമുണ്ടു്. യുഗയുഗാന്തരങ്ങളിലെ അന്ധകാരം അകററുന്ന ഉജ്ജ്വല സൂര്യനെപ്പോലെയാണു നിങ്ങളുടെ ശാസ്ത്രങ്ങൾ. പക്ഷേ ഓർത്തോളൂ, നിങ്ങളുടെ നാട്ടിലും സൂര്യൻ മങ്ങിയേ വിളങ്ങിയിരുന്നുള്ളൂ, സ്വാമിജി വന്നു് ഇടയിൽ തങ്ങിനിന്നിരുന്ന കാർമുകിൽ മാററുന്നതുവരെ. നിങ്ങൾ വെളിച്ചത്തിനു പിൻതിരിഞ്ഞുനിന്നു; നിങ്ങൾ നിങ്ങളുടെ നിഴലിലേയ്ക്കാണു നോക്കിക്കൊണ്ടിരുന്നതു്. വട്ടം തിരിഞ്ഞു് വെളിച്ചത്തിലേയ്ക്കു നോക്കാൻ നിങ്ങളോടു പറഞ്ഞതു സ്വാമിജിയാണു്. നിങ്ങളുടെ നോട്ടമെല്ലാം പടിഞ്ഞാട്ടായിരുന്നു. പ്രകാശവും സാഹായ്യവും ആവേശവും നിങ്ങൾ പടിഞ്ഞാറുനിന്നു പ്രതീക്ഷിച്ചു. പാശ്ചാത്യജീവിതത്തെ അനുകരിക്കുന്നതുകൊണ്ടല്ല ഭാരതം ഉദ്ധരിക്കപ്പെടുക, പിന്നെയോ, നിങ്ങളുടെ സ്വന്തം ശാസ്ത്രങ്ങളിലേയ്ക്കു തിരിയുന്നതുകൊണ്ടാണു് എന്നു് അപ്പോൾ സ്വാമിജി നിങ്ങൾക്കു വെളിവാക്കിത്തന്നു. നിങ്ങളുടെ സ്വന്തം മാതൃഭൂമിയുടെ സംസ്കാരം ഗ്രഹിക്കുന്നതുകൊണ്ടു നിങ്ങൾ പുരുഷന്മാരാകും.

ഭാരതത്തിൽ പ്രകാശം വേണ്ടത്രയുണ്ടു്, ഭാരതത്തിനാവശ്യം പുരുഷന്മാരെയാണു് എന്നു് എൻെറ സുഹൃത്തു പ്രസ്താവിച്ചതുപോലെ, പാശ്ചാത്യരായ ഞങ്ങൾക്കു പുരുഷന്മാർ ഉണ്ടു്, ഞങ്ങൾക്കു വേണ്ടതു പ്രകാശമാണു് എന്നെനിക്കു് പ്രത്യുത്തരം പറയാമായിരുന്നു. എന്നാൽ സ്വാമിജി ആവശ്യപ്പെട്ടതു് ഇമ്മാതിരി പുരുഷന്മാരെയാണോ ? ഉവ്വു്, ആയസപേശികളും അയോനാഡികളും പാശ്ചാത്യർക്കുണ്ടു്. ഒട്ടേറെ മസ്തിഷ്കവുമുണ്ടു്. കന്ദുകകേളികൊണ്ടു് ഗീത ഗ്രഹിക്കാൻ ഞങ്ങൾ കൂടുതൽ സമർത്ഥരാകും എന്നു സ്വാമിജി പടിഞ്ഞാറു് ഞങ്ങളോടു പറയുമായിരുന്നില്ല. ബലം, അജയ്യമായ ഇച്ഛാശക്തി, അശ്രാന്തപരിശ്രമം, ധൈര്യം, സത്യസന്ധത ഇവയെല്ലാമുണ്ടു്. അതാരു നിഷേധിക്കും ? പക്ഷെ ഇത്രമാത്രമാണോ സ്വാമിജി മനുഷ്യരിൽനിന്നും പ്രതീക്ഷിച്ചതു് ?

മൃഗീയശക്തി പാശ്ചാത്യദേശത്തു സുലഭമായി നാം കാണുന്നു. എന്നാൽ ആ ശക്തി എന്തിനാണുപയോഗിക്കുന്നതു് ? മൃഗീയതലത്തിൽനിന്നും നമ്മെ ഉയർത്താനുള്ള ഒരുപാധി

യായിട്ടാണോ അതു് ഉപയോഗിക്കപ്പെടുന്നതു്? അതു നമ്മെ യഥാർത്ഥമനുഷ്യരാക്കിയോ ? അതാണു ചോദ്യം. ഉത്കൃഷ്ടവും സംസ്കാരസമ്പന്നവും ആയ ഒരു സ്വഭാവം രൂപവത്ക്കരിക്കാനുള്ള ഒരധിഷ്ഠാനമായിട്ടു് നാം ആ ബലത്തെ ഉപയോഗിക്കുന്നുണ്ടോ ? ഉത്കൃഷ്ടനും ധർമ്മിഷ്ഠനും അദ്ധ്യാത്മനിഷ്ഠനുമായ ഒരു മനുഷ്യനു നിലകൊള്ളാനുള്ള ഒരു അടിത്തറയായിട്ടു് അതിനെ നാം ഉപയോഗപ്പെടുത്തുന്നുണ്ടോ ?

സ്വാമിജി ആവശ്യപ്പെട്ടതു മനുഷ്യരെയാണു്, മൃഗങ്ങളെയല്ല. പരിണാമത്തിൻെറ പരമഫലമായ മനുഷ്യനെ, സ്വന്തം നീചവാസനകളെ നിയന്ത്രിച്ച മനുഷ്യനെ, സൃഷ്ടിജാലങ്ങളിലെ രാജാവിനെ, ആ മനുഷ്യനെയാണു് അദ്ദേഹം ആവശ്യപ്പെട്ടതു്. ബലമെന്നുള്ളതുകൊണ്ടു് സ്വാമിജി എന്തർത്ഥമാണുദ്ദേശിച്ചതു് ? 'ബലം, ബലം! ബലം മാത്രമേ ഞാൻ ഉപദേശിച്ചിട്ടുള്ളു.' സ്വപ്രവർത്തനത്തെക്കുറിച്ചു ചോദിച്ചപ്പോൾ സ്വാമിജി പ്രഖ്യാപിച്ചു.

എന്നാൽ എന്തുമാതിരി ബലം ? ശ്രീകൃഷ്ണൻ അർജ്ജുനനു നല്കിയ ഉദ്ബോധനം സ്വാമിജി ആവർത്തിച്ചു പറയാറുള്ളതു നിങ്ങൾ ഓർമ്മിക്കുന്നുണ്ടോ ? ശോകമോഹങ്ങൾക്കു് അടിപെട്ടു ഒരു നിമിഷത്തിൽ അർജ്ജുനൻ വില്ലുമമ്പും താഴെയിട്ടു് വിഷാദമഗ്നനായി തേർത്തട്ടിൽ താണിരുന്നപ്പോൾ കൃഷ്ണനരുളി:* 'ഈ ദൌർബ്ബല്യം എവിടെനിന്നു വന്നു ? വിഷമഘട്ടത്തിൽ കർത്തവ്യം വെടിഞ്ഞു താഴെ വീഴുന്നതു നിന്ദ്യമാണു് ! അർജ്ജുന, നിനക്കതു യോജിച്ചതല്ല. എഴുനേല്ക്കു, ആണുങ്ങളെപ്പോലെ പെരുമാറൂ!'

അമ്മാതിരി ബലമാണു് സ്വാമിജി ആവശ്യപ്പെട്ടതു്. സത്യസന്ധമായ ധർമ്മാചരണത്തിലേക്കു നയിക്കുന്ന ബലം: ആ ധർമ്മം സാമുദായികമോ ലൗകികകാര്യങ്ങളിൽനിന്നു പിൻവാങ്ങുന്നതോ ഏതായാലും. സമൂഹത്തിലോ ഏകാന്തതയിലോ എവിടെയായാലും നമ്മുടെ ജീവിതത്തിൻെറ മേരുദണ്ഡം ത്യാഗമായിരിക്കണം എന്നാണു ഞങ്ങളെ പഠിപ്പിച്ചതു്.

* കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വർഗ്ഗ്യമകീർത്തികരമർജ്ജുന.
ക്ലൈബ്യം മാ സ്മ ഗമഃപാർത്ഥ,നൈതത് ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൌർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ.
ഗീത 2. 2—3.

പടിഞ്ഞാറു്, ലൗകികപ്രവർത്തനങ്ങൾ ഞങ്ങൾക്കു് വേണ്ടതിലേറെയുണ്ടു്. അതിനാൽ ലണ്ടനിൽവെച്ചു് സ്വാമിജി ശിഷ്യരോടു പറഞ്ഞു: 'അക്കാണുന്ന തെരുവിലിറങ്ങിനിന്നു് തങ്ങൾക്കു ദൈവമല്ലാതെ മററൊരു സമ്പാദ്യവുമില്ല എന്നു് ഉദ്ഘോഷിക്കാൻ കരുത്തുള്ള ഇരുപതു സ്ത്രീകളെയും പുരുഷന്മാരെയുമാണു് ലോകത്തിനു് ഇന്നാവശ്യം. ലോകത്തിനു വേണ്ടതു് സ്വഭാവശുദ്ധിയാണു്; ഉജ്ജ്വലവും നിസ്സ്വാർത്ഥവുമായ സ്നേഹം നിറഞ്ഞ പുരുഷന്മാരെ. നിലവിലുള്ളതിൽ സർവ്വോത്തമജീവി മനുഷ്യനാണെന്ന കാര്യം ഓർമ്മിക്കുക. മനുഷ്യൻ ഈശ്വരനാണു്. പക്ഷെ ആ മനുഷ്യൻ പവിത്രനും ബലവാനും നിസ്സ്വാർത്ഥനും ലൗകികതൃഷ്ണാനിവൃത്തനും ആയിരിക്കണം.'

'മതം ബലവാന്മാർക്കുള്ളതാണു്,' അദ്ദേഹം അടിക്കുടി പ്രസ്താവിച്ചു: 'ധീരരാകുവിൻ, കരുത്തരാകുവിൻ! അദ്ധ്യാത്മജീവിതം ഒരിക്കൽ സ്വീകരിച്ചുകഴിഞ്ഞാൽ പോരാടുവിൻ. നിങ്ങളിൽ പ്രാണൻെറ കണിക അവശേഷിക്കുന്നിടത്തോളം കാലം പോരാടുവിൻ! കൊല്ലപ്പെടുമെന്നു് നിശ്ചയമുണ്ടെങ്കിലും കൊല്ലപ്പെടുംവരെ പടപൊരുതുവിൻ. പോരാടി മരിക്കുവിൻ. തട്ടിവീഴ്ത്തപ്പെടുന്നതുവരെ വഴങ്ങരുതു്.'

എന്നിട്ടു തൻെറ വലതുകൈയ്യ് നീട്ടിക്കൊണ്ടു് അദ്ദേഹം അലറി: 'മരണംവരെ പോരാടുവിൻ! മരിക്കുംവരെ മല്ലടിക്കുവിൻ! അടരാടി മരണം വരിക്കുവിൻ!' ഇതായിരുന്നു കാലിഫോർണിയയിലെ തൻെറ അന്തേവാസികളോടുള്ള സ്വാമിജിയുടെ അന്ത്യസന്ദേശം: അദ്ദേഹത്തിൻെറ വിടവാങ്ങൽവേളയിലെ വാണികൾ.

അതാണു സ്വാമിജി സ്വശിഷ്യന്മാരിൽനിന്നും ആവശ്യപ്പെട്ടതു്. പ്രതീക്ഷ പരമോന്നതം; പക്ഷെ അതിൽ കുറഞ്ഞ ഒന്നുകൊണ്ടും അദ്ദേഹത്തിനു തൃപ്തിപ്പെടാൻ കഴിയുമായിരുന്നില്ല. അദ്ദേഹത്തിൻെറ സത്യത്തോടും സർവ്വേശ്വരനോടുമുള്ള സമുജ്ജ്വലമായ പ്രേമം, അദ്ദേഹത്തിൻെറ സമ്പൂർണ്ണമായ നിസ്സ്വാർത്ഥത, ഉന്നതനോടും അവനതനോടും ഒരുപോലെ അദ്ദേഹത്തിനുണ്ടായിരുന്ന സ്നേഹവും അനുകമ്പയും, ഇവ

യാണു സ്വാമിജിയെ തന്റെ പാശ്ചാത്യശിഷ്യന്മാക്കു ഇത്രയും പ്രീതിപാത്രമാക്കിയതു്.

ഒരു പുരാണഋഷിയെ ഉദ്ധരിച്ചുകൊണ്ടു ഈ മന്ത്രം ഉച്ചരിച്ചപ്പോഠം സ്വാമിജിയുടെ സ്വന്തം ഹൃദയമാണു സംസാരിക്കുന്നതു് എന്നു് അവക്കു് സ്വയമേവ തോന്നി: * 'അമരതയുടെ അരുമക്കിടാങ്ങളെ, കേഠക്കുവിൻ: നാകലോകങ്ങളിൽ വാഴുന്ന നിങ്ങളും കേഠക്കുവിൻ: ഇരുളിനപ്പുറം, മോഹത്തിനക്കരെ വാഴുന്ന ആ പുരാണപുരുഷനെ ഞാൻ കണ്ടിരിക്കുന്നു. അവനെ അറിഞ്ഞാൽ നിങ്ങഠം മരണത്തിൽനിന്നും മോചിതരാകും.

അനന്തരം സ്വാമിജി യാത്രയായി. അദ്ദേഹം പരന്ന പാരാവാരത്തിന്റെ മറുകരയ്ക്കു തിരിച്ചു. പക്ഷെ അദ്ദേഹത്തിന്റെ നാദം തങ്ങിനില്ക്കുംപോലെ തോന്നി. ഏകാന്തവേളകളിൽ, അകക്കാമ്പു് അല്പലീലാഴുമ്പോഠം, പിരിഞ്ഞുപോയ പ്രിയഗുരുദേവന്റെ ഒരു വാക്കു്, ഒരു നോക്കു്, കിട്ടാൻവേണ്ടി കേഴുമ്പോഠം, ആ നാദം മുഴങ്ങുംപോലെ തോന്നുന്നു, കാതിലോതുംപോലെ കേഠക്കാകുന്നു: ''ഉള്ളിലേയ്ക്കു പോവുക; ജ്ഞാനം സമസ്തവും അവിടെയാണു്. നീ കേഠക്കുന്നില്ലേ? നിൻനെഞ്ചകത്തിൽ നക്തംദിവം ആ നിത്യഗാനം, 'ചിദാനന്ദരൂപശ്ശിവോ/ഹം ശിവോ/ഹം' മുഴങ്ങിക്കൊണ്ടേയിരിക്കുന്നു.''

ഇപ്പോഠം, പിന്നിലേയ്ക്കു തിരിഞ്ഞുനോക്കുമ്പോഠം, സ്വാമി വിവേകാനന്ദൻ പാശ്ചാത്യക്കായി സമ്പാദിച്ചുതന്ന സമ്പത്തെന്താണെന്നു് നിനയ്ക്കുമ്പോഠം, ആദ്യംതന്നെ അദ്ദേഹത്തിന്റെ അന്തേവാസികളുടെ നേക്കു്, തങ്ങഠക്കു സ്വഗുരുനാഥനോടുള്ള കടപ്പാടിനു സാക്ഷ്യം നൽകാൻ സവ്വദാ സന്നദ്ധരായ സ്ത്രീകളുടെയും പുരുഷന്മാരുടെയും നേക്കു്, സ്വാമിജി സ്വന്തം കൈയ്യാൽ വാത്തെടുത്ത ആ സജീവസ്മാരകങ്ങളുടെ നേക്കു്, നാം വിരൽ ചൂണ്ടും. അദ്ദേഹം രൂപം കൊടുത്ത സ്ത്രീപുരുഷന്മാരെ, അദ്ദേഹത്തിനു വേണ്ടി ജീവിക്കാനും മരിക്കാനും സന്നദ്ധരായ സ്ത്രീപുരുഷന്മാരെ, ചൂണ്ടിക്കാണിക്കും. അദ്ദേഹം പരിവത്തനം വരുത്തിയ ജീവിതങ്ങളെ ചൂണ്ടിക്കാണിക്കും; തന്റെ ഗുരുദേവന്റെ അടിമലരിലേയ്ക്കു് അദ്ദേഹം അപ്പിച്ചവരെ ചൂണ്ടിക്കാണിക്കും. ഇപ്പോഠം വിദേശങ്ങളിൽ അദ്ദേഹത്തിന്റെ സന്ദേശം പ്രചരിപ്പിച്ചുപോരുന്ന സഹോദരസന്ന്യാസിമാരെ നാം ചൂണ്ടിക്കാണിക്കും.

പിന്നെ നാം ചൂണ്ടിക്കാണിക്കുക അദ്ധ്യാത്മസമ്പത്തിന്റെ വിജ്ഞാനകോശമായ ആ പ്രസംഗങ്ങളും ലേഖനങ്ങളുമാണു്; അവയിപ്പോഠം ലോകത്തിന്റെ നാനാഭാഗത്തും വിവിധഭാഷകളിൽ വിവത്തനംചെയ്തു വിതരണംചെയ്യപ്പെട്ടിട്ടുണ്ടു്. ഈ പ്രമാണഗ്രന്ഥങ്ങളിൽക്കൂടി സ്വാമിജിയുടെ സ്വരം ഇപ്പൊഴും കേഠക്കാം. അവയിൽക്കൂടി അദ്ദേഹത്തിന്റെ ആത്മാവു് ഇപ്പൊഴും പ്രവത്തിച്ചുകൊണ്ടിരിക്കുന്നു. പാശ്ചാത്യരും പൗരസ്ത്യരും ഒരുപോലെ പ്രകാശത്തിനും നിദ്ദേശത്തിനുംവേണ്ടി ഭാവിയുഗങ്ങളിൽ ഈ വൈദികവിജ്ഞാനനിധിയിലേയ്ക്കു തിരിയും. പിന്നെ, ഇപ്പോഠം അമേരിക്കയിൽ വളന്നുകൊണ്ടിരിക്കുന്ന വേദാന്തസൊസൈററികഠക്കു നേരേ നാം വിരൽ ചൂണ്ടും.

ഇനിയിപ്പോഠം നിങ്ങളെന്നോടു്, സ്വാമി വിവേകാനന്ദനു് പാശ്ചാത്യദേശത്തു് ഇത്ര അദ്ഭുതകരമായ വിജയം കൈയ്‌വരിക്കാൻ കഴിഞ്ഞതെന്തുകൊണ്ടാണു് എന്നു ചോദിക്കുന്നപക്ഷം ഞാൻ പറയും, അദ്ദേഹത്തിന്റെ വാഗ്മിത, വാദങ്ങളുടെ യുക്തിയുക്തത, അദ്ഭുതകരമായ വ്യക്തിപ്രഭാവം, സവ്വോപരി അദ്ദേഹത്തിന്റെ പരമപാവനമായ ജീവിതവും സ്വഭാവവും, ഇവയാണു് അതിനുള്ള കാരണങ്ങഠം എന്നു്. സ്വാമിജിയുടെ പ്രഭാവത്തിന്റെ രഹസ്യം അദ്ദേഹത്തിന്റെ ഹൃദയത്തിന്റെയും ബുദ്ധിയുടെയും മോഹനസമ്മേളനമാണു്.

പാശ്ചാത്യദേശത്തു് അദ്ദേഹത്തിന്റെ ജീവിതകൃത്യം ഇവയാണു് എന്നു ഞാൻ കരുതുന്നു: ക്രിസ്ത്യാനികഠക്കു് അവരുടെ സ്വന്തം വേദപുസ്തകങ്ങഠക്കു് ഉത്കൃഷ്ടതരമായ ഒരു വ്യാഖ്യാനം നല്കുക; അവിശ്വാസികഠക്കു് ഗൗരവാ

---

*ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ. ശ്വേതാശ്വ. 2. 5.
വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേ/യനായ. ശ്വേതാശ്വ. 3. 8.

വഹമായ അന്വേഷണം നടത്താൻ ഉറച്ച ഒരു അധിഷ്ഠാനം കൊടുക്കുക; ശാസ്ത്രീയമനസ്സുകളെ ഉപരിഗവേഷണപഥങ്ങളിലേയ്ക്കു് നയിക്കുക; ഭൗതികപരിഷ്കാരത്തിന്റെ വിപത്തുകൾ പാശ്ചാത്യജനതകൾക്കു ചൂണ്ടിക്കാണിച്ചുകൊടുക്കുക; പിന്നെ എല്ലാ സ്ത്രീപുരുഷന്മാർക്കും തങ്ങളുടെ ദിവ്യത്വം സാക്ഷാത്കരിക്കാനുള്ള മാർഗ്ഗം കാണിച്ചുകൊടുക്കുക. വേദങ്ങളിലെ നിധികളെ ഞങ്ങളുടെ മുമ്പിൽ നിരത്തിവെച്ചും വെളിവാക്കിയുമാണു് സ്വാമിജി ഇതു സാധിച്ചതു്.

സ്വാമി വിവേകാനന്ദൻ സ്വജീവിതകൃത്യം നിർവ്വഹിച്ചതിൽക്കൂടി സകല പാശ്ചാത്യജനതകളേയും ഭാരതത്തോടു് ഗുണബദ്ധരാക്കിത്തീർത്തിരിക്കുന്നു.

പ്രബുദ്ധഭാരതം, 1970 ജൂലായ് ലക്കത്തിൽനിന്നു്. വിവ: എസ്. എസ്. പി.

# കൃശാനുദശകം

## മലയാലപ്പുഴ ഭാസ്കരസിംഹ്

വൈശ്വാനര, നമോവാകം!
വിശ്വവശ്യ, ഗുണാകര,
അനശ്വരപ്രഭാപൂര-
സ്ഫുരത്കാഞ്ചനസന്നിഭ! 1

അണ്ഡവാക്രമണം നിത്താ-
നങ്കശങ്ങളെടുത്തു നീ,
ഔഷധാശനശേഷം നിൻ-
ശേഷിയൻപതിരട്ടിയായ്. 2

ജ്ഞാതവീര, ഭവാനേകി
ധൂതവീര്യന്ന പ്രാഭൃതം!
കോടി കോടികളംബരം
മോടി ചേർത്ത ശരാസനം! 3

യോഗാനല, നമോവാകം!
യുഗസംസ്കാരനാളമേ,
നിന്നുഷ്ണലോപകണ്ഠത്തിൽ-
നിന്നണൻ തപഃഫലം! 4

തീനാളമേ, തുണസ്തോമ-
മുള തിന്നമൃതേകി നീ,
സൂനമാലയണി, ഞേകി
കനകാകല്പസന്തതി. 5

അനന്തഭാസുരം ദിവ്യ-
വിദ്യുല്ലത വിളങ്ങുവാൻ
ധൂമകേതു പരത്തുന്ന
ധൂമപാളിയകറ്റുവാൻ,

അധീരമാം സതീത്വത്തെ
സുധീരം ചുട്ടെരിയ്ക്കിലും,
നീയണിഞ്ഞു സതീത്വത്തിൻ
മാലേയാമലചിത്രകം! 7

അഹങ്കാരപുരത്തിന്റെ
അടിത്തറ കരിയ്ക്കിലും,
അവണ്ണനീയദാമ്പത്യ-
ക്കാവലാം മാരിവില്ല നീ! 8

കൂട്ടന്നെവിടധർമ്മങ്ങൾ
അവിടുണ്ടിടിവാൾ തവ!
കണ്ണിലും കുടികൊള്ളും നീ
കാമമാത്സര്യഹാരിയായ്. 9

ലാലസാതപമാലെന്യേ
ചേലാന്നീ വനമല്ലിക,
വളരാൻ പൂവണിഞ്ഞീടാൻ
ആശ്രയാശ, തുണയ്ക്കുനീ!. 10

സൂചിതകഥകൾ–

2. സമുദ്രാന്തർഭാഗത്തെ ബഡവാഗ്നി. ഖാണ്ഡവദാഹം. 3. ഗാണ്ഡീവദാനം. 4. മുനിമാർ യാഗാഗ്നിയെ ഉജ്ജ്വലിപ്പിയ്ക്കുന്നവരാണല്ലൊ. 5. കറുകഹോമം–പുഷ്പാഞ്ജലി–ഐശ്വര്യലബ്ധി.

6. പാർവ്വതി–താരകാസുരൻ. 7. ദാക്ഷായണിയുടെ ദേഹത്യാഗം–സീതയുടെ അഗ്നിപ്രവേശം. 8. ലങ്കാദഹനം. ഗൃഹസ്ഥന്മാർക്ക് വിധിച്ചിട്ടുള്ള ഹോമം. 9. ത്രിപുര–കാമ–ദഹനം.

# ധർമ്മം

കെ. ടി. ദേവദാസ്

വിവിധങ്ങളായ വിജ്ഞാനവേദികൾ മനുഷ്യന്റെ മഹിമയെ നിർവ്വിശങ്കം വിശദീകരിക്കവെ അവന്റെ ജീവിതോത്സവപരിപാടിയെ സമീചീനമായി ക്രമീകരിക്കുവാനുള്ള ധർമ്മചിന്തയും നടത്തിയിട്ടുണ്ട്. ജീവിതത്തിന്റെ ആത്യന്തികലക്ഷ്യമായി സമ്പൂതവും സമ്പൂർണ്ണവുമായ സ്വാതന്ത്ര്യത്തെ സിദ്ധാന്തകോടിയിലും അനുഭവമണ്ഡലത്തിലും ഉയർത്തിപ്പിടിച്ചവർ ധർമ്മാർത്ഥകാമമോക്ഷങ്ങൾ എന്ന ചതുർവ്വിധപുരുഷാർത്ഥങ്ങൾ ജീവിതസാമ്രാജ്യത്തിന്റെ നാലതിരുകളായി തിരിച്ചപ്പോൾ മോക്ഷസാക്ഷാത്കാരത്തിന്ന് ഉപകരിക്കുന്ന ഉപായം നിരന്തരമായ ധർമ്മാരാധനയാണെന്നു സമർത്ഥിക്കുകയുണ്ടായി. പുരുഷാർത്ഥങ്ങളിൽ പ്രാഥമ്യവും പ്രാധാന്യവും അർഹിക്കുന്ന ധർമ്മത്തിന്ന് അനുസൃതമായി കാമാർത്ഥങ്ങൾ ആർജ്ജിച്ചാൽ അവ അനർത്ഥകരമായി കലാശിക്കുകയില്ല. മേഘപാളികളിൽനിന്നു മഴവെള്ളമെന്നപോലെ, കർമ്മക്ഷേത്രമായ ലോകത്തു് ധർമ്മദേവതയെ ഉപാസിക്കുന്നവരിൽനിന്നു മഹത്വധാരകൾ ഉറന്നൊഴുകുന്നതാകുന്നു. പക്ഷേ ക്ഷുരധാരയേക്കാൾ സൂക്ഷ്മമായ ധർമ്മത്തിന്റെ സ്വഭാവനിശ്ചയം ചെയ്യുക പ്രയാസമുള്ള പണിയാണ്. ഭീഷ്മർ ദ്രൗപദിയോടു് ഇങ്ങനെ പറഞ്ഞു:

ന ധർമ്മസൗക്ഷ്മ്യാത് സുഭഗേ വിവേക്തും
ശക്നോമി തേ പ്രശ്നമിമം യഥാവത്.

ഓരോ വസ്തുവിനെയും അവലോകനം ചെയ്താൽ അതിലടങ്ങിയിരിക്കുന്ന പ്രത്യേകഗുണങ്ങൾ സമഞ്ജസമായി സമ്മേളിച്ചിരിക്കുന്ന കാലത്തോളം നാം അതിനെ ആ രൂപത്തിൽ അറിയുന്നു എന്നു മനസ്സിലാവും. ഈ ഗുണധാരണമാകുന്നു വസ്തുധർമ്മം. പ്രപഞ്ചത്തിലെ ഓരോ വസ്തുവിന്റെയും വിശ്വത്തിന്റെ ആകെയുമുള്ള നിലനിൽപ്പ് അതിനെ അപേക്ഷിക്കാതെ സാദ്ധ്യമല്ല. വ്യക്തിജീവിതത്തിന്ന് ഇതു് ബാധകമാക്കിയാൽ, വിദ്രോഹവിഷാദവികാരാദികളിൽനിന്ന് ഉദ്ഭിന്നങ്ങളായ ദുരിതങ്ങളിൽനിന്ന് ആശ്വാസമരുളുന്ന, സ്നേഹസ്വാതന്ത്ര്യസന്തോഷസമാധാനങ്ങൾക്കു ശക്തി കൂടിയ, സംസ്കാരവിശേഷമാകുന്നു ധർമ്മം. അധർമ്മത്തിന്റെ സൈന്യവ്യൂഹങ്ങളെ ധർമ്മാസ്ത്രപ്രയോഗംകൊണ്ടു് പരാജയപ്പെടുത്തുവാൻ സമുദ്ധമനോബലം നേടിയവർക്കു മാത്രമേ സാധിക്കൂ. ധർമ്മഗ്ലാനി പരമകാഷ്ഠപ്രാപിച്ചാൽ ധർമ്മസംസ്ഥാപനാർത്ഥം വിശ്വചേതനതന്നെ ഉചിതരീതിയിൽ ഉടലെടുത്തു വ്യക്തിയിലും സമൂഹത്തിലും ചരാചരപ്രകൃതിയിലും ഗുണധാരണം ശരിയാംവണ്ണം നിർവ്വഹിച്ചു പുരുഷാർത്ഥസൗധത്തിന്റെ അസ്തിവാരം ഉറപ്പിക്കുമെന്ന അവതാരചിന്ത ഇവിടെ ഓർക്കാം.

ഭാരതത്തിലെയും രാഷ്ട്രാന്തരങ്ങളിലെയും ധർമ്മശാസ്ത്രഗ്രന്ഥങ്ങൾ വ്യക്തിയുടെ സൗഖ്യവും സമുദായത്തിന്റെ സുസ്ഥിതിയും പുരോഗതിയും ലാക്കാക്കി വിധി കർമ്മങ്ങൾ കാലോചിതമായ മാററങ്ങളോടുകൂടി ആ മഹാലക്ഷ്യങ്ങൾ നേടുവാനായി ആചരിക്കാവുന്നതാണ്. കായികവും വാചികവും മാനസികവുമായ വ്യാപാരങ്ങൾ ധർമ്മത്തോടിണങ്ങുമ്പോൾ അവ അവനവനും അന്യർക്കും സന്തുഷ്ടിയും സ്വാതന്ത്ര്യവും പ്രദാനംചെയ്യും. ധർമ്മനിഷേധിയായ 'അധർമ്മം' പോലും ഉത്തരപദപ്രധാനമായി, – 'അ' എന്നതിന്നു വിഷ്ണുവെന്നർത്ഥമുള്ളതുകൊണ്ടു് – അധർമ്മമെന്നർത്ഥമില്ലാതെ വിഷ്ണുധർമ്മമെന്നു കരുതപ്പെടാറുണ്ട്. കൊക്കോകനും വാത്സ്യായനനും കാമശാസ്ത്രപ്രയോക്താക്കളെ ധർമ്മചര്യയിൽനിന്ന് ഒഴിവാക്കിയിട്ടില്ല. ധനാപഹരണം പോലും ധർമ്മ്യമാവണമെന്നു ചോരാചാര്യന്മാരായ കാർത്തികേയനും കനകനന്ദിയും വ്യക്തമാക്കിയിട്ടുണ്ട്.

സ്മൃതികളിലെയും ശാസ്ത്രങ്ങളിലെയും ധർമ്മനിർവ്വചനം ഇതൊക്കെ ഉദ്ദേശിച്ചായിരുന്നു. ഉത്കൃഷ്ടസുഖത്തിന്റെയും ദുഃഖാഭാവത്തിന്റെയും സാധനമാകുന്നതേതോ അതാകുന്നു

ധർമ്മം എന്നു കണാദൻ പറഞ്ഞു: 'യതോഽഭ്യുദയ നിഃശ്രേയസസിദ്ധിസ്സ ധർമ്മഃ'. നിത്യാനന്ദാനുഭൂതിയും നിശ്ശേഷദുഃഖനിവൃത്തിയും സാധിക്കുന്ന ധർമ്മം ലോകജീവിതത്തിൽ ക്ഷേമൈശ്വര്യസാധനങ്ങളുണ്ടാക്കുന്നതു കൂടിയാകുന്നു. ആത്മരക്ഷയും ദേശരക്ഷയും ലോകസംഗ്രഹവും ധർമ്മരക്ഷയുടെ ഐഹികവിഭാഗങ്ങളാകുന്നു. മനുഷ്യൻ ഇവയുറംക്കൊള്ളുന്ന രക്ഷാസംവിധാനങ്ങളെ ശ്രദ്ധിക്കാതെ വിട്ടാൽ അഭ്യുദയവും ശ്രേയസ്സും ഉണ്ടാവില്ലെന്നതു് ഒരു ചരിത്രസത്യമത്രെ. ജനക്ഷേമത്തിനു യഥാപരാധദണ്ഡനീതിയും, രാജ്യരക്ഷയും സാർവ്വദേശീയഭദ്രതയും ഇതരവിശേഷധർമ്മങ്ങളും, ആവശ്യമാണു്.

എല്ലാ മനുഷ്യരും ആചരിക്കേണ്ട സദാചാരമാകുന്നു സാമാന്യധർമ്മം: സത്യം, അഹിംസ, അസ്തേയം, ആത്മനിയന്ത്രണം, ശുചിത്വം എന്നിവ. 'മാനവധർമ്മശാസ്ത്രം' കള്ളംചൊല്ലായ്കയെന്ന തത്ത്വത്തെ ഇങ്ങനെ വിവരിക്കുന്നു:

> സത്യം ബ്രൂയാത് പ്രിയം ബ്രൂയാത്
> ന ബ്രൂയാത് സത്യമപ്രിയം,
> പ്രിയം ച നാനൃതം ബ്രൂയാ-
> ദേഷ ധർമ്മഃ സനാതനഃ.

സത്യത്തെ, പ്രിയത്തെ, സംസാരിക്കുക; പ്രിയമല്ലാത്ത സത്യത്തെയോ അസത്യമായ പ്രിയത്തെയോ പറയാതിരിക്കുക, എന്നതാകുന്നു ശാശ്വതധർമ്മം. എന്തിന്റെ പേരിലായാലും ഈ സാമാന്യമര്യാദകറം ലംഘിച്ചു നടക്കുന്നവർ പൊറുതികേടുണ്ടാക്കുന്നവരാകുന്നു. നമ്മുടെ നാട്ടിലെ പിച്ചക്കാരും പാശ്ചാത്യനാടുകളിലെ വൃത്തിഹീനരായ ബീററ്നിക്കുകളും ഹിപ്പികളും മററും സാമാന്യധർമ്മംപോലും ആചരിക്കാതെ നാടുതെണ്ടുന്നവരാണു്. വർണ്ണധർമ്മം, ആശ്രമധർമ്മം, വർണ്ണാശ്രമധർമ്മം, ഗുണധർമ്മം, നിമിത്തധർമ്മം എന്നിവയടങ്ങുന്ന വിശേഷധർമ്മം പഴയൊരു സാമൂഹ്യവ്യവസ്ഥിതിയിൽ അനുപേക്ഷണീയമായിരുന്നിരിക്കാം; എന്നാലിന്നു് അവ അതേപടി തുടരുക സാധ്യമല്ല. വാസനാനുരൂപമായ തൊഴിലിൽ പ്രവേശിക്കുവാൻ വിദ്യയും ക്ലേശസഹത്വവും അഭ്യസിച്ചു് മനോബലത്തോടെ ജീവിതത്തിൽ മുന്നേറുവാൻ തുനിയുകയാണു് ഇന്നത്തെ ആവശ്യം. 'യതോ ധർമ്മസ്തതോ ജയഃ.'

ലോകത്തിന്റെയെല്ലാം താങ്ങായ ധർമ്മം സർവ്വാഭ്യുന്നതി ലഭ്യമാക്കുന്നു. ലോകം ആവാസയോഗ്യമാകുവാൻ അധർമ്മകൃത്യങ്ങളുടെ നിയന്ത്രണവും സദ്‌വൃത്തികളുടെ പോഷണവും അനുപേക്ഷണീയമാണു്. എല്ലാവർക്കും തുല്യമായ നീതിയും സന്ദർഭവും അനുവദിക്കപ്പെടുന്നൊരു വ്യവസ്ഥിതിയിൽ ഓരോരുത്തന്റെയും പൗരത്വം ധർമ്മാംകുശനിയന്ത്രണത്തിനു് കീഴ്പ്പെട്ടതാവും. അതിന്റെ വിജയത്തിനു് ഓരോ പൗരനും കൃത്യാകൃത്യബോധം ഉണ്ടായിരിക്കണം. മഹാഭാരതം ഉദ്ഘോഷിക്കുന്നു: 'ധർമ്മ മതിർഭവതു വസ്സതതോത്ഥിതാനാം.' ദുർവ്വാസനകളെ വളർത്തുന്ന ഒഴികഴിവു പറയുന്ന, അലസന്മാരെ ഉണർത്തി പ്രവർത്തിപ്പിക്കേണ്ടതു് ആവശ്യമാണു് എന്നു ഭർത്തൃഹരി സൂചിപ്പിച്ചിട്ടുണ്ടു്: 'ആരഭ്യതേ ന ഖലു വിഘ്നഭയേന നീചൈഃ.' അതുപോലെതന്നെ ബലവത്താബോധത്തോടെ ചെയ്യുന്ന അധർമ്മവും അകൃത്യമാകുന്നു.

ധർമ്മത്വേന വിവക്ഷിക്കപ്പെടുന്ന ആദർശങ്ങറം അനേകങ്ങളാണെങ്കിലും അതിന്റെ ലക്ഷ്യം വ്യഷ്ടിയുടെയും സമഷ്ടിയുടെയും ശ്രേയോമാർഗ്ഗത്തിലുള്ള സ്ഥിതിയും പുരോയാനവും അഭ്യുന്നതിയുമാകുന്നു. അഭിവൃദ്ധിപദ്ധതിയെ തടയുന്ന എന്തിനെയും എതിരിടുകയെന്നതു് അങ്ങനെ മനുഷ്യന്റെ ഒരു കൃത്യമായിത്തീരുന്നു. പ്രകാശത്തോടൊപ്പം ഇരുട്ടും ജീവിതഗതിയിൽ സഹായകമാണെങ്കിലും, ഇരുട്ടിനു സത്തയില്ല. അതുപോലെ അജ്ഞാനസന്താനങ്ങളായ അധർമ്മങ്ങറംക്കും പരമാർത്ഥത്തിൽ സത്തയില്ല. ഇരുട്ടിന്റെ ഇല്ലായ്മയെ വെളിച്ചം തെളിയിക്കുംപോലെ അജ്ഞാനത്തിന്റെ അസത്തയെ ജ്ഞാനം തെളിയിക്കുന്നു. എങ്ങും എല്ലാം പ്രകാശിക്കുന്ന വ്യവഹാരദശയില്ലെങ്കിലും, ജീവിതവ്യവഹാരം സുകരവും സുഗമവുമാക്കുവാൻ അറിവിന്റെ വെളിച്ചമടിച്ചു് അധർമ്മത്തിന്റെ അറകളുടെ പൊള്ളത്തരം തുറന്നുകാട്ടേണ്ടതുണ്ടു്. ആഭാസസുഖം അനുഭവിക്കുവാൻ വെമ്പുന്ന ചൂഷകന്മാരുടെ ദുഷ്കർമ്മങ്ങറംക്കു് അറുതി വരുത്തേണ്ടതു ജീവിതചര്യാസൗകര്യത്തിനു വേണ്ടിയത്രെ. 'ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കർമ്മ കർത്തുമിഹാർഹസി.'

---

# ശ്രീ രാമകൃഷ്ണാനന്ദസ്വാമികൾ

രമേശ്

[ശ്രീരാമകൃഷ്ണദേവന്റെ മഹാസമാധിക്കുശേഷം ത്യാഗധനരായ യുവശിഷ്യന്മാർ വീടുകളിലേയ്ക്ക് തിരിച്ചുപോകാൻ കൂട്ടാക്കിയില്ല. ഈശ്വരസാക്ഷാത്കാരത്തിനുള്ള ആവേശം അവരിൽ ആളിക്കത്തി. രാപകൽ ദേഹംകൂടാതെ അവർ ജപധ്യാനങ്ങളിൽ മുഴുകി. സ്ഥലകാലങ്ങൾ മറന്ന അവർ തങ്ങൾക്ക് ശരീരമുണ്ടെന്ന വസ്തുതപോലും വിസ്മരിച്ചു. ആരും രക്ഷിക്കുവാനില്ലായിരുന്നുവെങ്കിൽ അവരുടെ ശരീരം വീണുപോയേനെ. ഇക്കാലത്ത് ധ്യാനജപാദികൾപോലും ഉപേക്ഷിച്ച് അവക്കുവേണ്ടി എന്തും ചെയ്യുവാൻ ഒരാൾ തയ്യാറായി മുന്നോട്ടു വന്നു – ശ്രീ രാമകൃഷ്ണാനന്ദസ്വാമികൾ. തന്റെ സഹോദരന്മാരെ സംരക്ഷിക്കുവാൻ വേണ്ടി അദ്ദേഹം ഭിക്ഷയെടുത്തു; പണിയെടുത്തു. ആ സ്നേഹത്തിന്റെ നീർച്ചാലാണ് ശ്രീരാമകൃഷ്ണസംഘമാകുന്ന വടവൃക്ഷത്തെ നനച്ചുവളർത്തിയത്.]

മഹത്തുക്കളെ പ്രസവിക്കുന്ന കാര്യത്തിൽ പ്രശസ്തി നേടിയ ബംഗാൾതന്നെ ആയിരുന്നു ശ്രീ രാമകൃഷ്ണാനന്ദസ്വാമികളുടെയും ജന്മസ്ഥലം. 1863 ജൂലൈമാസം 13-ാം തീയതി ഹൂഗ്ലീജില്ലയിൽ ഭൂജാതനായി. ഒരു യാഥാസ്ഥിതികകുടുംബത്തിലെ അംഗമായ ഈശ്വരചന്ദ്രചക്രവർത്തി ആയിരുന്നു അച്ഛൻ. ശ്രീ രാമകൃഷ്ണാനന്ദസ്വാമികൾക്ക് അച്ഛൻ നല്കിയ പേര് ശശിഭൂഷണചക്രവർത്തി എന്നായിരുന്നു; ഓമനിച്ചു വിളിച്ചിരുന്നത് ശശി എന്നും. ബുദ്ധിമാനായ കുട്ടി മാതാപിതാക്കളുടെ കണ്ണിലുണ്ണിയായി വളർന്നു.

ശശി കോളേജിൽ പഠിക്കുന്ന കാലത്ത്, ബ്രഹ്മസമാജത്തിൽനിന്നും ശ്രീരാമകൃഷ്ണനെക്കുറിച്ച് കേൾക്കാനിടയായി. 1883 ഒക്ടോബർ മാസത്തിലൊരു ദിവസം ശശി, ശ്രീരാമകൃഷ്ണനെ കാണുവാൻ ദക്ഷിണേശ്വരത്തെത്തി; കൂടെ വേറെ ചില കൂട്ടുകാരും. മധുരമായ പുഞ്ചിരിയോടെ ഭഗവാൻ അവരെ സ്വീകരിച്ചു. ത്യാഗത്തിന്റെ മഹിമയെക്കുറിച്ച് സംസാരിക്കുകയും ചെയ്തു. ഒടുവിൽ ശ്രീരാമകൃഷ്ണൻ ശശിയോട് ചോദിച്ചു, 'ഈശ്വരന്റെ സാകാരഭാവത്തിലോ നിരാകാരഭാവത്തിലോ നീ വിശ്വസിക്കുന്നത്?' എന്ന്. ഈശ്വരൻ ഉണ്ടോ എന്ന കാര്യംതന്നെ തീർച്ചയില്ല; പിന്നെ വേണ്ടേ സാകാരനിരാകാരഭാവങ്ങളെക്കുറിച്ച് പറയാൻ, എന്നായിരുന്നു ശശിയുടെ ധീരമായ മറുപടി. ആ തന്റേടവും നിഷ്കപടതയും അദ്ദേഹത്തിന് നന്നേ പിടിച്ചു; ശ്രീരാമകൃഷ്ണന്റെ വ്യക്തിപ്രഭാവം ശശിയും.

കോളേജിൽ സമർത്ഥനും ബുദ്ധിമാനുമായ ഒരു വിദ്യാർത്ഥിയായിരുന്നു ശശി. എന്നാൽ ശ്രീരാമകൃഷ്ണദർശനത്തിനുശേഷം കലാലയവിദ്യാഭ്യാസത്തിലുള്ള ശ്രദ്ധ കുറഞ്ഞു. അത് ഉപയോഗശൂന്യവും ശുഷ്കവും ആയിത്തോന്നി. ശ്രീരാമകൃഷ്ണദേവന്റെ ഭാഷയിൽ പറഞ്ഞാൽ, കല്ക്കണ്ടസർവ്വത്ത് കൈയിൽ കിട്ടിയാൽ പിന്നെ ആരാണ് ശർക്കരവെള്ളം കുടിക്കാൻ ഇഷ്ടപ്പെടുക! എങ്കിലും ചിലപ്പോൾ പഠിത്തത്തിൽ ശ്രദ്ധ ചെലുത്തുകയും ചെയ്തുപോന്നു. ഒരു ദിവസം ശശി സൂഫീസാഹിത്യം പഠിക്കുകയായിരുന്നു. അതിലുള്ള അമിതശ്രദ്ധ കണ്ട് ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'നിന്റെ കടമ മറന്ന് പഠിപ്പിൽ ശ്രദ്ധിച്ചാൽ നീ ഭക്തിയെല്ലാം കളഞ്ഞുകുളിക്കും.' പിന്നെ രണ്ടാമതൊന്ന് ആലോചിക്കേണ്ടി വന്നില്ല ശശിക്ക് പുസ്തകങ്ങൾ പെറുക്കിയെടുത്ത് ഗംഗയിൽ എറിയുവാൻ! ശ്രീരാമകൃഷ്ണന് അസുഖമായപ്പോൾ കോളേജുപഠനം തീരെ ഉപേക്ഷിച്ച് ഗുരുശുശ്രൂഷയിൽ വ്യാപൃതനാകയും ചെയ്തു. ശശിയുടെ ഗുരുശുശ്രൂഷ അനുപമമായിരുന്നു. 'ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർദേവോ മഹേശ്വരഃ, ഗുരുഃ സാക്ഷാത് പരം ബ്രഹ്മ' എന്നത് അക്ഷരംപ്രതി ശരിയായിരുന്നു ശശിയെ സംബന്ധിച്ചിടത്തോളം. സ്വഗുരുവിന്റെ സുഖസൗകര്യങ്ങൾക്കുവേണ്ടി ഊണും

ഉറക്കവും ജപവും ധ്യാനവും എല്ലാം ഉപേക്ഷിച്ചു. അവിശ്രമം സേവ ചെയ്തു. ഗുരുസേവ ഈശ്വരപൂജതന്നെയാണ്. അതിൽ കവിഞ്ഞുണ്ടോ വല്ല ജപവും ധ്യാനവും!

ഭൗതികതലത്തിലുള്ള ബന്ധങ്ങൾ മിക്കവാറും ശരീരങ്ങൾ തമ്മിലാണ്. സൗന്ദര്യവും ആരോഗ്യവും നശിക്കുമ്പോൾ ഭാര്യയെ ഉപേക്ഷിക്കുന്ന ഭർത്താക്കന്മാരും അംഗവൈകല്യമുള്ള പെററമ്മയെ പത്തു പേർ നില്ക്കുന്നിടത്ത് അമ്മേ എന്നു വിളിക്കാൻ ലജ്ജിക്കുന്ന മക്കളും ദുർലഭമല്ല. ഇങ്ങനെയൊന്നും നടന്നില്ലെങ്കിൽ തന്നെയും തങ്ങളുടെ പ്രേമഭാജനം ശരീരം ത്യജിക്കുമ്പോൾ പ്രേമബന്ധത്തിന്റെ കയറും ആളുകൾ മുറിച്ചുകളയുന്നു. കാലാന്തരത്തിൽ പ്രേമപാത്രം സങ്കല്പപാത്രംമാത്രമായിമാറുകയും ചെയ്യും. എന്നാൽ ആദ്ധ്യാത്മികതലത്തിലുള്ള സ്നേഹം വ്യക്തിയുടെ മരണംകൊണ്ട് മങ്ങുന്നില്ലെന്നു മാത്രമല്ല നാൾക്കുനാൾ കൂടുതൽ കൂടുതൽ തിളങ്ങി വിളങ്ങുകയും ചെയ്യുന്നു. ശ്രീരാമകൃഷ്ണന്റെ മഹാസമാധി, ഇതരശിഷ്യന്മാരെയെന്നപോലെ ശശിയെയും ദുഃഖത്തിലാഴ്ത്തി. ലോകം മുഴുവൻ വെറും ശൂന്യമായി ശശിക്കു തോന്നുകയും ചെയ്തു. എന്നാൽ ആ സത്യാന്വേഷിയെ സംബന്ധിച്ചിടത്തോളം ആ കദനഭാരം താല്ക്കാലികം മാത്രമായിരുന്നു. തന്റെ ഗുരുദേവന്റെ ശരീരം മാത്രമേ നശിച്ചിട്ടുള്ളുവെന്നും, അദ്ദേഹം യഥാർത്ഥത്തിൽ തന്റെ ഹൃദയംമുതൽ അങ്ങ് അനന്തതവരെ വ്യാപിച്ചുനില്ക്കുന്ന മഹാശക്തിയാണെന്നും ശശി കണ്ടു. പണ്ട് ശശി ശ്രീരാമകൃഷ്ണനെ ഒരു ശരീരത്തിൽ മാത്രമാണ് കണ്ടിരുന്നതെങ്കിൽ ഇന്ന് പല ശരീരങ്ങളിലും വസ്തുക്കളിലും കണ്ടുതുടങ്ങി. മഹാസമാധിക്കുശേഷം താൻതന്നെ ശേഖരിച്ചെടുത്ത ശ്രീരാമകൃഷ്ണന്റെ ഭൗതികാവശിഷ്ടവും, അതിരിക്കുന്ന കലശവും ശശിയെ സംബന്ധിച്ചിടത്തോളം സചേതനനായ ഗുരുമഹാരാജായി മാറി. ശ്രീരാമകൃഷ്ണന്റെ ഫോട്ടോകളും, അദ്ദേഹം ഉപയോഗിച്ച വസ്തുക്കളും ശശിക്ക് സജീവഗുരുനാഥൻതന്നെയായിരുന്നു. വിവേകാനന്ദസ്വാമികൾ മുതലായ സതീർത്ഥ്യരെ അദ്ദേഹം ബഹുമാനിച്ചു, ശുശ്രൂഷിച്ചു. കാരണം, അവർ തന്റെ ഗുരുവിന്റെ ശിഷ്യന്മാരാണ്; അവരിലൂടെ ഗുരു ജീവിയ്ക്കുന്നു; അതുകൊണ്ട് അവർ ഗുരുക്കന്മാർതന്നെയാണ്. സർവ്വത്രയുള്ള ഈ ഗുരുദർശനമാണ് ശ്രീ രാമകൃഷ്ണാനന്ദസ്വാമികളെ ഒരു വിശ്വപ്രേമിയാക്കി മാററിയതും.

ശ്രീരാമകൃഷ്ണദേവന്റെ മഹാസമാധിക്കുശേഷം ശിഷ്യന്മാർ തങ്ങളുടെ വീടുകളിലേയ്ക്ക് തിരിച്ചുപോകാൻ കൂട്ടാക്കാതെ വരാഹനഗരമഠത്തിൽ ഒത്തുകൂടി. സത്യസാക്ഷാത്കാരത്തിനുള്ള തീവ്രാഭിലാഷം അതിന്റെ ഉച്ചനിലയിലെത്തിയ കാലം. പരമസത്യം കണ്ടെത്തിയേ തങ്ങൾ അടങ്ങൂ എന്ന് ഓരോരുത്തരും ദൃഢമായുറച്ചു.

ഇഹാസനേ ശുഷ്യതു മേ ശരീരം
ത്വഗസ്ഥിമാംസം പ്രലയം ച യാതു
അപ്രാപ്യ ബോധിം ബഹുകല്പദുർലഭാം
നൈവാസനാത് കായമിതശ്ചലിഷ്യതി.

എന്ന് പറഞ്ഞുറപ്പിച്ച ബുദ്ധദേവന്റെ ഭാവമായിരുന്നു ഇവരുടേതും. തീവ്രാഭിലാഷം ശശിയിൽ ഒട്ടും കുറവായിരുന്നില്ല; എന്നു മാത്രമല്ല, ഒരുപടികൂടി കടന്നു നില്ക്കുകതന്നെ ചെയ്തു. മററുള്ളവർ ഹൃദയഗുഹയിൽ അന്തര്യാമിയെ ധ്യാനിച്ച് സാക്ഷാത്കരിക്കുവാൻ വെമ്പൽകൊണ്ടപ്പോൾ, ശശി മററുള്ളവരിൽ പരംപൊരുളിനെ കണ്ട് പൂജിച്ചു, ശുശ്രൂഷിച്ചു. ശശിയില്ലായിരുന്നുവെങ്കിൽ സതീർത്ഥ്യരുടെ ശരീരങ്ങൾ ശുഷ്കപത്രംപോലെ പതിച്ചുപോയേനെ. കഴിക്കുവാൻ ആഹാരമോ ഉടുക്കുവാൻ വസ്ത്രമോ ഇല്ലാതിരുന്ന കാലം. ശശി പട്ടണത്തിലിറങ്ങി ഭിക്ഷയെടുത്തു. കിട്ടിയതു കൊണ്ടുവന്ന് പാകംചെയ്ത് ഗുരുദേവന് നിവേദിച്ച് പ്രസാദം മററുള്ളവർക്ക് കൊടുത്തു. രാത്രി മൂന്നുമണിയ്ക്ക് തുടങ്ങിയ ധ്യാനം പകൽ മൂന്നു മണിയായിട്ടും അവസാനിപ്പിയ്ക്കാതെ ഇരിയ്ക്കുന്നവരാകും ചിലർ. അതുവരെ പ്രസാദവുമായി ഒരമ്മയെപ്പോലെ കാത്തിരിക്കും ശശി. ചിലപ്പോൾ ചിലർക്ക് ബാഹ്യബോധം ഉണ്ടാകാറേ ഇല്ല. അപ്പോൾ ലേശം ബലം പ്രയോഗിച്ചുപോലും ആഹാരം അകത്താക്കിക്കൊടുക്കാൻ അദ്ദേഹം മടിക്കാറില്ല. അവർക്ക് ബാഹ്യബോധം വരുമ്പോൾ ആ സ്നേഹനിധി പറയും: 'നിങ്ങൾ നിങ്ങളുടെ സാധനകൾ ഒട്ടും മുടക്കം കൂടാതെ തുടരൂ. ഒന്നിനെക്കുറിച്ചും വിഷമിക്കേണ്ട. ഭിക്ഷയെടുത്ത് ഞാൻ ആശ്രമകാര്യങ്ങൾ

നോക്കിക്കൊള്ളാം. ശ്രീ വിവേകാനന്ദസ്വാമികൾ പറയുകയാണ്:'എന്തൊരു ദൃഢമായ ആദർശമാണ് ഞങ്ങൾ ശശിയിൽ കണ്ടത്! അദ്ദേഹം ഞങ്ങൾക്ക് ഒരമ്മയായിരുന്നു. അദ്ദേഹമായിരുന്നു ഞങ്ങളുടെ ആഹാരകാര്യം നിർവ്വഹിച്ചത്. ഞങ്ങൾ രാത്രി മൂന്നു മണിക്ക് ഉണരും; പിന്നെ കുളികഴിഞ്ഞു് പൂജാമുറിയിൽ പോയിരുന്ന് ജപത്തിലും ധ്യാനത്തിലും മുഴുകി സ്വയം മറക്കും. ആ ഇരുപ്പിൽ പകൽ അഞ്ചുമണിവരെ ധ്യാനം തുടന്ന ദിവസങ്ങൾ കുറവല്ല. ആ സമയമത്രയും ശശി ആഹാരവുമായി കാത്തിരിക്കുമായിരുന്നു; വേണ്ടിവന്നാൽ ബലം പ്രയോഗിച്ചുപോലും ഞങ്ങളെ ധ്യാനത്തിൽനിന്നു താഴോട്ടു കൊണ്ടുപോന്നിരുന്നു. അന്നൊരു ശൗനിച്ചു ഈ ലോകം ഉണ്ടോ ഇല്ലയോ എന്നുപോലും!'

സഹപാഠികളോടൊപ്പം ശശി സന്ന്യാസം സ്വീകരിച്ചു് രാമകൃഷ്ണാനന്ദസ്വാമിയായി. ഈ പേരു് തനിയ്ക്കു് വേണമെന്ന് നരേന്ദ്രൻ ആഗ്രഹിച്ചിരുന്നതാണ്. എന്നാൽ ശശിയുടെ ശ്രീരാമകൃഷ്ണഭക്തി കണ്ട നരേന്ദ്രൻ, തന്നേക്കാൾ ആ പേരിന്നർഹൻ ശശിയാണെന്നറിഞ്ഞു് അതദ്ദേഹത്തിനു കൊടുക്കുകയാണു ചെയ്തതു്.

ഗുരുദേവൻെറ ഭൗതികാവശിഷ്ടം പ്രതിഷ്ഠിച്ചു് രാമകൃഷ്ണാനന്ദസ്വാമികൾ പൂജ നടത്തി. ജീവിച്ചിരിക്കുന്ന ഒരാളിനെ ശുശ്രൂഷിക്കുംപോലെയായിരുന്നു പൂജ. എല്ലാവരും പരിവ്രാജകരായി തീർത്ഥാടനത്തിനു പോയപ്പോൾ രാമകൃഷ്ണാനന്ദസ്വാമികൾ മാത്രം എങ്ങും പോകാതെ അവിടെത്തന്നെ ജീവിച്ചു പൂജകഴിച്ചുകൊണ്ടു്; ഒരു കാവൽക്കാരനെപ്പോലെ പരിസരം സൂക്ഷിച്ചുകൊണ്ടു്. ഭഗവാൻെറ ഭൗതികാവശിഷ്ടം ഇരിക്കുന്നിടമാണ് അദ്ദേഹത്തിൻെറ ഏററവും പരിശുദ്ധമായ തീർത്ഥസ്ഥാനം. തന്നെയുമല്ല, ആശ്രമവും പരിസരവും ഭംഗിയായി കാത്തു സൂക്ഷിച്ചെങ്കിലേ സഹപാഠികൾ തീർത്ഥാടനം കഴിഞ്ഞു വരുമ്പോൾ താമസിക്കാനൊരിടം ഉണ്ടാകൂ.

ഒരു തികഞ്ഞ യാഥാസ്ഥിതികനായിരുന്നു രാമകൃഷ്ണാനന്ദസ്വാമികൾ. എന്നാൽ ഗുരുഭക്തിയ്ക്കു് കോട്ടം തട്ടുമെന്നു കണ്ടാൽ യാഥാസ്ഥിതികത്വത്തെ വലിച്ചെറിയുവാൻ അദ്ദേഹം ഒരിയ്ക്കലും മടിച്ചിരുന്നില്ല. ശ്രീ വിവേകാനന്ദസ്വാമികളോടു് രാമകൃഷ്ണാനന്ദസ്വാമികൾക്കുള്ള സ്നേഹബഹുമാനങ്ങൾ അളവററതായിരുന്നു. സ്വാമിജിയുടെ ഏതൊരു ആജ്ഞയും ആഗ്രഹവും എപ്പോഴും ശിരസാ വഹിക്കുവാൻ തയ്യാറായിരുന്നു അദ്ദേഹം. കാരണം, സ്വാമിജിയെ നായകനാക്കിയതു് ശ്രീരാമകൃഷ്ണനാണ്. അതുകൊണ്ടു് അദ്ദേഹത്തിൽനിന്നു വരുന്ന ഓരോ വാക്കും ഗുരുദേവൻേറതുതന്നെയാണ്. താൻ നിഷ്ഠയോടെ പാലിച്ചുപോന്ന ആചാരമര്യാദകൾപോലും, വിവേകാനന്ദസ്വാമികൾ പറഞ്ഞാൽ ലംഘിക്കുന്നതിൽ അദ്ദേഹം മടി കാണിച്ചിരുന്നില്ല.

തെക്കേ ഇന്ത്യയിലെ ആദ്ധ്യാത്മിക പ്രബുദ്ധതയ്ക്കു്, ഒരു ഭക്തൻെറ വിശാലഹൃദയവും ജ്ഞാനിയുടെ അഗാധബുദ്ധിയും ആവശ്യമാണെന്ന് വിവേകാനന്ദസ്വാമികൾ മനസ്സിലാക്കി. അതുകൊണ്ടു് അദ്ദേഹം മദ്രാസിലേയ്ക്കു് പോകാൻ തിരഞ്ഞെടുത്തതു് രാമകൃഷ്ണാനന്ദസ്വാമികളെ ആയിരുന്നു. മദ്രാസിലേയ്ക്കു പോകുവാൻ നിർദ്ദേശം ലഭിച്ച ഉടൻതന്നെ സ്വാമികൾ അങ്ങോട്ടു് തിരിക്കുകയും ചെയ്തു. 1897-ലാണ് അദ്ദേഹം മദ്രാസ്സിൽ എത്തിയതു്.

പത്തു വർഷത്തെ നിരന്തരപരിശ്രമത്തിൻെറയും യാതനകളുടെയും ഫലമായി 1907-ൽ മദ്രാസിൽ സ്വന്തമായി കുറച്ചു സ്ഥലവും സ്ഥിരമായൊരു കെട്ടിടവും പണികഴിപ്പിച്ചു. ശ്രീ ഗുരുമഹാരാജിനു് സ്ഥിരമായൊരു സ്ഥലം ഉണ്ടായതിൽ അദ്ദേഹം വളരെ സന്തോഷിച്ചു.

മന്ത്രതന്ത്രങ്ങളോടുകൂടിയ പൂജമാത്രം കണ്ടു പരിചയിച്ച പൊതുജനങ്ങൾക്കു് രാമകൃഷ്ണാനന്ദസ്വാമികളുടെ പൂജ പ്രത്യേകമൊന്നായി തോന്നി. ചൂടു വേണ്ട സാധനങ്ങൾ അപ്പപ്പോൾ ചൂടാക്കി ക്ഷണംക്ഷണമായി നിവേദിയ്ക്കുക, പ്രഭാതപൂജ കഴിഞ്ഞാൽ, 'ശിവഗുരു സദ്ഗുരു സനാതനഗുരു പ്രണവഗുരു,' എന്നു് ഉരുവിട്ടുകൊണ്ടു് രണ്ടു മണിക്കൂറോളം ഗുരുദേവവിഗ്രഹത്തെ വീശുക, പല്ലു തേയ്ക്കാനുള്ള സാധനങ്ങൾ നിവേദിക്കുക ഇതെല്ലാം അവക്കു പുത്തരി ആയിരുന്നു. ശ്രീഗുരുമഹാരാജിൻെറ പൂജയ്ക്കുവേണ്ട എല്ലാ സാധനങ്ങളും എപ്പോഴും ആശ്രമത്തിൽ ഉണ്ടായി എന്നു വരില്ല. അപ്പോൾ അദ്ദേഹം അസ്വാസ്ഥനാവുകയായി. ഉടൻ സാധ

നങ്ങരം എവിടെനിന്നെങ്കിലും വന്നെത്തുകയും ചെയ്യുമായിരുന്നു. ഒരിക്കൽ ശ്രീരാമകൃഷ്ണദേവന്റെ ജന്മതിഥിനാളിൽ സാധുസേവയ്ക്കുള്ള സാധനങ്ങരം ഒന്നും വന്നെത്തിയില്ല. അന്നു രാത്രി മുഴുവൻ ചിന്താകുലനായി പ്രാർത്ഥിച്ചു കൊണ്ടിരുന്നു, സാധുപൂജ മുടക്കരുതേ എന്നു്. അത്ഭുതമെന്നേ പറയേണ്ടു പിറേറ ദിവസം മൈസൂർ മഹാരാജാവിൽനിന്നും ഒരു വലിയ തുക സംഭാവനയായി എത്തുകയും ചെയ്തു. അങ്ങനെ അന്നു് സാധുസേവ വളരെ കേമമായി നടന്നു.

ഹിന്ദുമതത്തിലെന്നപോലെ ക്രിസ്തുമതത്തിലും ഇസ്ലാം മതത്തിലും തികഞ്ഞ പാണ്ഡിത്യവും ശ്രദ്ധയും അദ്ദേഹത്തിനുണ്ടായിരുന്നു. ക്രിസ്തുവിനോടു് അദ്ദേഹത്തിനുണ്ടായിരുന്ന ഭക്തി അളവററതത്രെ. ഒരു യാഥാസ്ഥിതികനായ ഹിന്ദുസന്ന്യാസി ക്രിസ്തീയപള്ളിയിൽ പോയി മുട്ടുകുത്തിനിന്നു് പ്രാർത്ഥനകളിലും ചടങ്ങുകളിലും പങ്കുകൊള്ളുന്നതു് മദ്രാസ്സിലെ ഹിന്ദുക്കളെയും ക്രിസ്ത്യാനികളെയും ഒരുപോലെ അദ്ഭുതപരതന്ത്രരാക്കിയിട്ടുണ്ടാവണം; മതസൗഹാർദ്ദം ആശിക്കുന്ന യഥാർത്ഥഭക്തന്മാരുടെ കണ്ണുകളിൽനിന്നു് ആനന്ദാശ്രുക്കരം പൊഴിഞ്ഞിട്ടുമുണ്ടാവണം.

ശ്രീ രാമകൃഷ്ണാനന്ദസ്വാമികരം വേണ്ടിവന്നാൽപ്രസംഗിക്കാറുണ്ടെങ്കിലും വലിയ പ്രാസംഗികനായിരുന്നില്ല. എന്നാൽ ആത്മാർത്ഥതയും അഗാധപാണ്ഡിത്യവും ഒത്തിണങ്ങിയ ആ വാക്കുകളുടെ ഗാംഭീര്യവും മാധുര്യവും ഒന്നു വേറെ തന്നെ ആയിരുന്നു. ആ പ്രവചനം കേരംക്കുവാൻ ധാരാളം ആളുകളും കൂടുമായിരുന്നു. ഇനി ആരും ഇല്ലെങ്കിൽതന്നെയും തന്റെ കടമ നിറവേററുന്ന കാര്യത്തിൽ അദ്ദേഹം വീഴ്ച വരുത്തിയിരുന്നില്ല. ഒരിക്കൽ അതു സംഭവിക്കുകയും ചെയ്തു. ഒരു ദിവസം ക്ലാസ്സിനു് ആരും വന്നില്ല.എന്നാൽ പതിവുപോലെ ക്ലാസ്സിൽ ചെന്നു് അദ്ദേഹം പാഠം എടുത്തു. അദ്ദേഹം പറയുന്നു: 'ഞാൻ ആരുടേയും ഗുരുവല്ല; എനിക്കു് ശിഷ്യന്മാരും ഇല്ല. ഭഗവാനെക്കുറിച്ചും മതത്തെക്കുറിച്ചും പറയേണ്ടതു് എന്റെ ചുമതലയാണു്– കേരംക്കാൻ ആളുണ്ടെങ്കിലും ഇല്ലെങ്കിലും!' പെട്ടെന്നു് ഉത്തരം പറയുവാൻ വിഷമമുള്ള പ്രശ്നങ്ങരംക്കു് ലളിതമായ ഭാഷയിൽ ഉത്തരം കൊടുക്കാനുള്ള അദ്ദേഹത്തിന്റെ കഴിവു് ഒന്നു പ്രത്യേകമായിരുന്നു. രാഷ്ട്രനീതി, മതം, ഭൗതികശാസ്ത്രം ഇവയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ അഭിപ്രായങ്ങരം പ്രത്യേകം ശ്രദ്ധേയങ്ങളാണു്. അദ്ദേഹം പറയുന്നു: 'ഇന്ദ്രിയങ്ങളുടെ സ്വാതന്ത്ര്യമാണു് രാഷ്ട്രീയത; എന്നാൽ മതമാകട്ടെ, ഇന്ദ്രിയങ്ങളുടെ നിയന്ത്രണമാണു്.' ദ്വൈതത്തെക്കുറിച്ചും അദ്വൈതത്തെക്കുറിച്ചും സ്വാമികരം പറയുന്നു: 'ദ്വൈതരീതിയനുസരിച്ചു് പരിപൂർണ്ണതയുടെ മാനദണ്ഡം സുഖമാണു്; അദ്വൈതത്തിലാകട്ടെ സ്വാതന്ത്ര്യമാണു് പൂർണ്ണതയുടെ ആദർശം. ആദ്യത്തേതനുസരിച്ചു്, ഒടുവിൽ സാധകനു് പ്രേമസർവ്വസ്വത്തെ കിട്ടുന്നു; രണ്ടാമത്തേതുകൊണ്ടു്അടിമ യജമാനനാകുന്നു. രണ്ടും ശ്രേഷ്ഠം. ഒരുവനു് തന്റെ ആദർശം മാറേറണ്ട ആവശ്യം ഒരിക്കലും ഇല്ല.' ഇനി സയൻസിനെയും മതത്തെയും കുറിച്ചു്: 'സയൻസ് എന്നു പറഞ്ഞാൽ ബാഹ്യലോകത്തിലുള്ള മനുഷ്യന്റെ പോരാട്ടമാണു്. മതം ആന്തരലോകത്തിലുള്ള പോരാട്ടവും. രണ്ടു പോരാട്ടവും മഹത്താണു്, സംശയമില്ല. എന്നാൽ ഒന്നു് പരാജയത്തിലും മറേറതു് വിജയത്തിലും കലാശിക്കുന്നു. അതാണു് വ്യത്യാസം. സയൻസ് അവസാനിക്കുന്നിടത്തു് മതം ആരംഭിക്കുന്നു.'

തികച്ചും ആദ്ധ്യാത്മികലോകത്തിൽ സഞ്ചരിച്ചിരുന്ന അദ്ദേഹത്തിനു് ഭൗതികമായതെന്തും വിഷതുല്യമായിരുന്നു. ലൗകികകാര്യങ്ങരം കേരംക്കുന്നതുപോലും അസഹ്യം. വർത്തമാനപത്രം ആശ്രമത്തിനുള്ളിൽ കടത്തുവാൻ അദ്ദേഹം അനുവദിച്ചിരുന്നില്ല.

ശ്രീ രാമകൃഷ്ണാനന്ദസ്വാമികളുടെ മഹത്തായ ജീവിതം തെക്കെ ഇന്ത്യയിൽ, വിശേഷിച്ചും മദ്രാസ്സിൽ നവമായ ഒരു ആദ്ധ്യാത്മികചൈതന്യം പരത്തി. വിശ്രമം എന്തെന്നു് അറിയാത്ത ഒരു ജീവിതമായിരുന്നു അതു്. പക്ഷേ ഒന്നും താനാണു് ചെയ്യുന്നതു് എന്നു് അദ്ദേഹം ഭാവിച്ചിരുന്നേ ഇല്ല. എല്ലാം ഭഗവാൻ ചെയ്യുന്നു. ആ മഹാശക്തിയുടെ കൈയിലെ ഒരു ഉപകരണം മാത്രമാണു് താൻ എന്നാണു് സ്വാമികരം തന്നെ കരുതിയിരുന്നതു്. അദ്ദേഹം പറയുന്നു: 'ഒരു തൂലിക വളരെയൊക്കെ എഴുതി

ക്കൂട്ടിയേക്കും. എന്നാൽ അതിൽ തൂലി കയ്ക്കു് അഹങ്കരിക്കാൻ എന്തിരിക്കുന്നു!' അതു് പിടിച്ചിരിക്കുന്ന പുരുഷനാണു് എഴുതുന്നതു്. ആ ആളില്ലെങ്കിൽ തൂലിക നിർജ്ജീവം! അതെ, താനും തന്റെ ഗുരുദേവന്റെ കൈയിലെ ഒരു നിമിത്തംമാത്രം. ആ പരമഗുരു പ്രവർത്തിപ്പിച്ചില്ലെങ്കിൽ താൻ നിർജ്ജീവം!

അവിശ്രമം പ്രയത്നിച്ചതുകൊണ്ടു് അദ്ദേഹത്തിന്റെ ആരോഗ്യം ക്ഷയിച്ചു. രോഗം ക്ഷയമായി പരിണമിച്ചു. മെച്ചമായ ചികിത്സയ്ക്കു വേണ്ടി അദ്ദേഹത്തിനു് കല്ക്കട്ടയിലേയ്ക്കു് പോകേണ്ടിവന്നു. വിദഗ്ദ്ധമായ ചികിത്സ ആരംഭിച്ചു. ശരീരം വേദനകൊണ്ടു പുളയുമ്പോഴും നാവു് എപ്പോഴും അദ്ധ്യാത്മകാര്യങ്ങൾ മാത്രം പറഞ്ഞുകൊണ്ടിരുന്നു. കൂടുതൽ സംസാരിച്ചാൽ രോഗം വർദ്ധിക്കാൻ ഇടയുണ്ടെന്നു് ആരോ പറഞ്ഞപ്പോൾ അദ്ദേഹം പറയുകയാണു്: 'അതെങ്ങനെ? ഞാൻ ഈശ്വരകാര്യങ്ങൾ പറയുന്നു; എല്ലാ വേദനയും എന്നെ വിട്ടു പോകുന്നു. ഞാൻ ശരീരം മറക്കുന്നു.' അദ്ദേഹത്തിന്റെ ഒരു വലിയ ആഗ്രഹമായിരുന്നു അന്ത്യകാലത്തു്, മഹാചാര്യന്മാരുടെ നാടായ തെക്കെ ഇന്ത്യയിൽ വന്നു് ദേഹം ഉപേക്ഷിക്കണമെന്നു്. പക്ഷെ അതു നടന്നില്ല. ഭവരോഗമുക്തനായ ആ മഹാത്മാവിന്റെ ഭൗതികപിണ്ഡത്തെ രോഗമുക്തമാക്കാൻ ഭിഷഗ്വരന്മാർക്കാർക്കും കഴിഞ്ഞില്ല. 1911 ആഗസ്റ്റ് 21-ാംതീയതി അദ്ദേഹം ശരീരം ഉപേക്ഷിച്ചു് പരംപൊരുളിൽ വിലയം പ്രാപിച്ചു. ആ ഭക്തിയും വിശ്വാസവും നമുക്കു വെളിച്ചം തന്നുകൊണ്ടിരിക്കുന്നു.

---

[ജൂലായ് 31-ാം തീയതി ആയിരുന്നു ശ്രീ രാമകൃഷ്ണാനന്ദസ്വാമികളുടെ 107-ാമത്തു ജന്മദിനം.]

---

# സാധനനിഷ്ഠാ

കുട്ടമത്തു് കുന്നിയൂരു് നാരായണക്കുറുപ്പു്

സാധനാമാരഭമാണഃ സംപ്രാപ്യ വിജനസ്ഥലീം
തത്ര സ്ഥിതിം സ്ഥിരാം കൃത്വാ മാനസം സ്വസ്ഥമാവഹേത്.

നോ ചേച്ചു്റാവ്യേഷു ദൃശ്യേഷു നാനാകാര്യേഷു മാനസം
വ്യഗ്രത്വാദാവിലീഭൂതമതീവ കലുഷീഭവേത്.

ത്വരിതം സലിലേ ക്ഷീരം പതിതം വിലയീഭവേത്
വിശുദ്ധാത്തഹി തത്ക്ഷീരാന്നവനീതം സമുദ്ധൃതം.

പുനസ്സന്ന ജലേ യുജ്യാത് കിന്തു തിഷ്ഠേത് ജലോപരി
തദ്വച്ച സാധകഃ സ്വസ്യ ചിത്തം കുര്യാത് സ്ഥിരീകൃതം.

കുത്രചിത് സ്ഥിരമനോഽപി യദ്യത്കാര്യനിവേശിതഃ
ചിത്തം സുശക്തം സ്യാദേവ ഭഗവച്ചിന്തനോചിതം.

സാധകോ ഭക്തിമാൻ ഭൂയാന്നിത്യേന ബഹ്വനിഷ്ഠയാ
തഹ്യേവ സച്ചിദാനന്ദസംപ്രാപ്തിർലഭ്യതേ ഖലു.

യാ ഭർത്തരി സ്യാത്സമ്പൂർണ്ണഭക്തിഃ സൈവ പതിവ്രതാ
സദാ ഭർത്തൃപ്രേമലാഭയുതാ സാ, തദ്വദേവ ഹി.

സാധകസ്യേഷ്ടദേവേഽപി നിഷ്ഠാ ഭവതി ചേത്സദാ
തസ്യ ദർശനലാഭസ്സ്യാദിഷ്ടദേവസ്യ സത്വരം.

# പുസ്തകാഭിപ്രായം

**നിവേദ്യം** (സംസ്കൃതം)

**പേജ്** 28 **വില 1 രൂപ.**

ഗ്രന്ഥകർത്താ: കെ. കേശവൻ നായർ,

എസ്. ആർ. കെ. ജി. വിദ്യാമന്ദിരം

പുറനാട്ടുകര, തൃശ്ശൂർ.

സരസ്വതീദേവിയ്ക്കൊരു നിവേദ്യം സമർപ്പിച്ച്, അത് എത്ര വിഗുണമായാലും വിരസമാണെങ്കിലും സ്വീകരിക്കണമെന്നു കവി ഭക്തിയോടെ അപേക്ഷിയ്ക്കുന്നു.

'വിരസമാണെങ്കിലും' എന്ന കവിയുടെ ഭയം അസ്ഥാനത്താണ്. വിഷയവൈവിദ്ധ്യംകൊണ്ടു സരസതയുണ്ട്, വിഭവസമൃദ്ധിയും. 'വിവിധവും വിശിഷ്ടവുമായ രസം' എന്ന അർത്ഥത്തിലെങ്കിൽ അത് അന്വർത്ഥം തന്നെ.

വ്യാലോലനീലാലകശോഭിരാജത്
താരേശശോഭായുതഗണ്ഡയുഗ്മം
വിഭാതി വാതാലയഗർഭഗേഹേ
തേജഃ കിമപ്യദ്ഭുതമപ്രമേയം.

മുതലായ സ്തുതികളുണ്ട്. അതുപോലെ,

കാലഃ കലിമയോ യസ്മിൻ
വിദ്യാ മാവോമയീ നൃണാം
ഗുരവോ ലഘവോ ജാതാഃ
കേരളേഷു വിശേഷതഃ.

എന്നും മററുമുള്ള ഫലിതവും യാഥാർത്ഥ്യവും നിറഞ്ഞ ശ്ലോകങ്ങൾ ആരെയും ചിരിപ്പിക്കയും ചിന്തിപ്പിക്കയും ചെയ്യും. ശ്രീരാമകൃഷ്ണപഞ്ചകം, ഭാരതീയപ്രതിജ്ഞാ, ഗുരുപ്രണാമം, ശ്രീകൃഷ്ണസ്തവം, പ്രഭാതസൂര്യൻ, വാല്മീകിദശകം, ദുഷ്യന്താനുതാപം മുതലായവയാണ് നിവേദ്യത്തിലെ ഇതരസുപ്രധാനവിഭവങ്ങൾ.

സംസ്കൃതം മൃതഭാഷയാണെന്ന ധാരണ നീക്കി അതു മൃതസഞ്ജീവിനിയാണെന്നു തെളിയിക്കാൻ ഇത്തരം നൂതനസംസ്കൃതഗ്രന്ഥങ്ങൾ വളരെ ഉപകരിയ്ക്കും. അതിനാൽ ഇനിയും ഇതുപോലുള്ള നിവേദ്യങ്ങൾ ഒരുക്കി സാഹിതീദേവിയ്ക്ക് അർപ്പിയ്ക്കുവാൻ വേണ്ട ആയുരാരോഗ്യസൗഖ്യാദികൾ ശ്രീ കേശവൻനായർക്ക് നേരുന്നു. ഈ വിശിഷ്ടനിവേദ്യം ആസ്വദിച്ചാനന്ദിക്കാൻ ഭാവുകന്മാരെ ആമന്ത്രണം ചെയ്തുകൊള്ളുന്നു. തുടർന്നുള്ള നിവേദ്യത്തിനു വിഭവങ്ങൾ മേൽക്കുമേൽ സമൃദ്ധമായ് ഭവിക്കട്ടെ എന്നാശംസിക്കുകയും ചെയ്യുന്നു.

എ. സി.

# വാർത്തകൾ

## ശ്രീ ശാരദാസംഘം, എറണാകുളം

എറണാകുളത്ത് ശ്രീ ശാരദാസംഘം പ്രവർത്തിക്കുവാൻ തുടങ്ങിയിട്ട് നാലു കൊല്ലമായി. സ്ത്രീകളുടേയും കുട്ടികളുടേയും ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കുക എന്നതാണ് സംഘത്തിന്റെ ഉദ്ദേശം. കഴിഞ്ഞ കൊല്ലം മൂന്ന് അനാഥപ്പെൺകുട്ടികളെ സംഘത്തിന്റെ ആഭിമുഖ്യത്തിൽ തൃശ്ശൂർ ശ്രീശാരദാമന്ദിരത്തിൽ താമസിപ്പിച്ച് പഠിപ്പിച്ചുവന്നു. സ്ഥലത്തെ ഉദാരമതികളായ സുഹൃത്തുക്കളുടെ സഹായംകൊണ്ടാണ് അവരുടെ ചെലവു നടന്നുപോരുന്നത്.

എല്ലാ മാസവും ആദ്യത്തെ ശനിയാഴ്ച സംഘത്തിന്റെ ഭജന പതിവായി നടന്നുവരുന്നുണ്ട്. ഭജനയ്ക്കു പുറമേ ശ്രീശാരദാദേവിയുടെ ജീവിതചരിത്രമോ സൂക്തങ്ങളോ വായിക്കുകയും ചെയ്യുന്നുണ്ട്. മൂന്നു നാലു് അന്തർയോഗങ്ങൾ നടത്തുവാനും സംഘത്തിന് സൗകര്യപ്പെട്ടു. ഈ അന്തർയോഗങ്ങളിൽ തൃശ്ശൂർ ശാരദാമന്ദിരത്തിലെ പ്രവ്രാജിക ധീരാപ്രാണയും പ്രവ്രാജിക അജയാപ്രാണയും പങ്കെടുത്തിരുന്നു. സംഘത്തിന് സ്വന്തമായി ഒരു സ്ഥലമില്ലാത്തതുകൊണ്ട് ഈവക പരിപാടികൾ ഓരോ അംഗങ്ങളുടെ വീടുകളിൽവെച്ചാണ് നടത്തിവരുന്നത്. ശ്രീരാമകൃഷ്ണമിഷ്യനിലെ പ്രമുഖസന്ന്യാസിമാർ വരുമ്പോൾ സംഘത്തിന്റെ ആഭിമുഖ്യത്തിൽ പ്രഭാഷണങ്ങളും നടത്തിവരുന്നുണ്ട്. സംഘത്തിന്റെ എല്ലാ പരിപാടികളിലും സ്ത്രീപുരുഷഭേദമെന്യെ എല്ലാവർക്കും പങ്കെടുക്കാവുന്നതാണ്.

### അന്തര്യോഗം:

**തൃശ്ശൂർ:** പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ചു നടത്തിവരാറുള്ള ഏകദിന അന്തര്യോഗം ഈ മാസം 9—ാംനു- നടത്തപ്പെടുന്നതാണ്.

### തിരുവനന്തപുരം:

നെട്ടയം ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് മാസംതോറും നടത്തിവരാറുള്ള അന്തര്യോഗം ഈ മാസം 9—ാംനു- വൈകുന്നേരം നാലുമണിമുതൽ നടത്തപ്പെടുന്നതാണ്.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 55 | 1970 സെപ്തംബർ | ലക്കം 9 |
| --- | --- | --- |

## അമൃതവാണി

ശിഷ്യൻ: സ്വാമിൻ, തീർത്ഥാദിസ്ഥാനങ്ങൾക്ക വിശേഷമഹിമയുള്ളതായി ശാസ്ത്രങ്ങൾ പറയുന്നു. ഇതെത്രത്തോളം സത്യമാണ്?

സ്വാമിജി: സമഗ്രബ്രഹ്മാണ്ഡവും നിത്യമായ ആത്മവസ്തുവിൻെറ, ഈശ്വരൻെറ, വിരാട്ശരീരമാണെന്നിരിയ്ക്കെ, ചില സ്ഥാനങ്ങൾക്ക മാഹാത്മ്യവിശേഷമുണ്ടാകുന്നതിൽ ആശ്ചര്യമെന്തുള്ളൂ? ചിലേടങ്ങളിൽ സ്വതേയും ചിലേടങ്ങളിൽ ശ്രദ്ധാസമ്പന്നമായ മാനവമനസ്സിൻെറ തീവ്രവ്യാകുലതയുടെ ഫലമായും, ഈശ്വരൻെറ വിശേഷവിലാസം സംഭവിക്കുന്നു. സാധാരണജനങ്ങൾ ആകാംക്ഷയോടെ ഈവക സ്ഥാനങ്ങൾ സന്ദർശിച്ചാൽ തനിയേ ഫലം ലഭിയ്ക്കും. അതിനാൽ തീർത്ഥസേവമൂലം കാലക്രമത്തിൽ ആത്മവികാസം സാധിയ്ക്കാം. എന്നാലിതു ദൃഢമായി ധരിച്ചോളൂ: മനുഷ്യശരീരത്തെക്കാൾ ശ്രേഷ്ഠമായ തീർത്ഥമൊന്നുമില്ല. ഈ ജഗന്നാഥക്ഷേത്രത്തിലെ രഥവും ഈ ശരീരത്തിൻെറ ഒരു സ്ഥൂലരൂപം മാത്രം. നീ വായിച്ചിട്ടില്ലേ, 'ആത്മാനം രഥിനം വിദ്ധി' – ആത്മാവിനെ തേരാളിയെന്നറിഞ്ഞാലും എന്നൊക്കെ? 'മദ്ധ്യേ വാമനമാസീനം വിശ്വേ ദേവാ ഉപാസതേ', ഈ ശരീരാന്തർവർത്തിയും വാമനമൂർത്തിയുമായ പരമാത്മാവിനെ സകല ദേവന്മാരും ഉപാസിക്കുന്നു. ഈ വാമനരൂപിയായ ആത്മവസ്തുവിൻെറ ദർശനമാണ് ശരിയായ ജഗന്നാഥദർശനം. 'രഥേ ച വാമനം ദൃഷ്ട്വാ പുനർജ്ജന്മ ന വിദ്യതേ' – രഥത്തിൽ വാഴുന്ന വാമനനെ കണ്ടാൽ പിന്നെ പിറവിയില്ല, എന്ന ചൊല്ലിൻെറ അർത്ഥമിതാണ്: നിന്നുള്ളിൽ കുടികൊള്ളുന്ന ആ ആത്മവസ്തുവിനെ കാണാൻ കഴിഞ്ഞാൽപ്പിന്നെ പുനർജ്ജന്മമുണ്ടാവില്ല. മരംകൊണ്ടുണ്ടാക്കിയ തേരിലെ തേവരുടെ തിടമ്പ് കണ്ടാൽ ജീവനു മുക്തി കിട്ടുമെങ്കിൽ ആണ്ടുതോറും കോടിക്കണക്കിനാളുകൾക്ക് മുക്തി കിട്ടണമല്ലോ! അതും തീവണ്ടിയിൽ പോകാൻ സൗകര്യമുള്ള ഇക്കാലത്ത് പ്രത്യേകിച്ചും! എന്നാൽ ശ്രീജഗന്നാഥനെസ്സംബന്ധിച്ച് സാധാരണ ഭക്തന്മാർക്കുള്ള വിശ്വാസത്തെക്കുറിച്ച് 'അതൊന്നും സാരമില്ല, ഒക്കെ വെറുതെ,' എന്നൊന്നും ഞാൻ പറയില്ല. ആ വിഗ്രഹത്തെ അവലംബിച്ച് പടിപടിയായി ഉയർന്നുപോകുന്ന ചിലരുണ്ട്. അതുകൊണ്ട് ആ മൂർത്തിയിൽ ഭഗവാൻെറ ഒരു വിശേഷശക്തി പ്രകാശിക്കുന്നുണ്ടെന്ന കാര്യത്തിൽസന്ദേഹമില്ല.

വിവേകാനന്ദസാഹിത്യസർവ്വസ്വം 6-ാം ഭാഗം, പേജ് 90.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

പടിഞ്ഞാറൻ രാജ്യങ്ങളിൽനിന്ന് പാശ്ചാത്യശിഷ്യരോടുകൂടി കല്കത്തയിൽ എത്തിച്ചേർന്ന വിവേകാനന്ദസ്വാമികൾ ഡാർജീലിങ്ങിലേയ്ക്കു യാത്രതിരിച്ചതോടെ ലാട്ടുമഹാരാജ് ബലരാമമന്ദിരത്തിൽ താമസിക്കാനെത്തി. ഡാർജീലിങ്ങിൽനിന്നു മടങ്ങിവന്നയുടനെ വിവേകാനന്ദസ്വാമികൾ രാമകൃഷ്ണമിഷൻ സ്ഥാപിച്ചു. പക്ഷെ ബലരാമമന്ദിരത്തിൽവെച്ച് ആ സംഭവം നടക്കുന്ന സമയത്ത് ലാട്ടുമഹാരാജ് അവിടെ സന്നിഹിതനായിരുന്നില്ല. ഈ മിഷൻ സ്ഥാപനത്തെച്ചൊല്ലി സന്ന്യാസിസഹോദരന്മാർ തമ്മിൽ വളരെയധികം വാഗ്വാദങ്ങളും വഴക്കുകളും നടക്കുകയുണ്ടായി. അതേപ്പററി ലാട്ടുമഹാരാജ്‌തന്നെ ഒരിക്കൽ വിസ്തരിച്ചു പറഞ്ഞതു് ഇങ്ങനെയാണ്: ''ഒരു ദിവസം യോഗിൻ സ്വാമിജിയോടു പറഞ്ഞു: 'മീററിങ്ങുകൾ വിളിച്ചുകൂട്ടുക, വലിയ വലിയ പ്രസംഗങ്ങൾ ചെയ്യുക, മററുള്ളവക്ക് താൻ സേവനങ്ങൾ ചെയ്യും എന്നഭിമാനിക്കുക—ഇതൊക്കെ വിദേശീയരുടെ ചിന്താരീതിയാണ്. ഗുരുദേവന്റെ ഉപദേശങ്ങളൊക്കെ ഇത്തരത്തിലായിരുന്നോ?' അത്യന്തം ഗംഭീരസ്വരത്തിൽ സ്വാമിജി അതിനു മറുപടിനൽകി,'ഓഹോ, ആട്ടെ,ഇതൊന്നും ഗുരുദേവന്റെ ചിന്താരീതിക്കനുസരിച്ചല്ലെന്നു താനെങ്ങനെ മനസ്സിലാക്കി? അനന്തഭാവങ്ങളോടുകൂടിയ ഗുരുദേവനെ നിങ്ങളൊക്കെക്കൂടി നിങ്ങളുടെ ആ ഇടുങ്ങിയ ബുദ്ധിയ്ക്കുള്ളിൽ കുരുക്കിനിർത്താൻ പോകയാണെന്നു തോന്നുന്നല്ലൊ. ഏയ്, പക്ഷെ അതു് നടക്കാൻപോകുന്നില്ല. ഞാനാകുരുക്കു തല്ലിത്തകർത്തു് ഗുരുദേവന്റെ ഭാവങ്ങളെ ഈ ലോകത്തിലാകമാനം വിതറിവിടും. അദ്ദേഹത്തിന്റെ ആരാധന ഈ ഭൂമിയിലെങ്ങും പ്രചരിപ്പിക്കണമെന്ന് അദ്ദേഹമെന്നോടു് ഒരിക്കലും ആവശ്യപ്പെട്ടിട്ടില്ല. ധ്യാനം, ധാരണ എന്നിവയെ സംബന്ധിച്ച് അദ്ദേഹം നമുക്ക് തന്നിട്ടുള്ള ഉന്നതാദർശങ്ങളെ സ്വയം ജീവിതത്തിൽ ഉപലബ്ധിവരുത്തിയതിനുശേഷം ഈ ലോകത്തിനു പഠിപ്പിച്ചുകൊടുക്കേണ്ടതു് നമ്മുടെ കർത്തവ്യമാണ്. ഞാനിനിയിപ്പോൾ പുത്തനായിട്ടൊരു സംഘം രൂപീകരിക്കാനാണ് പുറപ്പാട് എന്നാണോ നിങ്ങൾ ഒക്കെ വിചാരിച്ചുവെച്ചിട്ടുള്ളതു്? എന്നാൽ അതു് ശരിയല്ല. ഗുരുദേവന്റെ ആ പാവനപാദപത്മങ്ങളിൽ ആശ്രയം ലഭിച്ച നമ്മൾ വളരെ ധന്യരാണ്. അദ്ദേഹത്തിന്റെ ഭാവസമൂഹത്തെ ലോകത്തിൽ വിതരണം ചെയ്യുന്നതിനുവേണ്ടി മാത്രം ഇവിടെ വന്നു് പിറന്നിട്ടുള്ളവരാണ് നാമെല്ലാവരും. ഒന്നോർത്തോളൂ – ഗുരുദേവന്റെ കാരുണ്യം നിരവധി പ്രാവശ്യം അനുഭവിച്ചിട്ടുള്ളവനാണ് ഞാൻ – എന്റെ തൊട്ടുപിന്നിൽനിന്നുകൊണ്ട് എന്നെക്കൊണ്ട് ഇതോരോന്നും ചെയ്യിക്കുകയാണെന്ന് എത്രയോ തവണ ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ്. തിന്നാനൊന്നും കിട്ടാതെ മരച്ചുവട്ടിൽ വീണുകിടക്കുമ്പോൾ, ഒരു കൗപീനത്തിനു വേണ്ടത്ര തുണിപോലും ഇല്ലാതെ ഞാൻ കിടന്നു വലഞ്ഞപ്പോൾ, ഒരൊററ പൈസ കൈയ്യിലില്ലാതിരുന്നിട്ടും പടിഞ്ഞാറൻദേശത്തേയ്ക്കു പോകാനുള്ള തീരുമാനം എടുക്കുമ്പോൾ— ഈവക സന്ദർഭങ്ങളിലൊക്കെ അദ്ദേഹത്തിന്റെ കാരുണ്യം ഒന്നുകൊണ്ടുമാത്രം ചെല്ലുന്നിടത്തൊക്കെ എനിക്കു് സഹായം വേണ്ടുവോളം കിട്ടിവന്നു എന്നതു് ഞാൻ അനുഭവിച്ചറിഞ്ഞ ഒരു വസ്തുതയാണ്. ഇതെല്ലാം കടന്നുവന്ന ഈ വിവേകാനന്ദനെ ഒരു നോക്കു് കണ്ണുനിറയെ കാണാൻ കൊതിച്ചുകൊണ്ടു് റോഡിന്റെ രണ്ടരികിലും തിക്കിത്തിരക്കി അണിയണിയായി കാത്തുനിന്നിരുന്ന പടിഞ്ഞാറൻദേശങ്ങളിലെ സ്ത്രീപുരുഷന്മാരുടെ ആർത്തിരമ്പുന്ന ജനസമുദ്രം കണ്ടിട്ടു് മദോന്മത്തനായി തലതിരിഞ്ഞു പോകാതെ ഞാൻ ഗുരുദേവന്റെ കൃപാലേശത്താൽ നിലയ്ക്കുനിന്നു. ഗുരുവിന്റെ ഇച്ഛകൊണ്ടു് നിഷ്പ്രയാസം തിരിയുന്നേടത്തെല്ലാം എനിക്കു് പരിപൂർണ്ണവിജയം മാത്രമേ കൈയ്‌വന്നിട്ടുള്ളു. ഇനിയത്തെ പരിപാടി ഈ നാടിനുവേണ്ടി വല്ലതും ചെയ്യുക എന്നതാണ്. തന്റെ മനസ്സിൽ കിടന്നു പരക്കംപായുന്ന ഈ സംശയ

ങ്ങളെയൊക്കെ വലിച്ചു പുറത്തിട്ടിട്ടു് വന്നു എന്നെ ഇക്കാര്യത്തിൽ സഹായിക്കാൻ; നോക്കിക്കോളൂ, അദ്ദേഹത്തിന്റെ കാരുണ്യത്താൽ സകലർക്കും ശ്രേയസ്സുണ്ടാകും.' അതു കേട്ടപ്പോൾ യോഗിൻ പറഞ്ഞു, ' അല്ലെങ്കിലും, ഞങ്ങളെന്നും നിങ്ങൾ പറഞ്ഞതു് അതേപടി അനുസരിക്കാറുണ്ടല്ലൊ. എന്തൊക്കെയായിരുന്നാലും, ഇടയ്ക്കു് മനസ്സിനൊരിളക്കം – ഗുരുദേവന്റെ ഉപദേശങ്ങൾ ആകപ്പാടെ വേഷം ഒന്നു മാറി വരുന്നുണ്ടോ എന്നു്. ചിലപ്പോൾ തോന്നും അദ്ദേഹത്തിന്റെ വാക്കുകളിൽനിന്നു് നീങ്ങിനീങ്ങി എങ്ങോ ചെന്നെത്തിപ്പോയി എന്നു്. അതൊക്കെ കാരണം സൂക്ഷിക്കണേ എന്നു് ഞാനൊന്നു പറഞ്ഞുവെച്ചു എന്നു മാത്രം.' ഉടനെ സ്വാമിജി: 'നിങ്ങളൊക്കെ അദ്ദേഹത്തെ എത്രമാത്രം മനസ്സിലാക്കിവെച്ചിട്ടുണ്ടോ അദ്ദേഹം അത്രത്തോളം മാത്രമല്ല വാസ്തവത്തിൽ എന്നതാണു് സ്ഥിതി. അദ്ദേഹത്തിന്റെ ലീല അത്യത്ഭുതമാണു്, ചിന്താധാരയോ അസംഖ്യവും. അദ്ദേഹത്തെ മനസ്സിലാക്കുക ആർക്കും പററാത്ത കാര്യമാണു്. അദ്ദേഹത്തിനു സമൻ അദ്ദേഹംമാത്രമേയുള്ളു. ഗുരുദേവന്റെ അനന്തവും അതിരില്ലാത്തതുമായ ഭാവങ്ങൾക്കു് ഒരു അളവില്ല. അദ്ദേഹമൊന്നു് വിചാരിച്ചാൽ മതി ഒരൊററ കടാക്ഷത്തിൽനിന്നു് ലക്ഷക്കണക്കിനു് വിവേകാനന്ദന്മാർ ജന്മമെടുത്തു വരും. ഞാനദ്ദേഹത്തിന്റെ കാര്യം ഒന്നും ചെയ്യാൻ പോകുന്നില്ല എന്നും പറഞ്ഞു് എനിക്കൊരിടത്തു് കുത്തിയിരിക്കാൻ പററുമെന്നു തോന്നുന്നുണ്ടോ ? ഹും, എന്നിൽക്കൂടി ആ കാര്യം നടത്തിയെടുക്കണമെന്നു് അദ്ദേഹം തീരുമാനിച്ചുവെച്ചിട്ടുണ്ടു് എന്നു വരട്ടെ – എനിക്കു പിന്നെ എന്തു ചെയ്യാനൊക്കും ചങ്ങാതീ, ഒന്നു പറയൂ.' യോഗിനുമായി സ്വാമിജി ഇതൊക്കെ സംസാരിക്കാനിടയായതുമൂലം എന്റേയും കണ്ണു തുറന്നു. ഞാൻ വിചാരിച്ചു, ശരിയാണു്,ട്ടോ! അനന്തമതം, അനന്തപഥം! നമുക്കു് അദ്ദേഹത്തെക്കുറിച്ചു് എന്തറിയാം ? വല്ലതും മനസ്സിലാക്കിയിട്ടുണ്ടോ ? വിവേകാനന്ദൻ മനസ്സിലാക്കിയിട്ടുണ്ടു്; അതല്ലെ നമ്മളെയൊക്കെ പറഞ്ഞു മനസ്സിലാക്കിത്തരുന്നതു്. അതുകൊണ്ടായിരിക്കണം ശ്രീഗുരുമഹാരാജ് പറഞ്ഞുവെച്ചിട്ടുപോയതു് – 'അവനെ ഞാൻ എന്റെ കാര്യങ്ങൾ നടത്തിക്കാൻവേണ്ടി പിടിച്ചു വലിച്ചുകൊണ്ടുവന്നതാണു്,' എന്നു്. അദ്ദേഹത്തിന്റെ ചിന്താധാരയെ ഈ ലോകത്തെങ്ങും പ്രചരിപ്പിക്കാൻവേണ്ടി മാത്രമാണല്ലൊ അല്ലെ അദ്ദേഹം അയാളെ ഇവിടെ നിർത്തിയിട്ടു പോയതു്! ഇങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കെ പെട്ടെന്നദ്ദേഹത്തിന്റെ ആ വാചകം ഓർമ്മവന്നു, 'ഏയ്! മററു സർവ്വപേരെയും ഞാൻ കാണുന്നതെങ്ങനെയാണു്,ചിലരു് വെറും മിന്നാമിനുങ്ങു്, വേറെ ചിലരു് ഒരു വലിയ വിളക്കു്, മററു ചിലരു് ഏറി വന്നാൽ ഒരു നക്ഷത്രം. പക്ഷെ എന്റെ നരനുണ്ടല്ലൊ, അവനാണെന്റെ സൂര്യൻ. അവന്റെ മുമ്പിൽ പെടുമ്പോഴുണ്ടല്ലൊ മററു സകലരും മങ്ങി മങ്ങിയങ്ങു് ഇല്ലാതായിത്തീരുന്നു,' എന്നു്. കാര്യം ഇങ്ങനെയൊക്കെ ഇരുന്നാലും ഞാനൊരു ദിവസം സ്വാമിജിയോടു് പറഞ്ഞു: 'സഹോദരാ, ഇത്രയ്ക്കൊക്കെ ബഹളം വേണോ ? ഈവക ഇടപാടുകൾ ധ്യാനത്തേയും ധാരണയേയും ഒക്കെ ആട്ടിപ്പായിക്കില്ലെ ?' ലൊറേൻ അതു കേട്ടപ്പോൾ ഉറക്കെയൊന്നു് ചിരിച്ചിട്ടു പറഞ്ഞു: 'ഇക്കണ്ട ബഹളമൊക്കെ ഞാൻ വലിച്ചുകൊണ്ടുവരുന്നതെന്തിനാണെന്നു് തനിക്കു് മനസ്സിലാക്കാൻ പററുമോ അതിനു് ? താൻ മഹാമണ്ടനാണു്, ഗുരുവിനു് ശരിക്കും ചേർന്ന ശിഷ്യൻ. പ്രഹ്ലാദനേപ്പോലെ ''ക'' എന്നു് കേൾക്കുമ്പോഴേയ്ക്കും തുടങ്ങി വിതുമ്പി വിതുമ്പിക്കരയാൻ. നിങ്ങളൊക്കെ ഭക്തന്മാരല്ലെ, ഭക്തന്മാരു്! നിങ്ങളെപ്പോലുള്ളവർക്കുണ്ടോ ഇതൊക്കെ മനസ്സിലാക്കാൻ പററുന്നു! നിങ്ങൾക്കു് മുലകുടിക്കുന്ന കുഞ്ഞുങ്ങളെപ്പോലെ മൂക്കൊലിപ്പിച്ചു് കരയാൻ മാത്രമറിയാം. തന്നേപ്പോലുള്ള കൂട്ടരു് കരുതിവെച്ചിരിക്കുന്നതു് ഇതുകൊണ്ടൊക്കെത്തന്നെ മോക്ഷം സമ്പാദിച്ചെടുക്കാമെന്നല്ലെ ? ഇനി ആ അവസാന നിമിഷം വരുമ്പൊ അദ്ദേഹം നേരിട്ടു വന്നു് കൈയ് പിടിച്ചല്ലെ വൈകുണ്ഠത്തിലേയ്ക്കു കൊണ്ടുപോവുക! എന്നിട്ടൊ അവിടെ ചെന്നുകിട്ടിയാലൊ, ഹാ! ഒരു രസിക്കലുണ്ടു് സുഖത്തിലങ്ങനെ മുഴുകി,ഹൊ!– ഇതൊക്കെയല്ലെ നിങ്ങളു് തീരുമാനിച്ചുവെച്ചിട്ടുള്ളതു് ? ആ സ്ഥാനത്തു് ഇവിടെയൊ! ജ്ഞാനവിചാരം, ലോകശിക്ഷണം, ആർത്തന്മാരെയും അനാഥരേയും സേവിക്കുക ഈവകയൊക്കെ

ചെയ്യുന്ന കൂട്ടരോ, പോവുമവർ നേരെ നരകത്തിലേയ്ക്ക്. എന്താ കാരണം? ഇതൊക്കെ മായയല്ലെ, വെറും മായ! അന്യക്ക് ഗുണം ചെയ്യുക എന്നതു് ആവശ്യമില്ലാത്തൊരു പാഴ്‌വേലയാണ്, ഒരു സൈ്വരക്കേട്! ഇതുകൊണ്ടൊന്നും ഭഗവാനെ കേറിപിടിക്കാനൊക്കില്ല. ഇതൊക്കെയല്ലെ നിങ്ങളുടെ വാദം? കേട്ടാൽ തോന്നും ഈ ഭഗവാനെ പിടിക്കുക എന്നു പറയുന്നതു് ദാ ആ കൈയ്യൊന്നു് നീട്ടിയാൽ സാധിക്കാനുള്ളതേയുള്ളൂ, അത്രയ്ക്കെളുപ്പമാണെന്നു്! ദേ മിണ്ടിയാൽ മതി കിട്ടിപ്പോയി ഭഗവാനെ! ഒരു പടം എവിടന്നെങ്ങാനും തേടിപ്പിടിച്ചു കൊണ്ടുവന്നുവെച്ച് അഞ്ചാറു പൂവ് അതിൽ എറിഞ്ഞു് ഒരു പൂജ നടത്തി എന്നു വരുത്തിയാൽ മതി, അതാ വന്നിരുന്നുകഴിഞ്ഞു ഈശ്വരൻ കൈയ്യുള്ളിൽ! ഏയ്, എന്തുപറയുന്നു?' ഇതൊക്കെ കേട്ടതോടെ ഞാൻ വായും പൊളിച്ചങ്ങടിരുന്നുപോയി. ഞാൻ പറഞ്ഞുവരാൻ ശ്രമിച്ച കാര്യം കുറച്ചൊന്നു് വളച്ചൊടിച്ചുകൊണ്ടു് വേറൊരു സന്ന്യാസിസഹോദരൻ വാദം തുടരാനൊന്നു് ഭാവിച്ചില്ലെ,വിവേകാനന്ദനു് കയറി ചൂടു്; ആവേശത്തോടുകൂടി തുടങ്ങി ഒരു മഹാപ്രവാഹം: 'എന്താ, ഹേ! നിങ്ങളീ ഭക്തി ഭക്തി എന്നും പറഞ്ഞു് നടക്കണില്ലെ അതൊക്കെ വെറും ഭോഷ്ക്കാണ്, ശുദ്ധമേ വിഡ്ഢിത്തം! മനുഷ്യൻ അതുവഴി ദുർബ്ബലനാവുകയേ ഉള്ളൂ. നിങ്ങളുടെ ഇത്തരം ഭക്തി ആർക്കു വേണം, ഹേ? വെറും സ്വാർത്ഥികളെപ്പോലെ സ്വന്തം മുക്തിയെ മാത്രം ലാക്കാക്കി ഇരിക്കുന്ന ഭക്തി, അന്യനൊരുത്തന്റെ സങ്കടത്തിൽ ലേശംപോലും മനസ്സലിയാത്ത ഭക്തി, അത്തരം ഭക്തിയിൽ എനിക്കു എള്ളോളം വിശ്വാസമില്ല. മറ്റൊരുവനെ പൗരുഷമുള്ളവനാക്കിത്തീർക്കാൻവേണ്ടി ചിരിച്ചുകൊണ്ടു് ഒരായിരം തവണ നരകത്തിലേയ്ക്ക് പോവാൻ ഞാൻ ഒരുക്കമാണ്;എന്നാലും നിങ്ങളുടെ ഈ കാണുന്ന ഭക്തിമുക്തിയൊന്നും എനിക്കു് വേണ്ട; വേണ്ടേ വേണ്ട. അത്തരം മുക്തി അങ്ങനെതന്നെ എന്റെ കൈയ്യിൽ വെച്ചു തന്നാലും ഞാൻ സ്വീകരിക്കാൻ തയ്യാറില്ല. രാമകൃഷ്ണൻതന്നെ ഇത്തരം മുക്തിയുടെ കാര്യം പറഞ്ഞു വന്നാലും ആ രാമകൃഷ്ണന്റേം വാക്കൊന്നും ഞാൻ കേൾക്കില്ലാ, മനസ്സിലാവുണുണ്ടോ? ഹൊ! നിങ്ങളുടെ ഈ ഭക്തി മുക്തികളെ ഞാനൊരു ദിവസം ആവശ്യപ്പെട്ടു എന്നും പറഞ്ഞു് അദ്ദേഹം (ഗുരുദേവൻ) എന്നെ 'ഹീനബുദ്ധി, സ്വാർത്ഥി' എന്നു് എന്തൊക്കെ പറഞ്ഞാണെന്നോ ശാസിച്ചതു്? എനിക്കിക്കഥയൊക്കെ ഏതെങ്കിലും കാലത്തു് മറക്കാൻ പററുമോ? അദ്ദേഹമെന്നെ പഠിപ്പിച്ച അതേ രീതിയിൽ പ്രവർത്തിക്കാനാണ് ഞാൻ തീരുമാനമെടുത്തിട്ടുള്ളതു്. സ്വന്തം മോചനത്തെ കൈപ്പററാൻ മുതിരാതെ അന്യരെ സേവിക്കാൻ ഒരുങ്ങി ഇറങ്ങുന്ന ഏതൊരുവന്റേയും ദാസനാണ് ഞാൻ.' ഇതും പറഞ്ഞു് വിവേകാനന്ദൻ പൊട്ടിക്കരഞ്ഞുകൊണ്ടു് മുറി വിട്ടിറങ്ങിപ്പോയി. എനിക്കാണെങ്കിലോ വലിയ സങ്കടമായി-കഷ്ടം, ഞാനെന്തിനാണീ വിവേകാനന്ദന്റെയടുത്തു് ഇതൊക്കെ ചെന്നു വിളമ്പിയതു്? അയാളെയല്ലെ ഗുരുദേവൻ എല്ലാവരുടേയും 'ലീഡറാ'ക്കി നിശ്ചയിച്ചു തന്നിട്ടുള്ളതു്? അദ്ദേഹം പറഞ്ഞതെന്തും അക്ഷരംപ്രതി അനുസരിച്ചു് പ്രവർത്തിക്കുക-ഇതല്ലെ ഞാനും മററുള്ളവരും ചെയ്യേണ്ടതുള്ളൂ? ഇനി ഒരിക്കൽ ഞാനായിട്ടു് അദ്ദേഹത്തിന്റെയടുത്തു് ഒരു തർക്കത്തിനു് ഇടവരുത്തില്ല; ഞാനൊരു പ്രതിജ്ഞ തന്നെ എടുത്തു, മനസ്സിലായോ? അതിനുശേഷം പിന്നൊരു നേരത്തു് അദ്ദേഹത്തെ ഒററയ്ക്കു് കിട്ടിയപ്പോൾ ഞാൻ പറഞ്ഞു, 'സഹോദരാ, ഞാനൊരു പമ്പരവിഡ്ഢിയാണ്, മഹാമൂഢൻ. ഞാനേതാണ്ടു് പറഞ്ഞു എന്നുവെച്ചു് അലോഗ്യം തോന്നരുതു് ട്ടോ?' അപ്പോൾ സ്വാമിജി പറഞ്ഞു: 'ഇക്കണ്ട കോലാഹലങ്ങളൊക്കെ ഞാൻ കാട്ടിക്കൂട്ടുന്നതെന്തിനാണെന്നു് മനസ്സിലായോ? തനിക്കോ എനിക്കോ വല്ല ഗുണവും വരാൻ വേണ്ടിയല്ല ഇതൊന്നും. നമ്മുടെ കാലശേഷം വരുന്നവരെ ഉദ്ദേശിച്ചാണിതൊക്കെ. നമ്മളീ ജീവിതത്തിൽ അനുഭവിച്ച കഷ്ടപ്പാടൊന്നും നമുക്കുശേഷം വരുന്നവർക്കു് അനുഭവിക്കാനിടവരരുതെന്നു് കരുതിയാണ് ഈ ഘോഷമെല്ലാം ഞാൻ വരുത്തിക്കൂട്ടുന്നതു്. ഇവിടെ വരാൻ ഒക്കുന്നവർക്കു് യാതൊരു ബുദ്ധിമുട്ടും കൂടാതെ ആഹാരം കഴിച്ചു് നിശ്ചിന്തമനസ്സരായി ജപധ്യാനാദികൾ ചെയ്തു ജീവിക്കാൻ പററണം; സർവ്വദാ സത്കർമ്മങ്ങളിലും സച്ചിന്തയിലും സത്സംഗത്തിലും മുഴുകി അവർക്കു് കഴിയുമാറാവണം എന്നൊരൊററ ഉദ്ദേശ്യം സാധിക്കു

ന്നതിനുള്ള ഏപ്പാടുകളും ഒരുക്കി എടുക്കുന്നതി നാണ് ഞാനൊരുമ്പെടുന്നതു്. അദ്ദേഹത്തിന്റെ കാരുണ്യംകൊണ്ടു് എല്ലാം ശരിയായി വരി കയും ചെയ്യും, നോക്കിക്കോളൂ.' ഇപ്പോളെനിക്കു് ബോദ്ധ്യമായല്ലൊ വിവേകാനന്ദൻ മഠം സ്ഥാപിച്ചതിന്റെ ഉദ്ദേശ്യം സഫലമായി എന്നു്.''

1897 മേയ് മാസത്തിൽ സ്വാമിജി ഉത്തര ഭാരതത്തിൽ ഒരു പര്യടനത്തിന്നിറങ്ങിയപ്പോൾ അദ്ദേഹം നമ്മുടെ ലാട്ടുമഹാരാജിനേയും കൂടെ കൊണ്ടുപോയി. സ്വാമിജിയുടെ കൂടെ അദ്ദേഹം അൽമോറാ, ദെൽഹി, അംബാലാ, അമൃതസ രസ്സു്, കാശ്മീർ, ലാഹോർ, ദേഹ്രാഡൂൺ, ആംവാർ, ഖേത്രീ, ജയ്പൂർ എന്നീ സ്ഥല ങ്ങളൊക്കെ ചുററിനടന്നു് കണ്ടു. ഈ യാത്രയെ സംബന്ധിച്ചു് പലരിൽനിന്നും പല പ്രാവശ്യ മായി കേട്ട കാര്യങ്ങളെല്ലാംകൂടി ഇവിടെ ഒരു മിച്ചു് പകർത്തുന്നു.

സ്വാമിജി പരിവ്രാജകനായിട്ടു് നാനാ സ്ഥലങ്ങളിലും ചുററി നടക്കുന്ന കാലത്തൊരു ദിവസം അൽമോറപവ്വതത്തിൽവെച്ചു് ആഹാ രം കിട്ടാതെ വലഞ്ഞു് വിവശനായി. അപ്പോൾ ഒരു മുസൽമാൻ ഫക്കീർ (അൽമോറാപള്ളി യിലെ ശ്മശാനപാലകനാണയാൾ) അദ്ദേഹ ത്തിനു് ഒരു കക്കരിക്ക തിന്നാൻകൊടുത്തിട്ടു് സമാശ്വസിപ്പിച്ചു് രക്ഷിച്ചു. പിന്നീടു് ബിലാ ത്തിയിൽ പോയി തിരിച്ചുവന്നതിന്നുശേഷം അൽമോറായ്ക്കു പോയപ്പോൾ സ്വാമിജി അയാ ളെച്ചെന്നു് കാണുകയുണ്ടായി. ഇനി ശേഷം ലാട്ടുമഹാരാജിന്റെ ഭാഷതന്നെ ആവട്ടെ: ''സ്വാമിജി ഇത്ര നിസ്സാരമായൊരു ഉപകാരവും കൂടി വളരെ വലുതായിട്ടാണു് കണ്ടിരുന്നതു്. അൽമോറയിൽ ബദരീഷായുടെ വീട്ടിൽ വെച്ചു് സ്വാമിജി ഒരു മുസൽമാൻ ഫക്കീറിനെ കണ്ടിട്ടു് ഓടിച്ചെന്നു് അയാളുടെ കൈയ്യിൽ രണ്ടു് രൂപ വെച്ചുകൊടുത്തു. ഞാനന്തംവിട്ടു് നിന്നുപോയി. ഞാനന്വേഷിച്ചു: 'ഇതെന്താണീ മനുഷ്യനു് പണം കൊടുക്കുന്നതു് ?' സ്വാമിജി പറഞ്ഞു, 'ആ ഫക്കീർ ഒരിക്കൽ എന്റെ ജീവൻ രക്ഷിച്ചിട്ടുണ്ടു്. ഞാനൊരിക്കൽ തിന്നാൻ യാതൊന്നും കിട്ടാതെ ബോധംകെട്ടു വീണു കിടന്നപ്പോൾ ഈ ഫക്കീറാണു് ഒരു കക്കരിക്ക തന്നു് എന്റെ ജീവനെ രക്ഷിച്ചെടുത്തതു്. താനെന്തു പറയുന്നു, എന്റെ ലേട്ടോ! ആ കടം പണം കൊടുത്തു് വീട്ടാൻ പററുന്നതാണോ ? ആ സമയത്തു് കിട്ടുന്ന ഉപകാരത്തിന്റെ വില പകരം കൊടുത്തു തീക്കാൻ പററില്ല.'

സിക്കുകാരുടെ അമ്പലത്തിന്റെ താഴിക ക്കുടം മുഴുവൻ സ്വണ്ണംകൊണ്ടു് പൊതിഞ്ഞ താണു്; വിശ്വേശ്വരക്ഷേത്രത്തിലെ താഴിക ക്കുടം കണ്ടതോക്കുന്നില്ലെ, അതുപോലെ. പക്ഷെ ഇന്നത്തെ കാലത്തു് ആളുകളുടെ കൈ യ്യിൽ പൈസയുണ്ടോ ? ഇനിയൊന്നും സ്വണ്ണം കൊണ്ടു് പൊതിയലൊന്നും ഉണ്ടാവില്ല. പിന്നേയുമുണ്ടൊരു കാര്യം: അന്നത്തെക്കാലത്തു് ആളുകളുടെ കൈയ്യിൽ പണമുണ്ടായിരുന്നതു പോലെതന്നെ ധാമ്മികകാര്യങ്ങൾക്കുവേണ്ടി കൈയ്യയച്ചു് ചെലവു ചെയ്യാനും അവർ മടി ച്ചിരുന്നില്ല.''

കാശ്മീരിൽ സ്വാമിജി ഒരു 'ഹൗസ്ബോട്ടു്' വാടകയ്ക്കെടുത്തിരുന്നു. ഹൗസ്ബോട്ടിലെ വഞ്ചിക്കാരനും ഭായ്യയും കുട്ടികളുമൊക്കെ ആ ബോട്ടിന്റെ ഒരററത്തുതന്നെയാണു് പാത്തി രുന്നതു്. ലാട്ടു മഹാരാജ് വഞ്ചിയിൽ കാലെ ടുത്തു് കുത്തിയ ഉടനെ കണ്ടതാരേയാ ? ഒരു സ്ത്രീയെ. എവിടെപ്പോയി ആളു്! അങ്ങോട്ടു വെച്ച കാൽ അതേപടി തിരികെ ഇങ്ങോട്ടു തന്നെ. ഒരൊററ ചാട്ടം പുറകോട്ടു്. സ്വാമി ജിക്കു് കാര്യം മനസ്സിലായി. അദ്ദേഹം പല വിധേനയും ലാട്ടു മഹാരാജിനെ കാര്യം പറഞ്ഞു മനസ്സിലാക്കി സമാധാനിപ്പിക്കാൻ ശ്രമിച്ചു. ലാട്ടുമഹാരാജുണ്ടോ നിന്നുകൊടുക്കുന്നു! അദ്ദേഹ ത്തിനു് ഒരേ ഒരു പല്ലവി മാത്രം. 'ഞാൻ സ്ത്രീക ളുടെകൂടെ ഒരേ ബോട്ടിൽ സഞ്ചരിക്കില്ല.' ഒടു വിൽ, 'ഞാനില്ലേടോ കൂടെ, തനിക്കു പിന്നെ എന്താ പേടിക്കാൻ ?' എന്നു സ്വാമിജി പറഞ്ഞ പ്പോഴേ ലാട്ടു മഹാരാജ് ഒരുവിധം വഴങ്ങി ബോട്ടിൽ കയറിയുള്ളു. ഗിരീശ് ചന്ദ്രഘോഷ് പറഞ്ഞതാണിതു്.

കാശ്മീരിന്റെ ഒരു ഭാഗത്തുള്ള അതിപുരാ തനമായൊരു ഹിന്ദുക്ഷേത്രം സന്ദശിച്ചു് തിരി ച്ചുവരുംവഴി സ്വാമിജി ഒരഭിപ്രായം പറഞ്ഞു: 'ആ ക്ഷേത്രത്തിനു് രണ്ടുമൂവ്വായിരം കൊല്ലം പഴ ക്കമുണ്ടു്.' ഉടനെ ലാട്ടുമഹാരാജ് ചോദിച്ചു:

'രണ്ടുമൂവായിരം കൊല്ലം പഴക്കമുള്ള ക്ഷേത്രമോ! നിങ്ങൾക്കെങ്ങനെ മനസ്സിലായി അതു്? എന്നെ അതൊന്നു് മനസ്സിലാക്കിത്തരൂ. അവിടെ എവിടെയെങ്കിലുമതു് എഴുതിവെച്ചിരിക്കുന്നതു് കണ്ടോ?' അദ്ദേഹത്തിന്റെ ഈ ചോദ്യം കേട്ടിട്ടു് സ്വാമിജി ചിരിക്കാൻ തുടങ്ങി. അദ്ദേഹം പറഞ്ഞു: 'എടോ, തന്നെ ഇതു് പറഞ്ഞു് മനസ്സിലാക്കിത്തരാൻ എന്നെക്കൊണ്ടു് ഒക്കുന്ന കാര്യമല്ല. വല്ലതും എഴുതാനോ വായിക്കാനോ താൻ പഠിച്ചുവെച്ചിരുന്നെങ്കിൽ ഞാനൊരു കൈയ്യു് നോക്കിയേനെ ഇക്കാര്യം ആ തലയ്ക്കകത്തേയ്ക്കൊന്നു കയററിത്തരാൻ.' ഇതു കേട്ടതും ലാട്ടുമഹാരാജ് ഉറക്കെ ചിരിക്കാൻ തുടങ്ങി; എന്നിട്ടു് പറയുകയാണു്: 'ഓഹോ, മനസ്സിലായി, മനസ്സിലായി, ഇപ്പോ സകലതും തെളിഞ്ഞു. എന്നേപ്പോലുള്ള ഒരു മഹാമൂഢനെപ്പോലും പഠിപ്പിക്കാൻ കൊള്ളാത്ത മഹാവിദ്വാനാണു് നിങ്ങൾ!' ഇതു കേട്ടിട്ടു് സ്വാമിജിയും കൂടെയുണ്ടായിരുന്നവരുമൊക്കെ ഉറക്കെ പൊട്ടിച്ചിരിച്ചു.

ലാട്ടുമഹാരാജ് കഥ തുടരുകയാണു്: 'ഒരു ദിവസം ഒരു മനുഷ്യൻ (മതീബാബു – സ്വാമിജിയോടൊപ്പം ഒരേ സ്കൂളിൽ പഠിച്ച ആളാണു്.) സ്വാമിജിയോടു ചോദിച്ചു: 'സഹോദര, ഇനി മുതൽ ഞാനങ്ങയെ എന്തു പേരാണു് വിളിക്കേണ്ടതു്?' അപ്പോൾ സ്വാമിജി പറയുകയാണു്: 'അതു കൊള്ളാം! തന്റെ തലയുടെ പിരിയൊന്നും പോയില്ലല്ലൊ, ഉവ്വൊ? ഞാനിപ്പോൾ എന്തായി എന്നാണു് ഇപ്പറഞ്ഞുകൊണ്ടു വരുന്നതു്? ഞാനാ പഴയ നരേൻ, താനോ ആ പഴയ മതിയും.' അതു കേട്ടപ്പോൾ മതീബാബുവിന്റെ സങ്കോചം തീരെ വിട്ടുപോയി. മതീബാബു ഞങ്ങളെ ഒരു ദിവസം സർക്കസ് കാണിക്കാൻ കൊണ്ടുപോയി.''

''ദൽഹിയിൽ വെച്ചൊരു ദിവസം ഒരു പാവപ്പെട്ട ബംഗാളിയുടെ വീട്ടിൽ സ്വാമിജി തങ്ങുകയുണ്ടായി; അവിടെവെച്ചൊരാൾ അദ്ദേഹത്തോടു് പറഞ്ഞു; 'സ്വാമിജി, ഞാനെന്തുമാത്രം ജപവും ധ്യാനവും ചെയ്യുവരുന്നുണ്ടു്; എന്നിട്ടും ഒരിത്തിരിപോലും വെളിച്ചം കിട്ടാത്തതെന്താ?' അതിനു് മറുപടിയായി സ്വാമിജി അദ്ദേഹത്തോടു പറയുകയാണു്: 'തനിക്കു് ലേശംപോലും അർത്ഥം മനസ്സിലാവാത്ത ഇക്കണ്ട സ്തോത്രങ്ങളൊക്കെ വേണ്ടെന്നുവെച്ചു് അവനവന്റെ സ്വന്തം ഭാഷയിൽ, വാക്കുകളിൽ, അദ്ദേഹത്തെ വിളിച്ചുനോക്കൂ; കാണാം അപ്പോൾ വെളിച്ചം വരുന്നതു്.''

---

# ക്ഷേത്രദർശനം

**സിദ്ധിനാഥാനന്ദസ്വാമി**

സകല ജീവികളും സർവ്വദാ സുഖം തേടിക്കൊണ്ടിരിക്കുന്നു. ബാഹ്യവിഷയങ്ങളിലാണു് സുഖമിരിക്കുന്നതു് എന്നാണു് സാധാരണമായി കരുതിപ്പോരുന്നതു്. തന്മൂലം അനുകൂലങ്ങളായ വിഷയങ്ങൾ നേടുന്നതിന്നുള്ള പരിഭ്രാന്തമായ ഒരു പരക്കംപാച്ചിലാണു ജീവിതം പലർക്കും. ഈ പരിഭ്രമത്തിൽ കിട്ടുന്നതു് അധികപക്ഷവും പ്രതീക്ഷയ്ക്കു വിപരീതമായ ഫലങ്ങളാണു്. ഒരുപക്ഷേ തത്കാലലക്ഷ്യം നേടിയെന്നിരുന്നാൽതന്നെ ആ നേട്ടം നിരവധി നൂതനപ്രശ്നങ്ങൾക്കു ജന്മം കൊടുക്കുകയും ചെയ്യും. ജീവിതം എത്രയൊക്കെ സമ്പത്സമൃദ്ധമായാലും ആധി വ്യാധി, ഇഷ്ടവിയോഗം, അനിഷ്ടപ്രാപ്തി, ജരമരണം ഇവ ആർക്കും ഒഴിവാക്കാൻ സാദ്ധ്യമല്ല. അപ്പോൾ, കരഞ്ഞുകൊണ്ടു പിറന്നു് ഭ്രാന്തുപിടിച്ചു പാഞ്ഞുനടന്നു്, നൈരാശ്യത്തിൽ മുഴുകി മണ്ണടിയുകയാണോ ജീവിതം? ശാരീരകസുഖത്തിന്റെ തലത്തിലുള്ള ജീവിതത്തിന്റെ അവസാനം അതുതന്നെ. അതുകൊണ്ടാണു് 'അനിത്യമസുഖം ലോകം,' എന്നു ശ്രീകൃഷ്ണൻ അരുളിച്ചെയ്യുന്നതു്. അപ്പോൾ കേവലം ഇന്ദ്രിയസുഖമല്ല ജീവിതലക്ഷ്യം.

സൃഷ്ട്വാ പുരാണി വിവിധാന്യജയാത്മശക്ത്യാ
വൃക്ഷാൻ സരീസൃപപശൂൻ ഖഗദംശമത്സ്യാൻ
തൈസ്തൈരതുഷ്ടഹൃദയഃ പുരുഷം വിധായ
ബ്രഹ്മാവലോകധിഷണം മുദമാപ ദേവഃ.
(ഭാഗ. 11.9.28)

വിധാതാവു് മരങ്ങളും, മൃഗങ്ങളും തുടങ്ങിയ നിരവധി ജീവികളെ സൃഷ്ടിച്ചു. എന്നിട്ടൊന്നും തൃപ്തനായില്ല. ഒടുവിൽ മനുഷ്യനെ സൃഷ്ടിച്ചു; സന്തോഷമായി; മനുഷ്യനു് ഈശ്വരസാക്ഷാത്കാരത്തിനുതകുന്ന ബുദ്ധിയുണ്ടു്. അതിനാലാണു്, 'അനിത്യമസുഖം ലോകം.' എന്നരുളിയ ശ്രീഭഗവാൻ, 'ഇമം പ്രാപ്യ ഭജസ്വ മാം' 'അനശ്വരമായ ലോകത്തിലെ ശോകമോഹങ്ങളിൽനിന്നു കരകയറാൻ എന്നെ ഭജിക്കുക,' എന്നുപദേശിച്ചതു്. ഈ ഈശ്വരസാക്ഷാത്കാരമാണു് മാനവജന്മത്തിന്റെ പരമലക്ഷ്യം. അതാണു ജീവിതത്തെ സഫലമാക്കുന്നതു്. ആ ലക്ഷ്യമില്ലാത്ത ജീവിതം വ്യർത്ഥമാണു്: വെറും കായക്ലേശം മാത്രം. ഈ ലക്ഷ്യപ്രാപ്തിക്കുള്ള പ്രയത്നമാണു മനുഷ്യന്റെ കർത്തവ്യം. ഇതിൽ നിന്നാണു് അവന്റെ സകല ആദർശങ്ങളും ധർമ്മങ്ങളും രൂപംകൊള്ളുന്നതു്.

മന്യേഽകുതശ്ചിദ്ഭയമച്യുതസ്യ
പാദാംബുജോപാസനമത്ര നിത്യം
ഉദ്വിഗ്നബുദ്ധേരസദാത്മഭാവാത്
സർവ്വാത്മനാ യത്ര നിവർതതേ ഭീഃ. (ഭാഗ.11.2.33)

നശ്വരമായ ശരീരത്തെ താനെന്നു് അഭിമാനിച്ചു് അതിന്റെ പാലനപോഷണങ്ങളിൽ ആസക്തനായി അതിന്നെന്തെങ്കിലും നാശമോ ക്ലേശമോ വരുമോ എന്നു നിരന്തരം നിനച്ചും നട്ടങ്ങിയും കഴിയുന്ന മനുഷ്യന്നു് ആ ഭയത്തിൽ നിന്നും മോചനം നേടാനുള്ള ഒരേ ഒരു വഴി ശ്രീഹരിയുടെ പാദപദ്മഭജനമാകുന്നു.

അന്നഗതപ്രാണന്മാരായ കലികാലജീവന്മാർക്കു് അനുകൂലമായ അധ്യാത്മമാർഗ്ഗം നാരദപ്രോക്തമായ ഭക്തിയാണു് എന്നു ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ടു്. ജ്ഞാനംകൊണ്ടേ മോക്ഷം കിട്ടൂ എന്നു് ചിലർ സിദ്ധാന്തിക്കുന്നു. പക്ഷേ മന്ദമതികളും അല്പായുസ്സുകളും ഭോഗാസക്തരുമായ ആളുകൾക്കു് ജ്ഞാനമാർഗ്ഗം അപ്രാപ്യമാണു്. തീവ്രമായ വൈരാഗ്യവും ദൃഢമായ വിവേകവും ഉള്ളവർക്കേ ജ്ഞാനമാർഗ്ഗം അനുസരിക്കാൻ സാധിയ്ക്കൂ. അതിനർഹരായവർ ഏതു കാലത്തും വളരെ വിരളമാണു്, വിശേഷിച്ചും കലികാലത്തു്. മററൊരു മാർഗ്ഗമുള്ളതു കർമ്മയോഗമാണു്. നിഷ്കാമമായി കർമ്മം അനുഷ്ഠിക്കുകയെന്നതാണു് അതിന്റെ മാർഗ്ഗം. അതും പ്രായോഗികതലത്തിൽ വളരെയേറെ പ്രയാസംപിടിച്ചതാകുന്നു. നിഷ്കാമമെന്നു കരുതി തുടങ്ങിയാലും കുറേ കഴിയുമ്പോൾ ഒരുവൻ അറിയാതെതന്നെ അവനിൽ പേരിനും പെരുമയ്ക്കുമുള്ള ആഗ്രഹം കടന്നുകൂടും. അതിനാൽ ഏററവും എളുപ്പമായ മാർഗ്ഗമാണു് ഭക്തിയോഗം. ഭക്തിയെന്നാൽ ഈശ്വരനോടുള്ള പരമപ്രേമമാകുന്നു. ആ പരമപ്രേമമാകുന്ന ഭക്തി നേടാനുള്ള വഴിയാണു് ഭക്തിയോഗം.

ന നിർവ്വിണ്ണോ നാതിസക്തോ
ഭക്തിയോഗോഽസ്യ സിദ്ധിദഃ. ഭാഗ. 11. 20. 8.

തികച്ചും വിരക്തനായിട്ടില്ല; അത്യന്തം ഭോഗാസക്തനുമല്ല; അങ്ങനെയുള്ള ആൾക്കാണു് ഭക്തിയോഗം വിധിച്ചിരിയ്ക്കുന്നതു്. ഭക്തന്റെ ത്യാഗം സ്വാഭാവികമാണു്. സച്ചിദാനന്ദസ്വരൂപനായ ഭഗവാനിൽ പ്രേമം വളരുന്നതോടെ വിഷയങ്ങളിലുള്ള ആസക്തി കുറഞ്ഞുവരുന്നു. വിഷയങ്ങളിൽ വിരാഗവും ഈശ്വരനിൽ വിശിഷ്ടരാഗവും സംഭവിയ്ക്കുന്നു. അതിനാൽ ഭക്തന്റെ ത്യാഗം ക്ലേശമുക്തവും സ്വാഭാവികവുമാണു്. കായ് രൂപംകൊള്ളുമ്പോൾ പൂവു്കൊഴിയുന്നു. അതുമാതിരിയാണു് ഭക്തന്റെ ത്യാഗം.

നാരദന്റെ ശിഷ്യനും പരമഭാഗവതനുമായ പ്രഹ്ളാദൻ നിർദ്ദേശിയ്ക്കുന്ന ഭക്തിസാധനകൾ ഇവയാണു്:

ശ്രവണം കീർത്തനം വിഷ്ണോഃ
സ്മരണം പാദസേവനം
അർച്ചനം വന്ദനം ദാസ്യം
സഖ്യമാത്മനിവേദനം.
ഇതി പുംസാർപിതാ വിഷ്ണൗ
ഭക്തിശ്ചേന്നവലക്ഷണാ
ക്രിയതേ ഭഗവത്യദ്ധാ
തന്മന്യേഽധീതമുത്തമം. (ഭാഗ. 7. 5. 23,24)

ഭഗവത്കഥാകീർത്തനം, നാമഗുണകീർത്തനം, രൂപധ്യാനം, പാദശുശ്രൂഷ, അർച്ചനം, വന്ദനം കൈങ്കര്യം, സൗഹൃദം, ആത്മസമർപ്പണം എന്നിങ്ങനെയുള്ള ഭക്തിയുടെ നവഭാവങ്ങൾ ഈശ്വരാർപ്പണമായിട്ടു ചെയ്യുകയാണു് ഭക്തിസാധന. ഫലം മാത്രമല്ല ക്രിയയുംകൂടി സമർപ്പിച്ചുകൊണ്ടു് ഈശ്വരസ്മരണയോടെ ചെയ്യണം. ഭക്തി

യുടെ വിവിധഭാവങ്ങളാണിവ. ഇവയിലോ രോന്നും മുഖ്യസാധനയായി സ്വീകരിച്ച സിദ്ധന്മാരായ സുകൃതികളുണ്ട്. ഒരേ സാധകനുതന്നെ ഇവയോരോന്നും മാറി മാറി അനുഷ്ഠിക്കാവുന്നതുമാണ്. അങ്ങനെ ചെയ്താൽ മനസ്സിനു മടുപ്പു തോന്നാതെ ഈശ്വരസ്മരണ തുടർന്നു നിലനിർത്താൻ സാധിക്കും.

ഇവയിൽ ശ്രവണം ഭാഗവതാദിപുരാണങ്ങൾകൊണ്ടു സാധിക്കും. കീർത്തനം, സഹസ്രനാമം, മന്ത്രജപം മുതലായവകൊണ്ടു നടക്കും. ഒടുവിൽ വരുന്ന സഖ്യവും ആത്മനിവേദനവും ഭാവനകൊണ്ടു സാധിക്കേണ്ടതാണ്. ഇടയ്ക്കു വരുന്ന സ്മരണം രൂപധ്യാനമാണ്. അരൂപനും നിർഗ്ഗുണനുമായ ഈശ്വരൻ ധ്യാനവിഷയമല്ല. അപ്പോൾ ധ്യാനത്തിനും പാദസേവനത്തിനും അർച്ചനത്തിനും വന്ദനത്തിനും ദാസ്യത്തിനും ഭഗവാന്റെ അവതാരമോ പ്രതിപുരുഷന്മാരായ ഭക്തന്മാരോ പ്രതിരൂപങ്ങളായ വിഗ്രഹങ്ങളോ ആവശ്യമായി വരുന്നു. അവതാരങ്ങൾ എല്ലാ കാലത്തും ഉണ്ടാകുന്നില്ല. അതിനാൽ അവതാരസേവനം സർവ്വസാധാരണമായ സാധനയാകാൻ നിവൃത്തിയില്ല. ഭക്തനും ഭഗവാനും അഭിന്നരാണെന്നു കരുതി ഭക്തനെ വന്ദിക്കുന്നതും പൂജിക്കുന്നതും സേവിക്കുന്നതും ഭക്തിക്കനുകൂലമായ സാധനതന്നെ. പക്ഷേ അങ്ങനെയുള്ള ഭക്തന്മാരെയും എപ്പോഴും എല്ലാവർക്കും കിട്ടിയെന്നു വരികയില്ല.അപ്പോൾപിന്നെ പോംവഴിഎന്താണ്? അവതാരപുരുഷന്മാരുടേയോ, സിദ്ധപുരുഷന്മാർ തങ്ങളുടെ ആദ്ധ്യാത്മികദർശനങ്ങളിൽകൂടി ഈശ്വരധ്യാനത്തിന്നായി നിർദ്ദേശിച്ചിട്ടുള്ള ഭാവങ്ങളുടേയോ, പ്രതിരൂപങ്ങളും പ്രതീകങ്ങളും ഈ സാധനകൾക്ക് സ്വീകരിക്കാവുന്നതാണ്. ചിത്രങ്ങൾ, വിഗ്രഹങ്ങൾ, പ്രതീകങ്ങൾ എന്നിവ അതിന്നുതകും. അർച്ചനയ്ക്കുപയോഗിക്കുന്ന ഈ വിഗ്രഹങ്ങളെ അർച്ചാവതാരങ്ങൾ എന്നു തന്നെ പറയാറുണ്ട്; പൂർണ്ണാവതാരം, അംശാവതാരം എന്നൊക്കെ പറയുമ്പോലെ. അർച്ചാവതാരങ്ങളുടെ പൂജയും കൈങ്കര്യവുമെല്ലാം ഭക്തിയുടെ വളർച്ചയ്ക്കു സഹായകങ്ങളാകുന്നു.

ചില മതങ്ങൾ വിഗ്രഹങ്ങളിൽകൂടിയുള്ള ഈശ്വരാരാധനയെ അംഗീകരിക്കുന്നില്ല. അവർ മാനവമനസ്സിന്റെ മൗലികമായ പരിമിതിയെയും ആവശ്യകതയെയും കണക്കിലെടുക്കുന്നില്ല. ഈശ്വരൻ സ്വരൂപേണ നിർഗ്ഗുണനും നിരാകാരനുമായിരിക്കാം. എന്നാൽ നാമരൂപങ്ങൾക്കതീതമായ ഒന്നിനേയും മനുഷ്യമനസ്സിനു ഗ്രഹിക്കാനാവില്ല. അതിനാൽ ഈശ്വരന്ന് നാമവും രൂപവും നൽകിയേ കഴിയൂ. അല്ലെങ്കിൽ ധ്യാനപൂജാദികൾ സാധ്യമല്ല. ധ്യാനം മനോവ്യാപാരമാണുതാനും. വിഗ്രഹമെന്ന പദത്തിന്റെ അർത്ഥംതന്നെ വിശേഷേണ ഗ്രഹിക്കാൻ സഹായിക്കുന്നത് എന്നാകുന്നു. വിഗ്രഹത്തിൽകൂടി ഭക്തൻ ഈശ്വരനെ ആരാധിക്കുകയാണ് ചെയ്യുന്നത്; അല്ലാതെ ഈശ്വരനെ വിഗ്രഹമായി ആരാധിക്കുകയല്ല. അങ്ങനെ ചെയ്താൽ മാത്രമേ വിഗ്രഹാരാധനയാകയുള്ളൂ.

വിവേകാനന്ദസ്വാമികൾ പരിവ്രാജകനായി നടക്കുന്ന കാലത്ത് ആൾവാർ മഹാരാജാവുമായി കാണാനിടവന്നു. പലതും പറഞ്ഞ കൂട്ടത്തിൽ രാജാവു പറഞ്ഞു:'സ്വാമിജീ,എനിക്കു വിഗ്രഹാരാധനയിൽ വിശ്വാസമില്ല. എന്റെ ഗതിയെന്താകും?' 'അങ്ങു നേരമ്പോക്കു പറയുകയാണ്.' എന്നു സ്വാമിജി പറഞ്ഞപ്പോൾ രാജാവു വീണ്ടും പറഞ്ഞു: 'അല്ല, എനിക്കു വാസ്തവമായും വിശ്വാസമില്ല.' 'ശരി, തന്റെ വിശ്വാസം തന്നെ പൊററപ്പിക്കും.' എന്നു പറഞ്ഞശേഷം ചുമരിൽ തൂക്കിയിരുന്ന, രാജാവിന്റെ ചിത്രം എടുത്തുകൊടുക്കാൻ സ്വാമിജി ആവശ്യപ്പെട്ടു. ചിത്രമെടുത്ത് കൈയ്യിൽവെച്ചുകൊണ്ടു സ്വാമിജി ദിവാൻജിയോട് അതിൽ തുപ്പാനാവശ്യപ്പെട്ടു. എല്ലാവരും അമ്പരന്നുപോയി. സ്വാമിജി വീണ്ടും വീണ്ടും പറഞ്ഞു: 'തുപ്പുവിൻ. ഇതിൽ ആർക്കും തുപ്പാം. ഇതെന്താ ഒരു ചില്ലും ഒരു തുണ്ടു കടലാസ്സും മാത്രം. തുപ്പുവിൻ.' ഇതു കേട്ടു പരിഭ്രാന്തനായ ദിവാൻജി പറഞ്ഞു: 'സ്വാമിജീ, അങ്ങെന്താണു ഞങ്ങളോടാവശ്യപ്പെടുന്നത്! ഇതു ഞങ്ങളുടെ മഹാരാജാവു തിരുമനസ്സിലെ ഛായയല്ലേ?' 'അതിനെന്താ ? ഇതിൽ മഹാരാജാവില്ലല്ലോ,' എന്നു പറഞ്ഞിട്ട് സ്വാമിജി രാജാവിന്റെ നേക്കു തിരിഞ്ഞ് ഇങ്ങനെ പറഞ്ഞു: ''മഹാരാജാവേ, അങ്ങയുടെ വിശ്വസ്തരായ ഭൃത്യന്മാർ കരുതുന്നു അങ്ങയുടെ ചിത്രത്തെ അനാദരിക്കുന്നത് അങ്ങയെ അനാദരിക്കയാണ് എന്ന്. ഞാൻ

നാടായ നാടൊക്കെ നടന്നുകണ്ടിട്ടുണ്ട്. പല ക്ഷേത്രങ്ങളിലും പോയിട്ടുണ്ട്. അവിടെ ചെന്ന് ആരും, 'അല്ലയോ കല്ലേ, എന്നിൽ കനിഞ്ഞാലും! അല്ലയോ മരമേ,എന്നിൽ പ്രസാദിച്ചാലും,' എന്നൊന്നും പ്രാർത്ഥിക്കുന്നതായി കേട്ടിട്ടില്ല. എല്ലാവരും, 'അല്ലയോ ഭഗവാനേ, സർവ്വേശ്വരാ, അടിയനെ കാത്തരുളിയാലും,' എന്നേ പ്രാർത്ഥിക്കാറുള്ളു.'' ഇതു കേട്ടതോടെ രാജാവിൻെറ ഗർവ്വൊക്കെ അടങ്ങി. സവിനയം അദ്ദേഹത്തിൻെറ അനുഗ്രഹത്തിന്നായി പ്രാർത്ഥിച്ചു. ആരും വിഗ്രഹത്തെ ആരാധിക്കുന്നില്ല. സകലരും ആരാധിക്കുന്നതു് ഈശ്വരനെ മാത്രമാണ്.

അപ്പോൾ വിഗ്രഹാരാധന തെററല്ലെന്നു മാത്രമല്ല മനുഷ്യന്ന് അത്യാവശ്യമാണെന്നും വന്നുകൂടുന്നു. 'കോവിലില്ലാ ഊരിൽ കുടിയിരിക്കാതു്,' എന്നു് ഒരു തമിഴ്‌യോഗിനിയുടെ മൊഴിയുണ്ട്. ഒരു നാടിൻെറ ഹൃദയമാണ് ക്ഷേത്രം. വ്യക്തിയുടെ കണ്ണാണു ക്ഷേത്രം. സമുദായജീവിതത്തിൻെറ കേന്ദ്രം ക്ഷേത്രമായിരുന്നു, ആയിരിക്കണം. ലൗകികവും പാരത്രികവുമായ സർവ്വവിധശ്രേയസ്സുകൾക്കും ഉറവിടം ക്ഷേത്രമാണ്. കുട്ടിക്കാലത്തു് അച്ഛനമ്മമാർ പതിവായി അമ്പലത്തിൽ കുളിച്ചു തൊഴാൻ പോകുകയും കുട്ടികളെ കൂടെ കൊണ്ടു പോകുകയും ചെയ്യുമ്പോൾ ബാലമനസ്സിൽ ആസ്തികതയുടേയും ആദ്ധ്യാത്മികതയുടേയും വിത്തു വിതയ്ക്കപ്പെടുന്നു. ആ വിത്താണു വ്യക്തിയുടെ ഭാവിശ്രേയസ്സിന്നും ഇഹത്തിൽ ധാർമ്മികമായ ജീവിതത്തിന്നും തദ്വാരാ പരത്തിൽ പരമശ്രേയസ്സിന്നും നിദാനമായിത്തീരുന്നതു്. സംഗീതം, സാഹിത്യം, വിനോദം തുടങ്ങിയ സാംസ്കാരികകലകളും ക്ഷേത്രങ്ങളെ കേന്ദ്രമാക്കിയാണു വളർന്നുവന്നിട്ടുള്ളതു്. ആരാധകരുടെ ശ്രദ്ധാവിശ്വാസങ്ങളനുസരിച്ചാണ് ക്ഷേത്രോപാസനകൊണ്ടുള്ള ഫലം അനുഭവപ്പെടുന്നതു്. ബാഹ്യവും ആഭ്യന്തരവുമായ ശുദ്ധിയോടെ വേണം ദർശനം നടത്താൻ. കുളിച്ചു ശുദ്ധവസ്ത്രം ധരിച്ചു പോകുന്നതുകൊണ്ടു ബാഹ്യശുദ്ധി സാധിക്കുന്നു. നാമജപവും ഈശ്വരസ്മരണവുംകൊണ്ട് ആന്തരശുദ്ധിയും സാധിക്കും. ശാന്തമായി നാമം ജപിച്ചുകൊണ്ടു് പ്രദക്ഷിണം വെയ്ക്കുകയും ഏകാന്തമായ ഒരു സ്ഥാനത്തു ചെന്നിരുന്ന് കുറച്ചുനേരം ധ്യാനിക്കുകയും ചെയ്യേണ്ടതാണ്. ശിവക്ഷേത്രങ്ങളിൽ പോയാൽ ഒരിടത്തിരുന്ന് ധ്യാനിക്കണമെന്നു വിധിയുണ്ട്. ആ വിധി ആളുകൾ പാലിക്കുന്നതു വളരെ വിചിത്രമായിട്ടാണിപ്പോൾ. ഓടി നടന്നൊരു പ്രദക്ഷിണം നടത്തി ആസനം പടിയിലൊന്നു മുട്ടിക്കും. ആ മുട്ടിക്കൽകൊണ്ടു ചടങ്ങു നടത്തിയെന്നു സമാധാനിയ്ക്കുകയും ചെയ്യും. ഇതുകൊണ്ടു സ്വയം വഞ്ചിക്കാമെന്നല്ലാതെ ഈശ്വരനെ വഞ്ചിക്കാൻ വയ്യെന്നു തീർച്ചയാണല്ലോ. ലോകത്തിൽ മറെറല്ലാ കാര്യങ്ങൾക്കും വേണ്ടുവോളം സമയമുണ്ട്, ഈശ്വരകാര്യത്തിനു മാത്രമില്ലെന്നോ? മററു കാര്യങ്ങൾ മുടങ്ങിയാൽ ഉടനടി കുഴപ്പം വരും, ഈശ്വരനെ സ്മരിച്ചില്ലെന്നുവെച്ച് പെട്ടെന്നൊന്നും കുഴപ്പം കണ്ടെന്നു വരികയില്ല. അതുകൊണ്ടാണ് പലരും ഈശ്വരകാര്യങ്ങളിൽ ഉദാസീനരാകുന്നതു്; ചിലർ ഈശ്വരനെ നിന്ദിക്കാൻപോലും ഒരുമ്പെടുന്നതു്. ഈശ്വരൻ ക്ഷമാമൂർത്തിയാണ്. പക്ഷേ യഥാകാലം കണക്കൊക്കെ പറയിക്കും. നാം ഈശ്വരനെ സ്മരിച്ചില്ലെന്നുവെച്ച് ഈശ്വരനു യാതൊന്നുമില്ല. ഏകാദശി നോല്ക്കുന്നതു് വൈകുണ്ഠം നന്നാകാനല്ല; ആത്മശുദ്ധിക്കും ആത്മദർശനത്തിന്നും ആത്മശാന്തിക്കും വേണ്ടിയാണു സകല വ്രതങ്ങളും ഉപാസനകളും. പിന്നെ നാം അനുസ്മരിക്കുകയും അനുസരിക്കുകയും ചെയ്യേണ്ട മറെറാരു കാര്യമുണ്ട്. നാമും നമ്മുടെ സമ്പത്തും സർവ്വവും ഈശ്വരൻെറ വകയാണ്. അവയിൽ ചിലതു് തത്കാലം നാം നമ്മുടേതെന്ന് അഭിമാനിച്ചുകൊണ്ടിരിക്കുന്നു. ഈ അഭിമാനം എന്നെങ്കിലും അവസാനിക്കും; സർവ്വവും ഈശ്വരൻേറതാണെന്നു ബോധിക്കുകയും ചെയ്യും. അങ്ങനെ ബോധിക്കുകയും ബോധിപ്പിക്കുകയും ചെയ്യുന്ന തരത്തിലാണ് ഈശ്വരൻ മനുഷ്യജീവിതം സംവിധാനം ചെയ്തിട്ടുള്ളതു്. ആ പരമോദ്ദേശ്യമായ ആത്മസമർപ്പണം സാധിക്കാൻ അനുക്രമമായ ത്യാഗം ശീലിക്കേണ്ടതുണ്ട്. നമുക്കു വേണ്ടതൊക്കെ തന്നരുളുന്ന ഈശ്വരന്നു തിരുമുൽക്കാഴ്ച കൊടുക്കാത്തവൻ കള്ളനാണെന്നു ഗീതാചാര്യൻ അരുളുന്നു. ദേവതയ്ക്കുവേണ്ടി ദ്രവ്യം ത്യജിക്കുന്നതു് ഒരു യജ്ഞമാണ്. തനിയ്ക്കു് ഏററവും പ്രിയമാ

യതു് എന്തോ അതുവേണം ഈശ്വരന്നു സമർപ്പിക്കാൻ എന്നാണു നിയമം.

രിക്തഹസ്തേന നോപേയാത്
രാജാനം ദൈവതം ഗുരും.

വെറുംകൈയ്യോടെ പോകരുതു്, രാജാവിനേയും ദേവതയേയും ഗുരുവിനേയും ദർശിക്കാൻ; പൂവോ, പഴമോ എന്തെങ്കിലുംകൊണ്ടു വേണം പോകാൻ. അതു നമ്മിലത്രയും ത്യാഗബുദ്ധി വളർത്തും, മമത കുറയ്ക്കും. ക്ഷേത്രംകൊണ്ടു പ്രയോജനമുണ്ടെന്നു നമുക്കു വിശ്വാസമുണ്ടോ ഇല്ലയോ എന്നറിയുന്നതു് നാം ക്ഷേത്രത്തിനുവേണ്ടി ചെയ്യാൻ തയ്യാറുള്ള ത്യാഗത്തിൻെറ തോതനുസരിച്ചാണു്. ഉത്തരേന്ത്യയിൽ, എന്തെങ്കിലും കാണിക്കയിടാതെ ആരും ക്ഷേത്രദർശനം നടത്താറില്ല. ഇവിടെയും പണ്ടൊക്കെ അങ്ങനെയായിരുന്നു. ഇപ്പോഠം സകലതിലും വന്നിട്ടുള്ള ഉദാസീനതയും തിരസ്കാരവും ഇക്കാര്യത്തിലും പ്രതിഫലിയ്ക്കുന്നുണ്ടു്. ഈശ്വരനിൽനിന്നു് ഇങ്ങോട്ടെന്തെങ്കിലും കിട്ടണമെന്നല്ലാതെ അങ്ങോട്ടെന്തെങ്കിലും സമർപ്പിയ്ക്കണമെന്ന വിചാരം കുറവാണു്. സർവ്വേശ്വരനു നമ്മുടെ പിച്ചക്കാശു വേണോ എന്നാണു് അവരിൽ ചിലർ ചോദിയ്ക്കുന്നതു്. സർവ്വേശ്വരനു നമ്മുടെ യാതൊന്നും വേണ്ട. നാംതന്നെ സർവ്വേശ്വരൻെറ വകയാണു്, തത്കാലം നാമതു സമ്മതിയ്ക്കുന്നില്ലെങ്കിലും. പക്ഷേ സർവ്വേശ്വരൻെറ ആവാസസ്ഥാനമായ ക്ഷേത്രത്തിൻെറ കാര്യങ്ങഠം നടന്നുപോകുകയും വേണമല്ലോ. 'ധർമ്മോ രക്ഷതി രക്ഷിതഃ' എന്നപോലെ ക്ഷേത്രത്തെ സംരക്ഷിച്ചാൽ ക്ഷേത്രനാഥൻ നമ്മേയും രക്ഷിയ്ക്കും. പിന്നെ ത്യാഗത്തിൻെറ ഫലമായ അനാസക്തിയാണു് അതിൻെറ മൗലികപ്രയോജനംതാനും.

ക്ഷേത്രത്തിൽ പോയാൽ ഈശ്വരനോടു് എന്താണു് പ്രാർത്ഥിയ്ക്കേണ്ടതു്? ഈശ്വരപ്രീതിയ്ക്കു്. ഈശ്വരപ്രീതി സർവ്വഫലപ്രദമാണു്. അല്പകാര്യങ്ങഠംക്കുവേണ്ടി പ്രാർത്ഥിയ്ക്കുന്നതു് അവിവേകമാണു്. പക്ഷേ ഒരുവന്നു് ചില കാര്യങ്ങഠം നേടണമെന്നു് ഉത്കടമായ ആഗ്രഹമുണ്ടെങ്കിൽ ആരോടപേക്ഷിയ്ക്കും? ഈശ്വരനോടപേക്ഷിയ്ക്കുക. ആ അപേക്ഷയുടെ കൂടെ ഈശ്വരസ്മരണയുണ്ടല്ലോ. ആ സ്മരണതന്നെ അയാളെ കരകയററിക്കൊള്ളും. ശ്രദ്ധാഭക്തികളോടെ കാലത്തും വൈകുന്നേരവും ക്ഷേത്രദർശനം ചെയ്യുകയും കഥാശ്രവണവും നാമകീർത്തനവും രൂപസ്മരണയും പൂജാനമസ്കാരാദികളും നടത്തുകയും ചെയ്താൽ നമ്മുടെ ജീവിതം ഈശ്വരാർപ്പിതമായിത്തീരും. ഈശ്വരാർപ്പിതമായ ജീവിതം മാത്രമേ ധന്യവും സഫലവുമാകയുള്ളു.

ബിലേ ബതോരുക്രമവിക്രമാൻ യേ
ന ശൃണ്വതഃ കർണ്ണപുടേ നരസ്യ
ജിഹ്വാസതീ ദാർദ്ദുരികേവ സൂത
ന ചോപഗായത്യുരുഗായഗാഥാഃ.
ഭാരഃ പരം പട്ടകിരീടജുഷ്ട–
മപ്യുത്തമാങ്ഗം ന നമേന്മുകുന്ദം
ശാവൗ കരൗ നോ കുരുതഃ സപര്യാം
ഹരേർലസത്കാഞ്ചനകങ്കണൗ വാ.
ബർഹായിതേ തേ നയനേ നരാണാം
ലിങ്ഗാനി വിഷ്ണോർന നിരീക്ഷതോ യേ
പാദൗ നൃണാം തൗ ദ്രുമജന്മഭാജൗ
ക്ഷേത്രാണി നാനുവ്രജതോ ഹരേർയൗ.

(ഭാഗ. 2. 3. 20–22)

കൃഷ്ണൻെറ കഥകഠം കേഠംക്കാത്ത കാതുകഠം വെറും പൊത്തുകഠം; ഉത്തമശ്ലോകൻെറ വാർത്തകഠം കീർത്തിയ്ക്കാത്ത നാവു് തവളനാക്കു്; മുകുന്ദനെ നമിക്കാത്ത തല പട്ടിൽ പൊതിഞ്ഞതായാലും തനി മരത്തല; കനകവളകഠം അണിഞ്ഞവയെങ്കിലും ഹരിയുടെ പരിചരണത്തിനു് ഉപയോഗിയ്ക്കാത്ത കൈയ്കഠം പിണത്തിൻെറ കൈയ്കഠം; വിഷ്ണുവിഗ്രഹങ്ങഠം ദർശിയ്ക്കാൻ ഉതകാത്ത കണ്ണുകഠം വെറും മയിൽപ്പീലിക്കണ്ണുകഠം; ശ്രീഹരിമന്ദിരങ്ങളിൽ പ്രദക്ഷിണം വെയ്ക്കാൻ പ്രയോജനപ്പെടാത്ത കാലുകഠം പൊയ്കാലുകഠം.

പകലിരവു പദകമലമകതളിരിൽ നണ്ണുകിൽ
പത്മനാഭൻ കനിഞ്ഞെന്തു ചെയ്യാത്തതും! *

* ആറാട്ടുപുഴ ശാസ്താംകോവിലിൻെറ നവീകരണ കലശാരംഭദിവസം, 3–5–70 ഞായറാഴ്ച, ചെയ്ത ഒരു പ്രസംഗം.

# ഉപനിഷത് പ്രവചനം – ഈശാവാസ്യം

ശ്രീ വിമലാനന്ദസ്വാമികൾ

യോഗാസ്ത്രയോ മയാ പ്രോക്താഃ
നൃണാം ശ്രേയോവിധിത്സയാ,
ജ്ഞാനം കർമ്മ ച ഭക്തിശ്ച
നോപായോന്യോഽസ്തി കുത്രചിത്.
നിർവ്വിണ്ണാനാം ജ്ഞാനയോഗോ
ന്യാസിനാമിഹ കർമ്മസു
തേഷ്വനിർവ്വിണ്ണചിത്താനാം
കർമ്മയോഗസ്തു കാമിനാം. (ഭാഗ. 11. 20. 5–7)

'മനുഷ്യന്റെ ശ്രേയസ്സിലേയ്ക്കുള്ള മാർഗ്ഗം ഉപദേശിക്കുവാൻ ആഗ്രഹിച്ചു ഞാൻ മൂന്നു് ഉപായ(യോഗ)ങ്ങൾ ഉപദേശിച്ചു; ജ്ഞാനവും കർമ്മവും ഭക്തിയും; എവിടെ തേടിയാലും ഇവയ്ക്കു പുറമെ വേറെ ഒരുപായം ഇല്ലതന്നെ. സമ്പൂർണ്ണ വിരക്തിയുള്ള പ്രപന്നന്മാർക്കു് ജ്ഞാനയോഗം സിദ്ധിപ്രദം. മനസ്സിൽ വിരക്തി പൂർത്തിയാകാതെ ആഗ്രഹങ്ങൾ കുറേ ശേഷിച്ചവർക്കു് കർമ്മയോഗം. ഭാഗ്യംകൊണ്ടു് ഭഗവത്കഥയിലും മററും ശ്രദ്ധയുണ്ടായി വിരക്തിയും അതിസക്തിയുമില്ലാതായിട്ടുള്ളവർക്കു് ഭക്തിയോഗംതന്നെ ഫലപ്രദം.' വിരക്തി വരുംവരെ കർമ്മം ചെയ്യുക തന്നെ വേണം. ഭഗവാൻ വേറെ ഒരു യോഗമില്ലെന്നു വ്യവച്ഛേദിച്ചു നിർണ്ണയിച്ചിരിക്കുന്നു.

ജ്ഞാനവും ഭക്തിയും കർമ്മവും കാണ്ഡത്രയാത്മകമായ വൈദികമാർഗ്ഗത്തെ തന്നെയാണു് കുറിക്കുന്നതു്; പാതഞ്ജലയോഗസൂത്രത്തിൽ ഒരിടത്തും അതു് 'രാജ'യോഗമാണെന്നു പറയുന്നില്ല. ജീവന്റെ ഇച്ഛാശക്തിയേയും ക്രിയാശക്തിയേയും നിയന്ത്രിക്കാതെ ജ്ഞാനശക്തി പ്രകാശിക്കുകയില്ല. ഇച്ഛാശക്തി അന്തഃകരണത്തേയും ജ്ഞാനേന്ദ്രിയങ്ങളേയും ആശ്രയിച്ചും ക്രിയാശക്തി പ്രാണനേയും കർമ്മേന്ദ്രിയങ്ങളേയും ആശ്രയിച്ചുമിരിക്കുന്നു. പ്രാണനെ വശപ്പെടുത്തി അതുമൂലം മനസ്സിനെ വശപ്പെടുത്തുന്ന ബലപൂർവ്വകമായ പ്രയത്നത്തിന്നു ഹഠയോഗമെന്നു പറയുന്നു. ആ മാർഗ്ഗത്തെ അപേക്ഷിച്ചു് സുലഭമായ, ആദ്യം തന്നെ സാവധാനമായി ചിത്തനിരോധത്തിന്നു ശ്രമിക്കുന്ന, വഴി രാജയോഗമെന്നു വ്യാവർത്തിക്കപ്പെട്ടു പില്ക്കാലത്തിൽ. പാതഞ്ജലം 'രാജ' യോഗമാണെന്നതിന്നു് അങ്ങനെയുള്ള അർവ്വാചീനകല്പനയല്ലാതെ മൂലപ്രമാണമില്ല. പ്രത്യക്ചൈതന്യമായി ജീവഹൃദയത്തിൽ വിരാജിക്കുന്ന ആത്മസ്വരൂപത്തെ ജ്ഞാനംവഴി സാക്ഷാത്കരിക്കുന്നതിന്നുള്ള ഉപായമാണു് രാജയോഗമെന്നു നൂററിയെട്ടിൽ ഒരു ഉപനിഷത്തു് പറയുന്നു. അപ്പോൾ അതു് ഗീതയിലെ രാജവിദ്യതന്നെ, വിവർത്താധാരിതമായ ജ്ഞാനയോഗംതന്നെ, നാലാമതു് ഒന്നല്ല.

ഈ ഘട്ടത്തിൽ യോഗം എന്ന ശബ്ദത്തെ അല്പം സൂക്ഷിച്ചു നോക്കേണ്ടതായ ആവശ്യകത തോന്നുന്നു. അമരകോശം 'യോഗഃ സന്നഹനോപായധ്യാനസംഗതിയുക്തിഷു.' എന്നു് അഞ്ചു് അർത്ഥങ്ങളേ 'യോഗ'ത്തിന്നു് രേഖപ്പെടുത്തിയിട്ടുള്ളു എങ്കിലും പാരിഭാഷികമായ ഓരോ കൃത്യം നിർവ്വഹിക്കാൻവേണ്ടി ഈ പദം പ്രവേശിച്ചിട്ടില്ലാത്ത വിദ്യാശാഖയുണ്ടോ എന്നു് സംശയമാണു്. 'താം പ്രേമദാമനുചചാര സ യോഗയുക്തഃ' എന്ന സാഹിത്യപ്രയോഗത്തിൽ യോഗം പ്രേമമാണെന്നു വ്യാഖ്യാതാക്കൾ പറയുന്നു. വൈയാകരണന്മാർക്കു് 'അവയവാർത്ഥ'വും 'ഏകപദ'വും യോഗമാണു്. അർത്ഥകാമങ്ങളെ വിവരിക്കുന്നിടത്തും സ്വന്തം പദകൃത്യം യോഗത്തിന്നുണ്ടു്. വൈദ്യന്മാർക്കു സഹസ്ര'യോഗ'ത്തിൽനിന്നും മരുന്നുകൂട്ടുകൾ പഠിക്കണം. ജ്യോതിഷത്തിലെ കേസരിയോഗവും പൂർണ്ണയോഗവും ദഗ്ദ്ധയോഗവും അമൃതയോഗവും മൃത്യുയോഗവും മററും യോഗികളെ പരിഭ്രമിപ്പിക്കും. ഇന്നത്തെ സ്വതന്ത്രഭാരതത്തെപോലെതന്നെ പരസ്പരം പോഷിപ്പിക്കുകയും ഖണ്ഡിക്കുകയും വായ്പു കൊടുക്കുകയും വാങ്ങുകയും ചെയ്തു നിലനിന്നു വന്ന നമ്മുടെ ഷഡ്ദർശനങ്ങളിൽ ഒന്നുതന്നെ യോഗദർശനമെന്ന പേരിൽ

അറിയപ്പെടുന്നു; ഓരോന്നിലും ഓരോ തരത്തിൽ 'യോഗം' പ്രവൎത്തിക്കുന്നുമുണ്ടു്. തത്ത്വജ്ഞാനമാണു് മോക്ഷസാധനമെന്നു് എല്ലാ ദർശനങ്ങളും ഏകമതമാകയാൽ സമ്യഗ്ദർശനോപായം തന്നെ എല്ലാ ദർശനങ്ങളിലും യോഗം. തത്ത്വവും ദർശനരീതിയും വേറെവേറെ ആകുന്നു എന്നു മാത്രം.

കാമ്യകൎമ്മവും നിഷിദ്ധകർമ്മവും ചെയ്യാതെ നിത്യനൈമിത്തികകർമ്മങ്ങൾ നിരന്തരം അനുഷ്ഠിക്കുകമാത്രംകൊണ്ടു് മോക്ഷം സിദ്ധിക്കുമെന്നു പറയുന്ന കർമ്മമീമാംസകന്മാൎക്കു് ആത്മജ്ഞാനമല്ല, കർമ്മാനുഷ്ഠാനമാണു് നേരിട്ടു് മോക്ഷസാധനമായ കൎമ്മയോഗം. ന്യായദർശനത്തിലെ നിഗമനം ഈ വിധമാണു്: ആത്മാ, ഇന്ദ്രിയങ്ങൾ, മനസ്സു്, ബാഹ്യവിഷയങ്ങൾ ഇവയുടെ യോഗ്യമായ സംബന്ധംകൊണ്ടു മാത്രമാണു് സുഖദുഃഖങ്ങൾ ഉണ്ടാകുന്നതു്. മേല്പറഞ്ഞ സംബന്ധമില്ലാത്തപ്പോൾ മനസ്സു് ആത്മാവിൽ നിലകൊള്ളും. അപ്പോൾ ശരീരത്തിനു് ദുഃഖവും സുഖവും തോന്നുകയില്ല. ഈ അവസ്ഥതന്നെ യോഗം. ഇതിലേയ്ക്കു് പാപശമനവും പുണ്യോപചയവും സമ്പാദിച്ചു് ആത്മസംസ്കാരവും യോഗാചാരവും തേടണമെന്നു് ഗൗതമന്യായസൂത്രം പഠിപ്പിക്കുന്നു. (IV.2.46.)

'സംസാരോത്തരണേ യുക്തിഃ യോഗ ഇത്യഭിധീയതേ.' എന്ന യോഗവാസിഷ്ഠത്തിലെ ലക്ഷണം അദ്ധ്യാത്മശാസ്ത്രങ്ങളിൽ സാമാന്യമായി സ്വീകരിക്കുവാൻ കഴിയും. അങ്ങനെ വ്രതം, ഉപവാസം, പൂജാ, ശുശ്രൂഷാ, നമസ്കാരം മുതലായ ആത്മഹിതത്തിനു് അനുകൂലമായ കൎമ്മങ്ങൾ എല്ലാംതന്നെ ക്രിയായോഗം എന്ന പേരിൽ യോഗമാകുന്നതാണു്. സംസ്കൃതത്തിൽ കൎമ്മയോഗം, ജ്ഞാനയോഗം, ഭക്തിയോഗം ഇവ സമസ്തപദമാണു്. കർമ്മം തന്നെ യോഗം, ഭക്തിതന്നെ യോഗം, ജ്ഞാനം തന്നെ യോഗം, ചിത്തവൃത്തിനിരോധംതന്നെ യോഗം എന്നു് കൎമ്മധാരയസമാസത്തിൽ ഉപായം അല്ലെങ്കിൽ യുക്തി എന്ന് അൎത്ഥം സുസ്പഷ്ടം. ചിത്തചികിത്സയ്ക്കു വേണ്ടിയുള്ള പാതഞ്ജലയോഗദർശനം അനാത്മാകാരവൃത്തികളെ നിരോധിക്കുന്നതിന്നുള്ള സമാധി പഠിപ്പിക്കുന്നുണ്ടെങ്കിലും ജീവബ്രഹ്മൈക്യസാക്ഷാത്കാരരൂപമായ ബ്രഹ്മവിദ്യ താത്പൎയ്യമായി ബോധിപ്പിക്കുന്നില്ല. സമാനതന്ത്രങ്ങളായ സാംഖ്യയോഗങ്ങൾ ശ്രൗതമാൎഗ്ഗത്തോടു പല അംശങ്ങളിലും യോജിക്കുന്നില്ല എന്നതുതന്നെ ഇതിന്നു കാരണം. 'ശിവമാത്മനി പശ്യന്തി പ്രതിമാസു ന യോഗിനഃ,' എന്നു ശിവോപനിഷത്തിൽ പറയുമ്പോൾ അദ്വൈതികളായ പരമഹംസയോഗികളാണു് വിവക്ഷിക്കപ്പെടുന്നതു്. അവർ ദൃഗ്ദൃശ്യവിവേകംമൂലം ജ്ഞാനസിദ്ധിക്കുശേഷവും ജീവന്മുക്തിയിലുള്ള സ്വരൂപസുഖവും ബോധദാർഢ്യവും സമ്പാദിക്കുന്നതിലേയ്ക്കു് അനുഷ്ഠിക്കുന്ന യോഗമാണു് രാജയോഗം. അസ്പൎശയോഗം എന്നു പറയുന്നതായ ഉപായം മൂലം നിരോധസമാധി അഥവാ നിൎവ്വികല്പസമാധി സ്ഥിരമാക്കുകതന്നെയാണു രാജയോഗത്തിന്റെ മുഖ്യലക്ഷ്യം; മററു യോഗസിദ്ധികളല്ല. ആത്മനിശ്ചയംമൂലം വരുന്ന സമാധാനമാണു് യോഗമെന്നു തൈത്തിരീയോപനിഷത്തു II. 3. 4-ലും ബ്രഹ്മവിദ്യയും യോഗവിദ്യയും സംബന്ധിപ്പിച്ചു കഠോപനിഷത്തു് 6. 18-ലും പറയുന്നു. ഇതിനെപ്പററി മാണ്ഡൂക്യം, ശ്വേതാശ്വതരം, മൈത്രായണി ഈ ഉപനിഷത്തുകളിൽ അധികം സൂചിപ്പിക്കപ്പെടുന്നുണ്ടു്. ഏതാണ്ടു് സ്വോദരംഭരണത്തിന്നുവേണ്ടി മാത്രം ആകാത്തതായ കൎമ്മം അനുഷ്ഠിക്കുവാൻ കഴിവുള്ളവർതന്നെ ലോകത്തിൽ വിരളം; ഈശ്വരാൎപ്പിതമായി നിയതകൎമ്മം അഹങ്കാരമമകാരങ്ങൾ ഇല്ലാതെ അനുഷ്ഠിച്ചു് പ്രേമഭക്തിയും ഭഗവത്പ്രസാദവും സമ്പാദിക്കുന്നവർ അതിലും വിരളം; നിത്യയുക്തനായി ജ്ഞാനിയായിത്തീരുകമൂലം തനിക്കു ഭഗവാൻ തന്നെ അത്യന്തപ്രിയനായി തീരുകയും ആത്മസ്വരൂപമായി ഭഗവാൻ തന്നെ സ്വയം വരിക്കുന്നതിന്നു് താൻ അൎഹനായിത്തീരുകയും ചെയ്യിട്ടുള്ള ഭക്തശ്രേഷ്ഠന്മാരായ ജ്ഞാനികൾ അത്യന്തവിരളം. ഈ സംഗതിയാണു് അതേപ്പററി പ്രതിപാദിക്കുന്ന ഉപദേശം ഗ്രന്ഥ്യതയിൽ താരതമ്യം വഹിക്കുന്നു എന്നു പറയുന്നതിൽനിന്നും വ്യക്തമാകുന്നതു്.

സൎവ്വവിദ്യകളുടെയും പ്രതിഷ്ഠ ബ്രഹ്മവിദ്യയിലാണു് – വേദേതിഹാസപുരാണധൎമ്മശാസ്ത്രാഗമപഞ്ചരാത്രതന്ത്രാദി സൎവ്വവും ബ്രഹ്മവിദ്യ

യിലേയ്ക്കു നയിക്കുന്നതിന്നു വേണ്ടിയാണ് എന്നു് മുണ്ഡകോപനിഷത്തു് (1. 1. 1.) തന്നെ ഇംഗിതം തരുന്നു. ബ്രഹ്മവിദ്യയാകട്ടെ ആത്മാനുഭൂതിയിൽ പര്യവസാനിക്കുന്നു. പൂർവ്വാപര സംബന്ധം ചിന്തിക്കാതെ സർവ്വ വിഷയത്തിലും സർവ്വർക്കും സർവ്വദാ സർവ്വഥാ സമാവകാശം സമ്പാദിക്കുവാനുള്ള പോരാട്ടം മാത്രമാണ് ജീവിതത്തിൻെറ മുഖ്യകർത്തവ്യമെന്നു് തുമുലഘോഷം ഉയർത്തുന്ന ജനതായുഗത്തിൽ സർവ്വർക്കും കൂറുള്ള ഒരു ജനതാവേദാന്തം വാഞ്ഛനീയം ആകാം. തത്ത്വം തേടുന്നവർക്ക് ശ്രൗതവേദാന്തവും ജനതാവേദാന്തവും തമ്മിലുള്ള വൈലക്ഷണ്യം എവിടെ ആണ് എന്നും സാദൃശ്യം ഏതു് അംശത്തിലാണെന്നും അറിയുവാൻ ഇച്ഛയുണ്ടാകുന്നതു സ്വാഭാവികമാണ്. സത്യം ജനതയുടെ കിങ്കരനല്ലെന്നും ജനത സത്യത്തിൻെറ കിങ്കരനാകാത്ത പക്ഷം ക്ഷയിക്കേണ്ടതായി വരുമെന്നും ശ്രീമദ് വിവേകാനന്ദസ്വാമികൾ നിർഭയമായി പ്രസ്താവിച്ചതു് ഇതുമാതിരി സന്ദർഭങ്ങളിൽ അനുസ്മരണീയമാണ്.

അന്തരംഗബഹിരംഗഭാവം സ്വീകരിക്കാതെ ശ്രൗതവേദാന്തത്തിൽ പരവിദ്യ സർവ്വവിദ്യാപ്രതിഷ്ഠയാണെന്നു സാധിക്കുവാൻ കഴിയുന്നതല്ല. ഒരു ഉദാഹരണം: കുടുംബത്തിൻെറ ഏററവും അന്തരംഗഘടകമാണല്ലോ മാതാപിതാക്കന്മാർ; സന്താനങ്ങൾ അല്പം ബഹിരംഗമായാലും രക്തബന്ധമുള്ള മററു ബന്ധുക്കളെക്കാൾ അവർ അന്തരംഗമാണ്; അയൽപക്കക്കാരെക്കാൾ ബാന്ധവന്മാർ അന്തരംഗമാണെന്നതിൽ സന്ദേഹമില്ല; വിദേശത്തിൽ പ്രവാസം ചെയ്യുമ്പോൾ ഏതോ കാര്യവുമായി എത്തിച്ചേർന്ന സ്വന്തം നാട്ടുകാരൻ വിദേശികളെ അപേക്ഷിച്ചു് പ്രവാസിക്ക് അന്തരംഗമാണ്. ഈ വിധം അന്തരംഗബഹിരംഗവ്യവസ്ഥ അനിവാര്യവും ആപേക്ഷികവുമാകുന്നു. വഴിപോക്കനായ അതിഥിയേയും തൻെറതന്നെ പ്രതിനിധിയായ പുത്രനേയും കാര്യത്തിൽ ഒരുവനും ഒരുപോലെ അന്തരംഗമായിക്കരുതുന്നില്ല. സാദൃശ്യമുള്ള ഈ തത്ത്വം ഉപനിഷത്തുകളെ പഠിക്കുമ്പോൾ നാം സ്മരിക്കേണ്ടതുണ്ടു്. പല വിഷയങ്ങളെപ്പററി കീഴ്മേലില്ലാതെ പ്രതിപാദിക്കുന്ന ഒരു സമാഹാരമാണ് ഉപനിഷദ്വാക്യങ്ങൾ എന്നു് വിചാരിക്കുന്നതു് യുക്തമല്ല എന്നു് നിർണ്ണയിക്കുകയാണ് ബ്രഹ്മസൂത്രത്തിൻെറ മുഖ്യകൃത്യം. ശ്രൗതവേദാന്തം 'ഏകം സത്', 'ഏകമേവാദ്വിതീയം ബ്രഹ്മ', 'മത്തഃ പരതരം നാന്യത് കിഞ്ചിദസ്തി' എന്നു ബഹുശഃ പ്രഖ്യാപിക്കുന്ന ഒരു തത്ത്വത്തെ ദൃഢീകരിക്കുവാൻവേണ്ടിയാണു കിണയുന്നതെന്നുള്ള സംഗതി ഉപനിഷദ്വാക്യകുസുമങ്ങളെ സമന്വയം ചെയ്യുന്ന ഭിക്ഷുസൂത്രം പ്രസാധിച്ചിട്ടുണ്ടു്. (പാണിനി ഭിക്ഷുസൂത്രം എന്ന പേരിൽ ബാദരായണസൂത്രത്തെ വിവക്ഷിക്കുന്നു എന്നു് ഗവേഷകന്മാർ പറയുന്നു.) ബ്രഹ്മമീമാംസ നിർണ്ണയിക്കുന്ന സർവ്വവേദാന്തവേദ്യമായ പരമാത്മതത്ത്വം ദേശകാലവസ്തുപരിച്ഛേദശൂന്യവും, നിത്യാനന്ദസ്വരൂപവും, ചിന്മയവും,(അതുകൊണ്ടുതന്നെ സ്വപ്രകാശവും), പ്രമാതാവിൻെറ പ്രത്യഗാത്മഭൂതവും, നിരതിശയമഹത്തും നാമരൂപപ്രപഞ്ചത്തിൻെറ അധിഷ്ഠാനവുമാകുന്നു. പ്രത്യഗാത്മാവിൻെറ ശുദ്ധസ്വരൂപത്തിൽ ത്രികാലാബാധിതമായ ആ പരതത്ത്വത്തെ സാക്ഷാത്കരിക്കുകതന്നെയാണ് ഔപനിഷദസിദ്ധാന്തത്തിലെ മുക്തി.

നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായ, കാലുഷ്യലേശരഹിതമായ, നിഷ്പ്രപഞ്ചസ്വരൂപമായ പ്രത്യഗാത്മാവുതന്നെയാണ് ജീവൻെറ സാക്ഷിസ്വരൂപത്തിലുള്ള പരമാന്തരംഗതത്ത്വം; അതിനെ അപേക്ഷിച്ചു ബാക്കി എല്ലാം ബഹിരംഗമാണ്. കർത്തൃത്വം ഭോക്തൃത്വം തുടങ്ങിയ യാതൊരു വിക്രിയയും സത്താമാത്രസ്വരൂപവും ആനന്ദഘനവുമായ അന്തരംഗത്തെ സ്പർശിക്കുന്നില്ല. ഉപാധിധർമ്മം പ്രതിബിംബത്തെയല്ലാതെ ബിംബത്തെ സ്വരൂപത്തിൽനിന്നു വ്യതിചലിപ്പിക്കുകയില്ല എന്ന തത്ത്വത്തെ പ്രതിബിംബസൂര്യൻെറ ചലനവും കാലുഷ്യവും ബിംബസൂര്യനെ സംബന്ധിക്കുകയില്ല എന്ന നിദർശനം വ്യക്തമാക്കുന്നു. കല്പിതവസ്തുവിന്നു് അധിഷ്ഠാനത്തിൽനിന്നും അതു വേറാക്കി നോക്കുമ്പോൾ ഉണ്മയില്ല; കയറിൽ കാണുന്ന പാമ്പു് കയറുമാത്രമാണ്. ബാക്കി സർവ്വ വിഷയങ്ങളിലും പ്രമാതാവിനുള്ള പ്രീതി തൻെറ പരമാന്തരംഗമായ ആത്മചൈതന്യത്തോടു മാത്രമുള്ള ആകർഷണത്തിൻെറ വികിരണമാണ് എന്നു് ഉപനിഷത്സിദ്ധാന്തം.

'ആത്മനസ്തു കാമായ സർവ്വം പ്രിയം ഭവതി' എന്നും 'സർവ്വം തം പരാദാദ്യോഽന്യത്രാത്മനഃ സർവ്വം വേദ.' എന്നുമുള്ള ബൃഹദാരണ്യകത്തിലെ വാക്യങ്ങൾ പ്രസ്താവിക്കുന്നതു് സർവ്വപ്രാണികൾക്കും അവരവരുടെതന്നെ ഏററവും ഉള്ളിലുള്ള പ്രത്യക്സ്വരൂപത്തോടുള്ള പ്രീതി മാത്രമാണു് സർവ്വാവസ്ഥകളിലും നിന്നിമിത്തമായിട്ടുള്ളതെന്നും, ബാഹ്യവസ്തുക്കളിലുള്ള പ്രീതി തന്നിൽനിന്നും ഭിന്നവും ഭോഗ്യവുമാകയാൽ അനാത്മവിഷയകമേ ആകയുള്ളു എന്നും, ആ കാരണത്താൽ നാശകാലത്തിൽ അവ തീവ്രദുഃഖത്തിന്നു കാരണമായിത്തീരും എന്നും, സ്വാത്മാവുതന്നെ സർവ്വഭൂതങ്ങളുടെയും ആത്മസ്വരൂപമാകയാൽ സ്വാത്മാവിൽനിന്നു ഭിന്നമായി ലോകത്തേയോ, ദൈവത്തേയോ, എന്തിനെ എങ്കിലുമോ, കാണുന്നവനെ അവ പുറത്തു തള്ളുന്നതാണെന്നും ആകുന്നു. ആത്മജ്ഞാനംകൊണ്ടു മാത്രമേ, ഈവിധമുള്ള സർവ്വഭൂതാന്തരസ്ഥമായ, ഏകമായ, ചൈതന്യസ്വരൂപത്തെ സാക്ഷാത്കരിക്കുവാൻ കഴിയൂ. അപ്രകാരം മാത്രമേ, 'ഒരു വസ്തുവിനെ അറിയുന്നതുകൊണ്ടു് സർവ്വവും അറിയുവാൻ കഴിയും', എന്ന വേദപ്രതിജ്ഞ സാർത്ഥകമാകയുള്ളു; ജ്ഞാനഫലമായി പ്രതിപാദിക്കുന്ന നിശ്ശേഷദുഃഖനിവൃത്തിയും പരമാനന്ദപ്രാപ്തിയും ലഭിക്കുകയുമുള്ളു. ആത്മജ്ഞന്മാരിൽനിന്നും വിഹിതരീതിയിൽ ശ്രവിക്കുകയും സ്വയം മനനം ചെയ്യുകയും ധ്യാനിച്ചു് ഉറപ്പിക്കുകയും ചെയ്തു് തത്ത്വം സാക്ഷാത്കരിക്കുകയാണു് കൈവല്യമുക്തി എന്നു് ഉപനിഷത്തുകൾ ഉപദേശിക്കുന്നു.

സർവ്വാശ്രയവും സർവ്വാന്തരവും സർവ്വസാക്ഷിയുമായ ആത്മസ്വരൂപം ഉള്ളിലേയ്ക്കു ദൃഷ്ടി തിരിക്കുന്നവർക്കു മാത്രമേ അനുഭവമാകയുള്ളു. ആത്മപ്രകാശത്തിൻെറ സഹായംമൂലം സർവ്വവസ്തുക്കളെയും പ്രകാശിപ്പിക്കുന്ന ബുദ്ധിവൃത്തികൾ എപ്പോഴും പുറത്തേയ്ക്കു് ഒഴുകിക്കൊണ്ടിരിക്കുന്നു; അധിഷ്ഠാനസ്വരൂപത്തിൽ മാത്രമാണു് ചൈതന്യം സർവ്വവ്യാപകമായിത്തീരുന്നതു്, കാട്ടുതീപോലെ മറെറാരു വസ്തുവിൽ പരന്നു് വ്യാപിച്ചു് അല്ല. ബുദ്ധിയിലുള്ള അവിവേകം നിമിത്തം അജ്ഞൻ വിഷയഗ്രഹണവും കർത്തൃത്വഭോക്തൃത്വവുമാണു് ചൈതന്യസ്വഭാവമെന്നു വിചാരിക്കുന്നു. വാസ്തവത്തിൽ പ്രത്യഗ്ഗതിയാകയാൽ ആത്മതത്ത്വം ആനന്ദസ്വരൂപമായി നിരന്തരം വിളങ്ങുന്നതേയുള്ളു. അജ്ഞാനാവരണംമൂലം സംസാരിജീവൻ അതു് അറിയുന്നില്ലെന്നു മാത്രം. ബാഹ്യവിഷയങ്ങളിൽ കുറെ ആനന്ദമുണ്ടെന്നു സ്വീകരിച്ചാലും അവ മനുഷ്യനെ ചേഷ്ടിപ്പിക്കുന്നില്ല. കരണങ്ങളായ ഉളിയും കൊട്ടുവടിയും ആശാരിയെ പ്രവർത്തിപ്പിക്കുന്നില്ലല്ലോ; തന്നിലുള്ള ഇച്ഛയാണു് അയാളെ പ്രവർത്തിപ്പിക്കുന്നതു്. ആത്മാനന്ദം തന്നെയാണു് മനുഷ്യനെ ശ്വസിപ്പിക്കുന്നതും പ്രവർത്തിപ്പിക്കുന്നതും. 'കോ ഹ്യേവാഽന്യാത് കഃ പ്രാണ്യാദ് യദി ഹ്യേഷ ആനന്ദോ ന സ്യാത്' എന്നു് തൈത്തിരീയശ്രുതി. മരിച്ചുപോയി എന്നു വിചാരിച്ച പുത്രനെ വളരെ വർഷത്തിനു ശേഷം കണ്ട ക്ഷണത്തിൽ (അപ്പോഴത്തെ ആനന്ദത്തിൻെറ കാരണമായ പുത്രദർശനം ക്ഷണികമാണെങ്കിലും) മാതാവു് തന്നിലുള്ള അപാര സുഖത്തിൽ മുഴുകുന്നു. ഇച്ഛാപൂർവ്വം ലോകം സൃഷ്ടിച്ചു വിഷയങ്ങളിൽ കർമ്മാനുരൂപമായ പ്രീതി ഉത്പാദിപ്പിച്ചു് ജീവരൂപം പൂണ്ടു് ദൃശ്യപ്രപഞ്ചത്തിൽ ഉണ്മയും അറിവും ആനന്ദവും അനുഭവിക്കുന്ന ആത്മതത്ത്വം യഥാർത്ഥത്തിൽ ഉപലബ്ധിരൂപമായാൽ ജീവന്മുക്തിസുഖം ഈ ജന്മത്തിൽതന്നെ അനുഭവിക്കാൻ കഴിയും എന്നു് ഉറച്ചു് പ്രേക്ഷാവാന്മാർ അതു മാത്രം അഭിലഷിക്കുന്നു.

കയറു് കയറായി കാണാതിരിക്കുന്നതു തന്നെയാണു് സർപ്പഭ്രമത്തിൻെറ മൂലം എന്നു മുമ്പു പറഞ്ഞു. സംസാരത്തിൻെറ മൂലവും പരമാർത്ഥസത്യമായ പരമേശ്വരസ്വരൂപം അറിയാതെ മറയ്ക്കുകതന്നെയാണു്. വാസ്തവത്തിൽ കൗന്തേയനായി ജനിച്ചിട്ടും രാധേയനായി വളർന്ന കർണ്ണൻ രഥകാരപുത്രനായിത്തന്നെ വളരെക്കാലം സ്വയം ചിന്തിച്ചു. എങ്കിലും അവസാനം ആപ്തവചനം മൂലം തൻെറ വാസ്തവം ധരിച്ചു. ഈ ദൃഷ്ടിയിൽ മോക്ഷം ഉത്പാദ്യമോ, പ്രാപ്യമോ, വികാര്യമോ, സംസ്കാര്യമോ അല്ല. നിത്യപ്രാപ്തമായ ആത്മസ്വരൂപത്തെത്തന്നെ പ്രാപിക്കുകയാണു്; പരിഹൃതമായ സംസാരത്തെത്തന്നെ പരിഹരിക്കുകയാണു്; സ്വതേ ഉള്ളതിനെ, ഭ്രാന്തികൊണ്ടു് മറവിലിരുന്നതിനെ, ആപ്പോ

പദേശംമൂലം തിരിച്ച് അറിയുകയാണ് മോക്ഷം. കഴുത്തിലുള്ള സ്വർണ്ണമാല കളഞ്ഞു എന്നു ഭ്രമിച്ച് പുറമേ എല്ലാം തേടുന്നവനെ മറെറാരാൾ കഴുത്തിൽ അതുണ്ടെന്നു ചൂണ്ടിക്കാണിച്ചുകൊടുക്കുമ്പോൾ അറിയുന്നതുപോലെ. ഇപ്രകാരം പ്രാപ്തമായിട്ടുതന്നെയുള്ള വസ്തുവിൻെറ 'പുനഃപ്രാപ്തി' ജ്ഞാനംകൊണ്ടേ സാധിക്കുകയുള്ളു. മൂക്കിൽ കണ്ണട വെച്ചുകൊണ്ടു് അറിയാതെ ചുററുപാടും തിരഞ്ഞു നടക്കുന്നവനോടു് പരോപകാരം ചെയ്യുക, പുണ്യമാചരിക്കുക, ചിത്തനിരോധവും ഭഗവദ്ഭജനവും അനുഷ്ഠിക്കുക എന്നു് ഉപദേശിക്കുന്നതു് എത്ര മാത്രം കാര്യ്യസാധിക്കു സഹായിക്കും? സംസാരംമൂലം വന്ന ബന്ധം ഭ്രാന്തികൊണ്ടാണു് എന്നു് നിർണ്ണയിക്കുന്ന അദ്വൈതസിദ്ധാന്തത്തിൽ മാത്രമേ മോക്ഷത്തിൻെറ അന്തരംഗസാധനം ജ്ഞാനമാകയുള്ളു. ബന്ധം വാസ്തവമാണെന്നു നിശ്ചയിക്കുന്ന സിദ്ധാന്തങ്ങളില്ല; ഇതു് സർവ്വദാ സ്മരിക്കണം. അജ്ഞാനത്തെ അകററുവാൻ ജ്ഞാനത്തിന്നു മാത്രമേ ശക്തിയുള്ളു. 'ബൂൾഡോസറി'ന്നു് ആ ശക്തിയില്ല. ആദിത്യന്നു മാത്രമേ നേരം വെളുപ്പിക്കാൻ കഴിയൂ, കോഴിയുടെ കൂവലിനാവില്ല. ഇതു സാമാന്യജ്ഞാനമാണു്, മക്ക്ടെമുഷ്ടിയല്ല; അതുകാരണം തന്നെയാണു്, 'തമേവ വിദിത്വാ അതിമൃത്യുമേതി, നാന്യഃ പന്ഥാ വിദ്യതേഽയനായ,' 'ജ്ഞാത്വാ ദേവം സർവ്വപാശാപഹാനിഃ','ജ്ഞാത്വാ ശിവം ശാന്തിമത്യന്തമേതി,' 'വിദ്യയാ വിന്ദതേഽമൃതം,' 'വിദ്യയാഽമൃതമശ്നുതേ,' എന്നെല്ലാം മോക്ഷോപായവാക്യം ഉപനിഷത്തുകൾഘോഷിക്കുന്നതു്. 'മോക്ഷസ്യ ന നിവാസോഽസ്തി ഗ്രാമാന്തര ഏവ വാ; അജ്ഞാനഹൃദയഗ്രന്ഥിനാശോ മോക്ഷ ഇതി സ്മൃതഃ'–മോക്ഷത്തിന്നു മേൽവിലാസമില്ല; മറെറാരു ഗ്രാമത്തിലുമല്ല; അജ്ഞാനമാകുന്ന ഉൾക്കെട്ടുകൾക്കു് നീങ്ങുകയാണു് മോക്ഷം.

ഈ വർണ്ണനപ്രകാരം മുക്തി നിത്യാത്മസ്വരൂപംതന്നെയാണു്. അങ്ങനെയാണെങ്കിൽ അതു മനുഷ്യർ തേടുന്നതായ പുരുഷാർത്ഥമാകുന്നതു് എവ്വണ്ണം ? അറിഞ്ഞോ അറിയാതെയോ ജീവൻ ബ്രഹ്മംതന്നെയല്ലേ? ചോദ്യത്തിന്നു സമാധാനം: അറിയാതെയിരിക്കുന്ന അവസ്ഥയിൽ അന്വേഷ്യനായ ആത്മാവുതന്നെയാണു് ത്രികാലസത്യമായി സാക്ഷാത്കരിച്ചശേഷം ദുഃഖലേശരഹിതമായ നിത്യാനന്ദാനുഭവമായിത്തീരുന്നതു്. നീണ്ടു് ഉയർന്നു് അന്ധകാരത്തിൽ കാണുന്ന മരക്കുററി ഒളിവിൽനില്ക്കുന്ന കള്ളനാണെന്നു നിനച്ചുകൊണ്ടിരിക്കുന്നിടത്തോളം സമയം ഭയവും സംഭ്രമവും പോകുന്നില്ല. മരമായിത്തന്നെ അതിനെ കാണുമ്പോൾ ശാന്തിയുണ്ടാകുന്നു. ഈ സ്വസ്വരൂപാവിർഭാവമാണു് പരമമുക്തി എന്നു് വേദാന്തസിദ്ധാന്തം – 'മുക്തിർഹിത്വാന്യഥാരൂപം സ്വരൂപേണ വ്യവസ്ഥിതിഃ' (ഭാഗവതം II.10 6). ബാക്കി പല തരത്തിലുമുള്ള ആപേക്ഷികമുക്തികൾക്കും അധികാരാനുസരണമായി സ്ഥാനമില്ലാതില്ല.

ലോകാതീതമായ സ്വന്തം ദേവതയുടെ ദിവ്യധാമത്തോടു് തൊട്ടു് ഒരു പുരമുണ്ടാക്കി 'സാർഷ്ടി' മുക്തി അനുഭവിച്ചുകൊണ്ടു് അവിടെ ജീവന്നു നിവസിക്കാം; (സാർഷ്ടി എന്നതിന്നു സമാനൈശ്വര്യ്യമെന്നും സായുജ്യമെന്നും ചില പുസ്തകങ്ങളിൽ കാണുന്നുണ്ടു്.) ഇഷ്ടദേവതയുടെ ദിവ്യപുരത്തിൽതന്നെ 'സാലോക്യ'മുക്തി അനുഭവിച്ചുകൊണ്ടു് ഒരുവന്നു് താമസിക്കാം; അവിടെ അങ്ഗസേവ ചെയ്യുന്നതിന്നു സന്ദർഭമുള്ളതിനാൽ 'സാമീപ്യ'മുക്തി കൈയ്‌വരുന്നു; ദേഹം വേറെയാണെങ്കിലും ഇഷ്ടദേവനെപ്പോലുള്ള വേഷഭൂഷാദികൾ ധരിക്കാവുന്ന മേന്മ ലഭിക്കുമ്പോൾ 'സാരൂപ്യ'മുക്തി കരസ്ഥമാണു്; ശിവശക്തിസമ്പുടത്തിൽ അന്തർഭവിക്കുമ്പോൾ സായുജ്യവും ലഭിക്കും; എന്നിപ്രകാരമെല്ലാം പുരാണാഗമങ്ങൾ പറയുന്നു. സേവ്യസേവകഭാവത്തിലുള്ള ഭക്തിയുടെ ഫലമാണു് ഇവ. പ്രഭുവിൻെറ സ്വരൂപം, വിഭൂതി മുതലായവയുടെ അറിവുകൊണ്ടുമാത്രം ഈ വിധം മുക്തികൾ സിദ്ധിക്കുകയില്ല; ഭഗവത് പ്രസാദംകൊണ്ടു മാത്രമേ ഇവ സിദ്ധിക്കുകയുള്ളു. പ്രസാദം പ്രഭുവിൻെറ ഇച്ഛയെ മാത്രം അപേക്ഷിച്ചിരിക്കുന്നു. നിത്യസേവയും നിരന്തരകൈങ്കര്യ്യവുമാണു് പ്രപന്നൻെറ കൃത്യം. അതിലുള്ള സർവ്വാതിശായിയായ പ്രീതിതന്നെ ഭക്തി. ഈ ഭക്തിയാകട്ടെ സേവ്യസേവകഭാവത്തെത്തന്നെ നിഷേധിക്കുന്ന ജ്ഞാനത്തെക്കാൾ ഉത്തമമാണെന്നു കരുതുവാൻ കഴിയാത്തവൻ എങ്ങനെ ദാസഭക്തനാകും ?

ദാസസ്തേ/ഹം ദേഹദൃഷ്ട്യാ ഹി ശംഭോ
ജാതസ്തേ/ംശോ ജീവദൃഷ്ട്യാ ത്രിദൃഷ്ടേ
സർവ്വസ്യാത്മന്നാത്മദൃഷ്ട്യാ ത്വമേവേ—
ത്യേവം മേ ധീർനിശ്ചിതാ സർവ്വശാസ്ത്രൈഃ.

ശ്രീശങ്കരദിഗ്വിജയത്തിൽ ആചാര്യരുടെ അഭിപ്രായമായി പറയുന്ന ഈ ശ്ലോകം ദാസ്യഭാവം ബ്രഹ്മമാർഗ്ഗത്തിൽ അദ്വൈതിക്കും അവസ്ഥപോലെ സ്വീകാര്യംതന്നെ എന്നു പറയുന്നു. ഉപനിഷത്തിലെ അവാന്തരവാക്യങ്ങളും ഈ വിധമുള്ള മുക്തിയെപ്പററിയും സന്ദർഭംപോലെ സൂചനകൊടുക്കാതിരിക്കുന്നില്ല. എല്ലാ വിധത്തിലുമുള്ള ആപേക്ഷികമുക്തികളും ക്രമേണ ആത്മശുദ്ധിയും അതുമൂലംപരമമുക്തിയും ലഭിക്കുവാൻ സഹായകമായിത്തീരുമെന്നും വേദാന്തം അംഗീകരിക്കുന്നു. കട്ടിലിൻെറ ഒരേ പ്രകാരത്തിലുള്ള നാലു കാലുകാംപോലെ ധാരകങ്ങളായ നാലു യോഗങ്ങളാണു് അതിൻെറ പ്രതിഷ്ഠയ്ക്കു് കാരണമെന്നും അതിൽ ഒരേസമയം ഒന്നിലധികം കാലുകളെ പിടിച്ചു കട്ടിലിനെ ഇഷ്ടമുള്ളിടത്തേയ്ക്കു് എടുക്കാൻ കഴിയുന്നതുപോലെ ഒരേ അധികാരിയാൽ ഒരേ സമയം നാലു യോഗങ്ങൾക്കും സമസമുച്ചയം സമ്പാദിച്ചു് അദ്വൈതാത്മാനുഭൂതിയിൽ എത്തുവാൻ കഴിയും എന്നുമുള്ള അഭിപ്രായം അദ്വൈതവേദാന്തത്തിൻെറ മഹാവാക്യസിദ്ധാന്തത്തിനും, കാണ്ഡത്രയവാദത്തിനും, സ്വസ്വരൂപാവിർഭാവംതന്നെയാണു് മോക്ഷമെന്ന നിർണ്ണയത്തിനും, സംഗതമാകയില്ല. കാരണം, ചോറും കറിയും പപ്പടവും ഉപ്പേരിയും ഒരേ സമയം ഒരാം ഒരു ഊണായി കഴിക്കുന്നതുപോലെ നാലു യോഗവും ഒന്നിച്ചു് ഒരേ ക്ഷണത്തിൽ നടക്കുകയില്ല എന്നു് കാണ്ഡത്രയവാദം വിവക്ഷിക്കുന്നു.

ജനതയിൽ ബഹുഭൂരിപക്ഷം പേർക്കും ഉപാദേയമായ മോക്ഷപ്രകാരങ്ങൾ വിധിക്കണമെന്നുണ്ടെങ്കിൽ വിവരിച്ചതരം നാലോ അധികമോ മോക്ഷങ്ങൾ ഓരോന്നും പ്രയോജനപ്പെടും. ജനതയ്ക്കു് വേണമെന്നു വിചാരിക്കുന്ന പ്രവൃത്തിപൂർണ്ണീകരണവും വികാരപരിപൂർത്തിയും അതുമൂലം ഉളവാവുകയും ചെയ്യേക്കാം. അദ്വൈതാത്മാനുഭവം ഉറക്കം ഉണർന്നതുപോലെയുള്ള ഒരു പ്രത്യേകതരം പ്രബുദ്ധതയാണു്; കൃതിസാദ്ധ്യമായ ഒരു വ്രതമോ ബാഹ്യാസ്വാദനമോ സ്വരൂപം മാറിവരുന്ന അവസ്ഥയോ അല്ല; ആയിരുന്നെങ്കിൽ കർമ്മം നേരിട്ടു് അതിൽ എത്തിക്കുമായിരുന്നു; ഭേദജ്ഞാനപൂർവ്വകമായ കർമ്മം അഭേദജ്ഞാനത്തിൽ എത്തിക്കുകയില്ല. ഒരേ സമയം ഒരാംക്കു് കിടക്കുകയും ഇരിക്കുകയും ഓടുകയും സാദ്ധ്യമാവുകയില്ല. സമാഹിതാവസ്ഥയും വ്യുത്ഥാനാവസ്ഥയും വികല്പിക്കുന്ന യോഗം അവിലുപ്താത്മചൈതന്യാനുഭവമാകയില്ല. പോരെങ്കിൽ അദ്വൈതസിദ്ധാന്തത്തിൽ നിഷ്ഠയുള്ള ചില വേദാന്തജ്ഞന്മാർ നീക്കി ബാക്കിയാരും ജീവന്മുക്തിയിൽ ആസ്ഥയുള്ളവരുമല്ല. ദ്വൈതസിദ്ധാന്തങ്ങളിൽ മുക്തി മരണാനന്തരഭാവിയാണു്; സേവാഫലമാണു്; കർമ്മലഭ്യമാണു്. അദ്വൈതാനുഭവം അനേകകോടി ജന്മാർജ്ജിതമായ പുണ്യപരിപാകം കൊണ്ടു് മലം, വിക്ഷേപം, ആവരണം ഇവ നിശ്ശേഷം നീങ്ങിയിട്ടുള്ള, ചില വ്യക്തികളിൽ അത്യന്തവിരളമായി അഭിവ്യക്തമാകുന്ന നട്ടുവെളിച്ചമാണു്. 'ബഹൂനാം ജന്മനാമന്തേ ജ്ഞാനവാൻ മാം പ്രപദ്യതേ' എന്ന ഗീതാവചനമാണു് അദ്വൈതിയുടെ നിശ്ചയം. 'സത്കർമ്മപരിപാകതോ ബഹൂനാം ജന്മനാമന്തേ നൃണാം മോക്ഷേച്ഛാ ജായതേ', എന്നു പൈങ്ഗലോപനിഷത്തു് (2.9) പറയുന്നു. മോക്ഷേച്ഛയുണ്ടാകുവാൻതന്നെ സത്കർമ്മം അത്രയും ആവശ്യമായിരിക്കെ മോക്ഷോപകാരകമായ കർമ്മത്തെ ആർ നിഷേധിക്കും ? ഉപകാരവും സാധകവും ഒന്നല്ല.

ദിവസവും കൂനകൂനയായി ശംഖു ശേഖരിക്കുക തൊഴിലായി കടലിൽ മുങ്ങുന്നവർക്കു് മുപ്പതുവർഷത്തിൽ ഒരു വലമ്പിരി ശംഖേ ലഭിക്കുന്നുള്ളൂ എന്നു പറയുമ്പോൾ, 'എന്തുകൊണ്ടു് ?' എന്ന ചോദ്യമില്ല; ലഭിച്ചവൻെറ പ്രത്യേകാവകാശവുമല്ല; മുങ്ങുന്നവനേ അതു് ലഭിക്കുകയുള്ളൂ എന്നു മാത്രം. ദുർല്ലഭമെന്നു പറഞ്ഞു് വിലകൂട്ടുന്ന വസ്തു എന്തുകൊണ്ടു് എല്ലാവർക്കും സമാവകാശമല്ല എന്നു് അരിശംകൊള്ളുന്നവരോടും, 'എനിക്കു് മററാർക്കും കിട്ടാത്തതു് കിട്ടി,' എന്നു് അഭിമാനിക്കുന്നവരോടും, 'ആ വസ്തു നിങ്ങളിൽത്തന്നെയുണ്ടു്; മറവി മാററുക,' എന്നു മാത്രമേ അദ്വൈതം പറയുന്നുള്ളൂ.

സേവായാം പാശുപാല്യേ ച
വാണിജ്യേ കൃഷികർമ്മണി
തുല്യേ സതി പരിക്ലേശേ
വരം ക്ലേശോ വിമുക്തയേ.

എന്ന ശിവോപനിഷദ്വചനം (7.119.) ആത്മാർത്ഥതയുള്ളവരെ എല്ലാം സമാധാനിപ്പിക്കണം. ഒരു കാര്യം ശ്രദ്ധിക്കുവാൻ മാത്രം കേനോപനിഷത്തു് പറയുന്നു: 'യസ്യാമതം തസ്യ മതം, മതം യസ്യ ന വേദ സഃ'. ആത്മാവു് ജ്ഞാനവിഷയമല്ല, സ്വസ്വരൂപമാണ് എന്നു് അറിയുന്നവൻ അറിയുന്നു; ആത്മാവിനെ ജ്ഞാനവിഷയമായി അറിയാമെന്നഭിമാനിക്കുന്നവൻ അറിയുന്നുമില്ല.

ആത്മജ്ഞാനം മൂക്കിന്മേലുള്ള കണ്ണട മറന്നവനെ അതു ചൂണ്ടിക്കാണിച്ചു് അപ്രാപ്തപ്രാപ്തിയുണ്ടാക്കുന്നതുപോലെയാണ് എന്നും മററും പറയുന്നതു വെറും ചൊല്ലു മാത്രമാണ്; ആരാണ് അങ്ങനെ ആത്മജ്ഞാനികളായി തീർന്നിട്ടുള്ളതു്, എന്ന ചോദ്യം സ്വാഭാവികമാകുന്നു. ബഹുജന്മപുണ്യപരിപാകമില്ലാതെ സാധിക്കാത്തതായ ഒരു സംഗതി നിഷിദ്ധപ്രവൃത്തികളും അശുഭവാസനയും വിഷയാസക്തിയും നിറഞ്ഞ ലോകജീവിതത്തിൽ ധാരാളം ഉദാഹരണം ചൂണ്ടിക്കാണിച്ചു പരക്കെ ബോദ്ധ്യപ്പെടുത്താൻ പ്രയാസമാണെങ്കിലും അപ്രകാരമുള്ളവർ ഇല്ലേ ഇല്ല എന്നു വാദിക്കുന്നതും സാഹസം തന്നെ; പരമ്പരാചരിത്രങ്ങളും ഐതിഹ്യങ്ങളും ബ്രഹ്മവിദ്വരിഷ്ഠന്മാരെപ്പററി വിവരങ്ങൾ തരുന്നുണ്ടു്. തത്ത്വചിന്തയിൽ സത്യബോധം പുരുഷവൃത്താന്തത്തേക്കാൾ പ്രധാനമാണ് എന്ന സംഗതി സ്മരിച്ചാൽ മതിയാകും. ഇത്രയും വർണ്ണിച്ചതിൽനിന്നും കർമ്മവും ഭക്തിയും ജീവന്മുക്തിക്കു ലക്ഷണമോ ഉപകാരകമോ അല്ല എന്ന ധാരണയോടു കൂടി ഓടിപ്പോകുന്നവരോടു് പറയേണ്ട കാര്യങ്ങളുണ്ടു്. അവിദ്യാ, ആശ, കർമ്മം ഇവ കാര്യകാരണരൂപത്തിൽ സംസാരം നിലനിർത്തുന്നു. അനേകജന്മാർജ്ജിതമായ കർമ്മസംസ്കാരങ്ങൾ കാമത്തേയും അജ്ഞാനത്തേയും ജീവനിൽ നിന്നും മാറിപ്പോകാതെ നിലനിർത്തുന്നു. ഒരു വസ്തു കാണുന്നതിന്നു നോക്കുക മാത്രമേ ആവശ്യമുള്ളു എങ്കിലും കാണുന്ന ദൂരത്തിൽ വന്നു് അഭിമുഖമായി നിന്നു് വെളിച്ചമുള്ളപ്പോൾ കണ്ണു് തുറന്നെങ്കിൽ മാത്രമേ കാഴ്ചയുണ്ടാവുകയുള്ളൂ. കാരണസാമഗ്രി പൂർണ്ണമായുള്ളപ്പോഴും പ്രതിബന്ധങ്ങൾ ഫലസിദ്ധിയുണ്ടാക്കുകയില്ല. അനേകകോടി ജന്മങ്ങളിലെ പ്രതികൂലവാസനകൾ നീങ്ങാതെ ശ്രവണ, മനന, നിദിധ്യാസനാദികൾകൊണ്ടു മാത്രം അപ്രതിബദ്ധമായ ജ്ഞാനം ഉളവാകുന്നില്ല. സർവ്വപുണ്യകർമ്മവും പരിസമാപ്തിയിൽ ജ്ഞാനത്തിന്നുവേണ്ടി (സർവ്വം കർമ്മാഖിലം പാർത്ഥ ജ്ഞാനേ പരിസമാപ്യതേ) ആവശ്യകമായിത്തീരുന്നു. എന്നുള്ള ഭഗവദ്വചനം ഈ തത്ത്വം പ്രകാശിപ്പിക്കുന്നു.

ഭക്തിർജ്ജനിത്രീ ജ്ഞാനസ്യ
ഭക്തിർമോക്ഷവിധായിനീ
ഭക്തിഹീനേന യത്കിഞ്ചിത്
കൃതം സർവ്വമസത്സമം.

എന്നും,

ഉപാസനാം വിനാ ജ്ഞാനാത്
കേവലാത് ഛേദ് വിമുക്തതാ
കന്യാം വിനാ വിവാഹഃ സ്യാത്
കേവലേന വരേണ ഹി.

എന്നുമുള്ള അദ്ധ്യാത്മരാമായണവചനം ഇവിടെ അനുസന്ധേയമാണ്.

(തുടരും)

---

ഈശ്വരൻ ഒരു രൂപത്തിൽ നിത്യൻ, വേറൊന്നിൽ ലീലാരൂപൻ. വേദാന്തം എന്തു പറയുന്നു? ബ്രഹ്മ സത്യം, ജഗത് മിഥ്യാ, എന്നല്ലേ? എന്നാൽ ഈശ്വരൻ ഒരുവനിൽ 'ഭക്തന്റെ അഹം' വെച്ചുകൊണ്ടിരിക്കുന്ന കാലത്തോളം ലീലയും സത്യമാകുന്നു. ഈശ്വരൻ 'അഹം' മായ്ച്ചുകളയുമ്പോൾ ഉള്ളതെന്തോ അതുണ്ടു്. അതു വായ്കൊണ്ടു വർണ്ണിക്കാനാവില്ല.

ശ്രീരാമകൃഷ്ണവചനാമൃതം, III. 182.

# കരാവലംബാഷ്ടകം

ഓട്ടൂർ ഉണ്ണി നമ്പൂതിരിപ്പാട്

സംസാരകൂപപതിതസ്യ, തതഃ സ്വയതേ-
നോത്പ്ലുത്യ ഗന്തുമഥാത്തരവം വിധാതും
നിഷ്പാടവസ്യ, കൃകലാസസഹോദരസ്യ
ശ്രീരാമകൃഷ്ണ, മമ ദേഹി കരാവലംബം!

സംസാരക്കിണററിൽ വീണവനും, അതിൽനിന്നു സ്വപ്രയത്നംകൊണ്ടു ചാടിക്കേറാനോ ആർത്തനാദം പുറപ്പെടുവിയ്ക്കാനോ ആളല്ലാത്തവനും, ഓന്തിന്റെ മട്ടുകാരനുമായ എനിയ്ക്ക് അല്ലേ ശ്രീരാമകൃഷ്ണ, കരാവലംബം നൽകിയാലും!

നീചസ്യ മോഹതിമിരാന്ധവിലോചനസ്യ
പാപോന്മുഖസ്യ വിവിധവ്യസനാർത്തിതസ്യ
സത്സങ്ഗഭാഗ്യരഹിതസ്യ, നിരാശ്രയസ്യ
ശ്രീരാമകൃഷ്ണ, മമ ദേഹി കരാവലംബം!

നീചനും അജ്ഞാനതിമിരംകൊണ്ടു കണ്ണു കാണാത്തവനും പാപത്തിലേയ്ക്കു തിരിഞ്ഞവനും പല ദുഃഖങ്ങളാൽ കുഴങ്ങിയവനും സത്സങ്ഗഭാഗ്യം കിട്ടാത്തവനും അശരണനുമായ എനിയ്ക്ക് ഹേ ശ്രീരാമകൃഷ്ണ, കരാവലംബം തന്നാലും!

ഗ്രാഹാധമേന ദുരഹങ്കൃതിസംജ്ഞിതേന
ഗ്രസ്തസ്യ, ഘോരഭവവാരിനിധാവധോഽധഃ
ആമജ്ജിതസ്യ, കൃപണസ്യ മൃതോപമസ്യ
ശ്രീരാമകൃഷ്ണ, മമ ദേഹി കരാവലംബം!

ദുരഹങ്കാരമെന്നു പറയുന്ന കള്ളനായ മുതലയാൽ പിടിയ്ക്കപ്പെട്ട് ഭയങ്കരമായ സംസാരസമുദ്രത്തിൽ കീഴ്പോട്ടു കീഴ്പോട്ടു മുക്കപ്പെട്ട് അവശനും മൃതപ്രായനുമായിരിക്കുന്ന എനിയ്ക്ക് അല്ലേ ശ്രീരാമകൃഷ്ണ, കരാവലംബമേകണേ!

ഭോഗാന്മനഃ പ്രതിനിരോദ്ധുമപണ്ഡിതസ്യ,
ത്വന്നാമകീർത്തനവിധൗ രുചിവർജ്ജിതസ്യ,
ദുർവാരരോഗനികരൈഃ പരിപീഡിതസ്യ
ശ്രീരാമകൃഷ്ണ, മമ ദേഹി കരാവലംബം!

ഭോഗത്തിൽനിന്നു മനസ്സിനെ പിന്തിരിപ്പിക്കാൻ അശക്തനും, നിന്തിരുവടിയുടെ നാമസങ്കീർത്തനത്തിൽ രുചി തോന്നാത്തവനും, തടുക്കാനാവാത്ത പല രോഗങ്ങളാൽ ഉപദ്രവിക്കപ്പെടുന്നവനുമായ എനിയ്ക്ക് ഹേ ശ്രീരാമകൃഷ്ണ, കരാവലംബമരുളിയാലും.

പ്രാചീനപുണ്യരഹിതസ്യ, ശരീരചിന്താ-
മഗ്നസ്യ, സാധനചതുഷ്ടയദൂരഗസ്യ,
ത്വത്പ്രേമഭക്തിമകരന്ദപരാങ്മുഖസ്യ
ശ്രീരാമകൃഷ്ണ, മമ ദേഹി കരാവലംബം!

പൂർവ്വപുണ്യമില്ലാത്തവനും, ശരീരചിന്തയിലാണ്ടവനും, സാധനചതുഷ്ടയത്തിൽനിന്നകന്നവനും, നിന്തിരുവടിയുടെ പ്രേമഭക്തിമകരന്ദത്തിൽനിന്നു മുഖം തിരിച്ചവനുമായ എനിയ്ക്ക് അല്ലയോ ശ്രീരാമകൃഷ്ണ, കരാവലംബം തന്നാലും!

ദുശ്ചേതസോഽപി, ചിരചീർണ്ണമഹാംഹസോഽപി,
വീതഹ്രിയോഽപി, നിജമാത്രഹിതൈഷിണോഽപി,
അത്യുഗ്രസർവവിധദണ്ഡനമർഹതോഽപി
ശ്രീരാമകൃഷ്ണ, മമ ദേഹി കരാവലംബം!

ദുർബുദ്ധിയെങ്കിലും, നെടുനാൾ മഹാപാപം ചെയ്യുവനെങ്കിലും, നിർല്ലജ്ജനെങ്കിലും, അവനവൻെറ ഹിതത്തെ മാത്രമിച്ഛിയ്ക്കുന്നവനെങ്കിലും, അത്യുഗ്രമായ സകലവിധശിക്ഷയെ അർഹിക്കുന്നവനെങ്കിലും, എനിയ്ക്കു് ഹേ ശ്രീരാമകൃഷ്ണ, കരാവലംബമേകണേ!

ഹേ വിശ്വനാഥ, ഭഗവൻ, ക്ഷുദിരാമസൂനോ,
ഹേ ശാരദാരമണ, ചന്ദ്രമണീതനൂജ,
ഹേ ദീനവത്സല, നരേന്ദ്രഗുരോ, ദയാലോ,
ശ്രീരാമകൃഷ്ണ, മമ ദേഹി കരാവലംബം!

ഹേ ലോകനാഥ, ഭഗവാനേ, ക്ഷുദിരാമൻെറ മകനേ, ശാരദാപ്രിയ, ചന്ദ്രമണീപുത്ര, ദീനബന്ധോ, വിവേകാനന്ദഗുരോ, ദയാലോ, ശ്രീരാമകൃഷ്ണ, എനിയ്ക്കു് കരാവലംബം തന്നാലും!

ഹേ മത്സ്യകച്ഛപവരാഹനൃസിംഹരൂപിൻ,
ഭോ കശ്യപാത്മജഭൃഗൂത്തമരാഘവാത്മൻ,
ശ്രീകൃഷ്ണബുദ്ധശചിനന്ദനകല്ക്കിമൂർത്തേ,
ശ്രീരാമകൃഷ്ണ, മമ ദേഹി കരാവലംബം!

ഹേ മത്സ്യ കൂർമ്മ വരാഹ നൃസിംഹസ്വരൂപിൻ, ഹേ വാമന പരശുരാമ രാമചന്ദ്രാത്മക, ശ്രീകൃഷ്ണ ബുദ്ധ ചൈതന്യ കല്ക്കിമൂർത്തേ, ശ്രീരാമകൃഷ്ണ, എനിയ്ക്കു് കരാവലംബം തരണേ!

---

# മനസ്സെന്ന തത്ത്വം

കെ. ഏ. ഭാസ്കരൻ, കണ്ണൂർ

അജ്ഞാനമണ്ഡലത്തിൽ നിവസിക്കുന്ന മനുഷ്യൎക്കു് ഒരു കാലവും പിടികിട്ടാത്ത ഒരത്ഭുത പ്രതിഭാസമാണു് സങ്കല്പാത്മകമായ മനസ്സെന്ന തത്ത്വം. മനസ്സിൻെറ ഈ സങ്കീർണ്ണതയ്ക്കു മുമ്പിൽ മഹത്തുക്കൾപോലും വിഷമിച്ചുപോകാറുണ്ടു്. പിന്നെ സാമാന്യജനങ്ങളുടെ കഥ പറയാനുണ്ടോ? അതുകൊണ്ടുതന്നെയാണു് ഭഗവാൻ ഗീതയിൽ അർജ്ജുനനോടു് ഇങ്ങനെ പറഞ്ഞിരിക്കുന്നതു്:

അസംശയം മഹാബാഹോ
മനോ ദുർന്നിഗ്രഹം ചലം
അഭ്യാസേന തു കൗന്തേയ
വൈരാഗ്യേണ ച ഗൃഹ്യതേ. (6.35)

'അല്ലയോ അർജ്ജുനാ, മനസ്സു നിരോധിക്കാൻ വളരെ പ്രയാസമുള്ളതും ചഞ്ചലമായിട്ടുള്ളതും ആണെന്നുള്ളതിന്നു സംശയമില്ല. എങ്കിലും നിത്യേനയുള്ള പരിശ്രമംകൊണ്ടും വിഷയങ്ങളിലുള്ള വൈരാഗ്യംകൊണ്ടും അതിനെ നിരോധിക്കാവുന്നതാണു്.' ഇതാണു് വസ്തുതയെങ്കിൽ മനസ്സിൻെറ സ്വരൂപമെന്താണു്?

ജീവിതമെന്നതു് അനുഭവങ്ങളുടെ സമാഹാരമാണു്. ജീവന്മാരുടെ അനുഭവങ്ങളുടെ ആകെത്തുകയാണു് ഈ പ്രപഞ്ചവും. അനുഭവങ്ങളെ കൂടാതെ ജീവിതമോ പ്രപഞ്ചമോ ഒരു നിമിഷംപോലും നിലനില്ക്കുകയില്ല. അനുഭവങ്ങൾക്കാകട്ടെ തനിയെ പ്രതിഭാസിക്കുവാനും സാദ്ധ്യമല്ല. മനസ്സെന്ന തത്ത്വത്തിൽക്കൂടി മാത്രമേ എല്ലാ അനുഭവങ്ങളും സാക്ഷാത്കരിക്കപ്പെടുകയുള്ളൂ. അപ്പോൾ അനുഭവങ്ങൾക്കു സത്തായി

നിലകൊള്ളുന്നതു മനസ്സാണെന്നു കാണാം. അതായതു മനസ്സിൻെറ സാന്നിദ്ധ്യത്തിൽ മാത്രമേ എല്ലാ അനുഭവങ്ങളും നടക്കുകയുള്ളു എന്നു സാരം. അനുഭവമില്ലെങ്കിൽ പ്രപഞ്ചമില്ലെന്നുള്ളതു് സത്യമാണു്. അപ്പോൾ അനുഭവപൂർണ്ണമായ പ്രപഞ്ചമാകട്ടെ മനസ്സിൻെറ പ്രതിഭാസമാണെന്നു കാണാവുന്നതാകുന്നു. പ്രപഞ്ചത്തിൻെറ നിലനില്പിന്നു കാരണമായി ഭവിക്കുന്നതു മനസ്സാണെന്നു സാരം. ഇതിനെക്കുറിച്ചു ശങ്കരാചാര്യസ്വാമികൾ പറയുന്നതിങ്ങനെയാണു്: 'വിശ്വം ദർപ്പണദൃശ്യമാനനഗരീതുല്യം നിജാന്തർഗതം.' തൻെറ മനസ്സാകുന്ന കണ്ണാടിയിൽ പ്രതിബിംബിക്കുന്ന ഒരു പട്ടണത്തിന്നു തുല്യമാണു് ഈ പ്രപഞ്ചം. കണ്ണാടി എന്ന ഉപാധിയില്ലെങ്കിൽ പ്രതിബിംബമില്ല. അതുപോലെ മനസ്സില്ലെങ്കിൽ പ്രപഞ്ചവുമില്ല. അതുകൊണ്ടുതന്നെയാണു് മനസ്സാണു് പ്രപഞ്ചമെന്നും മനസ്സില്ലെങ്കിൽ പ്രപഞ്ചമില്ലെന്നും പ്രപഞ്ചം പുറമേയല്ല മനസ്സിലാണു് പ്രകാശിക്കുന്നതെന്നും തത്ത്വദർശികൾ പറയുന്നതു്.

ഒരു മനുഷ്യനു തൻെറ അനുഭവങ്ങളെല്ലാം അറിയാറാവുന്നതു് അഞ്ചു കരണങ്ങളിൽകൂടിയാണു്. അവയാണു ജ്ഞാനേന്ദ്രിയങ്ങൾ: കണ്ണു്, മൂക്കു്, ചെവി, നാക്കു്, ത്വക്കു്. ഈ അഞ്ചു കരണങ്ങൾക്കു വിഷയമാകുന്ന അനുഭവങ്ങളാണു് വിഷയങ്ങൾ. അവയാകട്ടെ രൂപം, ഗന്ധം, ശബ്ദം, രസം, സ്പർശം എന്നിവയാണു്. ഇവയെ കൂടാതെ ആറാമതൊരു കരണമോ ഒരു വിഷയാനുഭവമോ പ്രപഞ്ചത്തിലില്ല. അപ്പോൾ പ്രപഞ്ചമാകട്ടെ അഞ്ചു വിഷയങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്നതായി കാണാം.

മനസ്സിൻെറ സാന്നിദ്ധ്യത്തിൽ മാത്രമേ ഏതൊരു പ്രപഞ്ചാനുഭവവും നടക്കുകയുള്ളു എന്നു പറഞ്ഞുകഴിഞ്ഞു. വിഷയാനുഭവങ്ങളുടെ കഥയും ഇതുതന്നെ. കണ്ണും പദാർത്ഥവുമുണ്ടായാൽ പദാർത്ഥം കാണപ്പെടണമെന്നില്ല. മനസ്സിൻെറ സാന്നിദ്ധ്യമുണ്ടെങ്കിൽ മാത്രമേ പദാർത്ഥം കാണപ്പെടുന്നുള്ളു. അതുകൊണ്ടുതന്നെയാണു് മനസ്സു് അന്യത്ര വ്യാപരിക്കുമ്പോൾ നമുക്കു ചുററും പദാർത്ഥങ്ങൾ പ്രകാശിക്കുമ്പോഴും അവയുടെ ഉണ്മ നമ്മുടെ പ്രജ്ഞയ്ക്കു വിഷയീഭവിക്കാത്തതു്. അപ്പോൾ മനസ്സിൻെറ അഭാവത്തിൽ ഒരനുഭവവും നടക്കുകയില്ലെന്നു സ്പഷ്ടമാകുന്നു. ഈ സത്യം അറിഞ്ഞതുകൊണ്ടാണു് മനസ്സിൻെറ നിശ്ചലാവസ്ഥയിൽ പ്രപഞ്ചസ്ഫുരണമില്ലെന്നു സത്യദർശികൾ ആവർത്തിച്ചു പറയുന്നതു്. മനസ്സിൻെറ നിശ്ചലാവസ്ഥയാകട്ടെ മനോനാശമാകുന്നു.

അനുഭവങ്ങളെല്ലാം പ്രായേണ രണ്ടുതരത്തിലാണു്: അനുകൂലമെന്നും പ്രതികൂലമെന്നും. അഞ്ചു കരണങ്ങളിൽകൂടി സ്ഫുരിക്കുന്ന എല്ലാ വിഷയാനുഭവങ്ങളേയും അനുകൂലമെന്നും പ്രതികൂലമെന്നും രണ്ടായി തരംതിരിക്കാം. അനുകൂലമായതു് ഇഷ്ടവും സുഖവുമാണു്. പ്രതികൂലമായതാകട്ടെ അനിഷ്ടവും ദുഃഖവുമാകുന്നു. അപ്പോൾ എല്ലാ അനുഭവങ്ങളിൽനിന്നും അനുകൂലം പ്രതികൂലം, ഇഷ്ടം അനിഷ്ടം, സുഖം ദുഃഖം എന്നീ ദ്വന്ദ്വഭാവങ്ങൾ ഉടലെടുക്കുന്നു. ദ്വന്ദ്വരൂപമായ എല്ലാ അനുഭവങ്ങളും മനസ്സെന്ന തത്ത്വത്തിലാണു് നടക്കുന്നതെന്നു നമുക്കു് അറിയാവുന്നതാണു്. മനസ്സു് അനുഭവങ്ങളെ അനുകൂലഭാവത്തിൽ സ്വീകരിച്ചാൽ ഇഷ്ടവും സുഖവും അനുഭവഗോചരമാകുന്നു. അതിനെത്തന്നെ പ്രതികൂലഭാവത്തിൽ സ്വീകരിച്ചാൽ അനിഷ്ടവും ദുഃഖവുമുണ്ടാകുന്നു. അങ്ങനെ വരുമ്പോൾ സുഖദുഃഖാത്മകമായ പ്രപഞ്ചത്തെ കല്പിക്കുന്നതു മനസ്സാണെന്നു കാണാം.

പ്രപഞ്ചപദാർത്ഥങ്ങൾക്കൊന്നിനും യഥാർത്ഥത്തിൽ നിലനില്പില്ല. അവ ഉണ്ടായി മറയുന്ന കേവലദൃശ്യങ്ങൾ മാത്രമാണു്. അതു കാരണം പദാർത്ഥങ്ങൾക്കൊന്നിനും നമ്മെ സുഖിപ്പിക്കാനോ ദുഃഖിപ്പിക്കാനോ സാധിക്കുകില്ല. എന്നാൽ നാം ധരിക്കുന്നതു ബാഹ്യപദാർത്ഥങ്ങളാണു് നമുക്കു സുഖവും ആനന്ദവും പകർന്നുതരുന്നതെന്നാണു്. ഇതു് ഒരുകാലത്തും ശരിയല്ല. ജഡപദാർത്ഥങ്ങൾക്കെങ്ങനെയാണു് നമ്മെ സുഖിപ്പിക്കാനോ ദുഃഖിപ്പിക്കാനോ സാധിക്കുക? ഒരു പദാർത്ഥം നമുക്കു സുഖത്തേയോ അല്ലെങ്കിൽ ദുഃഖത്തേയോ പ്രദാനം ചെയ്യുന്നവെങ്കിൽ അതെപ്പോഴും അങ്ങനെ ചെയ്യേണ്ടതാണു്. എന്നാൽ അങ്ങനെ ചെയ്യുന്നതായി നാം കാണുന്നില്ല. ഈ നിമിഷം ഒരു പദാർത്ഥം നമുക്കിഷ്ടമോ സുഖകരമോ ആണെങ്കിൽ അടുത്ത നിമിഷം അതിനോടു് അപ്രിയവും വിദ്വേഷവും

തോന്നുന്നു. പദാൎത്ഥത്തോടു മുമ്പുണ്ടായിരുന്ന മമത പിന്നീടുണ്ടാകുന്നില്ല. പദാൎത്ഥങ്ങൾ മുഖേന നാം സുഖിക്കുകയോ ആനന്ദിക്കുകയോ ദുഃഖിക്കുകയോ ദ്വേഷിക്കുകയോ ചെയ്യുന്നുവെങ്കിൽ അതിന്നു കാരണം പദാൎത്ഥങ്ങളല്ല, കേവലം മനസ്സിൻെറ കല്പനയാണ് എന്നു കാണാം. മനസ്സെന്തു കല്പിക്കുന്നുവോ ആ അനുഭവത്തിന്നു നാം വിധേയരാവുന്നു. നല്ലതു കല്പിച്ചാൽ സുഖവും ഇഷ്ടവും അനുഭവവേദ്യമാകുന്നു. പ്രതികൂലമാണ് മനസ്സിൻെറ കല്പനയെങ്കിൽ ദുഃഖവും അപ്രിയവും അനുഭവിക്കേണ്ടിവരുന്നു. അപ്പോൾ ഒരു ജീവൻെറ സുഖദുഃഖങ്ങൾക്കും ഇഷ്ടാനിഷ്ടങ്ങൾക്കും നിദാനമായി നിലകൊള്ളുന്നതു് എപ്പോഴും മനസ്സാണെന്നു കാണാം.

മനസ്സ് രണ്ടുവിധമുണ്ടെന്നു വേദാന്തപക്ഷം ഘോഷിക്കുന്നു. ഇതിനെക്കുറിച്ച് ബ്രഹ്മബിന്ദൂപനിഷത്തു് പറയുന്നതു് ഇപ്രകാരമാണ്:

മനോ ഹി ദ്വിവിധം പ്രോക്തം
ശുദ്ധം ചാശുദ്ധമേവ ച
അശുദ്ധം കാമസങ്കല്പം
ശുദ്ധം കാമവിവൎജ്ജിതം.

ശുദ്ധമെന്നും അശുദ്ധമെന്നും മനസ്സ് രണ്ടു വിധത്തിലാണ്. കാമസങ്കല്പത്തോടുകൂടിയതിനെ അശുദ്ധമെന്നും കാമസങ്കല്പത്തോടുകൂടാത്തതിനെ ശുദ്ധമെന്നും പറയുന്നു. പല കാലങ്ങളിലായി പലവിധവിഷയാനുഭവങ്ങളിൽകൂടി മനോവൃത്തി ദുഷിച്ചുപോകുന്നതിനാൽ അതിനെ അശുദ്ധമെന്നും മാലിന്യങ്ങൾ നീങ്ങി അന്തഃകരണം നിൎമ്മലമാക്കപ്പെടുമ്പോൾ അതിനെ ശുദ്ധമെന്നും പറയുന്നു. മനസ്സിന്നു് അശുദ്ധി എങ്ങനെ വന്നുചേരുന്നു?

യഥാൎത്ഥത്തിൽ മനസ്സ് ഇല്ലെന്നുതന്നെയാണ് ആചാൎയ്യരുടെ മതം. മനസ്സിൻെറ ഈ ഇല്ലായ്മയെ ഗൗഡപാദാചാൎയ്യർ മാണ്ഡൂക്യകാരികയിൽ പറയുന്നതു നോക്കുക:

യദാ ന ലഭതേ ഹേതൂൻ ഉത്തമാധമമദ്ധ്യമാൻ
തദാ ന ജായതേ ചിത്തം ഹേത്വഭാവേ ഫലം കുതഃ.
(4. 76.)

ഉത്തമവും മധ്യമവും അധമവുമായ കൎമ്മങ്ങൾക്കു ഹേതുഭൂതമായ മനസ്സിൻെറതന്നെ ബീജമായ അജ്ഞാനം ആത്മജ്ഞാനത്തോടുകൂടി നശിച്ചുപോകുന്നതിനാൽ മനസ്സെന്ന ഒന്നു് പിന്നെ ഒരിക്കലും ഉണ്ടാകുന്നില്ല, കാരണമില്ലെങ്കിൽ കാൎയ്യവുമില്ലല്ലൊ. മനസ്സിന്നു ഹേതു അജ്ഞാനമാകുന്നു. ആത്മജ്ഞാനത്താൽ അജ്ഞാനം (അവിദ്യ) എന്നെന്നേയ്ക്കുമായി നശിച്ചുപോകുന്നതിനാൽ മനസ്സു പിന്നെ എങ്ങനെ അവശേഷിക്കാനാണ്? അതാണ് മനസ്സ് ഇല്ലെന്നു പറയുന്നതിൻെറ താല്പൎയ്യം. ശ്രീനാരായണഗുരുദേവനും ദൎശനമാലയിൽ ഇതിനെക്കുറിച്ചു പറയുന്നുണ്ടു്. ഗുരുദേവൻ പറയുന്നു:

മനോമയമിദം സൎവ്വം ന മനഃ ക്വാപി വിദ്യതേ
അതോ വ്യോമ്നീവ നീലാദി ദൃശ്യതേ ജഗദാത്മനി.
(3. 1.)

ഈ സമസ്തപ്രപഞ്ചവും കേവലം മനസ്സുമാത്രമാകുന്നു. എന്നാൽ മനസ്സാകട്ടെ എവിടേയും ഇല്ലാത്തതും ആകുന്നു. ആകാശത്തിന്നു നീലവൎണ്ണം എങ്ങനേയോ അതുപോലെയാണ് ആത്മാവിൽ പ്രപഞ്ചം പ്രകാശിക്കുന്നതു്.

അപ്പോൾ മനസ്സെന്നതു് ഒരു സങ്കല്പം മാത്രമാണ്. അജ്ഞാനം അല്ലെങ്കിൽ അവിദ്യയാണു മനഃസങ്കല്പത്തിന്നു ബീജമായി നില്ക്കുന്നതു്. മനസ്സുണ്ടെങ്കിൽ മനോവൃത്തിയുമുണ്ടു്. വിഷയവാസനകളാണ് ചിത്തവൃത്തിക്കു നിദാനവും. അത്യന്തം സൂക്ഷ്മമായ വിഷയവാസനകൾ ബീജമായിക്കൊണ്ടു നൂറുകൂട്ടം സങ്കല്പങ്ങൾ മനസ്സിൽ ഉദയം ചെയ്യുകയും അവ ചിത്തവൃത്തികളായി ഉയരുകയും ചെയ്യുന്നു. ചിത്തവൃത്തികളാണ് മനസ്സിനെ നിലനിൎത്തിക്കൊണ്ടിരിക്കുന്നതു്. സ്വരൂപവിസ്മൃതിയാകുന്ന അജ്ഞാനം അല്ലെങ്കിൽ അവിദ്യ മനസ്സിന്നു ബീജമായിത്തീരുകയും സങ്കല്പാത്മകമായ ചിത്തവൃത്തികൾ അത്യന്തം സൂക്ഷ്മമായ വിഷയവാസനകളിൽനിന്നു് ഉയരുകയും ചെയ്യുന്നതോടുകൂടി കേവലം സങ്കല്പാത്മകമായ പ്രപഞ്ചത്തിലെ എല്ലാ അനുഭവങ്ങൾക്കും നിദാനമായ മനസ്സ് അതിൻെറ വിസ്തൃതരൂപത്തിൽ ഉടലെടുക്കുന്നു. അതോടുകൂടി ദ്വന്ദ്വാത്മകമായ പ്രപഞ്ചം അനുഭവവേദ്യമായിത്തീരുകയും ചെയ്യുന്നു.

മനസ്സു ശുദ്ധമെന്നും അശുദ്ധമെന്നും രണ്ടുതരമുണ്ടെന്നു മുമ്പു പറയുകയുണ്ടായി. മനസ്സിന്നു് അശുദ്ധി എങ്ങനെ സംഭവിക്കുന്നു എന്നാണ് നമുക്കു ചിന്തിക്കേണ്ടതു്.

ഞാനെന്നും എന്റേതെന്നും ഉള്ള ഭാവത്തിലാണ മനസ്സ് വിഷയങ്ങളെ സ്വീകരിക്കുന്നതു്. അതുകാരണം അഹംതത്വത്തിന്നു ശക്തികൂടുകയും തന്മൂലം രാഗദ്വേഷങ്ങൾ മനസ്സിൽ സ്ഥലംപിടിക്കുകയും ചെയ്യുന്നു. രാഗദ്വേഷങ്ങൾക്കടിമപ്പെടുന്ന മനസ്സു സ്ഥൂലഭാവം കൈയ്ക്കൊള്ളുകയും കൂടുതൽ കൂടുതൽ വിഷയാനുഭവങ്ങളിലേയ്ക്കു് ജീവനെ വലിച്ചിഴയ്ക്കുകയും ചെയ്യുന്നു. വിഷയങ്ങളെ അനുഭവിക്കുംതോറും വിഷയവാസനകൾ മനസ്സിൽ അടിഞ്ഞുകൂടുന്നു. തന്മൂലം മനസ്സു വാസനാമയമാകുകയും തമസ്സ്വരൂപത്തെ പ്രാപിക്കുകയും ചെയ്യുന്നു. തമസ്സിലാണ്ടുപോയ മനസ്സിനെയാണ് അശുദ്ധമെന്നു പറയുന്നതു്. അശുദ്ധമായ മനസ്സാണ് ജീവനെ ജന്മജന്മാന്തരങ്ങളിലേയ്ക്കു നയിക്കുന്നതു്. ശുദ്ധമായ മനസ്സാകട്ടെ ജീവനെ പരമപദത്തിലെത്തിക്കുകയും ചെയ്യുന്നു. അപ്പോൾ മനസ്സാണ് മനുഷ്യന്നു ജീവിതമാകുന്ന ബന്ധത്തിന്നും സംസാരാതിർത്തിക്കപ്പുറം മോക്ഷത്തിന്നും കാരണമായി നിലകൊള്ളുന്നതു് എന്നു കാണാൻ കഴിയുന്നു. ഇതിനെക്കുറിച്ചു ബ്രഹ്മബിന്ദൂപനിഷത്തു പറയുന്നതുതന്നെ നോക്കുക:

മന ഏവ മനുഷ്യാണാം
കാരണം ബന്ധമോക്ഷയോഃ
ബന്ധായ വിഷയാസക്തം
മുക്ത്യൈ നിർവിഷയം സ്മൃതം.

അതായതു് മനുഷ്യർക്കു മനസ്സാണ് ബന്ധമോക്ഷങ്ങൾക്കു കാരണമായി ഭവിക്കുന്നതു്. വിഷയാസക്തമായ മനസ്സ് ബന്ധത്തിന്നും വിഷയവാസനകളൊടുങ്ങിയ മനസ്സു മുക്തിക്കും കാരണമായിത്തീരുന്നു. അതിനാൽ ആത്മസാക്ഷാത്കാരത്തിന്നായി യത്നിക്കുന്ന ഏതൊരു സാധകനും മനഃശുദ്ധി അത്യാവശ്യമായും നേടേണ്ടതാകുന്നു.

ചിത്തവൃത്തി നിലനില്ക്കുന്നേടത്തോളം കാലം മനസ്സ് ശുദ്ധമാണെന്നു പറഞ്ഞുകൂടാ. ചിത്തവൃത്തിയുള്ളേടത്തോളം മനസ്സും നിലനില്ക്കും. മനസ്സില്ലാതാകണമെങ്കിൽ ചിത്തവൃത്തി ലയിച്ചടങ്ങണം. ചിത്തവൃത്തി ലയിച്ചടങ്ങിയാൽ മനസ്സും ലയിച്ചടങ്ങുന്നതാണ്. ചിത്തത്തിന്റേയും ചിത്തവൃത്തിയുടേയും നാശത്തിൽ പ്രപഞ്ചാനുഭവം ഉണ്ടാകുകയില്ല. അനുഭവമില്ലെങ്കിൽ പ്രപഞ്ചവുമില്ലല്ലൊ. പ്രപഞ്ചനിരാസമാണ് മുക്താവസ്ഥ. അതുതന്നെയാണ് ആത്മസാക്ഷാത്കാരദശയും. അതുകൊണ്ടുതന്നെയാണ് വൃത്തിശൂന്യമായ മനസ്സ് – നിർവിഷയമായ മനസ്സ് – മോക്ഷത്തിനു കാരണമായി ഭവിക്കുന്നു എന്നു് ഉപനിഷത്തു പറയുന്നതു്. മനസ്സിന്റെ ഈ ലയാവസ്ഥയെ നമുക്കു് എങ്ങനെ കൈയ്വരിക്കാം ?

അജ്ഞാനവും വിഷയവാസനകളുമാണ് മനസ്സിന്നും മനോവൃത്തിക്കും ബീജമെന്നു പറഞ്ഞു. അപ്പോൾ മനോനാശമെന്നു പറഞ്ഞാൽ അജ്ഞാനത്തിന്റേയും വിഷയവാസനകളുടേയും നാശമെന്നർത്ഥം. അജ്ഞാനനാശം ആത്മജ്ഞാനത്തിൽ മാത്രമേ സംഭവിക്കുകയുള്ളു. ആത്മജ്ഞാനം കൈയ്വരുന്നതോടുകൂടി തമസ്സ്വരൂപമായ അജ്ഞാനം നശിക്കുകയും അജ്ഞാനനാശത്താൽ ഉദ്ദീപ്തമായ ആത്മജ്ഞാനത്തിൽ പ്രപഞ്ചത്തോടു തീവ്രവൈരാഗ്യം ജനിക്കുകയും തീവ്രവൈരാഗ്യത്തിൽ വിഷയവാസനകൾ അഗ്നികുണ്ഡത്തിലെ വിറകുകൾപോലെ എരിഞ്ഞു നശിച്ചുപോകുകയും ചെയ്യുന്നു. അങ്ങനെ മനസ്സെന്ന തത്വത്തിന്റെ നിലനില്പിന്നാധാരമായി ഭവിച്ചിരുന്ന അജ്ഞാനവും വിഷയവാസനകളും എന്നെന്നേയ്ക്കുമായി നശിച്ചുപോകുന്നു. അനേകജന്മങ്ങളിൽ നേടിയെടുത്ത വിഷയവാസനകളാണ് ആത്മജ്ഞാനത്തിൽ നശിച്ചുപോകുന്നതു്. ആ നില കൈയ്വരുന്ന സാധകൻ പരമഭാഗ്യവാനാണ്. ആത്മജ്ഞാനത്തിൽ അജ്ഞാനവും വിഷയവാസനകളും നശിക്കുമോ എന്നു സംശയിക്കേണ്ടതില്ല. ശ്രീകൃഷ്ണഭഗവാൻതന്നെ നമുക്കതിന്നു് ഉറപ്പു തരുന്നുണ്ടു്. ഇതിനെക്കുറിച്ചു ഭഗവാൻ ഉത്തരഗീതയിൽ അർജ്ജുനനോടു പറയുന്നതു് ഇപ്രകാരമാണ്:

അഹം ബ്രഹ്മേതി മാം ധ്യായേ–
ദേകാഗ്രമനസാസകൃത്
സർവ്വം തരതി പാപ്മാനം
കല്പകോടിശതൈഃ കൃതം.

ഞാൻ ബ്രഹ്മമാണെന്നു സർവ്വസമയവും ഏകാഗ്രമായ മനസ്സോടുകൂടി ധ്യാനിച്ചുകൊണ്ടിരിക്കുന്ന മഹാത്മാവിന്റെ അനവധി ജന്മങ്ങളിലായി ആർജ്ജിച്ചുകഴിഞ്ഞ സർവ്വപാപങ്ങളും നശിച്ചുപോകുന്നു.

ഞാൻ ബ്രഹ്മമാണെന്ന അനുഭൂതിമണ്ഡലത്തിലെത്തിനില്ക്കുന്ന സാധകൻ ആത്മജ്ഞാനി തന്നെയാണ്. ആത്മജ്ഞാനത്തിൻേറതായ അഖണ്ഡാനുഭൂതിയിൽ സദാ മുങ്ങിക്കളിച്ചിരിക്കുന്ന സാധകൻെറ സ്വരൂപവിസ്മൃതിയാകുന്ന അവിദ്യ (അജ്ഞാനം) നശിച്ചുപോകുന്നു. അജ്ഞാനനാശത്തിൽ സാധകനിൽ പ്രപഞ്ചവൈരാഗ്യം തീവ്രതരമായി തഴച്ചു വളരുകയും ജന്മജന്മാന്തരങ്ങൾക്കാധാരമായി നിലനിന്നുവന്നിരുന്ന വിഷയവാസനകൾ നശിച്ചു തീരുകയും ചെയ്യുന്നു. അഗ്നി വിറകിനെ നശിപ്പിച്ചു ചാമ്പലാക്കുന്നതുപോലെ ജ്ഞാനമാകുന്ന അഗ്നി വാസനകളടക്കം എല്ലാ കർമ്മങ്ങളേയും ഭസ്മീകരിക്കുന്നു, എന്നു ഭഗവാൻ ഗീതയിലും പറഞ്ഞിട്ടുണ്ട്. കർമ്മം അജ്ഞാനസ്വരൂപമാണ്. കർമ്മത്തിൻെറ നാശമാകട്ടെ അജ്ഞാനത്തിൻെറ നാശവുമാകുന്നു. അജ്ഞാനനാശത്തിൽ വിഷയവാസനകൾ വേരോടെ നശിക്കുന്നു. അതോടെ ജ്ഞാനം പരിപക്വാവസ്ഥയിലെത്തുകയും ചെയ്യുന്നു. ഇനി വിഷയവാസനകളുടെ നാശത്തിൽ അനുഭവസ്വരൂപമായ ചിത്തമോ ചിത്തവൃത്തികളോ പൊന്തുകയില്ല. ചിത്തമില്ലെങ്കിൽ പ്രപഞ്ചപ്രതിഫലനംതന്നെ ഇല്ലാതാകുന്നു. പ്രപഞ്ചമില്ലെങ്കിൽ പിന്നെ എവിടെയാണു ജനനമരണങ്ങൾ? ജനനമരണമില്ലാത്ത അവസ്ഥയെയാണ് മുക്താവസ്ഥ അല്ലെങ്കിൽ കൈവല്യാവസ്ഥ എന്നു പറയുന്നത്. ഈ കൈവല്യാവസ്ഥയെ ഗൗഡപാദാചാര്യർ മാണ്ഡൂക്യകാരികയിൽ വിവരിക്കുന്നതിങ്ങനെയാണ്:

ബുദ്ധ്വാ/നിമിത്തതാം സത്യാം
ഹേതും പൃഥഗനാപ്നുവൻ
വീതശോകം തഥാകാമ–
മഭയം പദമശ്നുതേ. (4. 78.)

ദ്വൈതാത്മകമായ പ്രപഞ്ചത്തിന്ന് ആസ്പദമായ ചിത്തം അകാരണവും അതിനാൽ അവസ്തുവും ആണെന്നു ബോദ്ധ്യമാകുമ്പോൾ ശോകം, കാമം ഭയം ഇത്യാദി ഭാവങ്ങളില്ലാത്ത സത്യവും അദ്വൈതവുമായ പദത്തെ പ്രാപിക്കുന്നു. അതു തന്നെയാണു കൈവല്യവും. ശങ്കരാചാര്യസ്വാമികൾ മോഹമുദ്ഗരം എന്ന തൻെറ ചെറുവേദാന്തഗ്രന്ഥത്തിലും ഇതിനെ സ്പഷ്ടമാക്കിയിട്ടുണ്ട്:

സത്സംഗത്വേ നിസ്സംഗത്വം
നിസ്സംഗത്വേ നിർമ്മോഹത്വം
നിർമ്മോഹത്വേ നിശ്ചലതത്ത്വം
നിശ്ചലതത്ത്വേ ജീവന്മുക്തിഃ.

സജ്ജനസമ്പർക്കംകൊണ്ടു പ്രപഞ്ചപദാർത്ഥങ്ങളോടുള്ള പററില്ലായ്മയും അതിനാൽ അജ്ഞാനനാശവും സംഭവിക്കുന്നു. അജ്ഞാനനാശത്തിൽ സാധകൻെറ ചിത്തം നിർവ്വിഷയമാകുന്ന നിശ്ചലാവസ്ഥയെ പ്രാപിക്കുകയും ആ അവസ്ഥയിൽ ജീവന്മുക്തി കൈവരികയും ചെയ്യുന്നു.

ആചാര്യപാദർ ഇവിടെ നിസ്സംഗത്വം നിർമ്മോഹത്വം നിശ്ചലതത്ത്വം എന്നീ പദങ്ങളിൽ വിവരിച്ചിരിക്കുന്നതു് പ്രപഞ്ചവൈരാഗ്യം, അജ്ഞാനനാശം, വിഷയവാസനകളൊടുങ്ങിയ മനസ്സിൻെറ നിശ്ചലാവസ്ഥ എന്നിവയാണ്. ഈ മൂന്നു സംഗതികളാണു സാധകനെ മുക്താവസ്ഥയിലെത്തിക്കുന്നതു്. പ്രപഞ്ചവൈരാഗ്യത്തോടുകൂടി ഒരു സാധകനിൽ ജ്ഞാനം വളരുകയും ജ്ഞാനത്തിൻെറ വളർച്ചയിൽ വിഷയവാസനകൾ ഒടുങ്ങുകയും അതോടെ ചിത്തം നിശ്ചലാവസ്ഥയെ പ്രാപിക്കുകയും ചെയ്യുന്നു. അപ്പോൾ പ്രപഞ്ചസ്മരണമേ ഇല്ലാതാകുന്നു. അതു കൈവല്യാവസ്ഥയുമാകുന്നു.

മേൽപറഞ്ഞ കൈവല്യാവസ്ഥയെ പ്രാപിക്കാൻ മനസ്സിൻെറ ജയം അല്ലെങ്കിൽ നാശം അത്യന്താവശ്യമാണ്. എന്നാൽ മനോനാശം കൈവരുത്തുകയെന്നതു ക്ഷിപ്രസാദ്ധ്യമായ കാര്യമല്ല. മനസ്സിനെ ജയിക്കാതെ ആത്മസാക്ഷാത്കാരദശയെ പ്രാപിക്കാനും സാദ്ധ്യമല്ല. വേദാന്തം വിധിച്ചിട്ടുള്ള എല്ലാ സാധനാനുഷ്ഠാനങ്ങളും ചിത്തനാശത്തിന്നു വേണ്ടിയാണ്. അതിനാൽ ഏതൊരു മുമുക്ഷുവും അവശ്യം ആവശ്യമായി ചിത്തനാശം നേടേണ്ടതാണ്. മനസ്സ് നിർവ്വിഷയമായാൽ മനസ്സു തന്നെ ഇല്ലാതാവുന്നു. ഇതിനെക്കുറിച്ചു ബ്രഹ്മബിന്ദൂപനിഷത്തു പ്രഖ്യാപിക്കുന്നതിങ്ങനെയാണ്:

യതോ നിർവ്വിഷയസ്യാസ്യ
മനസോ മുക്തിരിഷ്യതേ
തസ്മാന്നിർവ്വിഷയം നിത്യം
മനഃ കാര്യം മുമുക്ഷുണാ. 3

വിഷയവാസനകൾ അടങ്ങി നിർവ്വിഷയമായ മനസ്സുതന്നെയാണു മോക്ഷം എന്നു പറയുന്നതു്.

അതിനാൽ മോക്ഷേച്ഛുക്കൾ നിത്യവും മനസ്സിനെ നിർവ്വിഷയമാക്കിത്തീർക്കേണ്ടതാണ്.

പരശതം ചിത്തവൃത്തികളാൽ മലീമസമായിരിക്കുന്ന മനസ്സു തമസ്സിലാണ്ടിരിക്കുന്നതിനാൽ മനസ്സിനെ നിർവ്വിഷയമാക്കിത്തീർക്കുക എന്നതു ക്ഷിപ്രസാദ്ധ്യമായ ഒരു കാര്യമല്ല എന്ന് ആദ്യമേ പറഞ്ഞുകഴിഞ്ഞു. ക്ഷിപ്രസാദ്ധ്യമല്ല മനോജയമെന്ന കാരണത്താൽ അതിൽ നിന്നു നിവർത്തിച്ചുകൂടേ എന്നാണെങ്കിൽ ആത്യന്തികലക്ഷ്യമായ കൈവല്യാനുഭവം ജീവന്മാരുടെ ആദ്യത്തേതും അവസാനത്തേതുമായ കർത്തവ്യമായതിനാൽ അതിനു ചിത്തജയം ഒഴിച്ചുകൂടാത്തതുമായതിനാൽ സാധകൻ ക്ലേശിച്ചും അതു സാധിക്കേണ്ടതാണ്. ഇതല്ലാതെ ജീവന്റെ സംസാരനിവൃത്തിക്കു വേറൊരു പോംവഴിയും വേദാന്തത്തിൽ വിധിച്ചിട്ടില്ല. അതിനാൽ മനോനിഗ്രഹം സാധകനു് ഒഴിച്ചുകൂടാത്ത ഒരു ഉത്തമസാധനയാണ്.

ആത്മസാക്ഷാത്കാരത്തിന്റെ കഥയവിടെ നില്ക്കട്ടെ. പ്രാപഞ്ചികജീവിതത്തിലും ശ്രേയസ്കരമായ ഒരു ജീവിതം കെട്ടിപ്പടുക്കണമെങ്കിൽ മനഃശുദ്ധി ഒഴിച്ചുകൂടാത്ത ഒരു സമ്പത്താണെന്ന് ആർക്കാണ് അറിഞ്ഞുകൂടാത്തതു് ? മനഃശുദ്ധിയുണ്ടെങ്കിൽ മാത്രമേ ജീവിതം സമാധാനപൂർണ്ണവും ആനന്ദദായകവുമാകയുള്ളു. അപ്പോൾ മാത്രമേ ജീവിതം ധന്യവും വിജയപ്രദവുമായി എന്നു പറഞ്ഞുകൂടൂ. നാം ഇന്നു ലോകത്തു കാണുന്ന അക്രമങ്ങൾക്കും അനീതികൾക്കും കാരണം എന്താണെന്നു ചിന്തിച്ചുനോക്കിയാൽ, ജനതതിയുടെ മാനസികമായ അധഃപതനമാണ് അതിനു നിദാനമെന്നു കാണാവുന്നതാണ്. വിദ്വേഷവും ശത്രുതയും ജനങ്ങളിൽ സാർവ്വത്രികമായി പടന്നു പിടിച്ചിരിക്കുകയാണ്, പകർച്ചവ്യാധിപോലെ. തന്മൂലം ലോകം ഇന്നു ധാർമ്മികമായ അധഃപതനത്തിൽ ആഴ്ന്നുകൊണ്ടിരിക്കുകയാകുന്നു. ഈ നില തുടർന്നുകൊണ്ടിരിക്കുകയാണെങ്കിൽ ലോകം പരിപൂർണ്ണനാശത്തിൽ അതിവേഗം എത്തിച്ചേരുകയും ചെയ്യും. ഈ ധാർമ്മികാധഃപതനത്തിൽനിന്നു മുക്തി കിട്ടണമെങ്കിൽ ലോകജനത ധാർമ്മികബോധമുള്ളവരാകേണ്ടിയിരിക്കുന്നു. ധാർമ്മികചിന്താഗതി ജനങ്ങളിൽ വളരണമെങ്കിൽ മനസ്സിന്റെ ശുദ്ധിയും തന്മൂലം സദ്ഗുണങ്ങളും വളർത്തണം. ജനങ്ങളിൽ ധാർമ്മികബോധം വളരുകയും പ്രവൃത്തികൾ ധർമ്മാനുസൃതമാവുകയും ചെയ്യുമ്പോൾ ധർമ്മാധിഷ്ഠിതമായ ഒരു നല്ല ലോകം രൂപംകൊള്ളുകയും ലോകത്തിൽ ശാശ്വതമായ ശാന്തിയും സമാധാനവും പുലരുകയും ചെയ്യും. അതിന്നായി സർവ്വദാ ജഗദീശ്വരനോടു പ്രാർത്ഥിക്കാം.

---

# അദ്വൈതവും ഔത്തരാദ്വൈതവും

കെ. ടി. ദേവദാസ്

'ബ്രഹ്മമാണ് സത്യം, ജഗത്തു് മിഥ്യയാകുന്നു,' എന്ന വേദാന്തനിഗമനവാക്യം പ്രമാണമായി അംഗീകരിച്ച ഒരു ചിന്താപദ്ധതിയുടെ പ്രചാരംനിമിത്തം ഇന്ത്യയുടെ സർഗ്ഗപ്രതിഭ അസ്തപ്രഭമായി പരിണമിച്ചുവെന്ന ആക്ഷേപത്തിനു ശക്തി കൂടിവരികയാകുന്നു. അരൂപവും നിർവ്വികാരവുമായ ബ്രഹ്മത്തെ തേടിപ്പോകുന്ന പരിത്യാഗശീലരെ പ്രോത്സാഹിപ്പിക്കുകയും ആദരിക്കുകയും ചെയ്യാൻ ശീലിച്ച ഒരു ജനത ജീവിതവിമുഖമാവാൻ എളുപ്പമാകുന്നു. ദൈനംദിനജീവിതത്തിൽ സുഖം കൈയ്‌വരുത്തുവാൻ ആവശ്യമായ ഭോഗ്യങ്ങൾ കണ്ടെത്തുവാനും പ്രീതികൾ സമ്പാദിക്കുവാനും ജീവിതനിഷേധിയായ ഒരു തത്ത്വദർശനംവഴി സാധ്യമല്ല എന്നാണെങ്കിലും, സാമാന്യജീവിതസുഖം, സംലബ്ധമാക്കുവാൻ ഉപായങ്ങൾ ആരായുകയാണോ തത്ത്വചിന്തകന്മാരുടെയും ആധ്യാത്മികദാർശനികന്മാരുടെയും പ്രയത്നംകൊണ്ടു് ഉദ്ദേശിക്കപ്പെടുന്നതു് ?

വൈദികകാലംമുതൽ ഇങ്ങോട്ട് ആത്മാവിഷ്കാരത്തിൻെറയും തത്ത്വസംഹിതയുടെയും വിജ്ഞാനത്തിൻെറയും കൈയ്‌വഴികളിലൂടെ ഭാരതീയപ്രതിഭ ഒഴുകിപ്പോവുകയുണ്ടായി. ബോധവികസനത്തിനുപകരിക്കുന്ന ധ്യാനവിദ്യയാണ് അന്നും ഇന്നും ഇന്ത്യയിൽ പരമപ്രാമുഖ്യം സിദ്ധിച്ചതു്. ആർഷസംസ്കാരത്തിൻെറ മഹിതഫലങ്ങളായ ആദ്ധ്യാത്മികമൂല്യങ്ങൾ കെടാവിളക്കുകൾപോലെ ഇന്ത്യയുടെ വസ്ത്വോപബോധമനസ്സിൽ പരിലസിച്ചുകൊണ്ടിരിക്കുവാൻ കാരണം അവ ധ്യാനത്തിൻെറ പര്യന്തികലക്ഷ്യം പ്രാപിച്ച സംയമികൾ കണ്ടെത്തിയ തത്ത്വരത്നങ്ങൾ ആയതുകൊണ്ടാണ്. പ്രായേണ ഷഡ്ദർശനങ്ങൾക്കു മാത്രം ആർഷത്വം കല്പിക്കുവാൻ കാരണം ഇതാകുന്നു. ഋഷി തത്ത്വദ്രഷ്ടാവാകുന്നു. സ്വന്തം ദർശനത്തെ ഒരു തത്ത്വസംഹിതയാക്കുവാനുള്ള ബുദ്ധിപരമായ പ്രവർത്തനം ഉണ്ടാവുന്നതു പിന്നീടാണ്. 'അനേകം ബുദ്ധന്മാർക്കുശേഷം ഒരു ബുദ്ധൻ അറിയപ്പെടുന്നു.'

ഷഡ്ദർശനങ്ങളിൽ ഒടുവിലുണ്ടായ ബാദരായണസൂത്രങ്ങൾ വേദാന്തതത്ത്വപ്രതിപാദനം നിർവ്വഹിച്ചതോടെ വേദാധിഷ്ഠിതമായ വിചിന്തനം കുറഞ്ഞുതുടങ്ങി. വേദത്തെ അധികരിച്ചുള്ള ചിന്ത ദർശനങ്ങളെ ഉപജീവിച്ചുള്ള ചിന്തയ്ക്കു് വഴിമാറിക്കൊടുത്തു. വേദോന്നീതമായ വേദാന്തചിന്താവിഷയത്തെ യുക്ത്യനുഭവങ്ങളുടെ ചിറകുകൾ നല്കി ആവോളം ഉയരത്തിൽ പറത്തിയ ശങ്കരാചാര്യർ ഉപജ്ഞാനം ചെയ്ത അദ്വൈതസിദ്ധാന്തം ഭാരതീയസംസ്കാരത്തിനു് ഒരു ഐക്യസൂത്രം സമ്മാനിച്ചു.

എല്ലാവിധ അനർത്ഥങ്ങൾക്കും ഹേതുവായ ഭ്രമത്തിൻെറ നിവൃത്തി ആത്മാവിൻെറ ഐക്യജ്ഞാനത്താൽ ഉണ്ടാകുന്നുവെന്നും വേദാന്തശാസ്ത്രങ്ങളെല്ലാം ആ ഉദ്ദേശം തടസ്സംകൂടാതെ സാധിപ്പിക്കുവാൻ ആരംഭിക്കപ്പെടുന്നുവെന്നും ശ്രീശങ്കരൻ 'വേദാന്തസൂത്രഭാഷ്യ'ത്തിൽ സിദ്ധാന്തിക്കുന്നു:

'അസ്യാനർത്ഥഹേതോഃ പ്രഹാണായ ആത്മൈകത്വ-
വിദ്യാപ്രതിപത്തയേ സർവ്വേ വേദാന്താ ആരഭ്യന്തേ.'

(ബ്രഹ്മസൂത്രഭാഷ്യം, ഉപോദ്ഘാതം)

ഏതു ജീവിതോദ്ദേശ്യസിദ്ധിക്കും ജ്ഞാനംതന്നെ ശരണം എന്നതുകൊണ്ടു്, ദർശനത്തിൻെറ പരമകാഷ്ഠയായ അസ്തിത്വത്തിൻെറ ഏകത്വത്തെ ഗ്രഹിക്കുവാനുള്ള ജ്ഞാനപരമായ അഭിലാഷം പരിപൂർണ്ണമാവുക ആത്മജ്ഞാനം സമ്പാദിച്ചാൽ മാത്രമാകുന്നു. മുൻതലമുറയിൽപ്പെട്ട ശാസ്ത്രജ്ഞന്മാരുടെ സിദ്ധാന്തങ്ങളെ അവലംബിച്ചു് പിമ്പേ വരുന്നവർക്കു ഗവേഷണം നടത്താമെന്നതുപോലെ, പൂർവ്വസൂരികൾ അനുഭവിച്ചു നേടിയ അറിവിനെ ഉൾക്കൊണ്ടു് പ്രബലരും പ്രയത്നശീലരുമായ പിൻഗാമികൾക്കു് ആത്മവിദ്യ നേടാം. അങ്ങനെയാണു് ശ്രുതികളും സ്മൃതികളും ആപ്തവചനങ്ങളും മഹച്ചരിതങ്ങളും പ്രമാണങ്ങളായിത്തീരുന്നതു്.

ബോധവികസനത്തിൻെറ പരമപദം പ്രാപിച്ച മിസ്റ്റിക്കുകൾ എല്ലാവരും ഏകസ്വരത്തിൽ ഘോഷിക്കുന്ന ഒരു സിദ്ധാന്തമുണ്ടു്: വിശ്വത്തിൻെറ ഉണ്മ പ്രകാശസ്വരൂപമാകുന്നു. 'തമേവ ഭാന്തമനുഭാതി സർവ്വം.' അതിനെ അനുവർത്തിച്ചുകൊണ്ടു് എല്ലാം ഭാനം ചെയ്യുന്നു. ബുദ്ധിശാലിയായ മനുഷ്യനു് അതിൻെറ സവിശേഷസ്ഫുരണം അന്തഃകരണത്തിൽ കണ്ടറിയാം, അറിവായിട്ടു്. 'ആത്മബോധ'ത്തിൽ ശ്രീശങ്കരൻ പറയുകയുണ്ടായി, സർവ്വവ്യാപ്തമായ ആത്മാവു് സർവ്വത്ര പ്രകാശിക്കുന്നില്ല; സ്വച്ഛവസ്തുക്കളിൽ പ്രതിബിംബമുണ്ടാകുന്നതുപോലെ അതു ബുദ്ധിയിൽ മാത്രം പ്രകാശിക്കുന്നു എന്നു്:

സദാ സർവ്വഗതോഽപ്യാത്മാ ന സർവ്വത്രാവഭാസതേ,
ബുദ്ധാവേവാവഭാസേത സ്വച്ഛേഷു പ്രതിബിംബവത്.

(ആത്മബോധം. 16.)

അങ്ങനെ വിളങ്ങുന്ന ആത്മാവിൻെറ സ്വഭാവം, സൂര്യനു പ്രകാശവും വെള്ളത്തിനു തണുപ്പും തീയ്ക്കു ചൂടും സ്വഭാവമാകുന്നതുപോലെ സച്ചിദാനന്ദത, നിത്യത, നിർമ്മലത എന്നിവയാകുന്നു എന്നും ആചാര്യൻ പറയുന്നു:

പ്രകാശോഽർക്കസ്യ തോയസ്യ ശൈത്യമഗ്നേര്യഥോഷ്ണതാ
സ്വഭാവസ്സച്ചിദാനന്ദനിത്യനിർമ്മലതാത്മനഃ.

(ആത്മബോധം. 23.)

മനസ്സിൻെറ എല്ലാ അവസ്ഥയിലും രൂപാദിവിഷയങ്ങളെയും ഉപാധികളെയും തള്ളിമാററിയാൽ ശേഷിക്കുന്നതു ജ്ഞാനം മാത്രമാകുന്നു. വേറെ വിധത്തിൽ പറഞ്ഞാൽ, അസ്തിത്വം ജ്ഞാനസ്വരൂപമായി പ്രകാശിക്കുന്നു; അതു

കൊണ്ടു് വിശ്വം മുഴുവൻ ഭാനം ചെയ്യുന്നു. ('അസ്തിഭാതിപ്രിയം....'). ദൃഷ്ടിഗോചരമാവുന്ന വസ്തുക്കളുടെ നാനാത്വമോ നശ്വരതയോ എപ്രകാരം നമ്മുടെ കണ്ണുകളെ ബാധിക്കുന്നില്ലയോ അപ്രകാരം ആത്മാവിനെ മഹാപ്രപഞ്ചമാലകളുടെ വൈചിത്ര്യവും വൈവിധ്യവും ബാധിക്കുന്നില്ല. അതു സാക്ഷിയാകുന്നു.

ആത്മാവിന്റെ സമ്യഗ്ദർശനം യോഗവിദ്യകൊണ്ടു് ലഭ്യമാവും എന്നു് 'സ്വാത്മനിരൂപണ'ത്തിൽ ശ്രീശങ്കരൻ ഉപന്യസിക്കുന്നുണ്ടു്. ഇന്ദ്രിയങ്ങളെയും മനസ്സിനെയും നിയന്ത്രിച്ചുകൊണ്ടല്ലാതെ ആത്മജ്ഞാനം ഉണ്ടാവില്ലെന്നാണു് അദ്ദേഹത്തിന്റെ പക്ഷം:

ശമദമവിരഹിതമനസാം
ശാസ്ത്രശതൈരപ്യഗമ്യമാനോƒഹം
സംസാരവിരഹിതോƒഹം
സാക്ഷാത്കാരോƒഹമാത്മവിദ്യയാഃ.
(സ്വാത്മനിരൂപണം 140. 142.)

ഇതുതന്നെ, കഠോപനിഷത്തിൽ പറഞ്ഞുവെച്ചിട്ടുണ്ടു്:

നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യ-
സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം.
(കഠ. 2. 23)

നിരന്തരധ്യാനംവഴി അവനവനാകെ ആത്മാവെന്ന ഒററസ്സത്യത്തിൽ ചെന്നെത്തി വിലയം പ്രാപിച്ചാൽ 'എല്ലാം ബ്രഹ്മംതന്നെ.' (സർവ്വം ഖല്വിദംബ്രഹ്മ)എന്നതിന്റെ സാരം ഗ്രഹിക്കാം. നിഷേധത്തിൽനിന്നു തുടങ്ങുന്ന ആത്മവിദ്യ ഒടുവിൽ സമന്വയവും സാമഞ്ജസ്യവും കൈയു് വരുത്തുന്നു. 'മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ.' എന്ന ഗീതാവചനം (7.7.) ഇതിന്റെ കാവ്യസുന്ദരമായ വെളിപാടാകുന്നു. ബോധവികസനംകൊണ്ടു് തുരീയാവസ്ഥ പ്രാപിച്ചാൽ, ചരടിൽ രത്നങ്ങളെന്നപോലെ ഉള്ളതെല്ലാം ആത്മപ്രകാശത്തിന്റെ ഇഴയിൽ കോർക്കപ്പെട്ടിരിക്കുന്നു എന്ന ജ്ഞാനം ഉണ്ടാവുന്നു. ദിവ്യസന്നിധിയിൽ ഉത്തേജിതമനസ്സരായി കഴിയുന്ന യോഗികളുടെ അറിവു് അതാണു്.

ഉന്മത്താവസ്ഥയെക്കാൾ ഉന്മത്തമായ ആ യോഗാവസ്ഥ പ്രാപിച്ച വ്യക്തിയുടെ കർത്തൃത്വഭോക്തൃത്വാഭിമാനവും തത്സംബന്ധിയായ ഭ്രമങ്ങളും മാത്സര്യാദികളും കത്തിയെരിഞ്ഞു ചാമ്പലാകും. ഗുണഭേദം കർമ്മഭേദം എന്നിങ്ങനെയുള്ള ഭേദബുദ്ധി അയാൾക്കുണ്ടാവില്ല. ആത്മവിദ്യാരാമന്മാരാവാതെ ഭാവനയിൽ മാത്രം അദ്വൈതമുണ്ടെന്നു സ്വയം കരുതുന്ന വേഷക്കാരുടെ അലസജീവിതം കണ്ടിട്ടു് അദ്വൈതവേദാന്തത്തെ പുച്ഛിക്കുന്നവരും അതിന്നിടവരുത്തുന്നവരും ആത്മസാക്ഷാത്ക്കാരമെന്തെന്നറിയാത്തവരാകുന്നു.

## II

പ്രത്യഭിജ്ഞാശാസ്ത്രം, സംവിത്തന്ത്രം എന്നീ പേരുകളിൽ അറിയപ്പെടുന്ന ഔത്തരാദ്വൈതം തെക്കേ ഇന്ത്യയിൽ പ്രചാരമില്ലാത്ത ഒരു സിദ്ധാന്തമാകുന്നു. സോമാനന്ദനാഥപാദരുടെ 'ശിവദൃഷ്ടിപാദം' എന്ന ഗ്രന്ഥത്തിലാണു് ഇതു് ആദ്യം ആവിഷ്കരിക്കപ്പെട്ടതു്. പിന്നീടു് അദ്ദേഹത്തിന്റെ ശിഷ്യപ്രശിഷ്യർ ഈ പ്രസ്ഥാനത്തിനു പല സംഭാവനകളും നൽകുകയുണ്ടായി. പത്താം നൂററാണ്ടിൽ ജീവിച്ച അഭിനവഗുപ്തൻ എന്ന സാഹിത്യമീമാംസകൻ സോമാനന്ദനാഥന്റെ ശിഷ്യപരമ്പരയിൽ നാലാമത്തെ തലമുറയിൽപ്പെട്ട ആളാണു്. അതിനാൽ സോമാനന്ദനാഥൻ ഒമ്പതാം നൂററാണ്ടിൽ ജീവിച്ചെന്നു കരുതുന്നു.

ജ്ഞാനയോഗപ്രധാനമായ അദ്വൈതം കാലക്രമേണ ബഹുജനതാത്പര്യം മുൻനിർത്തി ഇഷ്ടദേവതോപാസനയ്ക്കു പ്രാധാന്യം കല്പിക്കുന്ന ഭക്തിമാർഗ്ഗവുമായി സന്ധിച്ചപ്പോൾ – കേരളത്തിൽനിന്നു കാശ്മീരിലെത്തിയപ്പോൾ – ഔത്തരാദ്വൈതമായി അതു് രൂപാന്തരം പ്രാപിച്ചു. കേവലസത്ത സൃഷ്ടിസ്ഥിതിസംഹാരകർത്താവായ ഈശ്വരസങ്കല്പത്തിനു വഴിമാറിക്കൊടുത്തു. 'അഹം ബ്രഹ്മാസ്മി' എന്ന വാക്യത്തിന്റെ സ്ഥാനം 'ശിവോƒഹം' എന്നതു കൈയ്യടക്കി. പ്രചോദനമണ്ഡലം മാറി. ആത്മൈക്യജ്ഞാനത്തിനു തടസ്സമായി നിൽക്കുന്നതു് അജ്ഞാനം, മായ, ആണെന്നു് അദ്വൈതവേദാന്തം സമർത്ഥിക്കുന്നു. അവിദ്യ, രാഗം, കല, കാലം, നിയതി എന്നീ പഞ്ചവൃത്തികൾ അഥവാ പഞ്ചപാശങ്ങൾ ആകുന്നു ജീവാത്മപരമാത്മവ്യത്യാസത്തിനു കാരണമായ ഭേദബുദ്ധി ജനിപ്പിക്കുന്നതെന്നാണു് ഔത്തരാദ്വൈതപക്ഷം. ഈ അഞ്ചും ചേർന്നതാണു് കഞ്ചുകം എന്നറിയപ്പെടുന്നതു്.

എല്ലാമറിയുന്നവനും എല്ലാം ചെയ്യുന്നവനും പൂർണ്ണനും നിത്യനും ആകുന്ന പരമേശ്വരൻ. തുടക്കവും ഒടുക്കവും അന്യവിധേയത്വവുമില്ലാത്ത അദ്ദേഹത്തിന്റെ പ്രാഭവം കൂടുകയോ കുറയുകയോ ചെയ്യുന്നില്ല. ജീവാത്മാവാകട്ടെ, കാരകശക്തികളാൽ നിയന്ത്രിക്കപ്പെട്ടു്, ചെയ്യേണ്ടതും ചെയ്യേണ്ടാത്തതും അറിയാതെ, അപൂർണ്ണനും അനിത്യനുമാകുന്നു. അവന്നു പഞ്ചവൃത്തികൾ അഞ്ചു കുടുക്കുകളാകുന്നു. കർമ്മഫലത്തിന്നധീനനുമാണവൻ. വിഷയങ്ങളിലുള്ള ആഗ്രഹവും പരിമിതമായ അറിവും ജീവിതമരണാനന്തരാവസ്ഥകളുടെ കാലബന്ധനവും നിയതികൃതമായ അഹംബുദ്ധിയും മമതയും ജീവാത്മാവിനെ പ്രപഞ്ചത്തിൽ തളച്ചിടുന്നു.

ശിവോഽഹം എന്ന ധ്യാനംകൊണ്ടു പ്രകാശസ്വരൂപമായ ഈശ്വരജ്ഞാനം ഉദിച്ചു് പഞ്ചപാശങ്ങളും അറുത്ത ഭക്തനു് പരമശാന്തിപദം പ്രാപിക്കാം.

ശിവനു പകരം ശക്തിയെ ഉപാസിച്ചു്, താന്ത്രികസിദ്ധാന്തത്തിലൂടെ അദ്വൈതം മറ്റൊരു രൂപം കൈക്കൊള്ളുകയുണ്ടായി. ഭക്തിയോടൊത്തു യോഗശാസ്ത്രാഭ്യസനവും ഇതിന്നാവശ്യമാണു്. പ്രകാശസ്വരൂപമായ ശക്തിയെ കുണ്ഡലിനിവഴി ഉണർത്തി ബുദ്ധിയിലെത്തിച്ചു് അതീന്ദ്രിയജ്ഞാനം നേടുകയാണു് താന്ത്രികലക്ഷ്യം. മിസ്റ്റിക്ബോധവർദ്ധനവിനുള്ള വ്യത്യസ്തോപായങ്ങളും ഇതിലൊക്കെയുണ്ടു്. 'അഹം ബഹു സ്യാം' എന്നു നിഷ്കളബ്രഹ്മം ഇച്ഛിച്ചപ്പോൾ പരാശക്തിമയനായി സ്വയം കവിയായി, പരിണാമപ്രക്രിയ ഉണ്ടായി; ഇതിൽനിന്നു തിരിച്ചുപോവുന്നതിന്റെ ആദർശലക്ഷ്യമാകുന്നു അദ്വൈതം. നിവൃത്തിമാർഗ്ഗത്തിലെത്തിയ ജീവിതം ഈശ്വരനിമഗ്നമായിരിക്കും. ഈശ്വരാഭിമുഖമായ മനസ്സിന്റെ ക്ഷണികവികാസമോ ആദ്ധ്യാത്മികസങ്കല്പങ്ങളോ അല്ല, ചൈതന്യവത്തായ സമസ്തൈക്യബോധത്തിന്റെ തീവ്രാനുഭവമാണു് അദ്വൈതസിദ്ധാന്തത്തിന്റെ അധിഷ്ഠാനം.

---

# ഉഷസ്സ്

**കൃഷ്ണകുമാർ**

പരാശക്തിമഹാകാവ്യ—
ധ്വനിധാരം ദിഗന്തരം!
സ്ഫുരിക്കുന്നൂ കവിക്കും തൻ—
സദാശിവഹൃദന്തരം! 1

ശുക്രതാരതിരോഭാവം
ശക്രനീലാചലാന്വയം
ചക്രവാളം വിളങ്ങുന്നൂ
ശുക്കപാടലപിംഗളം! 2

മേഘമേദുരസഞ്ചാരം
മേദിനീഹിമസങ്കരം
സർഗ്ഗലീല തുടങ്ങുന്നൂ
സപ്തവർണ്ണൈകസാഗരം! 3

അവതാരമെടുക്കുന്നി—
തഴകിന്നധിദേവത!
അചലേശ്വരിയാവുന്നി—
താദിത്യരമണീയത! 4

സന്മുഹൂർത്തം രചിക്കുന്നൂ
സർവ്വോപപ്രസാധിക!
സച്ചിദാനന്ദസാമ്രാജ്യ—
സങ്കല്പകുലകന്യക! 5

സത്താമാത്രാത്മികാ സാക്ഷാൽ
സുകുമാരകലാംബിക!
സ്വരൂപം വെളിവാക്കുന്നൂ
സഹ്യാചലകുമാരിക! 6

തമോമഹിഷസംഹാര—
തീവ്രകോപാരുണാരുണാ!
മഞ്ഞനീരാടി മേവുന്നൂ
മായാമധുരലക്ഷണാ! 7

ജന്മജന്മാന്തരാകല്പ—
ജീവചൈതന്യദായിക!
ജാലമൊന്നു നടത്തുന്നൂ
ജഗന്നാടകനായിക! 8

മദനൃത്തം ചവിട്ടുന്നൂ!
മഹാകാലമനസ്വിനി!
ഗുരുവായിത മാറുന്നു
ഭവലീലാവിലാസിനി! 9

തെളിയുന്നൂ പരംജ്യോതി—
ർമ്മഹനീയകളേബരൻ
കിരണാഗ്ര്യജടാജൂടൻ
കാന്തശൈല'കലേ'ശ്വരൻ! 10

---

# മതമെന്നാൽ എന്ത്?

## ശ്രീ നിർവ്വേദാനന്ദസ്വാമികൾ

പലരുടേയും ദൃഷ്ടിയിൽ, ഷെല്ലി പറഞ്ഞ പോലെ, 'ചില വിശേഷദിവസങ്ങളിൽ ധരിക്കുവാനുള്ള ഒരു മേലങ്കി' മാത്രമാണ് മതം. അതുതന്നേയും, കാലാകാലമായുള്ള ഒരു നാട്ടുനടപ്പായതുകൊണ്ട് ധരിക്കുന്നുവെന്നേയുള്ളു. കീഴ്ക്കട പതിവാണ് എന്നതിനാൽ ചോദ്യം ചെയ്യാതെ അവർ അതു് അനുഷ്ഠിക്കുന്നു. ചിലർക്കു മതം ഒരു തട്ടിപ്പോ, തനിനിറം മറയ്ക്കാനുള്ള ഉപായമോ ആകുന്നു. ആരാധന, കുമ്പസാരം, വ്രതാനുഷ്ഠാനം, പ്രായശ്ചിത്തം, മുതലായവ എന്നുമററ ദുഷ്പ്രവൃത്തികൾക്കു് ഒരു സമ്മതിദാനം ആണെന്നുപോലും വാസ്തവത്തിൽ വിശ്വസിക്കുന്നവരായി ചിലരുണ്ടു്. പല്ലുകുത്തു മാറാനും, ജരാനര ബാധിക്കാതിരിക്കാനും,ഭാഗ്യക്കുറി ലഭിക്കാനും മററുമുതകുന്ന സിദ്ധികളുടെ ഒരു ഭണ്ഡാഗാരമായി മതത്തെ ആശ്രയിക്കുന്ന മോഹമുഗ്ദ്ധരായ കൂട്ടരുമുണ്ടു്. പ്രകൃതിരഹസ്യങ്ങളിലേയ്ക്കു് എത്തിനോക്കുവാനുള്ള രഹസ്യദ്വാരങ്ങളായി മതത്തെ കൈകാര്യം ചെയ്തു് ഭൂതപ്രേതപിശാചാദികളെ കാൺകയും കേൾക്കയും ചെയ്തു തൃപ്തരാകുന്ന മറെറാരു കൂട്ടർ.

മതം നിഷിദ്ധമായിക്കരുതുന്ന വലിയ ഒരു വിഭാഗം ആൾക്കാർ. ദ്രവ്യവും ഊർജ്ജവും യാദൃച്ഛികതയും അല്ലാതെ മറെറാന്നും ഈ പ്രപഞ്ചത്തിൽ ഇല്ലെന്നാണവരുടെ വാദം. ഇക്കാണുന്ന ലോകം? ഒരു നീഹാരിക എണ്ണമററ യാദൃച്ഛികസംഭവങ്ങളിലൂടെ ലക്ഷ്യരഹിതമായി നടത്തിയ പ്രയാണത്തിൻെറ പരിണതഫലം എന്നവർ ആത്മാർത്ഥമായി വിശ്വസിക്കുന്നു! വാലററു് മർക്കടം മനുഷ്യനായി മാറിയതു് പ്രകൃതിക്കു് ഓക്കാപ്പുറത്തു് പററിയ ഒരു പിശകിനാലാണെന്നവർ വാശിയോടെ വാദിക്കും! ഈവക യാദൃച്ഛികസംഭവങ്ങൾമാത്രമേ അവർക്കു് ആരാദ്ധ്യങ്ങളായുള്ളു. ഈ ബ്രഹ്മാണ്ഡം ചമച്ചുണ്ടാക്കിയതിന്നു പിമ്പിൽ ഒരു ചിത്തമോ, ചൈതന്യമോ ഉദ്ദേശമോ ലക്ഷ്യമോ അവർ കാണുന്നില്ല. അവരുടെ ദൃഷ്ടിയിൽ സ്വതേ ജഡമായ പ്രപഞ്ചത്തിൻെറ ഒരു ചെറു കോണിൽ ഉണ്ടായ ഒരു യാദൃച്ഛികസംഭവം മാത്രമാണ് ഈ ജീവൻ അഥവാ ചൈതന്യം പോലും!

'സംശയാത്മകതയുടെ അശ്രദ്ധയോ കേട്ടതെല്ലാം അപ്പാടേ വിഴുങ്ങുന്ന കാർപ്പണ്യമോ ഏതാണധികം ഭയങ്കരം എന്നു നിശ്ചയിക്കാൻ പ്രയാസം,' എന്നു് ബർനാർഡ്ഷാ പറഞ്ഞതു പ്രസക്തമെന്നു തോന്നിപ്പോകുന്നു. മതത്തെ പുകഴ്ത്തുന്നവരും പുച്ഛിക്കുന്നവരും അതിൻെറ രൂപമെന്തെന്നു് ആരായാൻ പ്രായേണ തുനിയാറില്ല എന്നതാണു് പച്ചപ്പരമാർത്ഥം!

ജ്ഞാനിയുടെ ബ്രഹ്മംതന്നെയായ ഭക്തൻെറ ഭഗവാൻ, അതായതു് തത്വജ്ഞാനിയുടെ പരമസത്യംതന്നെയായ ധാർമ്മികൻെറ ദൈവം, ഉണ്ടോ ഇല്ലയോ? മതത്തിൻെറ നിലയും നികൃഷ്ടയും അതിനെ ആശ്രയിക്കുന്നു. ഈ ദൃശ്യപ്രപഞ്ചത്തിൻെറ ബീജത്തെ കാര്യമായും ചുറുചുറുക്കോടുംകൂടി അന്വേഷണം തുടങ്ങിയിട്ടു നൂററാണ്ടുകളായി. അന്വേഷണം കുറെ പുരോഗതി നേടിയിട്ടുണ്ടെങ്കിലും ലക്ഷ്യത്തിൽനിന്നും വളരെ ദൂരെയാണു് ഇപ്പോഴും. പ്രകൃതിരഹസ്യങ്ങളിലേയ്ക്കു പടിപടിയായിച്ചുഴിഞ്ഞിറങ്ങിയിട്ടുണ്ടു്; എന്നിട്ടും 'അണ്ടിയോ മാങ്ങയോ ആദ്യം?' എന്നതിന്നുത്തരം ഇനിയും കിട്ടിയിട്ടില്ല. പ്രാക്‌സിദ്ധങ്ങളായ സകല നിഗമനങ്ങളും പൊട്ടിത്തകരുന്ന ഒരു അപകടമേഖലയിൽ ഈ അന്വേഷണം ചെന്നുപെട്ടിരിക്കുന്നു. ബൃഹത്തായ ഒരു യന്ത്രത്തേക്കാൾ 'ഒരു സമഷ്ടിമനസ്സിൻെറ മനോവിലാസമായല്ലെ ഈ അത്ഭുതപ്രപഞ്ചം' നാം ഭാവനചെയ്യേണ്ടതു് എന്നു ചില ശാസ്ത്രജ്ഞന്മാർ ചോദിച്ചുതുടങ്ങിയിരിക്കുന്നു. പ്രകൃതിയുടെ അടിസ്ഥാനഘടകമായി

കരുതപ്പെട്ടിരുന്ന ദ്രവ്യം ദ്രവ്യമല്ലാതായിക്കഴിഞ്ഞു. 'അടക്കിപ്പിടിച്ച തേജോമയമായ ഊർജ്ജ'ത്തെയത്രെ നാം ഇത്രകാലം പദാർത്ഥമെന്ന ധരിച്ചിരുന്നതു്! കാലത്തെ ദേശവുമായി കൂട്ടിവിളക്കി ഒരു 'ചതുർമാന തുടർച്ച്' രൂപപ്പെടുത്തിക്കഴിഞ്ഞു. ആ രൂപംകൊണ്ടതിൽ കേവലസംഭവങ്ങൾ എന്നൊരു അസ്തിത്വമേ ഇക്കണ്ടതിനെല്ലാം അവകാശപ്പെടാനുള്ളുവത്രെ! സാർവ്വജനീനമായ കാര്യകാരണബന്ധത്തെ തകിടംമറിച്ചിരിക്കുന്ന 'അനിശ്ചിതത്വ' നിയമം. ഭൗതികവീക്ഷണം അശാസ്ത്രീയമാക്കുകയും ഹെൺറി ബർഗസണും, ബർനാർഡ് ഷായും ശുപാർശചെയ്യുന്ന ഒരു ശക്തമായ 'സൃഷ്ടാത്മകഇച്ഛ'യുടെ അസ്തിത്വത്തിലേയ്ക്കു വിരൽചൂണ്ടുകയും ചെയ്യുന്നു ഇവയെല്ലാം. ഭൗതികശാസ്ത്രങ്ങളുടെ പുരോഗതിയിലും നേട്ടങ്ങളിലും അഭിമാനം കൊള്ളുന്ന ശാസ്ത്രജ്ഞന്മാരുണ്ടു്. അതിന്നവർക്കു് അവകാശവുമുണ്ടു്. മനുഷ്യന്റെ അറിവിന്റെ പരിധിയെ അവ എത്ര വിസ്തൃതമാക്കിച്ചെയ്തു! സുഖസൗകര്യങ്ങൾക്കും എന്തെല്ലാം സംഭാവന ചെയ്തു. ഹാ കഷ്ടം! മനുഷ്യരാശിയുടെ നാശത്തിന്നും ഭൗതികശാസ്ത്രങ്ങൾ എന്തെന്തു സംഭാവന ചെയ്തിട്ടില്ല! എന്നിരുന്നാലും ഈ നൂററാണ്ടിൽ ശാസ്ത്രങ്ങളുടെ വിവിധമണ്ഡലങ്ങളിലുണ്ടായിട്ടുള്ള ചരിത്രം സൃഷ്ടിച്ച കണ്ടുപിടുത്തങ്ങൾ ഒരു മാന്ത്രികദണ്ഡിന്റെ വീശൽകൊണ്ടെന്നപോലെ ജീവന്റെ ആത്യന്തികസത്തയും അസ്തിത്വവും മനുഷ്യബുദ്ധിയുടെ പരിധിക്കപ്പുറത്തുള്ള വിഷയങ്ങളാക്കിച്ചെയ്തിരിക്കുന്നു. സത്യാന്വേഷണത്തിന്നിറങ്ങിയ ഭൗതികശാസ്ത്രങ്ങൾ ആഴത്തിലേയ്ക്കിറങ്ങിച്ചെന്ന നില കിട്ടാത്ത ഒരു അവസ്ഥയെ പ്രാപിച്ചിരിക്കുന്നു ഇന്നു്.

പരമസത്യത്തെ വെളിവാക്കാൻ കേവലയുക്തിയും കുറെയേറെ ശ്രമം ചെയ്തിട്ടുണ്ടു്. ഡേ കാർട്ടെയ്ക്കു ശേഷം എത്രയോ യുക്തിവാദികളായ തത്വാന്വേഷികൾ അവരുടെ കൂർത്തുമൂർത്ത ബുദ്ധികൊണ്ടു് ഈ ബ്രഹ്മാണ്ഡത്തെ കൊത്തിച്ചിനക്കി നോക്കിയിട്ടുണ്ടു്. ഫലമോ? തത്വശാസ്ത്രത്തിലാകമാനം നടമാടുന്ന കുഴപ്പം മാത്രം. കൂടുതൽ യുക്തിപരമെന്നവകാശപ്പെടുന്ന ഒരു ദർശനം മറെറാന്നിനെ സ്ഥാനഭ്രംശം ചെയ്യുന്നു. നൂററാണ്ടുകളായി നടന്നുവരുന്ന ഒരു കഥയാണിതു്. ഇക്കാലമത്രയും ആദർശവാദത്തിന്റേയും പ്രത്യക്ഷവാദത്തിന്റേയും നടുവിൽ കിടന്നു ചാഞ്ചാടിക്കളിക്കുകയാണ തത്വശാസ്ത്രം. ജഡവും ചേതനയും തമ്മിൽ വല്ല ബന്ധവുമുണ്ടോ? ഉണ്ടെങ്കിൽ എന്താണതു്? അവയെല്ലാം പഴയപടി കീറാമുട്ടിപ്രശ്നങ്ങളായി അവശേഷിക്കുകയും ചെയ്യുന്നു. ഇതുകൊണ്ടു നേട്ടമൊന്നും ഉണ്ടായിട്ടില്ലേ എന്നാണെങ്കിൽ നിശ്ചയമായും ഉണ്ടായിട്ടുണ്ടു്. കൂടുതൽ സൂക്ഷ്മങ്ങളായവയിൽ പിടിമുറുക്കവും സ്വാധീനതയും; വിലപ്പെട്ട ദർശനങ്ങൾകൊണ്ടും ആശ്ചര്യകരമായ ഭാവനകൊണ്ടും സമൃദ്ധിയും കൈയ്യു് വന്നിട്ടുണ്ടു് മനുഷ്യബുദ്ധിക്കു്. ഇതിൽ ഒരു ദർശനം ബുദ്ധിയുടെ ക്ഷമതയെക്കുറിച്ചുതന്നെയുള്ളതാണു്. സ്വപരിധിയെ കവച്ചു ചാടി തന്റെതന്നെ ഹേതുവായതിനെ നിർണ്ണയം ചെയ്‌വാൻ ബുദ്ധിക്കു് സാദ്ധ്യമല്ല എന്ന സത്യമാണു് ആ ദർശനം. ആദികാരണം ബുദ്ധിയ്ക്കു വിഷയമല്ല; അതു് അജ്ഞാതവും അജ്ഞേയവുമാണു്. യുക്തിക്കവിടെ ഗതിമുട്ടി നില്ക്കുകയേ നിർവാഹമുള്ളു. അഭൗതികസത്യങ്ങളുടെ അന്വേഷണത്തിൽ ബുദ്ധിയേക്കാൾ മുന്നേറിപ്പോകാൻ സമാധിക്കു് (അപരോക്ഷജ്ഞാനത്തിന്നു്) സാദ്ധ്യതയുണ്ടു് എന്നു് ഏററവും പുതിയതായ ഒരു ശാസ്ത്രസങ്കല്പം ഉദ്ഘോഷിച്ചിട്ടുള്ളതു് ആശാവഹമാണു്. അതങ്ങനെയെങ്കിൽ, പ്രത്യക്ഷവാദനിഷ്ഠമായ തത്വചിന്ത ബ്രഹ്മവിദ്യയിൽ ലയിക്കേണ്ട കാലം ആസന്നമായി വരുന്നുവെന്നു പറയാം.

ഇതു നമ്മെ, ഏറെക്കുറെ, വേദാന്തത്തിന്റെ നിലപാടിനോടു് അടുപ്പിക്കുന്നു. ശുദ്ധചിത്തത്തിന്റെ അപരോക്ഷദർശനക്ഷമത അഭൗതികസത്യങ്ങളെ സമീപിക്കുന്നതിൽ ബുദ്ധിയേക്കാൾ സമർത്ഥമാണെന്നു വേദാന്തം കരുതുന്നു. 'നൈഷാ തർക്കേണ മതിരാപനേയാ' എന്നാണല്ലൊ അതുദ്ഘോഷിക്കുന്നതുതന്നെ! ഇത്തരം അനേകം ഉദ്ഘോഷണങ്ങൾ വൈദികഋഷികൾ ചെയ്തിട്ടുള്ളതിൽനിന്നും ബുദ്ധിശക്തിയുടെ ശക്തിയെക്കുറിച്ചു ഇമ്മാനുവൽ കാൻറു് നടത്തിയ വിലയിരുത്തലിനേക്കാളുമൊക്കെ സംശയത്തിന്നിടമില്ലാത്തവിധം വേദാന്തം

വിലയിരുത്തിയിട്ടുണ്ടെന്നു കാണാം. എന്നാലോ വേദാന്തം അജ്ഞേയവാദം നിർദ്ദേശിക്കുന്നുണ്ടോ? അതൊട്ടില്ലതാനും. ബുദ്ധിക്കു് അജ്ഞാതവും അജ്ഞേയവുമായതിനെ നിജസ്വരൂപമായി, ആത്മാവായിട്ടു സാക്ഷാത്കരിക്കാമെന്നാണു വേദാന്തം ഘോഷിക്കുന്നതു്. 'കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷത്.' 'വേദാഹമേതം പുരുഷം മഹാന്തം ആദിത്യവർണം തമസഃ പരസ്താത്.'

ശുദ്ധചിത്തം സമാധ്യവസ്ഥയിലൂടെ സൂക്ഷ്മാൽസൂക്ഷ്മതരങ്ങളായ സത്യങ്ങളെ സാക്ഷാത്കരിച്ചു് അവസാനത്തിൽ ആത്മപരമാത്മൈക്യാനുഭൂതിയിൽ ചെന്നെത്തുന്നു. ചിത്തവൃത്തിനിരോധംകൊണ്ടു നിർവികല്പസമാധ്യവസ്ഥ ലഭിക്കുമ്പോൾ – ക്രൈസ്തവസിദ്ധരുടെ 'സർവ്വം വിസ്മൃത'മാകുന്ന അവസ്ഥയിൽ – മാത്രം സാധിക്കുന്ന ഒരു സാക്ഷാത്കാരമാണിതു്. അജ്ഞാനികൾ ജാഗ്രത്സ്വപ്നസുഷുപ്തികളെന്ന അവസ്ഥാത്രയത്തിലൂടെ സംസരിക്കുമ്പോൾ, സർവ്വോപാധിവിനിർമുക്തമായ ആത്മാവു് തുരീയത്തിൽ പരമാത്മാവുമായി ഐക്യം പ്രാപിക്കുന്നു. ഈ തുരീയത്തിലാണു് ശരിയായ പ്രബുദ്ധത കൈയ്വരുന്നതു്: വേദാന്തിയുടെ പരമസത്തയുടെ ദർശനം അഥവാ അതായിത്തീരൽ. ഈ അതീന്ദ്രിയസാക്ഷാത്കാരവുമായി തട്ടിച്ചുനോക്കുമ്പോൾ ഈ ദൃശ്യപ്രപഞ്ചം സ്വപ്നസദൃശം മാത്രം.

ഈ സാക്ഷാത്കാരത്തിലേ സർവ്വസംശയങ്ങളിൽനിന്നും ദുഃഖത്തിൽനിന്നും മോഹത്തിൽനിന്നും ഭയങ്ങളിൽനിന്നും എന്നെന്നേയ്ക്കുമായി ഒരുവൻ മുക്തനാകുന്നുള്ളു. 'തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ?' 'ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചനേതി.'

ആത്മാവു് ബ്രഹ്മംതന്നെയാണു്. 'അയമാത്മാ ബ്രഹ്മ,' എന്നാണു് വേദാന്തസിദ്ധാന്തം. ബുദ്ധനിലും എത്രയും തുച്ഛമായ കീടത്തിലും ഒരേ ആത്മാവു് കുടികൊള്ളുന്നു. അനാദ്യവിദ്യയിലൂടെ അതു പ്രകാശിക്കുന്നു. ആ പ്രകാശത്തിന്നു്, അഭിവ്യക്തിക്കു്, ഏററക്കുറച്ചിലുള്ളതുകൊണ്ടു ഭേദബോധം തോന്നുകയാണു്. പരമാണു പ്രാണിമുതൽ ബുദ്ധൻവരെയുള്ള വികാസം ആയി നാം ഗണിക്കുന്നതു് ക്രമേണ ഈ അവിദ്യയാകുന്ന മറ നീക്കംചെയ്യപ്പെടുന്ന പ്രക്രിയയെയാണു്. പ്രാണിവർഗ്ഗങ്ങളുടെ താഴ്ന്നപടിയിലെല്ലാംതന്നെ വാസനാപ്രേരിതമായ ആവേഗത്തിലൂടെ പ്രകൃതിയുടെ പ്രാഥമികപ്രവണത ഈ പ്രക്രിയ നടത്തുന്നു. സ്വേച്ഛാപൂർവ്വമുള്ള പരിശ്രമംകൊണ്ടു തൻെറ സർവ്വശക്തികളേയും അളവററവിധം പുഷ്ടിപ്പെടുത്താനും ബോധമണ്ഡലം വിസ്തൃതമാക്കുവാനും ഉള്ള കഴിവോടുകൂടിയാണു് മനുഷ്യൻ ജനിക്കുന്നതു്. തന്നുള്ളിൽ കാലാകാലമായി കുടികൊള്ളുന്ന ദിവ്യതയെ, മറ നീക്കി, അഭിവ്യക്തമാക്കാൻ അവനു കഴിയും. ഇതാണുതാനും അവൻെറ മതം.

യുക്തിയുക്തമായ ഒരു മനസ്സുമായാണു് മനുഷ്യൻ പിറക്കുന്നതെങ്കിലും മററൊരു ജീവിയെപ്പോലെ മനുഷ്യനും തുടക്കത്തിലെല്ലാം സഹജവാസനകൾക്കു വിധേയനാണു്. ബാഹ്യപ്രകൃതിക്കു് അധിപനായാലും ബഹുജ്ഞനായാലും കുശാഗ്രബുദ്ധിയായാലും ഈ സ്വാഭാവികവേഗങ്ങൾക്കു വശഗനായിരിക്കുന്നിടത്തോളം അവനും ഫലത്തിൽ മററു മൃഗങ്ങളുടെ പദവിയിൽതന്നെ. അവൻെറ പ്രകൃതിക്കെതിരായി തന്നിഷ്ടം കാണിക്കാൻ അവനു കെല്പുണ്ടാകയില്ല. അവൻെറ യുക്തിയും പ്രകൃതിയും സദാ സംഘട്ടനത്തിലായിരിക്കും. ബുദ്ധിപ്രഭാവം കൊണ്ടു് അത്ഭുതങ്ങൾ സൃഷ്ടിച്ചിരിക്കാം. എന്നാലും നില മൃഗീയതയിൽത്തന്നെ. മനുഷ്യസംസ്കാരത്തിൻെറ മേൽവിലാസത്തിൽ മനുഷ്യനിലെ മൃഗം ഇന്നു് ജൈത്രയാത്ര നടത്തുകയാണു്. ഈ അവസ്ഥ നിലനില്ക്കുന്നിടത്തോളം കാലം വ്യക്തിക്കോ, സമുദായത്തിനോ, രാഷ്ട്രത്തിനോ, ലോകത്തിനുതന്നേയൊ ശാന്തിയും സമാധാനവും ഉണ്ടാകുന്നതല്ല.

വികാസപ്രക്രിയ ലക്ഷ്യം പ്രാപിച്ചുകഴിഞ്ഞിട്ടില്ല. മൃഗീയതയെ ഉപേക്ഷിച്ചു മനുഷ്യൻ ഉയരണം. ബുദ്ധി അവനെ ഇത്രത്തോളംകൊണ്ടെത്തിച്ചു. ഏതു്സ്ഥിതമായ ദിവ്യതയെ ദർശിക്കാൻ ഏകോപായമായ സമാധിയെ അവൻ ഇനിമേൽ ആശ്രയിക്കണം. ഇന്ദ്രിയനിഗ്രഹം, നിസ്സ്വാർത്ഥസേവനം, മനോനിയന്ത്രണം, എന്നിവ അഭ്യസിച്ചു് സമാധ്യവസ്ഥയെ ഏതുവിധം പ്രാപിക്കാമെന്നു വേദാന്തം പഠിപ്പി

ക്കുന്നു. മനുഷ്യനെ മൃഗീയതയിൽനിന്നും കര കയററി ഉയൎത്തിക്കൊണ്ടുപോയി അവനെ, ബുദ്ധിയേയും സമാധിയെപ്പോലും അതിക്രമിച്ച് ഭഗവാനുമായി ഒന്നായിത്തീരുവാൻ സഹായിക്കുന്നു വേദാന്തപഠനം. മനുഷ്യരാശിക്കു് ആ മാൎഗ്ഗത്തിലൂടെയാണു് ഇനി വികസിക്കാനുള്ളതെന്നതിൻെറ ഉജ്ജ്വലചിഹ്നങ്ങളാണു ക്രിസ്തുവും ബുദ്ധനും; അതിമാനുഷമാതൃകകളാണു് ഈ മനുഷ്യദേവതകൾ. അവരുടെ മാതൃകയിൽ മനുഷ്യൻ സ്വയം രൂപപ്പെടുത്തിയെടുക്കണം. മതം പ്രായോഗികമാക്കിയാലേ അതു സാദ്ധ്യമാകുതാനും.

അതെ, മതം വളരെ പ്രായോഗികമാണു്. ഒരു മതസമ്പ്രദായത്തിലെ അംഗമാവുന്നതിലോ, ഏതെങ്കിലും പ്രത്യേകസിദ്ധാന്തത്തിൽ വിശ്വസിക്കുന്നതിലോ അല്ല ആ പ്രായോഗികത. 'ക്രൂരനും, അസൂയാലുവും ദ്വേഷിയും പ്രതികാരേച്ഛുവും, അക്രമിയും, അല്പനും, മഹാശക്തൻ മാത്രമല്ല സൎവ്വശക്തൻ തന്നേയുമായ ഒരു പിശാചിനെ' നിരന്തരം ഭയന്നു ജീവിക്കുവാൻ യഥാൎത്ഥ മതം ആവശ്യപ്പെടുന്നില്ല. തുച്ഛമായ വിഷയങ്ങൾ സമൃദ്ധമായി കിട്ടുവാൻ അകമഴിഞ്ഞു പ്രാൎത്ഥിക്കണമെന്നുമല്ല മതം ഉപദേശിക്കുന്നതു്. അതിപാവനമായ സത്യസാക്ഷാത്ക്കാരം—അതൊന്നു മാത്രമേ സംശയനിവൃത്തിയും ശാശ്വതശാന്തിയും നൽകയുള്ളൂ. അതിന്നുള്ള ഉപകരണം നമ്മുടെ മനസ്സാണു്. അതാകട്ടെ, പുകപിടിച്ച വിളക്കുകുഴൽപോലെ കരിപുരണ്ടു സത്യത്തെ മറയ്ക്കുകയും ചെയ്യുന്നു. 'തമേവ വിദിത്വാ/തിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേ/യനായ' എന്നും,'യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ' എന്നും ഉപനിഷത്തും ഗീതയും പറയുന്നു. ഈ പൂൎണ്ണതയെ സാക്ഷാത്കരിക്കാൻ നമ്മുടെ ചിത്തം ശുദ്ധമാകണം, ശുദ്ധമാക്കണം. ആ ശുദ്ധീകരണം മാത്രമാണു മതം അനുശാസിക്കുന്നതു്.

ഇപ്പറഞ്ഞ ചിത്തശുദ്ധീകരണം ആണു് എല്ലാ മതത്തിൻെറയും സാരം; മററെല്ലാം പഴമ്പുരാണങ്ങളും ചടങ്ങുകളും; താരതമ്യേന അപ്രധാനങ്ങൾ! ബ്രഹ്മവിദ്യാപദ്ധതിയിലെ പ്രാഥമികപാഠങ്ങൾ മാത്രമാണവ. നമ്മുടെ മനോമാലിന്യം നീക്കി ഏതത്സ്ഥനായ ഈശ്വരനെ സാക്ഷാത്ക്കരിക്കാൻ അവ എത്രകണ്ടു സഹായകമോ അത്രകണ്ടു മാത്രമേ അവയ്ക്കു് പ്രസക്തിയും പ്രയോജനവുമുള്ളൂ. അവ ഒഴിച്ചുകൂടാത്ത കാൎയ്യങ്ങളല്ല. അതിനാലാണു് അവയുടെ അനന്തമായ വൈവിധ്യവും. മതഗ്രന്ഥങ്ങളിലെ കാല്പനികങ്ങളായ പുരാണകഥകളേയും ചടങ്ങുകളേയും ചൊല്ലി മനുഷ്യർ തമ്മിൽ കലഹിക്കുന്നതിന്നു യാതൊരു അൎത്ഥവുമില്ല. അനുചരരുടെ ചിത്തശുദ്ധീകരണത്തിന്നുപയുക്തങ്ങളെങ്കിൽ അത്രകണ്ടു് അവയ്ക്കു മൂല്യമുണ്ടു്.

ഋഷികളാലും പ്രവാചകന്മാരാലും ഉപദിഷ്ടമായ യഥാൎത്ഥമതത്തെ, പുരോഹിതരായും പ്രചാരകരായും വേഷംകെട്ടി ഞെളിയുന്ന ചില അജ്ഞാനികൾ നിരൎത്ഥങ്ങളായ ചടങ്ങുകളായും, പിടിവാദങ്ങളുടെ പടലയായും വെറും വിശ്വാസപ്രമാണങ്ങളായും അധഃപതിപ്പിച്ചിട്ടുണ്ടെന്നതു് ഒരു ദുഃഖസത്യം മാത്രമാണു്. അവരുടെ അനുയായികൾ ആവേശഭരിതരായ മതഭ്രാന്തന്മാരായിത്തീൎന്നു് മതത്തെ അന്യോന്യകലഹത്തിന്നുള്ള ഉപാധിയാക്കുന്നു.

എന്നാൽ ഇതൊന്നും മതമല്ല. യഥാൎത്ഥമതത്തെ അത്തരം പ്രാകൃതപണ്ടങ്ങളിൽനിന്നും വേർതിരിച്ചു കാണാൻ വേദാന്തം നമ്മെ സഹായിക്കുന്നു. കപടപ്രവാചകരുടെ പിടിയിൽ പെട്ടാലുണ്ടാകുന്ന അപകടത്തെക്കുറിച്ചു വേദാന്തം നമുക്കു താക്കീതു നൽകുന്നുണ്ടു്!

മതമെന്തെന്നു മനസ്സിലാക്കാൻ നാം അവയുടെ മൂലത്തെ ആശ്രയിക്കണം. ആ മൂലം ആപ്തവാക്യങ്ങളാണു്: ഋഷികളുടേയും പ്രവാചകരുടേയും അരുളപ്പാടുകൾ. ചിത്തശോധനം ചെയ്തു ചിത്തസ്ഥിതനായ സൎവ്വേശ്വരനെ സാക്ഷാത്ക്കരിക്കാനുള്ള മാൎഗ്ഗനിൎദ്ദേശം നൽകുകയാണു് മതത്തിൻെറ സാരമായ പ്രയോജനം. മനുഷ്യനെ പൂൎണ്ണതയിലേയ്ക്കു കൊണ്ടുചെന്നെത്തിക്കുന്ന ധൎമ്മപഥം ഇതാണു്. മനുഷ്യനിലുള്ള മൃഗത്തിനെ വെന്നുകൊണ്ടാണു് മനുഷ്യൻ ആ മാൎഗ്ഗത്തിൽ ഓരോ അടിയും മുന്നേറുന്നതു്. ബുദ്ധൻ ക്രിസ്തു മുതലായ ആദൎശപുരുഷന്മാരുടെ സ്വരൂപപ്രാപ്തിവരെയും നീണ്ടുപോകുന്നതാണു് ആ ധൎമ്മപഥം.

നീഷേയുടെ ഭാവനയിൽ കണ്ട നെപ്പോളിയസദൃശമായ അതിമാനുഷത്വമല്ല, മറിച്ചു്, ബുദ്ധൻ, ക്രിസ്തു മുതലായവരുടെ ഈശ്വരതുല്യതയാണു് നമുക്കു് മാതൃകയാകേണ്ടതു്. അതിസാഹസികമായ ഒരു യാത്രയാണു് മനുഷ്യസമുദായത്തിന്നു നിർവ്വഹിക്കേണ്ടതായിട്ടുള്ളതു്. അതിൽ മനുഷ്യന്നു് മാർഗ്ഗദർശനവും മനക്കരുത്തും നൽകുവാൻ കെൽപുള്ളതു് സത്യസാക്ഷാത്ക്കാരത്തിലൂന്നിക്കൊണ്ടും അതിനെ ലക്ഷ്യമാക്കിക്കൊണ്ടുമുള്ള മതത്തിന്നു മാത്രമാണു്.

വിവർത്തകൻ: മൈത്രാനന്ദസ്വാമി.

---

# ബ്രഹ്മം അറിവിന്നു വിഷയമാണോ?

## പണ്ഡിററു് സി. രാമകൃഷ്ണൻ നായർ

ലാഭമെന്തുണ്ടാകും? പ്രയോജനമെന്താണു്? ഈവക ചോദ്യം നമ്മുടെ എല്ലാ പ്രവൃത്തികളിലും സാധാരണയായി പൊന്തിനില്ക്കുന്നുണ്ടു്. ഏതു ലാഭത്തേക്കാളും വലിയതു് ഈശ്വരത്വം ലഭിക്കുകയാണെന്നു പറഞ്ഞാൽ അതിനേ ആരും എതിർക്കുമെന്നു തോന്നുന്നില്ല. പക്ഷെ അതെങ്ങനെ സാധിക്കാം? ബ്രഹ്മജ്ഞാനം അഥവാ ആത്മജ്ഞാനം സമ്പാദിച്ചാൽ മതി എന്നു ശ്രുതി പറയുന്നുണ്ടു്. 'ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി.' (ബ്രഹ്മത്തെ അറിഞ്ഞവൻ ബ്രഹ്മമായി ഭവിക്കുന്നു.) ബ്രഹ്മവും ആത്മാവും ഒന്നുതന്നെയാണു്. 'നാത്മലാഭാത് പരോ ലാഭഃ.' (ആത്മാവിനെ ലഭിക്കുക എന്നതിനേക്കാൾ വലിയ ഒരു ലാഭമില്ല.) 'ബ്രഹ്മവിദ് ആപ്നോതി പരം.' (ബ്രഹ്മത്തേ അറിഞ്ഞവൻ പരമാനന്ദത്തേ പ്രാപിക്കുന്നു. പരമപുരുഷാർത്ഥമായ, നാശമില്ലാത്ത, മോക്ഷത്തേ പ്രാപിക്കുന്നു.) 'തരതി ശോകമാത്മവിത്.' (ആത്മാവിനേ അറിഞ്ഞവൻ ദുഃഖത്തിന്റെ മറുകര കടക്കുന്നു.) എന്നിങ്ങനെയുള്ള അനവധി ശ്രുതികളും സ്മൃതികളും ബ്രഹ്മജ്ഞാനത്തിന്റെ മഹത്ത്വത്തേ പ്രകീർത്തിച്ചിട്ടുണ്ടു്.

എന്നാൽ ആത്മാവു് ബുദ്ധിക്കു് (അറിവിന്നു്) വിഷയമാണെന്നും അല്ലെന്നും ഉപനിഷത്തുകളിലും ഗീതയിലും മററും പറഞ്ഞിട്ടുണ്ടു്. അവയ്ക്കു പരസ്പരം വൈരുദ്ധ്യമുണ്ടെന്നു തെററിദ്ധരിച്ച ചിലർ മതഗ്രന്ഥങ്ങളേ നിന്ദിക്കാറുമുണ്ടു്. അന്തഃകരണം ഒരു വിഷയത്തേ ഗ്രഹിക്കുന്നതിന്നു് ആ വിഷയത്തിന്റെ ആകാരത്തിൽ പരിണമിക്കുകയും, ആ പരിണമിച്ച അന്തഃകരണവൃത്തിയിൽ ചിദാഭാസൻ, അന്തഃകരണത്തിൽ പ്രതിഫലിക്കുന്ന ആത്മചൈതന്യം, പ്രകാശിയ്ക്കുകയും വേണം. ദൃശ്യപദാർത്ഥങ്ങൾ തമോഗുണകാര്യമാകയാൽ ജഡങ്ങളാണു്. അതിനാൽ അവയ്ക്കു തനിയേ പ്രകാശിക്കുവാൻ കഴിവില്ല. അന്തഃകരണത്തിലെ വൃത്യംശം പദാർത്ഥത്തിലുള്ള ആവരണത്തേ നശിപ്പിക്കയും, ചിദാഭാസാംശം ആ പദാർത്ഥത്തെ പ്രകാശിപ്പിക്കയും ചെയ്യുമ്പോഴാണു് ആ വസ്തു അനുഭവപ്പെട്ടു് പ്രത്യക്ഷമായി, അറിവിന്നു വിഷയമായി, എന്നു നാം പറയുന്നതു്.

ആത്മാവു് സ്വയംപ്രകാശവസ്തുവാണല്ലൊ. അതിനെ പ്രകാശിപ്പിക്കുവാൻ മറെറാന്നുമാവശ്യമില്ല. എന്നാൽ അനാദിയായ അവിദ്യ നിമിത്തം ആത്മാവിന്നാവരണമുണ്ടു്. അവിദ്യാരൂപമായ ആ ആവരണത്തേ വിദ്യാരൂപമായ അഖണ്ഡാകാരമനോവൃത്തി നശിപ്പിക്കുമ്പോൾ ആത്മാവു് അനുഭവപ്പെടുന്നു. ഈ അനുഭവത്തിൽ ചിദാഭാസന്റെ സഹായമില്ലാത്തതിനാൽ മനസ്സിന്നു വിഷയമല്ലെന്നും, ആവരണഭംഗത്തിന്നു് അഖണ്ഡാകാരവൃത്തി പ്രയോജനപ്പെടുന്നതിനാൽ മനസ്സിന്നു് വിഷയമാണെന്നും ഉപനിഷത്തുകളിലും മററും പറഞ്ഞു എന്നേയുള്ളു.

ഇതൊന്നു വിശദീകരിക്കാം. ബ്രഹ്മത്തെ അറിയുവാൻ കഴിയുമോ എന്നു ശങ്കിക്കേണ്ട

തില്ല. 'അഥാതോ ബ്രഹ്മജിജ്ഞാസാ.' എന്ന ബ്രഹ്മസൂത്രത്തിന്, ബ്രഹ്മണഃ (ബ്രഹ്മത്തിന്റെ) ജിജ്ഞാസാ (അറിയാനുള്ള ആഗ്രഹം) എന്നാണർത്ഥം. ബ്രഹ്മത്തെ അറിയാനുള്ള ആഗ്രഹം. ഇവിടെ ബ്രഹ്മത്തിന്റെ എന്ന ഷഷ്ഠീവിഭക്തി ശേഷഷഷ്ഠിയല്ല; കർമ്മദ്യോതകമായ ഷഷ്ഠിയാണ്. അറിയാനുള്ള ഇച്ഛയാണ് 'ജിജ്ഞാസ'. അറിവിന് ഒരു വിഷയം കൂടിയേതീരു. എന്തിനെ അറിയണം? അവിടെ ഒരു കർമ്മം വേണം. ഇവിടെ ബ്രഹ്മജിജ്ഞാസയാകയാൽ അറിവിനു വിഷയമാകേണ്ടതായ ബ്രഹ്മംതന്നെയാണ് കർമ്മമായിരിക്കുന്നത്. ബ്രഹ്മത്തിന് ഈ വിധത്തിലുള്ള കർമ്മഭാവത്തേ കാണിക്കുകയാണ് ഇവിടെ ഷഷ്ഠീവിഭക്തി ചെയ്യുന്നത്. മനസ്സിന്റെ സ്വാഭാവികമായ ആകാംക്ഷ ശമിക്കുന്നതിന് ഇവിടെ ബ്രഹ്മം കർമ്മമായിത്തന്നെയിരിക്കുന്നു എന്നു കാണാം. എന്തെന്നാൽ, സംസാരകാരണമായ അവിദ്യ മുതലായ അനർത്ഥങ്ങടം നാശമടയുന്നതിന് ബ്രഹ്മസാക്ഷാത്ക്കാരം– ജ്ഞാനം– സമ്പാദിക്കയാണു വേണ്ടതു്. അതാണു പുരുഷാർത്ഥം. അതുകൊണ്ടു് ബ്രഹ്മം ജിജ്ഞാസ്യമാണ്; ബ്രഹ്മത്തെ അറിയുവാനാഗ്രഹിക്കേണ്ടതാണ്. 'ഈ പ്രപഞ്ചം ഏതിൽനിന്നുണ്ടാകുന്നു, എവിടെ നിൽക്കുന്നു, ഏതിൽ ലയിക്കുന്നു, അതു ബ്രഹ്മമാണ്; അതിനെ അറിയണം' എന്ന് തൈത്തിരീയോപനിഷത്തിൽ പറയുന്നു.

> ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ
> മന്തവ്യോ നിദിദ്ധ്യാസിതവ്യഃ.

ആത്മാവ് കാണപ്പെടേണ്ടവനും കേൾക്കപ്പെടേണ്ടവനും വിചാരിക്കപ്പെടേണ്ടവനും ധ്യാനിക്കപ്പെടേണ്ടവനുമാകുന്നു.

> തമേവ വിദിത്വാ അതിമൃത്യുമേതി
> നാഽന്യഃ പന്ഥാ വിദ്യതേഽയനായ.

പരമാത്മാവിനെ അറിഞ്ഞിട്ടു മരണത്തെ അതിക്രമിക്കുന്നു; ജ്ഞാനമല്ലാതെ പരമാത്മസാക്ഷാത്ക്കാരത്തിന് മററു മാർഗ്ഗമില്ല.

> സോഽന്വേഷ്ടവ്യഃ സ വിജിജ്ഞാസിതവ്യഃ.

ആത്മാവ് അന്വേഷിക്കപ്പെടേണ്ടവനാകുന്നു. അവൻ പ്രത്യക്ഷമായി അറിയപ്പെടേണ്ടവനാകുന്നു. ഇത്യാദിശ്രുതികളെല്ലാം ആത്മാവിനെ അറിയാം, അതു് അറിവിനു വിഷയമാണ്, എന്നു പറഞ്ഞിരിക്കുന്നു.

## ആത്മാവിനെ അറിയേണ്ടതെങ്ങനെ?

ഏതിനെ അറിയണമെങ്കിലും അതിന് അന്തഃകരണം വേണം. അവസ്ഥാനുസരണം മനസ്സ്,ബുദ്ധി, ചിത്തം, അഹങ്കാരം എന്നെല്ലാം അതിനെ പറയാം. ബുദ്ധി നിശ്ചയാത്മികയാണ്. അതിന് ഏതിനേയും ഉറംക്കൊണ്ടു നിശ്ചയിച്ചുറപ്പിക്കുവാൻ കഴിയും. അതുകൊണ്ടാണ് ആത്മാവ് അതീന്ദ്രിയം (ഇന്ദ്രിയങ്ങളെ അതിക്രമിച്ചതു്) ആണെങ്കിലും അതിനെ ബുദ്ധിക്കു ഗ്രഹിക്കുവാൻ കഴിയുമെന്നു പറയുന്നതു്.

> സുഖമാത്യന്തികം യത്തദ് ബുദ്ധിഗ്രാഹ്യമതീന്ദ്രിയം.

എന്നു ഗീത പരമമായ സമാധിയേപ്പററിപ്പറയുന്നുണ്ടല്ലൊ. സമാധിയിലുറച്ചാൽ ബുദ്ധിക്കു മാത്രം ഗോചരമാകുന്നതും ഇന്ദ്രിയങ്ങളെ അതിക്രമിച്ചതുമായ സുഖത്തെയാണറിയുന്നതു് എന്നാണവിടെ ചൂണ്ടിക്കാട്ടുന്നതു്.

ശ്രീശങ്കരൻ വിവേകചൂഡാമണിയിൽ,

> അതീവ സൂക്ഷ്മം പരമാത്മതത്ത്വം
> ന സ്ഥൂലദൃഷ്ട്യാ പ്രതിപത്തുമർഹതി
> സമാധിനാത്യന്തസുസൂക്ഷ്മവൃത്ത്യാ
> ജ്ഞാതവ്യമാര്യൈരതിശുദ്ധബുദ്ധിഭിഃ.

'ഏററവും സൂക്ഷ്മമായ പരമാത്മതത്ത്വത്തെ വെളിയിലുള്ള സ്ഥൂലപദാർത്ഥങ്ങളേക്കാണുന്ന നോട്ടംകൊണ്ടു കാണാൻ സാധിക്കയില്ല. സമാധിവഴിയ്ക്കു് അതിസൂക്ഷ്മമായ മനോവൃത്തി സമ്പാദിച്ച് ബുദ്ധിയെ വളരെ ശുദ്ധമാക്കിയിട്ടുള്ള ആളുകൾക്ക് അതിനെ അറിയാവുന്നതാണ്.' എന്നു വ്യക്തമാക്കിയിരിക്കുന്നു. കഠോപനിഷത്തു്,

> ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോഽത്മാ ന പ്രകാശതേ
> ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.

'ഈ പരമാത്മാവ് സർവ്വഭൂതങ്ങളിലും ഇരിക്കുന്നു എങ്കിലും മായയാൽ മറയ്ക്കപ്പെട്ടിരിക്കയാൽ പരമാത്മാവാണെന്ന ബോധം പ്രകാശിക്കുന്നില്ല. എന്നാൽ സൂക്ഷ്മത്തേക്കാണുന്ന സ്വഭാവമുള്ളവരാൽ ഏകാഗ്രമാക്കപ്പെട്ടതും സൂക്ഷ്മവസ്തുവിനെ പ്രകാശിപ്പിക്കുന്നതുമായ ബുദ്ധിയാൽ അപരോക്ഷമായി അറിയപ്പെടുന്നുണ്ടു്.'

എന്നു് ആ പദത്തിൻെറ ദുർജ്ഞേയതയെപ്പററി നമ്മെ ബോധിപ്പിക്കുന്നു. ആത്മജ്ഞാനത്തിനു പ്രധാനമായ സാധനം, ശുദ്ധവും തീക്ഷ്ണവുമായ ബുദ്ധി ഒന്നു മാത്രമാണു്. തീക്ഷ്ണബുദ്ധിയുള്ള ശുദ്ധചിത്തന്മാക്കു് മററു സാധനങ്ങളില്ലാതിരുന്നാൽകൂടിയും പ്രാപ്യസ്ഥാനത്തിലെത്താവുന്നതുമാണു്.

## അറിവിനു വിഷയമായാൽ അതു ബ്രഹ്മമല്ലെന്നു്

അപ്പോൾ ചില ശങ്കകൾ ഉണ്ടാകാവുന്നതാണു്. എന്തെന്നാൽ, 'ദൃശ്യം സവ്വവും അനാത്മാവാണു്; വികാരമില്ലാത്ത ദൃക് മാത്രമാണു് ആത്മാവു്'' എന്നതു വേദാന്തികളുടെ സിദ്ധാന്തമാകുന്നു. അങ്ങനെയാണെങ്കിൽ ബ്രഹ്മം അറിവിനു വിഷയമാണെന്നു പറയുന്നതു യുക്തമല്ല. അറിവിനു വിഷയമായതു് അനാത്മാവാണു്, ചൈതന്യമേയല്ല എന്നു വരും. അങ്ങനെ അറിയുക എന്ന ക്രിയയ്ക്കു കമ്മമാകുന്നതിനാൽ കാര്യങ്ങളുടെ കൂട്ടത്തിലാണു് ബ്രഹ്മത്തേയും ഉൾപ്പെടുത്തുന്നതെന്നു വാദിച്ചാൽ അതു സമ്മതിക്കാവുന്നതല്ല.

'അന്യദേവ തദ്വിദിതാദഥോ അവിദിതാദധി' എന്ന കേനോപനിഷത്തിലെ വാക്യത്തിനു്, 'അതു് അറിയപ്പെട്ടതിൽനിന്നു ഭിന്നമാണു്. അതുപോലെ അറിയപ്പെടാത്തതിൽ നിന്നും ഭിന്നമാണു്.' എന്നാണു താല്പയ്യം. ഇവിടെ 'അറിയുക' എന്ന ക്രിയയ്ക്കു് ബ്രഹ്മം കമ്മമല്ല എന്നു ചൂണ്ടിക്കാണിക്കുന്നു. ബൃഹദാരണ്യകോപനിഷത്തിൽ, 'യേനേദം സവ്വം വിജാനാതി തം കേന വിജാനീയാത്?'' ഇതെല്ലാമറിയുന്നതിനു ഹേതുവായതിനെ എന്തുകൊണ്ടാണറിയുന്നതു്, എന്നു ചോദിക്കുന്നു. 'യദ്വാചാ/നഭ്യുദിതം യേന വാഗഭ്യുദ്യതേ' വാക്കുകൊണ്ടു പറയപ്പെടാത്തതും, വാഗിന്ദ്രിയത്തിനു് ഉച്ചാരണശക്തികൊടുക്കുന്നതും ഏതോ അതാണു ബ്രഹ്മം, എന്നിങ്ങനെ ബ്രഹ്മം ജ്ഞാനവിഷയമല്ലെന്നു പറഞ്ഞുകാണുന്നു.

വേദശാസ്ത്രാദികളെക്കൊണ്ടു ബ്രഹ്മത്തെ അറിയാമല്ലൊ, എന്നൊരു സംശയമുണ്ടാകാം. അവിദ്യയാൽ കല്പിക്കപ്പെട്ട ഭേദത്തെ ഇല്ലാതെയാക്കുകയാണു് ശാസ്ത്രത്തിൻെറ പ്രവൃത്തി. 'ഇതാണു ബ്രഹ്മ'മെന്നു ശാസ്ത്രം ബ്രഹ്മത്തെ വിഷയമാക്കിപ്പറഞ്ഞിട്ടില്ല. 'നഹി ശാസ്ത്രമിദന്തയാ വിഷയഭൂതം ബ്രഹ്മ പ്രതിപിപാദയിഷതി', എന്ന ഭാഷ്യകാരൻ പറഞ്ഞതിനത്ഥമിതാണു്. പിന്നെ ശാസ്ത്രം എങ്ങനെയാണു ബ്രഹ്മത്തെ പ്രതിപാദിക്കുന്നതെന്നു നോക്കാം.

ബ്രഹ്മം പ്രത്യഗാത്മാവാണു്; ഓരോ ശരീരത്തിലും ഞാനെന്ന തോന്നലായി വിളങ്ങുന്നവനാണു്. അതുകൊണ്ടത്രേ് ഏതിനും വിഷയമല്ല. വിഷയത്വത്തേയും വിഷയങ്ങളേയും വിട്ടു് അകന്നു നിൽക്കുന്ന ഒരു തത്ത്വമാണതു്. അതു മാത്രമല്ല, അവിദ്യയാൽ സൃഷ്ടിക്കപ്പെട്ട ഭേദങ്ങളെ—ജ്ഞേയം, ജ്ഞാതാവു്, ജ്ഞാനം—അഥവാ അറിയത്തക്ക വസ്തു, അറിയുന്നവൻ, അറിവു്, ഈ ഭേദങ്ങളെ—നീക്കംചെയ്യുക എന്നതാണു് ശാസ്ത്രത്തിൻെറ പ്രവൃത്തി.

യസ്യാമതം തസ്യ മതം മതം യസ്യ ന വേദ സഃ
അവിജ്ഞാതം വിജാനതാം വിജ്ഞാതമവിജാനതാം.

അറിവിനു വിഷയമല്ല ബ്രഹ്മമെന്നറിയുന്നതാരോ അയാൾ അതു വേണ്ടപോലെ അറിയുന്നു. ജ്ഞാനമെന്ന അന്തഃകരണവൃത്തിക്കു്—അറിവിനു്—വിഷയമാണു ബ്രഹ്മമെന്നറിയുന്നവൻ ബ്രഹ്മത്തെ അറിഞ്ഞവനല്ല. വിജ്ഞാനത്തിനു വിഷയമല്ല ബ്രഹ്മമെന്നറിയുന്നവൻ ബ്രഹ്മത്തെ അറിഞ്ഞവനാകുന്നു.' എന്ന കേനോപനിഷദ്വാക്യം ശ്രദ്ധാഹ്മാണു്. 'ദശ്നം എന്ന ഇന്ദ്രിയവൃത്തിയുടെ സാക്ഷിയെ നിനക്കു ദശിക്കുവാൻ സാധിക്കുന്നതല്ല. നിശ്ചയസ്വരൂപമായ ബുദ്ധിവൃത്തിയുടെ സാക്ഷിയെ നിനക്കറിയുവാൻ സാധിക്കുന്നതല്ല,' എന്നു് ബൃഹദാരണ്യകത്തിലുമുണ്ടു്. ആത്മാവായി വിളങ്ങുന്ന വിഭുവായ ബ്രഹ്മം ഒന്നിനും വിഷയമല്ല, എന്നതിനു തെളിവാണിതെല്ലാം.

ശ്രീമദ്ഭഗവദ്ഗീതയിലെ 13-ാം അദ്ധ്യായത്തിൽ, 'ജ്ഞേയം യത് തത് പ്രവക്ഷ്യാമി യജ്ജ്ഞാത്വാമൃതമശ്നുതേ.' എന്ന ശ്ലോകത്താൽ ജ്ഞേയമായ (അറിയപ്പെടേണ്ട) വസ്തുവിനെ ഉപദേശിക്കാമെന്നു് ഉച്ചത്തിൽഘോഷിച്ചതിനുശേഷം അതു് സത്തെന്നും അസത്തെന്നും

പറയാവുന്നതല്ല എന്നു പറഞ്ഞവസാനിപ്പിച്ചു കളഞ്ഞല്ലോ എന്നു തോന്നാം. ഇങ്ങനെയാണെങ്കിൽ ശ്രുതിസ്മൃതികൾ പരസ്പരം വിരുദ്ധമായിരിക്കുന്നല്ലൊ എന്നും സംശയിക്കാം.

ആ ശങ്ക ശരിയല്ല; അതിനും സമാധാനമുണ്ടു്. എന്തെന്നാൽ, ബ്രഹ്മം ഇന്ന സ്വഭാവമുള്ളതാണെന്നു ശബ്ദംകൊണ്ടു ബോധിപ്പിക്കാവുന്നതല്ല; ഉപനിഷത്തുകളിലും 'നേതി, നേതി' എന്നു് നിഷേധമുഖേനയാണു് ബ്രഹ്മത്തെ ഉപദേശിക്കുന്നതു്. ഇന്ദ്രിയങ്ങൾക്കു ഗോചരമായ വസ്തു ഒന്നും ബ്രഹ്മമല്ല എന്നു നിഷേധരൂപത്തിൽ ശാസ്ത്രങ്ങൾ പറയുന്നു. ഇന്ദ്രിയങ്ങൾക്കു ഗോചരമാകുന്ന വസ്തുവിനേപ്പററി ഉണ്ടെന്നോ ഇല്ലെന്നോ പറയാം. ബ്രഹ്മം ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്തതിനാൽ അങ്ങനെ ഉള്ളതെന്നോ ഇല്ലാത്തതെന്നോ പറയാൻ നിവൃത്തിയില്ല. അതുകൊണ്ടു് 'ന സത്തന്നാസദുച്യതേ.' എന്നു പറഞ്ഞിരിക്കുന്നു.

യതോ വാചോ നിവർത്തന്തേ
അപ്രാപ്യ മനസാ സഹ.

മനസ്സും വാക്കും അതിൽ ചെന്നു ചേരാതെ തിരിച്ചുപോരുന്നു എന്നു പറഞ്ഞതും അതുകൊണ്ടാണു്. ഇങ്ങനെ ആത്മാവിനു് യാതൊരു ആകാരവുമില്ലാത്തതുകൊണ്ടും യാതൊരു ധർമ്മവുമില്ലാത്തതുകൊണ്ടും നിരാകാരമായ ജ്ഞാനമുണ്ടാകാത്തതുകൊണ്ടും ആത്മവിഷയകമായ ജ്ഞാനമുണ്ടാകുകയില്ലെന്നു കരുതേണ്ടതില്ല. കാരണം, ബ്രഹ്മത്തിൽനിന്നു് അഭിന്നനാണു് ആത്മാവു്. അതുകൊണ്ടു സ്വയംപ്രകാശനമാണു്. അതിനാൽ ആത്മജ്ഞാനത്തിനായി യാതൊരു പ്രയത്നവും ചെയ്യണമെന്നു ശാസ്ത്രം പറയുന്നില്ല. ആത്മജ്ഞാനം എപ്പോഴുമുള്ളതാണു്. ആത്മപ്രകാശം നിർമ്മലമായ ബുദ്ധിയിൽ പ്രതിഫലിക്കുമ്പോൾ ബുദ്ധി ആത്മാവാണെന്നു തോന്നുന്നു. ബുദ്ധിയുടെ സംസർഗ്ഗത്താൽ അന്തഃകരണവും, അന്തഃകരണസംബന്ധത്താൽ ഇന്ദ്രിയങ്ങളും, ഇന്ദ്രിയസംയോഗം നിമിത്തം സ്ഥൂലശരീരവും ആത്മാവാണെന്നു സാധാരണന്മാർക്കു തോന്നുന്നതാണു്. ഈ തോന്നലുകളെ എല്ലാം നിരസിച്ചു് സർവ്വാഭ്യന്തരനായ ആത്മാവിനെ കേവലസ്വരൂപനായി ഗ്രഹിക്കേണ്ടതിന്നായി — ആരോപിതങ്ങളായ ബുദ്ധി മുതലായവയുടെ ധർമ്മങ്ങളെ ഇല്ലാതാക്കുവാനായി, അവ വാസ്തവങ്ങളല്ലെന്നു ബോദ്ധ്യപ്പെടുത്തുന്നതിനായി, മാത്രമാണു് ശാസ്ത്രം പ്രവർത്തിക്കുന്നതു്.

പരാമർശേ പ്രപഞ്ചസ്യ ചിന്മാത്രമവശിഷ്യതേ
തദേവാത്മേതി സംപ്രോക്തഃ സർവ്വാഗമവിശാരദൈഃ.

പ്രപഞ്ചവസ്തുക്കളെ പരാമർശിക്കുമ്പോൾ ആരോപിതങ്ങളായ ധർമ്മങ്ങൾ മിഥ്യയാണെന്നു ബോദ്ധ്യംവന്നാൽ കേവലമായ ആത്മസ്വരൂപം സ്വയമായി പ്രതിഭാസിക്കും.

ആത്മാവു മററു പ്രമാണങ്ങളാൽ അറിയപ്പെടേണ്ടവനല്ലെന്നും സ്വാനുഭവസംവേദ്യനാണെന്നും സാരം. അതുകൊണ്ടു് അജ്ഞാനം നിവർത്തിച്ചാൽ ആത്മജ്ഞാനം സ്വാഭാവികമായി സ്ഫുരിക്കുന്നതാണു്. 'ന താവദയമേകാന്തേന അവിഷയഃ, അസ്മത്പ്രത്യയവിഷയത്വാത്; അപരോക്ഷത്വാച്ച പ്രത്യഗാത്മപ്രസിദ്ധേഃ.' എന്നു ബ്രഹ്മസൂത്രഭാഷ്യത്തിൽ വെളിപ്പെടുത്തുന്നതു് ഈ അനുഭൂതിവിശേഷംതന്നെയാണു്. അന്തരാത്മാവു് ഒരു തരത്തിലും അറിയപ്പെടുന്നില്ലെന്നു പറയാൻ തരമില്ല. കാരണം, അതു് ഞാൻ എന്ന പ്രതീതിയിൽ സ്ഫുരിക്കുന്നുണ്ടു്. കൂടാതെ അന്തരാത്മാവിൻെറ സ്ഫുരണമുണ്ടുതാനും. ആത്മാവു ചൈതന്യമാണെന്നനുഭവപ്പെട്ടാൽ മറെറാന്നും ആത്മാവിനെക്കുറിച്ചറിയാൻ ഇല്ലെന്നതാണു വാസ്തവം. ആ അവസ്ഥയിൽ'തദാത്മാനമേവാവേദഹം ബ്രഹ്മാസ്മീതി.' 'തന്നെത്തന്നെ അതു്, ഞാൻ ബ്രഹ്മമാണെന്നറിഞ്ഞു.' (ബൃഹദാരണ്യകം.) എന്ന ബ്രഹ്മജ്ഞാനാനുഭൂതി ശാസ്ത്രജ്ഞാനംകൊണ്ടു മാത്രം ലഭ്യമല്ല. അതിനു് ഉത്തമനായ ആചാര്യൻെറ ശിക്ഷണവും അനപേക്ഷണീയമാകുന്നു.

# തഥാഗതകഥാമൃതം

**പോൾ കാരുസ്**

## മരുകാന്താരത്തിലെ മോചനം

തഥാഗതന്റെ ഒരു ശിഷ്യനുണ്ടായിരുന്നു, നല്ല ഉത്സാഹവും ധർമ്മത്തിൽ ശ്രദ്ധയും ഉള്ള ഒരാൾ. ധ്യാനം ശീലിക്കാൻ വ്രതമെടുത്തു് ഏകാന്തത്തിൽ പാർത്തുവരവേ ഒരു ദുർബ്ബല നിമിഷത്തിൽ അദ്ദേഹത്തിന്റെ ആവേശം തണുത്തുപോയി. അദ്ദേഹം സ്വയം പറഞ്ഞു: 'ആളുകൾ അനേകം തരത്തിലുണ്ടെന്നു് ആചാര്യൻ പറഞ്ഞിട്ടുണ്ടു്; ഞാനതിൽ ഏററവും താണ തരത്തിൽ പെട്ടവനായിരിക്കണം; ഇജ്ജന്മം എനിക്കു് മാർഗ്ഗമോ ലക്ഷ്യപ്രാപ്തിയോ ഉണ്ടാവില്ലെന്നു ഞാൻ ഭയപ്പെടുന്നു. ഞാൻ നേടാൻ ഏറ്റെടുത്തിട്ടുള്ള ധ്യാനസിദ്ധി നിരന്തരയത്നം കൊണ്ടു് പ്രാപിക്കാൻ കഴിയുന്നില്ലെങ്കിൽ വനവാസംകൊണ്ടു് എന്തു പ്രയോജനം?' എന്നിട്ടു് അദ്ദേഹം വനത്തിൽനിന്നും മടങ്ങി ജേതവനവിഹാരത്തിൽ എത്തി.

സതീർത്ഥ്യർ കണ്ടപ്പോൾ അവർ അദ്ദേഹത്തോടു പറഞ്ഞു: 'ഹേ സോദര, ഒരു വ്രതമെടുത്തിട്ടു് അതു മുഴുവനാക്കാതെ മടങ്ങിയതു് തെററിപ്പോയി.' അവർ അദ്ദേഹത്തെ ആചാര്യസമീപം കൊണ്ടുപോയി.

തഥാഗതൻ അവരോടു് ഈവിധം പറഞ്ഞു: 'അല്ലയോ ഭിക്ഷുക്കളേ, നിങ്ങൾ ഈ സഹോദരനെ അയാളുടെ സമ്മതംകൂടാതെയാണു കൊണ്ടുവരുന്നതെന്നു തോന്നുന്നല്ലൊ. അയാളെന്താണു ചെയ്തതു്?'

'പ്രഭോ, ഈ സഹോദരൻ ഒരു വിശ്വാസത്തെ വ്രതാനുഷ്ഠാനത്തിൽക്കൂടി പവിത്രമാക്കാൻ വ്രതമെടുത്തശേഷം, സംഘത്തിലെ ഒരംഗത്തിന്റെ ലക്ഷ്യം പ്രാപിക്കാതെ അതിനുള്ള പ്രയത്നം വെടിഞ്ഞു് ഞങ്ങളുടെ അടുത്തു തിരിച്ചെത്തിയിരിക്കുന്നു.'

അപ്പോൾ ആചാര്യൻ അദ്ദേഹത്തോടു ചോദിച്ചു: 'നീ പ്രയത്നം വേണ്ടെന്നുവെച്ചു എന്നതു നേരാണോ?'

'അതു നേരാണു്, ഭഗവൻ.' എന്നായിരുന്നു മറുപടി.

ആചാര്യൻ അരുളി: 'നിന്റെ ഈ ജന്മം ഒരു കാരുണ്യാവസരമാണു്. ഇപ്പോൾ ആനന്ദാവസ്ഥ നേടുന്നതിൽ പരാജയമടഞ്ഞാൽ നിനക്കു ഭാവിജന്മങ്ങളിൽ പശ്ചാത്തപിക്കേണ്ടതായി വരും. സോദര, എങ്ങനെയാണു് നീയിത്രമാത്രം ചപലചിത്തനായതു്? എന്തു്, നീ മുജ്ജന്മങ്ങളിൽ ദൃഢനിശ്ചയനായിരുന്നല്ലൊ. നിന്റെ പരിശ്രമംകൊണ്ടുമാത്രം അഞ്ഞൂറു വണ്ടികളിലെ ആളുകൾക്കും കാളകൾക്കും മണലാരണ്യത്തിൽ വെള്ളം കിട്ടി; അവരങ്ങനെ രക്ഷിതരായി. എങ്ങനെയാണു് നീയിപ്പോൾ യത്നം വെടിയുന്നതു്?'

ഈ ചുരുങ്ങിയ വാക്കുകൾകൊണ്ടു് ആ സോദരൻ സ്വനിശ്ചയത്തിൽ പുനഃപ്രതിഷ്ഠനായി. 'പ്രഭോ, ഇതെങ്ങനെയാണു്?' എന്നു് മററുള്ളവർ തഥാഗതനോടു് സാദരം അന്വേഷിച്ചു.

'ഭിക്ഷുക്കളെ, കേട്ടുകൊൾവിൻ!' എന്നരുളി തഥാഗതൻ; ഇങ്ങനെ അവരുടെ കൗതുകത്തെ ഉണർത്തിയശേഷം ജന്മഭേദംകൊണ്ടു് മറഞ്ഞുകിടന്ന ഒരു രഹസ്യം വെളിവാക്കി.

'പണ്ടൊരു കാലത്തു്, കാശിയിൽ ബ്രഹ്മദത്തൻ നാടുവാണുകൊണ്ടിരിക്കെ, ബോധിസത്വൻ ഒരു വൈശ്യകുലത്തിൽ വന്നുപിറന്നു. അദ്ദേഹം, പ്രായപൂർത്തിയായപ്പോൾ അഞ്ഞൂറു വണ്ടികളുംകൊണ്ടു് അങ്ങുമിങ്ങും കച്ചവടം ചെയ്തുകൊണ്ടു സഞ്ചരിച്ചു.

ഒരു ദിവസം അദ്ദേഹം അനേകം കാതം പരപ്പുള്ള ഒരു മണൽക്കാട്ടിലെത്തി. അവിടത്തെ മണൽ കൈയിൽ വാരി മുഷ്ടി ചുരുട്ടിയാൽ ഒക്കെ വിരലിനിടയിൽക്കൂടി ചോർന്നുപോകും, അത്രയ്ക്കു് നേരിയതായിരുന്നു. സൂര്യൻ ഉദിച്ചുകഴിഞ്ഞാൽ അതു തീക്കനൽപോലെ ചുട്ടുപഴുത്തിരിക്കും; അതിനാൽ ആളുകൾക്കും അതിൽക്കൂടി നടക്കാൻ സാദ്ധ്യമായിരുന്നില്ല. അക്കാരണത്താൽ അതിലെ യാത്രചെയ്യേണ്ടവർ വെള്ളം, വിറകു്, അരി, എണ്ണ ഇവ

വണ്ടിയിൽ കരുതി രാത്രിയിൽ സഞ്ചരിക്കുക യാണു പതിവ്. നേരം പുലർന്നാൽ എവിടെ യെങ്കിലും താവളമടിക്കും; അതിനു മീതെ ചണ ത്തുണി വിരിക്കും; നേരത്തെ ആഹാരം കഴിച്ച് തണലിൽ കിടക്കും. സൂര്യനസ്തമിച്ചാൽ അത്താഴം കഴിക്കും; നിലം തണുത്താൽ കാള കളെ വണ്ടികളിൽ കെട്ടി യാത്ര തുടരും. അത് കടലിന്മീതെക്കൂടിയുള്ള യാത്രപോലെ ആയിരുന്നു; മണൽക്കാട്ടിലെ കപ്പിത്താനെ കണ്ടുപിടി ക്കണം. അയാൾ നക്ഷത്രങ്ങളുടെ നില നോക്കി യാത്രാസംഘത്തെ സുരക്ഷിതമായി മറുകരെ എത്തിച്ചുപോന്നു.

ഇങ്ങനെ നമ്മുടെ കഥയിലെ വ്യാപാരി മണലാരണ്യം തരണംചെയ്തുപോന്നു. അമ്പ ത്തൊമ്പതു കാതം കടന്നുകഴിഞ്ഞപ്പോൾ അയാൾ ആലോചിച്ചു, 'ഇനി ഒരു രാത്രികൂടി യാത്രചെയ്താൽ മണൽക്കാടു കടക്കാം.' അത്താഴം കഴിഞ്ഞു് കാളകളെ വണ്ടിക്കു കെട്ടാൻ ഏർപ്പാടു ചെയ്തു. എന്നിട്ടു യാത്ര തുടർന്നു. മുൻപിൽ പോകുന്ന വണ്ടിയിൽ മെത്ത വിരിച്ച് കപ്പി ത്താൻ കിടന്നു; നക്ഷത്രങ്ങളെ നോക്കി ദിക്ക റിഞ്ഞു് കൂട്ടുകാർക്ക് വണ്ടി തെളിക്കേണ്ട വഴി പറഞ്ഞുകൊടുത്തുകൊണ്ടുമിരുന്നു. പക്ഷെ, നീണ്ട യാത്രയിൽ വേണ്ടത്ര വിശ്രമം കിട്ടാഞ്ഞു് തളന്ന് കപ്പിത്താൻ ഉറങ്ങിപ്പോയി; കാളകൾ ചുററിത്തിരിഞ്ഞു വന്നവഴിയെ തിരിച്ചുപൊ യ്ക്കൊണ്ടിരുന്നതു് ആരുമൊട്ടറിഞ്ഞുമില്ല.

കാളകൾ രാത്രി മുഴുവൻ യാത്ര ചെയ്തു. പുലരാറായപ്പോൾ കപ്പിത്താൻ ഉണന്നു, നക്ഷ ത്രങ്ങളെ നോക്കി വിളിച്ചുപറഞ്ഞു, 'വണ്ടി നിത്തുവിൻ, വണ്ടി നിത്തുവിൻ!' വണ്ടി നിത്തി വരിയായി നിലയുറപ്പിച്ചു. നേരവും വെളുത്തു. അപ്പോൾ ആളുകൾ ഉച്ചത്തിൽ പറഞ്ഞു: 'എന്തു്, ഇതു് ഇന്നലെ നമ്മൾ പുറ പ്പെട്ട താവളംതന്നെയാണല്ലൊ! വിറകു് ഒട്ടു മുക്കാലും തീന്നു, വെള്ളമൊക്കെ തീരുകയും ചെയ്തു. നമ്മുടെ കഥ കഴിഞ്ഞു!' കാളകളെ വണ്ടിയിൽനിന്നും അഴിച്ചു്, തലയ്ക്കു മീതെ ചണത്തുണി വിരിച്ചു്, ഓരോരുത്തരും നൈരാ ശ്യത്തിൽ മുഴുകി താന്താങ്ങളുടെ വണ്ടിയ്ക്കടി യിൽ കിടപ്പായി. എന്നാൽ ബോധിസത്വൻ സ്വയം പറഞ്ഞു, 'ഞാൻ നിരാശനായാൽ ഇവ രൊക്കെ നശിക്കും.' രാവിലത്തെ തണുപ്പു നീങ്ങുംമുമ്പു് അദ്ദേഹം അവിടെ ചുററിനടന്നു. ഒരിടത്തു് ഒരു മൂടു കുശപ്പുല്ലു നില്ക്കുന്നതു കണ്ടു് അദ്ദേഹം ആലോചിച്ചു, 'ഇതിനടിയിൽനിന്നു നനവു വലിച്ചെടുത്തു മാത്രമേ ഇതിനിവിടെ വളരാൻ കഴിയുകയുള്ളൂ.'

അദ്ദേഹം കൂട്ടുകാരെ വിളിച്ചു് തുമ്പ കൊണ്ടു വരുവിച്ചു് അവിടെ കിളപ്പിച്ചു. അറുപതു മുഴം അവർ കുഴിച്ചു. അത്രയും എത്തിയപ്പോൾ തുമ്പ പാറയിൽ തട്ടി; അതു തട്ടിയതോടെ അവരൊ ക്കെ നിരാശപ്പെട്ടു പണി നിത്തി. 'ആ പാറ യ്ക്കടിയിൽ വെള്ളം കാണണം.' എന്നു വിചാ രിച്ചു ബോധിസത്വൻ; എന്നിട്ടദ്ദേഹം കുഴിയി ലിറങ്ങി പാറപ്പുറത്തു കുനിഞ്ഞു കിടന്നു കാതു പാറപ്പുറത്തുവെച്ചു് അതിൻെറ ശബ്ദം ശ്രദ്ധിച്ചു. വെള്ളത്തിൻെറ കളകളരവം കേട്ടു; മുകളി ലെത്തി അദ്ദേഹം തൻെറ ശിപായിയെ വിളി ച്ചു പറഞ്ഞു: 'കുഞ്ഞേ, നീയിപ്പോൾ കൈയ്യൊ ഴിച്ചാൽ നാമെല്ലാം തുലഞ്ഞു. നിരാശപ്പെട രുതു്. ഈ കൂടവും എടുത്തുകൊണ്ടു കുഴിയിലി റങ്ങി ആ പാറ തല്ലിത്തകക്കുക.'

പയ്യൻ അതനുസരിച്ചു; മററുള്ളവരൊക്കെ നൈരാശ്യത്തിൽ മുഴുകി നോക്കിനിന്നെങ്കിലും അവൻ ചങ്കുറപ്പോടെ കുഴിയിലിറങ്ങി പാറ യിൽ കൂടംകൊണ്ടടിച്ചു. പാറ രണ്ടായി പിള ന്നുവീണു; നീർച്ചാലിൻെറ തടസ്സം നീങ്ങി കുഴി യിൽ വെള്ളം ഉയന്നു; അടിയിൽനിന്നും വക്കു വരെ ഒരു പനയോളം ഉയരത്തിൽ വെള്ളം പൊങ്ങി. അവരൊക്കെ വെള്ളം കുടിച്ചു, അതിൽ കുളിച്ചു. എന്നിട്ടവർ അരിവെച്ചു, ഊണു കഴിച്ചു; കാളകൾക്കും ചോറും വെള്ളവും കൊടുത്തു. സൂര്യൻ അസ്തമിച്ചപ്പോൾ അവർ ആ കുഴിയിൽ ഒരു കൊടി നാട്ടിയിട്ടു് തങ്ങളുടെ ഉദ്ദിഷ്ടസ്ഥലത്തേയ്ക്കു യാത്രയായി. അവിടെ അവർ വ്യാപാരസാധനങ്ങൾ നല്ല ലാഭത്തിൽ വിററു, നാട്ടിലേയ്ക്കു മടങ്ങി. അവസാനം അവർ മരിച്ചപ്പോൾ ഓരോരുത്തരും താന്താങ്ങളുടെ കർമ്മത്തിനനുസരിച്ചുള്ള ഗതി പ്രാപിച്ചു. ബോധിസത്വനും, ദാനവും മററു സത്ക്കർമ്മങ്ങളും ചെയ്തു; സ്വകർമ്മാനുസാരം അദ്ദേഹവും മരണ മടഞ്ഞു.'

കഥ പറഞ്ഞവസാനിപ്പിച്ചശേഷം ആചാ ര്യൻ ഉപസംഹാരമായി അതുമായുള്ള ബന്ധം ഇങ്ങനെ വിശദമാക്കി: 'ആ സാത്ഥസംഘ ത്തിൻെറ നേതാവു് ബോധിസത്വനായിരുന്നു, ഭാവിയിലെ ബുദ്ധൻ. അന്നു നിരാശയ്ക്കു് ഇരയാകാതെ പാറ തകത്തു് സഹയാത്രികക്കു വെള്ളം നല്കിയ പയ്യൻ, നിരുത്സാഹനായ ഈ സഹോദരനാണു്; മററാളുകൾ ബുദ്ധൻെറ പരി ചാരകന്മാരും.'

---

# ജപസാധനയുടെ വിഭൂതിമത്വം

ആചാര്യ കാക്കാ കാലെൽക്കർ

ഗീതയിൽ ഭഗവാൻ തൻെറ വിഭിന്ന വിഭൂതികൾ വിവരിച്ചിട്ടുണ്ട്. അതിൽ യജ്ഞത്തിൻെറ കാര്യം പറഞ്ഞിട്ടുള്ളതു് ഇങ്ങനെയാണ്: 'യജ്ഞാനാം ജപയജ്ഞോഽസ്മി.'

മന്ത്രജപസാധനയെ യജ്ഞത്തിൽ ഉൾപ്പെടുത്തിയിട്ടുള്ളതു് എന്തിനാണ്? തീർച്ചയായും ഇങ്ങനെ ഒരു പ്രശ്നം ഉളവാകുന്നതാണ്. ഗീത ദ്രവ്യയജ്ഞം, തപോയജ്ഞം, ജ്ഞാനയജ്ഞം, ദൈവയജ്ഞം, ബ്രഹ്മയജ്ഞം, യോഗയജ്ഞം, നാമയജ്ഞം എന്നിങ്ങനെ യജ്ഞങ്ങളുടെ അനേകം പ്രകാരങ്ങൾ പറഞ്ഞിട്ടുണ്ട്. വേദങ്ങളിൽ യജ്ഞത്തിന്നു സാമാന്യമായി കാണുന്ന അർത്ഥത്തിൽനിന്നു് ഉപനിഷത്തുകളും ഗീതയും എത്രയോ അധികം മുന്നോട്ടു പോയിരിക്കുന്നു.

ഗീത 'യജ്ഞം' എന്നതിൻെറ അർത്ഥം വളരെ വ്യാപകമാക്കി. എന്നാൽ, അതിലും ജപസാധനയെ യജ്ഞത്തിലുൾപ്പെടുത്തിയിട്ടുള്ളതെന്തിനാണ് എന്ന ശങ്കയുളവാകുകതന്നെ ചെയ്യുന്നു.

ജീവിതത്തിൻെറ ഉന്നതിക്കായി നാം ചെയ്യുന്ന ഏതു സാധനയേയും നമുക്കു 'യജ്ഞം' എന്നു പറയാം. ജപത്തെ യജ്ഞമെന്നു പറഞ്ഞതെന്തിനാണ് എന്ന പ്രശ്നത്തിന്നു് ഇങ്ങനെ ഒരുത്തരം നല്കി നമുക്കു സംശയനിവൃത്തി വരുത്താം. എന്നാൽ, ജപം എല്ലാവിധ യജ്ഞങ്ങളിലും സാധനകളിലുംവെച്ച് ശ്രേഷ്ഠമാണെന്നു പറയാൻ കാരണമെന്തു്? ഇതൊരു പ്രബലമായ ശങ്കയാണ്. ഇതിന്നു പരിഹാരം ലഭിക്കുകതന്നെ വേണം.

സാധനയിൽ മനനം, ചിന്തനം, ധാരണ, ധ്യാനം, സമാധി എന്നിങ്ങനെ ഉത്തരോത്തരം ഉത്കൃഷ്ടമായ സാധനകൾ നമുക്കറിയാം. ഈ സാധനകളിൽ ജപയജ്ഞത്തിന്നു് ഉന്നതസ്ഥാനം കൈയ്യാളാക്കാൻ കഴിയില്ല. അപ്പോൾ ഭഗവാൻ ജപയജ്ഞത്തിൽ തൻെറ ഉത്കൃഷ്ട വിഭൂതി കാണാൻ കാരണമെന്തു്?

നാളിതുവരെ ഞാൻ ധരിച്ചിരുന്നതും വിചാരിച്ചിരുന്നതും ജപയജ്ഞം സർവ്വശ്രേഷ്ഠമല്ലെന്നായിരുന്നു. എന്നാൽ, മററു സാധനകളൊന്നും ഉപയുക്തമാവാതെ വരുമ്പോൾ, അവയിൽ സഫലത സിദ്ധിക്കാതാവുമ്പോൾ, പരാജിതനായ മനുഷ്യൻെറ അന്തിമസാധന 'മന്ത്രജപ'മാണെന്നു ഞാൻ മനസ്സിലാക്കിയിരുന്നു. അതിനാൽ, അന്തിമാധാരമെന്ന നിലയിൽ ഭഗവാൻ ജപത്തെ തൻെറ വിഭൂതിയായി പറഞ്ഞതാണെന്നു് എനിക്കു തോന്നി.

ഈ വിവേചനം സത്യമാണ്, പര്യാപ്തവുമാണ്. പക്ഷേ എനിക്കതു തികച്ചും തൃപ്തികരമായില്ല. അപ്പോൾ ഞാൻ 'ജപ' ത്തിനോടു തന്നെ അതിനെപ്പററിയുള്ള ഒരു ശരിയായ വിവരണം നല്കാനാവശ്യപ്പെട്ടു. യോഗശാസ്ത്രത്തിൽ 'തജ്ജപസ്തദർത്ഥഭാവനം' എന്നു പറഞ്ഞിട്ടുണ്ട്. ഈ സൂത്രത്തിന്നു് അനേകം വ്യാഖ്യാനങ്ങളുണ്ടെങ്കിലും സരളമായ അഥവാ ഋജുവായ അർത്ഥം എടുക്കുകയായിരിക്കും ഉചിതം. ഭഗവാൻെറ നാമം ജപിക്കുക എന്നതിൻെറ അർത്ഥം നാമത്തിൻെറ അർത്ഥം ഭാവന ചെയ്യുക, എന്നു വെച്ചാൽ മനനംചെയ്യുക, എന്നാകുന്നു.

ജപത്തെ ഇങ്ങനെ വ്യാഖ്യാനിക്കുമ്പോൾ ജപസാധന ജ്ഞാനരൂപവും ധ്യാനരൂപവും ആയിത്തീരുന്നു. ഇതു ജപസാധനയുടെ സർവ്വോത്തമമായ സ്വരൂപമായിരിക്കും. എന്നാൽ, ഇതതിൻെറ സാർവ്വഭൗമമായ രൂപമാണെന്നു പറഞ്ഞുകൂടാ.

കേവലമന്ത്രം ജഡദേഹംപോലുള്ള ഒരു വസ്തുവായി പരിഗണിക്കപ്പെടും എന്നു മന്ത്രകോവിദന്മാർ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്. നാമം ഒരു നൂറു് പ്രാവശ്യം, ആയിരം പ്രാവശ്യം, ലക്ഷം പ്രാവശ്യം, കോടി പ്രാവശ്യം, ജപിക്കുമ്പോഴേ അതിൽ പ്രാണസഞ്ചാരമുണ്ടാവൂ.

ജീവഹീനോ യഥാ ദേഹീ സർവ്വകർമ്മസു ന ക്ഷമഃ
പുരശ്ചരണഹീനോഽപി തഥാ മന്ത്രഃ പ്രകീർത്തിതഃ.
(തന്ത്രസാരം)

ഭക്തന്മാർ പറയുന്നതിതാണ്: 'ഭഗവാന്റെ നാമം എപ്പോഴും, നിരന്തരം ജപിച്ചുകൊണ്ടിരിക്കുക. ഭക്തിയുദിക്കുമ്പോഠം നാമസങ്കീർത്തനത്തിൽ ആനന്ദം ഉളവാകും, സാധനയുടെ ഉത്കർഷം അനുഭവപ്പെടുകയും ചെയ്യും.'

എന്നാൽ, ഭക്തന്മാർ ഇങ്ങനെയും പറയുന്നുണ്ട്: 'മനസ്സ് ഏകാഗ്രമായാലും ശരി ഇല്ലെങ്കിലും ശരി, ഭക്തി ഉദിച്ചാലും ശരി ഇല്ലെങ്കിലും ശരി, യാന്ത്രികരീതിയിലായാലും നാമം ജപിച്ചുകൊണ്ടിരിക്കുക.' (ഭഗവന്നാമം മൗനരൂപത്തിൽ ജപിക്കുന്നതായാൽ ഉറക്കം വന്നേക്കാം; അതു സാരമില്ല.) നാമസങ്കീർത്തനം ഉത്സാഹപൂർവ്വം നടത്തിക്കൊണ്ടിരിക്കുക.

ഇതിൽ യാന്ത്രികത വന്നുചേന്നേക്കാം. അതിനെപ്പററി വിചാരപ്പെടേണ്ടതില്ല. യാന്ത്രികതയും എത്രകാലം തുടരും ? അതും അവസാനം ക്ഷീണിക്കുന്നു; ആ സ്ഥാനത്തു് 'ജിജ്ഞാസ' ജാഗ്രത്താവുന്നു. മനനം മനുഷ്യന്റെ സ്വഭാവം തന്നെയാണ്. 'മനനാത് മനുഷ്യഃ'. മനനം ആരംഭിച്ചാൽ അതിൽ സ്ഥിരത വരുമ്പോഠം 'ധാരണ' സാധ്യമാവുന്നു. അതോടുകൂടി മനുഷ്യൻ പുരോഗമിക്കുകയും ചെയ്യും. ഇതാണ് ജപസാധനയുടെ ശ്രേഷ്ഠത. ജപസാധനയുടെ പക്കൽ ധൈര്യം (ക്ഷമ) ഉണ്ട്. സാധന ദുർബലമോ യാന്ത്രികമോ ആണെങ്കിലും, ദീർഘകാലം തുടരുന്നതായാൽ അതിൽ 'ജാഗ്രതി' വന്നുചേരുകതന്നെ ചെയ്യുന്നു. അതോടുകൂടി പ്രാണനും വരുന്നു. ജപസാധന ഒരു കാര്യം മാത്രമേ ആവശ്യപ്പെടുന്നുള്ളു: സാതത്യം. സഫലത സിദ്ധിച്ചാലും ശരി ഇല്ലെങ്കിലും ശരി ധൈര്യമുപേക്ഷിക്കരുതു്. നാസ്തികനാവരുതു്, സാധന ഉപേക്ഷിക്കരുതു്, അതു തുടന്നുകൊണ്ടേ ഇരിക്കണം.

ജപസാധനയുടെ അന്തിമാധാരം സങ്കല്പശക്തിയാകുന്നു. സങ്കല്പശക്തി സുദൃഢമാണെങ്കിൽ മററെല്ലാ കാര്യങ്ങളും യഥാസമയം ഉണ്ടാവുന്നതാണ്.

സാധകന്മാരുടെ അനുഭവം ഇതാണ്: കാലം എത്രയെങ്കിലും ആവട്ടെ, ദൃഢസങ്കല്പത്തോടുകൂടി ജപം തുടരുന്നതായാൽ ജാഗ്രതി വരികതന്നെ ചെയ്യും. സാധന, തന്റെ ഉത്കൃഷ്ടമായ ഫലം നല്കുകയും ചെയ്യും. ജപസാധനയിലുള്ള ഈ ധൈര്യവും, അഖണ്ഡമായ മാർഗ്ഗം ദർശിക്കുന്നതിനുള്ള സന്നദ്ധതയുമാണ് അതിന്റെ ആസ്തികത, അതിന്റെ ശ്രേഷ്ഠത. ഇതിൽത്തന്നെയാണു ഭഗവാന്റെ വിഭൂതിമത്ത്വം.

വിവ: എസ്. വി. കൃഷ്ണവാരിയർ.

---

# ഭാവത്രയം

## ശ്രീ ചന്ദ്രശേഖരഭാരതിസ്വാമികഠം

ഈശ്വരനും നാമും തമ്മിലുള്ള ബന്ധം പലവിധത്തിലും ഭാവനചെയ്യാം. ഒരു ദരിദ്രബാലൻ അയാളുടെ ഗ്രാമത്തിലെ ധനികനായ ഒരു പ്രഭുവുമായി വേഴ്ചവേണമെന്നാശിക്കുന്നുവെന്നു കരുതുക. അതിനാദ്യത്തെ പടി പ്രഭുവിന്റെ കീഴിൽ ജോലി നേടുകയാണ്; തന്നെയേല്പിച്ച വേല കൃത്യമായും സത്യമായും ചെയ്തുതീർക്കണം. അങ്ങനെ യജമാനന്റെ സന്തോഷത്തിനു പാത്രമാവണം. അവൻ ആ വിധത്തിൽ പെരുമാറുകയും യജമാനനു് സംതൃപ്തി ഉളവാക്കുകയും ചെയ്താൽ യജമാനൻ അവനെ സ്നേഹിക്കും, അവനു വേണ്ട സുഖസൗകര്യങ്ങളെല്ലാം ഉണ്ടാക്കിക്കൊടുക്കും; തനിക്കെന്തെങ്കിലും പലഹാരം പ്രത്യേകമായി പാകംചെയ്തിട്ടുണ്ടെങ്കിൽ അതിലൊരോഹരി അവനു കൊടുക്കും; ആവശ്യത്തിനനുസരിച്ചു് അവനു വേണ്ട മുണ്ടുകഠം കൊടുക്കും; അവനെന്തെങ്കിലും രോഗം പിടിപെട്ടാൽ സ്വന്തം വൈദ്യനെ പറഞ്ഞയച്ചു ചികിത്സി

പ്പിക്കും; അങ്ങനെ അവനു വേണ്ട സർവ്വവിധ കാര്യങ്ങളും ആവശ്യങ്ങളും നിർവ്വഹിച്ചുകൊടുക്കും. എന്നാൽ, പയ്യൻ ശമ്പളത്തിനുവേണ്ടി മാത്രം വേലചെയ്യുകയാണ്, തന്നോടവനു കൂറില്ല എന്ന് യജമാനനു തോന്നുന്നപക്ഷം, അവനെക്കൊണ്ട് കർക്കശമായി പണി ചെയ്യിക്കും, മററു സഹായങ്ങളൊന്നും നല്കുകയുമില്ല.

പ്രഭുവിനു സ്വന്തം സന്താനമൊന്നുമില്ല, ഒരു കുട്ടിയെ ദത്തെടുക്കണം എന്നു തോന്നുന്ന പക്ഷം അദ്ദേഹത്തിന്റെ ആദ്യത്തെ ചിന്ത തിരിയുന്നത് തന്നെയിത്രനാളും സത്യസന്ധമായും നിസ്സ്വാർത്ഥമായും സേവിക്കുകയും തനിക്കു സംതൃപ്തി നല്കുകയും തന്റെ പ്രീതിക്ക് തികച്ചും പാത്രമാവുകയും ചെയ്ത ആ ബാലന്റെ നേർക്കായിരിക്കും; അവനെത്തന്നെ ദത്തെടുക്കാൻ തീർച്ചയാക്കിയെന്നും വരും. അങ്ങനെയായാൽ ആ ബാലൻ കുടുംബത്തിലെ ഒരംഗമായി; മേലിൽ അവൻ ഒരു ഭൃത്യനല്ല, പുത്രനാണ്. അതിനു ശേഷം അവൻ ചെയ്യുന്ന വേലയൊക്കെ യജമാനന്റെ വേലയല്ല, പിന്നെയോ, സ്വന്തം വേലയാണ്. ചെയ്യേണ്ട കാര്യങ്ങളിലെല്ലാം അവനു മേലാൽ യജമാനന്റെ കല്പന കാത്തിരിക്കേണ്ടതില്ല; അവൻ സ്വമേധയാ താനുംപ്പെടുന്ന ആ കുടുംബത്തിനു വേണ്ടുന്ന കാര്യങ്ങൾ നോക്കി നടത്തും. ആ യുവാവ് താല്പര്യത്തോടും ത്രാണിയോടുംകൂടി കുടുംബകാര്യങ്ങൾ അന്വേഷിക്കുന്നുണ്ട് എന്നു കണ്ടാൽ പ്രഭു ക്രമേണ ആവക കാര്യങ്ങളിൽനിന്നും മെല്ലെ ഒഴിഞ്ഞുനില്ക്കും, കുടുംബഭരണത്തിൽ അവന് സ്വാതന്ത്ര്യം നല്കും. എന്തെങ്കിലും കാര്യം നടത്തണമെന്നു പ്രഭുവിനു തോന്നിയാൽ അദ്ദേഹം പുത്രന്റെ അഭിപ്രായം തേടിയെന്നും വരും. കുടുംബകാര്യങ്ങളെക്കുറിച്ച് ആരെങ്കിലും എന്തെങ്കിലും ചോദിച്ചാൽ, മറുപടിക്ക് പ്രഭു മകനോടു പോയി ചോദിക്കാൻ പറയും. കാലക്രമത്തിൽ ആളുകൾ പറഞ്ഞുകൊണ്ടു നടക്കും വല്യേമാൻ ഇപ്പോൾ മകന്റെ ചൊല്പടിയിലാണ് എന്ന്. അപ്പോഴും വസ്തുക്കളും ആധാരങ്ങളും സർക്കാർരേഖകളും പ്രഭുവിന്റെ പേരിൽതന്നെ തുടരുകയും ചെയ്യും.

പുത്രനു പിതാവിനോടും പിതാവിനു പുത്രനോടും ഉള്ള സ്നേഹം അതിഗാഢമാവുകയും മറെറയാൾക്ക് സ്വന്തം താല്പര്യമൊന്നുമില്ലെന്ന് ഇരുവരും പരസ്പരം വിചാരിക്കുകയും ചെയ്യുന്ന ഒരു ഘട്ടം വന്നേക്കാം. ആ ഘട്ടമെത്തിയാൽ തന്റെ ഔപചാരികമായ പദവിയുംകൂടി വേണ്ടെന്നുവെച്ച് അതു പുത്രനു നല്കി, കുടുംബകാര്യങ്ങളിൽനിന്നെല്ലാം വിട്ടുമാറി വിശ്രാന്തിസുഖം അനുഭവിക്കാൻ പ്രഭുവിനു സന്തോഷമായിരിക്കും. ആ ഘട്ടത്തിൽ യുവാവുതന്നെ പ്രഭുവായിത്തീരുന്നു. ഇങ്ങനെ നമുക്കു മൂന്നു ഘട്ടങ്ങൾ കണ്ടെത്താം: ഒന്ന്, ബാലൻ ഒരപരിചിതൻ, എങ്കിലും അനുസരണയോടെ വേലചെയ്യാൻ സന്നദ്ധൻ; രണ്ട്, ദത്തുവഴി അവൻ പ്രഭുവുമായി ഉററബന്ധത്തിലെത്തുന്നു; മൂന്ന്, യുവാവുതന്നെ പ്രഭുവായിത്തീരുന്നു. ഇത്തരത്തിലുള്ള ഘട്ടങ്ങളിൽകൂടി ഈശ്വരനുമായി ബന്ധം പുലർത്താൻ ശാസ്ത്രങ്ങൾ നമ്മെ ഉപദേശിക്കുന്നു. ആദ്യം നാം അദ്ദേഹത്തെ നമ്മുടെ പ്രഭുവായി കാണണം, അദ്ദേഹത്തിന്റെ അനുശാസനങ്ങൾ അനുസരിക്കണം, പ്രതിഫലേച്ഛ കൂടാതെ ആത്മാർത്ഥമായും അദ്ദേഹത്തെ സേവിക്കണം. ഇതു് കർമ്മമാർഗ്ഗം എന്നറിയപ്പെടുന്നു. ഈശ്വരനുമായി ഗാഢബന്ധത്തിൽ ഏർപ്പെടുകയും അദ്ദേഹത്തിന്റെ പ്രീതി നേടുകയും അദ്ദേഹത്തിന്റെ ഒരംശമെന്നോണം ആയിത്തീരുകയും ചെയ്താൽ നാം ഭക്തിപഥത്തിലെത്തി. ഭേദബുദ്ധി തീർത്തും നീങ്ങുകയും ഈശ്വരനുമായി ഐക്യം അനുഭവപ്പെടുകയും ചെയ്താൽ നാം ജ്ഞാനപഥം കടന്നുകഴിഞ്ഞു.

(ശ്രീ ആർ. കൃഷ്ണസ്വാമി അയ്യർ എഴുതിയ 'ശൃംഗേരിയിലെ യോഗി' എന്ന പുസ്തകത്തിൽനിന്ന്. പേജ് 93–95)

---

**അറിയിപ്പ്:**

**സെപ്റ്റംബർമാസത്തെ ഏകദിനഅന്തര്യോഗം, 13-ാംനു- ഓണമായതിനാൽ, 20-ാം തീയതി ഞായറാഴ്ച നടത്തുന്നതാണ്.**



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 55 | 1970 ഒക്ടോബർ | ലക്കം 10 |
|---|---|---|

## അമൃതവാണി

അനുഭൂതിയാണു കാര്യമായിട്ടുള്ളതു്. ആയിരം കൊല്ലം ഗംഗയിൽ മുങ്ങിക്കോളു, വേറൊരായിരം കൊല്ലം കായ്കനികൾമാത്രം കഴിച്ചു ജീവിച്ചോളു; ഇതുകൊണ്ടൊക്കെ ആത്മപ്രകാശം ഉണ്ടാകില്ലെങ്കിൽ അതെല്ലാം വെറുതെയാണെന്നുറപ്പിക്കാം. പ്രത്യുത, ആചാരങ്ങളൊന്നും കൂടാതെ ഒരാൾക്കു് ആത്മദർശനം സാധിക്കുമെങ്കിൽ ആ അനാചാരം തന്നെ ഉത്തമാചാരം. ഇതൊക്കെയാണെങ്കിലും, ആത്മദർശനത്തിനുശേഷവും ലോകസംഗ്രഹത്തിനുവേണ്ടി ആചാരങ്ങളെ കുറച്ചൊക്കെ ആദരിക്കുന്നതു് നന്നു്. ചുരുക്കത്തിൽ, മനസ്സിനെ ഏകനിഷ്ഠമാക്കണം. ഒരു വിഷയത്തിൽ നിഷ്ഠയുണ്ടായാൽ മനസ്സിനു് ഏകാഗ്രതയുണ്ടാകുന്നു; അതായതു്, അന്യവൃത്തികൾ കെട്ടടങ്ങി ഒരേ വിഷയത്തിൽ ഏകതാനത സംഭവിക്കുന്നു. ഏറെപ്പേരും ബാഹ്യാചാരങ്ങളും വിധിനിഷേധങ്ങളുമാകുന്ന വലയിൽ കുരുങ്ങിപ്പോകുന്നു; ആത്മചിന്തയൊട്ടു ചെയ്യുന്നുമില്ല! അല്ലും പകലും, വിധിനിഷേധങ്ങളാകുന്ന വട്ടത്തിൽ കിടന്നു നട്ടംതിരിഞ്ഞാലുണ്ടോ ആത്മപ്രസരമുണ്ടാവുന്നു? ആത്മാനുഭൂതിയിൽ മുന്നേറുന്ന മുറയ്ക്കു് ഒരുവന്റെ വിധിനിഷേധപരാധീനത ചുരുങ്ങിവരുന്നു. ശങ്കരാചാര്യരും പറഞ്ഞിട്ടുണ്ടു്: 'നിസ്ത്രൈഗുണ്യേ പഥി വിചരതാം കോ വിധിഃ കോ നിഷേധഃ?' (ഗുണാതീതമായ മാർഗ്ഗത്തിൽ ചരിക്കുന്നവർക്കെന്തു വിധിനിഷേധങ്ങൾ?) അതുകൊണ്ടു കാതലായ കാര്യം അനുഭൂതിയാണു്. അതാണു പ്രാപ്യം എന്നോർമ്മവെയ്ക്കുക. മതം കേവലം മാർഗ്ഗം, വഴി മാത്രം. ത്യാഗമാണു് ആദ്ധ്യാത്മികോന്നതിയുടെ അടയാളം, ഉരകല്ലു്. കാമകാഞ്ചനങ്ങളിലുള്ള ആസക്തി ആർക്കു കുറഞ്ഞു കാണുന്നുവോ — അയാൾ ഏതു മതത്തിൽപെട്ടവനോ ഏതു മാർഗ്ഗത്തിൽ ചേർന്നവനോ ആവട്ടെ — അയാളുടെ ശക്തി ഉണർന്നുവരികയാണെന്നു്, അയാൾക്കു് ആത്മാനുഭവത്തിന്റെ കവാടം തുറന്നുകിട്ടിയിരിക്കുന്നുവെന്നു്, ധരിച്ചോളു. മറിച്ചു്, ആയിരംകൂട്ടം ആചാരങ്ങളനുസരിച്ചാലും ആറായിരം ശ്ലോകങ്ങൾ കാണാതെ ചൊല്ലിയാലുമൊക്കെ ത്യാഗത്തിന്റെ ഉദയം ഉണ്ടാകുന്നില്ലെങ്കിൽ, ജീവിതം പാഴായിപ്പോയെന്നതും മനസ്സിലാക്കിക്കോളു. ഈ അനുഭൂതി കൈയ്‌വരുത്തുന്നതിൽ തല്പരനാവുക; അതും ഏറ്റി നടക്കു്. നീ ശാസ്ത്രവും പ്രമാണവുമൊക്കെ വേണ്ടുവോളം പഠിച്ചിട്ടുണ്ടല്ലോ. അതുകൊണ്ടൊക്കെ എന്തുണ്ടായി, പറയൂ, കേൾക്കട്ടെ. ചിലർ ധനത്തെക്കുറിച്ചു ധ്യാനിച്ചു കുബേരനാകുന്നു; നീയോ, ശാസ്ത്രചിന്ത ചെയ്തു് ഒരു പണ്ഡിതനായിരിക്കുന്നു. രണ്ടും ബന്ധനങ്ങൾ! പരവിദ്യ സമ്പാദിച്ചു്, വിദ്യയ്ക്കും അവിദ്യയ്ക്കും അപ്പുറം പോ.

വിവേകാനന്ദസാഹിത്യസർവ്വസ്വം, സ്വാമിശിഷ്യസംവാദം. പുറം 201, 202.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ക്രിസ്ത്വാബ്ദം 1886-ൽ ശ്രീരാമകൃഷ്ണപരമഹംസദേവന്റെ ശരീരത്യാഗത്തിനുശേഷം 1897വരെയുള്ള പന്ത്രണ്ടു വർഷക്കാലത്തെ ലാട്ടുമഹാരാജിന്റെ ജീവിതം മിക്കവാറും അജ്ഞാതമാണ്; എങ്കിലും അക്കാലമത്രയും അദ്ദേഹം അതികഠിനമായ തപോനുഷ്ഠാനത്തിൽ വ്യാപൃതനായിരുന്നു. വിവേകാനന്ദസ്വാമികൾതന്നെ ഒരിക്കൽ പറയുകയുണ്ടായിട്ടുണ്ട്: 'ലാട്ടു ഏതൊരു പരിതഃസ്ഥിതിയിൽനിന്ന് വന്നിട്ടാണ് അല്പകാലത്തിനകം ആദ്ധ്യാത്മികലോകത്തിലെ അത്യുന്നതമായൊരു പദവിയിലേയ്ക്ക് കയറിച്ചെന്നത്! അതിൽനിന്നു തുലോം വ്യത്യസ്തമായ ഒരു പരിതഃസ്ഥിതിയിൽനിന്നു വന്ന ബാക്കിയുള്ള ഞങ്ങൾക്കെല്ലാവർക്കും എത്രത്തോളം ഉയരാൻ കഴിഞ്ഞു? ഇതു രണ്ടുംകൂടിയൊന്ന് തുലനംചെയ്തു നോക്കുമ്പോൾ ലാട്ടുവിന്റേത് ഞങ്ങളുടേതിനേക്കാൾ എത്രയോ മഹത്താണെന്ന് എളുപ്പത്തിൽ മനസ്സിലാകും. ഞങ്ങളൊക്കെ നല്ല സംസ്കാരമുള്ള കുടുംബങ്ങളിൽ ജനിച്ച് പഠിപ്പൊക്കെ കഴിഞ്ഞ് നല്ലപോലെ സംസ്കരിക്കപ്പെട്ട, നിശിതമായ, ബുദ്ധിയുംകൊണ്ടാണ് ഗുരുദേവന്റെ അടുത്തു വന്നതുതന്നെ. പക്ഷെ ലാട്ടുവാകട്ടെ തീരെ അക്ഷരാഭ്യാസമില്ലാത്തവനും. ഞങ്ങൾക്കു വല്ലപ്പോഴും ധ്യാനിക്കാൻ രസം തോന്നിയില്ലെങ്കിൽ ഉടനെ പുസ്തകങ്ങൾ വായിക്കുകയും പഠിക്കുകയും ചെയ്ത് മനസ്സിന്റെ ആലസ്യം നീക്കാൻ കഴിയുമായിരുന്നു. പാവം ലാട്ടു! അയാൾക്കങ്ങനെ ഏതെങ്കിലും ഒരു അവലംബമുണ്ടോ? അയാൾക്ക് ഭാവത്തെ അവലംബിച്ചുതന്നെ മുന്നോട്ടു നീങ്ങാനല്ലെ പററു? കേവലം ധ്യാനധാരണാദികളെ മാത്രം ആശ്രയിച്ചുകൊണ്ട് മസ്തിഷ്ക്കത്തിന് യാതൊരു കോട്ടവും തട്ടിക്കാതെ ഏററവും താഴ്ന്നപടിയിൽനിന്നും അത്യുന്നതമായൊരു ആദ്ധ്യാത്മികതലത്തിലേയ്ക്ക് അയാൾ എത്തിച്ചേർന്ന ഒരൊററ കഥ ആലോചിച്ചാൽത്തന്നെ അയാളിൽ കുടികൊള്ളുന്ന ശക്തിയുടേയും അയാളിൽ ശ്രീ ഗുരുമഹാരാജ് ചൊരിഞ്ഞിരുന്ന അപാരകൃപയുടേയും ഒരു ഏകദേശരൂപം നിങ്ങൾക്ക് മനസ്സിലാക്കാൻ കഴിയും.'

വാസ്തവമാണ്, ശ്രീരാമകൃഷ്ണപരമഹംസദേവനല്ലാതെ മററു യാതൊരു അവലംബവുമില്ലായിരുന്നു ലാട്ടുമഹാരാജിന്. ജീവിതകാലം മുഴുവൻ അദ്ദേഹം തന്റെ ഗുരുവിനെ ആശ്രയിച്ചാണു കഴിഞ്ഞുവന്നത്. ഒററ വാക്കിൽ പറഞ്ഞാൽ ശ്രീരാമകൃഷ്ണൻതന്നെ ആയിരുന്നു അദ്ദേഹത്തിന്റെ ജീവിതസർവ്വസ്വം. പ്രവൃത്തിയിലും പ്രചോദനത്തിലും ധർമ്മാചരണത്തിലും ധാരണയിലും പ്രേമത്തിലും സകലതിലും ശ്രീരാമകൃഷ്ണൻ മാത്രമായിരുന്നു അദ്ദേഹത്തിന്റെ സർവ്വസ്വവും. ഗുരുമഹാരാജ് സശരീരനായിരുന്നേടത്തോളം കാലം സാധകനായ ലാട്ടു അദ്ദേഹത്തിന്റെ നിർദ്ദേശങ്ങളനുസരിച്ചാണ് നടന്നിരുന്നത്. ഗുരുമഹാരാജിന്റെ ശരീരാവസാനത്തിനുശേഷവും അതേ ഭാവം തന്നെ. അന്നും അദ്ദേഹം ഭഗവാനെ കരുതിത്തന്നെയാണ് കഴിഞ്ഞുകൂടിയത്; മറെറാരു വ്യക്തിയുടെയും നിർദ്ദേശത്തെ ജീവിതയാത്രയിൽ അവലംബമായി സ്വീകരിക്കാൻ അദ്ദേഹം ശക്തനായില്ല. എങ്ങനെയാണ് അദ്ദേഹം ഗുരുദേവന്റെ നിർദ്ദേശത്തെ മനസ്സിലാക്കിയത് എന്നതിന്റെ രഹസ്യം നമ്മുടെ ക്ഷുദ്രബുദ്ധിക്ക് ഗ്രഹിക്കാൻ സാദ്ധ്യമല്ല. അദ്ദേഹം ഒരിക്കൽ പറഞ്ഞു: 'ഗുരുദേവൻതന്നെയാണ് എന്നെക്കൊണ്ടുനടക്കുന്നത്. അല്ലെന്നു വരികിൽ എന്നേപ്പോലെ ഒന്നും തിരിയാത്തൊരാൾ എന്തു സാധന ചെയ്യാനാണ്? എനിക്ക് വല്ലതുമറിയുമോ സാധനയെപ്പററി? അദ്ദേഹം എല്ലാ വഴിയും എനിക്ക് തെളിയിച്ച് കാണിച്ചുതന്നു.' ഗുരുദേവനിൽ ഇത്തരത്തിലുള്ള സമ്പൂർണ്ണസമർപ്പണമാണ് അദ്ദേഹത്തിന്റെ ജീവിതത്തെ സാർത്ഥകമാക്കിത്തീർത്തത്.

പരമഹംസദേവന്റെ വാക്കുകളിൽ അണുപോലും പതറാത്ത വിശ്വാസമാണ് ലാട്ടു

മഹാരാജ് പുലർത്തിപ്പോന്നതു്. ഗുരുമഹാരാജ് തന്റെ ദേഹത്യാഗത്തിന്റെ അടുത്ത ദിവസം തന്നെ ശ്രീമാതൃദേവിക്കു് ദർശനമരുളിയിട്ടു്, 'ഞാനെങ്ങോട്ടെങ്കിലും പോയിട്ടുണ്ടോ അതിനു്? ഇതാ നോക്കൂ, ഇവിടെത്തന്നെയുണ്ടല്ലൊ. ഈ മുറിയിൽനിന്നു് മറെറ മുറിയിലേയ്ക്കൊന്നു് നീങ്ങി എന്നു മാത്രം.' എന്നു പറഞ്ഞതായി മുൻപൊരിക്കൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഇതിനെ ശരിക്കും അക്ഷരാർത്ഥത്തിൽത്തന്നെയാണു് ലാട്ടുമഹാരാജ് എടുത്തതു്. അതുകൊണ്ടു്, ഏതെങ്കിലുമൊരു കാര്യത്തിൽ തീരുമാനത്തിലെത്താൻ വിഷമം തോന്നുന്ന പക്ഷം ഉടനെ അദ്ദേഹം ഗുരുദേവന്റെ നേരെ നോക്കി ഇരിക്കും കുറച്ചുനേരം, അദ്ദേഹത്തിന്റെ നിർദ്ദേശം പ്രതീക്ഷിച്ചുകൊണ്ടു്. ഗുരുദേവനിൽനിന്നു് സ്പഷ്ടമായൊരു നിർദ്ദേശം കിട്ടുന്നതുവരെ കുഴപ്പം പിടിച്ച ആ പ്രശ്നത്തിൽ ഒരടിപോലും മുന്നോട്ടു വെയ്ക്കാൻ അദ്ദേഹം കൂട്ടാക്കാറില്ല. ഗുരുദേവന്റെ നിർദ്ദേശത്തെ കാത്തുകൊണ്ടു് മാസങ്ങളും കൊല്ലങ്ങളുംതന്നെ കടന്നുപോയ ഘട്ടങ്ങളുണ്ടായിട്ടുണ്ടു്. ബലരാമമന്ദിരത്തിൽവെച്ചു് അദ്ദേഹം തന്നെ ഞങ്ങളോടു് ഇങ്ങനെ പറഞ്ഞിട്ടുണ്ടു്: ''നിങ്ങളൊക്കെയാണിനി ആത്മസമർപ്പണമുള്ളൊരു കൂട്ടരു്! കേടംകണ്ടോ എനിക്കു്. രണ്ടു ദിവസം അദ്ദേഹത്തെ വിളിച്ചു നോക്കും. അദ്ദേഹത്തിനു് അനക്കമൊന്നുമില്ലെന്നു കണ്ടാൽ ഉടനെ പുറപ്പാടായി സ്വന്തം അഭിപ്രായപ്രകാരം കാര്യങ്ങൾ നടത്താൻ. അതു കണ്ടാൽ തോന്നും അദ്ദേഹത്തേക്കാൾ ബുദ്ധി നിങ്ങൾക്കാണെന്നാണു് നിങ്ങളുടെ മട്ടെന്നു്. അദ്ദേഹത്തിൽ ആത്മസമർപ്പണം ചെയ്യുക എന്നുവെച്ചാൽ എന്താണെന്നറിയാമോ? അദ്ദേഹത്തിന്റെ ആദേശമനുസരിച്ചു് നടക്കുക എന്നതാണു്. അദ്ദേഹത്തിന്റെ കല്പന കിട്ടാത്തപക്ഷം യാതൊന്നും തന്നെ ചെയ്യാൻ പററില്ല എന്നൊരു നില. എന്തിനേറെ, അതുമൂലം നിങ്ങൾക്കു് ഒരായിരം തരത്തിലുള്ള കഷ്ടതകൾ വന്നുപെട്ടമെന്നു വന്നാൽപ്പോലും കുലുങ്ങിപ്പോകരുതു്. ഇത്രത്തോളമെത്തിയാൽ പറയാം നിങ്ങളദ്ദേഹത്തിൽ പരിപൂർണ്ണമായും ആത്മസമർപ്പണം ചെയ്തു കഴിഞ്ഞു എന്നു്. വിവേകാനന്ദൻ ഒരു കാര്യം പറയാറുണ്ടു്, 'രാമനെ പിടിക്കാൻ പററിയില്ലെന്നുവെച്ചു് ശ്യാമയെ കൂട്ടുപിടിച്ചു് ഒരു വീടു് വെയ്ക്കുകയോ ? ശേയ്, അതു് ശരിയല്ല! ഒരു പക്ഷെ ഈ ഒരു ജീവിതംതന്നെ അദ്ദേഹത്തിന്റെ പേരിൽ പാഴായിപ്പോയി എന്നു വന്നേക്കാം; ഏറിവന്നാൽ അത്രയല്ലെ വരാനുള്ളു!' എന്നു്. നോക്കൂ, വിവേകാനന്ദൻ ഗുരുമഹാരാജിൽ എന്തുമാത്രം ആത്മസമർപ്പണം ചെയ്തിരുന്നു എന്നു്. ഒരു ജീവിതംതന്നെ അദ്ദേഹത്തിന്റെ പേരിൽ വെറുതെ ചെലവാക്കിത്തള്ളാനുംകൂടി തയ്യാർ! ഇങ്ങനെ വേണം ഭഗവാനെ കയറിപ്പിടിക്കാൻ. അതിനൊത്താൽപ്പിന്നെ അദ്ദേഹം സ്വയം നിങ്ങളെ ശരിയായ വഴിയിൽക്കൂടി നയിക്കും.''

ഇതു കേട്ടുകൊണ്ടിരുന്നിരുന്ന ഒരു ഭക്തൻ ചോദിച്ചു: 'മഹാരാജ്', ഞങ്ങൾക്കെന്തുകൊണ്ടാണു് ആ സമർപ്പണബുദ്ധി വരാത്തതു് ?' ലാട്ടുമഹാരാജ്: 'ഓ, നിങ്ങൾക്കൊ! നിങ്ങളുടെ ബുദ്ധിയും അഭിമാനവും അദ്ദേഹത്തിന്േറതിനേക്കാൾ കേമമാണെന്നല്ലെ നിങ്ങളുടെ വെപ്പു്! അദ്ദേഹത്തിന്റെ ആദേശത്തിനുവേണ്ടി കാത്തുനിൽക്കാൻ എവിടെ ഇട കിട്ടുന്നു നിങ്ങൾക്കു്! ചില്ലറ ചില കാര്യം മതി നിങ്ങളുടെ ഉറപ്പും ധൈര്യവുമൊക്കെ പറപറക്കാൻ, അതാണു്.'

കാശീപുരോദ്യാനഗൃഹത്തിൽ പരമഹംസദേവൻ രോഗശയ്യയിൽ കിടക്കുന്ന കാലത്താണു് ലാട്ടുമഹാരാജിനു ആദ്യമായി സമാധി അനുഭൂതമായതെന്നു് മുൻപൊരിക്കൽ പറഞ്ഞിട്ടുണ്ടു്. സമാധി ഒരിക്കൽ അനുഭവിക്കാൻ കഴിഞ്ഞാൽ പിന്നെ സാധനകളൊന്നും ആവശ്യമില്ലെന്നാണു് പലരുടെയും വിചാരം. പക്ഷെ ശരിയായ സാധകന്മാർ അതൊരിക്കലും സമ്മതിച്ചുതന്നിട്ടില്ല. ലാട്ടുമഹാരാജ്തന്നെ പറയുന്നതു് കേട്ടിട്ടുണ്ടു്: 'ഈ സമാധി സമാധി എന്നു പറയുന്നതു് വായ്കൊണ്ടു് പറയാൻ മാത്രമുള്ളതാണെന്നാണോ വിചാരം! എത്രയെത്ര ധ്യാനവും ധാരണയും ചെയ്താലേ അദ്ദേഹത്തിൽ മനസ്സൊന്നു് പതുക്കെ ഇരുന്നുകിട്ടൂ! അദ്ദേഹത്തിൽ മനസ്സല്പമൊന്നു് അമർന്നു കിട്ടിയാലല്ലെ അദ്ദേഹത്തിന്റെ ഭാവവും ഐശ്വര്യവും മനസ്സിലാക്കാൻ പററുള്ളു? അനന്തഭാവം, അനന്തൈശ്വര്യവും. അതിനെ ചാടിക്കടക്കുന്നതെങ്ങനെയാണു് ? ഭാവത്തേയും ഐശ്വര്യത്തേയും പിടിച്ചുള്ള സാധന ചെയ്തതന്നെ ആയിരം രണ്ടായിരം

ജീവിതം കടന്നുപോകും. എന്നിട്ടും നേട്ടം വല്ലതുമായോ? ഭാവവും ഐശ്വര്യവും കിട്ടിയാൽത്തന്നെ അദ്ദേഹത്തെ സമ്പൂർണ്ണഭാവത്തിൽ കിട്ടി എന്നായില്ല. അദ്ദേഹത്തെ കിട്ടുക എന്നുവെച്ചാൽ ഭാവത്തേയും ഐശ്വര്യത്തേയും മറികടന്നു ചെന്ന് അദ്ദേഹത്തെ പ്രാപിക്കുക എന്നാണർത്ഥം. ഈ ഭാവത്തേയും ഐശ്വര്യത്തേയും മറികടന്നു ചെല്ലുക എന്നു പറയുന്നതു് നിസ്സാരകാര്യമൊന്നുമല്ല. അദ്ദേഹം സ്വയം കനിവാന്ന് സാധകനെ തന്റെ ഭാവത്തിന്റേയും ഐശ്വര്യത്തിന്റേയും മറുകരയ്ക്കു് കൊണ്ടുപോയില്ല എന്നു വരട്ടെ പിന്നെ സാധകൻ അവിടെ എത്തിക്കിട്ടുക എന്നതു് ഉണ്ടാവില്ല. അദ്ദേഹത്തിന്റെ മനമലിഞ്ഞു് കരുണ ഒഴുകിക്കിട്ടിയാലോ സാധകന്റെ മനസ്സു് നശിച്ചുപോകും, ബുദ്ധിയും നശിക്കും; അല്ലെന്നുവരികിൽ സ്വന്തം മനോബുദ്ധ്യാദികളെ നശിപ്പിച്ചില്ലാതാക്കുക എന്നു പറയുന്നതു് ഏതൊരാൾക്കാണു് സാദ്ധ്യമാവുക ? തന്റെ മനസ്സും ബുദ്ധിയും നശിച്ചുകിട്ടിയാൽ അതാണു് സമാധി, മനസ്സിലായോ ?'

ഇതു കേട്ടപ്പോൾ ആശ്ചര്യത്തോടെ ഒരു ഭക്തൻ ചോദിച്ചു: 'മഹാരാജ്, അല്ലാ, കാര്യമൊട്ടുക്കും ഇങ്ങനെ ആയോ? സാധകനു് സ്വപരിശ്രമത്തിന്റെ ഫലമായി സമാധിയിൽ എത്താൻ പററില്ലെന്നോ ? ധ്യാനവും ധാരണയും മററും ചെയ്തുചെയ്തു് ഒടുവിൽ സമാധിയിലെത്തിച്ചേരുന്നു എന്നാണല്ലൊ ഞങ്ങളൊക്കെ കേട്ടിട്ടുള്ളതു്!'

ലാട്ടുമഹാരാജ്: നിങ്ങളു് മനസ്സിലാക്കിവെച്ചിട്ടുള്ളതു് ശരിയൊക്കെത്തന്നെയാണു്. പക്ഷെ ധ്യാനധാരണാദികൾവഴി ഒരുവനു് കിട്ടുന്ന സമാധിയെ ഗുരുദേവൻ 'ചേതനസമാധി' എന്നാണു് പറയാറു്. അവിടെ ഭാവത്തിന്റേയും ഐശ്വര്യത്തിന്റേയും പ്രദർശനമാണു് നടക്കുക. ഇനി ഒരു തരം സമാധിയെപ്പററിയും അദ്ദേഹം പറയാറുണ്ടു്. ആ സമാധിയിൽ മനസ്സു് ലയിച്ചില്ലാതാകും, 'ഞാൻ' തപ്പിനോക്കിയാൽപ്പോലും കാണാൻ കിട്ടില്ല. അതെ, ഞാൻ സത്യം പറയുകയാണു്, അദ്ദേഹത്തിന്റെ കൃപ ഇല്ലെങ്കിൽ സമാധി കിട്ടില്ല.

ഒരു ഭക്തൻ: പക്ഷെ സകലരും പറയാറുണ്ടല്ലൊ മഹാരാജ്, സാധന ചെയ്താൽ സിദ്ധിലാഭം ഉണ്ടാവുമെന്നു്.

ലാട്ടുമഹാരാജ്: ഉവ്വ്, സിദ്ധിലാഭം ഉണ്ടാവും, പക്ഷെ സമാധിലാഭം ഉണ്ടാവില്ലെന്നു മാത്രം. ശക്തി കിട്ടിയാൽത്തന്നെ സാധകനു സിദ്ധി കൈയ്‌വരും. ഐശ്വര്യം കിട്ടിയാൽ സമ്പത്തു കിട്ടും; സമാധി കിട്ടിയാൽ അദ്ദേഹത്തേയും. അതുകൊണ്ടു്, ചങ്ങാതീ, സമാധിയുടെ കാര്യം വായ്കൊണ്ടു് പറയാനാവില്ല. അദ്ദേഹത്തിന്റെ ശക്തിയെ ഉദാഹരണങ്ങൾ വഴിയായും സൂചനകൾ വഴിയായും ഏകദേശമൊന്നു് മനസ്സിലാക്കിത്തരാനൊക്കും; അദ്ദേഹത്തിന്റെ ഐശ്വര്യം ഭാവം വഴിയായും പ്രകാശിപ്പിക്കാനൊക്കും;എന്നാൽ അദ്ദേഹമാകട്ടെ തന്റെ ശക്തിയിലൊ ഐശ്വര്യത്തിലോ ഒതുങ്ങിനിൽക്കില്ലെന്നുമാത്രം. അനന്തശക്തിയാണു്, ഐശ്വര്യവും അനന്തംതന്നെ. ഒതുക്കാനൊക്കുമോ ? എന്നിട്ടുപോലും ആ അനന്തശക്തിക്കോ അനന്തൈശ്വര്യത്തിന്നോ അദ്ദേഹത്തെ പ്രകടിപ്പിക്കാനൊക്കുകയുമില്ല. സർവ്വത്തിന്റേയും ഉള്ളിലിരുന്നിട്ടും അദ്ദേഹം സർവ്വത്തിനും അതീതനാണു്. നിങ്ങൾക്കു് വളരെയധികം ഗുണങ്ങളുണ്ടല്ലൊ – പണിയെടുക്കാൻ കെല്പുണ്ടു്; വേണ്ടുവോളം ഐശ്വര്യവും ഉണ്ടു് എന്നിരിക്കട്ടെ – നിങ്ങൾക്കതു വേണമെങ്കിൽ ആളുകളുടെ മുമ്പിൽ പ്രദർശിപ്പിക്കാം, അല്ലെന്നുവരികിൽ മൂടിവെയ്ക്കുകയും ചെയ്യാം. എന്തൊക്കെ ചെയ്താലും അതിൽക്കൂടിയൊന്നും നിങ്ങളുടെ സ്വരൂപം ആർക്കെങ്കിലും മനസ്സിലാക്കാനൊക്കുമോ? നിങ്ങളുടെ സ്വരൂപം ഗുണങ്ങളിലല്ല ഒതുങ്ങിയിരിക്കുന്നതു്; ഐശ്വര്യത്തിലുമല്ല. അതുപോലെ തന്നെയാണിവിടേയും. ഭഗവാന്റെ ഭാവത്തേയും ഐശ്വര്യത്തേയും കുറിച്ചു് ഒരു ഏകദേശജ്ഞാനം സാധകനു് വശമാക്കാൻ കഴിഞ്ഞാൽത്തന്നേയും അദ്ദേഹത്തെ മനസ്സിലാക്കാനുള്ള കെല്പു് അവനില്ല. ഭഗവാൻ സ്വയം വെളിപ്പെടുത്തിക്കൊടുത്താൽ അവനു് മനസ്സിലാക്കാൻ കഴിയും. ഗുരുദേവൻ പറയാറുണ്ടു്: 'ഒരു പ്രാവശ്യം ഏതു പ്രകാരത്തിലെങ്കിലും യജമാനനുമായൊരു കൂടിക്കാഴ്ചയ്ക്കു് സാദ്ധ്യമായാൽപിന്നെ അദ്ദേഹത്തിന്റെ ഐശ്വര്യത്തെപ്പററി കൂടുതലായി അറിയാനുള്ള മോഹമേ ഉണ്ടാവില്ല.' പക്ഷെ യജമാനനുമായുള്ള കൂടിക്കാഴ്ചയ്ക്കു് അത്ര എളുപ്പത്തിലൊന്നും സൗകര്യപ്പെടില്ലെന്നു മാത്രം. ആദ്യംതന്നെ പടികാക്കുന്ന ശിപായിയെ പ്രീതിപ്പെടുത്തേണ്ട

ുണ്ട്; പിന്നെ ഗൃഹസ്ഥന്മാരെ; അതു കഴിഞ്ഞാൽ കാര്യസ്ഥൻെറ സ്തുതിഗീതം പാടണം. ഇതൊക്കെക്കഴിഞ്ഞാലേ വിവരം യജമാനൻെറ അടുത്തു് എത്തുകതന്നെ ചെയ്യുള്ളൂ. യജമാനൻ ഇനി ഇഷ്ടം തോന്നിയാൽ ആ ഗൃഹസ്ഥനോ കാര്യസ്ഥനോവഴി നിങ്ങളെപ്പററി അന്വേഷിച്ചെന്നു വരും. അല്ലെങ്കിലൊരു പക്ഷെ തൻെറ അടുത്തേയ്ക്കു് വിളിപ്പിക്കാനും മതി; ഇതൊന്നുമല്ല ചിലപ്പോഠം: യജമാനൻതന്നെ നേരിട്ടിറങ്ങി വന്നു് നിങ്ങളെ കണ്ടു് വിവരങ്ങഠം അന്വേഷിക്കുകയും ചെയ്യുക്കാം. സാധനാമാർഗ്ഗത്തിലും ഇതുതന്നെ കാര്യം. ഭഗവാനു് വേണമെന്നു തോന്നിയാൽ ഭഗവാൻ സാധകനെ നേരിട്ടു് കൂടിക്കാഴ്ചയ്ക്കു് അനുവദിച്ചെന്നുവരാം. അല്ലെങ്കിലൊരു പക്ഷെ സാധകനെ തൻെറ അരികിലേയ്ക്കു് കൂട്ടിക്കൊണ്ടുവരാൻ ആളയയ്ക്കാനും മതി. (ഇവിടെ സാലോക്യം, സാമീപ്യം ഇവയെ ആണു് സൂചിപ്പിക്കുന്നതെന്നു തോന്നുന്നു.) ഇനി ഇതൊന്നുമല്ലാതെ ചിലപ്പോഠം തൻെറ കാര്യക്കാരേയോ ഗൃഹസ്ഥനേയോ വിവരമന്വേഷിച്ചു വരാൻ സാധകൻെറ അടുത്തേയ്ക്കു് അയയ്ക്കാനും ഇടയുണ്ടു്. (ധ്യാനാവസ്ഥയിൽ ദേവീദേവന്മാരുടെ ദർശനമുണ്ടാകുമല്ലൊ. അതാണു് സൂചന എന്നു തോന്നുന്നു.) ഇതു് സകലതും ഭഗവദിച്ഛയെ മാത്രം ആശ്രയിച്ചാണിരിക്കുന്നതു്. ഇതിൻെറയൊക്കെയിടയിൽക്കൂടി നിങ്ങളുടെ സ്വന്തം പരിശ്രമം എത്രമാത്രം നടക്കും? ഏറിവന്നാൽ പടിക്കലെ ശിപായിയെ കടന്നു് അകത്തു് ഗൃഹസ്ഥൻെറ അടുത്തുവരെ എത്തുമായിരിക്കും. കഴിഞ്ഞു, അത്രത്തോളം മാത്രമേ നിങ്ങഠംക്കു് സാധന ചെയ്യാനൊക്കൂ. അതിനപ്പുറത്തേയ്ക്കു് നിങ്ങളുടെ സാധനയ്ക്കു് പ്രവേശനമില്ല. പിന്നെയെല്ലാം ഭഗവാൻെറ കൃപയെത്തന്നെ ആശ്രയിക്കേണ്ടിവരും. ഇക്കാലം സാധകൻെറ ജീവിതത്തിലെ ഏററവും വലിയ കഷ്ടകാലമാണു്, മനസ്സിലാവുന്നുണ്ടോ?

ഒരു ഭക്തൻ: കഷ്ടകാലമോ! അയ്യയ്യോ, ഇതെന്താണങ്ങനെ പറയുന്നതു്, മഹാരാജ്? ഗൃഹസ്ഥന്മാരോ കാര്യസ്ഥന്മാരോ ഏതെങ്കിലും അപേക്ഷ സ്വീകരിക്കാൻ മുതിർന്നാൽ യജമാനൻ ഒരു മാതിരിയൊക്കെ സമ്മതിച്ച കൂട്ടത്തിലായി എന്നല്ലെ പൊതുവെയുള്ള ധാരണ? തീരെയങ്ങു നിരസിക്കൽ ഉണ്ടാവുമോ?

ലാട്ടുമഹാരാജ്: അതെ, അതൊക്കെ ശരിയാണു്; എന്നാലും കാര്യം സാധിച്ച മട്ടായില്ലല്ലൊ. അതുകൊണ്ടു് മനസ്സിനകത്തു് എന്തു് അശാന്തിയായിരിക്കും!

ഭക്തൻ: എന്തു്! ഇക്കണ്ട സാധനയൊക്കെ ചെയ്തിട്ടും മനസ്സിന്നകത്തെ അശാന്തി ഇനിയും നീങ്ങുകയില്ലെന്നുവെച്ചാൽ! എന്താ മഹാരാജ്, ഇപ്പറയുന്നതു് ?

ലാട്ടുമഹാരാജ്: തനിക്കെന്തറിയാം ഹേ! സാധനാമാർഗ്ഗത്തിൽ സന്തോഷം മനസ്സിൽ കയറിയോ അതോടെ ഉന്നതിക്കുള്ള വഴി അടഞ്ഞു എന്നറിഞ്ഞോളൂ.

ഭക്തൻ: ഇതു കേമമാവണുണ്ടു്! ബഹുവിശേഷം! ജീവിതത്തിൽ കുറച്ചു് ശാന്തി കിട്ടാനല്ലെ ഈ സാധന ചെയ്യുന്നതു്? എന്നിട്ടു്, ശാന്തി കിട്ടിയാൽ ഉന്നതിക്കുള്ള വഴി അടയുന്നു എന്നു പറയുന്നതു് ?

ലാട്ടുമഹാരാജ്: അതെ, അതൊക്കെ ശരി. ശാന്തി കിട്ടാൻവേണ്ടിത്തന്നെയാണു് സാധന. (കുറച്ചുനേരം ആലോചിച്ചിട്ടു്) പക്ഷെ വേറൊന്നുണ്ടു്. അല്പം ശാന്തി കിട്ടുമ്പോഴേയ്ക്കും സാധകൻ അങ്ങു മതിമറന്നുപോയാലോ, അയാഠംക്കു് ഉന്നതി ഉണ്ടാകുമോ? അശാന്തി ഉണ്ടായില്ലെങ്കിൽ വ്യാകുലത എങ്ങനെ ഉദിക്കും ?

ഭക്തൻ: ഓഹോ! അശാന്തി ലഭിച്ചതിനുശേഷം ഇനിയും ഒരവസ്ഥ ഉണ്ടോ?

ലാട്ടുമഹാരാജ്: എടടോ! ഒടുക്കം ശാന്തിയാണു് സാധനയുടെ അവസാനത്തെ പടി എന്നാണോ മനസ്സിലാക്കിയിരിക്കുന്നതു് ? ഇതിന്നപ്പുറം എത്രയോ അവസ്ഥകഠം കിടക്കുന്നു! പക്ഷെ അതൊക്കെ നേടണമെങ്കിൽ സാധകനു് ഒന്നാമതായി വേണ്ടതു് ശാന്തിയാണു്. ഇതെന്തുതരം ശാന്തിയാണെന്നോ? അവനവനെക്കൊണ്ടു് സ്വയം പൂർണ്ണനായിരിക്കുന്ന അവസ്ഥ. ബാഹ്യമായ യാതൊരു കഷ്ടപ്പാടുകൊണ്ടും മനസ്സിൻെറ അവസ്ഥയ്ക്കു് കുലുക്കം തട്ടില്ല, ആ അവസ്ഥയാണു് ശാന്തി. അകത്തും പുറത്തും തിങ്ങിനിറഞ്ഞുള്ള ഈ ശാന്തികൊണ്ടു പരിപൂർണ്ണമാകണം; എങ്കിൽ മാത്രമേ സാധനമാർഗ്ഗത്തിലെ കവാടം തുറന്നുകിട്ടൂ. ഇനി കവാടം തുറന്നു കിട്ടിയാലോ വീണ്ടും അശാന്തി ആരംഭി

ക്കകയായി. അതെന്തുതരം അശാന്തിയാണെന്നു് പറഞ്ഞു മനസ്സിലാക്കിത്തരാൻ എനിക്കറിയില്ല. അവിടെ സാധകനു് മിണ്ടാതെ ഒരിടത്തു കുത്തിയിരിക്കാനും പററില്ല. എന്നാൽ ഓടിയലഞ്ഞു തകൎത്തു നടക്കാനും പററില്ല.

ഭക്തൻ: അവിടുന്നു പറയുന്നതു് യാതൊന്നും എനിക്കു് മനസ്സിലാവുന്നില്ല, മഹാരാജ്! ഇത്തിരിയുംകൂടി ഒന്നു് ലളിതമാക്കി പറഞ്ഞുകൂടെ ?

ലാട്ടുമഹാരാജ്: അതേയ്, ഇതൊക്കെ മനസ്സിലാവണമെങ്കിലേയ്, കുറച്ചൊക്കെ സാധന ചെയ്യണം, സാധന! തപസ്സുചെയ്യാതെ, ചങ്ങാതി, ഇതൊന്നും മനസ്സിലാവില്ല. നിങ്ങൾക്കൊക്കെ ഈ തപസ്സെന്നു പറയുന്നതു് ഇല്ലെന്നു തന്നെ പറയാം; അത്രകുറച്ചേ ഉള്ളു. അതല്ലെ ഒരായിരം പ്രാവശ്യം ഞാനിതു പറഞ്ഞാലും ആ തലയ്ക്കകത്തേയ്ക്കു് ഒന്നു് ആക്കിത്തരാൻ എനിക്കു പററാത്തതു്!

ഈ കഥോപകഥനത്തിൽനിന്നു് നമുക്കു് ഒരു കാൎയ്യം മനസ്സിലാവുന്നുണ്ടു്: അതായതു് സമാധി സാധനാപേക്ഷമാണു്; അതേ സമയം കൃപാധീനവുമാണു്.

---

# ഭാഗവതോപക്രമം

## സിദ്ധിനാഥാനന്ദസ്വാമി

സനാതനധൎമ്മം എന്നാണു നാം നമ്മുടെ മതത്തിന്നു നല്കിയിട്ടുള്ള പേർ. ആൎയ്യധൎമ്മത്തിന്റെ സ്വരൂപലക്ഷണമാണതു്. സനാതനമെന്നാൽ നിത്യം: ധൎമ്മമെന്നാൽ ധാരകം, നിലനിൎത്തുന്നതു്. മററുള്ളവയെ നിലനിൎത്തുന്ന വസ്തു സ്വയം നിലനില്ക്കുണമല്ലോ. നിത്യമായി നിലനില്ക്കുന്നതു സൎവ്വേശ്വരൻ മാത്രം. ആ പരമസത്യത്തിന്റെ സാക്ഷാത്കാരവും അതിന്നുള്ള ഉപായങ്ങളുമാണു് സനാതനധൎമ്മം. വേദപ്രതിഷ്ഠമായതുകൊണ്ടു് വൈദികധർമ്മമെന്നും ജന്മദേശസൂചകമായി ഹിന്ദുധൎമ്മമെന്നും ഇതിന്നു മററു പേരുകളും ഉണ്ടു്. ഇവയെ നമ്മുടെ ധൎമ്മത്തിന്റെ തടസ്ഥലക്ഷണങ്ങളായി കണക്കാക്കാം. മതത്തിന്നു മാൎഗ്ഗമെന്നും ലക്ഷ്യമെന്നും രണ്ടു ഭാഗങ്ങൾ ഉണ്ടു്. ലക്ഷ്യാൎത്ഥത്തിൽ എല്ലാ മതങ്ങളും ഒന്നുതന്നെ; അഥവാ മതം ഒന്നുമാത്രം. ഈശ്വരനെ ലക്ഷ്യമാക്കാത്ത മതമൊന്നുമില്ലല്ലോ. ഈശ്വരഭാവന വ്യത്യസ്തമായിരിക്കാം. നിരീശ്വരമെന്നു കരുതപ്പെടുന്ന ബുദ്ധമതത്തിലെ നിൎവ്വാണംപോലും അനുഭൂതിദൃഷ്ട്യാ ആസ്തികന്മാരുടെ സത്യദൎശനത്തിൽനിന്നും ഭിന്നമാകാൻ നിവൃത്തിയില്ല. അനുഭൂതിയെക്കുറിച്ചുള്ള വിവരണത്തിലാണു ഭേദം; അനുഭവത്തിലല്ല. ഇപ്രകാരം സത്യപ്രതിഷ്ഠമായ സനാതനധൎമ്മത്തിന്നു് ആശയാദൎശങ്ങളിലാണു് ആഭിമുഖ്യം, വ്യക്തികളിലല്ല. തന്മൂലം ഹിന്ദുമതത്തിന്നു് സ്ഥാപകനായി ഒരു വ്യക്തിയില്ല. ഇതരമതങ്ങളുടെ നിലയതല്ല. ഹിന്ദുമതത്തിൽ അനേകം അവതാരപുരുഷന്മാരും ആചാൎയ്യന്മാരും മഹൎഷീശ്വരന്മാരും ഉണ്ടു്. അവരാരും ഹിന്ദുമതത്തിന്റെ സ്ഥാപകരല്ല; പ്രത്യുത, സനാതനധൎമ്മത്തിന്റെ മാതൃകാപുരുഷന്മാരും പുനഃപ്രതിഷ്ഠാപകരും ദൃക്‌സാക്ഷികളുമാണു്. അങ്ങനെ അപൗരുഷേയമായ സനാതനധൎമ്മത്തിന്നു സൎവ്വാദരണീയനായ പരമാചാൎയ്യനാരു് എന്നു തേടിപ്പോയാൽ നാം ശ്രീ വേദവ്യാസമഹൎഷിയെയാണു കണ്ടെത്തുക. ഹിന്ദുക്കളുടെ പരമപ്രമാണമായ വേദരാശിയെ നാലായി തരംതിരിച്ചു ശിഷ്യന്മാരെ പഠിപ്പിച്ചതു വ്യാസമഹൎഷിയാകുന്നു. വേദവ്യാസൻ എന്ന പേരുതന്നെ, തന്മൂലമുണ്ടായതാണു്. വേദാൎത്ഥനിൎണ്ണയം ചെയ്യുന്ന ബ്രഹ്മസൂത്രങ്ങൾ രചിച്ചതും വ്യാസമഹൎഷി. ഭഗവദ്ഗീതയുടെ രചയിതാവും വ്യാസൻതന്നെ. ഇപ്രകാരം പരമപ്രമാണങ്ങളായ പ്രസ്ഥാനത്രയ

ത്തിൽ രണ്ടെണ്ണത്തിൻെറ രചയിതാവും ഒന്നിൻെറ പ്രസാധകനുമായ വ്യാസമഹർഷിയോടുള്ള കടപ്പാട് സനാതനധർമ്മത്തിനു് വേറൊരു വ്യക്തിയോടും ഇല്ല.

അതു മാത്രമോ? അദ്ധ്യാത്മതത്ത്വങ്ങൾ സകലർക്കും, വേദാധ്യയനത്തിനു് അർഹതയോ അവസരമോ ഇല്ലാത്ത ശൂദ്രർക്കും സ്ത്രീകൾക്കും കൂടി, സുലഭമാക്കുന്നതിനുവേണ്ടി പഞ്ചമവേദമെന്നു പ്രസിദ്ധമായ മഹാഭാരതവും അനേകം പുരാണങ്ങളും വ്യാസമുനി രചിച്ചു. ഈ ഗ്രന്ഥങ്ങളിൽക്കൂടിയെല്ലാം ധർമ്മത്തിൻെറ വിവിധ വശങ്ങളാണു് വെളിപ്പെടുത്തപ്പെട്ടിട്ടുള്ളതു്. നിത്യമായ ധർമ്മം ഈശ്വരനാണെന്നു പറയുകയുണ്ടായി. പ്രമാണങ്ങളുടെയെല്ലാം പ്രയോജനം ഈ ധർമ്മത്തെ ബോധിപ്പിക്കുകയാകുന്നു. പ്രകൃത്യാ ഭോഗാസക്തനും തന്മൂലം കർമ്മാസക്തനുമായ മനുഷ്യനോടു് കർമ്മം നിസ്സ്വാർത്ഥമായും ഈശ്വരാരാധനമായിട്ടും ചെയ്യാൻ ഉപദേശിക്കുന്നു ആദ്യം. ഐഹികമോ പാരത്രികമോ ആയ ഭോഗങ്ങൾക്കുവേണ്ടി ആയാൽപ്പോലും ഈശ്വരപ്രീതിക്കുവേണ്ടി പ്രയത്നിക്കാൻ ശാസ്ത്രം ഉപദേശിക്കുന്നു. ഇങ്ങനെ നിഷിദ്ധകർമ്മങ്ങൾ വെടിഞ്ഞു് വിഹിതകർമ്മം അനുഷ്ഠിക്കുന്നതുകൊണ്ടു് അഭ്യുദയവും മനഃശുദ്ധിയും ലഭിക്കുന്നു. ഈ തലത്തിൽ ധർമ്മം കർമ്മരൂപമാണു്, വിഹിതകർമ്മാനുഷ്ഠാനരൂപമാണു്. സത്കർമ്മം അനുഷ്ഠിച്ചു ശുദ്ധചിത്തനായവൻ ആത്മജ്ഞാനത്തിനർഹനായിത്തീരുന്നു. അപ്പോൾ ബ്രഹ്മജിജ്ഞാസ ആരംഭിക്കുന്നു. സ്വസ്വരൂപത്തിൽ ധർമ്മം ബ്രഹ്മമാണല്ലോ. ബ്രഹ്മമെന്നു പ്രസിദ്ധമായ ധർമ്മത്തിൻെറ സ്വരൂപമാണു് ഉപനിഷത്തുകൾ ഉദ്ഘോഷിക്കുന്നതു്.

വൈദികങ്ങളായ കർമ്മങ്ങൾ മാത്രമല്ല, ഓരോ മനുഷ്യൻേറയും ലൗകികങ്ങളായ കർമ്മങ്ങളെക്കൂടിയും പരമധർമ്മപ്രാപ്തിക്കു് ഉപായമാക്കിത്തീർക്കാനുള്ള ഒരു പദ്ധതിയാണു പഞ്ചമവേദമായ മഹാഭാരതത്തിൽക്കൂടി വ്യാസമഹർഷി നിർദ്ദേശിക്കുന്നതു്. സ്വതേ കാമാസക്തനും സ്വാർത്ഥതല്പരനുമായ മനുഷ്യനെ മെല്ലെ ധർമ്മമാർഗ്ഗത്തിലേക്കാകർഷിക്കുവാൻ വേണ്ടി വ്യാസൻ ഉപദേശിച്ചു: 'നിഷ്കാമമായി സ്വധർമ്മം അനുഷ്ഠിക്കുവിൻ, എന്നാൽ അർത്ഥകാമങ്ങൾ യഥേഷ്ടം ലഭിക്കും.' എന്നു്.

ഊർദ്ധ്വബാഹുർവിരൗമ്യേഷ
ന ഹി കശ്ചിത് ശൃണോതി മേ
ധർമ്മാദർത്ഥശ്ച കാമശ്ച
സ ധർമ്മഃ കിം ന സേവ്യതേ?

'ധർമ്മാനുഷ്ഠാനംകൊണ്ടുതന്നെ അർത്ഥകാമങ്ങൾ ലഭിക്കും എന്നു ഞാനിത്രയൊക്കെ വിളിച്ചു നിലവിളിച്ചിട്ടും എന്തുകൊണ്ടാണു് ആളുകൾ ധർമ്മം ആചരിക്കാത്തതു്?'

മനുഷ്യൻ സ്വഭാവേന അർത്ഥകാമലോലുപനാണു്. അവ ലഭിക്കുമെന്നുവന്നാൽ ഒരു പക്ഷേ അവൻ നിഷിദ്ധകൃത്യങ്ങളിൽ ഏർപ്പെടാതെ ധർമ്മം ആചരിച്ചെങ്കിലോ എന്നാശിച്ചിട്ടാണു് വ്യാസമാമുനി ഇങ്ങനെ ഒരു പ്രലോഭനം പ്രയോഗിച്ചതു്.

കാമിനോ വർണ്ണയൻ കാമം ലോഭം ലുബ്ധസ്യ വർണ്ണയൻ
നരഃ കിം ഫലമാപ്നോതി കൂപേഽന്ധമിവ പാതയൻ?
ലോകചിത്താവതാരാർത്ഥം വർണ്ണയിത്വാത്ര തേന തൗ
ഇതിഹാസൈഃ പവിത്രാർത്ഥൈഃ പുനരത്രൈവനിന്ദിതൗ.
അന്യഥാ ഘോരസംസാരബന്ധഹേതു ജനസ്യ തൗ
വർണ്ണയേത് സ കഥം വിദ്വാൻ മഹാകാരുണികോ
മുനിഃ? (ഇതിഹാസസമുച്ചയം)

അല്ലെന്നു വരുകിൽ, പൊട്ടക്കണ്ണനെ പിടിച്ചു കിണററിൽ തള്ളുമ്പോലെ ഒരു ക്രൂരകൃത്യമാവുകയില്ലേ അതു്? ആത്മജ്ഞനും ദീനദയാലുവുമായ വ്യാസമാമുനി, മനുഷ്യരെ ധർമ്മത്തിലേക്കു് ആകർഷിക്കാൻവേണ്ടി പ്രയോഗിച്ച ഒരു കൗശലമാണതു്. മഹാഭാരതത്തിൽതന്നെ അനേകം മനോഹരങ്ങളായ ഇതിഹാസങ്ങൾവഴിക്കു് മഹർഷി അർത്ഥകാമങ്ങളെ നിന്ദിച്ചിരിക്കുന്നതിൽനിന്നും അതു വ്യക്തമാണുതാനും.

പക്ഷേ ഈ പരോക്ഷമാർഗ്ഗം വളരെയൊന്നും വിജയിച്ചില്ല എന്നു വേണം കരുതാൻ. ധർമ്മമൊന്നും നോക്കാതെ അർത്ഥകാമങ്ങൾക്കായി പ്രയത്നിച്ച കൗരവന്മാർക്കു് സർവ്വസ്വനാശവും ധർമ്മിഷ്ഠരായ പാണ്ഡവന്മാർക്കു് അവസാനം വിജയവും ലഭിച്ചു എങ്കിലും കാമലോഭകലുഷിതനായ മനുഷ്യൻ ദുര്യോധനാദികളെ അനുസരിക്കാനാണു് അധികപക്ഷവും ഒരുമ്പെടുക. അവൻ ചോദിക്കും: 'പാണ്ഡവന്മാർ ഈശ്വരനേയും ധർമ്മത്തേയും ആശ്രയിച്ചിട്ടു് അവർക്കെന്തു കിട്ടി? യുദ്ധത്തിനുമുമ്പു വനവാസം; യുദ്ധത്തിനു

ശേഷം കണ്ണീരും കൈയ്യും. നേരേമറിച്ചു ദുര്യോധനനോ ? അയാരം പൗരുഷത്തോടെ രാജ്യം ഭരിച്ചു. ശത്രുക്കളെ ഓടിച്ചു. പോരിൽ ധീരമായി പോരാടി വീരസ്വർഗ്ഗം പ്രാപിച്ചു.' ദുര്യോധനാദികരം പിൻതുടന്ന അധമ്മമാർഗ്ഗത്തിൻെറ ഫലമായി അവക്കു് എക്കാലവും അനുഭവപ്പെട്ടിരുന്ന അസ്വസ്ഥതയും മനോവ്യഥയും സാധാരണക്കാരൻ കാണാൻ കൂട്ടാക്കുന്നില്ല. പരാജയത്തിലും വിപത്തിലും പാണ്ഡവന്മാക്കു ലഭിച്ചിരുന്ന ശാന്തിയും സംതൃപ്തിയും കാമാസക്തനായ മനുഷ്യനു് അഭികാമ്യമല്ല. അതിനാൽ മഹാഭാരതത്തിൽക്കൂടി വ്യാസൻ ചെയ്ത പരോക്ഷമായ ധമ്മപ്രതിഷ്ഠ ഉദ്ദിഷ്ടഫലം നല്കിയില്ലെന്നു വേണം കരുതാൻ. നാരദമഹർഷിയുടെ അഭിപ്രായവും വ്യാസൻെറതന്നെ അനുഭവവും അങ്ങനെയൊരു നിലപാടിലേയ്ക്കാണു നമ്മെ നയിക്കുന്നതു്.

ജീവജാലങ്ങളുടെ ശ്രേയസ്സിനുവേണ്ടി താൻ പലതും ചെയ്തിട്ടുണ്ടു്; വേദാധ്യയനം, അഗ്നിപരിചരണം, തപസ്സു് ഇവയെല്ലാം അനുഷ്ഠിച്ചിട്ടുണ്ടു്. എന്നിട്ടും, 'തഥാപി നാത്മാ പരിതുഷ്യതേ മേ.' 'എൻെറ ശരീരത്തിനോ മനസ്സിനോ പ്രസന്നത ലഭിച്ചിട്ടില്ല.' എന്നു വ്യാസൻ നാരദനോടു പറയുന്നുണ്ടു്. നാരദൻ അതിനുള്ള കാരണം കണ്ടുപിടിച്ചു:

ഭവതാനുദിതപ്രായം യശോ ഭഗവതോ$f$മലം
യേനൈവാസൗ ന തുഷ്യേത മന്യേ തദ്ദർശനം ഖിലം.
(ഭാഗ. 1. 5. 8.)

'മഹർഷേ, അങ്ങു് ശ്രീഭഗവാൻെറ പാവനകീർത്തി വേണ്ടതുപോലെ വർണ്ണിച്ചിട്ടില്ല. ഭഗവാനെ പ്രീതിപ്പെടുത്താൻ സമർത്ഥമല്ലാത്ത അറിവു ഖിലമാണു്, അല്പമാണു്.' 'നാല്പേ സുഖമസ്തി.' അല്പംകൊണ്ടു പൂർണ്ണസുഖം ലഭ്യമല്ല.

യഥാ ധർമ്മാദയശ്ചാർത്ഥാ
മുനിവര്യാനുകീർത്തിതാഃ
ന തഥാ വാസുദേവസ്യ
മഹിമാ ഹ്യനുവർണ്ണിതഃ. (ഭാഗ. 1. 5. 9.)

ധർമ്മാർത്ഥകാമങ്ങളെക്കുറിച്ചു വർണ്ണിച്ചിട്ടുള്ളതു മാതിരി വിസ്തരിച്ചു് ശ്രീ വാസുദേവൻെറ മഹിമ കീർത്തിക്കുകയുണ്ടായില്ല. നാരദൻ രോഗനിദാനം കണ്ടുപിടിച്ചു: പരിഹാരം നിർദ്ദേശിക്കുന്നു.

ഇദം ഹി പുംസസ്തപസഃ ശ്രുതസ്യ വാ
സ്വിഷ്ടസ്യ സൂക്തസ്യ ച ബുദ്ധിദത്തയോഃ
അവിച്യുതോ$f$ർത്ഥഃ കവിഭിർനിരൂപിതോ
യദുത്തമശ്ലോകഗുണാനുവർണ്ണനം. (ഭാഗ. 1. 5. 22)

തപസ്സു്, വേദാധ്യയനം, യാഗം, സത്യകഥനം, ബുദ്ധിശക്തി, ദാനം ഇവയുടെ ശാശ്വതഫലം പുരുഷോത്തമമഹിമകരം നിരന്തരം കീർത്തിക്കുകയാകുന്നു എന്നു് അറിവുള്ളവർ പറയുന്നു. അതനുസരിച്ചു് വ്യാസൻ ശ്രീമദ്ഭാഗവതം രചിച്ചു. ഇതിലും പ്രതിപാദ്യം ധർമ്മം തന്നെ. പക്ഷേ ഒരു വ്യത്യാസമുണ്ടു്: ഇവിടെ പ്രോത്ഝിതകൈതവമായ ധർമ്മമാണു്, നിഷ്കപടമായ ധർമ്മമാണു്, കേവലം ഈശ്വരാരാധനപരമായ ധർമ്മമാണു്, പ്രതിപാദ്യം. തദ്ദ്വാരാ, 'ഈശ്വരഃ സദ്യോ ഹൃദ്യവരുധ്യതേ.' ഉടൻ ഹൃദയത്തിൽ ഈശ്വരസാന്നിധ്യം അനുഭവപ്പെടും. ഭഗവത്പ്രാപ്തിക്കു് സാക്ഷാത്തായ മാർഗ്ഗമാണു് ഭാഗവതത്തിൽ ലഭിക്കുന്നതു്. ധർമ്മംകൊണ്ടു് അർത്ഥകാമങ്ങരം കിട്ടും എന്നു ഭാരതത്തിൽ നിർദ്ദേശിച്ച പരോക്ഷമാർഗ്ഗം ഭാഗവതകാരൻ തിരുത്തുന്നു:

ധർമ്മഃ സ്വനുഷ്ഠിതഃ പുംസാം വിഷ്വക്സേനകഥാസു യഃ
നോത്പാദയേദ് യദി രതിം ശ്രമ ഏവ ഹി കേവലം.
ധർമ്മസ്യ ഹ്യാപവർഗ്ഗ്യസ്യ നാർഥോ$f$ർഥായോപകല്പതേ
നാർഥസ്യ ധർമ്മൈകാന്തസ്യ കാമോ ലാഭായ ഹിസ്മൃതഃ.
കാമസ്യ നേന്ദ്രിയപ്രീതിർലാഭോ ജീവേത യാവതാ
ജീവസ്യ തത്ത്വജിജ്ഞാസാ,നാർഥോ യശ്ചേഹ കർമ്മഭിഃ
(ഭാഗ. 1. 2. 8–10.)

ശ്രീഹരിയിൽ ഭക്തി ജനിപ്പിക്കാനുതകാത്ത സ്വധർമ്മാനുഷ്ഠാനം വെറും പാഴ്‌വേലയാണു്. ധർമ്മം മുക്തിസാധകമാണു്; അല്ലാതെ ധനസമ്പാദനത്തിനല്ല. ധനം ധർമ്മാനുഷ്ഠാനത്തിനുവേണ്ടിയാണു്, അല്ലാതെ ഭോഗ്യവസ്തുക്കരം നേടാനുള്ളതല്ല. കാമം, ജീവിതയാത്രയ്ക്കു വേണ്ടത്ര മാത്രമേ പാടുള്ളൂ; ഇന്ദ്രിയപ്രീതിയല്ല കാമത്തിൻെറ പ്രയോജനം. ജീവിതത്തിൻെറ പ്രയോജനമോ, സത്യസാക്ഷാത്കാരം; അല്ലാതെ പണത്തിനു വേണ്ടി പാടുപെട്ടു പാഴാക്കാനുള്ളതല്ല ജീവിതം.

ഇതാണു പ്രോത്ഝിതകൈതവമായ ധർമ്മം. അർത്ഥകാമങ്ങരംക്കു് ഉപായമെന്നു് ഭാരതത്തിൽ നിർദ്ദേശിച്ച ധർമ്മം അവയ്ക്കുള്ളതല്ല; പരമപുരുഷാർത്ഥപ്രാപ്തിക്കുമാത്രം വേണ്ടിയുള്ളതാണെന്നു്

ഇവിടെ സുവ്യക്തമാക്കുന്നു; എന്നു മാത്രമല്ല, അർത്ഥകാമങ്ങളുംകൂടി ഈശ്വരപ്രാപ്തിയാകുന്ന ലക്ഷ്യത്തിനു വേണ്ടിയായാൽ മാത്രമേ സഫലങ്ങളാകുന്നുള്ളു എന്നുംകൂടി പ്രസ്താവിക്കുന്നു. സർവ്വ പുരുഷാർത്ഥങ്ങളും പരമപുരുഷാർത്ഥത്തിനായി വിനിയോഗിയ്ക്കുമ്പോൾ 'ഈശ്വരഃ സദ്യോ ഹൃദ്യവരുധ്യതേ.' എന്ന ഭാഗവതമഹിമാനുവർണ്ണനം സർവ്വഥാ അനുരൂപംതന്നെ.

വ്യാസമഹർഷിയ്ക്കു നാലു സന്താനങ്ങളുണ്ട്. അവരിൽ മൂന്നുപേർ അന്യാപേക്ഷകൊണ്ടു ജനിപ്പിക്കപ്പെട്ടവരാണ്. ഒരാൾ മാത്രം സ്വതപോജാതനും. ധൃതരാഷ്ട്രർ, പാണ്ഡു, വിദുരർ, പിന്നെ ശ്രീശുകനും. ഇവരിൽ വിദുരൻ ധർമ്മദേവന്റെ അവതാരമാണ്, ധർമ്മത്തിന്റെ പ്രതിനിധിയാണ്. ജന്മാന്ധനായ ധൃതരാഷ്ട്രൻ രാജ്യാധികാരരൂപമായ അർത്ഥത്തെ പ്രതിനിധാനം ചെയ്യുന്നു. കാമാന്ധനായി അപമൃത്യു പ്രാപിച്ച പാണ്ഡു കാമത്തിനു പ്രതിനിധീഭവിയ്ക്കുന്നു. ആജന്മജ്ഞാനിയായ ശുകൻ സാക്ഷാൽ കൈവല്യസ്വരൂപനും. ധർമ്മത്തിന്റെ നാനാരൂപങ്ങളായ നാലു പുരുഷാർത്ഥങ്ങളെ വർണ്ണിക്കാൻ വേണ്ടി വ്യാസൻ രണ്ടു മഹാഗ്രന്ഥങ്ങളിൽക്കൂടി തന്റെ നാലു മക്കളുടേയും അവരുടെ വംശത്തിന്റേയും ചരിത്രം വർണ്ണിക്കുകയാണു ചെയ്തതു്. ഇവരിൽ ശുകൻ മാത്രമാണ് സർവ്വാവകാശങ്ങളും ഉള്ള മകൻ എന്നതുകൊണ്ടു് പരമപുരുഷാർത്ഥമാണ് ആ ഭാരതകുലകൂടസ്ഥനു് സമ്മതമായ ജീവിതലക്ഷ്യമെന്നും സിദ്ധിയ്ക്കുന്നു. ഭാരതവും ഭാഗവതവും വ്യാസന്റെ കുടുംബചരിത്രമാണ്. അവയാണു ഭാരതഭൂമിയുടെ ചരിത്രവും സമ്പത്തും. അങ്ങനെ വ്യാസനാണ് ഭാരതത്തിന്റെ പരമാചാര്യൻ.

ഭോഗാസക്തമായ മനസ്സിൽ അത്ര എളുപ്പത്തിലൊന്നും അദ്ധ്യാത്മസത്യങ്ങൾ പതിയുകയില്ല. സ്വജീവിതത്തിൽ പരീക്ഷിച്ച് അനുഭവങ്ങൾ നേടിവരുമ്പോഴേയ്ക്കും ആയുസ്സവസാനിക്കാറാകും. പിന്നെ പരിതപിക്കാനല്ലാതെ പുരോഗമിക്കാൻ കാലമോ കഴിവോ ഇല്ലാതാകും. ചിന്താശക്തിയുള്ള മനുഷ്യനു് അന്യരുടെ അനുഭവങ്ങളിൽനിന്നും പാഠം പഠിക്കാൻ കുറെയൊക്കെ കഴിയും.

പ്രായേണ മനുജാ ലോകേ ലോകതത്ത്വവിചക്ഷണാഃ
സമുദ്ധരന്തി ഹ്യാത്മാനമാത്മനൈവാശുഭാശയാത്.

(ഭാഗ. 11.7.19)

ലോകത്തെ ബുദ്ധിപൂർവ്വം നിരീക്ഷിക്കാനും കാര്യം ഗ്രഹിക്കാനും കഴിവുള്ളവർക്ക് അന്യരുടെ അനുഭവങ്ങളിൽനിന്ന് പാഠങ്ങൾ പഠിച്ച് സ്വയം ഉദ്ധരിക്കാൻ സാധിയ്ക്കും. എല്ലാവർക്കും ഇതു സാധിച്ചെന്നുവരുകയില്ല. പലർക്കും സ്വന്തം തിക്താനുഭവങ്ങൾകൊണ്ടേ കണ്ണു തെളിയൂ. അവർക്കും ലോകസ്വഭാവം അറിഞ്ഞിരിയ്ക്കുന്നതു് നല്ലതാണ്. സ്വസങ്കല്പത്തിനും പ്രതീക്ഷകൾക്കും വിപരീതമായ ദുരന്തദുഃഖങ്ങൾ നമുക്കു് അഭിമുഖീഭവിയ്ക്കുമ്പോൾ അന്യരുടെ അമ്മാതിരിയുള്ള അനുഭവങ്ങളെക്കുറിച്ചുള്ള അറിവ് നമ്മുടെ ദുഃഖത്തിന്റെ ഉഗ്രത കുറച്ചൊന്നു കുറയ്ക്കാൻ തുണയ്ക്കും.

കുരുവംശത്തിന്റെ സർവ്വസ്വനാശത്തിനു് വഴിതെളിച്ച മഹാഭാരതയുദ്ധത്തിൽ ഭീമന്റെ ഗദാഘാതമേററ് തുട തകർന്നു കിടക്കുന്ന ദുര്യോധനന്റെ ചിത്രമാണ് ഭാഗവതാരംഭത്തിൽത്തന്നെ ദൃശ്യമാകുന്നതു്. തൊട്ടടുത്തുവരുന്നതോ, അശ്വത്ഥാമാവു് രാത്രിയിൽ ശിശുക്കളായ പാഞ്ചാലീപുത്രന്മാരുടെ തലയറുത്തു ദുര്യോധനനു കാഴ്ച വെയ്ക്കുന്നതും. പിന്നെ കാണാം പാണ്ഡവവംശവിച്ഛേദം വരുത്തുന്നതിനു് അശ്വത്ഥാമാവു് ഉത്തരാഗർഭത്തിലേയ്ക്കു് ബ്രഹ്മാസ്ത്രമയയ്ക്കുന്നതു്. ശരണാഗതരായ പാണ്ഡവന്മാരെയും അവരുടെ കുലതന്തുവിനെയും ശ്രീഭഗവാൻ കാത്തുരക്ഷിക്കുന്നു ഈശ്വരനെ വിസ്മരിച്ചുകൊണ്ടുള്ള അർത്ഥവും അധികാരവും ഭോഗവും ദുരന്തദുഃഖത്തിൽ ചെന്നവസാനിയ്ക്കും എന്നു് ദുര്യോധനചരിത്രം നമ്മെ ഓർമ്മിപ്പിക്കുന്നു. ഭഗവാനെ ആശ്രയിച്ചെങ്കിലും അർത്ഥകാമങ്ങൾക്കുവേണ്ടി അഭിലഷിച്ച പാണ്ഡവന്മാരുടെ ഗതിയോ? ബന്ധുക്കളുടെ ചോരയിൽ കുതിർന്ന ഒരു രാജ്യമാണവർക്കു് ലഭിച്ചതു്. അവർ ധർമ്മത്തെ തീർത്തും വെടിഞ്ഞില്ല, ഈശ്വരനെ ആശ്രയിച്ചിരുന്നു, എന്നതുകൊണ്ടു് അവസാനം വിജയം ലഭിച്ചു; സ്വധർമ്മാനുഷ്ഠാനംകൊണ്ടുണ്ടാകുന്ന ആത്മതൃപ്തിയും അവരനുഭവിച്ചു.

ഭഗവദനുഗ്രഹംകൊണ്ടു് പ്രാണൻ കിട്ടിയ വിഷ്ണുരാതന്റെ, പരീക്ഷിത്തിന്റെ, കഥയോ?

ധർമ്മനിഷ്ഠനെങ്കിലും, നായാട്ടിനു പോയി കാട്ടി ലെത്തി, ദേഹദാഹം പൊറുക്കാനാകാതെ കോപംപൂണ്ടു് അധർമ്മം പ്രവർത്തിച്ചു; ആത്മനിഷ്ഠനായ ഒരു മഹർഷിയെ അനാദരിച്ചു. മഹർഷിപുത്രൻ ശപിച്ചു. 'അനിത്യമസുഖം ലോകം' എന്ന ശ്രീഭഗവാന്റെ അരുളപ്പാടു് സർവ്വഥാ സത്യമെന്നു് മഹാഭാരതംകൊണ്ടു് വ്യാസൻ വിസ്തരിച്ചുപദേശിച്ചു. ഭാഗവതത്തിന്റെ ഉപക്രമത്തിലും അതുതന്നെ ആവർത്തിക്കുന്നു. എന്തിനുവേണ്ടി? അതിന്റെ പരിഹാരം നിർദ്ദേശിക്കുന്നതിനു്. ധർമ്മനിഷ്ഠനും ഈശ്വരൈകശരണനുമാണു പരീക്ഷിത്തു്. അതിനാൽ അദ്ദേഹം വിപ്രശാപത്തെ ഒരനുഗ്രഹമായി സ്വീകരിച്ചു. ദേഹദാഹംമൂലം വന്നുചേർന്ന ശിക്ഷ തികച്ചും ദേഹം അനുഭവിക്കട്ടെ, അതിനിനി ഒരു തുള്ളി വെള്ളം പോലും കൊടുക്കുകയില്ല; ജീവിതത്തിൽ ഇനി ബാക്കിയുള്ള 168 മണിക്കൂർ മുഴുവൻ, ഒരു നിമിഷവും പാഴാക്കാതെ, ഭഗവദ്ഭജനം ചെയ്യാനുറച്ചു. അതെ, അതു തന്നെയാണു് ഗീതാചാര്യൻ ഉപദേശിച്ചതും: 'അനിത്യമസുഖം ലോകം ഇമം പ്രാപ്യ ഭജസ്വ മാം.' നശ്വരമായ ജീവിതത്തിലെ ശോകനാശങ്ങളിൽനിന്നും മോചനം നേടണമെങ്കിൽ ഈശ്വരനെ ഭജിച്ചുകൊൾക, എന്നു്. പരീക്ഷിത്തു് പ്രായോപവേശം ചെയ്യാൻ ഗംഗാതീരത്തേയ്ക്കു പോയി. സജ്ജനങ്ങൾ ഈ പരമഭാഗവതന്റെ മഹായജ്ഞം കാണാൻ സന്നിഹിതരായി. ശ്രീശുകനും അവിടെ വന്നു ചേർന്നു. മന്നൻ മഹർഷിയെ സാദരം സ്വീകരിച്ചു, ചോദിച്ചു:

അതഃ പൃച്ഛാമി സംസിദ്ധിം
യോഗിനാം പരമം ഗുരും
പുരുഷസ്യേഹ യത് കാര്യം
മ്രിയമാണസ്യ സർവ്വഥാ.
യത് ശ്രോതവ്യമഥോ ജാപ്യം
യത്കർത്തവ്യം നൃഭിഃ പ്രഭോ
സ്മർത്തവ്യം ഭജനീയം വാ
ബ്രൂഹി യദ്വാ വിപര്യയം.

(ഭാഗ.1.19.37-38.)

സർവ്വഥാ മരിച്ചുകൊണ്ടിരിയ്ക്കുന്ന മനുഷ്യൻ എന്തു ചെയ്താൽ മോക്ഷം പ്രാപിയ്ക്കും? അവൻ ചെയ്യേണ്ടതും കേൾക്കേണ്ടതും ജപിക്കേണ്ടതും സ്മരിക്കേണ്ടതും ഭജിക്കേണ്ടതും എന്തു്? അവൻ ചെയ്യരുതാത്തതെന്തു്?

ഗൃഹാസക്തനായി ആത്മതത്ത്വത്തെക്കുറിച്ചു് ആലോചിക്കാത്തവനു് ചെയ്യേണ്ടതായി ആയിരക്കണക്കിനു കാര്യങ്ങളുണ്ടു്. പക്ഷേ അവന്റെ ആയുസ്സെല്ലാം പാഴായി പോകുന്നു. പണത്തിനുവേണ്ടി പാടുപെട്ടും ഭോഗങ്ങളിൽ മുങ്ങിയും ബന്ധുക്കളെ പോററിയും അവന്റെ ജീവിതം വ്യർത്ഥമായിത്തീരുന്നു. അവൻ അന്യരുടെയും തന്റേയും നാശം കണ്ടാലും കാണുന്നില്ല. 'ചെയ്യരുതാത്തതെന്തു്?' എന്ന ചോദ്യത്തിനുത്തരമായി.

പരീക്ഷിത്തിന്റെ ചോദ്യം, മരിച്ചുകൊണ്ടിരിക്കുന്ന മനുഷ്യന്റെ കർത്തവ്യമെന്തു്, എന്നാണു്. സകലരും സർവ്വദാ മരിച്ചുകൊണ്ടാണിരിക്കുന്നതു്. അന്ത്യശ്വാസം ആകെപ്പോഴാണു് എന്നൊന്നും യാതൊരു നിശ്ചയവുമില്ല. അതിനാൽ അതു് സകലമർത്ത്യരുടെയും ചോദ്യമാണു്. വിപ്രശാപബലത്താൽ പരീക്ഷിത്തിന്നു് ഏഴു ദിവസംകൂടിയുണ്ടു് എന്നുറപ്പുണ്ടു്. മററുള്ളവക്കു് അങ്ങനെ കരുതാനും നിവൃത്തിയില്ല. പരീക്ഷിത്തു് നമ്മുടെയെല്ലാം പ്രതിനിധിയാണു്. ശ്രീശുകന്റെ ഉപദേശവും സകലരോടും ഉള്ളതാണു്. മർത്ത്യകർത്തവ്യം മാമുനിയരുളി:

തസ്മാദ് ഭാരത സർവ്വാത്മാ ഭഗവാൻ ഹരിരീശ്വരഃ
ശ്രോതവ്യഃ കീർത്തിതവ്യശ്ച സ്മർതവ്യശ്ചേച്ഛതാഭയം.

(ഭാഗ. 2.1.5.)

മരണഭയം നീങ്ങാൻ മാർഗ്ഗം ഒന്നേ ഒന്നുമാത്രം: ശ്രീഹരിയുടെ മഹിമകൾ കേൾക്കുക, കഥകൾ കീർത്തിക്കുക, നാമം ജപിക്കുക, രൂപം ധ്യാനിക്കുക - നിരന്തരം ഭഗവാനെ ഭജിക്കുക.

പരീക്ഷിത്തിന്റെ അപേക്ഷയനുസരിച്ചു് ശ്രീശുകൻതന്നെ ഭഗവത്കഥകൾ കീർത്തിച്ചു. ആദ്യത്തെ ഭാഗവതസപ്താഹം നടത്തിയതു് വ്യാസാത്മജൻതന്നെയാണു്. അവിടെ പരീക്ഷിത്തിനു് ആയുസ്സു് ഏഴു നാളേ ഉണ്ടായിരുന്നുള്ളൂ. അതിനാൽ ഭാഗവതയജ്ഞം ഏഴു നാളേ ഉണ്ടായുള്ളൂ. അപ്പോൾ ആയുസ്സിന്റെ കാര്യത്തിൽ ഒരുറപ്പും ഇല്ലാത്ത നാമെല്ലാം നിരന്തരസപ്താഹം നടത്തിക്കൊണ്ടിരിക്കണം. എന്നാൽ മാത്രമേ 'അന്തേ നാരായണസ്മൃതി'യും ജന്മസാഫല്യവും ഉണ്ടാവുകയുള്ളൂ. ഇതാണു പ്രോജ്ഝിതകൈതവമായ ഭാഗവതധർമ്മം.

ഭാഗവതധർമ്മങ്ങൾ ഉപദേശിച്ചുകൊടുക്കണമെന്ന വസുദേവരുടെ ചോദ്യത്തിനുത്തരമായി നാരദമഹർഷി, പണ്ടു നിമിചക്രവർത്തി ഇതേ ചോദ്യം നവയോഗികളോടു ചോദിച്ചുവെന്നും അതിനു കവിയെന്ന യോഗീശ്വരൻ പറഞ്ഞ ഉത്തരമിതാ കേട്ടോളൂ എന്നും പറഞ്ഞ് അവർ തമ്മിലുള്ള സംഭാഷണം പറഞ്ഞുകൊടുക്കുന്നുണ്ട്, ഏകാദശസ്കന്ധത്തിൽ. കവിയുടെ ആദ്യത്തെ വാക്യമിതാണ്:

മന്യേ/കുതശ്ചിദ് ഭയമച്യുതസ്യ
പാദാംബുജോപാസനമത്ര നിത്യം
ഉദ്വിഗ്നബുദ്ധേരസദാത്മഭാവാത്
വിശ്വാത്മനാ യത്ര നിവർത്തതേ ഭീഃ. (ഭാഗ. 11.2.33)

നശ്വരങ്ങളായ ദേഹാദികളെ ആത്മാവാണെന്നു നിനച്ചു നിത്യം നടുങ്ങിക്കൊണ്ടിരിക്കുന്ന മനുഷ്യനു ഭയം നിശ്ശേഷം നീങ്ങാനുള്ള വഴി നിത്യനിരന്തരമായ ഹരിചരണസ്മരണമാണ്. അതു ചെയ്താൽ അടി പതറുകയില്ല, ഇടറിവീഴുകയില്ല എന്നു കവി നമുക്ക് ഉറപ്പു തരുന്നു. ഭാരതത്തിലും വ്യാസൻ ഇതേ നിർണ്ണയത്തിൽത്തന്നെയാണ് എത്തിച്ചേരുന്നതു്.

ആലോഡ്യ സർവ്വശാസ്ത്രാണി വിചാര്യ ച പുനഃ പുനഃ
ഇദമേകം സുനിഷ്പന്നം ധ്യേയോ നാരായണഃ സദാ.

''സകലശാസ്ത്രങ്ങളും വിമർശനം ചെയ്തു വീണ്ടും വീണ്ടും മനനംചെയ്തിട്ട് എനിക്കു ലഭിച്ച സാരസർവ്വസ്വമിതാണ്:'ധ്യേയോ നാരായണഃസദാ.' 'സർവ്വദാ ശ്രീഭഗവാനെ സ്മരിക്കുകയാണു മനുഷ്യന്റെ കർത്തവ്യം.'' എന്ന്. വ്യാസൻ വീണ്ടും അരുളുന്നു, ഭാരതത്തിൽ:

വേദേ രാമായണേ പുണ്യേ ഭാരതേ ഭരതർഷഭ
ആദൗ മധ്യേ തഥാ ചാന്തേ ഹരിഃ സർവ്വത്ര ഗീയതേ.

വേദത്തിലും രാമായണത്തിലും ഭാരതത്തിലും ആദ്യന്തം കീർത്തിക്കുന്നതു് ശ്രീഹരിയുടെ മഹിമയാണ്. ഹരികഥാകീർത്തനംകൊണ്ടു മാത്രമേ സർവ്വഭയനിവൃത്തിയുണ്ടാകുകയുള്ളൂ.

'വിശ്വാത്മനാ യത്ര നിവർത്തതേ ഭീഃ.

ലോകസൃഷ്ടിയ്ക്കു് ആജ്ഞപ്തനായ ബ്രഹ്മാവ്, സൃഷ്ടികർമ്മത്തിൽ ഏർപ്പെടുമ്പോൾ കർമ്മബന്ധനം വരാതിരിക്കാൻ ശ്രീഭഗവാന്റെ അനുഗ്രഹം തേടി. ഭഗവാൻ പ്രത്യക്ഷമായി ആത്മജ്ഞാനോപദേശം നല്കി:

അഹമേവാസമേവാഗ്രേ നാന്യദ് യത് സദസത് പരം
പശ്ചാദഹം യദേതച്ച യോ/വശിഷ്യേത സോ/സ്മ്യഹം.
(ഭാഗ. 2. 9. 32.)

ത്രികാലങ്ങളിലും ആത്മാവു മാത്രമേ സത്യമായിട്ടുള്ളൂ എന്ന ബോധത്തോടെ സ്വധർമ്മം ചെയ്താൽ ബന്ധനം ഏർപ്പെടുകയില്ല. ശ്രീഭഗവാന്റെ മായാവിലാസങ്ങളറിയണമെന്നാഗ്രഹിച്ചു വന്നപേക്ഷിച്ച സ്വപുത്രനായ നാരദനു് ബ്രഹ്മാവ് ഈ ആത്മതത്ത്വം ഉപദേശിച്ചു. മനസ്താപാർത്തനായ വ്യാസനു് നാരദനിൽനിന്നും ഇതു ലഭിക്കാനിടയായി. വ്യാസൻ ഈ വേദസാരം സകലർക്കും സുലഭവും സുഗ്രഹവുമാകുന്നതിനുവേണ്ടി ഇതിഹാസപുരാണങ്ങൾ രചിച്ചു. പുരാണതിലകവും നിഗമകല്പതരുവിന്റെ ഫലഭൂതവുമായ ശ്രീമദ്ഭാഗവതം ആത്മാരാമനായ ശ്രീശുകൻ അഭ്യസിച്ചു. താനതു് അഭ്യസിക്കാനുണ്ടായ കാരണം ശുകമഹർഷി തന്നെ ഭാഗവതത്തിൽ പറയുന്നുണ്ട്:

പരിനിഷ്ഠിതോ/പി നൈർഗ്ഗുണ്യ ഉത്തമശ്ലോകലീലയാ
ഗൃഹീതചേതാ രാജർഷേ ആഖ്യാനം യദധീതവാൻ.
(ഭാഗ. 2. 1. 9.)

'വിധിനിഷേധങ്ങൾക്കു' അതീതന്മാരായ മാമുനിമാർ പോലും ഹരികഥാകീർത്തനത്തിൽ ആനന്ദം കൊള്ളുന്നു. ബ്രഹ്മസമ്മിതമായ ഈ ഭാഗവതം ഞാൻ അച്ഛന്റെയടുക്കൽനിന്നും അഭ്യസിച്ചു. നിർഗ്ഗുണബ്രഹ്മനിഷ്ഠനെങ്കിലും പുരുഷോത്തമന്റെ മഹിമാതിശയത്താൽ ആകൃഷ്ടനായിട്ടാണ് ഞാനിതഭ്യസിച്ചതു്.

മരണാർത്തനായി പ്രായോപവേശം അനുഷ്ഠിച്ച പരീക്ഷിത്തിനു് ശ്രീശുകൻ ഈ ഹരികഥാമൃതം നല്കി. കലികാലാരംഭത്തിൽ ശൗനകാദിമഹർഷിമാർ കലിബാധ ഏല്ക്കാതിരിക്കാനായി നൈമിശാരണ്യത്തിൽ ഒരു ദീർഘസത്രം നടത്തി. തദവസരത്തിൽ ഒഴിവു കിട്ടുന്ന സമയമെല്ലാം അവർ ഹരികഥ കേൾക്കുന്നതിൽ വിനിയോഗിച്ചു. രോമഹർഷണപുത്രനും ഉഗ്രശ്രവസ്സെന്നു പ്രസിദ്ധനുമായ സൂതനാണു ശൗനകാദികൾക്കു് ഭാഗവതം പറഞ്ഞുകൊടുക്കുന്നതു്. ശ്രീശുകൻ പരീക്ഷിത്തിനു ഭാഗവതം ഉപദേശിക്കുന്ന അവസരത്തിൽ ഉഗ്രശ്രവസ്സ് അവിടെ സന്നിഹിതനായിരുന്നു.

അഹം ചാധ്യഗമം തത്ര നിവിഷ്ടസ്തദനുഗ്രഹാത്
സോഽഹം വഃ ശ്രാവയിഷ്യാമി യഥാധീതം യഥാമതി.
(ഭാഗ. 1. 3. 45)

'സകല ലോകമംഗളത്തിനായി വ്യാസമാമുനി ബ്രഹ്മസമ്മിതമായ ഉത്തമശ്ലോകചരിതം രചിച്ചു; ആയതു് ആത്മജ്ഞാനിയായ മകനെ, ശ്രീശുകനെ, പഠിപ്പിച്ചു. ഗംഗാതീരത്തിൽ പ്രായോപവേശം ചെയ്തു വാണ പരീക്ഷിത്തിനു് ഈ ഭാഗവതാമൃതം ശ്രീശുകൻ നല്കി. തദവസരത്തിൽ അവിടെ സന്നിഹിതനായിരുന്ന എനിക്കു ശ്രീശുകന്റെ അനുഗ്രഹത്താൽ ഇതു കേൾക്കാൻ ഭാഗ്യമുണ്ടായി. ഞാനിതു് ആവും പോലെ നിങ്ങളോടു് പറയാം.'

ഭാഗവതലാഭത്താൽ ബ്രഹ്മാവു കർമ്മമുക്തനായി; വ്യാസൻ മനസ്താപമുക്തനായി; പരീക്ഷിത് മരണഭയമുക്തനായി; ശൗനകാദികൾ കലിബാധാമുക്തരായി. നാരദൻ ലോകത്തെ ഭഗവാന്റെ ലീലാവിലാസമായി കണ്ടു കൊണ്ടു് ആനന്ദത്തിലാറാടി സഞ്ചരിയ്ക്കുന്നു. ശ്രീശുകൻ സച്ചിദാനന്ദനിമഗ്നനായി. കർമ്മബദ്ധരും വ്യഥിതമാനസരും മരണാർത്തരുമായ നമുക്കേവക്കും അവയിൽനിന്നു മോചനം നേടാനും ആനന്ദം അനുഭവിക്കാനും ഉള്ള മാർഗ്ഗം ഭാഗവതസേവയാണു്. അതുതന്നെ സത്സംഗം; അതുതന്നെ സ്വധർമ്മം.

നിഗമകല്പതരോർഗളിതം ഫലം
ശുകമുഖാദമൃതദ്രവസംയുതം
പിബത ഭാഗവതം രസമാലയം
മുഹുരഹോ രസികാ ഭുവി ഭാവുകാഃ.
(ഭാഗ. 1. 1. 3.)

---

# ജീവാത്മാവും പരമാത്മാവും

വേദാന്തതത്ത്വം മുഴുവൻ ഈ കഥയിലുണ്ടു്; പൊൻചിറകുള്ള രണ്ടു പക്ഷികൾ ഒരേ മരത്തിലിരിക്കുന്നു. മുകളിലിരിക്കുന്നതു ശാന്തം, ഗംഭീരം, ആത്മമഹിമയിൽ ആമഗ്നം! അടിയിലത്തേതു ചപലം, മരത്തിലെ കനികൾ തിന്നുന്നു; ഒരിക്കൽ മധുരമുള്ളതു്, ഒരിക്കൽ കയ്പുള്ളതു്. ഒരിക്കലതു വല്ലാതെ കയ്പുള്ള ഒരു പഴം തിന്നു; എന്നിട്ടൊന്നു നിന്നു; മുകളിലിരിക്കുന്ന ഗംഭീരന്റെ നേരെ ഒന്നു നോക്കി. എന്നാൽ വേഗം അതിനെ മറന്നു, പണ്ടേപ്പോലെ മരത്തിലെ പഴങ്ങൾ തിന്നുകയായി. പിന്നെയുമൊരു കയ്പൻകനി തിന്നു. ഇത്തവണ കുറച്ചു കൊമ്പുകൾ ചാടി മുകളിലത്തെ പക്ഷിയോടു് അടുത്തെത്തി. ഇങ്ങനെ പല തവണ നടന്നു; എന്നിട്ടൊടുവിൽ, താഴത്തെ പക്ഷി മുകളിലത്തേതു് ഇരിക്കുന്നിടത്തെത്തി, താൻ ഇല്ലാതെയുമായി. ഒരിക്കലും രണ്ടു പക്ഷികളുണ്ടായിരുന്നില്ലെന്നു് അതു പെട്ടെന്നറിഞ്ഞു. മറിച്ചു്, താൻ എക്കാലവും ആ മേലെപക്ഷി, ശാന്തവുംഗംഭീരവും സ്വമഹിമമഗ്നവും ആയിരുന്നെന്നു കണ്ടു.

വിവേകാനന്ദസാഹിത്യസർവ്വസ്വം VI. 400.

ദ്വാ സുപർണ്ണാ സയുജാ സഖായാ സമാനം വൃക്ഷം പരിഷസ്വജാതേ
തയോരന്യഃ പിപ്പലം സ്വാദ്വത്തി അനശ്നന്നന്യോ അഭിചാകശീതി.

മുണ്ഡകോപനിഷത്തു് 3. 1. 1–3.



The Vivekananda Rock Memorial off Kanyakumari at the confluence of three seas.



Vivekananda Mandapa (*left*) and Sripada Mandapa (*right*)



The bronze statue of Swami Vivekananda (about 8 feet high) installed in the Rock Memorial



President Sri V. V. Giri, Thiru M. Karunanidhi, Chief Minister of Tamil Nadu, and others in front of the statue of Swami Vivekananda




Srimat Swami Vireswaranandaji Maharaj, President Sri V. V. Giri, Chief Minister Thiru M. Karunanidhi and other distinguished guests on the dais.



Srimat Swami Vireswaranandaji Maharaj, President of Sri Ramakrishna Math and Mission, Belur giving benediction. (Sitting left to right: Sri D. N. Sinha, Retired Chief Justice of West Bengal, Dr. V. Raghavan and Sri Eknath Ranade.)

# കന്യാകുമാരിയിലെ വിവേകാനന്ദസ്മാരകം

## ശ്രീമദ് വീരേശ്വരാനന്ദസ്വാമികൾ

[വിശ്വവിഖ്യാതനായ സ്വാമി വിവേകാനന്ദൻ പരിവ്രാജകനായി സഞ്ചരിക്കുന്ന കാലത്തു്, ഭാരതത്തിൻെറ പാദതലമായ കന്യാകുമാരിയിൽ, കന്യാകുമാരീക്ഷേത്രത്തിനു് അഭിമുഖം, അലയാഴിയിൽ തലയുയർത്തിനില്ക്കുന്ന ശിലാതലത്തിൽ ധ്യാനത്തിലിരുന്നുകൊണ്ടു്, ഭാരതത്തിൻെറ പൂർവ്വകാലമഹിമയെയും ഇദാനീന്തനദുരവസ്ഥയെയും ശോഭനഭാവിക്കുവേണ്ടിയുള്ള പരിപാടിയെയും കുറിച്ചു് ഗാഢമായി ആലോചിച്ചു. 'ഭാരതത്തിൻെറ പ്രാന്തശിലയിൽ ഇരുന്നുകൊണ്ടു് ഞാനൊരു പദ്ധതി കണ്ടെത്തി.' ആ പദ്ധതിയുടെ ആവിഷ്കരണമാണു് മനുഷ്യൻെറ സർവ്വതോമുഖമായ, കായികവും മാനസികവും ആദ്ധ്യാത്മികവുമായ, ഉന്നമനത്തിനുവേണ്ടി പ്രവർത്തിച്ചുവരുന്ന രാമകൃഷ്ണസംഘവും സോദരസംഘടനകളും. ദേവിയുടെ പാദംകൊണ്ടു് പണ്ടേ പരിപൂതവും സ്വാമിജിയുടെ തപസ്സുകൊണ്ടു് ഉത്തേജിതവുമായ ആ ശിലാതലത്തിൽ ഇപ്പോൾ അതിമനോഹരമായ ഒരു സ്മാരകസൗധം ഉന്നതശീർഷമായി നിലകൊള്ളുന്നു. സൗധത്തിനുള്ളിൽ കാഷായോഷ്ണീഷധരനും ഉത്തരീയാവൃതനും ആയ വിവേകാനന്ദമൂർത്തി വിശാലനേത്രത്തോടെ, വീരഭാവത്തോടെ, ഭാരതത്തെ, പോരാ, സമസ്തവിശ്വത്തെ സ്വകടാക്ഷത്താൽ ഉത്തേജിതവും ഉദ്ബുദ്ധവുമാക്കിക്കൊണ്ടു് നിലകൊള്ളുന്നു. 1970-സെപ്തംബർ രണ്ടാം തീയതി, സ്വാമിജിയുടെ വിശ്വവിഖ്യാതമായ ഷിക്കാഗോ പ്രസംഗത്തിൻെറ 77-ാം വാർഷികദിനത്തിലാണു് ആ സ്മാരകം ഉദ്ഘാടനം ചെയ്യപ്പെട്ടതു്. ശ്രീരാമകൃഷ്ണമിഷൻെറ അദ്ധ്യക്ഷൻ പൂജ്യപാദനായ ശ്രീമദ് വീരേശ്വരാനന്ദസ്വാമികൾ തത്സംബന്ധമായ സമ്മേളനത്തിൽ ആശംസാപ്രസംഗം നടത്തി. രാഷ്ട്രപതി ശ്രീ വി. വി. ഗിരി സ്മാരകം ഉദ്ഘാടനം ചെയ്തു; തമിഴ്നാടു മുഖ്യമന്ത്രി ശ്രീ കരുണാനിധി സമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചു. അനേകായിരം സദസ്യർ ഉച്ചവെയിൽപോലും വകവെയ്ക്കാതെ സശ്രദ്ധം സമ്മേളനത്തിൽ പങ്കുകൊണ്ടു. കഴിഞ്ഞ ഒരു ദശാബ്ദത്തിൽ ആശൈലഹിമാചലം ഭാരതത്തെ കൂട്ടിയിണക്കുകയും ഭാരതീയാദർശങ്ങൾക്കു് നവജീവൻ നല്കുകയും ചെയ്ത ഏകസംഭവം ഇതാണെന്നു തോന്നുന്നു. ഈ സ്മാരകം ആചന്ദ്രതാരം മാനവരാശിക്കു് ദീപസ്തംഭമായി വിരാജിക്കുമെന്നു വിശ്വസിക്കാം, ആശിക്കാം.]

രാഷ്ട്രപതിജി, സമ്മാന്യനായ മുഖ്യമന്ത്രി, സ്മാരകസംഘാംഗങ്ങളേ, സുഹൃത്തുക്കളേ,

കന്യാകുമാരീദേവിയുടെ പാദാന്തികത്തിൽ, ആ ദേവി കനിവാർന്നു നമ്മുടെയും ലോകത്തിൻെറയും നന്മയ്ക്കായി നമുക്കു നൽകിയനുഗ്രഹിച്ച വിശിഷ്ടരും വിശ്രുതരുമായ സ്വസന്താനങ്ങളിൽ ഒരുവൻെറ സ്മരണയുടെ സമർഹണത്തിനായി നടത്തുന്ന പാവനവും ശ്രദ്ധേയവുമായ ഈ സമ്മേളനത്തിൽ ഭാഗഭാക്കാകാൻ സാധിക്കുന്നതു് ഒരു മഹാഭാഗ്യമായി ഞാൻ കരുതുന്നു. ഇന്നിവിടെ സമാഗതരായിരിക്കുന്ന നമ്മിലും, അടുത്തുനിന്നോ അകലെനിന്നോ നമ്മെ നിരീക്ഷിച്ചുകൊണ്ടിരിക്കുന്ന പരസഹസ്രം ജനങ്ങളിലും ഈ സമ്മേളനത്തിൻെറ സംഘാടകരിലും ദിവ്യജനനിയുടെ അനുഗ്രഹവർഷം ഉണ്ടാകുമാറാകട്ടെ.

ആ ശിലാതലത്തിൽ സ്വാമി വിവേകാനന്ദൻ ധ്യാനമഗ്നനായപ്പോൾ അദ്ദേഹത്തിൻെറ മനസ്സിൽ തിങ്ങിനിറഞ്ഞ അനർഘചിന്തകളിൽ ചിലതു് ഇവിടെ അനുസ്മരിക്കുന്നതു് അപ്രസക്തമാവുകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. സ്വാമിജി ഇവിടെയെത്തി, അമ്പലത്തിൽ ദേവിയെ ആരാധിച്ചു. അനന്തരം ഗാഢധ്യാനത്തിനായി ആ ഏകാന്തശിലാഖണ്ഡത്തിൽ പോകണം എന്നൊരു ആഗ്രഹം അദ്ദേഹത്തെ ആവേശിച്ചു. ഭാരതമാതാവിൻെറ ഈ മഹിതപുത്രന്നായി സമർപ്പിക്കപ്പെട്ടിട്ടുള്ള സ്മാരകമന്ദിരം ഇന്നു നിലകൊള്ളുന്ന ആ ശിലാതലത്തിലേയ്ക്കു് അദ്ദേഹം നീന്തിയെത്തി. ശിലോപരി ആസനസ്ഥനായ അദ്ദേഹം ഗാഢധ്യാനത്തിൽ നിമഗ്നനായി. പരിവ്രജനകാലത്തു് താൻ പരിചയപ്പെട്ട ആരാജഗോപാലം ജനങ്ങളുടെ ജീവിതഗതികളും ഭാരതത്തിൻെറ സുദീർഘ

പൂർവ്വചരിത്രവും ആദർശവും അനുഭൂതിയും അദ്ദേഹം ധ്യാനവിഷയമാക്കി. ജനതയുടെ പ്രാണനും ജീവനും മതമാണെന്നും, രാജ്യത്തിന്റെ ആകമാനമുള്ള ഉജ്ജീവനം മതത്തിൽക്കൂടിയായിരിക്കുമെന്നും അദ്ദേഹം കണ്ടു. വർഗ്ഗം, ഭാഷ, ആചാരങ്ങൾ എന്നിവയെ അടിസ്ഥാനപ്പെടുത്തിയുള്ള അനേകം വൈവിദ്ധ്യങ്ങളുടെ നടുക്കും സാംസ്കാരികവും ആദ്ധ്യാത്മികവുമായ വീക്ഷണത്തിൽ ഒരു ഐക്യബോധം ഉണ്ടു് എന്നും ഈ ഐക്യബോധമാണു് ജനങ്ങളെ ഒരു ജനതയായി കൂട്ടിയിണക്കുന്ന പരസ്പരബന്ധമെന്നും സ്വാമിജി കണ്ടു.

ആദ്ധ്യാത്മികാദർശത്തിന്റെ മഹത്ത്വവും അതിനു ജനതയുടെ മേലുള്ള സ്വാധീനവും സ്വാമിജി കണ്ടുവെങ്കിലും ഭാരതമെങ്ങുമുള്ള ജനസാമാന്യത്തിന്റെ ദീനസ്ഥിതിയേയും അവരുടെ ദാരിദ്ര്യത്തെയും അജ്ഞതയെയും അദ്ദേഹത്തിനു് വിസ്മരിക്കാനായില്ല. അനേകശതാബ്ദക്കാലമായി അവർ മതത്തിന്റെ പേരിൽ കുടിലമതികളാൽ മർദ്ദിക്കപ്പെട്ടുപോന്നു. ഉന്നതജാതീയർ സാമാന്യജനങ്ങളെ അവഗണിച്ചു, ഹിന്ദുമതത്തിലെ ബഹുഭൂരിപക്ഷം പേർക്കും ആ മതംകൊണ്ടുള്ള പ്രയോജനം നിഷേധിക്കപ്പെട്ടു; ഫലമോ, ദേശീയാധഃപതനവും. ഭാരതം വീണ്ടും ഉയരണമെങ്കിൽ ജനതയുടെ ഭൗതികസ്ഥിതി അഭിവൃദ്ധിപ്പെടുത്തണമെന്നും അവർക്കു് വിദ്യാഭ്യാസം നല്കണമെന്നും സ്വാമിജി തെളിഞ്ഞു കണ്ടു.

ഭാരതത്തിന്റെ അധോഗതിയുടെ കാരണങ്ങളിലൊന്നു് അവർ ലോകത്തിലെ ഇതര ജനതകളിൽനിന്നും ഒഴിഞ്ഞുമാറി നിലകൊള്ളുകയും മറ്റുള്ളവരുമായി ഇടപഴകാൻ കൂട്ടാക്കാതിരിക്കുകയും സ്വസമ്പത്തായ ജീവദായക സത്യങ്ങൾ അന്യർക്കു പകർന്നുകൊടുക്കാതിരിക്കുകയും ചെയ്തതാണു്. സത്യസംവിഭാഗം നടത്തിയിരുന്ന പുരാതനകാലങ്ങളിൽ ഭാരതം മഹനീയയായിരുന്നു; എന്നാൽ സങ്കുചിതവീക്ഷണം വളർത്താൻ തുടങ്ങിയ നാൾമുതൽ അവളുടെ ദുർദ്ദശ ആരംഭിച്ചു. വേദാന്തതത്ത്വങ്ങളുടെ വിപുലവിതരണം കൊണ്ടു് ഭാരതത്തിനും ഇതര ദേശങ്ങൾക്കും വമ്പിച്ച നേട്ടങ്ങൾ ഉണ്ടാകും. ഭാരതത്തിന്റെ ആദ്ധ്യാത്മികതയും പാശ്ചാത്യരുടെ ഭൗതികശാസ്ത്രവും സാങ്കേതികവിജ്ഞാനവും സംയോജിപ്പിച്ചുകൊണ്ടുള്ള ഒരു നാഗരികതയെ – സമ്പൂർണ്ണനാഗരികത എന്നാണു് സ്വാമിജി അതിനെ നിർദ്ദേശിച്ചതു് – അദ്ദേഹം വിഭാവനം ചെയ്തു. മാനവരാശി അതിനു കാത്തുകൊണ്ടിരിക്കുകയാണു്. ഈ ആശയം മനസ്സിൽ വെച്ചുകൊണ്ടു് അദ്ദേഹം പാശ്ചാത്യദേശത്തേയ്ക്കു പോകാൻ ആലോചിച്ചു.

ആ പാറപ്പുറത്തിരുന്നു സ്വാമിജി ചെയ്ത ധ്യാനത്തിന്റെ ഉൾക്കാമ്പു് ഇതായിരുന്നു. ധ്യാനത്തിൽനിന്നും അദ്ദേഹത്തിനു് സ്വജീവിതകൃത്യത്തെക്കുറിച്ചു് വ്യക്തമായ ഒരു ബോധം ഉണ്ടായി. അതു് ഭാരതത്തിനു് ദേശീയപുനരുജ്ജീവനത്തിനുള്ള ഒരു സന്ദേശമായിരുന്നു; പാശ്ചാത്യലോകത്തിനു് മാനവരാശിയെ ആകമാനം പുതുതായി വാർത്തെടുക്കാനുള്ള ഒരാഹ്വാനവും.

അതിനാൽ ഈ ശിലാതലം ഭാരതീയർക്കു് ചരിത്രപ്രധാനമായ ഒരു സ്ഥാനമാണു്. അതുകൊണ്ടു്, മഹാനായ ഈ ഭാരതപുത്രനു് ഒരു സ്മാരകമന്ദിരം അവിടെ ഉയർന്നുവരികയെന്നുള്ളതു് സർവ്വഥാ അനുരൂപമാണു്.

ഈ മഹത്തായ കൃത്യം സാധിച്ചതിൽ ശ്രീ ഏകനാഥറാനഡെയോടും ഈ സദുദ്യമത്തിൽ അദ്ദേഹത്തോടു സഹകരിച്ച സുഹൃത്തുക്കളോടും സഹപ്രവർത്തകരോടും ജനതയാകെ കൃതജ്ഞതാബദ്ധമാകുന്നു. ജഗദീശ്വരിയുടെ അനുഗ്രഹവർഷം അവരിലേവരിലും പൊഴിയുമാറാകട്ടെ. സ്വാമി വിവേകാനന്ദൻ സമസ്തലോകത്തിനും വേണ്ടി സമ്പാദിച്ചുവെച്ചിട്ടുള്ള മഹത്തായ സന്ദേശത്തിന്റെ വിശാലവിതരണത്തിനു് ഈ സ്ഥാപനം ദേവിയുടെ കാരുണ്യത്താൽ ഒരു സജീവസ്ഥാനമായിത്തീരുമാറാകട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

# സംസ്കാരത്തിൻെറ ചുമടുകളും ചുമതലകളും

ശ്രീ വിമലാനന്ദസ്വാമികൾ

മാനവവർഗ്ഗത്തിൻെറ വികാസത്തെപ്പററി പഠിക്കുമ്പോൾ ആദ്യംതന്നെ നാം പാശ്ചാത്യ ഭാഷകളിലുള്ള പുസ്തകങ്ങളിൽ പരിചയപ്പെടുന്നതു് 'കൾചർ' എന്നും 'സിവിലിസേഷൻ' എന്നും രണ്ടു പദങ്ങളാണു്. നമ്മുടെ പാരമ്പര്യത്തിൽ ഇവയോടു കുറെ അധികം അർത്ഥസാമ്യമുള്ള രണ്ടു ശബ്ദങ്ങൾ കലയും ശില്പവുമാണു്. പാശ്ചാത്യപദങ്ങളുടെ പൊരുൾ മുഴവൻ ഈടാക്കുവാൻ വേണ്ടി 'സംസ്കാര'മെന്നും 'നാഗരികത' എന്നും രണ്ടു പദങ്ങൾ യഥാക്രമം കൾചർ, സിവിലിസേഷൻ എന്നീ പദങ്ങളുടെ തർജ്ജിമയായി ഉപയോഗിക്കുന്നു. ഇതു് എത്രകണ്ടു സഫലമായി എന്നു നിർണ്ണയിക്കാൻ എളുപ്പമല്ല. സംസ്കാരശബ്ദം സംസ്കൃതത്തിൽ നല്ല മാററും വിലയുമുള്ള ഒരു നാണയമാണു്. അന്യഭാഷകൾവഴി ലഭിച്ചിട്ടുള്ള അർത്ഥവിശേഷങ്ങൾ ചുമന്നു ബുദ്ധിയുടെ പടിക്കൽ എത്തിക്കേണ്ട ഭാരം സ്വന്തം അർത്ഥപ്രദേശത്തിൽ ആഭിജാത്യമുള്ള പല സംസ്കൃതപദങ്ങൾക്കും നേരിട്ടിട്ടുണ്ടു്. സേവനക്കാരനു് ഇന്നതേ പററുകയുള്ളു എന്നു നിർബ്ബന്ധമുണ്ടെങ്കിൽ പഴയ വേലയും ചിലപ്പോൾ കൈവിടേണ്ടതായി വരുമല്ലോ. മരത്തിനു പഴയ ഇല കൊഴിഞ്ഞു പുതിയ തളിരു വരുന്നതുപോലെ ഭാഷകൾക്കു പഴയ പദങ്ങൾ മറഞ്ഞു പുതിയ പദങ്ങൾ വന്നു നിരക്കുന്നതും, പദങ്ങൾക്കു പഴയ അർത്ഥങ്ങൾ മറന്നു പുതിയ അർത്ഥങ്ങൾ ചുമക്കേണ്ടതായി വരുന്നതും, സ്വാഭാവികമാണു്. സംസ്കാരശബ്ദം മുൻപു് എന്തെല്ലാം വാച്യങ്ങൾക്കു വഹിത്രമായിരുന്നു എന്നും, ഈ കാലത്തിൽ കൾചറിൻെറ പ്രതിനിധിയായി എന്തെല്ലാം പൊരുളാണു് അറിവിൻെറ അങ്ങാടിയിൽ എത്തിക്കുന്നതെന്നും ഉള്ള വിചാരം ഇപ്പോൾ നമുക്കു സപ്രയോജനമാണെന്നു വിചാരിക്കുന്നു.

കലപ്പമുതൽ കപ്പൽവരെ സർവ്വവും നാഗരികതയുടെ ഫലമാണു്, കൊടിയാണു്, എന്നു വിദ്യാർത്ഥികൾ പറഞ്ഞുതരും. നാഗരികത സാധിച്ചിട്ടുള്ള കണ്ടുപിടിത്തങ്ങളും,നിർമ്മിച്ചിട്ടുള്ള ഉപകരണങ്ങളും, അറിഞ്ഞിട്ടുള്ള മിക്കവാറും എല്ലാ രോഗങ്ങൾക്കും അതിവിപുലമായ തോതിൽ പ്രതിവിധികളും, അശോകനും അലക്സാണ്ടർക്കും സ്വപ്നം കാണാൻകൂടി കഴിഞ്ഞിട്ടില്ലാത്ത ഭോഗ്യസാമഗ്രികളും, ഭൂഗോളത്തിലെ എല്ലാ പട്ടണങ്ങളിലും നിരത്തിയിട്ടുണ്ടു്. ഈ വസ്തുത ആബാലഗോപാലം ബോധ്യമുണ്ടു്. മനുഷ്യവർഗ്ഗത്തെ മുഴുവൻതന്നെ ഒരു മണിക്കൂറിനുള്ളിൽ മൂന്നു പ്രാവശ്യം നശിപ്പിക്കാനുംമാത്രം ജീവസംഹാരകമഹാശസ്ത്രാസ്ത്രങ്ങളും നാഗരികത സമ്പാദിച്ചുതന്നിട്ടുണ്ടെന്നു പത്രപംക്തികൾ സ്വകാര്യമായി വെളിപ്പെടുത്തുകയും ചെയ്യുന്നു. ഇങ്ങനെ നാഗരികതയുടെ അത്ഭുതവിലാസങ്ങൾ ആശാസ്പദമാണു്, അത്ഭുതാവഹമാണു്, ആനന്ദകരമാണു്, മർമ്മവിദാരകവുമാണു്. ഈ വിധമുള്ള നാഗരികത സംസ്കാരത്തിൻെറ (കൾചർ) സ്ഥൂലരൂപമാണെന്നു പാശ്ചാത്യ ഗ്രന്ഥങ്ങളിൽ അവിടത്തേ സമാജശാസ്ത്രനിപുണന്മാർ നിഗമനം ചെയ്യുന്നു: വിത്തു വിതച്ചു വളമിട്ടു നാഗരികതയെ വളർത്തുന്നതു സംസ്കാരമാണു്; സംസ്കാരത്തിനു് പ്രേരണയും സാമഗ്രിയും കൊടുക്കുന്നതു നാഗരികതയുമാണു്. ഇതാണു കൾചറിൻെറയും സിവിലിസേഷൻെറയും സംബന്ധം. സംസ്കാരം ബുദ്ധിയുടെയും മനസ്സിൻെറയും കഴിവുകളെയും, നാഗരികത ബാഹ്യവസ്തുക്കളിൽ അവ വരുത്തുന്ന പരിണാമത്തേയും പ്രാധാന്യേന വിവക്ഷിക്കുന്നു. ഒന്നു മറെറാന്നിനു നാന്തരീയകമാണു്. അതുകൊണ്ടു് പലപ്പോഴും 'കൾചർ' രണ്ടിനേയും കുറിക്കുന്നതായും കാണുവാൻ കഴിയും. ഈ അഭ്യാസപ്രകാരം കൾചറിൻെറ പ്രതിനിധിയായ 'സംസ്കാര'പദവും ഇക്കാലത്തു് രണ്ടിനെയും ഉൾപ്പെടുത്തി പ്രയോഗിക്കപ്പെടുന്നു. ഇത്ര വളരെ അർത്ഥവ്യാപ്തിയോടുകൂടി പ്രയോഗിക്കുന്ന സംസ്കാര

ശബ്ദം സാമാന്യമായി മനുഷ്യന്റെ ചിന്താധാരയിലും ക്രിയാപദ്ധതികളിലും ഫലസിദ്ധിക്കുവേണ്ടി ഇച്ഛാപൂർവ്വം വരുത്തുന്ന സർവ്വവിധ പരിണാമങ്ങളേയും അർത്ഥമാക്കി ഉൾക്കൊള്ളുന്നു. ബുദ്ധികൗശലവും കരകൗശലവും, വിജ്ഞാനവും സാഹിത്യവും, കലകളും, കളികളും, ചരിത്രവും നീതിന്യായവും, ഭരണവും വ്യാപാരവും, അറിവും വിനോദവും, പ്രാതികൂല്യനിവാരണവും ആനുകൂല്യസമ്പാദനവും എല്ലാം സംസ്കാരത്തിനുവേണ്ടി ഉണ്ടായി സംസ്കാരത്തിൽ നിലനില്ക്കുന്നു. സംസ്കാരത്തെപ്പററിയുള്ള ഒരു പഠനം മനോവിനോദത്തിനൊ രാശിയിൽ നിന്നു നീങ്ങാത്ത സത്യാന്വേഷണത്തിനോ വേണ്ടി മാത്രമല്ല, ജനതയുടെ ഭാവിഭദ്രതയ്ക്കു വേണ്ട കരുതലുകൾ തരുന്നതിനും ആവശ്യം തന്നെ.

പാശ്ചാത്യചിന്താഗതിയിൽ വികാരശബളമല്ലാതെ സ്വരൂപംമാത്രം അഭിവ്യക്തമാക്കുന്നതിന്ന് സാമാന്യരൂപത്തിൽ, സമാജശാസ്ത്രവിദഗ്ദ്ധന്മാർ സംസ്കാരപദം ഉപയോഗിക്കുന്നു. നായാട്ടും വലയും ആയുധവുമായി ആഹാരം തേടിയ സംസ്കാരവും, പരസ്പരസഹായവും സർവ്വജനമൈത്രിയും അന്യോന്യഹിതൈഷിത്വവുംമൂലം വിശ്രമംഗളം തേടണമെന്നു വിചാരിക്കുന്ന സംസ്കാരവും, രണ്ടും 'സംസ്കാരം' തന്നെ. കൾച്ചർ എന്ന ശബ്ദം രണ്ടും വചിക്കും. വ്യാസനും ഹോമറും പ്ലാറേറാവും ക്രിസ്തുവും യാജ്ഞവല്ക്യനും തിരുവള്ളുവരും പഠിപ്പിച്ച സംസ്കാരവും, ദിനപത്രങ്ങളും വിനോദത്താവളങ്ങളും ഇന്നു പ്രഖ്യാപിക്കുന്ന സംസ്കാരവും സംസ്കാരംതന്നെ. വെള്ളമെല്ലാം വെള്ളമാണെങ്കിലും 'കുറച്ചു നല്ലവെള്ളം കുടിക്കാൻ തരു' എന്നു പറയാത്തവരില്ല. കുറച്ചു നല്ല സംസ്കാരം തരു എന്നു പറയുന്നവരും ലോകത്തിൽ എവിടെയും കാണാതിരിക്കുകയില്ല. ഇപ്പോൾ നാം ഒരു ദുർഘടഘട്ടത്തിലെത്തി; ആപേക്ഷികവും കല്പിതവുമായ നന്മയും തിന്മയും വോട്ടുകൊണ്ടോ തോക്കുകൊണ്ടോ മാത്രമേ നിർണ്ണയിക്കുക സാധ്യമാകൂ എന്ന അവസ്ഥയിൽ തൂഷ്ണീംഭാവമേ ഗതിയുള്ളു. ഇതു രാജ്യഭേദമില്ലാതെ സമ്പൂർണ്ണമാനവജാതിയെ സംബന്ധിക്കുന്നതാണ്. അതുകൊണ്ടു് സവിശേഷതയോടുകൂടിയുള്ള ഹേയോപാദേയങ്ങളെ നിർണ്ണയിക്കുന്ന അർത്ഥത്തിലും സംസ്കാരപദം പാശ്ചാത്യഭാഷകളിലും ഉപയോഗിക്കാറുണ്ട്. പ്രാചീനഭാരതത്തിൽ മൂല്യനിർണ്ണായകമായ പ്രയോഗം സംസ്കാരപദത്തിന്ന്, ചില പാരിഭാഷികമായ അർത്ഥങ്ങൾ നീക്കി, സ്ഥൂലമായിരുന്നു. ഒരു സംഘടിതജനസമൂഹത്തിന്റെ അറിവിലും പ്രവൃത്തികളിലും ശ്രേയസ്കരമായ പ്രവണതകളും പ്രചോദനങ്ങളും, സഹകരണവും പരമ്പരയും വഴിയായി അഭിവൃദ്ധിപ്പെടുത്തുന്നതിന്നു സഹായിക്കുന്ന തഴക്കവഴക്കങ്ങൾ സവിശേഷസംസ്കാരമാണ്. ദേശകാലഭേദംകൊണ്ടു മാറിമറിഞ്ഞു കീഴ്മേലാകാത്ത കുറെ സ്ഥായിയായ വാസനകളെയും രുചികളേയും ആസ്പദമാക്കിയേ ഇതു സാധ്യമാകയുള്ളു. അപ്രകാരമുള്ള രുചികളെ പോഷിപ്പിക്കുകയാണ് സന്മാർഗികസാഹിത്യവും മതപരമ്പരയിലെ നിർദോഷമായ ആചാരങ്ങളും നിർവ്വഹിക്കുന്നതു്. ചിലർ ഇതു സംസ്കാരത്തിന്റെ കാതലാണെന്നു കരുതുന്നു. സാമാന്യരൂപമായ ചർച്ചയിൽനിന്നു സവിശേഷതകളിലേയ്ക്കു കടക്കുമ്പോൾ സംസ്കാരത്തിന്ന് ഉത്കർഷാപകർഷം നിർണ്ണയിക്കാതെ തരമില്ല. അപ്പോൾ ലക്ഷ്യത്തിൽ ഭേദവും വൈരുദ്ധ്യവും ഉളവാകുന്നു. ബാഹ്യമായ ഐകരൂപ്യത്തിന്നുവേണ്ടി സ്വാഭാവികമൂല്യങ്ങളെ നിരസിക്കുന്നപക്ഷം ബാഹ്യമായ ഐകരൂപ്യംതന്നെ പ്രതിക്ഷണം അടിക്കടി പുതുക്കേണ്ടതായി വരുന്നതാണ്.

ഏകാകിയായി മനുഷ്യനു സാധിക്കാവുന്ന കാര്യങ്ങൾ വളരെ ചുരുക്കമാണ്. ചെയ്ത പ്രവൃത്തിയുടെ ആവർത്തനവും, ഉപകരിക്കുന്നവരുടെ സഹകരണവും, ചെയ്യുന്ന പ്രകാരത്തിൽ നിയമിതതയും കൂടാതെ കർത്തവ്യപരിശീലനവും കാര്യസിദ്ധിയുമുളവാകയില്ല. സംസ്കാരത്തിന്നു നിയമം ആവശ്യം; സംസ്കാരമില്ലാതെ നിയമവും സാദ്ധ്യമല്ല. ഈ വഴിയിൽകൂടിയാണ് ഉത്കർഷാപകർഷവിചാരം സംസ്കാരത്തിലേയ്ക്കു കടക്കുന്നതു്. ഉള്ളതും നടന്നതും വിളിച്ചു പറയാനുള്ള സ്വാതന്ത്ര്യം ജന്മസിദ്ധമല്ലേ? ഇല്ലാത്തതും നടക്കാത്തതും കെട്ടിച്ചമയ്ക്കാൻ കുറേപേർക്കു സ്വാതന്ത്ര്യമുണ്ടെങ്കിൽ എന്തുകൊണ്ടു കുറേപേർ ഒളിക്കുന്ന സത്യം മററു ചിലർക്കു

മൈതാനയോഗത്തിൽ വിളിച്ചു കാണിച്ചുകൂടാ? സത്യാന്വേഷണം നരകത്തിലേയ്ക്കു നയിച്ചാലും നിശ്ചയമായി താൻ അവിടെ പോകും, തനിക്കു അവിടേയ്ക്കുള്ള പാസ്പോർട്ട് തടയുവാൻ ഒരു പ്രാണിക്കും അധികാരമില്ല എന്നു സയൻസിൻെറ പൂജാരി ശപഥം ചെയ്യുന്നു. സത്യാന്വേഷണമാണ് സയൻസിൻെറ ഏകലക്ഷ്യം എന്നതു വാസ്തവം; പക്ഷേ അതു സത്യത്തേ തന്നെ കുഴിച്ചുമൂടുന്നതോ ലോകത്തേത്തന്നെ ഇല്ലാതാക്കുന്നതോ ആകുവാൻ തരമില്ല. ഗവേഷണത്തിലേപ്പെട്ട വൈജ്ഞാനികൻ ഗവേഷണസാമഗ്രി കട്ടും വഞ്ചനമൂലവും ഗവേഷണം പൂർത്തിയാക്കിയാൽ അതു സത്യാന്വേഷണം തന്നെയല്ലേ! ഗ്രഹങ്ങൾ സ്വസ്ഥാനത്തിൽ പ്രബലമായാൽ പോരേ ? തൻെറ പരിധിയിൽ നിരീക്ഷണശാലയ്ക്കുള്ളിലുള്ള സത്യമേ തൻെറ ചുമതലയിലുള്ളു എന്നു വാദിക്കുമ്പോൾ നേരും നീതിയും ദയയും സത്യവുമെല്ലാം വ്യക്തികൾക്കു വേണ്ടിയാണ്, രാഷ്ട്രങ്ങൾക്കോ ജനതയ്ക്കോ വേണ്ടിയല്ല എന്നു ഖണ്ഡിതമായി പറയുന്ന കുശാഗ്രബുദ്ധികൾ അതോടു യോജിക്കും. അവരുടെ പ്രശ്നമിതാണ്: ഒരുത്തനെ കൊലപ്പെടുത്തിയാൽ തൂക്കുവിധിയോ ജന്മപര്യന്തം ജയിൽവാസമോ കൊടുക്കുന്നു; ലക്ഷക്കണക്കിനു മനുഷ്യരെ വധിപ്പിക്കുന്ന സേനാപതിക്കു ബിരുദാവലിയും ഭൂഷണങ്ങളും ലഭിക്കുന്നു. ഏതു സംസ്കാരമാണ് ഇതു് അപലപിക്കുക ? സംസ്കാരത്തിൻെറ മകുടമൂല്യം നിരുപാധികസ്വാതന്ത്ര്യമാണ് എന്നു ഭൂരിപക്ഷം വോട്ട് അഥവാ വലിയ പുരുഷാരം നിർണ്ണയിക്കുന്നു. മററൊരുവനു നിങ്ങളുടെ സ്വാതന്ത്ര്യം അനിഷ്ടകരമാണെങ്കിൽ ആ സ്വാതന്ത്ര്യം നിങ്ങൾ അവകാശപ്പെടുവാൻ പാടില്ല എന്നു നിയമവിദഗ്ദ്ധൻ രോഗത്തിനു ചികിത്സ വിധിക്കുന്നു. ഈ വിധമുള്ള അസ്വാസ്ഥ്യതകളും പ്രതിവിധികളും പ്രശ്നബീജം വദ്ധിപ്പിക്കുകയല്ലാതെ കുറവാക്കുന്നില്ല. രാത്രി പകലാക്കുന്നതിനും പകൽ രാത്രിയാക്കുന്നതിനും സ്ത്രീയെ പുരുഷനാക്കുന്നതിനും പുരുഷനെ സ്ത്രീയാക്കുന്നതിനും മററും വിരോധിക്കുന്നതു കുസംസ്കാരമല്ലേ? ലക്ഷലക്ഷം ജനങ്ങൾക്കു് ഉപജീവനമാർഗ്ഗവും അല്പനേരത്തേയ്ക്കെങ്കിലും ഉല്ലാസവും സന്തോഷവും നൽകുന്ന ഏതു് ഏർപ്പാടും തടയുവാൻ ആർക്കാണ് സാഹസം ? കുലധർമ്മം നശിക്കുന്നു, സന്മാർഗ്ഗനിഷ്ഠ ലയിക്കുന്നു, ആധിയും വ്യാധിയും ജീവിതം പിളക്കുന്നു, വാദ്ധക്യം യൗവനാപഥ്യങ്ങളെ ഓർത്തു ഹതാശമാകുന്നു, വേണ്ടാത്തതു് എണ്ണമില്ലാതെ വന്നുകൂടുന്നു, ആശിച്ചതും പക്കലുള്ളതും പോകുന്നു, എന്നെല്ലാം പലരും നെടുവീർപ്പിട്ടു് എടുത്തു പറയുന്നു. കഴിഞ്ഞ തലമുറകളേക്കാളെല്ലാം ഏതു മേന്മയിലും നാം മുന്നണിയിലാണെന്നു ശീഘ്രഗാമികളായ പുരോഗാമികൾ സന്തോഷിക്കുന്നു. ഇതാണ് ഇന്നു സംസ്കാരം ചുമക്കുന്ന ചുമടു്. സംസ്കാരത്തിൻെറ ചുമതലകളെപ്പററി ചിലതു വെളിവാക്കുന്നതിനു മുമ്പായി പണ്ടു സംസ്കാരത്തെ സംബന്ധിച്ചു നമ്മുടെ നാട്ടിലുണ്ടായിരുന്ന ധാരണ അല്പം വർണ്ണിക്കേണ്ടതുണ്ടു്.

ഭയപ്പെടുന്ന വസ്തു നാം പരിഹരിക്കാൻ ശ്രമിക്കുന്നു. 'വിസ്തരഭയംകൊണ്ടു നിർത്തുന്നു,' എന്നു പറയുമ്പോൾ ഇനിയും അധികം വാക്യങ്ങൾ ഉച്ചരിക്കുവാനോ എഴുതുവാനോ പോകുന്നില്ല എന്നു മുന്നറിയിപ്പു കൊടുക്കുക മാത്രമാണ്, അല്ലാതെ പാമ്പിനേയോ പുലിയേയോ ഭയപ്പെടുന്നതുപോലെ മനുഷ്യർ 'വിസ്തര'ത്തെ പേടിക്കുന്നില്ല. അനുകൂലമായി കരുതാൻ കഴിയാതെ ഒഴിവാക്കാൻ ആഗ്രഹിക്കുന്നതെല്ലാം ഭയന്നു കഴിഞ്ഞുപോയി എന്നോ ദൂരഭാവിയിലേ സംഭവിക്കുകയുള്ളു എന്നോ വിചാരിക്കുക എപ്പോഴും മനുഷ്യർക്കു് സാധാരണം തന്നെ. ഏകദേശം ആയിരം വർഷമെങ്കിലും പഴക്കമുള്ള ഭാഗവതം 12-ാം സ്കന്ധം രണ്ടാമധ്യായത്തിൽ അക്കാലത്തു പരിഹരിക്കുവാൻ ആഗ്രഹിച്ച കലികല്മഷങ്ങൾ ഭവിഷ്യദൃഷ്ടിയിൽ എഴുതിയതു് ഇന്നു വായിക്കാൻ രസകരമാണ്. ആ ഭാഗം സംക്ഷേപിച്ച തർജ്ജിമ ഈ വിധമാണ്: 'കലിയുഗത്തിൽ പണംമാത്രം കൊണ്ടാണ് ജന്മംകൊണ്ടും ആചാരംകൊണ്ടും ഗുണംകൊണ്ടും സിദ്ധിക്കുന്ന ഉയർച്ച വരുന്നതു്; ധർമ്മവും ന്യായവും ഏതാണ് എന്നു തീരുമാനിക്കുവാൻ പ്രമാണം ബലപ്രയോഗമായിരിക്കും; പരസ്പരവ്യവഹാരത്തിൽ വഞ്ചനയും കപടവും ഉപായമായി സ്വീകരിക്കപ്പെടും; സ്ത്രീത്വവും പുരുഷത്വവും രതിപ്രയോജനം മാത്രമാകും; ദാമ്പത്യത്തിൽ പ്രവേശിക്കുന്നതിനു പരസ്പരാഭിരുചിയല്ലാതെ വേറൊന്നും കണക്കിലെടുക്കുകയില്ല;

ബ്രാഹ്മണത്വം അവകാശപ്പെടുന്നതിന്നു പൂണൂൽ മാത്രം മതിയാകും; ഏതു് ആശ്രമമാണ് ഒരാളിന്റെ തല്ക്കാലജീവിതാവസ്ഥ എന്നു നിർണ്ണയിക്കുവാൻ ബാഹ്യചിഹ്നമല്ലാതെ മറെറാരു മാർഗ്ഗവും ഉണ്ടായിരിക്കുകയില്ല; സ്വീകരിക്കാത്ത താമസമേ വിവാഹം നടക്കുവാൻ ഉണ്ടായിരിക്കുകയുള്ളു.

ദാരിദ്ര്യത്തിന്നു കാരണം പ്രതീക്ഷിച്ച ന്യായം നടക്കായ്കയാണെന്നു കാണും. ആവശ്യമില്ലാതെ ധാരാളം സംസാരിക്കുന്നതു പാണ്ഡിത്യമായി ഗണിക്കപ്പെടും. പണക്കാരനല്ലെങ്കിൽ സത്പുരുഷനല്ല; കാട്ടായത്തിന്നു സമർത്ഥനായാൽ ശ്രേഷ്ഠനായി ഗണിക്കപ്പെടും. തീർത്ഥത്തിന്നു ജലാശയത്തിൽ പോകേണ്ടതില്ല; 'ഡ്രസ്സ്'മാത്രംകൊണ്ടു സ്നാനം തീർന്നു; മുടി വേണ്ട വണ്ണം ധരിച്ചാൽ സൗന്ദര്യമായി; ഉദരംഭരണമേ സാധിക്കേണ്ട പുരുഷാർത്ഥമായി ശേഷിക്കയുള്ളു; സത്യം സ്ഥാപിക്കാൻ ധാർഷ്ട്യം മതിയാകും; കുടുംബം നിർവ്വഹിക്കാൻ കഴിഞ്ഞാൽ ആഢ്യനായി; ധർമ്മസേവനം യശസ്സിന്നുവേണ്ടിയായിരിക്കും. ഏതു വർണ്ണത്തിൽപെട്ടാലും ബലിഷ്ഠൻ ജനപാലനാകും. ലോഭികളായ, ദയ ഇല്ലാത്ത, കൊള്ളയടിക്കുന്ന, നാടുവാഴികളെക്കൊണ്ടു ജനങ്ങൾ പിടിച്ചുപറിക്കാർക്കു് ഇരയായിത്തീരും. അവൃഷ്ടി, പീഡാകരമായ കരം, അന്യോന്യഹിംസ, ഇവകൊണ്ടു ജനങ്ങൾ തപിക്കും, ചൗര്യവും വൃഥാഹിംസയും ദുസ്സഹപ്രവൃത്തികളും വർദ്ധിക്കും.' ഇതെല്ലാം ത്രികാലദർശികളായ ഋഷികൾ കലിദോഷം പറഞ്ഞതാണെന്നു വിശ്വസിക്കാൻ തയ്യാറില്ലാത്തവർക്കും ഭാഗവതനിർമ്മിതിയിൽ ഭാഗികളായവർ അന്നത്തെ ചുററുപാടിൽ ആശിച്ച സംസ്കാരത്തെ വില ഇരുത്തിയതു് ഏതു വിധമായിരുന്നു എന്നു് ഇതിൽനിന്നും വ്യക്തം.

ഇനിയും ഋഷികളും മുനികളും സംസ്കരിച്ച സംസ്കൃതഭാഷയിൽ സംസ്കാരശബ്ദത്തിന്നു വ്യാവഹാരികമായും സാങ്കേതികമായും പ്രധാനമായി എന്തെല്ലാമായിരുന്നു അർത്ഥം എന്നു സംക്ഷേപമായി ചിന്തിക്കാം. 'പട്ട' എന്നാൽ ദ്രവിഡഭാഷയിൽ അഗാധമെന്നു് അർത്ഥമാണു്. (ആധിക്യാർത്ഥത്തിൽ ഇരട്ടിച്ചു് 'പട്ടകുഴി' എന്നു് ഇന്നും പറയാറുണ്ടല്ലോ.) ഞായർ സൂര്യനും; അപ്പോൾ പടിഞ്ഞാറു് പട്ട ഞായറാണു്. സൂര്യൻ കീഴിൽ വന്നു മറയുന്ന ഭാഗം (പശ്ചിമദിക്ക്) എന്നു രൂഢിയായി. ഇന്നു പടിഞ്ഞാറു് എന്നു പറയുന്നവർക്കു് ഇതെല്ലാം അപ്രാസംഗികമല്ലെ ? പൂർവ്വപരിചയത്തിലുള്ള കൗതുകം മൃഗങ്ങൾക്കു് ഇല്ലെങ്കിലും മനുഷ്യരിൽനിന്നും മായ്ച്ചുകളയാൻ ദുഷ്കരമാണു്. 'കൃ'ധാതുവിനുമുമ്പിൽ ഉപസർഗ്ഗവും ആഗമവും അന്ത്യത്തിൽ പ്രത്യയവും ചേർത്തു 'പ്രതിയത്നം' എന്ന അർത്ഥത്തിൽ വൈയ്യാകരണന്മാർ സംസ്കാരപദം നിഷ്പാദിപ്പിക്കുന്നു. 'പ്രതിയത്നം' ഗുണാധാനവും ദോഷാപനയവുമാണു്; ചെളികൊണ്ടു് ആകൃതിയുണ്ടാക്കുമ്പോൾ ആദ്യം അമർത്തി ബലമുള്ളതാക്കിയ കഴമ്പുഭാഗത്തോടു് ആവശ്യംപോലെ കൂടുതൽ ചെളി ചേർത്തും തേച്ചും രൂപമുണ്ടാക്കുന്നു; ഇതു ഗുണാധാനമാണു്. കൃഷ്ണശിലകൊണ്ടു് പ്രതിമയുണ്ടാക്കുമ്പോൾ വേണ്ടാത്തഭാഗം കൊത്തിയും ഉരച്ചും കളഞ്ഞു് ഉദ്ദേശിച്ച രൂപം വരുത്തുന്നു; ഇതു ദോഷാപനയവും. 'കൾചർ' എന്ന പദത്തിന്റെ മൂലധാതുവും ഇതുപോലെ വിത്ത രക്ഷിക്കുകയും കള പറിക്കുകയും ആവശ്യകമായ കൃഷി അർത്ഥം ആയിട്ടുള്ളതാണു്.

മനുഷ്യപ്രയത്നംകൊണ്ടു് പ്രകൃത്യാ ഉള്ള വസ്തുവിൽ ഇച്ഛിച്ച ഫലം സിദ്ധിക്കുന്നതിന്നു വേണ്ടി വരുത്തുന്ന മാററങ്ങളെയാണു് കൾചർ ശബ്ദംപോലെ സംസ്കാരപദവും ആദ്യമായി അഭിധാനം ചെയ്യുന്നതു്. ഖനികളിൽനിന്നും മററും ലഭിക്കുന്ന പ്രത്യേകതരം കല്ലുകളെ സംസ്കരിച്ചു പണ്ടുള്ളവർ അനർഘരത്നങ്ങൾ ഉളവാക്കി. വസ്ത്രം വെള്ളത്തിൽ നനച്ചു് അടിച്ചു വെളുപ്പിച്ചും, കണ്ണാടി തുടച്ചു നിർമ്മലമാക്കിയും, അലങ്കാരാദികൾ തേച്ചു മിനുക്കിയും, മരം തച്ചു വേലചെയ്തും സംസ്കരിക്കുന്ന വിധി പഴയ ശാസ്ത്രങ്ങളിൽ കാണാം. സാമഗ്രി സമ്പാദിച്ചു് അന്നസംസ്കാരം മൂലമാണു് ഭക്ഷ്യം തയ്യാറാവുക. കായും പൂവും, ഇലയും തൊലിയും, കറയും കാതലും, എണ്ണയും ധാതുവും സംസ്കരിച്ചാണു് ഔഷധം ഉണ്ടാക്കുന്നതു്. ക്ഷൗരംചെയ്തു വസ്ത്രഭൂഷാദികൾകൊണ്ടു് സുസംസ്കൃതനായിട്ടാണു് സേവകൻ അരചന്റെ ആസ്ഥാനത്തിലെത്തു്, ചന്ദ്രഗുപ്തന്റെയും നീറോവിന്റെയും ടോളമിയുടെയും കാലത്തു് പോയതും ഇന്നും പോകു

ന്നതും. വ്യാകരണനിയമപ്രകാരം ശുദ്ധമാക്കി പ്രയോഗാർഹമാക്കിത്തീർക്കയാണു് പദസംസ്കാരം. ശ്രീരാമനെ ആദ്യമായി കാട്ടിൽവെച്ചു കണ്ട ഹനുമാൻ നല്ല സംസ്കരിച്ച ഭാഷയാണു സംസാരിച്ചതു് എന്നു വാല്മീകി പറയുന്നു. സംസ്കാരമുള്ളവൻെറ അടി പണിയണമെന്നു് ഒരു പ്രാചീനകവി ഈ വിധം വർണ്ണിക്കുന്നു:

വിഷ്ണുർവാ ത്രിപുരാന്തകോ ഭവതു വാ
ബ്രഹ്മാ സുരേന്ദ്രോഽഥ വാ
ഭാനുർവാ ശശലക്ഷണോഽഥ ഭഗവാൻ
സിദ്ധോഽഥ ബുദ്ധോഽഥ വാ
രാഗദ്വേഷവിഷാർത്തിമോഹരഹിതഃ
സത്വാനുകമ്പോദ്യതോ
യഃ സർവൈഃ സഹ സംസ്കൃതോ ഗുണഗണൈഃ
തസ്മൈ നമഃ സർവദാ.

ആരെ വേണമെങ്കിലും വികല്പിച്ചുകൊള്ളുക: വിഷ്ണു, മുപ്പുരവൈരി, ബ്രഹ്മാ, ദേവേന്ദ്രൻ, സൂര്യൻ, ചന്ദ്രൻ, ഭഗവാൻ, സിദ്ധൻ, ബുദ്ധൻ – രാഗദ്വേഷവിഷമില്ലാത്തവനാരാണു്, ആർത്തിയും മോഹവും വിട്ടവനാരാണു്, സർവ്വപ്രാണികളിലും അനുകമ്പ ഏതൊരുവനാണുള്ളതു്, ബാക്കി ഗുണഗണങ്ങൾ എല്ലാം ആ പൂജനീയനു സംസ്കാരം ഉണ്ടാക്കിക്കൊള്ളട്ടെ, അദ്ദേഹത്തിനാണു് സർവ്വദാ നമസ്കാരം. അഭ്യാസജന്യമായ നിർദ്ദോഷവ്യുത്പത്തി സംസ്കാരമാണെന്നു കാവ്യമീമാംസകന്മാർ പറയുന്നു. ഇത്രയുംകൊണ്ടു് സംസ്കാരശബ്ദത്തിന്നു് സംസ്കൃതത്തിൽ സാമാന്യവ്യവഹാരത്തിൽ വരുന്ന അർത്ഥങ്ങൾ വ്യക്തമാണു്.

പാരിഭാഷികമായ ചില അർത്ഥങ്ങളും സ്മരണാർഹമാണു്; അവയിൽ ചിലതു സൂക്ഷ്മവും ചിലതു സ്ഥൂലവുമായ അഭിവ്യക്തിയുള്ളവയുമാണു്. ന്യായദർശനത്തിൽ സംസ്കാരം ഒരു അനിത്യഗുണമാണെന്നു കണക്കാക്കി വേഗം, ഭാവനാ, സ്ഥിതിസ്ഥാപകം എന്നു മൂന്നായി കാണുന്നു. വേഗരൂപമായ സംസ്കാരമാണു് ക്രിയയ്ക്കു കാരണമായിത്തീരുന്നതു്. മരക്കൊമ്പു് താഴത്തേയ്ക്കു് വലിച്ചുതാഴ്ത്തി വിട്ടുകഴിഞ്ഞാൽ യഥാപൂർവ്വം ആയിത്തീരുന്നതു് സ്ഥിതിസ്ഥാപകസംസ്കാരംമൂലമാണു്. ഒരിക്കൽ ഉണ്ടായ അനുഭവം കാലാന്തരത്തിൽ സ്മരിക്കുന്നതു ഭാവനാരൂപമായ സംസ്കാരത്തിൻെറ ഫലമായിട്ടാണു്. വേദാന്തത്തിൽ പ്രത്യക്ഷജ്ഞാനം അഭിജ്ഞയോ പ്രത്യഭിജ്ഞയോ ആകാം. ഇന്ദ്രിയവും ഇന്ദ്രിയാർത്ഥവുമായിട്ടുള്ള യോഗ്യസന്നികർഷം കൊണ്ടു് ആദ്യത്തെ അറിവു് – അഭിജ്ഞ – ഉളവാകുന്നു. മറെറാരു ദേശത്തു മുമ്പു് ഒരു സമയം കണ്ടതായ വസ്തുവോ മനുഷ്യനോ ഇപ്പോൾ മുന്നിൽ കാണുമ്പോൾ 'അതുതന്നെ ഇതു്,' എന്നു കണ്ടു നിർണ്ണയിക്കുന്നതാണു് പ്രത്യഭിജ്ഞ. തൽക്കാലമുണ്ടായ പ്രത്യക്ഷം മാത്രമല്ല, മുമ്പു് ഉണ്ടായ പ്രത്യക്ഷത്തിൻെറ സ്മരണയും പ്രത്യഭിജ്ഞയിലെ ഒരു സാമഗ്രിയാണു്. സംസ്കാരമാണു് സ്മരണവഴി പ്രത്യഭിജ്ഞയിലെ ഒരു അംശമായിത്തീരുന്നതു്. മീമാംസയിൽ യജ്ഞാംഗമാകണമെങ്കിൽ പദാർത്ഥങ്ങളും ക്രിയകളും ഇന്ന പ്രകാരമായിരിക്കണം എന്നു നിയമവിധി കൊണ്ടു് വ്യവസ്ഥപ്പെടുത്തുന്നു. പ്രോക്ഷണവും അവേക്ഷണവും സ്നാനവും മററും അങ്ങനെ ദേശകാലവസ്തുസംബന്ധംകൊണ്ടു് നിയമിതമാകുമ്പോൾ സംസ്കാരമായി. എല്ലാ മതങ്ങളിലും ഈ വിധമുള്ള നിയമിതത്വം സംസ്കാരമായി ഗണിക്കപ്പെടുന്നു. സൈനികൻെറയോ പോലീസുകാരൻെറയോ വക്കീലിൻെറയോ ജഡ്ജിയുടെയോ പാതിരിയുടെയോ സന്ന്യാസിയുടെയോ വസ്ത്രധാരണവും സംസാരവും പെരുമാററവും ഒരുതരം സംസ്കാരംതന്നെ. 'എററിക്കററ്' (വ്യവഹാരമര്യാദ), ഫാഷൻ (അനുകരണം) മുതലായവയും സംസ്കാരമായി ഗണിക്കുന്നു. പക്ഷെ ഇവയെല്ലാം സംസ്കാരംതന്നെ എന്നു തോന്നിയാലും മതസംസ്കാരത്തിൻെറ മർമ്മഭാഗം അവയിലില്ല; മതനിയമങ്ങൾക്കു വിധേയനായ വ്യക്തിയിൽ അവ ഇന്ദ്രിയാതീതമായ ഒരു പവിത്രതാബോധവും ആത്മതുഷ്ടിയും, സ്വാഭാവികമായി അല്പസമയംപോലും അവ വിട്ടുന്നതിനുള്ള അസന്തോഷവും അനുകരണീയരെ പകർത്തുന്നതിനുള്ള ശുഷ്കാന്തിയും സ്ഥായിയായിരിക്കണം; കാദാചിത്കമല്ല. സ്ഥലം, ദ്രവ്യം, കർത്താവു് ഇവയിൽ സംസ്കാരമുണ്ടാക്കിയശേഷമേ ദേവപൂജ തുടങ്ങുകയുള്ളു; മന്ത്രസംസ്കാരമില്ലാതെ ജപസിദ്ധിയില്ല; എന്നെല്ലാം പറയുമ്പോൾ ഇവയിൽ അപ്രത്യക്ഷമായ ഒരു ആന്തരശുദ്ധിയും വ്യതിചലിക്കാത്ത നിശ്ചയവും കാണുന്നു. അതു ഫാഷനിലോ, 'എററിക്കററി'ലോ വേണ്ടതായ ചിട്ടയിലും കെട്ടുപാടിലുമില്ല.

സംസ്കാരശബ്ദം പ്രസിദ്ധമായ മറെറാരു ഭാവനയെ ഉൾക്കൊള്ളുന്നുണ്ട്: ഗർഭാധാനം, പുംസവനം, സീമന്തോന്നയനം, ജാതകർമ്മം, നാമകരണം, നിഷ്ക്രമണം, അന്നപ്രാശം, ചൂഡാകർമ്മം, ഉപനയനം, വിവാഹം ഇവ ശരീരത്തിൻെറയും മനസ്സിൻെറയും ഒരു പുതുജന്മത്തിൻെറ അദൃഷ്ടസൂചകമാണെന്ന് അവ വിധിക്കുന്ന ശാസ്ത്രങ്ങൾ പറയുന്നു. പഞ്ചാംഗത്തിലെ മുഹൂർത്തം കാണിക്കുന്ന പുറങ്ങൾ ഇന്നും അവയെ വിട്ടുകളയാത്തതുകൊണ്ട് ഈ ചടങ്ങും സംസ്കാരങ്ങളും സമ്പൂർണ്ണം ജീർണ്ണമായില്ലെന്നു വിചാരിക്കണം. അന്ത്യേഷ്ടിയും വിവാഹവും ഇന്നും ഒരുതരം പ്രത്യക്ഷസംസ്കാരംതന്നെ. വികലമോ ലുപ്തമോ ആയാലും സംസ്കാരംവഴി ദ്വിജത്വം എത്ര പേർക്ക ലഭിക്കുന്നു എന്നു ചോദിക്കുന്നവരോട് പ്രതിബന്ദി ഇല്ലാതില്ല. വിജയവും ബിരുദവും ലഭിച്ച് വിശ്വവിദ്യാലയ 'കാൺവൊക്കേഷ'നിൽ 'പ്രതിജ്ഞ എടുക്കുന്ന'വർ എത്ര പേർ അതു നിത്യവും പാലിക്കുന്നു ? എത്രപേർ ബിരുദാക്ഷരങ്ങൾ സൂചിപ്പിക്കുന്ന വൈദഗ്ദ്ധ്യവും നൈപുണ്യവും നിലനിർത്തുകയോ അഭിവൃദ്ധിപ്പെടുത്തുകയോ ചെയ്യുന്നു ?

ദോഷാപനയവും ഗുണാധാനവും സംസ്കാരത്തിൻെറ ഹൃദയമാണ് എന്നു വിശ്വസിക്കുന്ന ഭാരതീയസംസ്കൃതിയുടെ ദൃഷ്ടിയിൽ സംസ്കാരം, കഴിഞ്ഞ ചുമടുകൾ ചുമക്കുക മാത്രമല്ല ശാശ്വതമായ ചില ചുമതലകൾ നിർവ്വഹിക്കേണ്ടതായിട്ടുമുണ്ട്. ഇത്രയും വിവരിച്ചശേഷം ഇങ്ങനെ നിഗമനംചെയ്യുക അസ്ഥാനത്തിലല്ല. ധർമ്മവും അധർമ്മവും, പുണ്യവും പാപവും, സുഖവും ദുഃഖവും പരസ്പരം സംബന്ധിപ്പിക്കുന്ന മതദർശനത്തിൽ വിധിമുഖമായിത്തന്നെ സംസ്കാരം എന്തെന്നും കുസംസ്കാരമെന്തെന്നും പറയാതെ നിവൃത്തിയില്ല. സുഗന്ധത്തിന്നും ദുർഗ്ഗന്ധത്തിന്നും മദ്ധ്യത്തിൽ ചേരിചേരാനയം പാലിച്ചുകൊണ്ട് 'ഗന്ധ'ശബ്ദത്തിന്നു തനിയേ നില്ക്കുവയ്യ. അതുപോലെയല്ല സംസ്കാരം; കുസംസ്കാരം സുസംസ്കാരത്തിൻെറ പ്രതിയോഗി മാത്രമല്ല സംസ്കാരത്തിൻെറതന്നെ പ്രതിയോഗിയാണെന്നു കരുതണം. ഉപദേശത്തെ വിചാരം അനുഗമിക്കുകയല്ലാതെ വിചാരത്തെ ഉപദേശം അനുഗമിക്കുക ഇല്ല എന്ന തത്ത്വം മതപാരമ്പര്യം മാത്രമല്ല യുക്തിസംഗതവുമാണ്. ചച്ച്യ്യ വിഷയം ഉപദേശംകൊണ്ടേ ലഭിക്കുകയുള്ളു. എണ്ണവും വർണ്ണമാലയും പഠിക്കുന്ന ബാലൻ അവയുടെ ക്രമം തർക്കിച്ചാൽ പാഠമില്ല. ഉപദേശംവഴി ഗ്രഹിച്ച് വേണ്ട അറിവു വരുമ്പോൾ വിചാരംകൊണ്ടു് അവയുടെ ക്രമത്തിലുള്ള യുക്തി തനിയെ ബോധ്യമാകും. എല്ലാ പ്രയത്നങ്ങളുടെയും പ്രയോജനം ആത്മസംസ്കാരമാണെന്നും, അതുകൊണ്ടുമാത്രമേ സ്വഹിതവും വിശ്വമംഗളവും സിദ്ധിക്കുകയുള്ളു എന്നും ഉപദേശംവഴി ഗ്രഹിച്ചശേഷം, ആ അറിവു സ്ഥിരപ്പെടുത്തുകയും അതിലേയ്ക്ക് ഇച്ഛയും ജ്ഞാനവും ക്രിയയും വിനിയോഗിക്കുന്നതിന്നുള്ള ഉപായം യുക്തിമൂലം നിർണ്ണയിക്കുകയും ആണ് സംസ്കാരത്തിൻെറ ചുമതല.

വിശ്വസംസ്കാരത്തെപ്പററിയും, ലോകസാഹോദര്യത്തെപ്പററിയും, സർവ്വോദയത്തെപ്പററിയും വളരെ കൗതുകമായി സൗകര്യമുള്ളപ്പോഴെല്ലാം നാം സംസാരിക്കുന്നു. ഇത്രയും അധികം ഇതേപ്പററി ഏതെങ്കിലും പൂർവ്വയുഗങ്ങളിൽ സംസാരിച്ചിട്ടില്ല, നിശ്ചയം. പിന്നെ, വർത്തമാനക്കടലാസു തുറന്നു നോക്കിയാൽ ദിവസവും വായിക്കുന്നതു് എന്താണ് ? ആ രാജ്യം മറെറ രാജ്യത്തെ കൈയ്യേറുന്നു; ബോംബുമൂലം ഇത്ര ആയിരംപേർ ചത്തു; കണ്ണീരും കൈക്കെട്ടുമായി സ്ത്രീകളും കുട്ടികളും അസഹായരായി കുടി വിട്ടു് ഓടുന്നു; അവിടെ അരാജകത്വവും ദുർഭിക്ഷവും നൃത്തം ചെയ്യുന്നു; മറെറാരിടത്തു മാദകദ്രവ്യങ്ങളും അഭദ്രവ്യവഹാരം നിറഞ്ഞ വിനോദങ്ങളും കൂടി കെടുത്തുന്നു; പിന്നൊരിടത്തു ലോഭവും, വഞ്ചനയും, കൊള്ളയും, കൊലയും, കള്ളക്കടത്തലും, കൊള്ളിവെയ്പും നാൾതോറും വളരുന്നു; ഇനിയും ഒരിടത്തു പാലകന്മാരുടെ വേഷത്തിൽ ഘാതകന്മാർ സ്വാർത്ഥം തേടുന്നു; വേറൊരിടത്തു ജീവിക്കുവാൻ നിർവ്വാഹം കാണാത്തവരുടെ മുമ്പിൽക്കൂടി ഗർവ്വും ദംഭവും പകയും നിലനിർത്താൻ വളരെ ദ്രവ്യം ഓടയിൽ ഒഴുക്കുന്നു എന്നെല്ലാം. ഈ ചുററുപാടിനു ചേർക്കുന്നതിന്നു (assimilation to the existing society) ഇളയവരെ വളർത്തുകമാത്രമാണ് വിദ്യാഭ്യാസമെന്നു ചിലർ വാദിക്കുന്നു. കഴിഞ്ഞതും വരാൻ പോകുന്നതും ചിന്തിക്കുന്നതു മൂർഖത്വമാണെന്നു മററു ചിലർ പ്രഖ്യാപിക്കുന്നു. സോപാധിക

സ്വാതന്ത്ര്യം സ്വാതന്ത്ര്യമേ അല്ല എന്ന റയിൽ വണ്ടിയിലെ മാഞ്ഞുപോയ വിജ്ഞാപനം (സഹയാത്രികന് ഇഷ്ടമില്ലെങ്കിൽ പുക വലിക്കരുത്) തെളിവോടുകൂടി അവകാശപ്പെടുന്നു. വേണ്ടപ്പോഴെല്ലാം പരീക്ഷ വെച്ച് വിജയം വിതരണം ചെയ്യുന്ന പക്ഷം വിദ്യാർത്ഥിവിക്ഷോഭത്തിന്നു വിരാമമുണ്ടാകുമെന്ന പ്രതിവിധി കാണുമ്പോഴ്, വേണ്ടപ്പോഴെല്ലാം തിരഞ്ഞെടുപ്പുവെച്ച് വേണ്ടുന്ന വിധത്തിൽ വേണ്ടയത്ര പണം ചെലവാക്കിയാൽ ജനതയുടെ താല്പര്യങ്ങൾക്കു സാഫല്യമുണ്ടാകും എന്ന ചികിത്സയ്ക്കും വഴക്കത്തിന്നും അനുയോജ്യംതന്നെയാണ് അതു് എന്ന തോന്നാതിരിക്കയില്ല. ഇപ്രകാരമുള്ള തരുണത്തിൽ ആത്മസംസ്കാരത്തെപററി പറയുവാൻ ധാർഷ്ട്യം ആർക്കാണു് ? എന്നിരുന്നാലും ദുർലഭമായ ഈ മരുന്നു മാത്രമേ രോഗമെന്തെങ്കിലും ഉണ്ടെന്നു വിചാരിക്കുന്നവർക്കു് പ്രതിവിധിയുള്ളു. രോഗം ഒന്നുമില്ലെന്നുള്ള വിശ്വാസംതന്നെ ചില രോഗങ്ങളുടെ ലക്ഷണമാണെന്നു കേൾക്കുന്നു.

സർവ്വം ചോദരപൂരണസ്യ
നടനം ന ശ്രേയസഃ സാധനം.

എന്നു പിറുപിറുത്ത 'പ്രാഞ്ചു'ന്മാർ ആത്മസംസ്കാരം എന്നു പറഞ്ഞു് എന്തു സംഗതിയാണു നമ്മെ ധരിപ്പിച്ചതു് ? ചിന്താക്ഷോഭത്തിന്നിടയിൽ സംസ്കാരം സ്ഫുടമാകുകയില്ല. ആന്ദോളനങ്ങളും പ്രക്ഷോഭണങ്ങളും പ്രതിരോധങ്ങളും വേണ്ടയത്ര പ്രയോഗിച്ചോ പ്രയോഗിക്കാതെയോ, ഇവ കൂടാതെ കഴിയാവുന്ന ഒരു അവസ്ഥയിൽ എത്തേണ്ട അത്യാവശ്യമുണ്ടു് എന്നു് ആദ്യംതന്നെ അവർ പറയുന്നു.

സ്ഫുലിംഗാ ഇവ സംസ്കാരാഃ
ചിന്താക്ഷോഭൈസ്തന്തുകൃതാഃ
ഉദ്ബോധ്യമാനാ യത്നേന
നോദ്ബുധ്യന്തേ കഥഞ്ചന.

ചിന്തയിലുള്ള കലക്കവും കുഴപ്പവുംകൊണ്ടു് സംസ്കാരങ്ങൾ തേഞ്ഞു കുറുകിപ്പോകുന്നു. വളരെ സാവധാനതയോടെ തീപ്പൊരി ഊതിക്കത്തിക്കുവാൻ ശ്രമിക്കുന്നതുപോലെ കിണഞ്ഞാലും ചിലപ്പോൾ സംസ്കാരം ഉദ്ബുദ്ധമാകുന്നതേ ഇല്ല. സ്മരണത്തിന്നു ഹേതുവായ ഭാവനാരൂപമായ സംസ്കാരത്തേപ്പററിയാണു് ഇവിടെ നള ചരിത്രനാടകം പറയുന്നതെങ്കിലും ആത്മസംസ്കാരത്തേപ്പററി പറയുമ്പോഴും ഈ നിഗമനം ഏറക്കുറെ ചേരും. ആത്മാവു് എന്ന പദത്തിന്നു സംസ്കൃതത്തിൽ 'താൻ', ശരീരം, മനസ്സു്, ബുദ്ധി, ജീവൻ, സ്വഭാവം എന്നെല്ലാം സാധാരണ പ്രയോഗത്തിൽതന്നെ അർത്ഥമുണ്ടു്. ഗൗണമായി തനിക്കു പ്രിയമുള്ളവയും താൻതന്നെയാകും; ഇവയിലെല്ലാമുള്ള ദോഷാപനയനവും ഗുണാധാനവും സംസ്കാരമാണു്: പൗരുഷപ്രയത്നമാണു് ഇതിന്നു പ്രധാനകാരണം. 'നിൻെറ ആത്മാവിനെ കൈവിട്ടു ലോകം മുഴുവൻ സമ്പാദിച്ചാൽ നിനക്കു് എന്തു പ്രയോജനമാണു് ?' എന്നു് ഈശാമസീഹാ ഉപദേശിച്ചതും ഈ അർത്ഥത്തിൽതന്നേയാവണം. അതുകൊണ്ടുതന്നെയാണു് ഗീതയിലും ലോകസംഗ്രഹത്തിന്നു പ്രവർത്തിക്കണം എന്നു് ഉപദേശിച്ചിട്ടു് അടുത്ത ശ്ലോകത്തിൽതന്നെ, 'ശ്രേഷ്ഠൻ ആചരിക്കുന്നതു തന്നെ ബാക്കിപേർ തുടരും; ശ്രേഷ്ഠൻ പ്രമാണമായി കരുതുന്നതു് അന്യരും അനുവർത്തിക്കും,' എന്നു പറഞ്ഞു് സംസ്കാരവും ആചരണവും മൂലം ശ്രേഷ്ഠനായിത്തീരുകയാണു് ലോകസംഗ്രഹം എന്നു് ഓർമ്മിപ്പിക്കുന്നതു്. തത്ത്വസംഹിതകളല്ല, തത്ത്വനിഷ്ഠരായ ആദർശപുരുഷന്മാരാണു്, ശീലപ്രദീപങ്ങളായി ലോകസംഗ്രഹം നിലനിർത്തുന്നതു്. അവരാണു് യഥാർത്ഥത്തിൽ പണ്ഡിതന്മാർ, വിശാരദന്മാർ, വിവേകികൾ, ജ്ഞാനികൾ.

ന പണ്ഡിതാഃ സാഹസികാ ഭവന്തി
ശ്രുത്വാപി തേ സംതുലയന്തി തത്ത്വം
തത്ത്വം സമാദായ സമാചരന്തി
സ്വാർത്ഥം പ്രകുർവന്തി പരസ്യ ചാർത്ഥം.

യഥാർത്ഥമായ അറിവുള്ളവർ മുൻപിൻ നോക്കാതെ എടുത്തു ചാടി പ്രവർത്തിക്കുകയില്ല. ശിക്ഷണംമൂലം അറിഞ്ഞ സത്യം പരീക്ഷിച്ചു് ആചരിക്കും. അവരുടെ സ്വാർത്ഥസമ്പാദനവും പരാർത്ഥമായിരിക്കും. അഭ്യാസംമൂലം ലഭിക്കുന്ന അറിവിൻെറ ലക്ഷണമായി ശാസ്ത്രങ്ങൾ വിനയം സത്യം അഹിംസാ അഗർവ്വം അക്രോധം, അന്യരുടെ ദോഷാച്ഛാദനം, പരനിന്ദാവർജനം മുതലായവ എടുത്തു പറയുമ്പോൾ അവയാണു് ആത്മസംസ്കാരത്തിൻെറ ഹരിഃശ്രീ എന്നു നമ്മെ പഠിപ്പിക്കുന്നു. പാമരന്മാരിൽനിന്നും തനിക്കുള്ള വ്യത്യാസം കാണിക്കുന്നതു് തന്നെക്കാൾ ശ്രേഷ്ഠന്മാരെ നിന്ദിക്കുന്നതുകൊണ്ടല്ല.

സൽഗുണങ്ങൾ വൎദ്ധിപ്പിക്കുമൂലമാണു് വേണ്ടതു്; ആത്മപ്രശംസകൊണ്ടുമാത്രം ആരും ഉലകത്തിൽ വിളങ്ങുകയില്ല; ശോകത്തിന്നു സന്ദർഭം വന്നാലും അതിന്നു പരിഹാരം ചെയ്യുവാൻ കഴിയുന്നവരോടു മാത്രമേ സംസ്കാരസമ്പന്നൻ അതേപ്പററി വിവരിക്കുകയുള്ളു; ഇപ്രകാരമുള്ള ഉപദേശം സഹകരണത്തിന്നു് അപരിത്യാജ്യമാണു്. സംസ്കാരത്തെപ്പററി പറയുമ്പോൾ ഇവയെല്ലാം എന്തു പ്രസക്തിയാണെന്നു ചോദിക്കുന്നവരോടു് അവ്വാചീനസംസ്കൃതത്തിലും മലയാളത്തിലും 'ഉപദ്രവിക്കുക' എന്ന പദത്തിന്നുള്ള അൎത്ഥപരിവൎത്തനം ചിന്തിക്കുവാൻ അപേക്ഷിക്കേണ്ടതായുണ്ടു്. ദ്രവതി എന്ന സംസ്കൃത ക്രിയയ്ക്കു ഓടുക, ചലിക്കുക എന്നു് അൎത്ഥമാണു്. 'ഉപദ്രവിക്കുക' അടുത്തു് ഓടി എത്തുകയാണു്. 'എനിക്കു തൊന്തരവും വൈഷമ്യവും ഉണ്ടാക്കരുതു്', എന്ന അൎത്ഥത്തിൽ പൎയ്യവസാനിച്ചതു് എങ്ങനെ? സംസ്കാരമുള്ളവരുടെ പരസ്പരസമീപനം രണ്ടു പേൎക്കും സ്വസ്ത്യയനമാണു്; സമൂഹസംഘടനമാണു്, 'ഉപ്ദ്രവന'മല്ല. ഇപ്രകാരമുള്ള സമൂഹസംഘടനത്തിന്റെ മൂലം ആത്മസംസ്കാരമാണു്. വ്യക്തികളുടെ സൗശീല്യവും ഹിതൈഷിത്വവുമാണു് ആചാരപ്രഭവമായ ധൎമ്മത്തിന്റെ മാധ്യമം. ഇതെല്ലാം സംസ്കാരത്തിന്റെ ചുമതലയല്ലെന്നു് ആർ പറയും?

സ്വധൎമ്മം പാലിക്കണം; സത്യം പറയണം, പ്രിയം പറയണം, അപ്രിയമായ സത്യം പറയരുതു്, പ്രിയമാകാൻ പൊളിയും പറയരുതു്! ഇതെല്ലാം ഉരച്ചു് ഉരച്ചു് വക്കുപൊട്ടിയ തുണിപോലെ പുറത്തെറിയാൻ കാലമായി എന്ന ധാരണ ഉള്ളവരുമില്ലാതില്ല. എറിയുവാൻ ആഗ്രഹിക്കുന്നവൎക്കു് ബാധകമില്ല; സംസ്കാരം ബാക്കിയുണ്ടാകയുമില്ല. താൻ ചെയ്യാൻ കടപ്പെട്ടിട്ടുള്ളതും തന്നേക്കൊണ്ടു മാത്രം സാധിക്കുന്നതുമാണു് സ്വധൎമ്മം. അധ്യാപകനും വിദ്യാൎത്ഥിക്കും, ചപ്രാസിക്കും ആഫീസൎക്കും, മുതലാളിക്കും തൊഴിലാളിക്കും, തൊഴുവാൻ പോയവൎക്കും പൂജാരിക്കും ഇതുണ്ടു്. അനുദിനം ജനസംഖ്യ വൎദ്ധിക്കുന്ന രാജ്യത്തു് എന്തുകൊണ്ടു് മുതലാളിക്കു ചേൎന്ന തൊഴിലാളികളും തൊഴിലാളികൾ വാഞ്ഛിക്കുന്ന മുതലാളികളും, മാതാപിതാക്കന്മാരുടെ മനംപോലെ വളൎന്ന മക്കളും, മക്കൾ അഭിലഷിക്കുന്ന തരം മാതാപിതാക്കന്മാരും, സദ്ഗുണസമ്പതിമാരും, വില്ക്കുന്നവൻ ആഗ്രഹിക്കുന്ന തരത്തിലുള്ള ഗ്രാഹകന്മാരും, വാങ്ങുവാൻ പോകുന്നവന്നു മനഃപ്രിയമായ വ്യാപാരികളും സൎവ്വത്ര ലഭ്യമല്ല? ഓരോരുത്തരെയും കൊണ്ടുമാത്രം നൽകാവുന്ന തൃപ്തി അവർ സംബന്ധിക്കുന്നവൎക്കു് കൊടുക്കുവാൻ കഴിയുന്നില്ല എന്നതുതന്നെ. ചില ഉദാഹരണങ്ങൾ എടുക്കുക: ആചരണത്തിൽ സത്യമില്ലായ്കയാണു് കാട്ടുതീപോലെ പടരുന്ന പല അസ്വസ്ഥതകൾക്കും സ്പുടമായ കാരണം. പറയുന്ന വാക്സത്യത്തിന്നും വിലയില്ലാതെയില്ല: പ്രതിപാദ്യവും നാമധേയവും തമ്മിൽ യാതൊരു സംബന്ധവുമില്ലാത്ത എത്ര കൃതികളാണു ലോകത്തിൽ! വാഷിങ്ടണിലോ മോസ്കോവിലൊ ഉള്ള ഒരു ഒന്നാംകിട വൈജ്ഞാനികൻ പറയുന്ന രീതിയിൽ നമ്മുടെ രാജ്യത്തു കുമാരിലഭട്ടൻ പതിമ്മൂന്നു ശതാബ്ദത്തിന്നുമുമ്പുതന്നെ പറയാതിരുന്നില്ല:

> അർത്ഥസത്യം യഥാ വാച്യം
> ശബ്ദസത്യം തഥൈവ ഹി
> ശബ്ദാനൃതം ച ഹാതവ്യം
> ഹ്യർത്ഥാനൃതവദേവ നഃ.

ഒരു വൈജ്ഞാനികന്റെ നിരീക്ഷണത്തേയും പരീക്ഷണത്തേയുംപററി വിവരിക്കുമ്പോൾ ശബ്ദാനൃതം വെറുക്കുന്ന മനോഭാവം (intellectual honesty and precise, accurate report) ഇന്നു് ഉയൎന്ന തലത്തിലുള്ള വൈജ്ഞാനികന്മാർ പ്രയത്നിച്ചു സമ്പാദിക്കുന്നു. ഭൂതഹിതവും കൂടിയായ അൎത്ഥസത്യത്തിൽ ആ നിഷ്ഠയില്ലാത്തതു കാരണമാണു് മാനവസംഹാരസാധനങ്ങൾ പുതുതു പുതുതായി പുറത്തു വരുന്നതു്. 'സത്യം ബ്രൂയാത് പ്രിയം ബ്രൂയാത്.' ഇത്യാദി ശാസ്ത്രവചനത്തിൽ ക്രിയയ്ക്കാണു് പ്രാധാന്യം. അന്യരോടു് സംസാരിക്കുന്നതു സാമൂഹ്യമായ ചുമതലയാണു്. അതു മനോരാജ്യംപോലെയല്ല. വാഗ്‌വ്യവഹാരം ഒരു ആയുധമാണു്. പരഹിതത്തിനല്ലാതെ പരദ്രോഹത്തിന്നും അതു് ഉപയോഗിക്കുവാൻ പാടില്ല എന്നതാണു് ഇവിടത്തെ വിവക്ഷ. അപ്രിയമായ സത്യം വിളിച്ചു പറയേണ്ടതില്ല; പ്രിയമായ അസത്യം വിളിച്ചു

പറയുന്നതുകൊണ്ടു് കാര്യമായ ലാഭവുമില്ല; വിശ്വാസ്യത ദൃഢപ്പെടുത്തുന്നതിന്നു് അതു സഹായിക്കുന്നുമില്ല. ഒരു വസ്തുവിന്നു നിലനില്ക്കുവാൻ സാധ്യതയുണ്ടെങ്കിൽ എന്തുകൊണ്ടു വിളിച്ചു പറയാനും പൊളിച്ചു കാണിക്കാനും പാടില്ല എന്ന ചോദ്യത്തിന്നു്, സമാജത്തിന്റെ ഭദ്രതയ്ക്കു് അതു ദോഷകരമാണെങ്കിൽ അതു് അവിഹിതമാണു്, എന്നതുതന്നെയാണു് പൊതുവായി മതസംസ്കാരത്തിന്നു കൊടുക്കുവാനുള്ള ഉത്തരം. അനിഷ്ടകരമായ കാലത്തിലും സന്ദർഭത്തിലും വ്യക്തിയിലും മാത്രമേ ഈ നിവാരണം അന്വയിക്കുന്നുമുള്ളു. ദേശകാലവസ്തുബോധമില്ലാതെ തുറന്നു പറയുന്നതിലുള്ള അഭിമാനം ഏറിയ കുറും ദുരഹങ്കാരത്തിന്റെ തള്ളലോ മുതലെടുക്കാനുള്ള ലോഭമോ കൊണ്ടാണെന്നു പല സന്ദർഭങ്ങളിലും സുവ്യക്തമാണു്; നിർദ്ദോഷമായവ ഒളിക്കുന്നതിന്നുള്ള താല്പര്യവും ഇതേ പ്രേരണയുടെ ഫലമാകാൻ കഴിയും.

> അന്നാഹാരാർത്ഥം കർമ്മ കുര്യാദനിന്ദ്യം
> കുര്യാദാഹാരം പ്രാണസന്ധാരണാർത്ഥം
> പ്രാണാഃ സന്ധാര്യാഃ തത്ത്വജിജ്ഞാസനാർത്ഥം
> തത്ത്വം ജിജ്ഞാസ്യം യേന ഭൂയോ ന ദുഃഖം.

അവരവരുടെ ശരീരത്തിന്നുവേണ്ട ആഹാരം അനിന്ദ്യപ്രവൃത്തികൊണ്ടു സമ്പാദിക്കണം; ജീവിതം വേണ്ടവണ്ണം നടത്തുന്നതിന്നുവേണ്ടി മാത്രമാണു് ഭക്ഷണം കഴിക്കേണ്ടതു്; തത്ത്വജിജ്ഞാസയ്ക്കുവേണ്ടി മാത്രമാണു് പ്രാണരക്ഷണം; ഇപ്പോഴം നേരിടുന്ന ദുഃഖങ്ങളം മേൽ വരാതെ ഇരിക്കുന്നതിന്നുവേണ്ടിയാണു് തത്ത്വജിജ്ഞാസ. വാസിഷ്ഠത്തിലെ ഈ രമ്യമായ പദ്യം സംക്ഷേപമായി സംസ്കാരം സാധിക്കേണ്ട ചുമതല വർണ്ണിച്ചു. വേലയ്ക്കുവേണ്ടി വേലയല്ല; ഊണിന്നുവേണ്ടി ഊണല്ല, ജീവിതത്തിന്നുവേണ്ടി ജീവിതമല്ല, അറിവിന്നുവേണ്ടി അറിവല്ല. അനുഭവിച്ചു വേണ്ടെന്നു പറഞ്ഞ ദുഃഖം മേൽ തനിക്കും അന്യർക്കും വരാതിരിക്കുന്നതിന്നു വിനിയോഗിക്കുക എന്നതാണു് ഇവയുടെ എല്ലാം ലക്ഷ്യം. പാരത്രികമായ സ്വർഗ്ഗവും മോക്ഷവും നില്ക്കട്ടെ. ഐഹികമായ മാനസപീഡകൾ നിവാരണം ചെയ്യുന്നതിന്നുള്ള ദൃഢനിശ്ചയം ഒരു ചെറിയ ശതമാനം ജനങ്ങൾക്കേയുള്ളു. അധികംപേർക്കും ഭോഗവും ശോകവും പരസ്പരം പരഭാഗമായാൽ മതിയായി. ഏററവും അധികംപേർക്കു് ഏററവും അധികസുഖം ഏററവും അധികം സമയം സമ്പാദിക്കണമെന്ന മുദ്രാവാക്യം വളരെ ചെറിയ അംശംപോലും പ്രവൃത്തിയിൽ സാധിക്കാത്തതു് ഏററവും എന്ന വിശേഷണത്തിന്റെ അപരാധം മൂലമായിരിക്കാം.

'സമസ്തലോകാഃ സുഖിനോ ഭവന്തു'; 'എന്റെ ശത്രുമാത്രം നിത്യദുഃഖിയായിത്തീരട്ടെ,'എന്നുള്ള മനോഭാവം ലക്ഷ്യത്തിൽ എത്തിക്കുകയില്ല. അല്പകാര്യങ്ങളിലുള്ള ശ്രദ്ധയാണു മഹാഫലം വരുത്തുന്നതു് എന്നു ധീരന്മാർ കണ്ടു. വ്യക്തിയുടെ മനോമലിനതയാണു് ലോകദുഃഖത്തിന്നെല്ലാം നിദാനമെന്നു് ഉറച്ചു് അവർ ആത്മസംസ്കാരത്തിന്നുവേണ്ടി അഹിംസ, സത്യം, അസ്തേയം, ഇന്ദ്രിയസംയമം, ലോഭരാഹിത്യം, പ്രതിജ്ഞാപാലനം, അതിക്രമരാഹിത്യം, ന്യാസരക്ഷണം (സൂക്ഷിക്കാൻ വാങ്ങിയതു കൈയ്യടക്കാതിരിക്കുക), സർവ്വജീവഹിതൈഷിത്വം, ആപത്തിൽ വീണവരെ രക്ഷിക്കുന്നതിന്നു വേണ്ടതായ ഉപായഗ്രഹണം മുതലായവ ആത്മസംസ്കാരസാധനമായി സ്വീകരിച്ചു. നീതിന്യായങ്ങളുടെ അക്ഷരം രക്ഷിച്ചാൽമാത്രം പോരാ എന്നു കണ്ടു. സത്യം ചിന്തിക്കാത്ത വിശ്വാസവും, വിവേകമില്ലാത്ത ധനജനയൗവനഗർവ്വവും സംസ്കാരത്തെ ഭദ്രമായ മാർഗ്ഗത്തിൽ നിലനിർത്തുകയില്ല. ഹിംസ്രജന്തുക്കൾ പ്രാണരക്ഷയ്ക്കുവേണ്ടിയോ ജീവിക്കുന്നതിന്നു് ഇരതേടിയോ മാത്രം അല്ലാതെ മാത്സര്യം, ഗർവ്വം മുതലായവയിലുള്ള ഭ്രമംകൊണ്ടു് നൃശംസരായിത്തീരുകയില്ല. ഉയരാനും താഴാനും മനുഷ്യന്നുള്ള ശക്തി അവയ്ക്കു് ഇല്ല. സത്യവിരോധവും ദുരാചാരവും ദുരാലാപവും പരഹാനികരമായ കാർപണ്യവും (നായും കാക്കയും വേണ്ടത്ര ഇരയുണ്ടെങ്കിൽ പരസ്പരം കലഹിക്കുന്നില്ല) അവയ്ക്കു് ഇല്ല. മനുഷ്യന്റെ മഹാരോഗമായ അലംഭാവമില്ലാത്ത ഭോഗതൃഷ്ണയും അവയ്ക്കു് ഇല്ല. സൃഷ്ടിയുടെ മകുടമായ മനുഷ്യൻ മനുഷ്യനാകുന്നതു് ആത്മസംസ്കാരംമാത്രംകൊണ്ടാണു്. കാണുന്നതും കേൾക്കുന്നതും പറയുവാനും, പറയുന്നതു സ്മരിക്കുവാനും, സ്മരിക്കുന്നതു പറയുവാനും കാണുവാനുമുള്ള വേഗം മനുഷ്യനിൽ

പ്രബലമാണു്. ഇവ മംഗളകരമാകുമ്പോൾ സംസ്കാരം പൂർത്തിയാകുന്നു. ഭദ്രമായതു കേൾക്കണം, മംഗളമായതു കാണണം, എന്നു വേദവചനം. അപ്പോൾ സംഘഷ്വും സംഗ്രാമവും നിർബീജമായിത്തീരുന്നു. ഒരുവൻ അതുമൂലം മററൊരുവനു് അഭിഗമ്യനും, ആശ്രയണീയനും, സുഖകാരകനും, പ്രതീക്ഷ്യനുമായിത്തീരുന്നു. ഈ ലക്ഷ്യത്തിൽ എത്തിക്കുന്ന സംസ്കാരത്തിന്നു് സ്വാഗതമരുളുകയാണു് ഓരോ മനുഷ്യൻെറയും കത്തവ്യം; ലോകശാന്തിക്കുള്ള ഉപായം: സവ്വവിധപുരോഗമനത്തിൻേറയും മൂലം.

ഓം സ്വസ്തി സവ്വജീവേഭ്യഃ.

---

# വാഴ്ത്തുക ഗീതികളാൽ *

സിസ്റ്റർ മേരി ബനീഞ്ഞാ, സി. ഡി.

['കവിതാരാമം' എന്ന സുപ്രസിദ്ധഗ്രന്ഥം രചിച്ച ശ്രീ മേരി ജോൺ തോട്ടമാണു് സന്ന്യാസിനിയായി ഈ പേരിൽ ഇപ്പോൾ അറിയപ്പെടുന്നതു്.]

നൂതനമോഹനഗീതികൾ പാടുക
രാഗാലാപമൊടേ
ആദിയുമന്തവുമില്ലാത്തവനാം
നാഥനെ വാഴ്ത്തുക നാം.

താരാപഥമേ യവനേ വാഴ്ത്തുവി-
ന്നുന്നതമണ്ഡലമേ,
ആരാൽ ദൃഷ്ടിക്കവിഷയമൂർത്തികൾ
മാലാഖാമാരേ,

കത്താവിൻെറ മഹാസേനകളേ,
രവിചന്ദ്രന്മാരേ,
കത്താവിൻ സ്തുതി പാടുക വാനിൽ
മിന്നും താരകളേ,

വിണ്ണോരുലകിലെയുന്നതതലമേ,
അതിലും മേൽത്തട്ടിൽ-
നിന്നു ചലിക്കും ജലബിന്ദുക്കളേ,
വാഴ്ത്തുക ദൈവത്തെ.

അവിടുന്നാജ്ഞ കൊടുത്തപ്പോളവ--
യെല്ലാമുണ്ടായി
അവിടുന്നവയെ സുസ്ഥിരമാക്കി
ചിരകാലത്തേയ്ക്കും.

നിയമാവലിയുമലംഘ്യം നല്കി;
വാഴ്ത്തുക ദൈവത്തെ

നിയതിയശേഷം നീട്ടററുയരും
സ്തുതിഗീതികളാലേ.

അഗ്നിയുമാലിപ്പഴവും മഞ്ഞും
കാററു കൊടുങ്കാററും
കെല്പൊടുയൻറു ലസിക്കും വിടപിക-
ളുന്നതശിഖരികളും

ഇഴജന്തുക്കൾ വന്യമൃഗങ്ങൾ
പലവക പറവകളും
ജലജീവികളും ജഗദീശ്വരനെ
വാഴ്ത്തണമനവരതം.

ഭൂപതിമാരും പ്രഭുകലജാതരു-
മഭിവന്ദ്യന്മാരാം
ന്യായാധിപരും വൃദ്ധന്മാരും
യുവജനസഞ്ചയവും

ബാലന്മാരും ബാലികമാരും
സകലജനാവലിയും
നാലാശകളും തിരുനാമത്തെ
വാഴ്ത്തുക ഗീതികളാൽ.

ഉന്നതമല്ലൊ കേവലമതേ
പരിപാവനനാമം
മന്നും വിണ്ണും കവിയും മഹിമക-
ളങ്ങേച്ചുഴന്നു.

---

* ബൈബിളിലെ 148-ാം സങ്കീത്തനം.



**കാരുണ്യപൂർണ്ണനയനാം ശരദിന്ദുവക്ത്രാം**
**ചാരുസ്മിതാം മൃദുലമഞ്ജുളവാഗ്‌വിലാസാം**
**കാമാദിഷട്കരഹിതാം പ്രണയാർദ്രചിത്താം**
**ശ്രീ ശാരദാം ശ്രിതജനാർത്തിഹരാം നമാമി**

# മോക്ഷമാണ് സ്വാതന്ത്ര്യം

## എ. ജി. കൃഷ്ണവാര്യർ

കാലദേശനിമിത്തങ്ങൾക്ക് അതീതമായ ചൈതന്യംതന്നെയാണ പരമാത്മത്തിൽ മനുഷ്യസ്വരൂപമെന്ന സിദ്ധാന്തിച്ചിട്ടുള്ള അദ്വൈതത്തിന്ന് മോക്ഷമാണ സ്വാതന്ത്ര്യമെന്ന കാഴ്ചപ്പാടേ ഇണങ്ങു. ഗുരുപ്രസാദംകൊണ്ടോ ഈശ്വരകൃപകൊണ്ടോ മനുഷ്യൻ നേടേണ്ടുന്ന ഒരു പദവിയല്ല മോക്ഷം; അങ്ങനെ ഒന്നായിരുന്ന അതെങ്കിൽ പാരതന്ത്ര്യബോധം വിട്ടുപിരിയാതെ അവനെ അലട്ടിയേനെ. അവന്റെ അനിവാര്യമായ ദുർവ്വിധി നിത്യബന്ധമായിരുന്നേനെ. മനുഷ്യന്റെ സ്വഭാവമാണ സ്വാതന്ത്ര്യം അഥവാ മോക്ഷം. അതെങ്ങനെയോ മാഞ്ഞു മറഞ്ഞു പോയിരിക്കുന്ന എന്ന വസ്തുത, സ്വാതന്ത്ര്യമാണ്, പൂർണ്ണതയാണ്, മനുഷ്യസ്വരൂപമെന്ന പരമാത്മത്തിന്ന ബാധകമല്ലതന്നെ.

മനുഷ്യന്റെ താത്കാലികനില ബഹുമുഖമായ പാരതന്ത്ര്യമാണെന്ന സംഗതി ചോദ്യം ചെയ്യത്തക്കതല്ല. യഥേഷ്ടം സ്വയം തിരഞ്ഞെടുത്ത ചുററുപാടുകളിലല്ല അവൻ വന്ന പിറക്കുന്നതും പുലരുന്നതും. ഇതേതാണ്ട പകൽപോലെ വ്യക്തമാണെങ്കിലും, കടുംസിദ്ധാന്തത്തിന്റെ (Dogma) പേരിൽ, സ്വതന്ത്രേച്ഛു മനുഷ്യനുണ്ടെന്ന വാദിക്കുന്നവരുണ്ട്. അടുത്തു ചോദ്യം ചെയ്യുമ്പോൾ ഇച്ഛയുടെ കല്പിതമായ ഈ സ്വാതന്ത്ര്യം തന്നേ പരിമിതമാണെന്ന വസ്തുത വെളിപ്പെടുന്നു. അംഗങ്ങൾ ചിലപ്പോൾ ചലിപ്പിക്കാൻ കഴിയും, ചിലപ്പോൾ മുൻകൂട്ടി തയ്യാറാക്കിയ പരിപാടിയനുസരിച്ച ചില കാര്യങ്ങൾ നിറവേററാറുണ്ട് എന്നും മററുമുള്ള ഒററപ്പെട്ട ചില സംഗതികളെ അടിസ്ഥാനപ്പെടുത്തി ഉറപ്പിക്കാവുന്ന ഒന്നല്ല ഗുരുതരമായ ഇച്ഛാസ്വാതന്ത്ര്യവാദമെന്നത്രേ അദ്വൈതിയുടെ സുചിന്തിതമായ അഭിപ്രായം.

ജഡപ്രപഞ്ചത്തെ മുഴവൻ അതിന്ന വെളിയിലുള്ള ഏതോ കാരണത്തിന്റെ പരിണാമകാര്യമായോ സൃഷ്ടിയായോ കാണാൻ മനുഷ്യനുള്ള നൈസർഗ്ഗികവാസനയാണ് അവന്റെ ബദ്ധാവസ്ഥയുടെ സാരാംശം. മനുഷ്യന്റെ കൂടെപ്പിറപ്പായ ബന്ധം അവന്റെ വികലമായ വിചാരങ്ങളിലും പ്രവൃത്തികളിലും, വികാരങ്ങളിലും കൂടി വ്യക്തീഭവിക്കുന്ന എന്ന് സൂക്ഷിച്ചാൽ തെളിയും. ചുററുപാടുകളെക്കുറിച്ചുള്ള അറിവില്ലായ്മയേക്കാൾ എത്രയോ വമ്പിച്ചതാണ് തന്നെക്കുറിച്ചുതന്നെയുള്ള മനുഷ്യന്റെ അറിവില്ലായ്മ! അറിയുന്നവൻ അഥവാ പ്രമാതാവാണ താൻ എന്ന നിലപാടോടുകൂടി ബഹുമുഖമായിട്ടാണ് മനുഷ്യന്റെ ബന്ധാവസ്ഥ വ്യക്തീഭവിക്കുന്നതു്. അന്തഃകരണം, ഇന്ദ്രിയങ്ങൾ, ശരീരം തുടങ്ങിയ ഉപാധികളിൽ ഞാനെന്നും എന്റേതെന്നുമുള്ള അദ്ധ്യാസം കൂടാതെ, സത്യാവസ്ഥയിൽനിന്ന വഴുതാതെ, ഇവ വ്യാപരിക്കയില്ല; ശകലിതജ്ഞാനങ്ങൾ ഉളവാകയുമില്ല.[1] അറിവു് എന്ന കേൾക്കുമ്പോൾ എന്തിനെപ്പററിയുള്ള അറിവ് എന്ന ചോദിക്കാനുള്ള വാസന സ്വാഭാവികമല്ലെന്ന് അദ്വൈതി ചൂണ്ടിക്കാട്ടുന്നു. വ്യവഹാരത്തിൽമാത്രം അനുഭവപ്പെടുന്ന ജ്ഞാതൃജ്ഞേയങ്ങൾക്കോ (Knower, known) അനുവാദ്യവിധേയങ്ങൾക്കോ(Subject, Predicate) തമ്മിൽ വേഴ്ച സാദ്ധ്യമല്ലെന്നതിന്ന പല യുക്തികൾ ഉന്നയിക്കാൻ കഴിയും. ദക്ഷിണോത്തരധ്രുവങ്ങളെപ്പോലെ വിട്ടുനില്ക്കുന്നവയാണ് ജ്ഞാതാവും ജ്ഞേയവുമെങ്കിൽ പരസ്പരം അവ ബന്ധപ്പെടുന്നതെങ്ങനെ? അറിവെന്ന ഒററയിൽ, ചിലപ്പോൾ, കൃത്രിമമായി ഏൎപ്പെടുന്ന സവിശേഷതകളത്രെ ജ്ഞാതാവെന്നും ജ്ഞേയമെന്നും അറിയപ്പെടുന്നവ. ജ്ഞാതാവിൽപ്പെട്ട ഘടകങ്ങൾ പലതും ജ്ഞേയമായിത്തീരുന്ന എന്ന വസ്തുതയെ മേൽച്ചൊന്നതിന്ന തെളിവായിട്ടെടുക്കാം. ഭ്രമാത്മകമായ അറിവിന്റെ

1 ബ്ര. സൂ. ശാ. ഉപോദ്ഘാതം.

ജ്ഞേയാംശം നിശ്ശേഷം ബാധിക്കപ്പെടുന്നു എന്ന സംഗതിയും ജ്ഞാതാവിനും ജ്ഞേയത്തിനും സ്വതന്ത്രസത്തയില്ലെന്ന വാദത്തിനു താങ്ങാണ്. അറിവിനു വന്നുകൂടുന്ന ഈ പിളപ്പാണ്, 'ഞാൻ ബുദ്ധിയാണ്, ശരീരമാണ്,' എന്നും മററുമുള്ള പ്രമേയങ്ങളിൽ കലാശിക്കുന്നതു്.

തൊട്ടടുത്തുണ്ടാകുന്ന ഇതിൻെറ ഫലമത്രേ 'ഇതെൻേറതാണെ'ന്ന അവകാശവാദത്തിൽ തെളിഞ്ഞു കാണുന്നതു്. പിശകായ അറിവുകൾ പിശകായ പ്രവൃത്തികൾക്കു വഴി തെളിയ്ക്കുന്നു. ബദ്ധനായ മനുഷ്യൻെറ സ്വരൂപം ബൃഹദാരണ്യകഉപനിഷത്തിൽ വർണ്ണിച്ചിട്ടുള്ളതു് ഉദ്ധരിക്കട്ടെ: 'കാമമയനാണ് മനുഷ്യൻ. കാമനകൾക്കൊത്തു് അയാൾ തീരുമാനങ്ങൾ എടുക്കുന്നു. തീരുമാനങ്ങൾക്കൊത്തു പ്രവർത്തിക്കുന്നു. പ്രവൃത്തികൾക്കൊത്തു സ്വയം രൂപപ്പെടുന്നു.' [2] ഇങ്ങനെ,ബന്ധത്തിൻെറ സ്ഥൂലരൂപം കാമാനുരൂപമായ പ്രവൃത്തികൾതന്നെയെന്നു് സ്പഷ്ടം. ഓരോരുത്തൻേറയും കാമനകൾക്കൊത്തു് അവനവൻേറതായ പ്രപഞ്ചം ഉടലെടുക്കുന്നു എന്നും സൂക്ഷ്മേക്ഷികയിൽ വ്യക്തമാകും. കാമനകളററാൽ പ്രവൃത്തികളും, ഇവയിലൂടെ രൂപപ്പെടുന്ന ലോകവും മാഞ്ഞുപോകുമെന്നും സിദ്ധിയ്ക്കുന്നു. ഏഷണാത്രയത്തെപ്പററി പ്രതിപാദിക്കുന്ന ഉപനിഷത്തും [3] പ്രാപഞ്ചികജീവിതത്തിലെ പാരതന്ത്ര്യത്തിൻെറ മൂലകാരണങ്ങൾ നിർദ്ദേശിക്കയത്രേ ചെയ്യുന്നതു്. കാമനകൾ തിന്മകൾക്കു മാത്രമല്ല, നന്മകൾക്കും പിമ്പിലുള്ള ആഭ്യന്തരശക്തികളാണെന്നു് എടുത്തു പറയേണ്ടതുണ്ടു്. ഇരുമ്പുചങ്ങലകൾകൊണ്ടെന്നപോലെതന്നെ പൊൻചങ്ങലകൾകൊണ്ടും ജീവനെ തളയ്ക്കാമെന്നാണ് വിവക്ഷ. ധർമ്മാർത്ഥകാമങ്ങളാകുന്ന അർത്ഥത്രയം ബന്ധമണ്ഡലത്തിൻെറ പല നിലകളോ ഭാഗങ്ങളോ ആണെന്നു് അദ്വൈതി കരുതുന്നു. 'യദ്യദ്ധി കുരുതേ ജന്തുസ്തത്തത് കാമസ്യ ചേഷ്ടിതം.' [4] എന്ന സിദ്ധാന്തം മനഃശാസ്ത്രസമ്മതമാണ്.

വികാരപരമായ ബന്ധം, വാസ്തവത്തിൽ, കാമനകളോടും പ്രവൃത്തികളോടും കെട്ടുപിണഞ്ഞു കിടക്കുകയാണ്. വികാരങ്ങളും പ്രവൃത്തികളും തമ്മിലുള്ള ഗാഢമായ ബന്ധം ഭോക്തൃത്വത്തിനും കർത്തൃത്വത്തിനും തമ്മിലുള്ളതുതന്നെ; ബുദ്ധികൊണ്ടു വിവേചിക്കാമെങ്കിലും ഇവയെ വേർതിരിക്കാനാവില്ലെന്നു സാരം. പ്രവൃത്തികളുടെ വേരായ കാമനകൾ, സ്ഥൂലദൃഷ്ട്യാ അതാതു പരിമിതലക്ഷ്യങ്ങളെ ച്ചൊല്ലി ഉടലെടുക്കുന്നെങ്കിലും, പാര്യന്തികമായ അപഗ്രഥനത്തിൽ കാമയിതാവിനെ— അവൻെറ സ്വരൂപമായ ആത്മാവിനെ — ചുററിയാണു നിലകൊള്ളുന്നതെന്ന വിലതീരാത്ത ഉൾക്കാഴ്ച യാജ്ഞവല്ക്യൻ [5] സംഭാവനചെയ്തിരിക്കുന്നു: 'ആത്മനസ്തു കാമായ സർവ്വം പ്രിയം ഭവതി.'എന്തുകൊണ്ടെന്നാൽ, പരമോപേയമായ സച്ചിദാനന്ദവസ്തുവാണ് ആത്മാവ്. അറിഞ്ഞോ അറിയാതെയോ, വളഞ്ഞുപുളഞ്ഞു പോകുന്ന ആറുകൾക്കു കടലെന്നപോലെ, പല തോതിലും ജാതിയിലും മൂല്യബോധമുള്ള മനുഷ്യക്കെല്ലാം ലക്ഷ്യം സമസ്തമൂല്യനിധിയായ ആത്മതത്ത്വമാണ്. അപ്പോൾ 'ആത്മലാഭാന്ന പരം വിദ്യതേ.' [6] എന്നും മററുമുള്ള ഉക്തികളും അന്വർത്ഥമായിത്തീരുന്നു. പക്ഷേ കുന്നുകൂടിക്കിടക്കുന്ന അബോധങ്ങൾ, അർദ്ധബോധങ്ങൾ, കുകാമനകൾ, ദുർവ്വാസനകൾ, പാപങ്ങൾ, പുണ്യങ്ങൾ, സുഖദുഃഖങ്ങൾ എന്നിവയുടെയൊക്കെ ചോട്ടിൽ, ഗുഹയിൽ നിധിപോലെ, മറഞ്ഞു കിടക്കുകയാണ് ഈ ആത്മതത്ത്വം. [7]

തലഭേദങ്ങൾക്കൊത്തു് അസ്വാതന്ത്ര്യം അസ്വാസ്ഥ്യമായിട്ടാണ് അനുഭവപ്പെടുന്നതെന്നോർത്താൽ, അതിൻെറ പൂർണ്ണമായ നിവാരണത്തിനു്, സ്വാതന്ത്ര്യലാഭത്തിനു്, സ്വാസ്ഥ്യസമ്പാദനം കൂടിയേ തീരൂ എന്നു ബോധപ്പെടും. ഇതുകൊണ്ടാണ്, 'ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ' [8] എന്ന അനുശാസനം സ്വാതന്ത്ര്യദാഹിയായ മനുഷ്യനു് ഉടനടി ചെവിക്കൊള്ളേണ്ടതായി വരുന്നതും. അപരവിദ്യകളൊക്കെ കൈയ്യടക്കി കഴിഞ്ഞിരുന്ന നാരദൻ, 'ഭഗവൻ, മന്ത്രങ്ങളൊക്കെ എനിക്കറിയാമെങ്കിലും ഞാൻ ആത്മജ്ഞാനിയല്ല; ആത്മജ്ഞാനി ദുഃഖത്തിൻെറ മറു

---

2 ബൃ.ഉ. 4, 4. 5; 3 ബൃ. ഉ. 3.5. 1. 4 മ. സ്മൃ. 2. 4; 5 ബൃ. ഉ. 2. 4. 5; 4. 5. 6; 6 ആ. ധ. സൂ. 1. 8. 2; 7 ഛാ. ഉ. 8. 3. 2; 8. ബൃ. ഉ. 2. 4. 5; 4. 5. 6.

കരയെത്തുന്ന എന്ന് അങ്ങയെപ്പോലുള്ളവരിൽ നിന്ന ഞാൻ കേട്ടിട്ടുണ്ട്.'[9] എന്ന പറഞ്ഞിട്ടുള്ളതിന്റെ സ്വാരസ്യവും മററൊന്നല്ല. ഉപനിഷത്തുകളുടെ തത്ത്വശാസ്ത്രത്തിന്റെ വെളിച്ചത്തിലാണ് മേലുദ്ധരിച്ച അനുശാസനത്തെ വില ഇരുത്തേണ്ടതു്. എന്നാൽ പ്രസക്തമായ ചോദ്യം മററൊന്നാണ്. അദ്വൈതികളുടെ മോക്ഷമാണ ശരിക്കും സ്വാതന്ത്ര്യമെന്ന വാദത്തിന്ന തെളിവെന്തു് ? സത്യാപനത്തിന്ന (verification) വിധേയമല്ലാത്ത ദാർശനികപ്രതിജ്ഞകാം അസംബന്ധപ്രലപനങ്ങളാണെന്ന ഏ. ജെ. അയറുടെ നിലപാട് തലകുലുക്കി സമ്മതിക്കാൻ അദ്വൈതി തയ്യാറാണ്. മരണാനന്തരം എന്തു നടക്കുമെന്ന പറച്ചിലിലോ പ്രതിജ്ഞകളിലോ അല്ല അയാൾക്ക നൈർഭ്യം. ജീവിച്ചിരിക്കുമ്പോൾ യോഗ്യതയുള്ള മനുഷ്യന് ഉണ്ടാകുന്ന അനുഭൂതിയാണ തികവുററ സ്വാതന്ത്ര്യലാഭത്തിന്ന് അഥവാ മുക്തിക്ക്, ഉള്ള അനിഷേദ്ധ്യമായ തെളിവു്. ഇതത്രേ ജീവന്മുക്തി എന്നറിയപ്പെടുന്ന പാര്യന്തികമായ മതാനുഭൂതി.

യദാ സർവേ പ്രമുച്യന്തേ കാമാ യേഽസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോഽമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ. 10

എന്ന ജാതിയിൽപെട്ട ഉപനിഷദ്വചനങ്ങൾ, ഒരു ജീവിതയാഥാർത്ഥ്യമായി ജീവന്മുക്തി അംഗീകരിക്കപ്പെടുന്ന എന്നതിന്ന തെളിവാണ്. ആത്മസാക്ഷാത്കാരഫലമായി, മരണത്തിന്ന മുമ്പുതന്നെ മനുഷ്യൻ മുക്തനായിത്തീരുന്ന എന്ന ആദ്ധ്യാത്മികസത്യത്തെ വിളംബരം ചെയ്യുന്ന ഗീതാവചനങ്ങളും വിരളമല്ല.[11] എന്നാൽ കേവലം ശ്രൗതമോ സ്മാർത്തമോ ആയ പ്രമാണങ്ങൾകൊണ്ടുമാത്രം ജീവന്മുക്തിയുടെ യാഥാർത്ഥ്യത്തെപ്പററി സംതൃപ്തി അടയാൻ ഇന്നത്തെ മനുഷ്യന കഴിയുകയില്ല. എങ്ങനെ, എപ്പോഴാണ്, ഒരുവൻ ജീവന്മുക്തൻ ആകുന്നതെന്ന ചോദ്യങ്ങൾക്കുള്ള സമാധാനങ്ങളിൽ ഒന്ന മേലുദ്ധരിച്ചുകഴിഞ്ഞു. 'ഹൃദയഗ്രന്ഥി, ചൈതന്യത്തെ ശരീരത്തോട് ക്കൂട്ടിക്കെഴച്ചു കാണാനുള്ള ദൃഢവാസന, തകരുമ്പോൾ, സംശയങ്ങളെല്ലാം വിലയിക്കുമ്പോൾ, കർമ്മങ്ങൾക്ക് അറുതി ഏർപ്പെടുമ്പോൾ' ആണ് ജീവന്മുക്തി കരഗതമാകുന്നതു്. ഇതൊക്കെ നടക്കുന്നതെപ്പോൾ ? കാര്യവും കാരണവുമായി തെററിദ്ധരിക്കപ്പെടുന്ന അദ്വിതീയവസ്തു സാക്ഷാത്കരിക്കപ്പെടുമ്പോൾ.[12]

സ്വതന്ത്രനായ ജീവന്മുക്തന്റെ യുക്തിയുക്തവും വിശ്വാസ്യവുമായ ചിത്രങ്ങളാണ സ്ഥിതപ്രജ്ഞൻ,[13] ഗുണാതീതൻ,[14] അക്ഷരോപാസകൻ[15] എന്ന പേരുകളിൽ ഗീത വരച്ചു കാട്ടിയിട്ടുള്ളതു്. സദ്യോമുക്തിയ്ക്കും ക്രമമുക്തിയ്ക്കും വിദേഹമുക്തിയ്ക്കും ജീവന്മുക്തിയ്ക്കുള്ളത്ര വിശ്വാസ്യതയില്ല; കാരണം, ഇവ പരീക്ഷണനിരീക്ഷണങ്ങൾക്ക വിധേയമല്ല. ജീവന്മുക്തനെ അടുത്തറിയാനും പരീക്ഷിച്ചു ബോദ്ധ്യപ്പെടാനും ലൗകികന്മാക്കും ഏറെക്കുറെ സാധിച്ചു എന്ന വരാം.

അകാലികവും അദൈശികവുമായ ചൈതന്യമാണ സ്വ-രൂപമെന്ന സാക്ഷാത്കരിച്ചാൽ, നരകദ്വാരങ്ങളായ[16] കാമക്രോധലോഭങ്ങളെ ഉന്മൂലനം ചെയ്യുന്നതിനുള്ള കരുത്തുണ്ടാകുന്നു. ജീവന്മുക്തൻ ശരീരത്തിൽ തങ്ങിനില്ക്കുന്നതു തന്നെ പ്രാരബ്ധകർമ്മശക്തി ഒന്നുകൊണ്ടു മാത്രമാണ്. ഇതിലൊക്കെ ദുരൂഹമായ ഈശ്വരനിയമം പ്രവർത്തിക്കുന്നുണ്ടെന്നേ നിശ്ചയം. വിശുദ്ധമായ ആദ്ധ്യാത്മികമണ്ഡലത്തിന്റെയും പരുപരുത്ത പ്രാപഞ്ചികതയുടെയും പൊതുസീമയിൽ, ചൈതന്യത്തിന്ന മാത്രമായുള്ള പാരമാർത്ഥികതയ്ക്കു സാക്ഷ്യം വഹിച്ചുകൊണ്ട്, ജീവന്മുക്തൻ ലോകസംഗ്രഹം കൈവരുത്താൻ നിലകൊള്ളുന്ന എന്ന പറയുന്നതാകും ന്യായ്യം.

'പാണ്ഡിത്യം നിർവ്വിദ്യ ബാല്യേന തിഷ്ഠാസേത്'[17]. പാണ്ഡിത്യാഭിമാനം വെടിഞ്ഞു ശിശുസഹജമായ ഭാവശുദ്ധിയോടുകൂടി ജീവന്മുക്തന്മാർ ജീവിക്കുന്നു. സാംഖ്യഭാഷയിൽ പറഞ്ഞാൽ, ത്രിഗുണാതീതരാണ ജീവന്മുക്തന്മാർ. സത്ത്വഗുണത്തിനുപോലും അവരെ കീഴടക്കാവതല്ല. ഗുണപാരതന്ത്ര്യം പ്രാപഞ്ചികതയാണ്. ഇതാണല്ലോ, ജീവന്മുക്തന്മാർ നിശ്ശേഷം വെടിഞ്ഞിട്ടുള്ളതു്. [8]പ്രാകൃതങ്ങൾ മാത്രമായ കർമ്മങ്ങൾ തന്റേതാണെന്ന നടിച്ചും ധരിച്ചും പ്രാപഞ്ചികൻ ഉഴലുമ്പോൾ, ഗുണാതീ

9. ഛാ.ഉ. 7. 1. 3; 10. ക. ഉ. 6. 14; ബൃ. ഉ. 4. 4. 7; 11. ഭ. ഗീ. 5. 24–26; 12. മു. ഉ. 2. 2. 8. 13. ഭ. ഗീ. 2 55–72; 14. ഭ. ഗീ. 14. 22–26; 15. ഭ.ഗീ. 12. 13–20; 16. ഭ.ഗീ. 16.21; 17. ബൃ.ഉ.3.5.1; 18.ഭ.ഗീ. 3.27.

തനായ ജീവന്മുക്തൻ കർത്തവ്യബോധംപോലും അററു സ്വസ്ഥനായി നിലകൊള്ളുകയാണ്. 'സ്വകാര്യ'മായ വ്യക്തിജീവിതംപോലും വിലയിച്ചിരിക്കയാൽ, ചൈതന്യത്തിൻെറ അമാനിത്വം അദംഭിത്വം മുതലായ ദൈവസമ്പത്തിൻെറ [19] പ്രസരണകേന്ദ്രമായി ജീവന്മുക്തൻ രൂപാന്തരപ്പെടുന്നു.

ജീവന്മുക്തന്മാർ വൈചിത്ര്യശൂന്യമായ, ഏറെക്കുറെ മുഷിപ്പനായ, ജീവിതചര്യ കൈക്കൊള്ളുന്നു എന്നു ധരിക്കരുത്. 'ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും' എന്ന് അവരെ കുറിച്ചു പറയുന്നതും യുക്തമല്ല. 'സ്വാരാജ്യസിദ്ധി'കാരൻെറ[20] ഒരു പ്രസ്താവന ഈ പ്രകൃതത്തിൽ സംഗതമത്രേ:

കേഽപി വർണ്ണാശ്രമാചാരനിഷ്ഠാപരാ
മുഗ്ധബാലപ്രമത്തോപമാശ്ചേതരേ
രാഗിണോ ഭോഗിനോ യോഗിനശ്ചേതരേ
ജ്ഞാനിനാം ലക്ഷ്യതേ നൈകരൂപാ സ്ഥിതിഃ.

സ്വതന്ത്രനായ ജീവന്മുക്തന്, അഥവാ വിജ്ഞാനിയ്ക്ക്[21] വൈവിദ്ധ്യനിബിഡമായ പ്രപഞ്ചം ഉളവാക്കുന്ന പ്രതീതി ഏതുതരത്തിലുള്ളതാണ്? സ്വരൂപസാക്ഷാത്കാരത്തിൻെറ പരകോടിയിൽ, നിർവ്വികല്പസമാധിയിൽ,[22] പ്രപഞ്ചബോധമയാംക്കില്ലതന്നെ.[23] 'എല്ലാം ബോധമയമാണെന്നു ജഗദംബിക എനിക്കു കാട്ടിത്തന്നു. ദേവിയുടെ മൂർത്തിയും പീഠവും ജലപാത്രങ്ങളും പടിയും വെണ്ണക്കൽത്തറയും ഒക്കെ ബോധമയമായിരുന്നു.'[24] എന്നു സ്വാനുഭൂതിയെ വിവരിക്കുന്ന ശ്രീരാമകൃഷ്ണൻെറ വാക്കുകൾ ഇവിടെ സംഗതമാണ്. ഇത്തരമനുഭൂതിയിൽ ആണ്ടിരിക്കുന്ന ജീവന്മുക്തൻ ബ്രഹ്മജ്ഞനല്ല, ബ്രഹ്മം തന്നെയാണെന്നു ശ്രീശങ്കരൻ ചൂണ്ടിക്കാട്ടിയിരിക്കുന്നു – യസ്മിന്നിത്യസുഖാംബുധൗ ഗലിതധീർ ബ്രഹ്മൈവ ന ബ്രഹ്മവിത്.[25] പക്ഷേ ലോകക്ക് പ്രചോദനമരുളുന്നതിനും അദ്വൈതതത്ത്വത്തിൻെറ നിജസ്ഥിതിയ്ക്കു സാക്ഷ്യം വഹിക്കുന്നതിനുമായി വീണ്ടും മുക്തൻ ശരീരക്കുപ്പായമണിഞ്ഞു എന്നു വരാം. ഇത്തരക്കാരനാണു നിരുപാധികസ്വാതന്ത്ര്യമടഞ്ഞ ജീവന്മുക്തൻ; ഇയാളാണു സ്ഥിതപ്രജ്ഞൻ. പ്രസ്തുത ജീവന്മുക്തനെപ്പററിയേ,

യം ലബ്ധ്വാ ചാപരം ലാഭം
മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന
ഗുരുണാപി വിചാല്യതേ.[26]

എന്നും മററുമുള്ള വർണ്ണനകൾ പ്രത്യക്ഷരം ശരിയാകൂ. പ്രാപഞ്ചികത്തിരത്തള്ളുകൾക്കിടയിലും അടി പതറാതെ ജീവന്മുക്തൻ അദ്വൈതാനുഭൂതിയിൽ ഉറച്ചു നില്ക്കുന്നു. ഇങ്ങനെയത്രേ 'കർമ്മണ്യകർമ്മ യഃ പശ്യേത്'....[27] മുതലായ വചനങ്ങളും ജീവന്മുക്തൻെറ ജീവിതരഹസ്യങ്ങളിലേയ്ക്കു വെളിച്ചം പായിക്കുന്നത്. 'യത്സാക്ഷാദപരോക്ഷാദ് ബ്രഹ്മ'[28] എന്നും മററുമുള്ള വർണ്ണനകളുടെ ഉള്ളടക്കം ജീവന്മുക്തൻെറ സ്വാനുഭൂതികളാണ്. ജീവന്മുക്തൻെറ സ്വാനുഭൂതികളെ ബഹുഭൂരിപക്ഷക്കാർക്കു സ്വന്തമനുഭവങ്ങളുടെ വെളിച്ചത്തിലോ ഇരുളിലോ അപലപിക്കാവുന്നതല്ല. 'യാ നിശാ സർവ്വഭൂതാനാം...'[29] എന്നു തുടങ്ങുന്ന ഗീതാവചനം സ്മരിക്കുക. ചൈതന്യം മാത്രമായി പ്രപഞ്ചമനുഭവപ്പെടുന്ന ജീവന്മുക്തനു ജ്ഞാനപരമായ ബന്ധമില്ലെന്ന് അനുക്തസിദ്ധമാണല്ലോ.

ഒപ്പം ജഡമെന്നു ബഹുഭൂരിപക്ഷക്കാർ നിർദ്ധാരണം ചെയ്യുന്ന ഈ പ്രപഞ്ചം ആനന്ദമയമാണെന്ന അനുഭൂതിയും ജീവന്മുക്തനു കൈവരുന്നു. 'ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ...'[30] എന്നു തുടങ്ങുന്ന ഉപനിഷദ്വചനത്തിൻെറ ഉരകല്ലാണു ജീവന്മുക്തൻെറ അനുഭൂതികൾ എന്നു പറയുന്നതാകും സമീചീനം.

സർവഥാ സ്വതന്ത്രനായ ജീവന്മുക്തനു നന്മതിന്മകളെക്കുറിച്ചുള്ള ബോധമില്ലേ? തമ്മിൽ പൊരുത്തപ്പെടാത്ത രണ്ടു വൈരുദ്ധ്യങ്ങളാണ് നന്മയും തിന്മയുമെന്ന്, ബദ്ധനായ ലൗകികനെപ്പോലെ, ജീവന്മുക്തൻ കരുതുന്നില്ല. തിന്മയെന്നു മുദ്രയടിച്ച് അവഹേളിക്കപ്പെടുന്നവയിലൊക്കെ നിലീനമായ നന്മയുടെ സാദ്ധ്യതകൾ കണ്ടെത്താനുള്ള ഉൾക്കാഴ്ച ജീവന്മുക്തനു സഹജമാണ്. പാപി വളർന്നു രൂപാന്തരപ്പെ

19. ഭ. ഗീ. 16. 5; 20. സ്വാ.സി; 4. 22; 21. ഭ. ഗീ. ഭാ. 6. 8; 22. യോ. സൂ. 1. 23; 23. ഛാ. ഉ. 7. 25. 1, 2; 24. ദി ഗോസ്പൽ. പു. 290; 25. മനീഷാപഞ്ചകം. 5; 26. ഭ. ഗീ. 6. 22; 27. ഭ. ഗീ. 4. 18; 28. ബൃ. ഉ. 3. 4. 1; 29. ഭ. ഗീ. 2. 69; 30. തൈ. ഉ. 3. 6.

ട്ടാണ സിദ്ധൻ പിറക്കുന്നതെന്ന ജീവന്മുക്തൻ നേരിൽ കാണുന്നു. പ്രസ്തുത രൂപാന്തരീഭാവം കൈവരുന്നതു നിത്യശുദ്ധബുദ്ധമുക്തസ്വഭാവമായ ചൈതന്യത്തിന്നല്ല; സദാ പരിണമിച്ചുകൊണ്ടിരിക്കുന്ന ഉപാധികൾക്കാണ്. പാപിയുടെ ആത്മാവു പരമാത്മാവിൽ താൻ തന്നെയെന്നു നേരിൽ കാണുന്ന ജീവന്മുക്തന്റെ യഥാവസരമതിനുണ്ടാകുന്ന ആവിഷ്കാരത്തിലാണ താത്പര്യം; ഇതിനുതകുന്ന മട്ടിലാകും താനും 'പാപി'യോടുള്ള ജീവന്മുക്തന്റെ ഇടപെടൽ. ദേശകാലാതീതമായ ബ്രഹ്മജ്ഞാനത്തോടും ത്രികാലദൃഷ്ടിയോടുംകൂടിയാണ ജീവന്മുക്തൻ പ്രപഞ്ചത്തിൽ പ്രവർത്തിക്കുന്നതെന്നു സാരം.

ജീവന്മുക്തന്റെ പ്രവൃത്തികളെക്കുറിച്ച് അഭിപ്രായഭേദങ്ങളില്ലാതില്ല. ജ്ഞാനകർമ്മസമുച്ചയം അസാദ്ധ്യമാണെന്നു ശ്രീശങ്കരൻ പലേടത്തും വാദിച്ചിട്ടുണ്ട്, 'നൈവ കിഞ്ചിത് കരോമി...'[31] എന്ന പ്രഖ്യാപനം ജീവന്മുക്തനെ ലക്ഷീകരിക്കുന്നു. കർമ്മങ്ങളൊക്കെത്തന്നെ ആവിദ്യകമാകയാൽ പൂർണ്ണജ്ഞാനിയ്ക്ക് അസാദ്ധ്യമാകണമല്ലോ.[32] പക്ഷെ മൗലികപ്രാധാന്യമുള്ള ഈ വിഷയത്തെപ്പററി ശ്രീശങ്കരൻ കൈക്കൊണ്ടിട്ടുള്ള കാഴ്ചപ്പാടിനു ശ്രദ്ധേയമായ മറെറാരു വശംകൂടിയുണ്ട്. പൂർണ്ണജ്ഞാനത്തോട കർമ്മം പൊരുത്തപ്പെടുകയില്ല എന്ന വാദത്തിൽ കർമ്മപദം സാങ്കേതികാർത്ഥത്തിലാണ ശ്രീശങ്കരൻ പ്രയോഗിച്ചിട്ടുള്ളതു്. ഇതനുസരിച്ച് അഹങ്കാരപൂർവകമായ പ്രവൃത്തിയേ കർമ്മമാകൂ. മുക്തന്മാരിലും അവതാരപുരുഷന്മാരിലും നിന്നു പുറപ്പെടുന്ന കർമ്മവിശേഷങ്ങൾ, അഹങ്കാരപൂർവ്വകമല്ലാത്തതിനാൽ, കർമ്മമെന്ന വാക്കുകൊണ്ടു നിർദ്ദേശിക്കപ്പെടത്തക്കവയല്ല.[33] ഏററവും ശ്രദ്ധേയമായ രണ്ടു സംഗതികൾ പ്രകൃതത്തിൽ എടുത്തു കാട്ടേണ്ടതുണ്ട്. 'ഏകമേവാദ്വിതീയ'മായ വസ്തുവിനെക്കുറിച്ചുള്ള തികഞ്ഞ ബോധം മുക്തനുണ്ടെന്നതാണ് ഒന്ന്; രണ്ടാമത്തേതു്, ബദ്ധന്മാരുടെ കാഴ്ചയിൽ പ്രപഞ്ചത്തിനുള്ള വ്യാവഹാരികസത്തയെക്കുറിച്ചും ബോധവാനാണ മുക്തനെന്നതത്രേ. മറിച്ചായാൽ മുക്തന്റെ ബോധത്തികവിനു ന്യൂനത പററും. കൂടാതെ ബ്രഹ്മസാക്ഷാത്കാരത്തിന്റെ തോതിനൊത്തു് 'സർവഭൂതഹിതേ രതിഃ' കരുണ, മുക്തനിൽ ഉണർന്നു പ്രവർത്തിക്കയും ചെയ്യുന്നു.[34] കരുണാചോദിതനായ മുക്തൻ സാമൂഹികജീവിതത്തിലെ മര്യാദകളും മാനദണ്ഡങ്ങളും സ്വജീവിതത്തിലൂടെ സ്ഥാപിച്ചു സർവ്വോദയം, ലോകസംഗ്രഹം, കൈവരുത്തുന്നു.[35]

പരാർത്ഥമായ ജീവിതം സ്വാർത്ഥമററ ജീവന്മുക്തനു് സ്വഭാവികമാണെന്നു പറയുന്നതാകും യുക്തം. കുറേക്കൂടി സൂക്ഷ്മമായി നോക്കിയാൽ കാണാം ഈശ്വരസങ്കല്പങ്ങൾ സാക്ഷാത്കരിക്കപ്പെടുന്നതിനുള്ള ഉപകരണമായി ജീവന്മുക്തൻ മാറുന്നു എന്ന്.[36] ജീവന്മുക്തന്റെ സ്വാതന്ത്ര്യം തികഞ്ഞ ഈശ്വരാനുവിധേയതയിൽ നിലകൊള്ളുന്നു എന്നു മതത്തിന്റെ ഭാഷയിൽ പറയാവുന്നതാണ്.

കാമസങ്കല്പവർജിതനായ[37] ജീവന്മുക്തന്റെ പ്രവൃത്തികൾ നിർദ്ദോഷമാകുന്നതിൽ അദ്ഭുതപ്പെടേണ്ടതില്ല; പ്രതീക്ഷകളും ആശങ്കകളുമററ ജീവന്മുക്തന്റെ പരിപാടിയാണ് 'യോഗഃ കർമ്മസു കൗശലം'[38] എന്ന തത്ത്വത്തിന്റെ സാക്ഷാത്കാരം. ലൗകികരെ ബാധിക്കുന്ന കർമ്മനിയമങ്ങൾക്കു ജീവന്മുക്തൻ വിധേയനല്ല. 'നല്ല പ്രവൃത്തികൾകൊണ്ട് ഉത്കൃഷ്ടനോ ചീത്തപ്രവൃത്തികൾകൊണ്ട് അപകൃഷ്ടനോ ആകുന്നില്ല ജീവന്മുക്തൻ. നന്മകൾക്കും തിന്മകൾക്കും അതീതനാണ താൻ എന്ന സാക്ഷാത്കാരമാണല്ലോ അയാളെ ജീവന്മുക്തനാക്കിത്തീർത്തിട്ടുള്ളതു്.'[39] എന്നാൽ യഥേഷ്ടചേഷ്ട ജീവന്മുക്തനാകാമെന്നല്ല ഇതിനർത്ഥം. 'അഹം ബ്രഹ്മാസ്മി' എന്ന അറിവ്, ചെയ്ത പാപങ്ങളെ പിഴുതെറിയുന്നു; അത്തരം ജ്ഞാനിയെ പാപവൃത്തികളിൽ നിർവ്വിശങ്കം തുടരാൻ അതനുവദിക്കയും ചെയ്യുന്നു.'[40] എന്നു്, ഉപനിഷദ്വിവർത്ത

31. ഭ. ഗീ. 5. 8.

32. ജ്ഞാനാമൃതേന തൃപ്തസ്യ കൃതകൃത്യസ്യ യോഗിനഃ
നൈവാസ്തി കിഞ്ചിത്കർത്തവ്യമസ്തിചേന്ന സ
തത്ത്വവിത്. ജീ. മു. വി. പു. 265.

33. ഭ. ഗീ. ഭാ. 2. 11.

34. ഭ. ഗീ. 12. 13; 35. ഭ. ഗീ. ഭാ. 3. 21.

36. ഭ. ഗീ. 11. 33; 37. ഭ. ഗീ. 4. 19; 38. ഭ. ഗീ. 2. 50.

39. ബൃ. ഉ. 4. 4. 22, 23; തൈ. ഉ. 2. 9.

40. ഹ്യൂം. ഉപനിഷദ്വിവർത്തനം പു. 60.

കനായ ഹ്യൂമിനെപ്പോലെ, ഭ്രമിക്കുന്നതിൽപരം ശോചൃമായി മറെറാരു പ്രമാദമില്ലതന്നെ. കെട്ടുകളെല്ലാം അറുത്തു തള്ളുന്ന പ്രസ്തുത അറിവിനെക്കുറിച്ചുള്ള വിവരക്കേടാണ് അദ്ദേഹത്തെ വഴി പിഴപ്പിച്ചതു്. സ്വന്തമായ ഒരഹന്ത മുക്തന്നില്ലെന്നു മറക്കരുതു്. 'അഹം ബ്രഹ്മാസ്മി' എന്ന അറിവു് സാക്ഷാത്കാരമാണു്. സാധനചതുഷ്ടയസമ്പത്തി കൂടാതെ അതു സ്വപ്നം കാണത്തക്കതുപോലുമല്ല. അപ്പോൾ ആ അറിവിൻെറ ഫലം പാപാചരണമാകുന്നതെങ്ങനെ? ശ്രീശങ്കരൻെറ ശിഷ്യനായ സുരേശ്വരാചാര്യരുടെ ഒരു പ്രസ്താവന ഈ പ്രകൃതത്തിൽ അത്യന്തം സംഗതമത്രേ:

41 ബുദ്ധാദ്വൈതസതത്ത്വസ്യ യഥേഷ്ടാചരണം യദി
ശുനാമാത്മവിദാഞ്ചൈവ കോ ഭേദോഽശുചിഭക്ഷണേ ?

ജീവന്മുക്തൻ 'നിത്യസത്ത്വസ്ഥ'നാണ്;[42] അദ്വേഷിത മുതലായ ഗുണങ്ങൾ,അയാളെ സംബന്ധിച്ചിടത്തോളം, അയത്നസിദ്ധങ്ങളാകുന്നു.[43]

ജീവന്മുക്തൻ മാത്രമാണു ബ്രഹ്മാനന്ദമെന്തെന്നു നേരിൽ ആസ്വദിച്ചറിയുന്നവൻ. ഭൂമാനന്ദത്തെപ്പററിയുള്ള ഛാന്ദോഗ്യവചനങ്ങൾ [44] അയാളുടെ വൈകാരികജീവിതത്തെ യഥാതഥമായി പ്രതിഫലിപ്പിക്കുന്നുണ്ടു്. ഇതുകൊണ്ടുതന്നെ ജീവന്മുക്തൻ അകുതോഭയനമാണു്. 'ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന.' [45] തന്നിൽനിന്നന്യമായ ഒന്നിനെ കുറിച്ചുള്ള ബോധമാണു ഭയത്തിൻെറ മൗലികമായ ഹേതു. 'ദ്വിതീയാദ് വൈ ഭയം ഭവതി.' [46] അദ്വൈതാനുഭൂതിയിൽ മുഴുകിയ ജീവന്മുക്തനു് ഈ ദ്വിതീയമാണു സുദുർലഭമായിത്തീർന്നിട്ടുള്ളതു്. 'തദ്വിജ്ഞാനേന പരിപശ്യന്തി ധീരാ ആനന്ദരൂപമമൃതം യദ്വിഭാതി.'[47] അയാളുടെ വററാത്ത ആനന്ദത്തിൻെറ ഉറവിടമായ സ്വസ്വരൂപത്തിൽ ജീവന്മുക്തൻ നില ഉറപ്പിച്ചിരിക്കയാണല്ലോ. അതുകൊണ്ടാണു്, 'അന്തഃസുഖോഽന്തരാരാമഃ' [48] എന്നും മററുമുള്ള വർണ്ണനകൾ അയാൾക്കു് ഏററവും അനുരൂപമായിട്ടുള്ളതും. ജീവന്മുക്തനെച്ചൊല്ലി മററാക്കും ഭയാശങ്കകളില്ലാത്തതിനു[49] കാരണവും മറെറാന്നല്ല.

'പ്രപഞ്ചത്തിലെങ്ങും ജീവിക്കുന്നവനേ വാസ്തത്തിൽ ജീവിക്കുന്നുള്ളു. ഒരു ജീവിതകണം പോലും അവശേഷിക്കുമ്പോൾ മരണത്തിനു് അന്തിമവിജയം സാദ്ധ്യമല്ലെന്ന ദർശനം ജീവന്മുക്തനു സഹജമത്രേ.' [50]

ഇത്രയും പറഞ്ഞതിൽനിന്നു ജീവന്മുക്തൻ ധന്യംമന്യതയുടേതായ വൻചുമടുംതാങ്ങി നടക്കുന്നവനാണെന്നു തെററിദ്ധരിക്കരുതു്. തികഞ്ഞ ഒരു ജീവന്മുക്തൻെറ ചിത്രം വരച്ചു കാട്ടാൻ ശ്രീശങ്കരൻ ഉദ്ധരിച്ചു കാണുന്ന രണ്ടു പദ്യങ്ങൾ പൂർണ്ണസ്വാതന്ത്ര്യം നിരുപാധികമായ നിരപേക്ഷതയാണെന്ന പരമാർത്ഥത്തെ ഉദ്ദീപിപ്പിക്കുന്നു:

യം ന സന്തം ന ചാസന്തം നാശ്രുതം ന ബഹുശ്രുതം
ന സുവൃത്തം ന ദുർവൃത്തം വേദ കശ്ചിത്സ ബ്രാഹ്മണഃ.
ഗൂഢധർമ്മാശ്രിതോ വിദ്വാനജ്ഞാതചരിതം ചരേത്
അന്ധവജ്ജഡവച്ചാപി മൂകവച്ച മഹീം ചരേത്. [51]

പരിമിതമായ വ്യക്തിത്വത്തെ ഉറപ്പിച്ചു നിർത്താൻ പെടുന്ന പാടുകളത്രേ മനുഷ്യനെ പാരതന്ത്ര്യത്തിൽ ആഴ്ത്തുന്നതു്; വ്യക്തിത്വഭ്രമം തുടച്ചു മാററുന്നതോടൊപ്പം സ്വാതന്ത്ര്യസൂര്യൻ പ്രകാശം ചൊരിയുന്നു.

41. നൈ. സി. 4. 62; 42. ഭ. ഗീ. 2. 45; 43. നൈ. സി. 4. 57–69; 44. ഛാ. ഉ. 7. 23–25; 45 തൈ. ഉ. 2. 9; 46. ബൃ. ഉ. 1. 4. 2; 47. മു. ഉ. 2. 1. 7; 48. ഭ. ഗീ 5. 24; 49. ഭ. ഗീ. 12. 15; 50. വിവേകാനന്ദ കൃതികൾ, പുസ്തകം 2, പു. 80, 80; 51. ബ്ര. സൂ. ഭാ. 3. 4. 50; തുലനചെയ്യുക: 'ഒരു വ്യക്തിയുടെ പദവി വിട്ടുയരുന്നവനാൽ അനുവിദ്ധമാണു പ്രപഞ്ചമാസകലം. എല്ലാററിനോടും ഒന്നായിത്തീർന്നവൻ എല്ലാററിനെയും സൃഷ്ടിക്കുന്നു.' പ്ലൊറൈറനസ്.

ആ.ധ.സൂ. = ആപസ്തംബധർമ്മസൂത്രങ്ങൾ; ക. ഉ. = കഠോപനിഷത്; ഛാ. ഉ. = ഛാന്ദോഗ്യോപനിഷത്; ജീ.മു.വി. = ജീവന്മുക്തിവിവേകം; തൈ.ഉ. = തൈത്തിരീയോപനിഷത്; ദി ഗോസ്പൽ = ഇംഗ്ലീഷിലേയ്ക്കു വിവർത്തിതമായ ശ്രീരാമകൃഷ്ണകഥാമൃതം; നൈ. സി. = നൈഷ്കർമ്മ്യസിദ്ധി; ബൃ. ഉ. = ബൃഹദാരണ്യകോപനിഷത്; ബ്ര. സൂ.ഭാ. = ശ്രീശങ്കരൻെറ ബ്രഹ്മസൂത്രഭാഷ്യം; ഭ.ഗീ. = ഭഗവദ്ഗീത; ഭ.ഗീ.ഭാ. = ഭഗവദ്ഗീതാഭാഷ്യം; മ.സ്മൃ. = മനുസ്മൃതി; മു. ഉ. മുണ്ഡകോപനിഷത്; യോ.സൂ. = യോഗസൂത്രങ്ങൾ.

# ഒരസുരൻ

## എസ്. വി. ഉണ്ണിക്കൃഷ്ണൻ

ശ്രവണമാത്രയിൽത്തന്നെ പേടിപ്പിക്കുന്നൊരു പേരാണ് വൃത്രൻ. ഇന്ദ്രൻെറ പേക്കിനാവായിരുന്ന ഈ വീരൻ അസുരയോനിയിലാണ് ജനിച്ചതെങ്കിലും വാസ്തവത്തിൽ മഹാഭക്തനായിരുന്നു. ദേവന്മാരും അസുരന്മാരും തമ്മിൽ പുറമേയ്ക്ക് അല്പം മാത്രം അന്തരമേയുള്ളു. അച്ഛനൊന്ന്, കശ്യപപ്രജാപതി. അമ്മ രണ്ട്, ദിതിയും അദിതിയും: ഇരുവരും സോദരികൾ. രണ്ടു കൂട്ടരും സുഖകാംക്ഷികളാണ്. പൊതുവേ ധർമ്മമാർഗ്ഗമാചരിക്കുന്നവർ ദേവന്മാരും, അതാചരിക്കാത്തവർ അസുരന്മാരുമാണെന്നു പറയാം. എന്നാൽ ദേവന്മാർ പലപ്പോഴും അധർമ്മമാചരിക്കാറുണ്ട്, തങ്ങളുടെ കാര്യസാദ്ധ്യത്തിന്നായി. അതു് അധർമ്മമാണെന്നറിഞ്ഞുകൊണ്ടുതന്നെയാണവർ ചെയ്യുന്നതും; അതിൻെറ ദുരന്തഫലം ഉടനെതന്നെ അവർക്ക് വന്നുചേരുകയും ചെയ്യുന്നു. അതിൽ നിന്നു രക്ഷപ്പെടാൻ അവർ ധർമ്മത്തേയും ഭഗവാനേയും ആശ്രയിക്കുന്നു. അസുരന്മാർ പൊതുവേ ധർമ്മനിഷേധികളാണ്. 'ഞാൻ' ആണ് അവരുടെ ആരാധനാപാത്രം. ശക്തിയും ധനവും എല്ലാമാർജ്ജിക്കുന്നതു് 'എനിക്കു'വേണ്ടിമാത്രം. അവർ ധർമ്മമാചരിക്കുന്നതും അഹങ്കാരത്തോടു കൂടിത്തന്നെ. സർവ്വനിയന്താവായ ഒരു പരമേശ്വരനുണ്ടെന്ന് അവർ സമ്മതിക്കുന്നില്ല. ആ പരമേശ്വരനെ തിരഞ്ഞുകൊണ്ട് ഹിരണ്യാക്ഷൻ ഗദയുമെടുത്തു് മൂലോകങ്ങളിലും അലഞ്ഞുനടന്നു; ഹൃദയഗുഹയിലൊളിച്ച ഭഗവാനെ ആ അസുരൻ കണ്ടെത്തിയില്ല. 'ഈ തൂണിലുമുണ്ടോ നിൻെറ ഭഗവാൻ ?' എന്ന് അവജ്ഞയോടെ ഹിരണ്യകശിപു പ്രഹ്ലാദനോടു ചോദിച്ചു. അനാദ്യന്തനായ ഭഗവാനെ കൊല്ലാമെന്നാശിച്ചു കംസൻ. അപ്പോൾ അഹന്തയും രജോഗുണവുമാണ് അസുരലക്ഷണമെന്നു പറയാം; ഈശ്വരാധീനതയും സത്വഗുണവുമാണ് ദേവലക്ഷണമെന്നും.

എന്നാൽ ദേവയോനിയിലുമധികം മഹാഭക്തന്മാർ ജനിച്ചതു് അസുരയോനിയിലാണ്. പ്രഹ്ലാദൻ, ബലി എന്നിവരെ അതിശയിക്കുന്ന ഒരു വൈഷ്ണവനെ ദേവന്മാർക്കിടയിൽ കണ്ടുകിട്ടാനില്ല. അവരോടു താരതമ്യപ്പെടുത്തുമ്പോൾ ദേവരാജാവു് എത്ര സ്വാർത്ഥിയും ലോഭിയുമായി കാണപ്പെടുന്നു! സ്വസ്ഥാനം കാത്തുരക്ഷിക്കാനുള്ള വെമ്പൽ മാത്രമാണദ്ദേഹത്തിന്ന്. ഭക്തനാണെങ്കിലും വൃത്രനെ പ്രഹ്ലാദനോടു താരതമ്യപ്പെടുത്താൻ വയ്യ; ഗർഭത്തിലേ വിഷ്ണുപാദങ്ങളിലമർന്ന പ്രഹ്ലാദൻ അതുല്യനാണ്. രജസ്സുമ സ്വഭാവിയായ ജീവൻ പരമപദത്തിലേയ്ക്കുയർന്നതാണ് വൃത്രൻെറ ചരിത്രം. അസുരനായകനാണെങ്കിലും വിധിവിഹിതമായ തൻെറ കർമ്മം നിർവ്വഹിക്കുന്നതിൽ മാത്രം തല്പരനാണദ്ദേഹം. അന്ത്യഘട്ടത്തിൽ ഹരിസ്മരണയിലും ഈശ്വരപരായണതയിലും അദ്ദേഹം എല്ലാവരേയും കവച്ചുവെയ്ക്കാൻ മാത്രം വളരുന്നു. ആ ചരിത്രമാലോചിക്കുമ്പോൾ ജ്ഞാനവൈരാഗ്യങ്ങളും ശക്തിയും സ്വയമേവ ഉണ്ടാവുന്നു.

വൃത്രചരിത്രം മൂന്നു ഘട്ടത്തിലായി കാണുന്നു– ആദ്യം രാജാവു്, പിന്നെ വിദ്യാധരൻ, പിന്നെ അസുരൻ. ചിത്രകേതു എന്നായിരുന്നു ആദ്യത്തെ പേർ. ശൂരസേനന്മാരുടെ രാജാവായ അദ്ദേഹത്തിന്ന് പരന്ന സാമ്രാജ്യവും ഉയർന്ന ഐശ്വര്യവും അനവധി പത്നിമാരുമുണ്ടായിരുന്നെങ്കിലും സന്താനസൗഭാഗ്യമുണ്ടായില്ല. ആയിടയ്ക്ക് ഇച്ഛാമാത്രത്താൽ സുഖദുഃഖങ്ങൾ നല്കാൻ കഴിവുള്ള അംഗിരസ്സുമഹർഷി രാജസഭയിൽ വന്നു. രാജാവു് അദ്ദേഹത്തെ ഭക്തിയോടെ സ്വീകരിച്ചാദരിച്ചു. രാജാവിൻെറ മ്ലാനതയ്ക്ക് കാരണം ചോദിച്ചറിഞ്ഞ ഋഷി അവിടെവെച്ചു് ഒരു യാഗം നടത്തുകയും അവശേഷിച്ച പ്രസാദം മഹാറാണിയായ കൃതദ്യുതിക്കു നല്കുകയും ചെയ്തു. 'ഇവളിൽനിന്ന് ഹർഷശോകങ്ങൾ

പ്രദാനം ചെയ്യുന്ന ഒരു പുത്രൻ അങ്ങേയ്ക്കുണ്ടാകും.' എന്നാശീർവ്വദിച്ച് ഋഷി യാത്രയായി. പുത്രനുണ്ടാകുമെന്ന അനുഗ്രഹം രാജാവിനെ അത്യധികം സന്തോഷിപ്പിച്ചു. അവരെ ആനന്ദമഗ്നരാക്കിക്കൊണ്ട് ഒരു ഓമനക്കുട്ടൻ പിറന്നു. ചന്ദ്രോദയത്തിലെ ആഴിപോലെ രാജഹൃദയം പ്രേമാഹ്ലാദങ്ങൾകൊണ്ട് വിജൃംഭിതമായി. പുത്രനിലും പുത്രമാതാവിലും അദ്ദേഹത്തിന്റെ സ്നേഹം പ്രതിദിനം വർദ്ധിച്ചുവന്നു. പുത്രനില്ലാത്ത മററു രാജപത്നിമാർ സപത്നിയുടെ ഭാഗ്യത്തിൽ അതീവ അസൂയാലുക്കളായി. അവർ കുമാരനെ വിഷംകൊടുത്തു കൊന്നു. പ്രിയപുത്രന്റെ മൃതശരീരം കണ്ട രാജ്ഞിയും, രാജാവും ദുഃഖം സഹിക്കാതെ നഷ്ടപ്രജ്ഞരായി. അവർ ആർത്തരായി വിലപിച്ച് നിലത്തുകിടന്നുരുണ്ടു. അവരുടെ ദീനാവസ്ഥ കണ്ട് ദയ തോന്നി രണ്ടു മഹാത്മാക്കൾ അവിടെ വന്നെത്തി: പുത്രജന്മം ആശീർവ്വദിച്ച അംഗിരസ്സും പരമഭാഗവതനായ നാരദനും. പുത്രന്റെ മൃതശരീരത്തിന്നടുത്ത് വേറൊരു മൃതശരീരം പോലെ കിടക്കുന്ന രാജാവിനോട് അവർ സത്യവസ്തു ഭഗവാൻ മാത്രമാണെന്നും, മറെറല്ലാം ഒരു നിമിഷം ഉണ്ട്, അടുത്ത നിമിഷം ഇല്ല, എന്നു പറയാവുന്ന മിഥ്യകളാണെന്നും പറഞ്ഞു മനസ്സിലാക്കി. രാജാവിന്നു് അല്പം ബോധം വന്നു. എഴുന്നേററു് കൈകൂപ്പി അവരാരാണെന്നു ചോദിക്കുകയും ജ്ഞാനോപദേശം നല്കാൻ അപേക്ഷിക്കുകയും ചെയ്തു. അംഗിരസ്സുമഹർഷി തങ്ങളെ രണ്ടുപേരേയും പരിചയപ്പെടുത്തി. ഗന്ധർവ്വനഗരസമാനമായ ലോകത്തേയും അതിന്നടിയിൽ കിടക്കുന്ന പരമാർത്ഥസത്തയേയുംപററി രാജാവിന്നു് പറഞ്ഞുകൊടുത്തു. ദ്വൈതഭ്രമം വിട്ടു് ശാന്തിസ്വരൂപമായ പരമാത്മാവിൽ മനസ്സുറപ്പിക്കാനുപദേശിച്ച് അതിലേയ്ക്കു് ഭഗവാൻ സങ്കർഷണനെ ഉപാസനചെയ്യാൻ നാരദമഹർഷി അദ്ദേഹത്തെ ഉപദേശിച്ചു. അതേ സമയം രാജാവിന്റെ മനസ്സിൽ ബാക്കിയുള്ള ശോകമോഹങ്ങളും കൂടി നശിക്കട്ടെ എന്നു കരുതി അദ്ദേഹം മൃതപുത്രന്റെ ജീവനെ വിളിച്ചുവരുത്തി മാതാപിതാക്കന്മാരുടെ സന്തോഷത്തിന്നായി പൂർവ്വശരീരത്തിൽത്തന്നെ കയറി വസിക്കാൻ പറഞ്ഞു. ബുദ്ധിമാനായ ജീവൻ പറഞ്ഞു: 'എനിക്കു് അമ്മയാരു്? അച്ഛനാരു്? ഞാനെത്രയോ കാലമായി ഓരോ യോനികളിൽ ജന്മമെടുത്തു് ചുററിത്തിരിയുന്നു. അതിൽ ഒരു പ്രത്യേക ജന്മത്തിലെ അച്ഛനും അമ്മയും ആവാനിടവന്ന ഇവരോട് എനിക്കെന്തു മമത?'' ജീവൻ ഇങ്ങനെ പറഞ്ഞു് അവിടെനിന്നു പോയി. അതോടെ രാജാവിന്റെ സ്നേഹബന്ധം മുറിയുകയും പുത്രശോകം അസ്തമിക്കുകയും ചെയ്തു. സ്വന്തമല്ലെന്നു മനസ്സിലായാൽ പിന്നെ അതിന്നുവേണ്ടി ആർ ഖേദിക്കും? നാരദമഹർഷിയുടെ മൂർച്ചയേറിയ വാൾത്തലയൊന്നു തൊട്ടതോടെ മമതയുടെ മോഹബന്ധം മുറിഞ്ഞു വീണു.

ചേറുനിറഞ്ഞ കുളത്തിൽനിന്നു് ആനയെന്നപോലെ രാജാവു് ഗൃഹിയുടെ അന്ധകൂപത്തിൽനിന്നു പുറത്തുവന്നു. യമുനയിൽ കുളിച്ചു് ഋഷിവര്യന്മാരെ വീണ്ടും വന്ദിച്ചു. അദ്ദേഹത്തിനു് നാരദമർഷി ഭഗവാൻ സങ്കർഷണനെ ഉപാസിക്കാനുള്ള ദിവ്യമന്ത്രം ഉപദേശിച്ചു. ഒരാഴ്ച ജലപാനംമാത്രം ചെയ്തുകൊണ്ടു് ഉപാസന ചെയ്തതിന്റെ ഫലമായി അദ്ദേഹത്തിനു വിദ്യാധരാധിപത്യം കൈവന്നു. ഏറിയ ചിത്തശുദ്ധിയോടെ വീണ്ടും ഉപാസന ചെയ്തപ്പോൾ സങ്കർഷണേശ്വരന്റെ വിശുദ്ധസുന്ദരരൂപം കാണായ്‌വരികയും പരമാനന്ദമനുഭവിക്കുകയും ചെയ്തു. പ്രേമോദ്രേകത്തോടെ അദ്ദേഹം ഭഗവാനെ സ്തുതിച്ചു. ലൗകികകർമ്മങ്ങളുടെ ഫലവൈരുദ്ധ്യം മനസ്സിലാക്കി, സർവ്വകർമ്മങ്ങളിൽനിന്നും ഫലങ്ങളിൽനിന്നും വിമുക്തനായി, ജ്ഞാനവിജ്ഞാനങ്ങളാൽ സന്തുഷ്ടനായി, ഭക്തനായി ബ്രഹ്മാത്മൈക്യം അനുഭവിക്കാൻ ഭഗവാൻ അദ്ദേഹത്തെ ഉപദേശിച്ചു.

വിദ്യാധരാധിപനായ ചിത്രകേതു കണക്കില്ലാത്ത കാലം ഐശ്വര്യങ്ങളനുഭവിച്ചും ഭഗവാനെ സ്മരിച്ചും കഴിഞ്ഞു. എന്നാൽ അതികഠോരമായ വേറൊരനുഭവംകൂടി വേണമായിരുന്നു, അദ്ദേഹത്തിന്നു് പരമപദം ലഭിക്കാൻ. പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും സംഭവങ്ങളും ഈശ്വരന്റെ കൈയിലെ ഉപകരണങ്ങൾ മാത്രമാണു്. ഒരു ജനത കർമ്മഫലത്താൽ ദുഷിച്ചു് പാപമനുഭവിക്കേണ്ട ഘട്ടത്തിൽ അതിന്നുപകര

ണമായി ഒരാതതായിയുണ്ടാവുന്നു. ആ ആതതായിയും സ്വകർമ്മഫലമനുഭവിക്കുന്ന ഒരു ജീവൻതന്നെ. തക്ക സമയത്തു് അവർ ഒത്തുചേരുന്നതു് വിധി. ഇവിടെ ദേവാധിപതിയായ ഇന്ദ്രൻ ഒരു കൊടുംപാപം ചെയ്തു. ദേവഗുരുവായ ബൃഹസ്പതി സഭയിൽ പ്രവേശിച്ചപ്പോൾ ഇന്ദ്രൻ എഴുന്നേററു സ്വീകരിക്കാതെ അനാദരം കാണിച്ചു. ബൃഹസ്പതി ദേവന്മാരെ ഉപേക്ഷിച്ചു. ഗുരുതിരസ്കാരത്താൽ ഐശ്വര്യം നഷ്ടപ്പെട്ടു തുടങ്ങിയപ്പോൾ ഇന്ദ്രൻ ത്വഷ്ടാവിന്റെ പുത്രനായ വിശ്വരൂപനെ ഗുരുവായി വരിച്ചു. വിശ്വരൂപൻ ഉപദേശിച്ച നാരായണകവചത്തിന്റെ ബലത്താൽ ഇന്ദ്രൻ ത്രൈലോക്യലക്ഷ്മിയെ വീണ്ടെടുത്തു. എന്നാൽ ഇതധികകാലം നിന്നില്ല. വിശ്വരൂപന്റെ അമ്മ അസുരകുലജാതയായിരുന്നു. അദ്ദേഹം രഹസ്യമായി അസുരന്മാർക്കു് യജ്ഞാംശം എത്തിച്ചുകൊടുക്കുന്നുണ്ടെന്നറിഞ്ഞ ഇന്ദ്രൻ അദ്ദേഹത്തിന്റെ മൂന്നു ശിരസ്സുകളുമറുത്തു. പുത്രഘാതിയായ ഇന്ദ്രനെ വധിക്കാൻപോന്ന ഒരു പുത്രനുണ്ടാവണമെന്ന പ്രാർത്ഥനയോടെ ത്വഷ്ടാവു് ഒരു ഘോരയജ്ഞം നടത്തി. യജ്ഞാഗ്നിയിൽനിന്നു് മൂലോകങ്ങളേയും വിറകൊള്ളിക്കുന്ന ഒരു ഭയാനകരൂപം ഉടലെടുത്തു. അതു കണ്ടമാത്രയിൽ ദേവഗണങ്ങൾ പേടിച്ചു് ഓടിയകന്നു. അതാണു് വൃത്രാസുരൻ.

ചിത്രകേതു എങ്ങനെ വൃത്രാസുരനായി? വിദ്യാധരാധിപനായിരിക്കെ ഒരിക്കലദ്ദേഹം വിമാനത്തിൽ സഞ്ചരിച്ചുകൊണ്ടു് കൈലാസത്തിനടുത്തെത്തി. അവിടെ മാമുനികളും സിദ്ധചാരണന്മാരുമെല്ലാമുള്ള മാന്യസദസ്സിൽ പാർവ്വതീദേവിയെ മടിയിലിരുത്തി ആലിംഗനം ചെയ്തിരിക്കുന്ന മഹേശനെക്കണ്ടു് ചിത്രകേതു എല്ലാവരും കേൾക്കെ ഇങ്ങനെ പറഞ്ഞു: 'അഹോ കഷ്ടം! സമസ്തജഗത്തിന്റേയും ധർമ്മോപദേഷ്ടാവും ഗുരുവുമായിട്ടുപോലും ഇദ്ദേഹം മഹാതപസ്വികളടങ്ങിയ ഈ സദസ്സിൽ ഭാര്യയെ മടിയിലെടുത്തിരിക്കുന്നു! സാധാരണക്കാർ പോലും ഏകാന്തത്തിലാണു് സ്ത്രീകളോടു ചേർന്നിരിക്കുന്നതു്; പക്ഷേ, മഹാവ്രതധാരിയായിരുന്നിട്ടുകൂടി, ഇദ്ദേഹം ഇങ്ങനെ കാണിക്കുന്നല്ലോ!'

താൻ ജിതേന്ദ്രിയനാണെന്ന അഹങ്കാരംകൊണ്ടു് ചിത്രകേതു ഭഗവാനെ അപലപിച്ചു. എന്താണു് അങ്ങനെ അഹങ്കാരം വന്നുചേരാനും അതു് മഹേശ്വരനിൽത്തന്നെ പ്രയോഗിക്കാനും കാരണം? ഭഗവദ്ദർശനമുണ്ടായാൽപോലും അതിനുശേഷം ഐശ്വര്യമനുഭവിക്കുകയാണെങ്കിൽ മുക്തിക്കുവേണ്ട പക്വത വന്നുചേരില്ല. സ്ഥാനം കൊതിച്ചു തപസ്സുചെയ്ത ധ്രുവനും പിൽക്കാലത്തു് ഐശ്വര്യമദാന്ധനായി വളരെ കഷ്ടപ്പാടുകളനുഭവിച്ചു. പക്ഷേ ഈശ്വരനിന്ദ ചെയ്യാഞ്ഞതുകൊണ്ടു് അദ്ദേഹത്തിന്നു് ചിത്രകേതുവിനെപ്പോലെ ക്ലേശിക്കേണ്ടിവന്നില്ല. ചിത്രകേതുവിന്റെ കഷ്ടകാലം വന്നുവെങ്കിൽ ദേവന്മാർക്കും പാപഫലമനുഭവിക്കാനുള്ള കാലം വന്നുചേർന്നിരിക്കണം. ഈയവസരത്തിൽ ജയവിജയന്മാരുടെ കഥയോർത്തുപോകുന്നു. എന്താണു് ഭഗവത്പാർഷദരായ അവർക്കു് നിത്യവന്ദ്യരായ ബാലമുനീന്ദ്രന്മാരെ വാതില്ക്കൽ തടഞ്ഞുനിർത്താൻ തോന്നാൻ കാരണം? അവരിൽ അഹങ്കാരം മുളയ്ക്കുകയും ഭൂമിക്കു് പാപഫലമനുഭവിക്കാൻ സമയമാവുകയും ഒന്നിച്ചു സംഭവിച്ചതാണോ? ഇതല്ലേ ഈശ്വരേച്ഛ ദുർഗ്രാഹ്യമാണെന്നു പറയാൻ കാരണം?

ചിത്രകേതുവിന്റെ വാക്കു കേട്ടു് ഭഗവാൻ ചന്ദ്രചൂഡനൊന്നും മിണ്ടിയില്ല; സദസ്യരും മിണ്ടിയില്ല. ജിതേന്ദ്രിയനാണു് താൻ എന്ന ധൃഷ്ടത കണ്ടു് ക്രോധം വന്ന പാർവ്വതീദേവി പറഞ്ഞു: 'ഇവൻ പറയുന്നതു കേട്ടാൽ ബ്രഹ്മാവു്, ഭൃഗു, നാരദൻ, കപിലൻ എന്നിവർക്കൊന്നും ധർമ്മരഹസ്യമറിയില്ലെന്നു തോന്നും; അറിയുമെങ്കിൽ ഇവൻ പറയുന്ന തരത്തിൽ ധർമ്മമര്യാദ ലംഘിക്കുന്നതിൽനിന്നും അവർ മഹേശ്വരനെ തടയുമല്ലോ. സർവ്വമംഗലങ്ങൾക്കും മൂലമായ പരമേശ്വരനേയും അവിടുത്തെ ഭക്തന്മാരേയും ഇവൻ നിന്ദിച്ചിരിക്കുന്നു. അതുകൊണ്ടു് ഇവൻ ശിക്ഷാർഹനാണു്.' ചിത്രകേതു അസുരയോനിയിൽ പിറക്കട്ടെ എന്നു് ദേവി ശപിച്ചു. അതു കേട്ടു് ചിത്രകേതു വിമാനത്തിൽ നിന്നിറങ്ങി തലകുനിച്ചു് ഉണർത്തിച്ചു: 'അമ്മേ, ഞാൻ കൈയു് രണ്ടും കൂപ്പി സന്തോഷത്തോടെ അവിടുത്തെ ശാപമേൽക്കുന്നു. കാരണം, ഇതു് പ്രാരബ്ധമനുസരിച്ചു് ഞാൻ അനുഭവിക്കുകതന്നെ ചെയ്യേണ്ട

ഫലത്തിൻെറ ഒരു സൂചനയാണു്. സത്ത്വരജസ്തമോഗുണപ്രവാഹരൂപമായ ഈ ജഗത്തിൽ ശാപമെന്തു്, അനുഗ്രഹമെന്തു്? സ്വർഗ്ഗമെന്തു്, നരകമെന്തു്? സുഖമെന്തു്, ദുഃഖമെന്തു്? ഭഗവാൻെറ ആത്മസ്വരൂപിണിയായ മായയാണിതെല്ലാം; അവിടുന്നു് എന്നും എല്ലാവരിലും സമനത്രേ; അവിടുത്തെ മായാശക്തിയിൽനിന്നാണു് പുണ്യപാപങ്ങളുണ്ടാവുന്നതു്. അമ്മേ, ഞാൻ ശാപമുക്തിക്കായി അവിടുത്തെ സ്തുതിക്കുകയല്ല; ഞാൻ പറഞ്ഞതിൽ അനുചിതമെന്നു് ഭവതിക്കു തോന്നിയതു് ക്ഷമിക്കാൻ പ്രാർത്ഥിക്കുകയാണു്.'

ഉമാമഹേശ്വരന്മാരെ വന്ദിച്ചു് ചിത്രകേതു യാത്രയായി. ശാപത്തെ അദ്ദേഹം ഭഗവത്സ്മരണതാപൂർവ്വം സ്വീകരിച്ചു. ഈ ശാപവും ഈശ്വരഹിതംതന്നെ; അതനുസരിച്ചു് അസുരയോനിയിൽ ജനിച്ചു് കർമ്മഫലമൊടുക്കുകയാണു് കർത്തവ്യം എന്നു് അദ്ദേഹം മനസ്സിലാക്കി. കൈവല്യപദത്തിലെത്താൻ ഇങ്ങനെയൊരു അസുരവേഷംകൂടി ആവശ്യമാണെങ്കിൽ അതു് തിരുതകൃതിയായിത്തന്നെ ആടിക്കളയാം എന്നു് മനസ്സിലുറപ്പിച്ചപോലെ തോന്നുന്നു. വൃത്രാസുരൻെറ രൂപം സ്വീകരിച്ചപ്പോഴും താൻ ഭഗവത്കിങ്കരനാണു് എന്ന ബോധം ചിത്രകേതുവിനെ വിട്ടുമാറുന്നില്ല. ഇതാണു് വൃത്രനും, ശാപത്തിന്നു പാത്രമായി അസുരയോനിയിൽ പിറന്ന ഹിരണ്യകശിപു, കംസൻ എന്നിവർ തമ്മിലുമുള്ള ഭേദം. അവർക്കു് തങ്ങളും ഭഗവാനും തമ്മിലുള്ള പൂർവ്വബന്ധത്തിൻെറ സ്മരണ തെല്ലുമില്ലായിരുന്നു.

ചിത്രകേതുവിൻെറ ഈ പ്രണിധാനഭാവവും നിഃസംഗത്വവും കണ്ടു് എല്ലാവരും വിസ്മയിച്ചു. ഭഗവാൻ ശ്രീശങ്കരൻ ചിത്രകേതുവിനെ ചൂണ്ടി ശ്രീഹരിയുടെ ഭക്തന്മാരെ വാഴ്ത്തി. സർവ്വത്ര ഭഗവല്ലീല കാണുന്ന അവർക്കു് ഒന്നിലും ഭയമില്ല. ജ്ഞാനവൈരാഗ്യങ്ങളും ഭക്തിയുമുള്ളവർക്കു് ഒന്നിലും രാഗദ്വേഷങ്ങളുണ്ടാവില്ല. അതുകൊണ്ടു് ചിത്രകേതുവിനെപ്പോലെ ശാപലബ്ധിയിൽപോലും ശാന്തരും സമദർശികളുമായ ഭക്തരെക്കണ്ടു് വിസ്മയിക്കേണ്ടതില്ല.

ത്വഷ്ടാവിൻെറ യാഗാഗ്നിയിൽനിന്നു ജനിച്ച അസുരൻ വളൎന്നു് ലോകങ്ങളെയെല്ലാം ആവരണം ചെയ്തു. അതുകൊണ്ടാണു് അയാൾക്കു് വൃത്രൻ എന്ന പേർ വീണതു്. ദേവന്മാരെല്ലാം പാടേ ചേൎന്നു് തങ്ങളുടെ സർവ്വശസ്ത്രാസ്ത്രങ്ങളുമായി അയാളുടെ മേൽ ചെന്നുവീണു. വൃത്രൻ അവരുടെ അസ്ത്രശസ്ത്രങ്ങളൊക്കെ വിഴുങ്ങി. ദീനരായ ദേവന്മാർ ശ്രീനാരായണനെ ആശ്രയിച്ചു. പതിനാറു പാർഷദന്മാരോടുകൂടി ഭഗവാൻ അവരുടെ മുമ്പിൽ വന്നുനിന്നു. ദേവന്മാർ നമസ്കരിച്ചു് വീണ്ടും ഭഗവാനെ സ്തുതിച്ചു. ഭഗവാൻ അവരോടു് ബ്രഹ്മജ്ഞനായ ദധീചിമഹർഷിയെ സമീപിച്ചു് അദ്ദേഹത്തിൻെറ ശരീരം യാചിക്കാനും അതുകൊണ്ടു് വിശ്വകർമ്മാവിൻെറ സഹായത്താൽ വജ്രം നിർമ്മിക്കാനും പറഞ്ഞു. ആ ആയുധംകൊണ്ടു് അവർക്കു് വൃത്രാസുരനെ വധിക്കാനാവുമെന്നും പിന്നീടു് അവർക്കെല്ലാ ഐശ്വര്യവും വീണ്ടുകിട്ടുമെന്നും ഭഗവാൻ അനുഗ്രഹിച്ചു.

ദേവന്മാരുടെ അർത്ഥനപ്രകാരം മഹർഷി യോഗബലംകൊണ്ടു് മനസ്സു് ഭഗവാനിലൂന്നി ശരീരം ത്യജിച്ചു. അദ്ദേഹത്തിൻെറ എല്ലുകളെടുത്തു് വിശ്വകർമ്മാവു് അതിതീക്ഷ്ണമായ വജ്രമുണ്ടാക്കി ഇന്ദ്രന്നു കൊടുത്തു. ഐരാവതത്തിൻെറ പുറത്തു കയറി കൈയിൽ പുതിയ ആയുധവുമെടുത്തു് ഇന്ദ്രൻ സൈന്യത്തോടൊപ്പം വൃത്രനെ എതിരിട്ടു. വൃത്രൻെറ അനുയായികൾക്കു് ഇന്ദ്രസൈന്യത്തെ തടഞ്ഞുനിർത്താനായില്ല, അവരുടെ ആയുധങ്ങൾ വിഫലമായി; അവരെറിഞ്ഞ മാമലകളും മരങ്ങളുമൊന്നും ദേവന്മാരിലേശിയില്ല. അസുരസൈന്യങ്ങൾ വൃത്രനെ വിട്ടു് വിരണ്ടോടിത്തുടങ്ങി. വൃത്രൻ അവരോടു് വിളിച്ചു പറഞ്ഞു: 'ഭീരുക്കളേ, ഓടാതിരിക്കിൻ. ഞാൻ പറയുന്നതു കേൾക്കിൻ. ജനിച്ചവർക്കൊക്കെ ഒരുനാൾ മരിക്കണം. രണ്ടുവിധം മരണമാണു് ഏററവും ശ്രേഷ്ഠം – ഒന്നു്, യോഗി ബ്രഹ്മചിന്തനംകൊണ്ടു് ചെയ്യുന്ന ദേഹത്യാഗം; മറേറതു്, യുദ്ധഭൂമിയിൽ പിൻതിരിയാതെ വരിക്കുന്ന വീരമൃത്യു. ഇങ്ങനെ ഒരവസരം കിട്ടിയിട്ടു് ആരാണതുപയോഗിക്കാതിരിക്കുക?'

ഇതൊരു വേഷംകെട്ടിയാടൽ മാത്രമാണെന്നു് വൃത്രനു് ബോദ്ധ്യമുണ്ടായിരുന്നു. താൻ മരിക്കുമെന്നും അയാളറിഞ്ഞു.

വൃത്രന്റെ വാക്കുകൾ ഫലിച്ചില്ല. പിൻതിരിഞ്ഞോടുന്ന തന്റെ അനുയായികളെ നിർല്ലജ്ജം ചെന്നാക്രമിക്കുന്ന ദേവന്മാരെ അദ്ദേഹം ഭർത്സിച്ചു. ആ ഭീരുക്കളെ വിട്ട് തന്നോടു യുദ്ധം ചെയ്യാൻ അദ്ദേഹം അവരെ വെല്ലുവിളിച്ചു. കഠിനമായ ക്രോധത്തോടെ വൃത്രൻ സിംഹനാദം ചെയ്തു. അതു കേട്ട മാത്രയിൽ ദേവസൈന്യം ഭീതരായി ബോധംകെട്ടു വീണു. കൈയിൽ കൊടിയ ത്രിശൂലവുമേന്തി വൃത്രൻ കാലുകൊണ്ട് അവരെ തട്ടിമാററി. ഇന്ദ്രൻ വൃത്രന്റെ നേരെ ഒരു വലിയ ഗദയെറിഞ്ഞു. വൃത്രൻ അതു് ലീലയായിട്ടു തന്റെ ഇടതുകൈയ്കൊണ്ടു പിടിച്ചു; അതുകൊണ്ടുതന്നെ ഐരാവതത്തിന്റെ മസ്തകത്തിലാഞ്ഞടിച്ചു. അമ്പരന്ന ആന ഇന്ദ്രനെയും കൊണ്ട് പിൻവാങ്ങി. ആന മൂർച്ഛിച്ചതു കണ്ട് ഇന്ദ്രൻ വിഷാദിച്ചു. യുദ്ധധർമ്മമറിയുന്ന വൃത്രൻ അപ്പോൾ വൈരിയെ പീഡിപ്പിച്ചില്ല. അമൃതസ്രാവിയായ കൈയ്കൊണ്ട് ഇന്ദ്രൻ ആനയുടെ മസ്തകം തടവി വജ്രവുമെടുത്ത് വീണ്ടും രണഭൂമിയിൽ വന്നു. അപ്പോൾ തന്റെ സഹോദരനും ദേവഗുരുവുമായ വിശ്വരൂപനെ കൊന്ന ആളാണല്ലൊ ഇയാൾ എന്നു് ഓർമ്മ വന്ന വൃത്രൻ ശോകമോഹങ്ങളോടെ ചിരിച്ചുകൊണ്ട് ഇന്ദ്രനോടു പറഞ്ഞു:

'ഇന്നെനിക്കു നല്ല ദിവസമാണ് — ബ്രാഹ്മണനും നിന്റെ ഗുരുവും എന്റെ സോദരനുമായ വിശ്വരൂപന്റെ ഹന്താവു് എന്റെ മുന്നിൽ വന്നു പെട്ടിരിക്കുന്നുവല്ലോ. സ്വർഗ്ഗകാമിയായ മനുഷ്യൻ നിർദ്ദയനായി ഏതുപ്രകാരം യജ്ഞപശുവിനെ വധിക്കുന്നുവോ അതുപോലെ ആത്മവേത്താവായ അദ്ദേഹത്തെ നീ കൊന്നു. ദയയും ലജ്ജയും ലക്ഷ്മിയും കീർത്തിയും നിന്നെ വെടിഞ്ഞുകഴിഞ്ഞിരിക്കുന്നു. നിന്റെ കഠോരഹൃദയം ഞാനീ ത്രിശൂലംകൊണ്ടിന്നു പിളക്കും. നിന്റെ ദേവഗണങ്ങളേയും ഇതുകൊണ്ടുതന്നെ വധിച്ചു് ഭൂതനാഥന്മാർക്ക് ബലി കൊടുക്കും. ഹേ വീരാ, മറിച്ചു്, നീ എന്റെ സൈന്യങ്ങളെ വധിച്ചു് വജ്രംകൊണ്ട് എന്റെ ശിരസ്സറുത്തെന്നും വരാം. ശ്രീഹരിയുടെ തേജസ്സും ദധീചി മഹർഷിയുടെ തപസ്സുംകൊണ്ട് ശക്തിയാർജ്ജിച്ചതാണല്ലോ നിന്റെ വജ്രം. വിഷ്ണുഭഗവാൻ എന്നെക്കൊല്ലുന്നതിന്നു് നിനക്കു് ആജ്ഞയും തന്നിരിക്കുന്നു. ഭഗവാനെവിടെയുണ്ടോ അവിടെയാണു് വിജയവും ഐശ്വര്യവും സർവ്വഗുണങ്ങളും. മരിക്കുകയാണെങ്കിൽ ഞാൻ എന്റെ ശരീരംകൊണ്ട് പശുപക്ഷികൾക്കു് ബലി നല്കി കർമ്മബന്ധവിമുക്തനായി മഹാപുരുഷന്മാരുടെ ലോകം പ്രാപിക്കും. സങ്കർഷണഭഗവാന്റെ ആജ്ഞയനുസരിച്ചു് ഞാൻ എന്റെ മനസ്സ് അദ്ദേഹത്തിൽ ലയിപ്പിക്കുന്നു. നിന്റെ വജ്രം എന്റെ വിഷയഭോഗരൂപമായ കുടുക്കിനെ മുറിക്കുകയും ഞാൻ മുനിജനോചിതമായ ഗതി പ്രാപിക്കുകയും ചെയ്യും. തന്നിൽ അനന്യപ്രേമമുള്ള ഭക്തന്മാർക്ക് ഭഗവാൻ മൂലോകങ്ങളിലെ സമ്പത്തും കൊടുക്കയില്ല; കാരണം, അതുകൊണ്ട് ദുഃഖമല്ലാതെ പരമാനന്ദമുണ്ടാവുന്നതേയില്ല. ഇന്ദ്രാ, ഭക്തന്റെ ധർമ്മാർത്ഥകാമങ്ങൾ നശിപ്പിക്കുന്നതാണു് എന്റെ നാഥന്റെ കൃപ; അകിഞ്ചനന്മാർക്ക മാത്രമേ ആ കൃപാപ്രസാദം ലഭ്യമാവൂ.'

തന്റെ പൂർവ്വചരിത്രത്തേയും ജീവിതലക്ഷ്യത്തേയും പററി വൃത്രനു് പൂർണ്ണബോധമുണ്ടായിരുന്നു. ശാപത്തിന്നു പാത്രമായി അസുരജന്മം സ്വീകരിക്കേണ്ടിവന്നവരിൽ എത്രപേർക്കു് ഈ ജ്ഞാനമുണ്ടായിരുന്നു? മരണമടുത്തു കഴിഞ്ഞു എന്നറിഞ്ഞ ആ നിമിഷത്തിൽ വൃത്രൻ ഭഗവാനെ ഹൃദയത്തിൽ കണ്ടുകൊണ്ട് പറഞ്ഞു: 'ഹേ പ്രഭോ, എന്റെ മനസ്സ് അങ്ങയുടെ മംഗലഗുണങ്ങൾ സ്മരിച്ചുകൊണ്ടിരിക്കട്ടെ; വാക്കു് ആ ഗുണങ്ങളെ സ്തുതിക്കട്ടെ; ശരീരം അവിടുത്തെ സേവയിൽ ആമഗ്നമായിരിക്കട്ടെ. ഭഗവൻ, അവിടുത്തെ വിട്ടു് എനിക്കു് സ്വർഗ്ഗമോ, ബ്രഹ്മലോകമോ, സാർവ്വഭൗമമോ, പാതാളാധിപത്യമോ, യോഗസിദ്ധികളോ ഒന്നും വേണ്ട. മോക്ഷംപോലും വേണ്ട. ചിറകുമുളയ്ക്കാത്ത പക്ഷിക്കുഞ്ഞുങ്ങൾ അമ്മയെ കാത്തിരിക്കുന്നതുപോലെ, വിശന്ന പൈതങ്ങൾ മുലപ്പാലിന്നു ദാഹിച്ചിരിക്കുന്നതുപോലെ, വിരഹിണിയായ പത്നി ഭർത്താവിനെ കാത്തിരിക്കുന്നതുപോലെ, ഹേ കമലനയന, എന്റെ മനസ്സ് അങ്ങയെ കാണാൻ കൊതിക്കുന്നു. പ്രഭോ, എനിക്കു് മുക്തി വേണ്ട. കർമ്മഫലമായി എനിക്കു് വീണ്ടും വീണ്ടും ഈ ജനനമരണ

ചക്രത്തിൽ കിടക്കേണ്ടി വന്നോട്ടെ; സാരമില്ല. എന്നാൽ എവിടെ പോയാലും ഏതു യോനിയിൽ ജനിച്ചാലും അവിടെയൊക്കെ അവിടുത്തെ ഭക്തജനങ്ങളിൽ എനിക്കു് പ്രേമമുണ്ടാവട്ടെ; ഞാൻ അവരെ സേവിക്കട്ടെ; മായാബലംകൊണ്ടു് ശരീരത്തിലും ഗൃഹത്തിലും കുടുംബത്തിലും ആസക്തരായിരിക്കുന്നവരോടു് എനിക്കു് ഒരു ബന്ധവുമില്ലാതിരിക്കട്ടെ.'

ജയിക്കാനുള്ള ആഗ്രഹം ഉപേക്ഷിച്ചുകഴിഞ്ഞിരുന്നു വൃത്രൻ. വേഷമാടിക്കഴിഞ്ഞു് ഭഗവത്പദത്തിലെത്താൻ അദ്ദേഹത്തിന്നു് തിടുക്കമായി. പ്രളയാഗ്നിപോലെ ജ്വലിക്കുന്ന ത്രിശ്ശൂലമുയർത്തി വൃത്രൻ ഇന്ദ്രനെ പ്രഹരിച്ചു. ഇന്ദ്രൻ, ശൂലം പ്രഹരിക്കുന്ന ആ കൈയിനെ തന്നെ മുറിച്ചിട്ടു ക്രുദ്ധനായ വൃത്രൻ മറേറ കൈയ്കൊണ്ടു് ഒന്നടിച്ചപ്പോൾ ഇന്ദ്രൻെറ കൈയിൽനിന്നു് വജ്രം തെറിച്ചുപോയി. അതു ചെന്നു വീണതു് വൃത്രൻെറയടുക്കലും! ഒന്നുകൂടിയടിച്ചു് ഇന്ദ്രൻെറ കഥ കഴിക്കുന്നതിന്നു പകരം വൃത്രൻ പറഞ്ഞു: 'ഇന്ദ്രാ, വിഷാദിക്കേണ്ട. വജ്രംവന്നെടുത്തു് നിൻെറ ശത്രുവിനെ കൊല്ലുക. ഭഗവാനാണു് പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതും നിലനിർത്തുന്നതും സംഹരിക്കുന്നതും. ദേഹാഭിമാനികളായ യുദ്ധക്കൊതിയന്മാർ ചിലപ്പോൾ ജയിക്കുന്നു, ചിലപ്പോൾ തോല്ക്കുന്നു. എന്നാൽ ജയപരാജയങ്ങളുടെ ശരിക്കുള്ള കാരണം കാലമാണു്. സമസ്തപ്രാണികളും ഭഗവാൻെറ കൈയിലെ പാവകൾമാത്രം. ഭഗവാൻതന്നെയാണു് പ്രാണികളെക്കൊണ്ടു് പ്രാണികളെ സൃഷ്ടിപ്പിക്കുന്നതും സംഹരിപ്പിക്കുന്നതും. അവിടുത്തെ ഇച്ഛകൊണ്ടു് മനുഷ്യന്നു് നല്ലതും തീയതും സംഭവിക്കുന്നു. അതുകൊണ്ടു് ഒരു ചുററുപാടിലും ഹർഷശോകങ്ങൾക്കു വശംവദനാവരുതു്. സാക്ഷിസ്വരൂപനായ ആത്മാവു ഗുണദോഷബദ്ധനാവുന്നില്ല. ദേവരാജൻ, എൻെറ കൈയും ശസ്ത്രവും മുറിച്ചു് നീയെന്നെ ഒരു വിധത്തിൽ പരാജയപ്പെടുത്തിയിരിക്കുന്നു. എന്നാലും ഞാൻ നിൻെറ പ്രാണനെടുക്കാൻ യഥാശക്തി ശ്രമിക്കുന്നു. ഈ യുദ്ധം ഒരു ചൂതാട്ടമാണു്; ആരു ജയിക്കും, ആരു തോല്ക്കും, എന്നു പറയാനാവില്ല.' ഇതു കേട്ടു് ഇന്ദ്രൻ അദ്ദേഹത്തെ വളരെ പുകഴ്ത്തി. അസുരനിൽനിന്നു് ഇത്രയും ധീരോദാത്തമായ പെരുമാററമോ ജ്ഞാനഗർഭമായ വാക്കോ അദ്ദേഹം പ്രതീക്ഷിച്ചിരുന്നില്ല. ഇന്ദ്രൻ വജ്രമെടുത്തു് വീണ്ടും യുദ്ധത്തിന്നു തയ്യാറായി. ഇടത്തു കൈയ്യിൽ അതിഭയങ്കരമായ ഒരു പരിഘമെടുത്തു് വൃത്രൻ ഇന്ദ്രനെ പ്രഹരിച്ചു. ഇന്ദ്രൻ വജ്രംകൊണ്ടു് ആ കൈയും മുറിച്ചു. പക്ഷങ്ങൾ മുറിഞ്ഞ മാമലപോലെയായി വൃത്രൻ സഞ്ചരിക്കുന്ന പർവ്വതരാജനെപ്പോലെ ആകാശത്തോളമുയന്ന വൃത്രൻ ഭൂമിയെ ചവിട്ടിഞെരിച്ചും പർവ്വതങ്ങളെ ഇളക്കിമറിച്ചും ഇന്ദ്രനു നേരെ ഓടിച്ചെന്നു് അദ്ദേഹത്തേയും ആനയേയും ഒന്നിച്ചു വിഴുങ്ങി. നാരായണകവചത്താൽ സുരക്ഷിതനായ ഇന്ദ്രൻ വജ്രംകൊണ്ടു് അദ്ദേഹത്തിൻെറ ഉദരം തുറന്നു് പുറത്തുവന്നു് അതിവേഗത്തിൽ വൃത്രൻെറ കഴുത്തുമുറിക്കാൻ തുടങ്ങി. തീവ്രഭേദിയായ വജ്രത്തിന്നു് ഇതു മുഴമിക്കാൻ ഒരു കൊല്ലം വേണ്ടിവന്നു. വൃത്രാസുരൻെറ ശരീരത്തിൽനിന്നു് ആത്മജ്യോതിസ്സു പുറപ്പെടുകയും എല്ലാവരും കാൺകെ ആയതു് ഭഗവത്സ്വരൂപത്തിൽ ലയിക്കുകയും ചെയ്തു. ഒരു ജീവൻ തൻെറ യാത്ര മുഴമിച്ചു.

---

ന നാകപൃഷ്ഠം ന ച പാരമേഷ്ഠ്യം ന സാർവ്വഭൗമം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ സമഞ്ജസ ത്വാ വിരഹയ്യ കാംക്ഷേ.
അജാതപക്ഷാ ഇവ മാതരം ഖഗാഃ സ്തന്യം യഥാ വത്സതരാഃ ക്ഷുധാർത്താഃ
പ്രിയം പ്രിയേവ വ്യുഷിതം വിഷണ്ണാ മനോഽരവിന്ദാക്ഷ ദിദൃക്ഷതേ ത്വാം.

ഭാഗ. 6. 11. 25-26.

# മായ

കൃഷ്ണകുമാർ

അങ്ങോളമിങ്ങോളമാചക്രവാളം!
അയ്യയ്യാ എന്തെന്തൊരു ചൈതന്യനാളം!
മന്ദാനിലവീചീകളിലോങ്കാരമേളം!
മന്ദാലസഗംഗാജലചലനത്തിൻ താളം!

മാലേയശൈലേയകർപ്പൂരഗന്ധം
മാറിലണിയുന്ന ഫേനപ്രബന്ധം!
ഒഴുകുന്നിതാനന്ദഗംഭീരശാന്തം
ശ്രുതിവാഹിനി മതിമോഹിനി മന്ദാകിനി മന്ദം!

*　　　*　　　*

അടിവാനിന്നരുണാഭകളുടനീളം മിന്നി
തുടി കൊട്ടിത്തുടികൊള്ളും തിരമാലകൾ തന്നിൽ
വിരിയുകയായൊരു പത്മശ്രീചക്രം, മുന്നിൽ
വെളിവായി വന്നിതൊരു വിദ്യുത്തരളാംഗി!

പരിസരം പരിമളവായുവിൽ മുഴുകി
പല പല വർണ്ണങ്ങൾ തമ്മിൽത്തഴുകി
സ്വർഗ്ഗീയസൗന്ദര്യലഹരിയിലൊഴുകി
സകലാത്മകസർഗ്ഗോജ്ജ്വലസകലകലാഭംഗി!

*　　　*　　　*

പദപാതചഞ്ചലകുന്തളജാലം!
പുരുഗന്ധിസിന്ദൂരസുന്ദരഫാലം!
മദമംഗലതാംബൂലമധുരാധരരാഗം!
മൃദുലാളകപുളകാങ്കിതഗണ്ഡാന്തരഭാഗം!

ഹരിതാരുണകിരണാവരണാഭരണബഹുളം
ഹരിചന്ദനപരിലേപനമുകുളസ്തനയുഗളം!
നിനവേകും കനിവേകും കുനുചില്ലീനടനം
നീലാഞ്ജനനയനാഞ്ചലരാഗോന്മദചലനം!

കവനാവനകുമുദശ്രീകല്ലോലിതഹസിതം!
കനകമയക്കളകാഞ്ചീമഞ്ജീരനിനദം!
വിസ്മയകരവിശ്വോത്തരസുകുമാരീവേഷം
വൈശ്വാനരതേജോമയമായാപരിവേഷം!

*　　　*　　　*

ഓമലാളെന്തിനോ നാണം കുണുങ്ങി!
ഓളത്തിലോളത്തിലടി മാറിപ്പൊങ്ങി
തങ്കത്തളയിളകീട്ടനവേലംവിലോലം
കിങ്കിലം കിങ്കിലം നാദം മുഴങ്ങി.

അലയിൽനിന്നലയിലേക്കാടിക്കുണുങ്ങി
അരയന്നപ്പിടപോലെ മുന്നോട്ടു നീങ്ങി
വേലാന്തികവനനീലനിഴൽനിരയിൽ ചിന്നി
ചേമന്തിച്ചേവടികൾ പഞ്ചവടിതന്നിൽ!

*　　　*　　　*

നിറുകയിലൊരു കൊച്ചുപൂമഴ ചാറി
നിമിഷംകൊണ്ടുകന്യാഭാവങ്ങൾ മാറി
അമ്മയായവളത്ഭുതമമ്മഞ്ഞപ്പൊന്നന്തി-
യുമ്മിഞ്ഞക്കുഞ്ഞിനെക്കൈത്താരിലേന്തി;

കൊഞ്ചിച്ചു കൊഞ്ചിച്ചു കുഞ്ഞുമ്മ വെച്ചും
നെഞ്ചിടിപ്പോടെ തൻ മാറോടണച്ചും
തന്മുലപ്പാലൂട്ടിത്താളത്തിൽ കൈനീട്ടി-
ത്താരാട്ടിത്താരാട്ടിത്താലോലമാട്ടി!

*　　　*　　　*

മായുകയായാ മുഗ്ദ്ധസ്നേഹത്തിൻ ചിത്രം!
മാറുകയായ് വർണ്ണങ്ങളാ മഞ്ജുവക്ത്രം!
മാമലപോൽ വളരുന്നിതാലോലഗാത്രം
മാരകമായ് ഭീകരമായാ നീലനേത്രം!

ആരക്തവിഹ്വലഘനധൂസരകേശം!
വീരോൽക്കടവികടഭ്രൂ പ്രകടമദാവേശം!
കുടിലായതധവളോഗ്രദംഷ്ട്രാഗ്രജ്വലനം!
കഠിനോൽഭടദീർഘാരുണജിഹ്വാന്തഃസ്ഫുരണം!

ഖലഭീകരഖരകിരണോച്ചണ്ഡകരവാളം
ഖരനഖരശിഖരോദ്യത്പ്രതിബിംബകരാളം!
ദുസ്സഹഘനഘർഘരഘോരാട്ടഹാസം!
ദുർദ്ദർശനസംഹാരശക്തിപ്രതിഭാസം!

*　　　*　　　*

കലിതുള്ളിക്കലിതുള്ളിയാ രൗദ്രമൂർത്തി
കുളിരോമൽക്കുഞ്ഞിനെ കൈത്തുമ്പിൽ നിർത്തി
അങ്ങോട്ടുമിങ്ങോട്ടുമൊന്നാട്ടിനോക്കി
അട്ടാട്ടഹാസത്തൊടു ഞെക്കിഞെരുക്കി;

കടൽമാന്തിച്ചീന്തിക്കൊണ്ടലറിക്കുടിച്ചു
കുടുകുടെ ചുടുചോര കോരിക്കുടിച്ചു
മായുകയായതു വേഗമൊരു മഞ്ഞ മഞ്ഞിൽ
മായാത്ത ഗംഗതന്നല ചാഞ്ഞ നെഞ്ഞിൽ!

* ശ്രീരാമകൃഷ്ണപരമഹംസന് പഞ്ചവടിയിൽവെച്ചുണ്ടായ ദർശനം.

# തുഞ്ചന്റെ പൈങ്കിളി

**സി. ദാമോദരമേനോൻ, വിലങ്ങൻ**

കവിതാദേവിയുടെ അനുഗ്രഹാശിസ്സുകൾക്കു പാത്രീഭൂതരായ അനേകം കവികൾ കേരളത്തിൽ പല കാലഘട്ടങ്ങളിലായി ജീവിച്ചിരുന്നിട്ടുണ്ട്. എന്നാൽ അവരിൽ, ആചാര്യസ്ഥാനത്തെ അധിരോഹണം ചെയ്ത ഒരേയൊരു കവിയേയുള്ളു - തുഞ്ചത്തു രാമാനുജനെഴുത്തച്ഛൻ. എന്താണതിനു കാരണം? പരമഭാഗവതനായ അദ്ദേഹം സ്വകൃതികളിലൂടെ കേരളത്തിന്റെ ആദ്ധ്യാത്മികഗുരുവായിത്തീർന്നു എന്നുള്ളതുതന്നെ. സംസ്കൃതസാഹിത്യപ്രസിദ്ധങ്ങളായ പുരാണേതിഹാസങ്ങളെ സംസ്കൃതാനഭിജ്ഞന്മാർക്കുപോലും ആസ്വാദ്യമാക്കിത്തീർക്കത്തക്കവണ്ണം സരസകോമളമായ രീതിയിൽ അദ്ദേഹം മലയാളത്തിലേയ്ക്കു വിവർത്തനം ചെയ്തു. അങ്ങനെ ആർഷസംസ്കാരത്തിന്റേയും ആദ്ധ്യാത്മികചിന്തയുടേയും ഭഗവദ്ഭക്തിയുടേയും മന്ദാകിനിയെ പുരാണേതിഹാസങ്ങളിലൂടെ അദ്ദേഹം ഭാർഗ്ഗവക്ഷേത്രത്തിലേയ്ക്കു ഒഴുക്കിക്കൊണ്ടുവന്നു. ഐഹികസുഖങ്ങളുടെ ക്ഷണഭംഗുരതയെ സ്വകൃതികളിലൂടെ അദ്ദേഹം ഉച്ചൈസ്തരം ഉദ്ഘോഷിച്ചു; സംസാരദുഃഖത്തിൽ മുങ്ങിപ്പൊങ്ങുന്ന മനുഷ്യനു ശാന്തിയുടെ കര പററാൻ ഭക്തിയാണ് ഏകാവലംബമെന്ന് ആ ആചാര്യൻ ഉദ്ബോധിപ്പിച്ചു.

ആചാര്യകൃതികൾ അത്രയ്ക്കു് ആദ്ധ്യാത്മികചിന്താപരങ്ങളാകാൻ കാരണം കവിക്കു ലഭിച്ച അന്തശ്ചോദനമാണ്. എഴുത്തച്ഛൻ ജീവിച്ചിരുന്ന പതിനാറാംനൂററാണ്ടിലെ സാമൂഹ്യനിലയും അതിനു പ്രേരകമായിരുന്നിരിക്കണം. കച്ചവടത്തിനു വന്ന വിദേശീയർ, സ്വാത്മലാഭത്തിനായി നാട്ടിൽ പ്രഭുക്കളെ തമ്മിൽ തല്ലിച്ചും തഞ്ചം നോക്കി പക്ഷം പിടിച്ചും കലഹം വിതച്ച് നാടു നാശമാക്കി. അവരുടെ ദുർന്നയങ്ങളുടെ കുത്തേററ് കേരളത്തിന്റെ ഹൃദയം പിളർന്നു. ആ ദുർന്നിവാരശക്തിയോട് എതിർത്തുനില്ക്കാനാവാതെ കേരളം തീവ്രദുഃഖത്തിലും നൈരാശ്യത്തിലും ആണ്ടു. മലനാടിന്റെ വ്രണിതഹൃദയത്തിന് ആശ്വാസമേകേണ്ടതു് അന്നത്തെ കാലഘട്ടത്തിന്റെ ഒരാവശ്യമായിരുന്നു. അതു നിർവ്വഹിക്കുവാൻ വശ്യവചസ്സായ തുഞ്ചത്താചാര്യനേ ഉണ്ടായുള്ളു. കേരളത്തിന്റെ വ്രണിതഹൃദയത്തിൽ തക്കസമയത്തു ശാന്തിയുടേയും ഭക്തിയുടേയും ഗാനാമൃതം തളിച്ച് ആശ്വസിപ്പിച്ചതു് തുഞ്ചന്റെ പൈങ്കിളിപ്പൈതലാണെന്നു പറയാം. അതിനാൽ ചരിത്രപരമായി നോക്കുമ്പോൾ ആർത്തരോദനത്തിന്റെ ഇടയിൽനിന്നുയർന്ന ശാന്തികീർത്തനമാണു തുഞ്ചന്റെ പൈങ്കിളിപ്പാട്ടുകൾ എന്നു നാം ഓർക്കേണ്ടതാണ്.

## കിളിപ്പാട്ടിന്റെ സവിശേഷത

കിളിയെക്കൊണ്ടു പാടിക്കുന്ന രീതിയിലാണ് എഴുത്തച്ഛൻ തന്റെ മിക്ക കൃതികളും അവതരിപ്പിച്ചിട്ടുള്ളതു്. തന്മൂലം കിളിപ്പാട്ട് എന്ന ഒരു പ്രസ്ഥാനവിശേഷം ഭാഷാപദ്യസാഹിത്യത്തിൽ സ്ഥിരപ്രതിഷ്ഠനേടുവാനിടയായി. ശബ്ദമാധുര്യമുള്ള ഹംസകോകിലാദികളെക്കൊണ്ടു പാടിക്കുന്ന രീതി പണ്ടും പതിവുണ്ടായിരുന്നു. എന്നാൽ കിളിയെ വിളിച്ചുവരുത്തി അതിനെ പ്രീതിപ്പെടുത്തി കഥ പറയിക്കുന്ന രീതി എഴുത്തച്ഛനാണ് ആദ്യമായി സ്വീകരിച്ചതു്. എഴുത്തച്ഛന്റെ ആഖ്യാനരീതി നോക്കുമ്പോൾ, സ്വന്തം കാവ്യപ്രതിഭയിൽനിന്നു വ്യത്യസ്തമായ ഒരു വ്യക്തിത്വം അദ്ദേഹത്തിന്റെ സ്വനഗ്രാഹി മാത്രമായ ആ പൈങ്കിളിക്കുണ്ടെന്നു തോന്നിപ്പോകും. അതാണു തുഞ്ചന്റെ പൈങ്കിളി എന്ന വ്യവഹാരത്തിനുതന്നെ കാരണം.

ശുകതരുണിജനമണിയുമണിമകുടമാലികേ
ചൊല്ലെടോ ചൊല്ലെടോ കൃഷ്ണലീലാമൃതം
സുഖവിഭവമതിലധികമിഹ നഹി നമുക്കെടൊ
ദുഃഖങ്ങളുൾക്കാമ്പിലൊക്കെ നീങ്ങി തുലോം.

ഇത്യാദിഭാഗങ്ങൾ വായിക്കുമ്പോൾ എത്രമാത്രം പ്രകടമായ വ്യക്തിത്വമാണ് എഴുത്തച്ഛന്റെ പൈങ്കിളിക്കുള്ളതെന്നു നാം അതിശയിച്ചുപോകും.

വിദേശസഞ്ചാരത്തിനിടയിൽ തനിക്കു പരിചിതമായ പൈങ്കിളിക്കണ്ണി, പരാപരക്കണ്ണി മുതലായ തമിഴ്‌വൃത്തങ്ങളെ പരിഷ്കരിച്ചാണ് എഴുത്തച്ഛൻ കിളിപ്പാട്ടു വൃത്തം രചിച്ചതെന്ന് കേരളകൗമുദീകർത്താവായ കോവുണ്ണി നെടുങ്ങാടി പറയുന്നു.

പൈങ്കിളിക്കണ്ണിയെ നോക്കി
തങ്കിളിപ്പാട്ടു തുഞ്ചനും
തങ്കലാണ്ടൊരു ശീലിൽതാൻ
തങ്കമീരടി പാടിനാൻ.

എഴുത്തച്ഛൻ തന്റെ ആദ്ധ്യാത്മികമായ കാവ്യപ്രതിഭയ്ക്കു സ്വച്ഛന്ദം വ്യാപരിക്കുവാൻ പററിയ വിസ്തൃതമേഖലയാണു കിളിപ്പാട്ടിലൂടെ ആവിഷ്കരിച്ചിട്ടുള്ളതു്. മലയാളത്തിലെ പദ്യസാഹിത്യത്തിനു വളർന്നു പന്തലിക്കാൻ കിളിപ്പാട്ടുപ്രസ്ഥാനം വഴിവെച്ചു. ആദ്ധ്യാത്മികവും മതപരവുമായ വിഷയങ്ങൾ ഇത്രയധികം കൈകാര്യം ചെയ്തിട്ടുള്ള മറെറാരു സാഹിത്യപ്രസ്ഥാനം ഉണ്ടെന്നു തോന്നുന്നില്ല. ഉത്തമമായ ഒരു വിവർത്തനമാതൃകയ്ക്കു്

വഴിതെളിയിച്ച പ്രസ്തുതപ്രസ്ഥാനത്തിന്ന് അതിവിപുലമായ ഒരു ആസ്വാദകവൃന്ദത്തെ അണിനിരത്തുവാൻ സാധിച്ചിട്ടുണ്ട്. മണിപ്രവാളം പണ്ഡിതന്മാരുടേയും നാടോടിപ്പാട്ടുകൾ പാമരന്മാരുടേയും ആസ്വാദനപരിധിയിൽ ഒതുങ്ങിനിന്നപ്പോൾ കിളിപ്പാട്ട് ഇരുകൂട്ടരേയും ഒരുപോലെ ആകർഷിക്കുകയും അവരുടെ വിചാരവികാരങ്ങൾക്ക കലാപരമായ ഒരു പ്രകാശനപദ്ധതി തുറന്നു കൊടുക്കുകയും ചെയ്തു. അതിനാൽ മണിപ്രവാളത്തിൻെറ പ്രൗഢതയും നാടോടിപ്പാട്ടിൻെറ സുഷമയും കൈയ്കോർത്തു തത്തിക്കളിക്കുന്ന ഒരു കലാവേദിയായിട്ടുവേണം കിളിപ്പാട്ടിനെ നാം കണക്കാക്കാൻ. അങ്ങനെ കലാപരവും സംവേദനക്ഷമവുമായ മേന്മ കിളിപ്പാട്ടിനെ മററു പ്രസ്ഥാനങ്ങളിൽനിന്നു വ്യാവർത്തിപ്പിക്കുന്നു. ഭക്തിരസപ്രധാനമായ ഗാനാത്മകതയും പ്രസന്നമായ രചനാസൗഷ്ഠവവും ഒത്തിണങ്ങിയ കിളിപ്പാട്ടു ഭക്തിസംവർദ്ധകമായ പുരാണകഥകളുടെ ആഖ്യാനത്തിനു തിരഞ്ഞെടുത്ത തുഞ്ചത്താചാര്യൻെറ കലാമർമ്മജ്ഞത ആരെയാണ് ആകർഷിക്കാത്തതു് ? കേക, കാകളി, കളകാഞ്ചി, മണികാഞ്ചി, അന്നനട എന്നീ അഞ്ചു ശീലുകളിലാണ് ആചാര്യൻെറ കാവ്യപ്രതിഭയോകുന്ന പൈങ്കിളി പ്രധാനമായി പാടുന്നതു്. ഇവയിൽ അന്നനട മാത്രമേ എഴുത്തച്ഛൻെറ പുതിയ സൃഷ്ടിയായിട്ട് ഉള്ളു. ബാക്കിയുള്ളവ എഴുത്തച്ഛനു മുമ്പും നിലവിലുണ്ടായിരുന്ന പഴയ പാട്ടുകളുടെ പരിഷ്കൃതരൂപങ്ങളാണ്. ഭാഷയുടെ നൈസർഗ്ഗികമായ സൗന്ദര്യവും മഹത്വവും ദേശീയഗാനപ്രസ്ഥാനത്തിലൂടെ മാത്രമേ കവികൾക്കും അനുവാചകർക്കും കണ്ടെത്താൻ കഴിയു എന്ന ബോധമാണ് എഴുത്തച്ഛനെ കിളിപ്പാട്ടുകാരനാകാൻ പ്രേരിപ്പിച്ചതു്, ആഖ്യാനരീതിയെ കൗതുകാധായകമാക്കിത്തീർക്കാനാണ് എഴുത്തച്ഛൻ പൈങ്കിളിയെ പുരസ്കരിച്ച് കാവ്യരചന നടത്തിയതു്. അല്ലാതെ കണ്ണടച്ചുണ്ടാക്കിയ ഇരുട്ടിൽ സ്വന്തം വ്യക്തിത്വം മറച്ചു വെയ്ക്കാനോ, അറം തുടങ്ങിയ ദോഷങ്ങളുടെ പരിഹാരത്തിനോ അല്ല. അങ്ങനെയായിരുന്നെങ്കിൽ, താൻ പൈങ്കിളിച്ചിറകിനുള്ളിൽ ഒളിച്ചു നില്ക്കുകയാണെന്നുള്ള കഥയോർക്കാതെ അദ്ദേഹം അനുവാചകരുടെ മുമ്പിൽ പ്രത്യക്ഷപ്പെടുമായിരുന്നില്ല. എഴുത്തച്ഛൻ നേരിട്ടു പ്രത്യക്ഷപ്പെടുന്ന എത്രയെത്ര സന്ദർഭങ്ങളെങ്കിലും തൽകൃതികളിലുണ്ട്. രാമായണാദിഗ്രന്ഥങ്ങൾ പരിഭാഷപ്പെടുത്തുന്നതിൽ അനധികാരചിന്ത കവിയെ കുഴക്കുമ്പോഴും ഭഗവദ്ഭക്തിയിൽ തന്മയീഭവിക്കുമ്പോഴും തന്നിൽനിന്നന്യമായ ഒരു പൈങ്കിളിയില്ലെന്ന വസ്തുത എഴുത്തച്ഛൻ വെളിവാക്കുന്നുണ്ട്.

> പാദസേവകനായ ഭക്തനാം ദാസൻ ബ്രഹ്മ–
> പാദജനജ്ഞാനിനാമാദ്യനായുള്ളോരു ഞാൻ,
> വേദസമ്മിതമായ് മുമ്പുള്ള ശ്രീമദ് രാമായണം
> ബോധഹീനന്മാക്കറിയാംവണ്ണം ചൊല്ലീടുന്നേൻ.
> വേദശാസ്ത്രങ്ങൾക്കധികാരിയല്ലെന്നാകിലും
> ചേതസി സർവ്വം ക്ഷമിച്ചീടുക കൃപയാലേ.

## അദ്ധ്യാത്മരാമായണം

കുടിൽതൊട്ട് കൊട്ടാരംവരെ കേരളീയർ നിത്യപാരായണത്തിന്ന് ഉപയോഗിച്ചുവരുന്ന പുരാണഗ്രന്ഥമാണല്ലൊ എഴുത്തച്ഛൻെറ അദ്ധ്യാത്മരാമായണം. ഇത്ര വിപുലമായ ഒരു ജനസഞ്ചയം, തങ്ങളുടെ ജീവിതത്തിൻെറ ഒരു ഭാഗമായി അംഗീകരിച്ചിട്ടുള്ള മറെറാരു കൃതി മലയാളത്തിലില്ല. മറെറല്ലാ ഭാഷകളിലേയും മഹാകവികൾ, കവനകലാപ്രധാനമായ വാല്മീകിരാമായണം സ്വന്തം ഭാഷകളിലേയ്ക്ക് വിവർത്തനം ചെയ്യാനാണു പരിശ്രമിച്ചിട്ടുള്ളതു്. ഭക്തനായ എഴുത്തച്ഛനാകട്ടെ ഭക്തിരസപ്രധാനമായ അദ്ധ്യാത്മരാമായണമാണ് പരിഭാഷയ്ക്കു വിഷയമാക്കിയതു്. ശ്രീരാമനെ ആദികവിയുടെ ആദർശപുരുഷനെന്നതിനേക്കാൾ ഉപരി, അവതാരപുരുഷനായിക്കാണാനാണ് എഴുത്തച്ഛൻ ഇഷ്ടപ്പെട്ടതു്. രണ്ടു രാമായണങ്ങൾക്കും തമ്മിലുള്ള ഈ വ്യത്യാസം മനസ്സിൽ കണ്ടുകൊണ്ടാണ് എഴുത്തച്ഛൻ അദ്ധ്യാത്മരാമായണത്തെത്തന്നെ വിവർത്തനവിഷയമാക്കിയതു്. വാല്മീകിരാമായണമിരിക്കെ അദ്ധ്യാത്മരാമായണം വിവർത്തനം ചെയ്യാൻ എഴുത്തച്ഛനെ പ്രേരിപ്പിച്ചതു ഭക്തിയിലുള്ള അത്യാസക്തി ഒന്നു മാത്രമാണെന്നു ചുരുക്കം.

എഴുത്തച്ഛനെ അദ്ധ്യാത്മരാമായണവുമായി ബന്ധിപ്പിക്കുന്ന ഒരു ഐതിഹ്യമുണ്ട്. മൂലഗ്രന്ഥമായ അദ്ധ്യാത്മരാമായണത്തിനു പ്രചാരം കിട്ടാഞ്ഞു തൽക്കർത്താവ് നിരാശനായി സഞ്ചരിക്കവേ ഒരു ഗന്ധർവ്വനെ കണ്ടെത്തിയെന്നും അദ്ദേഹത്തിനോട് സങ്കടം പറഞ്ഞാറെ ആ ഗന്ധർവ്വൻ വേഷപ്രച്ഛന്നനായി നടന്നിരുന്ന ഒരു ബ്രാഹ്മണനെ ചൂണ്ടിക്കൊണ്ട് അദ്ദേഹത്തോടപേക്ഷിച്ചാൽ ഗ്രന്ഥത്തിനു പ്രചാരം സിദ്ധിക്കുമെന്ന് ഉപദേശിച്ചുവെന്നും തൻെറ രഹസ്യം വെളിപ്പെടുത്തിയതിന്ന്, ബ്രാഹ്മണവേഷധാരിയായി നടന്നിരുന്ന വേദവ്യാസൻ ആ ഗന്ധർവ്വനെ മനുഷ്യനായി ജനിക്കട്ടെയെന്നു ശപിച്ചുവെന്നും ശാപഗ്രസ്തനായ ആ ഗന്ധർവ്വൻെറ മനുഷ്യാവതാരമാണ് എഴുത്തച്ഛനെന്നുമാണ് ആ ഐതിഹ്യം. ഈ ഐതിഹ്യത്തിൽ വല്ല സത്യവുമുണ്ടെങ്കിൽ, അദ്ധ്യാത്മരാമായണത്തിൻെറ പ്രചാരത്തിനു മുജ്ജന്മത്തിൽ ഒത്താശനിന്നതിൻെറ പൂർവ്വസംസ്കാരവും അദ്ധ്യാത്മരാമായണത്തെ തർജ്ജമചെയ്യാൻ എഴുത്തച്ഛനെ പ്രേരിപ്പിച്ചിരിക്കുമെന്നു വേണമെങ്കിൽ പറയാവുന്നതാണ്. എന്തായാലും എഴുത്തച്ഛൻെറ പരിഭാഷ മൂലാതിശായിയാണെന്നുള്ളതു വിദഗ്ദ്ധജനസമ്മതമാണ്. പരിഭാഷയെപ്പററി ഉള്ളൂർമഹാകവി രേഖപ്പെടുത്തിയിരിക്കുന്ന അഭിപ്രായം അത്യന്തം ശ്രദ്ധേയമായിരിക്കുന്നു. 'മൂലത്തിലെ ഗുണപുഷ്കലങ്ങളായ ഭാഗങ്ങൾ വിട്ടുകളയാതെയും ശുഷ്കാംശങ്ങൾ വിട്ടുകളഞ്ഞും ഏററക്കുറച്ചിലുകൾ വേണ്ടിടത്ത് ആ കൃത്യം യഥായോഗ്യം നിർവ്വഹിച്ചും, വാല്മീകിരാമായണം, രഘുവംശം, ഭോജചമ്പു, ഭാഷാരാമായണചമ്പു മുതലായ പൂർവ്വ

കവിനിബന്ധങ്ങളെ ഉപജീവിച്ചും ചിലപ്പോൾ സ്വമനോധർമ്മസാഗരത്തിൽനിന്നു കല്പനാരത്നങ്ങളെ സമുദ്ധരിച്ചും ഭക്തിസംവർദ്ധനത്തിന് എവിടേയും വിഘ്നാതരഹിതമായ മാർഗ്ഗം തെളിയിച്ചും വീരകരുണ രസങ്ങളിൽ സന്ദർഭാനുസാരം ശ്രദ്ധിച്ചും ശൃംഗാരഹാസ്യങ്ങൾകൊണ്ട്, ഗംഭീരനായ ഒരു തത്ത്വോപദേശകന്റെ പീഠത്തിൽ ഉപവിഷ്ടനായി വ്യംഗ്യമര്യാദയിൽമാത്രം വ്യാപാരം ചെയ്തും, ഒരു സ്വതന്ത്രകാവ്യമാണ് ആ മഹാത്മാവ് വിരചിച്ചിട്ടുള്ളത്.'

മൂലഗ്രന്ഥത്തിന്റെ സകല കുറവുകളും നികത്തിക്കൊണ്ടാണ് എഴുത്തച്ഛന്റെ പ്രതിഭ അദ്ധ്യാത്മരാമായണത്തിൽ സ്വച്ഛന്ദം വിഹരിച്ചിട്ടുള്ളതെന്നു മേലുദ്ധരിച്ചതിൽനിന്നു വ്യക്തമാകുന്നുണ്ടല്ലൊ. മലയാളികളുടെ അജ്ഞാനമാകുന്ന രാ—മായണം എന്നു വിചാരിച്ചു തന്നെയാണ് അദ്ദേഹം രാമായണം അതിനുതകത്തക്കവിധം വിരചിച്ചിട്ടുള്ളത്. സാത്ത്വികാദർശങ്ങൾ ചൂണ്ടിക്കാണിച്ചുകൊടുക്കാൻ കിട്ടുന്ന അവസരം എഴുത്തച്ഛൻ ഒരിക്കലും ഉപയോഗിക്കാതെ വിട്ടുകളകയില്ല. അത്തരം അവസരങ്ങളിൽ മൂലത്തിന്റെ അപര്യാപ്തപരിധിയിൽ ഒതുങ്ങിനില്ക്കുവാൻ കവിയുടെ ഔചിത്യദീക്ഷ സമ്മതിക്കുകയില്ല. ഉദാഹരണങ്ങൾ പലതും കാണാൻ സാധിക്കും. രാമലക്ഷ്മണന്മാർ വിശ്വാമിത്രന്റെ കൂടെ യാഗരക്ഷയ്ക്കായി പോയതിനെ, 'ഗൃഹീത്വാ ചാപതൂണീരബാണഖഡ്ഗധരൗ യയൗ' എന്നേ മൂലഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ളു. എന്നാൽ, എഴുത്തച്ഛൻ രാമലക്ഷ്മണന്മാരെ പുറപ്പെടുവിക്കുന്നതു്: 'ജനകജനനിമാർ ചരണാംബുജം കൂപ്പി മുനിനായകൻ ഗുരുപാദവും,' വന്ദിച്ചതിനുശേഷമാണ്. വനയാത്രയ്ക്കു പുറപ്പെടുന്ന ലക്ഷ്മണൻ, 'മാതാവായ സുമിത്രയെ കൗസല്യാമാതാവിനെ ഏല്പിച്ച് ശ്രീരാമചന്ദ്രന്റെ മുമ്പിൽനിന്നു,' എന്നേ മൂലത്തിലുള്ളു. എന്നാൽ എഴുത്തച്ഛനു് അതു പോരെന്നു തോന്നി. പുത്രവത്സലയായ ഒരു മാതാവിൽ നിന്നു പ്രതീക്ഷിക്കാവുന്ന ഉത്കൃഷ്ടോപദേശങ്ങൾ സുമിത്രയെക്കൊണ്ടു ചെയ്യിച്ച് ആ ഭാഗം ഭംഗിയാക്കിത്തീർത്തിരിക്കുകയാണു കവി.

> അഗ്രജൻതന്നെപ്പരിചരിച്ചെപ്പൊഴു —
> മഗ്രേ നടന്നുകൊള്ളേണം പിരിയാതെ
> രാമനെ നിത്യം ദശരഥനെന്നുള്ളി—
> ലാമോദമോടെ നിരൂപിച്ചുകൊള്ളണം.
> എന്നെ ജനകാത്മജയെന്നുറച്ചുകൊൾ
> പിന്നെയയോദ്ധ്യയെന്നോർത്തീടടവിയെ
> മായാവിഹീനമിവണ്ണമുറപ്പിച്ചു
> പോയാലുമെങ്കിൽ സുഖമായ് വരിക തേ.

'രാമം ദശരഥം വിദ്ധി' എന്നു തുടങ്ങുന്ന വാല്മീകീയ രാമായണമാണു കവി ഇവിടെ ആശ്രയിച്ചിട്ടുള്ളതു്.

'ഭാരതീപദാവലി തോന്നേണം കാലേ കാലേ' എന്ന പ്രാരംഭപ്രാർത്ഥന രാമായണത്തിൽ സർവ്വത്ര ഫലിച്ചിരിക്കുന്നതു് കാണാം. സുന്ദരകാണ്ഡം സുന്ദരതരമാക്കിത്തീർക്കുവാൻവേണ്ടി വർണ്ണനാപാടവത്തേയും മനോധർമ്മത്തേയും കവി നിർല്ലോഭം ചിലവഴിച്ചിരിക്കുന്നതു കാണുവാൻ നല്ല ചന്തമുണ്ടു്.

> ന മേ സമാ രാവണകോടയോഽധമ
> രാമസ്യ ദൂതോഽഹമപാരവിക്രമഃ.

എന്ന മൂലപദ്യം എഴുത്തച്ഛന്റെ കല്പനാമൂശയിൽ ഉരുക്കി കരുപ്പിടിപ്പിച്ചപ്പോൾ വന്ന മാററം നോക്കുക:

> നിനവു തവ മനസി പെരുതെത്രയും നന്നു നീ
> നിന്നോടെതിരൊരു നൂറു നൂറായിരം
> രജനിചരകുലപതികളായ്‌ഞെളിഞ്ഞുള്ളൊരു
> രാവണന്മാരൊരുമിച്ചെതിർത്തീടിലും
> നിയതമിതു മമ ചെറുവിരല്ക്കു പോരാ പിന്നെ
> നീയെന്തു ചെയ്യുന്നിതെന്നോടു കശ്മല!

മൂലപദ്യങ്ങൾ, എഴുത്തച്ഛനെ സംബന്ധിച്ചിടത്തോളം സ്വച്ഛന്ദമായ വർണ്ണനയ്ക്കും നൂതനമായ കല്പനയ്ക്കും ഉത്തേജനോപാധിയായിത്തീരുന്നുവെന്നല്ലാതെ, വിവർത്തനത്തിന്റെ അന്യൂനാനതിരിക്തതയ്ക്കു നിയാമകമല്ല. അതുതന്നെയാണ് എഴുത്തച്ഛന്റെ വിവർത്തനത്തിനുള്ള മെച്ചവും.

'ഉത്പ്ലുത്യോത്പ്ലുത്യ സന്തപ്തപുച്ഛേന സ മഹാകപിഃ' എന്നു തുടങ്ങുന്ന നാലു ശ്ലോകങ്ങൾകൊണ്ടാണ് മൂലത്തിൽ ലങ്കാദഹനവർണ്ണന നിർവ്വഹിച്ചിട്ടുള്ളതു്. ആ സ്ഥാനത്തു വാഗ്വിഭവനായ തുഞ്ചത്താചാര്യൻ, 'ഉദവസിതനികരമുടനുടനുപരിവേഗമോ—ടുൽപ്ലുത്യപിന്നെയുമുൽപ്ലുത്യ സത്വരം' എന്നു തുടങ്ങുന്ന മുപ്പതീരടികൾ കൊണ്ടാണു പ്രസ്തുതകൃത്യം നിർവ്വഹിച്ചിട്ടുള്ളതു്.

ലങ്കയ്ക്കു തീപിടിച്ചപ്പോൾ നിശാചരികൾ വാവിട്ടു കേണുവെന്നേ മൂലത്തിലുള്ളു. എഴുത്തച്ഛനാകട്ടെ രാക്ഷസസ്ത്രീകളുടെ ആർത്തനാദത്തെ രൂക്ഷമായ വിമർശനത്തിനും ദുഷ്കർമ്മഫലപ്രദർശനത്തിനുമായി വിനിയോഗിച്ചിരിക്കുന്നു.

> ദുരിതമിതു രജനിചരവരവിരചിതം ദൃഢം
> മറെറാരു കാരണമില്ലിതിന്നേതുമേ;
> പരധനവുമമിതപരദാരങ്ങളും ബലാൽ
> പാപി ദശാസ്യൻ പരിഗ്രഹിച്ചു ലോകം.
> അറികിലനുചിതമിതി മദേന ചെയ്തീടായ്‌വ—
> നാരുമിതിന്റെ ഫലമിതു നിർണ്ണയം.
> മനുജതരുണിയെയൊരു മഹാപാപി കാമിച്ചു
> മററുള്ളവർക്കുമാപത്തായിതിങ്ങനെ;
> സുകൃതദുരിതങ്ങളും കാര്യമകാര്യവും
> സൂക്ഷിച്ചു ചെയ്തുകൊള്ളേണം ബുധജനം.
> കരബലമൊടനുദിനമണഞ്ഞു പിടിച്ചതി—
> കാമി, ചാരിത്രഭംഗം വരുത്തീടിനാൻ;
> അവർ മനസി മരുവിന തപോമയപാവക—
> നദ്യ രാജ്യേ പിടിപെട്ടിതു കേവലം.

വിവർത്തനത്തിൽ അതിമാത്രം സ്വാതന്ത്ര്യം കാണിക്കുന്ന എഴുത്തച്ഛൻ, പ്രത്യേകം സ്വാരസ്യം വരുത്തിയിട്ടാവശ്യമില്ലാത്ത കഥാസന്ദർഭങ്ങളിൽ നേർതർജ്ജമ കൊണ്ടുമാത്രം തൃപ്തിപ്പെടും.

കൈലാസാഗ്രേ കദാചിദ് രവിശതവിമലേ
മന്ദിരേ രത്നപീഠേ
സംവിഷ്ടം ധ്യാനനിഷ്ഠം ത്രിനയനമഭയം
സേവിതം സിദ്ധസംഘൈഃ
ദേവീ വാമാങ്കസംസ്ഥാ ഗിരിവരതനയാ
പാർവ്വതീ ഭക്തിനമ്രാ
പ്രാഹേദം ദേവമീശം സകലമലഹരം
വാക്യമാനന്ദകന്ദം.

എന്ന മൂലശ്ലോകത്തെ പറയത്തക്ക മാററമൊന്നും വരുത്താതെ തർജ്ജമ ചെയ്തിരിക്കുന്നതു നോക്കാം.

കൈലാസാചലേ സൂര്യകോടിശോഭിതേ വിമ-
ലാലയേ രത്നപീഠേ സംവിഷ്ടം ധ്യാനനിഷ്ഠം
ഫാലലോചനം മുനിസിദ്ധദേവാദിസേവ്യം
നീലലോഹിതം നിജഭർത്താരം വിശ്വേശ്വരം
വന്ദിച്ചു വാമോത്സംഗേ വാഴുന്ന ഭഗവതി
സുന്ദരി ഹൈമവതി ചോദിച്ചു ഭക്തിയോടെ.

എന്നാൽ കവികർമ്മമർമ്മജ്ഞനായ ആ മഹാകവി ഈ മിതവാഗ്മിത്വത്തിനു വിപരീതമായി മനോധർമ്മപ്രസരണത്തിനു വഴി തുറന്നിടുന്ന സന്ദർഭങ്ങളുമുണ്ട്.

ഇത്യുക്ത്വാ തേ മഹാകായാഃ
തൂർണ്ണം ഗത്വാ തു യത്നതഃ
വിബോദ്ധ്യ കുംഭശ്രവണം
നിന്യുർരാവണസന്നിധൗ.

എന്ന മൂലപദ്യം എഴുത്തച്ഛനിലൂടെ പുറത്തു വന്നപ്പോൾ എത്രമാത്രം സരസത നിറഞ്ഞതായിയെന്നു നോക്കുക:

രാക്ഷസരാജനിയോഗേന ചെന്നോരോ
രാക്ഷസരെല്ലാമൊരുമ്പെട്ടുണർത്തുവാൻ
ആനകദുന്ദുഭിമുഖ്യവാദ്യങ്ങളും
ആനതേർകാലാൾകുതിരപ്പടകളും
കുംഭകർണ്ണോരസി പാഞ്ഞുമാർത്തും ജഗൽ-
ക്കമ്പം വരുത്തിനാരെന്തൊരു വിസ്മയം.
കുംഭസഹസ്രം ജലം ചൊരിഞ്ഞീടിനാർ
കുംഭകർണ്ണശ്രവണാന്തരേ പിന്നെയും.
കുംഭിപ്രവരരെക്കൊണ്ടു നാസാരന്ധ്ര-
സംഭൃതരോമം പിടിച്ചു വലിപ്പിച്ചും
തുമ്പിക്കരമററലറിയുമാനകൾ
ജംഭാരിവൈരിക്കു കമ്പമില്ലേതുമേ.
ജൃംഭാസമാരംഭമോടുമുണർന്നിതു
സംഭ്രമിച്ചോടിനാരാശരവീരരും.

'യത്നതഃ വിബോദ്ധ്യ' എന്നുമാത്രം പറഞ്ഞുനിർത്തിയ മൂലത്തിലെ ആശയം സഹൃദയാഗ്രേസരനായ എഴുത്തച്ഛനു് അത്രമാത്രം പോര എന്നു തോന്നി. അതിനാൽ അദ്ദേഹം സ്വതസ്സിദ്ധമായ രസികത്വം പ്രകടിപ്പിച്ചു് ആ ഭാഗം സരസവും ചടുലവുമാക്കിത്തീർത്തു.

മൂലത്തിലെ ഔചിത്യഭംഗം പരിഹരിക്കുവാനും ഉചിതജ്ഞനായ വിവർത്തകൻ ശ്രമിച്ചിട്ടുണ്ടു്. ഒരു ഉദാഹരണം:

അഗ്രേ യാസ്യാമ്യഹം പശ്ചാത് ത്വമന്വേഹി ധനുർദ്ധരഃ
ആവയോർമദ്ധ്യഗാ സീതാ മായേവാത്മപരാത്മനോഃ.

എന്ന പദ്യം വ്യത്യസ്തനിലയിലാണ് എഴുത്തച്ഛൻ വിവർത്തനം ചെയ്തിട്ടുള്ളതു്.

മുന്നിൽ നീ നടക്കണം വഴിയേ വൈദേഹിയും
പിന്നാലെ ഞാനും നടന്നീടുവൻ ഗതഭയം.
ജീവാത്മാപരമാത്മാക്കൾക്കു മദ്ധ്യസ്ഥയാം
ദേവിയാം മഹാമായാശക്തിയെന്നതുപോലെ.

'അഗ്രേ യാസ്യാമ്യഹം' എന്ന മൂലത്തെ 'മുമ്പിൽ നീ നടക്കണം' എന്നു തർജ്ജമ ചെയ്തു മഹാകവിക്കു വല്ലാത്ത പ്രമാദം പററിപ്പോയി എന്നു് അഭിപ്രായപ്പെടുന്നവരുണ്ടു്. അതു ശരിയല്ല. മൂലത്തിലെ പോന്നപോരായ്കകൾ സസൂക്ഷ്മം നിരീക്ഷണം ചെയ്തു് കണ്ടു പിടിച്ചു് അവയെ പരിഹരിക്കുക എന്നുള്ളതാണ് എഴുത്തച്ഛന്റെ സ്വാതന്ത്ര്യശൈലി എന്നു നാം ഓർക്കണം. അങ്ങനെയുള്ള അദ്ദേഹത്തിനു നോട്ടപ്പിഴയോ? ഒരിക്കലുമില്ല. നേരെ മറിച്ചു്, സൂക്ഷ്മമായ നോട്ടംകൊണ്ടു കണ്ടുപിടിച്ച ദോഷത്തിന്റെ നിർമ്മാർജ്ജനമാണ് ആ തർജ്ജമ. 'ജീവാത്മപരമാത്മാക്കൾക്കു മദ്ധ്യത്തിൽ മായയെന്നതുപോലെ എന്റേയും നിന്റേയും നടുക്കായി സീത നടക്കട്ടെ.' എന്ന മൂലാർത്ഥത്തെ അങ്ങനെതന്നെ തർജ്ജമ ചെയ്താൽ ഉണ്ടാകാവുന്ന അബദ്ധം എഴുത്തച്ഛൻ മനസ്സിലാക്കി. ആ അർത്ഥം സ്വീകരിച്ചാൽ ശ്രീരാമൻ ജീവാത്മാവിന്റെ പ്രതിനിധിയും ലക്ഷ്മണൻ പരമാത്മാവിന്റെ പ്രതിനിധിയും ആയിത്തീരും; അതരുതല്ലൊ. അതിനാണ് എഴുത്തച്ഛൻ 'അഗ്രേ യാസ്യാമ്യഹം' എന്ന പദ്യത്തെ 'മുമ്പിൽ നീ നടക്കണം' എന്നു മാററി തർജ്ജമ ചെയ്തതു്. എഴുത്തച്ഛനെ സംബന്ധിച്ചിടത്തോളം ഇത്തരം സ്വച്ഛന്ദത ദുസ്സ്വാതന്ത്ര്യമായി ആരും കണക്കാക്കുകയില്ല. കാരണം, തർജ്ജമയിൽ സ്വീകരിച്ചുവരുന്ന സ്വാതന്ത്ര്യശൈലിയാണ് ആ കവിചക്രവർത്തിയുടെ വിജയത്തിന്നടിസ്ഥാനമെന്നു് ആർക്കാണറിഞ്ഞുകൂടാത്തതു്? പ്രായേണ വിവർത്തിതഗ്രന്ഥങ്ങളിൽ കണ്ടുവരാറുള്ള ശുഷ്കത എഴുത്തച്ഛന്റെ കൃതികളിൽ കാണുകയില്ല. വെറും തർജ്ജമക്കാരനായാൽ മൂലാർത്ഥപ്രകാശനവ്യഗ്രതയിൽ രചന, പാകം, ഔചിത്യം, മുതലായവയിൽ വേണ്ടത്ര ശ്രദ്ധിക്കാൻ കഴിയാതാകുമെന്നും അപ്പോൾ തർജ്ജമ പരാജയപ്പെടുകയേയുള്ളുവെന്നും എഴുത്തച്ഛനറിയാം. സ്വാതന്ത്ര്യതർജ്ജമകൾ സ്വകീയകൃതികളെപ്പോലെയാക്കിത്തീർക്കുവാൻ, കഴിവുള്ള തർജ്ജമക്കാർക്കു സാധിക്കും. എഴുത്തച്ഛൻ അതിനു് ഒന്നാന്തരം ഉദാഹരണമാണ്.

എഴുത്തച്ഛന്റെ സ്വാതന്ത്ര്യവിവർത്തനം മൂലത്തിലെ കഥാസന്ദർഭങ്ങളെ വികസ്വരമാക്കിത്തീർത്തിട്ടുള്ളതിനു് ഉദാഹരണങ്ങൾ പലതും ഉദ്ധരിക്കാവുന്നതാണ്. വിശ്വാമിത്രൻ രാമലക്ഷ്മണന്മാരോടുകൂടി മിഥിലയ്ക്കു പോകുംവഴി ഗൗതമാശ്രമത്തിന്റെ പുരാവൃത്താന്തത്തെപ്പററി രാമനോടു പറയുന്ന ഒരു ഭാഗമുണ്ടു് മൂലത്തിൽ.

തയാ സാർദ്ധമിഹാവാത്സീത്
ഗൗതമസ്തപതാംവരഃ

ശക്രസ്സു താം ധർഷയിത്വാ-
മന്തരം പ്രാപ്സ്സരനാഹം.

എന്ന മൂലപദ്യത്തെ എഴുത്തച്ഛൻ എത്രമാത്രം പരിഷ്കരിച്ചിരിക്കുന്നുവെന്നു നോക്കുക.

തന്നുടെ പതിയായ അഹല്യയോടുംകൂടി
പർണ്ണശാലയിലത്ര വസിച്ചു ചിരകാലം
വിശ്വമോഹിനിയായോരഹല്യാരൂപം കണ്ടു
ഭുവനനും കുസുമായുധപരവശനായാൻ.
ചെന്തൊണ്ടിവായ്മലരും പന്തൊക്കും മുലകളും
ചന്തമേറീടും തുടക്കാമ്പുമാസ്വാദിപ്പതി-
നെന്തൊരു കഴിവെന്നു ചിന്തിച്ചു ശതമഖൻ
ചെന്താർബാണാർത്തികൊണ്ടു സന്താപം മുഴുക്കയാൽ
സന്തതം മനക്കാമ്പിൽ സുന്ദരഗാത്രീരൂപം
ചിന്തിച്ചു ചിന്തിച്ചനംഗാന്ധനായ്‌വന്നാനല്ലൊ.

ഇന്ദ്രന്റേയും തദ്വാരാ വിടന്മാരുടേയും ദൂഷിതമനോവൃത്തിയെ ശാന്തമായിട്ടെങ്കിലും ഉപഹസിക്കുവാൻ സന്ദർഭമുണ്ടാക്കിയിരിക്കയാണ് കവി ഈ വരികളിൽ. തന്മൂലം അഹല്യാവൃത്താന്തം എഴുത്തച്ഛൻ തെല്ലു ദീർഘിപ്പിച്ചിട്ടുമുണ്ട്.

രാമലക്ഷ്മണസമേതനായി മിഥിലയിലെത്തിയ വിശ്വാമിത്രൻ അവരുടെ വൃത്താന്തമെല്ലാം ജനകനെ അറിയിച്ചു. അതിനുശേഷം രാമന്റെ അപേക്ഷയനുസരിച്ച് വിശ്വാമിത്രൻ ജനകനോട്,

'പാരമേശ്വരമായ ചാപത്തെക്കാണ്മാനുള്ളിൽ
പാരമാഗ്രഹമുണ്ടു നീയതു കാട്ടീടണം.'

എന്നു പറഞ്ഞു. അയ്യായിരം കിങ്കരന്മാരെക്കൊണ്ട് എടുപ്പിച്ചു കൊണ്ടുവന്ന ചാപത്തെ വന്ദിച്ചതിനുശേഷം ശ്രീരാമൻ വിശ്വാമിത്രനോട് അനുവാദം ചോദിക്കുകയാണ്, 'വില്ലെടുക്കാമൊ കുലയ്ക്കാമൊ വലിക്കാമൊ?' എന്ന്.

എല്ലാമാമാകുന്നതു ചെയ്യാലും മടിക്കേണ്ട
കല്യാണമതുമൂലം വന്നുകൂടീടുമല്ലൊ.

എന്ന് അർത്ഥഗർഭമായാണ് മഹർഷി മറുപടി പറഞ്ഞത്. അപ്പോൾ,

മന്ദഹാസവും ചെയ്തു രാഘവനതു കേട്ടു
മന്ദമന്ദമായ് ചെന്നു നിന്നു കണ്ടിതു ചാപം.
ജ്വലിച്ച തേജസ്സോടുമെടുത്തു വേഗത്തോടെ
കുലച്ചുവലിച്ചുടൻ മുറിച്ചു ജിതശ്രമം,
നിന്നരുളുന്ന നേരമീരേഴുലോകങ്ങളു-
മൊന്നു മാറെറാലികൊണ്ടു വിസ്മയപ്പെട്ടു ജനം.

'ഇടത്തുകൈയ്യുകൊണ്ടു വില്ലെടുത്തു പൊക്കി നിഷ്പ്രയാസം ഭഞ്ജിച്ചു.' എന്നേ മൂലത്തിലുള്ളു. എഴുത്തച്ഛനു് അത്ര മര്യാദയായി തോന്നിയില്ല. രാമചന്ദ്രൻ മഹാവിഷ്ണുവാണെങ്കിലും മനുഷ്യനായി അവതരിച്ചിരിക്കുന്ന സ്ഥിതിക്കു ലോകമര്യാദയനുസരിച്ച് പെരുമാറണമെന്നാണ് എഴുത്തച്ഛൻ നിഷ്കർഷിക്കുന്നതു്. മഹർഷിയുടെ കല്യാണശബ്ദവും ഭഗവാന്റെ മന്ദഹാസവും എഴുത്തച്ഛന്റെ പൊടിക്കൈയ്യാണ്.

ഇടിവെട്ടീടുംവണ്ണം വിൽമുറിഞ്ഞൊച്ച കേട്ടു
നടുങ്ങീ രാജാക്കന്മാർ ഉരഗങ്ങളെപ്പോലെ;
മൈഥിലി മയിൽപ്പേടപോലെ സന്തോഷം പൂണ്ടാൾ
കൗതുകമുണ്ടായ്‌വന്നു ചേതസി കൗശികനും.

ഈ ആശയം നിരണംകൃതിയിലെ ആണെങ്കിലും എഴുത്തച്ഛന്റെ പൈങ്കിളി പാടിയപ്പോൾ അതിനു ഹൃദ്യത പതിന്മടങ്ങു വർദ്ധിച്ചിരിക്കുന്നു.

വരണമാലയുമായി വരുന്ന ജനകജയുടെ ചിത്രം എത്ര സുന്ദരമായിട്ടാണു കവി വരച്ചു കാണിച്ചിരിക്കുന്നതു്!

സ്വർണ്ണമാലയും ധരിച്ചാദരാൽ മന്ദം മന്ദം
അബ്ജോജനേത്രൻമുമ്പിൽ സത്രപം വിനീതയായ്
വന്നുടൻ നേത്രോല്പലമാലയുമിട്ടാൾ മുന്നേ
പിന്നാലെ വരണാർത്ഥമാലയുമിട്ടീടിനാൾ.

വാസനാസമ്പന്നനായ ഒരു കവിക്കല്ലാതെ ഇത്ര ശാലീനമായ ഒരു വാക്ചിത്രം വരച്ചുകാണിക്കാൻ സാധിക്കുകയില്ല.

## മഹാഭാരതം

എഴുത്തച്ഛന്റെ സംഗ്രഹണസാമർത്ഥ്യവും സ്വായത്തീകരണവും കാണണമെങ്കിൽ മഹാഭാരതം മൂലവും കിളിപ്പാട്ടും തമ്മിൽ തട്ടിച്ചുനോക്കുകതന്നെ വേണം. അദ്ധ്യാത്മരാമായണത്തിൽ ആദർശാത്മകതയ്ക്കും മഹാഭാരതത്തിൽ കവനകലാവിലാസത്തിനുമാണു മഹാകവി സ്ഥാനം കൊടുത്തിട്ടുള്ളതു്. രാമായണത്തിൽ എഴുത്തച്ഛൻ ഭക്തനായ തത്വജ്ഞാനിയായിട്ടാണു പ്രത്യക്ഷപ്പെടുന്നതെങ്കിൽ മഹാഭാരതത്തിൽ വന്നപ്പോൾ തികച്ചും മഹാകവിയായി മാറിയിരിക്കുകയാണ്. ഒന്നേകാൽ ലക്ഷം ശ്ലോകങ്ങൾ ഉൾക്കൊള്ളുന്ന പഞ്ചമവേദമായ മഹാഭാരതം, എഴുത്തച്ഛൻ, സാരാംശം ചോർന്നുപോകാതെ എഴുപതിനായിരം ഈരടികളിലായി സംഗ്രഹിച്ചിരിക്കുന്നു. എഴുത്തച്ഛന്റെ കൃതികളിൽ ഒന്നാംസ്ഥാനത്തു നില്ക്കുന്നതു് മഹാഭാരതമാണെന്നു പറഞ്ഞാൽ അതിന്റെ മഹത്വം വിശദമായി. മഹാഭാരതാന്തർഗ്ഗതമായ ഭഗവദ്ഗീതയെ ഒഴിച്ചുനിർത്തിയിട്ടും എഴുത്തച്ഛന്റെ ഭാരതം കിളിപ്പാട്ടിനു മാഹാത്മ്യം കുറഞ്ഞിട്ടില്ല. വ്യാസമഹർഷിയുടെ കവിത്വശക്തിക്കു സമശീർഷമായ കവിത്വശക്തി കിളിപ്പാട്ടിലും കളിയാടിയിട്ടുള്ളതുകൊണ്ടാണ് മഹാഭാരതം എഴുത്തച്ഛൻകൃതികളിൽവെച്ച് മുമ്പിട്ടു നില്ക്കുന്നതു്. തുഞ്ചത്തെഴുത്തച്ഛൻ മഹാഭാരതാന്തർഗ്ഗതമായ ഗീത പരിഭാഷപ്പെടുത്താഞ്ഞതു ഭഗവദ്ഗീത ബ്രഹ്മസ്വമാണെന്ന ചിന്തകൊണ്ടായിരിക്കാം.

'ഉഴറിയരുളിന മൊഴികളുപനിഷത്താകയാലോതിനാർ ഗീതയെന്നാദരാൽ ജ്ഞാനികൾ.' എന്നു ഗീതയെ സ്മരിക്കുക മാത്രമേ മഹാഭാരതത്തിൽ എഴുത്തച്ഛൻ

ചെയ്തിട്ടുള്ളു. പ്രാചീനഭാരതത്തിലെ സാമുദായികസ്ഥിതിയെപ്പററിയോ സംസ്കാരപരിഷ്കാരങ്ങളെപ്പററിയോ അറിവാനാഗ്രഹമുള്ളവക്ക് ഇതുപോലെ ഒരു ഗ്രന്ഥം കിട്ടാൻ പ്രയാസമാണ്. മഹാഭാരതമാകുന്ന പാൽക്കടൽ കടഞ്ഞെടുത്ത പീയൂഷമാണ ഭാരതം കിളിപ്പാട്ട്. എഴുത്തച്ഛൻെറ കവിതാവനിതയുടെ ലാസ്യരംഗമാണ് ഭാരതം. കവിയുടെ കല്പനാചാതുരിക്കും ഔചിത്യദീക്ഷയ്ക്കും എത്രയെത്ര ഭാഗങ്ങാം വേണമെങ്കിലും ഉദ്ധരിക്കാം. ജനമേജയൻ നടത്തിയ സപ്പസത്രത്തെ കവി എത്ര ഉദ്വേഗജനകമായിട്ടാണ വണ്ണിച്ചിരിക്കുന്നതു് എന്നു കാണിക്കാൻ ഏതാനും വരികാം ഉദ്ധരിച്ചുകൊള്ളട്ടെ: മിക്ക ഭാഗവും സ്വതന്ത്രകവികല്പനയുമാണ്. അതാണ രസം.

കത്തിയെഴുന്നൊരു പാവകജ്വാലയാ
ദഗ്ധഗാത്രാത്മനാ ഗത്താന്തരങ്ങളിൽ
എണ്ണമിരിക്കരുതാതെ തളന്നവർ
തങ്ങളിൽ ചുററി ഞെരിഞ്ഞു പിരിഞ്ഞവ-
രഗ്നിയിൽ വീണ പൊരിഞ്ഞു തുടങ്ങിനാർ;
അഗ്നിയുമേററം തെളിഞ്ഞു വിളങ്ങിനാൻ.
അഞ്ചുമേഴും മൂന്നും മസ്തകമുള്ളവ-
രഞ്ചുമാറും തമ്മിലൊന്നിച്ചു വീഴ്കയും
വാതാശനകലഹാഹാനിനാദവും
വാതസഖീഹേതി ഘ്ഘ ഘ്ഘ നിനാദവും
ഘോരഘോരം കേട്ട വാരാന്നിധികളും
പാരമിളകി മറിഞ്ഞു കലങ്ങുന്നു.
ധാരാധരങ്ങളുമെംന്തന്നറിയാഞ്ഞു
ധീരതരമിടി വെട്ടി മുഴങ്ങുന്നു.
സ്വർഗ്ഗനിവാസികാം കണ്ടു കലങ്ങുന്നു
ദിഗ്ഗജേന്ദ്രന്മാർ ഭയേന നടുങ്ങുന്നു.
സന്താപമുാംക്കൊണ്ടനന്തനം ചിന്തിച്ചു
സന്തതം മാധവൻതന്നെ വണങ്ങുന്നു;
ശങ്കരൻ ഭൂഷണനാശം വരുമെന്നു
ശങ്കിച്ചുഴന്നു ഭവാനിയെ നോക്കുന്നു.
പാരേഴു രണ്ടുമമന്ദം മുഴങ്ങുന്നു
വാരിജസംഭവനും ചെവി പാക്കുന്നു.
നാരായണനുമുറക്കമുണരുന്നു;
നാരായണ ഹരേ വിസ്മയമെത്രയും.

തുഞ്ചത്താചാര്യനല്ലാതെ ഇത്രയും ഭംഗിയായി ഭയാനകരസം പ്രതിപാദിക്കാൻ ആക്കു കഴിയും? വീരാഗ്രണിയായ അഭിമന്യുവിൻെറ മരണത്തെച്ചൊല്ലി യുധിഷ്ഠിരൻ വാവിട്ടു കേഴുന്നതും യുദ്ധക്കളത്തിൽ മരിച്ചു കിടക്കുന്ന മക്കളെക്കണ്ടു ദുഃഖിക്കുന്ന ഗാന്ധാരി വിലപിക്കുന്നതും ശോകരസസംപൂരിതമായിട്ടാണ് എഴുത്തച്ഛൻ വണ്ണിച്ചിരിക്കുന്നതു്. അജ്ജുനനും ഭഗദത്തനുമായി നടന്ന യുദ്ധത്തിൻെറ വണ്ണനയും ഭഗവാൻ ദൂതിനായി പുറപ്പെട്ടപ്പോാം ഭീമസേനനുണ്ടായ ഭാവപ്പകച്ചയും വീരരൗദ്രരസങ്ങാംക്കു ഉദാഹരിക്കാവുന്നതാണ്. കീചകവധത്തിൽ ഹാസ്യരസം ഊറിവരുന്ന വരികാംതന്നെ എഴുത്തച്ഛൻ നിരത്തിയിട്ടുണ്ടു്. എല്ലാം കഴിഞ്ഞു്,

പ്രേമമില്ലെന്നു വരുമെന്നു ശങ്കിച്ചു
ഭീമൻ നഖങ്ങളുമേല്പിച്ചിതാദരാൽ.

ഈ വരികാംകൂടി വായിക്കുമ്പോാം എത്ര ഗൗരവക്കാരനായാലും അടക്കിനിത്തിയ ചിരി പൊട്ടിപ്പോകും.

## ഹരിനാമകീത്തനം

ഈ കീത്തനകൃതിയിൽ പറയത്തക്ക കാവ്യഗുണമില്ലെങ്കിലും വേദാന്തതത്ത്വങ്ങളുടേയും ലളിതങ്ങളായ പുരാണകഥകളുടേയും മിന്നിത്തിളക്കം ഇടക്കിടയ്ക്കു കാണാം. ഇതിലെ ഓരോ പദ്യവും അകാരാദിക്രമത്തിലാരംഭിച്ചു്, 'ഹരി നാരായണായ നമഃ' എന്ന പല്ലവിയിൽ അവസാനിക്കുകയാണ്. 'ആദ്യക്ഷരത്തിലുളവായൊന്നിതൊക്കെയുമി – താദ്യക്ഷരത്തിലിതടങ്ങുന്നതും കരുതി, ആദ്യക്ഷരാലിവയിലോരോന്നെടുത്തു പരികീത്തിപ്പതിന്നരുാംക നാരായണായ നമഃ' എന്ന മുഖവുരയിൽ അതു് സ്പഷ്ടമാക്കിയിട്ടുമുണ്ടു്. സാഹിത്യസൗകമാര്യം ഇതിൽ തീരെയില്ലായ്കയില്ല.

ഏകാന്തയോഗികളിലാകാംക്ഷകൊണ്ടു പര-
മേകാന്തമെന്ന വഴി പോകുന്നിതെൻ മനവും
കാകൻ പറന്നു പുനരന്നങ്ങാം പോയ വഴി
പോകുന്നപോലെ ഹരി നാരായണായ നമഃ.

അജ്ഞാനികളെ ജ്ഞാനമാഗ്ഗത്തിലേയ്ക്കു നയിക്കാനുതകുന്ന രീതിയിലാണ് ആചാര്യൻെറ കാവ്യോപാസന. ഹരിനാമകീത്തനവും ആ വസ്തുത സ്പഷ്ടമാക്കുന്നുണ്ടു്.

## ദേവീമാഹാത്മ്യം

സുമേധാവു് എന്ന താപസൻ സുരഥൻ എന്ന രാജാവിനെ ദേവിയുടെ മാഹാത്മ്യം പറഞ്ഞുകോംപ്പിക്കുന്നതാണ് ഈ കൃതിയിലെ പ്രതിപാദ്യം. സംസ്കൃതത്തിൽനിന്നു കിളിപ്പാട്ടായി ഭാഷാന്തരം ചെയ്തിരിക്കയാണ് ഇതു്. പ്രസ്തുത കൃതി തുഞ്ചത്തു രാമാനുജനെഴുത്തച്ഛൻേറതായിട്ടാണ വിശ്വസിച്ചുവരുന്നതു്. 'രാമനാമാചാര്യനമാവോളം തുണയ്ക്കണം' എന്നു ദേവീമാഹാത്മ്യത്തിലും, 'ഉാംക്കുരുന്നിൽ വാഴ്ക രാമനാമാചാര്യനം,' എന്നു രാമായണത്തിലും രാമാചാര്യനെ സ്തുതിച്ചു കാണുന്നതുകൊണ്ടാണ് ദേവീമാഹാത്മ്യം എഴുത്തച്ഛൻേറതാണെന്ന പൊതുധാരണ പരന്നതു്. എഴുത്തച്ഛൻെറ ശൈലിയിൽനിന്നു വളരെ വ്യത്യസ്തമായ ശൈലിയാണ് ദേവീമാഹാത്മ്യത്തിലുള്ളതു്. അദ്ദേഹത്തിൻെറ ഗാംഭീര്യം ഇതിൽ ഇല്ലാത്തതുകൊണ്ടു് ഇതിൻെറ കർത്തൃത്വത്തെപ്പററി പണ്ഡിതന്മാരുടെ ഇടയിൽ അഭിപ്രായഭേദമുണ്ടു്.

## ചിന്താരത്നം

അതിഗഹനങ്ങളായ വേദാന്തതത്ത്വങ്ങാം ഉാംക്കൊള്ളിച്ചു രചിച്ചിട്ടുള്ള ഒരു സ്വതന്ത്രകൃതിയാണിതു്. സ്ത്രീജനങ്ങാംക്കു് നിത്യപാരായണത്തിനു വേണ്ടിയാണ് ഇതു രചിച്ചതെന്നു ഗ്രന്ഥകത്താവുതന്നെ പറയുന്നുണ്ടു്. 'യോഷമാക്കറിവാനായ്ക്കൊണ്ടു ഞാൻ ചുരുക്കമായ് ഭാഷയായുരചെയ്യേൻ ക്ഷമിക്ക സമസ്തരും.'

ചിന്തിക്കുംതോറും സാരമുണ്ടിതിലതുമൂലം
ചിന്താരത്നമെന്നുള്ള പേരതിനുണ്ടായ്‌വന്നു.

സാധാരണ വേദാന്തഗ്രന്ഥങ്ങൾക്കു കണ്ടുവരാറുള്ള ശുഷ്കത ചിന്താരത്നത്തിനില്ല. എത്ര വിരസമായ വേദാന്ത ചിന്തകളായാലും വേണ്ടില്ല രാമാനുജപ്പൈങ്കിളി പാടി കേൾക്കുമ്പോൾ അതിനു പ്രത്യേകം ഒരു ആസ്വാദ്യത തനിയെ ഉണ്ടാകും.

വള്ളത്തോൾ മഹാകവി, തുഞ്ചത്താചാര്യനെ അഭിസംബോധനംചെയ്തുകൊണ്ട് അഭിനന്ദിച്ചിരിക്കുന്നതു നോക്കുക:

വൈരാഗ്യാമൃതം വഹിക്കും ഭവച്ചിത്ത--
ക്ഷീരസിന്ധുവിൽനിന്നു സംഭൃതം ചിന്താരത്നം
കൈരളീസാഹിത്യത്തിൻ നെഞ്ചിലായ്‌വിളങ്ങുന്നു
കൈടഭാന്തകൻതങ്കൽ കൗസ്തുഭമണിപോലെ.

## കൈവല്യനവനീതം

വിഷയസ്വഭാവംകൊണ്ടു നോക്കുമ്പോൾ ചിന്താരത്നത്തിന്റെ സോദരസ്ഥാനത്തു നില്ക്കുന്ന ഒരു ചെറു കിളിപ്പാട്ടാണു കൈവല്യനവനീതം. ചിന്താരത്നം എഴുത്തച്ഛന്റെ സ്വതന്ത്രകൃതിയാണെങ്കിൽ നവനീതം തമിഴു മൂലത്തിന്റെ തർജ്ജമയാണ് എന്ന ഭേദമുണ്ട്. സാമാന്യം ബൃഹത്തായ തമിഴിലെ കൈവല്യനവനീതത്തിന്റെ സംക്ഷേപണമാണ് ഭാഷാകൈവല്യനവനീതം.

പരന്ന വേദാന്തമാം പാൽക്കടലീന്നു കോരി
നിറച്ച ശാസ്ത്രങ്ങളാം കുടങ്ങൾ നിറച്ചെങ്ങും
പരിചിൽ പാനം ചെയ്തുകൊള്ളുവാൻ വെച്ചു മുന്നം
പരമകൃപാലുക്കളാകിയ ഗുരുക്കന്മാർ.
അതിനെ കാച്ചിക്കടഞ്ഞെടുത്തു തന്നീടുന്നു
മധുരതരമായ കൈവല്യനവനീതം.

എന്നാണു മൂലത്തിനൊപ്പിച്ചുകൊണ്ടുള്ള തർജ്ജമയുടെ പോക്ക്.

## ശ്രീമദ്ഭാഗവതം

ശ്രീമഹാഭാഗവതം കിളിപ്പാട്ടു തുഞ്ചത്താചാര്യന്റേതാണെന്നാണ് പൊതുവെ വിശ്വസിച്ചുവരുന്നതെങ്കിലും മറിച്ചൊരഭിപ്രായവും സാഹിത്യവിമർശകന്മാരുടെ ഇടയിലുണ്ട്. ഭാഗവതത്തിന്റെ രചനയിൽ കാണുന്ന ക്ലിഷ്ടതയും അസാധുവായ വിവർത്തനഭാഗങ്ങളും പൈങ്കിളിയെ നിമന്ത്രണം ചെയ്യുന്ന രീതിയിൽ വന്ന മാററവും മററുമാണ് വിമർശകരെ മറിച്ചു ചിന്തിക്കാൻ പ്രേരിപ്പിച്ച കാരണങ്ങൾ. എന്തായാലും ദശമംവരെയുള്ള ഭാഗം ആചാര്യകർത്തൃകമാണെന്നുള്ള വിശ്വാസത്തിനു് ഇളക്കം തട്ടാൻ പോകുന്നില്ല.

ബാദരായണമുഖനിർഗ്ഗതം ഭാഗവതം
സ്കന്ധങ്ങളതിലേഴമഞ്ചുമുള്ളതിലിഹ
തുഞ്ചത്തു മേവും രാമദാസനാമെഴുത്തച്ഛൻ
അച്യുതൻതങ്കൽ ഭക്തി മുഴക്കുകനിമിത്തമായ്

നവമസ്കന്ധത്തോളമുള്ളൊരു കഥയെല്ലാം
ഭാഷയിലൊരു ഗീതമായുരചെയ്താൻ മുന്നം.

പുന്നശ്ശേരി ശ്രീധരൻനമ്പിയുടെ ഏകാദശം കിളിപ്പാട്ടിലുള്ള പ്രസ്തുത വരികൾ ആ വിശ്വാസത്തെ അരക്കിട്ടു് ഉറപ്പിച്ചിട്ടുമുണ്ട്.

രാമായണഭാരതങ്ങൾ ഭാഷാന്തരം ചെയ്ത തുഞ്ചത്താചാര്യന്റെ രചനാസൗഭഗം മഹാഭാഗവതത്തിൽ കാണുന്നില്ലെന്ന കാരണത്താലാണല്ലൊ തൽകർത്തൃത്വം എഴുത്തച്ഛനു കൊടുക്കുവാൻ മടിക്കുന്നതു്. സാഹിതീയമായ അത്തരമൊരു താരതമ്യവീക്ഷണം ഇക്കാര്യത്തിൽ ആശ്രയിക്കാവുന്നതായി തോന്നുന്നില്ല. ഒരു കവി തന്നെ പ്രായത്തിന്റെ പ്രത്യേകകാലഘട്ടങ്ങളിൽ എഴുതുന്ന കൃതികൾക്കു പ്രകടമായ വ്യത്യാസം കാണാറില്ലേ?

മനശ്ശാന്തി കിട്ടുവാൻ വേണ്ടി നാരദോപദേശമനുസരിച്ച് വ്യാസഭഗവാൻ മഹാഭാഗവതം വിരചിച്ചു എന്നാണല്ലൊ ഐതിഹ്യം. അതുകൊണ്ടു ഭക്തിരസപ്രധാനമാണു ഭാഗവതമെന്നു കിട്ടുന്നുണ്ട്. ആദികാവ്യമായ രാമായണമിരിക്കെ ഭക്തിയുടെ പേരിൽ അദ്ധ്യാത്മരാമായണംതന്നെ പരിഭാഷയ്ക്കെടുത്ത ഭക്തോത്തമനായ തുഞ്ചത്താചാര്യൻ തന്റെ മനസ്സിനിണങ്ങിയ ശ്രീമഹാഭാഗവതം മൂലം തർജ്ജമ ചെയ്യാതിരിക്കുമൊ? അതിനാൽ ദശമംവരെയുള്ള ഭാഗവതംകിളിപ്പാട്ട് ആചാര്യകൃതമെന്നുള്ള വിശ്വാസം എക്കാലവും നില്ക്കുകതന്നെ ചെയ്യും.

## കിളിപ്പാട്ടിലെ രസഭാവനിബന്ധനം

ഭക്താവതംസവും കവികുലഗുരുവുമായ തുഞ്ചത്താചാര്യന്റെ കവിതാമൃതം മലയാളസാഹിത്യത്തിനു് അനശ്വരമായ ചൈതന്യമാണു നല്കിയിട്ടുള്ളതു്. പണ്ഡിതപാമരഭേദമെന്യേ സകലരേയും സ്വർഗ്ഗീയാനുഭൂതിയിലേയ്ക്കുയർത്തുവാൻ പോന്ന വശ്യശക്തിയാണു രസഭാവനിബദ്ധമായ കിളിപ്പാട്ടിനുള്ളതു്. ചമ്പൂകാരന്മാർ സംസ്കൃതത്തിനു നല്കിയ സ്ഥാനം ആചാര്യൻ സ്വകൃതികളിൽ ഭാഷയ്ക്കു നല്കി. വൃത്തനിബദ്ധമായ ചമ്പൂഗദ്യത്തിലൂടേയും പ്രാചീനഗാനങ്ങളിലൂടേയും നിലവാരപ്പെട്ടുവന്ന ഭാഷയുടെ സ്വാഭാവികപരിമളമാണു നമുക്കു കിളിപ്പാട്ടിൽ ശ്വസിക്കുവാൻ കിട്ടുന്നതു്. അതിനാൽ എഴുത്തച്ഛന്റെ ഭാഷാഗാനങ്ങളിൽ നിത്യനൂതനമായ സാഹിത്യഭംഗി തങ്ങിനില്ക്കുന്നതായി ഏതു സഹൃദയനും സമ്മതിക്കും. രസഭാവനിബദ്ധമായ ആ കാവ്യശൈലി ആരേയും ആകർഷിക്കും. ആ പദസ്വാധീനത ആരേയും വിസ്മയിപ്പിക്കും.

മഥിതമദവാരണം സുഖിതവരവാരണം
ജനിമൃതിനിവാരണം ജഗദുദയകാരണം
മരണഭയചോരണം ചരിതമധുപൂരണം
ദനുജകുലമാരണം സുരസുഖപരായണം.

ഈ അനർഗ്ഗളപദനിർഝരിയുടെ ഘണഘണാരവം കേട്ടാൽ ആരാണു ചെവി വട്ടം പിടിക്കാത്തതു്?

മന്ദാക്ഷമനോഹാരിണിയും പതിംവരയുമായ ജനകാത്മജയുടെ ശാലീനരൂപം വാങ്മയചിത്രത്തിലൂടെ വരച്ചുകാണിച്ച കവി സ്ത്രീരൂപത്തിന്റെ മറെറാരു ചിത്രം വരച്ചിരിക്കുന്നതു നോക്കു:

പണ്ഡിതനായ കചൻ ഖണ്ഡിച്ചു പറഞ്ഞപ്പോൾ
കണ്ഠത്തിലാജ്യം വീണകണക്കേ ദേവയാനി
കണ്ണുനീർകൊണ്ടു നനച്ചംഗവും വിയർത്തവൾ
കണ്ണുകൾ ചുവപ്പിച്ചു ദേഹവും വിറപ്പിച്ചു
ചണ്ഡദീധിതിയുടെ മണ്ഡലം പൊങ്ങുംപോലെ
ചണ്ഡിക മഹിഷനെ കണ്ടതുനേരംപോലെ
തന്നുടെ മനോരഥം വാരാഞ്ഞു കോപംപൂണ്ടു
നിന്നുടെ വിദ്യയെല്ലാം നിഷ്ഫലമായ്പോകെന്നാൾ.

ഭക്തനും തത്ത്വജ്ഞനുമായ തുഞ്ചത്താചാര്യനു വേണമെന്നുവെച്ചാൽ ശൃംഗാരഹാസ്യങ്ങളും കൈകാര്യം ചെയ്യാൻ മടിയില്ലെന്നുള്ളതിനു് ഉദാഹരണങ്ങൾ വേണ്ടുവോളമുണ്ടു് ഭാരതത്തിൽ. സരസസംഘട്ടങ്ങൾ കിട്ടിയാൽ വർണ്ണനയിൽ തന്റെ രസികത അദ്ദേഹം നിർല്ലോഭം പ്രദർശിപ്പിക്കും. പരാശരമുനി മത്സ്യഗന്ധിയെ പ്രാപിക്കുന്ന ഘട്ടത്തിൽ കവി ശൃംഗാരഹാസ്യങ്ങളിൽ സിദ്ധഹസ്തനായി മാറിയിരിക്കുകയാണു്. മത്സ്യഗന്ധി, മാമുനിയെക്കണ്ടു് വിനീതയായി ദൂരേ മാറി ഒതുങ്ങി നിന്നതേയുള്ളു. പക്ഷെ അവളുടെ രൂപലാവണ്യം മുനിമാനസത്തിലൊരു കോളിളക്കം സൃഷ്ടിച്ചു. സ്ത്രീസന്നിധിയിലെ ഏകാന്തത മാമുനിയെ മത്തുപിടിപ്പിച്ചു.

കൈവർത്തയുവതിക്കു തോന്നിയോളമെങ്കിലും വകതിരിവു് പരാശരമുനിക്കു് ആ സമയത്തുണ്ടായില്ല. മഹർഷിയുടെ ആ നടപടിയെ ധർമ്മരോഷത്തോടുകൂടി പരിഹസിക്കുവാനാണു് കവി ആ സന്ദർഭം ഉപയോഗിച്ചതു്; സാധൂകരിക്കുവാനല്ല. പരാശരന്റെ കാമചാപല്യത്തെ എഴുത്തച്ഛൻ കടന്നാക്രമിച്ചു.

എന്തിനു പറയുന്നു വെറുതേ ബഹുവിധം
ബന്ധമോക്ഷങ്ങളുടെ ഭേദംകണ്ടൊരു മുനി
നല്ലൊരു തീർത്ഥഭൂതയാകിയ യമുനയി-
ലെല്ലാരും കളിച്ചുത്തു സന്ധ്യയെ വന്ദിക്കുമ്പോൾ
മത്സ്യഗന്ധിനിയായ കൈവർത്തകന്യകയെ
മത്സ്യകേതനശരമേററു പുൽകിനാൻ മുനി.

ഋതുസ്നാനം കഴിഞ്ഞു സ്വകാമുകനെ ചിന്തിച്ചു് മരവും ചാരി നില്ക്കുന്ന ശർമ്മിഷ്ഠയുടെ രൂപം രസഭാവങ്ങൾക്കൊത്തിണങ്ങുമാറുതന്നെ കവി വർണ്ണിച്ചിരിക്കുന്നു:

കുണ്ഡലഷണ്ഡം മിന്നും ഗണ്ഡമണ്ഡലത്തിങ്കൽ
കുണ്ഡലീഫണംപോലെ പത്തിക്കീററതും ചേർത്തു
സ്വർണ്ണഭൂഷണങ്ങളുമൊക്കവേയണിഞ്ഞൊരു
കണ്ണാടിതന്നിൽ മുഖപദ്മവും നോക്കിനോക്കി
നല്ലൊരു പുരുഷനെ ചിന്തിച്ചുചിന്തിച്ചുള്ളി-
ലുല്ലാസം ചേർന്നോരശോകത്തെയും ചാരി.

വീരരസനിർഭരമായ വർണ്ണനയിലും തുഞ്ചത്തെഴുത്തച്ഛൻ സിദ്ധഹസ്തനാണു്. വിവക്ഷിതാർത്ഥത്തിന്റെ സ്ഫുടപ്രതീതി ജനിപ്പിക്കത്തക്ക ശബ്ദങ്ങൾ കവിയുടെ ആജ്ഞാനുവർത്തികളായി നിലയാണു്. ഭീമദുശ്ശാസനന്മാരുടെ യുദ്ധത്തെ കവി എത്ര സമർത്ഥമായിട്ടാണു വർണ്ണിച്ചിരിക്കുന്നതു്!

ചുവട്ടിൽ മാറിനിന്നടി രണ്ടും വാരി
ചുവട്ടിലാക്കി മേൽക്കരയേറിക്കര-
മമർത്തു നന്നായിച്ചവുട്ടിനിന്നുകൊ-
ണ്ടമർത്ത്യമർത്യന്മാർ പലരും കാണവേ
ചളിപ്പു കൈവിട്ടങ്ങടുത്തു കൈകളാൽ
പൊളിച്ചു മാറിടം നഖങ്ങളെക്കൊണ്ടും
പൊട്ടപൊടെപ്പൊടിച്ചുടനുടനുടൻ
ചുടുചുടേത്തിളച്ചരുവിയാർപോലെ
തുടുതുടെ വന്ന രുധിരപൂരത്തെ
കുടുകുടെകുടിച്ചലറിച്ചാടിയും
പെരുവെള്ളംപോലെ വരുന്ന ശോണിതം
ഒരു തുള്ളിപോലും പുറത്തു പോകാതെ
കവിണ്ണു നന്നായിക്കിടന്നുകൊണ്ടുടൻ
കവിൾത്തടം നന്നായ് നിറച്ചിറക്കിയും
മദിച്ചു മാരുതി ചിരിച്ചു ചൊല്ലിനാൻ
മദിർത്തിതു നാവുമുദരവുമെല്ലാം.

## എഴുത്തച്ഛന്റെ കവിതാദർശം

ഭക്തിയും സന്മാർഗ്ഗനിഷ്ഠയുമാണു് എഴുത്തച്ഛൻകവിതയുടെ ജീവനാംശം. ചെറുശ്ശേരിയെപ്പോലെ രസികത്തം കാണിക്കാനോ നമ്പ്യാരെപ്പോലെ പരിഹാസം പൊഴിക്കാനോ അദ്ദേഹത്തിനിടയില്ല. ഉണ്ടായാൽതന്നെയും മിതവും ഗൗരവാന്വിതവുമായ രീതിയിൽ മാത്രം. പ്രശാന്തതയുടേയും പവിത്രതയുടേയും പരിവേഷമണിഞ്ഞ അന്തരീക്ഷത്തിൽ ഇരുന്നു ഭക്തിബാഷ്പം വാക്കാനാണു് ആ ഗുരുപാദരുടെ പരിശ്രമം. ഭക്തിപരതകൊണ്ടും തത്ത്വജ്ഞാനോദ്രേകതകൊണ്ടും മനുഷ്യഹൃദയത്തെ വശപ്പെടുത്തി കൃത്യാകൃത്യോപദേശം ചെയ്കയാണു് എഴുത്തച്ഛൻകൃതികളുടെ ലക്ഷ്യം. ചെറുശ്ശേരിയുടെ കവിത പനീരലരും നമ്പ്യാരുടേതു ചെമ്പകമലരുമാണെങ്കിൽ എഴുത്തച്ഛന്റെ കവിത സഹസ്രദളസമന്വിതമായ വെൺതാമരയാണെന്നു് ഒരു നിരൂപകൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്. അദ്ദേഹത്തിന്റെ സാഹിത്യം മനുഷ്യഹൃദയത്തെ ഉയർത്തിയതല്ലാതെ ഒരിക്കലും താഴ്ത്തിയിട്ടില്ല. ഈശ്വരവിഷയങ്ങൾക്കല്ലാതെ ലൗകികവിഷയങ്ങൾക്കായി അദ്ദേഹം തന്റെ ഭാവനയെ വിനിയോഗിച്ചിട്ടില്ല. അത്രമാത്രം ഭക്തിനിർഭരവും തത്ത്വചിന്താപരവുമാണു് ഗുരുപാദരുടെ കാവ്യസരണി. ഭഗവന്നാമസങ്കീർത്തനത്തിലും ഭഗവത്സ്വരൂപവർണ്ണനയിലുമാണു് കവിയുടെ അലംഭാവമില്ലായ്മ പ്രകടമാവുക.

നിറന്ന പീലികൾ നിരക്കവേ കുത്തി
നെറുകയിൽ ചേർത്തു തിറമൊടു കെട്ടി.

എന്നു തുടങ്ങുന്ന ആ കേശാദിപാദവർണ്ണനയുടെ ഓരോ ഈരടിയും ചൊല്ലുന്ന മുറയ്ക്കനുസരിച്ചു് അനുവാചകന്റെ

ഹൃദയവേദിയിൽ ഭഗവത്സ്വരൂപത്തിന്റെ തിരപ്പുറപ്പാട് ആരംഭിക്കുകയായി. അവസാനം,

........എന്നുടെ

ഹൃദയം തന്നിലങ്ങിരിക്കും പോലെയ—
മ്മണിരഥം തന്നിലകം കളിക്കവേ
മണിവർണ്ണൻതന്നെ തെളിഞ്ഞു കണ്ടു ഞാൻ.

ഇത്രയുംകൂടി ചൊല്ലിക്കഴിയുമ്പോൾ പാർത്ഥസാരഥിയുടെ സമ്പൂർണ്ണസ്വരൂപം ഹൃദയകസ്തൂരിത്തിൽ ആഞ്ഞു പതിയുകയും ചെയ്യും.

തുഞ്ചത്താചാര്യരുടെ കൃതികളിലൂടെ പ്രകാശിക്കുന്ന തത്വചിന്തോദ്ദീപകങ്ങളായ ഉക്തികൾ കേരളീയർക്കു മനപ്പാഠമായിക്കഴിഞ്ഞിരിക്കുന്നു.

ചക്ഷുഃശ്രവണഗളസ്ഥമാം ദർദ്ദുരം
ഭക്ഷണത്തിന്നപേക്ഷിക്കുന്നതുപോലെ
കാലാഹിനാ പരിഗ്രസ്തമാം ലോകവും
ആലോലചേതസാ ഭോഗങ്ങൾ തേടുന്നു.

* * *

ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലം
വേഗേന നഷ്ടമാമായുസ്സുമോർക്ക നീ
വഹ്നിസന്തപ്തലോഹസ്ഥാംബുബിന്ദുനാ
സന്നിഭം മർത്ത്യജന്മം ക്ഷണഭംഗുരം.

* * *

പാന്ഥർപെരുവഴിയമ്പലംതന്നിലേ
താന്തരായ്ക്കൂടി വിയോഗംവരുമ്പോലെ
നദ്യാമൊഴുകുന്ന കാഷ്ഠങ്ങൾപോലെയും
എത്രയും ചഞ്ചലമാലയസംഗമം.

* * *

നിത്യവും ചെയ്യുന്ന കർമ്മഫലഗണം
കർത്താവൊഴിഞ്ഞു മററന്യർ ഭുജിക്കുമൊ ?

താൻതാൻനിരന്തരം ചെയ്യുന്ന കർമ്മങ്ങൾ
താന്താനനുഭവിച്ചീടുകെന്നേ വരൂ.

ഇത്തരം വിശിഷ്ടസൂക്തങ്ങൾ ആചാര്യകൃതികളിൽ എത്ര വേണമെങ്കിലും വിതറിക്കിടക്കുന്നുണ്ട്. അവയെല്ലാം മനുഷ്യനെ തന്നിലേയ്ക്കും സ്വജീവിതത്തിലേയ്ക്കും തിരിഞ്ഞു നോക്കുവാൻ പ്രചോദനമരുളുന്ന ശരമുദ്രകളാണ്.

മനുഷ്യരെ കൃത്യാകൃത്യവിവേകികളാക്കി മാററാൻ പോന്നവയാണ് അദ്ദേഹത്തിന്റെ തത്വോപദേശങ്ങൾ.

പ്രത്യുപകാരം മറക്കുന്ന പൂരുഷൻ
ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും.

കൃതഘ്നതയുടെ തലയ്ക്കു മേടുന്ന ഈ വരികളുടെ ഇടിഭാരം ബന്ധപ്പെട്ട കക്ഷികൾ എങ്ങനെയാണു സഹിച്ചുപോരുന്നതെന്ന് അവർക്കു മാത്രമേ അറിയൂ.

'ആപത്തു വന്നടുത്തീടുന്ന കാലത്തു
ശോഭിക്കയില്ലെടൊ സജ്ജനഭാഷിതം.'
'അടവി മഴുകൊണ്ടു വെട്ടിയാലകച്ചീടും
കഠിനവാചാ വെട്ടിമുറിച്ചാലകച്ചീടാ.'

ഒരു കാലത്തും വിലയിടിയാത്ത ഇത്തരം സൂക്തിരത്നങ്ങളുടെ ആകരമാണ് ആചാര്യന്റെ കാവ്യക്ഷേത്രം. തുഞ്ചന്റെ പൈങ്കിളിപ്പാട്ടിലൂടെ മന്ദ്രസ്വരമുതിർക്കുന്ന ആഘ്സംസ്കാരം മലയാളിയുടെ അജ്ഞാനത്തെ നീക്കുന്നതിനും ചിന്താഗതിയെ ഉദാത്തമാക്കുന്നതിനും മനസ്സിനെ സംസ്കൃതിസമ്പന്നമാക്കുന്നതിനും എത്രമാത്രം ഉതകിയിട്ടുണ്ടെന്നു പറഞ്ഞാൽ തീരില്ല. ആ പൈങ്കിളി പൊഴിച്ച സ്വർഗ്ഗീയസംഗീതത്തിന്റെ അലയൊലി കേരളത്തിന്റെ ഹൃദയതന്ത്രിയിൽ എന്നും അനുരണനം ചെയ്തുകൊണ്ടുതന്നെയിരിക്കും.

---

# വിദ്യയും അവിദ്യയും

ദേഹംനിമിത്തമഹംബുദ്ധികൈക്കൊണ്ടു
മോഹം കലർന്നു ജന്തുക്കൾ നിരൂപിക്കും
ബ്രാഹ്മണോഹം നരേന്ദ്രോഹമാഢ്യോഹമെ—
ന്നാമ്രേഡിതം കലർന്നീടും ദശാന്തരേ
ജന്തുക്കൾ ഭക്ഷിച്ചു കാഷ്ഠിച്ചുപോകിലാം
വെന്തുവെണ്ണീറായ് ചമഞ്ഞുപോയീടിലാം
മണ്ണിന്നുകീഴായ് കൃമികളായ്പോകിലാം
നന്നല്ല ദേഹംനിമിത്തം മഹാമോഹം.
ത്വങ്മാംസരക്താസ്ഥിവിൺമൂത്രരേതസാം
സമ്മേളനം പഞ്ചഭൂതകനിർമ്മിതം
മായാമയമാസ്തുരിണാമിയായൊരു
കായം വികാരിയായുള്ളൊന്നിതധ്രുവം.
ദേഹാഭിമാനംനിമിത്തമായുണ്ടായ
മോഹേന ലോകം ദഹിപ്പിപ്പതിന്നു നീ
മാനസതാരിൽ നിരൂപിച്ചതും തവ
ജ്ഞാനമില്ലായ്കെന്നറിക നീ ലക്ഷ്മണ!
ദോഷങ്ങളൊക്കവേ ദേഹാഭിമാനിനാം
രോഷേണ വന്നുഭവിക്കുന്നതോർക്ക നീ.
ദേഹോഽഹമെന്നുള്ള ബുദ്ധി മനുഷ്യർക്കു
മോഹമാതാവാമവിദ്യയാകുന്നതും.
ദേഹമല്ലോർക്കിൽ ഞാനായതാത്മാവെന്നു
മോഹൈകഹന്ത്രിയായുള്ളതു വിദ്യ കേൾ
സംസാരകാരിണിയായതവിദ്യയും
സംസാരനാശിനിയായതു വിദ്യയും.

# മതമഹാസമ്മേളനം–1893

## റവ. എച്ച്. ആർ. ഹാവിസ്

[റവ. എച്ച്. ആർ. ഹാവിസ്, ചർച്ച് ഓഫ് ഇംഗ്ലണ്ടിലെ പ്രശസ്തനും പ്രതിഭാസമ്പന്നനുമായ ഒരു വൈദികനായിരുന്നു, (1838–1901). ഷിക്കാഗോവിൽ 1893-ൽ നടന്ന മതമഹാസമ്മേളനത്തിൽ ആംഗ്ലിക്കൻ ചർച്ചിൻെറ ഒരു അനൗദ്യോഗികപ്രതിനിധിയായി അദ്ദേഹം പങ്കുകൊണ്ടു. 'സഞ്ചാരവും സംസാരവും' (Travel and Talk, Vol. I.) എന്ന അദ്ദേഹത്തിൻെറ പുസ്തകത്തിലെ ഒന്നാം വാല്യത്തിലെ ചില ഭാഗങ്ങളാണ് താഴെ കൊടുക്കുന്നത്.]

സിലോണിൽനിന്നു വന്ന വാചാലനായ ധർമ്മപാലൻെറ പ്രസംഗവും നിണനിറമാന്ന കപ്പായമണിഞ്ഞ സ്വാമി വിവേകാനന്ദൻെറ സൂക്ഷ്മവും നിശിതവുമായ വാക്കുകളും കേട്ടപ്പോഴാണ് ക്രിസ്തു, ക്രിസ്തുമതത്തെ വിലകുറഞ്ഞതാക്കുന്നതിന് എത്രയോ മുമ്പ് അത്യുച്ചമായ ക്രിസ്തുമതം ഉപദേശിക്കപ്പെട്ടിരുന്നുവെന്നും, ആ വസ്തുത, അതിൻെറയും അതുപോലെ ഭക്തിമയവും ഉത്കൃഷ്ടവുമായ മററെല്ലാധർമ്മങ്ങളുടെയും ദിവ്യപ്രഭവസ്ഥാനത്തെ ചൂണ്ടിക്കാണിക്കുകയാണ് ചെയ്യുന്നത് എന്നും, പലർക്കും ആദ്യമായി ബോധോദയം ഉണ്ടായത്.

ജനസമ്മതനും, സുപ്രസിദ്ധമായ ബുദ്ധൻെറ മുഖത്തോടു ശ്രദ്ധേയമാംമാറു സദൃശമായ മുഖമാർന്നവനുമായ വിവേകാനന്ദൻ നമ്മുടെ കച്ചവടത്തിൽനിന്ന് ജനിച്ച സമൃദ്ധിയേയും രക്തദൂഷിതമായ യുദ്ധങ്ങളെയും മതവൈരുദ്ധ്യങ്ങളേയും അപലപിച്ചു – അത്രയേറെ വിലകൊടുത്തു നമ്മുടെ വീമ്പു പറഞ്ഞു ഞെളിയുന്ന പരിഷ്കാരമൊന്നും 'ശാന്തഹിന്ദു' വാങ്ങുകയില്ലെന്നു പറഞ്ഞു. കലികൊണ്ട ആ സന്ന്യാസി കൈയ്യും കലാശവും കാണിച്ചുകൊണ്ട് ഒട്ടൊന്നു പതപരന്ന വായിൽക്കൂടി 'ശാന്തഹിന്ദു' എന്ന് വാചാലമായി വീണ്ടും വീണ്ടും ആവർത്തിച്ചപ്പോൾ അതു ശ്രോതാക്കളിൽ വിചിത്രമായ ഒരഭിപ്രായം ഉളവാക്കി. അദ്ദേഹം അലറി: 'നിങ്ങൾ ഒരു കൈയ്യിൽ ബൈബിളും മറേറ കൈയ്യിൽ പരസ്വാപഹാരിയുടെ കരവാളവുമായി വരുന്നു – നിങ്ങളുടെ ഇന്നലത്തെ മതവുമായി ഞങ്ങളുടെ അടുത്തേയ്ക്ക് – നിങ്ങളുടെ ക്രിസ്തുവിൻേറതുപോലെ ഉത്കൃഷ്ടമായ ജീവിതവും ഉദാരമായ ആശയങ്ങളും അനേകായിരം വർഷങ്ങൾക്കു മുമ്പേ ഞങ്ങളുടെ മഹർഷിമാരാൽ പഠിപ്പിക്കപ്പെട്ടിട്ടുള്ള ഞങ്ങളുടെ അടുത്തേയ്ക്ക്. നിങ്ങൾ ഞങ്ങളെ ചവിട്ടി മെതിക്കുന്നു, കാൽകീഴിലെ പൂഴിയെപ്പോലെ നിങ്ങൾ ഞങ്ങളെ കണക്കാക്കുന്നു. നിങ്ങൾ മൃഗങ്ങളുടെ വിലയേറിയ ജീവിതത്തെ കുരുതികൊടുക്കുന്നു. നിങ്ങൾ മാംസഭുക്കുകളാണ്. മദ്യംകുടിപ്പിച്ച് നിങ്ങൾ ഞങ്ങളുടെ ആളുകളെ അധഃപതിപ്പിക്കുന്നു. ഞങ്ങളുടെ സ്ത്രീകളെ നിങ്ങൾ നിന്ദിക്കുന്നു. ഞങ്ങളുടെ മതത്തെ നിങ്ങൾ അവഹേളിക്കുന്നു – പല നിലയിലും നിങ്ങളുടേതിനു തുല്യമായ മതത്തെ, കൂടുതൽ കരുണാർദ്രമായതുകൊണ്ട് നിങ്ങളുടേതിനേക്കാൾ മേന്മയേറിയ ഞങ്ങളുടെ മതത്തെ. എന്നിട്ട് നിങ്ങൾ അത്ഭുതപ്പെടുകയാണ്, ക്രിസ്തുമതം ഇന്ത്യയിൽ എന്തുകൊണ്ടാണിത്ര പതുക്കെ വളരുന്നതെന്ന്. ഞാൻ പറയുന്നു, അതു നിങ്ങൾ ക്രിസ്തുവിനെപ്പോലെ ആകാത്തതുകൊണ്ടാണെന്ന്; ക്രിസ്തുവിനെ ഞങ്ങൾക്ക് വണങ്ങാം, വന്ദിക്കാം. ക്രിസ്തുവിനെപ്പോലെ ഒതുക്കത്തോടും എളിമയോടും സ്നേഹത്തിൻെറ സന്ദേശവുമായി നിങ്ങൾ ഞങ്ങളുടെ പടിയ്ക്കൽ വരുന്നുവെങ്കിൽ, അദ്ദേഹം ചെയ്തതുപോലെ അന്യർക്കുവേണ്ടി ജീവിക്കുകയും വേലയെടുക്കുകയും കഷ്ടപ്പെടുകയും ചെയ്യുന്നുവെങ്കിൽ, ആ സന്ദേശം ഞങ്ങൾ ചെവിക്കൊള്ളാതിരിയ്ക്കുമെന്ന് നിങ്ങൾ നിനയ്ക്കുന്നോ? ഇല്ല, ഒരിക്കലുമില്ല. ഞങ്ങൾ അദ്ദേഹത്തെ സ്വാഗതം ചെയ്യും, അദ്ദേഹത്തിൻെറ ഉപദേശങ്ങൾ കേൾക്കും – ഞങ്ങളുടെ ആത്മജ്ഞാനികളായ ഋഷികളുടെ ഉപദേശങ്ങൾ കേട്ടതുമാതിരി കേൾക്കും.'

വിവേകാനന്ദൻെറ വ്യക്തിത്വം അത്യന്തം ആകർഷകമെന്നും അദ്ദേഹത്തിൻെറ പ്രസംഗം മഹത്തായ ആ സമ്മേളനത്തിന്നു് അനന്യസാധാരണമായ ഉജ്ജ്വലപ്രസംഗങ്ങളിലൊന്നെന്നും ഞാൻ കരുതുന്നു. ശ്രദ്ധേയനായ ഈ മനുഷ്യൻ 1895-ലെ ശരത്കാലത്തിൽ ഇംഗ്ലണ്ടിൽ പ്രത്യക്ഷപ്പെട്ടു. വളരെ ഞെരുങ്ങിയാണു് അദ്ദേഹം ജീവിച്ചതെങ്കിലും വളരെയേറെ ആളുകളെ തൻെറ പാർപ്പിടത്തിലേയ്ക്കു് ആകർഷിച്ചു. എല്ലായിടത്തും അദ്ദേഹം മായാത്ത മതിപ്പു് ഉളവാക്കി. പണത്തെ സംബന്ധിച്ചു സ്വാമി തികച്ചും ഉദാസീനനായി കാണപ്പെട്ടു. ചിന്തയ്ക്കു് വേണ്ടിമാത്രം അദ്ദേഹം ജീവിച്ചു. എന്തെങ്കിലും കൊടുത്താൽ സാധാരണ മട്ടിൽ സ്വീകരിക്കും. ഒന്നും വന്നില്ലെങ്കിൽ ഇല്ലാതെ കഴിക്കും. അങ്ങനെയൊക്കെയാണെങ്കിലും ഒന്നിനും ഒരു കുറവുള്ളതായി തോന്നിയുമില്ല. നാടോടിയുടെ വിശ്വാസംകൊണ്ടു് അദ്ദേഹം ജീവിച്ചു. താല്പര്യമുള്ളവരെ യോഗം പഠിപ്പിച്ചു, പണമോ വിലയോ മേടിയ്ക്കാതെ. അദ്ദേഹത്തിൻെറ ചെങ്കുപ്പായവും വെളുത്ത തലക്കെട്ടും, ദിവ്യശിശുവിൻെറ ജന്മസ്ഥാനം ദർശിക്കാനെത്തിയ രാജകീയപ്രൗഢി പൂണ്ട ജ്ഞാനികളെ നിസ്സംശയം അനുസ്മരിപ്പിക്കും. സമ്മേളനത്തിലെ പൗരസ്ത്യപ്രതിനിധികൾ അവരുടെ വേഷവിധാനത്തിൽ മാത്രമല്ല വാദപ്രതിവാദങ്ങളിലും അത്ഭുതകരമാംമാറു് പരസ്പരം ഇണങ്ങിയിരുന്നു.

---

# ഉപനിഷത് സന്ദേശം

**ശുദ്ധാനന്ദസ്വാമി**

ചരിത്രകാരന്മാർക്കു് എത്തിനോക്കുവാൻ പോലും സാധിക്കാത്ത വിദൂരഭൂതകാലത്തു് ഭാരതീയജനസമുദായത്തിൽ സർവ്വാദൃതമായി പ്രശോഭിച്ചിരുന്ന സ്വാതന്ത്ര്യത്തിൻെറയും സംസ്കാരത്തിൻെറയും പ്രത്യക്ഷലക്ഷ്യങ്ങളാണു വേദവേദാന്തങ്ങളിൽ നാം കാണുന്നതു്. ഉപജീവനം തേടി വനാന്തരങ്ങളിൽ അലഞ്ഞുതിരിഞ്ഞിരുന്ന ആ അപരിഷ്കൃതകാലത്തെ പിന്നിട്ടു് എത്രയോ മുന്നോട്ടുപോയിക്കഴിഞ്ഞിരുന്നു, സമുദായം വൈദികകാലത്തു്. മനനശീലനായ മനുഷ്യൻെറ ചിന്താശക്തി വളർന്നു വികസിച്ചതിന്നു് ഉദാഹരണങ്ങളാണു് വേദങ്ങളിലെ ആശയസംഹിതകൾ. മനുഷ്യസമുദായത്തിൻെറ ആദിമകാലത്തെ ജീവിതരീതിയേയും ആചാരനിയമങ്ങളെയുംപററി ഇന്നു കിട്ടാവുന്നതിൽ ഏററവും പഴക്കംചെന്ന രേഖകളാണല്ലൊ വേദങ്ങൾ. പരസ്പരസഹകരണത്തോടും സൗമനസ്യത്തോടും കൂടി ജീവിതം നയിച്ചിരുന്ന അന്നത്തെ ജനങ്ങൾ ഐഹികവും ആമുഷ്മികവുമായ സുഖം നേടുന്നതിന്നായി പല പദ്ധതികളും ആവിഷ്കരിച്ചിരുന്നു. ഈ ലോകത്തോടുകൂടിത്തന്നെ മനുഷ്യൻെറ ജീവിതം അവസാനിക്കുന്നില്ലെന്നും ഭൗതികശരീരം നശിച്ചാലും പിന്നെയും അവൻെറ ജീവിതം തുടർന്നുപോകുന്നുണ്ടെന്നും ഈ ജീവിതത്തിലും മരണാനന്തരജീവിതത്തിലും നശിച്ചുപോകാതെ നിലകൊള്ളുന്ന ആ ആത്മസത്തയാണു് മനുഷ്യൻെറ യഥാർത്ഥസ്വഭാവമെന്നും വൈദികകാലത്തിന്നു മുമ്പുതന്നെ ഋഷിപുംഗവന്മാരാൽ ഉപജ്ഞാതമായിരുന്നു. ദൃശ്യപ്രപഞ്ചത്തെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന ഒരു അദൃശ്യശക്തിയെപ്പററിയും അന്നേ അവർക്കു് അറിയാമായിരുന്നു. ഉപാധിഭേദേന ആ ശക്തിക്കു പല പേരുകളും അവർ കല്പിക്കുകയും മനുഷ്യജീവിതത്തിന്നുമേൽ ആ ശക്തിക്കുള്ള നിയന്ത്രണത്തിൻെറ പരിധിയെ സ്വേച്ഛയാ സങ്കുചിതമാക്കുവാൻ അവർ ശ്രമിക്കുകയും ചെയ്തിരുന്നു. വെറും ബാഹ്യപ്രപഞ്ചത്തെപ്പററിയുള്ള ഗവേഷണംകൊണ്ടു് അവർ തൃപ്തിപ്പെടാതെ പ്രപഞ്ചരഹസ്യത്തെപ്പററിയുള്ള ഗവേഷണത്തിലും അന്നു് അവർ വളരെയധികം പുരോഗമിച്ചിരുന്നു. കോടിക്കണക്കായി ഡോളർ ചെലവുചെയ്തു് അനേകമനേകം ഉപകരണങ്ങ



നമഃ ശ്രീ യതിരാജായ വിവേകാനന്ദസൂരയേ
സച്ചിത്സുഖസ്വരൂപായ സ്വാമിനേ താപഹാരിണേ.

ളുടെ സഹായത്തോടുകൂടി ഇന്നു് അനേകം ശാസ്ത്രജ്ഞന്മാരിരുന്നു് ഗവേഷണംചെയ്തു കണ്ടുപിടിക്കുന്ന ശാസ്ത്രസത്യങ്ങറം പലതും അന്നുതന്നെ അവർ അനുസന്ധാനം ചെയ്തിട്ടുണ്ടു്. അപാരമായ ആകാശത്തിൽ മിന്നിത്തിളങ്ങുന്ന അനന്തങ്ങളായ നക്ഷത്രങ്ങളുടെയും ഗ്രഹങ്ങളുടെയും ഗതിവിഗതികറം മനസ്സിലാക്കുന്നതിലും ലോകജീവിതത്തിൽ അവയുണ്ടാക്കുന്ന പ്രത്യാഘാതങ്ങറം കണ്ടറിയുന്നതിലും അതിനെസംബന്ധിച്ച മഹത്തായ ഒരു ദർശനം നിർമ്മിക്കുന്നതിലും വിജയം വരിച്ച അവരുടെ ബുദ്ധിവൈഭവവും നിരീക്ഷണപാടവവും ആരെയാണു് അത്ഭുതസ്തബ്ധരാക്കാതിരിക്കുക! തങ്ങളുടെ ഭാവിയെ രൂപവത്കരിക്കുന്നതിൽ അതു് അവക്കു് ഒട്ടേറെ സഹായകമായിരുന്നുതാനും. ഇങ്ങനെ ക്രമപ്പവൃദ്ധമായ ചിന്താശക്തിയുടെ ഫലമായി സംസ്കാരസമ്പന്നമായിത്തീന്ന ഒരു ജനതയുടെ ചരിത്രമാണു് വേദോപനിഷത്തുകളിൽനിന്നു് അനുമേയമായിത്തീരുന്നതു്.

യഥാകഥഞ്ചിത് ജീവികാസമ്പാദനത്തിൽ വ്യഗ്രമായിക്കഴിഞ്ഞിരുന്ന ജനസമുദായം ചിന്താമണ്ഡലത്തിൽ പുരോഗമിച്ചതോടുകൂടി സുഖത്തിലും സമാധാനത്തിലും അധിഷ്ഠിതമായ ഒരു സാമുദായികജീവിതത്തിന്നുവേണ്ട ഉപാധികറം കല്പിക്കുന്നതിൽ വ്യാപൃതമായിത്തീന്നു. അങ്ങനെ സാമൂഹ്യജീവിതചിന്ത ലബ്ധപ്രതിഷ്ഠമായതോടുകൂടി പരസ്പരസാഹായ്യത്തിൻെറയും സഹകരണത്തിൻെറയും അന്തരീക്ഷം നിലനിത്തുവാൻവേണ്ട ആചാരസംഹിതകളും രൂപവത്കൃതങ്ങളായി. സദാചാരനിയമങ്ങറം ഐഹികജീവിതത്തെ മാത്രമല്ല ആമുഷ്മികജീവിതത്തെക്കൂടി കണക്കിലെടുത്തുകൊണ്ടുള്ളവയായിരുന്നു. പ്രകൃതിയിലെ വിവിധോപാധികളിൽകൂടി പ്രകടമായിക്കൊണ്ടിരിക്കുന്ന ആ അദൃശ്യശക്തിയെ വിവിധദേവതകളാക്കി കല്പിച്ചു് ആരാധനകൊണ്ടും ഉപാസനകൊണ്ടും ആ ദേവതകളെ പ്രസാദിപ്പിച്ചു് ഭൗതികലോകത്തിന്നതീതമായ സൂക്ഷ്മലോകത്തിലും സുഖസമ്പൂർണ്ണമായ ഒരു ജീവിതം നയിക്കുന്നതിന്നനുരൂപങ്ങളായ ആചാരസംഹിതകളാണു് അവർ സമുദായത്തിലാവിഷ്കരിച്ചതു്. ചിന്തയുടെ ചിറകുകറം പരത്തി എത്രതന്നെ പറന്നിട്ടും ദൈ്വതമണ്ഡലത്തിൻെറ പരിധിക്കപ്പുറം പോകാൻ സാധിക്കാതിരുന്ന ഒരു സമുദായത്തെയാണു് വൈദികകാലത്തു നാം കാണുന്നതു്. യാഗാദിക്രിയകളെക്കൊണ്ടു് ദേവതോപാസനാരൂപമായ കർമ്മപദ്ധതിയിൽ വ്യാപൃതമായിരുന്നു അന്നു ജനത. സ്വർഗ്ഗീയസുഖാനുഭവമായിരുന്നു ജീവിതത്തിൻെറ പരമലക്ഷ്യം. ആ ലക്ഷ്യപ്രാപ്തിക്കനുകൂലമായ വിധത്തിൽ ലൗകികജീവിതത്തെ അവർ നിയന്ത്രിച്ചു. ഇതായിരുന്നു ഔപനിഷദികചിന്താഗതിയുടെ പശ്ചാത്തലം.

മനുഷ്യൻെറ അദമ്യമായ ജ്ഞാനതൃഷ്ണ വീണ്ടും പുരോഗമിച്ചതോടുകൂടി വേദസംഹിതകളിൽ കാണുന്ന ആശയഗതിക്കു വലിയ മാററം സംഭവിച്ചു. ദൈ്വതമണ്ഡലത്തിൽ ആത്യന്തികമായ സുഖസമ്പാദനം അസാദ്ധ്യമാണെന്നും ശാശ്വതമായ ആനന്ദം അനുഭവിക്കുവാൻ സാധിക്കുന്ന സ്ഥാനം അതിന്നുപരി ഉണ്ടായിരിക്കണമെന്നും ഉള്ള ബോധത്തോടുകൂടിയായിരുന്നു മനുഷ്യൻെറ തത്ത്വാന്വേഷണം മുന്നോട്ടു പോയിക്കൊണ്ടിരുന്നതു്. കാരണജന്യമായ എന്തും നശ്വരമായിരിക്കുമെന്നുള്ള പ്രകൃതിനിയമമനുസരിച്ചു് ഐഹികജീവിതംപോലെ തന്നെ സ്വർഗ്ഗീയസുഖവും അനിത്യമാകയാൽ സ്പൃഹണീയമല്ലെന്നു് അവക്കു് അറിവാൻ കഴിഞ്ഞു. കാലചക്രഭ്രമണത്തിൽ ഭൂലോകജീവിതത്തിൻെറ അനുബന്ധമായ സ്വർല്ലോകജീവിതംകൊണ്ടും അസംതൃപ്തരായിത്തീന്ന ചിന്തകന്മാർ പരമസത്യത്തിൻെറ ഗവേഷണത്തിൽ ഏകാന്തധ്യാനത്തിന്നനുകൂലങ്ങളായ വനാന്തരങ്ങളെ ശരണം പ്രാപിച്ചു. ലോകത്തിൽനിന്നു് ഒഴിഞ്ഞുനിന്നു് അനാസക്തരായി ലോകരഹസ്യങ്ങളെപ്പററി അവർ നടത്തിയ ഏകാഗ്രമായ അനുസന്ധാനത്തിൻെറ ഫലമായി സനാതനസത്യത്തിൻെറ നിഗൂഢകിരണങ്ങറം അവരുടെ ചിത്തഫലകങ്ങളിൽ പ്രതിബിംബിതങ്ങളായി. അങ്ങനെ പ്രപഞ്ചതത്ത്വങ്ങളുടെ നിഗൂഢതലങ്ങളിലേയ്ക്കു് ഇറങ്ങിച്ചെന്നു് സമാഹരിച്ചിട്ടുള്ള തത്ത്വരത്നങ്ങളുടെ പ്രകാശധോരണിയിൽ മിന്നിത്തിളങ്ങുന്ന മുക്താഹാരങ്ങളാണു് ഉപനിഷദ്ഗ്രന്ഥങ്ങറം. കർമ്മകാണ്ഡപ്രധാനമായിരുന്ന വൈദികചിന്താഗതിയിൽ വന്നിട്ടുള്ള മഹത്തായൊരു പരിണാമമാണു് ജ്ഞാനകാണ്ഡപ്രതിപാദകമായ ഉപനിഷത്തുകളിൽ

കാണുന്നതു്. സനാതനധർമ്മത്തിലെ ഒന്നാമത്തെ പരിഷ്കരണപ്രസ്ഥാനമാണു് ഉപനിഷത്തുകൾ. ആ വിജ്ഞാനരാശിയെ അതിക്രമിച്ചു പോകാവുന്ന ഒരു ജ്ഞാനമണ്ഡലം ഇന്നും ലോകത്തിന്നു് അജ്ഞാതമായിത്തന്നെയിരിക്കുന്നു. വേദാന്തമെന്ന അന്വർത്ഥനാമധേയത്തിലറിയപ്പെടുന്ന ഉപനിഷത്തുകൾ വേദത്തിൻെറ (വിജ്ഞാനത്തിൻെറ) അന്തത്തിൽ(പരമകോടിയിൽ) എത്തിക്കഴിഞ്ഞിട്ടുള്ളതിൻെറ പ്രത്യക്ഷലക്ഷ്യങ്ങളാണെന്നതു് സർവ്വസമ്മതമായ ഒരു പരമാർത്ഥം മാത്രമാണു്. അതെ, അറിവിൻെറ പൂർണ്ണതയാണു് ഉപനിഷത്തുകളിൽ നാം കാണുന്നതു്.

ഉപനിഷത്തുകളും വേദാന്തഗ്രന്ഥങ്ങളാണെങ്കിലും വേദസംഹിതകളിൽനിന്നും വളരെ വ്യത്യസ്തമാണവയിലെ പ്രതിപാദ്യം. സംഹിതാഭാഗത്തിൽ, ജീവിതത്തിലെ ഗഹനപ്രശ്നങ്ങൾക്കെല്ലാം ഉത്തരം കണ്ടുപിടിക്കുവാനുള്ള ശ്രമം ബാഹ്യലോകത്തിലൂടെയാണു് നടന്നതു്. പക്ഷെ, ജീവിതമരണപ്രശ്നങ്ങൾക്കു് ഉത്തരം കണ്ടെത്തുവാൻ ഇന്ദ്രിയമനോബുദ്ധികൾക്കു ഗോചരവും പരിമിതവുമായ ഭൗതികലോകത്തിൽനിന്നു സാദ്ധ്യമല്ലെന്നു് അവർക്കു വ്യക്തമായി. എങ്കിലും ആ പരാജയത്തിൽ അവർ നിരാശരായില്ല. ആഭ്യന്തരപ്രകൃതിയിലായി അവരുടെ ഗവേഷണം. ബാഹ്യപ്രകൃതിയിൽ എല്ലാം അവസാനിക്കുന്നില്ലെന്നും പരിമിതമായ പരിധിക്കുള്ളിൽ മാത്രം പ്രവർത്തിക്കുന്ന ഇന്ദ്രിയാദികൾക്കു് അതീതമായി, ബാഹ്യപ്രകൃതിയെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന പ്രകൃത്യതീതശക്തിയിൽനിന്നേ പ്രശ്നങ്ങൾക്കു പരിഹാരം കണ്ടെത്തുവാൻ കഴിയുകയുള്ളുവെന്നും അവർക്കു ബോദ്ധ്യമായി. ആ ശക്തിയുടെ പരീക്ഷണശാലയിൽ നടത്തിയ ഗവേഷണത്തിൻെറ ഫലമായി പ്രകാശമാനമാകുന്ന ആത്മാവിലൂടെ പ്രപഞ്ചരഹസ്യം മുഴുവൻ അവരുടെ മുമ്പിൽ അനാവൃതമാകുന്നതിൻെറ ചരിത്രമാണു് നാം ഉപനിഷത്തുകളിൽ കാണുന്നതു്. ജീവിതത്തിൻെറയും മരണത്തിൻെറയും മഹത്തായ പ്രശ്നങ്ങൾക്കെല്ലാം സമാധാനം കണ്ടെത്തുവാൻ അവർക്കു കഴിഞ്ഞിട്ടുണ്ടു്. പ്രപഞ്ചപ്രതിഭാസങ്ങൾക്കെല്ലാം പിന്നിലുള്ള ആ ബൃഹത്തായ ശക്തിയെ — സർവ്വാന്തര്യാമിയായ പുരുഷനെ — തങ്ങൾ കണ്ടറിഞ്ഞിട്ടുണ്ടെന്നു് സധീരം ഉദ്ഘോഷിക്കുവാൻ ഉപനിഷദാചാര്യന്മാർക്കു മാത്രമേ സാധിച്ചിട്ടുള്ളു. ആദ്യമായി അവർ ജീവൻെറയും ജഗത്തിൻെറയും അധിഷ്ഠാനതത്വമെന്താണെന്നു കണ്ടറിഞ്ഞു. 'വേദാഹമേതം പുരുഷം മഹാന്തം ആദിത്യവർണ്ണം തമസഃ പരസ്താത്.' എന്നവർ തങ്ങളുടെ പരമസത്യസാക്ഷാത്കാരത്തെ ലോകത്തിന്നു മുമ്പിൽ വിളംബരം ചെയ്തു. മാത്രമല്ല, പ്രപഞ്ചചക്രഭ്രമണത്തിൻെറ അഗാധഗർത്തത്തിൽനിന്നും മുക്തി നേടണമെങ്കിൽ ആ ആദ്ധ്യാത്മികസാക്ഷാത്കാരമല്ലാതെ മററു മാർഗ്ഗമില്ലെന്നു് ദൃഢനിശ്ചയത്തോടുകൂടി സംശയലേശമെന്യെ അവർ ഉദ്ബോധിപ്പിച്ചു: 'തമേവ വിദിത്വാ അതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേഽയനായ.' അതേ, ആത്മജ്ഞാനം നേടുന്നതോടെ മാത്രമേ മർത്ത്യൻ അമർത്ത്യതയിലേയ്ക്കു പ്രവേശിക്കുന്നുള്ളു. അതിന്നുള്ള മാർഗ്ഗങ്ങളാണു് ഉപനിഷത്തുകൾ നമുക്കു് ഉപദേശിക്കുന്നതു്.

തികഞ്ഞ അപൗരുഷേയതയാണു് ഉപനിഷത്തുകളുടെ മറെറാരു സവിശേഷത. ഋഷിമാർക്കും ആചാര്യന്മാർക്കും അദ്ധ്യാപകന്മാർക്കും അതിൽ തീരെ പ്രാധാന്യമില്ലതന്നെ. തത്വങ്ങൾ മാത്രമേ ഗണനീയങ്ങളായിട്ടുള്ളു. അനേക കാലത്തെ അതികഠിനമായ തപസ്സിൻെറ ഫലമായി തങ്ങളെത്തിച്ചേർന്നിട്ടുള്ള അനുഭൂതിമണ്ഡലത്തിൻെറ അത്യുച്ചതലങ്ങളിൽ നിന്നുകൊണ്ടു് അമൂല്യങ്ങളായ ആദ്ധ്യാത്മികതത്വരത്നങ്ങളെ അനാവൃതങ്ങളാക്കിക്കാണിക്കുന്ന അനേകം ആചാര്യന്മാരെ ഉപനിഷത്തുകളിൽ കാണാം. എന്നാൽ അവരെല്ലാം പ്രധാനദൃശ്യങ്ങൾക്കു പ്രകാശം നൽകിക്കൊണ്ടു് പശ്ചാത്തലത്തിൽ ചലിക്കുന്ന പ്രതിച്ഛായകൾപോലെയേ പ്രശോഭിക്കുന്നുള്ളു. മന്ത്രദർശനംകൊണ്ടു് മഹർഷിമാർ മഹാത്മാക്കളാകുന്നുവെന്നല്ലാതെ ഋഷിമാരുടെ വ്യക്തിത്വം മന്ത്രങ്ങൾക്കു മഹത്വം നൽകുന്നില്ല തന്നെ ആചാര്യന്മാർ വരട്ടെ, പോകട്ടെ; മന്ത്രദ്രഷ്ടാക്കളുടെ അസ്തിത്വം തെളിയിക്കട്ടെ, തെളിയിക്കാതിരിക്കട്ടെ, സനാതനമായ സത്യത്തെ പ്രകാശിപ്പിക്കുന്ന വേദാന്തത്തിന്നു് യാതൊരു കോട്ടവും കുറവും വരികയില്ല. യാതൊരു വിധത്തിലുള്ള വ്യക്തിപൂജയ്ക്കും അവിടെ സ്ഥാന

മില്ല. അതുകൊണ്ടാണ് വിവിധാശയങ്ങൾക്കും വ്യത്യസ്തസമ്പ്രദായങ്ങൾക്കുമെല്ലാം ഉപനിഷത്തുകൾ ഒരുപോലെ ആദരണീയങ്ങളായിരിക്കുന്നതു്.

പ്രപഞ്ചരഹസ്യമാണ് ഉപനിഷത്തുകളിലെ ഗവേഷണവിഷയം. പ്രപഞ്ചപ്രതിഭാസങ്ങളിൽ കാണുന്ന വൈവിധ്യത്തിന്റെ യാഥാത്ഥ്യം ബോധവിഷയമാകണം; മാത്രമല്ല, പ്രതിക്ഷണപരിണാമികളായ ഭൗതികദൃശ്യങ്ങളുടെ സത്യാവസ്ഥയും പ്രയോജനവും കൂടി ഉപജ്ഞാതങ്ങളാകണം. എന്നാലേ മനുഷ്യജീവിതത്തിന്റെ ഉദ്ദേശലക്ഷ്യങ്ങളെപ്പററിയുള്ള ജ്ഞാനം നേടി ജീവിതം സഫലമാക്കിത്തീർക്കുവാൻ സാധിക്കയുള്ളുവെന്നവർ കണ്ടറിഞ്ഞു. പക്ഷെ, അതിഹ്രസ്വമായ ജീവിതകാലത്തിൽ സവ്വവിഷയങ്ങളെയും പററിയുള്ള സമ്പൂണ്ണജ്ഞാനം നേടുക അസാദ്ധ്യമാണ്. അതുകൊണ്ടു് അവർ തങ്ങളുടെ ഗവേഷണപരീക്ഷണങ്ങൾക്കു് വിഷയമാക്കിയതു്, 'കസ്മിന്നു ഭഗവോ വിജ്ഞാതേ സവ്വമിദം വിജ്ഞാതം ഭവതി.' എന്തറിഞ്ഞാലാണോ എല്ലാമറിവാൻ കഴിയുന്നതു് ആ ഒന്നു് എന്താണെന്നായിരുന്നു. ആധുനികശാസ്ത്രജ്ഞന്മാർ ഓരോ പ്രത്യേകശാസ്ത്രങ്ങളിൽ വിജ്ഞാനം നേടി സംതൃപ്തരാകുന്നതുപോലെ ഭാഗികവിജ്ഞാനംകൊണ്ടു് അവർ സംതൃപ്തരായില്ല. സവ്വവിജ്ഞാനങ്ങൾക്കും അധിഷ്ഠാനമായിട്ടുള്ള ആ അറിവിനെ, വിഷയഭേദത്തിലും വിഭിന്നമാകാതെ നിലകൊള്ളുന്ന ആ ജ്ഞാനസ്വരൂപത്തെത്തന്നെ, അറിവാനാണ് അവർ ആഗ്രഹിച്ചതു്. അക്ഷരസത്യത്തെപ്പററിയുള്ള ബോധം നൽകുന്ന ആ അറിവു മാത്രമാണ് പരാവിദ്യയെന്നും മറെറല്ലാം അപരാവിദ്യയാണെന്നും അവർ കണക്കാക്കി. സവ്വവിദ്യാപ്രതിഷ്ഠയായ പരാവിദ്യയുടെ സമ്പാദനത്തിൽ വിജയം നേടിയതോടുകൂടി അവർ വേദത്തിന്റെ അന്തത്തിൽ, അതായതു് വിജ്ഞാനത്തിന്റെ പരകോടിയിൽ എത്തിച്ചേന്നു. അതേ, ഈ ലോകത്തിന്നുള്ളിൽ മാത്രമല്ല ലോകത്തിന്നപ്പുറത്തും അറിയേണ്ടതെല്ലാം അവർ അറിഞ്ഞുകഴിഞ്ഞു. ജീവിതമരണപ്രശ്നങ്ങൾക്ക പരിഹാരം കണ്ടെത്തുവാനും മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യത്തെപ്പററി അസന്ദിഗ്ദ്ധമായ രീതിയിൽ നിണ്ണയം ചെയ്യുവാനും അവർ ശക്തരായി. അങ്ങനെ ജന്മസാഫല്യം നേടുവാൻ അവശ്യവിജ്ഞേയങ്ങളായ വിഷയങ്ങളാണ് ഉപനിഷത്തുകളിൽനിന്നു് നമുക്കു് അറിവാൻ കഴിയുന്നതു്.

ആത്മസ്വരൂപത്തെപ്പററിയുള്ള ഉപദേശമാണ് ഉപനിഷത്സന്ദേശങ്ങളുടെ മകുടസ്ഥാനത്തു പ്രശോഭിക്കുന്നതു്. പ്രപഞ്ചത്തിലെ ദൃശ്യവിഷയങ്ങളെല്ലാം ജ്ഞാനഗോചരങ്ങളാക്കുവാൻ മനുഷ്യൻ ശ്രമിക്കുന്നുണ്ടെങ്കിലും സ്വന്തം സ്വരൂപത്തെയും സ്വഭാവത്തെയുംപററി അറിവാൻ അവൻ ആഗ്രഹിക്കുന്നില്ല എന്നതാണ് ഇന്നത്തെ ഏററവും വലിയ ദോഷം. തന്നെത്താനറിയാതെ മറെറന്തറിഞ്ഞാലും ലക്ഷ്യപ്രാപ്തി സാദ്ധ്യമല്ല. ക്രിസ്തുദേവൻ പറയുന്നതുപോലെ ലോകം മുഴുവൻ ജയിച്ചിട്ടും ആത്മാവിനെ ജയിക്കുന്നില്ലെങ്കിൽ എല്ലാം വ്യത്ഥം. അതുകൊണ്ടാണ് ഉപനിഷദാചായ്യന്മാരുടെ ദൃഷ്ടി ആത്മാവിലേയ്ക്കു തിരിഞ്ഞതു്. അവസാനം പ്രപഞ്ചത്തിലുള്ള വിഭിന്നതലങ്ങളുടെയും അനന്തലോകങ്ങളുടെയുമെല്ലാം കേന്ദ്രം ആത്മാവാണെന്നു് അവർ കണ്ടെത്തി. ആത്മാവിന്റെ സ്ഫുരണം മാത്രമാണ് ഇക്കാണുന്ന പ്രപഞ്ചം മുഴുവൻ. മനോബുദ്ധീന്ദ്രിയാദികളുടെ പിടിയിൽനിന്നും ആത്മാവിനെ സ്വതന്ത്രമാക്കിനിത്താമെങ്കിൽ ഇതു വ്യക്തമാകുന്നതാണ്. ആത്മാവിൽനിന്നു് എല്ലാമുണ്ടാകുന്നു, ആത്മാവിൽത്തന്നെ നിലനില്ക്കുകയും ലയിക്കുകയും ചെയ്യുന്നു. ചുരുക്കത്തിൽ സ്വന്തം ആത്മാവല്ലാതെ മറെറാന്നും നിലനില്ക്കുന്നില്ല. 'ഇദം സവ്വം യദയമാത്മാ.' (ബൃ. II. 4. 6.) ഇങ്ങനെയുള്ള ഒരു നിഗമനത്തിലാണ് അവർ എത്തിച്ചേന്നതു്. 'പ്രാണോ ഹ്യേഷ സവ്വഭൂതൈവ്വിഭാതി.' (മു. 3. 1. 4.) 'സവ്വം ഹ്യേതദ് ബ്രഹ്മ അയമാത്മാ ബ്രഹ്മ.' (മാ. 1. 2) മുതലായി പല ഉപനിഷത്തുകളും ഈ വിഷയം വ്യക്തമായി വിവരിക്കുന്നുണ്ടു്. ഈ ആത്മാവിന്റെ പ്രകൃതി സ്വാതന്ത്ര്യമാണ്. ഉണ്മയും അറിവും ആനന്ദവുമാണ് അതിന്റെ സ്വരൂപം. പ്രപഞ്ചവസ്തുക്കളെല്ലാം ഇതിന്റെ ഉണ്മകൊണ്ടാണ് ഉണ്മയുള്ളവയായിത്തോന്നുന്നതു്. 'തമേവ ഭാന്തമനുഭാതി സവ്വം തസ്യ ഭാസാ സവ്വമിദം വിഭാതി.' ജ്ഞാനസ്വരൂപമായ ആത്മാവിനെ അറിഞ്ഞു

കഴിഞ്ഞാൽ എല്ലാ അറിവുകളും സ്വയം അവനിൽ വിളങ്ങുന്നു. ആത്മജ്ഞാനിക്കു ജ്ഞാനാഗോചരമായി ഒന്നുംതന്നെ ഈ ലോകത്തിലില്ല. ആനന്ദസ്വരൂപമായ ആത്മാവിനെ സാക്ഷാത്കരിച്ചാൽ സുഖദുഃഖങ്ങൾക്കതീതനായിത്തീരുന്നു. അങ്ങനെ ദൃശ്യപ്രപഞ്ചത്തിൽ കാണുന്ന നാനാത്വം മിഥ്യയാണെന്നറിഞ്ഞു്, അവയ്ക്കാധാരമായ ഏകത്വത്തെ, ആത്മതത്ത്വത്തെ, സാക്ഷാത്കരിക്കുകയാണു് ശോകമോഹങ്ങളെ ജയിക്കുവാനുള്ള ഉപായം.

> യസ്മിൻ സർവ്വാണി ഭൂതാനി ആത്മൈവാഭൂദ്വിജാനതഃ
> തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ.
> (ഈശ. 7.)

സർവ്വഭൂതങ്ങളെയും ജഗത്തിനെയും ആത്മാവിൽ കാണുന്നവൻ രഹസ്യമറിഞ്ഞിരിക്കുന്നു. ഈ ഏകത്വം കാണുന്നവനു് പിന്നെ ശോകമെന്തു് ? മോഹമെന്തു് ?' എന്നു് ആചാര്യന്മാ പറവാൻ പ്രേരണ നൽകിയതു് ഈ തത്ത്വദർശനമാണു്. ശോകമോഹങ്ങളെ തരണംചെയ്തു് നിത്യസുഖമനുഭവിക്കണമെന്ന ആഗ്രഹം മനുഷ്യർക്ക് സർവ്വസാധാരണമാണെങ്കിലും അജ്ഞാനം കൊണ്ടു് ഈ ആത്മദർശനം ആവൃതമായിരിക്കുന്നതിനാൽ നശ്വരങ്ങളും പരിച്ഛിന്നങ്ങളുമായ ഉപാധികളിൽ ആത്മത്വബുദ്ധിയെ അദ്ധ്യാസം ചെയ്തു് അവർ ദുഃഖവശഗരായിത്തീരുന്നു. മോഹനിദ്രയിൽപെട്ട മനുഷ്യന്റെ പ്രഥമ കർത്തവ്യം ആ അജ്ഞാനത്തെ നശിപ്പിച്ചു് ജ്ഞാനപ്രകാശം നേടുകയാണു്.

> അനാദിമായയാ സുപ്തോ യദാ ജീവഃ പ്രബുദ്ധ്യതേ
> അജമനിദ്രമസ്വപ്നമദ്വൈതം ബുദ്ധ്യതേ തദാ.
> (മാ. കാ. 1. 16)

അനാദികാലമായി പ്രവർത്തമാനമായ മായ കൊണ്ടു് നിദ്രാലുവായ ജീവൻ ഉണർത്തപ്പെട്ട മ്പോൾ അജവും അനിദ്രവും അസ്വപ്നവും (വികാരവും അജ്ഞാനവും അന്യഥാഗ്രഹണവും ഇല്ലാത്ത) ആയ അദ്വൈതസത്യത്തെ അറിയുന്നു. ആ ജ്ഞാനപ്രകാശത്തിൽ പ്രപഞ്ചത്തിലെ നാനാത്വവും വൈവിധ്യവും സുഖദുഃഖങ്ങളും ശോകമോഹങ്ങളുമെല്ലാം മറഞ്ഞുപോകുന്നു. ഭൗതികലോകത്തിൽ മാത്രമല്ല, ആധിദൈവിക ലോകത്തിലും നാം ആരാധിക്കുന്ന ബഹുദേവന്മാർ ഏകദേവനിൽചെന്നു ലയിക്കുന്നു. 'ഏകം സദ് വിപ്രാ ബഹുധാ വദന്തി.' ഉണ്മയുള്ള ഒന്നിനെത്തന്നെ പല വിധത്തിൽവ്യവഹരിക്കുകയാണെന്നു നാമറിയുന്നു. ക്രമത്തിൽ ആ സത്തായ ഒന്നു് നമ്മുടെ ആത്മാവല്ലാതെ മറ്റൊന്നുമല്ല എന്ന അദ്വൈതദർശനത്തിലെത്തിച്ചു് ആചാര്യന്മാർ കൃതാർത്ഥത നേടുന്നു. ഈ അദ്വൈതദർശനമാണു് മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യമെന്നു് അവർ സുധീരം ഉദ്ഘോഷിച്ചു. ഉപനിഷത്തുകളിൽ കാണുന്ന ഉപാഖ്യാനങ്ങളും സൃഷ്ടിവർണ്ണനകളുമെല്ലാം ഈ പരമസത്യത്തെ വിശദീകരിക്കാനും അരക്കിട്ടുറപ്പിക്കാനും വേണ്ടിയുള്ളവ മാത്രമാണു്.

ഈ ആത്മദർശനം നേടുവാൻ ഒന്നാമതായി നമുക്കു വേണ്ടതു് ആത്മബലവും ആത്മവിശ്വാസവുമാണു്. ദുർബ്ബലനും ഭീരുവിനും ലോകത്തിൽ ഒന്നും നേടുവാൻ സാധിക്കയില്ല. ബുദ്ധിയും മനസ്സും ശരീരവും ഒരുപോലെ സുശക്തമായിരുന്നാൽ മാത്രമേ ലക്ഷ്യത്തിലേയ്ക്കു് ഒരടിയെങ്കിലും അടുക്കുവാൻ സാധിക്കയുള്ളു. വേദം പഠിച്ചതുകൊണ്ടോ യാഗം ചെയ്തതുകൊണ്ടോ വാദത്തിൽ പ്രതിവാദിയെ നിലംപരിശാക്കുന്ന ബുദ്ധിശക്തികൊണ്ടോ പ്രസംഗപാടവംകൊണ്ടോ കിട്ടാവുന്ന ഒന്നല്ല ആത്മദർശനം. വിവേകം കൊണ്ടുണ്ടാകുന്ന വൈരാഗ്യവും വൈരാഗ്യത്തിൽനിന്നുണ്ടാകുന്ന നിർഭയത്വവും അതിൽ നിന്നുണ്ടാകുന്ന കരുത്തും ആത്മവിശ്വാസവും ആത്മദർശനത്തിന്റെ ആദ്യത്തെ പടികളാണു്. ഇവയില്ലെങ്കിൽ നിരന്തരമായ സാധനാഭ്യാസം പോലും അസാദ്ധ്യമായിത്തീരുന്നു. 'നായമാത്മാ ബലഹീനേന ലഭ്യഃ' എന്നു് ഈ കാര്യം ഉപനിഷത്തു് ഉറപ്പിച്ചു പറയുന്നുമുണ്ടു്. കായികവും മാനസികവും ബുദ്ധിപരവുമായ ബലം നേടിയാൽ മാത്രമേ പ്രകൃത്യതീതശക്തിയെ ധ്യാനിക്കുവാനും സാക്ഷാത്കരിക്കുവാനും കഴിയുകയുള്ളു. ശ്രീ വിവേകാനന്ദസ്വാമികളും ഉപനിഷത്തുകളെപ്പറ്റി പറയുമ്പോൾ ഈ കാര്യമാണു പ്രധാനമായി എടുത്തു പറയുന്നതു്: ''കരുത്തു്, കരുത്തു്. അതാണു് ഓരോ പുറത്തിൽനിന്നും ഉപനിഷത്തുകൾ പറഞ്ഞുതരുന്നതു്. ഓർമ്മിക്കേണ്ട ഒരു വലിയ സംഗതി ഇതാണു്. 'കരുത്തു്, കരുത്തു്. മനുഷ്യാ, നീ ദുർബ്ബലനാകരുതു്.' മനുഷ്യൻ ചോദിക്കുന്നു: മാനുഷികമായ ദുർബ്ബലതകളില്ലേ? ഉപനിഷത്തു് മറുപടി തരുന്നു: ഉണ്ടു്. കൂടുതൽ

ദുർബ്ബലതകളാണോ അവയ്ക്കു പ്രതിവിധി? അഴുക്കുകൊണ്ടു് അഴുക്കു കഴുകാനോ നോട്ടം? പാപം പാപത്തെ പറപ്പിക്കുമോ? മനുഷ്യാ, കരുത്തു്. എഴുന്നേററുനില്ക്കു, കരുത്തനാകൂ — ഇതത്രെ ഉപനിഷത്തുകൾ പറയുന്നതു്. അഭേ, അഭീഃ, ഭയമററ, എന്നവാക്കു കൂടെക്കൂടെ ഉപയോഗിക്കുന്ന ലോകത്തിലുള്ള ഒരേ ഒരു സാഹിത്യം ഉപനിഷത്തുകളാണു്. മനുഷ്യനെയോ ഈശ്വരനെയോ ഇത്തരത്തിൽ വിശേഷിപ്പിക്കുന്ന മറെറാരു മതഗ്രന്ഥവും ലോകത്തിലില്ല '' (വി. സാ. സ. III. 129 ) ഈ കരുത്തും നിർഭീകതയും ജനതാമധ്യത്തിൽനിന്നു തീരെ അപ്രത്യക്ഷമായതാണു് ഇന്നു സനാതനധർമ്മത്തിന്നു പററിയ ഏററവും വലിയ വിപത്തു്. ആത്മവിശ്വാസമില്ലാത്ത ഒരു ദുർബ്ബലസമുദായമായിരിക്കുന്നു ഇന്നത്തെ ഭാരതജനത. ഇതു മാറിയാൽ മാത്രമേ ആദ്ധ്യാത്മികമായ ഔന്നത്യം വീണ്ടെടുക്കുവാൻ സാധിക്കയുള്ളു. എന്നാൽ മാത്രമേ ലോകരാഷ്ട്രങ്ങളുടെ മുമ്പിൽ തൻെറ വ്യക്തിത്വം നിലനിത്തുവാനും ശാന്തിയും സമൃദ്ധിയും നിറഞ്ഞ ഒരു ഏകലോകത്തെ പടുത്തുയത്തുന്നതിന്നു തനതായ സംഭാവന നൽകുവാനും ഭാരതം ശക്തമാവുകയുള്ളു. അതിനുവേണ്ടി ഉപനിഷത്സന്ദേശം കൂടുതൽ കൂടുതൽ പ്രചരിക്കുമാറാകട്ടെ!

---

# ശ്രീമദ്ഭാഗവതസന്ദേശം

**വൈശ്രവണത്തു രാമൻനമ്പൂതിരി**

ഈ ദൃശ്യപ്രപഞ്ചവും ജീവജാലങ്ങളുമെല്ലാം അദ്വിതീയവും അഖണ്ഡവുമായ സച്ചിദാനന്ദമല്ലാതെ മറെറാന്നുമല്ല എന്നതാണു് ശ്രീമദ്ഭാഗവതത്തിലെ പ്രധാനപ്രതിപാദ്യം. പരമകാരുണികനായ ശ്രീനാരദമഹഷി ശ്രീവേദവ്യാസമഹഷിയോടു പറയുന്നതു് നോക്കുക:

ഇദം ഹി വിശ്വം ഭഗവാനിവേതരോ
യതോ ജഗത് സ്ഥാനനിരോധനസംഭവാഃ
തദ്ധി സ്വയം വേദ ഭവാംസ്തഥാപി വൈ
പ്രാദേശമാത്രം ഭവതഃ പ്രദശിതം. (ഭാ.1.5.20.)

'യാതൊരാളിൽനിന്നു് വിശ്വത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ സംഭവിക്കുന്നുവോ ആ തന്തിരുവടിതന്നേയാകുന്നു ഈ പ്രപഞ്ചം മുഴുവൻ. അവിടുന്നാകട്ടെ പരമകാരണമായതിനാൽ കല്പിതമായ പ്രപഞ്ചത്തിൽനിന്നു് ഇതരനാകുന്നു. പരമകാരണമായ പരമാത്മാവുതന്നെ സർവ്വഭാവത്തിലും പ്രകാശിക്കുന്നു. കാരണസത്തയല്ലാതെ കാര്യത്തിന്നു് പൃഥക്സത്തയില്ല. മണ്ണില്ലെങ്കിൽ ചട്ടി എവിടെ, ചരാതു് എവിടെ? സ്വർണ്ണമില്ലെങ്കിൽ കടകമെവിടെ, കുണ്ഡലമെവിടെ? കാര്യങ്ങൾ എല്ലാം ബാധിക്കപ്പെട്ടാലും കാരണം അവശേഷിക്കുന്നതുകൊണ്ടു് അതു് കാര്യങ്ങളിൽനിന്നു് ഭിന്നവുമാകുന്നു. പരമകാരണമായ സർവ്വേശ്വരൻ, പ്രപഞ്ചമെല്ലാം ബാധിക്കപ്പെട്ടാലും അവശേഷിക്കുന്നതിനാൽ പ്രപഞ്ചത്തിൽനിന്നു് ഇതരനുമാകുന്നു. ഇതു് അവിടുന്നു സ്വയം അറിയുന്നുവല്ലൊ. എങ്കിലും ശ്രുത്യത്ഥം ആചാര്യനിൽനിന്നു ഗ്രഹിക്കണമെന്നു് ലോകത്തിൽ കാണിക്കുവാനായി കുറഞ്ഞൊന്നു് ഞാനുപദേശിച്ചു എന്നുമാത്രം.'

ഈ മഹാതത്ത്വംതന്നെയാണു് ചതുശ്ശ്ലോകീഭാഗവതത്തിലും വർണ്ണിച്ചിട്ടുള്ളതു്. ഈ തത്ത്വം വ്യക്തമാക്കുവാനായി തന്തിരുവടിയുടെ പത്തുതരത്തിലുള്ള ദിവ്യലീലകളെ തൃതീയംമുതൽ പത്തു സ്കന്ധങ്ങൾകൊണ്ടു് വർണ്ണിച്ചിരിക്കുന്നു. പ്രഥമദ്വിതീയസ്കന്ധങ്ങളിൽ വൈരാഗ്യത്തിൻെറയും ശ്രദ്ധയുടേയും ആവശ്യകതയാണു് കാണിച്ചിട്ടുള്ളതു്. വൈരാഗ്യവും ശ്രദ്ധയുമില്ലാത്തപക്ഷം ലീലാശ്രവണത്തിലോ തിരുനാമസങ്കീർത്തനത്തിലോ പ്രവത്തിക്കുവാനുള്ള അവസരംപോലും കിട്ടുകയില്ല. ശ്രോതാവിന്നും വക്താവിന്നും വൈരാഗ്യശ്രദ്ധകൾ അത്യന്താപേക്ഷിതങ്ങളാണെന്നു കാണിക്കുവാനാണു്

പ്രഥമദ്വിതീയസ്കന്ധങ്ങളിൽ സൂതന്റെയും ശൗനകാദികളുടേയും ശ്രീശുകന്റെയും പരീക്ഷിത്തിന്റെയും മററും ശ്രദ്ധാവൈരാഗ്യങ്ങൾ കാണിച്ചിട്ടുള്ളതു്.

തൃതീയത്തിൽ പരമകാരണമായ ശ്രീഭഗവാൻതന്നെ വ്യവഹാരദശയിൽ അതതു ഭാവത്തിൽ പ്രകാശിക്കുന്നുവെന്നു് വ്യക്തമാക്കുവാനായി തന്തിരുവടിയുടെ സൃഷ്ടി എന്ന ലീല വർണ്ണിക്കപ്പെടുന്നു. ഈ വർണ്ണനകൾവഴി സർവ്വത്തിന്നും പരമകാരണം സർവ്വേശ്വരൻതന്നെ എന്നു സ്ഥാപിക്കുകയാണു്. പരമകാരണമാണു് കാര്യരൂപേണ പ്രകാശിക്കുന്നതെന്നു് വ്യക്തവുമാണു്. അപ്പോൾ ശ്രീഭഗവാനല്ലാതെ മറെറാന്നുമില്ലെന്നു കിട്ടുന്നു. വിദുരമൈത്രേയസംവാദം, കപിലദേവഹൂതീസംവാദം ഇവകൊണ്ടു തന്തിരുവടിയുടെ അദ്വിതീയത്വം ദൃഢീകരിക്കുന്നു.

വിസർഗ്ഗമെന്ന ലീലയാണു് ചതുർത്ഥത്തിൽ പ്രതിപാദിക്കുന്നതു്. വിസർഗ്ഗമെന്നാൽ ബ്രഹ്മാവുവഴിക്കുള്ള അവാന്തരസൃഷ്ടിയാണു്. ഇതു സർഗ്ഗത്തിന്റെതന്നെ വിസ്താരരൂപവുമാണു്. ലോകത്തിൽ സ്ത്രീകൾ, കുട്ടികൾ, യൗവനയുക്തന്മാർ, വൃദ്ധന്മാർ ഇപ്രകാരം നാലു തരക്കാരാകുന്നു ജനങ്ങൾ. അവരെ യഥാക്രമം ബോധിപ്പിക്കാനാണു് ദക്ഷയാഗം, ധ്രുവചരിതം, പൃഥുചരിതം, പുരഞ്ജനോപാഖ്യാനം ഇവ വഴി ഇവിടെ ശ്രമിച്ചിട്ടുള്ളതു്.

പഞ്ചമത്തിൽ സ്ഥാനമെന്ന ലീലയാണു വർണ്ണിക്കപ്പെടുന്നതു്. എല്ലാ ദ്വീപുകളിലും എല്ലാ വർഷങ്ങളിലും അഖണ്ഡസച്ചിദാനന്ദമൂർത്തിയായ സർവ്വേശ്വരൻതന്നെയാണു് അതതു ഭാവത്തിൽ ഉപാസ്യനായിത്തീരുന്നതു് എന്നു് ഇതിൽ വ്യക്തമാക്കുന്നു. വിഭിന്നദേശങ്ങളിൽ വിഭിന്നമൂർത്തികൾ ഉപാസിക്കപ്പെടുന്നതായി കാണപ്പെട്ടാലും അവയെല്ലാം ഒരേ ഒരു ഭഗവാന്റെതന്നെ സ്വരൂപാന്തരങ്ങളായതിനാൽ അദ്വൈതത്തിന്നു് ഭംഗം വരുന്നില്ലെന്നു് ഇതിൽ സ്ഥാപിക്കുന്നു. ഋഷഭൻ, ഭരതൻ മുതലായവരുടെ ദിവ്യവാക്കുകളും ഇതുതന്നെ സയുക്തികം വ്യക്തമാക്കുന്നു. ഈ മഹാതത്ത്വം സാക്ഷാത്കരിച്ചവർക്കു് ഒന്നിൽനിന്നും ഭയത്തിന്നു് അവകാശമില്ലെന്നും ശിരശ്ഛേദനാവസരത്തിൽ പോലും അവർ നിർഭയരായിത്തന്നെ വർത്തിക്കുമെന്നും ജഡഭരതന്റെ പുണ്യചരിത്രം കാണിച്ചു. ഭദ്രകാളിയുടെ മുമ്പിൽവെച്ചു് തന്റെ ശിരസ്സു ഛേദിക്കുവാൻ വാളുയർത്തിയപ്പോഴും ആ പുണ്യാത്മാവിന്റെ ശ്രീമുഖത്തു് ഒരു മന്ദഹാസം കളിയാടി. തന്നെ നിഗ്രഹിക്കുവാൻ തുടങ്ങിയവരുടെ ശിരസ്സുകൾകൊണ്ടു് ഭദ്രകാളി പന്താടുവാൻ തുടങ്ങിയപ്പോഴും ആ മുഖത്തു് അതേ മന്ദഹാസം കളിയാടി; ഒരു മാററവുമുണ്ടായില്ല. അദ്ധ്യാത്മസംസ്കാരത്തിന്റെ അത്യുച്ചമായ അവസ്ഥയാണു് ഇവിടെ കാണിക്കപ്പെട്ടതു്.

ഷഷ്ഠത്തിൽ പോഷണമെന്ന ലീലയാണു വർണ്ണിക്കുന്നതു്. എത്രതന്നെ അധഃപതിച്ചുവന്നും നിരാശപ്പെടേണ്ടതായിട്ടില്ല; പാതിത്യത്തിന്റെ അഗാധഗർത്തത്തിൽ പതിച്ചാലും സർവ്വേശ്വരനെ ആശ്രയിച്ചാൽ ഗതിയുണ്ടു് എന്ന തത്ത്വമാണു് അജാമിളോപാഖ്യാനം കാണിക്കുന്നതു്. മരണസമയത്തു് പതിതനായ അജാമിളന്നു് ശ്രീനാരായണന്റെ തിരുനാമമുച്ചരിക്കുവാൻ സംഗതിവന്നു. ഭഗവത്കിങ്കരന്മാരും യമകിങ്കരന്മാരും തമ്മിലുള്ള സംവാദത്തിൽനിന്നു് തിരുനാമത്തിന്റെ ദിവ്യപ്രഭാവമറിയുവാനും ഭാഗ്യം സിദ്ധിച്ചു. ഉടൻ പശ്ചാത്താപം വരുകയും എല്ലാം വിട്ടു് ഭഗവത്സേവയിൽ തന്നെ നിരതനാവുകയും ചെയ്തു് പരമഗതിയടഞ്ഞു. തിരുനാമത്തെ എങ്ങനെ ആശ്രയിച്ചാലും ഊർദ്ധ്വഗതി ലഭിക്കും; അപ്പോൾപിന്നെ ശ്രദ്ധാഭക്തിപുരസ്സരം ആശ്രയിച്ചാലത്തെ കാര്യം പറയുവാനുണ്ടോ എന്നാണു് ഇതു് കാണിക്കുന്നതു്.

യുദ്ധക്കളത്തിൽവെച്ചു് ആത്മതത്ത്വം പ്രഖ്യാപനം ചെയ്തും പ്രേമോന്മത്തനായി ആനന്ദനൃത്തം ചെയ്തും വർത്തിച്ച വൃത്രാസുരനെ നിഗ്രഹിച്ചു് ഇന്ദ്രൻ തന്റെ അതിനീചത്വം വ്യക്തമാക്കി. എന്നിട്ടും ഭഗവാനെ ശരണംപ്രാപിച്ചപ്പോൾ അവിടുന്നു് ആ മഹാപതിതനെപ്പോലുമുദ്ധരിച്ചു എന്നാണു് ഷഷ്ഠത്തിന്റെ അവസാനഭാഗം കാണിക്കുന്നതു്. അതുകൊണ്ടു് ആർക്കും നിരാശപ്പെടേണ്ടതായിട്ടില്ല എന്നു് ഷഷ്ഠം കാണിക്കുന്നു.

ഊതി എന്ന ലീലയാണു് സപ്തമത്തിൽ. മനുഷ്യൻ ഉയരുന്നതും അധഃപതിക്കുന്നതുമെല്ലാം അവരവരുടെ പൂർവ്വകർമ്മത്താലാണു്; അല്ലാതെ

വെറും പരിതഃസ്ഥിതിമാത്രംകൊണ്ടല്ല. ഇതാണ് പ്രഹ്ലാദചരിതംവഴി സപ്തമം വ്യക്തമാക്കുന്നതു്. സർവ്വേശ്വരൻെറ ലീലകളോ തിരുനാമങ്ങളോ പറയുകയോ കേൾക്കുകയോ സ്മരിക്കുകപോലുമോ പാടില്ലെന്നു് തീരുമാനിച്ചിരുന്ന അസുരന്മാരുടെ മധ്യത്തിലാണു് ആ മഹാത്മാവു് ആവിർഭവിച്ചതു്. അദ്ദേഹം അനുദിനം വർദ്ധിച്ചുകൊണ്ടിരുന്ന ഭക്തിയോടുകൂടിത്തന്നെ വളർന്നുവന്നു. പരിതഃസ്ഥിതിക്കു് ആ മഹാത്മാവിൽ ഒന്നും ചെയ്യുവാൻ കഴിഞ്ഞില്ല. അതുകൊണ്ടു് നല്ല പരിതഃസ്ഥിതി വരുമ്പോൾ നമുക്കു് ഉയരാമെന്നു് ഭ്രമിക്കാതെ സർവ്വദാ തന്തിരുവടിയെ ആശ്രയിച്ചു് സാധന ചെയ്യണം. നിരന്തരം ശ്രീഹരിയുടെ തിരുനാമങ്ങൾ ഉച്ചരിച്ചും ലീലകൾ സ്മരിച്ചും ആനന്ദമഹാസാഗരത്തിൽ ആറാടി നൃത്തംവെയ്ക്കുന്ന പ്രഹ്ലാദൻെറ ബുദ്ധി ഭ്രമിപ്പിക്കുവാൻ ഹിരണ്യകശിപു അങ്ങേയററംവരെ ശ്രമിച്ചു നോക്കി. ഫലിച്ചില്ലെന്നു മാത്രമല്ല ആ മഹാത്മാവിൻെറ ഉപദേശത്താൽ അസുരബാലന്മാരെല്ലാം പ്രഹ്ളാദന്മാരായി രൂപാന്തരപ്പെടുകയും ചെയ്തു. ഹാഹാ! ആ ദിവ്യചരിതം എത്ര സുന്ദരം!

ശ്രീഭഗവാനെ വിട്ടു് മററു സർവ്വഭോഗസ്ഥാനങ്ങളും നശ്വരങ്ങളും ക്ഷണികങ്ങളുമാണെന്നാണു് മന്വന്തരവർണ്ണനവഴി അഷ്ടമം നമുക്കു തരുന്ന പാഠം. വിലമതിക്കുവാൻ കഴിയാത്ത മനുഷ്യജന്മം സിദ്ധിച്ചവർ സ്വർഗ്ഗാദിഭോഗങ്ങളിൽ ഭ്രമിച്ചു് കാമ്യകർമ്മാസക്തരായി ഈ സുവർണ്ണാവസരം പാഴാക്കിക്കളയരുതു്. ബ്രഹ്മാവിൻെറ ഒരു പകൽസമയത്തു് പതിന്നാലു് ഇന്ദ്രന്മാരും മനുക്കളും മററും മാറിമാറി വരുന്നു. ആ ബ്രഹ്മാവിൻെറ സ്ഥാനവും നശ്വരമാണു്. അതുകൊണ്ടു് അവയിൽ ഭ്രമിക്കാതെ തന്തിരുവടിയെത്തന്നെ സർവ്വാത്മനാ ശരണം പ്രാപിക്കുക.

നവമത്തിൽ ഈശാനുകഥയാണു് വിസ്തരിക്കുന്നതു്. ശ്രീഹരിയുടേയും അവിടുത്തെ ശ്രീപാദഭക്തന്മാരുടെയും ദിവ്യലീലകളാണു് ഇതിൽ മുഖ്യമായി വർണ്ണിക്കപ്പെടുന്നതു്. അവയുടെ ശ്രവണകീർത്തനാദികൾവഴിക്കാണല്ലൊ തന്തിരുവടിയിൽ ഭക്തി സിദ്ധിക്കുന്നതു്. അംബരീഷാദിഭക്തന്മാരുടെ ദിവ്യചരിതങ്ങളും രാമാവതാരലീലകളും ഇതിൽ വിസ്തരിക്കുന്നു. പതിതപാവനനും സീതാപതിയുമായ രാമചന്ദ്രൻെറ ദിവ്യലീല അതിവിചിത്രംതന്നെ. പിതാവു് തന്നെ യുവരാജാവായി അഭിഷേകം ചെയ്യുവാൻ പോകുന്നുവെന്നറിഞ്ഞപ്പോഴും പിറേറ ദിവസം ഘോരരാക്ഷസന്മാരുടെ വാസസ്ഥലമായ വനത്തിലേയ്ക്കു വനവാസത്തിന്നു് പോവേണ്ടതായി വന്നിരിക്കുന്നുവെന്നറിഞ്ഞപ്പോഴും തന്തിരുവടിയുടെ ശ്രീമുഖത്തിൽ യാതൊരു മാററവുമുണ്ടായില്ല. പിതാവിൻെറ സത്യപരിപാലനത്തിന്നു രാജ്യവും കൊട്ടാരവുമെല്ലാം ഒരു പുല്ലുപോലെ സസന്തോഷം ദൂരെ വലിച്ചെറിഞ്ഞു് വനത്തിലേയ്ക്കു് എഴുന്നള്ളി. കല്ലും മുള്ളും തനിക്കു് പുഷ്പശയ്യപോലെയാണെന്നും പ്രാണനാഥൻെറ ഉച്ഛിഷ്ടമായ ഫലമൂലാദികൾ തനിക്കു് അമൃതതുല്യമാണെന്നും പറഞ്ഞു പതിവ്രതാരത്നമായ സീതാദേവി അദ്ദേഹത്തെ അനുഗമിച്ചു. സീതാരാമന്മാരുടെ ശുശ്രൂഷയാണു് തൻെറ ജന്മസാഫല്യമെന്നു് തീരുമാനിച്ചു് ലക്ഷ്മണനും അവരെ അനുഗമിച്ചു. ആ വനവാസചരിത്രം ഏതൊരാളേയാണു് രോമാഞ്ചകഞ്ചുകിതനാക്കാത്തതു്! ഭരതൻെറ ദിവ്യത്യാഗം, സഹോദരഭക്തി, ഹനുമാൻെറ ദാസഭക്തി ഇവയെപ്പററി എത്രതന്നെ പ്രശംസിച്ചാലും അതു വേണ്ടത്രയാവുകയില്ല.

തന്നെ ആശ്രയിക്കുന്നവർ മൃഗങ്ങളോ മനുഷ്യരോ രാക്ഷസന്മാരോ ആരുതന്നെ ആയിക്കൊള്ളട്ടേ സർവ്വരിലും ഒരേവിധം കരുണാമൃതം വർഷിക്കുന്ന കാളമേഘമത്രേ ശ്രീരാമചന്ദ്രൻ. വാനരന്മാരെപ്പോലും പരമസഖാക്കളായി അവിടുന്നു സ്വീകരിച്ചു. തൻെറ ബദ്ധശത്രുവായ രാവണൻെറ സഹോദരനെപ്പോലും അഭയമരുളി അനുഗ്രഹിച്ചു. സുഗ്രീവാദികളെല്ലാം അരുതരുതു് എന്നു തടഞ്ഞിട്ടും ആ കൃപാസാഗരൻ വിഭീഷണനെ സസ്നേഹം സ്വീകരിച്ചു. 'ആരു തന്നെ ആയിക്കൊള്ളട്ടെ; വാക്കുകൊണ്ടുപോലും ഒരിക്കലെങ്കിലും എന്നെ ശരണം പ്രാപിച്ചു വന്നു് അഭയം കൊടുക്കുമെന്നുള്ളതു് എൻെറ മഹത്തായ ജീവിതവ്രതമാകുന്നു. അതു ഞാനെങ്ങനെ ഉപേക്ഷിക്കും?' എന്നാണു് അവിടുന്നു് അരുളിച്ചെയ്തതു്. ഹാ എന്തൊരു ദിവ്യമായ ആദർശം! ഈ ദിവ്യലീലകളിൽ ആദർശപിതാവു്, ആദർശപുത്രൻ, ആദർശപതി, ആദർശസഹോ

ദരൻ, ആദർശദാസൻ ഇവയെല്ലാം നമുക്കു് വ്യക്തമായി കാണ്മവാൻ കഴിയും.

ദശമസ്കന്ധത്തിൽ നിരോധമെന്ന ലീലയാണു് വർണ്ണിക്കപ്പെടുന്നതു്. ആത്യന്തികപ്രളയമാണു് ഇവിടെ നിരോധശബ്ദംകൊണ്ടു് ഉദ്ദേശിച്ചിട്ടുള്ളതു്. നിത്യാനന്ദാവിർഭാവമാണു് ആത്യന്തികപ്രളയം. പിന്നെ പുനരാവൃത്തിയില്ല. തന്തിരുവടിയുടെ ദിവ്യലീലകളുടേയും തിരുനാമങ്ങളുടേയും ശ്രവണകീർത്തനാദികൾ കൊണ്ടു് സിദ്ധിക്കുന്ന ആനന്ദമഹാസാഗരത്തിൽ ആറാടുമ്പോൾ മാത്രമേ ആ ദിവ്യസ്ഥിതി അനായാസേന സിദ്ധിക്കുകയുള്ളൂ. അതിന്നു വേണ്ടിയാണു് പൂർണ്ണബ്രഹ്മസ്വരൂപനായ ശ്രീകൃഷ്ണചന്ദ്രന്റെ അവതാരലീലകൾ ദശമം ആദ്യന്തം വർണ്ണിക്കുന്നതു്.

'കൃഷ്ണസ്തു ഭഗവാൻ സ്വയം' എന്നിപ്രകാരം, കൃഷ്ണാവതാരത്തിന്റെ പരിപൂർണ്ണത മുമ്പുതന്നെ വ്യക്തമാക്കിയിട്ടുണ്ടു്. ഒരേ സച്ചിദാനന്ദമൂർത്തി തന്നെ വിഭിന്നാധികാരികളെ അനുഗ്രഹിക്കുവാനായി ഈ അവതാരങ്ങൾ എല്ലാം സ്വീകരിക്കുന്നു എന്നതു് മറക്കരുതു്. ആൾ ഒന്നുതന്നെ; വേഷം മാത്രം ഭിന്നം. പല വേഷങ്ങളും കെട്ടി തന്തിരുവടി ലീലയാടി. അതിൽവെച്ചു് ഏററവും മോഹനമായി ലീലയാടിയതു് കൃഷ്ണാവതാരത്തിലാണെന്നു മാത്രമേ 'കൃഷ്ണസ്തു ഭഗവാൻ സ്വയം' എന്നു് പറഞ്ഞതിന്നു് താല്പര്യമുള്ളൂ.

ഈ കൃഷ്ണാവതാരലീലകളുടെ മഹിമാതിശയം ആരംഭംമുതൽക്കുതന്നെ വ്യക്തമാക്കിയിട്ടുണ്ടു്. കാളകൂടം തന്നു് തന്നെ കൊല്ലുവാൻ വന്ന പൂതനയ്ക്കാണു് ആദ്യം മുക്തി കൊടുത്തതു്. ദ്വേഷിക്കുന്നവർക്കും കാമിക്കുന്നവർക്കും സേവിക്കുന്നവർക്കും എല്ലാം ഒരുപോലെ നിത്യാനന്ദം വാരിക്കോരി വിതരണം ചെയ്തു. ഹാ, അവിടുത്തെ വൃന്ദാവനലീലയേപ്പററി എന്തു പറയട്ടെ! സർവ്വോപനിഷത്സാരസംഗ്രഹമായ ഭഗവദ്ഗീതപോലും ഇതിന്റെ സമീപത്തിൽ വരുമ്പോൾ ഒരു പടി താഴെതന്നെ. ഇവിടെ സാധനയില്ല, സാധ്യമില്ല, ഗുരുവില്ല, ശിഷ്യനില്ല. അദ്വിതീയമായ പ്രേമോന്മാദം ഒന്നു മാത്രം. ഭോഗലമ്പടന്മാർക്കു് അതു് ഗ്രഹിക്കുവാൻ കഴിയുകയില്ല. ശ്രീശുകനെപ്പോലെയുള്ള നിത്യബ്രഹ്മചാരികളും ജീവന്മുക്തന്മാരുമായവർക്കേ ഇതിനെപ്പററി കുറച്ചെങ്കിലും അറിയുവാൻ കഴിയുകയുള്ളൂ.

ഓരോരുത്തർക്കായി നിത്യാനന്ദം കൊടുത്തവസാനിപ്പിക്കുവാൻ സാധ്യമല്ലെന്നു കണ്ടു് അവസാനം ആ കൃപാസാഗരൻ ഭാരതയുദ്ധക്കളത്തിൽവെച്ചു് ഒരു സമൂഹമുക്തിതന്നെ കൊടുത്തു. യുദ്ധക്കളത്തിൽവെച്ചു് ദേഹത്യാഗം ചെയ്തവരെയെല്ലാം തന്റെ ജഗന്മംഗളസ്വരൂപം കാട്ടിക്കൊടുത്തു് അനുഗ്രഹിച്ചു. മുക്തിയാണു് ഏകാദശത്തിൽ വർണ്ണിക്കുന്നതു്. മുക്തി എന്നതു് അനാദ്യധ്യാസത്താൽ വന്നുകൂടിയ തെററായ ധാരണ വിട്ടു് സ്വസ്വരൂപത്തിൽതന്നെ സ്ഥിതിചെയ്യുകയാണു്. അല്ലാതെ അതു് സ്വർഗ്ഗാദികളെപ്പോലെ ഒരു കാര്യമല്ല.

സ്വസ്വരൂപം സാക്ഷാത്കരിക്കുവാൻ ആദ്യം ഹൃദയത്തെ നിർമ്മലമാക്കണം. മലിനമായ കണ്ണാടിയിൽ മുഖം പ്രകാശിക്കാത്തതുപോലെ അശുദ്ധമായ ഹൃദയത്തിൽ ആത്മതത്ത്വം പ്രകാശിക്കുകയില്ല. വാസനകൾ നശിച്ചാലേ ഹൃദയത്തിന്നു് ആത്യന്തികമായ ശുദ്ധി വരുകയുള്ളൂ. നാലു മണിക്കൂർനേരം തേച്ചുകുളിപ്പിച്ചാലും ആന പിന്നെയും അഞ്ചുമിനുട്ടിന്നുള്ളിൽ പൊടിപടലത്തിൽ ആറാടുന്നതുപോലെ വാസന നശിക്കാത്തപക്ഷം മനസ്സു് പിന്നെയും നീചവിഷയങ്ങളിലേയ്ക്കു് ഓടി അശുദ്ധമായിത്തീരും. വാസനകളെ നശിപ്പിക്കണമെങ്കിൽ മനസ്സിനെ ശ്രീഹരിയിലേയ്ക്കു് തിരിച്ചുവിട്ടു് അവിടുത്തെ ശ്രീപാദസേവതന്നെ ചെയ്യണം. അതുകൊണ്ടു് അത്യന്തപരിശുദ്ധമായിത്തീർന്ന മനസ്സിൽ ആത്മതത്ത്വം സ്വയം സ്ഫുരിക്കുകതന്നെ ചെയ്യും. ജ്ഞാനവും ഭക്തിയും ഉച്ചകോടിയിൽ ഒന്നുതന്നെ. ആരംഭദശയിൽ അധികാരിഭേദമനുസരിച്ചു് വിഭിന്നമായി തോന്നപ്പെടുന്ന സാധനയിൽ ഏർപ്പെടുന്നുവെന്നുമാത്രം. ഏകാദശത്തിൽ ഇതെല്ലാം വിസ്തരിക്കുന്നു.

ആശ്രയമാണു് ദ്വാദശത്തിലെ പ്രതിപാദ്യം. ഏതൊരു വസ്തുവിനെ പ്രകാശിപ്പിക്കുവാനായി ഇത്രയെല്ലാം വർണ്ണിച്ചുവോ ആ സച്ചിദാനന്ദസ്വരൂപൻ വൈകുണ്ഠത്തിലോ കൈലാസത്തിലോ മാത്രം ഇരിക്കുന്നവനല്ലെന്നും സർവ്വത്ര സർവ്വാത്മകനായി പ്രകാശിക്കുന്നുവെന്നും ഇതിൽ

വ്യക്തമാക്കുന്നു. ശ്രീശുകൻ ഉദ്ഘോഷിക്കുന്നു: "ഹേ രാജൻ, പരീക്ഷിത്തേ, തക്ഷകനിൽ നിന്നു് അങ്ങേയ്ക്കു മൃത്യു വരുമെന്നുള്ള പശുബുദ്ധി ഉപേക്ഷിക്കുക. അഗ്നിക്കു ദഹിപ്പിക്കാനോ ജലത്തിന്നു നനയ്ക്കുവാനോ വായുവിന്നു് ചലിപ്പിക്കുവാനോ ശസ്ത്രങ്ങൾക്കു ഛേദിക്കുവാനോ കഴിയാത്ത ആത്മവസ്തുവാണു് 'ഞാൻ' എന്നറിയൂ. ഈ ശരീരത്തിൽ പ്രത്യഗാത്മാവായി സ്ഥിതി ചെയ്യുന്നതു് അഖണ്ഡസച്ചിദാനന്ദമൂർത്തിയായ സർവ്വേശ്വരനല്ലാതെ മറ്റൊന്നുമല്ല. ആ സച്ചിദാനന്ദംതന്നെ താനെന്നും താൻതന്നെ ആ സച്ചിദാനന്ദമെന്നും അറിയുക. അപ്പോൾ നിരതിശയാനന്ദസ്വരൂപേണ സ്ഥിതിചെയ്യാം. ഈ സ്ഥിതിയിൽ വർത്തിച്ചാൽ,തക്ഷകന്റെ വിഷാഗ്നിയിൽ ദേഹം ദഹിച്ചാലുമില്ലെങ്കിലും,അങ്ങു കൃതാർത്ഥനും ജീവന്മുക്തനുമായിത്തീരും." സർവ്വവും ഭഗവന്മയമാണെന്നും അതുകൊണ്ടു് ആരിലും വിദ്വേഷം വെയ്ക്കാതെ സർവ്വത്തേയും ഭഗവദ്ബുദ്ധ്യാ ശുശ്രൂഷിക്കണമെന്നുമാണു് ശ്രീമദ്ഭാഗവതം നമുക്കു് തരുന്ന ദിവ്യസന്ദേശം. എന്നാൽ ഈ തത്ത്വം പ്രകാശിപ്പിക്കുന്ന ശാസ്ത്രങ്ങളിൽനിന്നു് ശ്രീമദ്ഭാഗവതത്തിന്നു് എന്താണു വിശേഷം? പറയാം. ഈ തത്ത്വസാക്ഷാത്കാരത്തിന്നു പ്രധാനവും അക്ലിഷ്ടസുന്ദരവുമായ മാർഗ്ഗം ഭക്തിയാണെന്നാണു് ശ്രീമദ്ഭാഗവതം അസന്ദിഗ്ദ്ധമായി ഉദ്ഘോഷിക്കുന്നതു്. ഭക്തിയുടെ നിരതിശയമഹിമപ്രഖ്യാപനം ചെയ്യു പുണ്യഗ്രന്ഥങ്ങളിൽ ശ്രീമദ്ഭാഗവതത്തിന്നുള്ള സ്ഥാനം പ്രഥമവും പ്രധാനവുമാണു്. പിന്നെ പ്രേമഭക്തിക്കു് മുക്തിയേക്കാൾ വലുതായ ഒരു സ്ഥാനം ശ്രീമദ്ഭാഗവതം കൊടുത്തിട്ടുണ്ടു്. 'മുക്തിം ദദാതി കർഹിചിത് സ്മ ന ഭക്തിയോഗം.' മുക്തിപ്രദനായ തന്തിരുവടി, തന്നെ ആശ്രയിക്കുന്നവക്കു് ആദ്യം മുക്തി കൊടുത്തുനോക്കും. അതു പുല്ലുപോലെ ദൂരത്തു വലിച്ചെറിയുന്ന നിഷ്കാമഭക്തന്നുമാത്രമേ ഭക്തി കൊടുക്കാറുള്ളൂ. അല്ലാതെ എല്ലാവക്കും ഭക്തി കൊടുക്കാറില്ല എന്നാണു് ശ്രീമദ്ഭാഗവതം ഉദ്ഘോഷിക്കുന്നതു്.

> ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
> കുർവ്വന്ത്യഹൈതുകീം ഭക്തിമിത്ഥംഭൂതഗുണോ ഹരിഃ.
> (ഭാഗ. 1. 7. 10.)

ആത്മാരാമന്മാരും അഹങ്കാരഗ്രന്ഥി പൊട്ടിപ്പോയവരുമായ ജീവന്മുക്തന്മാർപോലും ശ്രീഹരിയിൽ നിഷ്കാമവും നിരതിശയവുമായ ഭക്തി പുലത്തുന്നു. എന്തിനുവേണ്ടി എന്ന ചോദ്യത്തിനു്, അറിഞ്ഞുകൂടാ, എന്നാണു മറുപടി. ഭഗവാൻ ആത്മാരാമന്മാരേപ്പോലും ആകർഷിക്കുന്ന ഗുണഗണങ്ങളോടുകൂടിയവനാണു് എന്നതു് പ്രത്യക്ഷമാണു്. അതുകൊണ്ടാണല്ലൊ ശ്രീ ശുകാദികളേപ്പോലെയും ശ്രീ നാരദാദികളെപ്പോലെയുമുള്ള ജീവന്മുക്തന്മാർ പരമഭാഗവതന്മാരായി കാണപ്പെടുന്നതു്. 'നഹി പ്രത്യക്ഷേ അനുപപന്നം നാമ.' പ്രത്യക്ഷത്തിന്റെ മുമ്പിൽ യുക്തിക്കു സ്ഥാനമില്ലെന്നാണല്ലൊ ശാസ്ത്രസിദ്ധാന്തം.

ഈ ഭക്തിയിൽതന്നെയാണോ ശ്രീമദ്ഭാഗവതത്തിന്റെ താല്പര്യമെന്നു് കുറഞ്ഞൊന്നു ചിന്തിച്ചു നോക്കാം:

> ഉപക്രമോപസംഹാരൗ അഭ്യാസോഽപൂർവ്വതാ ഫലം
> അർത്ഥവാദോപപത്തീ ച ലിംഗം താത്പര്യനിർണ്ണയേ.

ഉപക്രമോപസംഹാരങ്ങൾ, അഭ്യാസം, അപൂർവ്വത, ഫലം, അർത്ഥവാദം, ഉപപത്തി ഇവ കൊണ്ടാണു് ഒരു ഗ്രന്ഥത്തിന്റെ താല്പര്യം തീരുമാനിക്കേണ്ടതു്. 'പിബത ഭാഗവതം രസമാലയം മുഹുരഹോ രസികാ ഭുവി ഭാവുകാഃ.' 'ഹേ രസജ്ഞരേ, ഭക്തിരസത്തിന്റെ മാധുര്യാതിശയമാസ്വദിച്ച പുണ്യാത്മാക്കളെ, പരമാനന്ദസ്വരൂപമായ ശ്രീമദ്ഭാഗവതം ജീവന്മുക്തിയിൽപോലും ഉപേക്ഷിക്കാതെ പിന്നെയും പിന്നെയും നിരന്തരം പാനംചെയ്യാലും,' എന്നു് ആരംഭത്തിൽതന്നെ പറയുന്നു. അഹങ്കാരഗ്രന്ഥി പൊട്ടിപ്പോയ ജീവന്മുക്തന്മാർപോലും ഒരു കാമനയുംകൂടാതെ തന്തിരുവടിയെ സദാ സേവിക്കുന്നുവെന്നും ആരംഭത്തിൽതന്നെ കാണിച്ചിട്ടുണ്ടു്.

> നൈഷ്കർമ്മ്യമപ്യച്യുതഭാവവർജിതം
> ന ശോഭതേ ജ്ഞാനമലം നിരഞ്ജനം
> കുതഃ പുനഃ ശശ്വദഭദ്രമീശ്വരേ
> ന ചാർപ്പിതം കർമ്മ യദപ്യകാരണം. (ഭാ.1.5.12.)

ഉപാധിനാശകവും കർമ്മബന്ധമില്ലാത്തതുമായ ജ്ഞാനംപോലും അച്യുതനിൽ ഭക്തിയില്ലെങ്കിൽ വേണ്ടത്ര ശോഭിക്കുകയില്ല. അപ്പോൾ സാധനാകാലത്തും ഫലകാലത്തും ഒരുപോലെ അമംഗള

മായ കർമ്മം ഭഗവാനിൽ അർപ്പിക്കപ്പെടാത്ത പക്ഷം – അതു് ഒരുപക്ഷേ നിഷ്കാമംതന്നെയായി കൊള്ളട്ടെ, എന്നാലും എങ്ങനെ ശോഭിക്കും ? ഈ ശ്ലോകംതന്നെ ഉപസംഹാരത്തിലും ദ്വാദശസ്കന്ധത്തിൽ പന്ത്രണ്ടാമത്തെ അദ്ധ്യായത്തിൽ അമ്പത്തിരണ്ടാം ശ്ലോകമായി ആവർത്തിച്ചിട്ടുണ്ടു്. ഈ ഉപക്രമോപസംഹാരങ്ങളുടെ ഐക്യം ഈ പുണ്യസംഹിതയുടെ താല്പര്യം ഭക്തിയിൽ തന്നെ എന്നു് അസന്ദിഗ്ദ്ധമായി ഉദ്ഘോഷിക്കുന്നു.

അതു മറക്കാതിരിക്കുവാൻ മദ്ധ്യേമദ്ധ്യേയുള്ള അഭ്യാസമാണു് അടുത്തതായ താല്പര്യഗ്രാഹകം. വ്യാസനാരദസംവാദം, ശ്രീശുകന്റെ വന്ദനം, വിദുരോദ്ധവസംവാദം, കാപിലം, ധ്രുവചരിതം, പൃഥുചരിതം, ഋഷഭചരിതം, അജാമിളോപാഖ്യാനം, വൃത്രാസുരയുദ്ധം, പ്രഹ്ളാദചരിതം, ഗജേന്ദ്രമോക്ഷം, അംബരീഷചരിതം, വൃന്ദാവനലീലകൾ, ഏകാദശം, ഉപസംഹാരഭാഗങ്ങൾ ഇവയെല്ലാം അഹമഹമികയാ മുന്നോട്ടു വന്നു് ഭക്തിയുടെ ദിവ്യപ്രഭാവവർണ്ണനയിൽ മത്സരിക്കുന്നു.

അടുത്ത താല്പര്യഗ്രാഹകം അപൂർവ്വതയാണു്. ഭക്തിയുടെ അലൗകികചമൽക്കാരം ഇത്ര ഭംഗിയിൽ വർണ്ണിക്കുവാൻ മറെറാരു ഗ്രന്ഥത്തിന്നും സാധിച്ചിട്ടില്ലാത്തതിനാൽ ഇതിൽ അപൂർവ്വതയുണ്ടു്. മറെറാന്നുകൊണ്ടും ഇതു് ഗതാർത്ഥമല്ലെന്നു് താല്പര്യം. ഫലമാണു് പിന്നത്തെ താല്പര്യഗ്രാഹകം. മഹാകർമ്മികളും മഹായോഗികളും മഹാജ്ഞാനികളും ഈ ദിവ്യഭക്തിയുടെ അനുഗ്രഹം സിദ്ധിക്കാത്തതിനാൽ അധഃപതിക്കുന്നുവെന്നും ശ്രീഹരിയെ ആശ്രയിക്കുന്നവർ അനായാസേന നിത്യാനന്ദമനുഭവിക്കുന്നുവെന്നും പലതവണ കാണിച്ചു് ഭക്തിയുടെ ദിവ്യഫലം പ്രഖ്യാപനം ചെയ്തിട്ടുണ്ടു്. ഈ മഹിമാതിശയം കാണിക്കുകയാണല്ലോ അർത്ഥവാദങ്ങളുടേയും ഉദ്ദേശം. അതു് ഇവിടെ ഇതുകൊണ്ടുതന്നെ നിർവ്വഹിക്കപ്പെട്ടിരിക്കുന്നു. പിന്നെ വരുന്നതു് ഉപപത്തിയാണു്. മനസ്സിന്റെ ദ്രവീഭാവമില്ലാതെ സ്ഥായിയായ ഭഗവദ്ഭാവം ഹൃദയത്തിൽ പ്രകാശിക്കുകയില്ല. സ്വർണ്ണത്തിനു് സ്ഥായിയായ ഒരു രൂപം കൊടുക്കണമെങ്കിൽ അതു് ഉരുക്കണം. അതുപോലെ സ്ഥായിയായ ഭഗവത് സ്വരൂപം പ്രകാശിക്കണമെങ്കിൽ ഹൃദയത്തിന്നു ദിവ്യലീലകളും തിരുനാമങ്ങളും മററും ശ്രവിച്ചും കീർത്തിച്ചും ഒരു ദ്രവീഭാവമുണ്ടാവണം. ദ്രവീഭാവത്തിന്റെ ഉത്തരാവസ്ഥയാണു് ഭക്തി. അതില്ലെങ്കിൽ തന്തിരുവടിയുടെ സ്വരൂപം കോടി കന്ദർപ്പസുന്ദരമാണെങ്കിലും ഹൃദയത്തിൽ വേണ്ടത്ര പതിയുകയില്ല.

കഥം വിനാ രോമഹർഷം ദ്രവതാ ചേതസാ വിനാ
വിനാഽഽനന്ദാശ്രുകലയാ ശുദ്ധ്യേദ്ഭക്ത്യാവിനാശയഃ.

(ഭാ. 11.14. 23.)

രോമാഞ്ചവും ആനന്ദാശ്രുവും മനസ്സിന്റെ ദ്രവീഭാവസൂചകങ്ങളാണു്. അവ കൂടാതെ എങ്ങനെ മനസ്സിന്നു് ദ്രവീഭാവം സിദ്ധിക്കും ? അതില്ലാതെ എങ്ങനെ ഭക്തി സിദ്ധിക്കും? ഇപ്രകാരം ഭക്തിയുടെ ദിവ്യപ്രഭാവമറിഞ്ഞു് ഈ ഭക്തിയോടുകൂടി സർവ്വദാ തന്തിരുവടിയെ ആരാധിക്കുകയും ചരാചരാത്മകമായ സർവ്വത്തേയും അവിടുത്തെതന്നെ സ്വരൂപാന്തരമായി കണ്ടു് സർവ്വേശ്വരബുദ്ധ്യാ ശുശ്രൂഷിക്കുകയും ചെയ്യുവിൻ, എന്നാണു് ശ്രീമദ്ഭാഗവതം നമുക്കു തരുന്ന ദിവ്യസന്ദേശം. സർവ്വർക്കും ഈ ദിവ്യഭക്തി സിദ്ധിക്കുവാൻ കൃപാമൂർത്തിയായ തന്തിരുവടി സർവ്വത്ര കാരുണ്യാമൃതം വർഷിക്കട്ടെ.

ലോകാഃ സമസ്താഃ സുഖിനോ ഭവന്തു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

---

ഭക്തന്റെ ഹൃദയം ഉണങ്ങിയ തീപ്പെട്ടിക്കോലുപോലെയാണു്. ഭഗവന്നാമം അല്പമാത്രം കേൾക്കുമ്പോഴേയ്ക്കും ഹൃദയത്തിൽ പ്രേമാഗ്നി കത്തുകയായി. കാമവും ക്രോധവുംകൊണ്ടു നനഞ്ഞതാണു് പ്രാപഞ്ചികരുടെ ഹൃദയം. ഈശ്വരനെപ്പററി എത്ര കേട്ടാലും ഉത്സാഹച്ചൂടു പിടിക്കയില്ല.
ശ്രീരാ: സൂക്തങ്ങൾ. 60.

# കുഞ്ചൻനമ്പ്യാരുടെ ഭക്തി

വി. എസ്സ്. ശർമ്മ

കേരളത്തിലെ ഭക്തകവികളിൽ അഗ്രഗണ്യനാര് എന്നു ചോദിച്ചാൽ നിസ്സംശയം മറുപടി പറയാം: മേല്പത്തൂർ നാരായണഭട്ടതിരി. വേദാന്തിയായ കവിയാണ് എഴുത്തച്ഛൻ. കലയും കവിതയും ഒത്തിണങ്ങിയ ഭക്തനാരെന്നു ചോദിച്ചാൽ അതിനുമുണ്ട് നിസ്തർക്കമായ സമാധാനം — തുള്ളൽക്കവിയും തുള്ളൽക്കലാകാരനുമായ മഹാകവി കലക്കത്തു കുഞ്ചൻനമ്പ്യാർ.

തുള്ളൽക്കവി ജ്ഞാനിയോ, കർമ്മിയോ, ഭക്തനോ? ഈ പ്രശ്നത്തിനു മറുപടി നല്കാൻ പ്രയാസമുണ്ട്. ജ്ഞാനമാർഗ്ഗാവലംബിയാണെന്നു പറയുക അത്രതന്നെ സുകരമല്ല. കർമ്മിയാണ്, ഭക്തനുമാണ്. എഴുത്തച്ഛൻ, പൂന്താനം, മേല്പത്തൂർ തുടങ്ങിയവരെപ്പോലെയുള്ള ഒരു ഭക്തനായിരുന്നില്ല നമ്പ്യാർ. സന്ന്യസ്തവും സർവ്വകർമ്മസമർപ്പിതവുമായ ഒരു മനോഭാവത്തോടെ ആയുസ്സു മുഴുവൻ ഈശ്വരോപാസനയ്ക്കു മാത്രമായി കഴിച്ചുകൂട്ടിയ ആളായിരുന്നില്ല അദ്ദേഹം. എന്നാൽ കാവ്യരചനയും തുള്ളൽനൃത്തവും മാത്രമായിരുന്നില്ലതാനും അദ്ദേഹത്തിന്റെ കർമ്മമാർഗ്ഗം. സങ്കലിതമായ ഒരു സ്വഭാവവിശേഷമാണ് ആ കവിയിൽ നാം കാണുന്നതു്. കലയും സാഹിത്യവും കൈകാര്യം ചെയ്ത ഉണ്ണായിവാരിയരിൽനിന്നും നമ്പ്യാർ ഭിന്നനായിരിക്കുന്നതു് ഭക്തിപ്രകടനത്തിന്റെ കാര്യത്തിലും കൂടിയാണ്. പൗരാണികകഥയെ ഉപജീവിച്ചാണ് നമ്പ്യാരുടെ രചനാപ്രപഞ്ചം നിലനില്ക്കുന്നതു്. പൗരാണികകഥകൾക്ക് പതിനെട്ടാം നൂററാണ്ടിലെ കേരളീയജീവിതത്തിന്റെ നിറവും മണവും നമ്പ്യാർ നല്കി. ജീവിതവിമർശനമൂലം ജീവിതസംശോധനം നടത്തുക എന്നതു് നമ്പ്യാരുടെ കലാകർമ്മത്തിന്റെ ഒരു ലക്ഷ്യമായിരുന്നു. ആഹ്ലാദകാരിത്വം മറെറാരു അംഗംമാത്രം. നമ്പ്യാർ ഒരു മോക്ഷമാത്രാഭിലാഷിയായിരുന്നെങ്കിൽ ഈ കലോപാസനയ്ക്കോ പരിഹാസവ്യഗ്രമായ തുള്ളൽക്കവിതാരചനയ്ക്കോ ഇറങ്ങിത്തിരിക്കുമായിരുന്നില്ല. ജീവിതത്തെ കണ്ടും, അനുഭവിച്ചും അതിലെ സകല മാലിന്യങ്ങളെയും ദൂരീകരിക്കാനാവശ്യമായ പരിഹാസശരം തൊടുക്കുന്നതിൽ ജാഗരൂകനായിരുന്നു അദ്ദേഹം. ജീവിതസംശുദ്ധിയായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം എന്നു് ഇതുകൊണ്ടു് വ്യക്തം. കഥ പറഞ്ഞു മുന്നിലിരിക്കുന്ന സദസ്യരെ രസിപ്പിക്കയും ചിന്തിപ്പിക്കയും അവരെ നല്ല മാർഗ്ഗത്തിലേയ്ക്കു തിരിച്ചുവിടുകയും ചെയ്യുവാനുള്ള അഭിവാഞ്ഛയാണ് തുള്ളൽകൃതികളിൽ തിളങ്ങിക്കാണുന്നതു്. തുള്ളലുകൾക്കുപുറമേ വേറെയും കൃതികൾ നമ്പ്യാർ രചിച്ചിട്ടുള്ളതായി വിശ്വസിക്കപ്പെടുന്നു. (രാമപാണിവാദനും കുഞ്ചൻനമ്പ്യാരും രണ്ടുപേർ തന്നെയാണ് എന്ന വിശ്വാസത്തോടുകൂടി തന്നെയാണ് ഈ പ്രസ്താവം.) ശ്രീകൃഷ്ണചരിതം മണിപ്രവാളത്തെപ്പോലെ പ്രശസ്തങ്ങളായ കൃതികൾ ഭക്തിമാർഗ്ഗത്തിൽ എഴുതപ്പെട്ടവയുമാണ്. ചുരുക്കത്തിൽ നമ്പ്യാർ വിഹരിച്ച കാവ്യപ്രപഞ്ചം സോപാധികവും സോദ്ദേശ്യവുമായിരുന്നു എന്നു പറയുന്നതിൽ വളരെ അബദ്ധമുണ്ടാകാനിടയില്ല.

തുള്ളൽക്കൃതികളിൽ ഹാസ്യം നിറഞ്ഞു തുളുമ്പുന്നുണ്ട്. അതിനു പ്രേരകമായി ഹാസ്യഭാവത്തെപ്പോലെതന്നെ ശക്തമായി വീരഭാവവും ഉറച്ചു നില്ക്കുന്നു. മറെറല്ലാ ഭാവങ്ങളോടുമൊപ്പം, ഒരുപക്ഷേ മററുപലതിനേക്കാളുമേറെ ശക്തിയാർജ്ജിച്ചു നില്ക്കുന്നതു് ഭക്തിഭാവമാണ്. മണിഗണത്തിലൂടെ കടന്നുപോകുന്ന സൂത്രംപോലെ നമ്പ്യാർക്കൃതികളിലൂടെ ഒരു ഭക്തിധാര അനുസ്യൂതം പ്രവഹിക്കുന്നുണ്ട്. മന്ദഗതിയിലുള്ള കിളിപ്പാട്ടുവൃത്തങ്ങളിൽ കാവ്യരചന നടത്തിയ എഴുത്തച്ഛനോ, മഞ്ജരീവൃത്തമുപയോഗിച്ച ചെറുശ്ശേരിക്കോ, ദീർഘമായ സംസ്കൃത

വൃത്തമുപയോഗിച്ച മേല്പത്തൂരിനോ സാധിച്ച രീതിയിൽ ഒരു കരുണാർദ്രമായ ഭക്തിപ്രകടനം നമ്പ്യാർക്ക് സാധിച്ചിട്ടില്ല. ചടുലഗതിയാന്ന തുള്ളൽക്കവിതയിൽ ഇഴഞ്ഞിഴഞ്ഞുപോകുന്ന ദൈന്യപ്രകടനമോ ഭക്തിപ്രദർശനമോ സാധിക്കയുമില്ല. പിന്നെ നമ്പ്യാർ വിദഗ്ദ്ധമായി അതെങ്ങനെ സാധിച്ചു ?

രണ്ടുമൂന്ന് ഉപാധികളാണ് തുള്ളൽക്കവി ഭക്തിപ്രദർശനത്തിനു സ്വീകരിച്ചതു്:

1. ഭഗവത്കഥകൾ മാത്രം ആധാരമായി സ്വീകരിച്ചു.

2. അതതു കഥയിൽ പ്രസക്തദേവതയെ സ്തുതിച്ചു.

3. ഓരോ തുള്ളലിലും തനിക്കു ചിരപരിചിതമായ ക്ഷേത്രമൂർത്തികളെ ഉപാസിച്ചു് പ്രകീർത്തിച്ചു.

4 കഥാസന്ദർഭങ്ങൾ വിനിയോഗിച്ചു് ഭക്തിപ്രകടനം നടത്തി.

5. ബാഹ്യമായ ജീവിതവൈകൃതങ്ങളിൽ നിന്നും ആന്തരികമായ ഒരു ഈശ്വരശക്തിയിലേയ്ക്കു് ജനശ്രദ്ധ തിരിച്ചുവിടാൻ യത്നിച്ചു.

ഇങ്ങനെ ചില മുഖ്യാവലംബങ്ങൾകൊണ്ടാണ് തുള്ളൽക്കവി തന്റെ ഭക്തിഭാവത്തെ പുറത്തു കൊണ്ടുവന്നതു്.

നമ്പ്യാർകൃതികളെല്ലാംതന്നെയും പ്രായേണ രാമായണഭാരതഭാഗവതാദികൃതികളെ ആധാരമാക്കി രചിക്കപ്പെട്ടവയാണ്. തുള്ളൽക്കൃതികളെല്ലാം അങ്ങനെയുണ്ടായവയാണ്. ഈ പൗരാണികകഥകളെ ആവിഷ്കരിക്കമ്പോൾ ഈശ്വരമഹിമയെ വ്യക്തമാക്കുക ഒരു പ്രത്യേകതയായി ഭവിക്കുന്നു. ഭാഗവതീയകഥകൾ മാത്രം പരിശോധിച്ചാൽമതി, തന്റെ ആരാധ്യമൂർത്തിയായ ശ്രീകൃഷ്ണന്റെ മഹത്ത്വം പ്രദർശിപ്പിക്കാൻ തുള്ളൽക്കവി എത്രമാത്രം പരിശ്രമിച്ചിരിക്കുന്നുവെന്നു് വ്യക്തമാകാൻ. അമ്പലപ്പുഴയിലേയും തിരുവനന്തപുരത്തേയും താമസക്കാലം ഈ ശ്രീകൃഷ്ണപ്രേമത്തെ വളർത്താൻ സഹായിച്ചിരിക്കുകയും ചെയ്യും. ശ്രീകൃഷ്ണനേയും ശ്രീകൃഷ്ണാവതാരങ്ങളെയും ഉച്ചൈസ്തരം വാഴ്ത്താൻ നമ്പ്യാർ മടിച്ചിട്ടില്ല. ശ്രീകൃഷ്ണന്റെ നിസ്സംഗത്വം തന്നിലേയ്ക്കു ആവാഹിക്കയോ പകർത്തുകയോ ചെയ്യാൻകൂടി നമ്പ്യാർ മുതിർന്നിട്ടുണ്ട്.

വാനോർനദീപുരേ വാണരുളീടുന്ന
ദീനാനുകമ്പിയാം കൃഷ്ണൻതിരുവടി
ദീനം കളഞ്ഞെന്നെ രക്ഷിച്ചുകൊള്ളണ-
മാനന്ദമുള്ളിൽ വളരെ വളർത്തണം.

എന്നും മററും ആർദ്രചിത്തനായി നമ്പ്യാർ ഭജിക്കുന്നു. സന്താനഗോപാലം ഓട്ടൻതുള്ളലിൽ മൃതാപത്യനായ ബ്രാഹ്മണന്റെ സ്വരത്തിൽ നമ്പ്യാർ ശ്രീകൃഷ്ണസ്തുതി ചെയ്യുന്നതു നോക്കുക:

കൃഷ്ണകൃഷ്ണ എന്നല്ലാതെ തൃഷ്ണയെന്യേയെന്മനസ്സിൽ
വൃഷ്ണിവംശശിഖാമണേ ചിന്തയില്ല മേ.
പാലയ കൃപാലയ ലോകാലയ ഗുണാലയ മാം
വേലയല്ല ഭവാനോർത്താൽ പാലനമസ്മൽ.

ഓരോ കലാപ്രതിപാദനത്തിനുമിടയ്ക്കു് ഉചിതമായ സ്ഥാനത്തു് സന്ദർഭവശാൽ പ്രസക്തമായ ഈശ്വരസ്വരൂപത്തെ വാഴ്ത്താൻ മുതിരുന്ന അവസരം തുള്ളൽക്കൃതികളിൽ ഒട്ടനവധി കാണാം. അഹല്യാമോക്ഷം ഓട്ടൻതുള്ളലിൽ അഹല്യ ചെയ്യുന്ന ശ്രീരാമസ്തുതി। ഇതിനു നല്ല ഒരു നിദർശനമാകുന്നു:

രാമ രാമ ദയാസിന്ധോ, ശ്യാമളവിഗ്രഹ തവ
നാമവും ജപിച്ചു വനസീമനി ഞാനും
ഭീമമായ ശിലയായി മാമുനിതൻ ശാപത്തിനാൽ
ആമയമോടാശു വാണേൻ കോമളഗാത്രാ.

നിന്നുടയപാദരേണു എന്നുടെ മൂർദ്ധ്നി വീഴ്കയാൽ
ധന്യയായേനിന്നു ഞാനും പുണ്ഡരീകാക്ഷ.
എന്നുടെ ജന്മസാഫല്യം വന്നു നിന്നെക്കാൺകയാ-
ലെന്നപേക്ഷിക്കുന്നേനഹമിന്നു രാഘവ; (ലെ

അച്യുത, നിൻനാമങ്ങളെ ഉച്ചരിക്കാറായ്‌വരേണം
നിത്യവുമെൻനാവുകൊണ്ടു വിശ്വനായകാ
കണ്ണുകളും നിന്റെ ഗുണവർണ്ണനം ശ്രവിപ്പാനായി
അബ്ജാക്ഷ, ശ്രദ്ധിക്കേണം ചിത്തമോഹന.

പാണികളാലർച്ചനത്തെ ക്ഷോണിനാഥ ചെയ്‌വ-
വേണമെങ്കൽ കൃപയിന്നക്ഷീണപുണ്യദ, [തിന്നു
പുണ്ഡരീകായതനേത്ര പൂർണ്ണചന്ദ്രനിഭവക്ത്ര
ഖണ്ഡിതനിഖിലാമിത്ര കാരുണ്യപാത്ര,

ചാപബാണധര, വന്ദേ ഭൂപബാലവേഷ വന്ദേ
പാപനാശകര, വന്ദേ പാവന, വന്ദേ.

ഇമ്മാതിരി സ്തുതികളിൽ കവിയുടെ ഭഗവത്പരായണമായ മനസ്സിന്റെ ഉത്ഫുല്ലമായ പ്രകാശം കാണുന്നു. പ്രഹ്ലാദചരിതം, ധ്രുവചരിതം, നൃഗമോക്ഷം തുടങ്ങിയ മററു പല തുള്ള

ളുകളിലും ഇതുപോലെയുള്ള കഥാസന്ദർഭാനുഗുണമായ ഭഗവത്കീർത്തനങ്ങൾ സുലഭമാണ്.

ഒരുപക്ഷേ പില്ക്കാലത്തെ തുള്ളൽക്കാർ മാററി മാററി ചൊല്ലിയിരിക്കാൻ ഇടയുണ്ടെന്നു തോന്നിപ്പിക്കത്തക്കവിധത്തിൽ മിക്ക തുള്ളലുകളുടെയും പ്രാരംഭത്തിൽ കവി അനേകം ക്ഷേത്രദേവതകളെ പ്രകീർത്തിച്ചിരിക്കുന്നതു കാണാം. കവിക്കു പരിചിതങ്ങളായ കേരളീയ ക്ഷേത്രങ്ങളേയും ക്ഷേത്രമൂർത്തികളേയും പരാമർശിക്കുന്നു. കന്യാകുമാരിമുതൽ കിള്ളിക്കുറിശ്ശിമംഗലംവരെയെങ്കിലുമുള്ള ആരാധ്യദേവതകളെ നമ്പ്യാർ സ്മരിക്കുന്നുണ്ട്. പ്രത്യേകിച്ചും അമ്പലപ്പുഴ, കിള്ളിക്കുറിശ്ശിമംഗലം, തിരുവനന്തപുരം തുടങ്ങിയ സ്ഥലങ്ങളിലെ ദേവതകളെപ്പററി പേർത്തും പേർത്തും പ്രകീർത്തിക്കുന്നുണ്ട്. ശിവൻ, ഗണപതി, സരസ്വതി, കൃഷ്ണൻ, സുബ്രഹ്മണ്യൻ, മാത്തുരംബിക, കണ്ടങ്കരിക്കാവിലിന്ദുചൂഡപ്രിയ, കുടമാളൂർ ദേവൻ, കുമാരപുരേശ്വരത്തെ ദേവി, ശുചീന്ദ്രത്തെ സ്ഥാണുമൂർത്തി തുടങ്ങി എത്രയെത്ര ദേവതകളാണ് നമ്പ്യാരുടെ നതിയ്ക്കും നുതിക്കും വിഷയങ്ങളായിട്ടുള്ളത്! തുള്ളൽക്കാരൻ ഇന്നും തുള്ളൽ പാടിത്തുള്ളി അവസാനിപ്പിക്കുന്നതു് 'നാരായണ ജയ നാരായണ ജയ' എന്നു് മംഗളം ചൊല്ലിക്കൊണ്ടാണെന്ന വസ്തുതയും എടുത്തു പറയേണ്ടിയിരിക്കുന്നു.

കഥാസന്ദർഭങ്ങൾ ഭക്തിപ്രകടനത്തിനുള്ള അവസരമാക്കി മാററുന്നതിന്നും ഉദാഹരണം നിരത്താനുണ്ട്. ശീലാവതീചരിതത്തിൽ നിന്നും ഒരു ഭാഗം ഉദ്ധരിക്കുന്നു:

പത്മനാഭ, വാസുദേവ, പരമബന്ധോ, ദേവ ദേവ!
പത്മപുത്രീജീവനാഥ, പാഹി മാം കൃഷ്ണ!
അച്യുതാനന്ദ, ഗോവിന്ദ, സച്ചിദാനന്ദ, ഗോപാല!
നിശ്ചലാനുഭാവ, നിന്മെയ് കൈതൊഴുന്നേൻ ഞാൻ
വേഗമെന്റെ ഭർത്താവിന്റെ രോഗശാന്തി വന്നീടുവാൻ
യോഗമാവേശിച്ചീടേണം യോഗമായേശ!
ദൈവമാകുന്നതും ലോകേ ദേഹമാകുന്നതും നാഥ!
ജീവനാകുന്നതുമെന്റെ ജീവനാഥൻതാൻ;
ആധികൊണ്ടുഴന്നീടുന്നു വ്യാധികൊണ്ടുമെന്റെ നാഥൻ
വ്യാധിതങ്ങളെല്ലാം നീക്കിക്കാത്തരുളേണം
ജന്മജന്മങ്ങളിൽ ചെയ്യും കല്മഷങ്ങളെല്ലാംകൂടി
ജന്മികൾക്കു രോഗമായി സംഭവിക്കുന്നു;
കർമ്മപാശംകൊണ്ടു കെട്ടിക്കളിപ്പിക്കുന്ന മർത്ത്യരെ
നിർമ്മലാകാര, നീയല്ലോ നിഖിലലോകേശ!
വെന്തിടുന്നു സംസാരാംബുരാശിതന്നിലെല്ലാരെയും
നീന്തിക്കുന്നു, നീ താനല്ലോ നീലക്കാർവർണ്ണ!
വാസുദേവ,നീ താനെന്റെ പാതിവ്രത്യത്തിന്റെ ഭംഗം
വന്നിടാതെ പാലിക്കേണം വന്ദിച്ചീടുന്നേൻ.
ഇന്ദിരാവല്ലഭ, നാഥ, ഇന്ദുബിംബാനനാ, ശൗരേ,
ഇന്നുമെന്നും നിൻ കാരുണ്യമിങ്ങൊരാധാരം.

വേദാന്തചിന്തകൾ ഉദ്ദീപിപ്പിക്കുന്ന ഒരു ഭക്തിഗാനംതന്നെയാണല്ലോ ഇതു്. സ്യമന്തകം തുള്ളലിലും ധ്രുവചരിതത്തിലും സഭാപ്രവേശത്തിലും മററും ഇതുപോലെയുള്ള ഭാഗങ്ങൾ ഉണ്ടു്. വിസ്തരഭയത്താൽ അധികം ഉദാഹരിക്കുന്നില്ല. കവിയുടെ ദാർശനികമനോഭാവം വ്യഞ്ജിപ്പിക്കുന്നവയാണ് ഇമ്മാതിരി കാവ്യഭാഗങ്ങൾ എന്നു മാത്രം പറയട്ടെ.

സ്പഷ്ടമായ സ്തുതിവചനങ്ങൾ ചേർക്കാൻ ഔദാര്യം കാണിച്ചിട്ടുള്ള കവി ബാഹ്യമായ ജീവിതവൈകൃതങ്ങൾ ഏറെപ്പറഞ്ഞ് അവയിൽനിന്നും മനുഷ്യനെ പിന്തിരിപ്പിക്കാനും ഈശ്വരാനുകൂലമാർഗ്ഗത്തിലേയ്ക്കു തിരിച്ചുവിടാനും ശ്രമിക്കുന്ന ഭാഗങ്ങൾ ഒട്ടനവധിയുണ്ട്. ഹാസ്യരസം തുളുമ്പുന്നതും വിമർശനപൂർണ്ണവുമായ ആ വചോവിന്യാസത്തിലൂടെ നമ്പ്യാർ സമൂഹശുദ്ധീകരണത്തിനുവേണ്ടി ശ്രമിക്കയാണ് ചെയ്യുന്നതു്. യശഃശരീരനായ സാഹിത്യപഞ്ചാനനൻ തുള്ളൽകവിയേയും കവിതയേയും കുറിച്ചുള്ള സുദീർഘമായ പ്രബന്ധം ഇങ്ങനെയാണു സമാപിപ്പിക്കുന്നതു്: ''നമ്പ്യാർ സന്മാർഗ്ഗനിഷ്ഠനും ഗുരുഭക്തനും കൃതജ്ഞനുമായിരുന്നു. ആക്ഷേപത്തിൽ അശാന്തമനസ്സായിരുന്ന ഈ ജനസാമാന്യകവിയ്ക്കു് ആദ്യം തുടങ്ങി അന്ത്യംവരെ ഉണ്ടായിരുന്ന ഈശ്വരഭക്തി ഒന്നു പ്രത്യേകംതന്നെ ആയിരുന്നു. വിശേഷിച്ചു വാർദ്ധക്യമായപ്പോഴെയ്ക്കും 'ജലത്തിലെപ്പോളകളെന്നപോലെ ചലം മനുഷ്യർക്കു ശരീരബന്ധം' എന്ന തത്ത്വം കാണാതെ അഹങ്കരിച്ചിരുന്ന അസത്തുക്കളെ വിട്ടു് അദ്ദേഹത്തിന്റെ മനസ്സ് ചിദാത്മനിരൂപണംകൊണ്ടു് അചഞ്ചലമായി കാണുന്നു.'' ചിദാത്മനിരൂപണംകൊണ്ടു് അചഞ്ചലമായിത്തീർന്ന മനസ്സ് നമ്പ്യാർക്കുണ്ടായിരുന്നു എന്നു് സാഹിത്യപഞ്ചാനനൻ പറഞ്ഞതു് വൃഥാ അല്ലതന്നെ. തുള്ളൽരചന എന്ന അനന്യസാധാരണവും അത്ഭുതാവഹവും കുറെപ്പേരെയെ

കിലും തെററിദ്ധരിപ്പിക്കുന്നതുമായ സൎഗ്ഗകൎമ്മത്തിലൂടെയാണ് നമ്പ്യാർ ആ സാധന നിൎവ്വഹിച്ചതു്. തുള്ളൽക്കവിയുടെ ഭക്തിസാധനയ്ക്കു് സമാനമായ മറെറാന്നു് നിർദ്ദേശിക്കാൻ കഴിയുമോ എന്നു് സംശയവുമാണു്. ഭക്തനായ, സാത്ത്വികനായ, ഒരു നമ്പ്യാരെ കാണാൻ, അഥവാ നമ്പ്യാരുടെ സാത്ത്വികമായ ഒരു മുഖം കാണാൻ, ആരെങ്കിലും മുതിൎന്നിട്ടുണ്ടോ എന്നും സംശയമാണു്. സമകാലീനജീവിതത്തെ സത്യസന്ധമായി ചിത്രീകരിക്കയും പൗരാണികകഥകൾ കുടിൽമുതൽ കൊട്ടാരംവരെയുള്ളവൎക്കു രോചകമാകത്തക്കവിധം പാടുകയും ചെയ്ത ഹാസ്യപടുവായ ആ കലാമൎമ്മജ്ഞന്റെ ഹൃദന്തം ഭക്തിഭാവഭരിതമാണെന്നതിൽ ഒരു സംശയവുമില്ല. ശ്വേതാശ്വതരോപനിഷത്തിൽ പറയുന്നുണ്ടല്ലോ, 'ഏകോ ദേവഃ സൎവ്വഭൂതേഷു ഗൂഢഃ സൎവ്വവ്യാപീ സൎവ്വഭൂതാന്തരാത്മാ,. ..സൎവ്വഭൂതാധിവാസഃ.......കേവലോ നിർഗ്ഗുണശ്ച.' അങ്ങനെയൊരു ദേവൻ നമ്പ്യാരുടെ ഉള്ളിലും കുടികൊണ്ടിരുന്നുവെന്നു് അദ്ദേഹംതന്നെ വിശ്വസിച്ചിരുന്നു. നിൎമ്മലാകാരനും നിഖിലലോകേശനും സംസാരാംബുരാശിതന്നിലെല്ലാരെയും നീന്തിക്കുന്നവനും മൎത്ത്യരെ കൎമ്മപാശംകൊണ്ടു കെട്ടിക്കളിപ്പിക്കുന്നവനുമായ ആ ദേവന്റെ മുമ്പിൽ ആത്മസമൎപ്പണം ചെയ്ത വ്യക്തിയാണു് താനെന്നു് കവിതന്നെ സൂചിപ്പിക്കയും ചെയ്യുന്നു. തുള്ളൽക്കാരനായ നമ്പ്യാരുടെ ഉള്ളിന്റെ ഉള്ളിൽ സമചിത്തനായ ഒരു ചിന്തകനെ നമുക്കു കാണാം. സ്ഥൂലവും വിപുലവുമായ തുള്ളൽക്കവിതയിൽ നിസ്സംഗനും ഏകാന്തധ്യാനനിരതനുമായ ഒരു ഭക്തചിത്തന്റെ മൂകവും സൂക്ഷ്മവുമായ പരിദേവനങ്ങൾ കേൾക്കയും ചെയ്യാം.

---

# ശ്രീകൃഷ്ണചരിതം

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്ടു്

ഹൎത്തും ഭൂമേർഗ്ഗുരും ഭാരം തസ്യാഃ പ്രാൎത്ഥനയാ ഹരിഃ
മർത്ത്യാകാരേണ കാരുണ്യാദവതൎത്തും മനോ ദധേ.

ദേവക്യാ അഷ്ടമോ ഗൎഭഃ സ്വം ഹന്യാദിതി ഭോജരാട്
തദ്ദ്വാഹദിനേ ശ്രുത്വാ വ്യോമവാണീം സമത്രസത്.

ദേവകീം വസുദേവം ച ബദ്ധ്വാ കാരാഗൃഹേ തയോഃ
ഷട് സുതാനവധീത് കംസോ നിർദയം വിഘ്നശങ്കയാ.

ദേവക്യാസ്സപ്തമം ഗൎഭമാകൃഷ്യ പ്രസഭം തതഃ
രോഹിണ്യാ ഉദരം നിന്യേ വിഷ്ണോർമായാ തദാജ്ഞയാ.

സാ ച സ്വയം യശോദായാഃ പുണ്യം ജഠരമാശ്രിതാ
കന്യാരൂപേണ സഞ്ജജ്ഞേ വിഷ്ണോരേവ നിയോഗതഃ.

ഭൂമൗ സ്വർഗേ ച സൎവേഷു മോദമാനേഷു ദേഹിഷു
സമ്പൂൎണ്ണകലയാ വിഷ്ണുരാവിരാസീന്നിജേച്ഛയാ.

പീതചേലം ഘനശ്യാമം സുസ്മേരം കരുണാൎദ്രദൃശം
ആയുധാഢ്യം ചതുർബാഹുമൈക്ഷേതാം പിതരൗ സുതം.

ദേവകീവസുദേവാഭ്യാം സംസ്തുതഃ പരമേശ്വരഃ
സദ്യ ഏവാൎഭകാകാരോ ജാതസ്സമ്പശ്യതോസ്തയോഃ.

ഈശ്വരസ്യ പ്രഭാവേണ ബന്ധമുക്തഃ പിതാ ശിശും
ആദായ ഹസ്തയോർഗ്ഗൂഢം നീതവാൻ നിശി ഗോകുലം.

സംസുപ്തായാ യശോദായാഃ പാൎശ്വേ സ്വതനയം ശനൈഃ
ശായയിത്വാ സുതാം തസ്യാ ആദായ വിനിവൃത്തവാൻ.

ദേവകീസൂതിവൃത്താന്തം ശ്രുത്വാ കംസോഽതിവിഹ്വലഃ
ധാവന്നാച്ഛിദ്യ തദ്ധസ്താത് കന്യാം ഹന്തും സമുദ്യതഃ.

തദാ സാ സഹസോത്പത്യ പുഷ്കരേ ദിവ്യരൂപിണീ
നാനാഭൂഷായുധൈർയുക്താ ദൃഷ്ടാ കംസേന ഭീരുണാ.

സ്വസ്യാന്തകോ മഹാവിഷ്ണുസ്സഞ്ജാതോഽന്യത്ര കുത്രചിത്
ഇത്യാജ്ഞായ തദീയോക്തേഃ കംസസ്തമഗവേഷയത്.

കംസേന പ്രേഷിതാ കാചിത് പൂതനാ നാമ രാക്ഷസീ
വിഷ്ണും വിചിന്വതീ ഗോഷ്ഠമാസസാദ യദൃച്ഛയാ.

മായയാ സുന്ദരാകാരം ബിഭ്രതീമവലോക്യ താം
യശോദാ വിസ്മയസ്തബ്ധാ സാക്ഷാല്ലക്ഷ്മീമമന്യത.

നിമീലിതദൃശം തല്പേ ശയാനം നന്ദനന്ദനം
നിശ്ശങ്കം പൂതനാ മാതുഃ പശ്യന്ത്യാഃ കരയോരധാത്.

തീക്ഷ്ണചിത്താ പിശാചീ സാ കൃഷ്ണായ പരമാത്മനേ
ജിഘാംസയാ സ്തനം പ്രാദാദത്യുഗ്രവിഷരൂഷിതം.

ഭഗവാംശ്ചോപഹാരം തം പ്രാണേന സഹ രക്ഷസഃ
മൎമ്മ നിഷ്പീഡയൻ പാതുമാരേഭേ രോഷപൂൎവകം.

ഗജ്ജന്തീ മുഞ്ച മുഞ്ചേതി ക്രന്ദന്തീ ഭൃശമുച്ചകൈഃ
ഉത്ക്ഷിപന്തീ കരൗ പാദൗ സ്വിദ്യന്തീ ച രുരോദ സാ.

ഏവം സുദസ്സഹാം പീഡാം മുഹൂർത്തമനുഭൂയ സാ
നിജം ഭയങ്കരം രൂപമാസ്ഥിതാ ന്യപതദ്വ്യസുഃ.

പതിതേ പർവ്വതാകാരേ പൂതനാതുങ്ഗവർഷ്മണി
ക്രീഡന്തം കൃഷ്ണബാലേന്ദും ഗോപ്യോ/പശ്യൻ മുദാന്വിതാഃ.

സസംഭ്രമം തമാദായ നാനാരക്ഷാം വിധായ ച
സ്വസ്തിമന്തം ശിശും ഗോപ്യോ യശോദായൈ ന്യവേദയൻ.

കൃഷ്ണോഽപി ജനനീസ്തന്യം പീയൂഷാത് സ്വാദവത്തരം
പീത്വാ പീത്വാ സുസന്തൃപ്തസ്തദങ്കേ സുഖമസ്വപത്.

കദാചിച്ഛകടേ ലീനമാത്മാനം ഹന്തുമുദ്യതം
ദൈത്യം സ്വപാദഘാതേന ലീലയാ പിഷ്ടവാൻ ഹരിഃ.

ഗൃഹസ്യ ബഹിരാസീനം യശോദാത്മജമേകദാ
വാത്യാകാരസ്തൃണാവർത്തോ ഹൃത്വാ നിന്യേ വിഹായസം.

അദൃഷ്ട്വാ തനയം മാതാ ലുഠന്തീ ധരണീതലേ
നഷ്ടവത്സാ യഥാ ധേനുർവ്യലപച്ഛോകമൂർച്ഛിതാ.

തൃണാവർത്തസ്തു ഗോവിന്ദമുദോഢുമതിഗൗരവാത്
അക്ഷമസ്സംസ്ഥമുത്സ്രഷ്ടും കൃതയത്നോഽപി നാശകത്.
ബാഹുഭ്യാം ഗാഢമാലിംഗ്യ കണ്ഠേ ചക്രാനിലാസുരം
സദ്യശ്ചക്രേ ഗതപ്രാണം ശിലാപതിതവിഗ്രഹം.

ദൈത്യസ്യ സമ്പരേതസ്യ വിശീർണ്ണാങ്ഗസ്യ വക്ഷസി
ലംബമാനം മുദസ്മേരമാദദുർഗോപികാ ഹരിം.

കൃഷ്ണം മൃത്യുമുഖാന്മുക്തം ലബ്ധ്വാ ഗോപ്യോഽതിഹർഷുലാഃ
വിലപന്ത്യൈ യശോദായൈ സാനുകമ്പം സമാർപ്പയൻ.

ഏകദാ ദധി മഥ്നന്ത്യാ മാതുരങ്കേ സകൗതുകം
സ്വാദു സ്നേഹസ്നുതം സ്തന്യമാപിബന്നാസ്ത കേശവഃ.

അർധപീതസ്തനം പുത്രം നിധായ ജനനീ ഭുവി
സമുത്സിക്തം പയശ്ചുല്ല്യാ അവരോഹയിതും യയൗ.

സ്തന്യപാനരസേ ഭഗ്നേ ക്രുദ്ധസ്സൻ ഭൃശമച്യുതഃ
മന്ഥദണ്ഡപ്രഹാരേണ ദധിഭാണ്ഡമപാടയത്.

പ്രഹാരഘോഷമാകർണ്യ സംഭ്രമേണ മഹാനസാത്
പ്രത്യാഗതാ സമദ്രാക്ഷീന്മാതാ പുത്രസ്യ ചാപലം.

അദൃഷ്ട്വാ ച സുതം തത്ര മാർഗയന്തീ സമന്തതഃ
അന്തരൈക്ഷത യച്ഛന്തം വാനരേഭ്യോ നവോദ്ധൃതം.

ആയാന്തീമാത്തയഷ്ടിം താമാലോക്യ ഹരിരദ്രവത്
യശോദാ ചാനുധാവന്തീ കൃച്ഛ്റേണ ജഗൃഹേ സുതം.

ഖലമുച്ഛൃംഖലം പുത്രം ദാമ്നാ ദൃഢമുലൂഖലേ
ബദ്ധ്വാ ഭൂയോ വ്യാപൃതാസീദ്യശോദാ ഗൃഹ്യകർമ്മസു.

കൃഷ്ണസ്തു പാശബദ്ധോഽപി വൃക്ഷദ്വയമുപേയുഷോഃ
കുബേരപുത്രയോശ്ശാപമോക്ഷം കരുണയാ ദദൗ.

ഘർമ്മതപ്താസ്തൃഷാർത്താശ്ച ഗോപാ ഗാവശ്ച കർഹിചിത്
കാളിയഹ്രദമാസാദ്യ പപുസ്തസ്യ വിഷോദകം.

സദ്യസ്തേ വ്യസവഃ പേതുസ്സർവേ ച സലിലാന്തികേ;
പശ്ചാദാഗത്യ കൃഷ്ണസ്തു കടാക്ഷൈസ്താനജീവയത്.

കാളിയം സർവ്വഭൂതാനാമാർത്തിദം സുരജാഹ്രദാത്
അപസാരയിതും ദൂരാന്നിശ്ചികായ ജനാർദ്ദനഃ.

തീരസ്ഥം കഞ്ചിദുത്തുങ്ഗം നീപമാരുഹ്യ മാധവഃ
ബദ്ധ്വാ കേശം ദുകൂലം ച വീതശങ്കോഽപതദ്ധ്രദേ.

ശ്രുത്വാ നിപാതനിർഘോഷം കാളിയഃ ക്രോധമൂർച്ഛിതഃ
ഉന്നമയ്യ ഫണാൻ സർവ്വാനുന്മമജ്ജ ഹ്രദോദരാത്.

പീതചേലം ഘനശ്യാമം സ്മേരാസ്യം പദ്മലോചനം
പിഞ്ഛാഞ്ചിതകചം കഞ്ചിദ്ബാലമൈക്ഷത പന്നഗഃ.

ഗോപീഭിശ്ചുംബിതം ശ്ലിഷ്ടം തം ബാലമുരഗാധമഃ
സന്ദശ്യ നിർഭയം ദന്തൈർഭുജയാ സമവേഷ്ടയത്.

വിലോക്യ കാളിയഗ്രസ്തം കൃഷ്ണം ഗോഗോപബാലകാഃ
സർവ്വേ സ്വയം മൃതപ്രായാ ബഭൂവുശ്ശോകമൂർച്ഛയാ.

യശോദാനന്ദഗോപാദ്യാ ദുർനിമിത്താവലോകനാത്
ആപദ്ശ്ശങ്കിതാസ്തത്ര കൃഷ്ണമന്വിഷ്യ സങ്ഗതാഃ.

ഭോഗിഭോഗസമാച്ഛന്നം നിശ്ചേഷ്ടം വീക്ഷ്യ നന്ദജം
ഹ്രദമാവേഷ്ടുമുദ്യുക്താ ആസൻ സർവേ വ്രജൗകസഃ.

ജ്ഞാത്വാ ദുഃഖം സ്വഭക്താനാം കൃഷ്ണഃ കാരുണ്യവിഹ്വലഃ
രാഹുവക്ത്രാദ്യഥാ ചന്ദ്രസ്സർപ്പബന്ധാദമുച്യത.

അഥ സത്വരമുത്പത്യ സമാരൂഢോഽഹിമൂർധസു
ശിഞ്ജയൻ മഞ്ജുമഞ്ജീരം സമാരഭേ നർത്തിതും.

മന്ദഹാസൈഃ കൃപാലോകൈരാങ്ഗികൈശ്ചില്പി- [വിഭ്രമൈഃ
ഘോഷകങ്കണനാദൈശ്ച നനർത്ത സുചിരം ഹരിഃ.

നിർജരാ മുമുചുഃ പുഷ്പം, ഗന്ധർവ്വാ മധുരം ജഗുഃ
മുനയോ നനവുഃ സ്തോത്രൈഃ കൃഷ്ണനൃത്തമഹോത്സവേ.

ഗോപാനാം ഗോപികാനാം ച ഗോവത്സാനാം ച [നേത്രയോഃ
അഭ്യഷിഞ്ചത് സുധാധാരാം കൃഷ്ണസ്യാനന്ദതാണ്ഡവം.

പുഷ്പവത് കോമളം നമ്രേ ഭക്തശീർഷ്ണി ഹരേഃ പദം
ശൈലവത് കഠിനം ജാതമുദ്ധതേഷ്വഹിമൂർദ്ധസു.

മർമ്മനിർഭേദിഭിർവ്വജ്രകഠോരൈരംഘ്രികുട്ടനൈഃ
ഗോവിന്ദോഽനമയച്ഛീഷം സർപ്പസ്യോന്നതമുന്നതം.

പാദപ്രഹാരഭഗ്നേഭ്യസ്സർവ്വാങ്ഗേഭ്യശ്ച ഭോഗിനഃ
ശോണിതസ്യ വിഷസ്യാപി ധാരാ ഊഹുരനേകശഃ.

കൃഷ്ണപാദാവഘാതോത്ഥാം വേദനാം സോഢുമക്ഷമഃ
മൂർച്ഛാം ച മൃതകല്പത്വം ചാപ പന്നഗപുങ്ഗവഃ.

പ്രാർത്ഥനൈർനാഗപത്നീനാം പ്രസന്നഃ കരുണാർദ്രിതഃ
നൃത്താദ്വിരമ്യ ഗോവിന്ദോ ജീവയാമാസ കാളിയം.

കാളിയം രമണദ്വീപം പ്രേഷയൻ ഝടിതി ഹ്രദാത്
ഉത്തീര്യ ഭഗവാൻ മോദേനായയൗ സ്വജനാന്തികം.

ഗോപാ ഗോപ്യശ്ച ഗോവിന്ദമാലിംഗ്യ [വിജഹ്രുശ്ശുചം;
ഗാവശ്ച കൃഷ്ണപാദാബ്ജം മുഹുരാലിഹ്യ രേമിരേ.

തസ്യാം നിശി സരിത്തീരേ സുപ്താൻ ഗോകുലവാസിനഃ
മോചയാമാസ ദാവാഗ്നേഃ പീത്വാ തം ക്ഷീരവല്ലഭഃ.

---

# ഭർത്തൃഹരിദർശനം

കെ. കേശവൻനായർ

ഭാരതീയസംസ്കാരനഭോമണ്ഡലത്തിൽ ഒളിഞ്ഞും തെളിഞ്ഞും പ്രകാശിക്കുന്ന കോടാനകോടി ജ്യോതിർഗോളങ്ങളുണ്ട്. അവയുടെ നയനാസേചനകങ്ങളും മനോനിർവൃതിദായകങ്ങളുമായ പ്രകാശപ്പൊലിമയിൽ പുളകമണിഞ്ഞ് അനാദികാലംമുതല്ക്കുതന്നെ ധന്യധന്യമായിത്തീർന്നിട്ടുള്ളതാണ് ഈ പുണ്യഭൂമിയിലെ ഓരോ മൺതരിയും. വർത്തമാനകാലത്തിന്റെ തീച്ചൂളയിൽ ഇരുന്നുകൊണ്ട് നെടുവീർപ്പോടെ അവയോരോന്നും ഭൂതകാലത്തിലേയ്ക്കു തിരിഞ്ഞു നോക്കുകയാണ്. ത്യാഗമോഹനങ്ങളായ പല അത്ഭുതകഥകളും അവയുടെ ഉപബോധമനസ്സിൽ നിഴലിക്കുന്നുണ്ടാവാം. നമ്മുടെ ആദ്ധ്യാത്മിക ഗുരുക്കന്മാരായ ഋഷീശ്വരന്മാരും കവീശ്വരന്മാരുമാണ് ആ ജ്യോതിർഗോളങ്ങൾ. ഔപനിഷദജ്ഞാനത്താൽ പവിത്രീകൃതാശയന്മാരായ അവർ കെട്ടിപ്പടുത്തതാണ് ഭാരതീയസംസ്കാരം. സയൻസിന്റേതായ ഈ യുഗത്തിൽ അസ്തപ്രഭമായിട്ടുണ്ട് ആ സംസ്കാരം. എങ്കിലും അതിന്റെ ചേതനയററിട്ടില്ല. കാലാകാലങ്ങളിൽ പല മഹാന്മാരും അതിൽ പററിയിരിക്കുന്ന ചാരം ഊതിക്കളഞ്ഞ് അതിനെ പൂർവ്വാധികം പ്രകാശമാനമാക്കിത്തീർക്കാറുണ്ട്.

ഭാരതീയസാഹിത്യത്തിലെ, വിശിഷ്യ ഭാരതീയവൈജ്ഞാനികമണ്ഡലത്തിലെ, ഒരനശ്വരപ്രതിഭാസമാണ് ഭർത്തൃഹരി. വശ്യവചസ്സായ അദ്ദേഹം ഭാരതീയസംസ്കാരഭിത്തിയിൽ മായാത്ത വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. പില്ക്കാലത്തെ ചിന്തകന്മാരുടെ കൃതികളിൽ ഭർത്തൃഹരിയുടെ അന്തർനാദം മാറെറാലിക്കൊള്ളുന്നതായിക്കാണാൻ വിഷമമില്ല. സാഹിത്യകുതുകികളായ സഹൃദയന്മാരുടേയും ദാർശനികന്മാരുടേയും മനസ്സിനെ അത്രകണ്ടാകർഷിച്ചിട്ടുള്ളവയാണ് അദ്ദേഹത്തിന്റെ സുഭാഷിതങ്ങൾ. നീതിശതകം,ശൃംഗാരശതകം,വൈരാഗ്യശതകം ഇങ്ങനെ മുന്നൂറു പദ്യങ്ങളുടെ സമാഹാരമാണ് സുഭാഷിതത്രിശതി. ധർമ്മാർത്ഥകാമമോക്ഷരൂപങ്ങളായ പുരുഷാർത്ഥങ്ങളെ ഇവയിൽ അദ്ദേഹം വിശദമായി പ്രതിപാദിക്കുന്നു.

'അപാരേ കാവ്യസംസാരേ കവിരേകഃ പ്രജാപതിഃ, യഥാസ്മൈ രോചതേ വിശ്വം തഥേദം പരിവർത്തതേ.'(ധ്വന്യാലോകം). 'അപാരമായ കാവ്യലോകത്തിലെ പ്രജാപതിയാണ് കവി. അദ്ദേഹത്തിന്റെ ഭാവന ഈ ലോകത്തിന് എങ്ങനെയുള്ള രൂപംകൊടുക്കാനാഗ്രഹിക്കുന്നു, ഈ ലോകം ആ വിധം പരിണമിക്കുന്നു.' നവനവോന്മേഷശാലിനിയായ കവിപ്രതിഭയ്ക്ക് അനന്യസാധാരണമായ വൈദഗ്ധ്യമുണ്ടെന്നു സാരം. ഭർത്തൃഹരി ഒരു കവിയശഃപ്രാർത്ഥിയല്ല. എന്നാൽ കവിതാദേവി അദ്ദേഹത്തെ സ്വയം താലോലിക്കുകയാണ്. കാവ്യരസത്തിന്റെ മാദകലഹരിയിൽ എത്ര ഗഹനങ്ങളായ തത്വങ്ങളും അനുവാചകഹൃദയങ്ങളിലേയ്ക്ക് പകർന്നുകൊടുക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു എന്നുള്ളതു് ഒരു പരമാർത്ഥം മാത്രമാണ്. എന്നാൽ തത്വങ്ങളെ തനി രൂപത്തിൽ ഗ്രഹിക്കുന്നതു് അനുവാചകർക്ക് അരോചകമായിരിക്കും. നാവല്പം മധുരിക്കണം; പിന്നെ കയ്പുള്ളതിറക്കാൻ വിഷമമുണ്ടാവുകയില്ല. (ഗുഡജിഹ്വികാന്യായം.) അതുകൊണ്ട് ക്രാന്തദർശിയായ ഋഷി കവിതാരസമാകുന്ന ശർക്കരയിൽ പൊതിഞ്ഞ് പല തത്വങ്ങളും അനുവാചകഹൃദയങ്ങളിലേയ്ക്ക് പകർന്നുകൊടുത്തു. അതിന് ഉദ്ദേശിച്ചതിലധികം ഫലമുണ്ടായി. തത്വാന്വേഷികൾ മാത്രമല്ല, സാഹിത്യകുതുകികളായ സഹൃദയന്മാരും ഭർത്തൃഹരിയുടെ സുഭാഷിതങ്ങൾ പഠിക്കുകയും ആസ്വദിക്കുകയും ചെയ്യുന്നതിന്റെ രഹസ്യം ഇതാണ്.

കവിതാരസം ഇററിററു വീഴാത്ത ഒററ പദ്യവും സുഭാഷിതങ്ങളിൽ കാണുകയില്ല എന്നുള്ളതു് അനുഭവൈകവേദ്യമായ പരമാർത്ഥമാണ്.

കാളിദാസാദ്യന്മാരായ കവീശ്വരന്മാരുടെ പദ്യങ്ങളെപ്പോലും അനശ്വപ്രഭങ്ങളാകുന്ന എത്രയെത്ര പദ്യങ്ങളാണ് ഈ സുഭാഷിതങ്ങളിലുള്ളതു്! കാവ്യഭംഗിയെക്കാണിക്കാൻ 'സ്ഥാലീപുലാകന്യായേന' ഒന്നു രണ്ടു പദ്യങ്ങൾ ഇവിടെ ഉദ്ധരിക്കാം:

കേയൂരാണി ന ഭൂഷയന്തി പുരുഷം
ഹാരാ ന ചന്ദ്രോജ്ജ്വലാഃ
ന സ്നാനം ന വിലേപനം ന കുസുമം
നാലംകൃതാ മൂർദ്ധജാഃ
വാണ്യേകാ സമലംകരോതി പുരുഷം
യാ സംസ്കൃതാ ധാര്യതേ
ക്ഷീയന്തേഽഖിലഭൂഷണാനി സതതം
വാഗ്ഭൂഷണം ഭൂഷണം. (നീതി.16.)

മാതർലക്ഷ്മി ഭജസ്വ കഞ്ചിദപരം
മത്കാംക്ഷിണീ മാ സ്മ ഭൂ-
ർഭോഗേഷു സ്പൃഹയാലവസ്തവ വശേ
കാ നിസ്പൃഹാണാമസി
സദ്യഃസ്യൂതപലാശപത്രപുടികാ-
പാത്രേ പവിത്രീകൃതൈ-
ർഭിക്ഷാവസ്തുഭിരേവ സംപ്രതി വയം
വൃത്തിം സമീഹാമഹേ. (വൈ. 94)

ഈദൃശപദ്യങ്ങൾക്കുള്ള വശീകരണശക്തിയും ഒഴുക്കും ആസ്വാദ്യതയും കാവ്യഭാവനാപരിപക്വമതികളായ സഹൃദയന്മാരെ പ്രത്യേകം ധരിപ്പിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല.

ശരീരത്തിനു് കൗമാരം, യൗവനം, ജരാ എന്നിങ്ങനെ മൂന്നവസ്ഥാഭേദങ്ങളുണ്ടല്ലോ. ഈ കാലഘട്ടങ്ങളിൽ വിഭിന്നവികാരവിചാരങ്ങളാണ് മാനവമനസ്സിൽ ഉദിക്കുന്നതു്. ഈ ദശകളിലുണ്ടാവുന്ന ഭാവവിശേഷങ്ങളെ മുറയ്ക്കു് നീതിശതകം, ശൃംഗാരശതകം, വൈരാഗ്യശതകം എന്നീ ശതകത്രയത്തിൽ വിവരിച്ചിരിക്കുന്നു എന്നു് വേണമെങ്കിൽ പറയാം. 'കൃതികൾ മനുഷ്യകഥാനുഗായികൾ' എന്നുണ്ടല്ലോ. ശാകുന്തളത്തിൽ കാളിദാസൻ കണ്വനെക്കൊണ്ടു് ഇപ്രകാരം പറയിച്ചു: 'വനൗകസോഽപി സന്തോ ലോകജ്ഞാ വയം.' 'അരണ്യവാസികളാണെങ്കിലും ഞങ്ങൾ (ഋഷിമാർ) ലോകജ്ഞരാണു്.' ആദ്ധ്യാത്മികജീവിതത്തെക്കുറിച്ചു മാത്രമല്ല, ലൗകികജീവിതത്തെക്കുറിച്ചും ഋഷിമാർ ബോധവാന്മാരാണെന്നു് നമുക്കു് കണ്വവചനത്തിൽനിന്നൂഹിക്കാം. ഭർത്തൃഹരി മനുഷ്യജീവിതത്തിന്റെ നാനാവശങ്ങളെക്കുറിച്ചും സപ്രപഞ്ചം നിരൂപണം ചെയ്യുന്നതിന്റെ ഒരു ദൃശ്യമാണു് നാം സുഭാഷിതങ്ങളിൽ കാണുന്നതു്.

## നീതിശതകം

പതിപ്പത്തു പദ്യങ്ങളെക്കൊണ്ടു വിവരിക്കുന്ന പത്തു പ്രമേയങ്ങളാണു് കവി നീതിശതകത്തിൽ അവതരിപ്പിക്കുന്നതു്. പ്രഥമദശകത്തിൽ മൂർഖന്മാരെ, പാമരന്മാരെ, പരാമർശിക്കുന്നു. അജ്ഞത ജീവിതത്തിനൊരു ശാപമാണു്. നമുക്കുണ്ടാവുന്ന ഓരോ അധഃപതനവും അജ്ഞതകൊണ്ടു് സംഭവിക്കുന്നതാണു്. മൂർഖന്മാർ ക്ഷുദ്രകർമ്മം ചെയ്യുന്നവരാണു്. അങ്ങനെ ചെയ്യുന്നതിൽ അവക്കു് ലജ്ജയുമില്ല. അവരെ സന്തോഷിപ്പിക്കാൻ വിഷമമാണു്. ഇങ്ങനെ മൂർഖന്മാരുടെ സ്വഭാവത്തെ ഈ ദശകത്തിൽ വിവരിക്കുന്നു. ഈ ദശകം പഠിച്ചു കഴിയുമ്പോൾ മൂർഖന്മാരോടു് സംസർഗ്ഗം ചെയ്യുന്നതു തെററാണെന്നും സ്വയം മൂർഖഭാവത്തിൽനിന്നു് രക്ഷ നേടാൻ നാം ജാഗരൂകരായിരിക്കേണ്ടതാണെന്നും ബോദ്ധ്യമാകും.

രണ്ടാമത്തെ ദശകത്തിൽ 'വിദ്വത്പദ്ധതി' യാണു്. ഇതിൽ വിദ്യയുടേയും വിദ്വാന്റേയും മാന്യതയെ പ്രാധാന്യേന വിവരിക്കുന്നു. ജ്ഞാനമാണു് മോക്ഷത്തിനു കാരണം. 'സത്യം ജ്ഞാനമനന്തം ബ്രഹ്മ' 'ന ഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ,' ഇത്യാദി വാക്യങ്ങളെല്ലാം യഥാർത്ഥജ്ഞാനത്തിന്റെ മാഹാത്മ്യത്തെ വ്യക്തമാക്കുന്നുണ്ടു്. ജ്ഞാനസിദ്ധിക്കു് പല ഉപായങ്ങളും ഉണ്ടു്. അതിൽ അപ്രധാനമല്ലാത്ത ഒന്നാണു് യഥാർത്ഥമായ വിദ്യാഭ്യാസം. വിദ്വാന്റെ വാക്കിനെ പ്രശംസിക്കുന്ന പദ്യമാണു് മേലുദ്ധരിച്ച 'കേയൂരാണി ന ഭൂഷയന്തി...' എന്നതു്. 'ദാക്ഷിണ്യം സ്വജനേ' എന്നു തുടങ്ങി 'തേഷ്വേവ ലോകസ്ഥിതിഃ' എന്നവസാനിക്കുന്ന പദ്യത്തിൽ, ജ്ഞാനികളിലാണു് ലോകത്തിന്റെ വ്യവസ്ഥിതി എന്നു പറഞ്ഞിരിക്കുന്നു. മൂന്നാമത്തെ ദശകം 'മാനശൗര്യപദ്ധതി'യാണു്. മനുഷ്യജീവിതത്തിൽ അഭിമാനത്തിനും പൗരുഷത്തിനും എന്തുമാത്രം സ്ഥാനമുണ്ടെന്നു് ഈ ദശകം വ്യക്തമാക്കുന്നു.

ക്ഷുത്ക്ഷാമോഽപി ജരാകൃശോഽപി ശിഥില-
പ്രായോഽപി കഷ്ടാം ദശാ-
മാപന്നോഽപി വിപന്നദീധിതിരപി
പ്രാണേഷു നശ്യത്സ്വപി

മത്തേഭേന്ദ്രവിഭിന്നകുംഭപിശിത-
ഗ്രാസൈകബദ്ധസ്പൃഹഃ
കിം ജീർണ്ണം തൃണമത്തി മാനമഹതാ-
മഗ്രേസരഃ കേസരീ ? (നീതി. 22)

ധീരനും അഭിമാനിയുമായ ഒരുവൻ ഏതൊരു കഷ്ടാവസ്ഥയിലും അന്യൻെറ ദയയെ ആശ്രയിക്കാതെ സ്വപ്രയത്നംകൊണ്ട് മാന്യമായി ജീവിക്കും എന്ന ആശയമാണ് വിശന്നുവലഞ്ഞ വൃദ്ധസിംഹത്തിൻെറ സ്വഭാവത്തെ വിവരിക്കുന്ന ഈ പദ്യത്തിൽ പ്രകടമാക്കിയിട്ടുള്ളത്. ഒന്നുകിൽ എല്ലാവരുടേയും പ്രശംസയ്ക്ക് പാത്രമാവുക; അല്ലെങ്കിൽ സ്വയം നശിക്കുക എന്നുള്ളതാണ് ധീരൻെറ സ്വഭാവമെന്ന് താഴെ ഉദ്ധരിക്കുന്ന പദ്യത്തിൽ വിവരിക്കുന്നു.

കുസുമസ്തബകസ്യേവ ദ്വയീ വൃത്തിർമ്മനസ്വിനഃ
മൂർധ്നി വാ സർവ്വലോകസ്യ ശീര്യതേ വന ഏവ വാ.
(നീ. 26.)

അങ്ങനെ ശൂരന്മാരായി പൗരുഷമൂർത്തികളായി തല ഉയർത്തി ജീവിക്കാൻ മഹർഷി നമ്മെ ഉപദേശിക്കുന്നു.

ജീവസന്ധാരണത്തിനു ധനം എത്രമാത്രം അത്യന്താപേക്ഷിതമാണെന്നു 4-ാം ദശകത്തിൽ വിസ്തരിക്കുന്നു.

യേനൈകേന വിനാ ഗുണാസ്തൃണലവപ്രായാഃ
സമസ്താ ഇമേ.

ജീവിതത്തിൽ മററെന്തൊക്കെ ഉണ്ടായാലും ധനമില്ലെങ്കിൽ അവയെല്ലാം അസ്തപ്രഭങ്ങളാണെന്നു് ആശയം.

എന്നാൽ ഏതു ക്ഷുദ്രകൃത്യം ചെയ്തും ധനം സമ്പാദിക്കണമെന്നു് അദ്ദേഹത്തിനഭിപ്രായമില്ല. മാത്രമല്ല, ധനത്തിൻെറ ശരിയായ ഉപയോഗം സ്വയം അനുഭവിക്കലും ദാനവുമാണ് എന്നു് അദ്ദേഹം വ്യക്തമാക്കുന്നുമുണ്ട്.

ദാനം ഭോഗോ നാശസ്തിസ്രോ
ഗതയോ ഭവന്തി വിത്തസ്യ
യോ ന ദദാതി ന ഭുങ്ക്തേ
തസ്യ തൃതീയാ ഗതിർഭവതി.
(നീ. 35.)

ദാനവും ഭോഗവുമില്ലെങ്കിൽ ധനം സ്വയം നശിക്കും. 'തനിമ്നാ ശോഭന്തേ ഗളിതവിഭവാശ്ചാർത്ഥിഷു ജനാഃ' (36) അർത്ഥികൾക്ക് ദാനം ചെയ്ത് അല്പവിഭവരാകുന്നവർ കൂടുതൽ ശോഭിക്കുന്നു എന്നു പറഞ്ഞതുകൊണ്ട് ദാനമാണ് ധനത്തിൻെറ പ്രധാനമായ ലക്ഷ്യമെന്ന് അദ്ദേഹം വ്യക്തമാക്കിയിരിക്കുന്നു.

പഞ്ചമദശകം ദുർജ്ജനപദ്ധതിയാണ്. അദ്യേസ്തുവിദ്യനെങ്കിലും ദുർജ്ജനമായാൽ അയാളുമായി കൂട്ടുകൂടരുതെന്നും അതു് മനുഷ്യജീവിതത്തെ മലീമസമാക്കുമെന്നും ഈ ദശകത്തിൽ വിവരിക്കുന്നു. ആറാം ദശകം 'സുജനപദ്ധതി' യാണ്. സജ്ജനങ്ങൾ ആരെല്ലാമാണ്, അവരുടെ സ്വഭാവമെന്തു്, അവരുമായി കൂട്ടുചേരുന്നതുകൊണ്ട് ഒരാൾക്ക് എന്തഭ്യുദയമുണ്ടാവുന്നു, ഇത്യാദി കാര്യങ്ങളാണ് ഇതിൽ വിവരിക്കുന്നതു്. ഏഴാംദശകം 'പരോപകാരപദ്ധതി' യാണ്. പരോപകാരികളുടെ സ്വഭാവം, അവരുടെ പ്രവൃത്തി, അവർമൂലം ലോകത്തിനുണ്ടായിട്ടുള്ള നേട്ടം ഇത്യാദികാര്യങ്ങൾ ഇതിൽ വിസ്തരിക്കുന്നു. 'ധൈര്യപദ്ധതി'യാണ് എട്ടാം ദശകം. ഇതിൽ ധീരന്മാരുടെ സ്വഭാവത്തെ വിശകലനം ചെയ്യുന്നു.

ന്യായ്യാത് പഥഃ പ്രവിചലന്തി പദം ന ധീരാഃ.
ലോകത്രയം ജയതി കൃത്സ്നമിദം സ ധീരഃ.

പ്രസിദ്ധങ്ങളായ ഈദൃശപദ്യശകലങ്ങൾ ഈ ദശകത്തിൽ ഉള്ളവയാണ്. സർവ്വാത്മനാ ധീരന്മാരായി ജീവിക്കാൻ പ്രേരണ നൽകുന്ന പദ്യങ്ങൾ ഈ ദശകത്തെ നിറം പിടിപ്പിക്കുന്നു.

നവമം 'ദൈവപദ്ധതി'യാണ്. പൗരുഷത്തിനു് എത്രതന്നെ കഴിവുണ്ടായാലും ലോകത്തിൽ സർവ്വത്ര സർവ്വദാ ദൈവേച്ഛ വിജയിക്കുന്നു എന്ന ആശയത്തിനു് ഈ ദശകത്തിൽ പ്രാധാന്യം കല്പിച്ചിരിക്കുന്നു. മനുഷ്യനിൽ ആസ്തിക്യബോധമുണ്ടാക്കാൻ പര്യാപ്തമാണ് ഇതിലെ ഓരോ പദ്യവും.

ദൈവമേവ ശരണം ധിക് ധിക്
വൃഥാ പൗരുഷം.
പ്രായോ ഗച്ഛതി യത്ര ദൈവഹതക-
സ്തത്രൈവ യാന്ത്യാപദഃ.
വിധിരഹോ ബലവാനിതി മേ മതിഃ.

ഇത്യാദി പദ്യശകലങ്ങൾ ഹൃദയാവർജ്ജകങ്ങളല്ലേ ?

നീതിശതകത്തിലെ അവസാനത്തെ ദശകം 'കർമ്മപദ്ധതി'യെ വിവരിക്കുന്നു. ദൈവം ബലവാനെങ്കിലും ജീവിതത്തിൽ കർമ്മത്തിനുള്ള പ്രാധാന്യം സർവ്വപ്രധാനമാണെന്നു ഇവിടെ വ്യക്തമാക്കിയിരിക്കുന്നു. ചരാചരാത്മകമായ പ്രപഞ്ചത്തിൽ കർമ്മത്തിനു വശഗമാകാതെ ഒന്നുംതന്നെയില്ല.

പ്രാപ്യേമാം കർമ്മഭൂമിം ന ഭജതി മനുജോ
യസ്തപോ മന്ദഭാഗ്യഃ.

കർമ്മഭൂമിയായ ഭാരതത്തിൽ പിറന്ന് സത്കർമ്മം അനുഷ്ഠിക്കാത്തവൻ മന്ദഭാഗ്യനാണ്. അങ്ങനെ മനുഷ്യജീവിതത്തിൽ കർമ്മത്തിനുള്ള പ്രാധാന്യത്തെ വിവരിച്ച് നീതിശതകം പരിസമാപിക്കുന്നു.

## ശൃംഗാരശതകം

ഇതിൽ ഇരുപതു പദ്യങ്ങൾ വീതമുള്ള അഞ്ച് ഭാഗങ്ങൾ ഉണ്ട്. ഈ അഞ്ചു ഭാഗങ്ങൾ 'സ്ത്രീപ്രശംസ'യിൽനിന്ന് തുടങ്ങി ഋതുവർണ്ണനത്തിൽ അവസാനിക്കുന്നു. യൗവനാവസ്ഥയിൽ സ്ത്രീ, മനുഷ്യമനസ്സിനുണ്ടാക്കിത്തീർക്കുന്ന വികാരവിക്ഷോഭങ്ങളും മാദകലഹരിയും ഇതിൽ പ്രാധാന്യേന വർണ്ണിക്കുന്നു. പ്രാപഞ്ചികജീവിതത്തിലുള്ള അത്യാസക്തി മനുഷ്യനെ വല്ലാതെ അധഃപതിപ്പിക്കുമെന്ന് ഋഷി ഇടയ്ക്ക് താക്കീതു് നൽകുന്നുമുണ്ട്. 'താവന്മഹത്ത്വം പാണ്ഡിത്യം കുലീനത്വം വിവേകിതാ.' എന്ന പദ്യത്തിന്റെ ആശയം ഈ നിഗമനത്തെ സാധൂകരിക്കുന്നു. കാമാഗ്നി മനുഷ്യശരീരത്തെ ചുട്ടുപിടിപ്പിക്കുന്നതോടെ അവന്റെ മഹത്ത്വവും പാണ്ഡിത്യവും കുലീനത്വവുമെല്ലാം നശിക്കുന്നു. 'ബലവാനിന്ദ്രിയഗ്രാമോ വിദ്വാംസമപി കർഷതി' 'ഇന്ദ്രിയങ്ങൾ പ്രബലങ്ങളാണ്. അവ വിദ്വാനെക്കൂടി സ്വാധീനിക്കുന്നു' എന്ന ഭാഗവതവചനം ഇവിടെ സ്മർത്തവ്യമാണ്.

ജീവിതത്തിൽ ശൃംഗാരഭാവങ്ങൾക്കുള്ള സ്വാധീനശക്തിയും ആധിപത്യവും വ്യക്തമാക്കാനായിരിക്കണം ഭർത്തൃഹരി ശൃംഗാരശതകം വിരചിച്ചതു്. അല്ലെങ്കിൽ പരമഭാഗവതനായ ഒരു ഋഷിക്ക് ഈ വിഷയത്തെ പർവ്വതീകരിച്ച് കാണിക്കാൻ താത്പര്യമുണ്ടാവുകയില്ലല്ലോ. അതുകൊണ്ട് ശൃംഗാരശതകം പ്രവൃത്തിപരമല്ല, പ്രത്യുത, നിവൃത്തിപരമാണ്. വൈരാഗ്യത്തിന്റ് മാററു കൂട്ടാൻവേണ്ടി ഇവിടെ ശൃംഗാരശതകത്തെ വിവരിച്ചു എന്നേ ഉള്ളൂ. ഇതിൽ അംഗിയായ ഭാവം വൈരാഗ്യവും അംഗം ശൃംഗാരവുമാണ്. വേദവ്യാസൻ തുടങ്ങിയ ഋഷീശ്വരന്മാർ ഭാരതാദി മഹാഗ്രന്ഥങ്ങളിൽ പ്രാസംഗികമായി പലേടത്തും ശൃംഗാരഭാവങ്ങളെ വർണ്ണിച്ചിട്ടുണ്ട്. പുരൂരവസ്സ് യയാതി തുടങ്ങിയവരുടെ വർണ്ണന ഇതിനുദാഹരണമാണ്. ഇവിടെയൊക്കെ അവർ ശൃംഗാരത്തെ വൈരാഗ്യത്തിന്റ് അംഗമായിട്ടാണ് ഉപനിബന്ധിച്ചിട്ടുള്ളതെന്ന് സൂക്ഷ്മമായി പരിശോധിച്ചാൽ അറിയാം. ഭർത്തൃഹരിയും അങ്ങനെ ചെയ്തിരിക്കണം.

സുഭാഷിതങ്ങളിൽ ശൃംഗാരശതകം ഉൾപ്പെടുത്തിയതു് അനുചിതമായിപ്പോയി എന്ന അഭിപ്രായക്കാരുണ്ട്. പരിശുദ്ധമായ ഗംഗാജലവും മദ്യവും കൂട്ടിക്കലർത്തിയ ഒരു പ്രതീതിയാണ് ഇതുമൂലം ഉണ്ടാവുന്നതെന്ന് അവർ കരുതുന്നു. എന്തൊക്കെ യുക്തികൾ ഹാജരാക്കിയാലും അവരുടെ ആ പ്രതീതി അസ്ഥാനത്താണെന്ന് തെളിയിക്കാൻ ഞെരുക്കമുണ്ട്.

## വൈരാഗ്യശതകം

'തൃഷ്ണാദൂഷണ'ത്തിൽനിന്നു തുടങ്ങി 'അവധൂതചര്യ'യിൽ അവസാനിക്കുന്ന ഈ ശതകം നീതിശതകംപോലെ പതിപ്പത്തു പദ്യങ്ങളിൽ വിവരിക്കുന്ന പത്തു പ്രമേയങ്ങൾ ഉൾക്കൊള്ളുന്നതാണ്. ഭർത്തൃഹരിയുടെ സർവ്വാതിശായിയായ ദാർശനികത്വത്തെ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നതാണ് വൈരാഗ്യശതകം.

'ധ്യായതോ വിഷയാൻ,' എന്നു തുടങ്ങി 'ബുദ്ധിനാശാത് പ്രണശ്യതി,' എന്ന് ഗീതയിൽ വിഷയതൃഷ്ണയുടെ മാരകമായ ഫലത്തെ വിവരിക്കുന്ന പദ്യഭാഗങ്ങളിലെ ആശയങ്ങൾ ഭംഗ്യന്തരേണ 'തൃഷ്ണാദൂഷണ' ദശകത്തിൽ വിസ്തരിക്കുന്നു. 'ഭോഗാ ന ഭുക്താ വയമേവ ഭുക്താഃ' 'വലിഭിർമുഖമാക്രാന്തം,' ഇത്യാദി പദ്യശകലങ്ങളിൽ മനുഷ്യൻ തൃഷ്ണയ്ക്കെത്രകണ്ട് വശഗനായിരിക്കുന്നു എന്ന് ഋഷി വ്യക്തമാക്കിയിരിക്കുന്നു.

രണ്ടാം ദശകം 'വിഷയപരിത്യാഗവിഡംബന'യാണ്. വിഷയങ്ങളെ പരിത്യജിക്കുക എന്നതു് അത്ര എളുപ്പമുള്ള കാര്യമല്ലെന്ന് ഇവിടെ വിവരിക്കുന്നു. 'ന മുഞ്ചാമഃ കാമാനഹഹ! ഗഹനോ മോഹമഹിമാ.' ഇത്യാദിപദ്യശകലങ്ങളിൽ ഈ ആശയമാണ് വ്യക്തമാക്കിയിട്ടുള്ളതു്. മൂന്നാമത്തെ ദശകം 'യാച്ഞാദൈന്യദൂഷണ'മാണ്. ജഠരപരിപൂരണത്തിനുവേണ്ടി മനുഷ്യൻ എത്ര നിന്ദ്യമായ കൃത്യവും ചെയ്യാൻ ഒരുങ്ങുന്നു എന്ന ആശയം ഇതിൽ വ്യക്തമാക്കി

യിരിക്കുന്നു. ഭോഗസുഖങ്ങളെല്ലാം അസ്ഥിരങ്ങളും ക്ഷണപ്രഭാചഞ്ചലങ്ങളുമാണെന്നു നാലാം ദശകത്തിൽ വിവരിക്കുന്നു. ഭൗതികസുഖങ്ങൾ അനിത്യങ്ങളാണെന്നറിഞ്ഞ് സംസാരസാഗരത്തെ തരണം ചെയ്യാൻ അപ്പൂർണബുദ്ധിയോടെ ഈശ്വരനെ സേവിക്കുക എന്ന് ഋഷി ഉപദേശിക്കുന്നു. 'ബ്രഹ്മണ്യാസക്തചിത്താ ഭവത ഭവഭയാംഭോധിപാരം തരീതും.' അഞ്ചാംദശകത്തിൽ 'കാലമഹി'മയെ വിവരിക്കുന്നു. ഈ ലോകത്തിൽ കാലത്തിനു വശഗമല്ലാത്തതായി ഒന്നും ഇല്ലെന്നും കാലം മനുഷ്യനെക്കൊണ്ട് പന്താടുന്നു എന്നും നെടുവീർപ്പോടെ ഋഷി വർണ്ണിക്കുന്നു. 'മാതുഃ കേവലമേവ യൗവനവനച്ഛേദേ കുഠാരാ വയം,' 'താരുണ്യം ഗതമേവ നിഷ്ഫലമഹോ ശൂന്യാലയേ ദീപവത്.' ഇത്യാദി പദ്യശകലങ്ങളിലെ ദർശനം എത്ര ഹൃദ്യവും സത്യവുമാണ്.

ആറാം ദശകം 'യതിനൃപതിസംവാദ'മാണ്. ഭൗതികസുഖത്തിൽ മുഴുകിയിരിക്കുന്ന രാജാവിനും സർവ്വസംഗപരിത്യാഗിയായ സന്ന്യാസിക്കും തമ്മിലുള്ള സാജാത്യവൈജാത്യങ്ങളെക്കുറിച്ച് ഇവിടെ വിസ്തരിക്കുന്നു. 'മനഃസംബോധനനിയമന'മാണ് ഏഴാം ദശകം. മനസ്സിനെ സംബോധന ചെയ്തുകൊണ്ട് കർത്തവ്യാകർത്തവ്യങ്ങളെ വേർതിരിച്ച് ഇതിൽ ഉപദേശിക്കുന്നു. എട്ടാമത്തേത് 'നിത്യാനിത്യവിചാര'മാകുന്നു. ഈ ലോകത്തിൽ നമുക്കു ഹൃദ്യമായിത്തോന്നുന്ന ഓരോ വസ്തുവും വിശിഷ്യ നമ്മുടെ ശരീരംതന്നേയും അനിത്യമായിട്ടുള്ളതാണ്. സ്ഥാനവലിപ്പവും, പ്രഭുതയും, സജ്ജാതിയും, വംശവും, തന്നുധാടിയും, എല്ലാംതന്നെ സ്വപ്നസദൃശമത്രെ. സർവ്വാന്തർയാമിയായ ഈശ്വരൻ മാത്രമാണ് നിത്യൻ. അങ്ങനെയുള്ള ഈശ്വരനെ സർവ്വാത്മനാ ഭജിക്കുക മാത്രമാണ് ജീവിതലക്ഷ്യം എന്ന് ഇതിൽ വിവരിക്കുന്നു. ഒമ്പതാം ദശകം 'ശിവാർച്ചന'മാണ്. സർവ്വസംഗപരിത്യാഗിയായി ശിവാർച്ചനത്തിൽ മുഴുകി ജീവിതം ധന്യമാക്കാനുള്ള ആശയത്തെ താലോലിക്കുകയാണ് ഈ ദശകത്തിൽ.

ഏകാകീ നിസ്പൃഹഃ ശാന്തഃ
പാണിപാത്രോ ദിഗംബരഃ
കദാ ശംഭോ ഭവിഷ്യാമി
കർമ്മനിർമ്മൂലനക്ഷമഃ ?

പത്താമത്തെ ദശകം 'അവധൂതചര്യ'യാണ്. സംസാരബന്ധങ്ങളിൽനിന്ന് വിമുക്തനായി, അനികേതനായി, യദൃച്ഛാലാഭസന്തുഷ്ടനായി, ബ്രഹ്മമാത്രലക്ഷ്യനായി, കഴിഞ്ഞുകൂടുന്ന അവധൂതന്റെ ജീവിതം എത്ര ധന്യമായിട്ടുള്ളതാണെന്ന് ഇതിൽ വിവരിക്കുന്നു. ഈ ലോകത്തിലെ പ്രലോഭനങ്ങളൊന്നും അവധൂതനെ അലട്ടുന്നില്ല. അദ്ദേഹം നിസ്പൃഹനും നിരഹംകാരനും നിത്യതൃപ്തനുമാണ്. ആ ജീവിതം എത്ര പവിത്രവും അഭികാമ്യവുമായിട്ടുള്ളതാണെന്ന് ഇതിലെ ഓരോ പദ്യവും വ്യക്തമാക്കുന്നുണ്ട്. അങ്ങനെ മനുഷ്യശരീരത്തിന്റെ ഘടകങ്ങളായ പഞ്ചഭൂതങ്ങൾക്ക് അന്തിമമായി പ്രണാമാഞ്ജലിയർപ്പിച്ചുകൊണ്ട് ഭർത്തൃഹരി അവധൂതഭാവനയാൽ സ്വയം പരബ്രഹ്മത്തിൽ ലയിച്ചുകൊണ്ടും നമ്മെയെല്ലാം അതിനു പ്രേരിപ്പിച്ചുകൊണ്ടും സുഭാഷിതചർച്ച അവസാനിപ്പിക്കുന്നു.

ആനന്ദസന്ദായകമാകുന്നതോടൊപ്പം യഥാർത്ഥകല ധർമ്മാർത്ഥകാമമോക്ഷങ്ങളിൽ വൈലക്ഷണ്യമുണ്ടാക്കാൻ സമർത്ഥവുമായിരിക്കണം. ഈ വിഷയത്തിൽ കുറെയൊക്കെ കവിക്ക് ഋഷിയുടെ മനോഭാവം ഉണ്ടാവുകയും വേണം. അതുകൊണ്ടാണല്ലൊ 'നാനൃഷിഃ കവിഃ' (ഋഷിയല്ലാത്തവൻ കവിയല്ല) എന്നു പറയുന്നത്. ഉപയോഗിതയെ ആശ്രയിച്ചാണ് ഒരു കൃതിയുടെ ഉപാദേയത്വം സ്ഥിതിചെയ്യുന്നത്. കല ജീവിതസ്പർശിയായാലേ അതുകൊണ്ട് ഉദ്ദേശിച്ച ഫലം കിട്ടുകയുള്ളൂ. യാതൊന്നിന്റെ പഠനംകൊണ്ട് മനസ്സിനാനന്ദവും, വിവേകവും, കർമ്മനൈപുണ്യവുമുണ്ടാവുമോ അത്തരത്തിലുള്ളതാണ് ഉത്തമകൃതി. ഇത്തരം ഗ്രന്ഥങ്ങളുടെ അനുശീലനംകൊണ്ടാണ് മനുഷ്യവംശത്തിന് ധാർമ്മികപുരോഗതിയുണ്ടാകുന്നത്. ഭർത്തൃഹരിയുടെ സുഭാഷിതങ്ങളിലെ ഓരോ പദ്യവും അതിനുപകരിക്കുന്നതാണ്. നമ്മുടെ സാഹിത്യത്തിൽ അനുദിനമെന്നോണം 'ചപ്പുചവറുകൾ' പെരുകിവരുന്ന ഇക്കാലത്ത് അമൃതദ്രവസംയുതങ്ങളായ ഈ സുഭാഷിതങ്ങൾ ആസ്വദിക്കുന്നതു തന്നേയും വളരെ ആവശ്യമായിട്ടുള്ളതാണ്.

*ലേഖകന്റെ 'സുഭാഷിതങ്ങളുടെ ഗദ്യവിവർത്തനം' എന്ന ഗ്രന്ഥത്തിൽ ആമുഖമായി ചേർക്കാൻ ഉദ്ദേശിച്ചെഴുതിയത്.

# സുഭദ്രാഹരണം

കെ. പി. നാരായണപ്പിഷാരടി

മഹാഭാരതം മൂലത്തിന്ന് വടക്കേ ഇന്ത്യയിലും തെക്കേ ഇന്ത്യയിലും പാഠഭേദം ധാരാളം കാണുന്നുണ്ട്. സുഭദ്രാഹരണഘട്ടം ഈ വിഷയത്തിൽ പ്രത്യേകം എടുത്തുപറയത്തക്ക ഒരു ഭാഗമാണ്. സുഭദ്രാഹരണകഥ വടക്കൻ പാഠത്തിൽ മൂന്ന് അധ്യായംകൊണ്ടു തീരുന്നു. തമിഴനാട്ടിൽ കുംഭകോണത്തു് അച്ചടിച്ച ഒരു മൂലപ്പതിപ്പിൽ പ്രസ്തുത കഥ എട്ട് അധ്യായംകൊണ്ടേ അവസാനിക്കുന്നുള്ളു. ആ സ്ഥാനത്തു് കേരളീയപാഠത്തിലാകട്ടെ പതിനൊന്ന് അധ്യായമുണ്ട്. വടക്കെ ഇന്ത്യയിലെ ഒരുനൂററിനാല്പത്തേഴ ശ്ലോകത്തിനു പകരം നമുക്ക് നാനൂററിഎൺപത്തിമൂന്നു ശ്ലോകം! ഗോരക്പൂർ ഗീതാപ്രസ്സുകാരുടെ മഹാഭാരതവും കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ മഹാഭാരതതർജ്ജമയും താരതമ്യപ്പെടുത്തിനോക്കിയപ്പോൾ കണ്ട വ്യത്യാസമാണ് ഇവിടെ കാണിച്ചതു്. വടക്കൻ പാഠമനുസരിച്ച് സുഭദ്രാഹരണത്തിൽ അർജ്ജുനൻ കപടസന്ന്യാസിവേഷം ധരിക്കുകയോ സുഭദ്രയുടെ കന്യാഗൃഹത്തിൽ കുറച്ചുകാലം ഭിക്ഷയേററു താമസിക്കുകയോ ചെയ്യുന്നില്ല. ശ്രീകൃഷ്ണൻ ഈ ആൾമാറാട്ടത്തിനു തുണ നിൽക്കുന്നുമില്ല. ഉത്തരേന്ത്യൻപാഠപ്രകാരമുള്ള കഥ ഇവിടെ സംഗ്രഹിക്കാം.

പാണ്ഡവന്മാരുടെ അഞ്ചുപേരുടെയും ഏകപത്നിയായ പാഞ്ചാലിയെസ്സംബന്ധിച്ച് അവർ തമ്മിൽ കലഹം വരാതിരിക്കാൻവേണ്ടി നാരദന്റെ ഉപദേശപ്രകാരം പാണ്ഡവർ ഒരു വ്യവസ്ഥ സർവ്വസമ്മതമായി ചെയ്തുവെച്ചു. പാണ്ഡവരിൽ ആരെങ്കിലും ഒരാൾ പാഞ്ചാലിയോടുകൂടി അറയിലിരിക്കുമ്പോൾ അവിടെ മററാരും കടന്നുചെല്ലരുതു്. അങ്ങനെ ആരെങ്കിലും ചെയ്തുപോയാൽ അതിന്നു പ്രായശ്ചിത്തമായി പന്ത്രണ്ടുകൊല്ലം വനവാസം അനുഷ്ഠിക്കണം. ഇതായിരുന്നു വ്യവസ്ഥ. ഒരു ബ്രാഹ്മണന്റെ പശുക്കളെ – കൊള്ളക്കാർ ബലാല്ക്കാരമായി പിടിച്ചുകൊണ്ടുപോകുന്ന പശുക്കളെ–രക്ഷിക്കാൻവേണ്ടി അർജ്ജുനന്ന് ഒരിക്കൽ വ്യവസ്ഥ ലംഘിക്കേണ്ടിവന്നു. ധർമ്മപുത്രർ പാഞ്ചാലിയോടുകൂടി വസിക്കുന്ന അറയിലായിരുന്നു അർജ്ജുനന്റെ വില്ല്. അതെടുക്കുവാൻ പെട്ടെന്ന് അറയിൽ ചെല്ലേണ്ടിവന്നു. ചെന്നു വില്ലെടുത്തു് ബ്രാഹ്മണന്റെ പശുക്കളെ രക്ഷിച്ചുകൊടുത്തതിന്റെശേഷം വ്യവസ്ഥാഭംഗത്തിന്റെ പ്രായശ്ചിത്തമായ പന്ത്രണ്ടുകൊല്ലത്തെ വനവാസത്തിന്ന് അർജ്ജുനൻ ജ്യേഷ്ഠന്റെ അനുവാദംവാങ്ങി പുറപ്പെടുകയും ചെയ്തു. യുധിഷ്ഠിരൻ ആദ്യം സമ്മതിച്ചില്ല. 'ജ്യേഷ്ഠൻ പത്നിയോടുകൂടി ഇരിക്കുമ്പോൾ അനുജൻ അവിടെ കയറിച്ചെന്നാൽ ദോഷമൊന്നുമില്ല. അനുജൻ പത്നിയോടുകൂടിയിരിക്കുമ്പോൾ ജ്യേഷ്ഠൻ അവിടെ കടന്നു ചെന്നാലേ ദോഷമുള്ളു. അതുകൊണ്ട് അർജ്ജുനൻ വനവാസം ചെയ്യേണ്ടതില്ല.'

എന്നൊക്കെ യുധിഷ്ഠിരൻ പറഞ്ഞുനോക്കി. പക്ഷെ അർജ്ജുനൻ അതു സമ്മതിച്ചില്ല. ആദ്യത്തെ വ്യവസ്ഥയനുസരിച്ച് വനവാസത്തിനു പോവുകതന്നെ ചെയ്തു.

പന്ത്രണ്ടു മാസത്തെ വനവാസം എന്നാണ് കേരളീയപാഠപ്രകാരം കാണുന്നതു്. കൊല്ലവർഷാരംഭഘട്ടത്തിലുണ്ടായിട്ടുള്ള കുലശേഖരവർമ്മാവിന്റെ സുഭദ്രാധനഞ്ജയമെന്ന സംസ്കൃതനാടകത്തിൽപ്പോലും ഒരു കൊല്ലത്തെ തീർത്ഥയാത്രയെന്നാണ് കാണുന്നതു്. അതിന്നുശേഷമുണ്ടായിട്ടുള്ള കേരളീയരുടെ സുഭദ്രാഹരണങ്ങളിലെല്ലാം അർജ്ജുനതീർത്ഥയാത്രയുടെ കാലം പന്ത്രണ്ടു മാസമേ കാണുന്നുള്ളു. തീർത്ഥയാത്രാകാലത്തു് നടന്നതായി വർണ്ണിച്ചിട്ടുള്ള പ്രദേശങ്ങളും നിർവ്വഹിച്ച കാര്യങ്ങളും നോക്കുകയാണെങ്കിൽ പന്ത്രണ്ടുമാസക്കാലം ഏതായാലും പോരാ. ഹിമാലയത്തിൽനിന്നു പുറപ്പെട്ട് കിഴക്കേ സമു

ദ്രതീരത്തിലൂടെ അംഗവംഗകലിംഗാദിരാജ്യങ്ങളം കടന്നു് തെക്കോട്ടു പോയി പടിഞ്ഞാറെ സമുദ്രതീരത്തിലൂടെ ഗോകണ്ണംവഴി വടക്കോട്ടു പോന്നിട്ടാണു് ഒടുവിൽ ദ്വാരകയുടെ പടിഞ്ഞാറു് സമുദ്രതീരത്തിലുള്ള പ്രഭാസതീൎത്ഥത്തിൽ അജ്ജ്ജനൻ എത്തിച്ചേരുന്നതു്. ഇതിനിടയിൽ നാഗകന്യകയായ ഉലൂപിയിൽ ഇരാവാൻ എന്നൊരു പുത്രൻ ജനിക്കുന്നുണ്ടു്. മണലൂരപുരിയിൽ കുറെക്കാലം താമസിക്കുന്നുണ്ടു്. അവിടെ ചിത്രവാഹനരാജാവിൻെറ മകളായ ചിത്രാംഗദയിൽ ബഭ്രുവാഹനൻ എന്നൊരു പുത്രൻ ജനിക്കുന്നുണ്ടു്. ഇതിനൊക്കെക്കൂടി ഒരു കൊല്ലക്കാലം തീരെ പോരെന്നു തീച്ച്യയാണു്. അതിരിക്കട്ടെ. കഥയിലേയ്ക്കുതന്നെ പ്രവേശിക്കാം.

തീൎത്ഥയാത്രയ്ക്കു പോയിരുന്ന അജ്ജ്ജനൻ പ്രഭാസതീൎത്ഥത്തിൽ എത്തിയിട്ടുണ്ടെന്നുള്ള വിവരം അറിഞ്ഞപ്പോറം ശ്രീകൃഷ്ണൻ അജ്ജ്ജനനെ കാണാൻ അവിടേയ്ക്കു ചെന്നു. കുശലപ്രശ്നാദികളെല്ലാം ചെയ്തശേഷം യാത്രാവൃത്താന്തങ്ങളെക്കുറിച്ചു വളരെനേരം സംഭാഷണം ചെയ്തു കഴിച്ചുകൂട്ടി. അന്നു വൈകുന്നേരം ശ്രീകൃഷ്ണൻ അജ്ജ്ജനനെയുംകൂട്ടി രൈവതകപവ്വതത്തിൽ വന്നു താമസിച്ചു. കൃഷ്ണനിർദ്ദേശപ്രകാരം അവിടെ ഭക്ഷണാദികറംക്കുവേണ്ടുന്ന ഏപ്പാടുകളെല്ലാം കാലേക്കൂട്ടിച്ചെയ്തിരുന്നു.

പിറേറദിവസം രാവിലെ അജ്ജ്ജനനെ ശ്രീകൃഷ്ണൻ ദ്വാരകയിലേയ്ക്കു കൂട്ടിക്കൊണ്ടുപോന്നു. അന്നു് അജ്ജ്ജനസ്വീകരണത്തിനു വേണ്ടി നഗരമെല്ലാം അലങ്കരിച്ചിരുന്നു. ദ്വാരകാവാസികളാൽ അഭിനന്ദിക്കപ്പെട്ടുകൊണ്ടു് കുറെ ദിവസം അജ്ജ്ജനൻ കൃഷ്ണഗൃഹത്തിൽ പാൎത്തു.

അക്കാലത്തു് രൈവതകപവ്വതത്തിലെ ദേവാലയത്തിൽ ഒരു ഉത്സവമുണ്ടായിരുന്നു. ദ്വാരകാവാസികളെല്ലാം ഉത്സവത്തിനു പോയി. കൃഷ്ണനോടൊപ്പം അജ്ജ്ജനനും ഉത്സവം കാണാൻ പോയിരുന്നു. അവിടെവെച്ചു് അജ്ജ്ജനൻ സുഭദ്രയെ കാണുന്നു; ആകൃഷ്ടനാവുന്നു. കൃഷ്ണനതു മനസ്സിലാക്കി അജ്ജ്ജനനോടു വിവരം ചോദിക്കുന്നു. ശ്രീകൃഷ്ണൻെറ സഹോദരിയാണു് ആ സുന്ദരിയെന്നറിഞ്ഞപ്പോറം അഭിലാഷത്തിനു ശക്തി കൂടി. സുഭദ്രാവിവാഹം സാധിക്കുന്നതിന്നു് എന്താണു് ഉപായമെന്നു ചോദിക്കുന്നു. ക്ഷത്രിയക്കു് കന്യകാഹരണം യുക്തമാണെന്നായിരുന്നു കൃഷ്ണൻെറ ഉപദേശം. അജ്ജ്ജനൻ കൃഷ്ണസഹായത്തോടെ ഇന്ദ്രപ്രസ്ഥത്തിലേയ്ക്കു് ഒരാളെ അയച്ചു് സുഭദ്രയെ സ്വീകരിക്കുന്നതിൽ യുധിഷ്ഠിരൻെറ അനുവാദവും വാങ്ങിവെച്ചു.

ഒരു ദിവസം രാവിലെ സുഭദ്ര രൈവതകക്ഷേത്രത്തിലേയ്ക്കു പോയിട്ടുണ്ടെന്നറിഞ്ഞപ്പോറം അർജ്ജുനൻ കൃഷ്ണൻെറ തേരിൽ നായാട്ടിനെന്ന ഭാവത്തിൽ പുറപ്പെട്ടുചെന്നു് രൈവതകത്തിൽനിന്നു മടങ്ങി വരുന്ന സുഭദ്രയെ പിടിച്ചു തേരിൽ കയററി യാത്രയായി. അപ്പോറം സുഭദ്രയുടെ അകമ്പടിക്കാരായിരുന്ന പടയാളികറം ഓടിച്ചെന്നു ദ്വാരകയിൽ അറിവുകൊടുത്തു. ഉടനെ യുദ്ധഭേരി മുഴക്കി പൗരജാനപദന്മാരെ വരുത്തി. എല്ലാവരും ചേന്നു സഭ കൂടി. അജ്ജ്ജനൻെറ നേരെ യുദ്ധത്തിനു തയ്യാറായി, സകലരും. ബലഭദ്രൻ കൃഷ്ണനോടു് അഭിപ്രായം ചോദിച്ചു. അജ്ജ്ജനൻ ഇങ്ങനെ വിശ്വാസവഞ്ചന ചെയ്തതിന്നു് പാണ്ഡവരെ മുഴവൻ നശിപ്പിക്കണമെന്നാണു് തൻെറ അഭിപ്രായമെന്നു വ്യക്തമാക്കുകയും ചെയ്തു.

കൃഷ്ണൻ പറഞ്ഞു: 'അർജ്ജുനൻ നമുക്കു് എന്തവമാനമാണു് വരുത്തിയതു്? കന്യകാഹരണം ക്ഷത്രിയക്കു് വിധിച്ചിട്ടുള്ളതല്ലേ? അജ്ജ്ജനനെപ്പോലുള്ള ഒരു വരനെ ആർ ആഗ്രഹിക്കുകയില്ല? യുദ്ധത്തിനു ചെന്നാൽ പരമേശ്വരനൊഴികെ ആക്കും അജ്ജ്ജനനെ ജയിക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല. നേരെമറിച്ചു്, യുദ്ധത്തിൽ നമ്മെ തോല്പിച്ചു് അജ്ജ്ജനൻ സുഭദ്രയെ കൊണ്ടുപോവുകയാണെങ്കിൽ നമ്മുടെ കീൎത്തി നശിക്കും. വേഗം പിന്നാലെ ചെന്നു് നല്ലവാക്കു പറഞ്ഞു് അജ്ജ്ജനനെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുപോരുകയാണു് നല്ലതെന്നു് എനിക്കു തോന്നുന്നു.'

കൃഷ്ണൻെറ അഭിപ്രായം എല്ലാവരും സ്വീകരിച്ചു. ഉടനെ പിൻതുടൎന്നുചെന്നു് അർജ്ജുനനെ കൂട്ടിക്കൊണ്ടു പോന്നു് യഥാവിധി വിവാഹവും നടത്തി. ഒരു കൊല്ലത്തിലധികംകാലം അജ്ജ്ജനൻ സുഭദ്രയുമൊന്നിച്ചു് ദ്വാരകയിൽ താമ

സിച്ചു. തീർത്ഥയാത്രയ്ക്കു പുറപ്പെട്ടു പന്ത്രണ്ടു കൊല്ലം കഴിഞ്ഞപ്പോൾ സുഭദ്രാസഹിതനായി ഇന്ദ്രപ്രസ്ഥത്തിലേയ്ക്കു മടങ്ങുകയും ചെയ്തു.

സാധാരണഗതിയിൽ ഈ കഥയ്ക്കു അസംഭാവ്യതയില്ല; യുക്തിഭംഗവുമില്ല. കഥാപാത്രങ്ങൾക്കു് പറയത്തക്ക വൈകല്യവും ഒന്നുമില്ല.

കൃഷ്ണന്റെ ഉപദേശപ്രകാരം അർജ്ജുനൻ സന്ന്യാസിവേഷം കെട്ടി, ബലഭദ്രനടക്കം ദ്വാരകാവാസികളെയെല്ലാം തെററിദ്ധരിപ്പിച്ചു് സുഭദ്രയുടെ ഗൃഹത്തിൽ കഴിച്ചുകൂട്ടിയ കഥ അർജ്ജുനനെയും കൃഷ്ണനെയും സുഭദ്രയെയും വളരെയധികം ചീത്തയാക്കുന്നില്ലേ ?

ശുദ്ധാത്മാവായ ബലഭദ്രരെ സന്ന്യാസിവേഷംകൊണ്ടു പററിച്ചു് അർജ്ജുനൻ കന്യാഗൃഹത്തിൽ താമസിച്ച കഥാഭാഗം ശൃംഗാരരസത്തിന്റെ ക്രമപരിപോഷത്തിനുവേണ്ടി ആരെങ്കിലും കൂട്ടിച്ചേർത്തതാവണം. എന്നാൽ ആ കൂട്ടിച്ചേർക്കൽ കൊല്ലവർഷാരംഭത്തിനു മുമ്പുതന്നെ കഴിഞ്ഞിരിക്കുന്നുവെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. സുഭദ്രാധനഞ്ജയനാടകത്തിന്റെ കർത്താവായ കുലശേഖരവർമ്മാവു് മഹാഭാരതസമുദ്രത്തെ ബുദ്ധിമന്ദരംകൊണ്ടു കടഞ്ഞു് ജ്ഞാനാമൃതം സമ്പാദിച്ച മഹാനാണെന്നു അതിന്റെ പ്രസ്താവനയിൽക്കാണുന്നുണ്ടു്. ആ നാടകത്തിലെ സുഭദ്രാഹരണകഥയും കേരളീയപാഠപ്രകാരമുള്ള സുഭദ്രാഹരണകഥയും ഒന്നാണു്. കേരളീയരെസ്സംബന്ധിച്ചേടത്തോളം കപടയതിയില്ലാത്ത ഒരു സുഭദ്രാഹരണം സ്മരിക്കാൻ തന്നെ വയ്യ. കൃഷ്ണഗാഥയിൽ അതിന്റെ കൃത്രിമത്വം കുറെക്കൂടി വർദ്ധിപ്പിച്ചിട്ടുമുണ്ടു്. എന്നാൽ ഭാഗവതത്തിലെ സുഭദ്രാഹരണം അർജ്ജുനന്റെ സന്ന്യാസകഥയ്ക്കു പിൻബലം നൽകുന്നുണ്ടെന്ന കാര്യം ഓർക്കേണ്ടതുമാണു്.

# അശോകവനിയിൽ

**മലയാലപ്പുഴ ഭാസ്കരസിംഗ്**

തുഷാരകണികാജാല-
മിഷാൽ സസ്യലതാതതി
പൊഴിക്കും മിഴിനീർ, രാഗം-
വഴിയും കരപാളിയാൽ 1

തുടിക്കും കരളോടെത്തി
തുടയ്ക്കുന്നുണ്ടഹർപ്പതി
അനന്താർത്തി കുറയ്ക്കുന്നു-
ണ്ടനിലന്റെ സപര്യകൾ. 2

അല്പമെങ്കിലുമുണ്ടെങ്ങും
മാർഗ്ഗമാർത്തികൾ മാററുവാൻ,
ദർശ്യാമിനിയിൽപ്പോലും
ദർശിക്കാം ചില താരകൾ. 3

ആലംബലവമില്ലാതെ
കേഴവോളിവൾ മാത്രമാം
അവനീസുത ഞാൻ, മാഴ്കു-
ന്നവനത്തിന്റെ ഭൂമിയിൽ!! 4

സീത ഞാ,നെന്നിലെ കാന്തി-
സീതതന്നെ വിപന്മദം
വളർത്തി; മമ താരുണ്യം
തളർത്തി വിരഹാതപം. 5

മാധവം കാത്തു നില്ക്കുന്നീ
മോഹനോപവനങ്ങളിൽ
മാധവം വിട്ടു വാഴുന്നു
മാധവപ്രേമഭാജനം. 6

പ്രിയനാമം വഹിക്കും നീ
മായല്ലേ സുമകാലമേ,
കാത്തുവയ്ക്കുക കൈതപ്പൂ
പ്രിയനത്രേ പ്രിയംകരം! 7

സാഗരം താണ്ടുവാനുണ്ടു
രാഗമാം തോണി രാമ, മേ
വരാം ഭവത്സകാശം ഞാൻ
സാവേശം രഘുനന്ദന! 8

2. അനന്താർത്തി=ഭൂമിയുടെ വേദന 3. ദർശ്യാമിനി=കറുത്ത വാവു്. 5. കാന്തിസീത=സൗന്ദര്യമാകുന്ന മദിര.
6. മാധവം=വസന്തം – വിഷ്ണുവെന്നും.

എങ്കിലും പകലുംരാവും
രാത്രിഞ്ചരികൾ കാക്കവേ,
പോവതെങ്ങനെ,യാരാമ–
സീമവിട്ടിവൾ രാഘവ! 9

രഘൂത്തമ, ഭവാനെത്തും
നാളെണ്ണിക്കഴിയുന്നിവൾ
എന്നെൻെറ മിഴിനീരൊപ്പാൻ
വന്നെത്തും മമ വല്ലഭൻ! 10

വിളംബമരു,തായുസ്സു
നീളവാൻ പണിയേറെനായ,
നിമിഷം വർഷമായ് നീക്കും 11
നില ഞാനെത്ര താങ്ങിടും ?

അഖിലാസ്വാദനസ്തോമ–
സമൃദ്ധം നൃപമന്ദിരം
വിരഹം വീർപ്പു മുട്ടിക്കും
ഗുഹയാമെന്നു കണ്ടു ഞാൻ, 12

തടഞ്ഞിട്ടും ഭവാനൊത്തു
നടന്നു വനവീഥിയിൽ
രാമാനുഗാമിനിക്കുണ്ടോ
വ്യസനം വനഭൂവിലും! 13

നഖക്ഷതസമം തോന്നീ
പദകണ്ടകവേദന
മൃഗനാദം ഭവന്മഞ്ജു–
മണിതങ്ങൾ കണക്കെയും. 14

കാന്താരഭൂവിലും, കാന്ത–
സപര്യകൾ വിടാതെ ഞാൻ
കഴിഞ്ഞു; വിധിതൻവാമ–
കേളിയാലിവിടെത്തി ഞാൻ. 15

ശതജന്മങ്ങളിൽ ചെയ്തു
പുണ്യം നേടിയ കാന്തനെ,
പിരിഞ്ഞ പാപിനിക്കേതു
നരകം വിധി നൽകിടാ ? 16

അഥവാ സദ്ഗുണസ്തോമ–
സൗധമാം പ്രിയരാമനെ,
ആഗമോപനിഷത്ക്കാമ–
ധേനുവാമഭിരാമനെ. 17

പിരിഞ്ഞ നിലയിൽപ്പാരിൽ
മരുവുന്നതിലേറെയായ്,
എന്തുണ്ടു നരകം ഘോരം
ദുർവ്വിധിക്കു വിധിക്കുവാൻ ? 18

അതു മാററുന്നു വാരഞ്ചും
വാടം മണലരണ്യമായ്,
ചെന്താരു വിരിയും പൊയ്ക–
ചെന്തീപോലെയുമോർക്കുകിൽ! 19

13. രാമനെ അനുഗമിക്കുന്നവൾക്കാണോ വേദന ?

ആശതൻ കൊച്ചിളംകൊമ്പി–
ലാടുന്നു മമ ജീവിതം!
ചെറുകാററൂതിയാൽപ്പൊട്ടി–
ത്തകരാം താഴെ വീണിടാം. 20

സാരമില്ല തകർന്നാലും
ഭീരുവല്ല പതിംവരാ
അതിലും രാമദാരങ്ങൾ
മൃതിയെക്കണ്ടു കൂസുമോ ? 21

നിത്യനൂതനസൗന്ദര്യ–
ക്കതിർചിന്നും ഭവന്മുഖം
ഒന്നു കാണാതെ സീതയ്ക്കു
മന്നിടം വെടിയാൻപണി. 22

അശോകവനിയിൽ ശോകം
രാമാകാരമെടുത്തപോൽ
ഇരിക്കും സീതതന്നുള്ളിൽ
തിങ്ങി ചിന്തകളിങ്ങനെ. 23

കവിൾക്കണ്ണാടിയിൽക്കൂടി–
യധരങ്ങൾ തടക്കിലും,
കവിഞ്ഞു ചിബുകം താങ്ങി–
യൊഴുകും ബാഷ്പധാരകൾ. 24

പതിച്ചു സതിതൻ ക്ഷൗമ–
സ്തനാവരണമാർദ്രമായ്
മാറിടം മാനിനിക്കേവം
മാറീ ബാഷ്പതടാകമായ്. 25

വാളുമായ്ക്കാവൽ നില്ക്കുന്ന
യാമിനീചരനാരിമാർ
പൊടി വീണെന്ന നാട്യത്തിൽ
തുടച്ചാർദ്രദൃഗഞ്ചലം. 26

സതിതൻ ദീർഘനിഃശ്വാസ–
പ്രതിനാദങ്ങൾ സേതുവിൽ
തിരമാലകളായ്ലങ്കാ–
തീരങ്ങളിലടിക്കയായ്. 27

ധൂളിധൂസരമായ് സ്നേഹ–
ശൂന്യമായ്പ്പരുഷങ്ങളായ്
ഒളിമങ്ങിയ കാറൊക്കും
കുളർവേണി തലോടുവാൻ, 28

മനസ്വിനി മടിച്ചാലും
മടിച്ചില്ല സമീരണൻ
ദീനസേവനലോലന്മാർ
സജ്ജനങ്ങൾ മഹാശയർ. 29

21. പതിംവരാ=പതിവ്രത. 22. സ്വയം സീതയെന്നു പറയുന്നു.

23. രാമാകാരം=സ്ത്രീരൂപം.

24. ചിബുകം=ചുണ്ടിൻെറ താഴെയുള്ള സ്ഥലം-താടി

ബാലാരുണമയൂഖങ്ങൾ
പോലും തൽത്തളിർമേനിയിൽ
പതിയ്ക്കാതാതപത്രങ്ങൾ
പാദപങ്ങൾ പിടിയ്ക്കയായ്. 30

മെലിഞ്ഞു മണിമഞ്ജീര-
മൂരിപ്പോയ തദംഘ്രികൾ
നീട്ടി വാമപദം തന്നി-
ലന്യപാദമണച്ചുമേ, 31

മൃണാളമൃദുവാം വാമ-
പാണിമുട്ടുമടക്കിയും,
ഉദരോപരിവച്ചന്യ-
കൈത്താരാൽക്കവിൾ താങ്ങിയും, 32

മുഖം ചരിച്ചിരിയ്ക്കുന്നു
തരുചാരിക്കൃശോദരി;
ഉടലാർന്നൊരു വാല്മീകി-
കാവ്യകാരുണിമാതിരി. 33

കണ്ണിമയ്ക്കാതെ വൈദേഹി
വിണ്ണും മണ്ണുമുരുമ്മിടും
വിദൂരരേഖയിൽക്കണ്ണും
നട്ടിരുന്നു മനസ്വിനി. 34

സീതതൻ കഥ കേട്ടിട്ടു്
മനംനൊന്ത ശകുന്തികൾ
തദങ്കത്തിലിരിപ്പായി
കദനാർത്തകൾ മൂകകൾ. 35

രാമോപധാനമാം രാഗ-
തടിനീതടമാം മടി
വിട്ടുവാൻ വികിരങ്ങൾക്കും
മടി വന്നതു ചിത്രമോ ! 36

മനസ്സാം മുകുരം തന്നിൽ
ചലച്ചിത്രം കണക്കിനെ,
തെളിവൂ ഗതകാലത്തിൻ
മധുരസ്മൃതിവീചികൾ. 37

''വിദേഹവർഷസങ്കല്പ-
സൗഭഗാമൃതധാരയായ്,
താതവാത്സല്യപീയൂഷം
പകരാൻ നല്ലപാത്രമായ്. 38

താരുണ്യരത്നസോപാനം
കരേറിപ്പുളകാംഗിയായ്,
നിന്നു ഞാൻ, സ്ത്രൈണസൗന്ദര്യം
വർണ്ണിയ്ക്കുന്നൊരു കാവ്യമായ്. 39

യൗവനം വിഭ്രമാകല്പം
ജനകൻ മണിഭൂഷണം
പ്രതിപ്രതീകമാവോളം
ചാർത്തി തൃപ്തിവരാഞ്ഞതിൽ, 40

അണിയിച്ചാളിമാർ നന്നായ്
ഫാലത്തിൽ, നയനങ്ങളിൽ,
ശൃംഗാരഭൂഷണം, നല്ല-
മാലേയം, ലളിതാഞ്ജനം. 41

ഋതുഭേദങ്ങളില്ലാതെ
മാരനും മലർമാസവും,
പൂവില്ലുമായ് മമാരാമ-
ഭുവിൽത്തന്നെ വസിയ്ക്കയായ്. 42

എങ്കിലും മലരമ്പന്റെ
കഥ കേൾക്കാതെ വാണു ഞാൻ
അപ്പോൾ വിരിഞ്ഞ പുഷ്പംപോൽ
ചിപ്പിയ്ക്കുള്ളിലെ മുത്തുപോൽ 43

വിവാഹാർത്ഥികളാം രാജ-
യുവാക്കൾ ബലശാലികൾ,
ത്ര്യംബകം കണ്ടു നൈരാശ്യ-
നീതരായി മടങ്ങവേ. 44

മുമ്പിലുള്ള മുനീന്ദ്രനും,
പിമ്പിലുള്ള യുവാവിനും,
നടുക്കു മുഗ്ദ്ധസൗവർണ്ണ-
ഹാരമദ്ധ്യമണീനിഭം. 45

ധനുർദ്ധരൻ വലാരാതി-
ധനുസ്സിൻപ്രഭ വെന്നൊരാൾ
ജനകാന്തികമെത്തീ ഹാ!
ഞാനാനന്ദസരിത്തിലും. 46

തദംഗസൗഭഗം കണ്ടു്
മൃദംഗംപോൽ മിടിയ്ക്കയായ്
മാറിടം വാടികാവല്ലീ-
വിലീനാംഗിയിവൾക്കുടൻ. 47

യുവപൂരുഷസൗന്ദര്യം
യോഷാമാനസഹാരിയാം
ജാലമാണെന്നു ഞാനൊട്ടു-
മറിഞ്ഞില്ലിതുനാൾവരെ. 48

മനോനയനനാളീക-
സൂനമാല്യമണിഞ്ഞു ഞാൻ
പൂമ്പട്ടു മുട്ടുകുത്തുന്ന
പുണ്യപൂരുഷമേനിയിൽ. 49

34. വിണ്ണും — വിദൂരരേഖ = ചക്രവാളരേഖ
35. ശകുന്തികൾ = പെൺപക്ഷികൾ
40. ആകല്പം = ഭൂഷണം. പ്രതിപ്രതീകം = അംഗംപ്രതി.
41. ശൃംഗാരഭൂഷണം = കുങ്കുമം.

ഭീമമാം ത്ര്യംബകം തൻെറ
വാമേതരകരത്തിനാൽ
എടുത്തു മലർവില്ലൊപ്പം
ഒടിച്ച യുവകോമളൻ. 50

വൃന്ദാരകഗണം തൂകി
മന്ദാരമലർമാരികൾ,
മദനൻ രതിയോടൊത്തു
മാകന്ദശരമാരിയും. 51

വിസ്മയിച്ചെന്നെയും പാരം
വിസ്മരിച്ചും, മുഖാംബുജം
നമിച്ചും, വന്നു മംഗല്യ-
വരമാലയുമേന്തി ഞാൻ. 52

കല്യാണവേദിയിൽ, ലജ്ജാ-
ലോലവേപഥുഗാത്രിയായ്
അണിഞ്ഞു രാമചന്ദ്രൻെറ
മണികണ്ഠത്തിൽ മാല ഞാൻ. 53

കൈയ്‌വന്നു ജാനകിയ്ക്കന്ന്
കൈവല്യം കരുണാകര!
വരൻതന്നെ ഭവാനിന്നും
മമ കുന്ദശരോപമ! 54

ആര്യപുത്ര, ഭവദ്രൂപം
നിമിഷംപ്രതി നൂതനം
മാനസാദർശബിംബത്തിൽ
തെളിയുന്നതു നിർമ്മലം! 55

അംസലംബിതമാനീല-
കുന്തളം, കുടിലാളകം
പഞ്ചമീചന്ദ്രസങ്കാശ-
മഞ്ചിതം നിടിലസ്ഥലം. 56

സാന്ധ്യകാന്തികൾ മേളിച്ചും
വെണ്ണിലാവൊളി ചിന്നിയും,
അന്തരംഗം ഹരിയ്ക്കുന്ന
ബന്ധുരാധരശോഭകൾ, 57

നീലത്താമര കൈക്കൂപ്പി
നില്ക്കുന്ന നയനദ്വയം,
ആസ്യലക്ഷ്മീവിലാസത്തിൻ-
ലാസ്യഭൂവായ ചില്ലികൾ. 58

മലർബാണനിരുന്നാടും
ദോലപോൽ മണികുണ്ഡലം
പരസ്ത്രീസ്പർശമേല്ക്കാത്ത,
പരിപാവനദോർല്ലത. 59

പത്മസത്മാശ്രിതം പാദ-
പത്മഭംഗി മനോഹരം
ധൃതകോദണ്ഡ, നിന്നംഗ-
സ്മൃതി ജീവിതഹേതു മേ! 60

കാണുമെന്നിനി സൗവർണ്ണം
താണുകൂപ്പിയ നിൻതനു!
കാണാൻ കിനാവിലും ഹന്ത!
കഴിയുന്നില്ല കാന്തനെ! 61

നിന്നെപ്പിരിഞ്ഞ നാംതന്നെ
നിദ്ര കൈവിട്ട സീതയെ!
ആശ്രയിയ്ക്കുകയില്ലൊട്ടും
നിരാലംബരെയാരുമേ!'' 62

ദേവിതന്നന്തരംഗത്തിൽ
തിരതല്ലിയ ചിന്തകൾ,
തുടന്നു നെടുവീർപ്പായി-
ട്ടോരന്തരമിടിയ്ക്കവേ, 63

ചിന്താസമാധിയിൽനിന്നു-
മുണർന്നു ജനകാത്മജ
നയനങ്ങളൊഴുക്കുന്ന
ബാഷ്പനിർഝരി നിർത്തുവാൻ, 64

നിമീലിതാക്ഷിയായ്‌ദേവി-
യല്പനേരമിരിക്കവേ,
ധീരമാരുതനേററൊന്നു
മയങ്ങീ വരവർണ്ണിനി. 65

---

ചോദ്യം: അമ്മേ, എൻെറ മനസ്സ് ഇടയ്ക്കിടെ ചഞ്ചലമാകുന്നു. അതു സുഖാനുഭവങ്ങൾക്കുവേണ്ടി അഭിലഷിക്കുന്നു. അതു് എന്നെ ഭയചകിതനാക്കുന്നു.

ഉത്തരം: ഒരിക്കലും ഭയപ്പെടേണ്ട. ഈ കലിയുഗത്തിൽ മാനസ്സികമായി ചെയ്യുന്ന പാപം ഒരു പാപമായി കണക്കാക്കാനില്ല. അതുകൊണ്ടു് നീ മനസ്സിനെ വെറുതെ ക്ലേശിപ്പിക്കേണ്ട. ഒട്ടുംതന്നെ ഭയപ്പെടുകയും വേണ്ട.

ശ്രീ മാതൃദേവീസൂക്തങ്ങൾ, പേജ് 66.

# ത്രിഗുണാതീതം

കുട്ടികൃഷ്ണമാരാർ

മനസ്സിന്നു് ഏകാഗ്രത നേടിയിട്ടില്ലാത്തവരെക്കൂടി ഉദ്ദേശിച്ചാണു് ഭഗവദ്ഗീത മുതലായ ആദ്ധ്യാത്മികഗ്രന്ഥങ്ങൾ രചിയ്ക്കപ്പെട്ടിരിയ്ക്കുന്നതു്. അതുകാരണം, അവയിൽ ആവർത്തനങ്ങൾ നീളെക്കാണാം. അതിലെ ഗുണത്രയത്തെ ഇവിടെ വിവരിയ്ക്കാം. ആദ്യത്തേതു തമോഗുണം, മോഹമെന്നുകൂടി പേരുള്ള മുഴുത്ത അജ്ഞതതന്നെ. രണ്ടാമത്തേതു തന്നെത്താൻ ഉദ്ധരിയ്ക്കുവാനുള്ള പരമോദ്യമംതന്നെ. മൂന്നാമത്തേതാകട്ടെ, നിതാന്തസ്വച്ഛതയും – മുല്ലപ്പൂപോലെയും തിങ്കളെപ്പോലെയുമുള്ള നിതാന്തസ്വച്ഛത. രണ്ടു ഗീതാശ്ലോകമുദ്ധരിച്ചുകൊണ്ടാരംഭിയ്ക്കാം:

> ത്രൈഗുണ്യവിഷയാ വേദാ
> നിസ്ത്രൈഗുണ്യോ ഭവാർജ്ജുന,
> നിർദ്വന്ദ്വോ നിത്യസത്വസ്ഥോ
> നിര്യോഗക്ഷേമ ആത്മവാൻ.(2. 45.)

ത്രൈഗുണ്യവിഷയങ്ങളാണു്, അതായതു് അവരവരുടെ കാമാദിവികാരങ്ങളെ സന്തൃപ്തമാക്കുവാനുള്ളവയാണു് വേദങ്ങളെല്ലാം. നീ ഒരു കാമവുമില്ലാത്തവനായിരിയ്ക്കുക. കാമദ്വേഷാദി ഭേദബുദ്ധികളെ അകററി എന്നും സത്വഗുണത്തിലിരുന്നു് യോഗക്ഷേമങ്ങളിൽപ്പോലും തൽപരനാകാതെ, ജീവിച്ചിരിയ്ക്കുന്നതിൽതന്നെ സംതൃപ്തനായിരിയ്ക്കുക – ജീവിച്ചിരുന്നാൽ മററുള്ളവരെ ഉദ്ധരിയ്ക്കാമല്ലോ എന്നു കരുതി മാത്രം.

> യേ ചൈവ സാത്ത്വികാ ഭാവാ
> രാജസാസ്താമസാശ്ച യേ
> മത്ത ഏവേതി താൻ വിദ്ധി
> ന ത്വഹം തേഷു, തേ മയി. (7. 12.)

സാത്ത്വികരാജസതാമസഭാവങ്ങളേതും എന്നിൽനിന്നുണ്ടായവയാണു്. അവ എങ്കലിരിയ്ക്കയല്ലാതെ ഞാൻ അവയിലിരിയ്ക്കുകയല്ല. തുടന്നു വരുന്ന പദ്യത്തിലെ 'മായാമേതാം തരന്തി തേ,' എന്ന പദം കൂട്ടത്തൽ ശ്രദ്ധേയമാണു്.

> സത്വം സുഖേ സഞ്ജയതി. ( 14. 9)

> സർവ്വദ്വാരേഷു ദേഹേഽസ്മിൻ
> പ്രകാശ ഉപജായതേ,
> ജ്ഞാനം യദാ തദാ വിദ്യാദ്–
> വിവൃദ്ധം സത്വമിത്യുത. ( 14. 11.)

ഉദ്ധരിച്ച രണ്ടു ശ്ലോകാംശങ്ങളുടെയും അർത്ഥമിതാണു്: സത്വഗുണം സ്വയമേവ സുഖമായി പരിണമിയ്ക്കുന്നു. ശരീരത്തിലുള്ള ജ്ഞാനമാർഗ്ഗങ്ങളിലൂടെയെല്ലാം തെളിഞ്ഞ വെളിവു കടന്നു വന്നുകഴിഞ്ഞാൽ സത്വഗുണം വളന്നു കഴിഞ്ഞു എന്നറിയുമാറാകം.

> ന കർമ്മണാമനാരംഭാത്
> നൈഷ്കർമ്മ്യം പുരുഷോഽശ്നുതേ
> ന ച സന്ന്യസനാദേവ
> സിദ്ധിം സമധിഗച്ഛതി. (3. 4.)

അർത്ഥം: കർമ്മം ചെയ്‌വാൻ പ്രേരണയുണ്ടായിട്ടും അതു ചെയ്യാതൊഴിഞ്ഞാൽ നൈഷ്കർമ്മ്യത്തിലെത്തില്ല. വേണ്ടതേതും വേണ്ടെന്നുവെച്ചിരുന്നാൽ സിദ്ധനാവുകയുമില്ല. പിന്നെ എന്തു ചെയ്യണം? ഗീത ഒടുക്കത്തെ അധ്യായത്തിൽ അരുൾ ചെയ്യുന്നു:

> അസക്തബുദ്ധിഃ സർവ്വത്ര
> ജിതാത്മാ വിഗതസ്പൃഹഃ
> നൈഷ്കർമ്മ്യസിദ്ധിം പരമാം
> സന്ന്യാസേനാധിഗച്ഛതി. (18. 49)

അർത്ഥം: ഏതിലും ബുദ്ധിയെ ഒട്ടിച്ചുനിർത്താതെ എല്ലാ ആസക്തികളിൽനിന്നും മനസ്സിനെ അകററിനിർത്തി, സ്വാർത്ഥാസക്തിയില്ലാതെ അകററിനിർത്തി, എല്ലാം അന്യർക്കുവേണ്ടി ചെയ്തുകൊണ്ടിരുന്നാൽ പരമമായ നൈഷ്കർമ്മ്യസിദ്ധിയിലെത്താം. ഈ പരാർത്ഥപ്രവണതയ്ക്കത്രേ ഗീതയിൽ യജ്ഞമെന്നും, ദാനമെന്നും, തപസ്സെന്നും പേർ പറയുന്നതു്:

> യജ്ഞദാനതപഃകർമ്മ
> ന ത്യാജ്യം കാര്യമേവ തത്
> യജ്ഞോ ദാനം തപശ്ചൈവ
> പാവനാനി മനീഷിണാം. (18. 5.)

അർത്ഥം: ഇവിടത്തെ യജ്ഞവും ദാനവും സ്വാത്ഥങ്ങളുടെ നിശ്ശേഷപരിസമാപ്തി, പരിത്യാഗമാകുന്നു. തപസ്സ താൻ പണ്ടുചെയ്ത ദുഷ്കർമ്മങ്ങളിൽ നിന്നുണ്ടാകുന്ന ചുട്ടനീററമത്രേ. ഇവ രണ്ടും ഒരു മിച്ചനുഭവിച്ചുതീക്കാനൊരുങ്ങുന്നവരത്രേപഞ്ചാഗ്നിമധ്യേ തപസ്സുചെയ്തു ക്ഷണേ സൂര്യാഗ്നികളെപ്പോലെ പാവനാത്മാക്കളാകുന്നതു്. അത്രയ്ക്കു കരുത്തില്ലാത്തവക്കുവേണ്ടിയാണു് ഇഷ്ടജനവിയോഗം മുതലായ നാനാദുഃഖങ്ങളും മനുഷ്യലോകത്തിൽ ഏപ്പെടുത്തിയിരിക്കുന്നതു്. പക്ഷേ, പരസ്പരഹിംസകൾ ചെയ്തുകൊണ്ടിരുന്നാലേ സുഖമുള്ളു എന്നു കരുതുന്നവക്കൊന്നും ഈ സത്ത്വഗുണത്തിൻെറ അരികിലെങ്ങാനും അടുക്കാവതല്ലതന്നെ. അവക്കു് ഹിംസകൾ ചെയ്തുചെയ്തു് ആസുരസമ്പത്തു നേടിവെയ്ക്കുകയല്ലാതെ, വേറേ പോംവഴിയില്ല. അവർ വീണ്ടും വീണ്ടും ഹിംസകൾ ചെയ്തുചെയ്തു് കൂടുതൽ കൂടുതൽ ഹിംസാവാസന വളത്തിക്കൊണ്ടുവരുന്നു. അങ്ങനെ കൂടുതൽ കൂടുതൽ ക്രൂരാത്മാക്കളാകുന്നു. കാളിയും മഹാകാളിയുമെല്ലാം സത്ത്വഗുണത്തിലേയ്ക്കുള്ള ഈ തീത്ഥയാത്രക്കാർതന്നെ.

---

# യജ്ഞസ്വരൂപമായ ജീവിതം

## പണ്ഡിററ് സി. രാമകൃഷ്ണൻ നായർ

യജ്ധാതുവിനു് യജ്ഞം ചെയ്യുക, ആഹുതി ചെയ്യുക, ദാനം ചെയ്യുക, സംസർഗ്ഗം ചെയ്യുക എന്നിങ്ങനെയെല്ലാം അത്ഥമുണ്ടു്. യജ്ഞശബ്ദത്തിൻെറ ശരിയായ അത്ഥം അപ്പിക്കുക, ഈശ്വരൻെറ പേരിൽ അഗ്നിയിൽ ആഹുതി ചെയ്യുക എന്നാണു്. യജ്ഞത്തിൽ അന്തർഭവിച്ചിരിക്കുന്ന സാരമായ തത്ത്വം പരോപകാരത്തിനായിട്ടുള്ള ഒരു ജീവനിർമ്മോചനമാകുന്നു. ആത്മപരിത്യാഗമെന്നും അതിനെ പറയാം. ജീവൻ പരിണമിക്കുന്നു എന്നു പറയാറുള്ളതു് ഈ ജീവനിർമ്മോചനത്തെ ഉദ്ദേശിച്ചുതന്നെയാണു്. ഈ നിയമം താണതരം ജന്തുക്കളിൽ ആരോപിക്കപ്പെട്ടിരിക്കുന്നതു് കലഹങ്ങളെക്കൊണ്ടും ഇടവിടാതെയുള്ള യുദ്ധങ്ങളെക്കൊണ്ടുമാണു്. ഇച്ഛാപൂർവ്വമല്ലെങ്കിലും ജീവികളിൽ അതു നടന്നുകൊണ്ടേയിരിക്കുന്നു. ഇച്ഛാപൂർവ്വകമായ ആത്മപരിത്യാഗം എന്നതു മനുഷ്യനുള്ള ഏററവും വിശിഷ്ടമായ മാഹാത്മ്യമാണു്. ഇതുകൊണ്ടു് ഉത്കൃഷ്ടപരിണാമം മുഴുവനും ആത്മപരിത്യാഗമാകുന്ന ലക്ഷണത്തോടുകൂടിയിരിക്കുന്നു. ആത്മപരിത്യാഗം ചെയ്തു് തൻെറ സകലകർമ്മങ്ങളെയും പരമാത്മാവിൽ അപ്പിക്കുന്നതിനാൽ മനുഷ്യൻ മോക്ഷം പ്രാപിക്കുന്നു.

ഏതെങ്കിലും ഒരു പ്രവൃത്തി ചെയ്യാതെ ആരും ഒരിക്കലും ഇരിക്കുന്നില്ല. എല്ലാ പ്രവൃത്തികളും മനുഷ്യനെ ലോകത്തോടു ബന്ധിക്കുകയും ചെയ്യും. ആ സ്ഥിതിക്കു കർമ്മബന്ധമുണ്ടാകാതെയിരിക്കണമെങ്കിൽ ആ കർമ്മങ്ങളെല്ലാം ഈശ്വരനുവേണ്ടി അപ്പിക്കണം.

യത് കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത് തപസ്യസി കൗന്തേയ തത് കുരുഷ്വ മദപ്പണം.
ശുഭാശുഭഫലൈരേവം മോക്ഷ്യസേ കർമ്മബന്ധനൈഃ.

'അജ്ജുന, നീ എന്തു ചെയ്യുന്നുവോ, എന്തു ഭക്ഷിക്കുന്നുവോ, എന്തു ഹോമിക്കുന്നുവോ, എന്തു ദാനം ചെയ്യുന്നുവോ, തപസ്സിനായിട്ടു് എന്തു പ്രവത്തിക്കുന്നുവോ, ആയതു് എനിക്കു് അപ്പണമായിട്ടു ചെയ്യുക. ഇങ്ങനെ ചെയ്താൽ കർമ്മബന്ധത്തിനു ഹേതുക്കളായ ശുഭാശുഭഫലങ്ങളിൽനിന്നു് നീ മോചിക്കും,' എന്നു് ഗീതയിൽ ഭഗവാൻ ഉപദേശിച്ചിട്ടുണ്ടു്. (9. 27, 28.)

ഈ യജ്ഞനിയമം സ്ഥൂലമായ ഈ പ്രപഞ്ചത്തിലെല്ലാം പ്രവത്തിക്കുന്നുണ്ടു്. പലമാതിരിയുള്ള സസ്യങ്ങളുടെ പോഷണത്തിനായിട്ടു് ധാതുക്കളുടെ രൂപങ്ങൾ ഭേദിക്കപ്പെടുമ്പോഴാണു് ധാതുവർഗ്ഗത്തിലെ ജീവനു പരിണാമമുണ്ടാകുന്നതു്. സസ്യവർഗ്ഗത്തിലെ ജീവനെ പോഷിപ്പിക്കുന്നതിനായിട്ടു് ധാതുരൂപങ്ങൾ നശി

ക്കുന്നു. ഇതു് ഒരു യജ്ഞമാണു്. ഈ യജ്ഞത്താൽ ധാതുരൂപങ്ങളിലെ ജീവൻ അധികം സങ്കീർണ്ണമായി അഭിവൃദ്ധി പ്രാപിക്കുന്നു. സസ്യവർഗ്ഗങ്ങളിലെ ജീവൻെറ പരിണാമമാകട്ടെ, ഉയർന്ന തരത്തിലുള്ള സസ്യങ്ങളുടെ പോഷണത്തിനായിത്തീരുന്നതു് താണതരത്തിലുള്ള സസ്യങ്ങളുടെ ഹാനികൊണ്ടാകുന്നു. അസംഖ്യം ചെറിയ ചെറിയ ചെടികൾ നശിച്ചു വളമുണ്ടാകുമ്പോൾ വൃക്ഷങ്ങൾ വളരുന്നു. അനവധി സസ്യാദികളെ ജന്തുക്കൾ തിന്നുന്നു. ഈ സസ്യരൂപങ്ങൾ ജന്തുക്കളുടെ ദേഹവളർച്ചയ്ക്കു സഹായിക്കുന്നു. ജന്തുവർഗ്ഗത്തിൻെറ പരിണാമം ഉയർന്നതരം ജന്തുക്കളുടെയും മനുഷ്യവർഗ്ഗത്തിൻെറയും രക്ഷയ്ക്കായിത്തീരുന്നതു് താഴ്ന്നതരം ജന്തുക്കളുടെ ഹാനിനിമിത്തമാകുന്നു. ദുർബലന്മാരെ ബലവാന്മാർ ഭക്ഷിക്കുന്നു. എന്നാൽ ഈ സന്ദർഭത്തിൽ യജ്ഞനിയമത്തിൻെറ രീതി ഒന്നു ഭേദപ്പെടുന്നു. ജന്തുക്കളിൽ സൂക്ഷ്മമായ ഗ്രഹണശക്തി വർദ്ധിക്കുകയും, മനുഷ്യനിൽ അന്തഃകരണവികാസവും അനുകമ്പയും പരിപോഷിക്കുകയും ചെയ്യുന്നതോടുകൂടി തന്നെപ്പോലെ സുഖദുഃഖങ്ങളുള്ള ജീവികളെ തൻെറ ജീവസന്ധാരണത്തിനായിട്ടു് നശിപ്പിക്കുന്നതിൽ മനുഷ്യൻ വിമുഖനായിത്തീരുന്നു. ഒന്നാമതായി നരമാംസം ഭുജിക്കുന്നതിനു് മനുഷ്യനു് വൈമുഖ്യമുണ്ടാകുന്നു. അനന്തരം ജന്തുവർഗ്ഗത്തിൽ തന്നേക്കാൾ ബലം കുറഞ്ഞതും സഹോദരാവസ്ഥയിൽ ഇരിക്കുന്നതുമായ ജന്തുക്കളുടെ മാംസം ഭക്ഷിക്കുന്നതിലും വിരോധം ജനിക്കുന്നു. മററുള്ളവർ തനിക്കുവേണ്ടി നശിക്കണമെന്നു കരുതുന്നതു് ആസുരമായ ചിത്തവൃത്തിയാലാണു്. മററുള്ളവർക്കുവേണ്ടി താൻ നശിക്കുകയെന്നതു് മനുഷ്യൻെറ ദേവസ്വഭാവത്തേയാണു കാണിക്കുന്നതു്. മററുള്ളവരുടെ ജീവഹാനികൊണ്ടു തനിക്കുണ്ടാകുന്ന സുഖം വേണ്ടെന്നുവെയ്ക്കുകയും, മററുള്ളവർക്കു് തൻെറ ജീവഹാനി കൊണ്ടുണ്ടാകാവുന്ന സുഖത്തേ വർദ്ധിപ്പിക്കുകയും ചെയ്യുന്നതാണു് ശ്രേഷ്ഠമെന്നു മനുഷ്യൻ ഗ്രഹിച്ചു. ശരീരം നിലനിൽക്കുന്നതു് അന്യവസ്തുക്കളെ സമ്പാദിച്ചു ഗ്രസിക്കുന്നതിനാലാണു്. ആത്മസുഖം വർദ്ധിക്കുന്നതു പരോപകാരത്താലുമാണു്. താൻ ആത്മാവാണെന്നറിയുമ്പോൾ മനുഷ്യൻ ദാനത്തിലും പരോപകാരത്തിലും തത്പരനായിത്തീരും. ഇങ്ങനെയാണു് മനുഷ്യൻെറ ജീവപരിണാമം നടക്കുന്നതു്.

കൃതയുഗത്തിൽ വൃത്രാസുരനിൽനിന്നുള്ള ഉപദ്രവങ്ങൾ സഹിക്കാൻ കഴിവില്ലാതെ ദേവകൾ ബ്രഹ്മാവിൻെറ ഉപദേശപ്രകാരം ദധീചിമഹർഷിയുടെ ആശ്രമത്തിൽ ചെന്നു്, അദ്ദേഹത്തോടു സ്വന്തം അസ്ഥികൾ തരണമെന്നപേക്ഷിച്ചു. സ്വദേഹത്തേക്കുടി വെടിഞ്ഞു് അദ്ദേഹം അവരുടെ ആഗ്രഹം സാധിക്കുക തന്നെ ചെയ്തു. ദേവകൾ മൃതനായ ദധീചിയുടെ എല്ലൊക്കെ പെറുക്കിയെടുത്തു് അത്യുഗ്രമായ വജ്രം തീർത്തു് അതുകൊണ്ടു് അസുരരാജാവായ വൃത്രനെ ഭസ്മീകരിച്ചു. എന്നൊരു കഥയുണ്ടു്. മഹാനുഭാവനായ ആ തപോധനൻെറ ഈ ആത്മയജ്ഞത്താൽ ത്രൈലോക്യമാസകലം രക്ഷ പ്രാപിച്ചുപോലും. ഇങ്ങനെ ഏതൊരു ധർമ്മകൃത്യത്തെയും ത്യാഗത്തേയും സനാതനധർമ്മികൾ യജ്ഞമെന്നു പറയാൻ തുടങ്ങി. ബ്രഹ്മത്തേയും യജ്ഞമെന്നു പറയാറുണ്ടു്. അതുകൊണ്ടു ബ്രഹ്മജ്ഞാനികളും യജ്ഞസ്വരൂപികളായിത്തന്നെ പറയപ്പെടുന്നു.

### ജ്ഞാനയജ്ഞം

ഇവിടെയാണു് ജ്ഞാനയജ്ഞത്തിൻെറ പൊരുൾ മനസ്സിലാക്കേണ്ടതു്. അതിനു് ആദ്യമായി ജ്ഞാനം, യജ്ഞം എന്നീ രണ്ടു ശബ്ദങ്ങളുടെ വിവരണം ഗ്രഹിക്കേണ്ടതുണ്ടു്. യജ്ഞം പലവിധമുണ്ടെങ്കിലും ദ്രവ്യയജ്ഞമെന്നും ജ്ഞാനയജ്ഞമെന്നും ചുരുക്കി രണ്ടായിത്തിരിക്കാം. ആദ്യത്തേതിനു ദ്രവ്യരൂപത്തിലുള്ള സാധനം ലഭിച്ചാലേ കാര്യം സാദ്ധ്യമാവുകയുള്ളു. ജ്ഞാനയജ്ഞത്തിൽ ആ വിഷമമില്ല. അതിൽ മറെറല്ലാ യജ്ഞങ്ങളും അടങ്ങിയിരിക്കുന്നു. ഈ വിശ്വത്തിൻെറയും അതിൻെറ നിയമത്തിൻെറയും അന്തരാത്മാവിൻെറയും രഹസ്യമാരായുക: ആ രഹസ്യത്തെ സംഗ്രഹിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുക; ആ രഹസ്യത്തിന്നനുസരിച്ചു് ജീവിതത്തിൽ പരിവർത്തനം വരുത്തുക, ഇതൊക്കെ ജ്ഞാനയജ്ഞമാണു്. ജ്ഞാനയജ്ഞത്തെ മാനസയജ്ഞമെന്നും പറയാറുണ്ടു്. ഗീതാദിശാസ്ത്രങ്ങളെ അദ്ധ്യയനം ചെയ്യുക, അദ്ധ്യാപനം ചെയ്യുക, അനുസരിക്കുക, ആചരിക്കുക എന്നിവയെല്ലാം ശുദ്ധമായ ജ്ഞാന

യജ്ഞമാണ്. ദ്രവ്യമയമായ യജ്ഞത്തേക്കാരം ജ്ഞാനയജ്ഞമാണ് ശ്രേഷ്ഠമെന്ന ഗീതയും ഘോഷിക്കുന്നുണ്ടല്ലൊ. യജ്ഞശബ്ദത്തിന്ന് ഗീത വളരെ വ്യാപകമായ അത്ഥം നൽകിയിട്ടുണ്ട്. സൃഷ്ടിയിലുള്ള വസ്തുക്കളെ അനുഭവിക്കുംതോറും തീൎന്നുപോകുന്നു. ആ കുറവിനെ പരിഹരിക്കു ന്നതു് – പൂരിപ്പിക്കുന്നതു് – യജ്ഞത്തിൻെറ ഒരു കൃത്യമാണ്. ചെറിയ ഉദാഹരണം: 'പഞ്ചപിണ്ഡാനനുദ്ധൃത്യ ന സ്നായാത് പരവാരിണി.' എന്നു മനുസ്മൃതി അനുശാസിക്കുന്നു. അന്യൻെറ കുളത്തിൽ കുളിക്കുകയാണെങ്കിൽ അഞ്ചു മണ്ണുരുള ആ കുളത്തിൽനിന്ന് ഉരുട്ടിയെടുത്തു പുറത്തേയ്ക്കു് എറഞ്ഞിട്ടേ അവിടെ കുളിക്കാവൂ എന്നാണതിന്നത്ഥം. തൻെറ ഉപഭോഗംകൊണ്ടു് കുളത്തിനു സംഭവിക്കുന്ന ന്യൂനതയെ പരിഹരിക്കുകയാണ് ആ യജ്ഞംകൊണ്ടു സാധിക്കുന്നതു്. യജ്ഞത്തിൻെറ പ്രയോജനം, അതിൻെറ വിധി, അതിൻെറ ഗൂഢതത്ത്വം എന്നിവ അറിയുന്നവനെ 'യജ്ഞവിത്' എന്നു പറയാം.

തപോയജ്ഞം, ജപയജ്ഞം, ദൈവയജ്ഞം, ബ്രഹ്മയജ്ഞം, യോഗയജ്ഞം, നാമയജ്ഞം മുതലായ അനവധി ശാഖകരം യജ്ഞത്തിനുണ്ടു്. യജ്ഞം ആദ്യംതന്നെ ധമ്മത്തിൻെറ രൂപത്തിലായിത്തീൎന്നിട്ടുണ്ടെന്നുള്ളതു് നിസ്തക്കമത്രേ.

### തപോയജ്ഞം

ചൂടാകുക, ചൂടാക്കുക, പ്രകാശിപ്പിക്കുക, സമത്ഥനാക്കുക എന്നെല്ലാം തപസ്സിന്നത്ഥമുണ്ടു്. എല്ലാ പ്രകാരത്തിലുമുള്ള ശക്തികരം വദ്ധിപ്പിക്കുവാൻ പ്രയോജനപ്പെടുമാറു പരിശ്രമിക്കുന്നതിനെ 'തപം' എന്നു പറയും. ഏതൊരു തപത്തിൻെറ പിന്നിൽ ഒരു പ്രയോജനവുമില്ലയോ അത്തരം തമോഗുണപ്രധാനമായ തപത്തെ അലിംഗതപമെന്നു പറഞ്ഞിട്ടുണ്ടു്. അങ്ങനെയുള്ള തപംകൊണ്ടു് ഇഷ്ടപ്രാപ്തിയുണ്ടാകുന്നില്ല. തരണം ചെയ്യാനോ നേടാനോ പ്രാപിക്കാനോ വളരെ വിഷമമായിട്ടുള്ളതെന്തും തപസ്സുകൊണ്ടു സാദ്ധ്യമാകുന്നു. വാസ്തവത്തിൽ തപസ്സിനെ അതിക്രമിക്കുകയെന്നതു് ദുസ്സാധമത്രേ. തപശ്ചയ്യയെ പരാജയപ്പെടുത്തുവാൻ ആക്കും കഴിയുകയില്ല എന്നാണതിൻെറ ചുരുക്കം. എപ്പോഴെങ്കിലും ഒരു വ്യക്തിയോ സമുദായമോ അഥവാ സ്ഥാപനമോ, വൈഫല്യംകൊണ്ടോ ആലസ്യം കൊണ്ടോ ശക്തിയററതായിത്തീൎന്നാൽ, അപ്പോരം അതു് സംയമം, പരിശ്രമം, ജ്ഞാനോപാസന, സാമത്ഥ്യം എന്നിവയെ വദ്ധിപ്പിക്കണം.

യജ്ഞവും ദാനവും തപസ്സും ആരും ഉപേക്ഷിക്കരുതു് എന്നു ഭഗവാൻ ഉപദേശിച്ചിരിക്കുന്നു. സൂക്ഷിച്ചുനോക്കിയാൽ ഇവ മൂന്നും ഒന്നുതന്നെയാണ്. ഏതു ജീവശക്തിയും ഈ മൂന്നിനെ ആശ്രയിച്ചാണിരിക്കുന്നതു്. സമുദായസേവനത്തിൽ ഇവ തുടൎന്നു നിൽക്കുന്നു. യജ്ഞദാനതപസ്സുകളെക്കൊണ്ടു സമുദായം ഉന്നതി പ്രാപിക്കുകയും അവ അനുഷ്ഠിക്കുന്ന വ്യക്തികരം പരിശുദ്ധരാകുകയും ചെയ്യുന്നു. ഇവ ഓരോന്നും അതിൻെറ പരമകാഷ്ഠയിൽ ത്യാഗമായോ ഇന്ദ്രിയനിഗ്രഹമായോ അന്തഃകരണവൃത്തികളുടെ ഏകീകരണമായോ പരിണമിക്കുമെന്നുള്ളതിനു സംശയമില്ല, 'യജ്ഞേന യജ്ഞമയജന്ത ദേവാഃ താനി ധമ്മാണി പ്രഥമാന്യാസൻ.' ദേവന്മാർ മാനസികമായ യജ്ഞംകൊണ്ടു് യജ്ഞസ്വരൂപനായ പ്രജാപതിയെ ആരാധിച്ചു. അവക്കു് അപ്പോരം ജഗദ്രൂപത്തെ ധരിക്കുന്നതിനുള്ള ധമ്മസ്ഥാനീയങ്ങളായ ആദ്യത്തെ കാര്യങ്ങളെല്ലാം ഉദിച്ചുതുടങ്ങി.' എന്നു ശ്രുതിവാക്യമുണ്ടു്.

യജ്ഞശിഷ്ടം എന്ന ഒരു ശബ്ദം വിലയേറിയതാണ്. യജ്ഞശിഷ്ടത്തെ ഭക്ഷിക്കുന്നവൻ സവ്വപാപങ്ങളിൽനിന്നും മോചിക്കപ്പെടുന്നു. ദേവയജ്ഞം, പിതൃയജ്ഞം, ഭൂതയജ്ഞം, ബ്രഹ്മയജ്ഞം, മനുഷ്യയജ്ഞം മുതലായ കത്തവ്യങ്ങരം പൂണ്ണമാക്കിയശേഷം അവശേഷിക്കുന്ന അന്നം അമൃതമാണ് – അതു ഭുജിച്ചാൽ പാപമില്ല. സമുദായത്തോടുള്ള ഋണം നിശ്ശേഷം തീൎത്തിട്ടുപിന്നെ അവശേഷിക്കുന്ന ധനം സ്വാത്ഥത്തിനായി ഉപയോഗിക്കുന്നതിൽ ദോഷമില്ല. ഇങ്ങനെ അവശേഷിക്കുന്ന അന്നം രണ്ടു പ്രകാരത്തിലുണ്ടു്: 'വിഘസം' എന്നും 'അമൃതു്' എന്നും. ദേവോച്ഛിഷ്ടം വിഘസം, യാഗശിഷ്ടം അമൃതും. അവരവരുടെ ഉദരപൂരണത്തിനു മാത്രം ആഹാരം പാകപ്പെടുത്തുന്നവൻ പാപത്തെ ഭുജിക്കുന്നു. ശൗചം, ബ്രഹ്മചയ്യം, അഹിംസ, പൂജ്യപൂജനം മുതലായവയെല്ലാം ശാരീരികമായ തപസ്സാകുന്നു. വാചികതപസ്സെന്നു പറയപ്പെടുന്നതു് ആക്കും ദുഃഖത്തിനിടയാവാത്തതും സത്യവും

പ്രിയവും ഹിതവുമായ വചനങ്ങളാണ്. സ്വാദ്ധ്യായം, അഭ്യാസം എന്നിവ വാങ്മയമായ തപസ്സാണ്. വേണ്ടസമയത്തു മൗനമവലംബിക്കുക, ആവശ്യത്തിലധികം സംസാരിക്കാതെയിരിക്കുക, തുടങ്ങിയതും വാചികമായ തപസ്സാകുന്നു.

മനസ്സിനെ പ്രസന്നമാക്കിവെയ്ക്കുക, എല്ലാവരോടും ശുഭമായ ഭാവനയുണ്ടായിരിക്കുക, മനോവൃത്തികളെ നിയന്ത്രിക്കുക, മൗനമവലംബിക്കുക, ചാരിത്രത്തെ ശുദ്ധമാക്കിവെയ്ക്കുക, ഇവയൊക്കെ മാനസികതപസ്സാണ്; തപോയജ്ഞവുമാണ്.

പ്രകൃതിയുടെ വ്യാപാരങ്ങളേയും ഋഷികൾ യജ്ഞത്തിന്റെ രൂപത്തിൽ അവതരിപ്പിച്ചിട്ടുണ്ട്. ശ്വാസോച്ഛ്വാസവും ഒരു പ്രകാരത്തിലുള്ള യജ്ഞമാണ്; പ്രാണായാമവും യജ്ഞം തന്നെ. ഇന്ദ്രിയങ്ങളുടെ വ്യാപാരവും സംയമവും കൂടി യജ്ഞത്തിൽ പെടുന്നു. യജ്ഞാത്ത ഇങ്ങനെയെല്ലാം മനസ്സിലാക്കിയശേഷം പാപത്തെ ഭസ്മീകരിക്കുന്ന തപവും ഒരുതരം യജ്ഞമാണെന്നു കരുതുന്നതു സ്വാഭാവികമാണ്. അതിനാൽ തപസ്വികളെ തപോയജ്ഞരെന്നു വിളിക്കുന്നതിൽ അപാകതയൊന്നുമില്ല. ഭഗവാൻ എല്ലാ യജ്ഞങ്ങളുടേയും തപത്തിന്റെയും ഭോക്താവാണെന്നും പറഞ്ഞിരിക്കുന്നു.

ജ്ഞാനികൾ ബ്രഹ്മമാകുന്ന അഗ്നിയിൽ ജീവാത്മാവിനെ ഹോമിക്കുന്നു എന്നു പറഞ്ഞിരിക്കുന്നു. ഇവിടെ യജ്ഞശബ്ദത്തിനു ജീവാത്മാവെന്നും അർത്ഥമുണ്ട്. സകലഗുണരഹിതമായ ബ്രഹ്മത്തിൽനിന്ന് അഭിന്നനായ ജീവനെ ബ്രഹ്മാഭിന്നനായി ദർശിക്കുന്നതുതന്നെയാണ് ഇവിടെ ഹോമമെന്നു പറയുന്നതു്. ഹോമത്തിൽ ഹുതദ്രവ്യം തീരെ നശിക്കുന്നതുപോലെ ജീവഹോമത്തിലും ജീവന്റെ വ്യക്തിധർമ്മങ്ങൾ നശിക്കുന്നു എന്നാണു താല്പര്യം. തത്ത്വഗ്രഹണപടുവായ ഒരുവന്നു് യജ്ഞസ്വരൂപമായ ജീവിതം പരമാനന്ദസന്ദായകമാണെന്നുള്ളതിൽ സംശയമില്ല.

---

# ഗീത - ഒരു മോഹമുദ്ഗരം

ടി. എം. ത്രിവിക്രമൻ നമ്പൂതിരിപ്പാട്

ബന്ധുക്കളായ ബന്ധുക്കളെല്ലാം പോരിന്നൊരുങ്ങി മുന്നിൽ നിരന്നുനില്ക്കുന്നതു കണ്ടപ്പോൾ തളർന്നവശനായി യുദ്ധവിമുഖനായി വില്ലും അമ്പും താഴെ വെച്ചിരിപ്പായ അർജ്ജുനനോടു് ഭഗവാൻ, 'ഇതു തനി കൊള്ളരുതായ്മയാണ്, നിനക്കു് തീരെ ചേർന്നതല്ല; ഈ ദൗർബ്ബല്യം വലിച്ചെറിഞ്ഞു് ശത്രുസംഹാരത്തിന്നായി എഴുന്നേൽക്കൂ,' എന്നു തുടങ്ങി വിസ്തരിച്ചൊരു ധർമ്മോപദേശം ചെയ്തു. എന്നിട്ടൊടുവിൽ പറഞ്ഞു, 'ഇനി ഇതിനെപ്പററിയെല്ലാം നല്ലവണ്ണം ആലോചിച്ചു നോക്കിയിട്ടു് നിനക്കെന്തു തോന്നുന്നുവോ, അതു ചെയ്തുകൊള്ളൂ,' എന്ന്. (മഹാഭാരതം, ഭീഷ്മപർവ്വം, അദ്ധ്യായം 25 മുതൽ 42 കൂടി.)

ഇവിടെ ഒരു ചോദ്യം വരാം: അർജ്ജുനന്റെ യുദ്ധവിമുഖതയെ ശക്തിയായി ആക്ഷേപിച്ചുകൊണ്ടാണ് ഭഗവാൻ ഉപദേശം ആരംഭിച്ചതു്; എന്നാൽ അതവസാനിപ്പിച്ചതോ, ആയാൾക്കു് ഇഷ്ടംപോലെ പ്രവർത്തിയ്ക്കാനുള്ള സ്വാതന്ത്ര്യം നല്കിക്കൊണ്ടും. അപ്പോൾ, എന്തായിരുന്നു വാസ്തവത്തിൽ ഭഗവാന്റെ അഭിപ്രായം? അർജ്ജുനൻ യുദ്ധം ചെയ്യണമെന്നോ, യുദ്ധം ചെയ്യരുതെന്നോ? യുദ്ധം ചെയ്യുന്നതു് ധർമ്മമാണെന്നോ അധർമ്മമാണെന്നോ? എന്താണിവിടെ മനസ്സിലാക്കേണ്ടതു്? ആലോചിച്ചു നോക്കാം.

പൊതുവെ മൂന്നു തരത്തിലാണ് ആളുകൾക്കു് സ്വന്തം തെററ് – അധർമ്മം – ബോധപ്പെടാറ്. ചിലക്കു് കാര്യമൊക്കെ കഴിഞ്ഞതിന്നുശേഷമാവും ഇതു വേണ്ടിയിരുന്നില്ല എന്നു തോന്നുക. ചിലക്കു് കാര്യം ആരംഭിച്ചു് കുറച്ചു കഴിയുമ്പോഴേയ്ക്കും ഇതു പിഴച്ചു കാൽവെയ്പായിപ്പോയി എന്നു തോന്നും. ചിലക്കു കുട്ടേ, കാര്യത്തിൽ കൈവെയ്ക്കുന്നതിന്നു മുമ്പുതന്നെ ഇതരുതാത്തതാണ് എന്നു് തോന്നുകയും ചെയ്യും. ഒരാളെ കള്ളക്കേസിൽ തോൽപിച്ചു സകുടുംബം വഴിയാധാരമാക്കിയതിന്റെ ഫലമായി ആ

കുടുംബമാകെ ആത്മഹത്യചെയ്യുമ്പോഴാണ് ചിലക്ക് അങ്ങനെ തങ്ങടം കേസ്സു കെട്ടിച്ചമച്ചതു് കുറെ കടപ്പമായിപ്പോയി എന്നു തോന്നുക. ചിലക്ക് കേസ്സു കോടതിയിലെത്തി കുറെ കഴിയുമ്പോഴേയ്ക്കും ആ കുടുംബം കിടന്നു നരകിയ്ക്കുന്നതു കണ്ടു് ഈ ചതിപ്പണി കഷ്ടമായിപ്പോയി എന്നു തോന്നും. ചിലക്കാകട്ടേ, കേസ്സിന്നൊരുങ്ങമ്പോമ്പോഴേയ്ക്കുതന്നെ അതിൻെറ ഭവിഷ്യത്തിനെപ്പററി ആലോചന വരികയും ഒരു കുടുംബത്തെയാകെ അങ്ങനെ കുളത്തിലിറക്കുന്നതു് മഹാപാപമാണു് എന്നു് തോന്നുകയും ചെയ്യും.

ഇതിൽ ആദ്യത്തെ കൂട്ടക്കു് തങ്ങടം ചെയ്തു പോയ തെററിനെക്കുറിച്ചു് തീച്ച്യായും ദുഃഖം തോന്നും; തെററിൻെറ ഗൗരവത്തിന്നനുസരിച്ചു് ദുഃഖത്തിന്നു് തീവ്രത കൂടുകയും ചെയ്യും, 'കഷ്ടം, എനിയ്ക്കിത്ര കഥയില്ലാതെപോയല്ലൊ! കേവലം സ്വാത്ഥത്തിന്നുവേണ്ടി ഇത്രയും കൊടിയ പാതകം ഞാൻ ചെയ്തുപോയല്ലൊ! എന്നാണെനിക്കു് ഈ ദുരിതത്തിൽനിന്നു് ഒരു മോചനം കിട്ടുക ?' എന്നൊക്കെ ആലോചിച്ചാലോചിച്ചു് അവർ അല്ലൽപ്പെട്ടുകൊണ്ടേ ഇരിയ്ക്കും.

രണ്ടാമത്തെ കൂട്ടക്കും മനസ്താപം കുറെ അനുഭവിയ്ക്കേണ്ടിവരും; ദുഷ്കർമ്മത്തിൻെറ എത്രത്തോളം അംശം ചെയ്തുകഴിഞ്ഞുവോ, അത്രത്തോളം തീയ് തിന്നേണ്ടിവരും, സംശയമില്ല.

മൂന്നാമത്തെ കൂട്ടക്കോ ? അവർ അരുതാത്തതൊന്നും ചെയ്തുകഴിഞ്ഞിട്ടില്ല; അതിനാൽ, അതിനെച്ചൊല്ലി അവക്കു് മനസ്താപം ഉണ്ടാവുകയുമില്ല. കുണ്ടിൽ ചാടിക്കഴിഞ്ഞിട്ടില്ലാത്ത ആരംക്കു് താൻ കുണ്ടിൽ ചാടിപ്പോയല്ലൊ എന്നോത്തു് സങ്കടമുണ്ടാവില്ലല്ലൊ. എന്നു മാത്രമല്ല, ഈ കൂട്ടക്കു് അപ്പോരം അസാധാരണമായ ഒരാശ്വാസം അനുഭവപ്പെടുകയും ചെയ്യും, ഈ മഹാപാപം ചെയ്യാൻ ഇടവന്നില്ലല്ലൊ എന്നു്. പുതിയ ഒരു ധമ്മബോധം കൈവരികകാരണം അവരുടെ ആത്മാവിന്നു് പുതിയ ഒരു പ്രകാശം സിദ്ധിയ്ക്കും, ഉള്ളിൽനിന്നു് വലിയ ഒരു പാപഭാരം ഒഴിഞ്ഞുപോയതു കാരണം അവക്കു് അപൂർവ്വമായ ഒരു ലാഘവം അനുഭവപ്പെടും; ആകെ അവക്കു് മികവുററ ഒരു പുനജ്ജന്മം കിട്ടിയതുപോലെ തോന്നും.

എന്നിരിയ്ക്കെ, ഒരാരംക്കപ്പോരം കനത്ത വിഷാദമാണു് അനുഭവപ്പെടുന്നതു് എങ്കിലോ ? താൻ ചെയ്തിട്ടേ ഇല്ലാത്ത തെററിനെച്ചൊല്ലിയും അതിൻെറ ദുരന്തങ്ങളെച്ചൊല്ലിയും ഒരാരം കണ്ണീർ വാക്കുകയാണു് ചെയ്യുന്നതു് എങ്കിലോ? ആ ചെയ്യാത്ത തെററിനെപ്പററി ആലോചിച്ചാലോചിച്ചു് ഒരാരം ആകെ അവശനായിപ്പോവുകയാണു് എങ്കിലോ ? എന്താണതിനത്ഥം ?

അത്ഥം വേറൊന്നുമല്ല, ആ തെററു ചെയ്യാനുള്ള വാസന അയാരംക്കവശേഷിച്ചിട്ടുണ്ടു് എന്നുതന്നെ. പത്തു കൊല്ലം മുമ്പു് ഒരാരം ഒരു കൊലക്കുററം ചെയ്തു, ഇന്നയാരംക്കു് അതു തെററാണെന്നു തോന്നി; തുടന്നു് അതിനെക്കുറിച്ചു് മനസ്താപം തോന്നുകയും ചെയ്തു. ഇതിനെന്താണത്ഥം ? ആ കൊല എന്നോ കഴിഞ്ഞുപോയിരിയ്ക്കെ, എങ്ങനെ ഇന്നു് അതു് മനസ്താപത്തിനു വിഷയമായി ? ആ കൊല ഇന്നില്ലെങ്കിലും അതിൻെറ സംസ്കാരം ആ കൊലയാളിയുടെ ഉള്ളിൽ ഉണ്ടാവാം; അങ്ങനെ സംസ്കാരരൂപേണ നിലനില്ക്കുന്ന ആ കൊലക്കുററത്തെക്കുറിച്ചു് അയാരംക്കു് മനസ്താപം തോന്നുകയും ചെയ്യാം, എന്നാണല്ലൊ ഇവിടെ സമാധാനം. സംസ്കാരരൂപേണ മാത്രം നിലനില്ക്കുന്ന തെററിനെക്കുറിച്ചും ഒരാരംക്കു് ദുഃഖം തോന്നാം എന്നത്ഥം. തൽക്കാലം ചെയ്തിട്ടില്ലാത്ത ഒരു തെററിനെക്കുറിച്ചു് ഒരാരംക്കു് ദുഃഖം തോന്നുന്നുണ്ടെങ്കിൽ ആ തെററു ചെയ്യാനുള്ള വാസന അയാളിൽ നിലനില്ക്കുന്നുണ്ടു് എന്നു് മനസ്സിലാക്കണം എന്നും അത്ഥം. അപ്പോരം, ഒരാരംക്കു് തെററു ചെയ്യുന്നതിന്നുമുമ്പുതന്നെ അതു തെററാണെന്നു് ബോധ്യപ്പെടുകയും ഒപ്പം അതിനെച്ചൊല്ലി ദുഃഖം അനുഭവപ്പെടുകയും ചെയ്യുന്നുണ്ടെങ്കിൽ അതിന്നത്ഥം ആ തെററു ചെയ്യാനുള്ള വാസന ബാക്കി നില്ക്കുന്നുണ്ടു് എന്നാണു്, വേറൊന്നുമല്ല.

ശരി, തെററു ചെയ്യുന്നതിന്നു മുമ്പോ തെററു ചെയ്തതിന്നു പിമ്പോ ആ തെററിനെക്കുറിച്ചു് ദുഃഖം തോന്നുന്ന ആരംക്കു് ആ ദുഃഖത്തിൽനിന്നു് മോചനത്തിന്നുള്ള വഴിയെന്തു് ?

ഒരു തെററു ചെയ്യാനുള്ള വാസനയും അതു ചെയ്യാൻ പാടില്ലാത്തതാണു് എന്ന തോന്നലും തമ്മിലുള്ള ഉരസലിൻെറ ഫലമാണല്ലൊ, ആ ഉരസൽതന്നെയാണല്ലൊ, ആ തെററിനെച്ചൊല്ലിയുള്ള ദുഃഖം എന്നുവെച്ചാൽ. അപ്പോരം ആ ദുഃഖം ഇല്ലാതാവണമെങ്കിൽ ആ ഉരസൽ ഇല്ലാതാവണം. അതില്ലാതാവണമെങ്കിലോ ? ഒന്നുകിൽ ആ തെററു ചെയ്യാനുള്ള വാസന ഇല്ലാതാവണം; അല്ലെങ്കിൽ, ആ തെററു ചെയ്യാൻ പാടില്ല എന്ന തോന്നൽ ഇല്ലാതാവണം; ഇതല്ലാതെ വേറെ വഴിയില്ല. ഈ രണ്ടിലൊന്നു്

ഇല്ലാതാവാൻ എന്താണു് വേണ്ടതു്? തെററ് എന്നു തോന്നുന്ന കാര്യം വാസ്തവത്തിൽ തെററാണോ അല്ലയോ എന്നു് ഉറച്ച തീച്ച് വരുത്തുക തന്നെ. അങ്ങനെയൊരു തീച്ച് വരാൻ വേണ്ടതു് ധമ്മാധർമ്മങ്ങളെ സൂക്ഷ്മമായി വിവേചനം ചെയ്യുകയാണല്ലൊ. ഇങ്ങനെയൊരു പരിശോധനയ്ക്കു മുതിരാതെ ആ കാര്യം ധർമ്മമാണു് എന്നോ അധർമ്മമാണു് എന്നോ ഉറപ്പിച്ചു പറഞ്ഞിട്ടു് ഫലമെന്തു്? ആവർത്തിച്ചു പറഞ്ഞിട്ടും ഫലമെന്തു്? അതുകൊണ്ടൊക്കെ എങ്ങനെ ആ കാര്യം ചെയ്യരുതാത്തതാണു് എന്ന തോന്നൽ ഇല്ലാതാവും? അല്ലെങ്കിൽ ആ കാര്യം ചെയ്യാനുള്ള വാസന ഇല്ലാതാവും? ആ തോന്നലും വാസനയും തമ്മിലുള്ള സംഘർഷവും അതിന്റെ പരിണാമമായ വിഷാദവൈവശ്യവും ഇല്ലാതാവും? ഇല്ല, ഇതൊന്നും ഈ ഉറപ്പിക്കൽകൊണ്ടോ ആവർത്തിക്കൽകൊണ്ടോ ഇല്ലാതാവില്ല, തീച്ചയായും ഇല്ലാതാവില്ല. അതൊക്കെ ഇല്ലാതാവണമെങ്കിൽ മേൽപ്പറഞ്ഞവിധം ഒരു ധർമ്മാധർമ്മവിമശം കൂടിയേ കഴിയൂ, അതിൽ സംശയമില്ല.

ഇനി പ്രകൃതത്തിൽ: അജ്ജുനന്നു് യുദ്ധം തെററാണു് എന്നു തോന്നിയിരുന്നു, യുദ്ധം ചെയ്യാനുള്ള വാസന ബാക്കിനില്ക്കുകയും ചെയ്തിരുന്നു. ഇതാണല്ലൊ യുദ്ധാരംഭത്തിലുള്ള അജ്ജുനന്റെ ശോകമൂഢതയിൽനിന്നു മനസ്സിലാവുന്നതു്. അപ്പോൾ, ആ ശോകം ഇല്ലാതാകണമെങ്കിൽ അയാൾക്കു് ഒന്നുകിൽ യുദ്ധം തെററാണു് എന്ന തോന്നൽ ഇല്ലാതാവണം, അല്ലെങ്കിൽ യുദ്ധം ചെയ്യാനുള്ള വാസന ഇല്ലാതാവണം, എന്നു തീച്ച്. ഇതിന്നു് യുദ്ധം ധമ്മമോ അധമ്മമോ എന്നു് നിഷ്പക്ഷമായി വിവേചിച്ചു നോക്കാതെ പററില്ല; അതിന്നു് ധമ്മാധമ്മങ്ങളെ സൂക്ഷ്മവും സമഗ്രവുമായി വിമശിച്ചു നോക്കാതേയും പററില്ല. അതുകൊണ്ടാണു് ഭഗവാൻ അവിടെ വിസ്തരിച്ചൊരു ധമ്മോപദേശത്തിന്നൊരുമ്പെട്ടതു്. ആ ഉപദേശത്തിന്റെ ഫലമായി അജ്ജുനന്നു തീച്ചപ്പെടുന്നതു്, ഒരു പക്ഷേ, യുദ്ധം ധമ്മമാണു് എന്നാവാം, അല്ലെങ്കിൽ യുദ്ധം അധമ്മമാണു് എന്നും ആവാം. രണ്ടായാലും ഫലം ഒന്നുതന്നെയാണു്, പരസ്പരവിരുദ്ധങ്ങളായ ഭാവങ്ങളുടെ അന്തർദ്വന്ദ്വം അവസാനിച്ചു ധമ്മസന്ദേഹം നശിച്ചു് വിഷാദം നീങ്ങി മനസ്സിന്നു് പ്രസാദം സിദ്ധിക്കുകയാണു്.

ഈ ഉപദേശത്തിന്നൊന്നും മിനക്കെടാതെ ഭഗവാൻ അർജ്ജുനനോടു യുദ്ധം ചെയ്യൂ, അതു ധമ്മമാണു് എന്നു പറഞ്ഞിട്ടു കാര്യമെന്തു്? അതുകൊണ്ടെങ്ങനെ അർജ്ജുനന്റെ ഉള്ളിൽ നടക്കുന്ന ദ്വന്ദ്വയുദ്ധം ഇല്ലാതാവും? എങ്ങനെ അയാൾക്കു് ധമ്മസന്ദേഹം നീങ്ങിക്കിട്ടും? എങ്ങനെ അയാളുടെ ശോകവ്യാകുലത ഇല്ലാതാവും? അതുപോലെ, ധമ്മോപദേശമെല്ലാം കഴിഞ്ഞിട്ടു് അജ്ജുനനോടു് നീയിനി യുദ്ധം ചെയ്തേ കഴിയൂ എന്നു കല്പിക്കുന്നതിന്നും അത്ഥമെന്തു്? ഉപദേശമെല്ലാം കേട്ടിട്ടു് അജ്ജുനന്നു യുദ്ധം ധമ്മമല്ല എന്നാണു് തോന്നുന്നതു് എങ്കിൽ അയാൾക്കു് മനഃക്ലേശമുണ്ടാക്കുകയാവില്ലേ ആ കല്പനയുടെ ഫലം? അതിനാലത്രേ ഭഗവാൻ ഒടുവിൽ അജ്ജുനന്നു് ഇഷ്ടംപോലെ പ്രവത്തിക്കാനുള്ള സ്വാതന്ത്ര്യം നൽകിയതു്.

ശരി. എന്നാൽ, എന്തിനു ഭഗവാൻ ആദ്യം എടുത്ത വാക്കു് അജ്ജുനന്റെ യുദ്ധവിമുഖതയെ കടന്നാക്ഷേപിച്ചു? എന്തുകൊണ്ടു് ഭഗവാൻ ആദ്യമേ ധമ്മാധമ്മവിമശത്തിന്നു മുതിന്നില്ല?

അതിന്നു കാരണമുണ്ടു്: യുദ്ധം അധമ്മമാണു് എന്ന തോന്നൽ അജ്ജുനന്നു് എത്രത്തോളം ഉള്ളിൽ തട്ടിയിട്ടുണ്ടു് എന്നറിയണം. ആ തോന്നൽ അയാൾക്കു് അത്രയ്ക്കു് ഉള്ളിൽ തട്ടിയിട്ടില്ല എങ്കിൽ, ഒരു ഉന്തുകൊടുത്താൽ കടപുഴങ്ങിപ്പോവാൻ തക്കവണ്ണമേ അതിനു വേരോട്ടം വന്നു കഴിഞ്ഞിട്ടുള്ളൂ എങ്കിൽ, അവിടെ എന്തിനു് ധമ്മോപദേശം? ജിജ്ഞാസ ഉള്ളേടത്തല്ലേ ഉപദേശം വേണ്ടൂ? സംശയമുണ്ടെങ്കിലല്ലേ സമാധാനം ആവശ്യമുള്ളൂ?

അപ്പോൾ, ഭഗവാനു് അജ്ജുനൻ യുദ്ധം ചെയ്യണമെന്നോ യുദ്ധം ചെയ്യരുതെന്നോ ഉണ്ടായിരുന്നില്ല, അയാൾ, ധമ്മത്തിൽ ഉറച്ചു നില്ക്കണമെന്നേ ഉണ്ടായിരുന്നുള്ളൂ. ആ ഉറച്ചുനില്പാകട്ടേ, നിഷ്പക്ഷമായ ധമ്മാധമ്മവിവേചനത്തിന്റെ ഫലമായി ഉള്ളിന്റെ ഉള്ളിൽനിന്നു് ധമ്മസന്ദേഹം നിശ്ശേഷം നീങ്ങിക്കിട്ടിയാലേ ഉണ്ടാവൂതാനും. ഒരു യുദ്ധം ധമ്മമോ അധമ്മമോ എന്നു ചോദിച്ചാൽ അതു് ആ യുദ്ധത്തിന്നിറങ്ങുന്ന ആൾതന്നെ തീരുമാനിക്കേണ്ടതാണു്, ധമ്മാധമ്മങ്ങളെപ്പററി അവഗാഢമായി ആലോചിച്ചതിന്നുശേഷം തീരുമാനിക്കേണ്ടതാണു്, എന്നാണു് ഭഗവാന്റെ മറുപടി. ഗീതോപദേശം കേവലം ഒരു മോഹമുദ്ഗരമായിരുന്നു എന്നു് ചുരുക്കം.

# ദുർഗ്ഗാസ്തവം

കുഞ്ഞിക്കുട്ടിത്തമ്പുരാട്ടി, കൊടുങ്ങല്ലൂർ

കാമാരിപ്രിയയായ്ത്തദങ്കനിലയേ വാസം നടത്തുന്നതും
കാണെക്കാമമുദിച്ച നാന്മുഖനു തന്നാവിൽ കളിക്കുന്നതും
കാരുണ്യം കലരുന്നധോക്ഷജനു തന്മാറിൽ വസിക്കുന്നതും
കാളീ, നീ കമലായതാക്ഷി, തവ തൃക്കാലാണെനിക്കാശ്രയം.

ഖട്വാംഗം ഗദശംഖചക്രമുടവാളത്യുഗ്രമാം ശൂലവും
വട്ടപ്പാത്രമതിൽ നിണം ചൊരിയുമാ ദൈത്യന്റെ വൻശീർഷവും
വട്ടം ചെററു കുറഞ്ഞ പൊൻപരിചയും മാലാകപാലങ്ങളും
പട്ടും ചുററിന ഭദ്രകാളി, തവ തൃക്കാലാണെനിക്കാശ്രയം.

ഗീർവ്വാണർ സുരലോകവാസികൾ സദാ ഹൃത്പത്മസേവാരതർ
ഗൗരീകാന്തനിവാസവാസിമുനിമാർ ഷട്പദ്മശക്ത്യുത്ഥിതർ
ഗൗരീശങ്കരഭക്തമാർ തരുണിമാർ വെൺചാമരം വീശുവോർ
ഗീതംചെയ്തു പുകഴ്ത്തിടുന്ന തവ തൃക്കാലാണെനിക്കാശ്രയം.

ഘോരാകാരനിസുംഭസുംഭനിനദം ലോകം മുഴക്കീടവേ
ഘോരം താണ്ഡവനൃത്തമാടി ഭഗവാൻ; തൃക്കണ്ണിൽനിന്നഞ്ജസാ
ഘോരാരാവമൊടാപതിച്ച കൃതികാവൃന്ദത്തൊടൊത്തംബികേ
ഘോരം നർത്തനമാടിനിന്ന തവ തൃക്കാലാണെനിക്കാശ്രയം.

ഞാനെന്നുള്ളൊരു ഭാവമാണ് സകലം മദ്ഭാവമോർത്തീടുകിൽ
ഞാനല്ലീയുലകം സമസ്തചരവും ത്വദ്ഭാവമല്ലേ ശിവേ ?
ഞാനിദ്ദേഹമതല്ല ദേഹി പരമം സത്യം ശിവം സുന്ദരം
ജ്ഞാനം മേ കലരുന്നതിന്നു തവ തൃക്കാലാണെനിക്കാശ്രയം.

ചാന്തിൻപൊട്ടിനു തെല്ലു മീതെ ലസിതം സിന്ദൂരരക്താങ്കിതം
ചന്തത്തിൽ ചില ചെത്തിമാലയണിയും കണ്ഠം കപാലാവൃതം
ചന്തംചേർന്ന ചുവന്ന പട്ടുമതുപോൽ പൊൽപാദപീഠത്തിലായ്
ചന്തത്തിൽ നിലകൊള്ളുമംബ, തവ തൃക്കാലാണെനിക്കാശ്രയം.

ഛന്ദോരൂപിണി നാന്മുഖാനനഭവേ, സ്വർലോകസമ്പൂജിതേ!
ഛന്ദസ്സിന്നവതാരമായ മുനിതൻ വീണയ്ക്കു നാദപ്രദേ!
ഛന്ദസ്സായ്, ഋഷികൾ വിശുദ്ധമതികൾ വന്ദിച്ചിടും ദേവതേ!
ഛന്ദസ്സമ്പൊടുദിപ്പതിന്നു തവ തൃക്കാലാണെനിക്കാശ്രയം.

ജാലംകൊണ്ടു ജഗത്തശേഷവുമഹോ തന്നുള്ളിലാക്കിപ്പലേ
ജാലം കാട്ടി മയക്കി ലോകമഖിലം വട്ടം കറക്കും ശിവേ,
ജാലത്തിൽ ഹരിയും ഹരൻ വിധിയുമേ കാമിക്കുമാ വമ്പെഴും
ജാലത്തിൻ പണി കാണ്മതിന്നു തവ തൃക്കാലാണെനിക്കാശ്രയം.

ഝങ്കാരം പടുനാദമാർന്ന പടഹധ്വാനം മുഴക്കീട്ടു നീ
യമ്പോ! നിർജ്ജരവൈരിതൻ തലയെടുത്തച്ഛന്നു നല്കീടുവാൻ
ഹുങ്കാരത്തൊടു യാത്രചെയ്യെ വഴിയിൽ ഭീയാർന്ന പൈതങ്ങളെ-
ക്കണ്ടിട്ടമ്പൊടു സംഭ്രമിച്ച തവ തൃക്കാലാണെനിക്കാശ്രയം.

ഭക്തന്മാർക്കിഹ ദാസിയായി സതതം വർത്തിച്ചുമീ ഭൗതികാ-
സക്തന്മാർക്കൊരു രക്ഷയായി മരുവും സച്ചിന്മയീ ശങ്കരീ,
ഭക്ത്യാ ഞാനിത വെച്ചിടുന്നു മമ ഹൃത്പദ്മം ഭവത്സന്നിധൗ
ഭക്താനുഗ്രഹതല്പരേ, ഭഗവതീ, തൃക്കാലെനിക്കാശ്രയം.

# ഗജേന്ദ്രമോക്ഷം

ആചാര്യ കാക്കാ കാലേല്ക്കർ

ഈശ്വരൻ നമ്മുടെ പരമപിതാവാണ്; ഇതെല്ലാവരും സമ്മതിക്കുന്ന സംഗതിയാണ്. എന്നാൽ, നാമെല്ലാവരും സഹോദരരാണെന്ന കാര്യം എല്ലാവർക്കും വിശ്വാസമാവുന്നില്ല. 'സർവ്വോദയ'ത്തിൽ വിശ്വസിക്കുന്ന 'സത്യാഗ്രഹി' വസുധൈവ കുടുംബകമെന്ന നിയമം പാലിക്കുന്നവനാണ്; അതിനാൽ ആരും അയാളുടെ ശത്രുവല്ല. ഇതിൻെറ അർത്ഥം ആരുംതന്നെ സത്യാഗ്രഹിയുടെ നേരെ ശത്രുത വെയ്ക്കുന്നില്ല എന്നല്ല. അയാൾക്ക് അനേകം ശത്രുക്കളുണ്ടാവാം. ധർമ്മാനുസൃതം ജീവിതം നയിക്കുന്ന ഓരോ മനുഷ്യനും അധർമ്മം ആചരിക്കുന്ന മനുഷ്യൻെറ മാർഗ്ഗത്തിൽ വിഘ്നരൂപമായി തോന്നുന്നതാണ്. എന്നാലും, സത്യാഗ്രഹി തൻെറ മനസ്സിൽ ഏതൊരാളുടേയും നേരെ സ്നേഹമല്ലാതെ മറെറാരു ഭാവവും പുലർത്തുന്നില്ല. അയാൾ തൻെറ സഹോദരൻ ദുർവ്വാസനയ്ക്കു് വശഗനാവുന്നു എന്നു കാണുമ്പോൾ തീർച്ചയായും സ്നേഹംകൊണ്ടു് അയാളെ എതിർക്കും. അവസരം വരുമ്പോൾ സ്നേഹം കഠോരമായെന്നും വരാം. സ്നേഹദൗർബല്യത്തിൻേറയോ മോഹത്തിൻേറയോ മാർദ്ദവം ഇല്ല. എന്നാൽ, സത്യാഗ്രഹി എതിർക്കുന്ന അവസരത്തിലും തൻെറ സഹോദരൻെറ നന്മയെ മാത്രമേ ആഗ്രഹിക്കൂ; സ്വയം കഷ്ടം സഹിച്ചുകൊണ്ടാണ് അയാൾ തൻെറ എതിർപ്പ് അഥവാ വിരോധം പ്രകടിപ്പിക്കുക. അടിസ്ഥാനമായി സ്നേഹമുള്ള വിരോധം എപ്പോഴും സഫലമായിത്തീരുന്നു. ഇതിൽ താമസം നേരിട്ടേക്കാം, എന്നാലും വിജയം സ്നേഹത്തിന്നായിരിക്കുമെന്നതു തീർച്ച. ദുർവ്വാസനയ്ക്കു വശംവദനായ ആ പാവം അതിൽനിന്നു മുക്തനാവുന്നു. അയാൾ അതിൽനിന്നു വീണ്ടും തൻെറ ആത്മാവിനെ കണ്ടെത്തുന്നു. ഇതും ഒരു സാധാരണവിജയമാണ്. സത്യാഗ്രഹസമരം ധർമ്മയുദ്ധമത്രെ. അതിനാൽ അതിൻെറ പരിണാമം എപ്പോഴും എല്ലാവർക്കും ശുഭവും മംഗളപ്രദവും ആയിരിക്കുമെന്നതു തീർച്ചയാകുന്നു. രണ്ടാളുകൾ അന്യോന്യം വിരുദ്ധമായ സ്വാർത്ഥത്തിന്നു വശഗരായി കലഹിക്കുമ്പോൾ ഒരാൾക്കു ജയവും മറെറ ആൾക്കു് പരാജയവും ഉണ്ടാവുന്നു. ഈശ്വരൻ സാക്ഷിയായി നോക്കിനില്ക്കുന്നു; കർമ്മത്തിൻെറ നിയമം കലഹത്തെ യഥാസമയം പര്യവസാനിപ്പിക്കുയും ചെയ്യുന്നു. എന്നാൽ ഒരുപക്ഷം സ്വാർത്ഥമുപേക്ഷിച്ചു് ധർമ്മത്തെ ആധാരമാക്കാൻ തുടങ്ങുമ്പോൾ പരമാത്മാവു് അയാളുടെ പക്ഷത്തു ചേരുന്നു. കാരണം, പരമാത്മാവു് എപ്പോഴും സത്യത്തിൻെറ പക്ഷത്താണ്. സ്വാർത്ഥമുപേക്ഷിച്ചു ധർമ്മം പാലിക്കുകയെന്നതു തുലോം കഠിനമായ ഒരു കാര്യമത്രെ. ധർമ്മനിഷ്ഠനായ മനുഷ്യനെ ഈശ്വരൻ പലപ്രകാരത്തിലും പരീക്ഷിക്കുന്നു. ധർമ്മനിഷ്ഠനായ മനുഷ്യനും അയാളുടെ വിരോധിക്കും, ഉഭയപക്ഷക്കാർക്കും, ഹിതം ചെയ്യുക, ഇതാണ് ഈശ്വരൻെറ നീതി. ഇക്കാരണത്താൽ ധർമ്മയുദ്ധത്തിൻെറ അവധി അധികം നീണ്ടുപോകുന്നു. ധർമ്മനിഷ്ഠരുടെ പക്ഷം നിഷ്പാപമായിത്തീരുമ്പോൾ മാത്രമേ അവർക്കു സഫലത സിദ്ധിക്കൂ. ഉഭയപക്ഷക്കാരുടേയും വിരോധം ശാന്തമായിത്തീരുന്നു; ഇതാണ് സഫലതയുടെ മുഖ്യഭാഗം. കൂടാതെ ഇരുവരും വീണ്ടും പ്രാണപ്രിയരായ സഹോദരരാവുകയും ചെയ്യുന്നു. പുരാണങ്ങളിൽ 'ഗജേന്ദ്രമോക്ഷം' എന്ന കഥയിൽ ഈ സിദ്ധാന്തമാണ് പ്രതിപാദിച്ചിരിക്കുന്നതു്.

ഇന്ദ്രസദസ്സിൽ 'ഹാഹാ' എന്നും 'ഹൂഹൂ' എന്നും പേരായ രണ്ടു ഗന്ധർവ്വസഹോദരന്മാരുണ്ടായിരുന്നു. രണ്ടാളും വലിയ പാട്ടുകാർ. അവരുടെ ഹൃദയങ്ങളിൽ മത്സരം പ്രവേശിക്കുന്നതുവരെ ഇരുവരും യോജിച്ചാണ് വസിച്ചിരുന്നതു്. എന്നാൽ, ഭാഗ്യദോഷത്താൽ അവരുടെ മനസ്സിൽ സ്പർദ്ധയുളവായി. 'ഞാനാണ്'

ശ്രേഷ്ഠൻ, അതിനാൽ ഒന്നാംസ്ഥാനം എനിക്കു കിട്ടണം.' എന്ന ഭാവം ഇരുവരുടേയും മനസ്സിൽ കടന്നുകൂടി. ഇന്ദ്രൻ ഇരുവരേയും വിളിച്ചു പറഞ്ഞു: 'ഈശ്വരസന്നിധിയിൽ എല്ലാവരും സമാനരാണ്. ഞാൻ നിങ്ങളിരുവരിലും ഒരു വ്യത്യാസവും കാണുന്നില്ല. എന്നാലും ആ രണ്ടു പേക്കും അതുകൊണ്ടു സന്തോഷമുണ്ടായില്ല. അവസാനം ദേവേന്ദ്രൻ അവരെ ദേവലമഹഷ്ഷി യുടെ അടുക്കലേയ്ക്കയച്ചു. ആ മഹഷ്ഷി മഹാ ജ്ഞാനിയും ത്രികാലജ്ഞനുമായിരുന്നു. എന്നാൽ നിറകുടം തുളമ്പുകയില്ല എന്നു പറഞ്ഞതു പോലെ പൂൎണ്ണജ്ഞാനികരം പ്രായേണ മൗനികളായിരിക്കും. മഹഷ്ഷിയുടെ മൗനം കണ്ടു് മത്സരവും ഈഷ്യയും നിറഞ്ഞ ആ ഗന്ധവ്വന്മാർ പറയാൻ തുടങ്ങി: 'വെറും മൂഢനാണ്. ഒന്നും അറിയില്ല.' മുനി മൗനം ഭഞ്ജിച്ചു് ദയാഭാവത്തോടെ പറഞ്ഞു: 'നിങ്ങളിരുവരും എത്ര മൂഢന്മാരാണ്! സ്പദ്ധകൊണ്ടും അസൂയകൊണ്ടും നിങ്ങളുടെ ബുദ്ധി കെട്ടുപോയിരിക്കുന്നു. നിങ്ങളുടെ തലയിൽ എന്താണെഴുതിയിട്ടുള്ളതെന്നു നിങ്ങരംക്കറിയില്ല. അതറിഞ്ഞിരുന്നുവെങ്കിൽ നിങ്ങരം ഇത്ര മത്സരഭാവം വളത്തുകയില്ലായിരുന്നു. പരമാത്മാവു് ഏതൊരാളുടേയും ഭാവി അയാളിൽനിന്നു് ഒളിച്ചുവെയ്ക്കുന്നു. എന്നാലും കർമ്മത്തിൻെറ സിദ്ധാന്തം മനസ്സിലാക്കിത്തരുന്നതിന്നായി ഞാൻ ഹൃദയത്തെ അല്പം കഠിനമാക്കിക്കൊണ്ടു നിങ്ങളുടെ ഭാവി എനിക്കറിയാവുന്നത്ര നിങ്ങരംക്കു മനസ്സിലാക്കിത്തരാം. സഹോദരന്മാരായിട്ടും നിങ്ങരം പരസ്പരം ഈഷ്യവെയ്ക്കുന്നു; ഇതിൻെറ ഫലമായി നിങ്ങരം സ്വഗ്ഗത്തിൽനിന്നു് അധഃപതിച്ചു് ചിത്രകൂട പവ്വതത്തിന്നു സമീപം പശുയോനിയിൽ ജനിക്കും. ഒരാരം കാട്ടിൽ ജീവിക്കുന്ന ആനയും മറേറ ആരം വെള്ളത്തിൽ ജീവിക്കുന്ന മുതലയും ആവും. അവിടെ വസിച്ചു് പശുഭാവത്തോടെ നിങ്ങരം ഈ വൈരത്തെ പോഷിപ്പിക്കും; സഹോദരഭാവം വിട്ടു് ശത്രുക്കളായിത്തീരും.'

ഇത്രയും കേട്ടപ്പോഴേയ്ക്കു് ഇരുവരുടേയും മദം ഇറങ്ങിക്കഴിഞ്ഞു. ഇരുവക്കും തത്കാലം പശ്ചാത്താപം തോന്നി. ഇരുവരും മഹഷ്ഷിയുടെ പാദങ്ങളിൽ വീണു പ്രാത്ഥിക്കാൻതുടങ്ങി: 'അങ്ങു് ഞങ്ങളോടു ദയ കാണിക്കുകയില്ലേ?' ഋഷി പറഞ്ഞു: 'കമ്മത്തിൻെറ നിയമം അനിവാര്യമാണ്. ഇതിൽ ആരുടെ ദയകൊണ്ടും ഒന്നും ചെയ്യുക സാധ്യമല്ല. എന്നാൽ, കമ്മത്തിൻെറ നിയമം മംഗളമയവുമാണ്. അതെത്ര കഠോരമാണോ അത്രതന്നെ ദയാമയവുമാണ്. കമ്മത്തിൻെറ ഫലം ദണ്ഡരൂപത്തിലാവുകയില്ല. അതിൽ ദുഷ്ടനെ നന്നാക്കുന്നതിന്നുള്ള ശക്തിയുണ്ടു്. നിങ്ങളിൽ ഒരുവൻെറ ഹൃദയത്തിൽ പശ്ചാത്താപം ഉദയംചെയ്യും. അവൻ ധമ്മമാഗ്ഗത്തിൽ ചരിക്കും; വലുതായ സങ്കടം നേരിടുന്ന അവസരത്തിൽ അവന്നു് ഈശ്വരസ്മരണ ഉണ്ടാവുകയും ചെയ്യും. അപരൻെറ ഹൃദയത്തിൽ ഈഷ്യാഗ്നി കത്തിജ്ജ്വലിച്ചുകൊണ്ടിരിക്കും. അവൻ ഉത്തരോത്തരം അധഃപതിക്കും. എന്നാൽ അവനും ഉദ്ധരിക്കപ്പെടും. തൻെറ സഹോദരൻെറ നേരെ വിരോധം പുലത്തിക്കൊണ്ടു് ക്രമേണ അവൻെറ ഹൃദയത്തിൽ അതു് ശ്രദ്ധയായി പരിണമിക്കും. അവനിലും ആസ്തികത ഉളവാകും. ആസ്തികൃത്തിൻെറ ബലത്താൽ അവൻ ഉദ്ധരിക്കപ്പെടുകയും ചെയ്യും.'

ഭാവിയുടെ മറ ഇത്രയും തുറന്നു കാണിച്ചതിന്നുശേഷം മുനിവരൻ വീണ്ടും മൗനമവലംബിച്ചു. ഹാഹായും ഹൂഹൂവും തങ്ങളുടെ കമ്മം ഹേതുവായി സ്വഗ്ഗത്തിൽനിന്നു് അധഃപതിച്ചു. ഒരുവൻ രാജാവിൻെറ ആനയും മററവൻ സമീപത്തുള്ള സരോവരത്തിലെ മുതലയും ആയി. ഇരുവരും പൂവ്വജന്മത്തിലെ കഥയൊക്കെ മറന്നു; തങ്ങളുടെ ഭ്രാതൃത്വംതന്നെ വിസ്മരിച്ചു. മുതല ആനയെ പിടിച്ചു തിന്നാനാഗ്രഹിച്ചിരുന്നു; ആനയാകട്ടെ എപ്പോഴും മുതലയെ ഭയപ്പെട്ടുകൊണ്ടും ജീവിതം നയിച്ചു. ആന തൻെറ പശുജീവിതത്തിന്നനുസരിച്ചു് ഭോഗവിലാസങ്ങളിൽ മുഴുകി. ശത്രു എവിടെയാണ്, ശത്രുവിൻെറ ബലം എന്തിലാണ് എന്നീ കായ്യങ്ങരം വിലാസത്തിൻെറ ലഹരിയിൽ നിമഗ്നനായ ആന വിസ്മരിച്ചിരുന്നു. പിടിയാനകളോടുകൂടി ക്രീഡിക്കാനായി അതു് ആ സരോവരത്തിൽ ചെന്നിറങ്ങി. മുതലയ്ക്കു താനാഗ്രഹിച്ചതു കൈയിൽ കിട്ടി. അതു ഗജരാജൻെറ കാലിൽ കടന്നു പിടിച്ചു. ആന അതു വിടുവിക്കാനായി ചിന്നം വിളിക്കാൻ തുടങ്ങി. പക്ഷേ, വെള്ളത്തിൽ ആനയ്ക്കു് എന്തുതന്നെ സാധിക്കും? ആന കരയി

ലേയ്ക്കു കയറിപ്പോകാൻ പരിശ്രമിച്ചു. പക്ഷേ മുതല അതിനെ വെള്ളത്തിലേയ്ക്കു വലിച്ചുകൊണ്ടിരുന്നു. 'ഗജോ ഹ്യാകഷ്തേ തീരം ഗ്രാഹശ്ചാകഷ്തേ ജലം!' ഇരുവരുടേയും ഈ യുദ്ധം ദിവ്യവർഷസഹസ്രകം തുടൎന്നു. അവസാനം അവ്യക്തമൂൎത്തിയായ മുതല ആ വലിയ ആനയെ പങ്കജവനത്തിലേയ്ക്കു്, ചളിയിലേയ്ക്കു, വലിച്ചുകൊണ്ടുപോയി. ആനയ്ക്കു രക്ഷപ്പെടാൻ ഒരു വഴിയുമില്ല എന്ന നിലയായി അപ്പോഠം ഇനി തന്നെ രക്ഷിക്കാൻ ഹൃദയസ്ഥനായ പരമാത്മാവിന്നു മാത്രമേ സാധിക്കു എന്ന ജ്ഞാനം അതിന്നുണ്ടായി. ഗജരാജൻ ശാസ്ത്രം പഠിച്ചിട്ടില്ല, വേദങ്ങളും പഠിച്ചിട്ടില്ല. പക്ഷേ, ഉന്നതകുലത്തിൽ ജനിക്കുക നിമിത്തം അതു നാരായണപരായണനായിരുന്നു അതു നാരായണനെ ധ്യാനിക്കാൻ തുടങ്ങി. കവി ഗജരാജൻെറ ധ്യാനത്തെ ഗീൎവ്വാണവാണിയിൽ ഇപ്രകാരം വൎണ്ണിച്ചിട്ടുണ്ടു്:

> ശരണ്യം ശരണാൎത്താനാം പ്രപദ്യേ ഭക്തവത്സലം
> പ്രപദ്യേ മുക്തസംഗാനാം യതീനാം പരമാം ഗതിം.
> ഏകായ ലോകനാഥായ പരതഃ പരമാത്മനേ
> നമഃ സഹസ്രശിരസേ അനന്തായ നമോ നമഃ.

ധ്യാനം സമാപ്തമായതോടെ ആത്മശക്തി ആവിഷ്കൃതമായി; ഗജരാജൻെറ ഹൃദയം ശ്രദ്ധയാൽ പരിപൂൎണ്ണമായി.

> താവദ് ഭവതി മേ ദുഃഖം ചിന്താസംസാരസാഗരേ
> യാവത് കമലപത്രാക്ഷം ന സ്മരാമി ജനാൎദ്ദനം.

ഗജരാജൻ ആകെ വെള്ളത്തിൽ മുങ്ങിക്കഴിഞ്ഞിരുന്നു. ശ്വസിക്കുന്നതിന്നു തുമ്പിയുടെ അഗ്രം മാത്രം വെള്ളത്തിൻെറ മുകളിൽ പൊക്കിനിന്നിരുന്നു. തുമ്പികൊണ്ടു് ഒരു താമരപ്പൂ പറിച്ചു് ഗജേന്ദ്രൻ ഭക്തിഭാവത്തോടെ ഈശ്വരന്നു് അൎപ്പിച്ചു. താമര അനാസക്തിയുടെ പ്രതീകമാണു്. അതിൻെറ ജനനം ചെളിയിലാണു്; വാസമോ വെള്ളത്തിലും. എന്നാലും, അതു് പവിത്രവുമാണു്. വെള്ളത്തിൽ വസിച്ചിട്ടും അതിൽ വെള്ളം ഒട്ടുന്നില്ല. അതെപ്പോഴും പ്രകാശമാനനും പ്രതാപശാലിയുമായ സൂൎയ്യഭഗവാനെ ധ്യാനിക്കുന്നു. താമരയുടെ താദൃശവൃത്തി കൈയ്ക്കൊണ്ടു് ഗജരാജൻ ജഗദീശ്വരന്നു താമരപ്പൂവു് അൎപ്പിച്ചു; അതിനാൽ ഭഗവാന്നു് അവനെ രക്ഷിക്കാൻ ഓടി വരേണ്ടതായിവന്നു. പരമാത്മാവു് ഗജേന്ദ്രനെയും മുതലയേയും ചെളിയിൽ നിന്നു വലിച്ചു പുറത്തു് കൊണ്ടുവന്നു.

കരയിൽ എത്തിയതോടുകൂടി മുതലയുടെ ശക്തിയും ദുർബുദ്ധിയും നശിച്ചു. സ്വാൎത്ഥം വിട്ടുപോയതോടെ അതിന്നും പശ്ചാത്താപം ഉളവായി. അപ്രമേയനായ പരമാത്മാവു രണ്ടിനേയും ഉദ്ധരിച്ചു. ഭഗവദ്ദൎശനത്തിന്നുശേഷം ആൎക്കാണു് ദുൎഗ്ഗതിയുണ്ടാവുക? ഇരുവരുടേയും ഹൃദയം പവിത്രമായിത്തീൎന്നു. തങ്ങഠം ഒരേ പരമപിതാവിൻെറ പുത്രരാണു്, സഹോദരന്മാരാണു്, സമാനരാണു്, ഒന്നുതന്നെയാണു് എന്ന വസ്തുത അവൎക്കോൎമ്മവന്നു.

> ദൃഢബദ്ധധൎമ്മമൂലോ വേദസ്കന്ധപുരാണശാസ്ത്രാഢ്യഃ
> ക്രതുകുസുമോ മോക്ഷഫലോ മധുസൂദനപാദപോ ജയതി.

[യാതൊന്നിൻെറ സുദൃഢമായ മൂലം ധൎമ്മവും, തടി ആദ്ധ്യാത്മികജ്ഞാനവും, ശാഖ പ്രാചീനേതിഹാസങ്ങളും, പുഷ്പം സ്വാൎത്ഥത്യാഗപൂൎണ്ണമായ പുരുഷാൎത്ഥവും, ഫലം മുക്തിയുമാണോ, പരമാത്മരൂപമായ ആ കല്പവൃക്ഷം സദാ ജയിച്ചരുളുന്നു.]

മഹാഭാരതകൎത്താവു് എഴുതുന്നു: ഗജേന്ദ്രമോക്ഷമെന്ന ഈ കഥ കേട്ടാൽ സ്വപ്നമെല്ലാം നശിക്കുന്നു. എന്തുകൊണ്ടു നശിക്കില്ല? ഈശ്വരൻ സജ്ജനങ്ങഠംക്കും ദുൎജ്ജനങ്ങഠംക്കും മംഗളം വരുത്തുന്നു. ഇരുവരും താന്താങ്ങളുടെ രീതിക്കനുസരിച്ചു് ഈശ്വരൻെറ ചരണപൂജ ചെയ്യുന്നു.

> സുരാസുരൈരൎച്ചിതപാദപത്മം
> സനാതനം ഏകഗുരും നമാമി.

(വിവൎത്തകൻ: എസ്. വി. കൃഷ്ണവാരിയർ.)

---

> വിപദോ നൈവ വിപദഃ
> സമ്പദോ നൈവ സമ്പദഃ
> വിപദ് വിസ്മരണം വിഷ്ണോഃ
> സമ്പന്നാരായണസ്മൃതിഃ.

# വേണുഗാനം

**മുരളി**

ചെന്തണ്ടലർ പൂമണമാർന്നിവണ്ണം
മന്ദാനിലൻ മന്നിനെ വീശിനില്ക്കേ
ചങ്ങാതിമാരും ബലരാമനും ചേ-
ർന്നണഞ്ഞു വൃന്ദാവനമംബുജാക്ഷൻ.

പീലിക്കിരീടം കളിർവന്യമാല്യം
ചേലാർന്ന ഗോപിക്കുറി മന്ദഹാസം
കോലക്കുഴൽച്ചുണ്ടിവയേന്തി മിന്നി
നീലാംബുദശ്യാമളകോമളാംഗൻ.

തെളിഞ്ഞ കാളിന്ദിയിലങ്ങുമിങ്ങും
തുഴഞ്ഞുപോം പാന്ഥർ കുതൂഹലത്താൽ
തങ്ങൾക്കെഴും തോണികളാവഴിയ്ക്കാം
നീങ്ങുന്നതെന്നായറിവീല തെല്ലും.

തളിർത്ത പൂന്തോപ്പിൽ മരന്ദമുണ്ടു
മുരണ്ടു വണ്ടിണ്ടകൾ മൂളിനില്ക്കേ,
അണഞ്ഞിടും പൈക്കളെ നോക്കി നോക്കി
അൻപേന്തിയോടക്കുഴലൂതി നാഥൻ.

സരസ്വതീദേവിയെതിങ്കൽനിന്നോ
സംഗീതമാധുര്യമലിഞ്ഞുനേടി
അതേ മണിപ്പൂങ്കുഴൽ മെല്ലെയൂതി-
ത്തുടങ്ങി വിശ്വൈകകലാവിലോലൻ.

കുതൂഹലം പൂണ്ടിളകാതെ കണ്ണും
കൂപ്പിച്ചുടൻ ഗോപികൾ കൃത്യമെല്ലാം
മറന്നു വിശ്വൈകവിശുദ്ധമാമ-
മ്മുകുന്ദബിംബാധരസീധുദേശം.

കാതിൽത്തെറിച്ചുജ്ജ്വലമായ ദിവ്യ-
കാമത്തിനാൽ മിന്നിടുമുൾക്കരുന്നാൽ
കാർവണ്ണനെത്തന്നെ പുണർന്നുകോരി-
ത്തരിച്ചുകൊണ്ടീവിധമോതി മെല്ലെ.

കണ്ണിന്നുണ്ടാം പരമഫലമെന്തോർക്കിലാ മന്ദഹാസം
ചിന്നും നന്ദാത്മജനുടെ മനോജ്ഞാനനം കാണൽ മാത്രം
കണ്ണുങ്ങൾക്കോ കളമുരളിയിൽക്കൂടിയൻപാർന്നൊഴുക്കും
പുണ്യോദ്ഗീതാമൃതരസമലിഞ്ഞാസ്വദിയ്ക്കുന്ന-
[തൊന്നാം.

പീലിക്കാർകുന്തലുമഴകെഴും ഗോപിയും ഗോപിമാർതൻ
മാലാററീടും മരതകമണിശ്യാമളപ്പൂവൽമെയ്യും
നീലത്താരിന്നെഴമിതളിനോടൊത്തൊരാനീണ്ടകണ്ണിൻ-
ചേലും ചേതോഹരമതുലമല്ലാതെയെന്തോർത്തുവാനാം.

മിന്നും പീലിത്തിരുമുടിയണിഞ്ഞേട്ടനോടൊത്തു -
[കാതിൽ
കൊന്നപ്പൂവിൻ കുലയുമഴകിൽചൂടിയക്കോമളാംഗൻ
പൊന്നിൻചേലേന്തിയ കസവണിപ്പട്ടുടത്താൽ
[ച്ചുവട്ടിൽ
ചിന്നും മന്ദസ്മിതമൊടമരും കാഴ്ചയേ കാഴ്ച മന്നിൽ.

ആലിൻചോട്ടിൽ ചെറുതരമലുക്കാർന്ന പീലിക്കിരീടം
ചേലിൽ ചെരിച്ചൊന്നായി സഖി ചെരിച്ചാ മനോ-
[മോഹനാംഗൻ
കാലിക്കോലും കളമുരളിയും കൈയ്യിലേന്തി പ്രപഞ്ചം
പാലിച്ചീടാൻ മതിയത്ര വിധം നില്പതുണ്ടാകുമിപ്പോൾ.

നിച്ചേലും തൻ തിരുവുടലുരുമ്മുന്ന ചങ്ങാതിമാർതൻ
മെച്ചംമററാർക്കലകിലതിനെപ്പററിയോതേണ്ട തോഴീ!
തുച്ചുണ്ടാർന്നീമണിമുരളിദിനവും നമ്മളാശിച്ചുപോരും
സച്ചിന്മാധ്വീരസമലിവിയന്നാസ്വദിപ്പൂ യഥേഷ്ടം.

ഇന്നോളം നാമജിതനെയണഞ്ഞേറെ ലാളിച്ചപേരാ-
ണെന്നോർക്കാതമ്മുരളി മുകിൽവർണ്ണന്റെ വക്ത്രാരവിന്ദം
കണ്ണുത്തിൽച്ചെന്നളവു പലതും മൂളിയുച്ചസ്സുപോലും
തന്നത്താനങ്ങനെയനുഭവിയ്ക്കുന്നു വൃന്ദാവനത്തിൽ.

തൃക്കൈത്താരാൽ തഴുകിടുമിവൻ ചെയ്യതാം പുണ്യ-
[മെന്തെ-
ന്നാർക്കോതീടാമറിയുകിലതും ചെയ്യിടാമായിരുന്നു.
ചിത്ക്കാമ്പൂത്തും ചെറുമുരളിയെച്ചെന്നു ഞാനിന്നു-
തൃക്കൺ-
പാർക്കാതെമ്മട്ടിലുമുടനൊളിപ്പിച്ചിടും തീർച്ചയായും.

എന്നല്ലിന്നീ മൃദുമുരളിയെ തങ്ങൾ വർഗ്ഗത്തിലുള്ളോ-
നെന്നോർത്തൻപാർന്നവിടെ മരുവുംപുണ്യവൃക്ഷങ്ങളെല്ലാം
കണ്ണീർതൂകിക്കരയിൽ നിറയെക്കോൾമയിർക്കൊണ്ടു -
[കൊണ്ടേ-
യുന്നീടുന്നു സുചരിതമെഴും ഭക്തവൃന്ദങ്ങൾപോലെ.

മിന്നും പൊൻകിങ്കിണിയെഴമരക്കെട്ടിലും തോളിലുംതാ-
നെന്നും മന്ദം മലരണിമണിപ്പട്ടുവാർമെത്തമേലും
ഒന്നിച്ചൻപാർന്നധരസുധ മോന്തീടുമീ വേണുവിന്നുൾ-
ച്ചിന്നിക്കേറും ലഹരിയിതകംതിങ്ങുമാനന്ദ-
[വായ്പ്പോ?

നാദബ്രഹ്മാമൃതമൊഴുകുമാറാവിധം നാഥനൻപാർ-
ന്നൂതിക്കേറും മധുരമുരളിയ്ക്കൊത്തു നൃത്തം മനോജ്ഞം
മാദംപൂണ്ടേ മയിലുകൾ തുടർന്നീടുമാ മാധവശ്രീ-
പാദാബ്ജാലങ്കൃതമതുലവൃന്ദാവനം ധന്യധന്യം.

എന്നും മുഗ്ദ്ധപ്രകൃതികളിതാ വേണവിന്നൊച്ച കേട്ടേ
വന്നീ മാൻപേടകൾ മരതകശ്യാമനെത്തന്നെയൻപാൽ
തന്നീണ്ടിട്ടും കരിമിഴികളാൽ കൃഷ്ണസാരങ്ങളോടും
വന്ദിക്കുന്നു വരചരിതമാമോക്കിലീ വര്‍ഗ്ഗമെല്ലാം.

മീൻചേലേന്തും മിഴികളാംനിറയെ കൃഷ്ണരൂപത്തെയുണ്ടും
തേൻചോന്നീടും മധുരമുരളീഗീതി കാതാൽ മുകന്നും
നെഞ്ചിൽ കാമം പെരുകെയരികിൽ കാന്തർതൊ–
[ട്ടോതിയാലും
പൂഞ്ചേലക്കത്തഴിവതറിയുന്നീല വിൺമങ്കമാരും.

പൊന്നോമൽപ്പൂങ്കുഴൽവിളികളാൽ കാതു കുപ്പിച്ചു-
[കൊണ്ടേ
വന്നീടുന്നു സുധയതുമുകന്നീടുവാൻ പൈക്കളെല്ലാം.
കന്നിൻ കൂട്ടം കവിളിൽ നിറയെപ്പാലൊലിപ്പിച്ചുകണ്ണൻ
മുന്നിൽച്ചെന്നങ്ങരികിൽമുഖവുംപൊക്കിനില്ക്കുന്നധന്യം.

വൃന്ദാരണ്യഭ്രമതതിയിലെപ്പക്ഷിവൃന്ദങ്ങളേതോ
വന്ദ്യന്മാരാം വരമുനികളാം, കൃഷ്ണനെത്തന്നെ നേരിൽ
നന്നായ് നോക്കിക്കുഴൽവിളിനുകന്നന്യശബ്ദങ്ങൾവിട്ടു
മിന്നീടുന്നു മിഴികളടയെ ചെന്തളിർക്കൊമ്പിലെങ്ങും.

ഓളം തള്ളും പുഴ മുരളി കേട്ടാഴിതൻ നേർക്കു ചാടും
താളം തങ്ങിപ്പല പല ചുഴിപ്പേരിലങ്ങിങ്ങു ചുററി
നീളും തൻ കൈത്തിരകളിലിളം താമരപ്പൂവെടുത്ത–
ന്നാളീകാക്ഷൻ കഴലിണ പുണന്നൻപൊടച്ച്ിച്ചിടുന്നു.

തണ്ടാർമാതും തിരുവടി തലോടീടുവാൻ കാലിമേച്ചു–
കൊണ്ടാവെയിലിൽ കനിവൊടു കളിയ്ക്കുന്നതായ്ക്കണ്ടു
വേഗം
കൊണ്ടൽക്കൂട്ടം കട മുകളിൽ വിൺതട്ടിലെങ്ങും–
[പിടിപ്പൂ
വേണ്ടുംവണ്ണും വരദനു പലേ വേഴ്ചയും ചൊല്ലി മെയ്യാൽ.

ചൊൽപൊങ്ങീടും പ്രിയദയിതതൻ പോർമുലക്കുങ്കമ–
ത്തിൻ
ചോപ്പാന്നിടും ചരണമലർ ചുംബിച്ചു പുൽത്തുമ്പിനാലും
ഉല്ലാസിയ്ക്കും സുരരുജയകറുന്നു വാർകൊങ്കമേൽ വെ–
ച്ചുല്ലായാസം ശബരികളുമാ വന്ദ്യവൃന്ദാവനത്തിൽ.

ഓത്താലിന്നീ മഹിതഗിരിയോ രാമകൃഷ്ണാങ്‌ഘ്രി
മാറിൽ–
ച്ചേർത്താ മട്ടിൽ പുളകമണിയും കൃഷ്ണഭക്താഗ്രഗണ്യൻ.
പേർത്തും പേർത്തും മധുരഫലവും വെള്ളവും കായ്കിഴങ്ങും
പാർത്തീടാനാം ഗുഹയുമിവനേകുന്നു സര്‍വ്വക്കുമെന്നും.

പൈക്കൂട്ടത്തെ പരിചിനൊടലിഞ്ഞങ്ങുമിങ്ങും തെളിച്ചും
ചൊൽക്കൊണ്ടീടും മധുരമുരളീഗാനമെങ്ങും പൊഴിച്ചും
തൂക്കെത്താരിൽ കയറൊടരവിന്ദാക്ഷനെക്കാണ്മതുണ്ടോ
നോക്കൂ, കാടും പുളകമണിവൂ നമ്മളോ നില്പുമാത്രം.

മാടിൻകൂട്ടങ്ങളെ മുഴവനും മേച്ചു പീലിക്കിരീടം
ചൂടിക്കൊണ്ടാ മരതകമണീശ്യാമളൻ മോഹനാങ്‌ഗൻ
ഈടേറും പാൽച്ചിരിയൊടിവിടും വന്നു മിന്നായ്കിലുണ്ടോ
വീടിന്നേതും പറവതിനെഴും ചന്തമെൻ ചന്ദ്രലേഖേ!

തണ്ടാർമാതും തടവുമഖിലേശൻെറ, മാധുര്യമെന്നും
കണ്ടും കേട്ടും വരമരുളിയും തന്മയീഭാവമേന്തി
മിണ്ടാൻ വയ്യാതവരിതുവിധം ബ്രഹ്മരുദ്രാദിപോലും
കൊണ്ടാടീടും തരമഴകിയന്നേറെ മിന്നീ ജഗത്തിൽ.

(കൃഷ്ണകഥാമൃതത്തിൽനിന്നു്.)

---

# തസ്യൈ ദേവ്യൈ നമോ നമഃ

യാ ദേവീ സര്‍വ്വഭൂതേഷു വിഷ്ണുമായേതി ശബ്ദിതാ
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ.

യാ ദേവീ സര്‍വ്വഭൂതേഷു ചേതനേത്യഭിധീയതേ
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ.

യാ ദേവീ സര്‍വ്വഭൂതേഷു ബുദ്ധിരൂപേണ സംസ്ഥിതാ
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ.

യാ ദേവീ സര്‍വ്വഭൂതേഷു ശക്തിരൂപേണ സംസ്ഥിതാ
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ.

യാ ദേവീ സര്‍വ്വഭൂതേഷു ശ്രദ്ധാരൂപേണ സംസ്ഥിതാ
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ.

യാ ദേവീ സര്‍വ്വഭൂതേഷു മാതൃരൂപേണ സംസ്ഥിതാ
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ.

ഇന്ദ്രിയാണാമധിഷ്ഠാത്രീ ഭൂതാനാം ചാഖിലേഷു യാ
ഭൂതേഷു സതതം തസ്യൈ വ്യാപ്‌തൈ്യ ദേവ്യൈ നമോ നമഃ.

ചിതിരൂപേണ യാ കൃത്സ്നമേതദ് വ്യാപ്യ സ്ഥിതാ ജഗത്
നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ.

സ്തുതാ സുരൈഃ പൂർവ്വമഭീഷ്ടസംശ്രയാത് തഥാ സുരേന്ദ്രേണ ദിനേഷു സേവിതാ
കരോതു സാ നഃ ശുഭഹേതുരീശ്വരീ ശുഭാനി ഭദ്രാണ്യഭിഹന്തു ചാപദഃ.

ദേവി പ്രപന്നാർത്തിഹരേ പ്രസീദ പ്രസീദ മാതർജ്ജഗതോഽഖിലസ്യ
പ്രസീദ വിശ്വേശ്വരി പാഹി വിശ്വം ത്വമീശ്വരീ ദേവി ചരാചരസ്യ.

ആധാരഭൂതാ ജഗതസ്ത്വമേകാ മഹീസ്വരൂപേണ യതഃ സ്ഥിതാസി
അപാംസ്വരൂപസ്ഥിതയാ ത്വയൈതദാപ്യായതേ കൃത്സ്നമലംഘ്യവീര്യാ.

ത്വം വൈഷ്ണവീ ശക്തിരനന്തവീര്യാ വിശ്വസ്യ ബീജം പരമാസി മായാ
സമ്മോഹിതം ദേവി സമസ്തമേതത്ത്വം വൈ പ്രസന്നാ ഭുവി മുക്തിഹേതുഃ.

വിദ്യാഃ സമസ്താസ്തവ ദേവി ഭേദാഃ സ്ത്രിയഃ സമസ്താഃ സകലാ ജഗത്സു
ത്വയൈകയാ പൂരിതമംബയൈതത് കാ തേ സ്തുതിഃ സ്തവ്യപരാപരോക്തിഃ?

സർവ്വഭൂതാ യദാ ദേവീ ഭുക്തിമുക്തിപ്രദായിനീ
ത്വം സ്തുതാ സ്തുതയേ കാ വാ ഭവന്തു പരമോക്തയഃ?

സർവ്വസ്യ ബുദ്ധിരൂപേണ ജനസ്യ ഹൃദി സംസ്ഥിതേ
സ്വർഗ്ഗാപവർഗ്ഗദേ ദേവി നാരായണി നമോഽസ്തു തേ.

ശ്രീ ദേവീമാഹാത്മ്യം

---

# വാർത്തകൾ

കന്യാകുമാരിയിലെ വിവേകാനന്ദസ്മാരകത്തിന്റെ ഉദ്ഘാടനാഘോഷത്തിൽ പങ്കുകൊള്ളുന്നതിനായി വന്ന അവസരത്തിൽ ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ സെപ്റ്റംബർ 21-ാം തീയതി വൈകുന്നേരം കാലടിയിൽനിന്നും ഇവിടെയെത്തി; 29-ാം തീയതി വൈകുന്നേരംവരെ ഇവിടെ താമസിച്ചു. ഈ താമസത്തിന്നിടയിൽ സ്വാമികൾ തൃശ്ശൂരും പരിസരങ്ങളിലും അനേകം പ്രസംഗങ്ങൾ നടത്തി. 23-ാം തീയതി സായന്തനത്തിൽ റീജിയണൽ തീയേറ്ററിൽ വെച്ച് വിവേകാനന്ദസ്വാമികളുടെ ഉജ്ജ്വലസന്ദേശത്തെക്കുറിച്ച് പ്രസംഗിച്ചു. തദവസരത്തിൽ, ശ്രീരാമകൃഷ്ണവചനാമൃതം മൂന്നാം പുസ്തകത്തിന്റെ ഉദ്ഘാടനവും സ്വാമിജി നിർവ്വഹിക്കുകയുണ്ടായി. 24,25,26 തീയതികളിൽ പൂങ്കുന്നം ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് കഠോപനിഷത്തിനെക്കുറിച്ച് ഒരു പ്രസംഗപരമ്പര നടത്തി. ഈ ദിവസങ്ങളിൽ കാലത്തെ സമയത്തും മററു ദിവസങ്ങളിലുമായി സ്വാമികൾ സമീപദേശങ്ങൾ സന്ദർശിക്കുന്നതിനും പ്രസംഗങ്ങൾ നടത്തുന്നതിനും വിനിയോഗിച്ചു. ഗുരുവായൂർ ലിററിൽ ഫ്ളവർ കോളേജ് തൃശ്ശൂർ ട്രെയിനിങ്ങ് കോളേജ്, വിമലാകോളേജ്, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ കോളേജ്, വിലങ്ങൻ ഹൈസ്ക്കൂൾ, തൃക്കൂർ ഹൈസ്ക്കൂൾ, ഇടക്കുന്നി എന്നിവിടങ്ങളിൽ പ്രസംഗിച്ചു. കൊടുങ്ങല്ലൂർ വിദ്യാപീഠത്തിലെ പ്രഭാഷണപരമ്പര ഉദ്ഘാടനം ചെയ്തു. പാലക്കാട്ട് വിജ്ഞാനരമണീയത്തിലും പ്രഭാഷണം നടത്തി. 27-ാം തീയതി വൈകുന്നേരം തൃശ്ശൂർ പാറമേക്കാവു് ക്ഷേത്രസന്നിധിയിൽവെച്ച് സനാതനധർമ്മത്തെക്കുറിച്ചു സംസാരിച്ചു. എല്ലായിടത്തും ധാരാളമാളുകൾ സോത്സാഹം സാമിജിയുടെ പ്രസംഗം കേൾക്കാൻവന്നുകൊണ്ടിരുന്നു. 29-ാം തീയതി വൈകുന്നേരം ഷൊർണ്ണൂർ ഹൈസ്ക്കൂളിൽ ഒരു പ്രസംഗം നടത്തുകയും ചെയ്തു. 30-ാം തീയതി അദ്ദേഹം കോഴിക്കോട്ടേയ്ക്കു പോയി. അവിടെയും സ്വാമിജിക്ക് തിരക്കിട്ട ഒരു പ്രസംഗപരിപാടിയാണുള്ളത്. എവിടേയും ആളുകൾ കൂടുതൽ കേൾക്കാൻ കുതൂഹലികളായി കഴിയുകയാണ്

**അന്തര്യോഗം.**

**ഈ മാസത്തെ ഏകദിനാന്തർയോഗം 11-ാം തീയതി ഞായറാഴ്ച നടത്തുന്നതാണ്.**



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 55 | 1970 നവംബർ | ലക്കം 11 |
|---|---|---|

## അമൃതവാണി

'നമുക്കു ശ്രദ്ധ വേണം, നമുക്കു നമ്മിൽത്തന്നെ വിശ്വാസം വേണം. ബലമാണു ജീവിതം, ദൗർബ്ബല്യം മരണവും. നാം ആത്മാവു് — അമരം, സ്വതന്ത്രം, ശുദ്ധം, സ്വഭാവേന ശുദ്ധം. നമുക്കെപ്പോഴെങ്കിലും പാപം ചെയ്യാനാവുമോ? അസാധ്യം. അത്തരം വിശ്വാസമാണു വേണ്ടതു്. അത്തരം ശ്രദ്ധ നമ്മെ മനുഷ്യരാക്കുന്നു. നമ്മെ ദേവന്മാരാക്കുന്നു. ശ്രദ്ധയുടെ ഈ ആദർശം നഷ്ടമായതുകൊണ്ടാണു് രാജ്യം നാശമടഞ്ഞതു്.'

നമുക്കെങ്ങനെയാണു് ഈ ശ്രദ്ധ നഷ്ടപ്പെടാനിടയായതു്?

'നമുക്കു ബാല്യംമുതൽ നിഷേധാത്മകമായ ഒരു വിദ്യാഭ്യാസമാണു കിട്ടിയിട്ടുള്ളതു്. നാം ഒന്നിനും കൊള്ളരുതാത്തവരാണെന്നൊന്നേ നാം പഠിച്ചിട്ടുള്ളു. നമ്മുടെ നാട്ടിൽ മഹാപുരുഷന്മാർ പിറന്നിട്ടുണ്ടെന്നു ചുരുക്കമായേ നമുക്കറിയാൻ ഇട കിട്ടുന്നുള്ളു. ധന്യമായതൊന്നും നമ്മെ പഠിപ്പിച്ചിട്ടില്ല. നമ്മുടെ കൈയ്യും കാലും ഉപയോഗിക്കാൻ പോലും നമുക്കറിഞ്ഞുകൂടാ! ഇംഗ്ലീഷുകാരുടെ മുത്തപ്പന്മാരെ കുറിച്ചുള്ള കഥയും തീയതിയുമെല്ലാം നാം കാണാതെ പഠിച്ചുവെയ്ക്കുന്നു; എന്നാൽ നമ്മുടെ ആളുകളെക്കുറിച്ചു് നാം ശോചൃമായ തരത്തിൽ അശ്രദ്ധരാണു്. ദൗർബ്ബല്യമേ നാം അഭ്യസിച്ചുള്ളു. നാം പരാധീനമായ ഒരു ജനതയായതുകൊണ്ടു് അശക്തരാണെന്ന വിശ്വാസത്തിൽ സ്വയം എത്തിച്ചേർന്നിരിയ്ക്കുന്നു; ഒന്നിലും ഒരു സ്വാശ്രയശീലമില്ല. അപ്പോൾ പിന്നെ ശ്രദ്ധ എങ്ങനെ നശിക്കാതിരിക്കും? യഥാർത്ഥമായ ശ്രദ്ധ എന്താണെന്നുള്ള ബോധം നമുക്കൊരിക്കൽക്കൂടി തിരിച്ചുകിട്ടേണ്ടിയിരിക്കുന്നു; നമുക്കു നമ്മിൽത്തന്നെ വിശ്വാസം പുനർജീവിപ്പിക്കണം. എന്നാലേ, നമ്മുടെ നാട്ടിനെ തുറിച്ചുനോക്കുന്ന പ്രശ്നങ്ങളെ നമുക്കു തന്നെ പതുക്കെ പരിഹരിക്കാൻ പററൂ.'

വിവേകാനന്ദസാഹിത്യസർവ്വസ്വം, ആറാം ഭാഗം 295 – 296.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

ശ്രീ ലാട്ടുമഹാരാജിനെ സംബന്ധിച്ചേടത്തോളം ഒരു യഥാർത്ഥസാധകൻെറ സാധനാനുഷ്ഠാനം അഥവാ തപസ്സ് ഒരിക്കലും അവസാനിക്കുന്നതല്ല. അതു് ജീവാവസാനംവരെ നീണ്ടുനില്ക്കുന്നൊരു കർമ്മപരിപാടിയാണ്. അതുകൊണ്ടായിരിക്കണം ഒരു പക്ഷേ കാശീപുരോദ്യാനഗൃഹത്തിൽവെച്ചു് സമാദ്ധ്യനുഭവം ഉണ്ടായിട്ടും ലാട്ടുമഹാരാജ് പിന്നേയും സമാധിസ്ഥനാകാനാഗ്രഹിച്ചുകൊണ്ടു് തീവ്രതപസ്സനുഷ്ഠിച്ചതെന്നു് അനുമാനിക്കാം. ശശിമഹാരാജ് ഒരിക്കൽ പറയുകയുണ്ടായി: 'ലാട്ടുവിനെ നേരത്തിനു് പോയി വിളിച്ചില്ല എന്നുവരട്ടെ, അന്നയാളുടെ ഊണു് പോയതുതന്നെ. എത്ര ദിവസങ്ങളിലാണെന്നോ ഞങ്ങളുടെ സർവ്വരുടേയും ഊണു കഴിഞ്ഞിട്ടും ലാട്ടുവിനെ അന്വേഷിച്ചിട്ടു് അവിടെയെങ്ങും കാണാതെ ഒടുക്കം ആഹാരം അയാളുടെ മുറിയിൽ അടച്ചുവെച്ചിട്ടു പോന്നിട്ടുള്ളതു്! എന്നിട്ടോ, ഉച്ചയായി, സന്ധ്യമയങ്ങി, രാത്രി വീണ്ടും ആഹാരത്തിനു വിളിക്കാൻ ചെല്ലുമ്പോഴല്ലെ ആ ഉച്ചയ്ക്കുലത്തെ ഭക്ഷണം മൂടിവെച്ചിരുന്നപടി ഇരിപ്പുണ്ടാവും. ലാട്ടുവോ, മേലാകെ പുതപ്പിട്ടു മൂടി ഒരേകിടപ്പും. തട്ടിമുട്ടി വിളിച്ചു ബഹളംകൂട്ടുമ്പോൾ ഉപദ്രവം സഹിക്കവയ്യാതെ അയാൾക്കെണീററു് ഉണ്ണാൻ വരേണ്ടിവരും.'

ശരത്മഹാരാജ് ഒരിക്കൽ മഹേന്ദ്രനാഥദത്തനോടു് പറഞ്ഞു: "ആ പഹയൻ ലേട്ടോവിനു് രാത്രി ഉറക്കമേ ഇല്ലെന്നേയ്! കേൾക്കണോ മഹിമൻ? ആദ്യത്തെ ദിവസം ഉറങ്ങാനാണെന്നുള്ള ഭാവത്തിൽ മൂക്കും പൊത്തിപ്പിടിച്ചു് അയാൾ പുതപ്പിനുള്ളിൽ കയറി കിടപ്പായി. ജപമാല ഒളിച്ചുവെച്ചിരിക്കയാണു്, പുതപ്പിനുള്ളിൽ. ആരറിഞ്ഞു അതു്! എല്ലാവരും ഉറക്കം പിടിച്ചില്ലേ, എഴുന്നേററിരുന്നു് തുടങ്ങി മാലയെടുത്തു് ജപിക്കാൻ. ഒരു ദിവസം ഖുട്ഖുട് ഖുട്ഖുട് എന്നൊരു ശബ്ദം! ഓ, മുറിക്കകത്തു് എലി കടന്നു എന്നു കരുതി അതിനെ ഓടിക്കാൻ ഞാനൊരു ശബ്ദമെടുത്തു. ഉടനെ മററെ ശബ്ദം നിന്നു. കുറച്ചു കഴിഞ്ഞപ്പോൾ വീണ്ടും തുടങ്ങി ഖുട്ഖുട് ഖുട്ഖുട്. പിന്നേയും ഞാൻ ശബ്ദമെടുത്തു, അപ്പോഴും ആ ശബ്ദം നിലച്ചു. പക്ഷേ അതോടെ എൻെറ മനസ്സിൽ ബലമായൊരു സംശയം. പിറെറ ദിവസം ഞാനും കരുതി ഇരുന്നു. ആ പഴയ ശബ്ദം തുടങ്ങിയില്ലേ, പതുക്കെ വിളക്കു കത്തിച്ചു നോക്കി. ഓ ഇരിക്കുന്നു ലേട്ടോ, നാമം ജപിച്ചുകൊണ്ടു്! ഞാനതു കണ്ടിട്ടു് പറഞ്ഞു: 'എടോ പഹയാ! ഞങ്ങളെ പററിച്ചു, അല്ലെ? ഞങ്ങളൊക്കെ ഇവിടെ നീണ്ടുനിവന്നു കൂക്കംവലിച്ചു കിടന്നുറങ്ങുന്നു, താൻ നാമം ജപിച്ചു് സുഖം അനുഭവിക്കുകയും! താൻ ആളു് സമർത്ഥൻതന്നെ. അതേയ്, ഇനി അതു് നടക്കില്ല, നോക്കിക്കോളൂ.''

ഇവ രണ്ടും വരാഹനഗരം മഠത്തിൽവെച്ചു് നടന്നതാണ്. ആലംബസാർ മഠത്തിൽവെച്ചും ഇതേ തരത്തിലൊരു സംഭവമുണ്ടായതു് ശുദ്ധാനന്ദസ്വാമികൾ പറഞ്ഞു കേട്ടതു് ഇവിടെ പകർത്താം: ''അന്നു് ഞങ്ങളാദ്യമായാണ് ആലംബസാർ മഠത്തിൽ പോകുന്നതു്. അവിടെ ഞങ്ങളൊരു കാഴ്ച കണ്ടു – ഒരാൾ വടിപോലെ കിടക്കുന്നുണ്ടു് ഒരു കട്ടിലിൽ. ഒന്നു രണ്ടു പേർ ആ ആളെ കുലുക്കിക്കുലുക്കി വിളിക്കുകയും ഉരുട്ടുകയും ചെയ്യുന്നു. ഞാനാദ്യമായിട്ടല്ലെ അവിടെ പോകുന്നതു്. ഈ കോലാഹലം കണ്ടപ്പോൾ അത്ഭുതപ്പെട്ടുപോയി. എങ്കിലും നടക്കുന്നതെന്താണെന്നു് ആരോടും ചോദിച്ചുമില്ലെന്നു് വെച്ചോളൂ. വളരെനാൾ കഴിഞ്ഞപ്പോൾ ഒരിക്കൽ ചോദിച്ചു, ലാട്ടുമഹാരാജ് അങ്ങനെ കിടക്കാനും മററുള്ളവർ വന്നു് അദ്ദേഹത്തെ ശല്യം ചെയ്യാനും കാരണമെന്തെന്നു്. അപ്പോൾ പറയുകയല്ലെ: 'ഞാനന്നു് ഉണ്ണേണ്ട എന്നു കരുതി കിടന്നിരുന്നതാണു്. അന്നഭക്ഷണംതന്നെ തീരെയങ്ങു് ഉപേക്ഷിച്ചുകളയാമെന്നു കരുതി. അതുകൊണ്ടു് എഴുന്നേല്ക്കാതിരുന്നതാണു്.''

ഇങ്ങനെ ആഹാരവും നിദ്രയും ഉപേക്ഷിച്ച് അദ്ദേഹം ആറു് വർഷക്കാലം തപസ്സ് ചെയ്യുകയുണ്ടായി. ആഹാരവും നിദ്രയും ഉപേക്ഷിച്ചതു കൊണ്ടുതന്നെ അദ്ദേഹത്തിൻെറ സാധന തീവ്രതരമായിരുന്നു എന്നല്ല സ്ഥാപിക്കാൻ ശ്രമിക്കുന്നതു്. അദ്ദേഹം അക്കാലമത്രയും ഓരോ നിമിഷവും ജപത്തിലും ധ്യാനത്തിലും ആമഗ്നനായാണു് ഇരുന്നിരുന്നതു്. ശ്രീ മഹേന്ദ്രനാഥദത്തൻ പറയുകയാണു്: 'അന്നൊക്കെ ലാട്ടുവിൻെറ ഭാവം കണ്ടാൽ തോന്നും ഒന്നുകിൽ സർവ്വവും പിടിച്ചേ അടങ്ങൂ, അല്ലെങ്കിൽ സകലതും തീരെയങ്ങു് ഉപേക്ഷിക്കണം — അല്പം കൊണ്ടു് ഏതായാലും തൃപ്തിപ്പെടാൻ പോകുന്നില്ല. ഇങ്ങനെയൊരു ദൃഢപ്രതിജ്ഞയെടുത്തിട്ടാണു് ലാട്ടുമഹാരാജ് സാധനയിൽ പ്രവേശിച്ചിരിക്കുന്നതു്. ആ സന്ന്യാസിസഹോദരന്മാർക്കിടയിൽ പൊതുവെ ഒരു മത്സരഭാവമാണു് അന്നൊക്കെ കണ്ടുവന്നിരുന്നതു്.'

പിൽക്കാലത്തു് ലാട്ടുമഹാരാജ്തന്നെ പറഞ്ഞിട്ടുണ്ടു്: 'വിവേകാനന്ദനെപ്പോലെ അത്ര വലുതാവണം എനിക്കും എന്നു് ഒരു ദിവസം എനിക്കൊരാഗ്രഹം. പക്ഷെ, പാവം ഞാൻ, എനിക്കന്നറിയാമോ വിവേകാനന്ദൻ എന്നെക്കാരം എത്രയോ മുമ്പിലേയ്ക്കു് എത്തിക്കഴിഞ്ഞു എന്നു്. ഞാൻ അരയും തലയും മുറുക്കി. തുടങ്ങി ഒരു പരിശ്രമം. എന്നിട്ടോ വല്ല കാര്യവുമുണ്ടായോ? എത്രത്തോളം ഞാൻ മുന്നോട്ടു കുതിച്ചു പാഞ്ഞെത്തിയോ അത്രത്തോളംതന്നെ വിവേകാനന്ദനും മുന്നോട്ടു നീങ്ങിക്കഴിഞ്ഞു എന്നു് അവിടെ ചെല്ലുമ്പോഴല്ലെ മനസ്സിലാവുക! ഒടുവിൽ ഒരു ദിക്കിലെത്തിയപ്പോരം ഞാൻ നിശ്ചയിച്ചു, ങാ, പിടികിട്ടിപ്പോയി, ഞാനെത്തിപ്പോയി എന്നു്. എവിടെ? അവിടെച്ചെന്നപ്പോഴല്ലെ വിവേകാനന്ദൻ പിന്നേയും എത്രയോ മുന്നോട്ടു് നീങ്ങിക്കഴിഞ്ഞു! ഞാനെത്ര കിടന്നു് പാടുപെട്ടിട്ടെന്താ ഫലം? ഇതൊന്നും നമ്മുടെ പ്രയത്നത്തിൻെറ പ്രശ്നമല്ല; ഇവിടെ ഭഗവത്കൃപയാണു് കാര്യം. എനിക്കാണെങ്കിലൊ സാധനാമാർഗ്ഗത്തിൽ തിളച്ചുമറിഞ്ഞൊരു കുതി കുതിക്കാനൊന്നും അറിഞ്ഞുകൂടാ; വിവേകാനന്ദനോ പോകുന്ന വഴിക്കു് എവിടെയെങ്കിലും ഒന്നു് തങ്ങിയെങ്കിലല്ലേ വേണ്ടൂ? അപ്പോരം പിന്നെ എനിക്കദ്ദേഹത്തിൻെറ ഒപ്പം എത്തണമെന്നുവെച്ചാൽ പററുമോ?'

ഒരു ഭക്തൻ: മഹാരാജ്, സാധനകളൊക്കെ കഴിഞ്ഞു നോക്കുമ്പോരം രണ്ടുപേരും തുല്യാവസ്ഥയിൽ എത്തിക്കഴിഞ്ഞിട്ടുണ്ടാവില്ലെ?

ലാട്ടുമഹാരാജ്: എന്തെടോ ഇതു്! കഷ്ടം കഷ്ടം! അതു സാധിക്കുന്ന കാര്യമാണോ?

ഭക്തൻ: ഊം, എന്തുകൊണ്ടു് സാധിക്കില്ല, മഹാരാജ്? സാധനാമാർഗ്ഗത്തിന്നു് ഒരേ ഒരു അവസാനമല്ലേ ഉള്ളൂ? അവിടെ ചെന്നാൽ പിന്നെ സകലതും ഒന്നായിത്തീർന്നില്ലെ?

ലാട്ടുമഹാരാജ്: ഭ്രാന്തൻ, പോ ദൂരെ! സാധനയ്ക്കൊരു അവസാനംപോലും! ശക്തിക്കു് വല്ല അതിരുമുണ്ടോ? ആത്മാവിനുതന്നെ അററമുണ്ടോ? ഈ മൂന്നിനും അവസാനം എന്നൊന്നില്ല. അററമില്ലാത്ത ഒന്നിനെപ്പററി ആർക്കാണു് ധൈര്യപൂർവ്വം പറയാനൊക്കുക, 'ബ്രഹ്മത്തിൻെറ സ്വരൂപം ഇന്നതാണു്,' എന്നു്?

ബലരാമമന്ദിരത്തിൽവെച്ചൊരു ദിവസം വിഹാരബാബു ലാട്ടുമഹാരാജിനോടു് ചോദിച്ചു: 'മഹാരാജ്, അവിടുന്നു് പറയാറില്ലെ, ശക്തിക്കു് അവസാനമില്ല, സാധനയ്ക്കു് അതിരു കല്പിക്കാനാവില്ല, അനുഭൂതി ഇത്രത്തോളമായാൽ മതി എന്നു തീരുമാനിക്കാനൊക്കില്ല, ആത്മാവു് ഇതാ ഇത്രത്തോളമേയുള്ളൂ എന്നു് നിശ്ചയിക്കാൻ പററില്ല എന്നൊക്കെ? അങ്ങനെയാണെങ്കിൽ ശാസ്ത്രത്തിൽ മുക്തിയെപ്പററി പ്രതിപാദിച്ചിട്ടുണ്ടല്ലൊ, അതിൻെറ പൊരുളെന്താവണം?

ലാട്ടുമഹാരാജ്: നിങ്ങളൊക്കെ മുക്തി എന്നുള്ള പദംകൊണ്ടുദ്ദേശിക്കുന്നതെന്തെന്നു് മനസ്സിലായി. വിടുതൽ കിട്ടുക, അല്ലെ? പക്ഷെ സാധനാമാർഗ്ഗത്തിൽ മുക്തി എന്നതുകൊണ്ടു് വിടുതൽ കിട്ടുക എന്നല്ല ഉദ്ദേശിക്കുന്നതു്, അലിഞ്ഞു ചേരുക എന്നാണു്. നദീജലം ഏതു വിധമാണോ സാഗരജലവുമായി ഒന്നിച്ചു ചേരുന്നതു് അതുപോലെ സാധകൻെറ ഉള്ളിൽ കുടികൊള്ളുന്ന ആത്മാവു് ആ ആത്മമഹാസാഗരത്തിൽ ചേർന്നു് ഒന്നായിത്തീരുന്നു. വേറൊരു മാതിരി പറഞ്ഞാൽ സാധകനപ്പോരം അവന

വനെത്തന്നെ ആത്മസാഗരത്തിൽ അലിയിച്ചില്ലാതാക്കി മുക്തി നേടും. എന്നിട്ട്, ഇങ്ങനെ അവനവനെ അലിയിച്ചില്ലാതാക്കുന്നതോടെ സാധന അവസാനിച്ചു എന്നു കരുതുന്നോ? സ്വയം ഇല്ലാതായിത്തീർന്നാലും രക്ഷയില്ല; അതാണു ഭഗവാൻെറ ലീലാവൈഭവം. വീണ്ടു മതിനെ തപ്പിപ്പിടിച്ചു കണ്ടുപിടിക്കാനുള്ള സാധന ചെയ്യേണ്ടിവരും. നദീജലംതന്നെ സാഗരസലിലത്തിൽ അലിഞ്ഞുചേരുന്നതോടെ അതിൻെറ കർമ്മചക്രത്തിൻെറ തിരിച്ചിൽ അവസാനിക്കുന്നുണ്ടോ? പിന്നെയും മേഘമായി പരിണമിച്ചു ആകാശത്തേയ്ക്കുയരാനുള്ള പരിശ്രമത്തിൽ ഏർപ്പെടുകയായി. അതുപോലെ തന്നെ ഇവിടേയും. സാധനയുടെ രസംതന്നെ അതാണു — ഒരിക്കൽ ആത്മാവിനെ കണ്ടെത്താനുള്ള സാധന ചെയ്താൽ പിന്നെ വീണ്ടും സ്വയം അലിഞ്ഞില്ലാതാവാനുള്ള സാധനയിൽ ഏർപ്പെടേണ്ടിവരും. അതുകൊണ്ടാണു സാധനയ്ക്കു ഒരവസാനമേ ഇല്ലെന്നു ഞാൻ പറഞ്ഞതു്. ഇപ്പോഴം മനസ്സിലായോ? സാധനയ്ക്കു അവസാനമില്ലെങ്കിൽ ശക്തിക്കും അവസാനമുണ്ടാവില്ലല്ലൊ. എന്താ കാരണം? ശക്തിയില്ലെങ്കിൽ സാധന ചെയ്യാൻതന്നെ പററുമോ? അപ്പോളിനിയും ഒരു പ്രശ്നം — ആരുടെ സാധന, ആരുടെ ശക്തി? സകലതും ആത്മാവിൻെറ സാധനതന്നെ — ആത്മാവിൻെറ ശക്തി, അതുകൊണ്ടു ആത്മാവിനും ഒരതിരു കല്പിക്കാനാവില്ല.

വിഹാരിബാബു: മഹാരാജ്, ഇതെല്ലാം സാധനകളുടെ ഏർപ്പാടാണെങ്കിൽ അവനവനെ ലയിപ്പിച്ചില്ലാതാക്കേണ്ട ആവശ്യമെന്തിരിക്കുന്നു? അതും കഴിഞ്ഞു വീണ്ടും തപ്പിപ്പിടിച്ചെടുക്കുകയും ചെയ്യുക, ഇതു കൊണ്ടൊക്കെ എന്താണൊരു പ്രയോജനം?

ലാട്ടുമഹാരാജ്: അതറിയണോ? ഭഗവാൻെറ ലീലയിൽ ഇത്തരം ഒളിച്ചുകളിയും നടക്കും. കിഴവിയെ തൊടണം, കിഴവിയെ തൊടുവിക്കാതെ നോക്കണം — ഇങ്ങനെ രണ്ടു തരത്തിലുള്ള കളിയുമുണ്ടു്. പിന്നൊന്നു എന്താണെന്നോ — ഈ കളിയിൽ അദ്ദേഹംതന്നെയാണു എല്ലാ പാത്രങ്ങളുടേയും ഭാഗം അഭിനയിക്കുന്നതു്. അതാണു രസം — അദ്ദേഹംതന്നെ ബദ്ധജീവനായി വന്നു സാധനകളനുഷ്ഠിക്കും, എന്നിട്ടു മുക്തനായിത്തീരും; വീണ്ടും ലീലാഭാവേന വന്നു ഇക്കണ്ടതൊക്കെ കാട്ടിക്കൂട്ടും. ഹൊ, നമുക്കു ഭാവന ചെയ്യാൻ പോലും പററാത്ത ഒരു ഏർപ്പാടാണതു്! അദ്ദേഹംതന്നെ ഇതൊക്കെ മനസ്സിലാക്കിത്തന്നില്ലെങ്കിൽ ആർക്കും യാതൊന്നും മനസ്സിലാകാൻ പോകുന്നില്ല.

ലാട്ടുമഹാരാജിൻെറ സാധനയുടെ ഗതി എപ്രകാരമായിരുന്നു എന്നു മുൻപറഞ്ഞതിൽ നിന്നു മനസ്സിലാകുന്നുണ്ടല്ലൊ. ബ്രഹ്മസാഗരത്തിൽക്കിടന്നു വെറുതെ മുങ്ങിപ്പൊങ്ങുന്നതുകൊണ്ടൊന്നും അദ്ദേഹത്തിനു തൃപ്തിവന്നിരുന്നില്ല. ബ്രഹ്മലീലയ്ക്കകത്തു ജീവിക്കാനാണു അദ്ദേഹം ആഗ്രഹിച്ചിരുന്നതു്. അതിനാൽ അദ്ദേഹത്തിൻെറ ലീലയിൽ രണ്ടു ഭാവങ്ങൾ കണ്ടുവന്നിരുന്നു. ഒരു ഭാവത്തിൻെറ അവസാനത്തിൽ അദ്ദേഹം സ്വപ്നനാണു–അവനവനെത്തന്നെ കളഞ്ഞുപോയ ഒരു പ്രതീതി. മററെ ഭാവത്തിൻെറ അവസാനത്തിലാവട്ടെ അദ്ദേഹം ഒരു ബാലനെപ്പോലെയാണു: സദാ ചിരിച്ചുകൊണ്ടു, ആനന്ദത്തള്ളൽകൊണ്ടു മതിമറന്നവനായിട്ടു്. ഒരു ഭാവംവഴി അദ്ദേഹം 'ബ്രഹ്മമൊഴികെ മററു സകലതും അവസ്തുവാണു', എന്ന അറിവുനേടിയെങ്കിൽ മററെ ഭാവം സാധന ചെയ്തതിൻെറ ഫലമായി, 'അദ്ദേഹം തന്നെയാണു സർവ്വവുമായിത്തീർന്നിരിക്കുന്നതു്.' എന്നു മഹാരാജിനു അനുഭവിച്ചറിയാൻ കഴിഞ്ഞു. അതുകൊണ്ടു അദ്ദേഹത്തിൻെറ ഉപദേശങ്ങളിലെല്ലാം ഈ രണ്ടു ഭാവങ്ങളും നിഴലിക്കുന്നതു കാണാം.

താപസനായ ലാട്ടുവിനെപ്പററി പറയുന്ന കൂട്ടത്തിൽ ശ്രീ മഹേന്ദ്രനാഥദത്തൻ എഴുതിയിരിക്കുകയാണു: "ഈ ലോകത്തിൽ ജീവിച്ചിട്ടും ഇതുമായി യാതൊരു സമ്പർക്കവുമില്ലാത്ത ഒരു മട്ടിലാണു ലാട്ടു കുറെ കൊല്ലങ്ങൾതന്നെ ഇവിടെ കഴിച്ചുകൂട്ടിയതു്. ആരുമായും കൂടിക്കഴിയാൻ അദ്ദേഹത്തിനു ഇഷ്ടമുണ്ടായിരുന്നില്ല. മിക്കവാറും യാതൊരു ചലനവുമില്ലാതെ ഒരിടത്തങ്ങനെ കുത്തിയിരിക്കും. സർവ്വകാര്യങ്ങളിലും 'ങ്ആ ശരിയാണു', ഒരു പക്ഷെ തെററായിരിക്കാനും മതി,' എന്നൊക്കെ മുക്കിമൂളി വല്ല മറുപടിയും പറഞ്ഞൊപ്പിക്കും. ആരോടും വെറുപ്പോ അവജ്ഞയോ നീരസമോ ഇല്ല. ആരുടെ

പേരിലും ഒരാസക്തിയോ സ്നേഹമോ പ്രീതിയോ പോലും ഇല്ല. ആരേയും ആക്ഷേപിച്ചിരുന്ന മില്ല, ഉപദേശിച്ചിരുന്നുമില്ല. ഒററ വാചക ത്തിൽ പറഞ്ഞാൽ അദ്ദേഹത്തിൻെറയടുത്തു് ജഗത്തിൻെറ ആവാഹനവുമുണ്ടായിരുന്നില്ല, തിരസ്കാരവുമുണ്ടായിരുന്നില്ല. ചുററിക്കറങ്ങി ക്കൊണ്ടിരിക്കുന്ന ഒരു മഹാചക്രമാണു് ഈ ജഗത്തു് ലാട്ടുവിൻെറ കൺമുമ്പിൽ–ചക്രത്തിനകത്തുള്ള ഓരോ വസ്തുവിലും കണ്ണുചെന്നു് പററുന്നുണ്ടു്; പക്ഷെ ഒന്നിലും ഒട്ടിപ്പിടിക്കുന്നില്ലെന്നു മാത്രം. പരിപൂർണ്ണസ്വച്ഛനായൊരവസ്ഥ.''

ഗിരീശബാബു ഒരിക്കൽ ഒരാളോടു പറയുകയുണ്ടായി: 'ഗീതയിൽ പ്രതിപാദിച്ചിരിക്കുന്ന തരത്തിലുള്ള സന്ന്യാസിയെ കാണണമെന്നുണ്ടോ ? ലാട്ടുവിനെ കണ്ടാൽ മതി.' ഇതു കേട്ട യാാളക്കു് ഗീതയിലെ സന്ന്യാസി എപ്രകാരമിരിക്കുമെന്നു് അറിവില്ലായിരുന്നു. അയാാൾ ചോദിച്ചു: 'എന്നു വെച്ചാലെന്താണു് ?' 'ഓ! താൻ ഗീതയിലെ ദ്വിതീയാദ്ധ്യായത്തിലെ ശ്ലോകങ്ങൾ വായിച്ചിട്ടില്ലെന്നു തോന്നുന്നു. അവിടെ സ്ഥിതപ്രജ്ഞൻെറ ലക്ഷണങ്ങൾ പറഞ്ഞിട്ടുണ്ടു്. അവയുമായി ലാട്ടുവിൻെറ സ്വഭാവം ശരിക്കും ഒത്തിരിക്കുന്നു.' ഇതും പറഞ്ഞു ഗിരീശ ബാബു ഗീതയിലെ ആ ശ്ലോകങ്ങൾ ഉദ്ധരിച്ചു് ആ വ്യക്തിക്കു് ഭംഗിയായി വ്യാഖ്യാനിച്ചുകൊടുത്തു.

സാധു സിദ്ധാനന്ദൻ ഒരിക്കൽ 'ഉദ്ബോധൻ' മാസികയിലെഴുതി: 'ഒരു ഭക്തനെന്നോടു പറയുകയുണ്ടായി: അന്നൊക്കെ അദ്ദേഹം കടല തോത്തുമുണ്ടിൽ കെട്ടിപ്പൊതിഞ്ഞു് ഗംഗയിലെ വെള്ളത്തിൽ താഴ്ത്തിയിട്ടിട്ടു് പുഴവക്കത്തു് ഇരിപ്പുറപ്പിക്കും. – കടല കുതിർന്നു് വീർത്താൽ തിന്നാനുള്ളതാണു് – ഒരു ദിവസം തോത്തുമുണ്ടിൽ കെട്ടിയ കടലയുടെ മുകളിൽ ഒരു ഇഷ്ടിക കയററിവെച്ചു് ഗംഗയിൽ കുതിരാൻ വെച്ചിരുന്നു. തൽസമയം വേലിയിറക്കമായിരുന്നു. പെട്ടെന്നു് അതാവരുന്നു വേലിയേററം.അദ്ദേഹം അതത്രശ്ശു് കരുതിയിരുന്നില്ല. തന്നിലങ്ങനെ മുഴുകി ഇരിക്കുകയാണു്. പെട്ടെന്നു് ചുററുപാടിനെക്കുറിച്ചു് ഓർമ്മവന്നു് നാലുപുറവും നോക്കിയപ്പോഴല്ലെ വെള്ളം കയറിവന്നുകഴിഞ്ഞു. കടലയും തോത്തുമൊക്കെ അവിടെങ്ങാനും കിടപ്പുണ്ടോ അതോ പൊയ്പ്പോയൊ, യാതൊരു പിടിയുമില്ല. ഇനി എന്തു ചെയ്യും ? അവിടെ കുത്തിയിരുന്നു വെള്ളം ഇറങ്ങുന്നതുവരെ. വെള്ളം ഇറങ്ങി പൊയ്ക്കഴിഞ്ഞപ്പോാൾ ചെന്നു നോക്കി– അതു് വെച്ചിരുന്നിടത്തുതന്നെ ഉണ്ടു്. ഉടനെ ചെന്നെടുത്തു് കെട്ടഴിച്ചു് തിന്നാൻ തുടങ്ങി.'

ലാട്ടുമഹാരാജ്തന്നെ പറഞ്ഞ ഒരു സംഭവം താഴെ ചേർക്കാം. അതിൽനിന്നു് അദ്ദേഹത്തിൻെറ ധ്യാനത്തിൻെറ ആഴം നമുക്കു് മനസ്സിലാകും.

'ഞാനൊരു ദിവസം ബാഗ്ബസാറിലെ കടവിൽ ഒരു കെട്ടുവഞ്ചിയിൽ കയറി ഇരുന്നു. വഞ്ചി എപ്പോഴാണു് നീങ്ങിയതെന്നു് ഞാനറിഞ്ഞേ ഇല്ല. വഞ്ചിക്കാരെന്നെ കണ്ടതുമില്ല. വഞ്ചി നീങ്ങിനീങ്ങി ദക്ഷിണേശ്വരവുമൊക്കെ കടന്നു് കുറെ ദൂരെയെത്തി; അപ്പോഴാണെനിക്കു് ബാഹ്യബോധം വീണതു്. ഞാൻ വഞ്ചിക്കാരോടു് എന്നെ ഒന്നു് കരയ്ക്കിറക്കിത്തരാൻ പറഞ്ഞു. വഞ്ചിക്കാരു് കരയ്ക്കടുപ്പിച്ചു. വരുംവഴി ദക്ഷിണേശ്വരം ക്ഷേത്രത്തിലുമൊന്നു് കയറിയിട്ടു് പോന്നു. രാമലാൽ എന്നെ വളരെ കാര്യമായി സൽക്കരിച്ചു.'

പിന്നൊന്നു്: 'ഉച്ചസമയത്തു ശ്മശാനേശ്വരിന്നടുത്തുള്ള കടവിലാണു് ഞാനിരിക്കുക പതിവു്. രാത്രി പതിനൊന്നു്–പന്ത്രണ്ടു മണിയായാൽ കടവിനുമുകളിൽ കെട്ടിയിട്ടുള്ള കുളിപ്പുരയുടെ മുകളിൽ കയറി ഇരിക്കും. നിലാമുററത്തിരുന്നു് ധ്യാനിക്കും.'

ഒരു ഭക്തൻ: അപ്പോാൾ മഴ വന്നാലെന്തു ചെയ്യും, മഹാരാജ് ?

ലാട്ടുമഹാരാജ്: അതിനെന്താ ? കടവിന്നടുത്തുകൂടി റെയിൽവെപാളം പോകുന്നതു കണ്ടിട്ടില്ലെ ? അവിടെ ധാരാളം സാമാനവണ്ടികൾ കിടപ്പുണ്ടാവും; ഒരു ഒഴിഞ്ഞ വണ്ടിയിൽ കയറി ഇരിക്കും. മഴ നിന്നാൽ ഇറങ്ങിപ്പോരും. ഒരു പ്രാവശ്യം സാമാനവണ്ടിയിൽ കയറി ഇരുന്നിട്ടു് ഇറങ്ങിപ്പോരേണ്ട കഥ തീരെ ഞാനങ്ങു് മറന്നുപോയി. എപ്പോഴാണു് എഞ്ചിൻ വണ്ടിയിൽ ഘടിപ്പിച്ചതെന്ന കാര്യംതന്നെ അറിഞ്ഞില്ല. നേരം വെളുത്തു് നോക്കുമ്പോഴല്ലെ കുറെ കൂലിക്കാരു് ചുററും വന്നുനിന്നു് എന്നോടു

വണ്ടിയിൽനിന്നിറങ്ങിപ്പോകാൻ പറയുന്നു. അവരോടു് ചോദിച്ചപ്പോഴാണു് വണ്ടി ചിതു് പൂരിലെത്തി എന്നു് മനസ്സിലായതു്. പിന്നെ എന്തു ചെയ്യാനാണു്? അവിടെനിന്നു് കാൽനടയായി വന്നു് ബാഗ്ബസാർ കടവിലെത്തി. അതിനുശേഷം പിന്നൊരിക്കലും മഴ പെയ്താൽ തീവണ്ടിമുറിയിൽ കയറി ഇരിക്കുക എന്ന ഏർപ്പാടുണ്ടായിട്ടില്ല. നിലാമുററത്തു നിന്നിറങ്ങി കടവിന്റെ ഒരു മൂലയിൽ ഒതുങ്ങി ഇരിക്കും. കടവിലെ പാറാവുകാരനു് എന്നെ നല്ല പരിചയമായിരുന്നു.

ഒരു ഭക്തനോടു് ലാട്ടുമഹാരാജ് ഒരിക്കൽ പറഞ്ഞു: 'സാധകനു് ഒരിക്കൽ സമാധി ഉണ്ടായി എന്നുവെച്ചു് വീണ്ടും സമാധ്യനുഭവം ഉണ്ടായിക്കൊള്ളണമെന്നില്ല. ജീവിതത്തിൽ ഒരിക്കൽ മാത്രം സമാധി ആസ്വദിക്കാൻ കഴിഞ്ഞിട്ടുള്ള എത്രയോ സാധകന്മാരുണ്ടു്. ഇനി, ജീവിതകാലമത്രയും പരിശ്രമിച്ചിട്ടും സമാധി അനുഭവിക്കാൻ കഴിഞ്ഞിട്ടില്ലാത്ത സാധകന്മാരും ഒട്ടനവധി ഉണ്ടു്. എന്റെ നേരെ അദ്ദേഹം അപാരമായ കൃപ വർഷിച്ചതിന്റെ ഫലമായി ഏഴെട്ടുവർഷം കഴിഞ്ഞപ്പോഴും വീണ്ടും എന്നെ ആ അവസ്ഥയിലേയ്ക്കു് എത്തിച്ചുതന്നു. ഒരു ദിവസം ഞാൻ ഗംഗാതീരത്തു് ഇരിക്കുകയായിരുന്നു. തൽസമയം ഗംഗയിൽനിന്നു് ഒരു ജ്യോതിസ്സു് ഉയർന്നുവന്നു. ആ ജ്യോതിസ്സു് വളർന്നുവളർന്നു് ആകാശവും അന്തരീക്ഷവും മുഴുവൻ ഒന്നാകെ നിറഞ്ഞുകവിഞ്ഞു. ആ ജ്യോതിസ്സിന്റെ അന്തർഭാഗത്തായി ഇനിയും അസംഖ്യം ജ്യോതിർന്നാളങ്ങളും ഞാൻ കണ്ടു. അതോടെ എന്നെത്തന്നെ കൈവിട്ടുപോയി. പിന്നെ ഉണ്ടായതൊന്നും ഞാനറിഞ്ഞതേ ഇല്ല. കുറെ കഴിഞ്ഞു് ആ മണ്ഡലത്തിൽനിന്നു് കീഴെ ഇറങ്ങി വന്നപ്പോഴും എനിക്കുണ്ടായൊരു ആനന്ദം! ഹൊ! ആ ആനന്ദത്തിമർപ്പിനെപ്പററി ഞാനെങ്ങനെയാണു് പറഞ്ഞുതരിക! മനസ്സിന്നകത്തെ ഭാരമൊക്കെ അലിഞ്ഞലിഞ്ഞു് ഇല്ലാതായതുപോലെ! എമ്പാടും ആനന്ദത്തിൽ ആനന്ദം കുതിർന്നുനില്ക്കുംപോലെ കാണപ്പെട്ടു.'

ഈ അനുഭവത്തിന്നുശേഷമാണു് ലാട്ടുമഹാരാജ് ഗംഗാതീരം വിട്ടു് പുരീജഗന്നാഥത്തിലേയ്ക്കു് പോയതു്. സമാധി അനുഭവിക്കാൻ കഴിഞ്ഞൊരാരും ഉടനെ തീർത്ഥദർശനത്തിനു പോകണമല്ലൊ.

---

# ത്യാഗിയും സംസാരിയും

യഥാർത്ഥത്തിൽ ത്യാഗിയായ ഭക്തനും സംസാരിയായ ഭക്തനും തമ്മിൽ വളരെ വ്യത്യാസമുണ്ടു്. ശരിയായ സന്ന്യാസി, വാസ്തവത്തിൽ ത്യാഗിയായ ഭക്തൻ, തേനീച്ചയെപ്പോലെയാണു്. തേനീച്ച പൂവിലല്ലാതെ വേറൊന്നിലും ചെന്നിരിക്കയില്ല. തേനല്ലാതെ വേറൊന്നും അതു കുടിക്കയുമില്ല. സംസാരിയായ ഭക്തൻ സാധാരണ ഈച്ചയെപ്പോലെയാകുന്നു. അതു് പലഹാരത്തിലും ഇരിക്കും, ചലമൊലിക്കുന്ന വ്രണത്തിലും ഇരിക്കും. ഒരു നിമിഷം ശരിക്കും ഈശ്വരഭക്തി ആസ്വദിക്കുന്നു; അടുത്തനിമിഷം കാമിനീകാഞ്ചനംകൊണ്ടു് മത്തനാകുന്നു. ശരിക്കും ത്യാഗിയായ ഭക്തൻ ചാതകത്തെപ്പോലെയാകുന്നു. ചാതകം സ്വാതിനക്ഷത്രനാളിലെ മഴവെള്ളമല്ലാതെ വേറൊന്നും കുടിക്കുകയില്ല! സപ്തസാഗരങ്ങളും നദികളും കരകവിഞ്ഞു നിന്നാലും അതു് വേറെ ഒരു വെള്ളവും കുടിക്കയില്ല! സർവ്വസ്വത്യാഗിയായ ഒരു ഭക്തൻ കാമിനീകാഞ്ചനം തൊടുകയില്ല! ആസക്തി ബാധിച്ചെങ്കിലോ എന്നു കരുതി കാമിനീകാഞ്ചനം അടുത്തെങ്ങും വെച്ചിരിക്കുകയേ ഇല്ല.

ശ്രീരാമകൃഷ്ണവചനാമൃതം: ഭാഗം 2, പേജ് 238.

# ഭാരതീയവിദ്യാഭ്യാസം

സിദ്ധിനാഥാനന്ദസ്വാമി

ഓം സഹ നാവവതു; സഹ നൗ ഭുനക്തു;
സഹ വീര്യം കരവാവഹൈ; തേജസ്വി
നാവധീതമസ്തു; മാ വിദ്വിഷാവഹൈ.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

മനുഷ്യൻ ജനിച്ചതിനുശേഷം അവൻ നേടിയവയിൽ ഏററവും മികച്ച ഒരു വിജയം സാധിച്ച യുഗത്തിലാണു നാമിന്നു ജീവിക്കുന്നതു്. പൂർവ്വികന്മാക്കു ദിവാസ്വപ്നം മാത്രമായിരുന്ന ഗോളാന്തരയാത്ര മനുഷ്യൻ സാധിച്ചിരിക്കുന്നു. ഭൗതികശാസ്ത്രത്തിൻെറ വിജയവൈജയന്തി ചന്ദ്രമണ്ഡലത്തിൽ ഉയർത്തപ്പെട്ടിരിക്കുന്നു. മനുഷ്യനു തികച്ചും അഭിമാനാർഹമായ ഒരു നേട്ടംതന്നെ. അതുമാത്രമല്ല, അവർ കണ്ടുവന്നതിൽനിന്നും കൊണ്ടുവന്നതിൽനിന്നും മനസ്സിലാകുന്നതു് അവിടെ ഒരു പുല്ലോ പുഴുവോ ഒരു തുള്ളിവെള്ളമോ വേണ്ടത്രേ വായുവോപോലുമില്ല എന്നാണു്; വെറും പാറയും പൂഴിയും. അപ്പോഠം നമ്മുടെ മണ്ണിൽ പൊട്ടിമുളച്ചുവരുന്ന പുല്ലിൻെറയും ഭൂമിയിൽ ഇഴഞ്ഞുപോകുന്ന പുഴുവിൻേറയും വെള്ളത്തിൽ നീന്തിക്കളിക്കുന്ന മത്സ്യത്തിൻേറയും വാനിൽ തുള്ളിക്കളിക്കുന്ന തുമ്പിയുടേയും ഈവക താണപടിയിലുള്ള ജീവജാലങ്ങളുടെപോലും മഹത്ത്വം ആലോചിച്ചു നോക്കു. ചന്ദ്രൻ ഇരുണ്ട ജഡംമാത്രം. ഭൂമിയിൽ നിന്നു നോക്കുമ്പോഠം മോഹനമെങ്കിലും ആ പനിമതിയിൽ ചൈതന്യത്തിൻെറ പ്രകാശനം കാണാനില്ല. ഉണ്ടായിരിക്കാം; പക്ഷേ അതു ജഡം, നിശ്ചേതനം. നേരേമറിച്ചു ഭൂമിയിലോ? എവിടെ നോക്കിയാലും ചൈതന്യത്തിൻെറ പ്രകാശം തെളിഞ്ഞുവിളങ്ങുന്നു. ഇപ്പോഠം ഭൂമിയുടെ മഹത്ത്വം നമുക്കു കൂടുതൽ മനസ്സിലാകുന്നു.

ഈ ഭൂമിയിൽ മനുഷ്യനായി ജനിക്കുക എന്നുള്ളതു് അതിദുർലഭമായ ഒരു സൗഭാഗ്യമാണു്, പുണ്യഫലമാണു്, എന്നത്രേ നമ്മുടെ ശാസ്ത്രങ്ങഠം പ്രഖ്യാപിക്കുന്നതു്.

സൃഷ്ട്വാ പുരാണി വിവിധാന്യജയാത്മശക്ത്യാ
വൃക്ഷാൻ സരീസൃപപശൂൻ ഖഗദംശമത്സ്യാൻ
തൈസ്തൈരതുഷ്ടഹൃദയഃ പുരുഷം വിധായ
ബ്രഹ്മാവലോകധിഷണം മുദമാപ ദേവഃ.

സൃഷ്ടികർത്താവിനു് മരങ്ങഠം, പാമ്പുകഠം, മൃഗങ്ങഠം, പക്ഷികഠം, പാററകഠം, മത്സ്യങ്ങഠം ഇവയെയൊക്കെ സൃഷ്ടിച്ചിട്ടൊന്നും തൃപ്തി തോന്നിയില്ല. ഒടുവിൽ മനുഷ്യനെ സൃഷ്ടിച്ചു. ഈശ്വരനെ കണ്ടെത്താൻ കഴിവുററ ബുദ്ധിയാന്ന മനുഷ്യനെ കണ്ടപ്പോഠം സൃഷ്ടികർത്താവിനു് സന്തോഷമായി. ദൈവം മനുഷ്യനെ സ്വന്തരൂപത്തിൽ സൃഷ്ടിച്ചു. ഈശ്വരനു സന്തോഷം തോന്നാൻ കാരണം മനുഷ്യനു് ബുദ്ധിശക്തി ഉണ്ടു് എന്നുള്ളതാണു്.

ഇതരജീവികളോടൊപ്പം മനുഷ്യനു് ഒരു ശരീരമുണ്ടു്; ചൈതന്യവും മനുഷ്യനിലും ഇതരജീവികളിലും കുടികൊള്ളുന്നു. ചൈതന്യപ്രകാശം മനുഷ്യനു കൂടുതലായുണ്ടു്. മാത്രമല്ല, മററു ജന്തുക്കഠംക്കു് ഇല്ലെന്നുതന്നെ പറയാവുന്ന, ഉണ്ടെങ്കിൽത്തന്നെ സുപ്തപ്രായത്തിൽമാത്രം നിലകൊള്ളുന്ന, ഒരു ശക്തിവിശേഷം മനുഷ്യനു ലഭിച്ചിട്ടുണ്ടു്: മനസ്സു് എന്ന അന്തഃകരണം. ഈ മനസ്സാണു് മനുഷ്യൻെറ സവിശേഷത. മാനവപുരോഗതിയ്ക്കെല്ലാം അധിഷ്ഠാനം ഈ മനസ്സാണു്. ഇതരപ്രാണികളോടൊപ്പം ശരീരധർമ്മങ്ങഠം മനുഷ്യനുമുണ്ടു്. വിശപ്പു്, ദാഹം മുതലായവ സർവ്വജന്തുസാധാരണമാണു്. ഇരതേടുക, ഇണചേരുക ഈവക കാര്യങ്ങളിൽ മനുഷ്യൻ മൃഗത്തിൻെറ കൂടെപ്പിറപ്പുതന്നെ. മൃഗങ്ങഠം ദേഹദാഹങ്ങളുടെ സന്തർപ്പണംകൊണ്ടു് കൃതകൃത്യരാകുന്നു. അവയുടെ അന്തഃകരണം വികസിച്ചിട്ടില്ല. തന്മൂലം മാനസികങ്ങളായ പ്രശ്നങ്ങഠം അവയെ അലട്ടുന്നില്ല; ഉന്നതങ്ങളായ മാനസികസൗഖ്യങ്ങഠം അവയ്ക്കു് അനുഭവിക്കാനും കഴിയുന്നില്ല. മനുഷ്യനു് മനശ്ശക്തി ഉപയോ

ഗിച്ച് ദേഹഭോഗങ്ങളെ വദ്ധിപ്പിക്കാനും മനശ്ശക്തിയെ നിയന്ത്രിച്ച് സംസ്കരിച്ച് പരമാനന്ദം അനുഭവിക്കാനും സാധിക്കും. ഇവയിൽ ദേഹഭോഗങ്ങൾ വദ്ധിപ്പിക്കാൻ പോയാൽ അതു് ആത്മഹത്യാപരമായിരിക്കും. ന്യായമായ ഭോഗങ്ങൾകൂടി അനുഭവിക്കാൻ അതു് ഒരുവനെ അശക്തനാക്കിത്തീക്കും. 'ഭോഗേ രോഗഭയം.' ഭാരതത്തിലെ ഒരു രാജാവു് ഇതു പരീക്ഷിച്ചുനോക്കി, യയാതി. ഒടുക്കം മടുത്തു് അദ്ദേഹം വിളിച്ചുപറഞ്ഞു:

> ന ജാതു കാമഃ കാമാനാം ഉപഭോഗേന ശാമ്യതി
> ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവദ്ധതേ.

ഭോഗഭുക്തികൊണ്ടു് കാമത്തെ അടക്കാനാവില്ല. തീയിൽ നെയ്യൊഴിക്കുമ്പോലെയാണതു്. അതിനാൽ തൃഷ്ണ വെടിയുക. വ്യക്തികളും ജനതകളും താരുണ്യത്തിൽ ഭോഗങ്ങളുടെ പിന്നാലെ പായും; അവ തൃപ്തി നല്കുന്നില്ല എന്നു കാണുമ്പോൾ അധികാരം നേടാനും ധനമാനങ്ങൾ സമ്പാദിക്കാനും വ്യഗ്രരാകും. അതും തൃപ്തികരമല്ല എന്നു കാണുമ്പോൾ, 'ഇനിയെന്തു് ?' എന്നു ചോദിക്കാൻ തുടങ്ങും. ഇതരജനങ്ങളുടെ സംസ്കാരങ്ങളെ അപേക്ഷിച്ച് പ്രായം കൂടുതലുള്ള ഭാരതം പണ്ടേ ഈ ചോദ്യം ചോദിച്ചു: 'ജീവിതമെന്നാലെന്തു്, എന്തിനാണു ജീവിതം ?' എന്നൊക്കെ. പരിപക്വമായ ചിന്തയുടെ ഫലമായി അവക്കു ജീവിതത്തെക്കുറിച്ച് ഒരു സമഗ്രവീക്ഷണം ഉണ്ടായി. കരഞ്ഞുകൊണ്ടു പിറന്നു് കണ്ണീരിൽ തുടന്നു് പട്ടടയിൽ എരിയുന്ന ഒരു പ്രതിഭാസമാണു ജീവിതം, ലൗകികദൃഷ്ട്യാ നോക്കിയാൽ. ഭൂമിയിൽ മനുഷ്യൻ ആവിർഭവിച്ചനാൾമുതൽ അവൻ പൊഴിച്ചിട്ടുള്ള കണ്ണീർ മുഴുവൻ ഒരുമിച്ചു ചേത്താൽ ഏഴു് ആഴിയിലെ ജലത്തേക്കാൾ കൂടുതൽ വരുമെന്നു ബുദ്ധൻ പറഞ്ഞിട്ടുണ്ടു്. ദുഃഖം കണ്ടു് അതിനു പരിഹാരം തേടി പുറപ്പെട്ട സിദ്ധാത്ഥനാണു ഭാരതസംസ്കാരത്തിൻെറ മകുടമാണിക്യമായി മാറിയ ബുദ്ധനായിത്തീന്നതു്. ഭാരതീയദശനങ്ങളിൽ ആദ്യത്തേതായ സാംഖ്യദശനം തുടങ്ങുന്നതു തന്നെ ഈ ചിന്തയോടുകൂടിയാണു്.

> ദുഃഖത്രയാഭിഘാതാജ്ജിജ്ഞാസാ
> തദഭിഘാതകേ ഹേതൗ.

ആധിവ്യാധികളോ ശീതോഷ്ണങ്ങളോ പരപ്രാണികളോ മൂലമുള്ള നാനാദുഃഖങ്ങളൊഴിഞ്ഞു് മനുഷ്യനു് സ്വൈരമായിട്ടൊരു നേരവുമില്ല. അതിനു പരിഹാരമെന്തു് ? തത്ത്വചിന്തയുടെ ഉറവിടമിതാണു്. ചിന്തയുടെ മൂലം കണ്ണീരിൽ, ഫലം ആത്മാനന്ദത്തിലും. 'അനിത്യമസുഖം ലോകം.' ലോകജീവിതം നശ്വരവും ദുഃഖപൂരിതവുമാണെന്നു കണ്ടറിഞ്ഞ പൂവ്വസൂരികൾ അതിനു പരിഹാരവും കണ്ടുപിടിച്ചു: 'ഇമം പ്രാപ്യ ഭജസ്വ മാം.' ഇമ്മാതിരിയൊരു ലോകത്തിൽ വന്നു പിറന്നിട്ടു് അതിലെ ശോകനാശങ്ങളിൽനിന്നു മോചനം നേടണമെങ്കിൽ ഈശ്വരനെ ഭജിക്കുക, എന്നു്.

ഭാരതീയചിന്ത ഐഹികകാര്യങ്ങളിൽ ഉദാസീനവും വിഷാദാത്മകവും പാരത്രികദത്തദൃഷ്ടിയുമാണെന്നു പറയാറുണ്ടു്. അതിൻെറ പേരിൽ ഒരു ദോഷാരോപണമായിട്ടാണു് ഇതു് ഉന്നയിക്കാറു്. ആ അഭിപ്രായം മുഴുവൻ ശരിയോ, ആ ആരോപണം മുഴുവൻ ദോഷമോ അല്ല. ശരീരാധിഷ്ഠിതമായ ജീവിതം ചെളിയോ ചാമ്പലോ ആയി മാറുമെന്ന കാര്യം അവിതക്കിതമായിരിക്കെ, മനുഷ്യൻെറ സവ്വ ആശകളും അതിൽ നിക്ഷേപിക്കുന്നതു് ഉചിതമായിരിക്കുകയില്ലല്ലോ. ഒരു കപ്പലിൽ യാത്ര ചെയ്യേണ്ടതുണ്ടെന്നും അതു് ഒഴിവാക്കാൻ വയ്യെന്നും ആ കപ്പൽ മറുകര എത്തുംമുമ്പു് മുങ്ങുമെന്നും തീച്ചയുണ്ടെങ്കിൽ ബുദ്ധിയുള്ള യാത്രികൻ എന്തു ചെയ്യും ? അത്യാവശ്യത്തിൽ കവിഞ്ഞ ഭാരമൊന്നും ഏറെറടുക്കുകയില്ല, കൂടെ കൊണ്ടുപോകുകയുമില്ല. കപ്പൽ മുങ്ങിയാലും രക്ഷ പ്രാപിക്കാൻ നേരത്തെതന്നെ നീന്തൽ വശമാക്കിയിരിക്കുകയും ചെയ്യും. ഇതുതന്നെയാണു് ഭാരതീയചിന്തകരും ചെയ്തിട്ടുള്ളതു്. മനുഷ്യജീവിതം കൊണ്ടു നേടേണ്ട ഒരു പരമലക്ഷ്യം ഉണ്ടെന്നു് അവർ കണ്ടെത്തി. അതു് ഈശ്വരപ്രാപ്തിയാണെന്നും അവർ കണ്ടറിഞ്ഞു. അതിനു് ഉതകുന്ന തരത്തിൽ ജീവിതത്തെ അവർ സംവിധാനം ചെയ്തു. ആ സംവിധാനത്തിൽ ദേഹത്തിനു് അമിതപ്രാധാന്യം നല്കിയില്ല എന്നതാണു് ഭാരതീയരുടെ പേരിൽ കൊണ്ടുവരുന്ന ആരോപണം. വിവേകം ഉദിക്കുമ്പോൾ ആ ആരോപണം അവർ സ്വയം പിൻവലിച്ചുകൊള്ളും

എന്നു് പക്വത പ്രാപിച്ച വ്യക്തികളും ജനതകളും തെളിവു തരുന്നുണ്ടു്.

ജീവിതം സഫലമാക്കിത്തീർക്കണം, എന്ന ഉദ്ദേശത്തോടെ ആചാര്യന്മാർ അതിനു ചില ചിട്ടകൾ ഏർപ്പെടുത്തി. ലക്ഷ്യം ഈശ്വരദർശനമെന്നു് നിശ്ചയിച്ചു. അതിനുള്ള ഉപായം ധർമ്മമെന്നു കണ്ടുപിടിച്ചു. ഈ രണ്ടു് അതിർത്തിയ്ക്കുള്ളിൽ അർത്ഥത്തിനും കാമത്തിനും സ്ഥാനം നല്കി. ലക്ഷ്യത്തെ വിസ്മരിച്ചുകൊണ്ടോ ധാർമ്മികമായ ഉപായത്തെ ഉപേക്ഷിച്ചുകൊണ്ടോ ഉള്ള അർത്ഥകാമങ്ങൾക്കു് ആചാര്യന്മാരോ ശാസ്ത്രങ്ങളോ അനുമതി നല്കുന്നില്ല. ഇവയെ പുരുഷാർത്ഥങ്ങളെന്നു പറയുന്നു. ഇവയുടെ ആർജ്ജനത്തിനും അനുഷ്ഠാനത്തിനുമായി ജീവിതത്തെ നാലു ഘട്ടങ്ങളായി തിരിച്ചു. ഒരു മനുഷ്യന്റെ പരമായുസ്സു് നൂറുവർഷമെന്നാണു കണക്കാക്കപ്പെട്ടിരുന്നതു്. പൂർവ്വികന്മാർ മനുഷ്യനു് ഒരു ശതവത്സര പദ്ധതി ആവിഷ്കരിച്ചു. രഘുകുലരാജാക്കന്മാരുടെ പാരമ്പര്യത്തെക്കുറിച്ചു് കാളിദാസൻ ഇപ്രകാരം പ്രസ്താവിക്കുന്നു:

ശൈശവേഽഭ്യസ്തവിദ്യാനാം
യൗവനേ വിഷയൈഷിണാം
വാർദ്ധകേ മുനിവൃത്തീനാം
യോഗേനാന്തേ തനുത്യജാം.

ബാല്യത്തിൽ വിദ്യ നേടി യൗവനത്തിൽ അർത്ഥകാമങ്ങൾ അനുഭവിച്ചു് വാർദ്ധക്യത്തിൽ മുനിവൃത്തി സ്വീകരിച്ചു് ആത്മജ്ഞാനം നേടി യോഗത്താൽ ശരീരം ത്യജിയ്ക്കുക എന്നതായിരുന്നു അവരുടെ പതിവു്. ഇതു് ഭാരതസംസ്കാര പാരമ്പര്യത്തിന്റെ ഒരു ചിത്രീകരണമാണു്. ഇതിൽ ആദ്യത്തെ ഘട്ടം വിദ്യാഭ്യാസമാണു്. വിദ്യയെ പരയെന്നും അപരയെന്നും അവർ രണ്ടായി തിരിച്ചു. ജീവിതലക്ഷ്യമായ ഈശ്വരദർശനത്തിനു നേരിട്ടു സഹായിക്കുന്ന വിദ്യയെ പരയെന്നും ജീവികാസമ്പാദനത്തിനുപകരിക്കുന്നതും പരവിദ്യയ്ക്കു സഹായകവുമായ വിദ്യയെ അപരയെന്നും പറയുന്നു. ആത്മജ്ഞാനം പരവിദ്യയും ബാക്കിയൊക്കെ അപരവിദ്യയും. വിദ്യാഭ്യാസമെന്നാൽ വിദ്യ മനസ്സിലുറയ്ക്കാൻ വേണ്ടി വീണ്ടും വീണ്ടുമുള്ള പ്രയത്നമാണു്.

ആദ്യത്തെ ഗുരുക്കന്മാർ അച്ഛനമ്മമാരാണു്. പോരാ, അവരെ ദേവന്മാരായിട്ടാണു പൂർവ്വികർ കരുതിയിരുന്നതു്. 'മാതൃദേവോ ഭവ, പിതൃദേവോ ഭവ.' 'അമ്മ നിനക്കു ദേവനായിരിക്കട്ടെ. അച്ഛൻ നിനക്കു ദേവനായിരിക്കട്ടെ,' എന്നാണു് ഉപനിഷത്തിൽ ഒരു മഹർഷി ശിഷ്യനോടു് ഉപദേശിയ്ക്കുന്നതു്. പരമ്പരാഗതമായ ആചാരമര്യാദകളുടെ പ്രഥമപാഠങ്ങൾ അച്ഛനമ്മമാരിൽ നിന്നും ലഭിയ്ക്കുന്നു. ബുദ്ധിയുള്ള കുട്ടികൾക്കു് വിദ്യാരംഭം നാലു വയസ്സു കഴിഞ്ഞാൽ ആവാം. വിദ്യാരംഭത്തിനു മുമ്പു് ത്രൈവർണ്ണികന്മാർക്കു് ഉപനയനം എന്നൊരു വൈദികസംസ്കാരം പതിവുണ്ടു്. ബ്രാഹ്മണർക്കു് എട്ടാം വയസ്സിലും ക്ഷത്രിയർക്കു് പതിനൊന്നാം വയസ്സിലും വൈശ്യനു് പന്ത്രണ്ടാം വയസ്സിലും ഇതു നടത്തണമെന്നാണു നിയമം. ഗർഭംമുതല്ക്കാണു വയസ്സു കണക്കാക്കുന്നതു്. ബുദ്ധിശക്തിയുടെ ഏററക്കുറവനുസരിച്ചു് വയസ്സിനു കൂടുതൽകുറവു കല്പിച്ചിരിയ്ക്കുന്നു എന്നു കണക്കാക്കിയാൽ മതി. നല്ല ബുദ്ധിയുള്ള കുട്ടിയ്ക്കു് ഗർഭംമുതൽ അഞ്ചാം വയസ്സിൽ വിദ്യാരംഭമാകാം എന്നാണു വിധി. 'ബ്രഹ്മവർചസകാമസ്യ കാര്യം വിപ്രസ്യ പഞ്ചമേ.' വേദവിജ്ഞാനപ്രകർഷംകൊണ്ടുള്ള തേജസ്സു് ആഗ്രഹിക്കുന്നവനു് ഗർഭപഞ്ചമവർഷത്തിൽ ഉപനയനം നടത്താം എന്നാണു് സ്മൃതികാരന്മാരിൽ മുമ്പനായ മനു പറയുന്നതു്.

ഉപനയനം കഴിഞ്ഞ പുത്രനെ പിതാവു് ഗുരുകുലത്തിൽ കൊണ്ടുപോകുന്നു. ആചാര്യൻ വേദനിഷ്ണാതനും അനുഷ്ഠാനനിഷ്ഠനും അനുഭവസമ്പന്നനും ശിഷ്യൻ അർത്ഥിയും സമർത്ഥനും വിനയാന്വിതനും ആയിരിക്കണം.

ഭാരതീയസംസ്കാരത്തിൽ ഗുരുശിഷ്യബന്ധം അത്യന്തം പാവനമായ ഒന്നാണു്. അച്ഛനമ്മമാർക്കു് മക്കളുമായുള്ള ബന്ധം പവിത്രംതന്നെ. ഒരമ്മയുടെ സ്നേഹമാണു് ഏററവും നിസ്സ്വാർത്ഥം എന്നു പറയപ്പെടുന്നു. പക്ഷേ അമ്മയ്ക്കു് മക്കളെ സ്നേഹിക്കാതെ നിർവ്വാഹമില്ല. അതു് സ്വഭാവസിദ്ധമാണു്. ഭാവിയിൽ പുത്രൻ തനിക്കൊരു താങ്ങും തുണമായിരിക്കുമെന്നു് ഒരു നേരിയ പ്രതീക്ഷയും അതിൽ അന്തർഭവിച്ചിട്ടുണ്ടെന്നു വരാം. 'നഹ്യസ്മിൻ ലോകേ ഉപകാരപ്രത്യുപകാരമന്തരേണ കസ്യചിത് കേനചിത്സഹ സംബന്ധോ ഭവതി.' ഈ ലോകത്തിൽഉപകാര

പ്രത്യുപകാരചിന്ത കൂടാതെ ആർക്കും ആരുമായും ഒരു ബന്ധവുമില്ല, എന്നു് ശ്രീ ശങ്കരാചാര്യ്യസ്വാമികളുടെ ഒരു വാക്യമുണ്ടു്. ഈ നിയമത്തിനു് ഒരപവാദമുണ്ടെങ്കിൽ അതു് ഗുരുവിനു ശിഷ്യനോടുള്ള ബന്ധമാണു്. ആചാര്യസ്വാമികൾതന്നെ പറയുന്നു:

> ശാന്താ മഹാന്തോ നിവസന്തി സന്തോ
> വസന്തവല്ലോകഹിതം ചരന്തഃ
> തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാ–
> നഹേതുനാന്യാനപി താരയന്തഃ.
>
> (വിവേകചൂഡാമണി 39.)

വസന്ത ഋതുവിനെപ്പോലെ സമസ്തലോകത്തിനും ഹിതമാചരിക്കുന്ന ശാന്തചിത്തരും ആത്മജ്ഞാനികളുമായ ചില സജ്ജനങ്ങളുണ്ടു്. സംസാരസാഗരത്തിന്റെ മറുകര കടന്ന അവർ സ്വപ്രയോജനമൊന്നും ഇല്ലാതെ അന്യരേയും ആ ഭയങ്കരസാഗരം തരണം ചെയ്യാൻ സഹായിക്കുന്നു. അവരുടെ സഹായം അഹേതുകമാണു്. അതവരുടെ സ്വഭാവമാണു്. സ്വഭാവത്തിന്റെ കാരണം തേടുന്നതു് വ്യർത്ഥമത്രേ. ശർക്കര മധുരിക്കുന്നതെന്തുകൊണ്ടു് എന്നു ചോദിച്ചാൽ സ്വഭാവമെന്നു മാത്രമേ ഉത്തരമുള്ളു.

ഇപ്രകാരം അഹേതുകകൃപാസിന്ധുക്കളായ ഗുരുക്കന്മാർക്കു് ഭാരതപാരമ്പര്യം ഈശ്വരതുല്യമായ ഒരു സ്ഥാനമാണു് നല്കുന്നതു്.

> ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർദേവോ മഹേശ്വരഃ
> ഗുരുരേവ പരംബ്രഹ്മ തസ്മൈ ശ്രീ ഗുരവേ നമഃ.

ഗുരു സാക്ഷാത് ഈശ്വരൻതന്നെ എന്നാണു ശാസ്ത്രങ്ങൾ ഘോഷിക്കുന്നതു്.

> അജ്ഞാനതിമിരാന്ധസ്യ
> ജ്ഞാനാഞ്ജനശലാകയാ
> ചക്ഷുരുന്മീലിതം യേന
> തസ്മൈ ശ്രീ ഗുരവേ നമഃ.

'അജ്ഞാനമാകുന്ന തിമിരം ബാധിച്ചു് കണ്ണു കാണാതെ വലയുന്ന എനിക്കു് ജ്ഞാനമാകുന്ന അഞ്ജനം പ്രയോഗിച്ചു് കണ്ണു തുറന്നുതന്ന ശ്രീ ഗുരുവിനായിക്കൊണ്ടു് നമസ്കാരം.' ഈശ്വരൻ ഒരു പക്ഷേ കോപിച്ചാലും ഗുരുകാരുണ്യം കൊണ്ടു് രക്ഷപ്രാപിക്കാം. ഗുരു കോപിച്ചാൽ ഈശ്വരൻപോലും തുണയ്ക്കുകയില്ല എന്നാണു് ആസ്തികന്മാരുടെ വിശ്വാസം. 'ആചാര്യ്യദേവോ ഭവ.' 'ആചാര്യ്യൻ നിനക്കു് ഈശ്വരനാകട്ടെ,' എന്നത്രെ ഉപനിഷത്തിന്റെ അനുശാസനം. ആദ്ധ്യാത്മികാചാര്യ്യന്റെ സ്ഥാനമാണു് ഇവിടെ സൂചിപ്പിച്ചതു്. ഉപജീവനത്തിനുവേണ്ടി വേദാംഗങ്ങളോ അപരാവിദ്യകളോ അഭ്യസിപ്പിക്കുന്ന ആളെ ഉപാധ്യായൻ എന്നു പറയുന്നു. 'യോഽദ്ധ്യാപയതി വൃത്ത്യർത്ഥമുപാധ്യായഃ സ ഉച്യതേ.'(മനു. 2. 141.) ആചാര്യ്യനെ ഈശ്വരതുല്യം ആദരിക്കുന്ന ഭാരതസംസ്കാരം ഉപാധ്യായന്മാരെയും, ഏതെങ്കിലും വിധത്തിൽ ഗുരുസ്ഥാനമുള്ളവരെയൊക്കെയും, അത്യാദരവോടെയാണു് വീക്ഷിക്കുന്നതു്.

ആചാര്യ്യന്റേയോ ഉപാധ്യായന്റേയോ കേവലനാമം ബഹുമാനസൂചകമായ പദമൊന്നും കൂടാതെ, പരോക്ഷമായിട്ടുപോലും ഉച്ചരിച്ചുകൂടാ. പലപ്പോഴും പേർ പറയുകതന്നെയില്ല. ഗുരുനാഥൻ എന്നോ ആശാൻ എന്നോ ഒക്കെയാവും പറയുക. ഗുരുനാഥനെ കണ്ടാൽ നമസ്കരിക്കും. വിനയപൂർവ്വം നില്ക്കും. ഇരിക്കാൻ പറഞ്ഞാൽ മാത്രമിരിക്കും. ആചാര്യ്യൻ ചൊല്ലിക്കൊടുക്കുന്നതു് ഏററു ചൊല്ലും; ചോദ്യത്തിനു് സവിനയം ഉത്തരം പറയും. അശ്രദ്ധമായോ അവിനയമായോ ഒരിക്കലും ഇരിക്കുകയില്ല. പാഠം കഴിഞ്ഞാൽ നമസ്കരിച്ചു് ഇതരകൃത്യങ്ങൾക്കു പോകുന്നു. പലപ്പോഴും ഗുരുനാഥന്മാർക്കു് സമർത്ഥനും ശുശ്രൂഷുവുമായ ശിഷ്യനോടു് സ്വന്തം പുത്രനേക്കാൾ സ്നേഹം കൂടുതലുണ്ടാവും. ദ്രോണാചാര്യ്യൻ അർജ്ജുനനു് ഉപദേശിച്ചിരുന്നത്ര വിദ്യകളൊന്നും അവിവേകിയായ അശ്വത്ഥാമാവിനു്, സ്വന്തം പുത്രനു്, ഉപദേശിച്ചിരുന്നില്ല! 'ബ്രൂയുഃ സ്നിഗ്ദ്ധസ്യ ശിഷ്യസ്യ ഗുരവോ ഗുഹ്യമപ്യുത.' ലോകത്തിൽ ആളുകൾ സാധാരണ പരോത്കർഷത്തിൽ അസൂയാലുക്കളാകുന്നു. എന്നാൽ ഗുരുക്കന്മാർക്കു് തങ്ങളുടെ ശിഷ്യന്മാർ എത്ര ഉയർന്ന നിലയിൽ എത്തുന്നുവോ അത്രയും അഭിമാനവും സന്തോഷവുമാണു്. ഇപ്രകാരമുള്ള ഗുരുക്കന്മാരുടെ അനുഗ്രഹാശിസ്സുകളാണു് തങ്ങളുടെ സർവ്വശ്രേയസ്സിനും കാരണം എന്നാണു് പുരാതനകാലത്തെ ശിഷ്യന്മാർ വിശ്വസിച്ചുപോന്നിരുന്നതു്.

ശൗചം, ആചാരം, സന്ധ്യാവന്ദനം തുടങ്ങിയ പ്രായോഗികകാര്യ്യങ്ങളിലും ശരിയായ ശിക്ഷണം നല്കപ്പെട്ടിരുന്നു. ഗുരു ഉറങ്ങാൻ കിട

ന്നതിനുശേഷമേ ശിഷ്യൻ കിടക്കാവൂ; ഗുരു ഉണരുംമുമ്പേ ഉണൎന്നു് സ്വകൃത്യങ്ങളിൽ ഏൎപ്പെട്ടു കൊള്ളുകയും വേണം. ഭിക്ഷയെടുത്തു കൊണ്ടു വന്നു് ഗുരുവിനു് സമൎപ്പിച്ചശേഷം അദ്ദേഹത്തിൻെറ അനുവാദത്തോടെ ബാക്കിയുള്ളതു് ശിഷ്യനു കഴിക്കാം. പല ഗുരുകുലങ്ങളിലും ഗുരുക്കന്മാർതന്നെ ശിഷ്യന്മാൎക്കു വേണ്ട ആഹാരാദികാൎയ്യങ്ങൾ വഹിച്ചുപോന്നു. അദ്ധ്യയനകാലത്തു് ഗുരുവിനു് യാതൊരു പ്രതിഫലവും നല്കാറില്ല. വിദ്യ ദേവതയാണു്; അതു വില്പനയ്ക്കുള്ള വസ്തുവല്ല. ഗുരുവിനെ സംബന്ധിച്ചിടത്തോളം, താൻ ഋഷികളോടുള്ള കടം വീട്ടുകയാണു് വിദ്യാവിതരണംകൊണ്ടു സാധിക്കുന്നതു്. തനിക്കു് ഋഷികളോടുള്ള കടം വീട്ടാനുള്ള വിജ്ഞാനവിത്തം നേടുകയാണു്,ശിഷ്യൻ വിദ്യാഭ്യാസംകൊണ്ടു്. രാജാക്കന്മാരോ പ്രഭുക്കന്മാരോ ഇപ്രകാരമുള്ള കുലപതികൾക്കുവേണ്ട ധനസഹായം ചെയ്തുകൊടുക്കാറുണ്ടു്. വിദ്യാൎജ്ജനത്തിനു മൂന്നു മാൎഗ്ഗങ്ങൾ നിൎദ്ദേശിക്കപ്പെട്ടിരിക്കുന്നു.

> ഗുരുശുശ്രൂഷയാ വിദ്യാ പുഷ്കലേന ധനേന വാ
> അഥവാ വിദ്യയാ വിദ്യാ ചതുൎത്ഥം നോപലഭ്യതേ.

ഗുരുശുശ്രൂഷകൊണ്ടോ, വേണ്ടുവോളം ധനം നല്കിയോ, പകരം വിദ്യ പഠിപ്പിച്ചുകൊടുത്തോ വിദ്യ സമ്പാദിക്കാം. എന്നാലിതിൽ ഗുരുശുശ്രൂഷ മാത്രമേ പുരാതനഭാരതത്തിൽ അംഗീകരിക്കപ്പെട്ടിരുന്നുള്ളു. ഓരോ വേദവും സാംഗോപാംഗം അഭ്യസിക്കുന്നതിനു് പന്ത്രണ്ടു വൎഷം വീതമാണു് ഗുരുകുലവാസം വേണ്ടിയിരുന്നതു്. ഓരോരുത്തരുടെയും അഭിരുചിയനുസരിച്ചു് ഒന്നോ കൂടുതലോ വേദങ്ങൾ അഭ്യസിച്ചുപോന്നു. ഇപ്രകാരം ആത്മനിയന്ത്രണത്തോടെ ഗുരുശുശ്രൂഷ ചെയ്തു് വിദ്യാഭ്യാസം സാധിച്ചു് ചുരുങ്ങിയതു് പന്ത്രണ്ടു വൎഷമെങ്കിലും ഗുരുകുലവാസം ചെയ്തു് ബ്രഹ്മചാരി ഗൃഹത്തിലേക്കു മടങ്ങാൻ സന്നദ്ധനാകുന്നു. ഗുരുകുലവാസത്തിൻെറ സമാപനത്തെ സൂചിപ്പിക്കുന്ന വ്രതസ്നാനം നടത്തിയ ശേഷം ഗുരുവിൻെറ ആജ്ഞയനുസരിച്ചു ശിഷ്യൻ യഥാശക്തി ഗുരുദക്ഷിണ നല്കുന്നു. യാവജ്ജീവം ഗുരുകുലത്തിൽ വസിച്ചു് വേദാധ്യയനവും ഗുരുശുശ്രൂഷയും നടത്തുന്നവരും ഉണ്ടായിരുന്നു. അവരെ നൈഷ്ഠികബ്രഹ്മചാരികൾ എന്നാണു പറയാറു്. ഗൃഹത്തിലേക്കു മടങ്ങുന്നവരെ ഉപകുൎവ്വാണബ്രഹ്മചാരികളെന്നും.

കലാശാലാവിദ്യാഭ്യാസം കഴിഞ്ഞു് ബിരുദം മേടിച്ചു പോകുന്ന യുവാക്കന്മാരെ സംബോധന ചെയ്തുകൊണ്ടു് വിശിഷ്ടന്മാരാരെങ്കിലും ഉദ്ബോധനങ്ങൾ നല്കുക പതിവുണ്ടല്ലോ. ലോകത്തിലെ ആദ്യത്തെ അമ്മാതിരിയുള്ള ഉദ്ബോധനം കാണുന്നതു് നമ്മുടെ ഒരു ഉപനിഷത്തിലാണു്. പൗരാണികതയിൽ മാത്രമല്ല മഹിമാതിശയത്തിലും അതിനെ അതിശയിക്കുന്ന ഒരു ഉദ്ബോധനം ഇന്നുവരെ ആരും ചെയ്തിട്ടില്ല. മാത്രമല്ല, സകലൎക്കും അതൊരു മാതൃകയാണുതാനും.

> വേദമനൂച്യാചാര്യോഽന്തേവാസിനമനുശാസ്തി,
> സത്യം വദ, ധൎമ്മം ചര, സ്വാധ്യായാന്മാ
> പ്രമദഃ, ആചാര്യായ പ്രിയം ധനമാഹൃത്യ
> പ്രജാതന്തും മാ വ്യവച്ഛേത്സീഃ, സത്യാന്ന
> പ്രമദിതവ്യം, ധൎമ്മാന്ന പ്രമദിതവ്യം,
> കുശലാന്ന പ്രമദിതവ്യം, ഭൂത്യൈ
> ന പ്രമദിതവ്യം; മാതൃദേവോ ഭവ;
> പിതൃദേവോ ഭവ, ആചാര്യദേവോ ഭവ,
> അതിഥിദേവോ ഭവ.

വേദാധ്യാപനത്തിനുശേഷം ആചാൎയ്യൻ അന്തേവാസിയെ ഉപദേശിക്കുന്നു: 'സത്യം പറയുക, ശാസ്ത്രവിഹിതമായ ധൎമ്മം അനുഷ്ഠിക്കുക, അദ്ധ്യയനത്തിനു മുടക്കം വരുത്തരുതു്. ആചാൎയ്യനു് അഭീഷ്ടമായ ദക്ഷിണ നൽകി ഗൃഹത്തിൽ മടങ്ങിയെത്തി സദൃശയായ കന്യകയെ വേട്ടു് ഗാൎഹസ്ഥ്യധൎമ്മം വഴിപോലെ പാലിച്ചു് വംശപാരമ്പൎയ്യം സംരക്ഷിക്കുക. അറിയാതെപോലും അനൃതം പറയരുതു്. സ്വധൎമ്മം അന്യൂനം അനുഷ്ഠിക്കണം. ആത്മരക്ഷയ്ക്കു വേണ്ടതു് കരുതിക്കൊള്ളണം. മംഗളകരങ്ങളായ കൎമ്മകൾ ചെയ്യാതിരിക്കരുതു്. അധ്യയനവും അധ്യാപനവും തുടൎന്നു നടത്തിക്കൊണ്ടേ ഇരിക്കണം. ദേവതോപാസനയും പിതൃകൎമ്മങ്ങളും നടത്തിക്കൊണ്ടിരിക്കുക. അമ്മയേയും അച്ഛനേയും ആചാൎയ്യനേയും അതിഥിയേയും ഈശ്വരതുല്യം ആദരിച്ചാരാധിക്കുക. മററു ശിഷ്ടാചാരങ്ങളും നീ അനുഷ്ഠിക്കേണ്ടതാകുന്നു. ശിഷ്ടന്മാർ ചെയ്തിട്ടുള്ളവയെങ്കിലും നിന്ദ്യകൎമ്മങ്ങൾ ചെയ്തുപോകരുതു്. ഞങ്ങളുടെ സുചരിതങ്ങളെ മാത്രമേ നീ അനുകരിക്കാവൂ.

ഇതരകർമ്മങ്ങൾ അനുസരിക്കരുതു്. ഞങ്ങളെക്കാൾ ശ്രേഷ്ഠന്മാരായ സജ്ജനങ്ങളെ കണ്ടാൽ അവരെ യഥാവിധി സ്വീകരിച്ചു് ആദരിക്കണം. ശ്രദ്ധയോടും ഉദാരതയോടും വിനയത്തോടും ആദരവോടും ആചാരത്തോടുംകൂടി വേണം ദാനം ചെയ്യാൻ. അശ്രദ്ധയോടെ ദാനം ചെയ്യരുതു്. കർമ്മത്തിലോ ആചാരത്തിലോ എന്തെങ്കിലും സംശയം ഉദിക്കുന്നപക്ഷം അവിടെ നിൻെറ നാട്ടിലുള്ള കർമ്മകുശലന്മാരും വിചാരദക്ഷരും അനുഷ്ഠാനനിഷ്ഠന്മാരും പരാർത്ഥപ്രാണരും ശാന്തസ്വഭാവരും ധാർമ്മികരും ആയ സജ്ജനങ്ങൾ അമ്മാതിരി കർമ്മങ്ങളിലും ആചാരങ്ങളിലും ഏതു മാതിരി വർത്തിക്കുന്നുവോ അതുപോലെ നീയും വർത്തിച്ചുകൊള്ളുക. പഠിച്ച കാര്യങ്ങളിൽ എന്തെങ്കിലും സന്ദേഹം വന്നാൽ അപ്രകാരമുള്ള ആളുകളെ അനുവർത്തിച്ചുകൊൾക. ഇതത്രേ നിൻെറ ഭാവിജീവിതത്തിനുള്ള നിർദ്ദേശങ്ങൾ. മക്കൾക്കു് അച്ഛനമ്മമാർ പറഞ്ഞുകൊടുക്കുന്നതും ഇതുതന്നെ. ഇതുതന്നെ വേദരഹസ്യം. ഇതത്രേ ഈശ്വരശാസനം. ഇപ്പറഞ്ഞതുപോലെയെല്ലാം നീ സ്വധർമ്മമനുഷ്ഠിക്കുക. ഇവ അനുഷ്ഠിക്കാതെ ജീവിക്കരുതു്.'

സ്നാതകബ്രഹ്മചാരി ഗൃഹത്തിൽ മടങ്ങിയെത്തി സമാനവർണ്ണയും ലക്ഷണാന്വിതയും സദ്ഗുണസമ്പന്നയുമായ കന്യകയെ വിവാഹം ചെയ്തു് ഗൃഹസ്ഥധർമ്മം വഴിപോലെ പാലിക്കുന്നു. അക്കാലത്തു് ധർമ്മാനുസൃതമായി ധനം സമ്പാദിക്കുന്നു; ജീവിതയാത്രയ്ക്കു് അത്യാവശ്യങ്ങളും ധാർമ്മികങ്ങളുമായ ഭോഗങ്ങൾ ഭുജിക്കുന്നു. ദേവതോപാസന, വേദാധ്യയനാധ്യാപനങ്ങൾ, പിതൃതർപ്പണം, അതിഥിപൂജനം, പശുപാലനം എന്നീ സ്വധർമ്മങ്ങൾ വഴിപോലെ പാലിച്ചു് ഋണമോചനം നേടുന്നു. ഈ വിധത്തിൽ ജീവിതത്തിലെ രണ്ടാംഘട്ടം കഴിക്കുന്നു.

> ഗൃഹസ്ഥസ്തു യദാ പശ്യേദ് വലീപലിതമാത്മനഃ
> അപത്യസ്യൈവ ചാപത്യം വനമേവ സമാശ്രയേത്.
> (മനു. 6. 2.)

മെയ്യെല്ലാം ചുക്കിച്ചുളിഞ്ഞു, മുടി നരച്ചു, മകൻെറ മകനെയും കണ്ടു. ഉടൻ വീടു വിട്ടോളു, വനത്തിൽ പൊയ്ക്കോളൂ, തപസ്സിനായിട്ടു്. 'വാർദ്ധകേ മുനിവൃത്തീനാം' എന്നു് രഘുവംശത്തിൽ കാളിദാസൻ പറഞ്ഞതിതാണു്. വനത്തിൽ വന്യാഹാരവും കഴിച്ചു് തീവ്രതപസ്സാചരിച്ചു് വേദാധ്യയനവും ചെയ്തു് ദേഹവാസനകളെല്ലാം നശിച്ചാൽ സന്ന്യസിക്കാം. ആത്മാനുസന്ധാനം ചെയ്തു് ഗതമോഹനും മുക്തസംഗനും ആത്മനിഷ്ഠനും ആയി അവൻ ജീവന്മുക്തി പ്രാപിക്കുന്നു. 'യയാ തദക്ഷരമധിഗമ്യതേ.' അക്ഷരസത്യസാക്ഷാത്കാരമാണു് പരവിദ്യയെന്നു് ഉപനിഷത് ഉദ്ഘോഷിച്ചതു് സാധിച്ച ഈ സുകൃതി കൃതകൃത്യനായി. 'യോഗേനാന്തേ തനുത്യജാം.' പ്രാരബ്ധകർമ്മം അവസാനിച്ചാൽ അവൻ ആത്മസ്വരൂപനായിത്തീരുന്നു; അവൻെറ ഭൗതികപിണ്ഡം പൊഴിഞ്ഞു പോകുന്നു. ഈ ആത്മസാക്ഷാത്കാരമാണു് ഭാരതീയവിദ്യാഭ്യാസത്തിൻെറ ലക്ഷ്യവും ഫലവും.

ഭാരതീയജീവിതത്തിൻെറ എല്ലാ തലങ്ങളിലും ഈ ലക്ഷ്യത്തിൻെറ സ്വാധീനം പ്രകടമായിരുന്നു. നമ്മുടെ സംഗീതം, സാഹിത്യം, ചിത്രകല, ശില്പകല, തുടങ്ങിയ ലൗകികജീവിതത്തിനു് അത്യാവശ്യകങ്ങളായ കലകളും ശാസ്ത്രങ്ങളുംകൂടി ഈ അദ്ധ്യാത്മസംസ്കാരത്താൽ സംസ്കൃതവും ആത്മദർശനമെന്ന പരമലക്ഷ്യത്തെ ലക്ഷ്യമാക്കിക്കൊണ്ടുള്ളതുമായിരുന്നു. പദ്ധതി ആവിഷ്കരിക്കുക താരതമ്യേന എളുപ്പമാണു്. അതു് പ്രായോഗികമാണോ, അതാണു ചോദ്യം. മരത്തിൻെറ നന്മയും മേന്മയുമളക്കുന്നതു് പഴത്തിൻെറ ഗുണവും മാധുര്യവും നോക്കിയാണല്ലോ. അന്നിലയ്ക്കു നോക്കിയാൽ ഭാരതീയവിദ്യാഭ്യാസാദർശത്തിൻെറ സ്ഥാനമെന്തു് ? നാലു വേദങ്ങളും ആറു ശാസ്ത്രങ്ങളും ഇതിഹാസപുരാണങ്ങളും ധർമ്മശാസ്ത്രങ്ങളും ശിക്ഷാ, കല്പം, വ്യാകരണം, നിരുക്തം, ഛന്ദസ്സ്, ജ്യോതിഷം, ധനുർവ്വിദ്യ, ഗാന്ധർവ്വവിദ്യ, ആയുർവ്വിദ്യ എന്നിങ്ങനെ എണ്ണിയാലൊടുങ്ങാത്ത വൈദികങ്ങളും ലൗകികങ്ങളുമായ സാഹിത്യസമ്പത്തു് ആ സംസ്കാരത്തിൻെറ സമ്പാദ്യമാണു്. ഇതു് അതിൻെറ അനശ്വരഫലം. ഇനി വ്യക്തികൾക്കും സമുദായത്തിനും ഇതെന്തു ചെയ്തിട്ടുണ്ടു് ? കപിലൻ, കണാദൻ, ഗൗതമൻ, പതഞ്ജലി, ജൈമിനി, വ്യാസൻ, യാജ്ഞവല്ക്യൻ, ശുകൻ, ഗൗഡപാദർ, ജനകൻ, ശങ്കരൻ, രാമാനുജൻ എന്നിങ്ങനെ ഭാരതനഭോമണ്ഡലത്തിലെ ഉജ്ജ്വലപ്രഭാവന്മാ

രായ മഹാപുരുഷമാർക്ക് എണ്ണമോ കണക്കോ ഉണ്ടോ? മഹത്ത്വമാന്ന വ്യക്തികരം മാർഗ്ഗദർശകരായുണ്ടാകുമ്പോരം സമുദായം സമുത്കൃഷ്ടമായിരിക്കും, എന്നതു സംശയിയ്ക്കാനില്ല. അയ്യായിരമോ അതിലധികമോ സംവത്സരങ്ങളായി ഈ അദ്ധ്യാത്മപദ്ധതിയാണ് ഭാരതത്തിന്റെ ഭാഗധേയത്തെ നിർണ്ണയിച്ചിരുന്നതു് എന്നതു തന്നെ ആ സംസ്കാരത്തിന്റെ സത്വസാരത്തിനു മതിയായ തെളിവാണ്. ഭൗതികപ്രലോഭനങ്ങളുടെ പ്രചണ്ഡമാരുതൻ ആഞ്ഞടിക്കുന്ന ഈ ചാന്ദ്രയുഗത്തിൽ ഇതിന്റെ ഭാവിയെന്തു് ? ചന്ദ്രനിലോ ചൊവ്വയിലോ എവിടെപ്പോയാലും മനുഷ്യൻ കായമനോജീവസംഘാതമായിരിക്കുന്ന കാലത്തോളം അവന്റെ മൗലികങ്ങളായ ആവശ്യങ്ങളും അവ സാധിക്കാനുള്ള ഉപായങ്ങളും ഏറെക്കുറെ ഒരുപോലെ ഇരിയ്ക്കും. അവയ്ക്കു വലിയ മാററമൊന്നും വരാൻ ഇടയില്ല. ലോകം അനിത്യമാണ്, അസുഖമാണ് എന്നതു് ഒരു ശാശ്വതതത്ത്വമാകുന്നു. അതങ്ങനെ ആയിരിക്കുന്ന കാലത്തോളം 'ഇമം പ്രാപ്യ ഭജസ്വമാം' എന്നതല്ലാതെ അതിനൊരു പരിഹാരമൊട്ടില്ലതാനും. മൃഗജീവിതംകൊണ്ടു് മനുഷ്യനു തൃപ്തിവരുന്നില്ല. ദിവ്യജീവിതത്തിനാഗ്രഹമുണ്ടു്. അതു കിട്ടാൻ പ്രയാസമുണ്ടു്. പക്ഷേ അതാണവന്റെ സ്വഭാവം-ജന്മാവകാശം. അതു നേടാതെ അവനു ശാന്തിയില്ല, വിശ്രമമില്ല. അതു നേടാൻ മനസ്സിനെ സംസ്കരിച്ചെടുക്കുക എന്നതാണ് ഭാരതീയവിദ്യാഭ്യാസത്തിന്റെ ലക്ഷ്യം.

'വിദ്യയാ വിന്ദതേഽമൃതം.' അറിവു് അതിരററ ആനന്ദമരുളുന്നു. 'വിദ്യാധനം സർവ്വധനാത് പ്രധാനം.'

---

# ഉപനിഷത്പ്രവചനം – ഈശാവാസ്യം

## ശ്രീ വിമലാനന്ദസ്വാമികരം

നിരന്തരസത്കർമ്മനിഷ്ഠയും ഭക്തിയായി പരിണമിക്കുന്ന ശ്രദ്ധാതിശയവുമില്ലാത്തവന്നു് ആത്മാവിനെ അറിവാനുള്ള ആഗ്രഹംതന്നെ ഉദിക്കുകയില്ല. അദ്വൈതസിദ്ധാന്തത്തിലെ സുപ്രസിദ്ധവാദഗ്രന്ഥമായ ഖണ്ഡനഖണ്ഡഖാദ്യത്തിലും അവധൂതഗീതയുടെ പ്രാരംഭത്തിലും കാണുന്ന,

> ഈശ്വരാനുഗ്രഹാദേവ പുംസാമദ്വൈതവാസനാ;
> മഹാഭയപരിത്രാണാ ദ്വിത്രാണാമേവ ജായതേ.

(ഈശ്വരാനുഗ്രഹം കൊണ്ടുമാത്രമേ അദ്വൈതവാസന ഉണ്ടാവൂ — രണ്ടോ മൂന്നോ പേർക്കു മാത്രം. അവക്ക് സംസാരഭയത്തിൽനിന്നും പരിത്രാണം വരുന്നു.) എന്ന പദ്യത്തെത്തന്നെ ശ്രീ അപ്പയ്യദീക്ഷിതർ,

> അഥാപ്യനുഗ്രഹാദേവ തരുണേന്ദുശിഖാമണേഃ
> അദ്വൈതവാസനാ പുംസാമാവിർഭവതി നാന്യഥാ.

എന്നു് സരസമായി അനുവാദം ചെയ്തിരിക്കുന്നു. സ്വേഷ്ടദേവതാസാക്ഷാത്കാരംവരെ ഭക്തിപരിപക്വമായിത്തീർന്നിട്ടുള്ള വിവിദിഷുക്കരംക്കു് അദ്വൈതാത്മബോധം മഹാവാക്യോപദേശംമൂലം ക്ഷിപ്രം ഉദിക്കുന്നു എന്ന ശാസ്ത്രീയമായ പരമാർത്ഥം വെളിവാക്കുന്നതിനു് അടുത്തകാലത്തു് ആവിർഭവിച്ച ശ്രീരാമകൃഷ്ണപരമഹംസദേവൻതന്നെ ഒരു ഉജ്ജ്വലോദാഹരണമാണ്. ഈ കർമ്മഭക്തിജ്ഞാനക്രമം വേദാന്തമര്യാദയാണെന്നു ഭാഗവതം XI. 20. 6 – 13 വരെ വിവരിച്ചതിനെ ഒരു സംഗ്രഹശ്ലോകത്തിൽ (XI. 3. 40) ഈ വിധം വ്യക്തമാക്കുന്നു:

> യർഹ്യബ്ജനാഭചരണൈഷണയോരുഭക്ത്യാ
> ചേതോമലാനി വിധമേദ് ഗുണകർമ്മജാനി
> തസ്മിൻ വിശുദ്ധ ഉപലഭ്യത ആത്മതത്ത്വം
> സാക്ഷാദ് യഥാമലദൃശോഃ സവിതൃപ്രകാശഃ.

എപ്പോഴാണോ പത്മനാഭപാദഭക്തി അത്യധികമായി, ഗുണത്രയപ്രേരിതമായ കർമ്മങ്ങരം വരുത്തിക്കൂട്ടുന്ന മനസ്സിന്റെ അശുദ്ധികളെ അകററി പുടപാകം ചെയ്ത സുവർണ്ണം പോലെ

അതിനെ സ്വച്ഛമാക്കിത്തീർക്കുന്നതു്, അപ്പോൾ രോഗമാലിന്യമില്ലാതെയുള്ള കണ്ണിന്നെതിരിൽ (എപ്പോഴും ഉണ്ടെങ്കിലും രോഗാവസ്ഥയിൽ അറിയാതിരുന്ന) സവിതൃപ്രകാശം ഉപലഭ്യമാകുന്നതുപോലെ ആത്മതത്ത്വം അനുഭവേമാകുന്നു. സർവ്വശാസ്ത്രങ്ങളുടെയും പരമതാത്പര്യം ആത്മസാക്ഷാത്കാരമാണെന്നു പറയുമ്പോൾ, ശാസ്ത്രം ഏകമുഖമാകാതെ തരമില്ല. പരാശരോപപുരാണത്തിൽ ഇതു വളരെ സ്ഫുടമാക്കിയിരിക്കുന്നു:

ശാസ്ത്രമാപാതതോ ഭാതി മുനേ, ബഹുവിധം നൃണാം;
നിരൂപിതം തു ന്യായേന ഭാത്യേകമുഖം പുനഃ.

'ഹേ മനനശീല, പുറമേ ഒററ നോട്ടത്തിൽ മനുഷ്യർക്കു് ശാസ്ത്രം അനേകവിധം താൽപര്യമുള്ളതായി തോന്നും; ന്യായപൂർവ്വം നിരൂപണം ചെയ്യുന്നപക്ഷം പിന്നീടു് അതു് ഏകമുഖമാണെന്നു് കാണപ്പെടുന്നു.'

പ്രസ്ഥാനത്രയരൂപമായ വേദാന്തസമുദ്രം കടഞ്ഞു് അദ്വൈതസിദ്ധാന്തം പ്രതിഷ്ഠിച്ചിട്ടുള്ള പദവാക്യപ്രമാണജ്ഞന്മാരായ മുനികൾ ഇതുവരെ നിരൂപിച്ച തത്ത്വങ്ങളെ മുൻനിർത്തി മോക്ഷത്തിന്നു ജ്ഞാനം അന്തരംഗവും ജ്ഞാനത്തിന്നു ഭക്തി അന്തരംഗവും ഭക്തിക്കു കർമ്മം അന്തരംഗവും ഓരോന്നിന്നും തൊട്ടു് അടുത്തതു് നീക്കി ബാക്കിയുള്ളവ ബഹിരംഗവുമാണെന്നു വ്യവസ്ഥാപിച്ചു. പാതഞ്ജലയോഗത്തിലെ ത്വംപദാർത്ഥശോധനത്തിന്നു് ഉപകരിക്കുന്ന സാധനപാദവും മററും ഉപാസനയുടെ അംഗമാണെന്നു വ്യക്തം. ബാക്കിയുള്ള സാംഖ്യമൂലകമായ വേദവിരുദ്ധഭാഗങ്ങൾ വേദാന്തം സ്വീകരിക്കുന്നില്ല. വേറെ ഒരു ഉദാഹരണംകൊണ്ടു് അന്തരംഗബഹിരംഗഭാവം കുറേക്കൂടി വ്യക്തമാകുന്നതാണു്: ലക്ഷ്യവേധമാണു്, ശരപ്രയോഗത്തിൻെറ പ്രയോജനം. അമ്പിൻെറ കൂർത്ത അററം ലാക്കിൽ തറയ്ക്കുകയാണു് വേധം. വില്ലു കൂടാതെ ഇതു സാദ്ധ്യമല്ല; പക്ഷേ അമ്പു മാത്രമേ ലക്ഷ്യത്തിലെത്തുകയുള്ളു. ധാനുഷ്കൻെറ ജ്യാകർഷണവും ലക്ഷ്യദൃഷ്ടിയും പ്രയത്നവും അസാധാരണ കാരണമാണു്; ഇവയാണു് ലക്ഷ്യവേധത്തിന്നു് അന്തരതമം. ധനുസ്സു് സാധകമല്ല, ഉപകാരകം മാത്രമാണു് എന്നതുകാരണം ബഹിരംഗമേ ആകയുള്ളു എങ്കിലും അതു കൂടാതെ ശരസന്ധാനം സാധ്യമല്ല. കർമ്മാനുഷ്ഠാനമാണു്, കർമ്മഫലത്തിൽ വിരക്തിയും ജ്ഞാനം സമ്പാദിക്കണമെന്ന രുചിയും ഉളവാകുന്നതിന്നു് ഉപകാരകമായിത്തീരുന്നതു്.

ബ്രഹ്മസൂത്രം സർവ്വാപേക്ഷാധികരണത്തിലെ 'അശ്വവത്' എന്ന സൂത്രഭാഗം കുതിരയെ കലപ്പയ്ക്കു കെട്ടാൻ ഈ രാജ്യത്തു ഉപയോഗമില്ലെങ്കിലും രഥത്തിൽ കെട്ടുന്നതിന്നു് ഉപയോഗമുള്ളതുപോലെ കർമ്മം ജ്ഞാനത്തിന്നു നേരിട്ടു സാധകമല്ലെങ്കിലും ജിജ്ഞാസയിലുള്ള രുചി ഉളവാക്കുന്നതിന്നു് കർമ്മം അവശ്യം കൂടിയേ തീരൂ എന്നു നിർണ്ണയിക്കുന്നു. ജ്ഞാനപ്രാപ്തിക്കു പ്രബലമായ ഉത്കണ്ഠ വന്നാൽ,

മോക്ഷാർത്ഥം കുരു ചിത്തവൃത്തിമചലാം
അന്യൈസ്തു കിം കർമ്മഭിഃ ?

'മോക്ഷത്തിന്നുവേണ്ടി മനസ്സിൻെറ ചഞ്ചലത അകററുക; മററു വേലകളെക്കൊണ്ടു് എന്തു പ്രയോജനം?' എന്നു് ചോദിക്കുന്നു. കാരണം, ചഞ്ചലമനസ്സിൽ പരമാർത്ഥജ്ഞാനം ഉദിക്കുകയില്ല; നിശ്ചലമനസ്സിൽ കർത്തൃത്വവും കർമ്മത്തിന്നു പ്രേരണയും ഉണ്ടാകയുമില്ല. യജ്ഞം, ദാനം, തപസ്സു് മുതലായവയും ആശ്രമകർമ്മങ്ങളും കൂടാതെ വിരക്തിയും വിരക്തികൂടാതെ വിവിദിഷയും വിവിദിഷകൂടാതെ വിദ്യയും വിദ്യയില്ലാതെ മോക്ഷവും സിദ്ധിക്കുകയില്ല എന്നു് നിഷ്കർഷിക്കുന്ന പ്രായോഗികവേദാന്തം അലസതാവാദമോ, ഇക്കാലത്തെ വയററുപിഴപ്പിന്നു പേനാ ഉന്തുന്ന 'ബുദ്ധിജീവികളുടെ യുക്തിവാദ'മോ അല്ലെന്നു് ശാസ്ത്രാർത്ഥം ചിന്തിക്കുന്നവർക്കു് തിരോഹിതമല്ല. ഊണു് തയ്യാറാക്കുവാൻ, തീയു്, വിറകു്, അടുപ്പു്, പാത്രം, വെള്ളം, അരിയും കറിസ്സാമാനങ്ങളും ഇവ എല്ലാം ഒന്നുപോലെ കാരണമല്ലേ? ഒന്നുണ്ടെങ്കിൽ മറെറതെല്ലാം തേടിപ്പിടിക്കുമല്ലോ എന്ന വാദവും യുക്തമല്ല. എല്ലാത്തിൻെറയും ഒടുവിലത്തെ ഫലം ആഹാരം കഴിച്ചവനുള്ള തൃപ്തിയാണെന്നു വെച്ചാലും സാമഗ്രി ശേഖരിക്കുന്നതിൽ ഒരു ക്രമമുണ്ടു്. അടുപ്പിൽ തീ എരിച്ച ശേഷം അരി തേടാൻ പോയാൽ തീയു് കെട്ടുപോകയേയുള്ളു. അന്തരംഗബഹിരംഗഭാവം അത്രയുമേ ഉദ്ദേശിക്കുന്നുമുള്ളു. വെന്ത വസ്തു മാത്രമേ ഭോജ്യമാകയുള്ളു; വേകൽ അഗ്നി

സംയോഗം മൂലമാണ്. ആകയാൽ അഗ്നിയാണ് പാകസാധനം എന്ന വ്യവഹരിക്കുന്നു. വിറകു് ആവശ്യമില്ല എന്നു് ആരാണു പറയുക? ഇതേ വിധംതന്നെ ജ്ഞാനം മോക്ഷസാധനം എന്നു നിർണ്ണയിക്കുന്നു; അതു് സിദ്ധിച്ചശേഷം,

യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ,
ആത്മന്യേവ ച സന്തുഷ്ടഃ തസ്യ കാര്യം ന വിദ്യതേ.

എന്നു് നിർണ്ണയിക്കുകയും ചെയ്യുന്നു. ആത്മാരാമനും ഇന്ദ്രിയാരാമനും കൂടിയാവുക എന്നതു് മുസലകിസലയമാണ്. (ഉലക്കനാട്ടി വെള്ളമൊഴിച്ചാൽ തളിർക്കുകയില്ലല്ലോ.) സൂര്യൻ പ്രകാശിക്കുന്നതുപോലെയോ ഭൂമി ചൂടോ തണുപ്പോ കൊടുക്കുന്നതുപോലെയോ ജ്ഞാനഹേതുകമായ ശരീരത്തിന്റെ വാസനപോലെ ജ്ഞാനിയും ചിലപ്പോൾ കർമ്മങ്ങൾ ചെയ്യുന്നുണ്ടാവാം എന്നും ശ്രൗതവേദാന്തം സ്വീകരിക്കുന്നു. കീഴിൽ വരുന്ന ഈശാവാസ്യപ്രകരണത്തിൽ അദ്വൈത സിദ്ധാന്തത്തിന്റെ മൂലതത്ത്വങ്ങൾക്കു് അനുരൂപമായ അർത്ഥം നിർണ്ണയിക്കുന്നതിന്നു് ഈ ദീർഘമായ പീഠിക മനനപൂർവ്വം പഠിക്കേണ്ട ആവശ്യകതയുണ്ടു്.

ഓം അന്ധം തമഃ പ്രവിശന്തി യേഽവിദ്യാമുപാസതേ
തതോ ഭൂയ ഇവ തേ തമോ യ ഉ വിദ്യായാം രതാഃ.
ഓം അന്യദേവാഹുർവിദ്യയാഽന്യദാഹുരവിദ്യയാ
ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്വിചചക്ഷിരേ.
ഓം വിദ്യാം ചാവിദ്യാം ച യസ്തദ്വേദോഭയം സഹ
അവിദ്യയാ മൃത്യും തീർത്വാ വിദ്യയാമൃതമശ്നുതേ.

യേ അവിദ്യാം ഉപാസതേ തേ അന്ധം തമഃ പ്രവിശന്തി = അവിദ്യയേമാത്രം അനന്യനിഷ്ഠയോടുകൂടി സേവിക്കുന്നവർ അഹങ്കാരമമകാരരൂപമായ അന്ധതമസ്സിൽ പ്രവേശിക്കുന്നു; യേ ഉ വിദ്യായാം(ഏവ) രതാഃ തേ തതഃ ഭൂയഃ ഇവ തമഃ പ്രവിശന്തി = ആരാണോ വിദ്യയിൽമാത്രം അത്യന്തതാല്പര്യമുള്ളവർ അവർ അതിലുമധികം തമസ്സിൽ വീഴുന്നു; വിദ്യാ അന്യത് ഏവ(ഫലം ക്രിയതേ) ഇതി ആഹുഃ = വിദ്യമാത്രംകൊണ്ടു് സിദ്ധിക്കുന്ന ഫലം വേറെയാണ് എന്നു് ശ്രുതിവാക്യങ്ങൾ പറയുന്നു; അവിദ്യയാ (അന്യത് ഇതി അപി) ആഹുഃ = അവിദ്യമാത്രംകൊണ്ടു സിദ്ധിക്കുന്ന ഫലം അതിൽനിന്നും വേറെയാണ് എന്നും അവ പറയുന്നു; ഇതി (തേഷാം) ധീരാണാം (വചനം) ശുശ്രുമ യേ നഃ തത് വിചചക്ഷിരേ = കർമ്മജ്ഞാനങ്ങളെപ്പററി വിവരിച്ചുതന്നിട്ടുള്ള ബുദ്ധിശാലികളായ ഗുരുക്കന്മാർ ഈ വിധമാണ് ഞങ്ങൾക്കു് ഉപദേശിച്ചുതന്നിട്ടുള്ളതു്. തത് വിദ്യാം ച അവിദ്യാം ച യഃ ഉഭയം സഹ വേദ (സഃ) അവിദ്യയാ മൃത്യും തീർത്വാ വിദ്യയാ അമൃതം അശ്നുതേ = അതുകൊണ്ടു് ഏതൊരുവനാണോ വിദ്യയും അവിദ്യയും രണ്ടും അവസ്ഥപോലെ ഒരാൾതന്നെ അനുഷ്ഠിക്കേണ്ടതാണ് എന്നു് അറിഞ്ഞു പ്രവർത്തിക്കുന്നതു് അവൻ ക്രമപ്രകാരം അവിദ്യകൊണ്ടു് മരണം കടന്നു വിദ്യകൊണ്ടു് അമൃതത്വം പ്രാപിക്കുന്നു.

ഇതിൽ ആദ്യത്തെ മന്ത്രം ബൃഹദാരണ്യകം 4, 4 – ലും മൈത്രായണി 7, 9 – ലും ഇതേ പ്രകാരം കാണാവുന്നതാണ്. ഇവിടെ 'അന്ധം തമഃ' എന്നു് അർത്ഥവാദമായി നിന്ദിച്ചിരിക്കുന്നതു് സംസാരനിയാമകമായ അജ്ഞാനത്തെ തന്നെയാണ്. ഉപനിഷത്തുകളിൽ ധ്യാനരൂപമായ ഉപാസനയും മോക്ഷഹേതുവായിട്ടുള്ള ജീവപരൈക്യസാധകമായ ജ്ഞാനവും 'വിദ്യ' എന്ന പദം സന്ദർഭംപോലെ അർത്ഥംകൊള്ളുന്നു. സാധനങ്ങൾ നേടി സാധ്യം സമ്പാദിക്കുക ആണ് കർമ്മം; വിദ്യാഫലകമാകട്ടെ സ്വരൂപാവസ്ഥാനമാണ് എന്നു പീഠികയിൽ കണ്ടു കഴിഞ്ഞു.

അർത്ഥസ്യ മൂലം നികൃതിഃ ക്ഷമാ ച
കാമസ്യ വിത്തം ച വപുർവയശ്ച
ധർമ്മസ്യ യാഗാദി ദയാ ദമശ്ച
മോക്ഷസ്യ സർവ്വോപരമഃ ക്രിയാഭ്യഃ.

ശാഠ്യവും പൊറുപ്പും സ്വത്തു സമ്പാദിയ്ക്കുവാനും പണവും തക്കതായ പ്രായവും പററിയ ശരീരവും കാമപൂർത്തിക്കുവേണ്ടിയും, ദേവപൂജ, ദയ, ദമം ഇവ ധർമ്മത്തിന്നും, ക്രിയകളിൽനിന്നും പൂർണ്ണമായ ഉപരതി മോക്ഷത്തിന്നും കാരണമാണെന്നു മഹാഭാരതം. ശ്രേയോരൂപമായ മോക്ഷസാധനം വിദ്യയാകുമ്പോൾ അതിനെതിരായി പ്രേക്ഷപകാരണമായ അവിദ്യ കർമ്മവും കാമവുമാണെന്നു് ഉപനിഷത്തുകൾ സ്ഥാപിക്കുന്നു. വേദഭാഷയിൽ രണ്ടു വസ്തുക്കൾ പരസ്പരം സമീപിക്കുന്നതു സധ്രീചിയും അകലുന്നതു വിഷൂചിയുമാണ്. (ദൂരമേതേ വിപരീതേ വിഷൂചീ അവിദ്യാ യാ ച വിദ്യേതി ജ്ഞാതാ.) വിപരീതത്തിൽ അകലുന്നവയാണ് വിദ്യയും അവി

ദ്യയും; 'അനേകം കാമ്യവസ്തുക്കറം ലഭ്യമായിട്ടും അവയിൽ കൊതി തോന്നാത്തവനായ നീ വിദ്യയിൽ ഉത്കണ്ഠയുള്ളവനാണ്.' എന്നു കഠോപനിഷത്തിൽ യമൻ നചികേതസ്സിനെ ശ്ലാഘിക്കുന്നു. വേദത്തിലെ കർമ്മകാണ്ഡത്തിൽ മാത്രം ചുററിക്കെട്ടപ്പെട്ടിട്ടുള്ളവർ കുരുടന്റെ പിറകേ പോകുന്ന കുരുടന്മാരെപ്പോലെ തപ്പിത്തട്ടി മാറി കഷ്ടപ്പെടുന്നു.

അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയംധീരാഃ പണ്ഡിതംമന്യമാനാഃ
ജംഘന്യമാനാഃ പരിയന്തി മൂഢാഃ
അന്ധേനൈവ നീയമാനാ യഥാന്ധാഃ.

എന്നു് അടുത്തുതന്നെ കഠോപനിഷത്തിലെ മന്ത്രം അവിദ്യയെ നിന്ദിക്കുകയും ചെയ്യുന്നു. ഈശാവാസ്യത്തിലെ ഈ മൂന്നു മന്ത്രങ്ങറം സ്ഥാപിക്കുന്ന തത്ത്വം ഇപ്രകാരമാണു്: ഉപനിഷദർത്ഥം പ്രതിപാദിക്കുന്ന ബ്രഹ്മവിദ്യയിൽ താല്പര്യമില്ലാതെ അവിദ്യാവിഷയകമായ വസ്തുക്കളെ പ്രതിപാദിക്കുന്ന വേദവിധികളിൽ മാത്രം ഉറച്ചവക്കു് സംസാരാന്ധകാരത്തിൽ നിന്നും ഉദ്ധാരമില്ല. കർത്തവ്യമായ നിത്യകർമ്മം ഉപേക്ഷിക്കുവാൻ പാടില്ലാത്ത അവസ്ഥയിൽ അതു് വിട്ടിട്ടു് ദേവതാധ്യാനത്തിൽമാത്രം മുഴുകിയവൻ അതിലും അധികമെന്നു തോന്നിപ്പോകുന്ന അന്ധകാരത്തിൽ ആഴുന്നു. ഇതിന്നു കാരണം കർമ്മവും ഉപാസനയും തനി തനിയായി അതതിന്റെ ഫലത്തിൽ വിഭിന്നമാണു് എന്നുള്ളതുതന്നെ. ഇത്രയും പറഞ്ഞ ശേഷം കർമ്മം ചെയ്തുകൊണ്ടുതന്നെ നൂറുവഷം ജീവിക്കാനാഗ്രഹിക്കണമെന്നു് രണ്ടാമത്തെ മന്ത്രത്തിൽ സൂചിപ്പിച്ച കർമ്മാധികാരികറം ആദ്യം കർമ്മാനുഷ്ഠാനംകൊണ്ടു് പ്രമാദം തുടങ്ങിയ മൃത്യുതുല്യമായ ദോഷങ്ങളെ കടന്നു് ദേവതാധ്യാനമായ ഉപാസനാവിദ്യമൂലം ഇഷ്ടദേവതാസാക്ഷാത്കാരരൂപമായ അമൃതത്വം പ്രാപിക്കുന്നു എന്നു വിദ്യയെ സ്തുതിക്കുന്നു; മുഖ്യമായ അമൃതത്വം, അതുവഴി ഉപാസനാപൂർത്തി വന്ന അധികാരിക്കു് ആയാസഹീനമായി ലഭിക്കുകയും ചെയ്യുന്നു. ബൃഹദാരണ്യകം 1.5.16-ൽ കർമ്മംകൊണ്ടു് പിതൃലോകവും ഉപാസനാവിദ്യകൊണ്ടു് ദേവലോകവും ലഭിക്കുന്നു എന്നു് പറയുന്നു. ഈ മന്ത്രത്രയം കാണ്ഡത്രയവാദത്തിന്നു് മൂലപ്രമാണമാണു്. പീഠികാരൂപത്തിൽ ആദ്യം വിവരിച്ച സംഗതികറം ഓക്കുമ്പോറം കർമ്മോപാസ്തികാണ്ഡങ്ങളുടെ ഭേദ്ച്ച്യും അർത്ഥവാദത്തിന്റെ പ്രയോജനവും ഈ മൂന്നു മന്ത്രങ്ങളിൽ ഉദാഹൃതമാകുന്നതായി വ്യക്തമാകുന്നതാണു്.

---

## വിവേകാനന്ദസ്വാമികളുടെ വാക്കുകളിൽ

രേഖപ്പെട്ട ചരിത്രമോ, കേട്ടുകേറംവിയുടെ നേർത്ത വെട്ടം പോലുമോ കടന്നുചെന്നിട്ടില്ലാത്ത പഴമയുടെ ആ വിദൂരതയിൽ, പതറാത്ത ഒരു വെളിച്ചം തങ്ങി നില്ക്കുന്നു. ചുററുപാടുകളുടെ സവിശേഷതകറംകൊണ്ടു് ചിലപ്പോറം അതു മങ്ങി, ചിലപ്പോറം തെളിഞ്ഞു്, എന്നാൽ പൊലിയാതെ, പതറാതെ. അതു ഭാരതത്തിൽ മാത്രമല്ല അതിന്റെ കാന്തി ചിന്തിയുള്ളു. ചിന്തയുടെ ലോകത്തിലെങ്ങും ശാന്തവും പരോക്ഷവും നനുത്തതെങ്കിലും സർവ്വശക്തവുമായ പ്രഭാവം പരത്തി. പുലർകാലത്തിൽ ആരും കാണാതെ, കാണപ്പെടാതെ, പൊഴിയുന്ന മഞ്ഞുതുള്ളി അഴകുററ റോസാപ്പൂക്കളെ വിടർത്തുന്ന തരത്തിലാണു് ആ വെളിച്ചം വ്യാപരിച്ചതു്. ഉപനിഷത്തുകളിലെ തത്ത്വചിന്തയാണു്, വേദാന്തദർശനമാണു്, ആ വെളിച്ചം. ഈ ഉപനിഷദ്ദർശനം ആദ്ധ്യാത്മിക മണ്ഡലത്തിൽ മനുഷ്യനു നൽകപ്പെട്ടിട്ടുള്ള ചിന്തകളിൽവെച്ചു് ആദ്യത്തേതും അവസാനത്തേതുമാകുന്നു.

# ദേവീസ്തവം

**കുറിച്ചിത്താനം ശങ്കരൻ നായർ**

മായേ, വേദമയേ, ഹിമാദ്രിതനയേ, സൂനാസ്ത്രവൈരിപ്രിയേ,
നാനാലോകവിധാനപാലനമഹാസംഹാരലീലാമയേ,
പ്രാലേയാചലവംശജേ, ഗുഹഗണേശോപേതപാർശ്വദ്വയേ,
നീയെൻ മാനസരംഗഭൂവിൽ വിളയാടേണം ജഗന്നായികേ. 1

അയ്യമ്പൻമെയ് കരിച്ചോരരനിലലർശരഭ്രാന്തിയററീട്ടവൻതൻ-
മെയ്യിൻ ഭാഗത്തെ വാങ്ങിച്ചൊരു വിരുതിയലും തുംഗസൗന്ദര്യമൂർത്തേ,
മെയ്യെല്ലാം ഭൂതി ചാർത്തും പുരമെരിപൊരിചെയ്തോരു ദേവൻ തലോടും
മെയ്യേ, നീയെന്നി മററില്ലിവനൊരു ശരണം മാമലപ്പെൺകിടാവേ. 2

കെല്പോടെത്തുന്നരക്കപ്പരിഷകളെയുടൻ കൊന്നു ചെഞ്ചോരതന്നിൽ
മുല്പാടും കേളിയാടിക്കടലുടലിലണിഞ്ഞട്ടഹാസം മുഴക്കി
മുപ്പാരും കാത്തുകൊൾവാനമരുമൊരു നവാംഭോദമോയെന്നു തോന്നും
തൃപ്പാദം കുമ്പിടുന്നേനഖിലദുരിതസംഹാരിണീ ലോകമായേ. 3

മാനത്തേ മാരിവില്ലിൻ നിറമൊടെതിരിടും പൊൻകിരീടം ചുരുണ്ടാ—
ക്കാൽമുട്ടോളം കിടക്കും കുടിലകചഭരം സ്നിഗ്ദ്ധഗംഭീരമാസ്യം
മഞ്ഞപ്പട്ടിന്നു കാന്തിപ്പൊലിമ പകരുമക്കാഞ്ചിയും ഹാരജാലം
മഞ്ജീരം ചേർന്ന തൃക്കാലിണയുമചലജേ, കാണുമാറാകണം മേ. 4

പ്രാലേയാചലസാനുവിൽപ്പരിമളം പുൽകുന്നൊരാ വേദിയിൽ
പ്രാലേയാംശുസമാനസുന്ദരമുഖംതന്നിൽ ത്രപായുക്തയായ്
പ്രാലേയാചലവംശജേ, ശിവഗളം തന്നിൽസ്സ്വരാഗോൽക്കരം
നീലാംഭോരുഹമാലയിട്ടു വിലസും നില്പിന്നു കൂപ്പുന്നിതാ. 5

ആവുംമട്ടു വിമോഹനീയതനുവായ് ദേവൻ പുരാരിക്കകം
വേവും മട്ടു കടാക്ഷവീക്ഷണശരപ്പൂവാരി വർഷിക്കയാൽ
ഭാവം പാർത്തുകതാരിളക്കവതിനായ്പാവം, കുഴങ്ങീടുമാ—
പ്പൂവമ്പന്നു സഹായമേകി വിലസും ദേവിക്കു കൈക്കൂപ്പിടാം. 6

മീനാങ്കന്നു വിനാശമേററിയ ശിവൻതന്നെക്കടാക്ഷാമൃത-
പ്പീനാബ്ധിത്തിരമാലകൾക്കു മുകളിൽ സാനന്ദമിട്ടാട്ടിയും
മാനഞ്ചുംമിഴി ഗംഗതന്നൊടനിശം വക്കാണമിട്ടും രസി—
ച്ചാനന്ദിച്ചു വസിച്ചിടും മലമകൾക്കായിട്ടു കൈക്കൂപ്പിടാം. 7

ഓതീടാനരുതാത്തതായ് മറകളാലോതീട്ടുമെത്താത്തതായ്
സ്ഫീതാനന്ദസുധാബ്ധിവീചിനിരയിൽ തത്തിക്കളിക്കുന്നതായ്
പൂതാന്തക്കരണക്കെത്തളിരിൽ വാണീടും പ്രഭാപൂരമായ്
ശീതാദ്രീശകുമാരിയായ് വിലസിടും ജ്യോതിസ്സിനായ് കുമ്പിടാം. 8

ചീറും പാമ്പുമെലിമ്പുമാറുമഗജേ, നീറും പുലിത്തോൽ മതി-
ക്കീറും ചേലിലണിഞ്ഞ മാരരിപുവിൻ മാറൊന്നിളക്കീടുവാൻ
നീറും ഹൃത്തൊടണഞ്ഞ ഭക്തരിൽ മഴക്കാറിൻനിറം ചേർന്ന നി-
ന്നേറും കൂറൊടു ചേർന്ന നോട്ടമുടനേ മാറും സ്മരോൽഫുല്ലമായ്. 9

പാദാബ്ജംതൊട്ടു നീലപ്പുരികുഴൽവരെ നിൻ തുംഗസൗന്ദര്യസാരാ—
മോദം പൂവിട്ടുനിൽക്കും തിരുവുടലകതാരിങ്കൽ നന്നായ് സ്മരിച്ചും
മോദം നൽകുന്ന നാമാവലി സതതമുരച്ചർച്ചനം ചെയ്തുകൊണ്ടും
ഖേദാപേതം വസിപ്പാനിവനൊരു വരമേകീടണേ ലോകതായേ. 10

കുംഭീന്ദ്രോപമമഞ്ജുമന്ദഗതിയായ് സുംഭാസുരാരാതിയാ-
യംഭോജദ്യുതിയാർന്നതായ് മുനിജനം സംഭാവനം ചെയ്‌വതായ്
ശംഭുപ്രീതി വളർപ്പതായരികളെ സംഭീതരാക്കുന്നതായ്
ദംഭാപേതർ പണിഞ്ഞിടും കഴലിണസ്സംഭോജനേത്രേ, തൊഴാം. 11

പത്തിൽക്കുളപ്പുന്നവർക്കുള്ളഖിലദുരിതവും പേർത്തുമോർത്തോർത്തു തീർത്തി-
ട്ടത്യന്തം ഭവ്യമേകാനതിപടുതയെഴും ചിത്തജന്മാരിജായേ,
മെത്തും കാരുണ്യശീതാമലനയനയുഗം നിത്യമെന്നിൽപ്പതിപ്പാ-
നാംത്തിങ്ങീടുന്ന ഭക്ത്യാദരമചലസുതേ, ഹൃത്തിലെന്നും സ്മരിക്കാം. 12

ചെമ്പൊൽത്താരമ്പനെത്തീത്തിരുമിഴിയിലെരിച്ചിട്ടു ദുഷ്പ്രേക്ഷ്യനായി
കമ്പം കൈവിട്ടുചെയ്യും കഠിനതരതപസ്സിനൊരന്തം വരുത്താൻ
ശമ്പാകോടിപ്രകാശം തടവിന വടിവിൽ ശംഭുതന്മുമ്പിലെത്താൻ
വെമ്പും നിൻപേലവാംഗം ഹിമഗിരിതനയേ, കാണുമാറായ്‌വരേണം. 13

മാരിക്കാറൊടെതിർത്തിടും നിറമെഴും മാർത്താണ്ഡപുത്രൻ മഹാ-
മായേ, ശാംഭവി, ജീവിതാവധിയിൽ വന്നെന്നിൽബ്ഭയം ചേർക്കവേ
മാലാറ്റുന്നതിനങ്ങൊഴിഞ്ഞപരരില്ലാരും; കടാക്ഷാഞ്ചലം
മാലാറ്റുംപടിയെന്റെ മേൽ പതിയണം നീലാംബുദശ്യാമളേ. 14

വേഷം മാറ്റിശ്ശിവങ്കൽബ്ബഹുവിധമപരാധത്തെയോതുന്ന നേരം
രോഷത്തോടേ – 'നിറുത്തൂ; മതിമതി കഥനം, വിപ്രവര്യാ, ഗമിക്കൂ;'
'ഭോഷീ, കോപിക്കൊലാ; നിന്നനു കനിവനഹോ, നിന്നകക്കാമ്പു കാണ്മാൻ
യോഷാമൗലേ, കഥിച്ചേ'ന്നരുളവെ വിരിയും പുഞ്ചിരിക്കായ് നമിക്കാം. 15

ചേലിൽക്കാദംബവാടീസുരഭിലകുസുമാസ്തീർണ്ണകുഞ്ജത്തിലുദ്യ-
ല്ലീലാസുസ്മേരഭാവത്തൊടു പുരരിപുവോടൊത്തു ലാസ്യം നടിച്ചും
വേലാതീതാനുകമ്പാതരളിതഹൃദയത്തോടു കൺകോണയച്ചീ
മൂലോകം കാത്തുകൊണ്ടും വിലസുമൊരു ജഗന്നായികയ്ക്കായ് നമിക്കാം. 16

മാലാർന്നീടുന്ന ലോകത്തിനു മഹിതതരാലംബമായ് മാമുനീന്ദ്ര-
ന്മാരാൽപോലും തിരക്കീട്ടൊരുവക തിരിയാത്തുള്ള വേദാന്തസത്തായ്
സ്ഥൂലാകാരം കലർന്നീടിന ഭുവനമതിന്നുറ്റ നാരായവേരായ്
പ്രാലേയാദ്രീശകന്യാവടിവിലമരുമാദ്ദേവി ഭവ്യം തരട്ടെ. 17

ആശാമത്തഗജങ്ങൾതൻ ചെവിയടച്ചീടുന്ന ശബ്ദത്തൊടൊ-
ത്തീശൻ വ്യാധതനുത്വമാർന്നു വിജയൻതന്നോടു പോരാടവേ
മോശപ്പെട്ടൊരു വില്ലെടുത്തു ശിവശീർഷത്തിൽ ചതച്ചപ്പുറം
ക്ലേശം തിങ്ങിയ ഗംഗയിൽപ്പതിയുമാ നിൻ പുഞ്ചിരിക്കായ്ത്തൊഴാം. 18

നീരന്ധ്രോൽക്കടഭ്രുതനാദമുഖരീഭൂതം ഗിരീശാചലം
വീരന്മാർക്കണിമൗലി രാവണനെടുത്തമ്മാനമാടീടവേ
പാരം ഭീതി മുഴുത്തു സത്വരമുഴന്നോടിക്കിതച്ചീശനെ
വാരിപ്പുൽകിയ ശൈലരാജതനയാകാരം ശിവം നൽകണം. 19

വല്ലാതുള്ള ഭവാംബുരാശിയിലെഴും കല്ലോലമാലാശത-
ത്തല്ലാലല്ലലിയന്നു വാഴുമിവനിന്നുല്ലാസമേകീടുവാൻ
ഫുല്ലാബ്‌ജം പണിയുന്ന നിൻ പദയുഗത്തെല്ലാം ധ്രുവം താനൊഴി-
ഞ്ഞില്ലാ മറ്റൊരുപായമോർക്കിലപരം മുല്ലാസ്ത്രവൈരിപ്രിയേ. 20

കാൽത്താരിൽ പിടിപെട്ടു പൊക്കുമളവിൽ കംസന്റെ കൈയ്ക്കുള്ളിൽ നി-
ന്നാർത്താമർഷമുയർന്നു വാനിലതസീമാലാമലശ്യാമയായ്
മാർത്താണ്ഡദ്യുതിയായ് ഘനോഗ്രരവയായത്യുന്നതാകാരയാ-
യാർത്താനന്ദവിധാത്രിയായി മരുവും കാർത്ത്യായനിക്കായ്ത്തൊഴാം. 21

# സ്വാമി വിവേകാനന്ദനും ആധുനികഭാരതവും

കെ. ടി. ദേവദാസ്

ഇരുപതാം നൂററാണ്ടിൽ ഭാരതത്തിൽ ഉണ്ടായ സ്വബോധവർദ്ധകങ്ങളായ പ്രവൎത്തനങ്ങളും സ്വാതന്ത്ര്യസമരത്തിൻെറ മുന്നേററവും മുൻനൂററാണ്ടിൽ ഇവിടെയുണ്ടായ നവോത്ഥാനത്തിൻെറ ആവൎത്തനവും വിപുലഭാവവുമായിരുന്നു. അനാദികാലംമുതൽ ഇന്ത്യയുടെ ആത്മാവിലൂടെ ഒഴുകിവന്ന ആൎഷചിന്താപദ്ധതിയെ ഒരു ആധുനികജനതയുടെ ആവശ്യാനുസാരം പാകപ്പെടുത്തിക്കൊടുത്തു് അവരുടെ പഴയ മഹിമയെയും പുതിയ ജീവിതത്തെയും കൂട്ടിഘടിപ്പിച്ച ഭഗവദ്വിവേകാനന്ദൻ ഇന്ത്യൻ നവോത്ഥാനത്തിൻെറ ഏററവും വലിയ നേതൃശൃംഗമായിരുന്നു. ആദ്ധ്യാത്മികതയുടെ ഒരു ഉദയഗിരിയായിരുന്നു അദ്ദേഹം.

അദ്ദേഹത്തിനു പിമ്പും മുമ്പും ഉണ്ടായ അനേകം മഹാന്മാരെക്കാളും ആഴത്തിൽ ഭാരതീയരുടെ പൈതൃകത്തെക്കുറിച്ചും അധഃപതനത്തെപ്പററിയും ആദർശത്തെപ്പററിയും ചിന്തിച്ച വിവേകാനന്ദൻ ആ ചിന്താപ്രകാശനത്തിൽ സാൎവ്വദേശീയവും സകലകാലാതിവൎത്തിയുമായ ഒരു സന്ദേശം സന്നിവേശിപ്പിച്ചു. ഒരു ജനതയുടെ പൂൎവ്വമഹിമയെക്കുറിച്ചു വെറുതെ വാചാലമായി പറഞ്ഞതുകൊണ്ടു് കാൎയ്യമില്ല, അതിൻെറ തത്കാലസ്ഥിതി ശോചനീയമായിരിക്കുമ്പോൾ. അദ്ദേഹം ചെയ്തതു് വീഴ്ച പററിയ ഒരു ജനതയെ ഉയിൎത്തെഴുന്നേൽക്കുവാൻ ശക്തമാക്കുകയും പുതിയൊരു കൎമ്മക്രമത്തിനുള്ള രംഗം സജ്ജമാക്കുകയുമായിരുന്നു. അദ്ദേഹം ദേശീയമായ അധോഗതി സുദുസ്സഹമാണെന്ന ബോധം ഇന്ത്യക്കാരിൽ വളൎത്തി. അതിപുരാതനങ്ങളായ ജ്ഞാനസംസ്കാരങ്ങൾ ഉള്ള അവർ ഉജ്ജ്വലമായ ഒരു ഭാവിക്കുവേണ്ടി ഉഴറണമെന്നും അതിനഹ്രാണെന്നും അദ്ദേഹം വ്യക്തമാക്കി. ഇന്ത്യയുടെ അദ്ധ്യാത്മവിജ്ഞാനമാകുന്ന അമൂല്യനിക്ഷേപത്തിനുമേൽ പുതിയൊരു മഹാപ്രസ്ഥാനത്തിൻെറ പുര വെച്ചുകൊടുക്കുവാൻ തുനിഞ്ഞ ആദ്ധ്യാത്മികദേശികനും ദേശീയാചാൎയ്യനുമാണു് സ്വാമി വിവേകാനന്ദൻ.

ഹിമാലയംമുതൽ കന്യാകുമാരിവരെ ചുററി നടന്ന ആ പരിവ്രാജകൻ ഇന്ത്യയുടെ തെക്കേയററത്തെ പാദശിലയിൽ ഇരുന്നുകൊണ്ടു് ഒരു നവോത്ഥാനപദ്ധതി ആവിഷ്കരിച്ചു. മുപ്പത്തിനാലു വയസ്സിനുള്ളിൽ മുപ്പത്തിനാലു നൂററാണ്ടു കാലം ചെയ്യാവുന്ന ഒരു പദ്ധതിയുടെ രൂപരേഖയായി ആ യതീശ്വരൻെറ ജീവിതം. 'ഒരു സംക്ഷിപ്തഭാരതം' എന്നു് അദ്ദേഹം സ്വയം വിശേഷിപ്പിച്ചു.

ലോകത്തിലെ ഭോഗ്യങ്ങളും സമ്പത്തുകളും അഭിമാനങ്ങളും ബലദൗർബ്ബല്യങ്ങളും വലിച്ചെറിഞ്ഞു നിഷ്കിഞ്ചനതയും ധ്യാനനിഷ്ഠയും സമാധിബോധവും ഉളവാക്കി അർഹസാധകരെക്കൊണ്ടു് അധ്യാത്മസിദ്ധി അനുഭവിപ്പിച്ച ശ്രീരാമകൃഷ്ണൻെറ സന്നിധി പൂകിയ നരേന്ദ്രൻ അവിടുത്തെ പൂൎണ്ണപ്രേമത്തിനു പാത്രമായതോടെ ഒരു മഹാപ്രസ്ഥാനമായി. ഗുരുസന്നിധിയിൽ വെച്ചു നരേന്ദ്രകുമാരനിലെ നിഷേധഭാവങ്ങൾ മയപ്പെട്ടു. സാരവും സാരസ്യവുമുള്ള കഥകളും യോഗാരൂഢാനുഭൂതികളും ഗുരുവിൽനിന്നു കേട്ടും നേടിയും നാടുചുററിയ ആ പരിവ്രാജകൻ തലമുറകൾക്കിപ്പുറം തലപൊക്കുന്ന നമ്മെപ്പോലുള്ള തീർത്ഥചാരികൾക്കായി അവ സംഭരിച്ചു സൂക്ഷിച്ചു വിതരണം ചെയ്തു. ഗുരുവിൻെറ ഉള്ളിൻെറ ഉള്ളിൽനിന്നു് ഉറന്നുവന്ന ധാരാവാഹിയായ വാക്കുകളും സമാധിമുദ്രിതമായ മൗനവും പരമസാക്ഷാത്കാരപ്രസന്നമായ മുഖവും അറിവിൻെറ ഒടുവിലത്തെ പുഞ്ചിരിയും അസുലഭങ്ങളായ ബോധവികസനസാധ്യതകളായിരുന്നു. സുലഭസ്വപ്നമായ പ്രതിഭാസിതലോകത്തെ ഉണ്മയുടെ ഉലയിൽ ഉരുക്കിച്ചേൎത്തു

കാണുവാൻ ആവശ്യമായ യോഗതപശ്ചര്യകരം മുടക്കമില്ലാതെ നടന്നു.

ഇന്ത്യയിലുടനീളം നടന്നുതീൎന്നപ്പോരം ദേശചരിത്രത്തിനേപ്പെട്ട നാനാഭാഗത്തുനിന്നുമുള്ള ദൗബ്ബല്യാക്രമം കണ്ടു ധാമ്മികരോഷംപൂണ്ടു, ആ യുവസന്ന്യാസി. ഷിക്കാഗോവിലെ ലോകമത മഹാസമ്മേളനത്തിൽ സംബന്ധിയ്ക്കുവാൻ പോകുംമുമ്പ്, കന്യാകമാരിയിലെ നിത്യാർദ്രമായ ശിലാഖണ്ഡത്തിലൊന്നിൽ ചെന്നിരുന്ന് മാതൃദേവഭാവനയോടെ ധ്യാനഗ്രസ്തനായ സ്വാമിജി കണ്ണു തുറന്നതു് സ്വദേശത്തിന്നു രക്ഷ്യവും രക്ഷകവുമായ ചിന്തയും സന്ദേശവുമേന്തിക്കൊണ്ടായിരുന്നു.

സംസാരികരംക്കും ആത്തന്മാക്കും ജിജ്ഞാസുക്കരംക്കും സുകൃതവശാൽ ലഭ്യമായ ഒരു അനുഗ്രഹമായിത്തീൎന്നു, അദ്ദേഹത്തിൻെറ അതിന്നുശേഷമുള്ള പ്രവത്തനം. സ്വന്തം ചിന്താമഹിമാപ്രകാശനം പ്രശംസനനൃശംസനങ്ങരം വകവെയ്ക്കാതെ നടന്നു. ശ്രീരാമകൃഷ്ണകൃതങ്ങളായ സവ്വധർമ്മസമന്വയം, ദീനഹീനസേവനം എന്നിവയടങ്ങിയ ആദ്ധ്യാത്മികതത്വങ്ങളെ ദേശപരദേശങ്ങളിൽവെച്ചു ബലവത്തായി ഉപന്യസിക്കുവാനുള്ള സാഹചയ്യങ്ങളും വന്നുകൂടി. ഗതപ്രാണമായ ഒരു ജനതയുടെ പ്രത്യുദ്ധരണകർമ്മപദ്ധതിയുമായി അദ്ദേഹം മുന്നോട്ടുനീങ്ങി. ഭാരതീയർ വൈദേശികാധിപത്യത്താൽ ദൈനംദിനജീവിതത്തിൽ പരാജയത്തിൻെറ കുലുക്കമൊഴിവാക്കാൻ കഴിയാതെ നിരാലംബരായി നിപതിക്കവെ, പാരമാത്ഥികത്തിൽനിന്നുള്ള മഹിമാനുഗ്രഹാശിസ്സുകരം നേടിയശേഷം ആ യോഗീന്ദ്രൻ ജനതയെ നിത്യകർമ്മങ്ങരം നിയതമാഗ്ഗത്തിൽ നിവത്തിച്ചു് വ്യാവഹാരിക വിജയം വരിക്കുന്നതിനു സന്നദ്ധമാക്കുവാൻ വെമ്പി. 'അടുത്ത അമ്പതു കൊല്ലത്തേയ്ക്കു ഭാരതമാതാവു മാത്രമായിരിക്കട്ടെ നിങ്ങളുടെ ആരാദ്ധ്യദേവത,' എന്നു് അദ്ദേഹം ഇന്ത്യക്കാരോടു് ഉദ്ഘോഷിച്ചതു് ഒരു സത്യപ്രവചനമായി പരിണമിക്കുകയുണ്ടായി. അദ്ദേഹം ആദ്യമായി പ്രയോഗിച്ച 'ദരിദ്രനാരായണൻ' എന്ന പദം ഇന്ത്യയുടെ പരിക്ഷീണമായ സാമൂഹ്യശരീരത്തെ ഊജ്ജസ്വലമാക്കുവാനുള്ള നിമ്മാണകമ്മങ്ങരംക്കെല്ലാം താങ്ങായിത്തീൎന്നു.

നൂററാണ്ടുകളായി നീണ്ടുപിണഞ്ഞ അടിമത്തത്തിൻെറ ആയസശൃംഖല പൊട്ടിച്ചെറിയാൻ ഇന്ത്യ 19-ാം നൂററാണ്ടിൻെറ രണ്ടാം പകുതിയിൽ സ്വയം നിയുക്തയായി. അതോടെ ഉണ്ടായ രാഷ്ട്രീയോദ്‌ബുദ്ധതയുടെ ആദശ പ്രചോദകം ആദ്ധ്യാത്മികസംസ്കാരമായിരുന്നു. സ്വാതന്ത്ര്യസമരത്തിൻെറ രാഷ്ട്രീയവശത്തിൽനിന്നു വേർതിരിച്ചു നിൎത്താവുന്ന അതു് രാജാറാംമോഹൻറോയിയിൽനിന്നു വിവേകാനന്ദനിലൂടെ ഗാന്ധിജിയിലെത്തിയ കാലഘട്ടങ്ങളെല്ലാം ദേശീയമായ ആദ്ധ്യാത്മികോജ്ജീവനപ്രധാനമായിരുന്നു.

'ഈശ്വരനും സത്യവും മാത്രമാണു് എൻെറ രാഷ്ട്രനീതി' എന്നു പറഞ്ഞ വിവേകാനന്ദൻ പ്രവൃത്തി സത്യനിഷ്ഠമാവണമെന്നും ലക്ഷ്യപ്രാപ്തിയെന്ന കാര്യത്തിൻെറ കാരണം കർമ്മപദ്ധതിയാകയാൽ നിഷ്ഠ്ഹണമാഗ്ഗങ്ങളിൽ ധമ്മദൃഷ്ടി ഉറപ്പിക്കുന്നവരാണു് ജീവിതവിജയം വരിക്കുകയെന്നും പഠിപ്പിച്ചു. 'അഭയം വൈ ബ്രഹ്മ' എന്ന ഉപനിഷത്തത്ത്വത്തെ ഉജ്ജീവകമായ തൻെറ സന്ദേശത്തിൽ അദ്ദേഹം കൊരുത്തു: 'ബലമാണു ജീവിതം; ദൗബ്ബല്യം മൃതിയത്രെ.' ആധുനികേന്ത്യയ്ക്കു് ജീവിതസഞ്ജീകരണത്തിനും സ്വഭാവനിമ്മാണത്തിനും ആശയസാത്മീകരണത്തിനും ഉതകുന്ന ഒരു വിദ്യാഭ്യാസത്തിൻെറ ആവശ്യമുണ്ടെന്നു് അദ്ദേഹം ഊന്നിപ്പറഞ്ഞു. 'സത്യം ഒരു സമുദായത്തിനും കപ്പംകൊടുക്കുന്നില്ല,' എന്നു പ്രഖ്യാപിച്ച അദ്ദേഹം സാമൂഹ്യമായ അനീതി കണ്ടു് 'ഇതെന്തക്രമം!' എന്നു നീറിപ്പറഞ്ഞു.

വിവേകാനന്ദസാഹിത്യം പഠിച്ച ജവഹർലാൽനെഹ്റു പറയുകയുണ്ടായി, സ്വാമിജിയുടെ കൃതികരം വായിക്കുന്നതു് യുവതലമുറയ്ക്കു് വളരെ പ്രയോജനകരമാവുമെന്നു്. ഇന്ത്യ കുടിലുകളിൽ ജീവിക്കുന്നുവെന്നു് സ്വാമിജി എഴുതി; കൃഷിക്കാരൻെറയും മുക്കുവൻെറയും ചെരുപ്പുകുത്തിയുടെയും തൂപ്പുകാരൻെറയും ചെററപ്പുരകളിൽനിന്നും പണിശാലകളിൽനിന്നും ഇന്ത്യ സധൈര്യം ഉയിത്തെഴുന്നേല്ക്കട്ടെ എന്നദ്ദേഹം ആശിച്ചു. ഇന്നത്തെ ചരിത്രപരവും സാമ്പത്തികവുമായ പരിതഃസ്ഥിതിയിൽ

സ്വാമി വിവേകാനന്ദൻെറ ഈ വാക്കുകൾ നമ്മുടെ കണ്ണുപുടങ്ങളിൽ അല തല്ലേണ്ടതാണ്: 'പണക്കാരെ വിശ്വസിക്കരുതു്; അവർ ജീവിക്കുന്നുവെന്നതിനേക്കാൾ മൃതരാണ്. നമ്മുടെ ആശ നിങ്ങളിലാണ് — താഴ്ന്ന പാവങ്ങളിൽ........വലിയവരുടെയും ധനികരുടെയും വീട്ടുതോറും ഞാൻ ചെന്നിട്ടുണ്ട്. ചോരയൊലിക്കുന്ന ഹൃദയത്തോടെ ഞാൻ ലോകാർദ്ധം കടന്നു പോയിരിക്കുന്നു.....കുളിരോ വിശപ്പോകൊണ്ടു് ഞാൻ മണ്ണടിഞ്ഞോട്ടെ; എന്തായാലും ഈ അനുഭാവം, ഇല്ലാത്തവരുടെയും അറിവില്ലാത്തവരുടെയും പക്ഷത്തുനിന്നുള്ള ഈ സമരം, യുവതലമുറയിലെ നിങ്ങൾക്കു് ഏറ്റെടുക്കുവാൻ വിട്ടുതരുന്നു.'

---

# ആഴത്തിലുള്ള ചികിത്സ

ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്ട്

യുദ്ധാരംഭത്തിൽ സ്വജനവധമോർത്തു് വിഷാദവിവശനായി തനിക്കു് തൻെറ ധർമ്മമെന്തെന്നു് നിശ്ചയമില്ല, തന്നെ വേണ്ടവിധം ഉപദേശിക്കണം എന്നു പറഞ്ഞു് അർജ്ജുനൻ ഭഗവാനെ ശരണം പ്രാപിച്ചു. അപ്പോൾ ഭഗവാൻ അർജ്ജുനനോടു് പറഞ്ഞു: 'താങ്കൾ അശോച്യന്മാരെക്കുറിച്ചു് അനുശോചിക്കുന്നു, പണ്ഡിതന്മാരെപ്പോലെ സംസാരിക്കുകയും ചെയ്യുന്നു. പണ്ഡിതന്മാർ മരിച്ചുപോയവരെക്കുറിച്ചും ജീവിച്ചിരിക്കുന്നവരെക്കുറിച്ചും ഒന്നും അനുശോചിക്കാറില്ല. ഈ ദേഹത്തിൽ ബാല്യവും യൗവനവും വാർദ്ധക്യവും എല്ലാം കാണാറില്ലേ? അതുപോലെയാണ് ദേഹാന്തരപ്രാപ്തിയും. ഇല്ലാത്തതു് ഉണ്ടാവില്ല, ഉള്ളതു് ഇല്ലാതാവുകയുമില്ല, ഇതു രണ്ടും തീർച്ചയാണ്. ആത്മാവിന്നു് നാശമില്ല, ആക്കും അതിനെ നശിപ്പിക്കാനാവില്ല. ശരീരം ഇല്ലാതായാലും ആത്മാവു് ഇല്ലാതാവില്ല. പഴകിപ്പോയ വസ്ത്രം കളഞ്ഞു് പുതിയ വസ്ത്രം ധരിക്കുന്നതു പോലെയാണ് പഴയ ശരീരം വിട്ടു് പുതിയ ശരീരം കൈക്കൊള്ളുന്നതു്. ആത്മാവു് അനാദ്യന്തനും സർവ്വവ്യാപിയും അവികാര്യനും അചലനുമാണ്.' (മഹാഭാരതം, ഭീഷ്മപർവ്വം, അധ്യായം 26.)

ഇവിടെ യുദ്ധം തൻെറ ധർമ്മമാണോ എന്ന അർജ്ജുനൻെറ ശങ്കയ്ക്കു് സമാധാനമായി ഭഗവാൻ പറയുന്നതു് ആത്മാവു് അവിനാശിയാണ് എന്നാണ്. ഇതിനർത്ഥമെന്തു്? യുദ്ധം ധർമ്മമാണോ എന്നു ചോദിച്ചാൽ ധർമ്മമാണ് എങ്കിൽ അതെന്തുകൊണ്ടു് എന്നും ധർമ്മമല്ല എങ്കിൽ അതു് എന്തുകൊണ്ടു് എന്നും വിശദീകരിച്ചു കൊടുക്കുകയല്ലേ വേണ്ടതു്? അതു ചെയ്യാതെ, ആത്മാവു് അങ്ങനെയുള്ളതാണ് ഇങ്ങനെയുള്ളതാണ് എന്നൊക്കെ വിസ്തരിച്ചിട്ടു് കാര്യമെന്തു്? അതുകൊണ്ടൊക്കെ ചോദ്യം ചോദിച്ച ആൾക്കു് സംശയം തീർന്നുകിട്ടുമോ? പ്രകൃതത്തിൽ അർജ്ജുനന്നു് വിഷാദം നീങ്ങിക്കിട്ടുമോ? അപ്പോൾ, ഇവിടെ ഭഗവാൻെറ മറുപടിയുടെ താൽപര്യമെന്തു് എന്നു് ആലോചിച്ചുനോക്കേണ്ടിയിരിക്കുന്നു.

അച്ഛനമ്മമാരെ ശുശ്രൂഷിക്കുന്നതു് നമ്മുടെ ധർമ്മമാണ് എന്നു് പറയാറുണ്ടല്ലൊ. അതിന്നെന്താണർത്ഥം? അച്ഛനമ്മമാരെ ശുശ്രൂഷിക്കുന്നതുകൊണ്ടു്, ഒരുപക്ഷേ, നമുക്കു് പ്രത്യക്ഷത്തിൽ ഒരു മെച്ചവും ഉണ്ടായില്ല എന്നു വരാം; ചില ക്ലേശങ്ങൾ ഉണ്ടായി എന്നും വരാം. അതുപോലെ അവരെ ശുശ്രൂഷിക്കാതിരിക്കുന്നതുകൊണ്ടു് പ്രത്യക്ഷത്തിൽ ഒരു തകരാറും ഉണ്ടായില്ല എന്നു വരാം, ചില നേട്ടങ്ങൾ ഉണ്ടായി എന്നും വരാം. എന്നിരുന്നാലും, നാം അച്ഛനമ്മമാരെ ശുശ്രൂഷിച്ചേ കഴിയൂ എന്നുതന്നെ അതിനർത്ഥം. അപ്പോൾ ഒരുകാര്യം ഒരാളുടെ ധർമ്മമാണ് എന്നു പറഞ്ഞാൽ അതിന്നർത്ഥം പ്രത്യക്ഷത്തിൽ അനുഭവപ്പെടുന്ന ലാഭനഷ്ടങ്ങളെ കേവലം പരിഗണിക്കാതെ ആ കാര്യം അയാൾ ചെയ്തേ കഴിയൂ

എന്നാണ്. അതെന്തുകൊണ്ട് എന്നു ചോദി ച്ചാൽ പ്രത്യക്ഷത്തിൽ അനുഭവപ്പെടാത്ത, അതു കൊണ്ടുതന്നെ ആഭ്യന്തരം എന്നു വിശേഷിപ്പി ക്കാവുന്ന, ഒരു വളച്ച നേടുന്നതിന്നു് അല്ലെങ്കിൽ തളച്ചതടയുന്നതിന്നു് എന്നാണല്ലോ സമാധാനം. അപ്പോറം, ഒരു കാര്യം ഒരാളുടെ ധമ്മമാണോ എന്നറിയാൻ അയാറംക്കു് ആ കാര്യം ചെയ്താൽ ആഭ്യന്തരമായി വളച്ചവരാൻ ഇടയുണ്ടോ എന്നും ആ കാര്യം ചെയ്യാതിരുന്നാൽ ആഭ്യന്തരമായി തളച്ച വരാൻ ഇടയുണ്ടോ എന്നും ആണു് നോ ക്കേണ്ടതു്. അതു് നോക്കണമെങ്കിൽ അയാളുടെ ആഭ്യന്തരമായ സ്വരൂപമെന്തു് എന്നറിയണം; അതു് ആദ്യംതന്നെ നോക്കിയേ കഴിയൂതാനും.

ഒരു കാര്യം വൈദ്യന്റെ ധമ്മമാണോ എന്ന റിയണം എന്നു വെയ്ക്കുക. അതിന്നു് വൈദ്യനു് അതുകൊണ്ടു് ആഭ്യന്തരമായി വളച്ച ഉണ്ടാവു മോ, ചെയ്യാതിരുന്നാൽ തളച്ചയുണ്ടാവുമോ എന്നു് പരിശോധിക്കണമല്ലോ. ഇതിനു് ആദ്യംതന്നെ വൈദ്യന്റെ ആഭ്യന്തരസ്വരൂപ മെന്തു് എന്നു് മനസ്സിലാവണം. ഒരു വസ്തു വിന്റെ സ്വതേയുള്ള സ്വരൂപം ഇന്നതാണു് എന്നു് മനസ്സിലായിട്ടില്ലാത്ത ആറംക്കു് ആ സ്വരൂപത്തിന്നു് വളച്ച വന്നിട്ടുണ്ടോ തളച്ച വന്നിട്ടുണ്ടോ എന്നെങ്ങനെ മനസ്സിലാക്കാൻ സാധിയ്ക്കും? തന്നെ സമീപിയ്ക്കുന്ന രോഗി കറംക്കു് താൻ പഠിച്ച ശാസ്ത്രത്തിന്റെ സഹാ യ്യത്തോടെ ആശ്വാസമരുളാൻ ശ്രമിക്കുന്ന ആളാണു് വൈദ്യൻ; അതാണു് വൈദ്യന്റെ ആഭ്യന്തരമായ സ്വരൂപം, എന്ന വസ്തുത ധരി ച്ചിട്ടില്ലാത്ത ഒരാറംക്കു് എങ്ങനെ വൈദ്യന്റെ വളച്ചയേയും തളച്ചയേയും വേർതിരിച്ചറി യാൻ കഴിയും? എങ്ങനെ അയാറം ഒരു കാര്യം വൈദ്യന്നു് വളച്ചയോ തളച്ചയോ ഉണ്ടാക്കുക എന്നു് തീച്ചപ്പെടുത്തും? രോഗികളെ ആകഷി ച്ചു് പണം സമ്പാദിച്ചുകൂട്ടുന്ന ആളാണു് വൈദ്യൻ, അതാണു് വൈദ്യന്റെ ആഭ്യന്തര മായ സ്വരൂപം, എന്നു ധരിച്ചുവെച്ചിട്ടുള്ള ഒരാറംക്കു് എങ്ങനെ വൈദ്യന്റെ ആഭ്യന്തര സ്വരൂപത്തിന്നു വരുന്ന വളച്ചയേയും തളച്ചയേ യും തിരിച്ചറിയാൻ കഴിയും? പല അടവുകളും പ്രയോഗിച്ചു് അങ്ങോട്ടു് ചാടിവീണു് രോഗി കളെ ചികിത്സിയ്ക്കാൻ മുതിരുന്നതും ആവുന്നേ ടത്തോളം മരുന്നു വെച്ചുകെട്ടുന്നതും അവരിൽ നിന്നു് ആവുന്നത്ര പണം പിഴിഞ്ഞെടുക്കുന്നതും എല്ലാം വൈദ്യന്റെ വളച്ചയായിട്ടല്ലേ അയാറം ക്കു തോന്നൂ? മറിച്ചു് ഇങ്ങോട്ടാവശ്യപ്പെടുന്ന രോഗികളെ മാത്രം പരിശോധിക്കുകയും ആവ ശ്യത്തിന്നു മാത്രം മരുന്നു കൊടുക്കുകയും ചെയ്യു ന്നതു് വൈദ്യന്റെ തളച്ചയായിട്ടും അല്ലേ അയാറംക്കു് തോന്നുക? ആരാണു വൈദ്യൻ എന്നു നേരേ അറിയാതെ വൈദ്യന്റെ വളച്ചയും തളച്ചയും മനസ്സിലാക്കാൻ സാധ്യമാവില്ല; ഒരു കാര്യം വൈദ്യന്റെ ധമ്മമാണോ എന്നു് മനസ്സിലാക്കാനും സാധ്യമാവില്ല.

അപ്പോറം, ഒരു കാര്യം ഒരാളുടെ ധമ്മമാണോ എന്നറിയണമെങ്കിൽ അയാളുടെ ആഭ്യന്തര സ്വരൂപം ഇന്നതാണു് എന്നറിഞ്ഞേ പററൂ. അതു് തീച്ചയാണു്. ഇങ്ങനെയിരിയ്ക്കെ, ഒരുവനു് ധമ്മശങ്ക വന്നാൽ അതു തീത്തു കൊടു ക്കാൻ എന്താണു് വേണ്ടതു്? അയാളുടെ ആഭ്യ ന്തരസ്വരൂപം മനസ്സിലാക്കിക്കൊടുക്കുകതന്നെ. അതു ചെയ്യാതെ, ഉപദേശിച്ചിട്ടു് ഫലമില്ല, യുക്തിപൂവ്വം ഉപദേശിച്ചിട്ടും ഫലമില്ല. എന്തു കൊണ്ടെന്നാൽ: ഒന്നാമതു്, ധമ്മാധമ്മങ്ങളുടെ അടിസ്ഥാനം ഇന്നതാണു് എന്നു് മനസ്സിലാവാ ത്തേടത്തോളം കാലം മേൽപ്പറഞ്ഞ ഉപദേശം കൊണ്ടൊന്നും ധമ്മസന്ദേഹം തികച്ചും തീന്നു കിട്ടില്ല. ഇനി, തൽക്കാലം ഒരുവിധം തീന്നു കിട്ടിയാലും വേരററു പോവായ്ക കാരണം അതു് വീണ്ടും പ്രത്യക്ഷപ്പെട്ടേയ്ക്കാം. അതിന്നുംപുറമെ, വേറൊരു സന്ദഭ്ഭത്തിൽ വേറൊരു ധമ്മസന്ദേഹം വന്നുപെട്ടാൽ അതിന്നു് സമാധാനം കണ്ടെ ത്താൻ ഈ ഉപദേശം ഉപകരിക്കുകയുമില്ല. മറിച്ചു്, ആദ്യംതന്നെ ആഭ്യന്തരസ്വരൂപം മന സ്സിലാക്കിക്കൊടുത്താലോ? എന്നിട്ടു് ഒരു കാര്യം ധമ്മമോ അധമ്മമോ എന്നു് വിശദീക രിച്ചു കൊടുത്താലോ? അങ്ങനെയായാൽ അയാറംക്കു് ആഭ്യന്തരസ്വരൂപമെന്തു് എന്നു് വ്യക്തമായി മനസ്സിലാവും; അപ്പോറം എങ്ങ നെയായാലാണു് ആ സ്വരൂപത്തിന്നു് തെളി വേല്ക്കുക എന്നും മങ്ങലേല്ക്കുകഎന്നും വ്യക്തമാകും. അതിന്റെ ഫലമായി ആ കാര്യം തന്റെ ധമ്മ മാണോ എന്നും വ്യക്തമാവും. ആ കാര്യം ധമ്മ മാണോ എന്ന സംശയം പിന്നെ ഉണ്ടാവുകയേ

ഇല്ല. എന്നു മാത്രമല്ല, മേലാൽ എന്നെങ്കിലും ഏതെങ്കിലും കാര്യത്തിൽ ധർമ്മസന്ദേഹം നേരിട്ടാൽ അതിന്നു സ്വയമൊരു സമാധാനം കണ്ടെത്താൻ സാധ്യമാവുകയും ചെയ്യും. ഇന്ന രോഗത്തിന്നു് ഇന്ന മരുന്നു് എന്ന മട്ടിൽ ഒരു പട്ടിക പഠിച്ചുവെയ്ക്കുന്നതിനേക്കാൾ നല്ലതു് രോഗങ്ങളുടേയും ഔഷധങ്ങളുടേയും അടിസ്ഥാനം മനസ്സിലാക്കി വെയ്ക്കുന്നതാണു്.

പ്രകൃതത്തിൽ അർജ്ജുനന്നു് ഈ യുദ്ധം തൻെറ ധർമ്മമാണോ എന്നാണല്ലൊ സംശയമുണ്ടായതു്. അതിന്നു് സമാധാനമായി ഭഗവാന്നു് വേണമെങ്കിൽ ആത്മസ്വരൂപത്തെപ്പററി സൂചിപ്പിക്കുകയേ ചെയ്യാതെ പല ന്യായങ്ങളും പറയാമായിരുന്നു: ഇത്രയെല്ലാം ആയ സ്ഥിതിയ്ക്കു് ഇനി ഓങ്ങിയ കൈയ് പിൻവലിക്കരുതു്; ജനിച്ചാൽ മരണം തീർച്ചയാണു് എന്നിരിക്കെ, ആരെപ്പററിയും യുദ്ധത്തിൽ കൊല്ലപ്പെട്ടുപോവുമല്ലൊ എന്നോർത്തു് വിചാരപ്പെടേണ്ടതില്ല; ക്ഷത്രിയർക്കു് പോർക്കളത്തിൽ വെച്ചുള്ള മരണം സ്വർഗ്ഗത്തിലേയ്ക്കുള്ള സോപാനമാണു്; ഇപ്പോൾ പിന്നാക്കം വെച്ചാൽ അതു് ഭയംകൊണ്ടാണെന്നേ ആളുകൾ ധരിക്കൂ; ഈ പിൻമാററം ഇതേവരെയായി നേടിയ കീർത്തിയെ നിശ്ശേഷം തുടച്ചുമാററി ഒടുങ്ങാത്ത അകീർത്തിയെ ഉണ്ടാക്കും— ഇത്യാദി. ഉററ തോഴനും ഗുരുവുമായ ഭഗവാൻെറ മുഖത്തുനിന്നു് ഇതൊക്കെക്കേട്ടാൽ അർജ്ജുനൻ ഉടൻ വീണ്ടും യുദ്ധസന്നദ്ധനായി എന്നു വന്നേയ്ക്കാം, അങ്ങനെയാകും എന്നുതന്നെ പ്രതീക്ഷിക്കാം. എങ്കിലും, അയാൾക്കിനിയും ഈ യുദ്ധം ധർമ്മമാണോ എന്നോ ധർമ്മമായോ എന്നോ ശങ്ക ജനിച്ചേയ്ക്കാം; അയാളുടെ ബുദ്ധി ധർമ്മാധർമ്മങ്ങളുടെ അടിസ്ഥാനത്തിൽ എത്തിയിട്ടില്ലല്ലൊ. ഇതുപോലൊരു ധർമ്മസന്ദേഹം പിന്നീടു നേരിട്ടാൽ അയാൾ വീണ്ടും വിഷാദവിവശനായിപ്പോവാൻ ഇടയുണ്ടു്; അന്നയാൾക്കു് നേർവഴി കാണിച്ചുകൊടുക്കാൻ ഭഗവാനെപ്പോലെ ഒരാൾ കൂടെ ഉണ്ടായില്ലെങ്കിൽ അധർമ്മത്തിൽ പെട്ടുപോവാനും ഇടയുണ്ടു്. അങ്ങനെയൊന്നും വരരുതു് എന്നുവെച്ചാണു് ഭഗവാൻ ധർമ്മാധർമ്മങ്ങളുടെ അടിസ്ഥാനം മുതൽക്കുതന്നെ ആരംഭിച്ചതു്, ആദ്യം തന്നെ ആത്മസ്വരൂപം ഉപന്യസിയ്ക്കാൻ പുറപ്പെട്ടതു്. വന്നുപെട്ട രോഗത്തെ നിശ്ശേഷം നിർമ്മൂലനം ചെയ്യാനും ഇനി വല്ലപ്പോഴും വല്ല രോഗങ്ങളും വന്നു പെട്ടാൽ അതിനെ നേരിടാൻ വേണ്ട കരുത്തു് ഉണ്ടാക്കിക്കൊടുക്കാനും ഉതകുന്ന ആഴത്തിൽ എത്തുന്ന ഒരു ചികിത്സാപദ്ധതിയാണു് ഭഗവാൻ കൈക്കൊണ്ടതു് എന്നർത്ഥം.

---

# പരിപാഹി നടരാജ

എ. കെ. മേനോൻ

മുടിയാകെജ്ജടയാക്കി നെറുകയിൽ വെച്ചുകെട്ടി
അഴകിനോടതിൻ മീതെ യമ്പിളിപ്പൊളി ചാർത്തി
പുലിത്തോലുടയാട പന്നഗഭൂഷണവും
പരിചോടു ധരിച്ചാകെ ഭസ്മവും പൂശിക്കൊണ്ടു്
അകതാരിൽ നിറഞ്ഞുള്ള ശിവഭാവലഹരിയിൽ
മതിമറന്നാടിയാടിക്കണ്ണുനീർ വാർത്തുകൊണ്ടു്
നടരാജൻതന്നെയായിട്ടരങ്ങത്തു വന്നുനിന്നു
ശിവ ശിവ, ഗദാധര, പരിപാഹി നടരാജ. *

* ബാലഗദാധരൻെറ ഒരു ശിവരാത്രി നാളത്തെ നാടകാഭിനയത്തെ അനുസ്മരിച്ചു്.

# പൗരുഷവിദ്യാഭ്യാസത്തിൽ വിദ്യാൎത്ഥിശിക്ഷണം

എ. കരുണാകരമേനോൻ

ശ്രീ വിവേകാനന്ദസ്വാമികൾ ഊന്നിപ്പറഞ്ഞിട്ടുള്ള പൗരുഷവിദ്യാഭ്യാസത്തിൻെറ തത്വശാസ്ത്രത്തെസംബന്ധിച്ച് സമൎത്ഥമായ രീതിയിൽ പലരും പ്രതിപാദിച്ചുകഴിഞ്ഞിട്ടുണ്ട്. വിദ്യാൎത്ഥിശിക്ഷണത്തെ സംബന്ധിച്ചാണ് ഇവിടെ പ്രതിപാദിക്കുന്നതു്. ശിക്ഷണം സ്വഭാവം തുടങ്ങിയ വാക്കുകൾക്ക് ഇന്നു് അൎത്ഥവുമില്ല; എന്തെന്നാൽ അതിനു് ജീവിതത്തിൽ ഒരു സ്ഥാനവുമില്ലാതായിരിക്കുന്നു – വ്യക്തികളുടെ ജീവിതത്തിലില്ല, കുടുംബജീവിതത്തിലില്ല, വിദ്യാലയജീവിതത്തിലില്ല, സാമുദായികജീവിതത്തിലില്ല, രാഷ്ട്രീയജീവിതത്തിലുമില്ല. ഇതിലും അലങ്കോലപ്പെട്ട ഒരു സ്ഥിതിവിശേഷം സങ്കല്പിക്കാൻപോലും സാദ്ധ്യമല്ല. സൎവ്വകലാശാലകളിൽനിന്നു് ഉന്നതബിരുദം നേടി പുറത്തു വന്നിട്ടുള്ളവർപോലും സമുദായസേവയുടേയോ രാഷ്ട്രസേവയുടേയോ പേരിൽ ഇന്നു കാട്ടുന്ന വൃത്തികെട്ട പേക്കൂത്തുകൾ കാണുമ്പോൾ മൃഗങ്ങൾപോലും ലജ്ജിച്ചു തലതാഴ്ത്തും. മൃഗങ്ങൾക്കു സംസാരിക്കാൻ കഴിയാതെ പോയതു് സ്വാൎത്ഥംകൊണ്ടു മുരടിച്ച ഇന്നത്തെ മനുഷ്യൻെറ മഹാഭാഗ്യം. ഇതാണ് ഇത്ര നാളത്തെ വിദ്യാഭ്യാസംകൊണ്ടു് നമുക്കു കൈയ്വന്ന നേട്ടമെങ്കിൽ ആ വിദ്യാഭ്യാസത്തെപ്പററി എന്തു പറയാനാണ്! സ്വഭാവശുദ്ധി നൽകുന്ന, യഥാൎത്ഥമനുഷ്യത്വം നൽകുന്ന, ആത്മവീൎയ്യവും ദേശാഭിമാനവും നൽകുന്ന, വിദ്യാഭ്യാസമാണ് സ്വാതന്ത്ര്യഭാരതത്തിനു സ്വാമിജി വിഭാവനം ചെയ്യുന്നതെങ്കിൽ, അതിനൊന്നും ഒരു സ്ഥാനവുമില്ലാത്ത, അഥവാ എല്ലാ ഉന്നതമൂല്യങ്ങളേയും നിഷേധിക്കുന്ന തരത്തിലുള്ള, എന്തോ ഒന്നാണ് വിദ്യാഭ്യാസത്തിൻെറ പേരിൽ നമ്മുടെ ചുററും ഇന്നു നടന്നുകൊണ്ടിരിക്കുന്നതു്. വിദ്യാഭ്യാസാശയങ്ങളെന്നല്ല വിവേകാനന്ദസ്വാമികളുടെ ഏതാശയവും, അദ്ദേഹം ഗ്രന്ഥങ്ങളിൽനിന്നു സമ്പാദിച്ചവയല്ല. സ്വാനുഭൂതിയുടെ അഗാധതലത്തിൽനിന്നു പൊന്തിവന്നിട്ടുള്ള അത്യുത്കൃഷ്ടാശയങ്ങളേ അദ്ദേഹം ലോകത്തിൻെറ മുമ്പിൽ അവതരിപ്പിച്ചിട്ടുള്ളൂ. അതുകൊണ്ടു് അവയ്ക്കു് പ്രത്യേകം ഒരാസ്വാദ്യതയുണ്ട്, നൂതനത്വവുമുണ്ട്. അത്യുന്നതമായ അദ്ദേഹത്തിൻെറ വ്യക്തിത്വത്തെ പ്രതിഫലിപ്പിക്കുന്നവയാണ് ആ ആശയങ്ങളെല്ലാംതന്നെ.

ആ അനുഭൂതി അദ്ദേഹത്തിനു കൈയ്വന്ന പശ്ചാത്തലത്തെപ്പററി ഒന്നു രണ്ടു വാക്കു പറഞ്ഞിട്ടു് നമുക്ക് അദ്ദേഹത്തിൻെറ ആശയങ്ങളിലേയ്ക്കു് കടക്കാം. അതു് ഈ ചൎച്ചയ്ക്കു് അത്യാവശ്യമാണുതാനും. അതിനു് ആദ്യമായി ഗുരുവിനേയും ശിഷ്യനേയും, ശ്രീരാമകൃഷ്ണഗുരുദേവനേയും അദ്ദേഹത്തെ ഗുരുവായി വരിച്ച ശ്രീ വിവേകാനന്ദസ്വാമികളേയും, നമുക്ക് അല്പമൊന്നു പരിചയപ്പെടേണ്ടതുണ്ട്. ഒന്നും പഠിച്ചിട്ടില്ല, ഒരു ഗ്രന്ഥവും വായിച്ചിട്ടില്ല, എങ്കിലും സങ്കല്പിക്കാവുന്ന സകല മാൎഗ്ഗങ്ങളിൽക്കൂടിയും ചവിട്ടിക്കയറി ഏകമായ പരമസത്യത്തിൻെറ ഉത്തുംഗശൃംഗത്തിലെത്തി ഏറെക്കാലം അവിടെ സ്വച്ഛന്ദം വിഹരിച്ചശേഷം, വീണ്ടും അനേകത്തിൻേറതായ തലത്തിലേയ്ക്കിറങ്ങിവന്നു് ആ സത്യത്തെക്കുറിച്ചും അതിലേയ്ക്കുള്ള മാൎഗ്ഗങ്ങളെ കുറിച്ചും തനിക്കുണ്ടായ അനുഭവജ്ഞാനം ലോകത്തിനു പകൎന്നുകൊടുത്ത പരമകാരുണികനായ ഒരുത്തമമനുഷ്യനാണ് ഗുരു. അദ്ദേഹം സ്കൂളിൽ പോയിട്ടില്ല, ഗ്രന്ഥങ്ങൾ വായിച്ചിട്ടില്ല, ശാസ്ത്രങ്ങൾ പഠിച്ചിട്ടില്ല, എങ്കിലും പരമസത്യത്തിൽ സ്ഥിരപ്രതിഷ്ഠനാണ്: ഒരു വാക്കുകൊണ്ടോ നോക്കുകൊണ്ടോ സ്പൎശംകൊണ്ടോ ഏതിരുളടഞ്ഞ ഹൃദയത്തിലും സത്യപ്രകാശം പരത്താൻ കഴിവുള്ള യോഗീശ്വരനാണ്; പക്ഷേ ഒരിക്കലും ശുഷ്കിച്ച, വിരസനായ, യോഗിയല്ല; സ്നേഹാൎദ്രഹൃദയമുള്ള, സരസനും സരളനുമായ, ഒരു യഥാൎത്ഥ മനുഷ്യസ്നേഹിയാണ്. കത്തിക്കാളുന്ന ആ സത്യദീപത്തിൽനിന്നു് തൻെറ തിരി

കൊളുത്താൻ വന്ന ശിഷ്യനാകട്ടെ സ്കൂളിലും കോളേജിലും പഠിച്ചിട്ടുണ്ട്, ഇംഗ്ലീഷുസാഹിത്യത്തിലും സംസ്കൃതസാഹിത്യത്തിലും അസാമാന്യമായ പാണ്ഡിത്യമുണ്ട്; പാശ്ചാത്യവും പൗരസ്ത്യവുമായ ധാരാളം സാഹിത്യകൃതികളും ശാസ്ത്രഗ്രന്ഥങ്ങളും വായിച്ചിട്ടുണ്ട്. ഇതെല്ലാമുണ്ടെങ്കിലും അദ്ദേഹത്തിന്റെ ഹൃദയം അസ്വസ്ഥമാണ്; അതു സത്യദർശനത്തിനുവേണ്ടി പിടയുകയാണ്; സത്യദർശനംകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും ആ പരിശുദ്ധഹൃദയം ഒരിക്കലും തൃപ്തിപ്പെടുകയില്ല. ഗുരുവിനും ശിഷ്യനും, സത്യം ദർശിച്ച കണ്ണുകൾക്കും സത്യം ദർശിക്കാൻ വെമ്പുന്ന കണ്ണുകൾക്കും, പരസ്പരമറിയാൻ ഒരു വിഷമവുമുണ്ടായില്ല ഏതൊരു പരമസത്യത്തെ തേടിയാണോ താനതുവരെ അലഞ്ഞുതിരിഞ്ഞിരുന്നതു്, ആ സത്യത്തിന്റെ ഉറവിടത്തെത്തന്നെയാണ് ശ്രീരാമകൃഷ്ണദേവനിൽ ആ ശിഷ്യോത്തമൻ കണ്ടതു്. ആ ഉറവിടത്തിൽ നിന്നു നേരിട്ടൊഴുകുന്ന സ്നേഹാർദ്രമായ പരമജ്ഞാനാമൃതത്തിന്റെ ഒന്നുരണ്ടു തുള്ളികൾകൊണ്ടുതന്നെ ശിഷ്യന്റെ ഹൃദയത്തിന്റെ പിടച്ചിൽ എന്നേയ്ക്കുമായി നീങ്ങി; അതു ശാന്തമായി, പ്രകാശമാനമായി, അല്പം ശിക്ഷണംകൊണ്ടു പൂർണ്ണവികാസം പ്രാപിക്കുകയും ചെയ്തു.

ഭഗവാൻ സനത്കുമാരനെ സമീപിച്ച ശ്രീ നാരദനുണ്ടായതുപോലുള്ള ഒരനുഭവമാണ് ആ ശിഷ്യനു് അന്നുണ്ടായതു്. താനതുവരെ പഠിച്ചതൊന്നും ഒരു പഠിപ്പല്ലെന്നും അതെല്ലാം വെറും പൊള്ളയായ വാക്കുകൾ മാത്രമാണെന്നും, ആത്മവീര്യമുണർത്തി അമൃതത്വമരുളുന്ന അറിവു മാത്രമേ അറിവാകുകയുള്ളു എന്നും, ആ അറിവു് ആത്മാവിൽതന്നെയുള്ളതാണെന്നും, അതിന്റെ ആവിഷ്ക്കരണമാണ് വിദ്യാഭ്യാസമെന്നും മററും ആ ശിഷ്യോത്തമനു് കാണാൻ വിഷമമുണ്ടായില്ല. പവിത്രതയുടെ പരമപ്രതീകമായ ഒരു ഗുരുവിന്റെ നിത്യസമ്പർക്കംകൊണ്ടു മാത്രമേ ആത്മവീര്യമുണരുകയുള്ളു, വെറും പുസ്തകപ്പഠിപ്പൊന്നും അതിനു സഹായകമാകുകയില്ല, എന്ന സത്യം സ്വാനുഭവത്തിൽനിന്നും സതീർത്ഥ്യരുടെ അനുഭവത്തിൽനിന്നും അദ്ദേഹം അന്നു പഠിച്ചു. ആ ഗുരുശിഷ്യബന്ധവും, സ്നേഹം തുളുമ്പുന്ന ആ ഗുരുകുലത്തിലെ ശിക്ഷണരീതിയും തികച്ചും അതുല്യമാണെന്നു നേരിട്ടനുഭവിച്ചറിഞ്ഞവരാണ് ആ ശിഷ്യനും അദ്ദേഹത്തിന്റെ സതീർത്ഥ്യരും. തന്റെ ശിഷ്യരിൽ ഒന്നും അടിച്ചേല്പിക്കുന്നതിൽ ശ്രീരാമകൃഷ്ണൻ വിശ്വസിച്ചിരുന്നില്ല. തന്റെ സമന്മാരായിക്കരുതി, സ്നേഹത്തിന്റേയും പൂർണ്ണമായ സ്വാതന്ത്ര്യത്തിന്റേയും അന്തരീക്ഷത്തിലാണ് അവരെ അദ്ദേഹം വളർത്തിക്കൊണ്ടുവന്നതു്. ഏററവും പതിതന്മാരെപ്പോലും പ്രത്യാശയും പ്രോത്സാഹനവും നിറഞ്ഞ വാക്കുകൾകൊണ്ടാണ് അദ്ദേഹം ഉയർത്തിക്കൊണ്ടുവന്നതു്. സ്വാതന്ത്ര്യമാണ് വളർച്ചയുടെ പ്രധാനോപാധിയെന്നു് പിന്നീടു വിവേകാനന്ദസ്വാമികൾ പ്രഖ്യാപിച്ചതു തന്റെ ഈ അനുഭവജ്ഞാനത്തിന്റെ വെളിച്ചത്തിലാണ്. വിദഗ്ദ്ധനായ ഒരു കൃഷകനെപ്പോലെ ഗുരുദേവൻ ഓരോ ശിഷ്യനും വളരാനും വികസിക്കാനുമുള്ള സാഹചര്യങ്ങൾ സൃഷ്ടിച്ചുകൊടുക്കുന്നതും, വളർച്ചയ്ക്കുള്ള തടസ്സങ്ങളെ അപ്പോഴപ്പോൾ സശ്രദ്ധം നീക്കിക്കളയുന്നതും അദ്ദേഹം നേരിട്ടു കണ്ടതാണ്. ഒരു തരത്തിലുള്ള മ്ളാനതയും ശിഷ്യരുടെ മനസ്സിന്റെ ഉന്മേഷത്തേയും ഉത്സാഹത്തേയും മന്ദീഭവിപ്പിക്കാൻ ആ ഗുരു ഒരിക്കലും അനുവദിച്ചിരുന്നില്ല. പാപചിന്തയ്ക്കു് അവിടെ സ്ഥാനമേ ഉണ്ടായിരുന്നില്ല. നിരാശതയുടെ നേരിയ നിഴൽപോലും ഒരു ശിഷ്യന്റേയും ഹൃദയത്തിൽ വീശാൻ ആ ഗുരു ഒരിക്കലും അവസരം കൊടുത്തിരുന്നില്ല. ശാസ്ത്രങ്ങളിലെ സത്യങ്ങളെ സ്വയം പരീക്ഷിച്ചുനോക്കി തികച്ചും സത്യമാണെന്നു ബോദ്ധ്യമായാൽമാത്രം സ്വീകരിക്കാനുള്ള പരിപൂർണ്ണസ്വാതന്ത്ര്യം തന്റെ ശിഷ്യന്മാർക്കു് ആ പരമാചാര്യൻ നല്കിയിരുന്നു. ഒരു മാർഗ്ഗം കാണിച്ചുകൊടുക്കുകയും, അതിലൂടെ നടന്നുപോയി പരമസത്യത്തെ സ്വയം കണ്ടുപിടിക്കാൻ പ്രോത്സാഹിപ്പിക്കുകയും മാത്രമാണ് അദ്ദേഹം ചെയ്തതു്. സത്യത്തിന്റെ സാക്ഷാത്ക്കാരത്തിനു കുറുക്കുവഴികളൊന്നുമില്ലെന്നും മനസ്സിനെ പരിപൂർണ്ണമായും ഇന്ദ്രിയവിഷയങ്ങളിൽനിന്നു പിൻവലിച്ചു് ഉള്ളിലേയ്ക്കു തിരിച്ചുവിടുകതന്നെ വേണമെന്നും അസന്ദിഗ്ദ്ധമായ വിധത്തിൽ ആ ശിഷ്യന്മാരെ അദ്ദേഹം ബോദ്ധ്യപ്പെടുത്തി.

പുരോഗമനപരവും, തികച്ചും ശാസ്ത്രീയവും, അഞ്ഞേയററത്തെ മനഃശാസ്ത്രതത്ത്വങ്ങൾ ഉൾ

ക്കൊള്ളുന്നതുമായ ഈ ഗുരുകുലവിദ്യാഭ്യാസത്തിൻെറ സന്താനമാണ് വിവേകാനന്ദസ്വാമികൾ. ഭാരതത്തിൻെറ ആത്മാവിനെ കണ്ടെത്താൻ ഹിമാലയംമുതൽ കന്യാകുമാരിവരെ സ്വാമിജി നടത്തിയ അത്യുജ്ജ്വലമായ പാദയാത്രയിൽ ജന്മഭൂമിയുടെ നൂറുനൂറായിരം നീറുന്ന പ്രശ്നങ്ങൾ,ഒരു ചോദ്യചിഹ്നമെന്നപോലെ അദ്ദേഹത്തിൻെറ മുമ്പിൽ നിരന്നുനിന്നു. സ്ത്രീകളെ സംബന്ധിക്കുന്ന പ്രശ്നങ്ങൾക്കായാലും സാധാരണ ജനതയെ സംബന്ധിക്കുന്ന പ്രശ്നങ്ങൾക്കായാലും എല്ലാത്തിനും ഒരേ ഒരുത്തരമേ അദ്ദേഹത്തിനുകാണാൻ കഴിഞ്ഞുള്ളു—വിദ്യാഭ്യാസം—ഭാരതത്തിൻെറ സംസ്കാരത്തിലും ഭാരതീയാദർശങ്ങളിലും അടിയുറച്ച, സ്വധർമ്മാധിഷ്ഠിതമായ, തികഞ്ഞ ദേശീയവിദ്യാഭ്യാസം. വിദേശങ്ങളിൽ പോയി അവരുടെ, പ്രത്യേകിച്ച് അവരുടെ സ്ത്രീകളുടെ, വിദ്യാഭ്യാസപുരോഗതിയും സ്വാതന്ത്ര്യവും ഊർജ്ജസ്വലതയും, ആ നാട്ടിലെ സമ്പത്സമൃദ്ധിയും നേരിട്ടു കണ്ടപ്പോൾ സ്വാമിജിയുടെ മുൻപറഞ്ഞ അഭിപ്രായം ഒന്നുകൂടി ബലപ്പെട്ടു. വിദ്യാഭ്യാസമാണ് ഭാരതത്തിൻെറ പ്രശ്നങ്ങൾക്കുള്ള ഏകപരിഹാരമെന്ന് വെറുതെ ഒഴുക്കനായി പറയുകയല്ല, അതിനെ സംബന്ധിച്ച വ്യക്തവും പ്രായോഗികവുമായ ചില നിർദ്ദേശങ്ങൾ അദ്ദേഹം ജനങ്ങളുടെ മുമ്പിൽ വെയ്ക്കുകയും ചെയ്തു. ആ നിർദ്ദേശങ്ങളിൽ ചിലതാണല്ലൊ നാമിവിടെ ചർച്ചചെയ്തുകൊണ്ടിരിക്കുന്നത്.

വിദ്യാഭ്യാസത്തിൽ പല ഘടകങ്ങളുണ്ടെങ്കിലും ഗുരുവും ശിഷ്യനുമാണല്ലൊ അതിലെ പ്രധാനഘടകങ്ങൾ. ആ രണ്ടു ഘടകങ്ങളും ആത്മാർത്ഥമായി യോജിച്ചു പ്രവർത്തിച്ചാലല്ലാതെ വിദ്യാഭ്യാസം സാദ്ധ്യമല്ലെന്നുള്ളതുകൊണ്ട് ശിക്ഷണം എന്നു പറയുമ്പോൾ അതു ഗുരുവിനേയും ശിഷ്യനേയും, അദ്ധ്യാപകനേയും വിദ്യാർത്ഥിയേയും ഒരുപോലെ ബാധിക്കുന്നതാണ്. യാതൊരു ലക്ഷ്യബോധവുമില്ലാത്ത, യാതൊരാത്മനിയന്ത്രണവുമില്ലാത്ത, ആദർശശുദ്ധിയില്ലാത്ത, ഹൃദയശുദ്ധിയില്ലാത്ത, ത്യാഗബുദ്ധിയില്ലാത്ത, സ്നേഹശീലമില്ലാത്ത, സർവ്വോപരി സ്വപ്രവൃത്തിയിൽ ആത്മാർത്ഥതയില്ലാത്ത ഒരു ഗുരുവിന് തൻെറ ശിഷ്യരിൽ ആരോഗ്യകരമായ സ്വാധീനശക്തി ചെലുത്താൻ ഒരിക്കലും സാദ്ധ്യമല്ല. അദ്ദേഹത്തിന് അങ്ങേയററം തൻെറ ശിഷ്യന്മാർക്ക് നല്കാൻ കഴിയുന്നതു് ഏതാനും ശുഷ്കമായ വാക്കുകൾ മാത്രമാണ്. വിദ്യാർത്ഥികൾ വല്ലപ്പോഴും അല്പനേരം തീരെ അശ്രദ്ധമായി ആ വാക്കുകൾ കേട്ടു പിരിഞ്ഞു പോവുകയാണെങ്കിൽ അതൊരിക്കലും വിദ്യാഭ്യാസമാവുകയില്ല. സ്വഭാവത്തെ രൂപവത്കരിച്ച്, മനോബലം വളർത്തി, ബുദ്ധിശക്തി വികസിപ്പിച്ച്, മനുഷ്യനെ സ്വാശ്രയശീലനാക്കുന്ന വിദ്യാഭ്യാസമാണ് നമുക്കിന്നാവശ്യം. അതായതു്, സത്ത്വപ്രഭാവത്തിൻെറ വികാസമാണ് വിദ്യാഭ്യാസംകൊണ്ടു സാധിക്കേണ്ടതു്. ചിന്താധാരകളേയും വാക്കുകളേയും പ്രവൃത്തികളേയും നിയന്ത്രിക്കുന്നതിനു വേണ്ട ശരിയായ പരിശീലനംകൊണ്ടേ അതു സാദ്ധ്യമാകൂ. ആ നിലയിൽ യോഗശിക്ഷണംതന്നെയാണ് വിദ്യാഭ്യാസമെന്നു പറയാം. അതുകൊണ്ടു മാത്രമേ വിദ്യാഭ്യാസത്തിന് അത്യന്താപേക്ഷിതമായ ഏകാഗ്രത കൈവരൂ, സർഗ്ഗാത്മകശക്തി വികസിക്കുകയും ചെയ്യൂ.

ജ്ഞാനസമ്പാദനത്തിനുള്ള ഒരേ ഒരു മാർഗ്ഗം മനസ്സിൻെറ ഏകാഗ്രതയാണ്. ഏററവും താഴ്ന്ന നിലയിലുള്ള മനുഷ്യനായാലും ശരി ഏററവും സമുന്നതനായ യോഗീശ്വരനായാലും ശരി, പഠിപ്പിക്കുന്ന ഗുരുവായാലും ശരി പഠിക്കുന്ന ശിഷ്യനായാലും ശരി, ഏകാഗ്രത അത്യന്താപേക്ഷിതമാണ്. എന്നാൽ അതാണ് ഇന്നു തീരെ ഇല്ലാത്തതും. അനാവശ്യമായ അനേകായിരം വിഷയങ്ങളിൽ വ്യാപരിപ്പിച്ചു നമ്മുടെ മനസ്സിൻെറ ഏകാഗ്രതയെ നാമിന്നു ശിഥിലമാക്കിക്കൊണ്ടിരിക്കുകയാണ്. ശിഥിലീകരണത്തെ പ്രോത്സാഹിപ്പിക്കുന്ന തരത്തിലുള്ളതാണ് നമ്മുടെ ഇന്നത്തെ ചുററുപാടുകളെല്ലാംതന്നെ. വിദ്യാഭ്യാസം ശരിക്കും സഫലമാകണമെങ്കിൽ മനസ്സിനെ അടക്കി ഏകാഗ്രമാക്കാൻ കഴിയണം. വെറും പുസ്തകജ്ഞാനം പകർന്നു കൊടുക്കാൻ ശ്രമിക്കുന്നതിനു പകരം മനസ്സിനെ എങ്ങനെ ഏകാഗ്രമാക്കാമെന്നു പഠിപ്പിക്കുകയാണെങ്കിൽ അതായിരിക്കും ശരിയായ വിദ്യാഭ്യാസം. അതിനെക്കുറിച്ചു പ്രതിപാദിക്കുന്ന സ്വാമിജിയുടെ രാജയോഗപ്രസംഗങ്ങൾ

അദ്ധ്യാപകരും വിദ്യാർത്ഥികളും ഒരുപോലെ വായിച്ചുപഠിക്കേണ്ടതാണ്. ഇന്നു സർവ്വത്ര കാണുന്ന ശിക്ഷണരാഹിത്യം തടയാൻ അതു സഹായകമാകും.

ഏകാഗ്രതയും ബുദ്ധിശക്തിയും ഓജസ്സും കൈവരണമെങ്കിൽ ഒരിക്കലും ഒഴിച്ചുകൂടാൻ വയ്യാത്ത ഒന്നാണ് ബ്രഹ്മചര്യം. വിചാരത്തിലും വാക്കിലും പ്രവൃത്തിയിലുമുള്ള നിരന്തരവും നിരുപാധികവുമായ ചാരിത്രമാണ് ബ്രഹ്മചര്യം. ബ്രഹ്മചാരി എന്ന വാക്കുതന്നെ വിദ്യാർത്ഥി എന്ന വാക്കിനു പര്യായമായിട്ടാണ് ഒരു കാലത്തു നമ്മുടെ നാട്ടിൽ ഉപയോഗിച്ചിരുന്നതു്. അത്ര പ്രധാനമാണ് വിദ്യാഭ്യാസത്തിൽ ബ്രഹ്മചര്യത്തിനുള്ള സ്ഥാനം. എന്നാൽ ദൗർഭാഗ്യമെന്നു പറയട്ടെ, ആ പഴയ ആദർശങ്ങളിൽനിന്നെല്ലാം നാമിന്നു വളരെ അധഃപതിച്ചിരിക്കുന്നു. ഓജസ്സും ബുദ്ധിശക്തിയും ആത്മപ്രഭാവവുമായി രൂപാന്തരപ്പെടേണ്ട വീര്യത്തെ ദുർവ്യയം ചെയ്തു നമ്മുടെ യുവതീയുവാക്കന്മാർ ഇന്നു സ്വയം നശിക്കുകയും രാഷ്ട്രത്തെ നശിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. കുട്ടിക്കാലം മുതല്ക്കേ അവർ കാണുന്ന ചിത്രങ്ങളും കേൾക്കുന്ന ഗാനങ്ങളും വായിക്കുന്ന പുസ്തകങ്ങളുമെല്ലാം ക്ഷുദ്രമായ ഭോഗവാസനയെ തട്ടിയുണർത്തുന്ന തരത്തിലുള്ളവയാണ്. സമ്പൂർണ്ണമായ ബ്രഹ്മചര്യാനുഷ്ഠാനത്തിനുവേണ്ട പരിശീലനംകൊണ്ടേ നഷ്ടപ്പെട്ടുപോയ രാഷ്ട്രവീര്യത്തെ നമുക്കു വീണ്ടെടുക്കാൻ സാധിക്കുകയുള്ളൂ. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഒരുപോലെ പരിശീലനം അവശ്യം ആവശ്യമാണ്. ബ്രഹ്മചര്യനിഷ്ഠയുണ്ടെങ്കിലേ ശ്രദ്ധയും ആത്മവിശ്വാസവും ഇച്ഛാശക്തിയും നമുക്കു വളർത്തിക്കൊണ്ടുവരാൻ കഴിയൂ. മരണതത്ത്വമറിയാൻ യമധർമ്മനെത്തന്നെ സമീപിച്ച നചികേതസ്സിന്റേതുപോലുള്ള ശ്രദ്ധയാണ് നമുക്കിന്നാവശ്യമെന്നു സ്വാമിജി പറയുന്നു. ഒരു തരത്തിലുള്ള ദൗർബ്ബല്യവും നമ്മെ സ്പർശിക്കാതിരിക്കണമെങ്കിൽ അത്തരം ശ്രദ്ധയും ഉറച്ച ആത്മവിശ്വാസവും നമുക്കുണ്ടായേ പറ്റൂ.

അതുപോലെതന്നെ പ്രധാനമായിട്ടുള്ളതാണ് സ്വഭാവശുദ്ധി. സ്വഭാവരൂപീകരണമായിരിക്കണം വിദ്യാഭ്യാസത്തിന്റെ പ്രധാനലക്ഷ്യങ്ങളിലൊന്നു്, എന്നു വിവേകാനന്ദസ്വാമികൾ ഉറപ്പിച്ചുപറയുന്നു. അതിന്റെ കാര്യത്തിൽ ഒരു വിട്ടുവീഴ്ചയും പാടില്ല. സ്വഭാവശുദ്ധിയാണ്, സത്യത്തിലും ബ്രഹ്മചര്യത്തിലുമുള്ള നിഷ്ഠയാണ്, വിവേകാനന്ദസ്വാമികളെ വിവേകാനന്ദസ്വാമികളാക്കിത്തീർത്തതു്. അതാണ് അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ പ്രധാനഘടകം. വിദ്യാർത്ഥികളുടെ സ്വഭാവം സ്ഫടികംപോലെ നിർമ്മലവും ഇടിവാൾപോലെ സുശക്തവുമായിരിക്കണം എന്നാണദ്ദേഹം പറയുന്നതു്. സ്വഭാവശുദ്ധിയുള്ള പത്തുപേരെ,വെറും പത്തുപേരെ, കിട്ടിയാൽ ലോകത്തിൽ അത്ഭുതങ്ങൾ സൃഷ്ടിക്കാൻ കഴിയുമെന്നാണ് അദ്ദേഹത്തിന്റെ ഉറച്ച വിശ്വാസം. പക്ഷെ കഷ്ടമെന്നു പറയട്ടെ, നമ്മുടെ കുട്ടികളുടെ സ്വഭാവരൂപീകരണത്തിൽ നാം തീരെ ശ്രദ്ധിക്കുന്നില്ല, രക്ഷിതാക്കളുമില്ല ഗുരുനാഥന്മാരുമില്ല. സ്വഭാവരൂപീകരണത്തിൽ ശ്രദ്ധിക്കാത്ത വിദ്യാഭ്യാസം വിദ്യാഭ്യാസമേയല്ല.

നിത്യശുദ്ധവും ജ്യോതിർമയവുമാണ് വാസ്തവത്തിൽ നമ്മുടെ യഥാർത്ഥപ്രകൃതി. അതു നാമറിയുന്നില്ല. അതറിയാൻ സഹായിക്കുന്നതെന്തോ അതാണ് ശരിയായ വിദ്യാഭ്യാസം. അതറിഞ്ഞു്, ജ്വലിക്കുന്ന സത്വപ്രഭാവംകൊണ്ടു ലോകത്തിൽ അതുല്യമായ സ്വാധീനശക്തി ചെലുത്തിയ, ഇന്നും ചെലുത്തിക്കൊണ്ടിരിക്കുന്ന, രണ്ടുജ്ജ്വലതാരങ്ങളാണ് രാമകൃഷ്ണവിവേകാനന്ദന്മാർ. അവരുടെ മാത്രമല്ല, അത്തരം ലോകഗുരുക്കന്മാരുടെയെല്ലാം ജീവിതത്തിലേയ്ക്കൊന്നു ചുഴിഞ്ഞു നോക്കിയാൽ കാണാം, ശരിയായ യോഗശാസ്ത്രമുറകളിലൂടെയാണ് അവർ തങ്ങളുടെ സത്വഭാവം വികസിപ്പിച്ചതെന്നു്. അതായിരുന്നു അവരുടെ ശരിക്കുള്ള വിദ്യാഭ്യാസം. അതേ വിദ്യാഭ്യാസമാണ് സ്വാമിജി നമ്മുടെ യുവജനങ്ങൾക്കു നിർദ്ദേശിച്ചിട്ടുള്ളതു്.

സത്വപ്രകാശം പൂർണ്ണമായി വികസിച്ച, ആ പ്രകാശം തങ്ങളുടെ ശിഷ്യരിലേയ്ക്കു് അതേപടി സംക്രമിപ്പിക്കാൻ കഴിവുള്ള, ഒരു ഗുരുവും യഥാർത്ഥസത്യാന്വേഷിയായ ഒരു ശിഷ്യനും തമ്മിലുള്ള നിരന്തരസമ്പർക്കത്തിന്റെ കഥ

യാണ് നമ്മുടെ പ്രാചീനഗുരുകുലവിദ്യാഭ്യാസത്തിന്റെ കഥ. ഗുരുവുമൊന്നിച്ച് ഒരേ കുടുംബത്തിലെ അംഗമെന്ന നിലയിൽ ശിഷ്യൻ വളർന്നുവികസിക്കുന്നതാണ് ശരിയായ വിദ്യാഭ്യാസം. വെറും ശുഷ്കമായ ഉപദേശങ്ങളേക്കാൾ നമ്മുടെ വിദ്യാർത്ഥികൾക്കിന്നാവശ്യം അനുകരിക്കാൻ യോഗ്യമായ ഉത്തമമായ മാതൃകയാണ്. ഗുരു പരിശുദ്ധനും പരിപൂർണ്ണനുമാണെങ്കിൽ, ആ ഗുരുവുമായുള്ള സമ്പർക്കംകൊണ്ട് എന്തോ ഒരു ശക്തിവിശേഷം, ഗുരുവിന്റെ ആത്മശക്തി തന്നെ, ശിഷ്യനിലേയ്ക്കു സംക്രമിക്കുന്നു. പക്ഷേ അതിനു പററിയ വിധത്തിൽ ശിഷ്യനും പരിശുദ്ധനായിരിക്കണം. മാത്രമല്ല, ആ ശിഷ്യന് അചഞ്ചലമായ ഭക്തിവിശ്വാസങ്ങളും, വിനയവും ശ്രദ്ധയും ജിജ്ഞാസയും ആത്മാർത്ഥതയും ഉണ്ടായേ പററൂ.

മതബോധമായിരിക്കണം നമ്മുടെ വിദ്യാഭ്യാസത്തിന്റെ അസ്തിവാരമെന്ന് സ്വാമിജി അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കുന്നുണ്ട്. പക്ഷേ മതബോധമെന്നദ്ദേഹം പറയുന്നതു് സങ്കുചിതമായ അർത്ഥത്തിലല്ല. വിദ്യാഭ്യാസം സ്വധർമ്മാധിഷ്ഠിതമായിരിക്കുന്നതോടൊപ്പം ഇതരധർമ്മങ്ങളും ശരിക്കു മനസ്സിലാക്കാനും അവയെ മാനിക്കാനും സഹായിക്കുന്നതായിരിക്കണം. ശക്തിയും ആത്മവിശ്വാസവും നിർഭയതയും വിശാലവീക്ഷണവും നൽകുന്നതായിരിക്കണം ആ മതബോധം. ആത്മവിശ്വാസം എന്നു പറയുന്നതു് സർവ്വജീവജാലങ്ങളിലുമുള്ള വിശ്വാസവും, എല്ലാവരോടുമുള്ള ഉള്ളഴിഞ്ഞ സ്നേഹവും, സഹജീവികൾക്കുവേണ്ടി എന്തു ത്യാഗവും ക്ലേശവും അനുഭവിക്കാനുള്ള സന്നദ്ധതയുമാണ്. നമ്മെ ദുർബ്ബലരാക്കുന്നതെന്തും തള്ളിക്കളഞ്ഞ് ശക്തിയുടെ ഖനികളായ ഉപനിഷത്തുകളും ഗീതയുമാണ് നാമിന്നു പഠിക്കേണ്ടതു്. അതെല്ലാം വേണ്ടവിധത്തിൽ പഠിക്കണമെങ്കിൽ, ചിരപുരാതനമായ നമ്മുടെ സംസ്കാരത്തിൽ അടിപതറാതെ ഉറച്ചു നിൽക്കാൻ നമുക്കു കഴിയണമെങ്കിൽ, എല്ലാ ഭാഷകളുടേയും മാതാവായ, സർവ്വോത്കൃഷ്ടമായ, സംസ്കൃതഭാഷ പഠിച്ചേതീരൂ. ആ ഭാഷാപഠനംതന്നെ നല്ലൊരു ശിക്ഷണമാണ്. അതിന്റെ ശബ്ദത്തിനുതന്നെ പ്രത്യേകമായ ഒരു മേന്മയും അന്തസ്സുമുണ്ട്. അതു നമുക്ക് ആത്മാഭിമാനവും ആത്മചൈതന്യവും തരുന്നു. *

* വിവേകാനന്ദജയന്തി പ്രമാണിച്ച് തൃശ്ശൂർ വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ച് നടന്ന ചർച്ചയിൽ അവതരിപ്പിച്ചതു്.

---

ഈശ്വരസാക്ഷാത്കാരത്തിന്റെ ലക്ഷണം എന്തെന്നറിയാമോ? ആ ആൾക്ക് ബാലന്റെ സ്വഭാവം ഉണ്ടാകുന്നു. എന്തുകൊണ്ടാണ് ബാലസ്വഭാവം? ഈശ്വരൻ സ്വയം ബാലസ്വഭാവവാനല്ലേ? അതിനാൽ അദ്ദേഹത്തെ ദർശിക്കുന്ന ആൾക്കും ബാലന്റെ സ്വഭാവം ഉണ്ടായ്വരുന്നു. ഈ ദർശനം കൂടിയേ കഴിയൂ. ആ സാക്ഷാത്കാരം എങ്ങനെ സാധിക്കുമെന്നാണ് ചോദ്യം. തീവ്രവൈരാഗ്യംകൊണ്ട്. ഈശ്വരനോട് ഈവിധം പറയാൻ കഴിയുമാറ് അത്രയ്ക്ക് ദൃഢമായ മനോഭാവം വേണം: 'എന്ത്! ഹേ ജഗത്പിതാവേ, ഞാൻ അങ്ങയുടെ ജഗത്തിനു പുറത്താണോ? എന്നിൽ അങ്ങ് ദയ കാണിക്കുകയില്ലെന്നോ? താന്തോന്നി!' ആരെ ധ്യാനിക്കുന്നുവോ അയാളുടെ ഭാവം ഒരുവനുണ്ടാകും. ശിവപൂജ ചെയ്താൽ ശിവഭാവം ഉണ്ടാവും. ഒരു രാമഭക്തൻ രാപകൽ ഹനുമാനെ ധ്യാനിച്ചുകൊണ്ടിരുന്നു. താൻ ഹനുമാനായി എന്നയാൾ കരുതി. ഒടുവിൽ തനിക്കല്പം വാലും വളർന്നിട്ടുണ്ട് എന്നയാൾക്ക് ദൃഢവിശ്വാസമായി. ശിവാംശത്താൽ ജ്ഞാനം ഉണ്ടാകുന്നു: വിഷ്ണുവിന്റെ അംശംകൊണ്ട് ഭക്തി സംഭവിക്കുന്നു. ശിവാംശമുള്ളവർക്ക് ജ്ഞാനിയുടെ സ്വഭാവമായിരിക്കും; വിഷ്ണ്വംശമുള്ളവർക്ക് ഭക്തന്റെ സ്വഭാവവും.

ശ്രീരാമകൃഷ്ണവചനാമൃതം ഭാഗം 2 പേജ് 561–562.

# ശാരദാദശകം

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ശുഭ്രശ്വേതനിചോളവേഷ്ടിതതനും, സൗഖ്യാസനേ സംസ്ഥിതാം,
വക്ഷോലംബിസുനീലകുന്തളഭരാ, മങ്കാർപ്പിതശ്രീകരാം,
സമ്യക്‌ക്കുഡ്മളിതാക്ഷിപദ്മയുഗളാം, ദേദീപ്യമാനാനനാം,
ഭേദാതീതസമാധിമഗ്നഹൃദയാം ദേവീം ഭജേ ശാരദാം. 1

അഴുക്കില്ലാത്ത വെൺമൂടുപടംകൊണ്ടുടൽ മറച്ച്, സുഖാസനത്തിലമർന്ന്, കരിങ്കുന്തൽ മാറത്തഴിച്ചിട്ട്, മടിയിൽ തൃക്കൈയ്‌കരംവെച്ച്, മിഴിയിണ നല്ലവണ്ണം ചിമ്പി, തിരുമുഖം തിളങ്ങി, നെഞ്ചു നിർവ്വികല്പസമാധിയിലാണ്ടലിഞ്ഞിരിക്കുന്ന ശാരദാദേവിയെ ഞാൻ ഭജിക്കുന്നു.

ശാലീനാം, വിനയാവഗുണ്ഠനവൃതാം, യോഗാമൃതാംഭോനിധാ–
വാലീനാം, പതിഭക്തിഗന്ധഭരിതാം, നിഷ്‌ഷ്യന്ദിസച്ചിത്പ്രഭാം,
ദീനാനുഗ്രഹജാഗരൂകധിഷണാം, ശ്രീശാരദാസംജ്ഞിതാം,
നിഷ്കാമപ്രണയസ്യ വിശ്വവിരളാം വന്ദേ പരാം മാതൃകാം. 2

ഒതുക്കമോലുന്നതും, വിനയമാകുന്ന മൂടുപടത്താൽ മൂടിയതും, യോഗമാകുന്ന അമൃതസമുദ്രത്തിലാണ്ടതും പാതിവ്രത്യത്തിന്റെ സുഗന്ധം പൊഴിക്കുന്നതും സച്ചിത്പ്രകാശം ചിന്തുന്നതും, ദുഃഖിതന്മാരെ അനുഗ്രഹിക്കാൻ ഉണർന്നിരിക്കുന്നതും, ശ്രീശാരദ എന്ന പേരെഴുന്നതുമായ നിഷ്കാമപ്രേമത്തിന്റെ ലോകദുർല്ലഭമായ ഉത്തമമാതൃകയെ ഞാൻ വന്ദിക്കുന്നു.

കാളീ, ഹൈമവതീ, പയോധിതനയാ, വാണീ, വിദേഹാത്മജാ,
രാധാ, ചേതരദേവതാശ്ച സകലാ യസ്യാം സദാപ്യാസതേ;
യസ്യാഃ പാദരജശ്ച വേദനിടിലാന്യന്വേഷയന്തേ ചിരാത്
താം വന്ദേ ജഗദണ്ഡകോടിജനനീം ശ്രീശാരദാരൂപിണീം. 3

കാളിയും പാർവ്വതിയും ലക്ഷ്മിയും സരസ്വതിയും സീതയും രാധയും മററു സകല ദേവിമാരും യാതൊരുവളിൽ സദാ കുടികൊള്ളുന്നുവോ, മാമറത്തലകൾ യാതൊരുവളുടെ കാലടിപ്പൊടിയെ നെടുനാളായി തേടിക്കൊണ്ടിരിക്കുന്നുവോ, ശാരദാരൂപം പൂണ്ട ആ ബ്രഹ്മാണ്ഡകോടികളുടെ ജനനിയെ ഞാൻ വണങ്ങുന്നു.

സശ്രദ്ധം ഗുരുശാസനാനുസരണം, ഗാഢം സഖീസൗഹൃദം,
നിസ്സീമാ നിജഭർത്തൃഭക്തിഗരിമാ, ശുദ്ധാ ഭവാനീരതിഃ,
നിർവ്യാജസ്തനയാനുരാഗരഭസേ, ശ്‌ശ്രേഷ്ഠഃ പരാനുഗ്രഹ–
ശ്ചൈതേ യത്ര സദാ ചകാസതി ഗുണാ–സ്താമാശ്രയേ ശാരദാം. 4

കാരണവന്മാരുടെ ശാസനത്തിന്റെ സശ്രദ്ധമായ അനുസരണം, ഗാഢമായ സഖീസൗഹാർദ്ദം, അതിരററ ഭർത്തൃസ്നേഹത്തിന്റെ വിളയാട്ടം, ശുദ്ധമായ ഭഗവതീഭക്തി, കറ കളഞ്ഞ പുത്രവാത്സല്യത്തിന്റെ തള്ളിച്ച, മേലേക്കിടയിലുള്ള പരോപകാരം – എന്നീ ഗുണങ്ങൾ എവളിലാണോ എപ്പോഴും മിന്നിക്കൊണ്ടിരിക്കുന്നത്, ആ ശാരദയെ ഞാനാശ്രയിക്കുന്നു.

ദേഹ, സ്സപ്ത ച ധാതവോ, ദശവിധഃ പ്രാണശ്ച, സർവ്വേന്ദ്രിയ–
ഗ്രാമോ,ഽന്തഃകരണം ചതുർവിധ,മപാങ്ഗാലോകനം ച, സ്മിതം,
ആലാപശ്ച, ഗതാഗതേ ച നിഖിലോഽപ്യർത്ഥോ യദീയോ ഭവ–
ത്യേകാന്തപ്രണയാമൃതേനരചിത–സ്താം ശാരദാമാശ്രയേ. 5

ശരീരം, ഏഴു ധാതുക്കളും, പത്തു തരത്തിലുള്ള പ്രാണൻ, ഇന്ദ്രിയസമൂഹം മുഴുവൻ, നാലുവിധത്തിലുള്ള അന്തഃകരണം, കടാക്ഷം, മന്ദഹാസം, സംഭാഷണം, ഗതാഗതങ്ങൾ, എന്നിങ്ങനെ യാതൊരുവളുടെ സകല പദാർത്ഥവും ഏകാന്തപ്രണയാമൃതംകൊണ്ടു നിർമ്മിക്കപ്പെട്ടതാണോ – ആ ശാരദയെ ഞാനാശ്രയിക്കുന്നു.

ഗീർവാണാൻ, മനുജാൻ, മൃഗാൻ, ഖഗഗണാൻ, മീനാൻ, കൃമീൻ, പാദപാൻ,
വല്ലീ,ർഗ്ഗുല്മതതി,ശ്ശിലാ,സ്സുമനസോ, ദുഷ്ടാൻ, സജീവാൻ, ജഡാൻ,
നിശ്ശേഷം ച ജഗത്ത്രയം നിജമഹാവാത്സല്യദുഗ്ദ്ധാംബുധാ–
വാപ്ലാവ്യ സ്വയമന്തരാത്മനി ഭൃശം ഹൃഷ്ടാം ഭജേ ശാരദാം. 6

ദേവന്മാരെയും മനുഷ്യരെയും മൃഗങ്ങളെയും പക്ഷികളെയും മത്സ്യങ്ങളെയും കൃമികളെയും വൃക്ഷങ്ങളെയും വള്ളികളെയും പുല്ലുകളെയും പാറകളെയും ശിഷ്ടന്മാരെയും ദുഷ്ടന്മാരെയും ചേതനങ്ങളെയും ജഡങ്ങളെയും ത്രൈലോക്യത്തെ സർവത്തെയും തന്റെ മഹാവാത്സല്യപ്പാലാഴിയിലാറാടിച്ചു താന്താൻ അന്തരാത്മാവിൽ നിതരാമാനന്ദിച്ച ശാരദയെ ഞാൻ ഭജിക്കുന്നു.

യസ്യാസ്സ്നേഹമരന്ദസേകമധുരാ വാണീ മുഖാത് സ്യന്ദിനീ,
യസ്യാശ്ശുഭ്രനഖേന്ദുബിംബസുഷമാ ലക്ഷ്മീഃ പദോല്ലാസിനീ,
യസ്യാസ്സ്മേരകൃപാവലോകനകലാ കാളീ ദൃശോർനർത്തിനീ,
ബ്രഹ്മാണ്ഡം സൃജതി പ്രപാതി ഹരതി; ധ്യായാമി താം ശാരദാം. 7

എവളുടെ മുഖത്തിൽനിന്നൊഴുകുന്ന സ്നേഹത്തേൻ തളിച്ചു മധുരിച്ച വാണിയും, യാതൊരുവളുടെ കാലടികളിൽ തിളങ്ങുന്ന വെള്ളത്തിരുനഖചന്ദ്രന്മാരുടെ കാന്തിലക്ഷ്മിയും, ഏതൊരുത്തിയുടെ മിഴികളിൽ തുള്ളുന്ന സ്മേരകൃപാകടാക്ഷകലയാകുന്ന കാളിയുമാണോ ബ്രഹ്മാണ്ഡത്തെ തീർത്തു കാത്തഴിക്കുന്നതു്–ആ ശാരദയെ ഞാൻ ധ്യാനിക്കുന്നു.

ചിത്രം! നിത്യസുമംഗലീ നിവസതേ വൈധവ്യതപ്താപി യാ,
പുത്രാണാം നിയുതായുതസ്യ ജനനീ വന്ധ്യാപി യാ വർത്തതേ,
ആസ്തേ ശശ്വദകിഞ്ചനാപി പുരുഷാർത്ഥാനാം പ്രദാത്രീ ച യാ,
താം വിശ്വോത്തരദുർവ്വിഭാവ്യചരിതാമാരാധയേ ശാരദാം. 8

അദ്ഭുതമെന്നു പറയട്ടെ – യാതൊരുവളാണോ വൈധവ്യംകൊണ്ടു തപിച്ചിട്ടും നിത്യസുമംഗലിയായി മരുവുന്നതു്, യാതൊരുവളാണോ പ്രസവിക്കാതെതന്നെ ആയിരം കോടി മക്കളുടെ മാതാവായി മേവുന്നതു്, യാതൊരുവളാണോ എന്നും അകിഞ്ചനയെങ്കിലും സകല പുരുഷാർത്ഥങ്ങളെയും വാരിക്കോരിക്കൊടുത്തുകൊണ്ടിരിക്കുന്നതു്, അലോകസാമാന്യവും അചിന്ത്യഹേതുകവുമായ ചരിതത്തോടുകൂടിയ ആ ശാരദയെ ഞാനാരാധിക്കുന്നു.

യസ്യാ ദൃഷ്ടികലാ ഭിനത്തി ഹൃദയഗ്രന്ഥിം ക്ഷണാദ്ദേഹിനാം,
യസ്യാസ്സാന്ത്വനവാക് ക്ഷിണോതി സഹസാ സർവ്വാം ശുചം താപിനാം,
യസ്യാശ്ചാംഘ്രിരജഃ കരോതി വിമലം സദ്യോ മഹാപാപിനം,
ഭക്ത്യാ നിത്യമനുസ്മരാമി ശരണം ഗച്ഛാമി താം ശാരദാം. 9

എവളുടെ കടാക്ഷലേശമാണോ പ്രാണികളുടെ ഹൃദയഗ്രന്ഥിയെ ഞൊടികൊണ്ടു പൊളിക്കുന്നതു്, എവളുടെ സാന്ത്വനോക്തിയാണോ ദുഃഖിതന്മാരുടെ സർവസങ്കടത്തെയും പെട്ടെന്നു മുടിക്കുന്നതു്, എവളുടെ കാല്പൊടിയാണോ മഹാപാപിയെ ഉടനടി ശുദ്ധീകരിക്കുന്നതു്, ആ ശാരദയെ ഞാനെന്നും ഭക്തിപൂർവമോർക്കുകയും ശരണം പ്രാപിക്കുകയും ചെയ്യുന്നു.

ശശ്വന്മേ നിനദന്തു കർണ്ണപുടയോശ്ശ്രീശാരദായാഃ കഥാ,
ജിഹ്വായാ മമ നിർഗളന്തു സതതം തസ്യാ മനോജ്ഞാഭിധാഃ,
ഭായാന്മേ സ്ഫുടമന്തരാത്മനി സദാ തസ്യാഃ പദാംഭോരുഹം,
ഭൂയാന്മേ സകലേന്ദ്രിയേഷ്വനുസവം തസ്യാശ്ച ഭക്ത്യുത്സവഃ! 10

ശ്രീ ശാരദയുടെ കഥകൾ എന്റെ കർണ്ണപുടങ്ങളിൽ എപ്പോഴും മുഴങ്ങട്ടെ! തന്തിരുവടിയുടെ മനോഹരനാമങ്ങൾ എന്റെ നാവിൽനിന്നെല്ലായ്പോഴുമൊഴുകട്ടെ! അവിടുത്തെ പാദാരവിന്ദം എന്റെ അന്തരാത്മാവിൽ സദാ മിന്നണേ! അവിടുത്തെ ഭജനോത്സവം എന്റെ സകലേന്ദ്രിയങ്ങളിലും ഇടവിടാതുളവാകണേ!

കൈവല്യാഭ്രവിഹാരിണീ, കരുണയാ സ്വേച്ഛാവപുർധാരിണീ,
മേദിന്യാമവതാരിണീ, തനുഭൃതാം മോഹാർണ്ണവോത്താരിണീ,
സന്താപത്രയനാശിനീ, നിരുപമസ്നേഹാമൃതസ്യന്ദിനീ,
പൂർണ്ണബ്രഹ്മകുടുംബിനീ, വിജയതാം ശ്രീശാരദാസ്വർധുനീ!

കൈവല്യമാകുന്ന ആകാശത്തിൽ വിഹരിക്കുന്നവളും, കാരുണ്യത്താൽ ഇച്ഛാശരീരത്തെ കൈക്കൊണ്ടവളും, ഊഴിയിലവതരിച്ചവളും, പ്രാണികളെ അജ്ഞാനസമുദ്രത്തിൽനിന്നു കരകേററുന്നവളും, താപത്രയത്തെ മുടിക്കുന്നവളും, കിടയററ പ്രേമാമൃതത്തെ ഒഴുക്കുന്നവളും, പൂർണ്ണബ്രഹ്മത്തിന്റെ പ്രേയസിയുമായ ശ്രീശാരദയാകുന്ന ഗംഗാദേവി വെൽവൂതാക!

---

# സംസ്കൃതപഠനത്തിൻെറ ആരംഭം പാശ്ചാത്യനാടുകളിൽ

റോസാനേ റോച്ചർ. പി. എച്ച്. ഡി.

[ഡോക്ടർ (മിസ്സിസ്) റോസാനേ റോച്ചർ ബെൽജിയത്തിലെ ദേശീയശാസ്ത്രഗവേഷണസ്ഥാപനത്തിലെ ഒരു ഫെല്ലോ ആണ്. അവർ 1969 ഡിസംബർ 10-ാം തീയതി കല്ക്കത്തയിൽ രാമകൃഷ്ണ മിഷൻ ഇൻസ്റ്റിററ്യൂട്ടിൽ ചെയ്ത ഒരു പ്രസംഗത്തിൻെറ സംക്ഷേപമാണ് ചുവടേ ചേർക്കുന്നതു്. 1970 ഫെബ്രുവരി ലക്കം ബുള്ളററിനിൽനിന്നുമാണിതെടുത്തതു്.]

ഇന്ത്യയുമായി സമ്പർക്കം പുലർത്താൻ തുടങ്ങിയ കാലം മുതല്ക്കേ, പാശ്ചാത്യർക്കു് ഭാരതീയസംസ്കാരത്തെക്കുറിച്ചു പഠിക്കാൻ അതിയായ ആഗ്രഹമുണ്ടായിരുന്നു. പുരാതനകാലത്തു് ഇന്ത്യ സന്ദർശിച്ച വിദ്യാസമ്പന്നരായ യൂറോപ്യന്മാർക്കു് ഹിന്ദുസംസ്കാരത്തെക്കുറിച്ചു് പഠിക്കാൻ സാധിച്ചതു് സംസ്കൃതഭാഷയിലൂടെയാണു്. ആദ്യകാലത്തു് യൂറോപ്യന്മാർ നടത്തിയ ഈ പരിശ്രമങ്ങളെക്കുറിച്ചു പ്രതിപാദിക്കാൻ ഞാൻ മുതിരുന്നില്ല. ഒന്നാമതായി അതൊരു വിജയമായിരുന്നില്ല. ഈ പഠനം പാശ്ചാത്യനാടുകളിൽ വലിയ സ്വാധീനം ചെലുത്താതെ ഒററപ്പെട്ടു് നില്ക്കുകയുമായിരുന്നു. ഏതു കാലഘട്ടംമുതല്ക്കാണോ പാശ്ചാത്യർ ഹിന്ദുക്കളെക്കുറിച്ചു് യഥാർത്ഥത്തിൽ പഠിക്കാൻ തുടങ്ങിയതു്, അവരുടെ സംസ്കൃതഗവേഷണങ്ങളുടെ ഫലം സാമാന്യജനങ്ങളുടെ ഇടയിൽ പ്രചരിക്കയും അവർ ഉത്സാഹത്തോടെ അതു സ്വീകരിക്കാൻ തയ്യാറാവുകയും ചെയ്തതു്, ആ കാലഘട്ടം മുതല്ക്കേ ഈ പ്രസംഗത്തിൽ വിശദീകരിക്കാൻ പോകുന്നുള്ളൂ. ഇന്ത്യയിൽ താമസിച്ചിരുന്ന പാശ്ചാത്യർ മാത്രമല്ല ഈ ഗവേഷണങ്ങൾ നടത്തിയിരുന്നതു്. പാശ്ചാത്യരുടെ സംസ്കൃതപഠനത്തിൻെറ പില്ക്കാലത്തെ പുരോഗതിയിലെ ഒരു പ്രധാന സംഭവമായിരുന്നു ഇതു്. ഇന്ത്യയിൽ, പ്രത്യേകിച്ചു് കൽക്കട്ടയിൽ, മാത്രം ഒതുങ്ങിനിന്നിരുന്ന സംസ്കൃതപഠനം ക്രമേണ ഇംഗ്ലണ്ടിലേയ്ക്കും, അവിടെനിന്നും ഏറെ താമസിയാതെ യൂറോപ്പിൻെറ ഇതരഭാഗങ്ങളിലേയ്ക്കും വ്യാപിച്ചു.

## കൽക്കട്ട:

വാറൻഹേസ്റ്റിംഗ്സ്: വാറൻഹേസ്റ്റിംഗ്സ് 1772- ൽ ബംഗാൾ ഗവർണ്ണറായി നിയമിക്കപ്പെട്ടു. ഒരു വർഷം മുമ്പു് ഇദ്ദേഹം മദ്രാസ്സിൽ നിന്നിവിടെ എത്തിയിരുന്നു. പ്രവിശ്യകളുടെ പ്രാദേശിക ഭരണവും നീതിപരിപാലനവും ഈസ്റ്റിന്ത്യാക്കമ്പനി അക്കാലത്തു് ഏറെറടുത്തിരുന്നു. ഭാരതീയരെ ഭരിക്കേണ്ടതു് ബ്രിട്ടീഷ്നിയമം കൊണ്ടല്ല, ഭാരതീയനിയമം കൊണ്ടാണു വേണ്ടതു് എന്നു് ഗവർണ്ണർക്കു ബോദ്ധ്യമായി. അതായതു് ഹിന്ദുക്കളുടെ നിയമങ്ങൾ ഹിന്ദുക്കൾക്കും, മുസ്ലീം നിയമങ്ങൾ അവർക്കും ബാധകമാകണം. മുഗൾസംസ്കാരത്തിൻെറ നിഴലിൽ വളരെനാൾ ബംഗാളിൽ താമസിക്കാനിടയായ ഗവർണ്ണർക്കു് പൗരസ്ത്യസംസ്കാരത്തെക്കുറിച്ചു കൂടുതൽ പഠിക്കാനും, വേണ്ടവിധത്തിൽ മനസ്സിലാക്കാനുമുള്ള സമയവും സാഹചര്യവും കിട്ടി. അതോടെ അദ്ദേഹത്തിനു് ഇക്കാര്യത്തിൽ അഭിരുചി വർദ്ധിക്കുകയും ചെയ്തു. ഹേസ്റ്റിംഗ്സ് ഭാരതസംസ്കാരത്തിലുള്ള ജിജ്ഞാസകൊണ്ടും തൻെറ പദവികൊണ്ടും പത്തു് പ്രഖ്യാതപണ്ഡിതന്മാരെ കൽക്കട്ടയിൽ ക്ഷണിച്ചുവരുത്തി; അവരോടു് ബ്രിട്ടീഷ് ന്യായാധിപന്മാരുടെ ആവശ്യത്തിനായി ഹിന്ദുനിയമങ്ങൾ ക്രോഡീകരിക്കാൻ ആവശ്യപ്പെട്ടു. 1773- മേയ് മാസത്തിൽ ഈ പണ്ഡിതന്മാർ അവരുടെ ജോലി ആരംഭിച്ചു. ഇവർ പുസ്തകം സംസ്കൃതത്തിൽ എഴുതി. അന്നു് സംസ്കൃതം അറിയാവുന്ന ഇംഗ്ലീഷുകാരാരും ഇല്ലാഞ്ഞതിനാൽ അതാദ്യം പേർഷ്യൻ ഭാഷയിലേയ്ക്കു് പരിഭാഷപ്പെടുത്തി;

തുടൻ് ഇംഗ്ലീഷിലേയ്ക്കും. സംസ്കൃതഗ്രന്ഥത്തിന്റെ അവസാനത്തെ അദ്ധ്യായം എഴുതിക്കൊണ്ടിരിക്കെത്തന്നെ ഈ തർജ്ജമകരം തുടങ്ങിക്കഴിഞ്ഞിരുന്നു. 1775 ഫെബ്രുവരി അവസാനത്തോടെ സംസ്കൃതപണ്ഡിതന്മാർ അവരുടെ ജോലി പൂർത്തിയാക്കിയപ്പോരം, അതേ വർഷം ആഗസ്റ്റ് 5-ാം തീയതിയ്ക്കു് ഇംഗ്ലീഷ് പരിഭാഷയും തയ്യാറായിക്കഴിഞ്ഞിരുന്നു. ഉടൻതന്നെ ഇംഗ്ലീഷു പ്രതികരം ഈസ്റ്റിന്ത്യാക്കമ്പനിയുടെ നിർവ്വാഹകസമിതിയ്ക്കു് അയച്ചുകൊടുത്തു. ഗവണ്മെന്റർ ജനറൽ അയച്ചുകൊടുത്ത ഈ പുസ്തകം കമ്പനി അംഗീകരിക്കുകയും, കമ്പനിയുടെ ചെലവിൽ അച്ചടിയ്ക്കാൻ ഏർപ്പാടു ചെയ്യുകയും ചെയ്തു. അങ്ങനെ 1776-ൽ 'ഹിന്ദുനിയമസംഹിത' എന്ന പേരിൽ അതു പ്രസിദ്ധീകരിച്ചു.

## നഥേനിയൽ ബി. ഹാൽഹെഡ്:

'ഹിന്ദുനിയമസംഹിത' പേർഷ്യൻ ഭാഷയിൽനിന്നും പരിഭാഷപ്പെടുത്താൻ നഥേനിയൻ ബ്രാസ്സി ഹാൽഹെഡ് എന്നൊരു ചെറുപ്പക്കാരനെയായിരുന്നു വാറൻഹേസ്റ്റിംഗ്സ് തെരഞ്ഞെടുത്തതു്. ഈ ജോലിക്കു് അത്യാവശ്യം വേണ്ട യോഗ്യതയായ പേർഷ്യൻഭാഷാജ്ഞാനം മാത്രമല്ല ഹാൽഹെഡിനുണ്ടായിരുന്നതു്. ഇന്ത്യയിലേയ്ക്കു നിയോഗിക്കപ്പെട്ട മറ്റെല്ലാ ഉദ്യോഗസ്ഥന്മാരെക്കാളും വിദ്യാസമ്പന്നനായിരുന്നു ഇദ്ദേഹം. ഗ്രീക്കു്, ലത്തീൻ എന്നീ ഭാഷകളിൽ നല്ല പാണ്ഡിത്യമുള്ള ഒരു കവിയുംകൂടിയായിരുന്നു ഹാൽഹെഡ്. 12 വർഷങ്ങരംക്കശേഷം ഇന്ത്യയിൽ വന്ന വില്യം ജോൺസന്റെ ഒരു സഹപാഠിയുമായിരുന്ന ഈ ചെറുപ്പക്കാരൻ. അക്കാലത്തു് ഈ പുണ്യഭാഷ യൂറോപ്യന്മാർക്കു പഠിപ്പിച്ചുകൊടുക്കുന്നതിൽ പണ്ഡിതന്മാക്കു് അത്ര വളരെ താല്പര്യമില്ലായിരുന്നു. ഹാൽഹെഡ് പേർഷ്യൻ പരിഭാഷകൊണ്ടു് തൃപ്തിപ്പെട്ടില്ല. അദ്ദേഹം സംസ്കൃതഭാഷതന്നെ പഠിക്കാൻ തീർച്ചയാക്കി.

ഹാൽഹെഡിന്റെ പരിഭാഷ സുദീർഘമായൊരു ആമുഖത്തോടെയാണു് പ്രസിദ്ധീകരിച്ചതു്. സംസ്കാരം, ഭാഷാശാസ്ത്രം, സാഹിത്യം തുടങ്ങിയ വിഷയങ്ങളെക്കുറിച്ചു് അതിൽ പ്രതിപാദിച്ചിരുന്നു. അവസാനം ദേവനാഗരിലിപിയിലും, ബംഗാളിയിലും ഓരോ പട്ടികയും ഇതോടുകൂടി ചേർത്തിട്ടുണ്ടു്.

ഈ പുസ്തകത്തിനു് നല്ല സ്വാഗതമാണു് ലഭിച്ചതു്. 1776-ൽ കമ്പനിയുടെ സ്വന്തം ആവശ്യത്തിനായി പ്രസിദ്ധീകരിച്ച ഈ ഗ്രന്ഥം പൊതുജനങ്ങരംക്കു കൊടുത്തിരുന്നില്ല. എന്നാൽ അടുത്ത വർഷം ഒരു അനധികൃതപ്പതിപ്പു് പ്രസിദ്ധീകരിക്കപ്പെട്ടു. 1781-ൽ അതിന്റെ മൂന്നാം പതിപ്പും അച്ചടിച്ചു. ഫ്രഞ്ചുഭാഷയിലും, ജർമ്മൻഭാഷയിലും ഓരോ പരിഭാഷ 1788-ൽ പുറത്തിറങ്ങി. ഹാൽഹെഡ് പരിഭാഷപ്പെടുത്തിയ ഹിന്ദുനിയമസംഹിത ഇംഗ്ലീഷ് അധികൃതർക്കു് സൂക്ഷ്മവും സങ്കീർണ്ണവുമായി തോന്നിയെങ്കിലും അതിന്റെ ഉള്ളടക്കമല്ല ആമുഖമായിരുന്നു ആളുകളെ ആകർഷിച്ചതു്. ഹിന്ദുപാരമ്പര്യത്തിന്റെ പഴക്കത്തെക്കുറിച്ചുള്ള ഹാൽഹെഡിന്റെ വാദം ദൈവവിജ്ഞാനികളുടെ ഇടയിൽ ഒരു കൊടുങ്കാററുതന്നെ സൃഷ്ടിച്ചു. ബൈബിളിലെ കാലഗണനയെ മാത്രം ആസ്പദമാക്കി ലോകചരിത്രത്തിന്റെ പഴക്കം നിശ്ചയിച്ചിരുന്നവരായിരുന്നു അവർ. ആ ഭാഗത്തേയ്ക്കു നമുക്കു കടക്കേണ്ടതില്ല. സംസ്കൃതത്തിന്റെ മൂലതത്ത്വങ്ങളെക്കുറിച്ചു് ഹാൽഹെഡ് നല്കിയ വിവരങ്ങളാണു് നമ്മെ സംബന്ധിച്ചിടത്തോളം പ്രാധാന്യമർഹിക്കുന്നതു്. ഭാഷാപണ്ഡിതന്മാരുടെ ജിജ്ഞാസയെ തട്ടിയുണർത്താൻ ആ ഗ്രന്ഥം പ്രയോജനപ്പെട്ടു എന്നതിനു സംശയമില്ല. അങ്ങനെ പൗരസ്ത്യഭാഷാപഠനത്തിന്റെ അനുകൂലമായ ഒരന്തരീക്ഷം പാശ്ചാത്യരാജ്യത്തുണ്ടായി.

'ഹിന്ദുനിയമസംഹിത' പ്രസിദ്ധീകരിച്ചു് രണ്ടു വർഷത്തിനുശേഷം ഹാൽഹെഡ് എഴുതിയ 'ബംഗാളിവ്യാകരണം' പരിശോധിച്ചുനോക്കിയാൽ അദ്ദേഹം സംസ്കൃതപഠനത്തിൽ എത്രമാത്രം പുരോഗമിച്ചിരുന്നുവെന്നു മനസ്സിലാക്കാം. പേർഷ്യൻ ഭാഷയ്ക്കുപുറമെ ബംഗാളിഭാഷയും അദ്ദേഹത്തിനു വശമായിരുന്നു. 1778-ലാണു് 'ബംഗാളിവ്യാകരണം' പ്രസിദ്ധീകരിച്ചതു്; ബംഗാളിപണ്ഡിതന്മാരെല്ലാം ഇതൊരു പ്രമാണഗ്രന്ഥമായി കരുതുന്നു. ബംഗാളിഭാഷ എഴുതിയ്ക്കു നിശ്ചയമില്ലാത്തതിനാൽ, ആ

ഗ്രന്ഥത്തെക്കുറിച്ചൊരഭിപ്രായം പറയുവാൻ ഞാൻ ഒരുങ്ങുന്നില്ലെങ്കിലും, വ്യാകരണഗ്രന്ഥമെന്ന നിലയിൽ അതൊരു ഉത്തമകൃതിയാണെന്നതിനു രണ്ടു പക്ഷമില്ല. ആ ഗ്രന്ഥത്തിൻെറ മുഖവുരയിൽ ഉത്തരേന്ത്യൻഭാഷകളെക്കുറിച്ചു് നല്ലൊരു താരതമ്യപഠനം ഉണ്ടു്. സംസ്കൃതമൂലത്തോടെ ബംഗാളിരൂപങ്ങൾ ഇതിൽ ചേർത്തിട്ടുണ്ടു്. അക്കാലത്തു്, ഇത്തരമൊരു ഗ്രന്ഥം സംസ്കൃതഭാഷയെക്കുറിച്ചു മനസ്സിലാക്കാൻ പ്രയോജനപ്പെട്ടുവെന്നുള്ളതു തീർച്ചയാണു്. ബംഗാളിയെ സംസ്കൃതത്തോടും സംസ്കൃതത്തെ ഗ്രീക്കു്, ലാററിൻ എന്നീ ഭാഷകളോടും താരതമ്യപ്പെടുത്തിക്കൊണ്ടുള്ള പ്രതിപാദനമാണു് ഈ ഗ്രന്ഥത്തിൽ കാണുന്നതു്. സർ വില്യം ജോൺസ് ഇന്ത്യയിൽ വരുകയും ഭാഷാശാസ്ത്രത്തെക്കുറിച്ചു് അടിസ്ഥാനഗ്രന്ഥം രചിക്കുകയും ചെയ്യുന്നതിനു വളരെ മുമ്പാണു് ഇങ്ങനെയൊരു ഗ്രന്ഥം ഉണ്ടായതെന്ന വസ്തുത നാം വിസ്മരിക്കരുതു്. സംസ്കൃതപഠനത്തിൻെറ വീക്ഷണത്തിലൂടെ നോക്കുമ്പോൾ അദ്ദേഹത്തിൻെറ 'സംഹിത'യെക്കാൾ വളരെയധികം വിജ്ഞാനപ്രദമാണു് ഈ വ്യാകരണഗ്രന്ഥം. അപ്പോഴെല്ലാം അദ്ദേഹം സമ്പാദിച്ച സംസ്കൃതഭാഷാജ്ഞാനമാണു് ഇതിന്നു നിദാനം. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ ഈ രണ്ടാമത്തെ ഗ്രന്ഥത്തിനു് ആദ്യത്തെ ഗ്രന്ഥത്തിനു ലഭിച്ചത്ര പ്രചാരം പാശ്ചാത്യദേശങ്ങളിൽ ലഭിച്ചില്ല. ഈ പുസ്തകം ഇന്ത്യയിലാണു പ്രസിദ്ധീകരിച്ചതു്; ബ്രിട്ടണിലെ പൊതുജനങ്ങൾക്കു് എളുപ്പം കിട്ടാൻ സാധിച്ചിരുന്നുമില്ല. ഇങ്ങനെ രണ്ടു കാരണങ്ങൾ വേണമെങ്കിൽ ഇതു സംബന്ധിച്ചു ചൂണ്ടിക്കാണിക്കാം.

## ചാറൽസ്സ് വിൽക്കിൻസ്

ഹാൽഹെഡിൻെറ ബംഗാളിവ്യാകരണം, പാശ്ചാത്യരാജ്യങ്ങളിലെ സംസ്കൃതപഠനത്തിൻെറ മന്ദമായ പുരോഗതിയേയാണു കാണിക്കുന്നതു്. ലണ്ടനിൽ ആ പുസ്തകത്തിനു വലിയ പ്രാധാന്യം ലഭിച്ചില്ലെങ്കിലും, ഇന്ത്യയിൽ സംസ്കൃതപഠനത്തിനു് അതു വളരെ പ്രയോജനപ്പെട്ടു. 'ഹിന്ദുനിയമസംഹിത'പോലെ ഈ പുസ്തകം ലണ്ടനിലേയ്ക്കു പ്രസിദ്ധീകരണത്തിനയച്ചില്ല. ഹുഗ്ലിയിലാണതു് അച്ചടിച്ചതു്. പ്രാദേശികലിപികൾ അച്ചടിക്കാൻ യാതൊരു പ്രസ്സും അന്നു് ഇന്ത്യയിലുണ്ടായിരുന്നില്ല. ഇതൊരു വലിയ പ്രശ്നമായിരുന്നു. അതുകൊണ്ടു് ഹാൽഹെഡു്, വേറൊരു ഗവണ്മെൻറുദ്യോഗസ്ഥൻെറ സഹായം ഇക്കാര്യത്തിനഭ്യർത്ഥിച്ചു. അദ്ദേഹത്തിൻെറ പേരു് ചാറൽസ് വില്ക്കിൻസ്സ്. വിൽക്കിൻസ് ഒരു പ്രശസ്തമുദ്രനിർമ്മാതാവിൻെറ മരുമകനായിരുന്നു. ആ കലയിൽ സാമാന്യജ്ഞാനമുണ്ടായിരുന്ന വിൽക്കിൻസ്സ് ഈ വിഷമം പിടിച്ച ജോലി ഏറെറടുത്തു. അങ്ങനെ ബംഗാളി അക്ഷരങ്ങൾ ഒരു സെററു വാർത്തെടുക്കാനുള്ള സൗകര്യവുമുണ്ടാക്കി. ഹാൽഹെഡു് ആമുഖത്തിൽ പറഞ്ഞതുപോലെ അദ്ദേഹം 'ലോഹസംസ്കാരകനും മുദ്രകനും വാർപ്പുകാരനും അച്ചടിക്കാരനും' എല്ലാമായിരുന്നു. 'പഞ്ചാനൻ' എന്ന കരുവാൻെറ സഹായമേ അദ്ദേഹത്തിനു് ഇതിനു വേണ്ടിവന്നുള്ളു. വിൽക്കിൻസിൻെറ ഈ സംരംഭത്തെ വിജയത്തിലെത്തിച്ചതു് ഗവർണ്ണർ ജനറലിൻെറ പ്രബലമായ പിന്തുണയായിരുന്നു. കൗൺസിൽ അംഗങ്ങളുടെ എതിർപ്പുകളുണ്ടായിരുന്നിട്ടും, ഇതിനു വേണ്ട ചെലവു് കമ്പനിയെക്കൊണ്ടു വഹിപ്പിച്ചു. അങ്ങനെ വിൽക്കിൻസ്സ് സ്ഥാപിച്ച പ്രസ്സിൽ അറബി അക്ഷരങ്ങളും, ദേവനാഗരി ലിപികളും, അച്ചടിയ്ക്കാനുള്ള സൗകര്യമുണ്ടാക്കി. ഇതു ക്രമേണ ബംഗാളിലെ ഈസ്റ്റിന്ത്യാക്കമ്പനിയുടെ ഔദ്യോഗികമുദ്രണാലയമായിത്തീരുകയും ചെയ്തു. പ്രസ്സിൻെറ മേലധികാരിയായി വിൽക്കിൻസ്സ് നിയോഗിക്കപ്പെട്ടു. ഹാൽഹെഡിൻെറ മാതൃക, വിൽക്കിൻസിനു് സംസ്കൃതപഠനത്തിനു് പ്രചോദനം നല്കി. 1778 ജൂലൈ മാസത്തിൽ ഹാൽഹെഡു് ഇംഗ്ലണ്ടിലേയ്ക്കു മടങ്ങി. ബംഗാളിവ്യാകരണം അച്ചടിച്ചു തീരുന്നതിനു നാലു മാസംമുമ്പാണു് അദ്ദേഹത്തിനു തിരിച്ചുപോകേണ്ടി വന്നതു്. വിൽക്കിൻസ്സ് ഇന്ത്യയിൽതന്നെ താമസിച്ചു. അദ്ദേഹത്തിൻെറ തന്നെ വാക്കുകൾ ഉദ്ധരിക്കട്ടെ: 'സംസ്കൃതപഠനത്തിനു് എനിക്കു താത്പര്യം ജനിപ്പിച്ചതു് എൻെറ സുഹൃത്തു് മിസ്റ്റർ ഹാൽഹെഡാണു്. 1778-ാമാണ്ടോടുകൂടി ഞാൻ സംസ്കൃതപഠനം ആരംഭിച്ചു. എൻെറ ഭാഗ്യമെന്നു പറയട്ടെ, വിശാലമനസ്കനും വിദ്വാനുമായൊരു

സംസ്കൃതപണ്ഡിതനെ ഈ ആവശ്യത്തിനെ നിയ്ക്കു ലഭിച്ചു; അന്നു് കൽക്കട്ട, ഇന്ത്യയിലെ മേധാകേന്ദ്രമായിക്കഴിഞ്ഞിരുന്നില്ല. കുറച്ചു കാലം കഴിഞ്ഞു് അതിനു് ആ സ്ഥാനം ലഭിച്ചു. ഈസ്റ്റിന്ത്യാക്കമ്പനിയുടെ വാണിജ്യകേന്ദ്രമെന്ന നിലയിലേ അന്നു് കൽക്കട്ടയ്ക്കു പ്രാധാന്യമുണ്ടായിരുന്നുള്ളു. കാശിയായിരുന്നു പാരമ്പരികപഠനങ്ങളുടെ കേന്ദ്രം. സംസ്കൃതഗ്രന്ഥങ്ങൾ പഠിയ്ക്കുന്നതിനും, ഗ്രന്ഥങ്ങൾ സമാഹരിക്കുന്നതിനും, കാശിയിൽ പണ്ഡിതന്മാരോടൊപ്പം താമസിക്കണമെന്നു് വിൽക്കിൻസിനു തോന്നി. ഈ സ്വപ്നം സാക്ഷാത്കരിക്കാനും ഗവർണ്ണർ ജനറൽ വാറൻഹേസ്റ്റിംഗ്സിൻെറ സഹായം ആവശ്യമായി വന്നു. ഒരു കമ്പനി ഉദ്യോഗസ്ഥനായിരുന്നതിനാൽ മുഴുവൻ സമയവും പഠനകാര്യങ്ങളിൽ കേന്ദ്രീകരിക്കാൻ, വിൽക്കിൻസിനു കഴിഞ്ഞില്ല. സംസ്കൃതപഠനത്തിനായി തന്നെ കാശിയിലേയ്ക്കു് അയയ്ക്കുണമെന്നും, ഇക്കാലത്തെ മുഴുവൻ ശമ്പളവും നല്കണമെന്നും വിൽക്കിൻസു് ഗവർണ്ണർ ജനറലിനോടു് അഭ്യർത്ഥിച്ചു. ഹേസ്റ്റിംഗ്സ് സമ്മതിച്ചു. വിൽക്കിൻസു് 1783–ൽ കാശിയിലെത്തി സംസ്കൃതപഠനമാരംഭിക്കയും ചെയ്തു. സംസ്കൃതഭാഷയെക്കുറിച്ചു് അവഗാഢമായ അറിവു സമ്പാദിച്ച ആദ്യത്തെ യൂറോപ്യൻ വിൽക്കിൻസായിരുന്നു. ഒരു സംസ്കൃതപുസ്തകം ഇദ്ദേഹം ഇംഗ്ലീഷിലേയ്ക്കു പരിഭാഷപ്പെടുത്തി. 1784–ൽ വിൽക്കിൻസു് 'ഭഗവദ്ഗീത' ഇംഗ്ലീഷിലേയ്ക്കു വിവർത്തനം ചെയ്തു.

തർജ്ജമ പൂർത്തിയാക്കിയശേഷം, ഗവർണ്ണർ ജനറലിൻെറ അംഗീകാരത്തിനായി അയച്ചു. ലണ്ടനിലുള്ള ഒരു കമ്പനിയോടു് അതു പ്രസിദ്ധീകരിക്കാൻ വാറൻഹേസ്റ്റിംഗ്സ് ശുപാർശ ചെയ്യുകയും ചെയ്തു. 1785 — ൽ ഭഗവദ്ഗീത ലണ്ടനിൽ പ്രസിദ്ധീകരിച്ചു. ഈ പരിഭാഷയുടെ ആദ്യഭാഗത്തു്, ഹേസ്റ്റിംഗ്സ് ഈസ്റ്റിന്ത്യാക്കമ്പനിയുടെ നിർവ്വാഹകസമിതിയ്ക്കയച്ചു കൊടുത്ത ഒരു കത്തും ചേർത്തിട്ടുണ്ടു്. സുദീർഘമായ ഈ കത്തു് പലപ്രകാരത്തിലും പ്രാധാന്യമർഹിക്കുന്ന ഒന്നാണു്. ഉന്നതനായ ഒരു ബ്രിട്ടീഷ് ഉദ്യോഗസ്ഥനു് താൻ ഭരിക്കുന്ന ജനതയുടെ സംസ്കാരത്തിൽ ഉള്ള താല്പര്യത്തെ വെളിവാക്കുന്ന ഒരു രേഖയാണിതു്.

ഹേസ്റ്റിംഗ്സ്, ഹിന്ദുക്കളുടെയും മുസ്ലീങ്ങളുടെയും സംസ്കാരങ്ങളെ സഹാനുഭൂതിയോടും, താല്പര്യത്തോടുംകൂടി വീക്ഷിച്ചു. ഗീതയെക്കുറിച്ചു്, അദ്ദേഹത്തിനുണ്ടായിരുന്ന അഭിപ്രായം, തൻെറ ഭാര്യയ്ക്കെഴുതിയ കത്തിൽപോലും പ്രതിപാദിച്ചിരുന്നു. 1784-ൽ ഭാര്യയ്ക്കെഴുതിയ കത്തു് ഇപ്രകാരമാണു്: ''എൻെറ സുഹൃത്തു്, മിസ്റ്റർ വിൽക്കിൻസു്, ഏററവും പുരാതനവും മഹത്തരവുമായ ഒരു ഗ്രന്ഥത്തിൻെറ പരിഭാഷ എനിയ്ക്കു സമ്മാനിച്ചിരിക്കുന്നു. അതു ഞാൻ പൊതുജനങ്ങൾക്കായി സമ്മാനിയ്ക്കാൻ പോകുകയാണു്. സദാചാരവചനങ്ങൾ ഉൾക്കൊള്ളുന്ന മററു് സദ്ഗ്രന്ഥങ്ങളെക്കാൾ ഞാൻ ഈ പുസ്തകം കൂടുതൽ ഇഷ്ടപ്പെടുന്നു. എന്തെന്നാൽ അടുത്തകാലത്തെ എൻെറ ജീവിതത്തിൻെറ സ്ഥിതനിയമം അതാകുന്നു. അതൊരു മുദ്രാവാക്യമായി രൂപം കൊടുക്കുന്നതിനു മുമ്പും അതു ഞാൻ അനുസരിച്ചു പോന്നിരുന്നു. ആ അനുശാസനം ഇതാണു്; 'കർമ്മത്തിലായിരിക്കട്ടെ താത്പര്യം, അതിൻെറ ഫലത്തിലാകാതിരിക്കട്ടെ.' 'കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന'' ഇങ്ങനെ ഗീതയിൽനിന്നും പല ഭാഗങ്ങളും ആ കത്തിൽ അദ്ദേഹം ഉദ്ധരിക്കുന്നുണ്ടു്.

യൂറോപ്പിൽ, ഭഗവദ്ഗീതയ്ക്കു് അനുകൂലമായ സ്വീകരണം ലഭിക്കുമോ എന്നു് ഗവർണ്ണർ ജനറലിനു് സംശയമുണ്ടായിരുന്നു. എന്തുകൊണ്ടെന്നാൽ സാഹിത്യപരമായ കാര്യങ്ങളിൽ യൂറോപ്പിലെ അന്നത്തെ സ്ഥിതി ഇന്ത്യയിലെ സ്ഥിതികളെക്കാൾ തുലോം വ്യത്യസ്തമായിരുന്നു.

ഗവർണ്ണർ ജനറൽ വാറൻഹേസ്റ്റിംഗ്സിൻെറ ശുപാർശപ്രകാരം ഈസ്റ്റിന്ത്യാക്കമ്പനി പ്രസിദ്ധീകരിച്ച മൂന്നാമത്തെ പുസ്തകമായിരുന്നു വിൽക്കിൻസിൻെറ ഭഗവദ്ഗീത. ആദ്യത്തെ ഗ്രന്ഥമായ 'നിയമസംഹിത' ഭരണപരമായ കാര്യങ്ങൾക്ക പ്രയോജനപ്പെടുമെന്നുള്ള കാരണത്താൽ ന്യായീകരിക്കാവുന്നതാണു്. ആ നിലയിൽ അതിനു പ്രാധാന്യവുമുണ്ടു്. രണ്ടാമത്തെ ഗ്രന്ഥമായ 'ബംഗാളിവ്യാകരണം,' സർക്കാർ ഉദ്യോഗസ്ഥന്മാർക്കു് ബംഗാളിഭാഷ പഠിയ്ക്കാൻ പ്രയോജനപ്പെടുന്നതാണു്. നാട്ടുകാരുമായി നിര

ന്തരം ഇടപെടുന്നവർക്ക് പ്രാദേശികഭാഷ അറിഞ്ഞിരിക്കണമല്ലൊ.

എന്നാൽ മൂന്നാമത്തെ ഗ്രന്ഥമായ 'ഗീത' യുടെ കാര്യം ഇതിൽനിന്നെല്ലാം വിഭിന്നമാകുന്നു. ഇന്ത്യയിലെ ബ്രിട്ടീഷ്ഭരണത്തിനു് ഈ പുസ്തകംകൊണ്ടെന്തു പ്രയോജനമാണുള്ളതു് ? 1785-ൽ ഇന്ത്യ ഒരു ബ്രിട്ടീഷ് കോളനിയായിരുന്നില്ല എന്ന വസ്തുത നാം മറക്കരുതു്. അന്നു് ബംഗാൾ ഈസ്റ്റിന്ത്യാക്കമ്പനിയുടെ അധീനത്തിലിരുന്ന ഒരു വ്യാപാരകേന്ദ്രം മാത്രമായിരുന്നു. ഒരു കച്ചവടക്കമ്പനി സാഹിത്യപരവും സംസ്കാരപരവുമായ ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിൻെറ ചുമതല ഏറ്റെടുക്കുന്നതു് അസാധാരണമാണു്. ഇങ്ങനെയൊരു പ്രസിദ്ധീകരണത്തിൻെറ മുഴുവൻ ഉത്തരവാദിത്വവും വാറൻ ഹേസ്റ്റിംഗ്സിനായിരുന്നു. ആ പുസ്തകത്തിനോടുകൂടി ചേർത്തിരിക്കുന്ന പരസ്യം നോക്കിയാൽ ഇതു വ്യക്തമാകും: 'ഇന്ത്യയിലെ ഗവർണ്ണർ ജനറലിൻെറ പ്രത്യേകശുപാർശപ്രകാരവും, ആഗ്രഹപ്രകാരവും ബ്രിട്ടീഷ് ഈസ്റ്റിന്ത്യാക്കമ്പനി പ്രസിദ്ധീകരിക്കുന്നതാണു് ഈ പുസ്തകം.' കമ്പനി അദ്ധ്യക്ഷനു് ഹേസ്റ്റിങ്സ് എഴുതിയ കത്തു് ഇതിനു മതിയായ തെളിവാണു്. പ്രസിദ്ധീകരണത്തിൻെറ ഉദ്ദേശ്യം അതിൽനിന്നു വ്യക്തമാകുന്നു. പരിഭാഷകൻെറ സൂക്ഷ്മതയും വിശ്വാസ്യതയും സാക്ഷ്യം വഹിക്കുന്ന ഒന്നാണു് ആ കത്തു്. 'പുരാതനകാലംമുതൽ മനുഷ്യസമുദായത്തിലെ ഒരു നല്ല വിഭാഗംജനങ്ങൾ ആദരിച്ചുപോരുന്ന ഈ ഗ്രന്ഥത്തിൻെറ പരിഭാഷ സാഹിത്യലോകത്തിനൊരു മുതൽക്കൂട്ടാണു്.'

സംസ്കൃതത്തിൽനിന്നു നേരിട്ടു് ഇംഗ്ലീഷിലേയ്ക്കു പരിഭാഷപ്പെടുത്തിയ വിൽക്കിൻസിൻെറ ഗ്രന്ഥം 1785-ലാണു ലണ്ടനിൽ പ്രസിദ്ധീകരിച്ചതു്. രണ്ടു വർഷത്തിനുശേഷം അതു ഫ്രഞ്ചിലേയ്ക്കു തർജ്ജമ ചെയ്തു. സർ വില്യം ജോൺസിൻെറ അഭിപ്രായത്തിൽ, "സംസ്കൃതത്തെക്കുറിച്ചു് ആരെങ്കിലും അറിയാൻ ആഗ്രഹിയ്ക്കുന്നുവെങ്കിൽ വിൽക്കിൻസിൻെറ'ഗീത' പ്രചാരത്തിലാകുന്നതിനുമുമ്പു് ആ വിഷയത്തെക്കുറിച്ചു് മനസ്സിലാക്കിയതെല്ലാം മറക്കുകയാണു് ഒന്നാമതായി വേണ്ടതു്."അത്രയും പ്രാധാന്യമില്ലെങ്കിലും ചെറുപ്പക്കാരനായൊരു കമ്പനി ഉദ്യോഗസ്ഥൻ തൻെറ അച്ഛനെഴുതിയ കത്തും ശ്രദ്ധേയമാണു്: 'ഹിന്ദുക്കളെക്കുറിച്ചു് ശരിക്കു മനസ്സിലാക്കാൻ, വിൽക്കിൻസിൻെറ ഭഗവദ്ഗീതപോലെ വേറൊരു പുസ്തകവും ഞാൻ ഇതുവരെ കണ്ടിട്ടില്ല. പൈഥഗോറസ്സിനുശേഷം ഈ ചെറുപ്പക്കാരനെപ്പോലെ ഹിന്ദുക്കളെക്കുറിച്ചു കൂടുതൽ വിവരങ്ങൾ നൽകിയ, സംസ്കൃതത്തിൽ ഭ്രമമുള്ള, വേറൊരു വിദേശീയനെക്കുറിച്ചും എനിക്കറിവില്ല.' ഇതെഴുതിയ ചെറുപ്പക്കാരൻെറ പേരു് എച്ച്. റ്റി. കോൾബ്രൂക്ക് എന്നായിരുന്നു. ഈ ചെറുപ്പക്കാരനു് ആദ്യകാലത്തു് സംസ്കൃതത്തെക്കുറിച്ചു് യാതൊരു താല്പര്യവുമില്ലായിരുന്നു. എന്നാൽ പിന്നീടു് സംസ്കൃതത്തിൽ തികഞ്ഞ പണ്ഡിതനായിത്തീരുകയുണ്ടായി.

## വില്യം ജോൺസ്

ഹാൽഹെഡ് 1778-ൽ ഇന്ത്യ വിട്ടപ്പോൾ, അദ്ദേഹത്തിൻെറ ഒരു സുഹൃത്തായിരുന്ന ചാറൽസ് വിൽക്കിൻസ് സംസ്കൃതപഠനം തുടങ്ങിക്കൊണ്ടിരിക്കുകയായിരുന്നു. അതുപോലെ 1786-ൽ വിൽക്കിൻസ് ഇന്ത്യ വിട്ടപ്പോൾ സംസ്കൃതപഠനത്തിൻെറ പാരമ്പര്യം സർ വില്യം ജോൺസിനെ ഏല്പിച്ചിട്ടാണു് പോയതു്. വില്യംജോൺസിൻെറ 'ശാകുന്തളം' പരിഭാഷയുടെ ആമുഖത്തിൽ ഇക്കാര്യം അദ്ദേഹം വ്യക്തമാക്കിയിട്ടുമുണ്ടു്: 'മിസ്റ്റർ വിൽക്കിൻസിൻെറ സഹായമില്ലായിരുന്നുവെങ്കിൽ ഞാൻ ഒരിക്കലും സംസ്കൃതം പഠിക്കുമായിരുന്നില്ല.'

സുപ്രീംകോടതിയിലെ ഒരു ജഡ്ജിയായിട്ടാണു് വില്യം ജോൺസ് 1783-ൽ കല്ക്കട്ടയിലെത്തിയതു്. താമസിയാതെ വിൽക്കിൻസുമായി പരിചയപ്പെട്ടു. അദ്ദേഹത്തിൻെറ സംസ്കൃതപഠനത്തിൽ താല്പര്യം കാണിയ്ക്കുകയും ചെയ്തു. ആദ്യകാലത്തു് ജോൺസിനു് സംസ്കൃതം പഠിക്കുന്നതിൽ വലിയ പ്രതിപത്തി ഇല്ലായിരുന്നു. 1784 ഏപ്രിൽ മാസത്തിൽ അദ്ദേഹം വിൽക്കിൻസിനെഴുതിയ ഒരു കത്തിൽനിന്നും ഇതു വ്യക്തമാകുന്നു: 'നിങ്ങൾ വളരെനാൾ സംസ്കൃതപണ്ഡിതന്മാരുടേയും തത്ത്വചിന്തകന്മാരുടേയുംകൂടെ കാശിയിൽ താമസിച്ചിരിക്കുന്നു. അതുകൊണ്ടു് ഹിന്ദുക്കളെക്കുറിച്ചും, സംസ്കൃതഭാഷയെക്കുറിച്ചും കൂടുതൽ മനസ്സി

ലാക്കാൻ ഇട വന്നിരിക്കും. പുതിയതും രസകരവുമായൊരു വിഷയം പഠിക്കുമ്പോഴുണ്ടാകുന്ന അത്യധികമായ സന്തോഷത്തെക്കുറിച്ചോർക്കുമ്പോൾ വാസ്തവത്തിൽ നിങ്ങളോട് എനിക്കസൂയ തോന്നുന്നു. അതേ ചാലിൽക്കൂടി സഞ്ചരിക്കാൻ എനിക്കും സന്തോഷമുണ്ട്. എന്നാൽ ഇപ്പോൾ എൻെറ പ്രായത്തിൽ അത്യാവശ്യം ചെയ്യേണ്ട കാര്യങ്ങൾക്കുള്ള സമയമേയുള്ളൂ. ജീവിതം വളരെ ഹ്രസ്വം. ഒരു പുതിയ ഭാഷ കൂടി പഠിക്കാനുള്ള സമയമില്ല. വളരെക്കുറച്ചു മാത്രമേ ആ ഭാഷയെക്കുറിച്ച് എനിക്കറിയാൻ കഴിഞ്ഞിട്ടുള്ളു. അതിൽതന്നെ ധാരാളം അറിയാനുള്ള വിഷയങ്ങളുണ്ട്. അതുകൊണ്ട് കവിത, തത്ത്വശാസ്ത്രം, ഹിന്ദുക്കളുടെ കല, ഇവയെക്കുറിച്ചറിയാനുള്ള എൻെറ ആഗ്രഹം നിങ്ങളുടെ പ്രയത്നത്തിൻെറ ഫലവും പ്രതീക്ഷിച്ചു കഴിയുകയാണ്.' ഒരു വർഷത്തിനുശേഷം അദ്ദേഹം തൻെറ അഭിപ്രായം മാററി; അദ്ദേഹവും സ്വയം സംസ്കൃതം പഠിക്കാൻ തുടങ്ങി. 1787-ൽ വിൽക്കിൻസ് ഇംഗ്ലണ്ടിലേയ്ക്കു മടങ്ങിയശേഷം ഇങ്ങനെ എഴുതി: 'നിങ്ങളാണ് സംസ്കൃതം ശരിക്കു മനസ്സിലാക്കിയ ആദ്യത്തെ യൂറോപ്യൻ; ഒരു പക്ഷേ അവസാനത്തെ ആളുമായിരിക്കും.'

എല്ലാവർക്കും അറിയാവുന്നതിനാൽ, സർ വില്യംജോൺസിൻെറ സംസ്കൃതപഠനത്തിൻെറ നേട്ടങ്ങളെക്കുറിച്ച് പൂർണ്ണമായി വിശദീകരിക്കാൻ ഞാനുദ്ദേശിക്കുന്നില്ല. സർ വില്യം ജോൺസിൻെറ സംസ്കൃതഗവേഷണത്തോടുകൂടി ബംഗാളിൽനിന്നും സംസ്കൃതപഠനം പാശ്ചാത്യരാജ്യങ്ങളിൽ എങ്ങനെ പ്രചരിച്ചു എന്നുള്ളതാണ് കൂടുതൽ പ്രാധാന്യമർഹിക്കുന്നത്. എൻെറ അഭിപ്രായത്തിൽ രണ്ടു കാരണങ്ങളാണ് എടുത്തു പറയാനുള്ളത്.

ഒന്നാമതായി സർ വില്യംജോൺസിൻെറ വ്യക്തിത്വം. ഹാൽഹെഡ്, വിൽക്കിൻസ് എന്നിവർ ഈസ്റ്റിന്ത്യാക്കമ്പനിയിലെ താഴ്ന്ന നിലയിലുള്ള രണ്ടുദ്യോഗസ്ഥന്മാരായിരുന്നു. ഇംഗ്ലണ്ടിലെ ജനങ്ങൾ ഇവരുടെ സംസ്കൃതപഠനം സംശയദൃഷ്ടിയോടെയാണ് വീക്ഷിച്ചിരുന്നത്. കമ്പനിയിൽനിന്നും തിരിച്ചുവരുന്ന ഈ ഉദ്യോഗസ്ഥന്മാർക്ക് സമുദായത്തിൽ സ്ഥാനമൊന്നും കല്പിച്ചിരുന്നില്ല. ഇംഗ്ലീഷ് സാഹിത്യത്തിൽനിന്നുതന്നെ ഒരുദാഹരണം പറയാം. അഗഥ ക്രിസ്റ്റിയുടെ അപസർപ്പക കഥകളിൽ പൂർവ്വേന്ത്യൻ പ്രദേശങ്ങളിൽനിന്നും മടങ്ങിവന്ന ഉദ്യോഗസ്ഥന്മാരെ എപ്പോഴും പുച്ഛമായിട്ടാണ് ചിത്രീകരിച്ചിട്ടുള്ളത്. വളരെ ഉത്സാഹത്തോടെ അവർ പറയുന്ന കഥകളും സാധാരണക്കാരെ രസിപ്പിച്ചിരുന്നില്ല. പറയുന്നയാൾക്കു മാത്രമേ രസമായി തോന്നിയുള്ളൂ. അതേ നിലയിൽതന്നെയാണ് സംസ്കൃതസാഹിത്യത്തെയും നരിവേട്ടയേയും ബ്രിട്ടീഷ്കാർ കരുതിയിരുന്നത്. എന്നാൽ സർ വില്യം ജോൺസിൻെറ സ്ഥിതി ഇതിൽനിന്നും വിഭിന്നമാണ്. അജ്ഞാതനായ ഒരു ഉദ്യോഗസ്ഥനല്ലായിരുന്നു അദ്ദേഹം. ഇന്ത്യയിൽ എത്തുന്നതിനുമുമ്പുതന്നെ ഒരു പണ്ഡിതനായി എല്ലാവരാലും ബഹുമാനിക്കപ്പെട്ടിരുന്ന സർ വില്യം ജോൺസ്. ആ മഹാൻ സംസ്കൃതഭാഷ, ഭാരതീയസംസ്കാരം, പാരമ്പര്യം എന്നിവയെക്കുറിച്ചു പഠിക്കാൻ കാണിക്കുന്ന ശുഷ്കാന്തി, സാധാരണക്കാരായ ഇംഗ്ലീഷുകാർ ഗൗരവത്തോടുകൂടിത്തന്നെ പരിഗണിക്കും.

പിന്നെ, സർ വില്യം ജോൺസിൻെറ കാലംമുതൽ കൽക്കട്ടയിൽ നടത്തിയ ഗവേഷണങ്ങളെക്കുറിച്ചു പഠിക്കാൻ ഇംഗ്ലണ്ടിൽ താല്പര്യമുളവാകാൻ കാരണം ഗവേഷണത്തിനു് അദ്ദേഹം ഒരു സ്ഥാപനമുണ്ടാക്കിയതാണ്. ഹാൽഹെഡും വിൽക്കിൻസും ഒററയ്ക്ക് ഗവേഷണങ്ങൾ നടത്തി. ഈ ഗവേഷണങ്ങളുടേയോ, പഠനത്തിൻെറയോ ഫലം പൊതുജനങ്ങളിൽ സ്വാധീനം ചെലുത്തിയില്ല. സർ വില്യം ജോൺസ് കല്ക്കട്ടയിലെത്തി ഒരു വർഷം തികയുന്നതിനു മുമ്പുതന്നെ 'ഏഷ്യാററിക് സൊസൈററി' എന്നൊരു സ്ഥാപനം ബംഗാളിൽ സ്ഥാപിച്ചു. ഈ സൊസൈററി എല്ലാ ആഴ്ചയിലും സമ്മേളിച്ചിരുന്നു എന്നുള്ളതുതന്നെ വലിയൊരു കാര്യമായിരുന്നു. സമ്മേളനത്തിൽ ചർച്ചകൾ നടത്തുകയും ആശയങ്ങൾ പരസ്പരം കൈമാറുകയും ചെയ്തിരുന്നു. 'ഏഷ്യാററിക് സൊസൈററി'യിലെ അംഗങ്ങളിൽ ആരും തന്നെ മുഴുവൻ സമയവും പഠനത്തിനായി വിനിയോഗിച്ചിരുന്ന പണ്ഡിതന്മാരായിരുന്നില്ല. സുപ്രീംകോടതി ജഡ്ജിമാർ, ഈസ്റ്റിന്ത്യാക്കമ്പനിയിലെ ഉദ്യോഗസ്ഥന്മാർ, 'ബംഗാൾ ആർമി'യിലെ ഉദ്യോഗസ്ഥന്മാർ തുടങ്ങിയവരായിരുന്നു ഇതിലെ അംഗങ്ങൾ. അവരുടെ വിശ്രമ

സമയം മാത്രമേ പഠനകാര്യങ്ങൾക്കുപയോഗിച്ചിരുന്നുള്ളു. അവർ പതിവായി സമ്മേളിച്ച്, ചർച്ചകൾ നടത്തുകയും, ഇതരാംഗങ്ങളുടെ മതിപ്പനുസരിച്ചു തങ്ങളുടെ അഭിപ്രായത്തിൻെറ മാററ് നിശ്ചയിക്കുകയും ചെയ്തിരുന്നു. മാത്രമല്ല 1788 മുതൽ സമ്മേളനത്തിൽ വായിക്കുന്ന ഏററവും നല്ല പ്രബന്ധങ്ങൾ സംഘടനയുടെ മുഖപത്രമായ 'ഏഷ്യാററിക് റിസർച്ചസ്' പ്രസിദ്ധീകരിക്കുകയും ചെയ്തിരുന്നു. ഭാരതീയ പഠനം കൂടുതൽ ശാസ്ത്രീയമാക്കുക എന്നതായിരുന്നു ഈ സൊസൈററിയുടെ പ്രധാന ലക്ഷ്യം. തങ്ങൾ സമ്മേളനങ്ങളിൽ വായിക്കുന്ന ലേഖനങ്ങളെല്ലാം ലോകം മുഴുവൻ അറിയണമെന്ന വർ ആഗ്രഹിച്ചതുമില്ല. പൗരസ്ത്യപഠനത്തെ സംബന്ധിച്ച വിജ്ഞാനപ്രദങ്ങളായ ലേഖനങ്ങളുടെ ഉറവിടം ഈ സൊസൈററിയായിരുന്നതുകൊണ്ടും, പ്രസിദ്ധീകരിച്ചിരുന്ന ലേഖനങ്ങൾക്കു ശാസ്ത്രീയമൂല്യങ്ങൾ ഉണ്ടായിരുന്നതുകൊണ്ടും ആളുകൾ ശ്രദ്ധയോടെ അതു വായിച്ചു. ഇന്നു നാം സമ്പാദിച്ച വിജ്ഞാനത്തിൻെറ വെളിച്ചത്തിൽ ഏഷ്യാററിക്‌റിസർച്ചസിലെ ലേഖനങ്ങൾ വിലയിരുത്തുമ്പോൾ പല പോരായ്മകളും കണ്ടെത്താമെങ്കിലും, പതിനെട്ടാം നൂററാണ്ടിൽ ഇങ്ങനെയൊരു പ്രസിദ്ധീകരണം എല്ലാ വിധത്തിലും പ്രാധാന്യമർഹിക്കുന്നതായിരുന്നു.

ജോൺസിൻെറ സാഹിത്യപരിശ്രമങ്ങളെക്കുറിച്ച് ഞാൻ പ്രസ്താവിക്കുന്നില്ലെങ്കിലും അദ്ദേഹത്തിൻെറ കൃതികളിൽ ഒന്നായ 'ശാകുന്തളം' തർജ്ജമയെക്കുറിച്ച് ഒരു വാക്കു പറയാതെ നിർവ്വാഹമില്ല. യൂറോപ്പു ഭൂഖണ്ഡം മുഴുവൻ ആ പ്രസിദ്ധീകരണം വളരെ സന്തോഷത്തോടെയാണു സ്വാഗതം ചെയ്തതു്. ലണ്ടനിൽ മാത്രം ആ പ്രസിദ്ധീകരണത്തിൻെറ പല പതിപ്പുകളും അച്ചടിക്കേണ്ടിവന്നു. രണ്ടു വർഷത്തിനു ശേഷം ആ ഗ്രന്ഥം ജർമ്മൻഭാഷയിലേയ്ക്കു പരിഭാഷപ്പെടുത്തി. ഈ പരിഭാഷ ജർമ്മനിയിലെ റൊമാൻറിക്‌കവികളെ വളരെ സ്വാധീനിച്ചു. ആ കാലംമുതൽ കൽക്കട്ടയിൽനിന്നും വരുന്ന ഓരോ പുസ്തകവും വായിക്കാൻ ആകാംക്ഷയോടെ പാശ്ചാത്യർ കാത്തിരുന്നു. കൽക്കട്ടയിലെ കാര്യം വിട്ട് ഇനി നമുക്കു് യൂറോപ്പിലേയ്ക്കു കടക്കാം.

**ലണ്ടനിൽ:**

പതിനെട്ടാം നൂററാണ്ടിൻെറ അവസാനത്തിൽ ഇംഗ്ലണ്ടിൽ ചാറൽസ്‌വിൽക്കിൻസ് മാത്രമേ പ്രശസ്തനായൊരു സംസ്‌കൃതപണ്ഡിതനുണ്ടായിരുന്നുള്ളു. 1786–ൽ അദ്ദേഹം ഇന്ത്യവിട്ടു. ഹാൽഹെഡിൻെറ പിൻഗാമിയായിട്ടാണ് അദ്ദേഹം ഇന്ത്യയിൽ വന്നതു്. വീണ്ടും ഒരിക്കൽകൂടി ഹാൽഹെഡ്‌ ഇന്ത്യയിൽ വന്നിട്ടുണ്ട്. ഇംഗ്ലണ്ടിൽ മടങ്ങിയെത്തിയശേഷം അദ്ദേഹം തൻെറ സംസ്‌കൃതപഠനം തുടർന്നില്ല. സംസ്കൃതം കൂടുതൽപഠിക്കാൻ ഒരു പണ്ഡിതൻെറ സഹായം ഹാൽഹെഡിനു ലഭിച്ചില്ല. മാത്രമല്ല അദ്ദേഹം രാഷ്ട്രീയകാര്യങ്ങളിൽ മുഴുകുകയും ചെയ്തു. വ്യക്തിപരമായ പല കാരണങ്ങളും അദ്ദേഹത്തെ ഏകാന്തജീവിതത്തിനു പ്രേരിപ്പിച്ചു. ഈ സമയത്തെല്ലാം അദ്ദേഹം സംസ്‌കൃതഗ്രന്ഥങ്ങളുടെ പേർഷ്യൻ പരിഭാഷ വായിച്ചുകൊണ്ടിരുന്നു. ആവശ്യത്തിനുള്ള സംസ്‌കൃതജ്ഞാനം സമ്പാദിക്കാൻ കഴിയാത്തതിൽ അദ്ദേഹം ഖേദിച്ചു. രണ്ടുവർഷത്തിനുശേഷം ഹാൽഹെഡ് വാറൻഹേസ്റ്റിംഗ്‌സിനു് ഇങ്ങനെ എഴുതി: ''നിങ്ങളെ വിട്ടു പിരിഞ്ഞതിനുശേഷം ഞാൻ ഒന്നുംതന്നെ ചെയ്തില്ല. എന്നാൽ 'മഹാഭാരതം' എന്ന മഹാഗ്രന്ഥം വായിച്ചു. ഇതുവരെ പ്രസിദ്ധീകരിച്ചിട്ടുള്ളതിൽ ഏററവും ബൃഹത്തും അസാധാരണവുമായൊരു ഗ്രന്ഥമാണിതെന്നുള്ളതിനു് സംശയമില്ല. എന്നാൽ അതിൻെറ മൂലം വായിച്ചാസ്വദിക്കാനുള്ള സംസ്‌കൃതജ്ഞാനം എനിക്കില്ലല്ലോ, എന്നോർത്തു സങ്കടപ്പെടുന്നു.''

വിൽക്കിൻസാകട്ടെ ഇംഗ്ലണ്ടിൽ തിരിച്ചെത്തിയശേഷവും സംസ്‌കൃതപഠനം തുടർന്നുകൊണ്ടേയിരുന്നു. 1787–ൽ ഇംഗ്ലണ്ടിൽ തിരിച്ചെത്തിയശേഷം 'ഹിതോപദേശം' പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ചു. 'മഹാഭാരതം' പരിഭാഷപ്പെടുത്തണമെന്നായിരുന്നു അദ്ദേഹത്തിൻെറ ആഗ്രഹം. എന്നാൽ അതികഠിനമായൊരു പ്രയത്നമായി അദ്ദേഹത്തിനു തോന്നിയതിനാൽ അതിൻെറ കുറച്ചുഭാഗം മാത്രം തർജ്ജിമചെയ്തു തൃപ്തിപ്പെടുകയാണുണ്ടായതു്. 1778–ൽ ബംഗാളിൽ പ്രാദേശികഭാഷ അച്ചടിയ്ക്കാൻ ഒരു പ്രസ്സു സ്ഥാപിച്ചതുപോലെ ദേവനാഗരിലിപി അച്ചടിക്കാനുള്ള ഒരു പ്രസ്സ് അദ്ദേഹം ഇംഗ്ലണ്ടിൽ സ്ഥാപിച്ചു. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ, പ്രസ്സും സാമാനങ്ങളും അഗ്നിക്കിരയായി. വീണ്ടും എല്ലാമൊന്നു ശരിയാക്കിയെടുക്കാൻ കുറെ വർഷങ്ങൾ എടുത്തു. അക്കാലത്തു രചിച്ചുകൊണ്ടിരുന്ന സംസ്‌കൃതവ്യാകരണം പ്രസിദ്ധീകരിക്കണമെന്നുള്ള ആശ അതോടെ നശിച്ചു.

വിൽക്കിൻസ് മടങ്ങിയെത്തിയശേഷം അദ്ദേഹത്തിനു നൽകപ്പെട്ട ബഹുമതി സംസ്കൃതപരിജ്ഞാനത്തിന്റെ അന്തസ്സിനെ ഉയർത്തി. 1788—ൽ അദ്ദേഹം ഇന്ത്യയിൽനിന്നു മടങ്ങിയെത്തി അധികം താമസിയാതെ 'റോയൽ സൊസൈററി'യിലെ ഒരു 'ഫെല്ലോ' ആയി തെരഞ്ഞെടുക്കപ്പെട്ടു. 1805—ൽ ഓക്സ്ഫോർഡ് യൂണിവേഴ്സിററി ഡോക്ടറേററു നൽകി അദ്ദേഹത്തെ ബഹുമാനിച്ചു. 1825—ൽ റോയൽ സൊസൈററിയുടെ സാഹിത്യവിഭാഗം 'സംസ്കൃതസാഹിത്യത്തിലെ യുവരാജാവു്' എന്ന പേരു കൊത്തിയ മെഡൽ നല്കി. അദ്ദേഹത്തിന്റെ മരണത്തിനു മൂന്നു വർഷംമുമ്പു് 'സർ' പദവിയിലേയ്ക്കുയർത്തി. ബ്രിട്ടീഷ് ജനതയ്ക്കു് സംസ്കൃതസാഹിത്യത്തെക്കുറിച്ചു് വിലപിടിച്ച അറിവുകൾ നേടിക്കൊടുത്തു എന്നുള്ള ഒരേ ഒരു കാരണംകൊണ്ടു് വിൽക്കിൻസിനു നല്കിയ ബഹുമതികളാണു് ഇതെല്ലാം. സംസ്കൃതപാണ്ഡിത്യമൊഴിച്ചു് വേറൊരു യോഗ്യതയും അദ്ദേഹത്തിനില്ലായിരുന്നു. അതുകൊണ്ടു് അദ്ദേഹത്തിനു നല്കിയ ബഹുമതികളും അംഗീകാരങ്ങളും സംസ്കൃതഭാഷയ്ക്കുംകൂടിയുള്ളതായിരുന്നു എന്നുള്ള കാര്യം നാം ഓർമ്മിക്കണം.

പിന്നെ വിൽക്കിൻസ് സംസ്കൃതവുമായി ബന്ധപ്പെട്ട ഒരു സ്ഥാപനം രൂപപ്പെടുത്തുന്നതിൽ ഭാഗഭാക്കായി. അതു് ഇന്നും സംസ്കൃതപണ്ഡിതന്മാർക്കു വളരെ സഹായകമാണു്. ഇന്ത്യയിൽനിന്നും ലഭിക്കുന്ന വിലപിടിച്ച സംസ്കൃതഗ്രന്ഥങ്ങളുടെ കൈയ്യെഴുത്തു പ്രതികൾ സൂക്ഷിച്ചുവെയ്ക്കാൻ 1800—ൽ ഈസ്റ്റിന്ത്യാക്കമ്പനി ഒരു ലൈബ്രറി സ്ഥാപിച്ചു. ആദ്യത്തെ ലൈബ്രേറിയനായി വിൽക്കിൻസിനെത്തന്നെ നിയമിച്ചു. പിന്നീടു് ഇന്ത്യാ ഓഫീസ് ലൈബ്രറി എന്ന പേരിലാണു് ഈ സ്ഥാപനം അറിയപ്പെട്ടതു്. പിന്നീടു വന്ന തലമുറയ്ക്കു് സംസ്കൃതത്തെക്കുറിച്ചു ഗവേഷണങ്ങൾ നടത്താൻ ഈ കൈയ്യെഴുത്തു പ്രതികളാണു് പ്രയോജനപ്പെട്ടതു്.

ഇങ്ങനെ അനുകൂലസാഹചര്യങ്ങളെല്ലാം ഉണ്ടായിരുന്നിട്ടും, വളരെക്കാലങ്ങൾക്കുശേഷമാണു് ലണ്ടനിൽ സംസ്കൃതപഠനം സ്വതന്ത്രമായി നടക്കാൻ തുടങ്ങിയതു്. കുറെ തലമുറക്കാലംകൂടി ഇംഗ്ലണ്ടിലെ പണ്ഡിതന്മാർക്കു്, ഇന്ത്യയിൽ ഉദ്യോഗം വഹിക്കുകയും സംസ്കൃതം പഠിക്കുകയും ചെയ്ത മടങ്ങിയെത്തിയവരെ ആശ്രയിക്കേണ്ടിയിരുന്നു. സംസ്കൃതപഠനത്തിന്റെ കുത്തക ഇന്ത്യയിൽനിന്നും മടങ്ങിവന്നിരുന്ന ഈ പണ്ഡിതന്മാരുടെയായിരുന്നു; പിന്നെ ജർമ്മനിയിൽനിന്നു വരുത്തിയ പണ്ഡിതന്മാരുടെയും.

ജർമ്മൻ പണ്ഡിതന്മാർ എങ്ങനെയാണു് സംസ്കൃതപഠനമാരംഭിച്ചതെന്നു മനസ്സിലാക്കാൻ നമ്മുടെ ശ്രദ്ധ യൂറോപ്പിന്റെ ഇതരഭാഗങ്ങളിലേയ്ക്കു തിരിയണം, പ്രത്യേകിച്ചു് പാരീസിലേയ്ക്കു്.

## പാരീസിൽ:

അലക്സാണ്ടർ ഹാമിൽട്ടൺ: യൂറോപ്പിന്റെ മററു ഭാഗങ്ങളിലേയ്ക്കു് ശ്രദ്ധതിരിക്കുന്നതുകൊണ്ടു്, സംസ്കൃതപഠനത്തിന്റെ അനുസ്യൂതമായ പുരോഗതിയുടെ ചിത്രം നൽകുന്നതിൽനിന്നു വ്യതിചലിക്കുന്നുവെന്നു കരുതേണ്ട. ചാറൽസ്‌വിൽക്കിൻസിന്റെ അനുയായിയായിട്ടാണു് അലക്സാണ്ടർ ഹാമിൽട്ടൺ രംഗപ്രവേശം ചെയ്യുന്നതു്. കല്ക്കട്ടയിൽനിന്നും ലണ്ടനിലേയ്ക്കും ലണ്ടനിൽനിന്നും പാരീസിലേയ്ക്കും ഉണ്ടായ പുരോയാനത്തിന്റെ ചിത്രവും ഇവിടെ കിട്ടും.

സ്കോട്ട്‌ലൻറുകാരനായിരുന്ന അലക്സാണ്ടർ ഹാമിൽട്ടൺ 'ബംഗാൾ ആർമി'യിലെ ഒരു ഉദ്യോഗസ്ഥനായിട്ടാണു് ഇന്ത്യയിൽ വന്നതു്. വില്യംജോൺസ് ഒരു സുപ്രീംകോടതി ജഡ്ജിയായി ഇന്ത്യയിലെത്തിയതും ഇതേ വർഷത്തിലാണു്. (1783) കൽക്കട്ടയിൽവെച്ചു് സംസ്കൃതപഠനത്തിൽ അദ്ദേഹം വലിയ താല്പര്യം കാണിച്ചു ഒരു സജീവാംഗമായിരുന്നില്ലെങ്കിലും 'ഏഷ്യാററിക്സൊസൈററി'യിലെ പ്രഥമാംഗങ്ങളിൽ ഒരാളായിരുന്നു ഹാമിൽട്ടൺ. 'ഏഷ്യാററിക്റിസർച്ചി'ൽ ലേഖനങ്ങളൊന്നും അദ്ദേഹം പ്രസിദ്ധീകരിച്ചില്ല; ജീവിതം മുഴുവൻ സംസ്കൃതപഠനത്തിനു വിനിയോഗിച്ച അദ്ദേഹം തന്റെ പഠനത്തിന്റെ ഫലം ഒരു പ്രസിദ്ധീകരണത്തിൽകൂടി പുറത്തുവിടുവാൻ ആഗ്രഹിച്ചതുമില്ല. 'ബംഗാൾ ആർമി'യിൽനിന്നും രാജിവെച്ചു് 1796—ൽ തിരിച്ചു നാട്ടിലേയ്ക്കു പോയി. ബ്രിട്ടനിൽ എത്തിയശേഷം 'ബ്രിട്ടീഷ് മ്യൂസിയ'ത്തിൽനിന്നും കിട്ടാവുന്നിടത്തോളം സംസ്കൃതഗ്രന്ഥങ്ങളുടെ കൈയ്യെഴുത്തു പ്രതികൾ വായിച്ചു ഈസ്റ്റിന്ത്യാഹൗസ്സിൽ ചാറൽസ്

വിൽക്കിൻസ് നടത്തിയിരുന്ന ലൈബ്രറിയിൽനിന്നും ധാരാളം പുസ്തകങ്ങൾ കിട്ടിയിരുന്നു. എന്നാൽ അക്കാലത്തു് വിലപിടിപ്പുള്ള ഗ്രന്ഥശേഖരം ലണ്ടനിൽ ഉണ്ടായിരുന്നതിനേക്കാൾ എത്രയോ കൂടുതൽ പാരീസിലുണ്ടായിരുന്നു. അതെങ്ങനെ സംഭവിച്ചെന്നറിഞ്ഞുകൂടാ. ഫ്രഞ്ച് നാഷണൽ ലൈബ്രറിയിൽ സൂക്ഷിച്ചിരുന്ന അമൂല്യഗ്രന്ഥങ്ങൾ വായിക്കാൻ പാരീസിലേയ്ക്കു പോകണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. ഫ്രാൻസും ഇംഗ്ലണ്ടും തമ്മിൽ തുടർച്ചയായി യുദ്ധംചെയ്തുകൊണ്ടിരുന്ന കാലമായിരുന്നു അതു്. അതിനാൽ ഫ്രാൻസിലേയ്ക്കു പോകാൻ നിവ്വാഹമില്ലായിരുന്നു. 1802-ൽ നടന്ന 'അമിൻസ്' ഉടമ്പടിപ്രകാരം സമാധാനപ്രിയരായ ബ്രിട്ടീഷുകാക്കു് ഫ്രാൻസിലേയ്ക്കു പോകാനുള്ള അനുവാദം കിട്ടി. യുദ്ധം വീണ്ടും തുടങ്ങി. പലരും തടവുകാരാക്കപ്പെട്ടു. ഫ്രാൻസിൽ തടവിലാക്കപ്പെട്ട അനേകം ബ്രിട്ടീഷുകാരിൽ ഒരാളായിരുന്നു ഹാമിൽട്ടൺ. 1806-ൽ ഫ്രഞ്ചുഗവമ്മെൻറിൻെറ പ്രത്യേകമായ അനുമതിയോടുകൂടി അദ്ദേഹത്തെ വിട്ടയച്ചു. തൻെറ കൂടെ തടവുകാരായി പിടിക്കപ്പെട്ടവരെക്കാൾ ഭാഗ്യവാനായിരുന്നു ഹാമിൽട്ടൺ. 'വേർഡൻ' കോട്ടയിലേയ്ക്കു് അയയ്ക്കപ്പെടാതെ, പാരീസിൽതന്നെ താമസിക്കാനുള്ള അനുവാദം ഹാമിൽട്ടനു കിട്ടി. നാഷനൽ ലൈബ്രറിയിലെ ഇന്ത്യയിൽനിന്നു കൊണ്ടുവന്ന കൈയ്യെഴുത്തു പ്രതികളുടെ ഒരു ക്യാററലോഗ് നിർമ്മിക്കാനായിരുന്നു ഹാമിൽട്ടനോടു് പാരീസിൽ താമസിക്കാൻ ആവശ്യപ്പെട്ടതു്.

ഹാമിൽട്ടനു് ഫ്രാൻസിൽ വലിയ സ്വീകരണമായിരുന്നു. ഇംഗ്ലണ്ടിലാകട്ടെ, ഈസ്റ്റിന്ത്യയിൽനിന്നു തിരിച്ചുവന്ന പലരിലൊരുവൻ എന്നതിൽ കവിഞ്ഞ മാന്യതയൊന്നും ഹാമിൽട്ടന്നില്ലായിരുന്നു. ഫ്രാൻസിനു് ഇന്ത്യയിൽ ചില സ്ഥാപനങ്ങൾ ഉണ്ടായിരുന്നെങ്കിലും, ഇന്ത്യ സന്ദർശിച്ചവർ കുറവായിരുന്നു. സംസ്കൃതം പഠിച്ചു് തിരിച്ചുചെന്നവർ ആരുംതന്നെയില്ലായിരുന്നു. സംസ്കൃതം പഠിക്കണമെന്നു് ഫ്രഞ്ചുകാക്കുണ്ടായിരുന്നെങ്കിലും നല്ലൊരു സംസ്കൃതപണ്ഡിതനേയും അവക്കു ലഭിച്ചിരുന്നില്ല. സംസ്കൃതഗ്രന്ഥങ്ങളുടെ ഏററവും കൂടുതൽ ശേഖരം പാരീസിലായിരുന്നെങ്കിലും അതു ശരിക്കു വിനിയോഗിക്കാൻ അവക്കു കഴിഞ്ഞില്ല. ഇതവക്കു വളരെ പ്രയാസമായി തോന്നി. ലത്തീനിൽ പ്രസിദ്ധീകരിച്ച ഒരു സംസ്കൃതവ്യാകരണമേ അവക്കു് ആകെ സഹായത്തിനുണ്ടായിരുന്നുള്ളു. കേരളത്തിലുണ്ടായിരുന്ന ഒരു ആസ്ത്രിയൻ മിഷണറിയാണു് ഇതു പ്രസിദ്ധീകരിച്ചതു്. ഫ്രഞ്ചുപണ്ഡിതന്മാർ, ഇംഗ്ലീഷുകാർ പരിഭാഷപ്പെടുത്തിയ സംസ്കൃതഗ്രന്ഥങ്ങൾ വളരെ താല്പര്യത്തോടെ വായിച്ചിരുന്നു. വില്യംജോൺസിനേയും അദ്ദേഹത്തിൻെറ ഏഷ്യാററിക് സൊസൈററിയേയും ഫ്രഞ്ചുകാർ വളരെ ബഹുമാനിച്ചിരുന്നു. എന്നാൽ അവർ ഇതിൽ പങ്കെടുത്തിരുന്നില്ല. 1802-ൽ ഏഷ്യാററിക് സൊസൈററിയിലെ ഒരംഗം പാരീസ് സന്ദർശിച്ചു. അതോടെ ഹാമിൽട്ടനു് ഉന്നതതലങ്ങളിൽ സ്വാഗതം ലഭിച്ചു.

ഹാമിൽട്ടൻ പാരീസിൽ സംസ്കൃതം ആരെയും കൃത്യമായി പഠിപ്പിച്ചിരുന്നില്ല. എന്നാൽ സംസ്കൃതഭാഷ, ഭാരതീയസാഹിത്യം ഹിന്ദുപാരമ്പര്യം എന്നീ വിഷയങ്ങളെക്കുറിച്ചെല്ലാം സംഭാഷണമദ്ധ്യേ തൻെറ സുഹൃത്തുക്കളോടു പറയാറുണ്ടായിരുന്നു. മാത്രമല്ല, ഭാരതത്തെക്കുറിച്ചു പഠിക്കാൻ താല്പര്യം കാണിച്ചിരുന്നവരെ വളരെ സ്നേഹിക്കയും ചെയ്തിരുന്നു. ഫ്രാൻസിലെ പ്രധാനവ്യക്തികളെല്ലാം ഹാമിൽട്ടൻെറ സുഹൃത്തുക്കളായിരുന്നു. എന്നാൽ ഹാമിൽട്ടൻെറ ഏററവും അടുത്ത ശിഷ്യൻ ഫ്രഞ്ചുകാരനായിരുന്നില്ല; സ്ലെഗ്ഗൽ എന്നൊരു ജമ്മൻകാരനായിരുന്നു. അദ്ദേഹമാണു് ജമ്മൻ ഇൻഡോളജിയുടെ സ്ഥാപകൻ. അത്യാത്തിയോടെ സ്ലെഗ്ഗൽ സംസ്കൃതം പഠിച്ചു. അദ്ദേഹം ദിവസം അഞ്ചുമണിക്കൂർവീതം സംസ്കൃതം പഠിക്കാൻ ഹാമിൽട്ടനോടൊത്തു കഴിച്ചു. അവർ അടുത്ത സുഹൃത്തുക്കളായിരുന്നതിനാൽ സ്ലെഗ്ഗലിൻെറ വീട്ടിലായിരുന്നു ഹാമിൽട്ടൻ താമസിച്ചിരുന്നതു്. ഈ അന്തരീക്ഷത്തെക്കുറിച്ചു് നമുക്കറിവു ലഭിക്കുന്നതു് ഒരു ജമ്മൻ വനിതയുടെ തൂലികയിലൂടെയാണു്.

## ജമ്മനിയിൽ: ഫ്രഡറിക് സ്ലെഗ്ഗൽ

ഹാമിൽട്ടൻെറ കീഴിൽ സംസ്കൃതം പഠിച്ചതിൻെറ ആദ്യത്തെ ഫലമായിരുന്നു സ്ലെഗ്ഗലിൻെറ പ്രശസ്തിയാജ്ജിച്ച 'Ueber dic Sparche und weisheit der Indier' എന്ന ഗ്രന്ഥം. ഹാമിൽട്ടൻെറ കൂടെ പഠിച്ചതിൻെറ എല്ലാ മഹത്വവും ഈ പുസ്തകത്തിൽ കാണാം. ജമ്മനിയിൽ ആ പുസ്തകം വലിയൊരു വിജയ

മായിരുന്നു. അധികം താമസിയാതെ ഗ്രന്ഥകർത്താവിന്റെ ശ്രദ്ധ സംസ്കൃതപഠനത്തിൽ നിന്നും മാറിയെങ്കിലും, ഈ ഗ്രന്ഥം ജർമ്മനിയിലെ മററു പണ്ഡിതന്മാർക്കു സംസ്കൃതം പഠിക്കാൻ പ്രേരണ നൽകി. അവരിൽ പ്രധാനിയായിരുന്നു സ്ലെള്ഗലിന്റെ സഹോദരൻ.

**ഉപസംഹാരം :**

ഫ്രഡറിക് സ്ലെള്ഗലിന്റെ ഗ്രന്ഥത്തോടെ സംസ്കൃതം സാർവ്വദേശീയപഠനത്തിന് വിഷയമായി. ഞാൻ മുമ്പു പറഞ്ഞതുപോലെ ബംഗാളിലെ ഈസ്റ്റിന്ത്യാക്കമ്പനിയിലെ സർക്കാർ ഉദ്യോഗസ്ഥന്മാരുടെ പരിശ്രമമാണ് ഇതിന്റെയെല്ലാം ആദ്യത്തെ പടി. ഭാരതസംസ്കാരത്തെക്കുറിച്ച് പഠിക്കാനുള്ള അവരുടെ ശ്രമം ആത്മാർത്ഥമായിരുന്നു. അതുകൊണ്ടാണവർ സംസ്കൃതപണ്ഡിതന്മാരെ സമീപിച്ചത്. ഹിന്ദുപാരമ്പര്യത്തെക്കുറിച്ച് അവർ പഠിച്ചത് അർഹതയുള്ളവരിൽനിന്നുതന്നെയാണ്. നേരിട്ടുള്ള അറിവാണവർക്കുണ്ടായത്. പാശ്ചാത്യരുടെ ഭാരതീയപഠനത്തിന്റെ ആദ്യത്തെ കേന്ദ്രം കൽക്കട്ടയായിരുന്നു. ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാരായ സംസ്കൃതപണ്ഡിതന്മാർ ലണ്ടനിലേക്കു മടങ്ങിയപ്പോൾ അവിടെയായി പഠനകേന്ദ്രം. താമസിയാതെ പാരീസിലേക്കും അവിടെനിന്നും ജർമ്മനിയിലേക്കും സംസ്കൃതപഠനം വ്യാപിച്ചു. അതിനുശേഷമുള്ള വഴി വളരെ വ്യക്തമാണ്. പാശ്ചാത്യരാജ്യങ്ങളിലെ ഭാരതസംസ്കാരപിപഠിഷുക്കൾ സംസ്കൃതപഠനത്തെക്കുറിച്ച് വീണ്ടും വീണ്ടും ഗവേഷണം നടത്തി. പാശ്ചാത്യരാജ്യങ്ങളിലെ ഇന്നത്തെ സംസ്കൃതവിദ്വാന്മാരെല്ലാം ഹാൽഹെഡ്, വിൽക്കിൻസ്, ജോൺസ്, ഹാമിൽട്ടൻ എന്നീ സ്ഥാപകന്മാരുടെ പിൻഗാമികൾ മാത്രമാണ്. മുൻതലമുറ ചെയ്തുവെച്ച നല്ല കാര്യങ്ങൾ പൂർത്തിയാക്കുകയാണ് പിൻതലമുറ ചെയ്യുന്നത്. ഇതാണല്ലൊ ചരിത്രത്തിന്റെ സ്വഭാവം. ചരിത്രം ചലനാത്മകമാണ്. നാം ആവുന്നത്ര ചെയ്യുക, പൂർത്തിയാക്കാൻ കഴിയാതെവരുന്നത് ഭാവി തലമുറ പൂർത്തിയാക്കിക്കൊള്ളും.

വിവർത്തനം: പി. എൻ. ഗോപാലകൃഷ്ണൻ നായർ.

---

# BOOK REVIEW

Sri Ramakrishna and His Unique Message: third edition. Author: Swami Ghanananda. Foreword by Dr Arnold Toynbee. Published by Ramakrishna Vedanta Centre, London. Pages: 174 + 15. Price: Indian edition Rs.7.50. Available from Ramakrishna Math, Madras and the Advaita Ashrama, Calcuta.

Religion was to Sri Ramakrishna nothing short of Realization. It was something to be experienced and lived and not studied from books. Book-learning was in fact something unknown to him. He was an unlettered and utterly unsophisticated villager, and yet he spoke only words of divine wisdom, rarely spoken by any other world Teacher either before or after him. Even the most highly educated intellectual giants of his day, some of whom even took him to be a little crazy at first, were grearly influenced by these soul-stirring words, because they came from the depths of his wonderful realizations which were as varied as there are religions. By the grace of the Great Mother, whose beloved child Sri Ramakrishna was, he not only experienced but also lived all religions - his own as well as alien - and was fully convinced that all of them are so many paths leading to the one Absolute Reality. It is from this unique personal experience that Sri Ramakrishna gave us his unique Message of the Harmony of Religions, which is perhaps his greatest contribution to spiritual thought.

It is this unique message, the most perfect and comprehensive synthesis ever known to humanity that is discussed at length by Swami Ghanananda in his most beautiful book 'Sri Ramakrishna and His unique Message', of which this is the third edition. This is a timely publication, perhaps more timely than its two previous editions, beacause it comes out at a

**time when**, for want of amity and understanding **among** nations, the very survival of the human **race** is at stake. The oneness of the self has to be **realized**. It is the actual realization of this oneness, **a true** vision of spiritual reality, that is behind **Sri Ramakrishna's** unique Message.

Though it is this message that is mainly **discussed** in the book, in and through it, the **erudite** author breifly tells us Sri Ramakrishna's **life-story** also, 'The story of his soul's Journey **through** sea after sea of the shoreless and un-**chartered** deep in search of all its pearls, which **he later** threaded into the most beautiful rosary'. **From a general** survey of the clash in thought **and life**, secular as well as religious, the author **proceeds** to a comparative study of religions **arriving** at the conclusion that all religions are varied paths to that goal of spiritual life, called God or Freedom, peace or perfection, which conclusion,he says, was confirmed by Sri Ramakrishna by actually living those religions and discovering their inner harmony. How he lived those religions, discovered their inner harmony, and built up the magnificent spiritual synthesis, all these are explained in the next few chapters. Besides quoting some of Sri Ramakrishna's own beautiful parables and similes setting forth his teachings, the author also suggests ways and means of the practical application of the marvellous message contained in them.

The beautiful foreword by Dr. Arnold Toynbee has,as the author himself says, considerably enhanced the value of the book.

A. Karunakara Menon.

---

**'ശ്രീനാരായണഗുരു പ്രബന്ധങ്ങളിലൂടെ.'** (**രണ്ടുഭാഗം**) പ്രബന്ധകർത്താ: പ്രൊ. കെ. ബാല**രാമപ്പണിക്കർ**, റിട്ട. പ്രിൻസിപ്പൽ, സംസ്കൃത **കോളേജ്**, തിരുവനന്തപുരം. പേജ് 457. **വില 10 രൂപ**. പ്രസാധകർ, ശ്രീനാരായണ **ധർമ്മസംഘം** ട്രസ്റ്റ്, ശിവഗിരിമഠം, വർക്കല.

**ശ്രീനാരായണഗുരു** ആര്, അദ്ദേഹത്തിന്റെ **താത്വികസിദ്ധാന്തങ്ങൾ** എന്തെല്ലാം, എന്നീ ചോദ്യ**ങ്ങൾക്ക** സമഗ്രവും തൃപ്തികരവുമായ ഉത്തരം നല്കുന്ന **ഉപന്യാസങ്ങൾ** നന്നേ വിരളമാണ്. ഭാരതീയ **ദർശനങ്ങളെ** സനിഷ്കർഷം പഠിച്ച് ചിന്തനം ചെയ്തിട്ടുള്ള **വർക്കുമാത്രമേ** ശ്രീനാരായണസിദ്ധാന്തങ്ങളാകുന്ന ആഴി**ത്തട്ടിലെ അമൂല്യരത്നങ്ങൾ** തേടിപ്പിടിച്ചു തരാൻ **സാധിക്കൂ. ഇതിനു** പ്രതിവിധിയെന്നവണ്ണം ഭാരതീയ **തത്വദർശനങ്ങളിൽ** അഗാധപാണ്ഡിത്യംനേടിയിട്ടുള്ള **പരിണതപ്രജ്ഞനും** ശ്രീനാരായണശിഷ്യനുമായ പ്രൊ. ബാലരാമപ്പണിക്കർ ശ്രീനാരായണഗുരുവിനെപ്പറ്റി നട**ത്തിയിട്ടുള്ള** വിജ്ഞേയമായ ഒരു പഠനമാണ് **ഈ** പ്രബന്ധസമാഹാരം.

ദീർഘദർശിയും ഭാവനാസമ്പന്നനുമായ ശ്രീനാരായണഗുരു, സ്വന്തം താത്വികസിദ്ധാന്തങ്ങളെന്തെല്ലാമെന്നു ഭാവിതലമുറയിൽനിന്ന് ഉയരാവുന്ന ചോദ്യങ്ങൾക്ക് ഉത്തരം നല്കുന്ന വിധത്തിൽ നാല്പത്തിരണ്ടിലേറെ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ആദ്ധ്യാത്മികതത്വങ്ങൾ അലിയിച്ചുചേർത്ത കവിതാസൗരഭിലമായ ശ്രീനാരായണഗുരുവിന്റെ ആവക ഗ്രന്ഥങ്ങൾ പഠിക്കുവാനും അവിടുത്തെ സിദ്ധാന്തങ്ങൾ ഗ്രഹിക്കുവാനും ആഗ്രഹിക്കുന്നവരെ, ആ വഴിക്കു തിരിച്ചുവിടുകയാണ് ഭാരതീയമായ വിവിധദർശനങ്ങളുടെ വിസ്തൃതപ്രാന്തങ്ങളിൽ ചുറ്റിയടിച്ചുകൊണ്ട് പ്രസ്തുതഗ്രന്ഥത്തിലൂടെ തൽകർത്താവു ചെയ്യുന്ന മഹനീയകൃത്യം.

ലോകത്തിനു വെളിച്ചം കാണിച്ച മഹാത്മാക്കൾ മൺമറയുമ്പോൾ മാനവരാശി വീണ്ടും തമസ്സിൽപെടുന്നു എന്നുള്ളത് ഒരു ശാപമായിത്തീർന്നിരിക്കയാണ്. തന്മൂലം അനുയായികൾ വർദ്ധിക്കുന്തോറും, ആചാര്യമഹത്വത്തിന്റെ ശാശ്വതികാംശം ഗ്രഹിക്കാൻ കഴിവില്ലാത്ത അധികപക്ഷം അനുയായികളും ആചാര്യനെ അനന്തമാംശങ്ങളിൽനിന്നെടുത്ത് ആനുഷംഗികാംശങ്ങളിൽ പ്രതിഷ്ഠിക്കുന്നു. ശ്രീനാരായണഗുരുവിന്റെ കാര്യത്തിൽ ഈ സ്തുതിപാഠകവൃന്ദം വലിയ അനർത്ഥമാണു വരുത്തിവെച്ചിരിക്കുന്നത്. ഗുരുദേവനെസംബന്ധിച്ചുള്ള ആഘോഷാവസരങ്ങളിലെ പ്രഭാഷണങ്ങളിലും പ്രബന്ധങ്ങളിലുമെല്ലാം ശ്രീനാരായണഗുരു സമുദായപരിഷ്കർത്താവ് എന്ന വീക്ഷണഗതി മാത്രമാണ് പൊന്തിക്കണ്ടുവരുന്നത്. ഉപരിപ്ലവചിന്തയ്ക്ക് അതിലുപരി ഉയരാനാവാത്തതുകൊണ്ടാവാം അങ്ങനെ സംഭവിക്കുന്നത്. അതുമൂലം എന്തുവന്നു എന്നല്ലേ ? ഋഷികല്പനായ ശ്രീനാരായണഗുരു സാധാരണജനങ്ങളെ സംബന്ധിച്ചിടത്തോളം സമുദായപരിഷ്കർത്താവെന്ന നിലയ്ക്കു വളരുകയാണെങ്കിലും വാസ്തവത്തിൽ അപ്രധാനമായ ഒരു ചെറിയ ബിന്ദുവിലേയ്ക്കു ചുരുങ്ങുകയാണു ചെയ്യുന്നത്. ഭാരതീയദർശനങ്ങളോ ശ്രീനാരായണഗുരുവിന്റെ ഗ്രന്ഥതല്ലജങ്ങൾപോലുമൊ തുറന്നു നോക്കിയിട്ടില്ലാത്ത – ശ്രീനാരായണഗുരുവിലെ ലോകാചാര്യന്റെ മുഖത്തു നോക്കാൻപോലും യോഗ്യതയില്ലാത്ത – അസമീക്ഷ്യകാരികളുടെ ചെവിയടപ്പൻ പ്രസംഗങ്ങൾ ചെയ്തുവെച്ച വിനയാണത്. ഒരു യഥാർത്ഥ ശ്രീനാരായണഭക്തനു് അതു സഹിക്കുകയില്ല. ആ അസഹിഷ്ണുതയാണ് ഒരു യഥാർത്ഥഭക്തനും ദാർശനികനുമായ ഗ്രന്ഥകാരനെ, ഭാരതീയദർശനങ്ങളുടെ പശ്ചാത്തലത്തിൽ ഗുരുദേവനേയും തദ്ഗ്രന്ഥങ്ങളേയുംപറ്റിയുള്ള ഒരു സമഗ്രവീക്ഷണത്തിനു പ്രേരിപ്പിച്ചതെന്നു ഞാൻ ഊഹിക്കുന്നു. ഗുരുദേവന്റെ യഥാർത്ഥമഹത്വം കേവലം ഒരു സമുദായപരിഷ്കർത്താവെന്ന നിലയിലല്ല പ്രത്യുത, ഭാരതീയമായ താത്വികദർശനങ്ങളുടെ അദ്ധ്യയനംകൊണ്ടു നേടിയിട്ടുള്ള അദ്ധ്യാത്മവിദ്യാവിചക്ഷണമായ ആചാര്യപദവിയിലാണെന്നു ഗ്രന്ഥകാരൻ സമർത്ഥിച്ചിരിക്കുന്നത് ഗുരുദേവനെ പരിഷ്കർത്താവെന്ന നിലയിലും ഉപരി ആചാര്യനായിത്തന്നെ കാണുവാൻ തുലോം പ്രയോജകീഭവിച്ചിട്ടുണ്ട്.

ശ്രീനാരായണധർമ്മങ്ങളിൽമാത്രം വ്യാപരിക്കുകയാണ് ഗ്രന്ഥകർത്താവിൻെറ അന്വേഷണബുദ്ധിയെന്നു ഗ്രന്ഥനാമം കണ്ടു് ആരും തെററിദ്ധരിക്കേണ്ട. അയ്യായിരംസംവത്സരത്തിലധികം പഴക്കമുള്ള ഭാരതീയതത്വശാസ്ത്രത്തിൻെറവിസ്തൃതപ്രപഞ്ചം തന്നെ അനാവരണം ചെയ്തിരിക്കുകയാണു്, ശ്രദ്ധേയമായ ഈ ഗ്രന്ഥത്തിൽ. ഭാരതത്തിൻെറ ചിരന്തനമായ അദ്വൈതസിദ്ധാന്തം — സനാതനമെന്നു ശ്രീബുദ്ധനും ശ്രൗതമെന്നു ശ്രീശങ്കരനും സമ്മതിച്ച അദ്വൈതസിദ്ധാന്തം – തന്നെയാണു് ശ്രീനാരായണഗുരു സ്വാത്മീകരിച്ചു് സ്വഗ്രന്ഥങ്ങളിലൂടെ പ്രപഞ്ചനം ചെയ്തിട്ടുള്ളതു്. അതിനാൽ ശ്രീനാരായണഗ്രന്ഥങ്ങളും സിദ്ധാന്തങ്ങളും യഥാവിധി ഗ്രഹിക്കാൻ ബൗദ്ധസിദ്ധാന്തവും ശാങ്കരസിദ്ധാന്തവും സമന്വയിച്ചു പഠിച്ചു് ആ പഠനത്തിലൂടെ വേണം ജിജ്ഞാസുക്കളെ ശ്രീനാരായണഗുരുവിൻെറ സിദ്ധാന്തങ്ങളിലേയ്ക്കു നയിക്കുവാൻ. ആ കൃത്യമാണു് ഈ കൃതികൊണ്ടു തത് കർത്താവു് നിർവ്വഹിച്ചിട്ടുള്ളതു്.

വിപുലമായ അധ്യയനത്തിൻേറയും അഗാധമായ ചിന്തയുടേയും ഈടുററ ഫലങ്ങളാണ് ഈ സമാഹാരത്തിലെ പ്രബന്ധങ്ങൾ. 'സാംസ്കാരികമായ ഒരു മഹായുദ്ധത്തിൻെറ പ്രയാസപൂർണ്ണമായ ഒരു ചരിത്രം ഗ്രഹിക്കുവാനും അതിൻെറ വെളിച്ചത്തിൽ ശ്രീനാരായണഗുരുവിനേയും അദ്ദേഹത്തിൻെറ ഉപദേശങ്ങളേയും പരിച്ഛേദിക്കുവാനും പ്രതികൂലവാദങ്ങളെ നിരായാസേന നിരസിക്കുവാനും അത്യന്തസമർത്ഥമാണു് ഈ പ്രബന്ധസമാഹാര'മെന്നു് അവതാരികയിൽ ശ്രീ എം. പി. അപ്പൻ പറഞ്ഞിരിക്കുന്നതു് പ്രത്യക്ഷരം പരമാർത്ഥമാണു്. പ്രൊഫസർ ആവിഷ്കരിക്കുന്ന പുതുമയുററ ചില അഭിപ്രായങ്ങൾ പ്രഥമദൃഷ്ട്യാ, ചോദ്യം ചെയ്യപ്പെടാവുന്നതെന്നു തോന്നാമെങ്കിലും സ്വാഭിപ്രായസ്ഥാപനത്തിനായി, അദ്ദേഹം എടുത്തു നിരത്തുന്ന യുക്തിയുടെ കടുംചൂടിൽ, ഉന്നീതമാകുന്ന പൂർവ്വപക്ഷത്തിൻെറ വാഗ്ധാരകൾ ഉദ്ഗമസ്ഥാനത്തുവെച്ചുതന്നെ വററിപ്പോകുന്ന പ്രതീതിയാണു വായനക്കാരനുണ്ടാവുക.

ബ്രഹ്മസൂത്രത്തിനും ഭഗവദ്ഗീതയ്ക്കും ഉപനിഷത്തുകൾക്കും ഭാഷ്യം രചിച്ചും ഉപദേശസാഹസ്രി തുടങ്ങിയ പ്രകരണഗ്രന്ഥങ്ങൾ രചിച്ചും ശ്രീശങ്കരൻ അദ്വൈതമതസ്ഥാപകനായി, എന്നാണല്ലൊ പ്രസിദ്ധി. അതുകൊണ്ടാണു് ശ്രീശങ്കരവ്യാഖ്യാതമായ വേദാന്തസിദ്ധാന്തത്തിനു് അദ്വൈതമെന്ന പേരു വീണതു്. എന്നാൽ ഈ ധാരണയെ പിടിച്ചു കുലുക്കത്തക്കവിധത്തിൽ 'ശ്രീബുദ്ധനിൽ ഉദിച്ചു് ശ്രീശങ്കരനിൽ പ്രകാശിച്ചു് ശ്രീ നാരായണനിൽ വ്യാപിച്ചു കിടക്കുന്ന അദ്വൈതസിദ്ധാന്തം' (പേജ് – 21) എന്നു ഗ്രന്ഥകാരൻ പ്രസ്താവിച്ചിരിക്കുന്നു. വൈദികമെന്നു വിശ്വസിച്ചു വരുന്ന അദ്വൈതസിദ്ധാന്തത്തിൻെറ ഉദ്ഗമസ്ഥാനം വേദനിന്ദകനായ ശ്രീബുദ്ധനാണെന്നു കേൾക്കുമ്പോൾ വിശ്വസിക്കാൻ പ്രയാസം തോന്നും. എന്നാൽ ഗ്രന്ഥകർത്താവിൻെറ തുടർന്നുള്ള സാധകയുക്തികൾ വായിച്ചു കഴിയുമ്പോൾ വായനക്കാരുടെ സംശയം കെട്ടടങ്ങുകയും ചെയ്യും. അദ്വൈതമതസ്ഥാപകനായ ശ്രീശങ്കരനു് ആ വിഷയത്തിൽ ഗംഭീരമായ ഉപദേശവും മാർഗ്ഗനിർദ്ദേശവും ഗൗഡപാദാചാര്യനിൽനിന്നാണു കിട്ടിയിട്ടുള്ളതെന്നും ഗൗഡപാദാചാര്യരാകട്ടെ, വേദാന്തമാകുന്ന ഉപനിഷത്തുകളുടെ സാരം ബൗദ്ധദാർശനികസിദ്ധാന്തംതന്നെ എന്ന നൂതനമായ ആശയം ആവിഷ്കരിച്ച മഹാനാണെന്നും അന്നോളം വേദാന്തലോകത്തു് അപ്രസിദ്ധങ്ങളും ബൗദ്ധസിദ്ധാന്തങ്ങളിൽ പ്രസിദ്ധങ്ങളുമായ അദ്വൈതസിദ്ധാന്തങ്ങൾ, ശ്രീശങ്കരൻെറ ഗുരുവിൻേറയും ഗുരുവായ ഗൗഡപാദാചാര്യർ തൻെറ മാണ്ഡൂക്യോപനിഷദ്വ്യാഖ്യാനത്തിൽ ആവിഷ്കരിച്ചിട്ടുണ്ടെന്നും മററും ഗ്രന്ഥകർത്താവു് സപ്രമാണം എടുത്തു പറയുമ്പോൾ അതു സമ്മതിക്കുകയല്ലാതെ മറെറാരു വഴിയുമില്ല വായനക്കാർക്ക്.

മഹാഭാരതകർത്താവായ പാരാശര്യവ്യാസനല്ല മറെറാരു വ്യാസനാണു ബ്രഹ്മസൂത്രത്തിൻെറ നിർമ്മാതാവെന്നും പ്രൊ. ബാലരാമപ്പണിക്കർ അഭിപ്രായപ്പെടുന്നു. സാക്ഷാൽ വേദങ്ങളുടെതന്നെ നില ഉപനിഷത്തുകൾക്കുണ്ടെന്നു് അവകാശപ്പെടുന്ന ഉത്തരമീമാംസാദർശനത്തിൻെറ പ്രമാണഗ്രന്ഥമായ ബ്രഹ്മസൂത്രത്തിൽ സാംഖ്യ – യോഗ – ന്യായ – വൈശേഷികാദികളായ വൈദികദർശനങ്ങളുടേയും ചാർവ്വാക – ബൗദ്ധ – ജൈന – പാശുപതാദികളായ അവൈദികദർശനങ്ങളുടേയും പരാമർശമുള്ളതിനാൽ ആവക ദർശനങ്ങൾ വികാസപരിണാമം പ്രാപിച്ചതിനുശേഷമാണു വേദാന്തദർശനത്തിൻെറ പ്രഥമഗ്രന്ഥമായ ബ്രഹ്മസൂത്രം രൂപംകൊണ്ടതെന്നും അതു ബി. സി. രണ്ടാം നൂററാണ്ടിലാണെന്നും പാരാശര്യവ്യാസനല്ല ബ്രഹ്മസൂത്രകർത്താവെന്നു ശ്രീശങ്കരാചാര്യസ്വാമികൾതന്നെ ഭാഷ്യത്തിൽ സൂചിപ്പിച്ചിട്ടുണ്ടെന്നും എന്നിട്ടും തച്ഛിഷ്യന്മാർ ബ്രഹ്മസൂത്രം വേദവ്യാസവിരചിതമെന്നു വിശ്വസിക്കുന്നതു മൂഢത്വമാണെന്നും അതിനാൽ ബ്രഹ്മസൂത്രം ദർശനാന്തരങ്ങളേക്കാൾ എത്രയോ അർവ്വാചീനമാണെന്നും ഗ്രന്ഥകാരൻ അഭിപ്രായപ്പെടുന്നു. രുചിഭേദേന പ്രതികരണമുളവാക്കുന്ന കൗതുകപ്രദങ്ങളായ പ്രസ്താവങ്ങൾ ഇതുപോലെ പലതുമുണ്ടു്.

ബുദ്ധമതസിദ്ധാന്തങ്ങളുടേയും വേദാന്തദർശനങ്ങളുടേയും സമന്വയത്തിലൂടെ ശ്രീനാരായണസിദ്ധാന്തങ്ങളിലേയ്ക്കു വായനക്കാരെ കൂട്ടിക്കൊണ്ടുപോകുന്ന ഈ സമാഹാരത്തിൽ ബുദ്ധമതസിദ്ധാന്തത്തിനും ശങ്കരവേദാന്തത്തിനും തലനാരിഴപോലെ നേരിയൊരു വിഭാജകരേഖയേയുള്ളുവെന്നു ഗ്രന്ഥകാരൻ സമർത്ഥിച്ചിരിക്കുകയാണു്.

അനാത്മവാദികൾക്കു് അരോചകമെന്നു പ്രസിദ്ധിപെററ ആദ്ധ്യാത്മികമണ്ഡലത്തെ പ്രതിപാദനത്തിൻെറ പ്രത്യേകതകൊണ്ടു് അനുവാചകർക്കിണങ്ങുന്ന വിഹാരരംഗമാക്കിത്തീർക്കുവാൻ ശാസ്ത്രപണ്ഡിതനും സാഹിത്യമർമ്മജ്ഞനുമായ ഗ്രന്ഥകർത്താവിനു കഴിഞ്ഞിട്ടുണ്ടു്. അതിനാൽ ആദ്ധ്യാത്മികവിഷയങ്ങൾ കൈകാര്യം ചെയ്യുന്ന ഗ്രന്ഥങ്ങളിൽ പ്രായേണ കണ്ടു വരാറുള്ള ശുഷ്കത ഈ ഗ്രന്ഥത്തെ സ്പർശിച്ചിട്ടില്ല. ഭാരതീയദാർശനികസിദ്ധാന്തങ്ങളെ സരസവും ലളിതവുമായ രീതിയിൽ, സാമാന്യവായനക്കാർക്കുപോലും സുഗ്രാഹ്യമാകുമാറു് പ്രപഞ്ചനം ചെയ്തിട്ടുള്ള ഈ മഹാഗ്രന്ഥം ദാർശനികസാഹിത്യത്തിനു് ഒരു മുതൽക്കൂട്ടുതന്നെയാണു്.

സി. ദാമോദരമേനോൻ.

---

## വാർത്തകൾ

തൃശ്ശൂർ ആശ്രമം: പതിവായുള്ള ഏകദിനാന്തർയോഗം ഈ മാസം 8–ാംനു- നടത്തുന്നതാണു്.

തിരുവനന്തപുരം ആശ്രമം: മാസന്തോറുമുള്ള അന്തർയോഗം 8–ാംനു- നാലുമണിമുതൽ നടത്തപ്പെടും.




ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 55 | 1970 ഡിസംബർ | ലക്കം 12

## അമൃതവാണി

ശിഷ്യൻ: എങ്കിൽ നിഷ്കാമനായ ബ്രഹ്മജ്ഞന്റെ ഉദ്ദേശ്യശൂന്യമായ കർമ്മം ഭ്രാന്തന്റെ പ്രവൃത്തികൾ പോലെയാണോ?

സ്വാമിജി: എന്തിനങ്ങിനെ? തനിക്കുവേണ്ടി, സ്വീയശരീരമനസ്സുകളുടെ സുഖത്തിനുവേണ്ടി, കർമ്മം ചെയ്യാതിരിക്കുക എന്നാണ് കർമ്മഫലത്യാഗമെന്നുവെച്ചാൽ. ബ്രഹ്മജ്ഞാനി സ്വന്തം സുഖം അന്വേഷിക്കുന്നില്ല; എന്നതുകൊണ്ട് അപരന്റെ മംഗളത്തിനോ യഥാർത്ഥസുഖത്തിനോ വേണ്ടി എന്തുകൊണ്ട് കർമ്മം ചെയ്തുകൂടാ? അവർ ഫലാസക്തികൂടാതെ വല്ലതും ചെയ്യുന്നതിൽനിന്ന് ജഗത്തിനു മംഗളമുണ്ടാകുന്നു. ആവക കർമ്മങ്ങളെല്ലാം ലോകഹിതത്തിനും ജീവസുഖത്തിനുമായി ഭവിക്കുന്നു. അവരുടെ അടിവെപ്പ് ഒരിക്കലും അവതാളത്തിലാവില്ല. അവർ ചെയ്യുന്നതെല്ലാം അന്വർത്ഥമായിത്തീരുന്നു. ഋഷീണാം പുനരാദ്യാനാം വാചമർത്ഥോƒനുധാവതി, എന്നു നീ ഉത്തരരാമചരിതത്തിൽ വായിച്ചിട്ടില്ലേ? മനസ്സ് ആത്മവസ്തുവിൽ ലയിച്ച് വൃത്തിശൂന്യമായാൽ, പിന്നെ ഇഹലോകത്തിലോ മരണാനന്തരം സ്വർഗ്ഗാദി ലോകങ്ങളിലോ വല്ല ഭോഗവും അനുഭവിക്കണമെന്ന വാസന ഉണ്ടായിരിക്കയില്ല. മനസ്സിൽ പിന്നീട് സങ്കല്പവികല്പങ്ങളുടെ തരംഗങ്ങൾ കാണുകയില്ല. എന്നാൽ വ്യുത്ഥാനദശയിൽ – അതായത് മനസ്സ് സമാധിയിൽനിന്ന് താഴോട്ട് വന്ന് അഹന്താമമതാരാജ്യത്തിൽ വിഹരിക്കുമ്പോൾ – പൂർവ്വകൃതകർമ്മത്തിന്റെയോ അഭ്യാസത്തിന്റെയോ പ്രാരബ്ധജനിതമായ സംസ്കാരത്തിന്റെയോ വേഗംകൊണ്ട് ദേഹാദിവ്യാപാരം നടന്നുകൊണ്ടേ ഇരിക്കും. മനസ്സ് അപ്പോൾ മിക്കവാറും ബോധാതീതാവസ്ഥയിലായിരിക്കും. ഉണ്ടാലുണ്ട്, അല്ലെങ്കിൽ ഇല്ല. ഊണും മററും അങ്ങനെ നടന്നുപോരുന്നു. ദേഹബുദ്ധി വളരെ കുറച്ചുമാത്രമേ കാണൂ. ഈ ജ്ഞാനാതീതഭൂമികയിലെത്തിയതിനുശേഷം ചെയ്യുന്നതെല്ലാം വാസ്തവത്തിൽ ശരിയായ കാര്യമായിരിക്കും. ആവക കാര്യങ്ങൾകൊണ്ട് ജീവനും ജഗത്തിനും യഥാർത്ഥത്തിൽ ഹിതം സംഭവിക്കുന്നു. കാരണം, അപ്പോൾ കർത്തൃമനസ്സ് സ്വാർത്ഥപരതകൊണ്ടോ, ലാഭനേഷ്ടങ്ങളെച്ചൊല്ലിയുള്ള കണക്കുകൂട്ടലുകൾകൊണ്ടോ ദൂഷിതമായിരിക്കില്ല. അതാണ് ആത്മജ്ഞാനിയായ ജീവന്റെ ഫലാസക്തിരഹിതങ്ങളായ കർമ്മങ്ങൾ വികലങ്ങളോ അപൂർണ്ണങ്ങളോ ആകയില്ലെന്നു ഞാൻ പറഞ്ഞത്. അതിൽനിന്നു ജീവനും ജഗത്തിനും യഥാർത്ഥമായ നന്മയുണ്ടാകുന്നു.

വിവേകാനന്ദസാഹിത്യസർവ്വസ്വം, ആറാം ഭാഗം, പേജ് 172 – 173.

# ശ്രീ അദ്ഭുതാനന്ദസ്വാമികളുടെ സ്മൃതികഥ

1897 ഡിസംബർ അവസാനത്തോടുകൂടി ലാട്ടുമഹാരാജ് ജയ്പൂരിൽനിന്നു മടങ്ങിവന്ന് ശ്രീ ബലരാമവസുവിൻെറ ഗൃഹത്തിൽ താമസമാക്കി. സ്വാമിജി അദ്ദേഹത്തോട് നീലാംബർ ബാബുവിൻെറ ഉദ്യാനഗൃഹത്തിലുള്ള മഠത്തിൽ വന്ന് താമസിക്കാനാവശ്യപ്പെട്ടു. പക്ഷേ അദ്ദേഹം പോയില്ല. അദ്ദേഹം പറഞ്ഞു: 'ഇവിടെ എനിക്ക് നല്ല സുഖമാണ്. നിങ്ങളുടവിടെ ഇത്ര പെരുത്താളുകള്. എങ്ങനെ കഴിയാനാണ്?'

ലാട്ടുമഹാരാജ് ഒരിക്കൽ പറയുകയാണ്: "വിവേകാനന്ദൻ മറുനാട്ടിൽനിന്ന് തിരിച്ചു വന്നപ്പോൾ നവഗോപാൽബാബു അദ്ദേഹത്തെക്കൊണ്ട് തൻെറ വീട്ടിൽ ഗുരുമഹാരാജിൻെറ പ്രതിഷ്ഠ നടത്തിച്ചു. അവിടെ ഇരുന്നുകൊണ്ട് സ്വാമിജി അപ്പോൾ ഒരു ശ്ലോകം * ചൊല്ലി.

അക്കൊല്ലം ഗുരുദേവൻെറ ജന്മോത്സവം രണ്ടിടത്തുവെച്ച് കൊണ്ടാടുകയുണ്ടായി. ദക്ഷിണേശ്വരത്തെ ഉത്സവം നടത്തിയതു് കിശോരീബാബുവാണ്; അതിനുവേണ്ടി പണം പിരിച്ചതു് ഹരമോഹൻബാബുവും. മഠത്തിൽവെച്ചു നടത്തിയതിൻെറ സകല ചുമതലയും വഹിച്ചതു് യോഗിനും ബുഡോബാബയുംകൂടിയാണ്. യോഗിൻ അന്ന് പണിയെടുത്തതിന് ഒരു കൈയ്യും കണക്കുമില്ല. അതുകൊണ്ടെന്തോ, ഉത്സവം അവസാനിച്ചതും സുഖക്കേടായി കിടപ്പിലായി.

യോഗിന് സുഖക്കേടാണെന്നു കേട്ടിട്ട് ഞാനയാളെ കാണാൻ ചെന്നു. എന്നെ കണ്ടപ്പോൾ യോഗിൻ പറഞ്ഞു– 'ഈ സുഖക്കേടില്ലെ, ഇതിനി മാറുന്ന ലക്ഷണമൊന്നുമില്ല: എന്നിട്ട് ഈ ഡോക്ടർമാരു് പറയുന്നതെന്താണെന്നോ– ബേദാന 2 യുടെ നീരു് കുടിക്കണം, ലൂചി തിന്നണം, മദ്ഗുരമത്സ്യത്തിൻെറ ചാറു് കുടിക്കണം– പോരേ! പഹയന്മാർക്കു തലയ്ക്കു ബോധം എന്നു പറയുന്നതു് ഇല്ലതന്നെ. സന്ന്യാസിമാർക്കുണ്ടോ ഈവക സാധനങ്ങളൊക്കെസമ്പാദിക്കാൻ കഴിയുന്നു! ഇതൊക്കെ ഭോഗികൾക്കുള്ള ആഹാരമാണ്. അവർക്കാണെങ്കിൽ പണമുണ്ട്, ഇതെല്ലാം ഒരുക്കിക്കൊടുക്കാൻ ആളുകളുമുണ്ട്. സന്ന്യാസിക്കോ ഭഗവാനല്ലാതെ ആരുണ്ട് വേറെ! ഭിക്ഷ തെണ്ടി കഴിഞ്ഞുകൂടേണ്ട കൂട്ടർക്കുള്ളതാണോ, ഹേ, ഇപ്പറഞ്ഞ ആരവാരങ്ങളെല്ലാം? താനെന്തു പറയുന്നു?''

ലാട്ടുമഹാരാജ്: എന്താടോ താനീ പറയുന്നതു്? സുഖക്കേടു വന്നാൽ പത്ഥ്യംകൂടാതെ പററുമോ? താനീ പറഞ്ഞതൊക്കെ പത്ഥ്യമല്ലെ, അതു കഴിച്ചതുകൊണ്ട് യാതൊരു ദോഷവും വരാനില്ല.

യോഗിൻ: എടോ, അതെനിക്കറിയാം. പക്ഷേ ഇതൊക്കെ അതതു സമയത്തിന് കൃത്യമായി അടുപ്പിച്ചുതരാൻ ആരിരിക്കുന്നു ഹേ?

ലാട്ടുമഹാരാജ്: അതോ ഇനി ഒരു പ്രശ്നം? ഞങ്ങളോട് ഒരുവാക്കു മിണ്ടിയാൽ മതിയല്ലൊ, ഞങ്ങള് സവ്വും ഇവിടെ കൊണ്ടുവന്ന് നിരത്തില്ലേ?

യോഗിൻ: അതും എനിക്കറിയാം. പക്ഷേ ഒരു കാര്യ്യം ഞാൻ തന്നോടൊന്നു ചോദിച്ചോട്ടെ– ഇതൊക്കെ പാകപ്പെടുത്തിത്തരാൻവേണ്ടി മാതൃദേവി, അവരോട് * വരാൻ ഏർപ്പാടു ചെയ്യാൻ എന്നോടു പറഞ്ഞിരിക്കുന്നു. തനിക്കെന്താണഭിപ്രായം? സന്ന്യാസിയായതിനുശേഷം പിന്നേയും ഭാര്യ്യയുടെ പരിചരണം സ്വീകരിക്കുകയോ? എനിക്കതിനു സമ്മതം മൂളാൻ തോന്നിയില്ല. എൻെറ മനസ്സ് അതിന് സമ്മതിക്കുന്നേ ഇല്ല.

ലാട്ടുമഹാരാജ്: മാതൃദേവി പറഞ്ഞാൽ പിന്നെ ഇനി അതേപ്പററി കൂടുതലൊന്നുംചിന്തിക്കാനോ

* സ്ഥാപകായ ച ധമ്മസ്യ സവ്വധമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ.

2 കുരു ഇല്ലാത്ത ഒരുതരം മുന്തിരി.

* ശ്രീ പരമഹംസദേവനുമായി പരിചയപ്പെടുന്നതിനു മുമ്പായി യോഗിൻബാബു വിവാഹം ചെയ്തിട്ടുണ്ടായിരുന്നു; എങ്കിലും നൈഷ്ഠികനായിട്ടാണ് ജീവിച്ചതു്.

പറയാനോ ഇല്ല. അതുപ്രകാരം ചെയ്തു എന്നു വെച്ച് യാതൊരു തരത്തിലുള്ള ദോഷവും വരാനില്ല, മനസ്സിലാക്കിക്കോളൂ.

യോഗിൻ: അതു പററില്ലെടോ, അതു പററില്ല. തനിക്കിതു് മനസ്സിലാവില്ല, അതാണ്. ഇതങ്ങു കേട്ടാൽ നാട്ടുകാരെന്താണ് പറയുക എന്നറിയാമോ? പരമഹംസരുടെ ശിഷ്യന്മാരില്ലെ സന്ന്യസിച്ചിട്ടും ഭാര്യമാരുടെ ശുശ്രൂഷയിലാണ് കഴിഞ്ഞുകൂട്ടുന്നതു് എന്നു്. അങ്ങനെയൊന്നു് വെറുതെ കുത്തിപ്പൊക്കുന്നതു് ശരിയല്ലെടൊ.

ലാട്ടുമഹാരാജ്: അല്ലല്ലാ, പോയിപ്പോയി അവിടംവരെ എത്തിയോ! ആളുകളു് പറയുന്നതൊക്കെ തള്ളിക്കളഞ്ഞേക്കൂ, ഹേ – അവരേയ് എന്തും പറയാവുന്നവരാണ്. അവരു് പറയുന്ന പടി അങ്ങു് നടന്നാൽ വരുന്നതെന്താണെന്നറിയാമോ? ധർമ്മത്തിൽ അടിയുറച്ചു് നില്ക്കുന്നേടത്തോളം കാലം അവരവിടെക്കിടന്നു് 'ഹോയ് ഹോയ്' എന്നു് കൂകി വിളിക്കുന്നതുകൊണ്ടു് നമുക്കെന്താണെന്നേയ്? അവരുടെ വാക്കിനെ വല്ലവരും വിശ്വസിക്കുമോ, ചങ്ങാതി? സഹോദരാ, താൻ ഒരു കാര്യം മാത്രം ചെയ്താൽ മതി: അമ്മ പറയുന്നതു് അപ്പടിയങ്ങു് അനുസരിച്ചേക്കുക.

യോഗിൻ: ഹൊ, തോററു! ചോദിക്കുന്നവരൊക്കെ ഇതുതന്നെയാണ് പറയുന്നതു്. താനും ഇതുതന്നെ പറഞ്ഞാലൊ! ഒരൊററാൾക്കും എന്നെക്കുറിച്ചൊരു ചിന്തയില്ലല്ലൊ. നിങ്ങളോടൊക്കെ ഞാനെന്തു പറയാനാണ്! ഈ സുഖക്കേടിനി മാറാൻ പോകുന്നില്ലെന്നു് എനിക്കു് നല്ലപോലെ അറിയാം. ആരൊക്കെ എന്തൊക്കെ ചെയ്തിട്ടെന്താ ഫലം, എത്രതന്നെ ശുശ്രൂഷിച്ചിട്ടെന്താ ഫലം?

ലാട്ടുമഹാരാജ്: അരുതു് സഹോദരാ, അങ്ങനെയൊന്നും പറഞ്ഞുകൂടാ! അദ്ദേഹത്തിന്റെ ഇച്ഛപോലെയേ സർവ്വവും നടക്കൂ. ഭഗവാൻ തന്നെ പിടിച്ചുവലിച്ചു കൊണ്ടുപോകാനാണ് തീരുമാനിച്ചിരിക്കുന്നതെങ്കിൽ പിന്നെ ഞങ്ങളാരു് വിചാരിച്ചാലും തന്നെ ഇവിടെ പിടിച്ചു നിർത്താനൊക്കുമോ? ഇനി അതല്ല, അദ്ദേഹം തന്റെ കാര്യസാദ്ധ്യത്തിന്നായി നിങ്ങളെ ഇവിടെ നിർത്താനാണ് നിശ്ചയിച്ചിരിക്കുന്നതെങ്കിലൊ, ആ നിശ്ചയത്തെ അണുപോലും ഒന്നു് വ്യത്യാസപ്പെടുത്താൻ തനിക്കു് പററുമെന്നു് വിചാരിക്കുന്നുണ്ടോ? അപ്പോൾ പിന്നെ താൻ വെറുതെ അതുമിതുമൊക്കെ ചിന്തിച്ചു് മനസ്സു് പുണ്ണാക്കുന്നതെന്തിനാണെന്നാണ് എന്റെ ചോദ്യം.

അതിനു യോഗിൻ പറഞ്ഞ മറുപടി കേക്കണോ? 'താൻ പറയുന്നതു് ശരിയാണ്, സഹോദരാ. അദ്ദേഹത്തിന്റെ ഇച്ഛപോലെ നടക്കട്ടെ, എനിക്കതല്ലാതെ എന്തു പറയാൻ കഴിയും?'

'പക്ഷെ യോഗിന്റെ സ്ത്രീ അയാളെ പരിചരിക്കാനെത്തിയതോടെ ഞാൻ പതുക്കെ സ്ഥലം വിട്ടു. യോഗിന്റെ അസുഖം പ്രതിദിനം വർദ്ധിച്ചുവന്നതേയുള്ളൂ. വിവേകാനന്ദൻ വിദേശത്തുനിന്നു് മടങ്ങിയെത്തിയതിനുശേഷം അയാളുടെ ചികിത്സയ്ക്കുവേണ്ടി വിസ്തരിച്ച ഏർപ്പാടൊക്കെ ചെയ്തു. എന്തു കാര്യം, യാതൊരു മെച്ചവും കണ്ടില്ല. അപ്പോൾ അയാളെ വിദേശത്തേയ്ക്കയച്ചാലോ എന്നായി ആലോചന. പക്ഷെ അയാൾ പോകാൻ കൂട്ടാക്കിയില്ല. ഒടുവിൽ സന്ധ്യയ്ക്കും രാവിലേയും വഞ്ചിയിലിരുത്തി ഗംഗയിൽക്കൂടി കുറെ കാററു് കൊള്ളിച്ചാൽ മതി എന്നു് തീരുമാനിച്ചു. ചില ദിവസം ഞാനും യോഗിന്റെകൂടെ വഞ്ചിയിൽ പോകാറുണ്ടു്. എന്തെല്ലാം വർത്തമാനങ്ങളാണ് പറയാറു്! ഒരു ദിവസം വഞ്ചിയിലിരുന്നുകൊണ്ടു് വിവേകാനന്ദൻ മഠം പണിയാനുള്ള പറമ്പും അവിടെയുണ്ടായിരുന്ന (ബേലൂരു്) കെട്ടിടങ്ങളും യോഗിനെ കാണിച്ചുകൊടുത്തു.'

1898 ഒക്ടോബർ അവസാനത്തോടുകൂടി ലാട്ടുമഹാരാജ് കാംകുർഗാച്ഛിയിലേയ്ക്കു പോയി. ആയിടെ അവിടെ സുഖക്കേടായി കിടന്നിരുന്ന രാമബാബുവിനെ കാണാനായി സ്വാമിജിയും ഒരിക്കൽ വന്നിരുന്നു. രാമബാബു യോഗോദ്യാനത്തിന്റെ മുകളിലത്തെ നിലയിലെ ഒരു മുറിയിലാണ് കിടന്നിരുന്നതു്. സ്വാമിജിയും രാമബാബുവും പല കാര്യങ്ങളെക്കുറിച്ചും സംസാരിച്ചു. രാമബാബുവിനൊന്നു് കുളിമുറിയിൽ പോകണമെന്നു തോന്നി അദ്ദേഹം എഴുന്നേല്ക്കാൻ ഭാവിച്ചു. ഉടനെ സ്വാമിജി അദ്ദേഹത്തിന്റെ ചെരുപ്പും എടുത്തു് മുമ്പിൽ നടന്നു. അതു കണ്ടതും രാമബാബു വിഷാദത്തോടു

കൂടി പറയാൻ തുടങ്ങി: 'എൻെറ ബിലേ, എന്താ ഈ കാണിക്കുന്നതു് ? എന്താ ഈ കാണിക്കുന്ന തെന്നു് ? എന്തൊക്കെയാണീ കാട്ടിക്കൂട്ടുന്നതു് ? നീ സന്ന്യാസിയല്ലെ, ഈവകയൊന്നും നീ ചെയ്യരുതു്.' സ്വാമിജി പറഞ്ഞു: 'എൻെറ രാമ് ദാദാ! ഞാൻ നിങ്ങളുടെ ആ പഴയ ബിലേ തന്നെയാണു്. നിങ്ങളെനിക്കു് ചെയ്തുതന്നിട്ടുള്ള ഉപകാരം എനിക്കു് വല്ലപ്പോഴും മറക്കാൻ പററുമോ ?'

രാമബാബുവിൻെറ രണ്ടാമത്തെ മകനു പറയുകയാണു്: 'അച്ഛൻെറ ഒടുവിലത്തെ ഇരുപത്തിനാലു ദിവസം ലാട്ടുദാദാ എത്ര മാത്രമാണു് അച്ഛനെ പരിചരിച്ചതു്! അച്ഛനു് രാത്രി ഉറക്കമേ ഇല്ല. രാത്രിയായാൽ അച്ഛൻെറ കഷ്ടപ്പാടു് വർദ്ധിക്കും. അമ്മയ്ക്കു് അതു് കാണാനുള്ള കെല്പുണ്ടായിരുന്നില്ല. അതിനാൽ രാത്രിയായാൽ ലാട്ടുദാദാ അച്ഛനെ ശുശ്രൂഷിക്കാൻ അമ്മയെ സമ്മതിച്ചിരുന്നില്ല. ചിലപ്പോൾ ശുണ്ഠിയെടുത്തു് അമ്മയെ മറെറാരു മുറിയിൽകൊണ്ടാക്കിയിട്ടു പോരും. എന്നിട്ടു് രാത്രി മുഴവനിരുന്ന തന്നത്താൻ അച്ഛനെ ശുശ്രൂഷിക്കും. അച്ഛനാണെങ്കിൽ രാത്രി ഇടവിടാതെ കാററു് കിട്ടണം, വിശറിയെടുത്തു് വീശുകതന്നെ വേണം. വിശറികൊണ്ടു് വീശിയില്ലെങ്കിൽ അച്ഛനു് കിടക്കപ്പൊറുതി ഇല്ല. അതിനാൽ രാവും പകലും ആരെങ്കിലും ഒരാൾ അവിടെ ഇരുന്നു് അച്ഛനെ വീശിക്കൊണ്ടിരിക്കണം. രാത്രി ലാട്ടുദാദാ വിശറിയെടുത്തു് കട്ടിലിന്നടുത്തു് കുത്തിയിരിക്കും. വല്ലപ്പോഴുമൊരിക്കൽ കാളീദാദാ(യോഗവിനോദസ്വാമി)യുടെ കൈയ്യിൽ വിശറി കൊടുക്കുന്നതു കാണാം. ആദ്യം അച്ഛൻ ഞങ്ങളുടെ വീട്ടിലായിരുന്നു. യോഗോദ്യാനത്തിലേയ്ക്കു് അച്ഛൻ പോകണമെന്നു് ശാഠ്യംപിടിച്ച ദിവസം ലാട്ടുദാദാ എത്ര ശ്രമിച്ചു എന്നോ അതിൽനിന്നു് അച്ഛനെ ഒന്നു് പിന്തിരിപ്പിക്കാൻ! പക്ഷെ അച്ഛനതു് കേട്ടിട്ടു വേണ്ടേ? അച്ഛൻെറ ശാഠ്യം കണ്ടിട്ടു് അമ്മ ഇവിടെ കരയാൻ തുടങ്ങി. അപ്പോൾ ലാട്ടുദാദാ ഇങ്ങോട്ടു തിരിഞ്ഞു് അമ്മയെ സാന്ത്വനപ്പെടുത്താനുള്ള ശ്രമമായി. ധനുമാസം 28-ാംനു- അച്ഛൻ യോഗോദ്യാനത്തിലേയ്ക്കു് പോയി, മകരം 4-ാം തീയതി ദിവംഗതനുമായി. അച്ഛൻ മരിച്ചതിൻെറ തലേദിവസം രാഖാൽമഹാരാജ് അവിടെ വന്നിരുന്നു. അതിനു് കുറച്ചു ദിവസം മുമ്പു് സ്വാമിജിയും ഞങ്ങളുടെ വീട്ടിൽ വന്നു. അച്ഛൻെറ മരണശേഷം കുറച്ചു ദിവസംകൂടി ലാട്ടുദാദാ ഞങ്ങളുടെ വീട്ടിൽ താമസിക്കയുണ്ടായി.'

ലാട്ടുമഹാരാജ് പറയുകയാണു്: ''രാമബാബുവിൻെറ മരണശേഷം രണ്ടുമാസം കഴിഞ്ഞതോടെ യോഗിൻ ദേഹം വെടിഞ്ഞു. യോഗിൻ മരണസമയത്തു് നിർവ്വാണം കിട്ടാൻ പ്രാർത്ഥിക്കുന്നു എന്നു കേട്ടിട്ടു് ഗിരീശ്ബാബു അയാളോടു് പറഞ്ഞു: 'നോക്കു യോഗേൻ, ഈവകയൊന്നും അദ്ദേഹത്തിൻറടുത്തു് ആവശ്യപ്പെട്ടേക്കരുതു് — ആ ആഗ്രഹമങ്ങു് കളഞ്ഞേക്കൂ. നിൻെറ കഷ്ടപ്പാടു് കുറഞ്ഞു കിട്ടും.' ഗിരീശ്ബാബു പറയുന്നതെന്തും യോഗിനു് വലിയ കാര്യമായിരുന്നു. അതിനാൽ അയാൾ പറഞ്ഞു: 'ശരി ജീ. സീ., നിങ്ങളു് പറയുന്നതുപോലെ തന്നെ ഞാൻ ചെയ്യാം. പക്ഷെ എന്താണു് ഞാനിനി ആവശ്യപ്പെടേണ്ടതെന്നുംകൂടി ഒന്നു് പറഞ്ഞുതന്നാൽ വേണ്ടില്ല.' ഗിരീശ്ബാബു അതിനു് പറഞ്ഞ മറുപടി കേൾക്കണോ? 'എൻെറ യോഗേൻ, നിങ്ങളൊക്കെ ഗുരുമഹാരാജിൻെറ സ്വന്തം കുഞ്ഞുങ്ങളല്ലേ? നിങ്ങൾക്കു് അദ്ദേഹം നിർവ്വാണം തരില്ല. തരണം എന്നു വിചാരിച്ചാൽതന്നെ അദ്ദേഹത്തെക്കൊണ്ടതാവില്ല. അങ്ങനെ ഇരിക്കുന്നു സംഗതി. നിങ്ങൾക്കു് നിർവ്വാണം തന്നു് പിരിച്ചു വിട്ടാൽ പിന്നീടദ്ദേഹത്തിൻെറ ലീല എങ്ങനെ നടക്കാനാണു്? അദ്ദേഹം ഈ ജഗത്തിലേയ്ക്കു് ഇറങ്ങി വരുമ്പോഴൊക്കെ അദ്ദേഹത്തിൻെറകൂടെ വരേണ്ടവരല്ലെ നിങ്ങളെല്ലാവരും? നിങ്ങളേവരും അദ്ദേഹത്തിൻെറ അന്തരംഗപാർഷദന്മാരാണു്. അതുകൊണ്ടല്ലെ ഞാൻ പറഞ്ഞതു് ഈവക മോഹങ്ങളൊക്കെ വലിച്ചു് ദൂരെയെറിഞ്ഞു് കേവലം, ''എനിക്കു് രാമകൃഷ്ണനെ മാത്രം മതി, എനിക്കു് രാമകൃഷ്ണനെ മാത്രം മതി, എനിക്കു് രാമകൃഷ്ണനെ മാത്രം മതി,'' എന്നു് പറയാൻ?' ഗിരീശ്ബാബുവല്ലെ പറഞ്ഞതു്, അതു മതി യോഗിനു് അനുസരിക്കാൻ. തൽസമയത്തു് അടുത്തുനിന്നിരുന്ന ഒരാൾ ചോദിച്ചു: 'സഹോദരാ, അങ്ങെന്താണിപ്പോൾ കാണുന്നതു്?'

യോഗിൻ അതിനെന്തോ മറുപടി പറഞ്ഞു. ഉടനെ സ്വാമിജി ശ്രുണ്ഠിയെടുത്തു് ആ ചോദ്യം ചോദിച്ച ആളെ ശാസിച്ചു: 'നിങ്ങളു് നല്ല കൂട്ടരു് തന്നെ; അയാളെ അല്പം ശാന്തിയോടുകൂടി ഒന്നു് കിടക്കാനനുവദിക്കില്ല. ജി. സി. പറഞ്ഞ മാതിരി ഭഗവന്നാമം ചൊല്ലി കേൾപ്പിച്ചുകൂടെ അയാളെ ?' നാമജപം കേട്ടുകൊണ്ടു് യോഗിൻ ശരീരം വെടിഞ്ഞു. സ്വാമിജി സ്വന്തം കൈയ്കൊണ്ടു് യോഗിന്റെ തലയിൽ തലപ്പാവു് കെട്ടിക്കൊടുത്തു. എന്നിട്ടു് ഭജനകീർത്തനങ്ങൾ ചൊല്ലി കേൾപ്പിക്കാൻ തുടങ്ങി.''

യോഗിൻ മഹാരാജിന്റെ നിര്യാണത്തിനുശേഷം ഒന്നൊന്നരമാസം ലാട്ടുമഹാരാജ് ബേലൂർമഠത്തിൽ വന്നു് താമസിക്കുകയുണ്ടായി. അന്നവിടെവെച്ചു് ദേവ്ഭോഗിലെ നാഗമഹാശയനെ കാണുകയുണ്ടായി. ''നാഗമഹാശയൻ പുതിയ മഠം കാണാൻ വന്നതാണു്. സ്വാമിജിയെ കണ്ട ഉടനെ പറയുകയാണു്: 'ഹാ, ഇന്നു് സാക്ഷാൽ ശിവനെ ദർശിച്ചു !' ഞങ്ങളോടെല്ലാവരോടുമായി സ്വാമിജി പറഞ്ഞു: 'ഇദ്ദേഹം ഗൃഹസ്ഥനാണെന്ന കാര്യം ശരിതന്നെ. പക്ഷെ ത്യാഗത്തിലും, വൈരാഗ്യത്തിലും ഇന്ദ്രിയജയത്തിലും ഏതൊരു സന്ന്യാസിയേയും വെല്ലുന്ന മഹാനാണു്. ഇദ്ദേഹത്തിന്റെ ഭാവം കണ്ടില്ലെ? തന്റെ ചുററും ജഗത്തെന്ന പറയുന്ന ഒന്നു് ഉണ്ടോ ഇല്ലയോ എന്ന ഒരോർമ്മപോലുമില്ല; സദാ തന്മയനായിട്ടാണിരുപ്പു്.' ഇത്രമാത്രം വിനയവും എന്നാൽ ഈശ്വരഭാവത്തിൽ ഇത്രമാത്രം തന്മയത്വവും നാഗമഹാശയനിൽ കണ്ടതുപോലെ ഞാൻ മററാരിലും കണ്ടിട്ടില്ല.''

ആ കൊല്ലം നവംബർമാസത്തിൽ ലാട്ടുമഹാരാജിനെ ശ്രീമാതൃദേവി താമസിച്ചിരുന്ന നീലാംബർബാബുവിന്റെ ഉദ്യാനഗൃഹത്തിൽ കാണുകയുണ്ടായി. പുതുതായി തുടങ്ങിയ ബേലൂർമഠത്തിൽ അന്നാണു് അമ്മ ആദ്യമായി കാൽ കുത്തിയതു്. ഇതേപ്പററി ലാട്ടുമഹാരാജ് ഒരു ഭക്തനോടൊരിക്കൽ പറയുകയുണ്ടായി: ''ശ്രീമാതൃദേവി അന്നു് മഠത്തിൽ ചെന്നിട്ടു് സ്വന്തം കൈയ്കൊണ്ടു് ഗുരുദേവന്റെ പൂജ നടത്തി. മഠത്തിലന്നുണ്ടായിരുന്ന സർവ്വപേരും വന്നു് അമ്മയെ നമസ്കരിച്ചു് പാദധൂളി ശിരസ്സിലണിഞ്ഞു. ഇന്നും ആ പാദധൂളി മഠത്തിൽ വെച്ചു് പൂജിക്കുന്നുണ്ടു്. മഠത്തിലെ കെട്ടിടങ്ങളും പരിസരവും കണ്ടിട്ടു് അമ്മയ്ക്കു് വലിയ സന്തോഷമായി. അവിടെ നിന്നു നോക്കിയാൽ ദക്ഷിണേശ്വരം ക്ഷേത്രത്തിന്റെ താഴികക്കുടം കാണാം. അതു നോക്കിനിന്നുകൊണ്ടു് അമ്മ പറയുകയാണു്: 'ഭേഷ്', ഇതേതായാലും നന്നായി! ഇവിടെ വന്നുനില്ക്കുന്നതോടെ അവിടത്തെ കാര്യവും ഓർമ്മ വരും.''

ഹരിപവ്വതബ്രഹ്മചാരി ഒരിക്കൽ പറഞ്ഞു: 'നീലാംബരന്റെ ഉദ്യാനവാടിയിൽവെച്ചു് ഞാൻ ലാട്ടുമഹാരാജിനെ കാണുകയുണ്ടായി. ശരത്മഹാരാജ് പടിഞ്ഞാറൻ രാജ്യത്തുനിന്നു് മടങ്ങി വന്നു് അക്കാലത്തു് മഠത്തിൽ താമസിക്കുകയാണു്. ശരത്മഹാരാജിന്റെ കാര്യങ്ങളൊക്കെ വലിയ ചിട്ടയും കൃത്യതയും ആയിരുന്നു. ഓരോ വസ്തുവും ഇരിക്കേണ്ടിടത്തു് ഇരിക്കണമെന്നു് വലിയ നിർബ്ബന്ധമായിരുന്നു. ലാട്ടുമഹാരാജ് ശരത് മഹാരാജിന്റെ മുറിയിൽ കടന്നാലുടനെ സകല സാധനങ്ങളും ആകമാനമൊന്നു് തകിടം മറിക്കും. പുസ്തകമെടുത്തു് കിടക്കയിൽ വെയ്ക്കുന്നതു കാണാം, അതല്ലെങ്കിൽ മഷിക്കുപ്പി എടുത്തു് മേശയുടെ വല്ല മൂലയിലും കൊണ്ടുപോയി ഒളിച്ചുവെയ്ക്കും. ഇങ്ങനെ ഓരോന്നു കാട്ടിക്കൂട്ടിയിട്ടു് ശരത്മഹാരാജിനെ ശുണ്ഠി പിടിപ്പിക്കാൻ ശ്രമിക്കും. മിക്കപ്പോഴും ശരത് മഹാരാജിന്റെ തൂവെള്ളകിടക്കവിരിയിൽ ചളിയും പൊടിയും കട്ടിപിടിച്ച ആ കാലു് രണ്ടും കയററിവെച്ചു് വിരിയാകെ ചവിട്ടിക്കുഴയ്ക്കും. എന്നിട്ടവിടെ ഇരുന്നു് ഒരു ചിരി തുടങ്ങും. ലാട്ടുമഹാരാജിന്റെ ഈ വിക്രിയകളൊക്കെ കാണുമ്പോൾ ശരത്മഹാരാജ് ചിലപ്പോൾ ചോദിക്കും: 'എന്താ ഹേ ഇതു് ?' അപ്പോൾ ലാട്ടുമഹാരാജ് മറുപടി പറയും: 'തനിക്കു് ആ കാര്യം ഓർമ്മയുണ്ടോഎന്നറിയാനാണു്.' 'എന്തു കാര്യം ?' 'അല്ലാ, അപ്പോഴേയ്ക്കും അതു് മറന്നുപോയോ ?' ലാട്ടുമഹാരാജ് ഇതും പറഞ്ഞു നിർത്തും. ശരത്മഹാരാജ് ഇരുന്നാലോചിക്കാനും തുടങ്ങും. ഒരു പിടിയും കിട്ടില്ല. എന്നിട്ടൊടുവിൽ കാര്യമെന്തെന്നറിയാനുള്ള ഉത്കണ്ഠയോടെ പറയാൻ നിർബ്ബന്ധിക്കും. ഒടുവിൽ ലാട്ടുമഹാരാജ് പറയും: 'അല്ല, അന്നാട്ടിൽ

നിന്നു് തിരിച്ചുവന്നിട്ടു് നിങ്ങളെത്രത്തോളം സാധ്വായിട്ടുണ്ടെന്നു് ഒന്നു നോക്കി എന്നുമാത്രം.' ശരത്മഹാരാജ് അതു് കേട്ടാലുടനെ കുടുകുടന്നു് കുലുങ്ങിക്കുലുങ്ങി ചിരിക്കും.''

''പിന്നൊരു ദിവസത്തെ സംഭവം എനിക്കു് നല്ല ഓർമ്മയുണ്ടു്: ഏതോ ഒരു വീട്ടിൽ സദ്യയ്ക്കു് മഠത്തിലെ എല്ലാവർക്കും ക്ഷണമുണ്ടായിരുന്നു. വഞ്ചിയിലാണു് എല്ലാവരും പോകുന്നതു്. പോകേണ്ടവരൊക്കെ എത്തിക്കഴിഞ്ഞു. ഇനി സ്വാമിജിയും ശരത്മഹാരാജും മാത്രമേ ഇറങ്ങി വരാനുള്ളു. സ്വാമിജിയെ മഠത്തിന്റെ മുകളിലെ വരാന്തയിൽ കണ്ട ഉടനെ നിത്യാനന്ദമഹാരാജ് വഞ്ചിയിലിരുന്നുകൊണ്ടു് വിളിച്ചുപറഞ്ഞു: 'വലിയ സാധു ദേ എത്തിക്കഴിഞ്ഞു, ഇനി കൊച്ചു സാധ്വുംകൂടി മാത്രമേ വരാനുള്ളു.' ലാട്ടുമഹാരാജ് അതിനെന്തോ മറുപടി പറഞ്ഞു. അതു കേട്ടപ്പോൾ സ്വാമിജി പറഞ്ഞു, 'എന്താ ഹേ ഈ പറയുന്നതു്? വലിയ സാധ്വോ കൊച്ചുസാധ്വോ ആരായാലെന്താ, ഞങ്ങളെന്നും പണ്ടത്തെ ആ മരച്ചുവട്ടിലെ സന്ന്യാസിമാർതന്നെ, അതു് മനസ്സിലാക്കിക്കോളൂ.' സ്വാമിജി ഇതു പറഞ്ഞപ്പോൾ ലാട്ടുമഹാരാജ് മാപ്പു ചോദിച്ചു.

---

# അമ്മ

സിദ്ധിനാഥാനന്ദസ്വാമി

രാജ്യാവകാശിയായ ഭോജനെ കൊന്നു് രാജ്യം തട്ടിയെടുക്കാൻ പിതൃവ്യനായ മുഞ്ജൻ ശ്രമിച്ചു. കൊല നടത്താമെന്നേററിരുന്ന കിങ്കരന്മാർ ആ ക്രൂരകൃത്യം ചെയ്തില്ല. ഭോജൻ പിതൃവ്യനു് ഒരു സന്ദേശം എഴുതിയയച്ചു:

മാന്ധാതാ സ മഹീപതിഃ കൃതയുഗാ-
ലങ്കാരഭൂതോ ഗതഃ
സേതുർയേന മഹോദധൗ വിരചിതഃ
ക്വാസൗ ദശാസ്യാന്തകഃ?
അന്യേ ചാപി യുധിഷ്ഠിരപ്രഭൃതയോ
യാതാ ദിവം ഭൂപതേ,
നൈകേനാപി സമം ഗതാ വസുമതീ
നൂനം ത്വയാ യാസ്യതി.

'ഹേ രാജൻ, കൃതയുഗത്തിൽ കീർത്തിപെററു് പാരടക്കി വാണ മാന്ധാതാവു് മൺമറഞ്ഞു; ത്രേതായുഗത്തിൽ ദശരഥപുത്രനായിവന്നു് കടലിൽ ചിറകെട്ടി ദശമുഖരാവണനെ നിഗ്രഹിച്ച ശ്രീരാമനിന്നെവിടെ? ദ്വാപരയുഗത്തിലെ പാണ്ഡവന്മാരും മററും വിണ്ണേറി. ഭൂദേവി ഈ ഭൂപതികളുടെ ആരുടെയുംകൂടെ ഉടന്തടി ചാടിയില്ല. അവൾ അങ്ങയെ കാത്തിരിക്കയായിരുന്നു. തീർച്ചയായും അവൾ അങ്ങയോടൊപ്പം ഉടന്തടി ചാടും!'

തന്നെ കീഴടക്കാൻവേണ്ടി തമ്മിൽത്തല്ലി ചാകുന്ന അരചന്മാരെ കണ്ടു് ഭൂമീദേവി ചിരിക്കുന്നു, എന്നു് ഭാഗവതത്തിൽ ഒരു വാക്യമുണ്ടു്. ലോകജീവിതത്തിന്റെ നശ്വരതയും അതിലെ അനിവാര്യമായ ശോകവ്യാകുലതകളും പണ്ടേ ഭാരതീയരുടെ ചിന്തയ്ക്കു വിഷയീഭവിച്ചു. വാർദ്ധക്യമാകുമ്പോൾ ജീവിതത്തിന്റെ അർത്ഥമെന്തെന്നാലോചിക്കുക സ്വാഭാവികമാണല്ലൊ. അതിപുരാതനമായ ഭാരതജനതയും ഈ ചോദ്യം സ്വയം ചോദിച്ചു. ചരിത്രാതീതകാലംമുതല്ക്കേ ഭാരതം സംസ്കാരസമ്പന്നമായിരുന്നു. പ്രായംകൊണ്ടും അനുഭവസമ്പത്തുകൊണ്ടും പക്വത പ്രാപിച്ച ജനതയുടെ സ്വാഭാവികമായ തത്ത്വാന്വേഷണത്തിൽ ഭാരതം പണ്ടുതന്നെ വ്യാപൃതമായി. 'ദേഹത്തെ വിട്ടു ദേഹിയങ്ങു പോകുന്നേരം, ദേഹമെന്തു് ദേഹിയെന്തു് നമ്മുടെ സാഹസങ്ങളെന്തു്?' എന്നിങ്ങനെ അവർ സ്വയം ചോദിച്ചു. തൊട്ടിലിൽ തുടങ്ങി പട്ടടയിൽ ഒടുങ്ങുന്ന ഒരു പേക്കിനാവെന്നോ ജീവിതം? അല്ല, ഇതിന്റെയെല്ലാം പിന്നിൽ, ഇവക്കെല്ലാം ഉണ്മയരുളി, ഈ നാടകം കണ്ടുകൊണ്ടു് ഒരു കണ്ണൻ, നിത്യസത്യം, നിലകൊള്ളുന്നുണ്ടു് എന്നു ചിലർ കണ്ടുപിടിച്ചു. നശ്വരമായ ജീവി

തത്തിലെ ശോകതാപങ്ങഠം നീങ്ങണമെങ്കിൽ ആ സത്യം സാക്ഷാത്കരിക്കുകമാത്രമേ മാൎഗ്ഗമുള്ളു എന്നും അവർ കണ്ടെത്തി. അതു സാധിക്കുന്നതിന്നു ജീവിതത്തെ ക്രമപ്പെടുത്തണം. മനസ്സു ചഞ്ചലമായിരിക്കുന്ന ആദ്യത്തെ പകുതി, നിയന്ത്രിതമായ ഇന്ദ്രിയതർപ്പണത്തിനായി നീക്കിവെച്ചു; രണ്ടാമത്തെ പകുതി ഈശ്വരാന്വേഷണത്തിനും. ചുരുക്കം ചിലർ ജീവിതം മുഴുവൻ സത്യാന്വേഷണത്തിനു സമർപ്പിക്കാറുമുണ്ടു്.

ജീവിതത്തിലെ സുഖങ്ങളും ദുഃഖങ്ങളും സ്ത്രീക്കും പുരുഷനും ഏറെക്കുറെ തുല്യമാണു്. അതിന്റെ നിവാരണമാൎഗ്ഗവും ഇരുവൎക്കും ഒന്നു തന്നെ. സ്ത്രീപുംവ്യത്യാസം ശരീരത്തെ മാത്രമേ ബാധിക്കു, ആത്മാവിനെ സ്പർശിക്കുകയില്ല. വൈദികസാഹിത്യത്തിൽ ബ്രഹ്മവാദിനികളായ തപസ്വിനികളെ നമുക്കു കാണാൻ കഴിയും. അവർ വലിയ വിദ്വത്സദസ്സുകളിൽ വാദപ്രതിവാദങ്ങളിൽ ഏർപ്പെട്ടുന്നതായി കാണാം. ചില വൈദികമന്ത്രങ്ങളുടെ ദ്രഷ്ടാക്കഠം സ്ത്രീകളാകുന്നു. അക്കാലത്തു പുരുഷന്മാരോടൊപ്പം ധൎമ്മകാൎയ്യങ്ങളിൽ പങ്കെടുക്കുന്നതിനും വേദാദ്ധ്യയനം ചെയ്യുന്നതിനും സത്യാന്വേഷണത്തിനും അവൎക്കു സ്വാതന്ത്ര്യമുണ്ടായിരുന്നു.

കാലക്രമത്തിൽ ചുററുപാടുകഠം മാറി. പെൺകുട്ടികഠംക്കു ശൈശവവിവാഹം നടപ്പിൽ വന്നു. അതോടെ അവൎക്കു വിദ്യാഭ്യാസത്തിനുള്ള സൗകൎയ്യം കുറവായി. തന്മൂലം സ്വാതന്ത്ര്യം കുറഞ്ഞു. സ്വതന്ത്രമായ ഈശ്വരാന്വേഷണത്തിനു് അവൎക്കു് പ്രതിബന്ധങ്ങളും വന്നുകൂടി. ഭർത്തൃശുശ്രൂഷകൊണ്ടു് പതിവ്രതയുടെ ജന്മസാഫല്യം സാധിക്കുമെന്നു് ആചാൎയ്യന്മാർ നിശ്ചയിച്ചു. പതിയെ പരമേശ്വരനായിക്കണ്ടു് പരിചരിച്ചാൽ ജന്മം സഫലമായി. സീതയും സാവിത്രിയും സതിയും ഈ ആദർശത്തിന്റെ കെടാവിളക്കുകളാണു്.

ഭാരതവും ഭാഗവതവും രാമായണവുമൊക്കെ വായിക്കുമ്പോഠം തോന്നും ഇതൊക്കെ പണ്ടു കാലത്തു മാത്രമേ സാധിച്ചിരുന്നുള്ളു, ഈ കലികാലത്തു് ഇതൊന്നും സാധ്യമല്ല, എന്നു്. അങ്ങനെയല്ല, അന്നും ഇന്നും എന്നും ഇതു സാധിക്കും എന്നു് ബംഗാളത്തെ ഒരു കുഗ്രാമത്തിലെ ഒരു പുല്ലുകുടിലിൽ കഴിഞ്ഞ നൂററാണ്ടിൽ ജനിച്ചു വളൎന്ന ഒരു മഹതി കാണിച്ചുതന്നിട്ടുണ്ടു്. ആ മഹതിക്കു് ഒരവതാരപുരുഷന്റെ സഹധൎമ്മിണിയാകാനുള്ള ഭാഗ്യം ലഭിച്ചു. അതുകൊണ്ടു് പതിശുശ്രൂഷ, പരമേശ്വരപൂജയും ഈശ്വരപ്രേമം ഭർത്തൃസേവയുമായി; 'ഗതിർഭൎത്താ പ്രഭുഃ സാക്ഷീ നിവാസഃ ശരണം സുഹൃത്.' ഭൎത്താവു തന്റെ ലക്ഷ്യവും പാലകനും നാഥനും പ്രാണനും ആശ്രയവും ഹിതകാരിയും സൎവ്വസ്വവുമായി.

ചിലരുടെ ഉപദേശങ്ങഠം നമുക്കു് ഉത്തേജനം തരുന്നു; അവരുടെ ജീവിതം നമുക്കു് അറിഞ്ഞുകൂടായിരിക്കാം. പുരാതനമഹൎഷിമാരുടെ മൊഴികഠം നമുക്കിന്നും കേഠംക്കാം; അവരുടെ ജീവിതമാകട്ടെ അജ്ഞാതവും. ധൎമ്മവിഗ്രഹനായ ശ്രീരാമചന്ദ്രന്റെ ജീവിതചരിതം നമുക്കു മാൎഗ്ഗദർശനം നല്കുന്നു. അദ്ദേഹത്തിന്റേതായി ധൎമ്മോപദേശങ്ങഠം അധികമൊന്നും അറിയപ്പെടുന്നില്ല. പൂൎണ്ണപുണ്യാവതാരമായ ശ്രീകൃഷ്ണന്റെ ജീവിതലീലകളും ഉപദേശവാണികളും നമ്മെ ആകൎഷിക്കുന്നു. ചിലരുടെ ഉപദേശം, ചിലരുടെ ജീവിതം, ചുരുക്കം ചിലരുടെ ജീവിതവും ഉപദേശങ്ങളും, നമുക്കു പ്രചോദനമരുളുന്നു.

സ്വജീവിതംതന്നെ പ്രധാനമായ പ്രചോദനവും ഉപദേശവുമായ ഒരു മഹതിയാണു ശ്രീ ശാരദാദേവി. ഒച്ചപ്പാടുകളോ കോലാഹലങ്ങളോ ഒന്നുമില്ലാതെ ശാന്തവും ലളിതവുമായ ഒരു ജീവിതമാണു് നാമിവിടെ കാണുന്നതു്. അതു് ആദ്യന്തം ഈശ്വരാൎപ്പിതമായിരുന്നു എന്നതാണു് നമ്മെ ആകൎഷിക്കുന്ന വശം.

മാതൃദേവിയുടെ ജന്മദേശമായ ജയരാമവാടിയിൽ ദേവിയുടെ ഒരു പിറന്നാഠം ദിവസം: ഭക്തന്മാർ നിരവധി പേർ വന്നു് ദേവിയെ നമസ്കരിക്കുന്നു, തിരുമുല്കാഴ്ചകളൎപ്പിക്കുന്നു. സൎവ്വത്ര ആനന്ദം. ഇതെല്ലാം കണ്ടുകൊണ്ടു നിന്നിരുന്ന ഒരു കിഴവി പറഞ്ഞു: 'ഈ സ്ഥാനമാനങ്ങളും സമ്മാനങ്ങളും എനിക്കു കിട്ടിയേനെ. എന്നെ ഗദായിക്കു് കല്യാണത്തിനു് ആലോചിച്ചതാണു്. പക്ഷെ എനിക്കു് ഒരു കിറുക്കന്റെ ഭാൎയ്യയാകാൻ ഇഷ്ടമില്ലായിരുന്നു; അതുകൊണ്ടു ഞാൻ സമ്മതിച്ചില്ല.' ഏതെങ്കിലും

ഒരു സ്ത്രീക്കു് ശ്രീരാമകൃഷ്ണൻെറ സഹധർമ്മിണീ പദം അലങ്കരിക്കാൻ സാധിക്കുമോ? ആ സ്ഥാനത്തു് വേറാക്കെങ്കിലും വരാനൊക്കുമോ? വന്നാലും ഈ നില ലഭിക്കുമോ? മാതൃ ദേവിക്കു് ആ സ്ഥാനം ലഭിക്കാൻ സ്വന്തമായി എന്തെങ്കിലും സവിശേഷാർഹത ഉണ്ടായിരുന്നോ? ഈ അപൂർവ്വസതീപതികൾ തമ്മിലുള്ള വേഴ്ച, ഈശ്വരനിശ്ചയം അനുസരിച്ചുള്ളതായിരുന്നു എന്നു് അവരുടെ ജീവിതത്തിൽ നിന്നും കാണാൻ കഴിയും.

ജയരാമവാടിയെന്ന ഒരു കുഗ്രാമത്തിൽ പാവപ്പെട്ട ഒരു വീട്ടിൽ ശ്യാമസുന്ദരീദേവിയുടെയും രാമചന്ദ്രമുഖോപാധ്യായൻെറയും പുത്രിയായി 1853 ഡിസംബർ 22-ാം തീയതി ശാരദ പിറന്നു. ശാരദയ്ക്കു് ആറു് ഇളയസഹോദരങ്ങൾ. അവരെ നോക്കണം, നെല്ലു കുത്തണം, പാടത്തു കൊയ്യണം, വേലക്കാർക്കു് ആഹാരം കൊണ്ടുപോയി കൊടുക്കണം. കഴുത്തോളം വെള്ളത്തിലിറങ്ങി പുല്ലരിഞ്ഞു് കൊണ്ടുവന്നു പശുക്കൾക്കു കൊടുക്കണം. ഇങ്ങനെ എല്ലുമുറിയെ പണിതാണു ബാല്യകാലം കഴിച്ചതു്.

രണ്ടു വയസ്സുള്ളപ്പോൾ ശാരദയെ അടുത്തൊരു ഗ്രാമത്തിൽ ഉത്സവത്തിന്നു കൊണ്ടുപോയി. ഉത്സവത്തിന്നു വന്നിരുന്നവരുടെ കൂട്ടത്തിൽ ഗദാധരനും ഉണ്ടായിരുന്നു. ശിശുവായ ശാരദയോടു്, അവിടെയുള്ളവരിൽ ആരെ കല്യാണം കഴിക്കണമെന്നു ചോദിച്ചപ്പോൾ ആ പിഞ്ചുപൈതൽ ചൂണ്ടിക്കാണിച്ചതു് ഗദാധരനെയാണു്. ശാരദയ്ക്കു് കുട്ടിക്കളികളിൽ വലിയ താല്പര്യമുണ്ടായിരുന്നില്ല. കളിയിലും ദേവീദേവന്മാരുടെ വിഗ്രഹങ്ങൾവെച്ചു പൂജിക്കുന്നതിലായിരുന്നു താല്പര്യം. പ്രായത്തിൽ കവിഞ്ഞ ഗൗരവം ആ കുട്ടിയിൽ കണ്ടിരുന്നു. വിദ്യാഭ്യാസം കാര്യമായൊന്നും ഉണ്ടായില്ല. കഷ്ടിച്ചു വായിക്കാൻ കഴിഞ്ഞിരുന്നു: എഴുതുന്നതായി ആരും കണ്ടിട്ടില്ല.

ശാരദയുടെ വിവാഹം നടന്നതു് അഞ്ചു വയസ്സിലാണു്. അന്നത്തെ നാട്ടുനടപ്പു് അതായിരുന്നു. സ്വയംവരസമയത്തു് സീതയ്ക്കും ഏതാണ്ടു് ഇതേ പ്രായംതന്നെ. വിവാഹം കഴിഞ്ഞു് വരഗൃഹത്തിൽ ചെന്നപ്പോൾ ഈന്തപ്പഴം പെറുക്കിയതു് ശാരദയ്ക്കു് ഓർമ്മയുണ്ടു്. 'ഈന്തപ്പഴം പഴുക്കുന്ന കാലത്താണു് എൻെറ കല്യാണം നടന്നതു്.' എന്നത്രേ വിവാഹത്തെപ്പററി ആ വധുവിനുണ്ടായിരുന്ന ഓർമ്മ. ഇതൊരു സാധാരണ വിവാഹമായിരുന്നില്ല. സ്വയംവരമായിരുന്നു. അതിലും, സാധാരണ സ്വയംവരവുമായിരുന്നില്ല; കാരണം, വധുവാണു് സ്വയംവരം നടത്തുക സാധാരണ പതിവു്. എന്നാലിവിടെയോ, വരനാണു് സ്വയംവരം നടത്തിയതു്. ഇന്നു നാം അവതാരപുരുഷനായി അറിയുകയും ആരാധിക്കുകയും ചെയ്യുന്ന ശ്രീരാമകൃഷ്ണൻ അക്കാലത്തു ദക്ഷിണേശ്വരത്തു ഭവതാരിണീദേവിയുടെ പൂജാരി ഗദാധരനായിരുന്നു. ഭക്തിയുടെ പാരമ്യംകൊണ്ടു് ശിലാവിഗ്രഹത്തിൽ ചൈതന്യമൂർത്തിയെ ദർശിച്ച ഒരു ശാന്തിക്കാരൻ. ജഗദംബയെ കാണാനുള്ള വ്യാകുലതകൊണ്ടു് സ്ഥലകാലങ്ങൾ മറന്ന ആ പൂജകനെ കാണികൾ കിറുക്കനെന്നു കരുതി. പരമേശ്വരപ്രേമംകൊണ്ടുള്ള ഉന്മാദം സാമാന്യജനങ്ങൾക്കു പരിചയമില്ലല്ലൊ. ഏകാന്തനിഷ്ഠകൊണ്ടും പരമപ്രേമംകൊണ്ടും പരിപൂർണ്ണമായ ആത്മാർത്ഥതകൊണ്ടും ഗദാധരനു് ദേവിയുടെ ദർശനം ലഭിച്ചു. ആളുകൾ അദ്ദേഹത്തിനു ചിത്തഭ്രമമാണെന്നു തീരുമാനിച്ചു. ഈ വാർത്ത നാട്ടിലും വീട്ടിലും എത്തി. അമ്മ വിഷമിച്ചു; മകനെ അടുക്കൽ വരുത്തി. മരുന്നുകൾ പലതും ചെയ്തു. ചിലർ ഒരു കൈയ്കണ്ട മരുന്നു കുറിച്ചു, തങ്ങൾക്കറിവുള്ള രോഗത്തിനു് തങ്ങൾക്കു് നിശ്ചയമുള്ള മരുന്നു്: കല്യാണം കഴിപ്പിക്കുക. ആ ചികിത്സതന്നെ പരീക്ഷിക്കുകയെന്നു നിശ്ചയിച്ചു് എല്ലാവരുംകൂടി വധുവിനെ തേടാനും തുടങ്ങി. അവിടത്തെ നാട്ടുനടപ്പനുസരിച്ചു് വധുവിൻെറ പിതാവിനു് കന്യാശുൽക്കം നല്കണം. പട്ടിണിപ്പാവങ്ങളായ ഗദാധരൻെറ വീട്ടുകാർക്കു പണമെവിടെ? പലയിടത്തും തേടി. ഒന്നുകിൽ വയസ്സധികം, അല്ലെങ്കിൽ വിലയധികം. തേടി മടുത്തു. വിവരം ഗദാധരനെ അറിയിച്ചിരുന്നില്ല. എങ്കിലും അദ്ദേഹം ഊഹിച്ചറിഞ്ഞു. അദ്ദേഹം പറഞ്ഞു: 'അടുത്ത ഗ്രാമത്തിൽ, ജയരാമവാടിയിൽ, രാമചന്ദ്രമുഖോപാധ്യായൻെറ മകൾ ശാരദയെ എനിക്കായി ഉഴിഞ്ഞുവെച്ചിട്ടുണ്ടു്.' അന്വേഷിച്ചു, കണ്ടെത്തി. ഗദാധരൻെറ സ്വയംവരമനുസരിച്ചു് ശാരദയെ വേളിയും

കഴിച്ചു. കുറച്ചു കഴിഞ്ഞു ഗദാധരൻ കല്ക്കത്തയ്ക്കു മടങ്ങി; ശാരദ വീട്ടിലേയ്ക്കും.

ദക്ഷിണേശ്വരത്തു മടങ്ങിയെത്തിയ ഗദാധരൻ നാടും വീടും മറന്നു; ഊണും ഉറക്കവും പറ പറന്നു; ഈശ്വരദർശനത്തിനുഴറി ദിനങ്ങൾ കഴിച്ചു. ഭ്രാന്തനെപ്പോലെ നാൾകൾ നയിച്ചു. ഒരേ ഒരു ചിന്തമാത്രം: സദാ അമ്മയെ കാണണം. ഇങ്ങനെ വർഷങ്ങൾ പലതു കഴിച്ചു. ഇടയ്ക്കൊരിക്കൽ നാട്ടിൽ ചെന്നപ്പോൾ ശാരദയും വന്നു. വധുവിനന്നു് പതിന്നാലു വയസ്സു പ്രായം വരും. ജഗന്മാതാവിനുവേണ്ടി സർവ്വസ്വവും ത്യജിച്ച ആ പരമഹംസൻ തന്റെ ബാലവധുവിനു് ആദ്ധ്യാത്മികവും ലൗകികവുമായ കാര്യങ്ങൾ നടത്തേണ്ട രീതികൾ പഠിപ്പിച്ചുകൊടുത്തു. കുറച്ചു മാസങ്ങൾ കഴിഞ്ഞു് ഇരുവരും പിരിഞ്ഞു. ഒന്നിച്ചു കഴിച്ച കാലമത്രയും വളരെ ആനന്ദപ്രദമായിട്ടാണു് ശാരദയ്ക്കു് അനുഭവപ്പെട്ടതു്. ശ്രീരാമകൃഷ്ണൻ മടങ്ങി ദേവീസമീപമെത്തി; പഴയപടി പെരുമാററവും തുടങ്ങി. ദേഹബോധംപോലുമില്ലാതെ കേവലം നഗ്നനായി നടക്കും. അതുമിതും പുലമ്പും. തനി കിറുക്കെന്നു തന്നെ കാണികൾ വിധിയെഴുതി. കിംവദന്തി നാട്ടിൻപുറത്തുമെത്തി. അയൽക്കാർ ശാരദയോടു് അനുതാപം കാണിക്കാൻ തുടങ്ങി. അവൾ കേൾക്കെ അവർ പിറുപിറുത്തു: 'പാവം, എന്തു കഷ്ടം, ഇവളുടെ കെട്ടിയോനൊരു കിറുക്കനായിപ്പോയല്ലൊ!' പതിനെട്ടു വയസ്സോടടുത്ത ശാരദ താപാർത്തയായി. ആധിയൊന്നും ആരെയും അറിയിച്ചില്ല. ഈശ്വരനോടു പരാതിപ്പെട്ടു: 'ഭഗവൻ, അങ്ങനെയും വരുമോ? സ്നേഹമൂർത്തിയായി ഞാൻ കണ്ട എന്റെ പ്രാണനാഥനു് ചിത്തഭ്രമമെന്നോ? എന്നാൽ എന്റെ കർത്തവ്യമെന്തു്? അദ്ദേഹത്തിന്റെ അടുത്തിരുന്നു് ശുശ്രൂഷിക്കുകയാണു് എന്റെ ധർമ്മം. ആരോടു പറയട്ടെ, എന്തു ചെയ്യട്ടെ? അദ്ദേഹത്തെ ഒരു നോക്കു കാണാൻ കഴിഞ്ഞെങ്കിൽ!'

അകമഴിഞ്ഞ പ്രാർത്ഥന നിഷ്ഫലമാവുമോ? അടുത്തുതന്നെ ഒരു സന്ദർഭം വന്നു. ചില ബന്ധുക്കൾ ഗംഗാസാഗരത്തിൽ സ്നാനത്തിനു പോകുന്നു. തനിക്കും പോയാൽ കൊള്ളാമെന്നു് ശാരദ അച്ഛനെ അറിയിച്ചു. അദ്ദേഹം അനുവദിച്ചു, ഒപ്പം പോവുകയും ചെയ്തു. അറുപതു മൈൽ അകലമുണ്ടു്; നടന്നുതന്നെ വേണം പോകാൻ. വഴിക്കു് ശാരദയ്ക്കു് മലമ്പനി പിടിച്ചു. പനി കലശലായപ്പോൾ ഒരു ദർശനമുണ്ടായി: കറുത്തിരുണ്ട ഒരു യുവതി സ്നേഹപുരസ്സരം ശാരദയെ ശുശ്രൂഷിച്ചു സമാധാനിപ്പിച്ചു. അഭ്യാഗത ആരെന്നാരാഞ്ഞപ്പോൾ ദക്ഷിണേശ്വരത്തുനിന്നും വരുന്ന അനിയത്തിയാണെന്നു് ഉത്തരം കിട്ടി. നേരം പുലർന്നപ്പോൾ പനി വിട്ടു, ക്ഷീണമുണ്ടു്; എങ്കിലും യാത്ര തുടർന്നു. ഒരു വിധത്തിൽ രാത്രിയായപ്പോഴേയ്ക്കും ദക്ഷിണേശ്വരത്തെത്തി.

ഈ യാത്ര ശാരദയ്ക്കു് ആശങ്കാപൂർണ്ണമായിരുന്നു. സ്വഭർത്താവിന്റെ സമീപത്തേയ്ക്കാണു് പോകുന്നതു്, വാസ്തവം തന്നെ. പക്ഷെ, കേട്ട കേൾവി ശരിയാണെങ്കിൽ ഒരു ഭ്രാന്തന്റെ സമീപത്തേയ്ക്കു്. പിന്നെ, അക്കാലത്തു് ശ്രീരാമകൃഷ്ണൻ സർവ്വസംഗപരിത്യാഗിയും ഈശ്വരൈകശരണനുമായ ഒരു സന്ന്യാസിയായിരുന്നുതാനും. സാമുദായികബന്ധങ്ങളൊന്നും സന്ന്യാസിക്കു ബാധകങ്ങളല്ല. ഈ സന്ന്യാസി ഈ വധുവിനെ എങ്ങനെ സ്വീകരിക്കും?

ദേവർഷിഭൂതാപ്തനൃണാം പിതൄണാം
ന കിങ്കരോ നായമൃണീ ച രാജൻ
സർവ്വാത്മനാ യഃ ശരണം ശരണ്യം
ഗതോ മുകുന്ദം പരിഹൃത്യ കർത്തം.

ഒരു വ്യക്തിക്കു് ജന്മമാത്രംകൊണ്ടു ചില കടങ്ങളുണ്ടു്. അവയിൽ ഒന്നു വീടണമെങ്കിൽ സന്താനമുണ്ടായിരിക്കണം. പക്ഷെ, സർവ്വസ്വവും സർവ്വേശ്വരപാദത്തിലർപ്പിച്ച പുണ്യാത്മാവിനു് യാതൊരുവിധമായ കടങ്ങളുമില്ല, എന്നിങ്ങനെ ശാസ്ത്രങ്ങൾതന്നെ ആ വ്യക്തിക്കു് ഋണമോചനം നല്കുന്നു. അതുകൊണ്ടു്, രാമകൃഷ്ണൻ ശാരദയെ തിരസ്കരിച്ചാൽ, ശാസ്ത്രമോ ശിഷ്ടാചാരമോ അതിൽ തെറെറാന്നും കാണുകയില്ല.

ശാരദ രാമകൃഷ്ണന്റെ സമീപമെത്തി. ശങ്കകളൊക്കെ പറപറന്നു. പനി പിടിച്ചു വിളറിയ ശാരദയെ കണ്ടു് രാമകൃഷ്ണൻ വ്യാകുലനായി. അദ്ദേഹം അവൾക്കുവേണ്ട ചികിത്സയ്ക്കും സൗകര്യങ്ങൾക്കും ഏർപ്പാടു ചെയ്തു; സ്വന്തം മുറിയിൽത്തന്നെ താമസിപ്പിച്ചു.

സ്ത്രീ സമീപമിരുന്നാലും ചിത്തം വികാര വിവശമാകാതിരുന്നാൽമാത്രമേ മനോനിഗ്രഹം ദൃഢമായി എന്നു തീരുമാനിക്കാവൂ എന്നിങ്ങനെ തന്റെ ഗുരു തോതാപുരി ശ്രീരാമകൃഷ്ണനോടു പറഞ്ഞിരുന്നു. 'വികാരഹേതൗ സതി വിക്രിയന്തേ യേഷാം ന ചേതാംസി ത ഏവ ധീരാഃ.' ശ്രീരാമകൃഷ്ണൻ തന്റെ ധൈര്യം പരീക്ഷിക്കാൻതന്നെ ഉറച്ചു. സ്വവധുവിനെ തന്റെ മുറിയിൽ തന്റെ കിടക്കയിൽ ഉറങ്ങുവാനനുവദിച്ചു. ഭർത്താവിന്റെ മനസ്സ് ഈശ്വരനിലും ലയിച്ചു. ഈ അഗ്നിപരീക്ഷ പല മാസങ്ങൾ നടന്നു.

ഒരു ദിവസം ശ്രീരാമകൃഷ്ണൻ ശാരദാദേവിയോടു ചോദിച്ചു: 'ഭവതി എന്റെ വധുവാണ്. ആ നിലയ്ക്ക് എനിക്കു ഭവതിയോടു ചില കടപ്പാടുകളും ഭവതിക്ക് എന്റെമേൽ ചില അവകാശങ്ങളും ഉണ്ട്. എന്നാൽ എന്റെ മനസ്സ് പൂർണ്ണമായും ജഗദംബികയിൽ സമർപ്പിതമാണ്; അതു തിരിച്ചെടുത്തു ശരീരത്തിൽ കൊണ്ടുവരാൻ വലിയ പ്രയാസം. ഭവതി വന്നിരിക്കുന്നതു് എന്നെ സംസാരത്തിലേയ്ക്കു വലിച്ചിഴയ്ക്കുന്നതിനാണോ?' ഉടൻ ശാരദ മറുപടി പറഞ്ഞു: 'പ്രഭോ, അവിടുത്തെ ഇഷ്ടമാർഗ്ഗത്തിൽ ഒരു സഹയാത്രികയായി മാത്രമാണു ഞാൻ വന്നിരിക്കുന്നതു്. അങ്ങയുടെ തീർത്ഥയാത്രയിൽ അവിടുത്തെ കാലടികൾ പിന്തുടരാൻ ഇവളേയും അനുവദിക്കുക. അവിടുത്തെ പാദശുശ്രൂഷ ചെയ്യാനുള്ള അവകാശം ഈയുള്ളവൾക്കു് അരുളിയാലും. ഇത്രമാത്രമേ ഞാൻ പ്രാർത്ഥിക്കുന്നുള്ളു. ഇതിനനുവദിച്ചു് എന്റെ ജന്മം സഫലമാക്കിച്ചെയ്യാലും.' ശ്രീരാമകൃഷ്ണനു സമാധാനമായി.

ഒരുനാൾ ശ്രീരാമകൃഷ്ണന്റെ കാലു തലോടിക്കൊണ്ടിരിക്കുമ്പോൾ മാതൃദേവി ചോദിച്ചു: 'ഭഗവൻ, അങ്ങെന്നെ എങ്ങനെ കരുതുന്നു?'ഉടൻ അദ്ദേഹം ഉത്തരമരുളി: 'കോവിലിലെദേവിയും എന്റെ പെററമ്മയും ഭവതിയും ഒരേ ജഗന്മാതാവിന്റെഭിന്നരൂപങ്ങളാണെന്നു ഞാൻ കാണുന്നു.' എന്തൊരു സമദർശിത്വം! താൻ ആരാധിക്കുന്ന ദേവിയും തന്റെ ജനനിയും താൻ വേട്ട വധുവും എല്ലാം അമ്മ! അതെ, ആത്മദൃഷ്ടി ഉറച്ചവർക്കു് പ്രപഞ്ചം മുഴുവൻ വിശേശ്വരിയുടെ ലീലാവിലാസങ്ങൾ തന്നെ. പോരാ, ഇത്തരം പ്രസ്താവംകൊണ്ടുമാത്രം ശ്രീരാമകൃഷ്ണൻ തൃപ്തനായില്ല. അദ്ദേഹം തന്റെ സാധനകൾ സമാപിപ്പിച്ചതു്, തന്റെ സഹധർമ്മിണിയെ ദേവീപീഠത്തിലിരുത്തി ശാസ്ത്രോക്തരീതിയിൽ ജഗദീശ്വരിയായി പൂജിച്ചു വന്ദിച്ചു നമസ്കരിച്ച് തന്റെ സാധനാഫലങ്ങളെല്ലാം ആ ദേവിക്കു സമർപ്പിച്ചുകൊണ്ടാണ്. ഇപ്രകാരം ശ്രീരാമകൃഷ്ണനു് സ്വവധു ശാരദ ജഗദീശ്വരിയായി മാറി; ശാരദയ്ക്കു് സ്വപ്രാണനാഥൻ പരമേശ്വരനും ഗുരുവുമായി മാറി.

ദേവി ദക്ഷിണേശ്വരത്തു താമസിക്കാനുപയോഗിച്ചിരുന്ന മുറി ഒരു തത്തക്കൂടാണെന്നു പറയാം. തല പല തവണയും പടിയിൽ തട്ടി മുറിവേററിട്ടുണ്ടു്. വെളുപ്പിനു രണ്ടുമണിയ്ക്കെഴുന്നേററു ഗംഗയിൽ പോയി സ്നാനം ചെയ്തു വന്നു ജപത്തിനിരിക്കും. ഒരു നാൾ വിളക്കില്ലാതെ പോയി മുതലയുടെ മുകളിൽ ചവിട്ടുകയുണ്ടായി. അതിൽപിന്നെ വിളക്കുംകൊണ്ടേ പോകാറുള്ളു. ഒരു ദിവസം എഴുന്നേല്ക്കാൻ അല്പം അമാന്തിച്ചു. ശ്രീരാമകൃഷ്ണൻ അതിനടുത്തുകൂടി കടന്നുപോകുമ്പോൾ കുറെ വെള്ളമെടുത്തു തലയിലൊഴിച്ചിട്ടു പോയി. നേരം വെളുത്താൽ ഗുരുദേവനും ശിഷ്യന്മാർക്കും വേണ്ട ആഹാരാദികൾ ഒരുക്കുന്നതിൽ ഏർപ്പെടുകയായി. ഉടുപ്പിലും ക്കാര്യവും താനേ ചെയ്യണം. അന്തർജനങ്ങളുടെ ആചാരമനുസരിച്ചു് ഇടുങ്ങിയ മുറിയിൽനിന്നും പുറത്തു പോകാനും നിവൃത്തിയില്ല. ഇപ്രകാരം ഏറെ നേരം ജപധ്യാനങ്ങളിലും ബാക്കി സമയം ഭഗവത്കൈങ്കര്യത്തിലുമായി അനേക വർഷങ്ങൾ കഴിച്ചു. ഇടയ്ക്കു നാട്ടിൽ പോകാറുണ്ടായിരുന്നു. ഒരു തവണ നാട്ടിൽനിന്നു മടങ്ങുമ്പോൾ ഒരു സംഭവമുണ്ടായി. വഴിക്കു് ഒരു വൻകാടു കടക്കേണ്ടതുണ്ടു്. ആളുകൾ സംഘം ചേർന്നല്ലാതെ അതുവഴി പോകാറില്ല; കാരണം, അതു കള്ളന്മാരുടെയും കൊള്ളക്കാരുടെയും സങ്കേതമായിരുന്നു. ഇത്തവണ പോരുമ്പോൾ അന്തിക്കുമുമ്പു് കാടു കടക്കാൻ കഴിഞ്ഞില്ല. കൂട്ടുകാർക്കു് ആപത്തു വരാതിരിക്കാൻവേണ്ടി ദേവി അവരെ പറഞ്ഞു മുമ്പേ അയച്ചു. വാടിത്തളർന്നു ശാരദാദേവി തനിച്ചു മെല്ലെ മെല്ലെ പൊയ്ക്കൊണ്ടിരുന്നു. ഞായർ പടിഞ്ഞു. ഇരുട്ടണഞ്ഞു.

അകലെനിന്നും ഒരു രൂപം വരുന്നതു കാണായി. പട്ടക്കുററനൊരാരാം, കൈയ്യിലൊരു വടിയും. പിന്നാലെ വേറൊരു രൂപവും കാണാനുണ്ട്. 'ആരതു്?' അവനലറി: 'ഈ അസമയത്തു് ഇതു വഴി വരുന്നതാരു്' 'അച്ഛാ, അവിടുത്തെ മകരം ശാരദയാണു ഞാൻ. കൂട്ടു വിട്ടുപോയി. അവിടുത്തെ ജാമാതാവിനെ കാണാൻ കല്ക്കത്തയ്ക്കു പോവുകയാണ്.' കൂടെ കണ്ട വ്യക്തി ഒരു സ്ത്രീയാണെന്നറിഞ്ഞു്, വേഗം ചെന്നു് അവരുടെ കൈയ്യു പിടിച്ചുകൊണ്ടു് പറഞ്ഞു, 'അമ്മേ, അവിടുത്തെ മകരം ശാരദയെ സഹായിച്ചാലും. അച്ഛനമ്മയും ഇപ്പോരം ഇതുവഴി വന്നില്ലെങ്കിൽ ഇവളുടെ ഗതി വളരെ കഷ്ടത്തിലായേനെ.' വിശ്വാസപൂർണ്ണവും നിഷ്കളങ്കവുമായ ഈ വാക്കുകരം കേട്ടു് അവർ ദേവിയെ കൂട്ടിക്കൊണ്ടു പോയി. രാത്രി ഒരു കടയുടെ അടുത്തു കഴിച്ചു് പിറേറന്നു രാവിലെ കൊണ്ടുപോയി കൂട്ടുകാരെ ഏല്പിച്ചു. തമ്മിൽ പിരിയുമ്പോരം ഇരുകൂട്ടരും കരഞ്ഞുപോയി. ദക്ഷിണേശ്വരത്തു വന്നു തന്നെയും തൻെറ ഭർത്താവിനെയും കണ്ടുകൊള്ളാമെന്നു ദേവി അവരെക്കൊണ്ടു പ്രതിജ്ഞ ചെയ്യിച്ചു. ആ തസ്കരതാതമാതാക്കരം യാത്ര പറഞ്ഞു പിരിഞ്ഞു. പിന്നീടവർ ദക്ഷിണേശ്വരത്തു ചെന്നു് തങ്ങളുടെ മകളെയും മരുമകനെയും കാണുകയുണ്ടായി.

ദീർഘകാലത്തെ കഠോരതപശ്ചര്യയും വെയിലിൻെറ ചൂടും ഭക്തന്മാരുമായുള്ള നിരന്തരസംഭാഷണവുംമൂലം ശ്രീരാമകൃഷ്ണനു കണ്ഠരോഗം പിടിപെട്ടു. ചികിത്സയ്ക്കായി അദ്ദേഹത്തെ കല്ക്കത്തയിൽ ഒരു ഉദ്യാനഗൃഹത്തിലേയ്ക്കു മാററി. ശുശ്രൂഷയ്ക്കു യുവശിഷ്യന്മാരുണ്ടു്. ആഹാരം പാകം ചെയ്യുന്ന കാര്യത്തിൽ വിഷമത നേരിട്ടു. പുതിയ സ്ഥലത്തു താമസിക്കാൻ സൗകര്യം വളരെ കുറവു്; ശാരദാദേവിയാണെങ്കിൽ അന്യർ കാണ്കെ പുറത്തെങ്ങും ഇറങ്ങുകയുമില്ല. എങ്ങനെ അമ്മയോടു വിവരം പറയുമെന്നു ശിഷ്യന്മാർ പരുങ്ങി. കാര്യം കേട്ടയുടനെ തൻെറ സൗകര്യങ്ങളൊന്നും കണക്കാക്കാതെ ദേവി ഗുരുദേവൻെറ ശുശ്രൂഷയ്ക്കൊരുങ്ങി. അസൗകര്യങ്ങരം പലതുമുണ്ടായിരുന്നു. പക്ഷെ അതെല്ലാം തൻെറ കർത്തവ്യബോധത്തിൻെറ മുമ്പിൽ ഓടി മറഞ്ഞു. കാട്ടിൽ പോകുന്നതിനു മുമ്പു് യാത്ര പറയാനെത്തിയ ശ്രീരാമചന്ദ്രനോടു്, 'മുമ്പിൽ നടപ്പൻ വനത്തിനു ഞാൻ, മമ പിന്നാലെ വേണമെഴുന്നള്ളുവാൻ ഭവാൻ.' എന്നരുളിയ സീതാദേവിയുടെ കാലടിപ്പാടുകളാണല്ലൊ ഭാരതമഹതികരംക്കു മാർഗ്ഗദർശനം നല്കുന്നതു്.

മാതൃദേവിയുടെയും ശിഷ്യന്മാരുടെയും ശുശ്രൂഷയും പ്രാർത്ഥനയുമൊന്നും വകവെയ്ക്കാതെ കാലം അതിൻെറ കരാളവക്ത്രത്തിൽ ശ്രീരാമകൃഷ്ണൻെറ ശരീരം ഗ്രസിച്ചു. ഏവരും ദുഃഖത്തിലാണ്ടു. മാതൃദേവി ഒരു വിധവയ്ക്കു ചേർന്നവിധം വസ്ത്രധാരണം ചെയ്യാൻ തുടങ്ങി. ശ്രീരാമകൃഷ്ണൻ പ്രത്യക്ഷപ്പെട്ടു ചോദിച്ചു: 'എന്തു്, എന്താണു ചെയ്യുന്നതു്? ഞാനെങ്ങോട്ടും പോയില്ലല്ലൊ. ഒരു മുറിയിൽനിന്നും വേറൊന്നിലേയ്ക്കു മാറുക മാത്രമല്ലേ ചെയ്തുള്ളു!' ഈ ദർശനം ദേവിക്കു് കുറച്ചാശ്വാസം നല്കി. പിന്നെയും ഒന്നുരണ്ടു തവണ വൈധവ്യചിഹ്നങ്ങരം സ്വീകരിക്കാൻ മുതിർന്നു. അപ്പോഴൊക്കെയും ഭഗവാൻ ദർശനമരുളി ആശ്വസിപ്പിച്ചു. അതിനാൽ മാതൃദേവി ജീവിതകാലം മുഴുവൻ സുമംഗലിയുടെ രീതിയിൽ ചുവന്ന കരയുള്ള പുടവയാണു് ധരിച്ചിരുന്നതു്.

ശ്രീരാമകൃഷ്ണൻെറ മഹാസമാധിക്കുശേഷമുള്ള കാലം മാതൃദേവിയുടെ ജീവിതത്തിലെ പുതിയ ഒരദ്ധ്യായമാണു്. ഗുരുദേവൻെറ അവസാനകാലത്തു് അദ്ദേഹത്തെ ശുശ്രൂഷിക്കാനായി മറെറല്ലാം മറന്നു വന്നെത്തിയ യുവാക്കന്മാരാണു് ശ്രീരാമകൃഷ്ണസംഘത്തിൻെറ നട്ടെല്ലായത്. അക്കാലത്തുതന്നെ ശ്രീ ശാരദാദേവി ആ സന്ന്യാസീസംഘത്തിൻെറ മാതാവായും തീർന്നു. ഗുരുദേവൻെറ തിരോധാനംമൂലം വന്നുചേർന്ന സന്താപം താങ്ങാനാവാതെ ശിഷ്യന്മാർ മിക്കപേരും കഠോരതപസ്സിനായി പലയിടങ്ങളിലും തീർത്ഥയാത്രയ്ക്കു പോയി. മാതൃദേവിയും വൃന്ദാവനത്തിൽ പോയി കുറെ മാസങ്ങരം കഴിച്ചു. അവിടെനിന്നും മടങ്ങിവന്നു കമാർപുക്കുരിൽ താമസമാക്കി. അവിടെയാണെങ്കിൽ കഞ്ഞി കുടിക്കാൻ നല്ലനേരം നോക്കേണ്ട സ്ഥിതിയായിരുന്നു. തൊട്ടുകൂട്ടാൻ ഉപ്പുപോലുമില്ലാതെ കഴിക്കേണ്ടിവന്നിട്ടുണ്ടു്. സർവ്വവും

ഈശ്വരനിലർപ്പിച്ച് ദേവി ശാന്തമായി നാറം നയിച്ചു. ദേവിയുടെ കഷ്ടപ്പാടുകളെക്കുറിച്ച് ശിഷ്യന്മാർ ആദ്യം അറിഞ്ഞിരുന്നില്ല. സ്ഥിതി ഗതികൾ അറിഞ്ഞ ഭക്തന്മാർ ദേവിയെ കല്ക്കത്തയ്ക്കു കൂട്ടിക്കൊണ്ടുപോന്നു. പിന്നെയും ചില തീർത്ഥാടനങ്ങൾക്കു പോവുകയുണ്ടായി. അക്കൂട്ടത്തിൽ രാമേശ്വരവും സന്ദർശിച്ചു. വൃന്ദാവനത്തിൽ താമസിക്കുന്ന കാലത്ത് ഒരു ദർശനത്തിൽ ഗുരുദേവൻ മാതൃദേവിയോട് യോഗാനന്ദസ്വാമികൾക്ക് മന്ത്രോപദേശം നൽകാൻ നിർദ്ദേശം നൽകി. അതേ ദർശനവും നിർദ്ദേശവും മൂന്നു ദിവസം തുടർന്നുണ്ടായി. സ്വാമികൾക്കും ഭഗവാൻെറ ആജ്ഞ ലഭിച്ചു. ഇങ്ങനെ മാതൃദേവിയുടെ ഗുരുപദസ്വീകാരം നടന്നു.

ശ്രീരാമകൃഷ്ണൻ ഒരിക്കൽ ദേവിയോട് ചോദിക്കുകയുണ്ടായി: 'ജനങ്ങൾ വല്ലാതെ വലയുന്നു. എല്ലാം ഞാൻതന്നെ ചെയ്യണോ? ഭവതി ഒന്നും ചെയ്കയില്ലേ?' ഞാനെന്തു ചെയ്യാനാണ്, കേവലമൊരു സ്ത്രീ?' 'അങ്ങനെയല്ല, ഭവതിക്കു പലതും ചെയ്യാനാകും, ചെയ്യണം.' ഇങ്ങനെ ശ്രീരാമകൃഷ്ണൻ തൻെറ ജീവിതസന്ദേശം തുടർന്നുകൊണ്ടുപോകുന്നതിന് ശ്രീശാരദാദേവിയെ ഭരമേല്പിച്ചിരുന്നു.

ശ്രീരാമകൃഷ്ണൻ ഗംഗയിൽക്കൂടി നടന്നു വരുന്നതായി ഒരിക്കൽ ദേവിക്ക് ഒരു ദർശനമുണ്ടായി. അദ്ദേഹത്തിൻെറ ശരീരം ഗംഗയിൽ അലിഞ്ഞുചേർന്നു. നരേന്ദ്രൻ ആ ജലം കോരി ലോകമെല്ലാം തളിച്ചു. ആ ദർശനം സത്യമായിത്തീർന്ന കഥ സുപ്രസിദ്ധമാണല്ലൊ.

ശ്രീ ശാരദാദേവിയുടെ അമ്മയൊരിക്കൽ ശ്രീരാമകൃഷ്ണൻ കേൾക്കെ ഈ വിധം പരിതപിച്ചു: ''എന്തു കഷ്ടം! എൻെറ മകളെ ആ കിറുക്കനെ കെട്ടിക്കൊടുത്തതുകൊണ്ട്, അവൾക്ക് 'അമ്മേ' എന്നു വിളിക്കാനൊരു കുഞ്ഞില്ലാതെ പോയല്ലൊ!''ഇതു കേട്ട ശ്രീരാമകൃഷ്ണൻ പറഞ്ഞു: ''അമ്മായി അതു ചൊല്ലി വിഷമിക്കേണ്ട. അമ്മായിയുടെ മകൾക്ക്, 'അമ്മേ' എന്ന വിളി കേട്ടു മടുക്കാൻമാത്രം മക്കളെ ലഭിക്കും.'' ഇന്ന് ശ്രീരാമകൃഷ്ണനെപ്പററി അറിയുന്നവർക്കെല്ലാം ദേവി അവരുടെ അമ്മയുമായിത്തീർന്നിട്ടുണ്ട്.

ദക്ഷിണേശ്വരത്തെ മഹർഷീശ്വരനെപ്പററിയും അവിടെ നടന്ന ദിവ്യനാടകത്തെപ്പററിയും പലരും അറിഞ്ഞുവശായി. അനേകമാളുകൾ ആത്മശാന്തി തേടി അമ്മയുടെ അടുക്കൽ വരാൻ തുടങ്ങി. വന്നവരെയെല്ലാം അമ്മ മക്കളായി സ്വീകരിച്ചു, അനുഗ്രഹിച്ചു. വന്നവരിൽ പല തരക്കാരും ഉണ്ടായിരുന്നു: ഉത്തമന്മാരും മദ്ധ്യമന്മാരും പ്രാകൃതന്മാരും. ചിലരെ സ്വാഗതം ചെയ്തതു് ദേവിയുടെ കൂടെയുള്ള ചിലർക്ക് ഇഷ്ടപ്പെട്ടില്ല. അവരോട് അമ്മ ചോദിച്ചു: 'എൻെറ കുഞ്ഞുങ്ങൾ മേലെല്ലാം ചെളിയും പുരണ്ടു വന്നാൽ അവരെ കുളിപ്പിച്ചു വൃത്തിയാക്കേണ്ടതു് എൻെറ കടമയല്ലേ!' താൻ അദ്ധ്യാത്മസന്താനങ്ങളായി സ്വീകരിച്ചവരുടെ ശ്രേയസ്സിൽ അമ്മ വളരെ വ്യാകുലയായിരുന്നു. സ്വന്തം പെററമ്മപോലും തങ്ങളെ ഇത്ര സ്നേഹിക്കുന്നില്ലെന്നു പല ശിഷ്യന്മാർക്കും അനുഭവപ്പെട്ടിട്ടുണ്ട്. വയസ്സുകാലത്തു്, രോഗംകൊണ്ട് എഴുന്നേല്ക്കാൻകൂടി പ്രയാസമായിരുന്ന സമയത്തുപോലും അമ്മ വളരെ വെളുപ്പിനേ എഴുനേററു ജപധ്യാനങ്ങൾ ചെയ്യാറുണ്ട്. ഇനിയുമിതെല്ലാം വേണ്ടതുണ്ടോ, എന്നു ചോദിച്ച ഒരു ശിഷ്യനോട്, അനേകം മക്കളുടെ ഭാരം താൻ ഏറെറടുത്തിട്ടുണ്ട്; അവരിൽ പലരും ക്രമമായി ജപധ്യാനങ്ങൾ ചെയ്യുന്നുണ്ടാവില്ല; അവർക്കുവേണ്ടി താൻ പ്രാർത്ഥിക്കുകയാണ്, എന്നു പറഞ്ഞു അമ്മ. 'അമ്മേ' എന്നു വിളിച്ചവരെ ആരെയും ആ സ്നേഹമൂർത്തി ഉപേക്ഷിച്ചിട്ടില്ല.

> സ്നേഹേന ബധ്നാസി മനോഽസ്മദീയം
> ദോഷാനശേഷാൻ സഗുണീകരോഷി
> അഹേതുനാ നോ ദയസേ സദോഷാൻ
> സ്വാങ്കേ ഗൃഹീത്വാ യദിദം വിചിത്രം!

'അമ്മ ഞങ്ങളുടെ കുററങ്ങളെല്ലാം അകററി ഞങ്ങളെ ശിഷ്ടരാക്കി. ദോഷദൂഷിതരായ ഞങ്ങളിൽ അമ്മ അഹേതുകമായി കനിയുന്നു. അമ്മ ഞങ്ങളെ അങ്കതലത്തിൽ എടുത്തുവെച്ച് സ്നേഹപാശംകൊണ്ട് ഞങ്ങളുടെ മനസ്സിനെ തന്നിൽ ബന്ധിച്ചിരിക്കുന്നു. എന്തൊരാശ്ചര്യം!' എന്നു പാടി ഒരു മകൻ.

കുട്ടിക്കാലത്തെ കളികൾപോലും ദേവി ദേവന്മാരുടെ പൂജയിൽ ആരംഭിച്ച ഒരു

ജീവിതം: വളരെ ക്ലേശിച്ച നിത്യവൃത്തി നിർവ്വഹിച്ച ഒരു ജീവിതം. ദക്ഷിണേശ്വരത്തെ നാളുകളെല്ലാം ജപധ്യാനങ്ങളിലും ഭഗവത്സേവയിലും നയിച്ചു. ഗുരുദേവന്റെ നിർവ്വാണത്തിനു ശേഷം കഠോരതപശ്ചര്യയിലേപ്പെട്ടും, ആത്മശാന്തി തേടി അടുത്തെത്തിയ ആളുകൾക്ക് ആശ്വാസമരുളിയും കഴിച്ചു. ഇങ്ങനെ ശ്രീശാരദാദേവിയുടെ ജീവിതത്തിൽ ഉടനീളം ഈശ്വരസമർപ്പണവും തപസ്സും ശാന്തിയും വിളയാടുന്നതു കാണാം.

വൃന്ദാവനത്തിൽ വസിക്കുന്ന കാലത്തു ദേവി പ്രാർത്ഥിച്ചു, 'ഭഗവൻ, എനിക്കാരുടേയും കുററം കാണാൻ കഴിവില്ലാതാക്കണേ' എന്നു്. ശിഷ്യന്മാരോടു് അമ്മ ഉപദേശിക്കാറുണ്ടു്: 'അന്യരിൽ കുററം കാണാൻ പോയാൽ അഴുക്കു പുരളുന്നതു് അവനവന്റെ മനസ്സിനാണു്. പരദോഷം കണ്ടതുകൊണ്ടും പറഞ്ഞതുകൊണ്ടും എന്തു പ്രയോജനം? ശാന്തിയും സമാധാനവും വേണമെങ്കിൽ സ്വന്തം ദോഷം കണ്ടുപിടിച്ചു തിരുത്തുക. മനസ്സൊരു മദയാനയ്ക്കു തുല്യമാണു്. അതു കാററിനൊപ്പം പറന്നുനടക്കുന്നു. അതിനെ നിലയ്ക്കു നിർത്തണമെങ്കിൽ നിരന്തരം വിവേകം ശീലിക്കുകയും ഈശ്വരചിന്ത ചെയ്യുകയും വേണം. കർമ്മഫലം അനുഭവിച്ചേ കഴിയൂ. എന്നാൽ ഈശ്വരാർപ്പിതമായി ജീവിതം നയിച്ചാൽ ഒരു മുറിവു പററേണ്ടിടത്തു് കാലിൽ ഒരു മുള്ളു തറച്ചു് രക്ഷപ്പെടും. ആശയിൽനിന്നാണു് ഈ ദേഹം ഉടലെടുക്കുന്നതു്; ആശാനാശംതന്നെ മോക്ഷം. നിങ്ങൾ പ്രാർത്ഥിച്ചില്ലെന്നു വെച്ചു് ഈശ്വരനൊന്നും വരാനില്ല; നിങ്ങളുടെ ഭാഗ്യദോഷമെന്നുമാത്രം. കാററടിച്ചു മഴക്കാർ നീങ്ങുന്നു; ഈശ്വരനാമംകൊണ്ടു വിഷയവാസന നശിക്കുന്നു. കഴിക്കുന്നതൊക്കെ ഈശ്വരനു സമർപ്പിച്ചു കഴിക്കുക. ഘടികാരം ഇടവിടാതെ ടിക്ക് ടിക്ക് എന്നു ചൊല്ലുംപോലെ ഇടവിടാതെ ഈശ്വരനാമം ജപിക്കുക. ഈ ലോകം മുഴുവൻ സ്വന്തമാക്കാൻ ശീലിക്കൂ. ആരും അന്യനല്ല. ലോകമെല്ലാം നിന്റെ സ്വന്തമാണു്.'

1920 ജൂലായ് 20 – ാം തീയതി രാത്രി ദേവി ഭൗതികദേഹം ഉപേക്ഷിച്ചു.

ശ്രീരാമകൃഷ്ണസംഘത്തിൽ പൂജാക്രമങ്ങൾ ആദ്യം ആരംഭിച്ചതു് ശ്രീ ശാരദാദേവിയാണു്. നാട്ടിൻപുറത്തൊരു മൺകുടിലിൽ പിറന്നു്, പാടുപെട്ടു പുലർന്നു്, ഒരവതാരപുരുഷന്റെ ധർമ്മപത്നി എന്ന നിലയിൽനിന്നും അദ്ദേഹത്തിന്റെ ആരാധ്യദേവതയായി മാറി, ഒരു സന്ന്യാസിസംഘത്തിന്റെ ദിവ്യമാതാവായി ജീവിച്ചു്, ഗുരുദേവന്റെ സന്ദേശവാഹിനിയായി അനേകമാളുകൾക്കു് ആശ്വാസവും ആശിസ്സും അരുളി, ഇന്നും അനേകമാളുകൾക്കു് അഭയമരുളിക്കൊണ്ടു് വിജയിക്കുന്ന അമ്മയ്ക്കായ്ക്കൊണ്ടു് സാഷ്ടാംഗപ്രണാമം അർപ്പിക്കാം.

രാമകൃഷ്ണഗതപ്രാണാം തന്നാമശ്രവണപ്രിയാം
തദ് ഭാവരഞ്ജിതാകാരാം പ്രണമാമി മുഹുർമുഹുഃ.

---

എന്റെ കുട്ടീ, ഈ മനുഷ്യശരീരം ലഭിച്ച നീ ഏററവും ഭാഗ്യവതിയാണു്. ഈശ്വരനിൽ ദൃഢമായ ഭക്തിയുണ്ടായിരിക്കുക. കഠിനമായി അദ്ധ്വാനിക്കുകയും ചെയ്യുക. പ്രയത്നംകൂടാതെ ആക്കെന്തു തന്നെ സാദ്ധ്യമാകും ? എത്രതന്നെ തിരക്കുപിടിച്ച ജോലിയുണ്ടായിരുന്നാലും കുറച്ചു സമയം പ്രാർത്ഥനയ്ക്കായി നീക്കിവെയ്ക്കുകതന്നെ വേണം. ദക്ഷിണേശ്വരത്തു താമസിക്കുന്ന കാലത്തു് എനിക്കു് എത്ര ജോലിത്തിരക്കുണ്ടായിരുന്നു ! പക്ഷേ, ഞാൻ ധ്യാനവും ജപവും മുടക്കു ചെയ്തുപോന്നു............മനസ്സിനു സുഖമില്ല എന്നു പറയുന്ന എന്റെ സഹോദരപത്നി അതുപോലെ ചെയ്യട്ടെ. പ്രഭാതത്തിൽ മൂന്നു മണിക്കു് എഴുന്നേററു് അവർ ധ്യാനത്തിൽ ഏർപ്പെട്ടുനോക്കട്ടെ. എന്നിട്ടും മനസ്സിനുള്ള സമാധാനമില്ലായ്മ തുടരുന്നുണ്ടോ എന്നു ഞാൻ കാണട്ടെ. പക്ഷേ, അതൊന്നും ചെയ്യുവാൻ അവർ തയ്യാറായില്ല. എന്നിട്ടു് വിഷമങ്ങളെപ്പററി പറഞ്ഞുംകൊണ്ടിരിക്കുകയും ചെയ്യും ! അവക്കെന്തൊണിത്ര വിഷമങ്ങൾ ? മനസ്സിന്റെ ക്ലേശം എന്താണെന്നു്, എന്റെ കുട്ടീ, ഞാൻ അറിഞ്ഞിട്ടേയില്ല.

–ശ്രീ മാതൃദേവീസൂക്തങ്ങൾ പേജ് 76-77.

# ഉപനിഷത്പ്രവചനം-ഈശാവാസ്യം

ശ്രീ വിമലാനന്ദസ്വാമികൾ

വേദാത്ഥം ആഴത്തിൽ ചിന്തിച്ചിട്ടുള്ള പൂർവ്വാചാര്യന്മാർ ജീവിതത്തെ മൂന്നു പടികളിൽ കാണുന്നു – സ്വാഭാവികജീവിതം, ശാസ്ത്രീയ ജീവിതം, മുക്തജീവിതം എന്നിങ്ങനെ. സ്വഭാവ വാദത്തെ അനുഗമിക്കുന്ന ജീവിതത്തിൽ പ്രത്യക്ഷവും അനുമാനവുമല്ലാതെ ഒരു പ്രമാണമില്ല. ഈ മാർഗ്ഗത്തിൽ അറിവും പ്രവൃത്തിയും ശാസ്ത്ര നിരപേക്ഷമാണ്. ഇന്ദ്രിയതർപ്പണവും ആത്മം ഭരിത്വവുമാണ് സ്വഭാവവാദത്തിന്റെ പരിണാമം. ആകയാൽ ബഹുഭൂരിപക്ഷം ജനങ്ങളും മിനുസമായ ഈ വഴിയാണു പിടിക്കുന്നതു്. ഈ സംഗതി ബൃഹദാരണ്യകോപനിഷത്തിലെ ആദ്യത്തെ അധ്യായത്തിലെ മൂന്നാമത്തെ ബ്രാഹ്മണം വിവരിക്കുന്നു. ദൃഷ്ടപ്രയോജനം മാത്രമാണ് സ്വഭാവവാദത്തിന്നു പ്രേരകം; ധർമ്മേതരത്വം അതിനുള്ള കളം ഒരുക്കുകയും ചെയ്യുന്നു. ശാസ്ത്രജനിതമായ അറിവും അതനുസരിച്ചുള്ള പ്രവൃത്തിനിഷ്ഠയും വളരെ ചുരുക്കം പേർക്കു മാത്രമേയുള്ളു. കാരണം ഭാഷ്യകാരൻ ആ ഘട്ടത്തിൽ ഓർമ്മിപ്പിക്കുന്നു – അത്യന്തയത്നസാധ്യാ ഹി സാ– അതിരററ സൂക്ഷ്മതയും അധ്വാനവും ഉള്ളവർക്കേ അതു സാധ്യമാകയുള്ളു; നിരന്തരം അതിൽ പ്രവർത്തിക്കുന്ന അഭിയുക്തന്മാർക്കു മാത്രമേ ശാസ്ത്രീയമാർഗ്ഗം പററുകയുള്ളു എന്നു സാരം. ഇന്ദ്രിയതർപ്പണമല്ല, വിഷയഹോമമാണ് ശാസ്ത്രീയജീവിതത്തിന്റെ ലക്ഷ്യമെന്നു ഭഗവാൻ 'ശ്രോത്രാദീൻ വിഷയാനന്യ ഇന്ദ്രിയാഗ്നിഷു ജുഹ്വതി' എന്ന വചനംകൊണ്ടു പഠിപ്പിക്കുന്നു. കപ്പയ്ക്കു തീകൊളുത്തി എരിക്കുന്നതു് 'ഹോമ'മാണെന്നു വിവരമുള്ളവർ പറയുകയില്ല. ഇന്ദ്രിയങ്ങളെ കണ്ടപോലെ ഭോഗത്തിന്നു വിട്ടുകൊടുക്കുന്നതു് ഗീതയിൽ പറയുന്ന ശബ്ദാദിവിഷയങ്ങളുടെ ഹോമമാകയില്ല. വിറകു കൂട്ടി തീയ് കെടുത്തിയാലോ ഹോമമാകയില്ലതന്നെ. യോഗ്യതയുള്ള ഹോതാവു് വിഹിതസമയത്തിൽ, നിശ്ചയിച്ച രീതിയിൽ, ക്രമപ്രകാരം ജ്വലിപ്പിച്ചിട്ടുള്ള അഗ്നിയിൽ, ഏകാഗ്രതയോടും ശ്രദ്ധയോടുംകൂടി സങ്കല്പിച്ചിട്ടുള്ള ദ്രവ്യം ഹവിസ്സായി സമർപ്പിക്കുന്നതു മാത്രമേ ഹോമമാകയുള്ളു. ശാസ്ത്രീയജീവിതത്തിലെ ഇന്ദ്രിയപ്രവൃത്തിയും അതുപോലെ നിയമിതമായിരിക്കും. ശാസ്ത്രീയജീവിതത്തിന്റെ അവസാനഫലമാണ് ജീവന്മുക്തന്റെ ആത്മസംസ്ഥിതി. ഇതു് അത്യന്തയത്നസാധ്യമാണെന്നും കുട്ടിക്കളിയല്ലെന്നും അപ്പോൾ സുസ്പഷ്ടം.

സ്വാഭാവികജീവിതത്തിൽനിന്നും പിൻതിരിഞ്ഞു് വിഹിതകർമ്മവും ഉപാസനയും താൽപര്യത്തോടുകൂടി അനുഷ്ഠിക്കുന്നവർക്കു് അവ ദേവതാപ്രാപ്തിരൂപമായ അമൃതത്വം ലഭിക്കുന്നതിന്നു സാധകമായിത്തീരുന്നു എന്നു് ഈശാവാസ്യത്തിലെ 9, 10, 11 എന്നീ മന്ത്രങ്ങൾ വ്യക്തപ്പെടുത്തുന്നതായി കഴിഞ്ഞ തവണ വിവരിച്ചു. അടുത്തുവരുന്ന മൂന്നു മന്ത്രങ്ങളും കഴിഞ്ഞ മന്ത്രത്രയത്തിന്റെ ഛായയിൽതന്നെയുള്ളവയാകയാൽ ഒന്നിച്ചു് അവയുടെ അക്ഷരാത്ഥം കൊടുക്കുന്നു.

ഓം അന്ധം തമഃ പ്രവിശന്തി യേ/സംഭൂതിമുപാസതേ
തതോ ഭൂയ ഇവ തേ തമോ യ ഉ സംഭൂത്യാം രതാഃ. 12

ഓം അന്യദേവാഹുഃ സംഭവാദ് അന്യദാഹുരസംഭവാത്
ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്വിചചക്ഷിരേ. 13

ഓം സംഭൂതിം ച വിനാശം ച യസ്തദ് വേദോഭയംസഹ
വിനാശേന മൃത്യും തീർത്വാ സംഭൂത്യാമൃതമശ്നുതേ. 14

യേ അസംഭൂതിം ഉപാസതേ (തേ) അന്ധം തമഃ പ്രവിശന്തി = അസംഭൂതിയെ മാത്രം ഉപാസിക്കുന്നവർ കാഴ്ച സാധ്യമാകാത്ത അന്ധകാരത്തിൽ പ്രവേശിക്കുന്നു. യേ തു സംഭൂത്യാം ഏവ രതാഃ തേ തതഃ ഭൂയഃ ഇവ തമഃ പ്രവിശന്തി = ആരാണോ സംഭൂതിയിൽ മാത്രം അതിതാൽപര്യമുള്ളവർ അവർ അതിലും അധികമെന്നു

തോന്നുന്ന തമസ്സിൽ മുഴകുന്നു. സംഭവാത് അന്യത് ഏവ (ഫലം ക്രിയതേ) ഇതി ആഹുഃ; അസംഭവാത് അന്യത് (ഇതി അപി) ആഹുഃ =സംഭൂതിയിൽനിന്നും ഉളവാകുന്നഫലംവേറേ, അസംഭൂതിയിൽനിന്നും ഉളവാകുന്ന ഫലവും വേറേതന്നെ, എന്നും പറയുന്നു. ഇതി (തേഷാം) ധീരാണാം (വചനം) ശുശ്രുമ യേ നഃ തത് വിചചക്ഷിരേ=സംഭൂതി, അസംഭൂതി എന്നീ രണ്ടു പദാൎത്ഥങ്ങളെ പററി വിവരിച്ചിട്ടുള്ള ബുദ്ധിശാലികളായ ഗുരുക്കന്മാർ ഈ വിധ മാണ് ഞങ്ങൾക്ക് ഉപദേശിച്ചിട്ടുള്ളതു്.

(അ)സംഭൂതിം ച വിനാശം ച തത് ഉഭയം യഃ സഹ വേദ=അസംഭൂതി, വിനാശം, എന്നീ രണ്ടും ആരാണോ ഒരേ ഉപാസകനെത്തന്നെ സംബന്ധിക്കുന്നതായി അറിയുന്നതു് ആ അനുഷ്ഠാതാവു്, വിനാശേന മൃത്യും തീർത്വാ (അ)സംഭൂത്യാ അമൃതം അശ്നുതേ=വിനാശംമൂലം മൃത്യുവിനെ തരണംചെയ്തു് അസംഭൂതിമൂലം അമൃതം അനുഭവിക്കുന്നു.

ഈ മൂന്നു മന്ത്രങ്ങളുടെ അൎത്ഥം ദുരൂഹമാണു്. ആദ്യത്തേ മന്ത്രം അതേവിധം ശതപഥബ്രാഹ്മണത്തിൽ വരുന്നുണ്ടു്. ഈ സന്ദർഭത്തിലെ അൎത്ഥം നിൎണ്ണയിക്കുന്നതിന്നു് ആ പ്രകരണം സഹായിക്കുന്നില്ല. ജൈമിനീയബ്രാഹ്മണത്തിലും ജൈമിനീയ ഉപനിഷത്തിലും സംഭൂതി ജന്മഹേതുവായ ബീജമെന്നു പറയുന്നതും ഇവിടെ പ്രത്യേകിച്ചു് അന്വയിക്കുന്നില്ല. അതുകൊണ്ടു ഭാഷ്യകാരൻ സ്വീകരിച്ച പാഠവും അൎത്ഥവും ഇവിടെ സ്വീകരിക്കുകയേ വഴിയുള്ളു. അപ്പോൾ സംഭൂതി എന്ന പദം കാൎയ്യപ്രപഞ്ചത്തിൻെറ സംഭവത്തെ കുറിക്കുന്നു. സംഭവിച്ച കാൎയ്യം സംഭൂതി ആകുമ്പോൾ അസംഭൂതി ആ കാര്യത്തിൻെറ കാരണാവസ്ഥയാണു്. പ്രകൃതി ഒന്നിൻെറയും കാര്യമല്ല; കാര്യവസ്തുക്കളെല്ലാം പ്രകൃതിയിൽനിന്നുമാണു് അഭിവ്യക്തമാവുക. പ്രകൃതിയെത്തന്നെയാണു് ഈശ്വരോപാധിയായ മായയെന്നും അവ്യാകൃതമെന്നും വേദാന്തം പറയുന്നതു്; അതുതന്നെ ഇവിടെ അസംഭൂതി വാച്യവും. മായാരൂപമായ പ്രകൃതി ആവരണമാണു്; കയറിൻെറ മറവാണു് അതിനെ പാമ്പായി കാണുന്നതിന്നു വഴിയുണ്ടാക്കുന്നതു്. ഈ മറവു് അഥവാ അദർശനമാണു് മായ എന്ന പദം കുറിക്കുന്നതു്. അവ്യാകൃതപ്രകൃതിയുടെ അതായതു് അസംഭൂതിയുടെ, സ്വഭാവം തന്നെയാണു മായ. ആ വിധമുള്ള മായാപ്രകൃതിയെ ജഗത് കാരണമായി ഉപാസിക്കുന്നവർ കാഴ്ചയ്ക്കു വഴിയില്ലാത്ത അന്ധതമസ്സിൽ മുഴുകുന്നു എന്നു് ആദ്യ മന്ത്രം ആരംഭിച്ചു്, സംഭൂതിയേ ഉപാസിക്കുന്നവരാകട്ടെ അതിലും കാഴ്ചയില്ലാത്ത അവസ്ഥയിൽ ആഴുന്നു എന്നു് അനുപദം തുടരുന്നു. സംഭവിക്കുന്നതു സംഭൂതിയാണു് – അതായതു പരമേശ്വരോപാധിയായ അവ്യാകൃതത്തിൽനിന്നും വികസിച്ച ഹിരണ്യഗൎഭൻ, അഥവാ സഗുണബ്രഹ്മമെന്നും അപരബ്രഹ്മമെന്നും പറയപ്പെടുന്ന ആദ്യ ശരീരി; സമഷ്ടിസൂക്ഷ്മപഞ്ചമഹാഭൂതങ്ങൾ ഉപാധിയായിട്ടുള്ള സൎവ്വാന്തര്യാമിയായ സൂത്രാത്മാവു്. വിശ്വപ്രപഞ്ചം മുഴുവൻ ഹിരണ്യഗൎഭൻെറ വിരാഡ്രൂപത്തിലുള്ള പരിണാമമാകയാൽ സംഭൂതിയെന്ന പദത്താൽ ഹിരണ്യഗൎഭൻ ഇവിടെ വിവക്ഷിക്കപ്പെട്ടിരിക്കുന്നു. സൎവ്വപുണ്യകൎമ്മങ്ങളുടെയും ഉപാസനയുടെയും ഫലം ഹിരണ്യഗൎഭത്വം പ്രാപിക്കുകയാണു് – സഗുണനായ ഈശ്വരനെ പ്രാപിക്കുകയുമാണു്. കാര്യപ്രപഞ്ചം മുഴുവൻ ലയിക്കുമ്പോൾ ഹിരണ്യഗൎഭൻ സ്വകാരണാവസ്ഥയിൽ സ്ഥിതി ചെയ്യുന്നതുകൊണ്ടു് വിനാശമെന്നും, സംഭൂതിയെന്നും മന്ത്രം ഹിരണ്യഗൎഭനെ നിൎദ്ദേശിച്ചു. ഹിരണ്യഗൎഭൻ സൎവ്വപ്രാണികൾക്കും ജനകനും പരമപൂജ്യനും ചിരാവസ്ഥാനംമൂലം നിത്യകല്പനുമാണെങ്കിലും ഹിരണ്യഗൎഭോപാസനമൂലം ലഭിക്കുന്ന ഫലം ഐശ്വര്യപ്രാപ്തി മാത്രമാണു്; പരമാത്മൈക്യസാക്ഷാത്കാരമല്ല. അതുകൊണ്ടു് പ്രകൃതിരൂപമായ, അസംഭൂതിയെ അവ്യാകൃതത്തെ, ഉപാസിക്കുന്നവർ അന്ധതമസ്സിൽ മുഴുകുന്നു എന്നും വ്യാകൃതരൂപമായ ഹിരണ്യഗൎഭനെ (സംഭൂതിയെ) ഉപാസിക്കുന്നവർ അണിമൈശ്വര്യരൂപമായ സുവൎണ്ണശൃംഖല കൊണ്ടു ബന്ധിക്കപ്പെട്ടു കുറേക്കൂടി അധികമെന്നു തോന്നുന്ന അന്ധകാരത്തിൽ മുഴുകുന്നു എന്നും പ്രതിപാദിച്ചു.

ഉപാസനകളുടെ എല്ലാം ഫലം പാപക്ഷയവും ദേവതാഭാവപ്രാപ്തിയുമാണു്. ദേവതാഭാവപ്രാപ്തിയേയാണു് ഇവിടെ അമൃതത്വമെന്നു നിർദ്ദേശിക്കുന്നതും. പാപക്ഷയവും ദേവത്വവും ലഭിക്കുവാനാഗ്രഹിക്കുന്നവർ പ്രകൃത്യുപാസനയും ഹിരണ്യഗൎഭോപാസനയും യോഗ്യത

പോലെ അനുഷ്ഠിക്കുന്നതു യുക്തമാണെന്നു സ്തുതിക്കുന്നതിനുവേണ്ടി മാത്രമാണ് ഇവിടെ വേറേ വേറെ ഫലമുള്ള രണ്ടു് ഉപാസനകളെ ഓരോന്നിനേയും കുറവു് പറഞ്ഞശേഷം ഒന്നിച്ചു രണ്ടും കൂടി അനുഷ്ഠിക്കുന്നവക്കു് അമൃതത്വം ലഭിക്കുവാൻ കാരണമാകുന്നു എന്നു മേന്മ കാണിച്ചിട്ടുള്ളതു്. ഒന്നിനെ നിന്ദിക്കുന്നതു് നിന്ദിക്കണമെന്നുവെച്ചിട്ടല്ല, മറ്റൊന്നിനെ സ്തുതിക്കുന്നതിന്നു വേണ്ടിയാണു് എന്നുള്ള ന്യായം നേരത്തേ നിരൂപിച്ചുകഴിഞ്ഞു.

ആദ്യത്തെ മന്ത്രത്തിൽ വരുന്ന അസംഭൂതിയും സംഭൂതിയും രണ്ടാമത്തേതിൽ സംഭവമെന്നും അസംഭവമെന്നും അല്പരൂപഭേദത്തിൽ നിർദേശിക്കപ്പെട്ടന്നെങ്കിലും പ്രതിപാദ്യം ഒന്നുതന്നെ എന്നു ശബ്ദവ്യുത്പത്തികൊണ്ടും വിരോധസംബന്ധംകൊണ്ടും സിദ്ധിക്കുന്നു. മൂന്നാമത്തെ മന്ത്രത്തിൽ സംഭൂതിയും അസംഭൂതിയും സമുച്ചയിക്കുവാൻ കഴിയുമെന്ന നിഗമനമാണു് ഉദ്ദേശിച്ചിട്ടുള്ളതു് എന്നു് വിദ്യയേയും അവിദ്യയേയും സമുച്ചയിക്കുന്ന കാര്യം ആദ്യത്തേ ത്രികത്തിൽ വ്യക്തമാക്കിയ ക്രമത്തിൽതന്നെ പദവിന്യാസം ചെയ്തരിക്കുന്നതുകൊണ്ടു സ്പഷ്ടമാകുന്നു. പക്ഷേ മന്ത്രത്തിലെ പ്രത്യക്ഷപദങ്ങൾ സംഭൂതിയെന്നും വിനാശമെന്നുമാണു്; രണ്ടും വ്യാകൃതത്തെത്തന്നെ കുറിക്കുന്ന പദങ്ങളാകയാൽ ഇവിടെ 'സംഭൂതി' എന്ന ശബ്ദം 'അസംഭൂതി' എന്നു പഠിക്കേണ്ടതാണെന്നുഭാഷ്യം പറയുന്നു. വിദ്യാ — അവിദ്യാ ത്രികത്തിലും അസംഭൂതി – സംഭൂതിത്രികത്തിലും 'ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്വിചചക്ഷിരേ' എന്നുള്ള പാരമ്പര്യസ്മരണം ശ്രദ്ധേയമാണു്. ഉപനിഷത്തുകളിലെ പദരചന സംരക്ഷിച്ചിട്ടുള്ള ആശയരാശി തൽക്കാലം രൂപം കൊണ്ടിട്ടുള്ളവയല്ലെന്നും രേഖപ്പെടുത്താത്ത പൂർവ്വകാലംമുതൽ ആചാര്യപരമ്പരയാ കൈമാറി വന്നിട്ടുള്ളവയാണെന്നും പരോക്ഷഭൂതക്രിയയിലുള്ള ഈ ആദരസ്മരണം പലപ്പോഴും സൂചനം നൽകുന്നു. പഴക്കംകൊണ്ടു് ഔഷധഗുണം വർധിക്കുമെന്നു കരുതി അനേക ശതവർഷം മുമ്പു സംഗ്രഹിച്ചിട്ടുള്ള എണ്ണയും ശർക്കരയും ചില സ്ഥലങ്ങളിൽ ഇന്നും തേടി സമ്പാദിക്കാറുണ്ടു്. പുതുമയ്ക്കുവേണ്ടിമാത്രം പുതുമ വരിക്കുന്നവരാകട്ടെ ഇക്കാലത്തു ധരിക്കാൻ ഇറുക്കവും കുറെ കഷ്ടപ്പാടുമുള്ള പാദരക്ഷകളും മററു ഭൂഷണങ്ങളും തേടുന്നതും കാണാതിരിക്കുന്നില്ലല്ലോ. ഒരു കാലത്തു ജനസമൂഹത്തിന്റെ സുരക്ഷയ്ക്കും ഉറപ്പിനും പഴയതു് സംരക്ഷിക്കണമെന്നു പഠിപ്പിച്ചു. മറ്റൊരു കാലത്തു നിത്യവും. സർവ്വവും പുതുക്കുന്നതു് അസംഖ്യം പേക്കു തൊഴിലും ജീവനവും ലഭിക്കുവാൻ അനിവാര്യമായി തീന്നു എന്നു കാണുന്നു. രണ്ടും കാലശക്തിതന്നെ.

ഇതുമുതൽ വരുന്ന നാലു മന്ത്രങ്ങൾ ഇതേപടിതന്നെ ബൃഹദാരണ്യകം അഞ്ചാമധ്യായം പതിനഞ്ചാമതുബ്രാഹ്മണത്തിൽഉദ്ധരിച്ചിരിക്കുന്നതു് കാണുവാൻ കഴിയും. അവിടെ ഉപാസനാപ്രതിപാദകമാകയാൽ ഇവിടെയും ആ വിധം തന്നെ വ്യാഖ്യാനം യുക്തം.

ഓം ഹിരണ്മയേന പാത്രേണ
സത്യസ്യാപിഹിതം മുഖം
തത് ത്വം പൂഷൻ അപാവൃണു
സത്യധർമ്മായ ദൃഷ്ടയേ. 15

സത്യസ്യ മുഖം ഹിരണ്മയേന പാത്രേണ അപിഹിതം = പരമാത്മസത്യവസ്തുവിന്റെ മുഖ്യസ്വരൂപം (ഇഷ്ടവസ്തു മൂടിവെയ്ക്കുന്നതു പോലെ) പ്രകാശമാനമായ ആദിത്യമണ്ഡലമാകുന്ന പാത്രം കൊണ്ടു മൂടപ്പെട്ടിരിക്കുന്നു. ഹേ പൂഷൻ സത്യധർമ്മായ (സത്യധർമ്മസ്യ മമ) ദൃഷ്ടയേ ത്വം തത് അപാവൃണു = ഹേ ജഗത്പോഷകനെ, സത്യവസ്തുവിനെ ഉപാസിക്കുക എന്നുള്ള സ്വധർമ്മം മാത്രം പാലിക്കുന്ന എന്റെ കാഴ്ചയ്ക്കു വേണ്ടി അങ്ങു് ആ മൂടിപാത്രം നീക്കിയാലും.

ഓം പൂഷന്നേകർഷേ യമ സൂര്യ പ്രാജാപത്യ
വ്യൂഹ രശ്മീൻ സമൂഹ തേജഃ
യത്തേ രൂപം കല്യാണതമം
തത് തേ പശ്യാമി യോഽസാ—
വസൗ പുരുഷഃ സോഽഹമസ്മി.

ഹേ പൂഷൻ – ചൂടും വെളിച്ചവും മഞ്ഞും മഴയും ഉളവാക്കി ചരാചരങ്ങളെ വളത്തുന്നവനെ, ഹേ ഏകർഷേ – ഒരേ ഒരുവനായി ആകാശവീഥിയിൽ സഞ്ചരിച്ചു സർവ്വവും കാണുന്നവനെ, സർവ്വാന്തര്യാമിയായി സർവ്വവുമറിയുന്ന സർവ്വജ്ഞ, ഹേ യമ–സർവ്വവസ്തുക്കളെയും നിയമനംചെയ്യുന്നവനെ, ഹേ സൂര്യ–രശ്മികളെയും പ്രാണബുദ്ധികളെയും വേണ്ടവണ്ണം പ്രാണികളുടെ സ്വസ്വകർമ്മ

ങ്ങളിൽ പ്രേരിപ്പിക്കുന്നവനേ. ഹേ പ്രാജാപത്യ=ഹിരണ്യഗർഭരൂപിയായ ഈശ്വരൻെറ സന്താനമേ, തേ കല്യാണതമം യത് രൂപം തത്=അവിടുത്തെ അത്യന്തശോഭനമായ (ആനന്ദമയവും സ്വപ്രകാശവുമായ) സ്വരൂപം ഏതൊന്നോ അതു്, തേ (കൃപയാ)=അവിടത്തെ കാരുണ്യത്താൽ, അഹം പശ്യാമി=ഞാൻ കൺപാൎക്കുന്നതിനു കഴിവുള്ളവനാകുമോ അതിലേയ്ക്കായി, രശ്മീൻ വ്യൂഹ=കതിർമാലകളെ അങ്ങു വേറാക്കിയാലും, തേജഃ സമൂഹ=രശ്മിസമൂഹം അകററിനിൎത്താൻ സാദ്ധ്യമല്ലെങ്കിൽ ചുടുന്ന തിളക്കം ഉപസംഹരിച്ചാലും. യഃ അസൗ പുരുഷഃ=അതാ (ആ ആദിത്യമണ്ഡലത്തിൽ) ഏതൊരു പുരുഷനാണോ കാണപ്പെടുന്നതു്, സഃ അഹം അസ്മി=ആ പുരുഷൻതന്നെ ഞാൻ; ഞാൻതന്നെ അദ്ദേഹം.

ഈ രണ്ടു മന്ത്രങ്ങൾ പരസ്പരം ചേൎന്നവയാകയാൽ വിവരണവും ചേൎത്തു് എഴുതുന്നു. ആദിത്യോപാസനയാണു് ഇവയുടെ പ്രതിപാദ്യമെന്നു് ആദ്യദൃഷ്ടിയിൽതന്നെ സ്പഷ്ടം. ഏതു് ആദിത്യൻ? 'ഈ' മുമ്പിൽ കാണുന്ന ആദിത്യൻതന്നെയോ? തന്നെ. പക്ഷെ, മുഖ്യമായി 'ആ' ആദിത്യൻമാത്രമാണു് ഉപാസ്യൻ – ഈ ആദിത്യൻ അതിലേയ്ക്കുള്ള ദ്വാരംമാത്രം. ദീൎഘകാലം നിരന്തരം പൂജ്യതാബുദ്ധിയോടുകൂടി അന്യചിന്തകൾ ഇടയിൽ പെടാതെ ചെയ്യുന്ന തുടൎച്ചയായ ധ്യാനമാണു് ഉപാസന; അതിന്നു സഹായിക്കുന്ന ഇതരകൃത്യങ്ങളും. പ്രധാനമായി അഹംഗ്രഹോപാസനയും പ്രതീകോപാസനയുമാണു് സാധകൻ അനുഷ്ഠിക്കുക. ധ്യേയവസ്തുവിനെ ഒരു(അവലംബം)മാദ്ധ്യമമാക്കി ധ്യാനിക്കുകയാണു് പ്രതീകോപാസന. ധ്യേയനായ ഇഷ്ടദൈവം തൻെറ ആത്മസ്വരൂപമായി ഉറച്ചു് തൻെറ അഹങ്കാരം പിഴുക്കി ദേവതാഹങ്കാരം ആ സ്ഥാനത്തു പ്രതിഷ്ഠിക്കുകയാണു് അഹംഗ്രഹോപാസന. 'രാമമന്ത്രം യോ ജപേത് സ രാമോ ഭവതി.' എന്നു രാമോപനിഷത്തിൽ ദേവതാഹങ്കാരത്തിനു് ഉദാഹരണം കൊടുക്കുന്നു. ഞാൻ ഒന്നും ചെയ്യുന്നില്ല എല്ലാം 'രാമ'ൻെറ ഇച്ഛ എന്നു തത്ത്വനിഷ്ഠമായി അഹംഗ്രഹോപാസകനു പറയുവാൻ കഴിയും. അഹംഗ്രഹോപാസനയുടെ പാഠം:

ദേഹാസ്വഭാനം ശിവജീവഭാനം
ജഗദ്വിഭാനം പരമാത്മഭാനം
നാനാ വിഭാനം ന ഹി ഭാതി യസ്മിൻ
സ രാമചന്ദ്രോഽസ്മി വിദേഹമുക്തഃ.

ഇതേ പ്രകാരം 'അണിമാദിഭിരാവൃതാം മയൂഖൈരഹമിത്യേവ വിഭാവയേ ഭവാനീം.' എന്നും ദേവി തുടങ്ങിയ ഇതര ഉപാസ്യദേവതകളെ പററിയും അഹംഗ്രഹോപാസനാപദ്ധതി കാണുവാൻ കഴിയും. ബാഹ്യവസ്തുക്കളെ പ്രതീകം (ദ്വാരം) ആക്കുമ്പോൾ പ്രതീകോപാസനയായിത്തീരുന്നു. അഹംഗ്രഹോപാസനയിൽ പ്രാൎത്ഥനയില്ല. തന്നോടു താൻതന്നെ പ്രാൎത്ഥിക്കാറില്ലല്ലോ. പ്രതീകോപാസനയിൽ സ്വാമിഭൃത്യഭാവവും, പിതൃപുത്രഭാവവും മററും വരുന്നു. ആദ്യത്തെ തരം ഉപാസകനെ ആത്മയാജി എന്നും രണ്ടാമത്തേ വിധം ഉപാസകനെ ദേവയാജി എന്നും വേദം നിൎദ്ദേശിക്കുന്നു. അഹംഗ്രഹോപാസന നിൎഗ്ഗുണസാക്ഷാത്കാരത്തിലേയ്ക്കു് വേഗം നയിക്കുന്നു.

ഈ ഘട്ടത്തിൽ എടുത്തു പറയേണ്ട സംഗതി ഒന്നുണ്ടു്. നിൎഗ്ഗുണബ്രഹ്മവും സഗ്ഗുണബ്രഹ്മവും കടലും കരയുംപോലെ രണ്ടു വസ്തുക്കളാണെന്നു ദുൎഭാഗ്യബുദ്ധികൾക്കു തെററിദ്ധാരണ കടന്നുകൂടുന്നു. അങ്ങനെയല്ല. പരബ്രഹ്മവും അപരബ്രഹ്മവും ഒന്നുതന്നെ. ഒരേ വസ്തുവിനെത്തന്നെ വാച്യാൎത്ഥത്തിന്നു വിഷയമാക്കുമ്പോൾ ഈശ്വരനെന്നു സാധകൻ നിൎദ്ദേശിക്കുന്നു; ലക്ഷ്യാൎത്ഥത്തിന്നു വിഷയമാക്കുമ്പോൾ പരബ്രഹ്മമെന്നും പറയുന്നു. ഈ ദൃഷ്ടിഭേദം കാണിക്കുന്നതിനു വേണ്ടിയാണു് പര എന്നും അപര എന്നും വിശേഷണം ബ്രഹ്മശബ്ദത്തോടു ചേൎക്കുന്നതു്. രണ്ടു പ്രകാരത്തിലും ലക്ഷ്യം രണ്ടല്ലേ. 'ഏകോ ദേവഃ' എന്നു് ഉപനിഷത്തു ഘോഷിക്കുമ്പോൾ ധ്യേയബ്രഹ്മവും ജ്ഞേയബ്രഹ്മവും തത്ത്വത്തിൽ അഭിന്നം. ഈ വിധമാണു് ഉപാസ്യം ഭിന്നമായാലും 'ജ്ഞേയം' ഒന്നുതന്നെയായിത്തീരുന്നതു്. (ഗീത. 7. 21–24 കാണുക.) ധ്യേയം, രുചിയും അധികാരവും അനുസരിച്ചു ഭിന്നമായാലും ജ്ഞേയം ഒന്നുതന്നെ എന്ന നിഗമനമാണു് വേദാന്തശാസ്ത്രംമൂലം മതസമന്വയത്തിന്നു് വഴി കാട്ടുന്നതു്.

നമഃ സവിത്രേ ജഗദേകചക്ഷുഷേ
ജഗത്പ്രസൂതിസ്ഥിതിജന്മഹേതവേ
ത്രയീമയായ ത്രിഗുണാത്മധാരിണേ
വിരിഞ്ചിനാരായണശങ്കരാത്മനേ
വിവസ്വതേ ജ്ഞാനഭൃദന്തരാത്മനേ
ജഗത്പ്രദീപായ ജഗദ്ധിതൈഷിണേ
സ്വയംഭവേ ദീപ്തസഹസ്രചക്ഷുഷേ
സുരോത്തമായാമിതതേജസേ നമഃ.

എന്നീവിധമുള്ള പൗരാണികസ്തോത്രങ്ങളം വേദോപബൃംഹണങ്ങളംമാത്രമാണ്. സൂര്യ്യദേവൻ ചാക്ഷുഷപ്രത്യക്ഷനാണെന്നു ലോകം ആദ്യംമുതൽ സ്വീകരിക്കുന്നു. രണ്ടായിരത്തിഅഞ്ഞൂറു വഷത്തോളം പഴക്കമുള്ള ഹീസിയോഡ് എന്ന ഗ്രീക്കു കവിയുടെ സൂര്യ്യസ്തുതികാവ്യം 'പല പേരിൽ എക്കാലത്തും എവിടെയും പ്രത്യക്ഷനായ ഏകദേവ'നെന്ന് ആദിത്യനെ സമാകഷകമായി പുകഴ്ത്തുന്നു. ആയിരത്തിലധികവഷം കഴിഞ്ഞു് അസീസ്സിയിലെ പുണ്യവാളൻ എന്ന പേരിൽ സുപ്രസിദ്ധനായ ഫ്രാൻസിസ്സ് എന്ന മഹിതദൈവഭക്തൻ നിർമ്മിച്ച സൂര്യ്യസ്തോത്രവും ഈശ്വരമാഹാത്മ്യം പ്രതിപാദിക്കുന്ന ദിവ്യകവനമാണ്. വിശാലമനസ്സനായ അക്ബർ ചക്രവത്തി ഇസ്ലാം ധമ്മത്തിൽ പരിതൃപ്തനാകാതെ ആന്തരവികസനഫലമായി ഒടുവിൽ സൂര്യോപാസകനായിത്തീൎന്നു എന്നു ചില ചരിത്രകാരന്മാർ പറയുന്നു. ഭാരതത്തിൽ ഇന്നും സാവിത്രികൊണ്ടു് ഉയൎന്നവർ ആദിത്യനെ പൂജിക്കുമ്പോളം, എളിയവരും പുറത്തിറങ്ങി കത്തവ്യത്തിനു പുറപ്പെടുന്നതിനു മുമ്പു ഉദയസൂര്യനെ കൈകൂപ്പിതൊഴുന്നു. 'ആദിത്യമംബികാം വിഷ്ണും ഗണനാഥം മഹേശ്വരം' എന്നാണു പഞ്ചായതനപൂജാക്രമം. 'വിഹായസഗതിഃ, ജ്യോതിഃ, ആദിത്യഃ, ജ്യോതിരാദിത്യഃ, ഓജസ്തേജോദ്യുതിധരഃ, ഭാനുഃ, രവിഃ, സൂര്യഃ, സവിതാ' എന്നിവ വിഷ്ണുസഹസ്രനാമത്തിൽ ഉൾപ്പെടുന്ന ദേവതാഭിധാനങ്ങളാണ്. ശ്രീരുദ്രം ജപിക്കുന്നതിനു മുമ്പ് 'സങ്കഷണമൂത്തിസ്വരൂപോ യോഽസാവാദിത്യഃ പരമപുരുഷഃ സ ഏഷ രുദ്രോ ദേവതാ' എന്നാണ് മന്ത്രമൂത്തിസ്മരണം. ലളിതാസഹസ്രനാമത്തിൽ നിജാരുണപ്രഭാപൂരമജ്ജദ്ബ്രഹ്മാണ്ഡമണ്ഡലയായ ത്രിപുരസുന്ദരി, ഭാനുമണ്ഡലമധ്യസ്ഥയും, രവിപ്രഖ്യയും, സ്വണ്ണഗഭയും, പരംജ്യോതിസ്സം, ഗഗനാന്തഃസ്ഥയും, അജ്ഞാനധ്വാന്തദീപികയുമാണ്. സൂര്യോപാസന ഇങ്ങനെ പലനിറത്തിൽ പരമേശ്വരോപാസനയ്ക്കു സഹായിക്കുന്നു എന്നുള്ള പൊതുസമ്മതി ഇതിൽനിന്നെല്ലാം വ്യക്തം.

ശാസ്ത്രീയസംസ്കൃതത്തിൽ 'തത്' എന്ന സവ്വനാമം മുമ്പിൽ കാണാത്ത വസ്തുവിനെയും 'ഇദം' 'അദസ്' ഇവ അടുത്തും അകലത്തിലും കാണുന്ന വസ്തുവിനേയും കുറിക്കുന്നു. ഗായത്രിയിലെ 'തത് സവിതാ' 'അസൗ ആദിത്യഃ' മാത്രമല്ല. ആ സവിതാവു് സമസ്തപാലകനും പ്രേരകനുമായ പരമേശ്വരനാണ്; ശുദ്ധചൈതന്യസ്വരൂപമാണ്. ഈ സൂര്യൻ ആ പരതത്ത്വത്തിന്റെ ഹിരണ്മയ(ഹിതവും രമണീയവു)മായ മൂടി മാത്രമാണ്. ആ സൂര്യ്യൻ 'സത്യസ്യ സത്യ'മാണ്. ഈ സൂര്യ്യൻ സത്യം മാത്രമാണ്. 'അസൗ വാ ആദിത്യോ ബ്രഹ്മ' എന്ന ശ്രുതിവചനം ഈ തത്ത്വം വ്യക്തമാക്കുന്നു. സവ്വാകാരോപകാരിയായ മഹാകാരുണികന്റെ പ്രത്യക്ഷമൂത്തിതന്നെ 'കല്യാണ'മാണ്, ശുഭപ്രദമാണ് എന്നു പറയുമ്പോളം ഈ മുഖമൂടിയുടെ പിന്നിലുള്ള പരമസത്യം 'കല്യാണതമ'മായ സ്വരൂപമാണെന്നു് രണ്ടാമത്തെ മന്ത്രം പ്രധാനമായി പറയുന്നു. സത്യധമ്മനായ ഉപാസകൻ, അതു കാണുവാനാണു പ്രാത്ഥിക്കുന്നതു്. ബാഹ്യാകാശയാനത്തിൽ ആക്കെങ്കിലും എന്നെങ്കിലും ഈ സൂര്യനിൽ പൊരിയാതെ എത്തുവാൻ കഴിഞ്ഞാലും ഉപാസകനു് ആശ്ചര്യമോ ചിന്തയോ ഇല്ല. സൂര്യനിലേയ്ക്കു് മനുഷ്യനു് ഏതെങ്കിലും കാലത്തു് ചീട്ടു കിട്ടുമോ എന്നു് ഒരു നിശ്ചയവുമില്ല. പക്ഷേ സവ്വധീപ്രചോദകനായ ആ സവിതാവിലേയ്ക്കു് ആദിത്യമണ്ഡലസ്ഥനായ അന്തര്യാമിയെ പ്രതീകോപാസനമൂലം,

'ധ്യേയഃ സദാ സവിതൃമണ്ഡലമധ്യവർത്തീ
നാരായണഃ സരസിജാസനസന്നിവിഷ്ടഃ
കേയൂരവാൻ കടകകുണ്ഡലവാൻ കിരീടീ
ഹാരീ ഹിരണ്മയവപുഃ ധൃതശങ്ഖചക്രഃ.'

എന്ന രീതിയിൽ ധ്യാനിക്കുന്നവക്കു് ഈശ്വരനുമായി അത്യന്തനികടസംബന്ധമുണ്ടാകുവാൻ കഴിയുമെന്നു വൈദികസിദ്ധാന്തം. ഇതിന്നു കാരണം: ആദിത്യനിലുള്ള പരമാത്മസത്യ

സ്വരൂപിയായ പുരുഷനും തന്നിലുള്ള ഹൃദയ പുണ്ഡരീകാധിഷ്ഠിതനായ അമൃതമയപുരുഷനും ഒന്നുതന്നെ. അന്യരോട് പിച്ചക്കാരൻ തെണ്ടി തേടുന്നതുപോലെയല്ല, പിതാവും പുത്രനും കാര്യത്തിൽ ഒന്നുതന്നെ എന്ന ബോധത്തിൽ മകൻ അച്ഛനോട് അർത്ഥിക്കുന്നതുപോലെ യാണ്, ഉപാസകൻെറ ആന്തരമായ ഈ മാർഗ്ഗ പ്രാർത്ഥന എന്ന തത്ത്വം ഈ വിധം മന്ത്രത്തി ൻെറ കടശ്ശിവരി വെളിപ്പെടുത്തുന്നു. ഈ രണ്ടു മന്ത്രങ്ങളും സഗുണോപാസകന്മാർ നിത്യം പല കുറി പ്രാർത്ഥനയ്ക്കു വിനിയോഗിക്കുന്നു എന്ന് പൂർവ്വാചാര്യന്മാർ വിശ്വസിക്കുന്നു.

---

# പൈങ്കിളിയുടെ പാറാവ്

സിസ്റ്റർ മേരി ബനീഞ്ഞാ, സി. ഡി.

[കൊല്ലവർഷം 1112-ൽ ഈ ആശ്രമത്തിൽനിന്നും 'പ്രബുദ്ധഭാരതം' എന്ന പേരിൽ ഒരു മാസിക ആരംഭിച്ചു. കുറച്ചു കാലമേ അതു നടന്നുള്ളു. ശ്രീ അപ്പൻതമ്പുരാൻ അതിൻെറ പത്രാധിപരായിരുന്നു. അതിൽ 1113 — മേടത്തിൽ 2-ാം പുസ്തകം 9-ാം ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു കവിതയാണിതു്. പ്രബുദ്ധകേരളം വായനക്കാരിൽ അധികമാരും ഇതു കണ്ടിരിക്കാനിടയില്ലാത്തതിനാൽ ഈ ക്രിസ്തുമസ്സ് മാസത്തിൽ ഇവിടെ പകർത്തുന്നു.]

പാറാവിലീ വിരഹവേദനയെത്ര നാളായ്
മാറാതെ ഞാനനുഭവിച്ചുവരുന്നു നിത്യം !
കുറേറുമെന്നിണയെ വിട്ടൊരു മാത്രപോലും
നൂറായിരം സമകളെന്നിഹ തോന്നിടുന്നു. 1

ഓർത്താലെനിക്കിവിടെ മറെറാരു ദുഃഖമില്ല
പാർത്തീടുവാൻ പുതിയ പഞ്ജരമെത്ര രമ്യം !
താർത്തേനിലും മധുരമേറിയ ഭക്ഷണങ്ങൾ !
ഭൃത്യപ്പണിക്കു വിരുതേറിയ കിങ്കരന്മാർ ! 2

എല്ലാം സുഖപ്രദമതാകിലുമുള്ളിലേററം
വല്ലാതെ കത്തിയെരിയുന്ന വിയോഗവഹ്നി
കൊല്ലാതെ കൊല്ലുകനിമിത്തമിതൊന്നുകൊണ്ടും
തെല്ലും സുഖസ്ഥിതിയെനിക്കു ഭവിപ്പതില്ല. 3

എന്നെ പിടിച്ചിതിനകത്തു വളർത്തിടുന്ന
മന്നൻ മഹത്തരകൃതാർത്ഥത പൂണ്ടിടുന്നു;
എന്നന്തരംഗമതു കാണുവതാരു പാർത്താ-
ലന്യൻെറ ചിത്തഗതിയാരറിയുന്നു പാരിൽ ! 4

ആരൊക്കെയെത്ര പരിലാളന ചെയ്കിലെന്തി-
പ്പാരിങ്കലില്ല സുഖമെന്നതെനിക്കു തെല്ലും;
സ്വൈരം പറന്നു ജവമെന്നിണയോടുകൂടി-
ച്ചേരുന്നതാകിലതുതന്നെ യഥാർത്ഥസൗഖ്യം. 5

ഏകാകിയായിവിടെ ഞാൻ വിരഹാർത്തയായി-
ച്ചാകാതെ ചാകുമളവെൻ പ്രിയ ജീവനാഥൻ
ആകാശദേശമതിലെന്നെ വിളിച്ചുഴന്നു
ശോകാഗ്നിതന്നിലെരിയുന്നതു കണ്ടിടുന്നോൻ. 6

രണ്ടാളുമിങ്ങനെ തപിച്ചു ദഹിച്ചിടുമ്പോ-
ളുണ്ടാവതെങ്ങനെ മനസ്സുഖമീ ജഗത്തിൽ ?
വണ്ടാറണിക്കുഴലിമാർക്കതിലും വിശേഷി-
ച്ചുണ്ടാകുമോ സഹനശക്തി വിയോഗനാളിൽ ? 7

വാനത്തു നോക്കി മമ വല്ലഭനേ നിനച്ചു
ധ്യാനത്തിലാണ്ടിതരചിന്തകളാകെ വിട്ടു
ഗാനം മുഴക്കുമൊരു സംഗതിമാത്രമല്ലാ-
താനന്ദമെന്തിവിടെയുള്ളതെനിക്കു പാർത്താൽ ! 8

ഏവം സമാധിയിലിരിപ്പൊരു വേളതന്നിൽ
കൈവല്യമാണനുഭവിപ്പതു സത്യമായ് ഞാൻ
ദ്യോവിൽ പ്രിയൻെറ നിഴലപ്പൊഴെനിക്കു കാണാം
ദിവ്യത്വമേറുമൊരു വൈദ്യുതദീപ്തിപോലെ. 9

കൂടുന്ന വാഞ്ഛയതിനാൽ പ്രതിബന്ധമെല്ലാം
പാടേ മറന്നു ചെറുപക്ഷയുഗം വിരിച്ച്
പാടിപ്പറന്നു വരസന്നിധിയിങ്കലെത്താൻ
സാടോപമങ്ങിളകി ഞാൻ കുതികൊണ്ടിടുന്നു. 10

കഷ്ടം ! നിരാശ ചെറുതല്ല, നിനച്ചുകണ്ടാൽ
തട്ടിത്തകർത്തുകളയാനരുതാത്ത മട്ടിൽ
കൂട്ടിന്നു ചുററുമഴിയുണ്ടവ നിർദ്ദയം ഹാ !
തട്ടുന്നു പക്ഷമതിലെൻ ഗതിയെത്തടഞ്ഞു്. 11

ക്ഷീണിച്ചു ഞാൻ നയനയുഗ്മമടച്ചു, മേലാൽ
കാണേണ്ട ലോകദുരിതാംബുധിയെന്നുറച്ചു
വാണീടുമപ്പൊഴരികത്തണയുന്നു മോദാൽ
ക്ഷോണീന്ദ്രകിങ്കരരെനിക്കശനാദി നല്കാൻ. 12

'തത്തപ്പുത'ത്തിലതി വെണ്മകലന്നൊരന്നം
വൃത്തിക്കു നല്ല കനകത്തളികയ്ക്കകത്തു്
ചേർത്തിട്ടു, പാൽപഴമിതൊക്കെയുമൊത്തു ചേലോ—
ടെത്തിയ്ക്കുമെൻറയരികത്തു വിളംബമെന്യേ. 13

എന്താണിതെന്തൊരശനം ! സുരവന്ദ്യനാമെൻ—
കാന്തൻെറ ചുണ്ടിലൊഴുകുന്ന വചോമൃതത്തെ
ചിന്തിച്ചിടുമ്പൊഴിവയൊക്കെയുമെന്തിനാണീ—
സ്സ്വാന്തം കുളിർക്കുമൊരു യാവന ഞാൻ കൊതിപ്പൂ.
ആരാണെനിയ്ക്കുതരുളാൻ ! ചില നേരമെൻെറ—
യാരാധനാവിഷയമാകിയ വന്ദ്യദേഹം
ചാരേ വരുന്ന സമയത്തതു കിട്ടുമെന്നാൽ
ദൂരെപ്പറക്കുമെളവുള്ളുരുകുന്നു വീണ്ടും. 15

കാരുണ്യസൽഗുണമഹത്തരമാ സ്വരൂപം
പാരിച്ച ഭക്തിയൊടു ഹൃത്തിലണച്ചുകൊണ്ടു്
സ്വൈരം ജപിച്ചു നയനങ്ങളടച്ചിരുന്നാൽ
ചാരത്തു കേൾക്കുമുടനേ വരദിവ്യഗാനം. 16

പൂന്തേനിലും മധുരമാന്ന മൃദുസ്വരത്തിൽ
ചന്തം തുളുമ്പുമൊരു രാഗവിലാസമോടെ
എൻ നാമധേയമവിടുന്നു വിളിക്കുമപ്പോൾ
വന്നെത്തിടുന്നൊരു മനസ്സുഖമെന്തു ചൊല്ലാം ! 17

നൂറായിരം വിഭവമൊത്ത വിരുന്നുപോലും
കൂറേറുമച്ചെറു നിനാദമതിൻെറ മുമ്പിൽ
ഏറുന്നൊരാദരവൊടേ തലതാഴ്ത്തി നില്ക്കും.
നീറുന്ന ഹൃത്തിനതുതാനമൃതപ്രവാഹം. 18

എന്നല്ല ദിവ്യമൃദുശീതളപക്ഷയുഗ്മം
നന്നായു് വിടുർത്തിയഴികൾക്കിടയിൽ കടത്തി
എന്നെത്തലോടിയവിടുന്നു സമാശ്വസിപ്പി—
ച്ചെന്നോടു മേൽത്തരരഹസ്യവുമൊക്കെയോതും. 19

എന്നാലുമീയഴികളൊന്നു തകർത്തിടാതെ—
യെൻനാഥപാദസവിധേ സുചിരം വസിപ്പാൻ
വന്നീടുകില്ല തരമെന്നതു തക്കമെന്യേ
നന്നായറിഞ്ഞതിനു ഞാൻ വഴിനോക്കിടുന്നു. 20

ഓരോ ദിനം നിശിതമാം മമ ചുണ്ടിനാലേ—
യോരോ മരപ്പൊളി കരണ്ടു മുറിച്ചുകൊണ്ടാൽ
പാരം കനത്തൊരഴി ഖണ്ഡിതമായു് ഭവിക്കും
പാരാതെ ബന്ധനവിമുക്തിയുമിങ്ങു കിട്ടും. 21

മുക്തിക്കുവേണ്ടി മടിയെന്നതറിഞ്ഞിടാതെ
ശക്തിക്കു മേൽത്തരമഹത്തരവേല ചെയ്തു
ഭക്തിപ്രഹർഷപുളകാഞ്ചിതഗാത്രയായു് ഞാൻ
മുക്തിപ്രദൻെറ പദപദ്മമണഞ്ഞു കൂപ്പും. 22

എല്ലാ മഹത്തരവിഭൂതിയുമൊത്തുചേർന്നി—
ട്ടുല്ലാസമേറ്റമരുളുന്നൊരു 'പാരഡൈസി'ൽ
കല്യാശയൻ പ്രിയനുമൊത്തു വസിച്ചിടും ഞാ—
നല്പൽപ്പെരുംകടൽ കടന്നു കൃതാർത്ഥയായി. 23

---

# ശ്രീനാരായണഗുരുസ്വാമികൾ

മൈത്രാനന്ദസ്വാമി

കുലം പവിത്രം ജനനീ കൃതാർത്ഥാ
വസുന്ധരാ പുണ്യവതീ ച തേന
അപാരസച്ചിത്സുഖസാഗരേ ƒസ്മിൻ
ലീനം പരേ ബ്രഹ്മണി യസ്യ ചേതഃ.

ഇപ്രകാരം ബ്രഹ്മലീനനായി ശ്ലാഘ്യത നേടിയ കേരളീയർ നാം അറിഞ്ഞിടത്തോളം കുറച്ചു പേരേയുള്ളു; വിരലിൽ എണ്ണാവുന്നത്ര. ഭഗവദ്ദർശനം, ബ്രഹ്മജ്ഞാനം, ആത്മസാക്ഷാത്ക്കാരം എന്നെല്ലാം അറിയപ്പെടുന്ന മോക്ഷത്തെ നേടിയവർ മാത്രമേ മേൽപ്പറഞ്ഞ ശ്ലാഘ്യതയ്ക്കു് അർഹരായിക്കരുതപ്പെട്ടിട്ടുള്ളൂ. സ്വാഭാവികമായും അത്തരം ശ്ലാഘ്യന്മാർ ദുർലഭരാണു്. ഒരു പ്രവിശ്യയ്ക്കോ, സമുദായത്തിന്നോ, രാഷ്ട്രത്തിന്നുപോലുമോ അവരെ തങ്ങളുടേതാക്കി ചുരുക്കുക സാധ്യമല്ല; അതൊട്ടുപാടില്ലതാനും. കാരണം, അവർ വിശ്വപൗരരാണു്, വിശ്വദീപങ്ങളാണു്, ലോകഗുരുക്കന്മാരാണു്. എങ്കിലും ജനിച്ച ദേശം കണക്കിലെടുത്തു് സാധാരണക്കാരായ നാം അവരെ സമുദായം, രാഷ്ട്രം, മതം, പ്രവിശ്യ എന്നീ മുദ്രകൾ ഒട്ടിച്ചു് അവകാശപ്പെടാറുണ്ടു്. ആ വിധം അവകാശപ്പെട്ടു പറയുമ്പോൾ കേരളീയരായി നമുക്കു് എണ്ണാവുന്നവർ എത്രയുണ്ടു്? ശ്രീശങ്കരൻ, പാക്കനാർ, പൂന്താനം, കുറൂരമ്മ, ശ്രീനാരായണഗുരു, ചട്ടമ്പിസ്വാമികൾ എന്നിങ്ങനെ ചുരുക്കം ചിലർ മാത്രം. അവരിൽ കേരളീയർക്കു് – കേരളീയരായ ഹിന്ദുക്കൾക്കു വിശേഷിച്ചും – പ്രാതഃസ്മരണീയനായി ഒരാളെ മാത്രം പറയേണ്ടിവരികയാണെങ്കിൽ ഞാൻ ഒന്നാമതായി പറയുക ശ്രീനാരായണഗുരുസ്വാമികളുടെ നാമമാണു്. കാരണം, സ്വാമി

വിവേകാനന്ദൻ 'ഭ്രാന്താലയം' എന്ന ബിരുദം നൽകി അപഹസിച്ചവിധം ഭർത്സിച്ച ഈ കേരളത്തിൽ ഇന്നും ഹിന്ദുമതവും ഹിന്ദുസമുദായവും നിലവിലുള്ളപോലെ നിലനിൽക്കുന്നതു് കേരളചരിത്രത്തിന്റെ നിർണ്ണായകമായ ആ കാലഘട്ടത്തിൽ ശ്രീനാരായണഗുരുസ്വാമികൾ ഈ നാട്ടിൽ അവതരിക്കുകയും ഹിന്ദുമതത്തേയും സമുദായത്തേയും പാലിക്കുകയും ചെയ്തതുകൊണ്ടാണെന്നു് കേരളത്തിന്റെ സാമുദായികസാംസ്കാരികചരിത്രം നിഷ്പക്ഷമായി പഠിച്ചിട്ടുള്ള ഏതൊരുവനും തുറന്നു സമ്മതിക്കുന്നതാണു്. ഗുരുദേവന്റെ നീണ്ട നാൽപതു വർഷക്കാലത്തെ പാലനപോഷണം ഉണ്ടായിരുന്നില്ലെങ്കിൽ, ജാതിയുടെ പേരിൽ അധഃകൃതരും തന്മൂലം അവശരും അജ്ഞരും ചൂഷിതരും മർദ്ദിതരുമായിരുന്ന ബൃഹദ്ഭൂരിപക്ഷം വരുന്ന ഒരു വിഭാഗം ഹിന്ദുക്കൾ, ഈ ഹിന്ദുമതത്തേയും സമുദായത്തേയും ത്യജിച്ച് 'അഭയാർത്ഥി'കളായി മററു മതങ്ങളേയും സമുദായങ്ങളേയും അഭയം പ്രാപിച്ചേനെ! അത്തരമൊരു ദുര്യോഗം സംഭവിച്ചിരുന്നുവെങ്കിൽ, ഇന്നു് ഹിന്ദുസമുദായം കേരളത്തിലെ അതിന്യൂനപക്ഷമായി ഭവിച്ചേനെ. എണ്ണവും വണ്ണവും ഗുണവും നഷ്ടപ്പെട്ടു് ശക്തിഹീനരായി ദുർബ്ബലരായി മററു സമുദായങ്ങളുടെ മേൽക്കോയ്മയിൻകീഴിൽ കഴിയേണ്ട ഒരു ദുഃസ്ഥിതി സമുദായത്തിന്നും, ആരാധകരും ആവശ്യക്കാരുമില്ലാതെ പുറം തള്ളപ്പെട്ടു നാമാവശേഷമാകുന്ന അവസ്ഥ ഹിന്ദുമതത്തിന്നും, സംഭവിക്കുമായിരുന്നു. അതു സംഭവിക്കാതാക്കിയതു, ശ്രീനാരായണഗുരുസ്വാമികളുടെ ജീവിതവും പ്രവർത്തനവും ആണു്. അതുകൊണ്ടാണു്–വേറെ എടുത്തു പറയത്തക്കതായി, ഉത്കൃഷ്ടങ്ങളായ അദ്വൈതസാരങ്ങളടങ്ങിയ കൃതികളും കീർത്തനങ്ങളും ആയി, എത്രയോ സംഭാവനകൾ ആ മഹാൻ നൽകിയിട്ടുണ്ടെങ്കിലും – ഏററവും പ്രാതഃസ്മരണീയൻ എന്നു പറഞ്ഞതു്.

ഒരു അവശസമുദായത്തിൽ പിറന്നു്– അവശം എന്നു പറയുമ്പോൾ ആ വാക്കിന്റെ ആ 'അവശത'യുടെ ആഴവും, പരപ്പും, നോവും, വേവും, അസഹ്യതയും ക്രൂരതയും മററും ഇന്നത്തെ യുവജനങ്ങളെ പറഞ്ഞു മനസ്സിലാക്കാൻ, സാദ്ധ്യമല്ല. കാരണം, ഈ നൂററാണ്ടിന്റെ ആദിഘട്ടത്തിൽ, ഇന്നുള്ള യുവതീയുവാക്കന്മാരുടെ മാതാപിതാക്കന്മാരുടെ ബാല്യകൗമാരകാലങ്ങളിൽ പട്ടിയ്ക്കും പന്നിക്കും യഥേഷ്ടം കയറിനടക്കാവുന്ന പെരുവഴികളിൽ ജന്മംകൊണ്ടുമാത്രം താഴ്ന്നവരാക്കപ്പെട്ട ഭൂരിപക്ഷം മനുഷ്യർക്കു് നടന്നുകൂടായിരുന്നു എന്നു പറഞ്ഞാൽ അതു് അവിശ്വസനീയമായ ഒരു പഴങ്കഥയായിത്തോന്നും. അതിൽ അൽഭുതമില്ല. കേരളത്തിന്റെ അലകുംപിടിയും അത്രയ്ക്കും മാറിയിട്ടുണ്ടു് ഇന്നു്. അന്നു് തികച്ചും അവശവും അസ്വതന്ത്രവും ആയ ഒരു സമുദായത്തിൽ പിറന്നു് പലവിധ പ്രതികൂലസാഹചര്യങ്ങളേയും സ്വപരിശ്രമം കൊണ്ടുമാത്രം അതിജീവിച്ചു്, കഠിനതപശ്ചര്യകളിലൂടെ സത്യസാക്ഷാത്ക്കാരം നേടി ജഗദ്ഗുരുപദവിയിലേയ്ക്കുയന്നു്, താൻ ജനിച്ച സമുദായത്തേയും മററു സമുദായങ്ങളേയും, സനാതനധർമ്മമെന്നു നാം അഭിമാനംകൊള്ളുന്ന ഹിന്ദുമതത്തേയും ഉദ്ധരിച്ച ഒരു മഹാത്മാവാണു് ശ്രീനാരായണഗുരു.

'ആശ്രമം' എന്ന ഒരു ചെറു കവിതയിൽ രണ്ടു ശ്ലോകംകൊണ്ടു ഗുരുവിന്നു് ഉണ്ടായിരിക്കേണ്ടതായ യോഗ്യതകളെ പ്രകീർത്തിക്കുകയെന്ന ഭാവത്തിൽ തന്റെതന്നെ ഒരു തൂലികാചിത്രം നമുക്കു ഗുരുദേവൻ നൽകുന്നുണ്ടു്.

ആശ്രമേഽസ്മിൻ ഗുരുഃ കശ്ചിദ്–
വിദ്വാൻ മുനിരുദാരധീഃ
സമദൃഷ്ടിഃ ശാന്തഗംഭീ–
രാശയോ വിജിതേന്ദ്രിയഃ.

പരോപകാരീ സ്യാദ്ദീന–
ദയാലുഃ സത്യവാക് പടുഃ
സദാചാരരതഃ ശീഘ്ര–
കർത്തവ്യകൃദതന്ദ്രിതഃ.

'ഈ ആശ്രമത്തിൽ വിദ്വാനും മുനിയും, ഉദാരചിത്തനും, സമദൃഷ്ടിയും, ശാന്തഗംഭീരനും, ജിതേന്ദ്രിയനും, പരോപകാരിയും, ദീനദയാലുവും, സത്യവാനും, സമർത്ഥനും, സദാചാരതൽപരനും, കർത്തവ്യങ്ങളെ ശീഘ്രം ചെയ്യുന്നവനും അലസതയില്ലാത്തവനും ആയ ഒരു ഗുരുവുണ്ടായിരിക്കണം.' തൂലികാചിത്രമെന്നേ ഇതിനെ പറയാവൂ. സത്യസാക്ഷാത്ക്കാരം നേടിയവർക്കെല്ലാം കാര്യത്തിൽ ഇപ്പറഞ്ഞതത്രയും – ഒന്നൊഴികെ – സർവ്വസാധാരണമായിരിക്കാം.

ഒന്നൊഴികെ എന്നു പറഞ്ഞുവല്ലൊ. അതിനെ സ്പഷ്ടമാക്കാം. സ്വയം സത്യസാക്ഷാൽക്കാരം നേടി. അതുതന്നെ ലോകാനുഗ്രഹമാണല്ലൊ! ലോകവുമായി മററു ബന്ധങ്ങളൊന്നും – കേവലം ഒരു ആദർശം അഥവാ മാതൃകയായി ശേഷായുഷ് കാലം വർത്തിക്കുക എന്നതൊഴികെ – പുലർത്താതെ ശരീരത്യാഗം ചെയ്തിട്ടുള്ളവരുണ്ടായിട്ടുണ്ട് ഈ അടുത്ത കാലത്തുപോലും! എന്നാൽ തപസ്സിനാലും സത്യസാക്ഷാൽക്കാരത്താലും താൻ നേടിയ ശക്തിയെ 'അപരന്നു സുഖത്തിനായ്' ഫലപ്രദമായ രീതിയിൽ പ്രയോഗിച്ചവരിൽ ജ്ഞാനികളും യോഗികളും ഭക്തന്മാരുമായി അടുത്തകാലത്തുണ്ടായിട്ടുള്ള ത്രിമൂർത്തികളിൽ ഒരു മൂർത്തിയാണ് ശ്രീ നാരായണഗുരു. മററു രണ്ടു പേർ ആരെന്നോ, പറയാം: ശ്രീരാമകൃഷ്ണ പരമഹംസനും അദ്ദേഹത്തിൻെറ ശിഷ്യോത്തമനായ സ്വാമി വിവേകാനന്ദനും. കൗമാര വയസ്സിൽത്തന്നെ സന്ന്യസിക്കുവാൻ ആഗ്രഹം അന്നു ഗദാധരനായിരുന്ന ശ്രീരാമകൃഷ്ണപരമഹംസനു തോന്നാറുണ്ടായിരുന്നുവെന്നും അങ്ങനെ തോന്നുമ്പോഴെല്ലാം, 'ഛെ! സ്വന്തം മോക്ഷത്തിനായിക്കൊണ്ടു മാത്രം സംസാരത്യാഗം ചെയ്യ! അതൊരുതരം സ്വാർത്ഥപരതയല്ലെ? ചെയ്യുന്ന ത്യാഗം ലോകത്തിന്നു ഹിതകരമായി ചെയ്യണം,' എന്നിങ്ങനെ അദ്ദേഹത്തിൻെറ ഹൃദയം അദ്ദേഹത്തോടു മന്ത്രിക്കാറുണ്ടായിരുന്നുവത്രെ! പിൽക്കാലത്ത് സദാ നിർവ്വികല്പസമാധിയുടെ ആനന്ദത്തിൽ ആമഗ്നനായി കഴിയുവാനാണ് താനിച്ഛിക്കുന്നത് എന്നു പറഞ്ഞ സ്വശിഷ്യനായ നരേന്ദ്രൻെറ ആ ഇച്ഛയെ പുച്ഛിച്ചുതള്ളി ലോകസേവനതത്പരനാകാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതും ശ്രീരാമകൃഷ്ണൻതന്നെ. സമസൃഷ്ടങ്ങളെ സേവിക്കുന്നത്, മോക്ഷത്തേക്കാളും ഉത്കൃഷ്ടമായിപ്പോലും സ്വാമി വിവേകാനന്ദൻ ഉപദേശിക്കുന്നുണ്ട്. സ്വഗുരുവിൻെറ നാമത്തിൽ ഒരു സംഘടന തുടങ്ങിയ സ്വാമി വിവേകാനന്ദൻ,'ആത്മനോ മോക്ഷാർത്ഥം ജഗത് ഹിതായ ച.' 'തൻെറ മോക്ഷത്തിന്നും ലോകോപകാരത്തിന്നുമായി,' ജീവിക്കുവാനുള്ള ശാസനയത്രെ ആ സംഘത്തിൻെറ മുദ്രാവാക്യമായി നല്കിയത്. 'നരന്നു നന്മ നൽകും ക്രിയയപര പ്രിയഹേതുവായ്‌വരേണം,' എന്നു ശ്രീ നാരായണനും പാടി.

ഭാരതഭൂമിയുടെ അധഃപതനം കണ്ടു് കാരുണ്യപൂരിതനായി, സനാതനധർമ്മത്തിൻേറയും ഭാരതജനതയുടേയും ഉദ്ധാരണത്തിന്നായി ശ്രീ ബുദ്ധദേവൻെറ ഹൃദയത്തോടും ശ്രീശങ്കരൻെറ മസ്തിഷ്കത്തോടുംകൂടി ഭഗവാൻ ശ്രീരാമകൃഷ്ണനായി അവതരിച്ചു എന്നു് വിവേകാനന്ദ സ്വാമികൾ ഒരിടത്തു പറയുന്നതു് ശ്രീനാരായണഗുരുവിനെക്കുറിച്ചും പറഞ്ഞാൽ ശരിയാകുന്നതാണ്. ശ്രീരാമകൃഷ്ണൻെറ പ്രധാന ശിഷ്യനായ വിവേകാനന്ദസ്വാമികളുടെ ആശയങ്ങളും ഭാരതീയജനതയെ ഉദ്ധരിക്കുന്നതിൽ അദ്ദേഹം നിർദ്ദേശിക്കുകയും നടപ്പിൽ വരുത്തുകയും ചെയ്ത പരിപാടികളും ശ്രീനാരായണ ഗുരുദേവൻെറ ഈ വിഷയത്തിലുള്ള ആശയങ്ങളും ആദർശങ്ങളും പരിപാടികളും തമ്മിൽ കാണാവുന്ന സാമ്യം വിസ്മയജനകമാണ്. 'മഹാന്മാർ ഒരുപോലെ ചിന്തിക്കുന്നു,' എന്ന ചൊല്ല് എത്രയും ശരിതന്നെ എന്നു തോന്നിപ്പോകും.

വിവേകാനന്ദസ്വാമികളുടെ സമുദായോദ്ധാരണപരിപാടിയിലെ പ്രധാനവും പ്രഥമവുമായ നിർദ്ദേശം 'മതത്തിന്നു് ഒരു പോറലുപോലും ഉണ്ടാക്കാതെ, മനുഷ്യരെ ഉദ്ധരിക്കുക,' എന്നതായിരുന്നു. ഗുരുസ്വാമികളുടെ ആശയവും ആചരണവും അതുതന്നെ. എന്താണീ രണ്ടു പേരും മതത്തിന്നു് ഇപ്രകാരമൊരു മതിപ്പു നൽകാൻ കാരണം? മററു പല സമുദായപരിഷ്കർത്താക്കളും സമുദായത്തിൻെറ ദുരവസ്ഥയ്ക്കു മതത്തെയാണ് പഴിച്ചിരുന്നത്! ദുരവസ്ഥ നീങ്ങണമെങ്കിൽ മതത്തെത്തന്നെ ഇല്ലായ്മ ചെയ്യണമെന്നുപോലും അവരിൽ പലർക്കും തോന്നുകയും പലരും പറയുകയും ചെയ്തിരുന്നു. വിവേകാനന്ദസ്വാമികളും ഗുരുദേവനും ഇക്കാര്യത്തിൽ മററുള്ളവരിൽനിന്നും ഭിന്നമായി, കടകവിരുദ്ധമായി, മതത്തിന്നു് യാതൊരു പോറലും തട്ടിക്കാതെ സമുദായത്തിൻെറ ദുരവസ്ഥ നീക്കണമെന്നുള്ള അഭിപ്രായക്കാരും ആചരണക്കാരുമായിരുന്നു. എന്താണീ രണ്ടു മഹാത്മാക്കളും തമ്മിൽ ഐകമത്യത്തിനു കാരണം?

ജാതി – ജന്മംകൊണ്ടുള്ള ജാതി – സ്വാർത്ഥികളായ പുരോഹിതർ സർവ്വവിധ ചൂഷണങ്ങൾക്കും മർദ്ദനങ്ങൾക്കുമായി നിർമ്മിച്ച ആ ആസുരികവ്യവസ്ഥ – അതാണ് ഭാരതീയ

ജനതയ്ക്കു കാലാകാലമായി വന്ന എല്ലാ കെടുതികൾക്കും കാരണമെന്നുള്ളതു് തക്കമററ സംഗതിയാണു്! ജന്മംകൊണ്ടുള്ള ജാതിക്കു് യഥാത്ഥമതവുമായി യാതൊരു ബന്ധവുമില്ലെന്നും, അതു് സ്വാത്ഥികൾ സ്വന്തം കായ്യം സാധിക്കാൻ മതത്തിൻെറ മേൽവിലാസത്തിൽ ചമച്ചതാണെന്നും പുരോഹിതർ ഓതിയ പഴമ്പുരാണങ്ങൾ മാത്രം വായിച്ചു മതത്തെക്കുറിച്ചു തെററായ ധാരണകൾ ഉൾക്കൊണ്ടിരുന്ന സമുദായോദ്ധാരകന്മാക്കു് അറിവുണ്ടായിരുന്നില്ല. അവരുടെ അറിവിനെ – അഥവാ അറിവില്ലായ്മയെ – ആസ്പദമാക്കി അവർ മതത്തെ പഴിച്ചു, തുടച്ചുനീക്കണമെന്നു പറഞ്ഞു, അതിന്നായിക്കൊണ്ടു് ശ്രമിക്കുകയും ചെയ്തു. എന്നാൽ ഗുരുദേവനും വിവേകാനന്ദസ്വാമികളും പൗരോഹിത്യത്തിൻെറ പിത്തലാട്ടത്തിൽ കുടുങ്ങിയില്ല. മതത്തിൻെറ പേരിൽ ആയിരമാണ്ടുകളായി നടത്തിയിരുന്ന ഈ ജനവഞ്ചനയും ചൂഷണവും, മതത്തിൻെറ കുത്തകാവകാശികൾ എന്നു നടിച്ചുംകൊണ്ടു് പാവനമായ മതത്തെ ഈ സ്വാത്ഥികൾ നിത്യനിരന്തരം ക്രൂശിച്ചിരുന്നതും കണ്ടറിയുവാനുള്ള കണ്ണു് ഇവക്കുണ്ടായിരുന്നു. മററു സമുദായോദ്ധാരകരുടേതുപോലെ ഏട്ടിലെ മതമല്ലായിരുന്നു ഈ രണ്ടു പേരുടേതും. സനാതനധമ്മത്തിൻെറ പ്രമാണഗ്രന്ഥങ്ങളെ നേരിൽ പഠിച്ചു് ഗ്രഹിച്ചു് സത്യം അനുഭവിച്ചറിഞ്ഞവരായിരുന്നു അവരിരുവരും. സ്വാമി വിവേകാനന്ദൻ പറയുകയാണു്: ''ചെവിതന്നു കേൾക്കു സ്നേഹിതാ, ഈശ്വരകാരുണ്യത്താൽ ഞാൻ കണ്ടറിഞ്ഞ രഹസ്യം. മതമല്ല അപരാധി. നേരേമറിച്ചു്, 'ഇതെല്ലാം നിൻെറ ആത്മാവു തന്നെ,' എന്നാണു് മതം പഠിപ്പിക്കുന്നതു്. ഈ തത്ത്വം പ്രയോഗത്തിൽ കൊണ്ടുവരായ്ക, സഹാനുഭൂതിയില്ലായ്മ, ഹൃദയമില്ലായ്മ, അതായിരുന്നു കാരണം.'' മതസിദ്ധാന്തങ്ങൾ എത്രതന്നെ ഉത്കൃഷ്ടങ്ങളാണെങ്കിലും, അവ പ്രയോഗത്തിൽ കൊണ്ടുവരാഞ്ഞാൽ, സഹാനുഭൂതിയില്ലാഞ്ഞാൽ, ഹൃദയമില്ലാഞ്ഞാൽ, അവ എത്രയും വികൃതവും വിരൂപവും ബീഭത്സവുമാകുമെന്നതിന്നു പ്രത്യക്ഷോദാഹരണമായിരുന്നു നടപ്പിലിരുന്ന ഹിന്ദുമതം. മതവിശ്വാസിയും, മതസ്നേഹിയുമായിരുന്ന സ്വാമികൾപോലും അതിനെ അഹിക്കുന്ന നിർദ്ദയതയോടും നിന്ദയോടും കൂടി ചിത്രീകരിക്കുന്നുണ്ടു്: ''ഹിന്ദുക്കളുടെ നിലവിലുള്ള മതം, വേദത്തിലുള്ളതല്ല, പുരാണത്തിലുള്ളതല്ല. അതിലൊട്ടു ഭക്തിയുമില്ല, മുക്തിയുമില്ല.' 'വിചാരത്തിൻേറയോ യുക്തിയുടേതൊ അല്ലതു്.' അതു വെറും 'തൊട്ടുകൂടായ്മ' 'തീണ്ടിക്കൂടായ്മ' മാത്രമാണു്. 'തൊട്ടുകൂടായ്മയാകുന്ന കൊടുംനാസ്തികത, അധമ്മം, മാത്രമാണതു്.' ''ആത്മവത് സവ്വഭൂതേഷു' എന്ന ഓത്തു് ഏട്ടിൽമാത്രം തങ്ങിനില്ക്കുവാനുള്ളതോ? മററുള്ളവരുടെ ശ്വാസം തട്ടിയാൽ അശുദ്ധമാകുന്നവരോ അന്യരെ ശുദ്ധീകരിക്കുന്നതു്?''

'മനുഷ്യാത്മാവിൻെറ മഹത്ത്വത്തെ ഇത്രയും ഉച്ചത്തിൽ ഉദ്ഘോഷിക്കുന്നതും അതേസമയം പാവങ്ങളേയും പതിതരേയും ഇത്രയും പൈശാചികമായി ചവുട്ടി ഞെരിക്കുന്നതുമായ ഒരു മതം ഹിന്ദുമതത്തെപ്പോലെ ഈ ഭൂമിയിലില്ല. ഹിന്ദുമതത്തിൻെറ ദോഷമല്ലിതെന്നു് ഭഗവാൻ എനിക്കു കാണിച്ചുതന്നിട്ടുണ്ടു്.'

ഈ കാഴ്ച ശ്രീനാരായണഗുരുസ്വാമികൾക്കും കിട്ടിയിരുന്നു. ഗുരുദേവനും സ്വാമിജിയും നടപ്പിലുള്ള മതത്തിൻെറ പൊള്ളത്തരവും യഥാത്ഥമതത്തിൻെറ പൊരുളും വേർതിരിച്ചറിഞ്ഞവരായിരുന്നു. അവരുടെ സത്യദർശനത്തിൻെറ മാറെറാലി അവരുടെ മൊഴികളിൽ നമുക്കു കേൾക്കാവുന്നതാണു്. സ്വാമി വിവേകാനന്ദൻ പറയുന്നതു കേൾക്കു:

'ഈശ്വരനെത്തേടി നിങ്ങൾ എവിടെ പോകുന്നു? പാവങ്ങൾ, ദുർബ്ബലർ, ദുഃഖിതർ– ഇവരൊന്നും ഈശ്വരനല്ലെ? എന്തുകൊണ്ടു് ആദ്യം ഇവരെ പൂജിച്ചുകൂടാ?'

'അനന്തതയുടെ ആവാസകേന്ദ്രമാണു് ജീവാത്മാവു്; സജീവമായ ശരീരം എററവും ശ്രേഷ്ഠമായ മന്ദിരവും.'

'അജ്ഞൻ ആരെ മനുഷ്യൻ എന്നു കരുതുന്നുവോ ആ മനുഷ്യനാണെൻെറ ദൈവം.'

'വേറെ എന്തു് ഈശ്വരനെയാണു്–നിൻെറ സങ്കല്പസൃഷ്ടമല്ലാതെ – നീ സേവിക്കുവാൻ പോകുന്നതു്?'

'ജീവസേവയേക്കാൾ വലുതായ ധമ്മമില്ല.'

'എന്തെങ്കിലും നന്മ കൈയ്‌വരുത്തണമെങ്കിൽ, ചടങ്ങുകളെല്ലാം ദൂരെയെറിഞ്ഞ്, സജീവനായ ദൈവത്തെ, മനുഷ്യദൈവത്തെ, പൂജിക്കു – മനുഷ്യരൂപത്തിലുള്ള ജീവികളെയെല്ലാംതന്നേയും – സമഷ്ടിസ്വരൂപനായും വ്യഷ്ടിസ്വരൂപനായും. സമഷ്ടിസ്വരൂപമെന്നാൽ ഈ ലോകംതന്നെ; പൂജിക്കുകയെന്നാൽ സേവനം ചെയ്യുകയും– ഇതാണ് യഥാർത്ഥ സാധന, യഥാർത്ഥ മതാനുഷ്ഠാനം, കർമ്മം.'

പത്തരമാററ് മതത്തിൻെറ, യഥാർത്ഥമതത്തിൻെറ, ആധികാരികമായ ശബ്ദമാണ് ഈ വാണികളിൽ നാം കേൾക്കുന്നത്. മററാരിൽ നിന്നും കേട്ട് പഠിച്ചല്ല, സ്വയം സത്യദർശനം നേടി സ്വയം ആലോചനചെയ്തു നേടിയ അറിവുകൊണ്ടു ഗുരുദേവനും, പറഞ്ഞും പ്രവർത്തിച്ചും പ്രചരിപ്പിച്ച മതം മേൽപ്പറഞ്ഞ യഥാർത്ഥമതംതന്നെ!

മതം യഥാർത്ഥത്തിൽ എന്താണ് എന്നതു പഠിച്ചും ഗ്രഹിച്ചും അനുഭവജ്ഞാനം നേടിയവർക്ക് 'ജാതി'യെന്നതു് ഘനീഭൂതമായ ഒരു സമുദായസ്ഥാപനം മാത്രമാണെന്ന തീർച്ചയാണ്. ജാതിയെന്നത് ഒരു മതസ്ഥാപനമാണെന്ന് സ്വാമിവിവേകാനന്ദനോ ശ്രീനാരായണഗുരുവോ, പുരോഹിതർ എത്രയെന്തൊക്കെ പുലമ്പിയിട്ടും, തെററിദ്ധരിക്കുകയുണ്ടായില്ല. ജാതിയെന്ന സമുദായസ്ഥാപനം അതിൻേറതായ സേവനം ചെയ്തുതീർത്തു. ഇന്ന് അതിൻെറ ദുർഗ്ഗന്ധം ഭാരതീയാന്തരീക്ഷത്തെ മലിനപ്പെടുത്തുകയാണ്. നഷ്ടപ്പെട്ട സാമുദായികവ്യക്തിത്വം ജനതയ്ക്കു തിരിച്ചു നൽകുകയാണ്, ജാതിയെ തുടച്ചുനീക്കുവാനുള്ള മാർഗ്ഗം എന്നവർക്ക് ഉറപ്പ് ഉണ്ടായിരുന്നു.

ജാതിയുടെ യാതൊരു ആനുകൂല്യങ്ങളും ഇല്ലാത്ത ഒരു വിഭാഗത്തിൽ പിറന്ന്, മതത്തിൻെറ കഴമ്പായ ആദ്ധ്യാത്മികതയുടെ സമ്പത്തു മുഴുവൻ സ്വായത്തമാക്കി ബ്രഹ്മജ്ഞാനിയായി ഉയർന്ന്, ലോകഗുരുവായ ശ്രീനാരായണഗുരു ജീവിതംകൊണ്ടും സിദ്ധികൊണ്ടും സ്പഷ്ടമായി തെളിയിച്ചതു ജാതിയും മതവും തമ്മിൽ യാതൊരു ബന്ധവും വാസ്തവത്തിൽ ഇല്ല എന്ന പരമാർത്ഥമാണ്. ഗുണംകൊണ്ടും കർമ്മംകൊണ്ടും മനുഷ്യൻ നേടാവുന്ന വൈവിദ്ധ്യത്തെയാണ് ജാതിയെന്ന വാക്കുകൊണ്ട് ഉദ്ദേശിച്ചിരുന്നത്. ബ്രഹ്മജ്ഞാനി എന്നുള്ള അർത്ഥത്തിൽ ബ്രാഹ്മണൻ എന്ന മഹത്തായ ആദർശംവരെ ഉയരുവാനുള്ള സ്വാതന്ത്ര്യവും സൗകര്യവും ചുററുപാടും എല്ലാ മനുഷ്യർക്കും ലഭ്യമാകണമെന്നുള്ള സദുദ്ദേശത്തോടെയാണ് ആദിയിൽ ചാതുർവർണ്യം വിഭാവനം ചെയ്യപ്പെട്ടതു്! എന്നാൽ മനുഷ്യൻെറ സ്വാർത്ഥം, വർഗ്ഗീയസ്വാർത്ഥം, അതിൻെറ കോലത്തെ എന്തുവിധം എത്രവിധം അലങ്കോലപ്പെടുത്തി, എന്തെന്തു മഹാപാപകൃത്യങ്ങൾക്കുള്ള യന്ത്രമായി രൂപാന്തരപ്പെടുത്തി! സ്വാർത്ഥിയായ മനുഷ്യൻ മലിനപ്പെടുത്താത്ത, കളങ്കപ്പെടുത്താത്ത, ദുരുപയോഗപ്പെടുത്താത്ത, എന്തെങ്കിലും ആശയമോ, ആദർശമോ, ഇസമോ, സംഘമോ, സ്ഥാപനമോ ഉണ്ടോ ? ഇല്ലേയില്ല!

അതുകൊണ്ടാണ് ഗുരുദേവൻ അരുളിയതു്: 'മതമേതായാലും വേണ്ടില്ല; മനുഷ്യൻ നന്നായാൽ മതി' എന്ന്. നല്ല മനുഷ്യൻ സ്വാർത്ഥതയില്ലാത്തവനാണ്. താൻ കൈയ്‌കാര്യം ചെയ്യുന്ന ഒന്നിനേയും അവൻ ദുരുപയോഗപ്പെടുത്തുകയില്ല. ഏതു മതത്തെ അനുസരിക്കുന്നവനായാലും അതിൽ വിശ്വാസത്തോടും ആത്മാർത്ഥതയോടുംകൂടി അതിനെ വേണ്ടവിധമനുഷ്ഠിച്ച് പരമപുരുഷാർത്ഥമായ മോക്ഷത്തെ നല്ലവൻ നേടും. മതമേതെന്ന്, ഏതൊരു മതമാണ് ഒരുവൻ അനുസരിക്കുന്നതു്, എന്നതു് പ്രശ്നമല്ല.

മനുഷ്യൻ നന്നാകണമെങ്കിൽ മതം വേണ്ട എന്നല്ല ഈ വാക്യത്തിൻെറ പൊരുൾ; മറിച്ചു മതം വേണം എന്നാണ്. കാരണം, മനുഷ്യനെ നന്നാക്കിയെടുക്കുവാനുള്ള ഉപായമാണ് മതം. എത്രകണ്ടു നിസ്സ്വാർത്ഥനാവുന്നോ അത്രയും ഒരുവൻ നന്നാവുന്നു. ശ്രീനാരായണഗുരുവിനെപ്പോലെ തികച്ചും നിസ്സ്വാർത്ഥനായി–ലോകനന്മയ്ക്ക് ആവശ്യമെന്നു കണ്ടാൽ സ്വന്തം മോക്ഷംപോലും ത്യജിക്കുവാൻ സന്നദ്ധമാകുന്ന നിസ്സ്വാർത്ഥതയായിരുന്നു അതു് – ലോകത്തിന്ന് ഒരു മഹാനുഗ്രഹമായിത്തീരണമെങ്കിൽ മതവും മതത്തിൻെറ ലക്ഷ്യത്തെ സാക്ഷാത്ക്കരിക്കുവാനുള്ള സാധനാനുഷ്ഠാനങ്ങളാകുന്ന തപസ്സും ഇന്ദ്രിയജയവും ത്യാഗവുമെല്ലാം വേണമെന്നാണ് ഗുരുദേവൻെറ ജീവിതവും പ്രവർത്തനവും ഉപദേശങ്ങളും നമ്മെ പഠിപ്പിക്കുന്നതു്.

ചെമ്പഴന്തിയിലെ നാണുവിനെ വർക്കലയിൽ വിളങ്ങുന്ന കെടാവിളക്കാക്കിയ, വിശ്വദീപമായ ശ്രീനാരായണജ്യോതിസ്സാക്കി മാററിയ, മഹാശക്തി ഭാരതത്തിൻെറ അമൂല്യ സമ്പത്തായ വേദാന്തമതമാണ്.

ഉപനിഷത്തുകൾ ഉദ്ഘോഷിക്കുന്ന ഭക്തിജ്ഞാനകർമ്മയോഗമാർഗ്ഗങ്ങളിലൂടെയുള്ള പ്രയാണമാണ് ഗുരുദേവൻ നടത്തിയതെന്നും ആ പ്രയാണം ലക്ഷ്യപ്രാപ്തിവരെ നടത്തിയെന്നും ഗുരുദേവൻെറ ആത്മകഥാകഥനം എന്നു പറയാവുന്ന 'ആത്മോപദേശശതക'ത്തിൽ നമുക്കു കാണാം. ഗുരുദേവൻ പോയ വഴിയും കയറി കടന്ന പടികളും, പിന്തുടരുന്നവർക്കും പോകേണ്ടതും കയറേണ്ടതുമായ വഴിയും കയററങ്ങളും ആത്മോപദേശശതകത്തിൽ കണ്ടെത്താം.

ആദ്യത്തെ പടിയായി പറയുന്നു: 'പ്രണവമുണർന്നു പിറപ്പൊഴിഞ്ഞു വാഴും മുനിജനസേവയിൽ മുത്തി നിത്തിടേണം'-ജ്ഞാനിയായി ജീവന്മുക്തനായി, ബ്രഹ്മനിഷ്ഠനായ ഒരു ഗുരുവിനെ സമീപിച്ച് ശിഷ്യനായി ദാസ്യഭാവത്തിൽ ശ്രദ്ധാഭക്തിയോടെ അദ്ദേഹത്തെ പരിചരിക്കണം എന്നാണ് ഈ മന്ത്രത്തിന്നത്ഥം. 'ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!' എന്നു് ഉപനിഷത്തും, 'പ്രഥമാ മഹതാം സേവാ' എന്നു ഭക്തിശാസ്ത്രങ്ങളും പറയുന്നതു തന്നെ! വിഷയവൈരാഗ്യമില്ലാതെ ഇപ്പറഞ്ഞ മഹത്സേവ വേണ്ടപോലെ അനുഷ്ഠിക്കുക സാദ്ധ്യമല്ല. വിഷയവൈരാഗ്യം ഉണ്ടാകാൻ മഹത്കൃപയോ, ഈശ്വരകൃപയോ വേണംതാനും. അതുകൊണ്ടു ഗുരുദേവൻ അരുളുന്നു. 'കരുവിനു കണ്ണുകളഞ്ചുമുള്ളടക്കിത്തെരുതെരെ വീണു വണങ്ങി...' - 'ആവൃത്തചക്ഷുരമൃതത്വമിച്ഛൻ' എന്നു് ഉപനിഷത്തു പറയുന്നു. അന്തർമുഖതയോടെ പ്രാത്ഥനാനിർഭരനായിക്കഴിയണം സദാപി എന്നത്ഥം. ഈ അന്തർമുഖതയിൽ നിന്നും പ്രാത്ഥനാനിർഭരതയിൽനിന്നും ഇന്ദ്രിയനിഗ്രഹം ഉണ്ടാകുന്നു. 'കിളികളെയഞ്ചുമരിഞ്ഞു കീഴ്മറിക്കൽ' എന്ന ചൊല്ലുകൊണ്ടു ഗുരുദേവൻ നിർദ്ദേശിക്കുന്നതു് ഈ ഇന്ദ്രിയനിഗ്രഹമാണ്. ഈ അഞ്ചു കിളികളെ അതായതു് അഞ്ചിന്ദ്രിയങ്ങളെ വെന്നവന്നു് നരകംവരാതെ, ഒരു വിധത്തിലുമുള്ള ച്യുതിയും പതനവും വരാതെ, തപസ്സുചെയ്‌വാനുള്ള യോഗ്യത വരും. ഏകാഗ്രമായ മനനവും ധ്യാനവും തുടങ്ങാം. ആറവസ്ഥയെ കടക്കാം. നാടോടിപ്പാട്ടിലെ 'പടിയാറും കടന്നവിടെ ചെല്ലുമ്പോൾ' എന്നതിലെ ആറു പടികളായ ഷട്ചക്രങ്ങളെ കടന്നുചെന്നു് 'ത്രിഗുണമയം തിരുനീറണിഞ്ഞൊരീശന്നു കമലരിട്ടു വണങ്ങി-യക്ഷമാററി,' 'സകലമഴിഞ്ഞു, തണിഞ്ഞു, കേവലത്തിൻ മഹിമയുമററു മഹസ്സിലാ'ണ്ടു്,' 'പരയുടെ പാലു നുകന്നു ഭാഗ്യവാനായി,' 'യതമിയലും യതിവര്യനാകാം.' അതേ, പരയുടെ പാലു്, അദ്വയസത്യാനുഭൂതി, അനുഭവിച്ച് ജീവന്മുക്തനാകാം. ഇതെല്ലാമെന്തിനായിട്ടു്? ഗുരുദേവനെപ്പോലെ നിസ്സ്വാത്ഥനാകാൻ; നിസ്സ്വാത്ഥതയിൽ മാത്രം വിളയുന്ന സ്നേഹം സമജീവികളോടുമുണ്ടാകാൻ. പ്രേമമുള്ളവൻ മാത്രമേ 'തൻ പ്രിയമപരപ്രിയമെന്ന'റിയുകയും, തനിക്കു 'നന്മനൽകും ക്രിയയപരപ്രിയഹേതുവായ്‌വരേണം,' എന്ന വിചാരത്തോടെ സ്വജീവിതം നയിക്കുകയും ചെയ്യുകയുള്ളൂ.

ഈ മാർഗ്ഗത്തിലൂടെ പ്രയാണംചെയ്തു ലക്ഷ്യപ്രാപ്തി സാധിച്ച ഗുരുദേവൻ ഭാരതീയമായ വേദാന്തമതവും അതിൽ നിർദിഷ്ടങ്ങളായ യോഗമാർഗ്ഗങ്ങളും ഇക്കാലത്തും തികച്ചും ശരിയായവയും, ഫലദായകങ്ങളും ആണെന്നു് തെളിയിച്ചു. അതായതു് സനാതനധർമ്മത്തെ സ്വജീവിതദൃഷ്ടാന്തങ്ങളാൽ പുനഃസ്ഥാപിച്ചു. ശ്രീനാരായണഗുരുസ്വാമികളും സ്വാമി വിവേകാനന്ദനും സമുദായത്തിൻെറ ദുരവസ്ഥ ഉന്മൂലനം ചെയ്‌വാൻ കണ്ട പോംവഴിയും ഒന്നുതന്നെ: വിദ്യാഭ്യാസം നിഷേധിച്ചു് ഭൂരിപക്ഷങ്ങളേയും അജ്ഞാനാന്ധകാരത്തിൽ കറക്കുകയായിരുന്നു ജാതിവ്യവസ്ഥ. 'ആർക്കാണീ വിദ്യാഭ്യാസം നിരസിക്കപ്പെട്ടിരുന്നതു്' അവക്കു് അതു നല്കുക. സമുദായത്തിലേവക്കും, വിശേഷിച്ചും കീഴ്ജാതിക്കാക്കു്. മേൽജാതിയിലും കീഴ്ജാതിയിലും രണ്ടു വിഭാഗങ്ങളിലും പെടുന്നതും അത്യധികം അവശതയിലും അജ്ഞതയിലും കഴിഞ്ഞിരുന്നതുമായ സ്ത്രീകൾക്കും.

യഥാദത്രൈവ തദ്വച്ച
സ്ത്രീണാം പുംസാം പൃഥക് പൃഥക്
വിദ്യാലയം ദിശി ദിശി
ക്രിയന്താമാശ്രമാഃ സദാ.

'ദേശംതോറും സ്ത്രീകൾക്കും പുരുഷന്മാർക്കും പ്രത്യേകം പ്രത്യേകം വിദ്യാലയങ്ങളും ആശ്രമങ്ങളും സഭകളും ഉണ്ടാക്കണം. ലൗകികമായ ജ്ഞാനവിതരണത്തിന്നു വിദ്യാലയങ്ങൾ; ആത്മവിദ്യാവിതരണത്തിന്നും പരിശീലനത്തിന്നും ആശ്രമങ്ങൾ; അവയെ സമുദായസേവനാനുഷ്ഠാനമായി നടപ്പിലാക്കാൻ സഭകളും.' രണ്ടു പേരും സമുദായോദ്ധാരണത്തിന്നു് ആസൂത്രണം ചെയ്തുണ്ടാക്കിയ ഉപായങ്ങൾ ഒരുപോലെ.

സമുദായോദ്ധാരണത്തിൽ ഗുരുദേവൻ കൈക്കൊണ്ട മഹത്തമമായ രീതി അത്യുത്കൃഷ്ടവും സകലരാലും ആദരണീയവും ഇക്കാലത്തു് നമുക്കേവർക്കും ശ്രദ്ധേയവും അനുകരണീയവുമാണു്. അവശതാപരിഹാരത്തിന്നും അവകാശസ്ഥാപനത്തിന്നുമുള്ള ഒരു വിപ്ലവത്തെ നയിച്ച നേതാവായ ഗുരുദേവൻ ആ സംരംഭത്തിൽ സമുദായത്തിന്നത്തരമൊരു ദുരവസ്ഥ വരുത്തുവാൻ ഹേതുഭൂതരായവരോടു വിരോധവും വിദ്വേഷവും വളർത്തുന്നതും അക്രമപരവുമായ ഒരു നിലപാടു് എടുത്തിരുന്നുവെങ്കിൽ ആർക്കും അതിൽ കുററം കാണ്മാൻ സാധിക്കുമായിരുന്നില്ല. എന്നാൽ ഗുരുദേവന്റെ നിലപാടിൽ, നോക്കിലോ വാക്കിലോ, ആചരണത്തിലോ വിരോധത്തിന്റേയോ, വിദ്വേഷത്തിന്റേയോ, അക്രമത്തിന്റേയൊ ചുവയോ കാളിമയോ കാണ്മാനില്ല. എന്നിട്ടും എത്ര മഹത്തായ ഒരു വിപ്ലവകാരിയായിരുന്നു അദ്ദേഹം! പ്രാകൃതഭാവങ്ങൾക്കു തീണ്ടാനാകാത്ത വിധം പരമസാത്വികനായ സമദർശിയും മനുഷ്യപ്രേമിയുമായിരുന്നു മഹാത്മാവായ ശ്രീനാരായണഗുരു. നാമേവരും ഇന്നു ഗുരുദേവനെ കണ്ടു പഠിക്കേണ്ട ഒരു വലിയ പാഠമാണിതു്. വിപ്ലവം ഉണ്ടാക്കുകയെന്നാൽ പരസ്പരം ദ്വേഷവും കലഹവും കൊല്ലും കൊലയുമാണെന്നു തെററിദ്ധരിച്ച നേതാക്കന്മാരും അനുയായികളും ജാതിയുടെ പേരിലല്ല പക്ഷെ പാർട്ടികളുടെ പേരിൽ തൊട്ടുകൂടായ്കയും തീണ്ടിക്കൂടായ്കയും പുലർത്തി നീതിക്കും നിയമത്തിന്നും ജനങ്ങളുടെ ജീവന്നും ജീവനത്തിന്നും നിലയും വിലയും ഇല്ലാതാക്കുന്ന ഇക്കാലത്തു് ഗുരുദേവൻ കൈക്കൊണ്ട നിലപാടിന്റെ മാഹാത്മ്യവും മാതൃകാപരതയും കൂടുതൽ പ്രകാശമാനമായി വരുകയാണു്. സ്നേഹവും സൗഹാർദ്ദവും ശാന്തിയും സമത്വവും സുരക്ഷിതത്വവും സമാധാനവുമാണു് അഭിലഷണീയമെങ്കിൽ നാം പോകേണ്ട വഴി ഗുരുദേവൻ കാട്ടിത്തന്നതാണു്. 'മഹാജനോ യേന ഗതഃ സ പന്ഥാഃ' ഏതാണു് വഴിയെന്നോ? മഹാന്മാർ നടന്നു പോയതാണു് വഴി. അതൊ ഗുരുദേവൻ നടന്ന വഴിക്കാണു് നാമും നടക്കേണ്ടതു്.

ശ്രീനാരായണഗുരുദേവനും വിവേകാനന്ദസ്വാമികളും തമ്മിൽ ആശയത്തിലും, ആചരണത്തിലും പലേ സാമ്യങ്ങളും ഉണ്ടെന്നു നാം കണ്ടു. സമുദായോദ്ധാരണത്തിലും സനാതനധർമ്മസംസ്ഥാപനത്തിലും മാത്രമല്ലവ. ലോകനന്മയ്ക്കായി അവർ വിഭാവനം ചെയ്യുന്ന ആശയാദർശങ്ങൾക്കുപോലും എന്തൊരു പൊരുത്തമാണുള്ളതെന്നോ? 'ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്നു്.' എന്ന ഗുരുദേവന്റെ മുദ്രാവാക്യം ഇന്നു പ്രസിദ്ധമാണല്ലൊ. 'മനുഷ്യാണാം മനുഷ്യത്വം' ജാതിയായി സമ്മതിക്കുന്ന ചിലർപോലും ഒരു മതം ഒരു ദൈവം മനുഷ്യന്നു് എന്നതു് ബാലിശമായ ഒരു സങ്കല്പമായും, അസാദ്ധ്യമായ സ്വപ്നസങ്കൽപമായും, നിരർത്ഥകമായ ജല്പനമായും കരുതി അല്പം പുച്ഛത്തോടെ ചിരിക്കുന്നതും പുരികം കോട്ടുന്നതും കാണാം. വിവേകാനന്ദസ്വാമികളും ഇതുതന്നെ അർത്ഥം വരത്തക്ക ഒരു കുറിപ്പടി കുറിച്ചയയ്ക്കുകയുണ്ടായി. 1894-ൽ ന്യൂയോർക്കിൽ നിന്നു് മദിരാശിയിലെ ശിഷ്യനായ അളസിംഗനു്; അദ്ദേഹത്തിന്റെ വാക്കുകൾ: 'ശാന്തിയും സമന്വയവും കളിയാടുകയും ജനങ്ങൾ ഏകജാതിയാവുകയും ഒരു വേദത്തിൽ വിശ്വസിക്കുകയും ചെയ്യുന്ന കാലത്തു് സത്യയുഗം വരുമെന്നു ഞാൻ വിശ്വസിക്കുന്നു. സത്യയുഗമെന്ന ഈ ആദർശം ഭാരതത്തെ ഉജ്ജീവിപ്പിക്കും. വിശ്വസിക്കുവിൻ.'

ഒരു മതം ഒരു ദൈവം എന്നു ഗുരുദേവനും ഒരു വേദവും ശാന്തിയും സമന്വയവും എന്നു സ്വാമിജിയും പറയുന്നു. എന്താണിവർ ഉദ്ദേശിക്കുന്നതു്? ഗുരുദേവന്റെ കുറിപ്പടിയെ പല പണ്ഡിതന്മാരും വ്യാഖ്യാനിച്ചിട്ടുണ്ടു്. ഈ

രണ്ടു മഹാന്മാരും പറഞ്ഞതിനെ പൊരുത്തപ്പെടുത്താൻ സാദ്ധ്യമാണോ? ആക്കും സ്വീകരിക്കാവുന്ന ഒരു വ്യാഖ്യാനം–നാസ്തികനും ആസ്തികനും ഒരുപോലെ സ്വീകാര്യമായ ഒരു നിർവചനം – ഈ ദൈവം എന്ന ആശയത്തിന്നു കൊടുക്കാമോ? വിവേകാനന്ദസ്വാമികൾ ഒരിടത്തു് നിസ്സ്വാത്ഥതയാണു് മതം; നിസ്സ്വാത്ഥതയാണു് ദൈവം എന്നു പറയുന്നുണ്ടു്. ഈ നിസ്സ്വാത്ഥതയാകുന്ന അനുഭൂതി അദ്വൈതസത്യദശ്നത്തിൽ ഉണ്ടാകുന്നതാണു്. ഗുരുദേവനും സ്വാമി വിവേകാനന്ദനും ദൈവം എന്നതുകൊണ്ടു് ലക്ഷ്യീകരിക്കുന്നതു് ദ്വൈതബോധാസ്തമനം വരുത്തുന്ന – രണ്ടെന്ന ഭാവം ഇല്ലാതാക്കുന്ന – ഈ അദ്വൈതാനുഭൂതിയാണു്. 'ഞാനെന്ന ഭാവമതു തോന്നായ്ക വേണമിഹ' എന്നു തുഞ്ചത്തെഴുത്തച്ഛൻ പ്രാത്ഥിച്ച അഭികാമ്യമായ അവസ്ഥ നേടുന്നതു് ആ അനുഭൂതിയാലാണു്. 'ഞാൻ' എന്ന തോന്നായ്കു തന്നെ നിസ്സ്വാത്ഥത. ക്രിസ്തുദേവൻ പറയുന്നു: "എന്നെ പിൻതുടരുവാൻ (പ്രാപിക്കുവാൻ) ആഗ്രഹിക്കുന്നുവെങ്കിൽ 'ഞാൻ' എന്ന ഭാവത്തെ ഉപേക്ഷിക്കു." ഈ 'ഞാൻ, ഞാൻ' അതിനെ തുടന്നുണ്ടാകുന്ന 'എന്റെ, എന്റെ' എന്ന സ്വാത്ഥതയുടെ ബീജങ്ങളെ നിശ്ശേഷം നശിപ്പിക്കുന്ന അറിവു് എന്തൊന്നൊ, അതു തന്നെയാണു് ഗുരുദേവൻ ഉദ്ദേശിക്കുന്ന 'ഒരു മതവും,' വിവേകാനന്ദസ്വാമികൾ സത്യയുഗോദയത്തിനാവശ്യമായിപ്പറയുന്ന 'ഒരു വേദവും'. ഈ സ്വാത്ഥത നശിക്കുമ്പോഴം, ഞാനെന്ന ഭാവം ഇല്ലാതാകുമ്പോഴം, മനുഷ്യമനസ്സിൽ ഉദിക്കുന്ന അനുഭൂതിയാണു് ദൈവം അഥവാ നിസ്സ്വാത്ഥത. ആ നിസ്സ്വാത്ഥതയുള്ളയിടത്തേ ശാന്തിയും സമാധാനവും ഉണ്ടാകയുള്ളൂ. അപ്പോഴം സ്വാമി വിവേകാനന്ദന്റെ 'ശാന്തിയും സമന്വയവും' ഗുരുദേവന്റെ 'ദൈവ' മാണെന്നു വരുന്നു. മനുഷ്യജാതിയെ നിസ്സ്വാത്ഥതയിലേയ്ക്കു നയിക്കുന്ന മതം, നിസ്സ്വാത്ഥതയെന്ന പരിപൂണ്ണത, ഇതാണു് ഈ രണ്ടു മഹാപുരുഷന്മാരും നമ്മുടെ മുന്നിൽ ഉയത്തിപ്പിടിക്കുന്ന മഹത്തായ ആദശം.

---

# ഗീതാജയന്തി

എസ്. വി. കൃഷ്ണവാരിയർ

കാലപ്രവാഹത്തിന്റെ ശക്തി അധൃഷ്യമാണു്. ആ പ്രവാഹം എന്നു് എവിടെ നിന്നാരംഭിച്ചു എന്നോ, എന്നു് എവിടെ ചെന്നവസാനിക്കുമെന്നോ ആക്കും അറിയില്ല. അതിന്റെ ഗതിയെ തടയുകയും സാധ്യമല്ല. എത്ര പ്രിയതമമായിരുന്നാലും, എത്ര മഹത്തായിരുന്നാലും ഒന്നിന്നും കാലത്തെ അതിജീവിക്കാൻ കഴിയില്ല. ആദ്യമാദ്യം ദുഃസഹമായിത്തോന്നുന്ന വിയോഗം ക്രമേണ നാം സഹിക്കുന്നു. അവസാനം എല്ലാം മറക്കുകയും ചെയ്യുന്നു. 'ദിവസം എണ്ണിയെണ്ണി മാസം കഴിഞ്ഞു, പിന്നെ കൊല്ലങ്ങളുടെ അന്തരം ഉളവായി. പതുക്കെ പതുക്കെ അന്തർനേത്രത്തിന്റെ സമക്ഷം മുഖകാന്തി മങ്ങിമറയാൻ തുടങ്ങി. അവസാനം പേരുപോലും ഓക്കാൻ വിഷമമായി', എന്ന അത്ഥത്തിൽ ഒരു കവി ഗാനംചെയ്തതു് അന്വത്ഥമാണു്.

എന്നാലും ഈ കാലചക്രത്തിൽപ്പെട്ട ചില വ്യക്തികളുടേയും സംഭവങ്ങളുടേയും സ്മരണ, നമുക്കു് ആശ്വാസമരുളുന്നു; നമ്മിൽ നവചൈതന്യവും കമ്മോത്സുകതയും ഉളവാക്കുന്നു. നാം കൊല്ലംതോറും മാതാപിതാക്കളുടേയും മററും ശ്രാദ്ധദിനം ആചരിക്കാറുണ്ടല്ലോ. കാലയവനികയ്ക്കുള്ളിൽ പെട്ടുപോയ മഹാത്മാക്കളുടെ ജന്മദിനം അഥവാ ചരമദിനം ആഘോഷിക്കുന്നതും ഒരു പതിവാണു്. ഈ ദിവസം നാം അവരുടെ വ്യക്തിവൈശിഷ്ട്യം അനുസ്മരിക്കുകയും അവരുടെ ജീവിതത്തിൽനിന്നു കഴിയുന്നതൊക്കെ നമ്മുടെ ജീവിതത്തിലേയ്ക്കു പകത്താൻ പരിശ്രമിക്കുകയും ചെയ്യുന്നതു് സവ്വഥാ

ഉചിതമായിരിക്കും. ഈ ഉദ്ദേശത്തോടുകൂടി യാണ് നാം ശ്രീകൃഷ്ണജയന്തി, ശ്രീശങ്കരജയന്തി, മഹാവീരജയന്തി, ക്രിസ്തുമസ്സ്, ശ്രീരാമനവമി, ശ്രീരാമകൃഷ്ണജയന്തി, വിവേകാനന്ദജയന്തി, ഗാന്ധിജയന്തി എന്നിവ കൊണ്ടാടുന്നതു്.

ഇതുപോലെതന്നെ മഹത്തായ സംഭവങ്ങൾ അനുസ്മരിക്കുന്നതിന്നായും നാം അവയോടു ബന്ധപ്പെട്ട ദിവസം കൊണ്ടാടാറുണ്ടു്. 'മാവേലി നാടു വാണീടും കാലം' അനുസ്മരിച്ചു് നാം ഓണം ആഘോഷിക്കുന്നു. അതുപോലെ നവരാത്രി, ദുർഗ്ഗാഷ്ടമി, വിജയദശമി, ദീപാവലി, ശിവരാത്രി, ബോധിജയന്തി, ബക്രീഡ്, മുഹറം, ദുഃഖവെള്ളിയാഴ്ച എന്നിവക്കും അതതിന്റേതായ മാഹാത്മ്യമുണ്ടു്. ഇവയോരോന്നും ശരിയായി ആഘോഷിക്കുന്നതായാൽ അതു നമ്മുടെ സാംസ്കാരികാഭിവൃദ്ധിക്കും രാഷ്ട്രീയോദ്ഗ്രഥനത്തിന്നും സഹായകമായിരിക്കും.

ഇത്തരം ഒരു സുദിനമാണ് ഈ ഡിസംബർ 9-ാം തീയതി വരുന്ന ശുക്ലപക്ഷ ഏകാദശി. അന്നാണ് അദ്വൈതാമൃതവർഷിണിയും ഭവദ്വേഷിണിയുമായ ഭഗവദ്ഗീത അവതരിച്ചതെന്നു വിശ്വസിക്കപ്പെടുന്നു. അന്നു ഗീതാമാതാവിന്റെ സ്മരണ ഉണ്ടാവുന്നതു സ്വാഭാവികമാണ്. ആ സ്മരണയുളവാകുന്നതോടുകൂടി ഗീത ഹൃദയത്തിൽ അവതരിച്ചു എന്നു പറയാം. അവിടെ ഗീതയെ പ്രതിഷ്ഠിക്കുന്നതിന്നുവേണ്ടിയാണ് നാം ഗീതാജയന്തി കൊണ്ടാടുന്നതു്.

ശ്രീമദ്ഭഗവദ്ഗീതയ്ക്കു നമ്മുടെ ആദ്ധ്യാത്മികഗ്രന്ഥങ്ങളിൽ അദ്വിതീയമായ അഥവാ അതിപ്രധാനമായ ഒരു സ്ഥാനമുണ്ടു്. ഐഹികജീവിതത്തിന്റെ ബന്ധനങ്ങൾ അഴിച്ചു് മോക്ഷമാർഗ്ഗത്തിൽ പ്രയാണം ചെയ്യാനാഗ്രഹിക്കുന്ന വ്യക്തികൾക്കുള്ള പാഥേയമാണ് പ്രസ്ഥാനത്രയി - ഉപനിഷത്തു്, ബ്രഹ്മസൂത്രം ഗീത. ഇതിൽ ദശോപനിഷത്തുകൾ ധാർമ്മികാനുഭവങ്ങളുടെ അസംസ്കൃതപദാർത്ഥമാണെങ്കിൽ ബ്രഹ്മസൂത്രം ആദ്ധ്യാത്മികജ്ഞാനത്തിന്റെ സുവ്യവസ്ഥിതതത്ത്വമാണെന്നു പറയാം. ഈ അദ്ധ്യാത്മശാസ്ത്രത്തിന്റെ സഹായംകൊണ്ടു് ഉപനിഷത്തുകളുടെ രഹസ്യം മനസ്സിലാക്കാൻ എളുപ്പമുണ്ടു്. ശാസ്ത്രമെന്നാൽ സുവ്യവസ്ഥിതമായ ജ്ഞാനം. ഉപനിഷത്തുകളിൽ അവിടവിടെ ചിന്നിച്ചിതറിക്കിടക്കുന്ന ആദ്ധ്യാത്മികജ്ഞാനത്തിന്നു ബാദരായണൻ സുവ്യവസ്ഥിതമായ രൂപം നല്കി അവയെ സൂത്രബദ്ധമാക്കി. അതാണ് ബ്രഹ്മസൂത്രം. അറിവുണ്ടാവുന്നതോടുകൂടി വിജ്ഞാനത്തിന്റെ പ്രയോജനം പൂർത്തിയായി.

എന്നാൽ, കേവലം അറിഞ്ഞതുകൊണ്ടു് ആരും തൃപ്തിപ്പെടുകയില്ല. അറിഞ്ഞതുപോലെ ജീവിക്കാൻ തുടങ്ങുമ്പോഴേ മനുഷ്യൻ സന്തുഷ്ടനാവൂ. അതിനാൽ, ഏതൊരു വിജ്ഞാനത്തിന്റേയും കൂടെ അതിന്റെ വിനിയോഗത്തിന്റെ കലയും, എന്നു വെച്ചാൽ ജീവിതകലയും, വികസിക്കുമ്പോൾ മാത്രമേ ജ്ഞാനവും അതിന്റെ ശാസ്ത്രവും കൃതാർത്ഥമായി എന്നു കരുതാൻ കഴിയൂ. ഈ ജീവിതകല ഭഗവാൻ ശ്രീകൃഷ്ണൻ ഒരത്ഭുതസന്ദർഭത്തിൽ യോഗയുക്തനായി അർജ്ജുനന്നു് ഉപദേശിച്ചു. അതിനാൽ ഉപനിഷത്തുകൾ ഗോക്കളാണെന്നും 'ഗോപാലനന്ദനൻ' ആ ഗോക്കളെ കറന്നെടുത്ത 'ദുഗ്ദ്ധാമൃത'മാണ് ഗീതയെന്നും പറയുന്നു. ഉപനിഷത്തുകളിൽ നിന്നു് ആദ്യം ബ്രഹ്മവിദ്യ ഉളവായി; അതിന്നു ശേഷം യോഗശാസ്ത്രവും. അതിനെയാണ് ഭഗവാൻ ഗാനം ചെയ്തതു്. അതിനാൽ, അതിനെ ഭഗവദ്ഗീത എന്നു പറയുന്നു.

ഈ ഗീതയ്ക്കുള്ളത്ര ഭാഷ്യങ്ങളും വ്യാഖ്യാനങ്ങളും മറെറാരാദ്ധ്യാത്മികഗ്രന്ഥത്തിനും ഉണ്ടെന്നു തോന്നുന്നില്ല. എല്ലാററിലുംവെച്ചു് പണ്ഡിതന്മാരുടെ ശ്രദ്ധയെ ഏററവുമധികം ആകർഷിച്ചിട്ടുള്ളതു് ശ്രീശങ്കരാചാര്യരുടെ ഭാഷ്യമാണ്. അതിൽ അദ്ദേഹം നമ്രതാപൂർവ്വം പറയുന്നു: ഗീതയിലെ പദങ്ങൾ, പദാർത്ഥം, വാക്യാർത്ഥം, ന്യായം എന്നിവ വിവരിക്കാൻ പലരും പരിശ്രമിച്ചിട്ടുണ്ടു്. എന്നാലും, അതിന്റെ അർത്ഥം ശരിക്കു സ്പഷ്ടമാവുന്നില്ല. അതിനാൽ, അതു വിവരിക്കാൻ ''യത്നഃ ക്രിയതേ മയാ.'' (എന്നാൽ പ്രയത്നം ചെയ്യപ്പെടുന്നു.) ആചാര്യസ്വാമികൾ ബ്രഹ്മസൂത്രത്തിനു ഭാഷ്യം എഴുതുമ്പോൾ വേദാന്തകേസരിയുടെ നിലയിൽ ഗർജ്ജിക്കയാണ്: 'വയം ബ്രൂമഃ'. അദ്ദേഹം പോലും ഗീതയുടെ അടുത്തെത്തിയപ്പോൾ അതീവ വിനയത്തോടെ പറയുന്നു: 'അതിന്റെ വിവരണത്തിനു് എന്നാൽ പ്രയത്നം ചെയ്യപ്പെടുന്നു.' (ഇതിലെ കർമ്മണിപ്രയോഗം വളരെ അർത്ഥവത്താണ്.)

നമ്മളും വിനയപൂർവ്വം സമീപിക്കുന്നതാ യാൽ നമുക്കാവശ്യമായ മാർഗ്ഗദർശനം അതിൽ ലഭിക്കുന്നതാണ്. ഭഗവാൻ ശ്രീരാമകൃഷ്ണൻ ഗീതയുടെ സാരം വളരെ സരളമായ രീതിയിൽ മനസ്സിലാക്കിത്തന്നിട്ടുണ്ട്. 'ഗീതാ' ഈ അക്ഷര ങ്ങൾ വിപരീതക്രമത്തിൽ പറയുക. അപ്പോൾ അതു് 'താഗീ' എന്നാവും! അതേ, ആത്മാവിനു വേണ്ടി മറ്റെല്ലാം ത്യജിക്കുക, അതുതന്നെ യാണു് ഗീതയുടെ ആന്തര തത്ത്വം.

ഗാന്ധിജി ഒരു ധാർമ്മികകോശംപോലെ യാണ് ഗീതയെ കരുതിയിരുന്നതു്. വിദ്യാ ർത്ഥികൾ ഏതെങ്കിലും വാക്കിന്റെ അർത്ഥമോ അക്ഷരമോ അറിയാതാവുമ്പോൾ നിഘണ്ടു നോക്കുന്നതുപോലെ മഹാത്മജി ധാർമ്മികകാര്യ ങ്ങളിൽ സംശയം തോന്നുമ്പോഴെല്ലാം ഗീതയെ ശരണം പ്രാപിക്കുക പതിവായിരുന്നു. അദ്ദേ ഹത്തിനു് അതിൽനിന്നു സമാധാനം ലഭിച്ചി രുന്നുതാനും.

എന്നാൽ ഇന്നു പലരും ഗീതയെ ശരിക്കു മനസ്സിലാക്കുന്നില്ല. അതിന്റെ സന്ദേശം കേൾ ക്കാൻ സന്നദ്ധരാകുന്നില്ല. ചിലർ അതിനെ തെറ്റായി വ്യാഖ്യാനിക്കുന്നുമുണ്ട്. അത്തരക്കാ രുടെ പ്രചരണത്തിൽപ്പെട്ടു് നമ്മുടെ നാട്ടിലെ ഒട്ടധികം ആളുകൾ വിശിഷ്യ യുവജനങ്ങൾ അപഥസഞ്ചാരത്തിനൊരുങ്ങുന്നു. അവരുടെ അഭിപ്രായത്തിൽ ഗീത ഉപദേശിക്കുന്നതു് ഹിംസയാണ്. അവർ എന്തക്രമം പ്രവർത്തി ക്കുന്നതിനും ഗീതയെ പ്രമാണമാക്കി കാണി ക്കുന്നു. അതിനാൽ, ഗീത ഹിംസയോ അഹിം സയോ ഉപദേശിക്കുന്നതെന്നു നമുക്കൊന്നു പരി ശോധിക്കാം.

ഒരു കാര്യം നാം പ്രത്യേകം ഓർക്കണം: ഗീത ഉപനിഷത്തുകളുടെ സാരമാണെന്നു പറഞ്ഞു വല്ലോ. ഉപനിഷത്തുകൾ അഹിംസയല്ലാതെ മറ്റൊന്നും ഉപദേശിക്കുന്നില്ല. അതിനാൽ. ഗീതയുടെ സന്ദേശവും അഹിംസതന്നെയായി രിക്കും.

എന്നാൽ, ഗീതയുടെ അർത്ഥത്തെപ്പറ്റി സംശയമുളവാകാൻ കാരണം അതിനെ അവത രിപ്പിച്ചിട്ടുള്ള പ്രത്യേകരീതിയാണ്; അഥവാ അതിന്റെ വിശിഷ്ടമായ ഉടുപ്പാണ്. എന്താണ് ആ ഉടുപ്പ്? ഒരു മഹായുദ്ധവും രണാങ്കണവും. ആ ഉടുപ്പുനീക്കി അകത്തേയ്ക്കു കടക്കാൻ കഴി യാത്ത ആൾക്കു് അതിൽ ഹിംസ ദൃശ്യമാവുന്ന തായാൽ അതിൽ അത്ഭുതപ്പെടാനില്ല. അപ്പോൾ എന്തിനാണ് ഇങ്ങനെ ഒരു ഉടുപ്പണിയിച്ച് അതിനെ രംഗപ്രവേശം ചെയ്യിച്ചതു് എന്നു് ഒരു പ്രശ്നം ഉളവാകുന്നു. മഹാത്മജി തന്റെ അനാ സക്തിയോഗത്തിൽ ഈ ചോദ്യം ഉന്നയിച്ചി ട്ടുണ്ട്: 'ഗീതയ്ക്കു് അഹിംസ സ്വീകാര്യമായി രുന്നുവെങ്കിൽ, അഥവാ അനാസക്തിയിൽ അഹിംസ വരികതന്നെ ചെയ്യുന്നുവെങ്കിൽ ഗീതാകാരൻ ഉദാഹരണരൂപത്തിലെങ്കിലും യുദ്ധത്തെ കൊണ്ടുവരാൻ കാരണമെന്തു്?' അതിനദ്ദേഹം നൽകുന്ന മറുപടി ഇപ്രകാര മാണ്: 'ഗീതയുടെ കാലത്തു്, അഹിംസാധർമ്മം സ്വീകരിക്കപ്പെട്ടിരുന്നുവെങ്കിലും, ഭൗതികയുദ്ധം സർവ്വസാധാരണമായിരുന്നു. അതിനാൽ, ഗീതാ കാരനു് അത്തരം ഒരു യുദ്ധം ഉദാഹരണമായി എടുക്കാൻ സങ്കോചമുണ്ടായില്ല, ഉണ്ടാവേണ്ടതു മില്ല.'

## ഗീതയുടെ സന്ദേശം

അതെന്തോ ആവട്ടെ, നമുക്കു ഗീതയുടെ അകത്തേയ്ക്കു് കടന്നു് ഒരു പരിശോധന നടത്താം.

അർജ്ജുനനെ വിഷമിപ്പിക്കുന്ന പ്രശ്നം എന്താണ്? ഹിംസയോ അഹിംസയോ ശരി? യുദ്ധം ചെയ്യുന്നതു ശരിയോ തെറ്റോ? ഇതാണോ പ്രശ്നം? അർജ്ജുനൻതന്നെ പറയട്ടെ:

'ന ച ശ്രേയോഽനുപശ്യാമി ഹത്വാ സ്വജന മാഹവേ'. (1.31) 'യുദ്ധത്തിൽ സ്വജനങ്ങളെ കൊല്ലുന്നതിൽ ഞാൻ ഒരു ശ്രേയസ്സും കാണു ന്നില്ല.' അദ്ദേഹത്തെ വിഷമിപ്പിച്ചതു് യുദ്ധം ചെയ്യണമെന്ന കാര്യമല്ല; സ്വജനങ്ങൾ ശത്രുക്ക ളായി വന്നതാണ്. അവരോ ഒരു പ്രകാരത്തിലും നിസ്സാരന്മാരായിത്തള്ളാവുന്നവരുമല്ല. അർജ്ജു നൻപറയുന്നു:

> ആചാര്യാഃ പിതരഃ പുത്രാസ്തഥൈവ ച പിതാമഹാഃ
> മാതുലാഃ ശ്വശുരാഃ പൗത്രാഃ സ്യാലാഃ സംബന്ധിന
> സ്തഥാ. (1.34.)

അർജ്ജുനൻ അതിനുമുമ്പ് എത്രയോ യുദ്ധങ്ങൾ ചെയ്തിട്ടുണ്ട്; ഒരിക്കലും യുദ്ധത്തിൽനിന്നു പിൻ വാങ്ങിയിട്ടില്ല; ശത്രുക്കളെ കൊല്ലുന്നതിൽ വൈ മനസ്യം കാണിച്ചിട്ടും ഇല്ല. ഇപ്പോൾ ഈ രക്ത ബന്ധമുള്ള സ്വജനങ്ങളെ വധിക്കുന്നതു് അദ്ദേഹ ത്തിനു അസഹ്യമായിത്തോന്നി. ഇവരെ കൊ ല്ലാനുള്ള വൈമനസ്യം ഹേതുവായി അദ്ദേഹം

യുദ്ധത്തെത്തന്നെ അപലപിക്കാൻ തുടങ്ങി. യുദ്ധത്തിന്റെ ദുരന്തങ്ങൾ— കുലധർമ്മം നശിക്കും, കുലസ്ത്രീകൾ ദുഷിച്ചുപോകും എന്നെല്ലാം—പറയാൻ തുടങ്ങി. അതിന്നുമുമ്പൊരിക്കലും ഈ വക കാരണങ്ങൾ അദ്ദേഹത്തെ യുദ്ധത്തിൽ നിന്നു വിരമിപ്പിച്ചിട്ടില്ല.

ഇതു സ്വജനസ്നേഹം നിമിത്തമുണ്ടായ വ്യാമോഹമാണ്, വിവേകംനിമിത്തമുണ്ടായ വിരക്തിയല്ല. മോഹവശഗനായ മനുഷ്യൻ തന്റെ സഹായത്തിന്നു് ഇത്തരം പല വാദങ്ങളും ഹാജരാക്കും.അതൊന്നും അവന്റെ ഉള്ളിൽ തട്ടിയതല്ല. എന്നാൽ, യാദൃച്ഛികമായ ചില സംഭവങ്ങൾ അവിചാരിതമായ പരിവർത്തനങ്ങൾക്കു കാരണമാവുന്നുണ്ടു്. പക്ഷേ, ഇവിടെ അർജ്ജുനനിൽ അത്തരം ഒരു പരിവർത്തനവും വന്നിട്ടില്ല.

ഇനി ശ്രീകൃഷ്ണനെ നോക്കുക. യുദ്ധത്തിന്റെ ദോഷങ്ങളെപ്പററി അർജ്ജുനൻ പറഞ്ഞതിനൊന്നും അദ്ദേഹം മറുപടി നല്കുന്നില്ല. അവസാനം അർജ്ജുനൻ ചോദിക്കുന്നു:

കാർപണ്യദോഷോപഹതസ്വഭാവഃ
പൃച്ഛാമി ത്വാം ധർമ്മസമ്മൂഢചേതാഃ
യത്ശ്രേയഃ സ്യാത് നിശ്ചിതം ബ്രൂഹി തന്മേ
ശിഷ്യസ്തേഽഹം ശാധി മാം ത്വാം പ്രപന്നം. (2.7)

[ഭീരുത്വം ഹേതുവായി എന്റെ സ്വഭാവം, ജാതിവൃത്തി, നശിച്ചിരിക്കുന്നു; ഞാൻ കർത്തവ്യവിമൂഢനായിത്തീർന്നിരിക്കുന്നു. അതിനാൽ, എനിക്കു ഹിതമായിട്ടുള്ളതു് എന്തെന്നു് നിശ്ചയപൂർവ്വം പറഞ്ഞുതരാൻ ഞാൻ അപേക്ഷിക്കുന്നു. ഞാനങ്ങയുടെ ശിഷ്യനാണ്. അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു. എനിക്കു വഴി കാണിച്ചുതന്നാലും.]

ഉടനെ കൃഷ്ണൻ പറഞ്ഞു: 'പ്രജ്ഞാവാദാംശ്ച ഭാഷസേ'.(2.11.)(നീ വലിയ പണ്ഡിതനെപ്പോലെ പറയുന്നു.) പക്ഷേ, അർജ്ജുനന്റെ മുഖത്തുനിന്നാവുമ്പോൾ അതെല്ലാം നിരർത്ഥകമാണെന്നു ഭഗവാന്നറിയാം. അർജ്ജുനൻ യുദ്ധത്തെ യുദ്ധമെന്ന നിലയിൽ അഥവാ ഹിംസയെ ഹിംസയെന്ന നിലയിൽ കരുതുന്നുണ്ടെങ്കിൽ ശ്രീകൃഷ്ണൻ ഉന്നയിച്ച വാദങ്ങൾക്കെല്ലാം ശരിയായി മറുപടി പറയുമായിരുന്നു. ശ്രീകൃഷ്ണൻ പറയുന്നതു നോക്കുക:

അകീർത്തിം ചാപി ഭൂതാനി കഥയിഷ്യന്തി തേഽവ്യയാം
സംഭാവിതസ്യ ചാകീർത്തിഃ മരണാദതിരിച്യതേ (2.34)

അർജ്ജുനനു താൻ കീർത്തി ആഗ്രഹിക്കുന്നില്ല എന്നു പറയാമായിരുന്നു. അർജ്ജുനൻ അഹിംസയെ ദൃഢമായി പിടിച്ചിരുന്നുവെങ്കിൽ ശ്രീകൃഷ്ണന്നു് അധികമൊന്നും പറയാനുണ്ടാവുമായിരുന്നില്ല. അർജ്ജുനന്നു് യുദ്ധത്തിലുണ്ടായ വൈമനസ്യം സാത്ത്വികമായിരുന്നില്ല; ആദ്ധ്യാത്മികമായ ഉണർവിൽനിന്നുണ്ടായതായിരുന്നില്ല. വെറും വ്യാമോഹം നിമിത്തം ഉണ്ടായതായിരുന്നു. അതിനാലതു് താമസികമായിരുന്നു. 'മോഹാത്തസ്യ പരിത്യാഗഃ താമസഃ പരികീർത്തിതഃ' (18.7.) അതുപോലെതന്നെ ദുഃഖമെന്നു കരുതി കർത്തവ്യം ഉപേക്ഷിക്കുകയാണെങ്കിൽ അതു രാജസികമാണ്.

ദുഃഖമിത്യേവ യത് കർമ്മ കായക്ലേശഭയാത്ത്യജേത്
സ കൃത്വാ രാജസം ത്യാഗം നൈവ ത്യാഗഫലം ലഭേത്. (18.8.)

അർജ്ജുനന്റെ വിഷാദത്തിന്നുള്ള അടിസ്ഥാനകാരണം വ്യാമോഹമാണ്. അതില്ലാതാക്കാനാണു് ഗീത ഉപദേശിച്ചതു്. അവസാനം ശ്രീകൃഷ്ണൻ ചോദിക്കുന്നു, 'കച്ചിദജ്ഞാനസംമോഹഃ പ്രണഷ്ടസ്തേ ധനഞ്ജയ ?' (18.72.) 'ഹേ ധനഞ്ജയ, അജ്ഞാനം ഹേതുവായി നിനക്കുണ്ടായ മോഹം നശിച്ചുവോ?' ഉടനെ അർജ്ജുനൻ പറയുന്നു: 'നഷ്ടോ മോഹഃ സ്മൃതിർലബ്ധാ' 'എന്റെ മോഹമെല്ലാം നശിച്ചു. എനിക്കു പൊയ്പോയ സ്മൃതി (ജ്ഞാനം) കിട്ടിയിരിക്കുന്നു.'

ഇനി മറെറാരു വിധത്തിലും പരിശോധിക്കാം. തർക്കശാസ്ത്രപ്രകാരം ഏതെങ്കിലും വാദം ഉത്തരം പറയാതെ വിടുന്നതായാൽ അതു സ്വീകരിച്ചു എന്നാണർത്ഥം. അർജ്ജുനൻ യുദ്ധത്തിന്റെ ദോഷങ്ങളെ എടുത്തു പറയുന്നതിന്നു ശ്രീകൃഷ്ണൻ ഒരിടത്തും മറുപടി പറയുന്നില്ല. ''പ്രജ്ഞാവാദാംശ്ച ഭാഷസേ'' എന്നു പറഞ്ഞു് തള്ളുകയാണു് ചെയ്യുന്നതു്.

ചിലർ ഹിംസയ്ക്കനുകൂലമായ ചില പദ്യങ്ങൾ ഇതിൽനിന്നു് ഉദ്ധരിക്കാറുണ്ടു്. വാസ്തവത്തിൽ അവിടെ അർത്ഥം വളരെ സൂക്ഷ്മമാണ്. ഒരുദാഹരണം നോക്കുക. എട്ടാമദ്ധ്യായത്തിൽ ഭഗവാൻ പറയുന്നു, തസ്മാത് സർവ്വേഷു കാലേഷു മാമനുസ്മര യുദ്ധ്യ ച. (8.7.) (അതിനാൽ എപ്പോഴും എന്നെ സ്മരിക്കുക, യുദ്ധവും ചെയ്യുക.) എപ്പോഴും യുദ്ധം ചെയ്യുക എന്നതിന്റെ താത്പര്യം എന്താണു്? അതു കുരുക്ഷേത്രത്തിലെ യുദ്ധമല്ല. ശ്രീകൃഷ്ണൻ അർജ്ജുനന്റെ മുമ്പിൽ

ഒരു ശരിയായ തക്പ്പെദ്ധതി അവതരിപ്പിക്കയാണു്.

1. മരണസമയത്തു് എന്നെ സ്മരിക്കുന്നവൻ എന്റെ അടുത്തു വരുന്നു.

2. എപ്പോഴും എന്നെ സ്മരിക്കുന്നവന്നു മാത്രമേ മരണസമയത്തു് എന്നെ സ്മരിക്കാൻ സാധിക്കൂ.

3. (അതിനാൽ) എപ്പോഴും എന്നെ സ്മരിക്കുന്നവന്നു് എന്റെ സാമീപ്യം സിദ്ധിക്കുന്നു.

അങ്ങനെ എപ്പോഴും ഹൃദയാന്തർഭാഗത്തു വെച്ചു ചെയ്യേണ്ട യുദ്ധം ഒരു പ്രത്യേക വ്യക്തിയോടോ സൈന്യത്തോടോ ഉള്ള യുദ്ധമല്ല. അതു മനസ്സിന്റെ നിരന്തരസമരമാണു്.

ഇനി ഗീതയുടെ പ്രത്യക്ഷമായ ഉപദേശത്തിലേയ്ക്കുതന്നെ വരാം. ജ്ഞാനിയുടേയും, ഭക്തന്റേയും, യോഗിയുടേയും എല്ലാം പരമധർമ്മം അഹിംസയാണു്. ദൈവികഗുണങ്ങളുടെ വർണ്ണന അഹിംസയുടെ അഭാവത്തിൽ അപൂർണ്ണമാണു്. അഹിംസയോടു ബന്ധപ്പെട്ട ചില ഗുണങ്ങളെ മററു പേരിൽ പറയുന്നുണ്ടെങ്കിലും അവയും അഹിംസയുടെ രൂപങ്ങളാണു്.

ഉദാഹരണം: അക്രോധം, ശാന്തി, ദയ, മാർദ്ദവം മുതലായവ.

പതിനേഴാമദ്ധ്യായത്തിൽ മൂന്നു തരം തപസ്സുകളെ വിവരിച്ചിട്ടുള്ളതു നോക്കുക:

1. ബ്രഹ്മചര്യമഹിംസാ ച ശാരീരം തപ ഉച്യതേ. (17. 14) ശാരീരികതപസ്സിന്നു് അഹിംസ അപരിത്യാജ്യമാണു്.

2. അനുദ്വേഗകരം വാക്യം (17. 15) വാക്കു് ആക്കും വേദനാജനകമാവരുതു്.

3. മനഃപ്രസാദഃ സൗമ്യത്വം മൗനമാത്മവിനിഗ്രഹഃ. (17. 16) മനസ്സിന്റെ പ്രസന്നത, സൗമ്യത, മൗനം, ആത്മസംയമം എന്നിവയും അഹിംസകൊണ്ടല്ലാതെ ലഭിക്കയില്ല.

ഇനി പന്ത്രണ്ടാമദ്ധ്യായത്തിൽ ഭഗവാൻ തനിക്കേററവും പ്രിയപ്പെട്ട ഭക്തനെ വിവരിച്ചിരിക്കുന്നതു് നോക്കുക. ഭക്തന്റെ ഗുണങ്ങളിൽ ആദ്യത്തേതു് അഹിംസയാണു്. അവസാനത്തേതും അഹിംസ തന്നെ.

അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച. (12. 13) ഭക്തൻ എല്ലാ പ്രാണികളോടും ദ്വേഷരഹിതനായിരിക്കും; കരുണയുള്ളവനായിരിക്കും. എല്ലാവരുടേയും മിത്രവുമായിരിക്കും.

യസ്മാന്നോദ്വിജതേ ലോകോ ലോകാന്നോദ്വിജതേ ച യഃ. (12. 15) (ആരേയും ഉപദ്രവിക്കാത്തവനും ആരാലും ഉപദ്രവിക്കപ്പെടാത്തവനും ആയവൻ എനിക്കു് പ്രിയനാണു്.)

സമഃ ശത്രൗ ച മിത്രേ ച. (12. 18) ഭക്തൻ ശത്രുക്കളോടും മിത്രങ്ങളോടും തുല്യനിലയിൽ വർത്തിക്കുന്നു.

അവസാനത്തെ അദ്ധ്യായത്തിൽ ക്ഷത്രിയന്റെ ഗുണങ്ങൾ പറഞ്ഞതു നോക്കുക:

ശൗര്യം തേജോ ധൃതിർദാക്ഷ്യം യുദ്ധേ ചാപ്യപലായനം. (18. 43)

ഗീതയ്ക്കു ഭാഷ്യമെഴുതിയ ആചാര്യന്മാരിൽ ആരുംതന്നെ ഗീത ഹിംസയ്ക്കു പ്രേരണ നല്കുന്നുണ്ടെന്നു പറഞ്ഞിട്ടില്ല. ഗീതയിൽ 'യുദ്ധ്യസ്വ' (12 – 18; 3–30; 9. 34) 'യുദ്ധായ യുജ്യസ്വ' (2. 38;) എന്നെല്ലാം പറഞ്ഞിട്ടുണ്ടെങ്കിലും അതൊന്നും ആജ്ഞയായി കണക്കാക്കിക്കൂടാ, അനുമതിയായേ കണക്കാക്കാവൂ എന്നു ശങ്കരഭഗവത്പാദർ പറഞ്ഞിട്ടുണ്ടു്.

മഹാത്മജി അനാസക്തിയോഗത്തിൽ ആദ്യത്തേയും അവസാനത്തേയും ശ്ലോകങ്ങൾക്കു നല്കിയിട്ടുള്ള ടിപ്പണിയോടുകൂടി ഇതവസാനിപ്പിക്കാം:

ശരീരരൂപത്തിലുള്ള ഈ ക്ഷേത്രം ധർമ്മക്ഷേത്രമാണു്; കാരണം, ഇതുമുഖേന മോക്ഷം ലഭിക്കുക സാധ്യമാണു്. ഇതു പാപത്തിൽ നിന്നുണ്ടായതാണു്. പാപത്തിന്റെ ഭാജനമായി വർത്തിക്കയും ചെയ്യുന്നു. അതിനാൽ ഇതു കുരുക്ഷേത്രമാണു്.

കൗരവർ എന്നു വെച്ചാൽ, ആസുരവൃത്തികൾ, പാണ്ഡുപുത്രന്മാർ എന്നു വെച്ചാൽ ദൈവവൃത്തികൾ. ഓരോ ശരീരത്തിലും സദ്വൃത്തികളും ദുർവൃത്തികളും തമ്മിൽ യുദ്ധം നടക്കുന്നുണ്ടു്. അതാക്കാണനുഭവമില്ലാത്തതു് ?

യോഗേശ്വരനായ കൃഷ്ണൻ എന്നാൽ അനുഭവയുക്തമായ ജ്ഞാനം. ധനുർധരനായ അർജ്ജുനൻ എന്നാൽ ആ ജ്ഞാനത്തിന്നനുസൃതമായ ക്രിയ. ഇവ രണ്ടും സമ്മേളിച്ച ദിക്കിൽ സഞ്ജയൻ പറഞ്ഞ ശ്രീയും വിജയവും വൈഭവവുമല്ലാതെ മറെറന്താണുണ്ടാവുക?

# ഇന്ത്യയിലെ മതങ്ങൾ

(1894 ഡിസംബർ 31-ാം തീയതി 'ബ്രൂക്ലിൻ ഡെയിലി ഈഗിൾ' എന്ന പത്രത്തിൽ വന്ന റിപ്പോർട്ട്.)

ഹിന്ദുസന്ന്യാസിയായ സ്വാമി വിവേകാനന്ദന്റെ പ്രസംഗം. സന്മാർഗ്ഗസഭയുടെ ആഭിമുഖ്യത്തിൽ ഒരു വമ്പിച്ച സദസ്സിനോട് അദ്ദേഹം പ്രസംഗിച്ചു. ആകർഷകമായ ഒരു വേഷത്തിൽ അദ്ദേഹം പുരാതനവേദങ്ങളുടെ തത്ത്വങ്ങൾ ചർച്ച ചെയ്യുന്നു.

'ഇന്ത്യയിലെ മതങ്ങളെ'ക്കുറിച്ച് ഹിന്ദുസന്ന്യാസി സ്വാമി വിവേകാനന്ദൻ പ്രസംഗിയ്ക്കുന്നതു കേൾക്കാൻ ഇന്നലെ വൈകുന്നേരം 'പൗച്ച്' സൗധത്തിൽ ഒരു വമ്പിച്ച സദസ്സ് സന്നിഹിതമായിരുന്നു. ഗ്യാലറിയും ഹാളും അടുത്തുള്ള മുറിയും ആളുകളെക്കൊണ്ടു നിറഞ്ഞു കവിഞ്ഞു. പ്രസംഗസമയം മുഴുവൻ പലർക്കും നില്ക്കേണ്ടതായും വന്നു. ബ്രൂക്ലിൻ സന്മാർഗ്ഗസഭയുടെ - ആ സഭയുടെ ആഭിമുഖ്യത്തിലാണു പ്രസംഗം നടന്നതു് - അദ്ധ്യക്ഷൻ ഡോക്ടർ ലെവിസ് ജി. ജയിൻസ് പ്രസംഗകനെ പരിചയപ്പെടുത്തി. മുട്ടിനടിവരെ നീണ്ടുകിടക്കുന്ന തിളങ്ങുന്ന ചുവപ്പുള്ള ഒരു മേലങ്കിയാണ് അദ്ദേഹം അണിഞ്ഞിരുന്നതു്; കടുംചുവപ്പിലുള്ള വാറുകൊണ്ട് ഒരു അരപ്പട്ടയും. ഇളംമഞ്ഞയിലുള്ള പട്ടുകൊണ്ട് തലയിൽ ഒരു കെട്ടും ഉണ്ടായിരുന്നു. ഇടത്തരം പൊക്കം, തടിച്ച ദേഹം, മുഖം നന്നായി ക്ഷൗരം ചെയ്തിരുന്നു; അതിന്റെ നിറം ഏതാണ്ടിരുണ്ടതു്. അദ്ദേഹത്തിന്റെ കണ്ണുകൾ കറുത്തതും വലുതും; മുഖഭാഗങ്ങൾ സമവിന്യസ്തങ്ങൾ. സ്വാമിയുടെ സ്വരം പതിഞ്ഞതും സംഗീതാത്മകവും. സമസ്വരത്തിലാണ് അദ്ദേഹം സംസാരിച്ചതു്; ഭാഷയുടെ ഈണത്തിനു് അല്പമൊരു പരദേശച്ഛായയുണ്ട്.

ഇന്ത്യയിലെ മതസമ്പ്രദായങ്ങളായ ഇസ്ലാം, ബുദ്ധമതം തുടങ്ങിയവയുടെ വീക്ഷണങ്ങളെക്കുറിച്ചു പ്രതിപാദിച്ചശേഷം, ഹിന്ദുക്കൾക്ക് അവരുടെ മതം വേദങ്ങളിലെ വെളിപാടുകളിൽക്കൂടിയാണു ലഭിച്ചിട്ടുള്ളതു് എന്നു പ്രസംഗകൻ പറഞ്ഞു; സൃഷ്ടിക്ക് ആദിയോ അന്തമോ ഇല്ല എന്ന് വേദങ്ങൾ പഠിപ്പിക്കുന്നു. ദേഹത്തിൽ വസിക്കുന്ന ജീവനാണു മനുഷ്യൻ എന്ന് അവ പ്രസ്താവിക്കുന്നു. ദേഹം മരണത്തിനിരയാകും. പക്ഷേ മനുഷ്യൻ മരിക്കുന്നില്ല; ജീവൻ തുടർന്നു ജീവിക്കും. ശൂന്യതയിൽനിന്നും സൃഷ്ടിക്കപ്പെട്ടതല്ല ജീവൻ; കാരണം, സൃഷ്ടിയെന്നാൽ സംയോജനമാണ്; അങ്ങനെ വരുമ്പോൾ അതു തീർച്ചയായും പില്ക്കാലത്തു വിശീർണ്ണമാകും. ജീവൻ സൃഷ്ടിക്കപ്പെടുന്നതാണെങ്കിൽ അതു നശിക്കണം. അതുകൊണ്ട് അതു സൃഷ്ടിക്കപ്പെട്ടതല്ല. നമ്മുടെ പൂർവ്വജന്മങ്ങളെക്കുറിച്ച് നമുക്ക് ഓർമ്മയില്ലാത്തതു് എന്തുകൊണ്ടാണെന്ന് അദ്ദേഹത്തോടു ചോദിച്ചെന്നു വരാം. ഇതിനു സമാധാനം എളുപ്പത്തിൽ പറയാം.

മനോവാരിധിയുടെ ഉപരിതലം മാത്രമാണ് ബോധമണ്ഡലം; അതിന്റെ അഗാധതലങ്ങളിലാണു നമ്മുടെ അനുഭൂതികളെല്ലാം സംഭരിക്കപ്പെട്ടിരിക്കുന്നതു്. സ്ഥിരമായ ഒന്നിനെ കണ്ടെത്താനായിരുന്നു ആഗ്രഹം. മനസ്സും ശരീരവും, പോരാ, സമസ്തപ്രകൃതിയും മാറിക്കൊണ്ടിരിക്കുകയാണ്. അനന്തമായ ഒന്നിനെ കണ്ടെത്താനുള്ള ശ്രമം നെടുനാളായി ചർച്ചചെയ്യപ്പെട്ടിട്ടുണ്ട്. ആധുനികബൗദ്ധന്മാർ പ്രതിനിധാനം ചെയ്യുന്ന ഒരു കൂട്ടം ചിന്തകന്മാർ പറയുന്നതു് പഞ്ചേന്ദ്രിയങ്ങൾകൊണ്ട് പരിഹരിക്കാൻ വയ്യാത്തതൊക്കെ ശൂന്യമാണെന്നാണ്. അതായതു് ഓരോ വസ്തുവും മറ്റെല്ലാററിനേയും അപേക്ഷിച്ചു നിലകൊള്ളുന്നു എന്നും, മനുഷ്യൻ ഒരു വ്യക്തിയാണെന്ന വാദം വെറും ഭ്രാന്തിയാണെന്നും. നേരേമറിച്ച് ആദർശവാദികൾ അവകാശപ്പെടുന്നു, ഓരോ വ്യക്തിയും ഓരോ സ്വതന്ത്രജീവനാണെന്ന്. ആപേക്ഷികതയുടേയും നിരപേക്ഷതയുടേയും ദൃശ്യസത്യതയുടേയും ആശയസത്യതയുടേയും ഒരു സംയോഗമാണു പ്രകൃതി എന്നത്രെ ഈ പ്രശ്നത്തിന്റെ ശരി

യായ സമാധാനം. നമ്മുടെ ശരീരങ്ങളുടെ ചലനങ്ങൾ മനസ്സുകൊണ്ടും, മനസ്സ്, കൃസ്ത്യാനികൾ ആത്മാവെന്നു വിളിക്കുന്ന ചൈതന്യം കൊണ്ടും നിയന്ത്രിതമാണെന്ന വസ്തുത, ആപേക്ഷികത ഉണ്ടെന്നതിനു തെളിവാണ്. മരണം ഒരു പരിണാമം മാത്രം. പരലോകത്തിൽ പോയി ഉയൎന്ന നിലകളിൽ വൎത്തിക്കുന്നവരുണ്ട്, ഇവിടെ ഉയൎന്ന നിലകളിൽ ഉള്ള ആളുകളെപ്പോലെ. ഇവിടെ താണ തലങ്ങളിൽ ആളുകൾ ഉള്ളതുപോലെ അവിടെയും ഉണ്ട്. ഓരോ മാനവജീവനും പൂൎണ്ണനാണ്. ഇരുട്ടത്തു കുത്തിയിരുന്ന് ഇരുട്ടാണെന്നു കരഞ്ഞതുകൊണ്ട് ഒരു പ്രയോജനവുമില്ല; എന്നാൽ തീപ്പെട്ടി കൊണ്ടുവന്നു വിളക്കു കൊളുത്തിയാൽ ഉടൻ ഇരുട്ട് ഓടി മറയുന്നു. അതിനാൽ നമ്മുടെ ശരീരങ്ങൾ അന്യൂനങ്ങളല്ല, ആത്മാക്കൾ അപൂൎണ്ണങ്ങളാണ്, എന്നെല്ലാം ചുമ്മാ കുത്തിയിരുന്നു കേണതുകൊണ്ട് ഒരു കാൎയ്യവുമില്ല. യുക്തിയുടെ പ്രകാശം അകത്തു കൊണ്ടുവരുമ്പോൾ ഈ സംശയത്തിന്റെ അന്ധകാരം അപ്രത്യക്ഷമാകും. ജീവിതത്തിന്റെ ഉദ്ദേശം അറിവു നേടലാണ്. കൃസ്ത്യാനികൾക്കു ഹിന്ദുക്കളിൽനിന്നു പഠിക്കാം. ഹിന്ദുക്കൾക്കു കൃസ്ത്യാനികളിൽനിന്നും പഠിക്കാം. കൃസ്ത്യാനിയുടെ തന്റെ ബൈബിൾ, ഞങ്ങളുടേതു വായിച്ചതിനുശേഷം കൂടുതൽ നന്നായിട്ടു വായിക്കാം. അദ്ദേഹം പറഞ്ഞു: "മതം സൎഗ്ഗാത്മകമായ ഒന്നാണ്, നിഷേധാത്മകമായതല്ല, എന്നു നിങ്ങളുടെ കുട്ടികൾക്കു പറഞ്ഞുകൊടുക്കുവിൻ. നമ്മുടെ സ്വഭാവത്തിൽ തന്നെയുള്ള ഉത്കൃഷ്ടമായ എന്തോ ഒന്നിന്റെ വികാസമാണ്, ഉദ്ബുദ്ധതയാണ്, പ്രകാശത്തിനു വ്യഗ്രമാകുന്നതു്; അല്ലാതെ മതം മനുഷ്യരുടെ ഉപദേശമല്ല. സഞ്ചിതമായ ചില സംസ്കാരങ്ങളോടെയാണ് ഓരോ ശിശുവും ലോകത്തിൽ വന്നുപിറക്കുന്നതു്. നമ്മിലുള്ള സ്വാതന്ത്ര്യബോധം, മനസ്സിനും ശരീരത്തിനുമപ്പുറം എന്തോ ഒന്നു നമ്മിലുണ്ടെന്നു കാണിക്കുന്നു. ദേഹവും മനസ്സും പരാധീനങ്ങളാണ്. നമ്മെ ചേഷ്ടിപ്പിക്കുന്ന ആത്മാവ് ഒരു സ്വതന്ത്രഘടകമാണ്. അതാണ് സ്വാതന്ത്ര്യത്തിനുള്ള ഈ ആഗ്രഹം നമ്മിൽ അങ്കുരിപ്പിക്കുന്നതു്. നാം സ്വതന്ത്രരല്ലെങ്കിൽ ലോകത്തെ നല്ലതും പൂൎണ്ണവും ആക്കാൻ നമുക്കെങ്ങനെ ആശിക്കാൻ കഴിയും? നാം തന്നെയാണ് നമ്മുടെ നിൎമ്മാതാക്കൾ. നമുക്കുള്ളതു നാംതന്നെ നിൎമ്മിക്കുന്നു, എന്നു ഞങ്ങൾ കരുതുന്നു. സൎവ്വശക്തനും സൎവ്വവ്യാപിയും സ്വസന്താനങ്ങളുടെ സ്രഷ്ടാവും സംരക്ഷകനും നമ്മുടെയെല്ലാം പിതാവുമായ ഈശ്വരനിൽ ഞങ്ങൾ വിശ്വസിക്കുന്നു. നിങ്ങളെപ്പോലെ ഞങ്ങളും പുരുഷവിധനായ ഒരു ഈശ്വരനിൽ വിശ്വസിക്കുന്നു; പക്ഷേ ഞങ്ങൾ പിന്നെയും മുന്നോട്ടുപോകുന്നു. ഹിന്ദു സകല മതങ്ങളെയും കുമ്പിടുന്നു. എന്തെന്നാൽ ഈ ലോകത്തിലെ നിയമം കൂട്ടലാണ്, കുറയ്ക്കലല്ല. മോഹനവൎണ്ണാഞ്ചിതങ്ങളായ സൎവ്വകുസുമങ്ങൾ കൊണ്ടും ഒരു പൂച്ചെണ്ടുണ്ടാക്കി ഞങ്ങൾ സ്രഷ്ടാവും സാകാരനുമായ ഈശ്വരനു സമൎപ്പിക്കുന്നു. നാം ഈശ്വരനെ സ്നേഹിക്കുന്നതു സ്നേഹത്തിനുവേണ്ടിയായിരിക്കണം. അദ്ദേഹത്തോടുള്ള നമ്മുടെ കൎത്തവ്യം കൎത്തവ്യത്തിനുവേണ്ടി അനുഷ്ഠിക്കണം. കൎമ്മത്തിനുവേണ്ടി കൎമ്മം എന്ന നിലയിൽ അദ്ദേഹത്തിനുവേണ്ടി പ്രവൎത്തിക്കണം, ആരാധനയ്ക്കുവേണ്ടി അദ്ദേഹത്തെ ആരാധിക്കണം.

പുസ്തകങ്ങൾ കൊള്ളാം, പക്ഷേ അവ ഭൂപടങ്ങൾ പോലെയാണ്. ഒരു മനുഷ്യന്റെ നിൎദ്ദേശമനുസരിച്ച് ഒരു പുസ്തകം വായിച്ചപ്പോൾ കണ്ടു തന്നാണ്ടിൽ ഇത്ര ഇഞ്ചു മഴ പെയ്തു എന്ന്. ആ പുസ്തകമെടുത്തു കൈയ്യുകൾകൊണ്ടു പിഴിഞ്ഞു നോക്കാൻ അദ്ദേഹം പിന്നെ എന്നോടു പറഞ്ഞു; ഞാനപ്രകാരംചെയ്തു. ഒരു തുള്ളി വെള്ളംപോലും അതിൽനിന്നും പുറത്തു കിട്ടിയില്ല. പുസ്തകങ്ങൾ തരുന്നതു് ആശയം മാത്രം. അതുകൊണ്ടു നമുക്ക് പുസ്തകങ്ങളിൽനിന്നും ദേവാലയത്തിൽ നിന്നും പള്ളിയിൽനിന്നും എന്തിൽനിന്നും നല്ലതു് ഉൾക്കൊള്ളാം, അവ നമ്മെ മുന്നോട്ടും മേലോട്ടും നയിക്കുന്നിടത്തോളംകാലം. ബലിയും മുട്ടുകുത്തലും മുറുമുറുക്കലും പിറുപിറുക്കലും മതമല്ല. കൃസ്തുവിനെ നേരിൽ കാണുമ്പോൾ നേടാനാവുന്ന പൂൎണ്ണതയുടെ വീക്ഷണത്തിലേയ്ക്ക് നയിയ്ക്കാൻ തുണയ്ക്കുമെങ്കിൽ ഇവയൊക്കെ നന്ന്. നമുക്കു പ്രയോജനമുണ്ടാക്കുന്ന വാക്കുകളോ ഉപദേശങ്ങളോ ആണിവ. കൊളംബസ് ഈ ഭൂഖണ്ഡം കണ്ടുപിടിച്ചപ്പോൾ തിരിച്ചു

പോയി തന്റെ നാട്ടുകാരോട് താനൊരു പുതിയ ലോകം കണ്ടുപിടിച്ചെന്നു പറഞ്ഞു. അവർ അദ്ദേഹത്തെ വിശ്വസിച്ചില്ല, അല്ലെങ്കിൽ ചിലർ വിശ്വസിച്ചു. അവർതന്നെ പോയി തേടിനോക്കാൻ അദ്ദേഹം അവരോടു പറഞ്ഞു. അതുപോലെ നാമും ഈ തത്ത്വങ്ങൾ നേരിൽ കാണുന്നു. അപ്പോൾ നമുക്കു് മററാർക്കും ഇളക്കാനാവാത്ത വിശ്വാസം ഉണ്ടാകുന്നു.''

പ്രസംഗത്തിനുശേഷം അദ്ദേഹത്തിന്റെ അഭിപ്രായം ഏതെങ്കിലും കാര്യത്തിൽ അറിയണമെന്നു് ആഗ്രഹമുള്ളവർക്കു ചോദ്യങ്ങൾ ചോദിക്കാൻ അവസരം നല്കി. പലരും ആ അവസരം ഉപയോഗിച്ചു. തിന്മയുടെ ഉദ്ഭവത്തെക്കുറിച്ചുള്ള ഒരു ചോദ്യത്തിനുത്തരമായി, തിന്മയുടെ ഉണ്മ തെളിയിച്ചുകൊടുത്താൽ താനതിനു് ഉത്തരം പറയാൻ ശ്രമിക്കാം എന്നു പ്രസംഗകൻ പറഞ്ഞു. ചെകുത്താനെ പൂജിക്കുകയെന്നതു് ഹിന്ദുമതത്തിന്റെ ഭാഗമല്ല എന്നു് അദ്ദേഹം പറയുകയുണ്ടായി. എല്ലാ മനുഷ്യരും ഒരുപോലെ ജ്ഞാനസമ്പന്നരല്ല; അതിനാൽ ചിലർ മററു ചിലരേക്കാൾ ശ്രേഷ്ഠരും പവിത്രരുമാണു്; പക്ഷേ ഓരോരുവനും തന്നെ കൂടുതൽ നല്ലവനാക്കിത്തീർക്കാനുള്ള അവസരമുണ്ടു്. നമുക്കു നമ്മെ നാമല്ലാതാക്കിത്തീർക്കാനാവില്ല. നമ്മെ ചേഷ്ടിപ്പിച്ചുകൊണ്ടിരിക്കുന്ന ആ ശക്തിയെ നശിപ്പിക്കാനാവില്ല; എന്നാലതിനെ മറെറാരു മാർഗ്ഗത്തിലേക്കു തിരിച്ചുവിടാൻ നമുക്കു കഴിയും. നമ്മുടെ വ്യക്തിത്വത്തെയും ചുററും കാണുന്ന പദാർത്ഥങ്ങൾ കേവലം മനഃകല്പനകളാണോ എന്നതിനെയും പററി ചോദിച്ചപ്പോൾ, 'ഭൂമി വീണുപോയാൽ എന്തു സംഭവിക്കും ?' എന്ന അധ്യാപകന്റെ ചോദ്യത്തിനു് ഇങ്ങനെ ഉത്തരം നല്കിയ ഒരു വിദ്യാർത്ഥിയുടെ കഥ പറഞ്ഞു: 'അതെങ്ങോട്ടു വീഴും ?' അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ലോകം തീർച്ചയായും ഒരു സത്യവസ്തുതന്നെ; പക്ഷേ അതങ്ങനെയാണെങ്കിലും അല്ലെങ്കിലും അതത്ര ഗണ്യമല്ല. നാം മുന്നോട്ടും മേലോട്ടും നീങ്ങിക്കൊണ്ടിരിക്കുന്നു. ഇപ്പോൾ നാം അവിഭാജ്യവ്യക്തികളല്ല. നമ്മുടെ ജീവനും ചൈതന്യവും നമ്മിലെ അവിഭാജ്യവ്യക്തികളാകുന്നു. നാം ഇന്നത്തെ നിലയെ അതിക്രമിച്ചു് ഉന്നതനിലയിലെത്തി ഈശ്വരനെ അഭിമുഖം ദർശിക്കുമ്പോൾ, അപ്പോൾ നാം പൂർണ്ണമായും അവിഭാജ്യവ്യക്തികളായിത്തീരുന്നു. കൃസ്തുവിന്റെ അടുത്തു് ഒരു അന്ധനെ കൊണ്ടുവന്നു് അയാൾ അന്ധനായിപ്പിറന്നതു് അയാളുടെ പാപംകൊണ്ടോ അതോ അയാളുടെ താതമാതാക്കളുടെ പാപംകൊണ്ടോ എന്നു് അദ്ദേഹത്തോടു ചോദിച്ച പ്രശ്നം ഉന്നയിച്ചപ്പോൾ, തന്റെ മനസ്സിൽ പാപത്തിന്റെ പ്രശ്നം ഉദിക്കുന്നില്ലെന്നും എന്നാൽ ആ മനുഷ്യൻ അന്ധനാകാൻ കാരണം അയാളുടെ ജീവൻ ചെയ്ത ഏതോ കർമ്മത്തിന്റെ ഫലമാണെന്നും പ്രസംഗകൻ പറഞ്ഞു. മരണസമയത്തു് ജീവൻ ഒരാനന്ദാവസ്ഥയിൽ പ്രവേശിക്കുന്നുണ്ടോ ഇല്ലയോ എന്നു ചോദിച്ചപ്പോൾ അദ്ദേഹം നല്കിയ മറുപടിയിതാണു്: 'കാലവും ദേശവും നിങ്ങളിലാണു്. നിങ്ങൾ കാലത്തിലും ദേശത്തിലുമല്ല. നമുക്കു നല്കപ്പെടുന്ന ഓരോ അവസരവും ഉപയോഗപ്പെടുത്തി നമ്മുടെ ഇവിടത്തെ ജീവിതം കൂടുതൽ ശ്രേഷ്ഠമാക്കുന്നതോടെ നാം പൂർണ്ണമനുഷ്യത്വത്തിലേക്കു കൂടുതൽക്കൂടുതൽ അടുക്കുന്നു എന്നു മനസ്സിലാക്കിയാൽ മതി.'

---

ശാന്തിയാൽ സംശ്ലേഷസ്വാന്തരാകാംക്ഷയാൽ
സ്വാന്തം വളർത്തും സഭാതലത്തിൽ
ശാന്തിസ്വരൂപനാമുജ്ജ്വലതേജസ്വി—
യാഗമിച്ചാൻ സർവ്വഭാവുകജ്ഞൻ.
സാവധാനം പടിയേറിയകത്തളം
താവുന്ന പീഠാന്തികത്തിലെത്തി.
ഉൽഫുല്ലപങ്കജമദ്ധ്യത്തിലുല്ലലം
മൊട്ടിട്ടു നീണ്ടുണ്ടു നില്ക്കുംപോലെ.

തൃക്കൈകൾ താങ്ങുന്ന ശംകരവിഗ്രഹം
ഉൾക്കമലത്തിലണച്ചിരുന്നു;
നിശ്ചലധ്യാനത്തിൽ നിർമ്മലചേതസൻ
നിർമ്മഗ്നനായങ്ങിരുന്നു മെല്ലെ.
തൃക്കൺമലർകളിൽനിന്നശ്രുധാരതൻ-
നിർഗ്ഗളം ബിംബാഭിഷേകമായി.
ബാഷ്പപ്രകർഷമാ ബിംബത്തിൽനിന്നടി—
ത്താരിണയോളം നനച്ചുനിന്നു.

നെയ്യാററിൻകരയിലെ അരുവിപ്പുറം ക്ഷേത്രത്തിലെ ശിവപ്രതിഷ്ഠയുടെ സാഹചര്യസംവിധാനങ്ങൾ വിവരിക്കുന്ന കവിതയിൽനിന്നു്.

രചന: ആർ. വേലായുധൻ, ദേവമംഗലം, അരുവിപ്പുറം. പ്രസാധകൻ: സംപൂർണ്ണാനന്ദസ്വാമികൾ.

# ഗുരു

ശാരദാദേവി, വ. പറവൂർ.

ഏതൊരു സൽക്കർമ്മങ്ങളുടെയും പ്രാരംഭത്തിൽ ഗുരുവന്ദനം ചെയ്യേണ്ടതാണെന്നാണ് നിയമം. ആത്മസാക്ഷാത്കാരത്തിനായി സാധന ചെയ്യുന്നവർക്കെല്ലാം അത്യന്താപേക്ഷിതമായിട്ടുള്ളതാണ് ഗുരുവും ഗുരുവിന്റെ അനുഗ്രഹവും. ഒരാൾക്ക് ഭക്തിസാധനകൾ അനുഷ്ഠിക്കുന്നതിന് അതിയായ ആഗ്രഹമുണ്ടാകയും ശരിയായ ഭഗവത്പ്രേമം ഉണ്ടാകയും ചെയ്യുമ്പോൾ ഈശ്വരാനുഗ്രഹംകൊണ്ട് മഹാത്മാവായ ഗുരുവിനെ ലഭിക്കുവാനിടയാകുന്നു. ഗുരു എന്നാൽ എല്ലാററിലും വലുതു് എന്നാണർത്ഥം.

ഗുരുക്കന്മാർ ശിക്ഷാഗുരു, ദീക്ഷാഗുരു എന്നു് രണ്ടു വിധമുണ്ടു്. ഒരാളുടെ ജീവിതത്തിൽ ലൗകികവും ആദ്ധ്യാത്മികവുമായ രണ്ടു് വശങ്ങളുണ്ടു്. ലൗകികമായ അറിവുകളൊ വിദ്യകളൊ പഠിപ്പിക്കുന്നവർ ശിക്ഷാഗുരുക്കന്മാരാകുന്നു. ആത്മസാക്ഷാത്കാരത്തിനുള്ള മാർഗ്ഗം ഉപദേശിച്ചു ശിഷ്യനെ ജീവന്മുക്തനാക്കിത്തീർക്കുന്ന ഗുരു ദീക്ഷാഗുരുവാണു്. ഇപ്രകാരമുള്ള യഥാർത്ഥ ഗുരു ഒന്നേയുള്ളൂ. ദീക്ഷാഗുരുവാണു് യഥാർത്ഥത്തിലുള്ള ഗുരു. മററുള്ളവരെല്ലാം ഉപഗുരുക്കന്മാരാകുന്നു. നാം ആരിൽനിന്നും എന്തു് പഠിച്ചാലും അവരെല്ലാം ഗുരുക്കന്മാരാണു്. ഈ ഗുരുക്കന്മാരെല്ലാംതന്നെ ഉപഗുരുക്കന്മാരുടെ കൂട്ടത്തിൽ പെടുന്നു.

ഗുകാരശ്ചാന്ധകാരഃ സ്യാദ് രുകാരസ്തന്നിരോധകഃ
അന്ധകാരനിരോധിത്വാദ് ഗുരുരിത്യഭിധീയതേ.

'ഗു' എന്നതു് അജ്ഞാനത്തെ സൂചിപ്പിക്കുന്നതാണു്. 'രു' എന്നതാകട്ടെ നിരോധസൂചകവുമാണു്. അജ്ഞാനമാകുന്ന അന്ധകാരത്തെ നശിപ്പിക്കുന്നതിനാലാണു് ഗുരു എന്നു് പറയുന്നതു്. ദീക്ഷാഗുരുക്കന്മാർതന്നെ പ്രേരകൻ, സൂചകൻ, വാചകൻ, ദർശകൻ, ശിക്ഷകൻ, ബോധകൻ എന്നു് ആറു് വിധത്തിലുണ്ടു്. മന്ത്രസാധനയുടെ ഉപയോഗം പറഞ്ഞുകൊടുത്തു് മന്ത്രദീക്ഷ എടുക്കുവാൻ പ്രേരിപ്പിക്കുന്ന ഗുരു 'പ്രേരകനും' മന്ത്രോപാസന എടുക്കത്തക്കവിധം സാധകനിൽ മന്ത്രസാധനയ്ക്കുള്ള ആഗ്രഹം ഉളവാക്കുന്ന ഗുരു "സൂചകനും," സാധനയേയും ഉദ്ദേശത്തേയും സ്പഷ്ടമാക്കിക്കൊടുക്കുന്ന ഗുരു "വാചകനും," മന്ത്രസാധനയും ലക്ഷ്യവും നല്ലപോലെ കാണിച്ചുകൊടുക്കുന്ന ഗുരു "ദർശകനും," സാധനകൾ വേണ്ടവിധം പഠിപ്പിക്കുന്ന ഗുരു "ശിക്ഷകനും," ഹൃദയത്തിലെ സകലവിധ ബന്ധനങ്ങളും ഇല്ലാതാക്കി സാധനാജ്ഞാനമുണ്ടാക്കുന്ന ഗുരു "ബോധകനു"മാണു്. ആത്മസാക്ഷാത്കാരത്തിനുള്ള മാർഗ്ഗങ്ങളെ വേണ്ട വിധത്തിൽ പറഞ്ഞുകൊടുത്തു് മന്ത്രോപദേശം നൽകുന്നവർ സാധാരണക്കാരായ ഗുരുക്കന്മാരാകുന്നു. എന്നാൽ ഇവരെ അപേക്ഷിച്ചു് എത്രയോ ശ്രേഷ്ഠന്മാരും ഉത്കൃഷ്ടന്മാരുമായ മറെറാരുതരം ഗുരുക്കന്മാരുണ്ടു്. ഇവരാണു് മനുഷ്യശരീരരൂപേണ പ്രത്യക്ഷമാകുന്ന ഈശ്വരാവതാരങ്ങൾ. ഇവരിൽ മേൽപറഞ്ഞ ആറു വിധ ലക്ഷണങ്ങളും പ്രത്യക്ഷമായി കാണുവാൻ കഴിയും. മാത്രമല്ല അവർക്കു് ദർശനംകൊണ്ടൊ സ്പർശനംകൊണ്ടൊ ശബ്ദംകൊണ്ടൊ കേവലം ഇച്ഛാമാത്രംകൊണ്ടൊ മന്ത്രശക്തിയെ അതായതു് ശാംഭവമായ ശക്തിയെ ആവേശിപ്പിക്കുവാനും കഴിയുന്നു. പരമാർത്ഥത്തിൽ ഉള്ളതും, എന്തെന്നു പറയാൻ കഴിയാത്തതും സ്പഷ്ടമായി അറിയാൻ കഴിയുന്നതുമായ എന്തൊ ഒരു വസ്തു ഗുരുവിൽനിന്നു് ശിഷ്യനിലേക്കു് പ്രവഹിക്കുന്നതാണു് ശക്തിസമാവേശം എന്നു് പറയുന്നതു്. ഈ ശക്തിസമാവേശത്താൽ എത്ര മൂഢന്മാരായവരെപ്പോലും വിവേകികളും പുണ്യാത്മാക്കളും ആക്കിത്തീർക്കാൻ അവർക്കു് സാധിക്കുന്നു. ഇപ്രകാരം ആദ്ധ്യാത്മികശക്തിയെ ശിഷ്യനിലേക്കു് ആവേശിപ്പിക്കുവാൻ കഴിയുന്ന ഗുരുക്കന്മാരാണു് യഥാർത്ഥത്തിൽ ഈശ്വരസ്വരൂപികളായ ഗുരുക്ക

ന്മാർ. ഇവർതന്നെയാണ് സദ്ഗുരുക്കന്മാരുടെയും ഗുരു. ഇവരിൽക്കൂടി മാത്രമേ ഒരാൾക്ക് ഈശ്വരനെ അറിവാനും പ്രാപിക്കാനും സാധിക്കുകയുള്ളൂ. ഇവരാണ് മനുഷ്യജന്മത്തിന്റെ പരമോത്കൃഷ്ടലക്ഷ്യമായ ജീവന്മുക്തിപദത്തെ പ്രാപിച്ചവർ. നമുക്ക് ആരുടെ സാന്നിദ്ധ്യത്തിലാണോ ജീവിതത്തിൽ ഒരിക്കലും സിദ്ധിച്ചിട്ടില്ലാത്ത ശാന്തിയും പരമാനന്ദാനുഭൂതിയും സിദ്ധമാകുന്നത്, ആരാണോ നമ്മുടെ സകലവിധസംശയങ്ങളും തീർത്തുതരുന്നത്, ആരുടെ സാന്നിദ്ധ്യത്താലാണോ നമുക്ക് ആദ്ധ്യാത്മികമായ ഉയർച്ച ഉണ്ടാകുന്നത്, അദ്ദേഹംതന്നെയാണ് നമ്മുടെ ഗുരു. ഗുരു ഈശ്വരന്റെ പ്രത്യക്ഷസ്വരൂപമായതിനാൽ ഗുരുവിന്റെ അനുഗ്രഹം ഈശ്വരാനുഗ്രഹംതന്നെയാണ്.

സാധാരണക്കാരായ മനുഷ്യരെ അവരുടെ നിലയിൽനിന്നും ഉയർന്ന നിലയിൽ എത്തിക്കുവാൻ അവരിൽനിന്നും ഉയർന്ന നിലയിൽ എത്തിയ ഒരാൾക്കുമാത്രമേ സാദ്ധ്യമാകയുള്ളൂ. ദേഹാഭിമാനികളായ മനുഷ്യരെല്ലാംതന്നെ, 'ഞാൻ സുഖിയാണ്, ദുഃഖിയാണ്,' എന്ന നിലയിൽ ജീവഭാവത്തിൽ വർത്തിക്കുന്നവരാകുന്നു. എന്നാൽ ജീവഭാവത്തെ അതിക്രമിച്ച് ജീവന്മുക്തരായിത്തീർന്ന ചിലരുണ്ട്. അവരാണ് മററുള്ളവരെ സന്മാർഗ്ഗത്തിലേക്കു നയിക്കുവാൻതക്കവിധം അർഹതയും യോഗ്യതയും പ്രാപ്തിയുമുള്ളവർ. ഇങ്ങനെയുള്ള മഹാത്മാക്കളുടെ അനുഗ്രഹംകൊണ്ടുമാത്രം എത്ര മൂഢനും നീചനുമായിട്ടുള്ള ആൾക്കുപോലും പരമപദം പ്രാപിപ്പാൻ സാധിക്കുന്നു. ഗുരുവിന്റെ ശാപത്താൽ മാത്രം എത്ര വലിയ വിദ്വാനും നശിച്ചുപോകാനുമിടയുണ്ട്. ഏതൊരുവിധശാപത്തിൽനിന്നുപോലും ഇപ്രകാരമുള്ള ഗുരുക്കന്മാർക്ക് നമ്മെ രക്ഷിക്കുവാൻ സാധിക്കുന്നു. എന്നാൽ ഗുരുശാപത്തിൽനിന്നും രക്ഷിക്കുവാൻ ആർക്കും സാദ്ധ്യമല്ല. ആത്മസാക്ഷാത്കാരത്തിനു മുഖ്യമായി വേണ്ടതു് ഗുരുവിന്റെ അനുഗ്രഹമാണ്. ഗുരുവിനെ ഒരിക്കലും മനുഷ്യനെന്ന നിലയിൽ വിചാരിക്കരുതെന്നും ഈശ്വരതുല്യമായ ഭക്തിയോടെ സേവിക്കണമെന്നും അങ്ങനെയുള്ളവർക്കേ ആത്മസാക്ഷാത്കാരമുണ്ടാകയുള്ളൂ എന്നുമാണ് മഹാത്മാക്കൾ പറയുന്നതു്.

---

# ശ്രീ അഭേദാനന്ദസ്വാമികൾ

രമേശ്

കല്ക്കട്ടയിലുള്ള ഒരു പ്രശസ്തകുടുംബത്തിൽ 1866 ഒക്ടോബർ 2-ാം തീയതി ശ്രീ അഭേദാനന്ദസ്വാമികൾ ജനിച്ചു. കാളീപ്രസാദചന്ദ്രൻ എന്നായിരുന്നു മാതാപിതാക്കൾ അദ്ദേഹത്തിനു നല്കിയ പേരു്. കാളീഭക്തയായ മാതാവു് ഒരു ഉത്തമപുത്രനുവേണ്ടി ദീർഘകാലം ജഗദംബയോടു പ്രാർത്ഥിച്ചതിന്റെ ഫലമായി കിട്ടിയതുകൊണ്ടാണ് കാളീപ്രസാദചന്ദ്രൻ എന്നു് പേരിടാനിടയായതു്. മാതാപിതാക്കളുടെ കണ്ണിലുണ്ണിയായിരുന്നു കാളീപ്രസാദൻ; അതുപോലെ ഗുരുനാഥന്മാർക്കു സമർത്ഥനായ ശിഷ്യനും. പ്രായമായപ്പോൾ അദ്ദേഹം അദ്ധ്യാത്മപുരുഷന്റെ മുമ്പിൽ നിർലിപ്തനായ യോഗിയായും, ലോകോദ്ധാരകന്റെ മുമ്പിൽ ആജന്മപ്രചാരകനായും, മുമുക്ഷുവിനു സദ്ഗുരുവായും ശോഭിച്ചു. പഠിത്തത്തിലും കളികളിലും എല്ലാം അതിസമർത്ഥനായ കാളീപ്രസാദനിൽ ആദ്ധ്യാത്മികതയുടെ അങ്കുരം ഉദയം ചെയ്തതു് അമ്മയിൽനിന്നു കേട്ട പുരാണകഥകളിൽനിന്നുമാണ്. ആദ്ധ്യാത്മികവാസന, കാളിക്കു സ്വാഭാവികമായിരുന്നു. ഇളംപ്രായത്തിൽത്തന്നെ ശക്തിപ്രാപിച്ചു മോക്ഷേച്ഛുകൊണ്ടു്, യൗവ്വനമായപ്പോഴേയ്ക്കും, കാളി പാശ്ചാത്യവും പൗരസ്ത്യവുമായ ദർശനങ്ങളിൽ അപാരപാണ്ഡിത്യം നേടി; അതോടൊപ്പം കാളിദാസൻ, ബാണഭട്ടൻ മുതലായവരുടെ കൃതികളിൽ വ്യുത്പത്തിയും.

സത്യസാക്ഷാത്കാരത്തിലേയ്ക്കുള്ള ചതുരുപായങ്ങളിൽ രാജയോഗമാണ് ഊർജ്ജസ്വലനായ കാളിയെ കൂടുതൽ ആകർഷിച്ചതു്. രാജയോഗത്തെക്കുറിച്ച് കൂടുതൽ അറിയുവാനും, ആ മാർഗ്ഗത്തിലൂടെ നിർവ്വികല്പസമാധി പ്രാപിക്കാനും കാളി ആഗ്രഹിച്ചു. ആ തുറയിൽ വിദഗ്ദ്ധനായ ഒരു ഗുരുവിനെ തേടുകയായിരുന്നു പിന്നത്തെ പരിപാടി. ആ അവസരത്തിലാണു് ദക്ഷിണേശ്വരത്തെ അത്ഭുതയോഗിയെക്കുറിച്ച് കേട്ടതു്.

1884-ലെ വേനൽക്കാലത്തു്, ആകാശവും ഭൂമിയും ഒരുപോലെ ചുട്ടുപഴുത്തിരിക്കുന്ന ഒരു നാളിൽ കാളി, കാൽനടയായി, നഗ്നപാദനായി ദക്ഷിണേശ്വരത്തേയ്ക്കു് തിരിച്ചു. ഉള്ളിൽ വൈരാഗ്യാഗ്നി എരിയുമ്പോഴുണ്ടോ പുറത്തെ വെയിലിനു ചൂടു്! അന്നു രാത്രി ഒമ്പതുമണി വരെ കാത്തിരിക്കേണ്ടിവന്നു കാളിക്കു് ഭഗവാനെ കാണുവാൻ! തണലും താവളവും ഇല്ലാത്ത മരുഭൂമിയിലൂടെ പറന്നുപറന്നു് ചിറകു കുഴഞ്ഞ കപോതത്തിനു് ചേക്കേറുവാൻ കിട്ടിയ വടവൃക്ഷമായിരുന്നു, ആ മുമുക്ഷുവിനെ സംബന്ധിച്ചിടത്തോളം ശ്രീരാമകൃഷ്ണദേവൻ. ശിഷ്യൻ ഗുരുവിന്റെ മുമ്പിൽ ഉള്ളുതുറന്നു കാണിച്ചു. ആ അത്ഭുതഗുരുവാകട്ടെ കാണിച്ചതിൽകൂടുതൽ, കാണുകയും ചെയ്തു. തന്റെ ഭണ്ഡാരത്തിലേയ്ക്കു് വിലതീരാത്ത ഒരു രത്നംകൂടി കിട്ടിയിരിക്കുന്നുവെന്നു് ഭഗവാൻ മനസ്സിലാക്കി. അവതാരവരിഷ്ഠനായ അവിടുന്നു് കാളിയുടെ മാറിൽ കൈത്തലം വെച്ചു. കാളി സമാധിസ്ഥനായി. സമാധിയിൽനിന്നുണർന്നപ്പോൾ ഭഗവാൻ പറഞ്ഞു: 'കഴിഞ്ഞ ജന്മത്തിൽ നീ വലിയൊരു യോഗിയായിരുന്നു. ഇതു നിന്റെ അവസാനത്തെ ജന്മമാണു്. ഞാൻ നിന്നെ യോഗപരിശീലനത്തിന്റെ അത്ഭുതകരമായ പടികളിലേയ്ക്കു് പ്രവേശിപ്പിക്കുന്നുണ്ടു്.' ഭഗവാന്റെ ഈ അമൃതവാണികളും വാത്സല്യവും കാളിയെ അങ്ങേയററം ആകർഷിച്ചു.

അന്നുമുതൽ കാളി കൂടെക്കൂടെ ദക്ഷിണേശ്വരത്തു പോയിത്തുടങ്ങി. ശ്രീരാമകൃഷ്ണനിൽ നിന്നു് കവിഞ്ഞൊഴുകിയ ജ്ഞാനമകരന്ദം ആവോളം പാനം ചെയ്തു് മത്തനും ശക്തനുമായിത്തീർന്നു, കാളി. ശ്രീ ഗുരുമഹാരാജിനു് രോഗം ബാധിച്ചപ്പോൾ അദ്ദേഹത്തെ ശുശ്രൂഷിക്കാൻ ഭാഗ്യം സിദ്ധിച്ച അനുഗൃഹീതരിൽ ഒരാളായിരുന്നു കാളിയും.

ഭഗവാന്റെ മഹാസമാധിക്കുശേഷം അദ്ദേഹം വിവേകാനന്ദസ്വാമികളുടെ നേതൃത്വത്തിൽ സന്ന്യാസം സ്വീകരിച്ചു് അഭേദാനന്ദസ്വാമി എന്ന നാമം സ്വീകരിച്ചു. അക്കാലത്തു് വരാഹനഗരമഠത്തിൽ ആയിരുന്നു താമസം. അദ്ദേഹത്തിന്റെ അഗാധമായ വേദാന്തജ്ഞാനവും തീവ്രമായ തപശ്ചര്യയും കണ്ടു് സതീർത്ഥ്യർ അദ്ദേഹത്തെ കാളിവേദാന്തി എന്നും, കാളി തപസ്വി എന്നുമാണു് വിളിച്ചിരുന്നതു്.

മററു പലരുടേയുമെന്നപോലെ അഭേദാനന്ദസ്വാമികളുടെയും ജീവിതലക്ഷ്യം സ്വന്തം മുക്തിമാത്രമായിരുന്നു. ആത്മമോക്ഷത്തോടൊപ്പം ലോകഹിതംകൂടി സാധിക്കണം എന്ന ആശയം അന്നു് അഭേദാനന്ദസ്വാമികളിൽ ഉടലെടുത്തിരുന്നില്ല. അതുകൊണ്ടു് ബാഹ്യലോകത്തിൽനിന്നകന്നു് കാനനച്ഛായകളിലെ ഏകാന്തതയിലും തീർത്ഥസ്ഥാനങ്ങളിലെ പരിപൂതമായ അന്തരീക്ഷത്തിലും ഇരുന്നു് ഭഗവദ്ധ്യാനനിരതനാകുവാനാണു് അദ്ദേഹം കൂടുതൽ ഇഷ്ടപ്പെട്ടതു്. എന്നാൽ, സന്ന്യാസിയുടെ ജീവിതം 'ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച' ആണെന്നുള്ള ദിവ്യസന്ദേശം വിവേകാനന്ദസ്വാമികളിൽനിന്നു് കേട്ടപ്പോൾ അഭേദാനന്ദസ്വാമികളുടെ ചിന്താഗതിക്കു് ഒരു വലിയ മാററംതന്നെ സംഭവിച്ചു. ജീവനിൽ ശിവനെ കണ്ടു് പൂജിക്കുന്ന ആ നവീനാശയത്തിനു മുമ്പിൽ അദ്ദേഹം നമ്രശിരസ്കനായി. അന്നോളം മതപ്രവർത്തകരാരും സാമൂഹ്യസേവനം ചെയ്തിട്ടില്ലെന്നോ, വിവേകാനന്ദസ്വാമികളാണു് ഈ ആശയം ആദ്യമായി പ്രചരിപ്പിച്ചതെന്നോ അല്ല ഇതിനർത്ഥം. ബുദ്ധമതത്തിലും ക്രിസ്തുമതത്തിലും സാമൂഹ്യസേവനം ഒരു സാധനാമാർഗ്ഗമായി സ്വീകരിച്ചിട്ടുണ്ടായിരുന്നു. എന്നാൽ ബുദ്ധമതക്കാരുടെ സേവനം പ്രാണികളോടുള്ള കേവലം ദയകൊണ്ടും, ക്രിസ്ത്യാനികളുടേതു് പാപികളോടുള്ള അനുകമ്പകൊണ്ടുമാണു്. സേവനം എന്ന നിലയ്ക്കു് പുറമേ നിന്നു നോക്കിയാൽ ഒരുപോലെ തോന്നുമെങ്കിലും, ശിവഭാവേന ജീവസേവ ചെയ്യുന്നതും അനുകമ്പ

കൊണ്ടു് സ്വയം അധീശത്വം ഭാവിച്ചു് സേവനം ചെയ്യുന്നതും തമ്മിൽ അജഗജാന്തരമുണ്ടു്.

ശിവഭാവത്തിൽ ജീവനെ സേവിക്കുന്ന ആൾ വേദനകൊണ്ടു വീർപ്പുമുട്ടുന്നവനു് വേണ്ട ആശ്വാസപ്രവർത്തനങ്ങൾ ചെയ്തിട്ടു് തന്റെ സേവനങ്ങൾ കൈപ്പററിയതിനു് അയാളോടു് നന്ദി പറഞ്ഞുകൊണ്ടു് നമസ്കരിച്ചു് വിനയപൂർവ്വം പോകുന്നു. ദയാദൃഷ്ടിയോടെ ചെയ്യുന്നവനാകട്ടെ സ്വയം വലിയവനാണെന്നു് ഭാവിക്കുവാനും സേവനം കൈപ്പററിയവനിൽ നിന്നും നന്ദി പ്രതീക്ഷിക്കുവാനും ഇടയുണ്ടു്. എങ്കിലും അതിനു് അധികം അപകടമുണ്ടെന്നു് പറഞ്ഞുകൂടാ. എന്നാൽ മററുള്ളവരെ പാപികളായി എണ്ണി, സ്വയം പരിശുദ്ധിയും ദൈവത്തിന്റെ പ്രാതിനിധ്യവും ഭാവിച്ചു് സേവനം ചെയ്യുന്ന ആൾ നന്ദി ബലമായി പിടിച്ചു പററുവാൻ ആഗ്രഹിക്കുന്നവനും, പ്രതിഫലത്തിനുവേണ്ടി, സ്വന്തം അനുയായികളുടെ എണ്ണം വർദ്ധിപ്പിക്കാൻവേണ്ടി, കൂലിവേല ചെയ്യുന്നവനുമാണു്. അത്തരം കൂലിവേലക്കാരൻ മതസ്പർദ്ധയുടെ വിഷവാതകം സമൂഹത്തിൽ കടത്തിവിട്ടു് വ്യക്തിയേയും സമൂഹത്തേയും സാംസ്കാരികമായി നശിപ്പിക്കുന്നു. അതോടൊപ്പം ആദ്ധ്യാത്മികമായ വളർച്ചയും തടയപ്പെടുന്നു. അവിടെ മിക്കവാറും ഗുണത്തേക്കാളധികം ദോഷമാണു് ഉളവാകുക. അതുകൊണ്ടാണു് ദയ എന്ന വാക്കു് ശ്രീരാമകൃഷ്ണനു് അസഹ്യമായിരുന്നതു്. ദയ അല്ല സേവയാണു് ആവശ്യം എന്നായിരുന്നു അവിടുത്തെ അഭിപ്രായം. ആ ദിവ്യസന്ദേശത്തിനു് രൂപം കൊടുക്കുകയാണു് 'ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച' 'ശിവഭാവേന ജീവസേവ' എന്ന മന്ത്രങ്ങൾകൊണ്ടു് സാധിച്ചതു്. അതുകൊണ്ടുതന്നെയാണു് അഭേദാനന്ദസ്വാമികളെ ഈ ആശയം വളരെ സ്വാധീനിച്ചതും. അതു് അദ്ദേഹത്തെ ഏകാന്തസാധനകളുടെ അണിയറയിൽനിന്നും അരങ്ങത്തേയ്ക്കിറക്കി.

ശ്രീ വിവേകാനന്ദസ്വാമികളുടെ നിർദ്ദേശം ശിരസാ വഹിച്ചുകൊണ്ടു് അദ്ദേഹം പരിവ്രജനമുപേക്ഷിച്ചു് 1896-ൽ ലണ്ടനിലേയ്ക്കു് തിരിച്ചു. ലണ്ടനിലെത്തിയപ്പോൾ കണ്ട പത്രവാർത്തകൾ അദ്ദേഹത്തെ അത്ഭുതപ്പെടുത്തി. ഒരു വലിയ തപസ്വിയും, അപാരബുദ്ധിമാനും, വേദാന്തിയും, പ്രാസംഗികനും ആയ അഭേദാനന്ദസ്വാമി എന്ന ആൾ ഇന്ത്യയിൽ നിന്നും വരുന്നുണ്ടെന്നും അദ്ദേഹം ലണ്ടനിൽ വലിയ പ്രസംഗങ്ങൾ നടത്തുന്നതാണെന്നും ആയിരുന്നു വാർത്ത. ഒരിക്കലും ഒരു വേദിയിൽ കയറി പ്രസംഗിച്ചിട്ടില്ലാത്ത തന്നെക്കുറിച്ചു് ഇങ്ങനെ പ്രചരിപ്പിയ്ക്കുവാനുള്ള ചങ്കൂററം വിവേകാനന്ദസ്വാമികൾക്കല്ലാതെ മററാർക്കും ഇല്ലെന്നു് അദ്ദേഹത്തിനു മനസ്സിലായി; അതോടൊപ്പം സംഭ്രമവും അത്ഭുതവും കൊണ്ടു് തളർന്നുവശാകുകയും ചെയ്തു. ഇതു മനസ്സിലാക്കിയ സ്വാമിജി പറഞ്ഞു: ''യാതൊരു ശക്തിയാണോ എനിയ്ക്കു വേണ്ടത്ര കരുത്തും മനോബലവും തന്നു് എല്ലാ നല്ലകാര്യങ്ങളിലും എന്നെ സഹായിച്ചതു്, ആ ശക്തിവിശേഷത്തെ സർവ്വാത്മനാ ആശ്രയിയ്ക്കുക,'' എന്നു്. ഈ അഭയവാണി അഭേദാനന്ദസ്വാമികളെ ധൈര്യപ്പെടുത്തി. അദ്ദേഹം പ്രസംഗിച്ചു. ആ പ്രസംഗം സദസ്യരെ മാത്രമല്ല, വിവേകാനന്ദസ്വാമികളെപ്പോലും അത്ഭുതപ്പെടുത്തി. ആ അത്ഭുതം സന്തോഷമായി രൂപംമാറി. അതു വാഗ്രൂപത്തിൽ പുറത്തുവരികയും ചെയ്തു. സ്വാമിജി പറഞ്ഞു: 'ഇനി ഇവിടെ നിന്നുതന്നെ ഞാൻ മരിച്ചാലും എന്റെ സന്ദേശം ഈ മധുരാധരങ്ങളിലൂടെ ലോകത്തിൽ മുഴങ്ങിക്കേൾക്കും. അഭേദാനന്ദസ്വാമി ഒരു ആജന്മപ്രചാരകനാണു്, എവിടെ പോയാലും അദ്ദേഹത്തിന്നു് വിജയം സുനിശ്ചിതമാണു്.'

സ്വാമിജിയുടെ ആജ്ഞപ്രകാരം, അഭേദാനന്ദസ്വാമികൾ ആ വർഷംതന്നെ ലണ്ടനിലെ സ്ഥാപനത്തിന്റെ ചുമതല ഏറെറടുത്തു. മാക്സു് മുള്ളർ ഉൾപ്പെടെയുള്ള പല പ്രമുഖവ്യക്തികളുമായും പരിചയം സമ്പാദിക്കുവാൻ അക്കാലത്തു് കഴിഞ്ഞു. അദ്ദേഹത്തിന്റെ പ്രസംഗപാടവം, സ്ഫുടമായ അവതാരണരീതി, ആദർശധീരത, ആത്മസാക്ഷാത്കാരത്തിന്റെ വശീകാരത എന്നിവ വിദേശികളെ ആരാധകരാക്കിമാററി. അദ്ദേഹത്തിന്റെ വ്യക്തിത്വം ഭൗതികതയുടെ മരുഭൂമിയിൽ ആദ്ധ്യാത്മികതയുടെ അരയാൽ നട്ടു നനച്ചുവളർത്തി. അതു് പടർന്നു പന്തലിച്ചു് അവിടെ വളരുകയും ചെയ്തു.

1897 ആഗസ്റ്റ് 9-ാംനു- വേദാന്ത സൊസൈററിയുടെ ചുമതല ഏററടുക്കാൻ അദ്ദേഹം ന്യൂയോർക്കിലേയ്ക്കു് പോയി. അവിടെ അദ്ദേഹത്തിനു് വളരെയധികം പ്രയാസങ്ങൾ സഹിക്കേണ്ടതായിവന്നു. എന്നാൽ അവയെയെല്ലാം അതിജീവിച്ചു് അദ്ദേഹത്തിൻെറ പേരു് അമേരിക്കയിലെങ്ങും പരന്നു. എവിടെയും അദ്ദേഹത്തിൻെറ വാക്കുകൾ കേൾക്കാൻ ആളുകൾ ധാരാളം കൂടി. ഒരേ പ്രസംഗവേദിയിൽതന്നെ തൊണ്ണൂറു പ്രസംഗങ്ങൾ ചെയ്യേണ്ടി വന്നു എന്നു പറഞ്ഞാൽ ആ വാക്കുകളുടെ വശീകാരത ഊഹിക്കാമല്ലൊ! അമേരിക്കയിലെ അതിമാനുഷപ്രഭാവന്മാരായ ബുദ്ധിശാലികൾപോലും അദ്ദേഹത്തിൻെറ ബുദ്ധിസാമർത്ഥ്യത്തേയും കഴിവിനേയും മുക്തകണ്ഠം പുകഴ്ത്തി.

അഭേദാനന്ദസ്വാമികളുടെ എല്ലാ പ്രസംഗങ്ങളിലും, മനഃശ്ശുദ്ധിയേയും സർവ്വഭൂതമൈത്രിയേയും വർണ്ണവർഗ്ഗരാഹിത്യത്തെയും കുറിച്ചു് ഊന്നിപ്പറഞ്ഞിരുന്നു. അദ്ദേഹം പറയുകയാണു്: 'നാം ഈശ്വരനിൽ വിശ്വസിച്ചാലും ഇല്ലെങ്കിലും, പ്രവാചകന്മാരിൽ നമുക്കു് വിശ്വാസം ഉണ്ടെങ്കിലും ഇല്ലെങ്കിലും, നമുക്കു് മനോനിയന്ത്രണവും, ഏകാഗ്രതയും, സത്യനിഷ്ഠയും നിസ്സ്വാർത്ഥസ്നേഹവും ഉണ്ടെങ്കിൽ നാം ആദ്ധ്യാത്മികസരണിയിലാണു്. മറിച്ചു്, ഒരുവൻ ഈശ്വരനിലും മതത്തിലും വിശ്വസിക്കുകയും അതേസമയം ഈ ഗുണങ്ങൾ ഇല്ലാതിരിക്കുകയും ചെയ്താൽ അയാളെ ഒരു പ്രാകൃതൻ എന്നല്ലാതെ മററൊന്നും പറയുക സാദ്ധ്യമല്ല. സത്യത്തിൽ അയാളുടെ വിശ്വാസം വെറും വാക്കുകൾ മാത്രമാണു്.' വേദാന്തതത്ത്വങ്ങൾ ബുദ്ധിക്കസെത്തിനുള്ളതല്ലെന്നും, പ്രായോഗികജീവിതത്തിൽ പകർത്തുവാനുള്ളതാണെന്നും അദ്ദേഹം എടുത്തു പറഞ്ഞിരുന്നു. അതുപോലെ പ്രകൃതിനിരീക്ഷണത്തിലൂടെ പ്രകൃത്യതീതമായ പരമസത്യത്തെ കണ്ടെത്തുക സാദ്ധ്യമല്ലെന്നും, സ്വന്തം ആത്മവസ്തുവിനെക്കുറിച്ചു് അറിഞ്ഞാൽ എല്ലാം അറിയുന്നുവെന്നും, പ്രകൃതിനിരീക്ഷണത്തിലൂടെ കുതിച്ചുപായുന്ന ഭൗതികശാസ്ത്രം അതിൻെറ പരാജയം സമ്മതിച്ചുതുടങ്ങിയിരിക്കുന്നുവെന്നും അദ്ദേഹം യുക്തിയുക്തം തെളിയിച്ചു. 1906-ൽ ഒരു പ്രാവശ്യം ഇൻഡ്യയിൽ വന്നതൊഴിച്ചാൽ കാൽനൂററാണ്ടുകാലം മുഴുവൻ വിദേശങ്ങളിൽ വേദാന്തപ്രചരണത്തിനുവേണ്ടി ചെലവഴിച്ചു. പ്രചാരണപ്രവർത്തനത്തിനു് പ്രസംഗത്തോടൊപ്പം ഗ്രന്ഥരചനയും അദ്ദേഹത്തെ സഹായിച്ചു. ഒരു എഴുത്തുകാരൻ എന്ന നിലയ്ക്കും അദ്ദേഹം പ്രഖ്യാതനായി.

1921-ൽ അദ്ദേഹം അമേരിക്ക വിട്ടു് ഇൻഡ്യയിൽ തിരിച്ചെത്തി. വരുംവഴി ജപ്പാൻ, ചൈന, ഫിലിപ്പൈൻസ് മുതലായ രാജ്യങ്ങളിൽ വേദാന്തപ്രചരണം നടത്തി. ഇൻഡ്യയിൽ വന്നു്, വടക്കേ ഇൻഡ്യയിൽ ഒരു പര്യടനത്തിനുശേഷം 1923-ൽ ബേലൂർമഠത്തിൽ എത്തി.

എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ, പിന്നീടു് അധികം താമസിയാതെ അദ്ദേഹം ബേലൂർമഠത്തിൻെറ കീഴിലുള്ള രാമകൃഷ്ണമിഷനിൽനിന്നും വിട്ടുപിരിയുകയാണുണ്ടായതു്. അദ്ദേഹത്തിൻേറതായ ആശയങ്ങൾക്കും ആദർശങ്ങൾക്കും ഒത്തവണ്ണം വേദാന്തപ്രചരണം നടത്തുവാൻവേണ്ടി കല്ക്കട്ടായുടെ ഹൃദയഭാഗത്തു്, രാമകൃഷ്ണവേദാന്ത സൊസൈററി എന്ന സംഘടന സ്ഥാപിച്ചു. സമുദായത്തിൻെറ ഉന്നതശ്രേണിയിലുള്ള പലരുടേയും സഹായം അദ്ദേഹത്തിനു ലഭിക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ ശക്തി മുഴുവൻ മുമുക്ഷുക്കൾക്കു പ്രയോജനപ്പെടുകയും ചെയ്തു. കഠിനാദ്ധ്വാനംകൊണ്ടു് അദ്ദേഹത്തിൻെറ ആരോഗ്യം നശിച്ചുവരികയായിരുന്നു. എങ്കിലും 1937-ൽ ശ്രീരാമകൃഷ്ണദേവൻെറ ജന്മശതവാർഷികം പ്രമാണിച്ചു് കല്ക്കട്ടയിൽ കൂടിയ മതമഹാസമ്മേളനത്തിൽ അദ്ദേഹം പ്രസംഗിച്ചു. അതദ്ദേഹത്തിൻെറ അവസാനത്തെ പ്രസംഗമായിരുന്നു. രോഗഗ്രസ്തനായി കുറച്ചുകാലംകൂടി ജീവിച്ചു. 1939 സെപ്റ്റംബർ 8-ാം തീയതി അദ്ദേഹം പരമാത്മസത്തയിൽ വിലയം പ്രാപിച്ചു.

---

# വാർത്തകൾ

**ശ്രീശാരദാജയന്തി**

ശ്രീശാരദാദേവിയുടെ ഇക്കൊല്ലത്തെ ജന്മദിനോത്സവം ഡിസംബർ 20-ാംനു- ഞായറാഴ്ച വിശേഷാൽ പൂജയോടുകൂടി ആശ്രമത്തിലും ശ്രീശാരദാമന്ദിരത്തിലും വെച്ചാഘോഷിക്കുന്നതാണ്.

**ആദ്ധ്യാത്മികഅന്തർയ്യോഗം**

ഇക്കൊല്ലത്തെ ആദ്ധ്യാത്മിക അന്തർയോഗം 1970 ഡിസംബർമാസം 22 മുതൽ 26 വരെയുള്ള തീയതികളിൽ ഇവിടെവെച്ച് നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. 21-ാംനു- വൈകുന്നേരം അന്തർയോഗം ഉദ്ഘാടനം ചെയ്യപ്പെടുന്നതാണ്.

ലൗകികവ്യവഹാരങ്ങളിലേപ്പെട്ടു ക്ലേശിക്കുന്ന ഗൃഹസ്ഥാശ്രമികൾ മനശ്ശാന്തിയും സുഖവും ലഭിയ്ക്കാൻ ഇടയ്ക്കിടെ ഗൃഹകാര്യങ്ങളിൽനിന്നു വിട്ടൊഴിഞ്ഞു സത്സംഗത്തിലും ഏകാന്തധ്യാനത്തിലും അല്പദിവസങ്ങൾ ചെലവഴിക്കണമെന്നതു ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ഉപദേശങ്ങളിൽ പ്രധാനമായ ഒന്നാണ്. അതിലേയ്ക്കു ഭക്തജനങ്ങൾക്ക് ഒരവസരം ഉണ്ടാക്കിക്കൊടുക്കുകയാണ് ആണ്ടുതോറുമുള്ള ഈ അന്തർയോഗത്തിൻെറ ഉദ്ദേശം. ഇതിൽ പങ്കുകൊള്ളുവാൻ ആഗ്രഹിക്കുന്നവർ കഴിയുന്നതും മുൻകൂട്ടി വിവരം അറിയിക്കേണ്ടതും ഡിസംബർ 21—ാം തീയതി വൈകുന്നേരം 4 മണിക്കുമുമ്പ് ഇവിടെ എത്തിച്ചേരേണ്ടതുമാണ്. അന്തർയോഗം കഴിഞ്ഞു് 27—ാം തീയതി രാവിലെ എല്ലാവർക്കും മടങ്ങിപ്പോകാവുന്നതാണ്.

ഇത്തവണ വാർഷിക അന്തർയോഗം രണ്ടുദിവസം മുമ്പേ ആണ് ആരംഭിക്കുന്നതു്. ശ്രീമത് തപസ്യാനന്ദസ്വാമികൾ 'ശ്രീരാമകൃഷ്ണദേവനും ആദ്ധ്യാത്മികസാധനകളും' എന്ന വിഷയത്തെക്കുറിച്ചും ശ്രീ ജീ. ബാലകൃഷ്ണൻനായർ മുണ്ഡകോപനിഷത്തിനെക്കുറിച്ചും ശ്രീ സിദ്ധിനാഥാനന്ദസ്വാമികൾ ഭാഗവതത്തെക്കുറിച്ചും പ്രഭാഷണങ്ങൾ നടത്തുന്നതായിരിക്കും.

പതിവുപോലെ സ്ത്രീകൾക്കു ശാരദാമന്ദിരത്തിലും, പുരുഷന്മാർക്ക് ആശ്രമത്തിലും താമസസൗകര്യങ്ങൾ ചെയ്യുന്നതാണ്.

താമസത്തിനുള്ള ചെലവിലേയ്ക്കും മററുമായി ആളൊന്നുക്കു് 20 രൂപ ആശ്രമം ആപ്പിസിൽ കൊടുക്കേണ്ടതാകുന്നു. 1. അന്തർയോഗത്തിനു് ആശ്രമത്തിൽ താമസിക്കുന്നവർ അതു കഴിയുന്നതുവരെ ആശ്രമപരിസരം വിട്ടു് പുറത്തുപോകാൻ പാടില്ല. 2. ഓരോരുത്തരും അവരവർക്കുള്ള ശയ്യോപകരണങ്ങൾ കൊണ്ടുവരേണ്ടതാണ്. 3. ചെറിയ കുട്ടികളെ യോഗസ്ഥലത്തു് കൊണ്ടുവരാൻ പാടില്ല. 4. സ്ഥലവാസികൾക്കു വീട്ടിൽനിന്നു വന്നു അന്തർയോഗപരിപാടികളിൽ പങ്കെടുക്കാവുന്നതാണ്.

എന്നു്,
ഈശ്വരാനന്ദസ്വാമി,
അദ്ധ്യക്ഷൻ.

ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ
പുറനാട്ടുകര പോസ്റ്റ്, തൃശ്ശൂർ.

**തീർത്ഥയാത്ര**

ഈ കൊല്ലം അന്തര്യോഗത്തിനുശേഷം 27-ാംനു- കാലടി, വൈക്കം, ഏററുമാനൂർ, തിരുനക്കര, മുതലായ മഹാക്ഷേത്രങ്ങളിൽ ദർശനം നടത്തി, തീർത്ഥപാദപരമ്പരയിലെ മഠാധിപതി ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ ഷഷ്ടിപൂർത്തിയോടനുബന്ധിച്ചു വാഴൂർ തീർത്ഥപാദാശ്രമത്തിൽവെച്ചു നടത്തുന്ന ഭാഗവതസപ്താഹത്തിൽ പങ്കുകൊള്ളുന്നതിനുള്ള ഒരു തീർത്ഥയാത്രകൂടി ഉദ്ദേശിക്കുന്നുണ്ട്. തീർത്ഥയാത്രയിൽ പങ്കുചേരുവാനാഗ്രഹിക്കുന്നവർ മുൻകൂട്ടി വിവരമറിയിക്കുന്നതു് സൗകര്യമായിരിക്കും.

**തിരുവനന്തപുരം ആശ്രമം**

മാസംതോറുമുള്ള അന്തർയോഗം 13-ാംനു- നാലുമണിമുതൽ നടത്തപ്പെടും.